# രാമചരിതമാനസ

FORWARDED WITH THE BEST COMPLIMENTS FROM THE MINISTRY OF EDUCATION, GOVERNMENT OF INDIA

(Malayalam)
Ramacharithamaanasa
By GOSWAMI THULASI DAS
Commentary by
VIDWAN T. K. RAMAN MENON
First Published November 1967
Copies 1000
Printed at
Viswabharathi Press, Trichur
Price Rs. 20.00

Published by
T. K. Raman Menon, Chittoor—Cochin
Distributors:
NATIONAL BOOK STALL
Kottayam Kerala State India

# രാമചരിതമാനസ

## ഗോസ്വാമി തുളസീദാസ്

വ്യാഖ്യാനം

വിദ്വാൻ ടി. കെ. രാമൻമേനോൻ

വിതരണം

നാഷനൽ ബുക്ക്സ്റ്റാൾ

കോട്ടയം

വില ക. 20.00

# രാമചരിതമാനസ

1. വ്യാഖ്യാനത്തിന്റെ പീഠിക.

2. രാമായണം നമ്മെ എന്തു പഠിപ്പിക്കുന്നു?

3. രാമായണപാരായണച്ചടങ്ങുകൾ.

'ഈ അതുല്യഗ്രന്ഥത്തിന്റെ പ്രഭാവം ഇനിയും ലോകം വേണ്ടതുപോലെ ഗ്രഹിച്ചിട്ടില്ല ഭാവിയിൽ അനേകം ഭാഷകളിൽ തുളസീരാമായണം വിവൎത്തിതമാകുമെന്നും അതിന്റെ മാഹാത്മ്യം കൂടുതൽ കൂടുതൽ ജനങ്ങൾക്കറിയാൻ സംഗതിവരുമെന്നും അങ്ങനെ ഈ ലോകോത്തരകാവ്യം നിൎവ്വാണപ്രദമായി ഭവിക്കുമെന്നും എനിക്കു പൂൎണ്ണവിശ്വാസമുണ്ടു".'

—പണ്ഡിത മദനമോഹനമാളവ്യ.

# പീഠിക.

'കവിയല്ല കാവ്യമാണല്ലോ നമ്മെ രസിപ്പിക്കുന്നതു്'' എന്നു സ്വയം സമാധാനിച്ചു കവിയെക്കുറിച്ചറിയാനുള്ള ശ്രമത്തിൽനിന്നു പലരും സൗകര്യപൂർവ്വം പിന്മാറാറുണ്ടു്. കവിത ആസ്വദിക്കുന്നതിനു കവിപരിചയം ആവശ്യമില്ലായിരിക്കാം. എന്നാൽ നമ്മെ ആഹ്ലാദിപ്പിക്കുകയും നമ്മളിൽ ഒരഭൗമവികാരം അങ്കുരിപ്പിച്ചു നേർവഴി കാണിക്കുകയും ചെയ്യുന്ന കാവ്യത്തിൻെറ പ്രണേതാവു് എവിടെ, ഏതുചുററുപാടിൽ, എങ്ങനെ ജീവിച്ചു എന്നറിയാൻ ചിലർക്കെങ്കിലും ഒരാഗ്രഹമുണ്ടാകും. ആ സ്ഥിതിക്കു അവരെ കൃതാർത്ഥരാക്കാനെങ്കിലും കവിപരിചയം കൂടിയേ തീരൂ.

ഇന്ത്യയിലെ പ്രാചീന കവിസാർവ്വഭൗമന്മാരെപ്പററി നമുക്കു ലഭിച്ചിട്ടുള്ളതു കുറെ ഐതിഹ്യങ്ങൾ മാത്രമാണെന്നതു വേദനയുണ്ടാക്കുന്ന വസ്തുതയാണു്. പുരാതനന്മാരായ കവീശ്വരന്മാർക്കു് ആത്മകഥ രചിക്കുന്നതിൽ ലേശമെങ്കിലും താൽപര്യമുണ്ടായിരുന്നില്ല. അവരുടെ സമകാലികന്മാർക്കും ആ സുകൃതികളെക്കുറിച്ചുള്ള യഥാർത്ഥ ചരിത്രം സംഭരിച്ചു രേഖപ്പെടുത്തണമെന്ന തോന്നലും ഉണ്ടായില്ല. ഈ കാരണങ്ങളാലാണു്, വാസ്തവമേതു അവാസ്തവമേതു എന്നു പരിച്ഛേദിക്കാൻ വയ്യാത്ത വെറും കേട്ടുകേൾവികൾകൊണ്ടു നാം സംതൃപ്തരാകണം എന്ന സ്ഥിതി വന്നുചേർന്നിരിക്കുന്നതു്. ഏതായാലും കാലത്തിൻെറ കരാളാക്രമണംകൊണ്ടു നാമാവശേഷമായേക്കാവുന്ന ഐതിഹ്യങ്ങളെയെങ്കിലും സുരക്ഷിതമാക്കാൻ നമുക്കു ഉദ്യമിക്കുക.

ഭക്തകവിചക്രവർത്തിയായ ഗോസ്വാമി തുളസീദാസനെ സംബന്ധിച്ചും സ്ഥിതിഗതികൾ ഏതാണ്ടു മുമ്പുപ്രസ്താവിച്ചവിധലാണു്. ആ മഹാകവിയുടെ ജീവിതചര്യകളറിയാൻ വെമ്പൽകൊള്ളുന്നവർക്കു ലഭിക്കുന്നതു അല്പം ചില ഐതിഹ്യശകലങ്ങൾമാത്രമാകുന്നു. അദ്ദേഹം ഏതൊരു സാഹചര്യത്തിൽ എന്തെന്തു

പ്രതിബന്ധങ്ങളോട് മല്ലിട്ട്? അദ്ദേഹം എങ്ങനെ ലക്ഷ്യത്തിലെത്തി? അദ്ദേഹത്തിന്റെ കുടുംബജീവിതം ഏതുവിധമായിരുന്നു? ആ പരമഭക്തന്റെ വൈരാഗ്യത്തിനു മൂർച്ചകൂടിയ സംഭവം എന്തായിരുന്നു? ഈ ചോദ്യങ്ങൾക്കു ശരിയായ സമാധാനം പറയാനുള്ള 'വക' നമ്മുടെ കൈയ്യിലില്ല. തുളസീദാസന്റെ കവിതകളിൽനിന്നു ലഭിക്കുന്ന ചില സൂചനകളും ജനങ്ങളുടെ ഇടയിൽ ഇന്നും ചുററിപ്പററി നില്ക്കുന്ന കുറെ ഐതിഹ്യങ്ങളും കൊണ്ടു തൃപ്തിപ്പെടേണ്ട ഒരു ദുരവസ്ഥയാണ് നമ്മെ അഭിമുഖീകരിക്കുന്നതു്.

'പ്രാകൃതജന'ങ്ങളുടെ 'ഗുണ'ങ്ങൾ 'ഗാനം' ചെയ്യാൻ തുളസീദാസൻ ഒരിക്കലും ശ്രമിച്ചിട്ടില്ല. ഗേയനായിട്ട് ഈശ്വരൻ മാത്രമേയുള്ളു എന്ന അചഞ്ചലവിശ്വാസത്തിൽ അധിഷ്ഠിതമായിരുന്നു ആ മഹാത്മാവിന്റെ ജീവിതം. ആ സ്ഥിതിയ്ക്കു പ്രാകൃതനായ തന്നെക്കുറിച്ചും, തന്റെ സംരംഭങ്ങളെക്കുറിച്ചും അദ്ദേഹം സ്വയം മൗനം ദീക്ഷിച്ചുവെങ്കിൽ അതൊരു തെററാണെന്നു വിധിച്ചുകൂടാ. ചില ദൈന്യാവസ്ഥകൾ അദ്ദേഹത്തെ തുറിച്ചു നോക്കിയിരുന്നു എന്നു അദ്ദേഹം സമ്മതിക്കുന്നുണ്ടു്. ആ സമ്മതം വ്യാഖ്യാതാക്കൾ പൊടിപ്പും തൊങ്ങലുംവെച്ചു പ്രചരിപ്പിക്കാൻ അങ്ങേഅററം ശ്രമിക്കുകയും ചെയ്തിരുന്നു.

തുളസീദാസൻ ജനിച്ചതു് ഏതു് സംവത്സരത്തിലാണെന്ന കാര്യത്തിലും ചരിത്രകാരന്മാർ വ്യത്യസ്താഭിപ്രായക്കാരാണ്. ഭൂരിപക്ഷം വിമർശകന്മാരും അഭിപ്രായപ്പെടുന്നതു് അദ്ദേഹം വിക്രമസംവത്സരം 1589-ൽ രാജപ്പുരിൽനിന്നു വളരെയകലെയല്ലാത്ത 'ബാംദാ' ജില്ലയിൽ 'താരീ'ഗ്രാമത്തിൽ ഒരു ദരിദ്രബ്രാഹ്മണ കുടുംബത്തിൽ ജാതനായി എന്നാണ്. ജനിച്ച മാസമോ തിയ്യതിയോ തിഥിയോ സമയമോ ഏതെന്നു പറയാൻ അവർക്കും സാധിച്ചിട്ടില്ല. തുളസിക്കു സഹോദരന്മാരോ സഹോദരിമാരോ ഉണ്ടായിരുന്നില്ല.

അരുമപ്പുത്രനുമൊന്നിച്ച് മാതാപിതാക്കന്മാർ തീർത്ഥാടനം ചെയ്തുകൊണ്ടിരിക്കെ ഒരു ദിവസം 'സോറോം' എന്ന പ്രദേശ

ത്തെത്തി. അവിടെ താമസിക്കുന്ന കാലത്താണ് തുളസിയുടെ പിതാവ് ദിവംഗതനായതു് എന്നു കേൾക്കുന്നു. നിരാശ്രയരായിത്തീൎന്ന തുളസിയുടേയും മാതാവിൻേറയും സ്ഥിതി കൂടുതൽ പരിതാപകരമായി. 'നരഹരിദാസ്' എന്നൊരു ഉദാരനായിരുന്നു അവിടത്തെ രാജാവു്. അദ്ദേഹം ആ ബ്രാഹ്മണവിധവയ്ക്കും പുത്രനും അഭയംനല്കി. തുളസിയുടെ വിദ്യാഭ്യാസകാര്യത്തിലും രാജാവു സവിശേഷശ്രദ്ധ പ്രദശിപ്പിച്ചു. രാജാവിൻെറ കാരുണ്യാതിരേകത്താൽ തുളസി അഭ്യസ്തവിദ്യനായി.

ഏതാണ്ടീക്കാലത്തു് തുളസിക്കു മാതൃവിയോഗദുഃഖവും അനുഭവിക്കേണ്ടിവന്നു. ഇങ്ങനെ മാതാപിതാക്കന്മാരോ ബന്ധുക്കളോ ഇല്ലാത്ത ഒരു സാഹചര്യത്തിൽ തുളസി, രാജാവിനോടു, സ്വദേശത്തേക്കു മടങ്ങിപ്പോകാൻ അനുമതിക്കഭ്യത്ഥിച്ചു. ആ ബ്രാഹ്മണയുവാവിൻെറ അപേക്ഷ രാജാവു് അംഗീകരിക്കുകയും യാത്രയ്ക്കു വേണ്ട സൗകര്യങ്ങൾ നൽകുകയും ചെയ്തു.

ഏറെത്താമസിയാതെ തുളസീദാസൻ ഭഗവൽഭക്തയായ ഒരു കന്യകയെ വിവാഹംചെയ്തു. ആ സതീരത്നവുമായുള്ള സമ്പക്കം, തുളസിയുടെ ഹൃദയത്തിൽ പണ്ടേതന്നെ വേരൂന്നിക്കഴിഞ്ഞിട്ടുള്ള ഈശ്വരഭക്തിക്കു മിഴിവുണ്ടാക്കി. ഭക്തി വദ്ധിച്ചതോടേ അദ്ദേഹം സവ്വസംഗപരിത്യാഗിയായി. വിരക്തി ആ മഹാപുരുഷനെ ഉള്ളഴിഞ്ഞു അനുഗ്രഹിച്ചു. അദ്ദേഹം നാട്ടും വീട്ടും ഉപേക്ഷിച്ചു് ഭാര്യയെ വിധിയുടെ ഹസ്തങ്ങളിൽ വിട്ടുകൊണ്ടു അദ്ധ്യാത്മജ്ഞാനകേന്ദ്രമെന്നു സുവിദിതമായ വാരാണസിയിലേക്കു പുറപ്പെട്ടു.

തുളസീദാസ്, ഇഷ്ടപ്രാണേശ്വരിയെ നിരവലംബയാക്കി വാരാണസിയിലേക്കു പുറപ്പെട്ടതു ധാമ്മികമര്യാദയ്ക്കു ചേന്നതായിരുന്നുവോ എന്നു പലരും ചോദിച്ചേക്കാം. ഇങ്ങനെ ഒരു ചോദ്യം അസ്ഥാനത്തുമല്ല. ഈ അവസരത്തിൽ ചെറിയൊരൈതിഹ്യം ഇവിടെ ഉദ്ധരിക്കേണ്ടതു് അത്യാവശ്യമാണ്.

നവയൗവനയുക്തയും അതിസുന്ദരിയുമായിരുന്നു തുളസിയുടെ പത്നി. ഭത്താവാകട്ടെ, കാമാസക്തനും. ഭത്താവിൻെറ

അതിർകടന്ന വിഷയാഭിലാഷം ഗ്രഹിച്ച് മനംമടുത്ത പത്നി ഒരിക്കൽ ഭർത്താവിനോട്ട ഇങ്ങനെ പറയുകയുണ്ടായി.

'പ്രാണനാഥ, എല്ലാത്തരം മാലിന്യങ്ങളുടേയും ഇരിപ്പിടമായ എൻെറ ഈ ശരീരത്തോട്ട അവിടേക്കുള്ള അത്യാസക്തി, അതിപവിത്രവും ആജന്മശുദ്ധവും ആയ ഭഗവൽതൃപ്പാദങ്ങളുടെ നേരെയായിരുന്നെങ്കിൽ ജന്മജരാമരണരഹിതമായ വൈകുണ്ഠ പദത്തിനു അവിടന്നു സർവ്വഥാ അർഹനാകുകയില്ലേ? ജീവിതം ഈശ്വരസാക്ഷാൽകാരത്തിനുവേണ്ടി നൽകപ്പെട്ടതാണ്. കാമക്രോധലോഭമോഹമദമാത്സര്യങ്ങൾക്കു വിധേയനായി ജീവിക്കുന്ന മനുഷ്യൻ ശ്വാനജീവിതമല്ലേ നയിക്കുന്നത്? എന്നിലുള്ള അങ്ങയുടെ അന്ധമായ വിഷയാഭിലാഷത്തിന് അങ്ങേയ്ക്കു പ്രതിഫലമായി ലഭിക്കുക നിത്യനരകമാണ്. എന്നെ മറക്കൂ. ഭഗവാനെ സ്മരിക്കൂ.'

പത്നിയുടെ ഈ വാക്കുകൾ കനത്ത ഒരാഘാതമായി തുളസിക്ക് തോന്നി. അതോടുകൂടി അദ്ദേഹത്തിനു വൈരാഗ്യവും ഉണ്ടായി.

ഈ ഐതിഹ്യം ശരിയാണെന്നു വിശ്വസിക്കുന്നവർക്ക് തുളസീദാസൻ ധാർമ്മികമര്യാദ വിട്ടുപെരുമാറിയെന്ന നിഗമനത്തിൽ അടിയുറച്ചുനില്ക്കാൻ കഴിവില്ലല്ലൊ.

വാരാണസിയിലെത്തുന്നതിനുമുമ്പ് തുളസീദാസൻ തീർത്ഥസ്ഥലങ്ങളെന്നു വിഖ്യാതങ്ങളായ 'ചിത്രകൂടവും' 'അയോദ്ധ്യയും' സന്ദർശിച്ച 'ഹനുമാൻഘാടി'യിൽ കുറച്ചുകാലം ധ്യാനനിമഗ്നനായി അദ്ദേഹം കഴിച്ചുകൂട്ടുകയും ചെയ്തു. ഹനുമാൻഘാടിയിലെ ദൂഷിച്ച അന്തരീക്ഷം തുളസിയെ അസ്വസ്ഥനാക്കി. അധർമ്മത്തിൻെറ പേക്കൂത്തുകൾ പലതും അദ്ദേഹം ആ പുണ്യസ്ഥലത്തു കണ്ടു. ആ പ്രദേശം വിട്ടുപോകാൻ നിർബ്ബന്ധനായിത്തീർന്നു തുളസീദാസൻ.

ചെറുപ്പകാലത്തു സിദ്ധിച്ച ജ്ഞാനവും ജീവിതത്തിലുണ്ടായ ഭീകരക്ലേശങ്ങളും, തുടർന്നുണ്ടായ വിരക്തിയും തുളസീദാസൻെറ ഈശ്വരഭക്തി അചഞ്ചലവും സുസ്ഥിരവുമാക്കാൻ അത്യന്തം

സഹായിച്ചു. വിരക്തനായി കഴിഞ്ഞുകൂടിയ കാലങ്ങളിൽ ആ ഭക്താഗ്രഹറിസ്റ്റു പല സജ്ജനങ്ങളുമായി സമ്പക്ക്ം ചെയ്യാൻ സാധിച്ചു. അതും ഭക്തിയെ സംവദ്ധിപ്പിക്കാൻ സഹായിച്ചു. അങ്ങനെ പരമഭാഗവതനാകാൻ പര്യാപ്തമായ സാഹചര്യം അദ്ദേഹത്തിനുണ്ടായി. സീതാരാമന്മാരുടെ നിസ്തുലോപാസകനം താരകമഹാമന്ത്രമായ രാമനാമത്തിൽ അതീവ തൽപരനുമായി ആ മഹാപുരുഷൻ ജീവിച്ചു.

പ്രാകൃതജനങ്ങളെ ആശ്രയിക്കുകയോ അവരിൽനിന്നുള്ള അനുഗ്രഹാശിസ്സുകൾ കാത്തുനില്ക്കുകയോ ചെയ്യാതെ ആ ഭക്തൻ ലോകം മുഴുവൻ ശ്രീരാമമയമായി കണ്ടു സന്തുഷ്ടനായി കാലയാപനം ചെയ്തു.

'പ്രാകൃതഗുണഗാനം' ചെയ്യുന്ന ഏതെങ്കിലും ഒരു കവിത അദ്ദേഹം രചിച്ചിട്ടില്ല. ശ്രീരാമനും രാമഭക്തന്മാരും മാത്രമേ അദ്ദേഹത്തിനു വർണ്ണ്യവസ്തുക്കളായിട്ടുണ്ടായിരുന്നുള്ളു.

തുളസീദാസനെക്കുറിച്ചു പല ഐതിഹ്യങ്ങളുമുണ്ടെന്ന കഥ ഇതിനുമുമ്പ് പ്രസ്താവിച്ചല്ലോ. അവയിൽ പലതും ഇന്നുള്ളവർ വിശ്വസിക്കുമോ എന്നതു കണ്ടുതന്നെവേണം അറിയാൻ. വിശ്വസിക്കുന്നതും വിശ്വസിക്കാതിരിക്കുന്നതും അവരവരുടെ കാര്യമാണ്. നമുക്കതിൽ വിശേഷിച്ചൊന്നും പറയാനില്ല. സത്യത്തിൻേറയും സംഭാവ്യതയുടേയും യുക്തിയുടേയും ഔചിത്യത്തിൻേറയും വെളിച്ചത്തിൽ ശാസ്ത്രജ്ഞന്മാർ ഇന്നു വിലയിരുത്തുന്ന പലതും പത്തോ ഇരുപതോ കൊല്ലംമുമ്പുവരെ അസത്യവും അസംഭാവ്യവും അയുക്തിസഹവും, ഔചിത്യരഹിതവുമെന്നു കരുതപ്പെട്ടിരുന്നവയാണ്. അതുപോലെതന്നെ, നൂററാണ്ടുകൾ മുമ്പൽ നടന്നതായി വിശ്വസിക്കപ്പെടുന്ന പലതും ആധുനികരുടെ കണ്ണിൽ 'വെറും ഊതിവീപ്പിക്കലു'മായിത്തീന്നിരിക്കുന്നു. അങ്ങിനെ നോക്കുമ്പോൾ തുളസീദാസനെ സംബന്ധിച്ചുള്ള ഐതിഹ്യങ്ങൾ യഥാത്ഥങ്ങളോ അയഥാത്ഥങ്ങളോ എന്നു വിധികല്പിക്കാൻ വളരെ കരുതലോടുകൂടി വേണമെന്നേ ഇവിടെ പറയുന്നുള്ളു.

പ്രേതലോകനിവാസികളെ സന്ദർശിക്കാനും അവരുമായി ആശയവിനിമയം ചെയ്യാനും തുളസീദാസനു് കഴിഞ്ഞിരുന്നു എന്നും സംപ്രീതരായ പ്രേതങ്ങൾ അദ്ദേഹത്തിൻെറ വിശിഷ്ട സേവകന്മാരായി പ്രവർത്തിച്ചിരുന്നു എന്നും അവരുടെ സഹായ സഹകരണങ്ങൾമൂലം തുളസീദാസനു് ഹനുമാനേയും ശ്രീരാമ നേയും സ്വ മാംസചക്ഷുസ്സുകൾകൊണ്ടു കാണാൻ സാധിച്ചിരുന്നു വെന്നുമാണു് ഒരൈതിഹ്യം.

ഒരു വിധവയെ തുളസീദാസൻ സുമംഗലിയാക്കി എന്ന താണു് മററൊരൈതിഹ്യം.

മൃതകബാലരെ പുനജ്ജീവിപ്പിച്ചു അദ്ദേഹമെന്നു വേറൊ രൈതിഹ്യമുണ്ടു്.

വൈചിത്ര്യം നിറഞ്ഞ മററൊരൈതിഹ്യം ഇതാണു്:— ഒരു സംഘം തസ്കരന്മാരെ അവരുടെ പൈശാചിക ജീവിത ത്തിൽനിന്നുദ്ധരിച്ചു പരമഭക്തന്മാരാക്കി ആ മഹാത്മാവു്. അങ്ങ നെ അദ്ദേഹം ദിവ്യതയുടെ അപാരതയിലേക്കു പടിപടിയായി ഉയർത്തപ്പെട്ടു.

നിരവധി ജനങ്ങളെ സംസാരാണ്ണവത്തിൽനിന്നു കരകേ ററാൻ 'രാമചരിതമാനസം'വഴി തുളസീദാസനു കഴിഞ്ഞിട്ടുണ്ടു്. അഥവാ സംസാരതരണത്തിന്നുള്ള വ്യഗ്രത പലരിലും അങ്കുരിപ്പി ച്ചിട്ടുണ്ടു് ആ പവിത്രചരിത്രം. രാമചരിതമാനസത്തിനുണ്ടായി ട്ടുള്ള അത്ഭുതാവഹമായ പ്രചാരം ഈ പരമാത്ഥമാണല്ലോ വ്യക്ത മാക്കുന്നതു്.

ഈ വിശിഷ്ടഗ്രന്ഥം, തൻെറ നാല്പത്തിരണ്ടാമത്തെ വയ സ്സിലാണു് അദ്ദേഹം രചിക്കാനാരംഭിച്ചതു്. ഗ്രന്ഥപരിസമാ പ്തിയുടെ കാലം എപ്പോളായിരുന്നു എന്നു പറയാൻ ലക്ഷ്യ ങ്ങളില്ല.

മററു പ്രാചീന ഗ്രന്ഥങ്ങളിലെന്നപോലെ രാമചരിതമാന സത്തിലും പ്രക്ഷിപ്തഭാഗങ്ങളുണ്ടെന്നു പറയപ്പെടുന്നു. ആ വക ഭാഗങ്ങൾ, സൂക്ഷ്മപരിശോധനയ്ക്കുശേഷം ഒഴിവാക്കിക്കൊണ്ടു

ചിലർ ഗ്രന്ഥപ്രസാധനം ചെയ്തിട്ടുണ്ടു്. അങ്ങനെ പ്രക്ഷിപ്ത ഭാഗങ്ങളിൽനിന്നു തികച്ചും വിമുക്തമായ മാനസരാമായണമാണിവിടെ ഈ വ്യാഖ്യാതാവു് അംഗീകരിച്ചിട്ടുള്ളതു്.

വാല്മീകിരാമായണത്തിന്റെ ഉദ്ഗാതാക്കൾ ലവനും കുശനുമാണു്. മാനസരാമായണഗായകനാകട്ടേ തൽപ്രണേതാവായ തുളസീദാസനാകുന്നു. രാമായണം പാരായണം ചെയ്യാനല്ല, ഗാനംചെയ്യാനാണു് കവി നമ്മോടാവശ്യപ്പെടുന്നതു്. 'ജോ ഗാവഗിം യഹ് ചരിത' എന്നും, 'ഗാവഹിം സുനഹിം സദാ നര നാരീ' എന്നും അദ്ദേഹം സ്പഷ്ടമാക്കിയിരിക്കുന്നു. 'ഗാവഹിം' എന്ന പദപ്രയോഗം സവിശേഷം വിചിന്ത്യമാണു്.

തുളസീദാസവിരചിതങ്ങളെന്നറിയപ്പെടുന്ന 23 ഗ്രന്ഥങ്ങളുടെ പേരാണു ഇതിന്നുപരി ചേർത്തിരിക്കുന്നതു്. മാനസരാമായണം ഒഴിച്ചുള്ള ഇതര ഗ്രന്ഥങ്ങളുടെ ആവിർഭാവം ഏതുകാലത്താണെന്നു അറിയാൻ നമുക്കു സാധിക്കുന്നില്ല.

1. ദോഹാവലി 2. കവിത്തരാമായണ 3. ഗീതാവലി 4. രാമാജ്ഞാ 5. ബിനയപത്രിക 6. രാമചരിതമാനസ 7. രാമലലാനഹഛൂ 8. ബരവൈരാമായണ 9. ജാനകീമംഗല 10. വൈരാഗ്യസന്ദീപനി 11. പാർവ്വതീമംഗല 12. കൃഷ്ണഗീതാവലി 13. വിന്ധ്യേശ്വരീപടൽ 14. രാമസത്സഈ 15. രാമശലാകാ 16. കഡ്ഖാ രാമായണ 17. സങ്കടമോചന 18. ഛന്ദാവലി 19. രോലാരാമായണം 20. ഹനുമദ്ബാഹുക 21. ച്ഛപ്പയരാമായണ 22. ഝൂലരാമായണ 23. കുണ്ഡലിയാരാമായണ.

ഇവയിൽ 14–ാമത്തേതായി കാണിച്ചിട്ടുള്ള 'രാമസത്സഈ' എന്ന ഗ്രന്ഥത്തിൽ 'ഗണിതം ജ്യോതിഷം എന്നിവയെക്കുറിച്ചു പരാമർശങ്ങളുള്ളതുകൊണ്ടും തുളസീദാസനു പ്രസ്തുത ശാസ്ത്രങ്ങളിൽ അവഗാഹമില്ലാത്തതുകൊണ്ടും പ്രസ്തുത കൃതി മാനസരാമായണ കർത്താവിന്റേതല്ലെ'ന്നും തുളസീദാസ്സു് എന്നു പേരുള്ള ഏതോ ഒരു കായസ്ഥകവിയാൽ നിർമ്മിതമായിട്ടുള്ളതാണെന്നും

ചിലക്കഭിപ്രായമുണ്ട്. കാശിരാജാവിൻെറ ഗ്രന്ഥശേഖരത്തി ലുള്ളതും തുളസീദാസവിരചിതവുമായ വിന്ധ്യശരീപടലം വായിച്ചാൽ മനസ്സിലാകും തുളസീദാസൻ ഗണിതജ്യോതിഷങ്ങളിൽ പ്രഗത്ഭനായിരുന്നുവെന്നു്. ആ സ്ഥിതിക്ക 'രാമസത്സഈ' എന്ന ഗ്രന്ഥത്തിൻെറ കർത്തൃത്വം മറെറാരാളിൽ നിക്ഷേപിക്കേണ്ട ഒരാവശ്യവും ഇല്ല.

ഇനി നമുക്ക ഈ വ്യാഖ്യാനത്തിന്നു നിദാനമായ രാമചരിതമാനസത്തെക്കുറിച്ച അല്പം ചിന്തിക്കാം:—

ആധുനികയുഗത്തിൽ ഹൈന്ദവജനതയാകുന്ന വടവൃക്ഷം ശാഖോപശാഖകളോടുകൂടി നിലനില്ക്കുന്നതു ഗീതയും മാനസരാമായണവുമാകുന്ന രണ്ട നാരായവേരുകളുടെ അടിസ്ഥാനത്തിലാണ്. വാല്മീകിയുടേയും വാല്മീകിരാമായണത്തിൻേറയും പുനർജ്ജന്മങ്ങളാണ് തുളസീദാസ്സും രാമചരിതമാനസവുമെന്നു ചിലർ അഭിപ്രായപ്പെടുന്നു. പ്രചാരത്തെ സംബന്ധിച്ചിടത്തോളം വാല്മീകിരാമായണത്തേക്കാരം മുന്നണിയിൽ നില്ക്കുന്നതു് രാമചരിതമാനസമാണ്. വാല്മീകിരാമായണത്തിൻെറ യോഗ്യതക്കുറവല്ല, അനുവാചകലോകത്തിൻെറ സംസ്കൃതഭാഷാനഭിജ്ഞതയാണിതിന് മുഖ്യഹേതു. മാനസരാമായണത്തിൻെറ ലക്ഷക്കണക്കിലുള്ള പ്രതികളാണ് കൊല്ലംതോറം വിററഴിയുന്നതു്. ഗീതയൊഴികെ മറെറാരു ഗ്രന്ഥത്തിനുമില്ല ഇതുപോലൊരു പ്രചാരം. ജനകീയഭാഷയാണ് മാനസരാമായണത്തിലെ ഭാഷ. അതാണു പ്രചാരാധിക്യത്തിന്നുള്ള മറെറാരു കാരണമെന്നു പറഞ്ഞാൽ അതു തികച്ചും വസ്തുനിഷ്ഠമായിരിക്കും.

മാനസരാമായണത്തിൻെറ ആധ്യാത്മികപ്രഭാവം ഇന്ത്യയിലെ സംസ്കാരസമ്പന്നരും സത്യാന്വേഷികളുമായ ജനങ്ങരം നല്ലപോലെ ഗ്രഹിച്ചിട്ടുണ്ട്. ഹിന്ദിഭാഷയിലേയും സാഹിത്യത്തിലേയും കെടാവിളക്കാണ് മാനസരാമായണം. സ്വഗ്രന്ഥത്തിനു തുളസീദാസ്സ് നൽകിയിട്ടുള്ള പേരിൻെറ ഔചിത്യം സവിശേഷം ശ്രദ്ധേയമാണ്. ഹിമാലയത്തിലെ ദുഗ്ദ്ധാപമാ

യൊരു സരസ്സാണ മാനസസരോവരം. തുളസീദാസു് രാമായണവും അത്തരത്തിൽ ഗഹനമായ ഒന്നായിട്ടാണ കവി പരിഗണിച്ചിരിക്കുന്നതു്. മഹായോഗികളും യോഗികല്ലന്മാരുമാണ് ആ പാവനസരസ്സിൽ സ്നാനംചെയ്തു പവിത്രരായി ജനനമരണപ്രവാഹരൂപമായ പ്രാപഞ്ചികസാഗരം കടന്നു നിത്യനിർവ്വാണമടയുന്നതും. തുളസീദാസൻെറ മാനസസരോവരത്തിൽ നാലു സ്നാനഘട്ടങ്ങളാണുള്ളതു്. ഭുസുണ്ഡിഗരുഡഘട്ടം, ശിവപാർവ്വതിഘട്ടം, യാജ്ഞവൽക്യഭരദ്വാജഘട്ടം, തുളസീദാസപ്രഭൃതികളായ ഭക്തന്മാരുടെ ഘട്ടം എന്നിങ്ങനെയാണവയുടെ പേരുകൾ. അതായതു്, ഭുസുണ്ഡി ഗരുഡനേയും ശിവൻ പാർവ്വതിയേയും യാജ്ഞവൽക്യൻ ഭരദ്വാജനേയും തുളസീദാസൻ സന്യാസിമാരേയും ആനുഷംഗികമായി രാമാപദാനങ്ങൾ ഗാനംചെയ്തു കേൾപ്പിക്കുന്നു. മാനസസരസ്സിന്ന ഏഴു സോപാനങ്ങളാണുള്ളതു്. അതാണതിലെ ഏഴു കാണ്ഡങ്ങൾ. മാനസസരസ്സിലേക്കിറങ്ങാനും കേറാനും ഈ സോപാനങ്ങൾ കൂടാതെയും കഴികയില്ല.

ശ്രീ സീതാരാമന്മാരുടെ അഭൗമപ്രഭാവമാണ മാനസസരോവരത്തിലെ അമൃതോപമാനമായ ജലം ആ സരസ്സിൽനിന്നു ഉത്ഭവിക്കുന്ന സരയൂനദി, ശ്രീരാമൻെറ അഖിലലോകവ്യാപ്തമായ കീർത്തിയുടെ ചരിത്രത്തെ പ്രവഹിപ്പിച്ചുകൊണ്ടു് ദേവഗംഗയുമായി സംഗമിക്കുന്നു. ആ ദേവഗംഗയാകട്ടേ, ഭക്തികേന്ദ്രവുമാണ്. രാമചരിതമാനസമെന്നു സ്വഗ്രന്ഥത്തിന്ന സംജ്ഞകല്പിച്ചതിൽ തുളസീദാസൻ പ്രകടിപ്പിച്ചിട്ടുള്ള ഭാവനാവൈഭവം എത്രത്തോളമെന്നു നമുക്കിതിൽനിന്നു അനുമാനിക്കാം.

ഉത്തരേന്ത്യാക്കാൎക്കു് തുളസിരാമായണം പഞ്ചമവേദമാണ്. അത്രത്തോളം മാഹാത്മ്യമാണ് അവരതിന്ന കല്പിച്ചിരിക്കുന്നതു്.

രാമായണകഥ ജനകീയഭാഷയിൽ രചിക്കാൻ തുളസീദാസനെ പ്രേരിപ്പിച്ചതെന്തുകൊണ്ടാണ്? ഇതിന്ന മറുവടി പറയുന്നതിന്ന മുമ്പു് രാമചരിതമാനസനിൎമ്മാണകാലത്തെ ഇന്ത്യയുടെ രാഷ്ട്രീയസ്ഥിതി കുറഞ്ഞൊന്നു പരാമൎശിക്കാതെ വയ്യ. വിദേശി

യരുടെ തുടരെത്തുടരെയുള്ള ശക്തിയേറിയ ആക്രമണങ്ങളുടേയും കൊള്ളകളുടേയും കൊലകളുടേയും ധ്വംസനങ്ങളുടേയും ഫലമായി ഇന്ത്യയുടെ ആദ്ധ്യാത്മികസമ്പത്തിനു ഭൗതികൈശ്വര്യത്തിനൊന്നപോലെതന്നെ, വമ്പിച്ച നാശം നേരിട്ട ഒരു കാലമായിരുന്നു അതു്. ഹൈന്ദവക്ഷേത്രങ്ങളും സന്യാസിമഠങ്ങളും ഭജനമന്ദിരങ്ങളും ഗുരുകുലങ്ങളും ഒന്നൊന്നായി നശിപ്പിക്കപ്പെട്ടു. വർണ്ണാശ്രമങ്ങളും ആശ്രമധർമ്മങ്ങളും പിഴുതെറിയപ്പെട്ടു. ബ്രാഹ്മണ്യം യജ്ഞോപവീതത്തിൽ മാത്രമാണെന്ന നിലവന്നു. വേദങ്ങൾ വില്പനച്ചരക്കുകളായി. ജപവും ധ്യാനവും യജ്ഞവും കാപട്യത്തിൻെറ പ്രതീകങ്ങളായി. പ്രകൃതിരഞ്ജനം രാജധർമ്മത്തിൽനിന്നു നിഷ്കാസിതമായി. സതീത്വം വെറുമൊരു സ്വപ്നമായി; ഈ ദാരുണാവസ്ഥ തുളസീദാസൻെറ ഹൃദയത്തേയും ആത്മാവിനേയും കഠിനമായി വേദനിപ്പിച്ചിരിക്കും എന്നകാര്യം നിസ്തർക്കമാണു്.

ഇന്ത്യയ്ക്കു നേരിട്ട ദുരവസ്ഥക്കു തുല്യമായി മറെറാന്നെടുത്തു കാണിക്കാൻ തുളസീദാസനു കിട്ടിയതു രാക്ഷസരാജ്യഭരണമാണു്. ആ ഭരണത്തിനും ഭരണകർത്താവിനും അറുതിവരുത്തിയതു് ദുഷ്ടനിഗ്രഹ ശിഷ്ടപരിപാലനവ്യഗ്രനായ സാക്ഷാൽ ശ്രീരാമനുമാണല്ലൊ. ഇന്ത്യയുടെ ദുഃസ്ഥിതിക്കും ഈശ്വരനെക്കൊണ്ടുമാത്രമേ പരിഹാരമുണ്ടാക്കാനാകൂ എന്നും തുളസീദാസനു വിശ്വാസമുണ്ടായിരുന്നു. ഭക്താഭീഷ്ടദനാണു് ഭഗവാൻ. ജനങ്ങൾ ഭക്തിമാർഗ്ഗത്തിലൂടെ ചരിക്കുമ്പോൾ ഭഗവൽകൃപ പ്രത്യക്ഷമാകും. അതിനു ജനങ്ങളെ തയാറാക്കുവാനാണു്, അവർക്കു സുപരിചിതമായ ഭാഷയിൽ തുളസീദാസൻ രാമായണം രചിച്ചതെന്നു ചിലർക്കഭിപ്രായമുണ്ടു്. തുളസീരാമായണം അദ്ദേഹം ജനതാമദ്ധ്യത്തിൽ ഗാനം ചെയ്തു. ജനങ്ങൾ പ്രബുദ്ധരായി; തങ്ങളെ അഭിമുഖീകരിച്ചിരിക്കുന്ന വിപത്തിനെക്കുറിച്ചു് അവർക്കു പൂർണ്ണബോധവും ഉണ്ടായി. മഹാകവിയുടെ ലക്ഷ്യവും ഇതുതന്നെയായിരുന്നു.

ഇന്ത്യയിലെ ഇന്നത്തെ ചുററുപാടും വിഷാദജനകമാണു്. ഇവിടെ ഭൗതികശക്തി ക്രമാതീതമായി വളർന്നു് ആദ്ധ്യാത്മകി

ബലത്തെ ദൃഷണം ചെയ്തുകൊണ്ടിരിക്കുന്നു. സത്യധമ്മങ്ങളും ത്യാഗതപസ്യകളും ഏട്ടിൽ മാത്രമെന്നനിലയ്ക്കെത്തിയിരിക്കുന്നു. ഈ വിഷമാവസ്ഥയിൽനിന്നു ഹൈന്ദവജനസമുദായം രക്ഷപ്പെടണമോ? വേണമെങ്കിൽ മാനസരാമായണംപോലുള്ള അതിവിശിഷ്ടഗ്രന്ഥങ്ങളുടെ പ്രചാരം വദ്ധിക്കണം.

മാനസരാമായണത്തെ മഹാജനങ്ങൾ എങ്ങനെയൊക്കെ വീക്ഷിക്കുന്നു എന്നു നോക്കാം. മിസ്റ്റർ എഡ്വിൻ ഗ്രീവ്സ് പറയുന്നു: —

'ഹിന്ദി മഹാകവികളെക്കുറിച്ച് വളരെയൊന്നും അറിയാത്ത ഒരു വിദേശീയവിമശ്കൻ, ഒരുപക്ഷേ തുളസീദാസനേയും മാനസരാമായണത്തേയും പ്രശംസിക്കാൻ മുൻകൈയെടുത്തേക്കും. കാരണം, രാമചരിതമാനസത്തേയും തുളസീദാസനേയും സംബന്ധിച്ച് അദ്ദേഹം പണ്ടേതന്നെ കേട്ടിട്ടുണ്ടാകും.

തുളസീദാസ് അനേകഗ്രന്ഥങ്ങളുടെ പ്രണേതാവാണ്. ആ ഗ്രന്ഥങ്ങളൊക്കെത്തന്നെ ഒരുവിധത്തിലല്ലെങ്കിൽ മറെറാരുവിധത്തിൽ ശ്രേഷ്ഠങ്ങളുമാണ്. ഹിന്ദി സാഹിത്യവിമശ്കന്മാർ ഈ ആശയഗതിയോട് സാത്മ്യം പ്രാപിച്ചില്ലെന്നുവരാം. തുളസീദാസന്റേതുതന്നെയോ എന്നു സംശയമുണ്ടാക്കുന്ന ചില ഗ്രന്ഥങ്ങളും ആ കൂട്ടത്തിലുണ്ടെന്നാണ് അവരുടെ വാദം. അതാണദ്ദേഹത്തെ പൂണ്ണമഹത്വത്തിലേക്കുയത്താൻ അവർ മടിക്കുന്നതും.

തുളസീദാസന്റെ കാവ്യങ്ങളിലെല്ലാംവെച്ച് ഏററവും മുന്നണിയിൽനില്ക്കുന്നതു രാമചരിതമാനസമാണ്. ഈ വിലയിരുത്തൽ അതേപടി അംഗീകരിക്കാൻ വൈമുഖ്യം കാണിച്ച ഒരു ഹിന്ദി പണ്ഡിതനെ ഞാനോക്കുന്നുണ്ട്. രാമചരിതമാനസത്തേക്കാൾ പ്രാമുഖ്യം അവകാശപ്പെടുന്ന ഗ്രന്ഥം ബിനയപത്രികയാണെന്നത്രേ ആ പണ്ഡിതന്റെ അഭിപ്രായം. ബിനയപത്രിക വിശിഷ്ടഗ്രന്ഥമാണെന്ന കാര്യത്തിൽ എനിക്കു ലേശംപോലും സംശയമില്ല. പക്ഷേ അതിനു രാമചരിതമാനസത്തെ കവിഞ്ഞു നില്ക്കാൻ കഴിവില്ലെന്നേ ഞാൻ പറയൂ. ബിനയപത്രികയെ

ഷ്പീററി വളരെയൊന്നും അറിയാൻ ഇടയായിട്ടില്ലെന്നതുകൊണ്ടോ അഥവാ മററെന്തെങ്കിലും കാരണത്താലോ എന്നെനിക്കു പറയാനാവില്ല, രാമായണമാണ് പൊതുജനസമ്മതി ഒട്ടധികം നേടിയിരിക്കുന്നത്.' രാമചരിതമാനസത്തിൽ കവിഞ്ഞു ഭാരതീയക്ക് മറെറാരുഗ്രന്ഥമില്ല.

നിരക്ഷരന്മാക്കും കേട്ടാസ്വദിക്കാൻ രാമായണം തയാറെടുത്തുനില്ക്കുന്നുണ്ട്. അതിന്നുപററിയതാണതിലെ ശൈലി. അതിൽ പ്രയുക്തമായിട്ടുള്ള ഭാഷയും അത്രമാത്രം ലളിതമാണ്. എല്ലാത്തരം ജനങ്ങളുടേയും മനംകവരുന്ന ഒന്നാണ് രാമായണം. ആ നിലക്കുവേണം ആ ഗ്രന്ഥത്തെ നാം വീക്ഷിക്കാൻ. പണ്ഡിതന്മാരെയെന്നപോലെ പാമരന്മാരെയും രസിപ്പിക്കാനുള്ള കഴിവ് തുളസീരാമായണത്തിന്നുണ്ട്. സുന്ദരമായൊരിതിവൃത്തമാണ് അതിൽ ഉടനീളം വ്യാപിച്ചിരിക്കുന്നത്. ശ്രോതാക്കളെ വിടാതെ പിടികൂടാൻ സ്വതേതന്നെ സാമത്ഥ്യമുള്ള ഒരു കഥയാണതിലുള്ളത്. ഹൃദയാകഷ്കമായ ഭാവന, പദലാളിത്യം, സംഗീതാത്മകത്വം, പ്രസന്നത, സൗകുമാര്യം എന്നീ ഗുണങ്ങളുടെ ഒരാകരമെന്നുവേണം മാനസരാമായണത്തെ പരിഗണിക്കാൻ.

തുളസീദാസ് ഒരിക്കലും അഭിമാനം കൊള്ളുകയുണ്ടായിട്ടില്ല സ്വകീയഗ്രന്ഥം സവ്വോൽകൃഷ്ടമെന്നു്. എന്നാൽ നിരവധിലക്ഷം അനുവാചകരുടെ അഭിമാനം മാനസരാമായണംപോലുള്ള ഒരു ഗ്രന്ഥം വേറെയില്ലെന്നാണ്.

ഹിന്ദി സാഹിത്യത്തിൻെറ തലപ്പത്തുനില്ക്കുന്ന മാനസരാമായണത്തിൻെറ സവിശേഷത എന്തൊക്കെയാണ്? വളരെ വിസ്തരിച്ചല്ലെങ്കിൽക്കൂടിയും ഈ ചോദ്യത്തിനു് ഒരു ഉത്തരം പറയാതെ കഴിവില്ല.

തുളസീദാസൻെറ സവ്വശ്രദ്ധയും കേന്ദ്രീകരിച്ചിരുന്നതു് വർണ്ണ്യവസ്തുവിലാണ്; തന്നിലല്ല. രാമനെ മാലോകർ ശ്രദ്ധിക്കണം; ഇതാണദ്ദേഹത്തിൻെറ ലക്ഷ്യം. രാമൻെറ പ്രഭാവം രാമൻെറ ഗുണങ്ങരം ഇതൊക്കെയാണദ്ദേഹം വായനക്കാരുടെ മുമ്പിൽ

നിവേദിക്കുന്നതു്. ഒരു മഹാകവിയെന്നനിലയ്ക്കു തന്റെ പ്രഗത്ഭത കൊട്ടിഘോഷിക്കാൻ അദ്ദേഹം മെനക്കെട്ടിട്ടില്ല. കവിയശസ്സിനുവേണ്ടിയുമായിരുന്നില്ല അദ്ദേഹം രാമചരിതനിർമ്മിതിക്കൊരുങ്ങിയതു്. ശ്രീരാമന്റെ ശുഭ്രകീർത്തി എങ്ങും എത്തിക്കുക എന്നതായിരുന്നു തുളസീദാസന്റെ ഉദ്ദേശം. ശ്രീരാമനോടു് തുളസിക്കുള്ള ഭക്തി തുളസിയുടെ കാവ്യങ്ങൾക്കു് ഒരഭൗമസൗന്ദര്യം ഉണ്ടാക്കിക്കൊടുത്തിരിക്കുന്നു.

സീതയേയും രാമനേയുമല്ലാതെ, തന്നെപ്പററി ചിന്തിക്കാനുള്ള അവസരം തുളസീദാസ് ഒരിക്കലും സൃഷ്ടിച്ചിട്ടില്ല.

ലളിതഭാഷ സ്വകാവ്യത്തിൽ അംഗീകരിക്കാൻ അദ്ദേഹം തീരുമാനിച്ചതു എന്തുകൊണ്ടാണെന്നു സ്വകവിതാദ്വാരാ വ്യക്തമാക്കിയിട്ടുണ്ടു്:—

ഭാഷാ ഭനിതി ഭോരി മതി മോരീ ഹംസിബേ
ജോഗഹം സേം നഹിം ഖോരീ
പ്രഭുപദ പ്രീതി ന സാമുഝി നീകീ തിൻഹഹി
കഥാ സുനിലാഗിഹി ഫീകീ
ഹരിഹര പദരതി മതീ ന കുതരകീ തിൻഹകഹും
മധുര കഥാ രഘുബര കീ.

(മാതൃഭാഷയിലുള്ള രചന, എന്റെ ബുദ്ധിവൈഭവത്തിന്റെ കുറവു് ഇതുരണ്ടും പരിഹാസാസ്പദങ്ങൾ തന്നെയാണു്. അങ്ങനെ മററുള്ളവർ ഹസിക്കുന്നതു തെററും അല്ല. ശ്രീരാമനിൽ ഭക്തിയും ജ്ഞാനവുമില്ലാത്തവർക്കു് ഇതു കൊള്ളരുതാത്ത ഒന്നായിത്തന്നെ തോന്നും. വിഷ്ണുഭക്തിയും ശിവഭക്തിയും ഉള്ളവർ കുതർക്കത്തിനു തയാറെടുക്കില്ല; അവർക്കു ശ്രീരാമകഥ മധുരമധുരമായിത്തന്നെ അനുഭവപ്പെടും.)

ഹിന്ദിഭാഷയിൽ പ്രാവീണ്യമില്ലാത്തവരെ വല്ലാതെ വിഷമിപ്പിക്കുന്ന പല പദപ്രയോഗങ്ങളും മാനസരാമായണത്തിൽ കാണാം. ഇന്ത്യയിലെ ഇതരഭാഷാ പണ്ഡിതന്മാരെപ്പോലും ഇത്തരം പദപ്രയോഗങ്ങൾ വീർപ്പുമുട്ടിച്ചിട്ടുണ്ടു്. എന്നാലും വർണ്ണ്യവിഷയം തീരെ മനസ്സിലായില്ലെന്ന പരാതിയുമായി

ഒരാൾക്കും മടങ്ങിപ്പോകേണ്ടിവരികയില്ല. തന്റെ പാണ്ഡിത്യ മാണ് കവി പ്രകടിപ്പിക്കുന്നതെന്നു രാമായണം ഗാനം ചെയ്യുന്ന വക്ക് ഒരിക്കലും തോന്നാത്തവിധത്തിലേ തുളസീദാസൻ പ്രാചീനപദങ്ങൾ പ്രയോഗിച്ചിട്ടുള്ളു എന്നതാണ് മറെറാരു പ്രത്യേകത. അദ്ദേഹത്തിന്റെ ഉദ്ദേശം തന്റെ രാമായണം സാധാരണജനങ്ങൾക്കുള്ളതാവണം: പണ്ഡിതന്മാരുടെ അധിക്ഷേപത്തിനു വിഷയമാകുന്നു എന്നുവന്നാൽക്കൂടിയും.

മാനസരാമായണത്തിന്നുള്ള മറെറാരു വൈശിഷ്ട്യം അതു് അത്യധികം സ്വതന്ത്രവും കവി സങ്കേതങ്ങളെ പലപ്പോഴും അവഗണിച്ചുകൊണ്ടുള്ളതുമാകുന്നു എന്നതത്രെ. തുളസീദാസന്റെ ഛന്ദോബദ്ധതയ്ക്കുമുണ്ട് നല്ല പിരിമുറുക്കം. ഒരു 'ദോഹ'യെത്തുടന്നു നാലു സുദീഘ 'ചൗപായി' പ്രയോഗിച്ചിരിക്കുന്നതാണ് അദ്ദേഹം കൈക്കൊണ്ടിട്ടുള്ള മറെറാരു പുതിയ പദ്ധതി. ഈ വ്യവസ്ഥ സാവ്വത്രികമാണെന്നു ഞാൻ ശപഥം ചെയ്യുന്നില്ല; ചിലേടത്തതിനു മാററം കണ്ടേക്കാം.

എല്ലാ സോപാനങ്ങളുടേയും പ്രാരംഭത്തിൽ സംസ്കൃതപദ്യങ്ങൾ നിബന്ധിച്ചിരിക്കുന്നു എന്നതാണ് മാനസരാമായണത്തിൽ കാണുന്ന സവിശേഷതകളിലൊന്നു്. ചൗപായിയും ദോഹയുമാകുന്ന തരംഗപരമ്പരകളിലൂടെ നീന്തി തളച്ചസംഭവിക്കുന്ന വായനക്കാക്കു വിശ്രമംനല്കുന്ന താവളങ്ങളാണിവയെന്നു പറയാൻ തോന്നിപ്പോകുന്നു. തുളസീദാസൻ സ്വീകരിച്ചിട്ടുള്ള ഭംഗിയേറിയ സംസ്കൃതവൃത്തങ്ങൾ മാനസരാമായണത്തിനു കൂടുതൽ സൗകുമാര്യം ഉണ്ടാക്കുന്നില്ലേ? തീച്ചയായും ഉണ്ടു്. നോക്കുക:—

'നാന്യാസ്പൃഹാ രഘുപതേ, ഹൃദയേസ്മദീയേ
സത്യംവദാമി ഭഗവാനഖിലാന്തരാത്മാ
ഭക്തിംപ്രയച്ഛരഘുപുംഗവ, നിർഭരാംമേ
കാമാദിദോഷരഹിതം കുരു മാനസം ച.'

സംസ്കൃതവൃത്തങ്ങളും ചൗപായിദോഹകളും തമ്മിൽ സംഘട്ടനമുണ്ടാകുന്ന സന്ദർഭങ്ങൾ കാണുമ്പോൾ രാമരാവണസമരം ആരും ഒരല്പനേരം ഓർത്തുപോകും.

തുളസീരാമായണത്തിന്നുള്ള മറെറാരു യോഗ്യത പ്രാചീന ഹിന്ദിഭാഷയിലുള്ള പദങ്ങരം ഒട്ടുമുക്കാലും ഇതിൽ കണ്ടെത്തുമെന്നുള്ളതാണ്. ഏതെങ്കിലും ഒരു പദം ഒരു സ്ഥലത്തു വിന്യസിച്ചേ പററൂ എന്നു തുളസീദാസന്നു തോന്നിയാൽ ആ പദത്തെ, വേണ്ടിവന്നാൽ ചതച്ചോ ശിരച്ഛേദംതന്നെ ചെയ്തോ അവയവം ഖണ്ഡിച്ചോ ആ സ്ഥലത്തുതന്നെ പ്രയോഗിക്കും. ഇതിലേക്കു എത്ര ഉദാഹരണങ്ങരം വേണമെങ്കിലും രാമായണത്തിലുണ്ട്. ഭാവരൂപശില്പങ്ങരംക്കു മിഴിവുണ്ടാകുവാൻ ഏതുപദം പ്രയോഗിക്കണമോ ആ പദംതന്നെ അദ്ദേഹം പ്രയോഗിക്കും. വ്യാകരണനിയമമൊന്നും ആ അവസരത്തിൽ അദ്ദേഹത്തിന്നു ബാധകമല്ല.

കഥാപാത്രങ്ങളെ തുളസീദാസൻ ആവിഷ്കരിക്കുന്നതു തികച്ചും നാടകീയസമ്പ്രദായത്തിലാണെന്ന വസ്തുതയും നാം ഓക്കണം. പാശ്ചാത്യവിമശ്കരുടെ ദൃഷ്ടിയിൽ ഇതൊരു പന്തികേടായി തോന്നും. എന്നാൽ അതുകൊണ്ട് ആ മഹാകവിയുടെ കഥാപാത്രാവിഷ്കരണത്തിനൊരു അപകഷവും ഉണ്ടാകുന്നില്ല. അത്തരം നാടകീയത അങ്ങേ അററം അനുമോദിക്കുന്ന വലിയൊരു ജനവിഭാഗം ഇന്ത്യയിലുണ്ട്.

അരമനസ്കുള്ളിലായാലും എരിപൊരികൊള്ളുന്ന സമരരംഗങ്ങളിലായാലും വാത്സല്യപ്രകടനത്തിലായാലും പ്രേമപ്രകടനത്തിലായാലും തുളസീദാസൻെറ ഭാഷ തികച്ചും സാധാരണക്കാരൻേറതു മാത്രമാണ്. അതുതന്നെയാണ് രാമായണം സാധാരണക്കാരുടെ ആദരാഭിനന്ദനങ്ങരംക്ക് അഹമായിതീന്നിരിക്കുന്നതും,

വനയാനോദ്യുക്തനായ രാമൻ ആരണ്യജീവിതത്തിലെ ക്ലേശങ്ങളെപ്പററി സീതയോട് പറയുന്ന ഭാഗം എത്ര ഹൃദയാവജ്ജകമായിരിക്കുന്നു! തുളസീരാമായണത്തിലെ ഏററവും സമാകഷകങ്ങളായ ഭാഗങ്ങളിൽ ഒന്നല്ലേ ഇതു എന്നുകൂടി ചോദിക്കാൻ തോന്നിപ്പോകുന്നുണ്ട്. കത്തവ്യത്തിൻേറയും പ്രേമത്തിൻേറയും ആകത്തുക്കം കുറിക്കുന്ന ശ്രദ്ധേയമായ ഒരു ഭാഗവുംകൂടിയാണിതു്.

ഫലിതം പറയുന്നതിൽ തനിയ്ക്കുമുണ്ടു് നല്ലൊരു കഴിവെന്നു തുളസീദാസൻ വ്യക്തമാക്കിയിട്ടുള്ള സന്ദർഭങ്ങൾ രാമായണത്തിൽ അവിടവിടെയുണ്ടു്. ജീവിതത്തിലെന്നപോലെ ജീവിതത്തിന്റെ ആവിഷ്കാരമായ സാഹിത്യത്തിലും ഫലിതത്തിനു സമുന്നതസ്ഥാനമുണ്ടു്. ഫലിതശൂന്യമായ ഒരു ജീവിതവീക്ഷണം മിക്കവാറും വിരസവും നിശ്ചേതനവുമായിരിക്കും. ഈ രഹസ്യം തുളസീദാസൻ നല്ലതുപോലെ ഗ്രഹിച്ചിരുന്നു എന്നതു തീർച്ചയാണു്. പരശുരാമനെ ശുണ്ഠിപിടിപ്പിക്കാൻ ലക്ഷ്മണൻ പറയുന്ന വാക്കുകളൊന്നു ശ്രദ്ധിക്കുക.

'സ്വാമിൻ, പിഞ്ചുപൈതങ്ങളായിരുന്നപ്പോൾ ഞങ്ങൾ വളരെ വില്ലുകൾ ഒടിക്കുകയുണ്ടായിട്ടുണ്ടു്. അന്നൊന്നും അവിടന്നു കോപിച്ചില്ല. ഈ ഒരു വില്ലിൽ അങ്ങയ്ക്കെന്താണിത്ര മമതയാവോ?'

ഈ സന്ദർഭം അല്പമൊന്നു വിവരിച്ചാൽ മാത്രമേ ലക്ഷ്മണൻ പറയുന്ന വാക്കുകളുടെ ഗൗരവവും അവയിലൂടെ പ്രകടമാകുന്ന ഫലിതവും അനുവാചകലോകത്തിനു നല്ലപോലെ മനസ്സിലാക്കാൻ കഴിയൂ.

പണ്ടു ശിവനും ജലന്ധരനും തമ്മിൽ അതിഭയങ്കരമായൊരു സമരമുണ്ടായി.. യുദ്ധത്തിൽ ജലന്ധരൻ തോററു. ജലന്ധരന്റെ വക നിരവധി ആയുധങ്ങൾ ശിവൻ പിടിച്ചെടുത്തു. അവയെല്ലാം ഭദ്രമായി കാത്തുസൂക്ഷിക്കാൻ ശിവൻ പരശുരാമനോടു് കല്പിച്ചു. സംഗതിവശാൽ ലക്ഷ്മണൻ ആ ആയുധക്കലവറ ഒരിക്കൽ സന്ദർശിച്ചു. മാത്രമല്ല അവിടെ ശേഖരിച്ചിരുന്ന ചാപങ്ങളിൽ പലതും പരീക്ഷണാർത്ഥം എടുത്തു പ്രയോഗിച്ചു ഖണ്ഡം ഖണ്ഡമാക്കുകയും ചെയ്തു. ആ കാഴ്ച പരശുരാമനെ ക്രുദ്ധനാക്കേണ്ടിയിരുന്നു. അന്നില്ലാത്ത ആ ഗുരുഭക്തി ഇന്നു എവിടെനിന്നു പൊട്ടിവീണു എന്നാണു് ലക്ഷ്മണൻ സൂചിപ്പിച്ചതു്.

ലക്ഷ്മണൻ തുടന്നു: —'സ്വാമിൻ, ഞങ്ങളുടെ ദൃഷ്ടിയിൽ എല്ലാ ചാപവും ഒരുപോലെയാണു്. ഒരു വലിയ വില്ലു തകൻ

എന്നതുകൊണ്ടു വിശേഷിച്ചെന്തു ഹാനിയാണുള്ളതു്? വലിയ വില്ലെങ്ങനെയിരിക്കുന്നു എന്നു ജ്യേഷ്ഠൻ പരിശോധിക്കുകയേ ചെയ്തുള്ളു. ആ വില്ലു വെറും 'പന്നാസ്സാ'യിരുന്നു. അതാണു് അതു് ഒടിഞ്ഞതും.'

പരശുരാമനു ക്രോധം വർദ്ധിച്ചു. അദ്ദേഹം ലക്ഷ്മണനെ ഭർത്സിച്ചു. ലക്ഷ്മണനും മൗനം ദീക്ഷിച്ചില്ല: —

'മഹർഷേ, അവിടന്നു മാമുനിയായിട്ടും ഇത്ര വലിയൊരു ശൗര്യഗർവ്വു വെച്ചു പുലർത്തുന്നല്ലോ. അങ്ങു വെണ്മഴു എന്റെ നേക്കു വീണ്ടും വീണ്ടും കാട്ടുന്നല്ലോ. വലിയൊരു പർവ്വതത്തെ ഊതിപ്പറപ്പിയ്ക്കാനോ അങ്ങു ആഗ്രഹിക്കുന്നതു്? വിരലുകളുടെ തർജ്ജനംകൊണ്ടു കൊഴിഞ്ഞുവീഴുന്ന വാടിയ കായ്കളൊന്നും ഇവിടെയില്ല. അങ്ങയുടെ മഴുവും വില്ലും അമ്പും കണ്ടുകൊണ്ടുതന്നെയാണു് അഭിമാനപൂർവ്വം ഞാൻ ചിലതു പ്രസ്താവിച്ചതും. അങ്ങു ഭൃഗുമഹർഷിയുടെ വംശത്തിൽ പിറന്നവനാണല്ലോ എന്നു ഗ്രഹിച്ചും അങ്ങയുടെ പൂണനൂൽ കണ്ടും അങ്ങു പറഞ്ഞതൊക്കെ ഈഷ്യ്കൂടാതെ ഞങ്ങൾ ക്ഷമിക്കുന്നു. ഞങ്ങളുടെ വംശത്തിൽ ജനിച്ചവർ ശൗര്യം പ്രകടിപ്പിക്കുക ദേവന്മാരിലും ബ്രാഹ്മണരിലും ഈശ്വരഭക്തരിലും പശുക്കളിലും അല്ല. ഇപ്പറഞ്ഞവരെ കൊന്നാൽ പാപം; തോല്പിച്ചാൽ ദുഷ്കീർത്തിയും.'

പരശുരാമൻ ക്രോധതാമ്രാക്ഷനായി. അദ്ദേഹം ആത്മപ്രശംസയുടെ വാലിന്മേൽ തൂങ്ങി മഹത്വത്തിലേയ്ക്കുയരുകയാണു്. ആ കാഴ്ച കണ്ടു ലക്ഷ്മണൻ പറഞ്ഞു: —

'അങ്ങുള്ളപ്പോൾ അങ്ങുതന്നെ വേണ്ടേ അങ്ങയുടെ സൽകീർത്തി വർണ്ണിച്ചു മറ്റുകരയെത്താൻ? അങ്ങു സ്വന്തം നാവുകൊണ്ടു പല തരത്തിലും പല പ്രാവശ്യവും ആത്മപ്രശംസ ചെയ്യുന്നു. ഇത്രയൊക്കെയായിട്ടും തൃപ്തി വന്നില്ലെങ്കിൽ ഇനിയും കുറേക്കൂടി പറഞ്ഞുകൊള്ളു. രോഷം നിയന്ത്രിച്ചു എന്നു ദുസ്സഹദുഃഖം അവിടേയ്ക്കുണ്ടാകരുതു്. വീരനും ധീരനും അക്ഷോഭ്യനുമായ അങ്ങേയ്ക്കു ശകാരം ഭൂഷണമല്ല. യുദ്ധത്തിലാണു് ശൂരന്മാർ ശൗര്യം പ്രദർശി

പ്പിക്കുക. സ്വയം വീമ്പിളക്കുന്നതു ശൂരന്മാരുടെ പ്രകൃതിയല്ല. യുദ്ധത്തിൽ ശത്രു ഉപസ്ഥിതനായിരിക്കെ, ഭീരുക്കളാണ് പ്രലപിക്കുക. അങ്ങു കാലനേയും കൂടെ കൊണ്ടുപോന്നിരിക്കുന്നു. എനിക്കുവേണ്ടി ആ കാലനെ അങ്ങു പല തവണയും വിളിക്കുകയും ചെയ്തിരിക്കുന്നു.'

ലക്ഷ്മണനെ കൊന്നേ താൻ അടങ്ങൂ എന്നായി പരശുരാമൻ. ലക്ഷ്മണൻ പറഞ്ഞു:—

'മുനേ, അങ്ങയുടെ പ്രകൃതം ആർക്കാണറിഞ്ഞുകൂടാത്തത്? മാതാപിതാക്കന്മാരോടുള്ള കടം യഥാവിധി വീട്ടി. ഗുരുവിനോടുള്ള കടം ബാക്കിയാണ്. തന്മൂലം അങ്ങയുടെ മനസ്സിന്ന് അസ്വാസ്ഥ്യവും ഉണ്ട്. ഗുരുകടം വീട്ടേണ്ടതു ഞങ്ങളുടെ തലകളെക്കൊണ്ടു വേണംതാനും. കാലം വളരെ കഴിഞ്ഞതുകൊണ്ടു കടത്തിന്നു പലിശ വദ്ധിച്ചിരിക്കുന്നു. ഗുരുവിനെ കൂട്ടിക്കൊണ്ടു വരു. ഉള്ളതൊക്കെ സഞ്ചിയിൽനിന്നു ഞാൻ പുറത്തെടുത്ത് അങ്ങയ്ക്കു സമപ്പിക്കാം ...... അങ്ങൊരു ബ്രാഹ്മണനാണല്ലോ എന്നു കരുതി ഞാൻ എല്ലാം വിട്ടുതന്നിരിക്കയാണ്. വമ്പിച്ചൊരു സമരത്തിൽ നല്ലൊരു യോദ്ധാവിനെ ഇതേവരെ അങ്ങയ്ക്കെതിരാളിയായി കിട്ടിയിട്ടില്ല. ബ്രാഹ്മണരും ദേവന്മാരും അവരുടെ വസതികളിൽ മാത്രമേ വലിയവരാകുന്നുള്ളു.'

പരശുരാമൻ അമ്മയായ രേണുകയെ സ്വഗൃഹത്തിൽവെച്ചാണല്ലോ വെട്ടിക്കൊന്നു പിതാവിൻെറ പ്രീതിയ്ക്കർഹനായതെന്നു മനസ്സിൽ കണ്ടുകൊണ്ടാണ് ലക്ഷ്മണൻ ബ്രാഹ്മണരും ദേവന്മാരും സ്വവസതികളിൽ മാത്രമേ വലിയവരാകുന്നുള്ളു എന്നു പ്രസ്താവിച്ചത്.

ഇതുപോലെതന്നെ ശൂപ്പണഖയും ലക്ഷ്മണനുമായുള്ള സമ്മേളനത്തിലും ലക്ഷ്മണനെക്കൊണ്ടു തുളസീദാസൻ ഫലിതം പറയിക്കുന്നുണ്ട്. ഹനുമാൻേറയും വാലിൻേറയും കഥയും തികഞ്ഞ ഫലിതംകൊണ്ടു സമാകഷ്കമാക്കിയിരിക്കുന്നു. ശിവൻെറ വേളിയ്ക്കു ശിവപക്ഷക്കാരായി പുറപ്പെട്ടുന്നവരെ ചിത്രീകരിച്ചതിലും

തുളസീദാസൻ അദ്ദേഹത്തിൻെറ ഫലിതപ്രാഗത്ഭ്യം പ്രകടമാക്കാതിരുന്നിട്ടില്ല. ചില സന്ദർഭങ്ങളിൽ ഈ വക ഫലിതങ്ങൾ അവയുടെ അതിർവരമ്പുകളേയും തട്ടിനിരത്തി കുതിച്ചു പാഞ്ഞു ശ്രോതാക്കളുടെ മർമ്മങ്ങൾ പിളക്കുന്ന വക്രോക്തികളായി മാറിയിട്ടില്ലേ എന്നുപോലും ശങ്കയുണ്ടാകും.

'സമരഥ കഹം നഹിം ദോഷ ഗോസാഈം' എന്നിങ്ങനെയുള്ളവ ഇതിന്നുദാഹരണങ്ങളാണ്. ചിലരിതു വക്രോക്തിയായി കണക്കാക്കുന്നില്ല. പക്ഷേ സാഹിത്യപരമായി നോക്കുമ്പോൾ ഇത്തരം ഫലിതങ്ങൾ ഗുരുതരങ്ങളെന്നേ പറയാൻ വയ്ക്കു.

കവിതയെ സംബന്ധിച്ചിടത്തോളം വായനക്കാർ ഭിന്നരുചികളായിരിക്കും. ചിലക്കു 'ബിഹാരിലാലി'നെയാണ് വലിയ പിടിത്തം. അദ്ദേഹം പ്രഗത്ഭനായൊരു കവിതന്നെ. വശ്യവചസ്സമാണദ്ദേഹം. ബിഹാരി സത്സഈ എന്ന ഗ്രന്ഥത്തിൽ പ്രാഗത്ഭ്യവും വാക്ധാരയുമല്ലാതെ മററെന്തുണ്ട്? സൂർദാസും ജനസമ്മതനായ കവിയാണ്. അദ്ദേഹത്തിൻെറ യോഗ്യത ചോദ്യം ചെയ്യപ്പെടാവുന്നതും അല്ല. മെക്കാളെ പ്രഭുവിനെ ഉദ്ദേശിച്ചു തോമസ് കാർലേൽ പറഞ്ഞ അതേ അഭിപ്രായംതന്നെയാണ് സൂർദാസിനെക്കുറിച്ചു നമുക്കും പറയേണ്ടിയിരിക്കുന്നതു്.

'ഹേ സമുജ്ജ്വലസരിത്തേ പ്രവഹിക്കു, പ്രവഹിക്കു.'

സൂർദാസിൻെറ പുഷ്പവാടി, വൃക്ഷലതാകുസുമങ്ങളാൽ മനോഹരമാണ്. എന്നാൽ ആ ഉദ്യാനവാസസുഖം എല്ലാവക്കും ഒരുപോലെ ആസ്വദിക്കാൻ തരപ്പെടുന്നില്ലെന്നതു പരമാർത്ഥമാണ്.

കബീറും മഹാനായൊരു കവിയാണ്. അദ്ദേഹത്തിൻെറ പ്രഭാവം ഇതരകവികളുടെ വർണ്ണനയ്ക്കുകൂടി അതീതമാണ്. എന്നാൽ കബീർക്കവിത പ്രായോഗികദർശനശാസ്ത്രത്തിൽ ഒരെത്തും പിടിയുമില്ലാത്തവക്കു അരോചകമായിരിക്കും. കബീറിനേയും തുളസീദാസനേയുംപററി ഒരു താരതമ്യവിവേചനത്തിന്നു മുതിരുന്നതുതന്നെ കടുത്ത സാഹസമായിരിക്കും.

സ്വകവിതകളെക്കൊണ്ടു് അനേകം കവികൾ ഹിന്ദി സാഹിത്യത്തിനു മുതൽക്കൂട്ടുണ്ടാക്കിയിട്ടുണ്ടു്. അവരിലും അവരുടെ കാവ്യങ്ങളിലുമെല്ലാംവെച്ചു തുളസീദാസനും മാനസരാമായണത്തിന്നും മാത്രമാണു് പ്രഥമസ്ഥാനം. ചില കവികൾ ഭാഗികമായി ചില പരിത:സ്ഥിതിയിൽ തുളസീദാസനെ പിന്നിലാക്കുന്നുണ്ടാവാം. എന്നാൽ രാമായണത്തെ സംബന്ധിച്ചിടത്തോളം തുളസീദാസൻെറ പദവിയെ ചോദ്യംചെയ്യാൻ മറ്റൊരു ഹിന്ദി കവിക്കും കഴിഞ്ഞിട്ടില്ല. രാമചരിതമാനസപ്രണേതാവു നമ്മുടെ ശ്ലാഘക്കു മാത്രമല്ല ഭക്ത്യാദരങ്ങൾക്കുകൂടി അർഹനാണു്. സ്വാഭാവികമായിത്തന്നെ സ്നേഹശീലനാണദ്ദേഹം അദ്ദേഹത്തിൻെറ കാവ്യത്തിലുമുണ്ടു് ആ വിശിഷ്ടഗുണത്തിൻെറ വേലിയേററങ്ങൾ. കുടിലിലും കൊട്ടാരത്തിലും തുളസീദാസന്നും രാമചരിതത്തിന്നും സമുന്നതസ്ഥാനമാണുള്ളതു്. അദ്ദേഹത്തേയും ആ വിശിഷ്ടഗ്രന്ഥത്തേയും വിസ്മരിക്കുകയും വേർപെടുകയും ചെയ്ക എന്നതു നിരവധിലക്ഷം മനുഷ്യഹൃദയങ്ങൾക്കു പ്രാണവിയോഗംപോലെ സങ്കടകരമായിരിക്കും.''

'അബ്ദുർറഹിം ഖാനിഖാനാ' എന്ന പ്രാചീനപണ്ഡിതൻ പറയുന്നു, ''പാവനമായ രാമചരിതമാനസം സർവ്വസംഗപരിത്യാഗികളായ ഭക്തന്മാരുടെ പ്രാണവായുവും ഹിന്ദുക്കൾക്കു വേദതുല്യവും മുസ്ലീംകൾക്കു ഖുർആനു സമാനവും ആണെ''ന്നു്.

ഈ അഭിപ്രായത്തിലടങ്ങിയിരിക്കുന്ന തത്വം സ്പഷ്ടമാണു്. ഏതു മതാനുയായിക്കും ഈശ്വരസാക്ഷാൽകാരത്തിനു രാമചരിതമാനസം ഒരവലംബമാണെന്നു നമുക്കതിൽനിന്നു ഗ്രഹിക്കാം.

''തുളസീദാസൻ ഗാനംചെയ്ത രാമകഥ കാമധേനു കണക്കു സമസ്തജനങ്ങൾക്കും അഭീഷ്ടപ്രദമാണു്. മാനവജാതിയുടെ നിലനില്പിനു അത്യന്താപേക്ഷിതങ്ങളായ ധർമ്മാർത്ഥകാമമോക്ഷങ്ങളുടെ ഒരാകരമാണതു്. നിരുപമമായ പരമാനന്ദത്തിൻെറ ഉറവിടമാണു് രാമചരിതമാനസം. അതിൻെറ സാന്നിധ്യം മനുഷ്യരെ ആഹ്ലാദിപ്പിക്കുകയും പവിത്രരാക്കുകയും ദിവ്യതയിലേക്കുയർത്തു

ക്യും ചെയ്യുന്നു. പരിശുദ്ധജീവികളുടെ ഹൃദയങ്ങളാകുന്ന ഷഡ്പദങ്ങൾക്ക ആകർഷകമായ തുളസീമാല്യമാണ് തുളസീരാമായണം.'' ടോസ് എന്ന മഹാൻെറ അഭിപ്രായമാണിത്.

റാസ്ഖാൻ പറയുന്നു, 'ചതുർവ്വർഗ്ഗങ്ങളുടെ ഫലങ്ങൾ വഹിക്കുന്ന സ്വർഗ്ഗീയ വല്ലരികളാണ് ഗോസ്വാമി തുളസീദാസൻെറ കവിതകൾ. അവ, കാമധേനു ചുരത്തുന്ന ക്ഷീരത്തിൻെറ പ്രവാഹവുമാണ്. മറെറാരുതരത്തിൽ പറയാമെങ്കിൽ അവ, കവികണ്ഠാഭരണങ്ങളാകുന്നു. ഭഗവൽകഥ ഉൾക്കൊള്ളുന്ന അദ്ദേഹത്തിൻെറ കാവ്യപ്രഭാവം മുമുക്ഷുക്കൾക്കപോലും ആനന്ദസന്ദായകമാണ്. അവ പഞ്ചസാരയേയും കല്ക്കണ്ടത്തേയും ശക്കരയേയും അപഹസിക്കകയും അമൃതിൻെറ പദവി സ്വയം അംഗീകരിക്കകയും ചെയ്തിരിക്കുന്നു.'

മഹാത്മജിയുടെ അഭിപ്രായം ഏതാണ്ടിപ്രകാരമാണ്: —

''അചഞ്ചലമായൊരു ഭക്തിയാണ് തുളസീദാസൻേറത്. അദ്ദേഹത്തിൻെറ ആ നിസ്തുലഭക്തിയിൽനിന്നു രൂപംകൊണ്ട രാമായണം ഒരമൂല്യഗ്രന്ഥമെന്നവണ്ണം ഹിന്ദുക്കൾക്ക കരഗതമായിരിക്കുന്നു. സാഹിത്യപരമായിത്തന്നെ രാമായണം ഒരു പ്രമുഖഗ്രന്ഥമാണ്. അതിൻെറ കാവ്യപ്രഭാവത്തെ ഭക്തിയുടെ മനോഹാരിത ക്ഷീണിപ്പിച്ചിട്ടുണ്ടെന്നു കാണാം. ജ്ഞാനയോഗവും ഭക്തിയോഗവും രണ്ടും രണ്ടാണ്. ആത്മജ്ഞാനം നൽകുന്നതും ആധ്യാത്മികദീർഘദൃഷ്ടി വികസിപ്പിക്കുന്നതും ഭക്തിയാകുന്നു. ആഭ്യന്തരപരിശുദ്ധതയും അതു കാരണമായി നിലകൊള്ളുന്നു. വിഷയജ്ഞാനത്തിൻെറ, അഥവാ ലോകജ്ഞാനത്തിൻെറ വളച്ചക്ക മേധാശക്തി സഹായപ്രദംതന്നെ. ഈ ഒടുവിൽ പ്രസ്താവിച്ച ജ്ഞാനത്തിനും ആത്മശുദ്ധീകരണത്തിനും തമ്മിൽ ഒരു ബന്ധവും ഇല്ലാതെയാണിരിക്കുന്നത്. മേധാശക്തിസമ്പന്നന്മാർ പലരും സദാചാരധ്വംസകരായി കാണപ്പെടുന്നു. ഭക്തിയ്ക്കും അസദാചാരത്തിനും സഹവത്തിത്വമില്ല. ഇത്രയും പറഞ്ഞതിൽനിന്നു വായനക്കാർ മനസ്സിലാക്കും, ഒരു ബാലനു പരമഭക്തനാകാനും

അതുവഴി മേധാശക്തി സമാജ്ജിക്കാനും സാധ്യമാകും എന്നു്, മനുഷ്യൻ താദൃശഭക്തി എങ്ങനെ കരസ്ഥമാകും? ഇതിന്നു ഒരേ ഒരു പ്രത്യുത്തരം ഗീതയിലും രാമചരിതമാനസത്തിലും ഉണ്ടു്.... തുളസീദാസ് രാമായണം ഭക്തിയോഗഗ്രന്ഥമാണെന്നു ഞാൻ പറയും.''

പണ്ഡിതവരേണ്യനായ മദനമോഹനമാളവ്യ അഭിപ്രായപ്പെട്ടന്നു,

'ലോകസാഹിത്യത്തിൽ ഗോസ്വാമി തുളസീദാസന്റെ മാനസരാമായണത്തിന്നുള്ള സ്ഥാനം അദ്വിതീയമാകുന്നു. ബ്രാഹ്മണ ക്ഷത്രിയവൈശ്യശൂദ്രക്കും ബ്രഹ്മചാരികൾക്കും ഗൃഹസ്ഥക്കും വാനപ്രസ്ഥക്കും സവ്വസംഗപരിത്യാഗികൾക്കും വേദസ്മൃതി പുരാണതത്വങ്ങൾ ഉപദേശിക്കുന്ന ഒരു വിശിഷ്ടഗ്രന്ഥമാണതു്. പ്രയാഗയിൽ ത്രിവേണി സംഗമമെന്നപോലെ മാനസരാമായണത്തിൽ ജ്ഞാനഭക്തി വൈരാഗ്യങ്ങൾ സംഗമിക്കുന്നു. സംഖ്യാതീതങ്ങളായ മനുഷ്യജീവികളുടെ ജീവിതസവ്വസ്വമാണതു്. ജ്ഞാനം, ഭക്തി, വൈരാഗ്യം എന്നിവയുടെ സിദ്ധിക്കായി ലക്ഷോപലക്ഷം ഭക്തർ അവരുടെ ഹൃദയങ്ങൾകൊണ്ടു് ഇതിലെ തീത്ഥോദകമാകുന്ന പീയൂഷം പാനംചെയ്തിട്ടുണ്ടു്. സൃഷ്ടിയുടെ അവസാനംവരെ ഈ ആസ്വാദനം തുടൎന്നുകൊണ്ടിരിക്കുകയും ചെയ്യും. അങ്ങനെ ജനസമുദായം നിരുപമാനന്ദവും മുക്തിയും കരസ്ഥമാകുമെന്നാണു് ഞാൻ വിശ്വസിക്കുന്നതു്.

ഈ അതുല്യഗ്രന്ഥത്തിന്റെ പ്രഭാവം ഇനിയും ലോകം വേണ്ടപോലെ അറിഞ്ഞിട്ടില്ല. ഭാവിയിൽ അനേകം ഭാഷകളിൽ തുളസീരാമായണം വിവൎത്തിതമാകുമെന്നും അതിന്റെ മാഹാത്മ്യം കൂടുതൽ കൂടുതൽ ജനങ്ങൾക്കു ഗ്രഹിക്കാൻ സംഗതിവരികയും അങ്ങനെ ഈ ഗ്രന്ഥം നിവ്വാണപ്രദമായിതീരുകയും ചെയ്യുമെന്നും ഞാൻ പ്രത്യാശിക്കുന്നു.

ഗോസ്വാമി തുളസീദാസന്റെ വിനയപത്രികയോ രാമായണമോ പാരായണം ചെയ്കയോ കേൾക്കുകയോ ചെയ്യുന്നവർ

അനുഗ്രഹീതരാണ്. ഇവരേക്കാൾ അനുഗ്രഹീതരാണ് ഗ്രന്ഥപ്രകാശകന്മാർ. നിരവധി നഗരങ്ങളിലും ഗ്രാമങ്ങളിലും ഇന്നും രാമായണ ചർച്ച നടത്തപ്പെടുന്നുണ്ട്. അത്തരം ചർച്ചകളില്ലാത്തിടത്തു അതുണ്ടാക്കി രാമായണത്തിനു കൂടുതൽ കൂടുതൽ പ്രചാരം വരുത്താൻവേണ്ട ഏർപ്പാടു ചെയ്യുന്നതു ഉത്തമമായിരിക്കും.'

സർ. ജി. എ. ഗ്രിയേഴ്സൺ പറയുന്നതിപ്രകാരമാണ്:—

'ഷേക്സ്പിയരുടെ സമകാലികനായി നാമൊരു കവിയേയും പരിഷ്ക്കർത്താവിനേയും കാണുന്നുണ്ട്. അദ്ദേഹമാണ് 1623-ൽ ദിവംഗതനായ ഗോസ്വാമി തുളസീദാസ്. ആരുടെ ജനസ്വാധീനതയെക്കുറിച്ചുള്ള പരീക്ഷണത്തിന്നു നാമിപ്പോൾ മുതിരുന്നുവോ ആ അസാധാരണമനുഷ്യൻ ഏഷ്യാഭൂഖണ്ഡം കണ്ടുററിയ ആറു മഹാകവികളിൽ ഒരാളാണ്. ഈ ആറുപേരിൽ അദ്ദേഹം അഗ്രഗണ്യനാകുന്നു. രാമായണത്തിൻെറ കർത്താവെന്നനിലയിലേ അദ്ദേഹത്തെ സാധാരണയൂറോപ്യന്മാർ അറിയുന്നുള്ളു. അവർ കാണുന്നതിലും എത്രയോ ഉയർന്ന ഒരു പദവിയിലാണ് അദ്ദേഹം നില്ക്കുന്നതു്. രാമകഥാഗായകന്മാരിൽ സവിശേഷവ്യക്തിമുദ്ര പതിച്ചുകൊണ്ടു് തുളസീദാസൻ ശോഭിക്കുന്നു. മതത്തിൻെറ മഹാകവികളിൽ പലരും എന്നപോലെ തുളസീദാസനും വാരാണസിയിൽ അതുല്യനും ഏകാകിയും കീർത്തിക്ഷേത്രസ്ഥനുമായി ലഘുജീവിതം നയിച്ചു. അദ്ദേഹത്തിനു ധാരാളം അനുയായികളും ഉണ്ടായിരുന്നു. ഇന്നു അവരുടെ സംഖ്യ ലക്ഷക്കണക്കിലാണ്. പക്ഷേ അവർ അനുകരണപ്രകൃതികളായിരുന്നില്ല. നൂററാണ്ടുകളിലൂടെ ഭൂതകാലത്തിലേക്കു തിരിഞ്ഞുനോക്കുന്നപക്ഷം ഹിന്ദുസ്ഥാനത്തിൻെറ സംരക്ഷകനും മാർഗ്ഗദർശിയുമെന്നനിലക്കു തൻേറതായൊരു പാവനദീപ്തിയിൽ അദ്ദേഹം സ്ഥിതിചെയ്യുന്നതായി നമുക്കു കാണാൻ സംഗതിയാകും. അദ്ദേഹത്തിൻെറ പ്രഭാവത്തിനു് ഒരിക്കലും മങ്ങലുണ്ടായിട്ടില്ല. നേരേമറിച്ചു് ആ പ്രഭാവം അനുക്ഷണം വർദ്ധിച്ചുകൊണ്ടുതന്നെ ഇരിക്കുന്നു. വലിയവരേയും ചെറിയവരേയും ഒരുപോലെ സ്നേഹിക്കുകയും അവരുടെ സമസ്തശ്രേയ

സ്സിനുംവേണ്ടി പ്രാൎത്ഥിക്കുകയും ചെയ്ത യഥാൎത്ഥമഹാത്മാവായിരുന്നു ഗോസ്വാമി തുളസീദാസൻ.

ഭക്തിയോഗം ഉപദേശിക്കുക മാത്രമല്ല അദ്ദേഹം ചെയ്തതു്. അദ്ദേഹം ഉപദേശിച്ചതു് എന്തോ അതു അക്ഷരത്തിലും അൎത്ഥത്തിലും പ്രയോഗത്തിൽവരുത്തുന്നതിൽ അദ്ദേഹത്തിനു വിജയം സിദ്ധിക്കുകകൂടിയുണ്ടായി. എന്തെങ്കിലും ഒരു പ്രത്യേകമതത്തിനോ പ്രത്യേകസംഘടനയ്ക്കോവേണ്ടി അദ്ദേഹം പ്രവൎത്തിച്ചില്ല. എന്നിട്ടും ആ ആചാര്യന്റെ രാമചരിതമാനസം ഇന്നു ഒമ്പതുകോടി ജനങ്ങളുടെ വേദഗ്രന്ഥമായിതീൎന്നിരിക്കുന്നു. ആ ഗ്രന്ഥം ഒരു വഴികാട്ടിയായി ലഭിച്ചിട്ടുള്ളവർ വാസ്തവത്തിൽ ഭാഗ്യശാലികളാണു്. തുളസീരാമായണം ഒരു പൂൎണ്ണഗ്രന്ഥത്തിന്റെ പൂൎണ്ണമാതൃകയാണു്. നിരക്ഷരജനതയുടെ ഇടയിൽ മാത്രമല്ല അദ്ദേഹത്തിന്റെ അനുയായികളായ പരസഹസ്രം ഗ്രന്ഥകാരന്മാരുടെ ഇടയിലും രാമായണം പ്രചാരംനേടിയിരിക്കുന്നു. കുടിലിലും കൊട്ടാരത്തിലും വസിക്കുന്ന വ്യക്തികളുടെയെല്ലാം കൈവശത്തിൽ തുളസീരാമായണം കാണാം. ഹിന്ദുക്കളുടെ ഇടയിലുള്ള വിവിധ വൎഗ്ഗങ്ങളും രാമായണം വായിക്കയും കേൾക്കുകയും ആസ്വദിക്കുകയും ചെയ്യുന്നതിൽ അതീവശ്രദ്ധാലുക്കളാണു്. അവർ വലിയവരാകാം; ചെറിയവരാകാം, ധനികരോ നിൎദ്ധനരോ ആവാം; യുവാക്കളോ വൃദ്ധരോ ആകാം. ഇന്ത്യാചരിത്രത്തിൽ തുളസീദാസനുള്ള പ്രാധാന്യം അല്പമൊന്നുമല്ല. രാമചരിതമാനസത്തിന്റെ സാഹിത്യനിലവാരം എന്തുതന്നെയായിക്കൊള്ളട്ടെ, ബഗൽപൂരു് മുതൽ പഞ്ചാബ്‌വരേയും ഹിമവാൻ മുതൽ നൎമ്മദവരേയും ഉള്ള രാജ്യത്തിലെ ജനത ആ ഗ്രന്ഥത്തെ ഏററവും ദിവ്യമായ ഒന്നായി സങ്കല്പിക്കുന്നുണ്ടു്. അരന്നൂററാണ്ടു മുമ്പു് ഒരു പഴയ മതപ്രചാരൻ എന്നോടു് പറയുകയുണ്ടായി 'തുളസീരാമായണം നല്ലപോലെ പഠിച്ചു് അതിൽ വൈദഗ്ദ്ധ്യം സമ്പാദിച്ചവൎക്കല്ലാതെ 'അപ്പർ ഇന്ത്യ'യിലെ നിവാസികളെപ്പററി സാമാന്യമായി അറിവാൻ കഴിവുണ്ടാകയില്ല' എന്നു്. അദ്ദേഹം പറഞ്ഞതു വളരെ ശരിയെന്നു് എനിക്കു ബോദ്ധ്യമായിട്ടുണ്ടു്.

സുപ്രസിദ്ധ പണ്ഡിതനും നല്ലൊരു സാഹിത്യകാരനുമായ ഹീരേന്ദ്രനാഥദത്ത് തുളസീദാസിനേയും അദ്ദേഹത്തിൻെറ പ്രമുഖ കൃതിയായ രാമചരിതമാനസത്തേയും കുറിച്ചു ഇപ്രകാരമാണ് പ്രസ്താവിച്ചിരിക്കുന്നതു്:—

'തുളസീദാസ് രാമായണം മൂന്നാവൎത്തി ഞാൻ വായിക്കുകയുണ്ടായി. അദ്ദേഹത്തേയും രാമായണത്തേയും പററി എനിക്കുള്ള ബഹുമാനവും ഭക്തിയും അപാരമാകുന്നു.

തുളസീദാസ് മഹാനായൊരു ഭഗവദ്ഭക്തനാണ്. ജ്ഞാനഭക്തിയോഗങ്ങളെ പുരസ്കരിച്ചുള്ള അദ്ദേഹത്തിൻെറ വിശ്വാസം അചഞ്ചലവും അനിഷേധ്യവുമായിരുന്നു എന്നു കാണാം. അദ്ദേഹത്തിൻെറ സന്യാസജീവിതവും വിശാലവീക്ഷണവും ജീവിതരഹസ്യങ്ങളിലുള്ള ദീൎഘദൃഷ്ടിയും സാധാരണവായനക്കാരുടെ ശ്രദ്ധാഭക്തികളെപ്പോലും ആകൎഷിച്ചിരുന്നു എന്നതു തികച്ചും പരമാൎത്ഥമാണ്. ഇന്ത്യൻ പ്രാദേശികഭാഷകളിലുണ്ടായിട്ടുള്ള ഏതൊരു ഗ്രന്ഥത്തേക്കാളും മേത്തരമായ ഒന്നാണ് അദ്ദേഹത്തിൻെറ രാമായണമെന്നു ഞാൻ വിശ്വസിക്കുന്നു. വാല്മീകിയുടെ അനശ്വരകൃതിയായ രാമായണത്തെ കവച്ചുവെയ്ക്കുന്നില്ലേ തുളസീരാമായണം ചില സന്ദൎഭങ്ങളിൽ എന്നെനിക്കു തോന്നിപ്പോയിട്ടുണ്ടു്. തുളസീദാസ് രാമായണവുമായി പരിചയപ്പെടുക എന്നതിൻെറ അൎത്ഥം ലോകത്തിൽ എന്തെന്തുകാൎയ്യങ്ങൾ അവശ്യം അറിയണമോ അവയുമായി പരിചയപ്പെടുക എന്നതാണ്.'

എൻ. സി. കെൽക്കർ പറയുന്നു, 'ഗോസ്വാമി തുളസീദാസിൻെറ പേർ മഹാരാഷ്ട്രജനതക്കു തികച്ചും പരിചിതമാണ്. മഹാരാഷ്ട്രസന്യാസിമാരുടെ പരമ്പരയിൽ തുളസീദാസിനു സിദ്ധിച്ചിട്ടുള്ള ബഹുമതി അനല്പമായിരുന്നു.

കുറെക്കാലം മുമ്പു് ജബൽപ്പൂരിലെ മഹാരാഷ്ട്രപണ്ഡിതനായ ശ്രീ. ജാംദാർ, തുളസീരാമായണത്തിൻെറ ഒരു പതിപ്പു് മഹാരാഷ്ട്രജനതയുടെ ആവശ്യാൎത്ഥം പ്രസിദ്ധപ്പെടുത്തുകയുണ്ടായി. അതിൽ അദ്ദേഹം ഹിന്ദിപദ്യങ്ങൾക്കു മറാട്ടിയിൽ ഒരു

വിവത്തനവും കൊട്ടത്തിരുന്നു എന്നാണെൻെറ ഓമ്മ. ആ ഗ്രന്ഥം പണ്ഡിതന്മാക്കും പാമരന്മാക്കും ഒന്നുപോലെ സമാദരണീയവുമായിരുന്നു.

ഹിന്ദിഭാഷാ പ്രാവീണ്യം ഇല്ലാത്ത മഹാരാഷ്ട്രക്കപോലും തുളസീരാമായണത്തിലെ ഗാനാത്മകതയേയും ശബ്ദാലങ്കാര കോലാഹലത്തേയും സ്തുതിക്കാതിരിക്കാൻ സാധ്യമല്ല.'

ശ്രീ. സി. വൈ. ചിന്താമണിയുടെ അഭിപ്രായം എന്തെന്നു ശ്രദ്ധിക്കുക:—

'സംസ്കൃതത്തിൽ വാല്മീകിയും ഹിന്ദിയിൽ തുളസീദാസും വിരചിച്ചിട്ടുള്ള രാമായണങ്ങൾ അക്ഷയങ്ങളും അനശ്വരങ്ങളുമായ അമൂല്യഗ്രന്ഥങ്ങളാകുന്നു. രാമായണകഥ മുഴുവൻതന്നെ ആവേശജനകവും ആദർശഭരിതവുമാണ്. രാമൻെറ പിതൃഭക്തിയും പ്രജാക്ഷേമതൽപരതയും, സീതയുടെ ഭർത്തൃഭക്തിയും ഭരതലക്ഷ്മണന്മാരുടെ ഭ്രാതൃഭക്തിയും ഹനുമാൻെറ സ്വാമിഭക്തിയും എല്ലാക്കാലത്തും മനുഷ്യസമുദായം പഠിക്കേണ്ട വിശിഷ്ടപാഠങ്ങളിൽ ചിലതു മാത്രമാകുന്നു.'

മഹാരാജാധിരാജ് സർ. വിജയചന്ദമഹതാബ് ബഹദൂർ ഓഫ് ബർദ്വാൻ അഭിപ്രായപ്പെടുന്നു, 'തുളസീരാമായണം ധമ്മാധമ്മങ്ങളുടെ ഒരു സമരചരിത്രഗ്രന്ഥമാണ്. അതു വീണ്ടും വീണ്ടും വായിക്കാൻ ഞാൻ പ്രേരിതനാകാറുണ്ട്.'

'രാമായണം മനുഷ്യരാശിയുടെ ബൈബിളാണെന്നു പ്രസ്താവിക്കുന്ന ഫ്രഞ്ചു സാഹിത്യകാരനായ ചാററ്‌യു ബ്രിയാൻസിൻെറ അതേ അഭിപ്രായമാണ് എനിക്കും.' എന്നു് വി. എൻ. മേത്ത പ്രസ്താവിച്ചിരിക്കുന്നു.

ബാബു രാജേന്ദ്രപ്രസാദ് അഭിപ്രായപ്പെടുന്നതെന്തെന്നുകൂടി കേൾക്കുക:—

"രാമചരിതമാനസനിമ്മിതികൊണ്ടു് തുളസീദാസ്, ലോകത്തിൽ അതിവിശിഷ്ടമായൊരു സേവനമാണ് നിവ്വഹിച്ചിരിക്കുന്നതു്. നമ്മുടെ പുരാണങ്ങളും ദർശനങ്ങളും സംസ്കൃതഭാഷയി

ലായതുകൊണ്ടു് അവ ആ ഭാഷ അറിയാത്തവരെ സംബന്ധിച്ചിടത്തോളം നിഷ്പ്രയോജനങ്ങൾതന്നെ. സംസ്കൃതഭാഷാഭിജ്ഞന്മാൎക്കു അത്തരം വിശിഷ്ടഗ്രന്ഥങ്ങൾകൊണ്ടു് ഉപകാരമുണ്ടാകുന്നുള്ളൂ. മതചൎച്ചകളിൽ അവർ ആവക ഗ്രന്ഥങ്ങളെ പരാമൎശിക്കാറും ഉണ്ടു്. ഇത്തരമൊരന്തരീക്ഷത്തിലാണു് തുളസീദാസന്റെ വരവു്. അദ്ദേഹം പൗരാണികങ്ങളും ദാൎശനികങ്ങളുമായ ആശയങ്ങൾ സംഗ്രഹിച്ചു് ഹിന്ദീ ഭാഷയിലൂടെ അവ ആവിഷ്കരിച്ചു. വിശിഷ്ടജ്ഞാനത്തിനുള്ള ഒരു ഉപാധി എന്ന നിലക്കു തുളസീരാമായണം കൂടുതൽ ഭക്തിശ്രദ്ധകളോടെ ജനങ്ങൾ അംഗീകരിച്ചു. അതിനു അവരുടെ ഇടയിൽ വലുതായ പ്രചാരവും ഉണ്ടായി. നിരവധി സ്ത്രീപുരുഷന്മാർ മാനസരാമായണപാരായണംകൊണ്ടും കേൾവികൊണ്ടും കൃതാൎത്ഥരാണു് ഇന്നു്. പൗരാണികങ്ങളും ദാൎശനികങ്ങളുമായ വിജ്ഞാനത്തിന്റെ സിദ്ധിക്കു കഴിഞ്ഞ മൂന്നു ശതാബ്ദങ്ങളായി ഉത്തരേന്ത്യക്കാരെ അനുഗ്രഹിച്ച ഒരേ ഒരു ഗ്രന്ഥം തുളസീദാസ് രാമായണമാണെന്നു അതിശയോക്തി സ്പൎശംകൂടാതെ പറയാം.

രാമായണപാരായണത്തിനു വടക്കേ ഇന്ത്യയിൽ പ്രചുരപ്രചാരമാണുള്ളതു്. പൂൎവ്വാഹ്നത്തിൽ, ഗൃഹജോലികളെല്ലാം കഴിഞ്ഞതിനുശേഷവും, നിശാവേളയിലും അവിടത്തുകാർ സംഘംസംഘമായും ഒററയ്ക്കും രാമായണം വായിക്കുകയും കേൾക്കുകയും പതിവാണു്. നിരക്ഷരരായ പലൎക്കും പതിവായി രാമായണം കേട്ടു അതിലെ പല പദ്യങ്ങളും ഹൃദിസ്ഥമാക്കാൻ കഴിഞ്ഞിട്ടുണ്ടു്. സന്ദൎഭം വരുമ്പോളെല്ലാം അവർ ആവക പദ്യങ്ങൾ ഉദ്ധരിക്കുകയും ചെയ്യും. ഭക്തന്മാൎക്കും സന്യാസിമാൎക്കും തികച്ചും പ്രയോഗാൎഹങ്ങളായ ആശയങ്ങളും പദങ്ങളുമാണു് തുളസീദാസ് രാമായണത്തിലുള്ളതു്. അതുകൊണ്ടുതന്നെയാണു് ഇക്കാലത്തും രാമായണപദ്യങ്ങൾ ഭക്തിശ്രദ്ധാപൂൎവ്വം ജനങ്ങൾ ഗാനം ചെയ്യുന്നതും. അതുകൊണ്ടുതന്നെയാണു് അനേകലക്ഷം സ്ത്രീപുരുഷന്മാർ പ്രാപഞ്ചികസാഗരതരണത്തിനുള്ള നൗകയായി രാമായണം പരി

ഗണിക്കുന്നതും. ഭക്തഹൃദയത്തിലൂടെ പ്രവഹിച്ച ആശയങ്ങളാണ് തുളസിയുടെ മാനസ സരോവരത്തിലെ ഉള്ളടക്കം. അതുകൊണ്ടുതന്നെയാണ് അതിലെ വാക്കുകൾക്ക് അത്രത്തോളം വശ്യശക്തി ഉണ്ടായിട്ടുള്ളതും.

ഭഗവാദ്ഭക്തന്മാരല്ലാത്തവർക്കും രാമചരിതമാനസത്തിലെ കാവ്യഭംഗി സമാകർഷകമാണ്. ലോകത്തിലെ ഇതര ഇതിഹാസങ്ങളോട് സമശീർഷമായിനില്ക്കാൻ തുളസീരാമായണത്തിനു കരുത്തും കഴിവും ഉണ്ട്. കാവ്യരസാസ്വാദനം കൊണ്ടുമാത്രം സംതൃപ്തരാകാൻ ഒരുക്കമുള്ളവർക്കും തുളസീരാമായണം കൈയൊഴിക്കാൻ വയ്യ. അവർ അതു വീണ്ടുംവീണ്ടും വായിക്കാനും ചിന്തിക്കാനും ആസ്വദിക്കാനും മുൻകൈയെടുക്കുന്നതിൻെറ ഉദ്ദേശവും വ്യക്തമാണ്. തുളസീരാമായണപാരായണംകൊണ്ടു ക്രമത്തിൽ പലർക്കും ഭഗവാദ്ഭക്തരാകാൻ കഴിയുമെന്നുള്ളതു പരമാർത്ഥംതന്നെ. ആംഗലസാഹിത്യകാരന്മാരിൽ ഒരാളായ അസിസൻ ഒരിക്കൽ പറയുകയുണ്ടായി, ദാർശനികങ്ങളായ വിജ്ഞാനശകലങ്ങളുടെ ഗ്രന്ഥശേഖരങ്ങളാണ് ഇന്ത്യാക്കാരുടെ ഹൃദയങ്ങളെന്നു്. അദ്ദേഹം പറഞ്ഞിട്ടുള്ളതു ഭാഗികമായി ശരിയാണ്. എന്തുകൊണ്ടെന്നാൽ തുളസീദാസൻെറ ആശയങ്ങളിൽ പലതും രാമായണഭക്തരായ നിരവധിലക്ഷം സ്ത്രീപുരുഷന്മാരുടെ രസനാഗ്രങ്ങളിൽ ലാസ്യം ചെയ്യുന്നുണ്ട്. ഏതു ഗ്രാമത്തിൽ ചെന്നാലും ഏതു തെരുവിൽചെന്നാലും നമുക്കവിടെനിന്നെല്ലാം കണ്ടറിയാം മാനസസരോവരത്തിലെ പ്രബുദ്ധങ്ങളായ നിരവധി ആശയരത്നങ്ങളുടെ അമൂല്യദീപ്തിപ്രഭാവം. വിദ്ധ്വാന്മാരുടെ നാവിലുമുണ്ട് ഭക്തതുളസിയുടെ മനോജ്ഞങ്ങളുംപവിത്രങ്ങളുമായ വാണികൾ.'

ബി. പട്ടാഭിസീതാരാമയ്യ പറയുകയാണ്, 'ഇന്ത്യൻ സംസ്ഥാനങ്ങൾക്കെല്ലാം ഒരുകാലത്തു അയോദ്ധ്യ മാതൃകയായിരുന്നു. ഇന്നത്തെ രാഷ്ട്രീയഭാരതത്തിനും അതൊരു മാതൃകയാകാൻ വിരോധമില്ല. മഹാനായൊരു രാജാവായിരുന്നു ശ്രീരാമൻ. അദ്ദേഹം ഹിന്ദുക്കളുടെ മാത്രം ആദർശമല്ല. ലോകത്തിലുള്ള ജനതയ്ക്കെല്ലാം

അദ്ദേഹം മാതൃകാപുരുഷനാണ്. ഒരു സംസ്ഥാനം ഉത്തമസമ്പ്രദായത്തിൽ ഭരിക്കപ്പെട്ടമ്പോഠം നാം അതിനു രാമരാജ്യം എന്നു പേർ നൽകുന്നു.

രാമൻെറ മൂന്നു വിശിഷ്ടഗുണങ്ങഠം എടുത്തുപറയാതെ കഴിയില്ല. ഹിതവാക്ക്, പ്രിയവാക്ക്, മധുരവാക്ക് ഇതാണാമൂന്നു ഗുണങ്ങഠം. ഇവ ചിലപ്പോഠം ധാർമ്മികങ്ങളോ സത്യാധിഷ്ഠിതങ്ങളോ ആവാനിടയില്ലെന്നു തോന്നാം. സത്യധർമ്മങ്ങളെ പുരസ്കരിച്ചു നിങ്ങഠംക്കെന്തെങ്കിലും പറയേണ്ടിവരുമ്പോഠം അതു മധുരമായും ഹൃദ്യമായും ഇരിക്കാൻ അങ്ങേഅററം യത്നിക്കണം. എതിരാളികളെ നിങ്ങളുടെ പക്ഷത്തേക്കാകർഷിക്കാൻ അത്തരം വാക്കുകഠം വളരെയേറെ സഹായിക്കുമെന്നു തീർച്ചയാണ്. തുളസീദാസ് രാമായണമെന്ന പവിത്രഗ്രന്ഥത്തിൻെറ സാഹിത്യമൂല്യം പ്രചരിപ്പിക്കുന്നതിൽക്കവിഞ്ഞു് ആധ്യാത്മികവികസനകാര്യത്തിൽ മറെറാന്നും ചെയ്യേണ്ടതായിട്ടില്ല.'

ശ്യാമപ്രസാദമുഖർജി അഭിപ്രായപ്പെടുന്നതു ഈവിധമാകുന്നു.

'രാമായണത്തേക്കാഠം പ്രചുരപ്രചാരത്തോടുകൂടിയ ഒരു കാവ്യമില്ല. ധനികന്മാരും ദരിദ്രന്മാരും ഐകകണ്ഠ്യേന ശ്ലാഘിക്കുന്ന വേറൊരു ഗ്രന്ഥവും ഇല്ല. നൂററാണ്ടുകഠംക്കു മുമ്പ് വിരചിതമായ തുളസീരാമായണം ഇന്നും നൂതനമായിരിക്കുന്നു. അതിൻെറ സൗന്ദര്യത്തിനും ഒട്ടും കോട്ടംതട്ടിയിട്ടില്ല. ലോകസാഹിത്യങ്ങളിൽ അനിഷേധ്യമായൊരു സ്ഥാനമാണ് തുളസീരാമായണം കരസ്ഥമാക്കിയിരിക്കുന്നതു്. രാമായണത്തിലെ വിശിഷ്ടാശയങ്ങളും മഹത്തായ സംഭവങ്ങളും ബാല്യത്തിൽത്തന്നെ കേട്ടു ആവേശംകൊള്ളാത്ത ഒരു ബുദ്ധിജീവിയെങ്കിലും ഇന്ത്യയിലില്ല.'

ജയറാംദാസ് ദൗളത്ത്റാം പറയുന്നു, '19 കൊല്ലം മുമ്പ് എനിക്കു ജയിൽവാസം അനുഭവിക്കേണ്ടിവന്ന ഒരു സന്ദർഭമുണ്ടായി. അക്കാലത്താണ് ഞാൻ തുളസീരാമായണം വായിച്ചതു്. ആ പവിത്രഗ്രന്ഥം ദിവ്യാഭ്യർത്ഥനകളുടെ ഒരു കേന്ദ്രമാണ്. മനസ്സിനും ആത്മാവിനും വിഭവസമൃദ്ധമായ ആഹാരംകൊടുത്തു

പോഷിപ്പിക്കാൻ രാമായണത്തിനു കഴിയും. ഐഹികപാരത്രി കങ്ങളെ സമർത്ഥമായി കൈകാര്യംചെയ്യുന്ന സുദുർല്ലഭമായൊരു ഉൽകൃഷ്ടഗ്രന്ഥത്തിൻെറ നിലയിൽത്തന്നെ തുളസീരാമായണത്തി നു തലയുയർത്തിനില്ക്കാൻ സാധിക്കും.' നമ്മുടെ പ്രധാനമന്ത്രി ജവഹർലാൽ നെഹ്റു പറയുന്നു, "തുളസീദാസൻെറ രാമചരി തമാനസം ഇന്ത്യയിലെ ലക്ഷക്കണക്കിലുള്ള ജനങ്ങളുടെ ജീവിത ത്തെ രൂപപ്പെടുത്താൻ സഹായിച്ച ഒരു മഹത്തായ ഇതിഹാസ കാവ്യമാണ്. ........ അനവധി ആളുകളുടെ ഹൃദയത്തെ അതു വശീകരിച്ചിട്ടുണ്ട്."—12-1-'62. വാരാണസി.

## വ്യാഖ്യാതാവിൻെറ നിവേദനം.

ശ്രീരാമഭക്തന്മാരിൽ അഗ്രഗണ്യനും ഭാഗവതോത്തംസവും അനുഗൃഹീതകവിയുമായ ഗോസ്വാമി തുളസീദാസൻെറ അഖില ലോകപ്രശസ്തവും ആദ്യന്തമനോഹരവും കാവ്യഗുണസമ്പന്നവു മായ രാമചരിതമാനസത്തിനു നാതിവിസ്തൃതമായ ഒരു വ്യാ ഖ്യാനം എഴുതുവാൻ എനിക്കു സാധിച്ചതു ശ്രീരാമചന്ദ്രൻെറ കാരു ണ്യം ഒന്നുകൊണ്ടു മാത്രമാണെന്നേ ഞാൻ കരുതുന്നുള്ളു.

ഹിന്ദി ഭാഷയിൽ എനിയ്ക്കുള്ള സാമാന്യപരിചയം വെച്ചു കൊണ്ടു മാനസസരസ്സുപോലെ അപാരവും അത്യഗാധവും പരമ പവിത്രവും ദുഷ്പ്രാപവുമായ തുളസീരാമായണ സരോവരത്തി ലേക്കിറങ്ങാൻ ഞാൻ വളരെ ഭയപ്പെടുകയും ശങ്കിക്കയുമുണ്ടായി. എന്നാലും ആ കവീശ്വരനിലും 'സ്വാന്തസ്ഥനായ ഭഗവാനിലും' രാമായണത്തിലും എനിക്കുള്ള ഭക്തിശ്രദ്ധകളാം മുൻനിറുത്തി എ ൻെറ ബുദ്ധിക്കും കഴിവിനും അനുസരിച്ചു ഞാൻ എൻെറ സം രംഭം ഏതാണ്ടു പൂർത്തിയാക്കി സജ്ജനസമക്ഷം അവതരിപ്പിക്കാ നൊരുങ്ങുകയാണ്.

തുളസീരാമായണത്തിനു കൈരളിയിലൊരു വ്യാഖ്യാനം രചിക്കാൻ എന്നെ പ്രേരിപ്പിച്ച സാഹചര്യങ്ങൾ എന്തൊക്കെ യെന്നു ഞാൻ ഇവിടെ രേഖപ്പെടുത്താം. ഒന്നാമതു ഹിന്ദീ ഭാഷ

യുമായി പഴകുവാൻ ഇതേവരെ സാധിച്ചിട്ടില്ലാത്ത എൻെറ പ്രിയപ്പെട്ട സഹോദരന്മാക്ക്, സ്വഭാഷയിലൂടെ ഹിന്ദി പരിചയിക്കാൻ സംഗതിയാകണം.

വേദസമ്മതമായ രാമകഥ തുളസീദാസൻെറ മാനസസരസ്സിലൂടെ ഒഴുകി മന്ദാകിനിയിൽ വിലയിക്കുന്ന ആ അഭൗമദൃശ്യം എൻെറ നാട്ടുകാക്ക് കൺകുളിരെക്കണ്ടു് ആസ്വദിക്കാൻ ഇടയാകണം.

ഇതോടൊപ്പം വാല്മീകിരാമായണവും അദ്ധ്യാത്മരാമായണവുമായി രാമചരിതമാനസം ഒന്നു താരതമ്യപ്പെടുത്തി അധ്യയനം ചെയ്യാനും ചിന്തിക്കാനും എൻെറ ഭ്രാതാക്കൾക്കു സാധിക്കണം. ഇവയെല്ലാം പുറമെ ഭഗവദ്ഭക്തിയും ധമ്മശ്രദ്ധയും അതുപോലുള്ള മററു് ആധ്യാത്മികഗുണങ്ങളും അനുവാചകഹൃദയങ്ങളിൽ അങ്കുരിപ്പിക്കാനും സംഗതിയാകണം.

വാല്മീകിരാമായണവും അദ്ധ്യാത്മരാമായണവും കേരളീയരായ നമ്മളിൽ പലക്കും പരിചയമുള്ള വിശിഷ്ടഗ്രന്ഥങ്ങളാണു്. എന്നാൽ ദുർല്ലഭം ചിലക്കു മാത്രമേ തുളസീരാമായണം വായിച്ചാസ്വദിക്കാൻ കഴിഞ്ഞിട്ടുള്ളു. വാല്മീകിരാമായണം സംസ്കൃതാഭിജ്ഞന്മാക്കു് കരതലാമലകമാണു്. അനഭിജ്ഞന്മാക്കാകട്ടേ മഹാകവി വള്ളത്തോളിൻെറ വിവത്തനംകൊണ്ടും വാല്മീകിരാമായണത്തിൻെറ സൗന്ദര്യം ആസ്വദിക്കാം. മാത്രമല്ല വാല്മീകിരാമായണത്തിനുതന്നെ ചില മലയാളവ്യാഖ്യാനങ്ങളും ഉണ്ടു്. ആവഴിക്കും കേരളീയക്കു വാല്മീകിയുമായി പരിചയപ്പെടാൻ സൗകര്യം സിദ്ധിച്ചിരിക്കുന്നു. അദ്ധ്യാത്മരാമായണത്തിന്നാണെങ്കിൽ തുഞ്ചത്താചാര്യപാദങ്ങളുടെ അനുഗ്രഹംകൊണ്ടു് നൂററാണ്ടുകളായി കേരളത്തിൽ പ്രചുരപ്രചാരവും സിദ്ധിച്ചിരിക്കുന്നു. എന്നാൽ രാമചരിതമാനസമാകട്ടേ നമ്മുടെയിടയിൽ പ്രചരിച്ചിട്ടില്ല. ഈ ദുസ്ഥിതിയ്ക്കു ഒരേ ഒരു കാരണം ആ ഗ്രന്ഥം കേരളീയക്കു പരിചയമില്ലാത്ത പ്രാചീന ഹിന്ദീഭാഷയിൽ വിരചിതമാണു് എന്നതത്രെ.

ഇന്ത്യ സ്വാതന്ത്ര്യമായതോട്ടുകൂടി ഹിന്ദി, ഇന്ത്യയുടെ പൊതുഭാഷയായി അംഗീകരിക്കപ്പെട്ടിരിക്കുന്നു. ഇന്നു കേരളത്തിലെ വിദ്യാലയങ്ങളിലും കലാലയങ്ങളിലും ലക്ഷക്കണക്കിനു വിദ്യാൎത്ഥികഠം ഹിന്ദി പഠിക്കുന്നുണ്ടു്. അവൎക്കു ഹിന്ദിയുമായി സാമാന്യപരിചയവും സിദ്ധിച്ചിട്ടുണ്ടു്. ഹിന്ദി പ്രചാരസഭയും സംസ്ഥാനഗവൎമ്മേണ്ടുകളും ഹിന്ദി പ്രചരിപ്പിക്കുന്ന വിഷയത്തിൽ മുൻകൈയെടുത്തു പ്രവൎത്തിക്കുകയും ചെയ്യുന്നു. ഇത്രയൊക്കെയായിട്ടും രാമചരിതംപോലുള്ള വിശിഷ്ടഗ്രന്ഥങ്ങളിൽ നമ്മുടെ നാട്ടുകാരിൽ ബഹുഭൂരിഭാഗവും അജ്ഞന്മാരാണെന്നു വ്യസനപൂൎവ്വം സമ്മതിക്കാതെ നിൎവ്വാഹമില്ല. ഈ ന്യൂനതയ്ക്കു അല്പമെങ്കിലുമൊരു പരിഹാരമുണ്ടാക്കാൻ രാമചരിതമാനസവ്യാഖ്യാനം സഹായകമായിത്തീരുമെന്നു എനിക്കു ദൃഢവിശ്വാസമുണ്ടു്.

എന്റെ ഈ ലഘുവ്യാഖ്യാനം നിൎദ്ദോഷമാണെന്നു എനിക്കഭിമാനമില്ല. ഇതിൽ വാകപ്പിഴകഠം കണ്ടേക്കാം. കവിയുടെ ആശയം ശരിക്കും ഗ്രഹിക്കാൻ കഴിയാതെ വ്യാഖ്യാതാവു് കുഴങ്ങുന്ന അല്പം ചില അവസരങ്ങളും ഇതിൽ ഉണ്ടാകാം. തുളസീദാസന്റെ വാക്കുകളുടെ ശരിയായ അൎത്ഥം കാണിക്കുന്ന പദങ്ങഠം കിട്ടാതെവന്ന ചില അവസരത്തിൽ അദ്ദേഹം പ്രയോഗിച്ച അതേ വാക്കുതന്നെ വ്യാഖ്യാതാവും പ്രയോഗിച്ചിരിക്കുന്നതായി അനുവാചകന്മാർ കണ്ടേക്കാം. 'സപഥ' എന്നൊരു പദംതന്നെ ഉദാഹരണത്തിന്നെടുക്കാം. ഈ വാക്കിനു ഹിന്ദിയിലുള്ള അൎത്ഥം സൗഗന്ദ് എന്നാണു്. സൗഗന്ദിന്റെ അൎത്ഥമോ 'സപഥ' എന്നും ശപഥത്തെയാണു് തുളസീദാസൻ സപഥമായംഗീകരിക്കുന്നതെങ്കിൽ ആ വാക്കു സന്ദൎഭത്തിന്നുചിതമായിവരണമല്ലൊ. അങ്ങനെ വരുന്നില്ല. ചില ദിക്കുകളിൽ ശപഥമെന്ന വാക്കു യോജിക്കുന്നുണ്ടതാനും. ഇത്തരം പ്രകൃതങ്ങളിൽ ശപഥം എന്ന വാക്കുതന്നെ വ്യാഖ്യാനത്തിലും ഞാൻ പ്രയോഗിച്ചിട്ടുണ്ടാകും. വായനക്കാരോട്ടു് ക്ഷമാപണം.

മനോമാലിന്യങ്ങളിൽ ഒന്നായി തുളസീദാസൻ 'മാന'ത്തെ കണക്കിലെടുക്കുകയും മാനം വജ്ജിക്കാൻ ആവശ്യപ്പെടുകയും ചെയ്യുന്നു. കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം എന്നിവയിലൊന്നും മാനം പെടുന്നില്ല. സംസ്കൃതഭാഷയിലാകട്ടേ മാനത്തിനു് 'മാനശ്ചിത്തസമുന്നതി' എന്നു അത്ഥവും കാണുന്നു. ചിത്തത്തിൻെറ സമുന്നതഭാവമാണു് മാനമെങ്കിൽ അതു വർജ്യമാകുന്നതെങ്ങനെ? നമ്മുടെ നാട്ടിലും ചില മുദ്രാവാക്യങ്ങളിൽ 'മാനം കുലധനം ഹി നഃ' എന്നു ഞാൻ കണ്ടിട്ടുണ്ടു്. തുളസിയുടെ 'മാന'ശബ്ദത്തിന്നു എന്തു് അത്ഥമാണു് നൽകേണ്ടതെന്നു എനിക്കു മനസ്സിലാവാതെയായി. തുളസിയുടെ മാനത്തിനു ഗവ്വെന്ന അത്ഥം വ്യാഖ്യാതാവും സ്വീകരിച്ചിരിക്കയാണു്. അതാണു് മാനത്തിനു് അദ്ദേഹം വിവക്ഷിക്കുന്ന അത്ഥമെന്നു എനിക്കു തോന്നി; അങ്ങനെ ഞാൻ ആ അത്ഥം സ്വീകരിക്കുകയും ചെയ്തു.

ഒരേവാക്കു ഒരിടത്തു ഒരത്ഥത്തിലും മറെറാരിടത്തു വേറൊരത്ഥത്തിലും തുളസീദാസൻ പ്രയോഗിച്ചുകാണുന്നു. 'ബിനതി' ഇതിനൊരു ഉദാഹരണമാണു്. ചിലേടത്തിതിനു വണക്കം അഥവാ വിനയപ്രകടനം എന്നൊക്കെയാണു്. ബിനതിക്കു രണ്ടുതരം അത്ഥം വ്യാഖ്യാനത്തിലും ഞാൻ കൈക്കൊണ്ടിട്ടുണ്ടു്.

കവികൾ നിരങ്കുശരാണെന്ന കാര്യത്തിൽ ആക്കെങ്കിലും വല്ല സംശയവും ഉണ്ടെങ്കിൽ അവർ തുളസീരാമായണമൊന്നുനോക്കിയാൽ മതി. അവരുടെ ആ സന്ദേഹം ഉടനെ തീരും. ഏതോ ഒരു സംസ്കൃതകവി പറഞ്ഞിട്ടുള്ളതുപോലെ 'അപി മാഷം മഷം കുര്യാൽ ഛന്ദോഭംഗം നകാരയേൽ' ഇതാണു് തുളസിയുടേയും പോക്കു്. ഛന്ദോഭംഗം വരാതിരിക്കണം; മാഷത്തെ മഷമെന്നു പ്രയോഗിച്ചാലും വേണ്ടില്ല. തുളസീദാസ് ഭഗവന്തനെ ചില പ്പോൾ 'ഭഗവാനാ'യായി നീട്ടും. ഭഗവാനാ'യേ ഭഗവന്തനുമാക്കും. സീത ചിലപ്പോൾ സീയയാകും. വക്ഷസ്സിനും ഹൃദയത്തിനും 'ഉര' (ഉരസ്സ്) ശബ്ദം പ്രയോഗിക്കാൻ അദ്ദേഹത്തിനു് ഒരു

ക്രസലും ഇല്ല. 'ജോഗ്' ചിലപ്പോൾ ജോഗാ എന്നാകും; ജോഗ്ഗ അഥവാ ജോഗ്ഗ എന്നുമാവും മററു ചില സന്ദർഭങ്ങളിൽ. ഭാംതി എന്നും ഭാംതീ എന്നും രണ്ടു രൂപവും അദ്ദേഹം പ്രയോഗിക്കും. സാഥ് ചിലപ്പോൾ സാഥാ എന്നാകും. രാഉ രാഊ എന്നാകും. ലഷനും ലച്ഛിമനും അദ്ദേഹത്തിനു് ഒരുപോലെ തന്നെയാണു്. ഹിയ് എന്നും ഹിദയ് എന്നും രണ്ടുരൂപവും അദ്ദേഹം പ്രയോഗിച്ചിട്ടുണ്ടു്.

സംസ്കൃതപദ്യങ്ങളിൽ അദ്ദേഹം അറിഞ്ഞോ അറിയാതെയോ ചില പദപ്രയോഗങ്ങൾ തെററായി കടന്നുകൂടിയിട്ടുണ്ടെന്ന വാസ്തവം ഞാൻ മറച്ചുവെയ്ക്കുന്നില്ല. ഇതൊക്കെ നോക്കുമ്പോൾ നാം പെട്ടെന്നോർത്തുപോകുന്നതു ഉണ്ണായിവാരിയരേയായിരിക്കും. അദ്ദേഹത്തിൻെറ വാളമാടനുള്ളോരും, ചാമിവ, തരുവരേഷു തരുവരേഷു, ഉണ്ടെന്മോനില്ല, ഇല്ലെന്മോനില്ല എന്നിങ്ങനെയുള്ള പ്രയോഗങ്ങൾ നമുക്കും പരിചയമാണല്ലോ.

വേദം, ഇതിഹാസം, പുരാണം, തർക്കം, സാംഖ്യം, വേദാന്തം, മീമാംസ, കാവ്യം, നാടകം, അലങ്കാരം എന്നിവയിലെല്ലാം തികഞ്ഞ പണ്ഡിതനായിരുന്നു തുളസിദാസ്സെന്നു് അദ്ദേഹത്തിൻെറ രാമചരിതം സ്പഷ്ടമാക്കുന്നുണ്ടു്.

തുളസീദാസൻെറ പദസ്വാധീനശക്തിയെക്കുറിച്ചു് എത്ര തന്നെ പറഞ്ഞാലും പോരാ. 'ബാണോച്ഛിഷ്ടം ജഗൽസർവ്വം' എന്നു ഭട്ടബാണനെ സംബന്ധിച്ചു് ഏതോ ഒരു സംസ്കൃതകവി പറഞ്ഞതുപോലെ 'ദാസോച്ഛിഷ്ടം ജഗൽസർവ്വം' എന്നു നമുക്കും തുളസീദാസൻെറ പദസ്വാധീനത്തെപ്പററി പറയാൻ തോന്നിപ്പോകും. അദ്ദേഹം രാമായണത്തിൽ പ്രയോഗിച്ചിട്ടുള്ള വാക്കുകൾ ഹിന്ദിഭാഷയിൽനിന്നു വേറെയാക്കുന്നപക്ഷം ആ ഭാഷയിൽ പദത്തിൻെറ പട്ടികയിൽ പൂജ്യംതന്നെ ചേർക്കേണ്ടിവരും. ഹിന്ദിപദങ്ങളും സംസ്കൃതപദങ്ങളും ക്ഷീരനീരന്യായേന യോജിപ്പിച്ചു വാരിവിളമ്പാൻ തുളസിയെപ്പോലെ വശ്യവാക്കായിട്ടുള്ള അനുഗൃഹീതകവികൾക്കേ സാധ്യമാകയുള്ളൂ.

കേരളീയക്കു തുളസീദാസ് രാമായണം കൂടുതൽ പ്രിയപ്പെട്ട മെന്നു എനിക്കുറപ്പുണ്ട്. കാരണം അതിലെ മണിപ്രവാളരീതി യാണ്. നോക്കുക:—

'ബന ബാഗ കൂപ തഡാഗ സരിതാ സുഭഗ
സബ സക കോകഹീ
മംഗല ബിപുല തോരനപതാകാ കേതു
ഗൃഹ ഗൃഹ സോഹഹീം
ബനിതാ പുരുഷ സുന്ദര ചതുര ഛബി ദേഖി
മുനിമന മോഹഹീം
ജഗദംബാ ജഹം അവതരീ സോ പുരുബരനി കി ജാഇ
രിദ്ധി സിദ്ധി സമ്പത്തി സുഖ നിത നൂതന അധികാഇ
തന ഛാര ബ്യാല കപാലഭൂഷൻ നഗനജടില ഭയംകരാ
സംഗ ഭൂത പ്രേത പിസാചജോഗിനി ബികട
മുഖ രജനീചരാ
ജോ ജിയത രഹിഹി ബരാത ദേഖത പുന്യ
ബഡതേഹി കരസഹീ
ദേഖിഹി സോ ഉമാ ബിബാഹു ഘര ഘര
ബാത അസി ലരികൻഹ കഹീ

ശ്രദ്ധാപൂർവ്വം വായിക്കുന്ന ഏതൊരു മലയാളിക്കും ഈവക ഭാഗങ്ങളുടെ സാമാന്യമായ അർത്ഥം വലിയ വിഷമംകൂടാതെയും വ്യാഖ്യാനസഹായമില്ലാതെയും ഗ്രഹിക്കാൻ കഴിയുമെന്നാണെ ന്റെ വിശ്വാസം.

വലിയ കോയിത്തമ്പുരാന്റെ മയൂരസന്ദേശത്തിലെ

'ഓമൽപ്പിച്ചിച്ചെടിലത മരുല്ലോളിതാ വർഷബിന്ദു–
സ്തോമക്ലിന്നാ പുതുമലർ പതുക്കെ സ്ഫുടിപ്പിച്ചിടുമ്പോൾ
പ്രേമക്രോധക്ഷുഭിത ഭവതീ ബാഷ്പധാരാവിലാംഗീ
ശ്രീമന്മന്ദസ്മിതസുമുഖിയാകുന്നതോർമ്മിച്ചിടുന്നോൻ'

ഇത്യാദി പദ്യങ്ങളുടെ സാരസ്യം മനസ്സിലാക്കാൻ കരുത്തു ള്ള കേരളീയക്കു തുളസീയുടെ പൂർവ്വോക്തപദ്യങ്ങളുടെ സാരം ഗ്രഹിക്കാൻ വലിയ വിഷമമുണ്ടാകുമെന്നു തോന്നുന്നില്ല.

ഉപമ, ഉൽപ്രേക്ഷ, അൎത്ഥാന്തരന്യാസം, രൂപകം, രൂപകാതിശയോക്തി, ശ്ലേഷ തുടങ്ങിയ അൎത്ഥാലങ്കാരങ്ങളും അന്ത്യപ്രാസം, ആദിപ്രാസം, അനുപ്രാസം തുടങ്ങിയ ശബ്ദാലങ്കാരങ്ങളും രാമചരിതമാനസത്തിൽ സുലഭമാണു്.

ഭക്തിവൎണ്ണനയിൽ കവി, തന്നെത്തന്നെയും മറന്നുപോകുന്നുണ്ടു്. എത്ര വൎണ്ണിച്ചാലും അവസാനിക്കാത്തതാണത്തരം സന്ദൎഭങ്ങളിൽ അദ്ദേഹത്തിന്റെ വാക്കുകൾ. പൗനരുക്ത്യമൊന്നും അദ്ദേഹം അപ്പോൾ ഓൎക്കയില്ല. രാമനെപ്പററിയാകുമ്പോൾ വിശേഷിച്ചും.

ഇങ്ങനെ പലതുകൊണ്ടു നോക്കിയാലും തുളസീദാസ് രാമായണം പാടാനും പഠിക്കാനും കേൾക്കാനും ആസ്വദിച്ചാനന്ദിക്കാനും സൎവ്വഥാ പൎയ്യാപ്തമായ ഉത്തമോത്തമഗ്രന്ഥമാണെന്നു കാണാം. അത്തരമൊരു പവിത്രഗ്രന്ഥത്തിനു ഞാനെഴുതിയ വ്യാഖ്യാനം എങ്ങനെയിരിക്കുന്നു എന്നറിയാനുള്ള വെമ്പലോടെ കൈയെഴുത്തുകോപ്പി, രാഷ്ട്രഭാഷാ പ്രവീണനും, ഹിന്ദി സാഹിത്യപാരംഗതനും, പാലക്കാട്ടു് ഹിന്ദി മഹാവിദ്യാലയത്തിലെ പ്രധാനാദ്ധ്യാപകനും എന്റെ പ്രാണസുഹൃത്തുമായ ശ്രീ. വാസു മേനോനു് അയച്ചുകൊടുത്തു. അദ്ദേഹത്തിന്റെ മറുവടി കിട്ടിയപ്പോൾ മാത്രമേ എനിക്കു ശ്വാസം നേരെ പോയുള്ളൂ. പ്രോത്സാഹജനകമായിരുന്നു അദ്ദേഹത്തിന്റെ എഴുത്തു്. അതിന്റെ നേർപകൎപ്പു് ഞാനിവിടെ ഉദ്ധരിച്ചുകൊള്ളട്ടെ:—

"പ്രിയപ്പെട്ട രാമൻമേനോൻ,

കൈരളിയുടെ ശ്രീകോവിലിൽ കാഴ്ചവെയ്ക്കുവാൻ താങ്കൾ തയാറാക്കിയ രാമചരിതമാനസത്തിന്റെ ഏഴു സോപാനങ്ങളുടേയും വ്യാഖ്യാനങ്ങൾ ഞാൻ സശ്രദ്ധം വായിച്ചുനോക്കി. ഹിന്ദീഭാഷയിൽ താങ്കൾക്കു സാമാന്യമായ പാണ്ഡിത്യമുണ്ടെന്നുള്ളതു എനിക്കു നേരത്തെതന്നെ പരിചയമുണ്ടു്. എന്നാൽ വിശ്വവിഖ്യാതനായ കവി സാൎവ്വഭൗമന്റെ 'രാമചരിതമാനസത്തിനു

പണ്ഡിത ജനസമ്മതമായ ഇത്തരം ഒരു വ്യാഖ്യാനം തയാറാക്കു വാൻ താങ്കൾക്ക സാധിക്കുമെന്നു ഞാൻ ധരിച്ചിരുന്നില്ല. താങ്കളു ടെ അശ്രാന്തപരിശ്രമത്തിനു് എൻെറ അകമഴിഞ്ഞ അഭിനന്ദനം.

മുപ്പതുവഷ്ക്കാലമായി, ഹിന്ദി ഭാഷയും സാഹിത്യവും പ്രചരിപ്പിച്ചുവരുന്നതോടൊപ്പം രാമചരിതമാനസം പഠിപ്പിച്ചും ആദ്യസോപാനം കൈരളിയിലേക്ക വിവത്തനം ചെയ്തും വന്ന എൻെറ പരിചയത്തെ മുൻനിറുത്തി താങ്കളുടെ ഈ വ്യാഖ്യാനം പരിശോധിച്ചതിൽ പല സവിശേഷതകളും താങ്കളുടെ വ്യാഖ്യാ നത്തിൽ കാണ്മവാൻ സാധിച്ചു എന്ന കാര്യം ഞാൻ മറച്ചുവെയ്ക്കു വാൻ വിചാരിക്കുന്നില്ല. വ്യാഖ്യാനത്തിനു താങ്കൾ സ്വീകരിച്ച ശാസ്ത്രീയമാൎഗ്ഗം തികച്ചും അഭിനന്ദനാഹം തന്നെയാണു്. ഹിന്ദീ ഭാഷ അറിയാവുന്ന മലയാളികൾക്ക ഹിന്ദീ സാഹിത്യനഭോമ ണ്ഡലത്തിലെ അക്ഷയചന്ദ്രനായ തുളസീദാസൻെറ ആശയങ്ങളെ അതേവിധത്തിൽ ധരിക്കുവാൻ ഈ വ്യാഖ്യാനം അങ്ങേ അററം സഹായിക്കുന്നുണ്ടു്. ഉന്നത സാഹിത്യവിദ്യാൎത്ഥികൾക്കും ഇതൊരു മാൎഗ്ഗദൎശിയാണു്. സാമാന്യമായി മലയാളഭാഷാജ്ഞാനം സമ്പാ ദിച്ച മലയാളികൾക്ക സരസമായരീതിയിൽ കാവ്യസത്ത ഗ്രഹി പ്പിക്കാനുള്ള കഴിവും ഇതിനുണ്ടെന്നുള്ളതിൽ ഞാൻ ലേശംപോലും സംശയിക്കുന്നില്ല.

അന്വയക്രമമനുസരിച്ച വാക്കുകൾ രൂപാന്തരപ്പെടുത്തിയി ട്ടുള്ളതു ഉചിതമായിട്ടുണ്ടു്. മാതൃഭാഷയിൽ പല പുസ്തകങ്ങളും എഴുതി കൈരളിക്ക സമൎപ്പിച്ചിട്ടുള്ള താങ്കളുടെ പരിചയം ഹിന്ദി ശബ്ദങ്ങൾക്ക ഉചിതമായ രൂപംകൊടുക്കാൻ സാധിച്ചു എന്ന തിൽ ചാരിതാൎത്ഥ്യത്തിനു് അവകാശമുണ്ടു്.

താങ്കളുടെ അനേകകാലത്തെ പരിശ്രമം അച്ചുക്കൂടത്തിൽ കൂടി പുറത്തുവരുവാൻ സാധിക്കുമെങ്കിൽ തീൎച്ചയായും അതു കൈ രളിയുടെ കണ്ഠത്തിൽ കൗസ്തുഭരത്നമായി പ്രശോഭിക്കുകതന്നെ

ചെയ്യും. ഒരു ദൈവികപ്രേരണയുണ്ടെങ്കിൽ മാത്രമേ മാനസസരസ്സിൽ ഇപ്രകാരം മുങ്ങിപ്പൊങ്ങുവാൻ സാധിക്കയുള്ളു. ആ അനുഗ്രഹം സിദ്ധിച്ച താങ്കൾക്ക എൻെറ അകമഴിഞ്ഞ ആശംസകൾ സമൎപ്പിച്ചുകൊള്ളട്ടെ. ഹിന്ദീ ഭാഷയുടെ എളിയ ദാസൻ എന്ന നിലയ്ക്കും എൻെറ മാതൃഭാഷയായ കൈരളിക്ക ലഭിക്കാൻ പോകുന്ന അനൎഘരത്നത്തെയോൎത്തും ഞാൻ അഭിമാനംകൊള്ളുന്നു എന്നുകൂടി താങ്കളെ അറിയിക്കുവാൻ എനിക്ക സന്തോഷമുണ്ടു്.

എന്നു വിശ്വസ്തൻ എ. വാസുമേനോൻ.'

ഞാനീയെഴുത്തു രണ്ടുമൂന്നാവൎത്തി വായിച്ചു. എനിക്ക തോന്നി എൻെറ സംരംഭം പാഴിലായിട്ടില്ലെന്നു്. ഏതൊരുദ്യമവും വിലയിരുത്തിനോക്കുന്നതു വിജ്ഞന്മാരായിരിക്കണം. 'വിജ്ഞന്മാരഭിനന്ദിച്ചേ വിജ്ഞാനം സാധുവായ് വരൂ' എന്നുണ്ടല്ലോ. ശ്രീ. വാസുമേനോൻെറ പ്രോത്സാഹജനകമായ കത്തു വായിച്ചതിനുശേഷം കൈയെഴുത്തുകോപ്പി പുറത്തുകാട്ടാൻ എനിക്ക ഒട്ടൊരു ധൈൎയ്യമുണ്ടായി. ചിററൂർ കോളേജ് പ്രിൻസിപ്പാളും മലയാളം ഐഛികമായെടുത്തു എം. എ. പാസ്സായ സഹൃദയനും, നല്ലൊരു സാഹിത്യകാരനുമായ ശ്രീ. കെ. മാധവമേനോനെയും ഞാൻ കൈയെഴുത്തുകോപ്പി കാണിക്കുകയുണ്ടായി. ഭാഷാവ്യാഖ്യാനമായതുകൊണ്ടും ഭാഷയിൽ സ്ഖാലിത്യങ്ങൾ ഉണ്ടോ എന്നറിയേണ്ടതാവശ്യമായതുകൊണ്ടും വ്യാഖ്യാനം ഒന്നു പരിശോധിച്ചു അഭിപ്രായം പറയണമെന്നു അദ്ദേഹത്തോടു് ഞാൻ അഭ്യൎത്ഥിച്ചു. സഹൃദയനായ അദ്ദേഹം കൃത്യാന്തരബാഹുല്യത്തിന്നിടയിൽ കൈയെഴുത്തുകോപ്പി പരിശോധിക്കയും ഈവിധം ഒരെഴുത്തുകൊണ്ടു് എന്നെ പ്രോത്സാഹിപ്പിക്കുകയും ചെയ്തു.

കെ. മാധവമേനോൻ,
പ്രിൻസിപ്പാൾ &
പ്രഫസർ ഓഫ് മലയാളം.

ഗവൎമ്മെണ്ടു കാളേജ്,
ചിററൂർ–കൊച്ചിൻ.

തുളസീദാസ് രാമായണത്തിനു വിദ്വാൻ ശ്രീ. ടി. കെ രാമൻമേനോൻ അവർകഠം തയ്യാറാക്കിയിട്ടുള്ള മലയാള വ്യാഖ്യാനം സശ്രദ്ധം പരിശോധിച്ചു. പണ്ഡിതശ്രേഷ്ഠനായ ശ്രീ. മേനോന്റെ പരിശ്രമഫലമായി മലയാളികൾ കൈവന്നിട്ടുള്ള ഈ വിശിഷ്ട വ്യാഖ്യാനം കൈരളീ ക്ഷേത്രത്തിൽ കത്തിച്ചുവെച്ചിരിക്കുന്ന ഒരു കെടാവിളക്കാണ്. രാമകഥയുടെ പ്രാധാന്യവും പ്രചാരവും തുളസീദാസന്റെ മനോഹര ശൈലിയിൽ കൂടി മലയാളികൾം നിഷ്പ്രയാസം മനസ്സിലാക്കിക്കൊടുക്കുവാൻ ശ്രീ. മേനോന്റെ സരളമായ വ്യാഖ്യാനത്തിനു സാധിച്ചിട്ടുണ്ട്.

ശ്രീ. രാമൻമേനോനു് സർവ്വമംഗളങ്ങളും ആശംസിച്ചുകൊണ്ടു

വിധേയൻ കെ. മാധവമേനോൻ.

ഈ രണ്ടു അഭിനന്ദനങ്ങളുടേയും കർത്താക്കന്മാർ ഹിന്ദിയിലും മലയാളത്തിലും പ്രശസ്ത പണ്ഡിതന്മാരാണ്. അവർ എന്റെ എളിയ സേവനത്തെ കണക്കിലെടുത്തിരിക്കുന്നു എന്നതു എന്നെ അത്യധികം ആശ്വസിപ്പിക്കുന്നുണ്ടു്.

ഈ വ്യാഖ്യാനത്തിന്റെ കൈയെഴുത്തുകോപ്പി ആദ്യന്തം പരിശോധിക്കുകയും ചില നിർദ്ദേശങ്ങഠം നല്കി എന്നെ പ്രോത്സാഹിപ്പിക്കുകയും ചെയ്ത മറെറാരുസഹൃദയനാണ് ശ്രീ. എ. ചന്ദ്രഹാസൻ, എം. എ. അദ്ദേഹത്തിന്റെ നിർദ്ദേശങ്ങളിൽ മുഖ്യമായതു മൗലിക പദ്യങ്ങഠം ദേവനാഗരിയിൽത്തന്നെ വേണം മുദ്രണം ചെയ്യാൻ എന്നതാണ്. അങ്ങനെയൊരു നിർദ്ദേശത്തിനുകാരണം, വ്യാഖ്യാനത്തിൽ ആദ്യന്തം ഞാൻ മലയാളലിപി സ്വീകരിച്ചതു കണ്ടിട്ടാണ്. മലയാളലിപിയോടു അദ്ദേഹത്തിനു വെറുപ്പോ അനാദരവോ ഉണ്ടായതുകൊണ്ടല്ല ഇങ്ങനെ ഒരു നിർദ്ദേശം അദ്ദേഹം ഉന്നയിച്ചതു്. ചില ഹിന്ദി പദങ്ങഠംക്കു മലയാള ലിപി ഉപയോഗിക്കുന്നതുകൊണ്ടു ഉച്ചാരണത്തിൽ പൊരുത്തക്കേ

ട്ടണ്ടാകുന്നുണ്ടു്. ഈ ന്യൂനത പരിഹരിക്കാൻ ഉത്തമമാൎഗ്ഗം ദേവനാഗരലിപി സ്വീകരിക്കയാണു്.

**जहँ, महुँ, सँचेहुँ** എന്നീ വാക്കുകൾക്കു യഥാക്രമം ജഹം, മഹും, സാംചേഹും എന്നെഴുതുകയേ മലയാളത്തിനു ഗതിയുള്ളു. അങ്ങനെ എഴുതുകയും ഉച്ചരിക്കുകയും ചെയ്യുമ്പോൾ ഹിന്ദിയിലെ ലിപിവിന്യാസവും ഉച്ചാരണവുമായി പൊരുത്തപ്പെട്ടുപോകാൻ മലയാളലിപിക്കു സാധിക്കാതെ വരും. ഇത്തരമൊരു വിഷമതകൂടാതിരിക്കാനാണു് ദേവനാഗരി ലിപിതന്നെ ഉപയോഗിക്കണമെന്നു ശ്രീ. ചന്ദ്രഹാസൻ നിൎദ്ദേശിച്ചതു്.

ഈ നിൎദ്ദേശം മനസ്സിലാക്കിയ കേരള സാഹിത്യകാരന്മാരിൽ ചിലർ, ശ്രീ. ചന്ദ്രഹാസൻെറ നിൎദ്ദേശം സ്വീകരിക്കുന്ന പക്ഷം ദേവനാഗരി അറിയാത്ത മലയാളികൾക്കു തുളസീദാസൻെറ പദ്യം വായിക്കാൻ സാധിക്കയില്ലെന്നും അത്തരക്കാരെ പ്രധാനമായി ഉദ്ദേശിച്ചുകൊണ്ടുള്ള വ്യാഖ്യാനമായതുകൊണ്ടു് മലയാള ലിപിതന്നെ ഉപയോഗിക്കുന്നതായിരിക്കും കൂടുതൽ സ്വീകാൎയ്യം എന്നും തുറന്നുപറഞ്ഞു. ചില വാക്കുകളുടെ ഉച്ചാരണം ശരിയാവുകയില്ലെങ്കിൽത്തന്നെയും കാലപ്പഴക്കംകൊണ്ടതു ശരിയാകുമെന്നും അവർ അഭിപ്രായപ്പെട്ടു. ഈ രണ്ടഭിപ്രായക്കാരേയും സന്തോഷിപ്പിക്കാൻ ദേവനാഗരിയിലും മലയാളത്തിലും പദ്യങ്ങൾ ചേൎക്കാമെന്നുവെച്ചാൽ ഗ്രന്ഥം വളരെ വലുതാകും. അതനുസരിച്ചു മുദ്രണവിഷയത്തിൽ ദുൎവ്വഹമായ ധനവ്യയവും ഉണ്ടാകും. അതിനാൽ വളരെ സങ്കടത്തോടുകൂടിയാണെങ്കിലും മലയാളലിപിതന്നെ സ്വീകരിക്കാൻ ഞാൻ തീൎച്ചപ്പെടുത്തി.

ശ്രീ. ചന്ദ്രഹാസൻെറ മറെറാരു നിൎദ്ദേശം അവധഭാഷാപണ്ഡിതന്മാരെക്കൊണ്ടു് ഈ വ്യാഖ്യാനമൊന്നു പരിശോധിപ്പിക്കണമെന്നായിരുന്നു. പ്രസ്തുത നിൎദ്ദേശം അദ്ദേഹം ഉന്നയിക്കുന്ന

തിന്നു മുമ്പുതന്നെ ഞാനൊരു വേദവിധിപോലെ അതു് അംഗീകരിക്കുകയാണ്് ചെയ്തിട്ടുള്ളതു്. രാമചരിതമാനസത്തിന്നു അവധഭാഷാപണ്ഡിതന്മാർ രചിച്ചിട്ടുള്ള പല വ്യാഖ്യാനങ്ങളും ഞാൻ പരിശോധിച്ചും അവരുടെ അഭിപ്രായങ്ങൾ സശ്രദ്ധം ഗ്രഹിച്ചുമാണ്് എൻെറ ഈ വ്യാഖ്യാനത്തിന്് ഞാൻ രൂപം നൽകിയിട്ടുള്ളതു്. ആ സ്ഥിതിക്കു ഇനിയും ..........................അവധഭാഷാ പണ്ഡിതന്മാരുടെ പരിശോധനക്കുവേണ്ടി ശ്രമിക്കുന്നതു് അനാവശ്യവും കാലവിളംബഹേതുകവുമാണെന്നു ഞാൻ കരുതുന്നു. ശ്രീചന്ദ്രഹാസൻെറ നിർദ്ദേശങ്ങൾക്കു ഞാൻ അത്യന്തം കൃതജ്ഞനാണ്്.

ഇന്ത്യാഗവണ്മേണ്ടിൻെറ നിർദ്ദേശപ്രകാരം ഞാൻ ധനസഹായാഭ്യത്ഥനയുമായി കേരള സാഹിത്യ അക്കാദമിയെ സമീപിക്കുകയും, അക്കാദമി, വ്യാഖ്യാനത്തിൻെറ കൈയെഴുത്തുകോപ്പി പരിശോധിക്കുകയും താഴെ പകൎത്തുന്ന ഒരറിയിപ്പുകൊണ്ടു് എന്നെ പ്രോത്സാഹിപ്പിക്കുകയും ഉണ്ടായി.

നമ്പർ: 343—62. കേ. സാ. അ. } കേരളസാഹിത്യ അക്കാദമി ആപ്പീസ് തൃശ്ശൂർ. 24-11-1962.

മാന്യരേ,

വിശിഷ്ടഗ്രന്ഥങ്ങളുടെ പ്രസിദ്ധീകരണത്തിന്നു തൽ ഗ്രന്ഥകൎത്താക്കൾക്കു സാമ്പത്തികസഹായം നൽകുവാൻ അക്കാദമി അംഗീകരിച്ചിരിക്കുന്ന ചട്ടങ്ങൾ അനുസരിച്ചു ഗ്രന്ഥ പ്രസിദ്ധീകരണത്തിന്നു സഹായധനം അഭ്യൎത്ഥിച്ചുകൊണ്ടു് താങ്കൾ "രാമചരിതമാനസവ്യാഖ്യാനം" എന്ന ഗ്രന്ഥത്തിൻെറ കൈയെഴുത്തുപ്രതി അപേക്ഷസഹിതം സമപ്പിച്ചിരുന്നുവല്ലോ. വിദഗ്ദ്ധപരിശോധനക്കുശേഷം താങ്കളുടെ ഗ്രന്ഥം സഹായധനാൎഹമായി

അക്കാദമി നിർവ്വാഹകസമിതി തിരഞ്ഞെടുത്തിരിക്കുന്ന വിവരം സന്തോഷപൂർവ്വം അറിയിച്ചുകൊള്ളുന്നു. ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണത്തിന്നു് ആയിരം ഉറുപ്പിക=1000ക=സഹായധനം നൽകുവാനാണു് തീരുമാനിച്ചിരിക്കുന്നതു്.

* * * *

ഇതിന്നും പുറമെ താങ്കളുടെ ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണത്തിന്നു കേന്ദ്രഗവൺമേണ്ടിന്റെ സഹായം താങ്കൾ ആരായുന്ന പക്ഷം ആയതിലേക്കു് യുക്തമായ ശുപാർശചെയ്യുന്നതിന്നു അക്കാദമിക്കഭിപ്രായമുണ്ടെന്ന വിവരവും അറിച്ചുകൊള്ളുന്നു. ………

കേരളസാഹിത്യ അക്കാദമി, ഞാനപേക്ഷിച്ച സഹായധനത്തിന്റെ പതിനെട്ടുശതമാനമാണനുവദിച്ചതെന്ന സംഗതിയിൽ എനിക്കു നന്നെ കുണ്ഠിതമുണ്ടായി. അക്കാദമിയുടെ സാമ്പത്തികസ്ഥിതി മാത്രമായിരിക്കണം ഈ 'വെട്ടിക്കുറവി'ന്നു കാരണം. എന്നാൽ രണ്ടു കാര്യങ്ങൾ എനിക്കു് അതീവ സന്തോഷപ്രദങ്ങളും അഭിമാനാവഹങ്ങളുമായി ഞാൻ ഈ അറിയിപ്പിൽ കാണുന്നുണ്ടു്. എന്റെ വ്യാഖ്യാനം 'വിദഗ്ദ്ധന്മാരുടെ പരിശോധനക്കുശേഷം' എന്ന ഭാഗം വായിച്ചപ്പോൾ എനിക്കുണ്ടായ ആഹ്ലാദം അല്പമൊന്നുമായിരുന്നില്ല. പുസ്തകം മുദ്രണംചെയ്യട്ടെ, ഇല്ലാതിരിക്കട്ടെ എനിയ്ക്കതിൽ വിഷാദമില്ല. എന്റെ പ്രയത്നം ഏറെക്കുറെ സഫലമായി എന്നു സാഹിത്യഅക്കാദമിയിലെ വിദഗ്ദ്ധന്മാരുടെ പരിശോധനയിൽനിന്നറിയുവാനിടയായപ്പോൾ അനിർവ്വാച്യമായ ധന്യതാബോധത്തിന്നു തികച്ചും ഞാൻ വിധേയനായി. സജ്ജനങ്ങളുടെ അഭിപ്രായമാണല്ലൊ ഈ ആർഷഭാരതം ഏതുകാലത്തും സർവ്വപ്രധാനമായി പരിഗണിച്ചിട്ടുള്ളതു്.

വിസ്തരഭയത്താൽ എന്റെ വ്യാഖ്യാനം നാതിവിസ്തരമാണു്. ഞാനതു നല്ലപോലെ മനസ്സിലാക്കുകയും ചെയ്തിട്ടുണ്ടു്. ഭക്തിമാർഗ്ഗത്തെക്കുറിച്ചും, ജ്ഞാനകർമ്മയോഗങ്ങളെ സംബന്ധിച്ചും വളരെയേറെ പ്രസ്താവിക്കാനുണ്ടു്. ഉപകഥകളും കൂടുതൽ വിസ്ത

രിക്കാം. ഇപ്പോഠംത്തന്നെ സാമാന്യം വലിയൊരു ഗ്രന്ഥമായി ത്തീൎന്നിട്ടുള്ള ഈ വ്യാഖ്യാനത്തെ കൂടുതൽ ബൃഹത്താക്കാൻ ഞാൻ തുനിയാതിരുന്നതു മുൻപു പ്രസ്താവിച്ച വിസ്തരഭയവും മുദ്രണത്തിനു വേണ്ടിവരുന്ന ചെലവിനെക്കുറിച്ചുള്ള ഭയവുംകൊണ്ടു മാത്രമാണെന്നു അനുവാചകലോകം ധരിക്കണമെന്നു എനിക്കഭ്യൎത്ഥന യുണ്ടു്.

തുളസീദാസ് രാമായണവ്യാഖ്യാനത്തിൻെറ സ്വരൂപം അറിയണമെന്നു ആഗ്രഹിച്ച ചിലരുടെ സമക്ഷം ഇയ്യിടെ ഞാനൊരു സപ്താഹം വായന നടത്തുകയുണ്ടായി. അവൎക്കും സദസ്സിൽ സന്നിഹിതരായ മററനേകം മഹതീമഹാന്മാൎക്കും വ്യാഖ്യാനസമ്പ്രദായം ഹൃദ്യമായിതോന്നി എന്നു പ്രസ്താവിക്കുകയുണ്ടായി· മാത്രമല്ല തുടൎന്നു ഏതാനും ദിവസംകൂടി പാരായണം നടത്തണമെന്നും സദസ്യർ ആവശ്യപ്പെട്ടു. ആദ്യമായി ലഭിച്ച ഈ പ്രോത്സാഹനവും എനിക്കു ആത്മവിശ്വാസം വളൎത്തിയിട്ടുണ്ടു്.

എന്നെ ഈ വിശിഷ്ടസംരംഭത്തിൽ പ്രോത്സാഹിപ്പിക്കുകയും ആശിൎവ്വദിക്കുകയും സാക്ഷ്യപത്രങ്ങഠംകൊണ്ടു അനുമോദിക്കുകയും ചെയ്തിട്ടുള്ള മാന്യന്മാരോടെല്ലാം പ്രത്യേകം എൻെറ അകമഴിഞ്ഞ കൃതജ്ഞത ഞാനിവിടെ കുറിച്ചുകൊള്ളുന്നു. ഈ വ്യാഖ്യാനം മുദ്രണംചെയ്യുന്നതിൽ മററാരേക്കാളും കൂടുതൽ സഹായിച്ച ശ്രീ. ചൊവ്വല്ലൂർ പാലിയത്തു മാധവൻനായരോടു എനിക്കുള്ള കൃതജ്ഞത അനല്പമാണു്. എൻെറ സദുദ്യമത്തിൽ അദ്ദേഹം വഹിച്ച പങ്കു നിസ്തുലവും പ്രശംസാൎഹവുമാണെന്നു പറയാൻ എനിക്കു അതിയായ സന്തോഷമുണ്ടു്. കേരളസാഹിത്യഅക്കാദമി എൻെറ നേൎക്കു കാണിച്ച സന്മനോഭാവത്തിന്നും സഹായവാഗ്ദാനത്തിന്നും ഞാൻ യാവജ്ജീവം നന്ദിയുള്ളവനാണെന്നവസ്തുതകൂടി ഇവിടെ പ്രസ്താവിച്ചു ഈ പീഠിക അവസാനിപ്പിക്കട്ടെ.

വ്യാഖ്യാതാ.

# ബാലകാണ്ഡം

വിഷയം

1. മങ്ഗളാചരണം
2. ഗുരുചരണവന്ദനം
3. സജ്ജനസമാജവർണ്ണനം
4. ദുഷ്ടജനവന്ദനം
5. ഗോസ്വാമിജിയുടെ വിനയം
6. വ്യാസ ശിവ പാർവ്വതി തുടങ്ങിയവരെ വന്ദിക്കൽ
7. രാമനാമ മഹിമ
8. രാമകഥാ മാഹാത്മ്യം
9. മാനസസരോവരവർണ്ണനം
10. യാജ്ഞവൽക്യഭരദ്വാജസംവാദം
11. സതിയുടെ ഭ്രമം
12. സതി ദക്ഷമന്ദിരത്തിലേക്ക പ്രയാണംചെയ്യുന്നതു്
13. സതിയുടെ ദേഹത്യാഗം
14. പാർവ്വതിയുടെ ജനനം
15. പാർവ്വതിയുടെ തപസ്സ്
16. കാമദേവൻ ശിവസന്നിധിയിലേക്കു്
17. കാമദഹനം
18. ശിവന്റെ വരപക്ഷക്കാരും വിവാഹവും
19. ശിവപാർവ്വതീ സംവാദം
20. നാരദന്റെ സമാധിയിൽ വന്ന മാററം
21. ശീലനിധി രാജാവിന്റെ കുമാരിയുടെ വിവാഹം
22. നാരദൻ ഭഗവാനെ ശപിക്കുന്നു
23. സ്വായംഭുവ മനുവിന്റെ ചരിത്രം
24. പ്രതാപഭാനുവിന്റെ കഥ
25. രാവണാദികളുടെ ഉത്ഭവവും തപസ്സും
26. ഭൂമിദേവി ബ്രഹ്മസന്നിധിയിൽ

27. ആകാശവാണി

28. ദശരഥന്റെ പുത്രകാമേഷ്ടി

29. രാമാദികളുടെ അവതാരം

30. രാമാദികളുടെ നാമകരണം

31. ശ്രീരാമന്റെ വിശ്വരൂപം

32. ശ്രീരാമന്റെ ബാല്യകഥ

33. വിശ്വാമിത്രൻ അയോധ്യയിൽ

34. രാമലക്ഷ്മണന്മാരെ വിശ്വാമിത്രൻ കൊണ്ടുപോകുന്നതു്

35. താടകാവധം

36. മാരീചസുബാഹുക്കളുടെ നേരെ രാമൻ

37. അഹല്യോദ്ധാരം

38. രാമലക്ഷ്മണന്മാർ വിദേഹരാജധാനിയിൽ

39. ഉദ്യാനത്തിൽവച്ചു സീതയും രാമനും പരസ്പരം കാണുന്നു

40. പാൎവ്വതി സീതയെ ആശിൎവ്വദിക്കുന്നു

41. ചാപയജ്ഞം

42. ജനകന്റെ വിജ്ഞാപനം

43. ലക്ഷ്മണന്റെ ക്രോധം

44. ചാപഭഞ്ജനം

45. പരശുരാമൻ വരുന്നു

46. പരശുരാമൻ പരാജിതനായി വനത്തിലേക്കു്

47. അയോധ്യയിലേക്കു ദൂതന്മാർ

48. ശ്രീരാമവിവാഹം

49. ശ്രീരാമാദികൾ സീതാ തുടങ്ങിയ വധുക്കളുമൊന്നിച്ചു അയോധ്യയിലേക്കു്

50. ഋഷിമാരോടു വിടവാങ്ങൽ


---

# അനുബന്ധം.

## രാമായണം നമ്മെ എന്തു പഠിപ്പിക്കുന്നു?

1. നിത്യനും ശുദ്ധനും വ്യാപകനും സർവ്വാന്തര്യാമിയും ആയി ഈശ്വരൻ മാത്രമേയുള്ളു. ഭഗവാന്റെ അവതാരങ്ങളും പാവനചരിതങ്ങളുമാണ് പ്രപഞ്ചത്തിൽ നടന്നുകൊണ്ടിരിക്കുന്നത്.

2. ബ്രഹ്മം ഇടയ്ക്കിടയ്ക്കു അവതാരമെടുത്തു ദുഷ്ടനിഗ്രഹ ശിഷ്ടപരിപാലനം നിർവ്വഹിക്കുന്നു. അവതാരപുരുഷന്മാർ മനുഷ്യരാശിയ്ക്കു ആദർശങ്ങളായി നിലകൊള്ളുന്നു.

3. എല്ലാം ഈശ്വരനിൽ സമർപ്പിക്കുക. മോക്ഷത്തിനുള്ള ഏക ഉപാധി അതാണ്.

4. സത്യമാണ് പരമമായ ധർമ്മം. സത്യപരിപാലനാർത്ഥം സർവ്വസ്വവും ബലികഴിക്കുക.

5. നിഷ്കാമകർമ്മങ്ങളെക്കൊണ്ട് ഈശ്വരസാക്ഷാൽകാരം പ്രാപിക്കാം.

6. വർണ്ണാശ്രമങ്ങളിൽ വിശ്വാസമർപ്പിച്ച് വർണ്ണാശ്രമധർമ്മങ്ങൾ വിധിപോലെ അനുഷ്ഠിക്കുക.

7. മാതാപിതാക്കന്മാരെ ശുശ്രൂഷിക്കുക എന്നതാണ് പുത്രധർമ്മം.

8. പത്നിയുടെ ഏകധർമ്മം ഭർത്തൃശുശ്രൂഷയാകുന്നു.

9. ഒരുവന്റെ മഹത്തായ ധർമ്മം സഹോദരന്മാരെ സുഖിപ്പിക്കുക എന്നതാകുന്നു.

10. പ്രാണത്യാഗം വേണ്ടിവന്നാൽ അങ്ങനെ ചെയ്തും രാജസേവ നിർവ്വഹിക്കുക.

11. അധൎമ്മിയായ രാജാവിന്നെതിരായി ന്യായവാദം ചെയ്യുക.

12. പ്രജാക്ഷേമാൎത്ഥം ജീവിക്കുകയാണ് രാജാവിൻെറ പരമധൎമ്മം.

13. പ്രജാരഞ്ജനത്തിനുവേണ്ടി രാജാവു് ഏതു ത്യാഗത്തിനും തയാറാകണം.

14. പ്രബലനാണെങ്കിൽകൂടിയും സദാചാരഭ്രഷ്ടനായ രാജാവു് നശിക്കുന്നു.

15. സുഹൃൽ രക്ഷണാൎത്ഥം ഒരുവൻ സൎവ്വസ്വവും ത്യജിക്കാനൊരുങ്ങുക.

16. ഭക്തൻ നിഷ്കാമം ഈശ്വരനെ സേവിക്കണം.

17. ആദൎശസമ്പന്നയായ പത്നി, സപത്നീപുത്രന്മാരെയും സ്വപുത്രനെപ്പോലെ പരിഗണിക്കണം.

18. ബ്രാഹ്മണരേയും തപസ്വികളേയും സദാ ബഹുമാനിക്കണം. ദാനോപചാരങ്ങളാൽ അവരെ സംതൃപ്തരാക്കണം.

19. ഒഴിവുസമയങ്ങൾ ഉൽകൃഷ്ടവിചാരങ്ങളോടുകൂടിയോ ഭഗവൽകീൎത്തനം ചെയ്തോ ചെലവഴിക്കണം.

20. ആചാൎയ്യൻ, മാതാപിതാക്കന്മാർ, ഭ്രാതാക്കൾ എന്നിവരുടെ പാദങ്ങളിൽ ഒരുവൻ പ്രഭാതത്തിൽ പതിവായി പ്രണിപതിക്കണം.

21. പിതൃപ്രീതിക്കുവേണ്ടി തൎപ്പണവും ശ്രാദ്ധവും മുടങ്ങാതെ അനുഷ്ഠിക്കണം.

22. അനീതിയ്ക്കെതിരായി ഏതു സാഹചൎയ്യത്തിലും പ്രതിഷേധസ്വരം ഉയൎത്തണം.

23. ധൎമ്മരക്ഷണാൎത്ഥം ഏതു കഠിന പ്രവൃത്തിക്കും തയാറാകണം.

24. ദ്വിജന്മാർ പ്രഭാതത്തിലും പ്രദോഷത്തിലും പ്രാൎത്ഥനകൾ നടത്തണം.

25. നിർഭയനായിരിക്കണം.

26. ഏകപത്നീവ്രതം അനുഷ്ഠിക്കണം.

27. മഹൎഷിമാരേയും ബ്രാഹ്മണരേയും അവരുടെ യാഗഹോമാദിസൽകൎമ്മങ്ങൾ മുടക്കുന്ന ദുഷ്ടന്മാരിൽനിന്നു രക്ഷിക്കണം.

28. തെററുചെയ്യുന്നവരുടെ നേരേയും സൗഹാർദ്ദപൂൎവ്വം വൎത്തിക്കണം.

29. നികൃഷ്ടജീവികളായാലും അവയേയും സ്നേഹിക്കണം.

30. ശരണാൎത്ഥി, മഹാപാപിയാണെങ്കിലും അവനു അഭയദാനം ചെയ്യണം; അതുവഴിയായി അവനെ പാപങ്ങളിൽ നിന്നുദ്ധരിച്ചു ദിവ്യതയിലേക്കുയൎത്തണം.



# മാനസരാമായണ പാരായണച്ചടങ്ങ്

ഉത്തരേന്ത്യയിലെ ഹിന്ദുക്കൾ തുളസീരാമായണത്തെ വേദതുല്യമായിട്ടാണു സങ്കല്പിച്ചിരിക്കുന്നതു്. അതിനാൽ ആ വിശിഷ്ടഗ്രന്ഥം പാരായണംചെയ്യുന്നതിനുമുമ്പു ചില ചടങ്ങുകൾ അവർ അനുഷ്ഠിച്ചുവരുന്നു. ആ പരിപാടികളെ സംക്ഷേപിച്ചു രേഖപ്പെടുത്തിക്കൊള്ളട്ടെ.

ഗ്രന്ഥപ്രണേതാവായ തുളസീദാസു്, വാല്മീകി മഹർഷി, ശിവൻ, ഹനുമാൻ, സാനുജനായ രാമൻ, സീത എന്നിവരെ വണങ്ങി ഷോഡശോപചാരംചെയ്തു ധ്യാനിക്കണം. അതിനു ശേഷമേ രാമായണപാരായണം തുടങ്ങാവൂ.

ഷോഡശോപചാരങ്ങൾ ഏതെല്ലാമെന്നും ഇവിടെ കാണിക്കാം:– 1. പാദ്യം 2. അർഘ്യം 3. ആചമനീയം 4. സ്നാനീയം 5. ആട 6. ആഭരണം 7. ഗന്ധം 8. പുഷ്പം 9. ധൂപം 10. ദീപം 11. നൈവേദ്യം 12. ആചമനീയം 13. താംബൂലം 14. സ്തവപാഠം 15. തർപ്പണം 16. നമസ്കാരം. ഇവയാണു് ഷോഡശോപചാരം.

## അനന്തരം പ്രാർത്ഥന.

തുളസീക നമസ്തുഭ്യമിഹാഗച്ഛ ശുചിവ്രത
നൈരൃത്യ ഉപവിശ്യേദം പൂജനം പ്രതിഗൃഹ്യതാം ॥
— ഓം തുളസീദാസായ നമഃ

ശ്രീവാല്മീക നമസ്തുഭ്യമിഹാഗച്ഛ ശുഭപ്രദ,
ഉത്തരപൂർവ്വയോർമ്മധ്യേതിഷ്ഠ ഗൃഹാണ മദർച്ചനം ॥
—.ഓം വാല്മീകായ നമഃ

ഗൗരീപതേ നമസ്തുഭ്യമിഹാഗച്ഛ മഹേശ്വര
പൂർവ്വദക്ഷിണയോർമ്മധ്യേതിഷ്ഠ പൂജാംഗ്രഹാണമേ ॥
— ഓം ഗൗരീപതേ നമഃ

ശ്രീലക്ഷ്മണ നമസ്തുഭ്യമിഹാഗച്ഛ സഹപ്രിയ
യാമ്യഭാഗേസമാതിഷ്ഠ പൂജനം സംഗ്രഹാണമേ ||
—ഓം ശ്രീസപത്നീകായലക്ഷ്മണായ നമഃ

ശ്രീശത്രുഘ്ന നമസ്തുഭ്യമിഹാഗച്ഛ സഹപ്രിയ
പീഠസ്യപശ്ചിമേ ഭാഗേ പൂജനം സ്വീകുരുഷ്വമേ ||
—ഓം ശ്രീസപത്നീകായ ശത്രുഘ്നായ നമഃ

ശ്രീഭരത നമസ്തുഭ്യമിഹാഗച്ഛ സഹപ്രിയ
പീഠകസ്യോത്തരേ ഭാഗേതിഷ്ഠ പൂജാംഗ്രഹാണമേ ||
—ഓം ശ്രീപത്നീകായ ഭരതായ നമഃ

ശ്രീഹനുമന്നമസ്തുഭ്യമിഹാഗച്ഛ കൃപാനിധേ
പൂർവ്വഭാഗേ സമാതിഷ്ഠ പൂജനം സ്വീകുരുപ്രഭോ ||
— ഓം ഹനുമതേ നമഃ

അഥ പ്രധാനപൂജാ ച കർത്തവ്യം വിധിപൂർവ്വകം
പുഷ്പാഞ്ജലിം ഗ്രഹിത്വാതു ധ്യാനം കുര്യാൽ പരസ്യ ച.

(അനന്തരം പ്രധാനപൂജ വിധിപോലെ ചെയ്ത് പുഷ്പാഞ്ജലി നിർവ്വഹിച്ചു ഭഗവാനെ ധ്യാനിക്കണം)

## ശ്രീരാമധ്യാനം

രക്താംഭോജദലാഭിരാമനയനം പീതാംബരാലംകൃതം
ശ്യാമാംഗം ദ്വിഭുജം പ്രസന്നവദനം ശ്രീസീതയാശോഭിതം
കാരുണ്യാമൃതസാഗരം പ്രിയഗണൈർഭ്രാത്രാദിഭിർഭാവിതം
വന്ദേ വിഷ്ണുശിവാദി സേവ്യമനിശം ഭക്തേഷ്ടസിദ്ധിപ്രദം||
ആഗച്ഛ ജാനകീനാഥ ജാനക്യാസഹരാഘവാ
ഗ്രഹാണ മമ പൂജാം ച വായുപുത്രാദിഭിർയുതഃ
സുവർണ്ണരചിതം രാമ ദിവ്യാഭരണ ശോഭിതം
ആസനംഹി മയാദത്തം ഗ്രഹാണമണിചിത്രിതം ||

ഓം അസ്യ ശ്രീമന്മാനസ രാമായണ ശ്രീരാമ ചരിതസ്യ ശ്രീശിവ കാക ഭുണ്ഡി യാജ്ഞവല്ക്യ ഗോസ്വാമി തുളസീദാസാ ഋഷയഃ ശ്രീസീതാരാമോ ദേവതാ ശ്രീരാമനാമബീജം ഭവരോഗ ഹരീ ഭക്തിഃ ശക്തിഃ മമ നിയന്ത്രിതാശേഷ വിഘ്നതയാ ശ്രീ സീതാരാമ പ്രീതിപൂൎവ്വക സകല മനോരഥ സിദ്ധ്യൎത്ഥം പാഠേ വിനിയോഗഃ

അനന്തരം മൂന്നാവൎത്തി മന്ത്രോച്ചാരണപൂൎവ്വം ജലപ്രോക്ഷണം ചെയ്യണം. ശ്രീസീതാരാമായ നമഃ ശ്രീരാമചന്ദ്രായ നമഃ ശ്രീരാമ ഭദ്രായ നമഃ ഇതാണ് മന്ത്രം. പ്രാണായാമംകൂടി വേണം. സീതാ രാമബീജം മന്ത്രങ്ങൾ ഉച്ചരിച്ചുകൊണ്ടുമാകണം പ്രാണായാമം.

കരന്യാസച്ചടങ്ങു താഴെ കാണുംപ്രകാരമാകുന്നു.

ജഗമംഗലഗുനഗ്രാമ രാമകേ ദാനിമുകുതിധനധരമധാമകേ.
—അംഗുഷ്ഠാഭ്യാം നമഃ

ഈ വാക്കുകൾ ഉച്ചരിച്ചുകൊണ്ടു നിൎദ്ദിഷ്ടപ്രതിമയിൽ കരങ്ങൾ അൎപ്പിക്കണം.

രാമരാമകഹി ജേ ജമുഹാഹിം തിൻഹഹി ന പാപപുഞ്ജ
സമുഹാഹീം. — തൎജ്ജനീഭ്യാം നമഃ

ഇതുച്ചരിച്ചുകൊണ്ടു നിൎദ്ദിഷ്ടപ്രതിമയിൽ രണ്ടു കൈകളുടേയും തള്ളവിരലുകളാൽ സ്പൎശിക്കണം.

രാമ സകല നാമൻഹ തേ അധികാ ഹോഉ നാഥ അഘ ഖഗ
ഗന ബധികാ. — മദ്ധ്യമാഭ്യാം നമഃ

ഇതുച്ചരിച്ചുകൊണ്ടു ഇരുകരങ്ങളുടേയും നടുവിരലുകൾകൊണ്ടു നിൎദ്ദിഷ്ടപ്രതിമകൾ സ്പൎശിക്കണം.

ഉമാദാരു ജോഷിതകീ നാഈം സബഹി ന ചാവത രാമു
ഗോസാഈം. — അനാമികാഭ്യാം നമഃ

ഇതുച്ചരിച്ചുകൊണ്ടു തള്ളവിരലുകൾകൊണ്ടു മോതിരവിരലുകൾ തൊടണം — പ്രതിമകളിൽ അല്ല.

സന്മുഖഹോളജീവമോഹിജമ്പഹീം
ജന്മകോടി അഘനാ സഹിംതമ്പഹീം||
—കനിഷ്ഠികാഭ്യാംനമഃ

ഇതുച്ചരിച്ചുകൊണ്ടു് രണ്ടു കൈയിൻേറയും ചെറുവിരലുകൾ തള്ളവിരലുകൾകൊണ്ടു സ്പൎശിക്കണം.

മാമഭിരക്ഷയ രഘുകുലനായക ധൃതബാണ ചാപരുചിരകര
സായക കരതലപൃഷ്ഠാഭ്യാംനമഃ

ഇതുച്ചരിച്ചുകൊണ്ടു് രണ്ടു കൈയ്യിൻേറ തലങ്ങൾകൊണ്ടും പിൻപുറംകൊണ്ടും പരസ്പരം സ്പൎശിക്കണം. (ഒരു കൈകൊണ്ടു് മറകൈയ്യിനെ എന്നൎത്ഥം)

## അംഗന്യാസം.

അംഗന്യാസമെന്നു പറയുന്നതു ശരീരത്തിലെ മററ ഭാഗങ്ങളും ഹൃദയവും വലത്തുകൈവിരലുകൾകൊണ്ടു് വിധിപൂൎവ്വം സ്പൎശിക്കുന്നതിനേയാകുന്നു.

'ജഗമംഗല' എന്ന പദ്യവും തുടൎന്നു 'ഹൃദയായനമഃ' എന്നും ഉച്ചരിക്കണം. അനന്തരം വലത്തുകൈയിലെ എല്ലാ വിരലുകൾ കൊണ്ടും ഹൃദയം സ്പൎശിക്കണം.

'രാമകഹി' എന്ന പദ്യവും തുടൎന്നു് 'ശിരസേസ്വാഹാ' എന്നും ഉച്ചരിച്ചിട്ടു് വലത്തുകൈവിരലുകൾകൊണ്ടു് ഉച്ചികുടുമ്മ സ്പൎശിക്കണം. അതിന്നുശേഷം

രാമസകലനാമൻറ.........സിഖായൈവഷട്' എന്നുച്ചരിച്ചു് ഇടത്തുകൈവിരലുകളാൽ വലത്തെ തോൾ സ്പൎശിക്കണം.

ഉമാരാരു.........എന്നതുമുതൽ കവചായഹും' എന്നും

സന്മുഖ... ....നേത്രാഭ്യാംവഷട് എന്നും ഉച്ചരിച്ചു് വലത്തു കൈവിരലുകളുടെ അഗ്രഭാഗംകൊണ്ടു രണ്ടു കണ്ണുകളും തൊടണം.

മാമഭീരക്ഷയ........ ...അസ്സാ്രഫട് എന്നുച്ചരിച്ച വലത്തു കൈ നെററിക്കുനേരേവെച്ച ഘടികാരസമ്പ്രദായത്തിൽ തലയ്ക്കു ചുററം വീശണം. അനുലോമ പ്രതിലോമമായി ഇപ്രകാരം രണ്ടാവത്തി വീശി ഇടത്തേ കൈപ്പടംകൊണ്ടു വലത്തേ കൈയിലെ നടുവിരലുകറ തൊടണം. അനന്തരം താഴെ പറയുന്ന ഭാഗം ഉച്ചരിച്ചു ധ്യാനിക്കണം.

## ധ്യാനം.

മാമവലോകയ പങ്കജലോചന കൃപാവിലോകനി
സോചബിമോചന
നീലതാമര സസ്യാമ കാമ അരി ഹൃദയകഞ്ജ
മകരന്ദ മധുപഹരി
ജാതുധാന ബരൂഥ ഭഞ്ജന മുനി സജ്ജന
രഞ്ജന അഘഗഞ്ജന
ഭൂസുര സസി നവ ബൃന്ദബലാഹക അസരന
സരന ദീന ജനാഗാഹക
ഭുജബലബിപുല ഭാരമഹി ഖണ്ഡിതഖര ദൂഷന
ബിരാധ ബധ പണ്ഡിത
രാവനാരി സുഖരൂപ ഭൂപബര ജയ ദസരഥ
കുലകുമുദ സുധാകര
സുജസ പുരാനബിദിതനിഗമാഗമ ഗാവത
സുരമുനി സന്തസമാഗമ
കാരുനീകബ്യലിക മദഖണ്ഡന സബബിധി
കുസല കോസല മണ്ഡന
കലിമലമഥന നാമ മമതാഹനാ തുലസി ദാസ
പ്രഭു പാഹിപ്രനതജന.

---

# രാമചരിതമാനസ.

## (പ്രഥമ സോപാന)

## ബാലകാണ്ഡ.

വർണ്ണാനാമർത്ഥസംഘാനാം രസാനാം ഛന്ദസാമപി
മംഗലാനാം ച കർത്താരൌ വന്ദേ വാണീവിനായകൌ.

വർണ്ണാനാം=അക്ഷരങ്ങളുടേയും, അർത്ഥസംഘാനാം=അർത്ഥസമൂഹങ്ങളുടേയും, രസാനാം=രസങ്ങളുടേയും, ഛന്ദസാം=ഛന്ദസ്സുകളുടേയും, മംഗലാനാം ച=മംഗളങ്ങളുടേയും, കർത്താരൌ=കർത്താക്കളായ, വാണീവിനായകൌ=വാണീവിനായകന്മാരെ, വന്ദേ=ഞാൻ വന്ദിക്കുന്നു.

കാവ്യകർമ്മനിർവ്വഹണത്തിനു അത്യന്താപേക്ഷിതങ്ങളാണ് അക്ഷരങ്ങളും അർത്ഥസുന്ദരങ്ങളായ പദങ്ങളും ശൃംഗാരം, കരുണം, വീരം, രൌദ്രം, ഹാസ്യം, ഭയാനകം, ബീഭത്സം, അത്ഭുതം, ശാന്തം എന്നീ നവരസങ്ങളും സുഖശ്രാവ്യങ്ങളായ സംസ്കൃതഛന്ദസ്സുകളും, ദോഹാ, ചൌപാഈ സോരഠാ തുടങ്ങിയ ഹിന്ദി വൃത്തങ്ങളും. ഇവയാൽ അലംകൃതമായ കാവ്യം മംഗളപ്രദവുമാകണം. ഈ വിശിഷ്ടോദ്ദേശം മുൻനിറുത്തി ഇവയുടെയെല്ലാം അധിഷ്ഠാനദേവതമാരായ സരസ്വതീദേവിയേയും വിഘ്നേശ്വരനേയും കവി വന്ദിക്കുന്നു. വാക്കിൻേറയും അർത്ഥത്തിൻേറയും അധിഷ്ഠാനദേവതമാരായി കാളിദാസൻ സങ്കല്പിക്കുന്നതു പാർവ്വതീപരമേശ്വരന്മാരെയാണെന്ന വസ്തുതയും ഇവിടെ രേഖപ്പെടുത്തട്ടെ. സരസ്വതിയും പാർവ്വതിയും ഗണപതിയും ശിവനും അഭിന്നരല്ലെന്ന തത്വത്തിൽ ഉറച്ചുനില്ക്കുന്നവൎക്കു തുളസീദാസൻെറ വാണീവിനായകസ്തുതിയിൽ അന്യഥാശങ്ക ഉണ്ടാകാനിടയില്ല. സ്വകാവ്യത്തിൻെറ

നിർവ്വിഘ്നപരിസമാപ്തിക്കുവേണ്ടി പ്രാചീനകവികളെല്ലാം അവരുടെ ഇഷ്ടദേവതമാരെ വന്ദിക്കുന്നതു സാധാരണമാണ്.

ഭവാനീശങ്കരൗ വന്ദേ ശ്രദ്ധാവിശ്വാസരൂപിണൗ
യാഭ്യാംവിനാ ന പശ്യന്തി സിദ്ധാഃസ്വാന്ത-
സ്ഥമീശ്വരം.

യാഭ്യാംവിനാ=ഏതൊരു രണ്ടുപേരെ കൂടാതെ, സിദ്ധാഃ=സിദ്ധന്മാർ(പോലും), സ്വാന്തസ്ഥം = ഹൃൽകമലത്തിൽ സ്ഥിതിചെയ്യുന്ന, ഈശ്വരം=ഈശ്വരനെ, ന പശ്യന്തി=കാണുന്നില്ലയോ, ശ്രദ്ധാവിശ്വാസരൂപിണൗ=ശ്രദ്ധയുടേയും വിശ്വാസത്തിന്റെയും സ്വരൂപത്തോടുകൂടിയവരായ, ഭവാനീശങ്കരൗ=(ആ) പാർവ്വതീപരമേശ്വരന്മാരെ, വന്ദേ=ഞാൻ വന്ദിക്കുന്നു.

സിദ്ധന്മാർക്കുപോലും ശ്രദ്ധയുടേയും വിശ്വാസത്തിന്റെയും മൂർത്തികളായ പാർവ്വതീ പരമേശ്വരന്മാരുടെ കാരുണ്യമില്ലാതെ, സ്വഹൃദയസ്ഥിതനെങ്കിലും സർവ്വവ്യാപിയായ ഈശ്വരനെ സാക്ഷാൽക്കരിക്കാൻ കഴിയുന്നില്ല. ശ്രദ്ധയും വിശ്വാസവുമാണ് ഏതൊരു കാര്യം സാധിക്കുന്നതിനും അത്യന്താപേക്ഷിതങ്ങളായ ഉപാധികൾ. ഈ വിശിഷ്ടഗുണങ്ങളുടെ മൂർത്തിമദ്ഭാവങ്ങളാണ് പാർവ്വതീ പരമേശ്വരന്മാർ. പാർവ്വതീ പരമേശ്വരപ്രസാദമാണ് ശ്രീരാമഭക്തിക്കു അടിസ്ഥാനവും. ശ്രദ്ധയും വിശ്വാസവും കൂടാതെ ഭക്തി ഉണ്ടാകുകയില്ല. പാർവ്വതീ പരമേശ്വരന്മാരെ ഭജിക്കാത്തവർ രാമഭക്തന്മാരാകുന്നില്ല. രാമഭജനംകൊണ്ടുമാത്രം രാമഭക്തരാകാമെന്ന വ്യാമോഹം ആർക്കും വേണ്ട. ഏതൊരു രാമനാമം ശിവൻ സദാ ജപിക്കുന്നുവോ ആ പാർവ്വതീവല്ലഭനെ ഭജിക്കുക എന്നതു രാമന്ന് അങ്ങേ അററം പ്രിയംകരമാണ്. ഈ വസ്തുത ഗ്രഹിച്ചാൽ ശൈവവൈഷ്ണവശാക്തേയ സംഘട്ടനങ്ങൾ നാമാവശേഷങ്ങളാകും. 'ഏകം സത് വിപ്രാഃ ബഹുധാവദന്തി' എന്ന വേദസൂക്തിയും അനുസ്മർത്തവ്യമാണ്.

വന്ദേ ബോധമയം നിത്യം ഗുരും ശങ്കരരൂപിണം
യമാശ്രിതോഹി വക്രോപി ചന്ദ്രഃസർവ്വത്രവന്ദ്യതേ.

യം ആശ്രിതഃഹി=യാതൊരാളെ ആശ്രയിച്ചിട്ടുതന്നെ, വക്രഃ അപി ചന്ദ്രഃ=വക്രനായിരുന്നിട്ടും ചന്ദ്രൻ, സർവ്വത്രവന്ദ്യതേ=എല്ലായിടത്തും വന്ദിക്കപ്പെടുന്നുവോ, ബോധമയം=വിജ്ഞാനമയനും, ശങ്കരരൂപിണം = ശ്രീമഹാദേവസ്വരൂപനും ആയ ഗുരും=ഗുരുവിനെ, നിത്യം വന്ദേ=ഞാൻ നിത്യം വന്ദിക്കുന്നു.

ശിവൻ വിജ്ഞാനമയനാണ്; നിത്യനാണ്; ചരാചരാചാര്യനാണ്; മോക്ഷദാതാവുമാണ്. ആവിധമുള്ള ശിവനെ ആശ്രയിക്കുകകൊണ്ടാണല്ലോ വക്രനായിരുന്നിട്ടും ചന്ദ്രൻ എങ്ങും വന്ദിക്കപ്പെടുന്നതു്. ശിവാശ്രയത്വം ഇല്ലെങ്കിൽ ചന്ദ്രൻെറ സ്ഥിതി ശോച്യമായിരിക്കും. ഏതു വക്രനേയും വന്ദ്യനാക്കാൻ ശിവസമാശ്രയത്തിനു കഴിയും. ശിവൻെറ മാഹാത്മ്യം ആവിധമുള്ള ഒന്നാണ്.

സീതാരാമ ഗുണഗ്രാമ പുണ്യാരണ്യവിഹാരിണൗ
വന്ദേ വിശുദ്ധവിജ്ഞാനൗ കവീശ്വരകപീശ്വരൗ.

സീതാരാമ=സീതാരാമന്മാരുടെ, ഗുണഗ്രാമ=ഗുണസമൂഹമാകുന്ന, പുണ്യാരണ്യ=പവിത്രാരണ്യത്തിൽ, വിഹാരിണൗ=ക്രീഡിക്കുന്നവരും, വിശുദ്ധവിജ്ഞാനൗ=വിശുദ്ധരും വിജ്ഞാനികളും ആയ, കവീശ്വര=മഹാകവി വാല്മീകിയേയും, കപീശ്വരൗ=കപീശ്വരനായ ഹനുമാനേയും, വന്ദേ=ഞാൻ വന്ദിക്കുന്നു.

ഈ പദ്യത്തിൽ കവി, വാല്മീകി മഹാകവിയേയും കപികുലമുഖ്യനായ ഹനുമാനേയും വന്ദിക്കുന്നു. അവർ രണ്ടുപേരും ആരണ്യവിഹാരികളാണ്. ഏതൊരാരണ്യമാണതു്? സീതാരാമന്മാരുടെ പവിത്രഗുണസമൂഹങ്ങളായ ആരണ്യങ്ങളാം. വാല്മീകിയും ഹനുമാനും വിശുദ്ധരും വിജ്ഞാനികളുമാണ്. ഇത്തരക്കാക്ക

മാത്രമേ സീതാരാമഗുണഗ്രാമപുണ്യാരണ്യത്തിൽ ക്രീഡിക്കാൻ സാധ്യമാകൂ എന്നുകൂടി കവി സൂചിപ്പിക്കുന്നു. വാല്മീകി രാമായണം വർണ്ണിച്ച ലോകോത്തരമഹാകവിയായി. ഹനുമാനാകട്ടെ രാമനുവേണ്ടി സ്വജീവിതം സമർപ്പിച്ച അക്ഷയകീർത്തിനേടി.

ഉത്ഭവസ്ഥിതിസംഹാരകാരിണീം ക്ലേശഹാരിണീം
സർവ്വശ്രേയസ്കരീം സീതാം നതോഹം രാമവല്ലഭാം.

ഉത്ഭവസ്ഥിതിസംഹാരകാരണീം=സൃഷ്ടി, സ്ഥിതി, സംഹാരം എന്നിവയ്ക്കു കാരണമായിരിക്കുന്നവളും, ക്ലേശഹാരിണീം=പ്രാപഞ്ചികക്ലേശങ്ങളെ നശിപ്പിക്കുന്നവളും, സർവ്വശ്രേയസ്കരീം=എല്ലാവിധ ശ്രേയസ്സുകളും നൽകുന്നവളും, രാമവല്ലഭാം = ശ്രീരാമവല്ലഭയും ആയ സീതയെ, അഹംനതഃ=ഞാൻ നമിക്കുന്നു

ഉൽപത്തി, സ്ഥിതി, സംഹാരം എന്നിവയ്ക്കു കാരണഭൂതയാണ്, സമസ്തദുഃഖഹാരിണിയാണ്, സർവ്വശ്രേയസ്സും നൽകുന്നവളാണ് ശ്രീരാമപ്രാണേശ്വരിയായ ദേവി സീത. താദൃശയായ സീതയെയാണ് ഈ പദ്യത്തിൽ കവി പ്രണമിക്കുന്നത്. സാക്ഷാൽ പരാശക്തിയുടെ അവതാരമാണ് സീത എന്നു കവി ദൃഢമായി വിശ്വസിക്കുന്നുണ്ട്. ബ്രഹ്മദേവൻ സൃഷ്ടികർമ്മം നടത്തുന്നതും, വിഷ്ണു പാലനകർമ്മം നിർവ്വഹിക്കുന്നതും ശിവൻ സംഹാരപ്രവർത്തനം നടത്തുന്നതും അവയ്ക്കു കാരണഭൂതയായ പരാശക്തി മൂലമാണ്. ഈ സ്ഥിതിയിൽ പരാശക്തിക്കുള്ള മഹത്വം എത്രത്തോളമെന്നു് ഏറെക്കുറെ വ്യക്തമാകുന്നുണ്ട്.

യന്മായാമയവർത്തിവിശ്വമഖിലം ബ്രഹ്മാദിദേവാസുരാഃ
യത്സത്വാദമൃഷൈവഭാതി സകലം രജ്ജൗയഥാഹേഃഭ്രമഃ
യൽപാദപ്ലവമേകമേവഹിഭവാംഭോധിസ്തിതീർഷാവതാം
വന്ദേഹം തമശേഷകാരണപരം രാമാഖ്യമീശംഹരിം

യന്മായാമയവത്തി=ആരുടെമായക്ക വിധേയമാണ്, അഖിലം വിശ്വം=എല്ലാ ലോകവും, യൽസത്വാൽ=യാതൊരു സത്ത യാൽ, ബ്രഹ്മാദിദേവാസുരാഃ=ബ്രഹ്മാവുതുടങ്ങിയ ദേവന്മാരും അസുരന്മാരും, രജ്ജൗ അഹേഃ ഭ്രമഃ=രജ്ജുവിൽ സപ്പത്തിൻെറ ഭ്രമം, യഥാ=എപ്രകാരമോ (അപ്രകാരം), സകലം സംസാരം= സമസ്തപ്രപഞ്ചവും, അമൃഷാ ഇവ ഭാതി=സത്യമെന്നു ഭാവിക്ക നുവോ, ഭവാംബോധിസ്തിതീഷാവതാം=സംസാരസാഗരം കട ക്കാൻ ആഗ്രഹിക്കുന്നവക്ക്, യൽപാദ ഏക ഏവ=യാതൊരു തൃപ്പാദം മാത്രമാണോ, പ്ലവം=യാനപാത്രമായിരിക്കുന്നതു് ആ, അശേഷകാരണപരം=എല്ലാ നിമിത്തോപാദാനകാരണങ്ങളിൽ നിന്നും അതീതനായി, രാമാഖ്യം ഈശം=രാമനെന്ന പേരോടു കൂടിയവനായി ഈശ്വരനായിരിക്കുന്ന, ഹരിം വന്ദേ=ഹരിയെ ഞാൻ വന്ദിക്കുന്നു.

ചരങ്ങളും അചരങ്ങളും ഉൾക്കൊള്ളുന്ന ഈ വിശാലപ്രപ ഞ്ചം ശ്രീരാമൻെറ മായക്കു വിധേയമാണ്. അദ്ദേഹത്തിൻെറ സത്തയാലാണ് പ്രപഞ്ചം സത്യമായിട്ടുള്ളതെന്ന ബോധം ബ്ര ഹ്മാദിദേവാസുരന്മാക്കും ഉണ്ടാകുന്നതു്. മിഥ്യയെ അവർ സത്യ മെന്നു വിശ്വസിക്കുന്നതിതുകൊണ്ടാണ്. പാശത്തിൽ അവക്കു സപ്പപ്രതീതിയുണ്ടാകുന്നു. എല്ലാവിധത്തിലും ഉള്ള ക്ലേശാനു ഭൂതികളുടെ കലവറയാണ് പ്രപഞ്ചം. ശോകഹതമായ സംസാ രസാഗരം തരണം ചെയ്യണമെന്നാഗ്രഹിക്കുന്നവക്കു ശ്രീരാമ തൃപ്പാദമാകുന്ന നൗകമാത്രമേ അവലംബമായിട്ടുള്ളു. ആ യാന പാത്രത്തെ സമാശ്രയിച്ചുതന്നെ വേണം അവക്കു കാമക്രോ ധലോഭമോഹമദമാത്സര്യങ്ങളുടെ വിഹാരരംഗമായ സംസാര സാഗരത്തിൻെറ മറുകരപററാൻ. അങ്ങനെ നിമിത്തോപാദാന കാരണങ്ങളിൽ നിന്നു അതീതനായി വത്തിക്കുന്നവനും രാമൻ എന്ന പേരോടുകൂടിയവനും ആയ സാക്ഷാൽ മഹാവിഷ്ണുവിനെ കവി വന്ദിക്കുന്നു.

നാനാപുരാണ നിഗമാഗമസമ്മതം യദ്
രാമായണേ നിഗദിതം ക്വചിദന്യതോപി
സ്വാന്തഃ സുഖായ തുളസീ രഘുനാഥഗാഥാ
ഭാഷാനിബന്ധമതിമഞ്ജുളമാതനോതി.

നാനാപുരാണ=പതിനെട്ടു പുരാണങ്ങളും ഉപപുരാണങ്ങളും, നിഗമാഗമസമ്മതം യദ്=ഋക് തുടങ്ങിയ വേദങ്ങളും ശിക്ഷാദികളായ വേദാംഗങ്ങളും ആരെ ബഹുമാനിക്കുന്നുവോ, ക്വചിൽ അന്യതഃ അപി=ചിലേടത്തു അപരങ്ങളായ ചിലതു സ്വീകൃതമായിട്ടുണ്ടെങ്കിലും, രാമായണേ നിഗദിതം യൽ=മുഖ്യമായി വാല്മീകി രാമായണത്തിൽനിന്നു സംഗൃഹീതമായ യാതൊരു, രഘുനാഥഗാഥാം=രഘുനാഥചരിതമുണ്ടോ (ആ രാമചരിതത്തെ), തുളസീ=തുളസീദാസൻ, സ്വാന്തഃ സുഖായ=ആത്മസുഖാൎത്ഥം, അതിമഞ്ജുളം=ഏററവും മനോഹരമായ, ഭാഷാനിബന്ധം=ഭാഷാനിബന്ധമായി, ആതനോതി=വിരചിക്കുന്നു.

പതിനെട്ടു പുരാണങ്ങൾക്കും, ഉപപുരാണങ്ങൾക്കും വേദങ്ങൾക്കും, ശാസ്ത്രങ്ങൾക്കും, സമ്മതമായ രാമായണം വാല്മീകി പ്രഭൃതികളാൽ നിൎമ്മിതങ്ങളായിട്ടുണ്ടല്ലൊ. മററു രാമായണങ്ങളെ അപൂൎണ്ണമായും വാല്മീകിരാമായണത്തെ പൂൎണ്ണമായും പിന്തുടൎന്നു തുളസീദാസൻ ശ്രീരാമചരിതമെന്നൊരു ഭാഷാനിബന്ധം രചിക്കുന്നു. വാൽമീക്യാദി അനുഗൃഹീതകവികളുടെ രാമചരിതം സാധാരണക്കാൎക്കു വായിച്ചാസ്വദിക്കാൻ വിഷമമായ സംസ്കൃതത്തിലായതുകൊണ്ടാണു് ഭാഷയിൽ ഇങ്ങനെയൊന്നു രചിക്കേണ്ടിവന്നതെന്നു കവി സൂചിപ്പിക്കുന്നു. അന്യന്മാരെ ഉദ്ദേശിച്ചു വിരചിതമാകുന്ന രാമായണം തനിക്കും സുഖഹേതുകമാണെന്ന കാൎയ്യത്തിൽ കവി വിശ്വസിക്കുന്നുണ്ടു്. ഈ ഒരു ബോധം കാവ്യനിൎമ്മാണത്തിനു കവികൾക്കു് ഉത്തേജനം നൽകാതിരിക്കയില്ലെന്നു സൂചന.

ജോ സുമിരത സിധിഹോഇ ഗന നായക കരിബര ബദന
കരഉ അനുഗ്രഹ സോഇ ബുദ്ധി രാസി സുഭഗുന സദന.

സുമിരതഹി=ഏതൊരാളെ ഓർക്കുന്നതുകൊണ്ടുതന്നെ, സിധി ഹോഇ ജോ=സിദ്ധികൾ ഉണ്ടാകുന്നുവോ ഏതൊരാൾ, കരിബര ബദന=ഗജശ്രേഷ്ഠൻെറ മുഖത്തിന്നു തുല്യമായ മുഖത്തോടുകൂടിയവനും, ബുദ്ധിരാസി=മഹാബുദ്ധിമാനും, സുഭഗുനസദന=സദ്ഗുണധാമവും ആകുന്നുവോ ആ, ഗനനായക=ഗണപതി (എന്നെ), അനുഗ്രഹകരഉ=അനുഗ്രഹിക്കട്ടെ.

ശ്രീമഹാഗണപതി മഹാബുദ്ധിമാനും സദ്ഗുണസങ്കേതവുമാണ്. ആ ദിവ്യപ്രഭാവനെ സ്മരിക്കുന്നതുകൊണ്ടുതന്നെ അണിമാദി അഷ്ടൈശ്വര്യസിദ്ധികളുണ്ടാകുന്നു. ആവിധത്തിലുള്ള വിഘ്നേശ്വരൻെറ അനുഗ്രഹത്തിനാണ് കവി അഭ്യർത്ഥിക്കുന്നത്. [രാമചരിതമാനസത്തിൻെറ രചനയ്ക്കത്യന്താപേക്ഷിതമായ നിർമ്മലബുദ്ധി തനിക്കുണ്ടാകണമേ എന്നു കവി പ്രാർത്ഥിക്കുന്നു ] അണിമ, മഹിമ, ലഘിമ, ഗരിമ, ഈശിത്വം, വശിത്വം, പ്രാപ്തി, പ്രാകാശ്യം എന്നിവയാണ് അഷ്ടൈശ്വര്യങ്ങൾ. ഇവയാൽ നേടാനാവാത്തതായി ഒന്നുംതന്നെയില്ല. ഗണപതി ഭജനംകൊണ്ടുള്ള നേട്ടമാണിവിടെ സൂചിപ്പിക്കുന്നത്.

മൂക ഹോഇ ബാചാല പംഗു ചഢഇ ഗിരിബര ഗഹന
ജാസു കൃപാം സോ ദയാല ദ്രവഉ സകലകലിമലദഹന.

ജാസുകൃപാ=ആരുടെ കൃപകൊണ്ട്, മൂകവാചാലഹോ=മൂകൻ വാചാലനായിഭവിക്കുന്നു, പംഗു=മുടന്തൻ, ഗഹനഗിരിബര ചഢഇ=ദുർഗ്ഗമമായ മഹാദ്രി കേറുന്നു, സകലകലിമലദഹന=കലിയുഗപാപങ്ങളെയെല്ലാം ദഹിപ്പിക്കുന്ന, സോ ദയാല=ആ ദയാലുവായ ഭഗവാൻ. ദ്രവഉ=എന്നിൽ ആർദ്രനായിഭവിക്കട്ടെ.

മൂകനെ വാഗ്മിയും മുടന്തനെ വന്മലകേറാൻ സമർത്ഥനുമാക്കിത്തീർക്കുന്നതു ഏതൊരു ഭഗവാൻെറ കാരുണ്യാതിരേകമാണോ

ത്ത ദയാലു എല്ലാ കലിമാലിന്യങ്ങളും തീൎത്ത് എന്നിൽ ആൎദ്രനായിത്തീരട്ടെ. ഇവിടെ കവി വിവക്ഷിക്കുന്ന ഭഗവാൻ ആരെന്നു വ്യക്തമല്ല. 'മൂകം കരോതിവാചാലം പംഗും ലംഘയതേ ഗിരിം യൽകൃപാതമഹംവന്ദേ' എന്ന പദ്യത്തിൻെറ ആശയാനുവാദമാണിതിൽ കാണുന്നതു്. പ്രസ്തുത പദ്യത്തിൽ 'പരമാനന്ദമാധവം' എന്നുകൂടിയുണ്ടു്. അതു വിഷ്ണുവിനെ ഉദ്ദേശിച്ചുമാണു്. അവധഭാഷാപണ്ഡിതവൎയ്യന്മാരായ ഋഷീശ്വരനാഥഭട്ടും, കേദാരനാഥഭട്ടും അഭിപ്രായപ്പെടുന്നതു കവി ഈ പദ്യത്തിൽ സൂൎയ്യനെയാണു് സങ്കല്പിച്ചിരിക്കുന്നതെന്നത്രെ. രാമൻ അവതരിച്ചതു സൂൎയ്യവംശത്തിലാണല്ലോ. മാത്രമല്ല അയോധ്യയിൽ സൂൎയ്യപൂജ നടത്തുകയും ചെയ്തിരുന്നു. തുളസീദാസൻെറ വിനയപത്രികയിലും ഗണപതിവന്ദനത്തിനുശേഷം കാണുന്നതു സൂൎയ്യവന്ദനമാണു്. ആ സ്ഥിതിയ്ക്കു ഇവിടെയും ആ സമ്പ്രദായം കവി കൈക്കൊണ്ടിരിക്കണമെന്നാണു് അവർ അഭിപ്രായപ്പെടുന്നതു്. നമുക്കും എന്തുകൊണ്ടു് ഈ അഭിപ്രായം അംഗീകരിച്ചുകൂടാ?

നീല സരോരുഹ സ്യാമ തരുന അരുന ബാരിജ നയന
കരഉ സോ മമ ഉര ധാമ സദാ ഛീരസാഗര സയന.

നീലസരോരുഹസ്യാമ=നീലത്താമരയ്ക്കു തുല്യം. ശ്യാമളവൎണ്ണത്തോടുകൂടിയവനും, തരുന അരുന വാരിജനയന=പുതുതായി വിടൎന്ന ചെന്താമരപ്പൂവിനു സമാനമായ നേത്രങ്ങളോടുകൂടിയവനും, സദാ ഛീരസാഗര സയന=എന്നു കാലത്തും പാൽക്കടലിൽ ശയിക്കുന്നവനുമായ, സോ=ആ ഭഗവാൻ, മമ ഉരധാമകരഉ=എൻെറ ഹൃദയത്തിൽ വാസം ചെയ്യട്ടെ.

നീലത്താമരപോലെയുള്ള ദേഹത്തോടും പുതുതായി വിടൎന്ന ചെന്താമരപ്പൂക്കൾക്കു സമാനങ്ങളായ നേത്രങ്ങളോടും കൂടിയവനും, എന്നും പാൽക്കടലിൽത്തന്നെ ശയിക്കുന്നവനുമായ ആ മഹാവിഷ്ണു എൻെറ ഹൃദയത്തിൽ വാണരുളുമാറാകട്ടെ. ഹൃദയം

ഈശ്വരാവാസസമാനിത്തീന്നാലുള്ള സ്ഥിതി എന്തായിരിക്കുമെന്നു് ആലോചിച്ചുനോക്കു. അവനേക്കാരം ധന്യനും മഹാഭാഗ്യശാലിയും സിദ്ധനുമായി ആരാണുള്ളതു്! ഹൃദയമാണല്ലോ എല്ലാത്തരം പ്രേരണകളുടേയും അടിസ്ഥാനം.

കുന്ദ ഇന്ദു സമദേഹ ഉമാ രമന കരുനാ അയന
ജാഹി ദീന പര നേഹ കരഉ കൃപാ മദന മയന.

കുന്ദഇന്ദുസമദേഹ=കുരുക്കുത്തിമുല്ലയും ചന്ദ്രനും തുല്യമായ ദേഹത്തോടുകൂടിയ, ജാഹിഉമാരമന=യാതൊരാളാണോ ഉമാവല്ലഭൻ, കരുനാ അയന=കരുണാനിധിയും, ദീനപരനേഹ=ദീനവത്സലനും, മദനമയനാ=മന്മഥമഥനനുമായ ആ മഹേശൻ (എന്നിൽ), കൃപാകരഉ=കൃപ പ്രകാശിപ്പിക്കട്ടെ.

കുരുക്കുത്തിമുല്ലയും ചന്ദ്രനും സമാനമായ ശ്വേതവർണ്ണത്തോടുകൂടിയവനും കരുണാസാഗരവും മദനാന്തകനും ഉമാവല്ലഭനുമായ ശിവൻ ദീനവത്സലനാണു്. അദ്ദേഹം എന്നിൽ കൃപ പ്രകാശിപ്പിക്കട്ടെ എന്നു കവി പ്രാത്ഥിക്കുന്നു. ദീനവത്സലനായ അദ്ദേഹം തന്നെയാണു് കാമനെ സംഹരിച്ചതും. കാമമാണല്ലോ എല്ലാ ബുദ്ധിമാലിന്യങ്ങളുടേയും ഉറവിടം. ആ കാമത്തെ നാമാവശേഷമാക്കുന്നതുകൊണ്ടല്ലാതെ യഥാത്ഥഗുണങ്ങരം പ്രകടങ്ങളാകുന്നതല്ല എന്നൊരു സൂചനകൂടി ഈ ഛന്ദസ്സിലുണ്ടു്. കാമനെ ജയിക്കുക എന്നതിന്നത്ഥം ഈശ്വരസാക്ഷാൽകാരത്തിന്നുള്ള വഴി തുറന്നിടുക എന്നതാണു്.

ബന്ദഉം ഗുരുപദ കഞ്ജ കൃപാ സിന്ധു നരരൂപഹരി
മഹാമോഹ തമ പുഞ്ജ ജാസു ബചന രബി കര നികര.

മഹാമോഹതമഃപുഞ്ജ=അജ്ഞാനമാകുന്ന ഗാഢാന്ധകാരത്തിനു, ജാസുബചന=ആരുടെ വാക്കുകരം, രബികരനികര=സൂര്യകിരണസമൂഹമാണോ, കൃപാസിന്ധു=ദയാസാഗരവും, നരരൂപഹരി

=മനുഷ്യവേഷാവലംബിയായ ഹരിയും ആയ ആ, ഗുരുപദ കഞ്ജ=ഗുരുവിൻെറ പാദകമലങ്ങൾ, ബന്ദഉം=ഞാൻവന്ദിക്കുന്നു.

ഗാഢാന്ധകാരത്തെ സൂര്യരശ്മിജാലം എങ്ങനെ നശിപ്പിക്കുന്നുവോ അപ്രകാരം യാതൊരാചാര്യൻെറ വാക്കുകൾ അജ്ഞാനം നശിപ്പിക്കുന്നു, മനുഷ്യവേഷം പൂണ്ട ആ നരഹരിയുടെ പാദകമലങ്ങളെ ഞാൻ വന്ദിക്കുന്നു. [തുളസീദാസൻെറ ഗുരുവിൻെറ പേർ നരസിംഹദാസ് എന്നാണ്. ഹരി എന്ന വാക്കിനു സിംഹമെന്ന അർത്ഥവും ഉണ്ടല്ലോ. നരഹരിപദം ഗുരുപര്യായമായും പരിഗണിക്കാം.] ഒരാചാര്യൻെറ പ്രധാനധർമ്മം, ശിഷ്യന്മാരുടെ തമോഗുണം അകററി അവരിൽ സത്വഗുണം വളർത്തി എടുക്കുക എന്നതാണ്. ഇന്നത്തെ ഗുരുനാഥനും ഇന്നത്തെ ശിഷ്യനും എവിടെയാണ് നിൽക്കുന്നത്!

ചൗ — ബംദഉം ഗുരുപദ പദുമ പരാഗാ
സുരുചി സുബാസ സരസ അനുരാഗാ
അമിയ മൂരിമയ ചൂരന ചാരു
സമന സകല ഭവരുജ പരിവാരു.

ഗുരുപദപദുമ=ഗുരുവിൻെറ പാദപത്മത്തിലെ, സുരുചിസുബാസ =സുന്ദരവും സുരഭിലവും, സരസ=സരസവും ആയ, പരാഗം= പൂമ്പൊടി, അനുരാഗാ=ഭക്തിപൂർവ്വം, ബംദഉം=ഞാൻ വന്ദിക്കുന്നു, അമിയമൂരിമയ=അമൃതസഞ്ജീവനിയുടെ, ചാരുചൂരന =മനോഹരമായ പൊടി (ശരീരത്തിലെ രോഗങ്ങളെനിഃശ്ശേഷം നശിപ്പിക്കുന്നതുപോലെ ഗുരുതൃപ്പാദപരാഗസേവനം) സകല ഭവരുജപരിവാരു=എല്ലാ പ്രാപഞ്ചികരോഗങ്ങളേയും, സമന=ശമിപ്പിക്കുന്നു.

ഗുരുതൃപ്പാദങ്ങളിലെ പരാഗമാണ് കവി പരാമർശിക്കുന്നത്. അതു സുന്ദരമാണ്; പരിമളഭരിതമാണ്; രസഭൂയിഷ്ഠമാണ്. ആ വിധത്തിലുള്ള പാദപരാഗം കവി ഭക്തിപൂർവ്വം വന്ദിക്കുന്നു. അമൃതചൂർണ്ണം ശാരീരികങ്ങളായ വേദനകളെല്ലാം ശമിപ്പിക്കുന്ന

തെപ്രകാരമോ അപ്രകാരമാണ് ഗുരുപാദപരാഗസേവനംകൊണ്ടു പ്രാപഞ്ചികങ്ങളായ സമസ്തക്ലേശങ്ങളും പരിഹൃതങ്ങളാകുന്നതു്. മനുഷ്യൻെറ പരമലക്ഷ്യം ദുഃഖനിവൃത്തിയും പരമാനന്ദസിദ്ധിയുമാണ്. ഇവരണ്ടും കൈവരണമെങ്കിൽ ഗുരുപാദസേവകൂടാതെ കഴികയില്ല. കവിക്കു ഗുരുവിലുള്ള ഭക്തിവിശ്വാസങ്ങളാണിവിടെ പ്രകടമാകുന്നതു്.

സുകൃതി സംഭു തന ബിമല ബിഭൂതി
മഞ്ജുല മങ്ഗല് മോദ പ്രസൂതി
ജന മന മഞ്ജു മുകുര മലഹരനീ
കി ഏും തിലക ഗുന ഗന ബസകരനീ.

സുകൃതി സംഭു തന=പുണ്യാത്മാവായ ശിവൻെറ തിരുമെയ്യിലുള്ള, ബിമല ബിഭൂതി=പവിത്ര ഭസ്മം (പോലെ), മഞ്ജുല മങ്ഗലമോദപ്രസൂതി=സുന്ദരവും മംഗളകരവും ആനന്ദജനകവുമായ (ഗുരുപാദപരാഗം), ജന മന=ജനങ്ങളുടെ മനസ്സാകുന്ന, മഞ്ജുമുകുര=മനോഹര ദപ്പണത്തിലെ, മലഹരനീ=മാലിന്യം തീക്കുന്നു, തിലക കി ഏും=പൊട്ടിടുന്നതുകൊണ്ടു, ഗുന ഗന= സമസ്തഗുണങ്ങളും, ബസകരനീ=വശത്താക്കിച്ചെയ്യുന്നു.

ഗുരുവിൻെറ തൃപ്പാദകമലത്തിലെ പൂമ്പൊടി ശ്രീമഹാദേവൻ തിരുവടിയുടെ തിരുമെയ്യിൽ പൂശിയിട്ടുള്ള പവിത്ര ഭസ്മത്തിനു തുല്യമാണ്. അതു സുന്ദരമാണ്; മംഗളകരമാണ്; ആനന്ദജനകവുമാണ്. ഗുരുപാദപരാഗം തിലകമാക്കുന്ന ഒരുവനു മാനുഷികങ്ങളായ സമസ്തഗുണങ്ങളും ആയത്തമായിഭവിക്കുന്നു. അതുകൊണ്ടുതന്നെയാണല്ലോ 'ഗുരുരേവജഗൽസവ്വം' എന്നു ഗുരു പ്രകീത്തിക്കപ്പെട്ടുന്നതും.

ശ്രീഗുരുപദ നഖ മനിഗന ജോതീ
സുമിരത ദിബ്യ ദൃഷ്ടി ഹിയ ഹോതീ

ദലന മോഹ തമ സോ സുപ്രകാസു
ബഡേ ഭാഗ ഉര ആവഇ ജാസു

ശ്രീ ഗുരുപദ നഖ മനി ജോതീ=ഗുരുദേവൻെറ തൃപ്പാദനഖരത്നത്തിൻെറ കാന്തി, സുമിരത=സ്മരിക്കേ, ഹിയദിബ്യ ദൃഷ്ടി ഹോതീ=മനസ്സിൽ ദിവ്യദൃഷ്ടി ഉണ്ടാകുന്നു, ബഡേ ഭാഗ=മഹാഭാഗ്യംതന്നെ, ജാസു ഉര=ആരുടെ മനസ്സിൽ, മോഹതമ=അജ്ഞാനാന്ധകാരമുണ്ടോ (അതു്), ദലന=നശിപ്പിക്കുന്ന, സോ സുപ്രകാസു=ആ സുപ്രകാശം, ആവഇ=ഉണ്ടാവട്ടെ

ഗുരുവിൻെറ തൃപ്പാദപരാഗസേവപോലെ തന്നെ തൃപ്പാദസ്മരണവും ശ്രേയസ്കരമാണു്. ഗുരുപാദസ്മരണം മനസ്സിനു ദിവ്യജ്ഞാനം ഉണ്ടാക്കുന്നു. ഇങ്ങനെ ദിവ്യജ്ഞാനം ആർക്കു സിദ്ധിച്ചിട്ടുണ്ടോ അവർ പരമഭാഗ്യവാന്മാർതന്നെയാണു്. ആരുടെ മനസ്സിൽ അജ്ഞാനമാകുന്ന കൂരിരുട്ടുണ്ടോ അതു നശിപ്പിക്കുവാൻ ശക്തമായ ഗുരുപാദസ്മരണമാകുന്ന സുപ്രകാശം ആവിർഭവിക്കട്ടെ. ഈ സുപ്രകാശംതന്നെയല്ലേ ബ്രഹ്മജ്ഞാനം?

ഉഘരഹിം ബിമല ബിലോചന ഹീകേ
മിടഹിം ദോഷദുഖ ഭവരജനീകേ
സൂഝഹിം രാമ ചരിത മനി മാനിക
ഗുപുത പ്രകടജഹം ജോജേഹി ഖാനിക.

ഹീകേ ബിമല ബിലോചന=ആ ദീപ്തി ഹൃദയത്തിൻെറ നിർമ്മല നേത്രങ്ങളെ, ഉഘരഹിം=തുറക്കുവാൻ സഹായിക്കുന്നു, ഭവരജനീകേ=സംസാരമാകുന്ന രാത്രിയെ സംബന്ധിച്ച, ദോഷദുഖ=ദോഷങ്ങളും ദുഃഖങ്ങളും, മിടഹിം=അകലുന്നു. അങ്ങനെ വിജ്ഞാനദീപ്തി കൈവന്നവർക്കു, രാമചരിതമനിമാനിക=രാമചരിതമാകുന്ന എല്ലാ രത്നങ്ങളും, സൂഝഹിം=കാണാൻ സംഗതി വരുന്നു, ജേഹിഗുപുത=അവ ഗുപ്തങ്ങളായാലും, പ്രകട ജഹം ഖാസിക=

പ്രകടങ്ങളായാലും ഖനിയിൽ കിടക്കുന്നതായാലും വേണ്ടില്ല; ദൃശ്യങ്ങളാകുകതന്നെ ചെയ്യും.

ഗുരുപാദനഖദീപ്തിയാൽ (ശിഷ്യ) ഹൃദയത്തിലെ നിമ്മല നേത്രം തുറക്കപ്പെടുന്നു; പ്രാപഞ്ചികരാത്രിയിലെ ഇരുട്ടും ദുഃഖവും നാമാവശേഷമായിത്തീരുന്നു; പിന്നീട് ആ ഭക്തനു രാമചരിതമാകുന്ന എല്ലാ രത്നവും, അവ മറയ്ക്കപ്പെട്ടതായാലും, പ്രകടിതങ്ങളായാലും, ഖനിയ്ക്കുള്ളിൽകിടക്കുന്നതായാലും വേണ്ടില്ല, കാണാൻ ഭാഗ്യം സിദ്ധിക്കുന്നു. ജ്ഞാനക്കണ്ണുണ്ടായാൽ എന്തും സാധ്യമാണെന്നത്ഥം. ആ കണ്ണുകൾ ലഭിക്കണമെങ്കിൽ ഗുരുകൃപതന്നെ വേണമെന്നു സൂചന.

ജഥാ സുഅംജന അംജി ദൃഗ സാധക സിദ്ധ സുജാന
കൗതുക ദേഖഹിം സൈല ബന ഭൂതല ഭൂരി നിധാന.

ജഥാ=യാതൊരുപ്രകാരം, സുജനസാധക=ചതുരനായ അഭ്യാസി, സിദ്ധ=സിദ്ധതയുടെ, സുഅംജനാ=ഉത്തമമായ അഞ്ജനം സിദ്ധാഞ്ജനമെന്നാണിതിനു പേർ. ദൃഗഅംജി=കണ്ണിൽ പുരട്ടുന്നതുകൊണ്ട്, ഭൂതലസൈല=ഭൂമിയിലുള്ള പവ്വതം, ബനഭൂരിനിധാന=വനം എന്നിങ്ങനേയുള്ള അനേകം സ്ഥാനങ്ങളിൽ ഉള്ള, കൗതുകദേഖഹിം=കൗതുകങ്ങൾ കാണുന്നുവോ.

ഗുരുപദ രജ മൃദു മഞ്ജുല അംജന
നയന അമിഅദൃഗദോഷ ബിഭംജന
തേഹിം കരി ബിമല ബിബേക ബിലോചന
ബരനഉം രാമ ചരിത ഭവ മോചന.

ഗുരുപദരജ=അപ്രകാരംതന്നെ ഗുരുതൃപ്പാദധൂളിയാകുന്ന, മൃദുമഞ്ജുലഅഞ്ജനാ=മൃദുലമോഹനമായ അഞ്ജനാവും, നയനദൃഗദോഷ=കണ്ണുകളുടെ വീക്ഷണവൈകല്യങ്ങൾ, വിഭഞ്ജനഅമിഅ=നശി

പ്പിക്കുന്ന അമൃതാകുന്നു, തേറി=ആ അഞ്ജനംകൊണ്ടുതന്നെ, ബിബേകവിലോചന=വിവേകക്കണ്ണുകളെ, ബിമലകരി=നിർമ്മലങ്ങളാക്കി, ഭവമോചന=സംസാരത്തിൽനിന്നു മുക്തിനല്കുന്ന, രാമചരിത=ശ്രീരാമചരിതം, ബരനഉം=ഞാൻ വർണ്ണിക്കുന്നു.

പ്രഗത്ഭനായ സാധകൻ സിദ്ധാഞ്ജനം കണ്ണുകളിൽ പുരട്ടുക നിമിത്തം സിദ്ധനായി ലോകത്തിലുള്ള പർവ്വതങ്ങളേയും വനങ്ങളേയും മററു വസ്തുക്കളേയും കാണുന്നതുപോലെ നേത്രത്തിൻെറ വീക്ഷണവൈകല്യങ്ങൾ നശിപ്പിക്കുന്ന സുന്ദരവും ശീതളവും നയനാമൃതവുമായ ഗുരുപാദധൂളിയായ അഞ്ജനം ഉപയോഗിച്ച് വിവേകനേത്രങ്ങൾ നിർമ്മലങ്ങളാക്കി സംസാരമുക്തിപ്രദമായ രാമചരിതം വർണ്ണിക്കാൻ ആരംഭിക്കുന്നു. ഗുരുഭക്തിമാഹാത്മ്യവും അതുവഴിയായി തനിക്കു ലഭിച്ച കാവ്യസർഗ്ഗശക്തിയുമാണ് കവി ഈ പദ്യങ്ങളിൽ പ്രകടമാക്കുന്നത്. വിവേകികളെ പ്രാപഞ്ചിക ദുഃഖങ്ങളിൽനിന്നു മോചിപ്പിക്കാനാണ് താൻ രാമായണം രചിക്കുന്നതെന്നു സൂചന. എന്നാലല്ലെ സ്വനിർമ്മിതിയ്ക്കു ജന്മസാഫല്യമുണ്ടാകൂ.

ബന്ദഉം പ്രഥമ മഹീസുര ചരനാ
മോഹ ജനിത സംസയ സബ് ഹരനാ
സുജന സമാജ സകല ഗുനഖാനീ
കരഉം പ്രനാമ സപ്രേമ സുബാനീ

പ്രഥമ=ആദ്യമായി, മോഹജനിത=മോഹവശാൽ സംഭവിച്ച, സബ സംസയഹരനാ=എല്ലാ സന്ദേഹങ്ങളേയും നശിപ്പിക്കുന്ന, മഹീസുരചരനാ=ബ്രാഹ്മണ ചരണങ്ങൾ, ബന്ദഉം=ഞാൻ വന്ദിക്കുന്നു, സുജനസമാജ=സജ്ജനസമിതി, സകലഗുനഖാനീ=എല്ലാ ഗുണങ്ങളുടേയും ആകരമാണല്ലൊ, സുബാനീ=സദ്വചസ്സുകളാൽ, സപ്രേമ=പ്രേമപൂർവ്വകം അവരെ, പ്രനാമകരഉം=ഞാൻ പ്രണാമം ചെയ്യുന്നു.

അജ്ഞാനം നിമിത്തം നിരവധി സംശയങ്ങൾ മനുഷ്യൎക്കുണ്ടാകുന്നു. അവയെ നശിപ്പിക്കാൻ കരുത്തുള്ളവയാണു് ബ്രാഹ്മണരുടെ പാദങ്ങൾ ഞാൻ അവയെ വന്ദിക്കുന്നു സൎവ്വപ്രധാനമായി. നല്ലവരുടെ സംഘം എല്ലാ സദ്ഗുണങ്ങളുടേയും ആകരവുമാണു്. അവരെ കവി മനോഹരവാണികളാൽ വന്ദിച്ചു പ്രണമിക്കുന്നു. ഇവിടെ ബ്രാഹ്മണപാദങ്ങളിലും സജ്ജനങ്ങളിലും കവിയ്ക്കുള്ള ബഹുമാനാദരങ്ങൾ പ്രകടമാക്കുകയാണു് കവി ചെയ്യുന്നതു്.

സാധുചരിത സുഭ ചരിത കപാസൂ
നിരസ ബിസദ ഗുനമയ ഫല ജാസൂ
ജോ സഹി ദുഖ പരഛിദ്ര ദുരാവാ.
ബന്ദനീയ ജേഹിം ജഗ ജസ പാവാ.

സാധുചരിത=സജ്ജനങ്ങളുടെ കഥകൾ, കപാസു സരിത=പരുത്തിപോലെ, സുഭ=ശുഭപ്രദങ്ങളാകുന്നു, ജാസുഫല=യാതൊന്നിന്റെ (പരുത്തിയുടെ) കുരു, നിരസ=സ്വാദില്ലാത്തതാണെങ്കിലും—(വരണ്ടതാണു് എന്നുകൂടി അൎത്ഥമുണ്ടു്.) ബിസദ ഗുനമയ=ഉജ്ജ്വലഗുണ (നൂൽ) ത്തോടുകൂടിയതാകുന്നു, ജോ ദുഖസഹി=യാതൊരു പരുത്തി (സ്വയം) ദുഃഖം അനുഭവിച്ചു്, പരഛിദ്ര ദുരാവാ=മററുള്ളവരുടെ നഗ്നത മറച്ചു് സ്വയം ജീൎണ്ണാവസ്ഥ പ്രാപിക്കുന്നു, ജേഹി=അതിനാൽത്തന്നെ (അവ), ജഗ=ലോകത്തിൽ, ബന്ദനീയ ജസു പാവാ=വന്ദനീയമായ യശസ്സുനേടി.

സജ്ജനങ്ങളുടെ ചരിത്രം പരുത്തിപോലെ മംഗളപ്രദമാണു്. പരുത്തിക്കുരു സ്വാദില്ലാത്ത ഒന്നാണെങ്കിലും പരുത്തിയ്ക്കു ഔജ്ജ്വല്യവും ഗുണമയത്വവും ഉണ്ടു്. അതു സ്വയം ദുഃഖം അനുഭവിച്ചു മററുള്ളവരെ സുഖിപ്പിച്ചു മഹായശസ്സു സമാൎജ്ജിക്കുന്നു. പഞ്ഞി, വസ്ത്രമാകുന്നതു പലതരത്തിലുള്ള സമ്മൎദ്ദങ്ങൾക്കു ശേഷമാണല്ലോ. ആ സമ്മൎദ്ദങ്ങൾ അതിന്റെ ആവശ്യത്തിന്നല്ല, പിന്നെയോ; ജനസുഖാൎത്ഥമാണു് അങ്ങനെ [illegible]ത്യാഗം

ചെയ്യു അക്ഷയകീർത്തി അതു സമാർജ്ജിക്കുന്നു. നല്ലവരുടേയും സ്ഥിതി ഈവിധംതന്നെ. അവർ സ്വയം ക്ലേശിച്ചും ത്യാഗങ്ങളനുഭവിച്ചും അന്യർക്കു സുഖമുണ്ടാക്കുന്നു.

മുദ മംഗലമയ സന്ത സമാജ്ജൂ
ജോ ജഗ ജംഗമ തീരഥരാജ്ജൂ
രാമ ഭക്തി ജഹം സുരസരി ധാരാ
സരസഇ ബ്രഹ്മ ബിചാര പ്രചാരാ.

സന്തസമാജ്ജൂ=സജ്ജനങ്ങൾ, മുദമംഗലമയ=ആനന്ദപ്രദരും മംഗളദാതാക്കളുമാണ്, ജോജഗജംഗമ=അവർ ലോകത്തിലെ സഞ്ചരിക്കുന്ന, തീരഥരാജ്ജൂ=തീർത്ഥരാജനാണ് (പ്രയാഗാതീർത്ഥമാണ്), രാമഭക്തി=ശ്രീരാമഭക്തി, ജഹം=യാതൊരു പ്രയാഗയിലെ, സുരസരിധാരാ=ദേവഗംഗപ്രവാഹമാണ്, ബ്രഹ്മബിചാരപ്രചാരാ=പരബ്രഹ്മവിചാരം പ്രചരിപ്പിക്കുന്ന, സരസഇ=സരസ്വതീനദിയുമാണ് (സജ്ജനസമാജം.)

സജ്ജനസമാജം ആനന്ദമംഗളങ്ങൾ ഉണ്ടാക്കുന്നു. അതു സഞ്ചരിക്കുന്ന പ്രയാഗയാണ്. ആ പ്രയാഗാതീർത്ഥത്തിലെ ഗംഗാപ്രവാഹമാകട്ടേ ശ്രീരാമഭക്തിയും; ബ്രഹ്മവിചാരപ്രചാരം അതിലെ സരസ്വതീപ്രവാഹവുമാണ്. ഗംഗയും സരസ്വതിയും സംഗമിക്കുന്ന പ്രയാഗ എത്രമാത്രം പാവനമോ അതുപോലെ ദിവ്യമാണ് സജ്ജനസമുദായം എന്നു സാരം.

ബിധി നിഷേധമയ കലിമല ഹരനീ
കരമ കഥാ രബിനന്ദിനി ബരനീ
ഹരി ഹര കഥാ ബിരാജതി ബേനീ
സുനത സകല മുദ മംഗല ദേനീ

ബിധി നിഷേധമയ=വിധി നിഷേധമയവും, കലിമല ഹരനീ=കലികാലപാപങ്ങൾ ഹരിക്കുന്നതും ആയ, കരമ കഥാ=കർത്തവ്യാ

കർത്തവ്യകർമ്മങ്ങളുടെ കഥയായി, രബി നന്ദിനി ബരനീ=സൂര്യപുത്രിയായ കാളിന്ദീനദി വർണ്ണിക്കപ്പെടുന്നു. സുനത=യാതൊന്നു കേൾക്കുമ്പോൾത്തന്നെ, സകലമുദ മംഗല ദേനീ=സമസ്തസന്തോഷമംഗളങ്ങൾ ഉണ്ടാകുന്നുവോ, ഹരിഹരകഥാ=ആ ഹരിഹരകഥയാകട്ടെ, ബേനീബിരാജതി=ത്രിവേണീസംഗമവും ആകുന്നു.

കലിയുഗപാപങ്ങളകററുന്ന കർത്തവ്യാകർത്തവ്യങ്ങളായ വിധിനിഷേധമായ കർമ്മങ്ങളുടെ കഥയാണ് സൂര്യപുത്രിയായ കാളിന്ദീനദി. ത്രിവേണീസംഗമം ശിവവിഷ്ണുചരിതവുമാണ്. ഈ ഹരിഹരചരിതം കേൾക്കുന്നതുകൊണ്ടുതന്നെ എല്ലാവിധ സന്തോഷവും മംഗളവും ഉണ്ടാകുന്നു.

ബട ബിസ്വാസ അചല നിജ ധരമാ
തീരഥരാജ സമാജ സുകരമാ
സബഹി സുലഭ സബ ദിന സബ ദേസാ
സേവത സാദര സമന കലേസാ.
അകഥ അലൗകിക തീരഥരാഊ
ദേഇ സദ്യ ഫല പ്രഗട പ്രഭാഊ.

നിജധരമാ=സ്വധർമ്മങ്ങളിൽ ഉള്ള, അചലബിസ്വാസ=ദൃഢവിശ്വാസമാണ്, ബട=അക്ഷയവടവൃക്ഷം (പ്രയാഗയിൽ ഇങ്ങനെ ഒരാൽമരമുണ്ട്.), സുകരമാ=സൽകർമ്മങ്ങളുടെ, സമാജ=സമൂഹമാണ്, തീരഥരാജ=തീർത്ഥരാജനായ പ്രയാഗാ, സബഹി=എല്ലാവക്കും, സബദേസാ=എല്ലാ ദേശത്തും, സബദിന=എല്ലാനാളും, സുലഭ=(സജ്ജനസമാജമാകുന്ന പ്രയാഗാതീർത്ഥം) സുലഭമാണ്, സാദരസേവത=ആദരപൂർവ്വം ഭജിക്കുന്നതുകൊണ്ടുതന്നെ—സജ്ജനങ്ങളെ എന്നു അധ്യാഹരിക്കണം, കലേസസമന=ക്ലേശങ്ങളൊടുങ്ങുന്നു, തീരഥരാഊ=സജ്ജനസമാജമാകുന്ന പ്രയാഗ, അകഥ=അവർണ്ണനീയവും, അലൗകിക=അഭൗമവും, സദ്യഫല

പ്രഗടപ്രഭാഊ ദേഊ=സദ്യഃഫലപ്രകടമായ പ്രഭാവത്തോടുകൂടിയതും ആണു്.

ത്രിവേണി എന്ന അപരപര്യായം വഹിക്കുന്ന പ്രയാഗ സ്വധർമ്മനിരതന്മാരും ലോകോപകാരരതരും നിസ്സംഗരും ആയ ഭക്തസമൂഹവും തൽസംഗവുമാണെന്നു അനുസ്മരിക്കണം. പ്രയാഗയ്ക്കുള്ളത്ര മഹത്വം സത്തുക്കൾക്കുമുണ്ടു്. സ്വധർമ്മങ്ങളിലുള്ള ഉറപ്പായ വിശ്വാസമാണു് പ്രയാഗാതീർത്ഥസ്ഥമായ അക്ഷയവട വൃക്ഷം സൽകർമ്മങ്ങളാണു് പ്രയാഗയിലെ മേള. സജ്ജനങ്ങളെ ആക്കും എവിടേയും എപ്പോഴും ലഭിക്കും. സജ്ജനസേവയാൽ ക്ലേശങ്ങൾ അകലുന്നു. സജ്ജനസമാജമാകുന്ന പ്രയാഗാതീർത്ഥം അഭൗമവും അവർണ്ണ്യവും സദ്യഃഫലപ്രദവുമാകുന്നു. ഇതിൻെറ പ്രഭാവം പ്രത്യക്ഷവുമാണു്.

സുനി സമുഝഹിം ജന മുദിത മന
മജ്ജഹിം അതി അനുരാഗ
ലഹഹിം ചാരിഫല അഛരത
തനു സാധു സമാജ പ്രയാഗ.

സാധുസമാജ=സജ്ജനസമാജമാകുന്ന, പ്രയാഗജന=പ്രയാഗ(യുടെ സ്ഥിതി) ജനങ്ങൾ, സുനിസമുഝഹിം=കേട്ടുമനസ്സിലാക്കി, മുദിതമന=സന്തുഷ്ടരായി, അതിഅനുരാഗ=ഏററവും ആസക്തി യോടെ, മജ്ജഹിം=അതിൽ മുഴകി, തനു=ഉടലോടേ, അഛരത= അക്ഷതങ്ങളായ, ചാരിഫല=ചതുർവ്വർഗ്ഗഫലത്തേയും, ലഹഹിം= സമാർജ്ജിക്കുന്നു.

സജ്ജനസമാജമാകുന്ന പ്രയാഗയെ ശരിക്കു ഗ്രഹിച്ചു സന്തുഷ്ടരായി അത്യാസക്തിയോടെ അതിൽ മുഴകി ധർമ്മാർത്ഥകാമമോക്ഷഫലങ്ങൾ അനുഭവിക്കുവാൻ കവി ജനങ്ങളെ ക്ഷണിക്കുകയാണു് ചെയ്യുന്നതു്. സജ്ജനങ്ങളുടെ ഉപദേശങ്ങൾ യഥാതഥം ഗ്രഹിക്കുക; അവ മനസ്സിലുറപ്പിക്കുക; സജ്ജനങ്ങളുമായി സദാ

ഇടപഴകുക. അങ്ങനെയായാൽ ധർമ്മാർത്ഥകാമമോക്ഷഫലങ്ങൾ ആസ്വദിക്കാൻ സാധിക്കുമെന്നു സാരം. സത്സംഗമാഹാത്മ്യം വർണ്ണിക്കാത്ത വേദപുരാണങ്ങൾ ഭാരതത്തിലില്ല.

മജ്ജന ഫലപേഖിഅ തതകാലാ
കാക ഹോഹിം പിക ബകഉ മരാലാ
സുനി ആചരജ് കരൈ ജനികോഈ
സതസംഗതി മഹിമാ നഹിം ഗോഈ.

മജ്ജനഫല=കുളിയുടെ ഫലം, തതകാലാ പേഖിഅ=ഉടനടി പ്രത്യക്ഷമാകുന്നു, കാകപിക ബകഉമരാലാ=കാക്ക കുയിലും കൊക്ക അരയന്നവും, ഹോഹിം=ആയി മാറുന്നു, സുനികോഈ=ഇതുകേട്ട ആരും, ആചരജ ജനികരൈ=ആശ്ചര്യപ്പെടരുത്, സതസംഗതി മഹിമാ=സത്സംഗത്തിൻെറ മാഹാത്മ്യം, നഹിം ഗോഈ=രഹസ്യമല്ല.

സജ്ജനസംഗമാകുന്ന പ്രയാഗസ്നാനം ചെയ്യുന്നതുകൊണ്ടുള്ള നേട്ടം ഉടനെതന്നെ പ്രത്യക്ഷമാകുന്നുണ്ട്. കാക്ക കുയിലും, കൊക്ക അരയന്നവുമായി മാറുന്നു. എന്താണിങ്ങനെ സംഭവിക്കാൻ എന്നാലോചിച്ച് ആരും വിസ്മയിക്കേണ്ട. സജ്ജനസംഗത്തിൻെറ മഹിമ ഒരു രഹസ്യമല്ല. കാക്കയെപ്പോലുള്ള പരുഷഭാഷിയെ മൃദുഭാഷിയാക്കാനും ക്ഷീരനീരവിവേകമില്ലാത്ത കൊക്കിനെപ്പോലുള്ളവനെ വിവേകശാലിയാക്കാനും സത്സംഗത്തിനു കഴിയുമെന്നാണ് കവി വിവക്ഷിക്കുന്നത്. നല്ലവരുമായുള്ള വേഴ്ച അത്യന്തം സുഖപ്രദവും ശാന്തിദായകവുമാണെന്നർത്ഥം.

ബാലമീക നാരദ ഘടജോനീ
നിജ നിജ മുഖനി കഹീ നിജ ഹോനീ
ജലചര ഥലചര നഭചര നാനാ
ജേ ജഡ ചേതന ജീവ ജഹാനാ

ബാലമീക=വാൽമീകി, നാരദ=നാരദൻ, ഘടജോനീ=അഗസ്ത്യൻ എന്നിവർ, നിജനിജ മുഖനി=അവരവരുടെ നാവുകൊണ്ടു (സ്വയം), നിജ ഹോനീ കഹീ=തങ്ങളുടെ ഉത്ഭവം പ്രസ്താവിച്ചിട്ടുണ്ടു്, ജലചര ഥലചര=വെള്ളത്തിൽ ജീവിക്കുന്നവയും കരയിൽ ജീവിക്കുന്നവയും, നഭ ചര=ആകാശത്തിൽ ജീവിക്കുന്നവയും, ജഡ ചേതന ജീവനാനാ=ജഡങ്ങളായും ചേതനങ്ങളായും നാനാ ജീവികൾ, ജേ ജഹാനാ–പ്രപഞ്ചത്തിലുണ്ടു്.

വാല്മീകി ശ്രീരാമനോടും, നാരദൻ വ്യാസനോടും, അഗസ്ത്യൻ ശ്രീമഹാദേവനോടും അവരുടെ ആത്മകഥ പ്രസ്താവിക്കുകയുണ്ടായിട്ടുണ്ടു്. വാൽമീകി, കള്ളനും കൊള്ളക്കാരനുമായിരുന്നു; സപ്തർഷികളുമായുള്ള സമ്പർക്കത്തിൻെറ ഫലമായി അദ്ദേഹം വിശിഷ്ടനും മഹാകവിയുമായിത്തീൎന്നു. നാരദൻ പൂർവ്വജന്മത്തിൽ ദാസീപുത്രനായിരുന്നു. സത്സംഗത്താലാണു് അദ്ദേഹവും ശ്രേഷ്ഠനായതു്. ബ്രഹ്മാവിൻെറ മാനസപുത്രനാകാനുള്ള ഭാഗ്യവും നാരദനുണ്ടായി. അഗസ്ത്യൻ ഒരു കുടത്തിലാണു് ജന്മമെടുത്തതു്. അദ്ദേഹം സമുദ്രംതന്നെ ഒരിക്കൽ കുടിച്ചുവററിച്ചു. വെള്ളത്തിലും കരയിലും ആകാശത്തിലുമായി ജഡങ്ങളും ചേതനങ്ങളുമായ നിരവധി ജന്തുക്കളുണ്ടു്. അവയ്ക്കും സത്സംഗംകൊണ്ടു് സർവ്വശ്രേയസ്സും സിദ്ധിച്ചിരിക്കുന്നു.

മതി കീരതി ഗതി ഭൂതി ഭലാഈ
ജബ ജേഹിം ജതന ജഹാം ജേഹിം പാഈ
സോ ജാനബ സതസംഗ പ്രഭാഊ
ലോകഹും ബേദ ന ആന ഉപാഊ.

ജബ=എപ്പോഴും, ജേഹി=ഏതൊരുത്തർ, ജഹാം=എവിടെ വെച്ചു്, ജേഹി ജതന=എന്തൊരു പ്രയത്നംകൊണ്ടു്, മതി കീരതി=പ്രജ്ഞയും യശസ്സും, ഗതി ഭൂതി=ഉയർച്ചയും ഐശ്വര്യവും, പാഈ=പ്രാപിച്ചിട്ടുണ്ടോ, സോ=അവരാണു്, സതസംഗ പ്രഭാഊ

ജാനബ=സത്സംഗഭാവം അറിഞ്ഞിട്ടുള്ളതു്, ലോകഹ്രം ബേദ= ലൗകികമായും വൈദികമായും, ആനാ ഉപാഊ ന=(സത്സംഗമല്ലാതെ പുരുഷാത്ഥസിദ്ധിക്കു്) മററു ഉപായമില്ല.

സത്സംഗമഹത്വം തന്നെയാണു് ഈ പദ്യത്തിലേയും പ്രതിപാദ്യം.

പ്രജ്ഞയും, കീത്തിയും, ഉൽകഷവും, ഐശ്വര്യവും ആക്കു് എപ്പോഴാം എങ്ങനെ കരസ്ഥമായോ അവക്കറിയാം സത്സംഗത്തിൻെറ പ്രഭാവം. പുരുഷാത്ഥസിദ്ധികൾ ലൗകികമായോ വൈദികമായോ സത്സംഗമല്ലാതെ വേറെ ഉപായങ്ങളില്ല. ജലജീവിയായാലും സ്ഥലജീവിയായാലും ആകാശജീവിയായാലും സത്സംഗം കൂടാതെ ഒന്നിനും ശ്രേയസ്സുണ്ടാകുന്നില്ല.

ബിനു സതസംഗ ബിബേക ന ഹോഈ
രാമകൃപാ ബിനു സുലഭ ന സോഈ
സത സംഗമ മുദ മംഗല മൂലാ
സോഈ ഫല സിധി സബ സാധന ഫൂലാ.

സതസംഗ ബിനു=സത്സംഗം കൂടാതെ, ബിബേക ന ഹോഈ= വിവേകമുണ്ടാകയില്ല, രാമകൃപാ ബിനു=ശ്രീരാമകൃപകൂടാതെ, സോഈ സുലഭ ന=അതു (സത്സംഗം) സുലഭവും അല്ല, മുദ മംഗല മൂല=സന്തോഷത്തിൻേറയും മംഗളത്തിൻേറയും അടിസ്ഥാനം, സത സംഗതി=സത്സംഗമാകുന്നു, സോഈ സബ സാധന=സത്സംഗത്തിന്നുള്ള സവ്വസാധനം, ഫൂല=പുഷ്പവും, ഫല സിധി=ഫലം സിദ്ധിയുമാണു്".

നല്ലവരായി സമ്പക്കമുണ്ടാകുന്നതുതന്നെ ദൈവാനുഗ്രഹത്താലാണെന്നു കാണിക്കുന്നു:—

സത്സംഗംകൂടാതെ ജ്ഞാനമോ ശ്രീരാമകാരുണ്യംകൂടാതെ സത്സംഗമോ ആക്കും സ്വാഭാവികമായി ലഭിക്കുന്നില്ല. ആനന്ദ

മാകുന്ന മംഗളവൃക്ഷത്തിൻെറ മൂലം സത്സംഗം മാത്രമാണ്. ആ വൃക്ഷത്തിൻെറ പുഷ്പം സാധനയും ഫലം സിദ്ധിയുമാകുന്നു. സത്സംഗംകൊണ്ടു് ജീവിതലക്ഷ്യപ്രാപ്തി കൈവരുമെന്നു സാരം.

സഠ സുധരഹിം സത സംഗതി പാഈ
പാരസ പരസ കുധാത സുഹാഈ
ബിധി ബസ സുജന കുസംഗത പരഹീം
ഫനി മനി സമ നിജഗുന അനുസരഹീം

സഠ=ദുഷ്ടനും, സത സംഗതി പാഈ=സത്സംഗപ്രാപ്തി കൈവന്നു, സുധരഹിം=ദിവ്യനായി രൂപാന്തരപ്പെടുന്നു. എങ്ങനെയെന്നാൽ, പാരസ പരസി=പാരസസ്പർശംകൊണ്ടു്, കുധാത സോഹാഈ= ഇരുമ്പു സ്വർണ്ണമായിതീരുന്നതുപോലെ, സുജന=സജ്ജനങ്ങൾ, ബിധി ബസ=ദൈവയോഗത്താൽ, കുസംഗതി പരഹീം=ദുർജ്ജന സംഗത്തിലും, ഫനി മനി സമ=സർപ്പശിരസ്സിലുള്ള മാണിക്യം എപ്രകാരം അതിൻെറ ഗുണം കാണിക്കുമോ അപ്രകാരം, നിജ ഗുന അനുസരഹീം=സ്വഗുണങ്ങൾ പ്രകാശിപ്പിക്കുന്നു.

'സാധൂനാം നഹി ഖലസംഗമാൽ ഖലത്വം' എന്ന തത്വ മാണിവിടെ കവി പ്രകടിപ്പിക്കുന്നതു്. സജ്ജനങ്ങൾക്കു ദുർജ്ജന സംസർഗ്ഗത്താൽ ഖലത്വം ഉണ്ടാകുന്നില്ലെന്നു സാരം. പാരസ സ്പർശംകൊണ്ടു് ഇരുമ്പു സ്വർണ്ണമായി മാറുന്നതുപോലെ സത്സംഗം കൊണ്ടു ദുഷ്ടൻ ശിഷ്ടനായി മാറുന്നു. നിർഭാഗ്യവശാൽ സജ്ജന ങ്ങൾക്കു ദുഷ്ടസമ്പർക്കത്തിന്നിടയായാലും അവർ അവരുടെ നല്ല ഗുണങ്ങൾ കൈവിടുന്നില്ല. ഇരുമ്പിനെ ദുർജ്ജനമായും പാരസ ത്തെ സത്സംഗമായും കവി സങ്കല്പിക്കുന്നു. സർപ്പശിരസ്സിലുള്ള മാണിക്യം, സർപ്പസംസർഗ്ഗമുണ്ടായിട്ടും സ്വഗുണം പ്രകാശിപ്പി ക്കുന്നില്ലേ?

ബിധി ഹരി ഹര കബി കോബിദ ബാനീ
കഹത സാധു മഹിമാ സകു ചാനീ

സോ മോ സന കഹി ജാത ന കൈസേം
സാക ബനിക മനി ഗുന ഗന ജൈസേം.

ബിധി ഹരി ഹര കബി=ബ്രഹ്മാവു്, വിഷ്ണു, ശിവൻ, കവി, കോബിദ ബാനീ=പണ്ഡിതൻ സരസ്വതി എന്നിവർ, സാധു മഹിമാ കഹത=സത്സംഗമാഹാത്മ്യം വർണ്ണിക്കുന്നതിൽ, സകു ചാനീ=സങ്കോചം പ്രകടിപ്പിച്ചിട്ടുണ്ടു്, സാക ബനിക ജൈസേ= ധാന്യങ്ങൾ കച്ചവടം ചെയ്യുന്നവൻ ഏതുപ്രകാരം, മനി ഗന ഗുന ന=രത്നങ്ങളുടെ ഗുണങ്ങൾ അറിയുന്നില്ലയോ, കൈസേ സോ=അതുപോലെ ആ സജ്ജനസംഗമാഹാത്മ്യം, മോ സന കഹി ജാത=എനിക്കും വർണ്ണിക്കാൻ കഴിവില്ല.

ബ്രഹ്മാ വിഷ്ണു മഹേശ്വരന്മാരും കവികളും പണ്ഡിതന്മാരും സരസ്വതിയും സത്സംഗമഹത്വം വർണ്ണിക്കുന്നതിൽ പരാജിതരായിട്ടുണ്ടു്. ആ സ്ഥിതിക്കു എങ്ങനെയാണതു വർണ്ണിക്കുന്നതിൽ ഞാൻ വിജയിയാവുക? ധാന്യക്കച്ചവടക്കാരൻ എങ്ങനെ രത്നങ്ങളുടെ ഗുണം അറിയും? താനും ആവിധംതന്നെ സത്സംഗമാഹാത്മ്യം വർണ്ണിക്കുന്നതിൽ അസമർത്ഥനെന്നു കവി സ്വയം സമ്മതിക്കുന്നു. കവിയുടെ വിനയപ്രകടനം നോക്കുക! അഥവാ സത്സംഗത്തിൻെറ അവർണ്ണനീയത നോക്കുക. സത്സംഗമഹത്വം ആരൊക്കെ എങ്ങനെയെല്ലാം വർണ്ണിച്ചാലും ഒരു പരിധിയോളമേ എത്തുകയുള്ളു. അത്ര ഗഹനവും അപാരവുമാണതെന്നു സാരം.

ദോ: ബന്ദഉം സംത സമാന ചിത ഹിത അനഹിത നഹിം കോഇ
അംജലിഗത സുഭ സുമന ജിമി സമ സുഗന്ധ കര ദോഇ
സന്ത സരല ചിത ജഗത ഹിത ജാനി സുഭാഉ സനേഹു
ബാല ബിനയ സുനി കരി കൃപാ രാമ ചരന രതി ദേഹു.

ഹിത അനഹിത=ഇഷ്ടാനിഷ്ടങ്ങളില്ലാത്തവരും (ശത്രുമിത്രങ്ങളില്ലാത്തവരെന്നുകൂടി വിവക്ഷിക്കാം), കോഇ നഹിം=നിസ്പൃഹാ

യരും, സമാന ചിത=സമാനചിത്തരുമായ, സന്ത=സജ്ജനങ്ങളെ, ബന്ദഉം=ഞാൻ വന്ദിക്കുന്നു, അംജലിഗത=അഞ്ജലിയെ പ്രാപിച്ച, സുഭ സുമന=സുന്ദരപുഷ്പം, ജിമി=ഏതുപ്രകാരം, ദോഉ കര=രണ്ടു കൈത്തലത്തേയും, സുഗന്ധ=സുരഭിലമാക്കുന്നുവോ അപ്രകാരം, ജഗത ഹിത=ലോകത്തിനു ഹിതം ചെയ്യുന്നവരാണ്, സരല ചിത=സരള ഹൃദയന്മാർ, സുഭാഉ സനേഹു=അവരുടെ സ്വഭാവവും എനിക്കവരിലുള്ള സ്നേഹവും, ജാനി=മനസ്സിലാക്കി, ബാല ബിനയ സുനി=ബാലനായ എൻെറ അഭ്യർത്ഥന ശ്രവിച്ചു്, കൃപാ കരി=കൃപാലുക്കളായി (അവർ എനിക്കു്), രാമ ചരന രതി ദേഹു=രാമതൃപ്പാദഭക്തി ദാനം ചെയ്യട്ടെ.

സമചിത്തന്മാരായ സജ്ജനങ്ങൾ നറുമലരുകളാണ്. അവ ആരുടെ കരപുടങ്ങളിൽ പതിക്കുന്നുവോ ആ കരപുടങ്ങളെ സുരഭിലങ്ങളാക്കുന്നു. കൈത്തലം എങ്ങനെയുള്ളതായാലും വേണ്ടില്ല 'അഞ്ജലിസ്ഥാനി പുഷ്പാണി വാസയന്തികരദ്വയം അഹോസുമനസാം പ്രീതിർവ്വാമദക്ഷിണയോഃ സമഃ' എന്ന പദ്യത്തേയാണ് കവി അനുസ്മരിപ്പിക്കുന്നതു്. സത്തുക്കളും സരളചിത്തന്മാരും ലോകഹിതപ്രദരാണ്. അവരുടെ സ്നേഹസ്വഭാവങ്ങൾ മനസ്സിലാക്കി ഞാൻ അഭ്യർത്ഥിക്കുകയാണ്, ഈ ബാലൻെറ പേരിൽ കൃപതോന്നി രാമതൃപ്പാദഭക്തി ഉണ്ടാകാൻ അനുഗ്രഹിക്കണമെന്നു്. സജ്ജനങ്ങൾക്കു ശത്രുക്കളെന്നോ മിത്രങ്ങളെന്നോ അറിയപ്പെടുന്നവരായി ആരും ഇല്ല. അഞ്ജലി ഗതപുഷ്പമായിട്ടാണ് കവി, സമദർശികളായ സജ്ജനങ്ങളെ പരിഗണിക്കുന്നതു്.

ചൗ: ബഹുരി ബന്ദി ഖല ഗന സതിഭാഏം
ജേ ബിനു കാജ ദാഹിനേഹു ബാഏം
പരഹിത ഹാനി ലാഭ ജിൻഹകേരേം
ഉജരേം ഹരഷ ബിഷാദ ബസേരേം.

സതി ഭാഏം=സത്യമായും, ഖലഗന=ഖലന്മാരെ, ബഹുരി ബന്ദി= ഞാൻ വീണ്ടും വന്ദിക്കുന്നു, ജേബിനു കാജ=അവർ അകാരണമായി,

ദാഹിനേഹു ബാഏം=സ്വമിത്രങ്ങളേയും ശത്രുക്കളൊക്കിത്തീൎക്കന്നു, പരഹിത ഹാനി=അന്യന്മാരുടെ ഹിതത്തിന്നു ഹാനിയുണ്ടാക്കുന്നതു, ലാഭ ജിൻഹ കേരേം=ഒരു നേട്ടമായി അവർ കരുതുന്നു, ഉജരേം=അന്യന്മാരെ അലോസരപ്പെടുത്തുവാനതിൽ അവൎക്ക്, ഹരഷ ബസേരേ=സന്തോഷവും, സുഖിപ്പിക്കുന്നതിൽ, ബിഷാദ= വിഷാദവുമാണുള്ളതു്.

കാരണം കൂടാതെ സ്വമിത്രങ്ങളേയും ശത്രുക്കളൊക്കുന്ന ഖലന്മാരെ ഞാൻ വീണ്ടും വീണ്ടും വന്ദിക്കുന്നു. മററുള്ളവരുടെ ഹിതത്തിന്നു ഹാനിയുണ്ടാക്കുന്നതു് അവൎക്കൊരു ലാഭമായി അവർ കരുതുന്നു. അന്യന്മാർ സുഖിക്കുന്നതിൽ ഖലന്മാൎക്ക് ദു:ഖവും അന്യന്മാർ ദു:ഖിക്കുന്നതിൽ സുഖവുമാണു് ഉണ്ടാകുന്നതു്. അത്തരത്തിലുള്ളവരെ കവി വന്ദിക്കുന്നതു യുക്തമാണോ എന്നു ചിലൎക്കു തോന്നാം. വാസ്തവത്തിൽ യഥാൎത്ഥഭക്തനു ശത്രുമിത്ര രാഗദ്വേഷാദികളുണ്ടാകാൻ പാടില്ല എന്നതാകാം ഇതിനു് സമാധാനം.

ഹരി ഹര ജസ രാകേസ രാഹുസേ
പര അക്കാജ ഭട സഹസ ബ്വാഹുസേ
ജേ പര ദോഷ ലഖ്ഹിം സഹസാഖീ
പര ഹ്വിത ജിൻഹകേ മന മാഖീ.

ഹരിഹര ജസ=ഹരിയുടേയും ഹരന്റേയും യശസ്സാകുന്ന, രാകേസ=ചന്ദ്രനു് (ആ ദുഷ്ടന്മാർ), രാഹുസേ=രാഹുതുല്യന്മാരാണു്, പര അകാജസേ=അന്യന്മാൎക്ക് ഉപദ്രവം ചെയ്യുന്നതിൽ (അവർ) സഹസ ബാഹു ഭട=സഹസ്രബാഹുക്കളായ യോദ്ധാക്കളുമാണു്, ജേ പരദോഷ=അവർ മററുള്ളവരുടെ ദോഷങ്ങളെ, സഹ സാഖി= ആയിരം കണ്ണുകളാൽ, ലഖഹിം=കാണുന്നു, പരഹിത ഘൃത= അന്യഹിതമാകുന്ന നെയ്യിനു്, ജിൻകേ മന=അവരുടെ മനസ്സു്, മാഖി=ഈച്ചകളുമാണു്

ഹരിയുടേയും ഹരൻേറയും കീർത്തിയാകുന്ന ചന്ദ്രനു് ഇവർ രാഹുക്കളാണു്. മററുള്ളവരെ നശിപ്പിക്കാൻ ഇവർ ആയിരം ബാഹുക്കളെള്ള ഭടന്മാരാണു്. അന്യദോഷങ്ങൾ കാണ്മാൻ ഇവൎക്കു രണ്ടല്ല ആയിരം കണ്ണുകൾ തന്നെയാണുള്ളതു്. അന്യ ഹിതമാകുന്ന നെയ്യിന്നു ഇവർ ഈച്ചകളാണു്. ചന്ദ്രനെ വിഴുങ്ങുകയാണല്ലോ രാഹുവിൻെറ തൊഴിൽ. അതുപോലെ ഹരിഹരകീർത്തിയെ ഇവർ മറയ്ക്കുന്നു. അന്യന്മാരുടെ നാശത്തിന്നുവേണ്ടി ദുഷ്ടന്മാർ എന്തുപാട്ടും പെടും. മററുള്ളവരുടെ ദോഷം ആയിരം ഇരട്ടിയായി ഇവർ കാണും. നെയ്യു ചീത്തയാക്കുന്ന ഈച്ച സ്വയം നശിക്കുന്നു. അതുപോലെ മററുള്ളവരെ കെടുത്തുന്ന ദുഷ്ടന്മാർ അവരുടെ നാശത്തെ ഗണിക്കുന്നില്ല. സ്വയം നശിച്ചാലും വേണ്ടില്ല മററുള്ളവർ നശിക്കണം എന്നതാണു് ദുഷ്ടന്മാരുടെ നിശ്ചയം. സഹസ്രബാഹു രാവണൻെറ സമകാലികരും ബലിഷ്ഠനായൊരു യോദ്ധാവുമായിരുന്നു. രാവണനെ സഹസ്രബാഹു ഒരിക്കൽ തടവുകാരനാക്കി. പരശുരാമനാണു് സഹസ്രബാഹുവിനെ വധിച്ചതു്.

തേജ കൃസാനു രോഷ മഹിഷേസാ.
അഘ അവഗുന ധന ധനീ ധനേസാ
ഉദയ കേത സമ ഹിത സബ ഹീ കേ
കുംഭകരന സമ സോവത നീകേ.

തേജ കൃസാനു=(ദുഷ്ടന്മാരുടെ) തേജസ്സു അഗ്നിയാണു്, രോഷ മഹിഷേസാ=കോപമാകട്ടേ മഹിഷൻേറതിനു് തുല്യവുമാണു്, അഘ അവഗുന=പാപവും ദുർഗ്ഗുണവുമാകുന്ന, ധന=ധനത്താൽ ഇവർ, ധനേസാ ധനീ=കുബേരനേക്കാൾ ധനികളുമാകുന്നു, കേതു സമ ഉദയ=മധ്യമകേതുവിന്നു തുല്യമായ ഇവരുടെ ഉദയം, സബ ഹീകേ ഹിത=എല്ലാവരുടേയും ഹിതത്തിന്നു (നാശം ചെയ്യുന്നു), കുംഭകരന സമ=കുംഭകർണ്ണനെപ്പോലെ, സോവത നീകേ =ഇവർ നിദ്രാലുക്കളായെങ്കിൽ എത്ര നന്നായിരുന്നു!

ദുഷ്ടന്മാരുടെ തേജസ്സ് മററുള്ളവരുടെ സമസ്തനന്മകൾക്കും അഗ്നിയാണ്. അവരുടെ കോപം മഹിഷാസുരൻെറ കോപത്തോടു തുല്യവുമാണ്. (കാലൻെറ കോപത്തോടെന്നും പക്ഷാന്തരമുണ്ട്.) ഇവക്കുള്ള ധനം, പാപവും ദുർഗ്ഗുണവുമാണ്. യഥാർത്ഥധനം കുബേരന്നുപോലും ഇത്രത്തോളമില്ല. എല്ലാവരുടേയും ഹിതത്തിന്നു ധൂമകേതുക്കളാണിവർ. കുംഭകർണ്ണനെപ്പോലെ എപ്പോഴും ഉറക്കമാണിവക്കുണ്ടായിരുന്നതെങ്കിൽ എത്ര നന്നായിരുന്നു ഉറങ്ങുന്നവരെ പേടിക്കാനില്ലല്ലൊ. കുംഭകണ്ണന്നു ആറു മാസം ഊണും ആറുമാസം ഉറക്കവുമാണ്. ഊണിന്നും ഉറക്കത്തിന്നുമായി ആ രാക്ഷസൻെറ സമയമെല്ലാം ചെലവാകുന്നതുകൊണ്ടു മറെറാന്നിലും ഏപ്പെടാൻ അദ്ദേഹത്തിന്നു കഴിവില്ല. ഖലന്മാരും ഇങ്ങനെയായിരുന്നെങ്കിൽ മററുള്ളവക്കെത്ര ഉപകാരമാകുമായിരുന്നു!

പര അകാജു ലഗി തനു പരിഹരഹീം
ജിമി ഹിമ ഉപല കൃഷി ദലി ഗരഹീം
ബന്ദഉം ഖല ജസ സേഷ സരോഷാ
സഹസ ബദന ബരനഇ പര ദോഷാ.

ഹിമ ഉപല=മഞ്ഞുകട്ട, കൃഷി ദലി=കൃഷി നശിപ്പിച്ചു, ജിമി ഗരഹീം=എപ്രകാരം സ്വയം നശിക്കുന്നുവോ അപ്രകാരം, പര അകാജു ലഗി=മററുള്ളവരെ നശിപ്പിച്ചു (ദുഷ്ടന്മാർ), തനു പരിഹരഹീം=സ്വയം ദേഹത്യാഗം ചെയ്യുന്നു. ആ വിധമുള്ള, ഖല ബന്ദഉം=ഖലന്മാരെ ഞാൻ വന്ദിക്കുന്നു, സരോഷാ സേഷ ജസ =ക്രുദ്ധനായ ശേഷ നാഗം കണക്കെ അവർ, സഹസ ബദന=ആയിരം നാവുകളാൽ, പരദോഷ ബരനഇ=അന്യന്മാരുടെ ദോഷങ്ങൾ വണ്ണിക്കുന്നു.

മഞ്ഞുകട്ട, അതിൻെറ പതനം കൊണ്ടു വയൽ നശിപ്പിച്ചു സ്വയം നശിക്കുന്നു. അതുപോലെ മററുള്ളവക്കു അപകാരം ചെ

യ്യാൻ ദുഷ്ടന്മാർ സ്വദേഹംപോലും ത്യജിക്കുന്നു. ക്രുദ്ധനായ ആദിശേഷനും തുല്യം നിരവധി നാവുകൾകൊണ്ടു് ഖലന്മാർ അന്യദോഷങ്ങൾ വർണ്ണിക്കുന്നു. ആദിശേഷൻ സഹസ്രമുഖം കൊണ്ടു് ഭഗവൽ സ്തുതിചെയ്യുന്നു. ദുഷ്ടന്മാർ ഒരു മുഖംകൊണ്ടു് ആയിരംതവണ സത്തുക്കളെ ദൂഷിക്കുന്നു. ദുഷ്ടന്മാരെ ഹിമോപലമായും ശിഷ്ടന്മാരെ കേദാരമായും കവി വർണ്ണിക്കുന്നു. ദുഷ്ടന്മാർ ശരീരത്യാഗം ചെയ്യുന്നതു സത്തുക്കളെ നശിപ്പിക്കാൻവേണ്ടി മാത്രമാകുന്നു. പരദോഷം വർണ്ണിക്കാൻ ഒന്നല്ല ആയിരം മുഖമാണവർക്കുള്ളതു്.

പുനി പ്രനവഉം പൃഥുരാജ സമാനാ
പര അഘ സുനഇ സഹസ ദസ കാനാ
ബഹുരി സക്ര സമ ബിനവഉം തേഹീ
സന്തത സുരാനീക ഹിത ജേഹീ.
ബചന ബജ്ര ജേഹി സദാ പിആരാ
സഹസ നയന പര ദോഷ നിഹാരാ.

പൃഥു രാജ സമാനാ=പൃഥുരാജാവിന്നു തുല്യം (പരിഗണിച്ചു്) ഖലന്മാരെ, പുനി പ്രനവഉം=വീണ്ടും ഞാൻ പ്രണാമം ചെയ്യുന്നു. (എന്തുകൊണ്ടെന്നാൽ), പര അഘ=മററുള്ളവരുടെ പാപങ്ങൾ, ദസ സഹസ കാനാ=പതിനായിരം ചെവികളെക്കൊണ്ടു് (അവർ), സുനഇ=കേൾക്കുന്നു, തേഹി സക്രസമ=(ഖലന്മാരെ) ഇന്ദ്രനു തുല്യം (കരുതി), ബഹുരി ബിനവഉം=വീണ്ടും ഞാൻ വന്ദിക്കുന്നു, ജേഹി സന്തത=യാതൊരുത്തർ സദാ, സുരാനീക=(ഇന്ദ്രൻ ദേവസൈന്യത്തെ എന്നപോലെ) സുരയെ (മദ്യത്തെ), ഹിത=ഇഷ്ടപ്പെടുന്നു, ജേഹി=യാതൊരുത്തർ, ബജ്ര ബചന=വജ്രതുല്യങ്ങളായ വാക്കുകൾ, സദാ പിആരാ=എല്ലായ്പ്പോഴും പ്രിയപ്പെടുന്നു, സഹസ നയന=(ഇന്ദ്രനേപ്പോലെ ദുഷ്ടന്മാർ) ആയിരം കണ്ണുകളാൽ, പരദോഷ നിഹാരാ=പരദോഷങ്ങൾ കാണുന്നു.

പൃഥുരാജാവു് ഭഗവാനോടു് ഒരിക്കൽ ഒരു വരം യാചിക്കുകയുണ്ടായി:— 'ഭഗവാൻ ഞാനിപ്പോഠം അവിടത്തെ അപദാനങ്ങഠം കേഠംക്കുന്നതു എൻെറ രണ്ടു ചെവികഠംകൊണ്ടു് മാത്രമാണു്. എനിക്കിതുകൊണ്ടു് തൃപ്തിവരുന്നില്ല. എനിക്കങ്ങയുടെ മാഹാത്മ്യം കേഠംക്കാൻ അവിടന്നു ആയിരം ചെവികഠം നല്കി അനുഗ്രഹിക്കണം.' ദുഷ്ടന്മാരാകട്ടെ പരദോഷങ്ങളാണു് തുടച്ച്യായി കേഠംക്കാനാഗ്രഹിക്കുന്നതു്. അവക്കക്കാര്യത്തിൽ ചെവി ആയിരമാണു്. സുരാനീകരായ അവരെ ഇന്ദ്രനെ എന്നപോലെ ഞാൻ വന്ദിക്കുന്നു. ഇന്ദ്രൻ സുര സൈന്യത്തേയും ദുഷ്ടന്മാർ മദ്യത്തേയും ഇഷ്ടപ്പെടുന്നു. ഇന്ദ്രനു പ്രിയപ്പെട്ടതാണു് വജ്രായുധം. ദുഷ്ടന്മാരിഷ്ടപ്പെടുന്നതു് വജ്രകഠോരങ്ങളായ വാക്കുകളാണു്. സുരാനീകശബ്ദത്തിന്നു കവി രണ്ടത്ഥം കല്പിച്ചിരിക്കുന്നു. ദുഷ്ടന്മാർ കഠോരവാക്കുകഠം പറയുന്നതിൽ സന്തുഷ്ടരും പരദോഷങ്ങഠം കാണുന്നതിൽ സഹസ്രനേത്രന്മാരുമാകുന്നു. ഇന്ദ്രപക്ഷത്തിൽ സുര + അനീക എന്നും ഖലപക്ഷത്തിൽ സുര + നീക എന്നും പദച്ഛേദം ചെയ്യണം. ആദ്യത്തേതിലെ സുര ശബ്ദത്തിന്നു ദേവ എന്നും രണ്ടാമത്തേതിലെ സുര ശബ്ദത്തിന്നു മദ്യമെന്നും അത്ഥം. അനീകപദത്തിന്നു സേന എന്നും നീകപദത്തിന്നു ഹിന്ദിയിൽ ആകഷ്ണീയമെന്നുമാണത്ഥം.

'പരവാദേ ദശവദനഃ പരരന്ധ്രനിരീക്ഷണേ സഹസ്രാക്ഷഃ സദ്വൃത്തവിത്തഹരണേ ബാഹുസഹസ്രാജ്ജുനഃ പിശുന എന്നു നീതിശാസ്ത്രവും ഉദ്ഘോഷിക്കുന്നു.

ഉദാസീന അരി മിത ഹിത സുനത ജരഹിം ഖല രീതി
ജാനി പാനി ജുഗ ജോരി ജന ബിനതീ കരഇ സപ്രീതി.

ഖല രീതി=(ഇതൊക്കെയാണു്) ദുഷ്ടന്മാരുടെ രീതി. ഉദാസീന അരി മിത=ഉദാസീനനേയും ശത്രുമിത്രങ്ങളേയും പററി, സുനത ജരഹിം=കേട്ടു (അവർ) ദഹിക്കുന്നു (അസൂയയാൽ), ജന ജാനി=

അവരെ മനസ്സിലാക്കി, പാനി ജുഗ ജോരി=കൈരണ്ടും കൂപ്പി, സപ്രീതി=പ്രീതിപൂർവ്വകം, ബിനതി കരഉം=ഞാൻ വണങ്ങുന്നു.

ഖലന്മാരുടെ സമ്പ്രദായം ഇങ്ങനെയെല്ലാമാണ്. മററുള്ളവർ ശത്രുക്കളോ മിത്രങ്ങളോ ഉദാസീനരോ ആരെങ്കിലുമാകട്ടെ അവരെക്കുറിച്ച് കേൾക്കുമ്പോഴ ദുഷ്ടന്മാരുടെ ഹൃദയം ദഹിക്കുകയാണ് ചെയ്യുന്നതു്. അവരുടെ ആ സ്വഭാവം അറിഞ്ഞുകൊണ്ടു തന്നെയാണ് ഞാൻ അവരെ സസന്തോഷം വണങ്ങുന്നതും

മൈം അപനി ദിസി കീൻഹ നിഹോരാ
തിൻഹ നിജ ഓര ന ലാഉബ ഭോരാ
ബായസ പലിഅഹിം അതി അനുരാഗാ
ഹോഹിം നിരാമിഷ കബഹും കി കാഗാ.

മൈം അപനീ ദിസി=ഞാൻ എൻെറ മുറയ്ക്കു്, നിഹോരാ കീൻഹ=അവരെ വണങ്ങുന്നു, തിൻഹ നിജ ഓര=അവർ അവരുടെ മുറയ്ക്കു്, ഭോരാ ന ലാഉബ=ദുഷ്ടതകളിൽനിന്നു പിന്മാറാതെയും ഇരിക്കുന്നു, ബായസ=കാക്കയെ, അതി അനുരാഗ=ഏററവും വാത്സല്യത്തോടെ, പലിഅഹി=പോററി വളത്തിക്കൊള്ളൂ, കാഗാ കബഹും=കാക്ക എപ്പോഴെങ്കിലും, നിരാമിഷ കി ഹോഹിം=സസ്യഭുക്കായിരിക്കുമോ?

ഞാൻ എൻെറ ചുമതല നിർവ്വഹിക്കുന്നു. ഖലന്മാർ അവരുടെ രീതിയനുസരിച്ചു ദുഷ്കർമ്മങ്ങളിൽത്തന്നെ മുഴുകുകയും ചെയ്യുന്നു. കാക്കയെ എങ്ങനെയൊക്കെ തീററിപ്പോററി വളത്തിയാലും അതു അതിൻെറ സ്വാഭാവികപ്രകൃതിയായ മാംസാശനം കൈവിടുന്നതല്ലല്ലൊ. ഇവിടെ കവി, സജ്ജനങ്ങളെ സംരക്ഷകരായിട്ടും ഖലന്മാരെ മാംസാശിത്വം ഒരിക്കലും ഉപേക്ഷിക്കാത്ത വായസങ്ങളായിട്ടും കല്പിച്ചിരിക്കുന്നു.

ബന്ദഉം സന്ത അസജ്ജന ചരനാ
ദുഖപ്രദ ഉഭയ ബീച കഛു ബരനാ

ബിഛുരത ഏക പ്രാന ഹരി ലേഹീം
മിലത ഏക ദുഖ ദാരുന ദേഹീം.

സന്ത അസജ്ജന=ശിഷ്ടരുടേയും ദുഷ്ടരുടേയും, ചരനാ ബന്ദഉം=പാദങ്ങളെ ഞാൻ വന്ദിക്കുന്നു, ഉഭയ ദുഖപ്രദ=രണ്ടുകൂട്ടരും ദുഃഖമുണ്ടാക്കുന്നവർ തന്നെ, ബീച കാഛ്ഉ ബ്വരനാ=കുറച്ചൊരന്തരമുണ്ടെന്നുമാത്രം, ബിഛുരത ഏക=സജ്ജനം, പ്രാന ഹരി ലേഹീം=വേർപാടുകൊണ്ടു് നമ്മുടെ പ്രാണങ്ങളെ അപഹരിക്കുന്നു, ഏക മിലത=ദുഷ്ടന്മാരാകട്ടേ ഒന്നിച്ചിരിക്കെത്തന്നെ, ദാരുന ദുഖ ദേഹീം=കഠിനദുഃഖം ഉണ്ടാക്കുന്നു.

അസജ്ജന എന്നതിനു പകരം ചില ഗ്രന്ഥങ്ങളിൽ അസന്തന എന്നും കാണുന്നുണ്ടു്.

ശിഷ്ടന്മാരും ദുഷ്ടന്മാരും ഒരുപോലെ ദുഃഖമുണ്ടാക്കുന്നവർ തന്നെ. പക്ഷെ ആ ദുഃഖദായിത്വത്തിനു കുറച്ചൊരന്തരമുണ്ടെന്നു മാത്രം. ശിഷ്ടന്മാർ അവരുടെ വേർപാടുകൊണ്ടു് നമ്മെ ദുഃഖിതരാക്കുന്നു. ദുഷ്ടന്മാരാകട്ടെ അവരുടെ സാന്നിധ്യംകൊണ്ടുതന്നെ നമ്മെ ദുഃഖിപ്പിക്കുന്നു. "ശത്രുർദഹതി സംയോഗേ വിയോഗേ മിത്രമപ്യഹോ ഉഭയോർ ദുഖദായിത്വം കോ ഭേദഃശത്രുമിത്രയോഃ" എന്ന പദ്യത്തിന്റെ ആശയാനുവാദമാണു് നാമിവിടെ കാണുന്നതു്. രണ്ടുകൂട്ടരും ദുഃഖദാതാക്കളായ സ്ഥിതിക്കു് അവർ തമ്മിലെന്താണു് വ്യത്യാസം?

ഉപജഹിം ഏക സംഗ ജഗ മാഹീം
ജലജ ജോംക ജിമി ഗുന ബിലഗാഹീം
സുധാ സുരാ സമ സാധു അസാധു
ജനക ഏക ജലധി അഗാധു.

ജലജ ജോംക=താമരയും ജളൂകവും (അട്ടയും), ജഗമാഹീം=ലോകത്തിൽ, ഏകസംഗ=ഒന്നിച്ചുതന്നെ, ഉപജഹിം=ഉത്ഭവിക്കുന്നു,

ഗുന ബിലഗാഹീം=അവയുടെ ഗുണങ്ങാം വെവ്വേറെയാണ്, ജിമി=അതുപോലെ, സാധു അസാധു=ശിഷ്ടനും ദുഷ്ടനും, സുധാ സുരസമ=അമൃതിന്നും മദ്യത്തിന്നും തുല്യമാകുന്നു, ജനക ഏക ജഗ=ശിഷ്ടന്റേയും ദുഷ്ടന്റേയും ജന്മദാത്രി ഒരേ ജഗത്താണ്. അമൃതമദ്യങ്ങളുടെ ജന്മഭൂവാകട്ടേ, അഗാധ ജലധി=അഗാധസമുദ്രവുമാണല്ലൊ.

ചെളിക്കണ്ടിൽത്തന്നെയാണ് താമരയും അട്ടയും ഉത്ഭവിക്കുന്നതു്. എന്നാൽ രണ്ടിന്റേയും പ്രകൃതം രണ്ടുവിധമാണ്. ശിഷ്ടനും ദുഷ്ടനും, അമൃതും മദ്യവും പോലെയാണ്. ഇരുകൂട്ടരുടേയും ജനനം ഭൂമിയിൽതന്നെ. അതുപോലെ സുധാമദ്യങ്ങളുടെ ഉൽപത്തിസ്ഥാനം അഗാധസമുദ്രവുമാണ്. അമൃതിനും മദ്യത്തിനും തമ്മിലുള്ള അന്തരമാണ് ശിഷ്ടനും ദുഷ്ടനുമുള്ളതു്. അവ രണ്ടും പാലാഴിയിൽത്തന്നെ ഉണ്ടായവയാണ്. എന്നാൽ അവയ്ക്ക വളരെ അന്തരമില്ലേ? അമൃതുപാനംകൊണ്ടു് ജീവികാം അമരരായിത്തീരുന്നു. മദ്യപാനംകൊണ്ടു് ജീവികാംക്ക് ഉന്മാദമുണ്ടാകുന്നു. അതു മദ്യപനെ നശിപ്പിക്കുന്നു. ഒരു സ്ഥലത്തു ഉത്ഭവിച്ചു എന്നതുകൊണ്ടു് ദുഷ്ടശിഷ്ടന്മാക്കും ജലജജളൂകങ്ങാംക്കും, അമൃതസുരകാംക്കും ഒരേ പ്രകൃതമല്ലേ ഉണ്ടാകേണ്ടതു് എന്ന ചോദ്യത്തിനു് അല്ല എന്നേ സമാധാനം പറയാനുള്ളു.

ഭല അനഭല നിജ നിജ കരതൂതീ ലഹത സുജസ
അപലോക ബിഭൂതീ
സുധാ സുധാകര സുരസരി സാധൂ ഗരല അനല
കലിമല സരി ബ്യാധൂ
ഗുന അവഗുന ജാനത സബ കോഈ ജോ ജേഹി
ഭാവ നീക തേഹി സോഈ

ഫല അനഭല=ശിഷ്ടന്മാരും ദുഷ്ടന്മാരും, നിജ നിജ കരതൂതീ= താന്താങ്ങളുടെ ചേഷ്ടകാംകൊണ്ടു്, സുജസ അപലോക=സൽ

കീത്തിയും ദുഷ്കീത്തിയുമാകുന്ന, ബിഭൂതീ ലഹത=ഐശ്വര്യം പ്രാപിക്കുന്നു, സാധു സുധാ=ശിഷ്ടൻ, അമൃതു്, സുധാകര=ചന്ദ്രൻ, സുരസരി=ഗംഗ എന്നിവപോലെയും, ബ്യാധു=ദുഷ്ടൻ, ഗരല അനല=വിഷം, അഗ്നി, കലിമല സരി=കലികാലമാലിന്യത്തോടു കൂടിയ (കമ്മനാശാ എന്ന പേരോടുകൂടിയ നദി) നദി എന്നിവ പോലെയുമാണു്, ഗുന അവഗുന=ഗുണങ്ങളും ദോഷങ്ങളും, സബ കോഊ=എല്ലാവരും, ജാനത=അറിയുന്നു, ജോ ജേഹിഭാവ=ഒരു വനു് ഏതൊന്നിൽ രുചിയുണ്ടോ, തേഹി സോഊ നീക=അതു തന്നെ അവനെ സംബന്ധിച്ചിടത്തോളം നല്ലതു്.

ശിഷ്ടരും ദുഷ്ടരും അവരുടെ പ്രവൃത്തികളുടെ ഫലമായി സൽകീത്തിയും ദുഷ്കീത്തിയും സമാജ്ജിക്കുന്നു. ശിഷ്ടൻ, അമൃതു ചന്ദ്രൻ ഗംഗ എന്നിവപോലെ കാമ്യനാണു്. ദുഷ്ടനാകട്ടെ വിഷം, അഗ്നി, പാപപങ്കിലമായ നദി ഇവയ്ക്കു തുല്യവുമാകുന്നു. ഗുണദോഷങ്ങളെക്കുറിച്ചു് എല്ലാവക്കുമുണ്ടു് ബോധം. ഒരുവനു് ഏതൊന്നിലാസക്തിയുണ്ടോ അവനെ സംബന്ധിച്ചിടത്തോളം അതുതന്നെ അവനു ശ്രേഷ്ഠമായിട്ടുള്ളതു്. ഗുണവും ദോഷവും എല്ലാവക്കും അറിയാമെന്നിരിക്കെ ചിലരെന്തിനു ദോഷം ചെയ്യുന്നു എന്നൊരു പൂവ്വപക്ഷമുണ്ടാകാം. ഓരോരുത്തരുടേയും പൂവ്വ ജന്മവാസനകളാണു് അവരെ നന്മയിലേക്കും തിന്മയിലേക്കും വലിച്ചിഴക്കുന്നതു്. തിന്മയാണു് താൻ ചെയ്യുന്നതെന്നറിവുണ്ടായിട്ടും അതു ചെയ്യുന്നതു ഈ വാസനയുടെ പ്രേരണയാലാണു്. ആ തിന്മയായേക്കാം ഒരു പക്ഷെ അവനെ പിന്നീടു നല്ലവനാക്കിത്തീക്കാനുള്ള സാഹചര്യം സൃഷ്ടിക്കുക എന്നു സമാധാനിക്കാം. ദുഷ്ടൻ ദുഷ്കമ്മങ്ങളിൽ ആസക്തനാകുന്നുവെങ്കിൽ അവനെ സംബന്ധിച്ചിടത്തോളം അവ അവനു കാമ്യങ്ങളാം തന്നെ എന്നു തുളസീദാസൻ അഭിപ്രായപ്പെടുന്നതായി തോന്നുന്നു.

ദോ: ഭലോ ഭലാഇഹി പൈ ലഹഇ ലഹഇ

നിചാഇഹി നീചു

സുധാ സരാഹിഅ അമരതാം ഗരല
സരാഹിഅ മീചു

ഭലോ ഭലാഇഹി=ശിഷ്ടൻ വിശിഷ്ട വൃത്തിയാലും, നീച നിചാഇഹി=നീചൻ നീചവൃത്തിയാലും, ലഹഇ ലഹഇ പൈ=സുപ്രസിദ്ധനും കുപ്രസിദ്ധനുമായി ഭവിക്കുന്നു, അമരതാ സുധാ=അമരത്വം നല്കുന്നതിനാൽ അമൃതു, സരാഹിഅ=ശ്ലാഘിക്കപ്പെടുന്നു, മീചു ഗരല സരാഹിഅ=മരിപ്പിക്കുന്നതിനാൽ വിഷവും ശ്ലാഘിക്കപ്പെടുന്നു.

നല്ലവൻ നന്മചെയ്തു സുപ്രസിദ്ധനായിതീരുന്നു. ദുഷ്ടൻ ദുഷ്ടത്തം ചെയ്തു കുപ്രസിദ്ധിസമാജ്ജിക്കുന്നു. അമൃതു ശ്ലാഘിക്കപ്പെടുന്നതു അതു പാനം ചെയ്താൽ അമരത്വം കൈവരുന്നു എന്നതുകൊണ്ടാണ്. വിഷം ശ്ലാഘിക്കപ്പെടുന്നതു അതു കഴിച്ചാൽ മരിക്കും എന്നതിനാലുമാകുന്നു. ശിഷ്ടനെ സുധയായും ദുഷ്ടനെ ഗരളമായും കവി വണ്ണിക്കുന്നു. ശിഷ്ടസമ്പക്കംകൊണ്ടുള്ള മേന്മയും ദുഷ്ടസംഗംകൊണ്ടുള്ള തിന്മയും ഉദാഹരണദ്വാരാ കവി വ്യക്തമാക്കുന്നു. നാം ആരുമായി സമ്പക്കം പുലത്തണമെന്നു ഇത്രയും പ്രസ്താവിച്ചതിൽനിന്നു ഗ്രഹിക്കാം. ശാന്തിമയമായ ജീവിതം ഏതൊരുവൻ അഭിലഷിക്കുന്നു അവൻ തീച്ച്യയായും സൽകമ്മങ്ങാം ചെയ്കയും സജ്ജനങ്ങളുമായി സമ്പക്കം പുലത്തുകയും വേണം. മനുഷ്യജീവിതം നന്മചെയ്യാനുള്ളതാണ്. അതാരും മറക്കരുതെന്നു സൂചന.

ചൗ: ഖല അഘ അഗുന സാധു ഗുന ഗാഹാ ഉഭയ
അപാര ഉദധി അവഗാഹാ
തേഹി തേം കചു ഗുന ദോഷ ബഖാനേ
സംഗ്രഹ ത്യാഗ ന ബിനു പഹിചാനേ

ഖല അഘ അഗുന=ദുഷ്ടൻ പാപവും ദുർഗ്ഗുണവും, സാധു ഗുന ഗാഹാ=ശിഷ്ടൻ സദ്ഗുണവും കൈക്കൊള്ളുന്നു, ഉഭയ അപാര

അവഗാഹാ=രണ്ടും അപാരവും അഗാധവുമായ, ഉദധി=സമുദ്ര മാണ്, തേഹി തേം=അതുകൊണ്ടുതന്നെയാണ്, ഗുന ദോഷ കഛ്ഉ ബഖാനേ=ഗുണവും ദോഷവും കുറഞ്ഞൊന്നു വിസ്തരിച്ചതു്, ബിനു പഹിചാനേ=ഗുണദോഷങ്ങൾ വേർതിരിച്ചറിയാതെ, സംഗ്രഹ ത്യാഗ ന=അവയെ കൊള്ളാനോ തള്ളാനോ കഴിവില്ല.

ദുഷ്ടൻ സ്വീകരിക്കുന്ന ദുർഗ്ഗുണവും ശിഷ്ടൻ അംഗീകരിക്കുന്ന സദ്ഗുണവും രണ്ടും അപാരവും അഗാധവുമായ സമുദ്രങ്ങളാണ്. അതിനാൽത്തന്നെയാണ് ദുർഗ്ഗുണത്തേയും സദ്ഗുണത്തേയും ദുഷ്ടനേയും ശിഷ്ടനേയും കുറിച്ച് ചിലതിവിടെ സംക്ഷേപിച്ചു പ്രസ്താവിച്ചതു്. വ്യക്തികളേയും ഗുണങ്ങളേയും വേർതിരിച്ചറിയാതെ ശിഷ്ടനേയും സദ്ഗുണത്തേയും ദുഷ്ടനേയും ദുർഗ്ഗുണത്തേയും സ്വീകരിക്കാനും ത്യജിക്കാനും സാധ്യമാകുന്നതല്ലല്ലോ.

ഭലേഉ പോച സബ ബിധി ഉപജാഏ ഗനി
ഗുന ദോഷ ബേദ ബിലഗാഏ
കഹഹിം ബേദ ഇതിഹാസ പുരാനാ ബിധി
പ്രപഞ്ചു ഗുന അവഗുന സാനാ

ഭലേഉ പോച സബ=നന്മയും തിന്മയുമെല്ലാം, ബിധി ഉപജാഏ=വിധിയാൽ സൃഷ്ടിക്കപ്പെട്ടവയാണ്, ബേദ ഗുനദോഷ ഗനി=വേദങ്ങൾ, ഗുണങ്ങളും ദോഷങ്ങളും ഗണിച്ചു, ബിലഗാഏ=വെവ്വേറെ കാണിച്ചിട്ടുണ്ട്, ബേദ ഇതിഹാസ പുരാനാ=വേദേതിഹാസപുരാണങ്ങൾ, ബിധി പ്രപഞ്ചു=ബ്രഹ്മനിർമ്മിതമായ ഈ പ്രപഞ്ചം, ഗുന അവഗുന സാനാ=സൽഗുണങ്ങളായും ദുർഗ്ഗുണങ്ങളായും സമ്മിശ്രമെന്നു, കഹഹിം=ഉദ്ഘോഷിച്ചിട്ടുണ്ട്.

സൃഷ്ടിയുടെ പരിധി കാണിക്കുകയാണ് ഇവിടെ:—

നന്മതിന്മകൾ വിധികല്പിതങ്ങളാണ്. ഗുണദോഷങ്ങളെ വേദങ്ങൾ വെവ്വേറെ ഗണിച്ചു പ്രകടിപ്പിച്ചിട്ടുണ്ട്. വേദങ്ങളും

ഇതിഹാസങ്ങളും പുരാണങ്ങളും ഉദ്ഘോഷിക്കുന്നു. ബ്രഹ്മസൃഷ്ട മായ പ്രപഞ്ചം ഗുണദോഷസമ്മിശ്രമാണെന്നു് [ഋക്, യജുസ്സ്, സാമം, അഥവം ഇവയാണു് നാലു വേദങ്ങൾ. രാമായണ മഹാ ഭാരതങ്ങളാണു് ഇതിഹാസങ്ങൾ. പത്മം, കൂർമ്മം, മത്സ്യം, വാരാ ഹം, ബ്രഹ്മാണ്ഡം തുടങ്ങിയവയാകുന്നു അഷ്ടാദശപുരാണങ്ങൾ.]

ദുഖ സുഖ പാപ പുണ്യ ദിന രാതീ സാധു
അസാധു സുജാതി കുജാതീ
ദാനവ ദേവ ഊംച അരു നീചൂ അമിഅ
സുജീബ്നു മാഹുര മീചൂ

ദുഖ സുഖ പാപ പുണ്യ=ദുഃഖസുഖങ്ങൾ, പാപപുണ്യങ്ങൾ, ദിന രാതീ സാധു അസാധു=ദിനരാത്രങ്ങൾ, സജ്ജനദുർജ്ജനങ്ങൾ, സുജാതി കുജാതീ=ഉത്തമാധമജാതികൾ, ദാനവ ദേവ=ദാനവദേവ ന്മാർ, ഊംച അരു നീച=ഉത്തമാധമന്മാർ, അമിഅ സജീബനു= അമൃതസഞ്ജീവനികൾ, മാഹുരു മീചൂ=വിഷമൃത്യുക്കൾ.

മായ ബ്രഹ്മ ജീവ ജഗദീസാ ലച്ഛി അലച്ഛി
രങ്ക അവനീസാ
കാസീ മഗ സുരസരി ക്രമനാസാ മരു മാരവ
മഹിദേവ ഗവാസാഃ
സരഗ നരക അനുരാഗ ബിരാഗ നിഗമാഗമ
ഗുന ദോഷ ബിഭാഗാ

മായാ ബ്രഹ്മ=മായാബ്രഹ്മങ്ങൾ, ജീവ ജഗദീസാ=ജീവജഗദീശ ന്മാർ (ജീവാത്മാപരമാത്മാക്കൾ), ലച്ഛി അലച്ഛി=ലക്ഷ്മീജ്യേഷ്ഠ മാർ, രങ്ക അവനീസാ=ദരിദ്രനും രാജാവും, കാസി മഗ സുരസരി= കാശിമഗധ ഗംഗകൾ, ക്രമ നാസാ=കർമ്മനാശനദി, മരു മാരവ= മരുപ്രദേശമാളവങ്ങൾ, മഹിദേവ ഗവാസാ=ബ്രാഹ്മണർ, ഗോശ

ക്ഷകർ, സരഗ നരക=സ്വർഗ്ഗനരകങ്ങരം, അനുരാഗ ബിരാഗാ=പ്രേമവൈരാഗ്യങ്ങരം, നിഗമാഗമ=വേദശാസ്ത്രങ്ങരം, ഗുന ദോഷ ബിഭാഗാ=ഗുണദോഷവിഭാഗങ്ങരം.

ദോ: ജഡ ചേതന ഗുനദോഷമയ ബിസ്വ കീൻഹ
കരതാര
സന്ത ഹംസ ഗുന ഗഹഹിം പയ പരിഹരി
ബാരി ബികാര.

ജഡ ചേതന=ജഡചേതനങ്ങരം എന്നിങ്ങനെ, ഗുനദോഷമയ=ഗുണദോഷസമ്മിശ്രമായി ബ്രഹ്മാവു്, ബിസ്വ കീൻഹ=ലോകത്തെ സൃഷ്ടിച്ചു, ഹംസ സന്ത=അരയന്നങ്ങളാകുന്ന സജ്ജനങ്ങരം, ബാരി ബികാര=ജലതുല്യമായ ദുർഗ്ഗുണങ്ങളെ, പരിഹരി=ഒഴിവാക്കി, പയ ഗഹഹിം=ക്ഷീരമാകുന്ന സദ്ഗുണത്തെ സ്വീകരിക്കുന്നു.

സുഖവും ദുഃഖവും, പാപവും പുണ്യവും, പകലും രാത്രിയും, ഉത്തമനും അധമനും, ദേവനും അസുരനും, അമൃതും വിഷവും ജനനവും മരണവും മായയും, പരബ്രഹ്മവും, ജീവാത്മാവും പരമാത്മാവും, ലക്ഷ്മിയും ജ്യേഷ്ഠയും ദരിദ്രനും രാജാവും സ്വർഗ്ഗവും നരകവും പ്രേമവും വൈരാഗ്യവും വേദവും ശാസ്ത്രവും ഗുണവും ദോഷവും ജഡവും ചേതനയും ഉള്ളടങ്ങുന്നതാണു് പ്രപഞ്ചം.

ഗുണദോഷസമ്മിശ്രമായ പ്രപഞ്ചത്തെ ത്യാജ്യഗ്രാഹ്യവിവേകശാലികളായ സജ്ജനങ്ങരം വേർതിരിച്ചു ഗ്രഹിച്ചു് ഉത്തമങ്ങളായിട്ടുള്ളവ സ്വീകരിക്കുന്നു. വെള്ളത്തിൽനിന്നു പാൽ വേർതിരിച്ചെടുക്കാനുള്ള കരുത്തും കഴിവും അരയന്നങ്ങരംക്കുണ്ടെന്നാണു് വസ്തു്. അതുകൊണ്ടാണു് സജ്ജനങ്ങളെ കവി ഹംസങ്ങളായി കല്പിക്കുന്നതു്. ഗുണദോഷസമ്മിശ്രമായ പ്രപഞ്ചത്തിൽനിന്നു സദ്ഗുണങ്ങരം വേർതിരിച്ചെടുക്കാൻ സജ്ജനങ്ങരംക്കേ കഴിവുള്ളൂ.

ചൗ: അസ ബിബേക ജബ ദേഇ ബിധാതാ തബ
തജി ദോഷ ഗുനഹിം മന രാതാ
കാല സുഭാഉ കരമ ബരിആഈം ഭലേഉ
പ്രകൃതി ബസ ചുകഇ ഭലാഈം

ജബ ബിധാതാ=എപ്പോഠം ബ്രഹ്മാവു്, അസ ബിബേക=ആ വിധമുള്ള ത്യാജ്യഗ്രാഹ്യവിവേകം, ദേഇ തബ=നൽകുന്നുവോ അപ്പോഠം, മന ദോഷ തജി=മനസ്സ ദോഷങ്ങഠം ഉപേക്ഷിച്ചു്, ഗുനഹി രാതാ=ഗുണങ്ങളിൽ ആസക്തിയോടുകൂടിയതായിത്തീരുന്നു, കാല സുഭാഉ=കാലം, പ്രകൃതി, കരമ ബരിആഈം=കമ്മം എന്നിവയുടെ പ്രാബല്യത്താൽ, ഭലേഉ=സജ്ജനങ്ങളും, പ്രകൃതി ബസ=മായയുടെ വിധേയരായി, ഭലാഈം ചുകഇ=നന്മയിൽനിന്നു വ്യതിചലിക്കുന്നു.

ബ്രഹ്മദേവൻ ത്യാജ്യഗ്രാഹ്യവിവേകം നൽകുമ്പോഠം മനുഷ്യമനസ്സ ദോഷങ്ങഠം ഉപേക്ഷിക്കുകയും നന്മ പ്രവത്തിക്കാൻ തൽപരമായി ഭവിക്കുകയും ചെയ്യുന്നു. പക്ഷേ കാലപ്രകൃതികമ്മങ്ങളുടെ സമ്മർദ്ദത്താൽ ശിഷ്ടന്മാർപോലും പ്രകൃതി (മായ)ക്കു വിധേയരായി നന്മകഠം വിസ്മരിക്കുന്നു. ഈ പരമാത്ഥമാണു് കവിയെ വ്യഥാകുലനാക്കുന്നതു്. മായയുടെ സമ്മദ്ദം ഭയങ്കരം തന്നെ.

സോ സുധാരി ഹരിജന ജിമി ലേഹീം ദലി
ദുഖ ദോഷ ബിമല ജസു ദേഹീം
ഖലഉ കരഹിം ഭല പാഇ സുസംഗു മിടഇ ന
മലിന സുഭാഉ അഭംഗു

സോ ജിമി=ആ വ്യതിചലനം എപ്രകാരം, ഹരിജന=ഭഗവദ്ഭക്തന്മാർ, സുധാരി ലേഹീം=നേർവഴിക്കാക്കി, ദുഖ ദോഷ ദലി=ദുഃഖങ്ങളേയും ദോഷങ്ങളേയും നശിപ്പിച്ചു, ബിമല ജസു ദേഹീം=നിർമ്മലയശസ്സാർജ്ജിക്കുന്നുവോ അപ്രകാരം, ഖലഉ=ദുഷ്ടനും,

സുസംഗ്ഗ പാഇ=സത്സംഗം പ്രാപിച്ച്, ഭല കരഹിം=നന്മ പ്രവ ൎത്തിക്കുന്നുണ്ടെങ്കിലും, മലിന സുഭാഉ=അവൻെറ മലിനസ്വഭാവം, അഭംഗ്ഗ മിടഇ ന=അവനെ വിട്ടുപോകുന്നില്ല നിശ്ശേഷം.

സജ്ജനങ്ങഠം മായാവശരായി നന്മയിൽനിന്നു വ്യതിചലിക്കുന്നുണ്ടെങ്കിലും ഭക്തിപ്രവണതനിമിത്തം തങ്ങഠംക്കു നേരിട്ട പ്രമാദം പിന്നീടവർ തിരുത്താതിരിക്കുന്നില്ല. അതുപോലെ ദുഷ്ടനും സത്തുക്കളെമായുള്ള സഹവാസത്താൽ നല്ലതു പ്രവൎത്തിക്കാൻ പ്രേരിതനാകുന്നുണ്ടെങ്കിലും അവനെ ബാധിച്ചിട്ടുള്ള സ്വഭാവമാലിന്യം നിശ്ശേഷം അവനിൽനിന്നു അകന്നുപോകുന്നില്ല. സ്വഭാവശുദ്ധിയുടെ കുറവു വലിയൊരു ന്യൂനതയായി കവി പരിഗണിക്കുന്നു.

ലഖി സുബേഷ ജഗ ബഞ്ചക ജേഉ । ബേഷ
പ്രതാപ പൂജിഅഹിം തേഉ ॥
ഉഘരഹിം അന്ത ന ഹോഇ നിബാഹൂ । കാല-
നേമി ജിമി രാവന രാഹൂ ॥

സുബേഷ ലഖി ജേഉ=സജ്ജനവേഷം ചമഞ്ഞു് ഏതൊരുവർ, ജഗ ബഞ്ചക തേഉ=ലോകത്തെ വഞ്ചിക്കുന്നു, അവരും, ബേഷ പ്രതാപ പൂജിഅഹിം=വേഷപ്രഭാവംകൊണ്ടു് പൂജിതരായിത്തീരുന്നു, അന്ത കാലനേമി=ഒടുവിൽ, കാലനേമിയും, രാവന രാഹൂ ജിമി=രാവണനും രാഹുവും കണക്കെ, ഉഘരഹിം ന നിബാഹൂ ഹോഇ=എല്ലാ (വഞ്ചനയും) വെളിവാകാതെ നിൎവ്വാഹമില്ലെന്ന സ്ഥിതിയിലാകുകയും ചെയ്യുന്നു.

സജ്ജനങ്ങളെന്നു നടിച്ചു ലോകവഞ്ചകന്മാരായി കഴിയുന്നവരെ അവരുടെ ബാഹ്യപ്രഭാവം കണ്ടു മററുള്ളവർ പൂജിക്കുന്നു. എന്നാൽ കാലനേമിക്കും, രാവണനും രാഹുവിനും അവരുടെ യഥാൎത്ഥപ്രകൃതി ഒടുവിൽ പ്രകടമാക്കാതെ നിൎവ്വാഹമില്ല എന്ന സ്ഥിതി വന്നതുപോലെ ഇവൎക്കും പരമാൎത്ഥം ഒടുവിൽ പ്രകടമാ

ക്കേണ്ടിവരും. കാലനേമിയുടെ കഥ ലങ്കാകാണ്ഡത്തിലും രാവണന്റെ കഥ ആരണ്യകാണ്ഡത്തിലും വിസ്തരിക്കുന്നുണ്ട്. ക്ഷീരസാഗരമഥനത്തിനുശേഷം ഭഗവാൻ ദേവന്മാക്ക് അമൃതു വിളമ്പിക്കൊടുത്തപ്പോൾ ദേവവേഷംധരിച്ചു രാഹുവും പങ്കുകൊണ്ടു. ഈ കാപട്യം അറിഞ്ഞു ഭഗവാൻ ചക്രായുധം പ്രയോഗിച്ചു രാഹുവിന്റെ ശിരഃഛേദം ചെയ്തു. ചതി കതിരാകില്ലല്ലൊ! കാലം നീളെച്ചെന്നാൽ നേർ വെളിച്ചത്താകും എന്നും പഴഞ്ചൊല്ലുണ്ട്. അടക്കിയൊതുക്കികൊണ്ടുനടക്കുന്ന കൃത്രിമം ഒരിക്കൽ പുറത്തുവരും. അഥവാ ആ കൃത്രിമം പുറത്താക്കാതെ തരമില്ല എന്നൊരു സ്ഥിതിയും നേരിടും.

കിഎഉം കുബേഷു സാധു സനമാനു ജിമി
ജഗ ജാമവന്ത ഹനുമാനു
ഹാനി കുസംഗ സുസംഗിതി ലാഹു ലോകഹും
ബേദ ബദിത സബകാഹു

കുബേഷു കിഎഉം=കുത്സിതവേഷരാണെങ്കിലും (ശിഷ്ടന്മാർ), ജാമവന്ത ഹനുമാനു ജിമി=ജാംബവാൻ ഹനുമാൻ എന്നിവരെപ്പോലെ, സനമാനു=ബഹുമാന്യരായി ഭവിക്കുന്നു, കുസംഗ ഹാനി=ദുജ്ജനസംഗംകൊണ്ട് കോട്ടങ്ങളും, സുസംഗതി ലാഹു= സത്സംഗംകൊണ്ടു നേട്ടങ്ങളും ഉണ്ടാകുന്നു, ലോകഹു ബേദ കാഹു= ലോകവും വേദങ്ങളും ഈ വസ്തുത ഉദ്ഘോഷിച്ചിട്ടുണ്ട്, സബ ബിദിത=സവ്വവിദിതവുമാണതു്.

അനാഭാടവേഷരാണ് ശിഷ്ടന്മാരെന്നുവന്നാലും അവർ ജാംബവാൻ ഹനുമാൻ എന്നിവരെപ്പോലെ സമ്മാന്യരായിഭവിക്കുന്നു. ദുജ്ജനങ്ങളുമായുള്ള സമ്പക്കംകൊണ്ടു നഷ്ടവും സജ്ജനസംഗംകൊണ്ട് ലാഭവും സിദ്ധിക്കുന്നു എന്ന വസ്തുത ലൗകിക വൈദിക സമ്മതമാണ്. സവ്വജനവിദിതവുമാണ്.

ഗഗന ചഢഇ രജ പവന പ്രസംഗാ കീചഹിം
മിലഇ നീച ജല സംഗാ

സാധു അസാധു സദന സുക സാരീം സുമി-
രഹിം രാമ ദേഹിം ഗനി ഗാരീം

പവന പ്രസംഗാ രജ=വായുസമ്പക്കം ഹേതുവായി പൊടി, ഗഗന ചഢഇ=ആകാശത്തിലേക്ക കതിക്കുന്നു, നീച ജല സംഗാ= ചോടേയുള്ള വെള്ളത്തിൻെറ സമ്പക്കത്തോൽ, കീചഹിം മിലഇ= (അതേ രജസ്സതന്നെ) ചെളിയുമായി കലരുന്നു, സുക സാരീം= തത്തയും മൈനയും, സാധു അസാധു സദന=ശിഷ്ടരുടേയും ദുഷ്ട രുടേയും ഭവനങ്ങളിൽ പാൎത്തു്, രാമ സുമിരഹിം=ശ്രീരാമസ്മര ണവും, ഗനി ഗാരീ ദേഹിം=അശ്ലീലഭാഷണവും (ക്രമത്തിൽ) ചെയ്യുന്നു.

വായുസമ്പക്കംകൊണ്ടു ധൂളിക്കു് ഉൽകഷ്വും അധോഭാഗ ത്തുള്ള ജലത്തിൻെറ സമ്പക്കംകൊണ്ടു് അപകഷ്വും ഉണ്ടാകുന്നു. ശിഷ്ടരും ദുഷ്ടരും തത്തകളേയും മൈനകളേയും വളൎത്തുന്നു. ശിഷ്ട രുമായുള്ള സമ്പക്കംകൊണ്ടു് അവ ശ്രീരാമനാമോച്ചാരണവും ദുഷ്ടസംഗംകൊണ്ടു് അസഭ്യപ്രസ്താവവും ചെയ്യുന്നു: രജസ്സോ പക്ഷികളോ അല്ല വായുവും, ജലവും ശിഷ്ടരും ദുഷ്ടരുമാണു് അവ യുടെ ഉൽകഷ്ാപകഷ്ങ്ങൾക്ക കാരണമായി തീരുന്നതു്.

ധൂമ കുസംഗതി കാരിഖ ഹോഇൗ ലിഖിഅ പുരാന
മംജ്ജു മസി സോഇൗ
സോഇ ജല അനില അനല സംഘാതാ ഹോഇ
ജലദ ജഗ ജീവന ദാതാ

കുസംഗതി ധൂമ=കു(ത്സിത)സംഗം നിമിത്തം പുക, കാരിഖ ഹോഇൗ=കാളിമയേ പ്രാപിക്കുന്നു, മംജ്ജു മസി=(സത്സംഗത്താൽ) സുന്ദരമായ മഷിയുടെ രൂപം വഹിച്ചു്, പുരാന ലിഖിഅ=പുരാ ണമെഴുതാൻ സമൎത്ഥമായി തീരുന്നു, ജല സോഇ=വെള്ളത്തി ൻേറയും സ്ഥിതി ഇങ്ങനെതന്നെ, അനല അനില സംഘാതാ=

തീയും കാററുമായുള്ള=സമ്പക്കംകൊണ്ടു് (അതു്), ജഗ ജീവന ദാതാ=ലോകത്തിന്നു ജീവന (ജല) ദാതാവായ, ജലദ ഹോഇ= മേഘമായി പരിണമിക്കുന്നു.

കുത്സിതസമ്പക്കംകൊണ്ടു കാളിമ പ്രാപിക്കുന്ന അതേ ധൂമം തന്നെയാണു് വിശിഷ്ടവസ്തുക്കളുമായുള്ള സംഗംകൊണ്ടു പുരാണ രചനക്ഷമമായ മനോഹരമഷിയായി തീരുന്നതു്. അഗ്നിയും വായുവുമായുള്ള ജലത്തിൻെറ സഹവാസംകൊണ്ടാണു് ജഗത്തി ന്നെല്ലാം ജീവനപ്രദമായ മേഘം ഉണ്ടാകുന്നതു്. സഹവാസം കൊണ്ടുണ്ടാകുന്ന ദോഷഗുണങ്ങളാണു് കവി വണ്ണിക്കുന്നതു്. ഹിന്ദിയിൽ കു ചിലപ്പോഠം വിശേഷണമായും ചിലപ്പോഠം നാമ മായും കാണാം. ഇവിടെ കു എന്നതു നാമവും അത്ഥം ഭൂമി എന്നു മാകുന്നു. ഭൂസമ്പക്കമെന്നു് കു സംഗതിക്കത്ഥം.

ദോ: ഗ്രഹ ഭേഷിജ ജല പവന പട പാഇ കുജോഗ
സുജോഗ
ഹോഹിം കുബസ്തു സുബസ്തു ജഗ ലഖഹിം
സുലച്ഛന ലോഗ.

ഗ്രഹ ഭേഷജ=ഗ്രഹങ്ങളും ഔഷധങ്ങളും, ജല പവന പട=ജല വും വായുവും വസ്ത്രവും, കുജോഗ സുജോഗ പാഇ=ദുഷ്ടശിഷ്ടസ മ്പക്കം പ്രാപിച്ചു്, ജഗ കുബസ്തു=ലോകത്തിൽ ചീത്ത വസ്തുക്ക ളും, സുബസ്തു ഹോഹിം=നല്ല വസ്തുക്കളുമായിത്തീരുന്നു, സുലച്ഛന ലോഗ=പ്രജ്ഞാശാലികഠം (ഇതെല്ലാം), ലഖഹിം=കണ്ടറിഞ്ഞിരിക്കും.

ഗ്രഹങ്ങളായ സൂര്യൻ, ചന്ദ്രൻ, കുജൻ, ബുധൻ, ഗുരു, ശുക്രൻ, മന്ദൻ, രാഹു, കേതു എന്നിവ സ്വക്ഷേത്രത്തിലോ ബന്ധു ക്ഷേത്രത്തിലോ സ്ഥിതിചെയ്യുമ്പോഠം ശുഭഫലങ്ങളേയും ശത്രു ക്ഷേത്രത്തിലോ നീചത്തിലോ ശത്രുവീക്ഷണത്തിലോ പെട്ട മ്പോഠം അശുഭഫലങ്ങളേയും അരുളിച്ചെയ്യുന്നു. ശരിയായ അനു

പാനത്തോടും പത്ഥ്യത്തോടുംകൂടി ഉപയോഗിക്കുന്ന ഔഷധം ഗുണത്തേയും അല്ലാത്തപക്ഷം മൃതിയെത്തന്നെയും ഉണ്ടാക്കുന്നു. ജലം പരിശുദ്ധന്മാരാൽ സ്പർശിക്കപ്പെട്ടമ്പോരം പവിത്രവും മലിന സ്പർശനത്താൽ കലുഷവുമായിത്തീരുന്നു. · പുഷ്പസംഗത്താൽ വായു സുരഭിലവും മലവുമായുള്ള വേഴ്ചകൊണ്ടു ദുർഗ്ഗന്ധഭരിതവുമായി ഭവിക്കുന്നു. ദേവൻ ചാത്തുമ്പോരം വസ്ത്രം പവിത്രവും മൃതശരീര വുമായി ചേരുമ്പോരം അതു് അപവിത്രവുമായിത്തീരുന്നു. ഇവി ടെയും കവി സദസൽസംഗംകൊണ്ടുള്ള നേട്ടങ്ങളും കോട്ടങ്ങളുമാ ണു് പ്രകടമാക്കുന്നതു്. 'ജനക തനയാ സ്നാന പുണ്യോദകേഷു' എന്നും മററുമുള്ള കാളിദാസാശയം സ്മരണീയമാണു് ഈ സന്ദർഭ ത്തിൽ.

സമ പ്രകാസ തമ പാഖ ദുഹ്ഹം നാമഭേദ ബിധി കീൻഹ
സസി സോഷക പോഷക സമുഝി ജഗ ജസ
അപജസ ദീൻഹ

ദുഹ്ഹം പാഖ=(കൃഷ്ണപക്ഷം ശുക്ലപക്ഷം) എന്നീ രണ്ടു പക്ഷത്തിലും, പ്രകാസ തമ സമ=വെളിച്ചവും ഇരുട്ടും തുല്യമാണു്, ബിധി= സൃഷ്ടികത്താവു്, നാമഭേദ കീൻഹ=പേരിൽ ഭേദം വരുത്തിയി ട്ടുണ്ടു്, സസി പോഷക=ശശിപോഷകമെന്നും (ശുക്ലപക്ഷമെ ന്നും), സോഷക=ശശിശോഷകമെന്നും (രണ്ടു പക്ഷങ്ങളേയും), സമുഝി ജഗ=ഗ്രഹിച്ചു് ലോകം, ജസ അപജസ ദീൻഹ=സൽ കീത്തിയും ദുഷ്കീത്തിയും ആവിഷ്കരിക്കുന്നു.

ശുക്ലകൃഷ്ണപക്ഷങ്ങരം പ്രകാശത്തേയും തമസ്സിനേയും സംബ ന്ധിച്ചിടത്തോളം ഒരുപോലെതന്നെ. പക്ഷേ ഒരു പക്ഷത്തിൽ ചന്ദ്രൻ ക്രമത്തിൽ വളരുന്നു; മറേപക്ഷത്തിൽ നാരംക്കുനാരം ക്ഷയി ക്കുന്നു. ഈ വൈരുദ്ധ്യം ഗ്രഹിച്ച വിധി അവയ്ക്കു ശുക്ലപക്ഷ മെന്നും കൃഷ്ണപക്ഷമെന്നും വ്യത്യസ്തനാമങ്ങരം കൊടുത്തിരിക്കുന്നു. ശുക്ലപക്ഷത്തെ സൽകീത്തിയായും കൃഷ്ണപക്ഷത്തെ ദുഷ്കീത്തി

യായും കവികൾ പരിഗണിക്കുന്നു. കീർത്തിയ്ക്കു വെളുപ്പും ദുഷ്കീർത്തിക്കു കറുപ്പുമാണ് കവികൾ നൽകുന്ന നിറം. കവിസങ്കേതങ്ങളിൽ ഇവയും പെട്ടും.

ജഡ ചേതന ജഗജീവ ജത സകല രാമമയ ജാനി
ബന്ദഉം സബ കേ പദ കമല സദാ ജോരി ജുഗ പാനി

ജഗ ജത=ലോകത്തിൽ എത്ര, ജഡ ചേതന=ജഡവസ്തുക്കളും ചേതനവസ്തുക്കളുമുണ്ടോ, സകല=അവയെല്ലാം, രാമമയ ജാനി=ശ്രീരാമമയമെന്നറിഞ്ഞു്, ജുഗപാനി ജോരി സദാ=രണ്ടു കൈയും കൂപ്പി സദാ, സബകേ പദകമല=എല്ലാവരുടേയും പാദകമലങ്ങൾ, ബന്ദഉം=ഞാൻ വന്ദിക്കുന്നു.

അചേതനങ്ങളായും സചേതനങ്ങളായും ലോകത്തിൽ എന്തൊക്കെയുണ്ടോ അവയെല്ലാം ശ്രീരാമമയമെന്നറിഞ്ഞു് അവയെയെല്ലാം ഞാൻ കൈകൂപ്പിവന്ദിക്കുന്നു. ആത്മവൽ സർവ്വഭൂതാനിയ:പശ്യതി സ പശ്യതി എന്നതിലും കവിഞ്ഞ ഒരാശയമാണിതിൽ. തന്നേപ്പോലെ സർവ്വഭൂതങ്ങളേയും കാണുക എന്നതാണിതിൻെറ സാരം. ഇവിടെ കവി ലോകത്തിലുള്ളവയെല്ലാം ശ്രീരാമമയമെന്നു കാണുന്നു. 'സർവ്വം വിഷ്ണുമയം ജഗൽ' എന്നതു അനുഭവസിദ്ധമല്ലോ? എന്തൊരു ദിവ്യദൃഷ്ടിയാണിതെന്നു നോക്കുക. ഇപ്രകാരം ഈശ്വരനുമായി സാത്മ്യം പ്രാപിച്ച മഹാനാണ് രാമചരിതമാനസരചനക്കു തയാറെടുക്കുന്നതു് എന്ന വസ്തുതക്കൂടി നാം അനുസ്മരിക്കണം.

ദേവ ദനുജ നര നാഗ ഖഗ പ്രേത പിതര ഗന്ധർബ്ബ
ബന്ദഉം കിന്നര രജനിചര കൃപാ കരഹു അബ സർബ്ബ

ദേവ ദനുജ നര=ദേവന്മാരെയും അസുരന്മാരെയും, മനുഷ്യരേയും, നാഗ ഖഗ=നാഗന്മാരേയും പക്ഷികളേയും, പ്രേത പിതര=പ്രേതങ്ങളേയും പിതൃക്കളെയും, ഗന്ധർബ്ബ കിന്നര=ഗന്ധർവ്വന്മാരെയും

കിന്നരന്മാരെയും, രജനിചര=രാക്ഷസന്മാരേയം, ബന്ദഉം=ഞാൻ വന്ദിക്കുന്നു, സബ അബ=എല്ലാവരും ഇപ്പോാം (എന്നിൽ), കൃപാ കരഹു=കൃപ പ്രകാശിപ്പിക്കട്ടെ.

ദേവാസുരമർത്ത്യരേയും നാഗഖഗ പ്രേതപിതൃക്കളേയും ഗന്ധർവ്വകിന്നര രാക്ഷസന്മാരേയും അവരുടെ കൃപാകടാക്ഷത്തിന്നായി കവി വന്ദിക്കുന്നു. അദ്ദേഹത്തിൻെറ ദൃഷ്ടിയിൽ എല്ലാവരും വന്ദ്യരാണ്. ഗന്ധർവ്വന്മാരും കിന്നരന്മാരും രാക്ഷസന്മാരും ദേവാംശഭൂതരിൽ പെട്ടുന്നവരും വ്യത്യസ്തജീവിതം നയിക്കുന്നവരുമാണ്. ഗാനവൈദുഷ്യംകൊണ്ടും സൗകുമാര്യംകൊണ്ടും മേലേക്കിടയിൽ നില്ക്കുന്നവരാണ് ഗന്ധർവ്വന്മാർ. അശ്വമുഖരാണ് കിന്നരന്മാർ, ഭീകരാകൃതികളാണ് രാക്ഷസന്മാർ. അവർ രാത്രിചാരികളുമാണ്. അദ്ധദിവ്യതയുള്ളവരായി ഗണിക്കപ്പെട്ടുന്നവരത്രെ നാഗന്മാർ. ആകൃതിയിൽ സർപ്പങ്ങളേപ്പോലുള്ള അവർക്ക് മനുഷ്യാകൃതി ധരിക്കാനും കഴിയും.

ചൗ: ആകര ചാരി ലാഖ ചൗരാസീ ജാതി ജീവ
ജല ഥല നഭ ബാസീ
സീയ രാമമയ സബ ജഗ ജാനീ കരഉം
പ്രനാമജോരി ജുഗ പാനീ!

ചൗരാസീ ലാഖ ആകര=എമ്പത്തിനാലുലക്ഷം യോനികളിൽ, ചാരി ജാതി=നാലുജാതികളായി, ജല ഥല നഭ ബാസീ=വെള്ളത്തിലും കരയിലും അന്തരീക്ഷത്തിലുമായി വസിക്കുന്ന, ജീവ= ജന്തുക്കളടങ്ങിയ, സബ ജഗ=സർവ്വ പ്രപഞ്ചത്തേയും, സീയരാമമയ ജാനീ=സീതാരാമമയമെന്നു അറിഞ്ഞു, ജുഗപാനീ ജോരി= കൈരണ്ടും കൂപ്പി, പ്രനാമകരഉം=ഞാൻ പ്രണാമം ചെയ്യുന്നു.

കവി പ്രപഞ്ചത്തെ കാണുന്നതെങ്ങനെയെന്നു നോക്കുക:—

പ്രപഞ്ചത്തിലുള്ളതെല്ലാം സീതാരാമമയമെന്നറിഞ്ഞു ഞാൻ പ്രണമിക്കുന്നു. നാലുജാതികളെന്നിവിടെ പറഞ്ഞതു് ഉദ്ഭിജം,

സ്വേദജം, അണ്ഡജം, ജരായുജം ഇവയെയാണ്. ജലചരങ്ങൾ 9 ലക്ഷവും മനുഷ്യർ 4 ലക്ഷവും സ്ഥാവരങ്ങൾ 27 ലക്ഷവും കീടങ്ങൾ 11 ലക്ഷവും പക്ഷികൾ 10 ലക്ഷവും മൃഗങ്ങൾ 23 ലക്ഷവും എന്ന കണക്കിലാണ് 84 ലക്ഷം യോനികൾ. വൃക്ഷാദികളാണ് ഉദ്ഭിജങ്ങൾ, പേൻ, മൂട്ട മുതലായവ സ്വേദജങ്ങൾ, പക്ഷികൾ തുടങ്ങിയവ അണ്ഡജങ്ങൾ, മനുഷ്യർ തുടങ്ങിയവ ജരായുജങ്ങൾ.

ജാനികൃപാകര കിങ്കര മോഹ്ഹു സബ മിലി
കരഹു ഛാംഡി ഛല ഛോഹു
നിജ ബുധി ബല ഭരോസ മോഹി നാഹീം
താതേം ബിനയ കരഉം സബ പാഹീം

കൃപാ കര=എന്നിൽ കൃപപൊഴിച്ച്, കിങ്കര ജാനി=ഞാൻ കിങ്കരനെന്നറിഞ്ഞു, സബ മിലി=എല്ലാവരും ചേർന്ന്, ഛല ഛാംഡി=കപടം കൈവെടിഞ്ഞു, മോഹ്ഹു=എന്നിൽ, ഛോഹു കരഉം=ദയ പ്രകടിപ്പിക്കുക, നിജ ബുധി ബല=എന്റെ ബുദ്ധിശക്തിയിൽ, മോഹി ഭരോസാ നാഹീം=എനിക്കു വിശ്വാസമില്ല, താതേം=അതുകൊണ്ടുതന്നെയാണ്, സബപാഹീം=എല്ലാവരോടും എന്നെ, ബിനയ കരഉം=രക്ഷിക്കാനഭ്യർത്ഥിക്കുന്നതു്.

ഞാൻ നിങ്ങളുടെ ദാസനാണ്. നിങ്ങളെല്ലാം ചേർന്നു കാപട്യം വെടിഞ്ഞു് ഈ ദാസനിൽ ദയ പ്രകാശിപ്പിക്കുക. എനിക്കെന്റെ ബുദ്ധിശക്തിയിൽ വിശ്വാസമില്ല. അതുകൊണ്ടാണ് നിങ്ങളോടു് ഞാൻ എന്നെ രക്ഷിക്കാൻ അപേക്ഷിക്കുന്നതു്. സ്വബുദ്ധിശക്തിയിൽ വിശ്വാസം വേണ്ടുവോളമില്ലാത്തവർക്ക് മററുള്ളവരാണല്ലോ സദാശ്രയം. 'ബലവദപി ശിക്ഷിതാനാമാത്മന്യപ്രത്യയം ചേതഃ' എന്ന കാളിദാസന്റെ ആശയം ഇത്തരുണത്തിൽ സ്മർത്തവ്യമാണ്.

കരന ചഹഉം രഘുപതി ഗുന ഗാഹാ ലഘു
മതി മോരി ചരിത അവഗാഹാ
സൂഝ ന ഏകഉ അംഗ ഉപാഊ മന മതി രങ്ക
മനോരഥ രാഊ

രഘുപതിഗുനഗാഹാ=ശ്രീരാമചന്ദ്രന്റെ ഗുണകഥ, കരന ചഹഉം=രചിക്കാൻ ഞാൻ ആഗ്രഹിക്കുന്നു, മോരി മതി ലഘു=എന്റെ ബുദ്ധി കൃശമാണ്, ചരിത അവഗാഹാ=ശ്രീരാമചരിതം പരപ്പും ആഴവുമേറിയതുമാണ്, ഏകഉ അംഗ ഉപാഊ=കവിതയുടെ ഒരംശവും ഉപായവും, നസൂഝ=ഞാൻ ഗ്രഹിച്ചിട്ടില്ല, മനമതി രങ്ക=എന്റെ ബുദ്ധിയും പ്രജ്ഞയും ദരിദ്രമാണ്, മനോരഥ രാഊ=ആഗ്രഹമാകട്ടേ സമുന്നതവുമാണ്.

ശ്രീരാമായണം രചിക്കാനാണ് ഞാൻ അഭിലഷിക്കുന്നതു്. എന്റെ ബുദ്ധി ലഘുവാണ്. ആഴവും പരപ്പും ഏറിയതാണ് ശ്രീരാമചരിതം. കവിതയെ സംബന്ധിച്ച നിയമങ്ങളോ വ്യവസ്ഥകളോ, കാവ്യരചനാകൗശലമോ എന്തെന്നു് എനിക്കറിഞ്ഞുകൂടാ. എന്റെ ബുദ്ധിയും പ്രതിഭയും ദരിദ്രമാണ്. എന്നാൽ മനോരഥമാകട്ടെ ഏറ്റവും വലുതുമാകുന്നു. 'ക്വ സൂര്യപ്രഭവോ വംശഃ ക്വ ചാല്പവിഷയാമതിഃ' എന്ന കാളിദാസസൂക്തിയിലെ ആശയമാണിതിൽ ഭാഗികമായി നാം കാണുന്നതു്.

മതി അതി നീച ഊംചി രുചി ആഛീ ചഹിഅ
അമിഅ ജഗ ജുരഇ ന ഛാഛീ
ഛമിഹഹിം സജ്ജന മോരിഢിഠാഈ സുനിഹ-
ഹിം ബാലബചന മന ലാഈ

മതി അതി നീച=എന്റെ ബുദ്ധി ഏറ്റവും നീചമാണ്; രുചി ആഛീ ഊംചി=ആഗ്രഹമാണെങ്കിൽ വളരെ ഉച്ചവും. ജഗ ഛാഛീ ജുരഇ ന=ലോകത്തെങ്ങും തൈർ കിട്ടാൻ വഴിയില്ല

ഏന്നാലും, അമിഅ ചഹറിഅ=അമൃതിൽ ആഗ്രഹവും, സജ്ജന= സജ്ജനാങ്ങൾ, മോരിഢിഠാഈ=എൻെറ ധാർഷ്ട്യം, ഛമിഹഹിം= ക്ഷമിക്കണം, ബാലബചന=കുട്ടിയുടെ വാക്കുകളാണെന്നു, മന ലാഈ=കരുതി (ശ്രദ്ധാപൂർവ്വം), സുനിഹഹിം=കേൾക്കുകയും വേണം.

കഴിവും കരുത്തും അല്പവും ആശയും പ്രതീക്ഷയും അനല്പവു മാണെനിയ്ക്ക്. തൈർപോലും കിട്ടാൻ വിഷമമായ ഒരു ചുററു പാടിൽ ഒരുവൻ അമൃതു കൊതിക്കുന്നതു ധാർഷ്ട്യമാണ്. എൻെറ ഈ ധാർഷ്ട്യം ക്ഷമിക്കണം. കുട്ടിയുടെ വാക്കുകളെന്ന നിലയിൽ ഞാൻ പറയുന്നതു നിങ്ങൾ കേൾക്കണമെന്നാണ് എൻെറ അഭ്യ ത്ഥന. ശിശുക്കളുടെ കൊഞ്ചൽ ആക്കും ഹൃദ്യമായിരിക്കുമല്ലോ എന്നു സൂചന.

ജൗം ബാലക കഹ തോതരി ബാതാ സുനഹിം
മുദിത മന പിതു അരു മാതാ
ഹംസിഹഹിം ക്രൂര കുടില കുബിചാരീ ജേ പര
ദൂഷന ഭൂഷനധാരീ

ജൗം=എന്തുകൊണ്ടെന്നാൽ, ബാലക=കുട്ടി, തോതരിബാതാ കഹ=കൊഞ്ചിപ്പറയുന്നതു; പിതു അരു മാതാ=അച്ഛനും അമ്മയും, മുദിത മന=സന്തുഷ്ടഹൃദരായി, സുനഹീം=കേൾക്കുനുണ്ടല്ലോ, ക്രൂര കുടില=ക്രൂരരും കുടിലരും, കുബിചാരീ=ദുർവ്വിചാരങ്ങളോ ടുകൂടിയവരും, പരദൂഷന ഭൂഷന ധാരീ=പരദൂഷണം ആഭരണമാ യണിയുന്നവരും ആയി, ജേ=ഏതൊരുത്തരുണ്ടോ അവർ, ഹംസീഹഹിം=എന്നെ പരിഹസിക്കും.

മാതാപിതാക്കൾക്ക വളരെ സന്തോഷമുണ്ടാക്കും ഓമനക്കു ഞ്ഞിൻെറ കിളിക്കൊഞ്ചൽ. ക്രൂരതയും കുടിലതയും, ദുർവ്വിചാര വും, പരദൂഷണാസക്തിയും വെച്ചുപുലത്തുന്നവക്കാകട്ടേ എൻെറ വാക്കുകൾ പരിഹാസ്യങ്ങളായിരിക്കും. സഹൃദയരായ ശ്രോതാ ക്കളെ വാത്സല്യനിധികളായ മാതാപിതാക്കളായും, തന്നെ കൊ

ഞ്ചിപ്പറയുന്ന ഓമനകുഞ്ഞായും കവി സങ്കല്പിക്കുന്നു. മററുള്ളവരെ പരിഹസിക്കുന്നവർ ദുർഗ്ഗുണങ്ങളിൽ ആമഗ്നരായിരിക്കും. "മന്ദഃ കവിയശഃ പ്രാർത്ഥീ ഗമിഷ്യാമ്യുപഹാസ്യതാം" എന്നു കാളിദാസനും പ്രസ്താവിച്ചിട്ടുണ്ടല്ലോ. "പൃന്തേൻ വാണീ കവിതയിതുകാംക്കുള്ള സാധുതാമുള്ളിൽ ചിന്തിപ്പാനായ് തുനിയുമളവെല്ലാവരും ദുർജ്ജനങ്ങൾ" എന്നു ഭവഭൂതിയും പറഞ്ഞിട്ടുണ്ട്. തുളസീദാസൻെറ മധുരോദാരമായ വിനയമാണിവിടെ നാം കാണുന്നതു്.

നിജ കബിത്ത കേഹി ലാഗ ന നീകാ സരസ
ഹോഉ അഥവാ അതിഫീകാ
ജേ പര ഭനിതി സുനത ഹരഷാ ഹിം തേ ബര
പുരുഷ ബഹുത ജഗ നാഹീം

നിജ കബിത്ത=സ്വകവിത, സരസ ഹോഉ=സ്വേരിതമായാലും, അഥവാ=അഥവാ, അതിഫീകാ=രസശൂന്യമായാലും, കേഹി ന ലാഗ നീകാ=അത്ര കൊണ്ടാടാതെ, ജേ=യാതൊരുത്തർ, പര ഭനിതി സുനത=മററുള്ളവരുടെ കവിത കേട്ടു്, ഹരഷാഹിം=പരമാനന്ദമനുഭവിക്കുന്നുണ്ടോ, തേ ബര പുരുഷ=അത്തരത്തിലുള്ള മഹാത്മാക്കൾ, ജഗ ബഹുത നാഹീം=ലോകത്തിൽ വളരെയില്ല.

സ്വകാവ്യം ഹൃദ്യമായാലും അഹൃദ്യമായാലും അതു കൊണ്ടാടാതെ മററുള്ളവരുടെ കവിത കേട്ടു് ആഹ്ലാദിക്കുന്ന തരക്കാർ ചിലരുണ്ടല്ലോ. അവരുടെ എണ്ണം ലോകത്തിൽ വളരെ കുറവാണു്. കാക്കയ്ക്കും തൻകുഞ്ഞു പൊൻകുഞ്ഞാണു് എന്ന വിചാരം അവക്കില്ല. സ്വകവിതയെ അനാദരിക്കയും മററു കവികളുടെ കാവ്യങ്ങളെ ആദരിക്കുകയും ചെയ്യുന്ന യഥാർത്ഥസഹൃദയന്മാർ ചുരുങ്ങുമെന്നു സാരം.

ജഗ ബഹു നര സുരസരി സമ ഭാഈ ജേ നിജ
ബാഢി ബഢഹിം ജല പാഈ

സജ്ജന സകൃത സിന്ധു സമ കാഈ ദേഖി പൂര
ബിധു ബാഢഇ ജോഈ

ഭാഈ ജഗ=അല്ലയോ മനസ്സേ, ലോകത്തിൽ, സുരസരി സമ=സരസ്സും നദിയുംപോലുള്ള, ബഹു നര=അനേകം മനുഷ്യരുണ്ട്, ജേ ജല പാഈ=അവ ജയത്തെ പ്രാപിച്ച്, നിജ ബാഢി=തന്റെ പെരുമ, ബഢഹിം=വദ്ധിപ്പിക്കുന്നു. സകൃത സിന്ധു സമ=സകൃതസിന്ധുസമന്മാരായ, സജ്ജന കോഈ=സജ്ജനങ്ങളായി ആരുണ്ട്? ജോഈ=യാതൊരു സമുദ്രമാകട്ടെ, പൂര ബിധു ദേഖി=പൂൎണ്ണചന്ദ്രനെ നോക്കി, ബാഢഇ=വദ്ധിക്കുന്നു.

ലോകത്തിൽ സരസ്സിനും സരിത്തിനും തുല്യരായി വളരെ ജനങ്ങളുണ്ട്. ആ സരസ്സും സരിത്തും ജലത്തെ പ്രാപിച്ച സ്വവൃദ്ധിയെ വദ്ധിപ്പിക്കുന്നു. അതുപോലെ തത്സമരായ മനുഷ്യർ അല്പവിദ്യ നേടി പുറത്തു കടന്നു കവികളെ അധിക്ഷേപിക്കാനു ദ്യമിക്കുന്നു, (ജലപ്രാപ്തിയാൽ നിറയുന്ന സരസ്സും സരിത്തും കരകാം കവിഞ്ഞു പുറമേയുള്ള കൃഷിസ്ഥലങ്ങളെ നശിപ്പിക്കുന്നതു പോലെ). പൂൎണ്ണചന്ദ്രനെ ദശിച്ച വേലിയേററംകൊള്ളുന്ന സ്വഭാവമാണ് സമുദ്രത്തിന്നുള്ളതു്. അപ്രകാരമുള്ള സമുദ്രത്തോടുപമിക്കാവുന്ന സജ്ജനങ്ങാം ലോകത്തിൽ എത്രയുണ്ടാകും! അതായതു മററുള്ള കവികളുടെ കാവ്യങ്ങാം വായിച്ചാസ്വാദിച്ച സ്വയം ആനന്ദവിവശരാകുന്ന സഹൃദയന്മാർ ലോകത്തിൽ വളരെയില്ല എന്നു ചുരുക്കം. മററുള്ളവരുടെ ശ്രേയസ്സിൽ അഭിമാനംകൊള്ളുക എന്നതു ലോകോത്തരഗ്ഗുണമാണെന്നു സൂചന.

ദോ: ഭാഗ ഛോട അഭിലാഷു ബഡ കരഉം ഏക
ഭിസ്വാസ
പൈഹഹിം സുഖ സുനി സുജന സബ ഖല
കരിഹഹിം ഉപഹാസ

ഭാഗ ഛോട=ഭാഗ്യം ചെറുതു്, അഭിലാഷു ബഡ=ആഗ്രഹമോ വലുതും, സബ സുജന=എല്ലാ നല്ലവരും, സുനി=ഈ കവിത കേട്ടു്, സുഖ പൈഹഹിം=സുഖമനുഭവിക്കും, ഖല=ദുഷ്ടന്മാരിതു കേട്ടു, ഉപഹാസ കരിഹഹിം=എന്നെ അപഹസിക്കുകയും ചെയ്യും എന്ന, ഏക ബിസ്വാസ കരഉം=ഏക വിശ്വാസം എനിക്കുണ്ടു്.

കവിയാകാനുള്ള ഭാഗ്യം അല്പവും ആഗ്രഹം അനല്പവുമാണെനിക്കു്. നല്ല ജനങ്ങൾ എന്റെ കാവ്യം ശ്രവിച്ചു സുഖിക്കുമെന്നും ദുഷ്ടന്മാർ ശ്രവിച്ചു എന്നെ അപഹസിക്കുമെന്നും ഉള്ള ഒരു വിശ്വാസം എനിക്കുണ്ടു്. സജ്ജനങ്ങൾ ആരുടെ കാവ്യത്തേയും ദൂഷിക്കുന്നില്ല; മാത്രമല്ല, കാവ്യകർത്താക്കളെ പ്രോത്സാഹിപ്പിക്കും. ദുർജ്ജനങ്ങളുടെ സ്ഥിതി നേരേ മറിച്ചാണു്. അവർ ഏതു കവിയേയും ഏതു കാവ്യത്തേയും പഴിക്കും. അതവരുടെ പതിവാണു്. ഗുണം കാണാൻ അവൎക്കു കണ്ണുകളില്ല.

ചൗ: ഖല പരിഹാസ ഹോഇ ഹിത മോരാ കാക
കഹഹിം കലകണ്ഠ കഠോരാ
ഹംസഹി ബക ദാദുര ചാതകഹീ ഹംസഹിം
മലിന ഖല ബിമല ബതകഹീ

ഖലപരിഹാസ=ദുഷ്ടന്മാരുടെ പരിഹാസം, മോരാ ഹിത ഹോഇ=എനിക്കു നേട്ടമുണ്ടാക്കും, കാക കലകണ്ഠ=കാക്ക മനോഹരനാദത്തെ (കുയിൽ നാദത്തെ), കഠോരാ കഹഹിം=കഠോരമെന്നു ജല്പിക്കും, ബക ഹംസഹീം=കൊക്കു് അരയന്നത്തേയും, ദാദുര ചാതകഹീ=തവള വേഴാമ്പലിനേയും, മലിനഖല=അറു ദുഷ്ടന്മാർ, ബിമല ബതകഹീ=പരിശുദ്ധകാവ്യത്തേയും, ഹംസഹി=അപഹസിക്കുന്നു.

ദുഷ്ടന്മാരുടെ പരിഹാസംകൊണ്ടു നേട്ടമാണുള്ളതു്. എന്തുകൊണ്ടെന്നാൽ ആ പരിഹാസം പൊള്ളയാണെന്നുള്ളതു സൂക്ഷ്മ

ല്ലേ? കാക്ക, കുയിൽനാദം കഠോരമെന്നു ജല്പിക്കുന്നു. കൊക്കു ഹംസത്തേയും തവള വേഴാമ്പലിനേയും ദുഷ്ടതതികഞ്ഞവർ പരിശുദ്ധ കവിതയേയും അപഹസിക്കുന്നു. കാകനും ബകവും ദർദ്ദുരവുമാണ് കവിദൃഷ്ടിയിൽ മലിനന്മാരായ ഖലന്മാർ. സൽകാവ്യങ്ങളാകട്ടേ കുയിൽനാദത്തിനും, ഹംസഗധ്വനിക്കും ചാതകശബ്ദത്തിനും സമാനങ്ങളുമാണ്.

കബിത രസിക ന രാമ പദനേഹു തിൻഹ
കഹം സുഖദ ഹാസരസ ഏഹു
ഭാഷാ ഭനിതി ഭോരി മതി മോരീ ഹംസിബേ
ജാഗ ഹംസേം നഹിം ഖോരീ

കബിത രസിക=കാവ്യരസികരും, രാമപദ നേഹു ന=രാമഭക്തർ അല്ലാത്തവരും ആയ, തിൻ കഹം ഏഹു=അവക്ക് ഈ കവിത, സുഖദ ഹാസരസേ=സുഖപ്രദമായ ഹാസ്യരസമായിരിക്കും, ഭാഷാ ഭനിതി=ഭാഷാകാവ്യവും (ദേശ്യഭാഷയും), മോരീ മതി ഭോരീ=എന്റെ അല്പപ്രജ്ഞയും, ഹംസിബേ ജോഗ=പരിഹാസയോഗ്യമാണ്, ഹംസേ=അവരുടെ പരിഹാസംകൊണ്ട്, ഖോരീ നഹിം=ദോഷവും ഇല്ല.

കാവ്യരസികന്മാരും ഭഗവദ്ഭക്തരല്ലാത്തവരുമായ ജനങ്ങൾക്കു പ്രാദേശികഭാഷയിൽ വിരചിതമായ ഈ കവിതയും കാവ്യനിർമ്മാതാവായ എന്റെ മന്ദബുദ്ധിയും പരിഹാസയോഗ്യമായിരിക്കും. എന്നാൽ അവരുടെ പരിഹാസംകൊണ്ട് എനിക്കൊരു ദോഷവും ഇല്ല.

പ്രഭുപദ പ്രീതി ന സാമുത്സി നീകീ തിൻ-
ഹഹി കഥാസുനി ലാഗിഹി ഫീകീ
ഹരിഹര പദ രതി മതി ന കുതരകീ തിൻഹ
കഹും മധുരകഥാ രഘുബരകീ

പ്രഭുപാദപ്രീതി=ഭഗവൽപാദഭക്തിയും, നീകീ സാമുതസി ന=യഥാത്ഥജ്ഞാനവും ഇല്ലാത്ത, തിൻഹഹി=അവക്ക്, കഥാസുനി=കഥാശ്രവണം, ഫീകീ ലാഗിഹി=ക്ഷുദ്രമായിതോന്നും, ഹരിഹരപാദരതി=ഹരിയുടേയും ഹരൻേറയും തൃപ്പാദങ്ങളിൽ പ്രേമമുള്ളവരാരോ, തിൻഹ മതി ന കുതരകീ=അവരുടെ മനസ്സിൽ കുതക്കം ഉണ്ടാകുകയില്ല, രഘുബരകഥാ=ശ്രീരാമകഥ അവക്ക്, മധുര=സ്വാദിഷ്ഠമായിരിക്കും.

ഭഗവദ്ഭക്തിയും യഥാത്ഥജ്ഞാനവും ഇല്ലാത്തവക്ക് രാമകഥ അരോചകമായിതോന്നും. ഭഗവദ്ഭക്തന്മാരുടെ മനസ്സ് ഒരിക്കലും കുതക്കത്തിനു വിധേയമാവുന്നില്ല. അവക്ക് രാമായണം ഏററവും ഹൃദ്യമായിരിക്കും. ഭക്തിയും ജ്ഞാനവുമാണ് ഭഗവൽകഥാശ്രവണത്തിൽ താൽപര്യമുണ്ടാകാനുള്ള പശ്ചാത്തലം എന്നത്ഥം.

രാമ ഭഗതി ഭൂഷിത ജിയം ജാനീ സുനിഹഹിം
സുജന സരാഹി സുബാനീ
കബി ന ഹോഉം നഹിം ബചന പ്രബീനൂ
സകല കലാ സബ ബിദ്യാ ഹീനൂ

ജിയം=ഹൃദയം, രാമ ഭഗതി ഭൂഷിത ജാനീ=രാമഭക്തിയാൽ അലംകൃതമെന്നു ഗ്രഹിച്ച്, സുജന=സജ്ജനങ്ങരം, സുനിഹഹിം=ശ്രവിക്കും, സുബാനീ സരാഹി=സദാചസ്സുകളാൽ ശ്ലാഘിക്കുകയും ചെയ്യും, ന കബി ഹോഉം=അല്ലാത്തപക്ഷം ഞാൻ കവിയോ, ബചന പ്രബീനു നഹിം=വാഗ്മിയോ ആകുന്നില്ല, സകലകലാ=എല്ലാ കലകളിലും, സബ ബിദ്യാ ഹീനു=എല്ലാ വിദ്യകളിലും ഹീനനുമാകും.

ശ്രോതാക്കളെപ്പോലെതന്നെ കവിയും ഈശ്വരഭക്തനായിരിക്കണം. ഭഗവദ്ഭക്തിയാൽ കവിഹൃദയം അലംകൃതവുമായിരിക്കണം. അല്ലാത്തപക്ഷം എന്നെ കവിയെന്നോ വാഗ്മിയെന്നോ പറയുകവയ്യ. ഞാൻ കലാകാരനോ അഭ്യസ്തവിദ്യനോ ആകാനും

പോകുന്നില്ല. ഭക്തിരസപ്രധാനമായ കവിത രചിക്കുന്നവനാണ് കവി; അവനാണ് കലാകാരൻ; അവനാണ് വശ്യവാക്ക്; അവനാണ് അഭ്യസ്തവിദ്യൻ.

ആഖര അരഥ അലങ്കൃതി നാനാ ഛന്ദ
പ്രബന്ധ അനേക ബിധാനാ
ഭാവ ഭേദ രസ ഭേദ അപാരാ കബിത ദോഷ-
ഗുന ബിബിധ പ്രകാരാ
കബിത ബിബേക ഏക നഹിം മോരേ സത്യ
കഹഉം ലിഖി കാകദ കോരേം

ആഖര അരഥ=അക്ഷരങ്ങൾ (പദം) അർത്ഥം, നാനാ അലംകൃതി=വിവിധങ്ങളായ ശബ്ദാർത്ഥാലങ്കാരങ്ങൾ, ഛന്ദ പ്രബന്ധ=വൃത്തങ്ങൾ, രചന (രീതി), അനേകബിധാനാ=ഇങ്ങനെ കവിതയ്ക്കു അനേകം ഘടകങ്ങളുണ്ട്, ഭാവഭേദ=വൈകാരികഭേദങ്ങളും, രസഭേദ അപാരാ=രസഭേദങ്ങളും അപാരങ്ങളാണ്, ബിബിധ പ്രകാരാ=അനേകവിധമുള്ള, കബിതദോഷ ഗുന=കാവ്യദോഷങ്ങളും കാവ്യഗുണങ്ങളും, കബിത ബിബേക ഏക=കാവ്യവിവേചനവു മൊന്നും, മോരേം നഹിം=എനിക്കറിവില്ല, കോരേം കാകദ ലിഖി സത്യകഹഉം=പരുക്കൻ കടലാസ്സിൽ വാസ്തവം ഞാൻ രേഖപ്പെടുത്തുകയാണ്.

അർത്ഥയുക്തങ്ങളായ പദങ്ങൾ, അഭിധ, ലക്ഷണ, വ്യഞ്ജന എന്നിത്യാദി അർത്ഥങ്ങൾ പ്രാസാനുപ്രാസാദി ശബ്ദാലങ്കാരങ്ങൾ ഉപമാദ്യർത്ഥാലങ്കാരങ്ങൾ, ദോഹ ചൗപാ ഈ സോരഠാ തുടങ്ങിയ വൃത്തങ്ങൾ, വൈദർഭി തുടങ്ങിയ രീതികൾ വിഭാവാനുഭാവ സഞ്ചാരിഭാവങ്ങൾ, ശൃംഗാരകരുണരൗദ്രാദിരസങ്ങൾ, ഓജസ്സ് പ്രസാദം മാധുര്യം തുടങ്ങിയ കാവ്യഗുണങ്ങൾ, ഛന്ദോഭംഗം, യതിഭംഗം, അർത്ഥപൗനരുക്ത്യം, ശബ്ദപൗനരുക്ത്യം പ്രക്രമഭംഗം തുടങ്ങിയ കാവ്യദോഷങ്ങൾ ഇങ്ങനെ പല ഘടകങ്ങളുമുണ്ട് കവിതയ്ക്ക്. കാവ്യമെന്നതെന്താണ്? അതിന്റെ ലക്ഷണമെന്താണ്

ഇതൊന്നും എനിക്കറിഞ്ഞുകൂടാ. (ഇതെല്ലാം കവിയുടെ വിനയ പ്രകടനമായിട്ടേ നമുക്ക പരിഗണിക്കേണ്ടു.) 'നിർവ്വികാരാത്മകേ ചിത്തേ ഭാവഃ പ്രഥമ വിക്രിയാ' എന്നു ഭാവലക്ഷണം.

ദോ: ഭനിതി മോരി സബഗുന രഹിത ബിസ്വ
ബിദിത ഗുന ഏക
സോ ബിചാരി സുനിഹഹിം സുമതിജിൻഹ
കേം ബിമല ബിബേക

മോരി ഭനിതി=എൻെറ കവിത, സബഗുനരഹിത=സർവ്വഗുണ രഹിതമാണ്, ബിസ്വ ബിദിത=(എന്നാൽ) ലോകവിദിതമായ, ഏകഗുന=ഒരു ഗുണം (അതിനുണ്ട്), സോ ബിചാരി=അതു വി ചാരിച്ച്, സുമതി=സഹൃദയന്മാർ (ഈ കവിത), സുനിഹഹിം= ശ്രവിക്കും, ജിൻഹ കേ=അവരുടെ (ഹൃദയം), ബിമല ബിബേക= നിർമ്മലവും വിവേകത്തോടുകൂടിയതുമാണ്.

മുമ്പു പറഞ്ഞ ഒരു ഗുണവും എൻെറ കവിതക്കില്ല. പക്ഷേ ലോകവിദിതമായ ഒരു ഗുണം അതിനുണ്ട്. ആ ഗുണം എന്താ ണ്? കവി ഈ പദ്യത്തിൽ അതെടുത്തുപറയുന്നില്ല. മുമ്പൊരു ഛന്ദസ്സിൽ പറഞ്ഞിട്ടുള്ളതുപോലെ രാമൻെറ കീർത്തിയാൽ അല ങ്കൃതമാണ് സ്വകവിത എന്നതായിരിക്കണം കവി കാണുന്ന ആ ഏകഗുണം. ഈ വസ്തുത ഗ്രഹിച്ച സഹൃദയന്മാർ ഈ കഥ കേൾ ക്കും എന്നു കവി സമാശ്വസിക്കുന്നു. ആ വിധമുള്ള അവർ നിർമ്മ ലഹൃദയരും വിവേകികളുമാണെന്ന പരമാർത്ഥം അദ്ദേഹത്തിന റിയാം.

ചൗ: ഏഹി മഹം രഘുപതി നാമ ഉദാരാ അതി-
പാവന പുരാന ശ്രുതീ സാരാ
മംഗലഭവന അമംഗല ഹാരീ ഉമാ സഹിത
ജേഹി ജപത പുരാരീ

ഏഹിമഹം=ഏൻെറ ഈ കവിതയിൽ, രഘുപതി=ശ്രീരാമചന്ദ്ര ൻെറ, ഉദാരാനാമ=ഉദാരനാമം ഉൾക്കൊള്ളുന്നുണ്ട്. ആ നാമം, ശ്രുതി പുരാന=വേദപുരാണങ്ങളുടെ, അതിപാവനസാരാ=ഏററ വും പവിത്രമായ സാരവുമാണ്, മംഗലഭവന=കല്യാണനിലയ വും, അമംഗല ഹാരീ=അമംഗളഹരവും ആയ ആ നാമമാണല്ലോ, ജേഹി ഉമാസഹിത പുരാരീ=യാതൊരുമാസഹിതനായ ശിവൻ, ജപത=ജപിക്കുന്നതു്.

എൻെറ കവിതയ്ക്കുള്ള വിശ്വവിദിതമായ ആ ഏകഗുണം അതു ശ്രീരാമനാമം ഉൾക്കൊള്ളുന്നതാണെന്നുള്ളതത്രെ. നാലു വേദ ങ്ങളും പതിനെട്ടു പുരാണങ്ങളും അവയുടെ സാരമായി കരുതുന്നതു ആ നാമമാണ്. മാത്രമല്ല ഉമാസഹിതനായ ശ്രീപരമേശ്വരൻ മംഗളനിലയവും അമംഗളഹരവും ആയ ആ നാമമാണല്ലോ സദാ ജപിച്ചുകൊണ്ടിരിക്കുന്നതും. അങ്ങനെ വേദപുരാണസാരവും ശുഭംകരവും അശുഭവിധ്വംസകവും ഉമാമഹേശ്വരന്മാർ സദാ ജപിച്ചുകൊണ്ടിരിക്കുന്നതുമായ ശ്രീരാമനാമം എൻെറ കവിത യിൽ ഉൾക്കൊള്ളുന്നതുകൊണ്ടു് അതു സഹൃദയസമ്മതമായി ഭവി ക്കാതിരിക്കില്ല.

ഭനിതി ബിചിത്ര സുകബികൃത ജോഊ രാമ നാമ
ബിനു സോഹ ന സോഊ
ബിധു ബദനി സബ ഭാംതി സംവാരീ സോഹ ന
ബസന ബിനാ ബര നാരീ

ജോഊ=യാതൊരു, സുകബികൃത=സൽക്കവി നിർമ്മിതമായാലും. ബിചിത്ര ഭനിതി=വിചിത്രകാവ്യമായാലും, രാമനാമബിനു=ശ്രീ രാമനാമമില്ലെങ്കിൽ, സോഊ ന സോഹ=അതു ശോഭിക്കുന്നില്ല. ബിധുബദനി=ചന്ദ്രമുഖിയായ, ബരനാരീ=ശ്രേഷ്ഠവനിത, സബ സംവാരീ=എല്ലാവിധത്തിലുമുള്ള ശൃംഗാരകലവികളോടുകൂടിയവ ളാണെങ്കിലും, ബസന ബിനാ=വസ്ത്രത്തിൻെറ അഭാവത്തിൽ,

ന സോഹ ഭാംതി=ശോഭിക്കുന്നില്ലാത്തതുപോലെ (മററെന്തു ഗുണമുണ്ടെങ്കിലും രാമനാമമുൾക്കൊള്ളാത്ത കാവ്യം ശോഭിക്കുന്നില്ല.)

കാവ്യം നിർമ്മിച്ചതു മഹാകവിയാണ്. അതിന്നു സർവ്വഗുണവും ഉണ്ട്. പക്ഷേ അതു ഭഗവൽക്കഥ ഉൾക്കൊള്ളുന്നില്ലെങ്കിൽ സമസ്തഗുണസമ്പന്നയും സുന്ദരീരത്നവുമായ തരുണി വിവസ്ത്രയായാലെങ്ങനേയോ അതുപോലെ ഭക്തിഹീനമായി ഭവിക്കുന്നു. സർവ്വഗുണാലംകൃതമായ സ്ത്രീക്കു വസ്ത്രത്തിന്നുള്ള സ്ഥാനമാണ് കാവ്യത്തിന്നു രാമകഥ. കവിത ഭക്തിവിഷയകമാകണമെന്നു കവി അഭിപ്രായപ്പെടുന്നു. പരമമായ അനുരാഗം ഈശ്വരനിലുണ്ടാകുക എന്നതാണ് ഭക്തി. താദൃശമായ ഭക്തി, കാവ്യദ്വാരാ സംഭവിക്കുമ്പോൾ ആ കാവ്യത്തിന്നു ലോകോത്തരമഹിമയുണ്ടാകുന്നു എന്നു സാരം.

സബ ഗുന രഹിത കുകബികൃത ബാനീ രാമ
നാമ ജസ അങ്കിത ജാനീ
സാദര കഹഹിം സുനഹിം ബുധ താഹീ
മധുകര സരിസ സംത ഗുനഗ്രാഹീ

കുകബികൃത=ദുഷ്ടകവിവിരചിതവും, സബഗുന രഹിത=സർവ്വഗുണരഹിതവും ആയ, ബാനീ=കവിതയായാലും, രാമ നാമ ജസ=ശ്രീരാമനാമയശസ്സിനാൽ, അംകിത ജാനീ=അങ്കിതമെന്നറിഞ്ഞു, ബുധ സാദര=വിദ്വാന്മാർ (അതു്) ആദരപൂർവ്വം, കഹഹിം=പാരായണം ചെയ്യും, താഹി സുനഹിം=അതു കേൾക്കുകയും ചെയ്യും, സംത=സജ്ജനങ്ങൾ, മധുകര സരിസ=തേനീച്ചകൾ (വണ്ടുകൾ)ക്കു തുല്യം, ഗുനഗ്രാഹീ=ഗുണഗ്രാഹികളാണ്.

കാവ്യകാരൻ ദുഷ്ടകവിയാണ്; കാവ്യത്തിന്നാകട്ടെ യാതൊരു ഗുണവും ഇല്ല, പക്ഷേ ആ കവിത ശ്രീരാമനാമത്തെ കീർത്തിക്കുന്ന ഒന്നാണെങ്കിൽ ജ്ഞാനികൾ ആ കവിത ആദരപൂർവ്വം പാരായണം ചെയ്യും; ശ്രവിക്കും. നല്ലവർ മധുകരങ്ങളെപ്പോലെ ഗുണഗ്രാഹി

കളാണല്ലോ. പുഷ്പങ്ങളിൽ ചെല്ലുന്ന വണ്ടു് പുഷ്പരസത്തെ മാത്രമേ കൈക്കൊള്ളുന്നുള്ളൂ. അതുപോലെ സജ്ജനങ്ങളും കാവ്യസാരമായ ഭഗവൽകഥ മാത്രമേ അംഗീകരിക്കുകയുള്ളൂ. ദോഷങ്ങൾ അവർ കാണുകയില്ല അതിൽ.

ജദപി കബിത രസ ഏകഉ നാഹീം രാമ പ്രതാപ
പ്രഗട ഏഹി മാഹീം
സോഇ ഭരോസ മോരേം മന ആവാ കഹിം ന
സുസംഗ ബഡപ്പനു പാനാ

കബിത=കവിത (പ്രകൃതകാവ്യമെന്നു സാരം), ഏകഉ രസ ജദപി നാഹീം=ഒരു രസത്തോടും കൂടിയതല്ലെങ്കിൽപ്പോലും, ഏഹി മാഹീം=ഇതിൽ, രാമ പ്രതാപ പ്രഗട=ശ്രീരാമപ്രതാപം പ്രകടമാണു്. സോഇ ഭരോസ=ആ ഒരു വിശ്വാസം, മോരേ മന ആവാ= എൻെറ മനസ്സിലുണ്ടായിട്ടുണ്ടു്, കേഹി സുസംഗ=ഏതൊരുത്തനാണു് അഥവാ ഏതൊരു വസ്തുവാണു് സത്സംഗത്താൽ, ബഡപ്പനു ന പാവാ=പെരുമയടയാത്തതു്!

എൻെറ കവിതക്കു രസശൂന്യമാണെങ്കിലും അതിൽ വർണ്ണ്യമായിരിക്കുന്നതു ശ്രീരാമനാമവും അദ്ദേഹത്തിൻെറ അപദാനങ്ങളുമാണു്. ഈയൊരു വിശ്വാസം എനിക്കുണ്ടു്. എൻെറ കവിത രാമകഥാസംഗംകൊണ്ടു തീർച്ചയായും മഹത്വം അർഹിക്കും. സത്സംഗംകൊണ്ടു് ആക്കാണു് അഥവാ ഏതൊന്നിനാണു് പെരുമ സിദ്ധിക്കാതിരിക്കുക! ഈ യാഥാർത്ഥ്യം അടുത്ത പദ്യത്തിൽ കൂടുതൽ പ്രകടമാകുന്നു.

ധൂമഉ തജഇ സഹജ കരുആഈ അഗരു പ്രസംഗ
സുഗന്ധ ബസാഈ
ഭനിതി ഭദേസ ബസ്തു ഭലി ബരനി രാമ കഥാ
മംഗലകരനീ

അഗരു പ്രസംഗ=അകിലുമായുള്ള സമ്പക്കംകൊണ്ടു്, സുഗന്ധ= സുരഭിലമായ്ത്തീൎന്നു്, ധൂമഉ സഹജ=ധൂമം സ്വാഭാവികമായ, കരുആഈ=കറുപ്പുനിറത്തെ, തജഇ ബസാഈ=ഉപേക്ഷിച്ചുകള യുന്നു, ഭനിതി ഭദേസ=എൻെറ കവിത ക്ഷുദ്രമാണു്. എന്നാൽ, ജഗമംഗലകരനീ=ജഗന്മംഗളകരമായ, ഭലി ബസ്തു=നല്ലൊരു കഥാ വസ്തു (രാമായണകഥ) ഇതിൽ, ബരനീ=വൎണ്ണിതമായിട്ടുണ്ടു്.

അകിലിൽനിന്നു പുറപ്പെടുന്ന പുക സ്വാഭാവികമായ കറ പ്പുവൎണ്ണത്തിൽനിന്നു വിമുക്തവും സുരഭിലവുമായിരിക്കും. എൻെറ കവിത ക്ഷുദ്രമാണെങ്കിലും ഇതിലെ ഇതിവൃത്തം ലോകമംഗളപ്രദ മായ രാമകഥയാണു്. ധൂമമെന്നിവിടെ കവി വിവക്ഷിക്കുന്നതു സ്വകവിതയേയും അകിലായി വിവക്ഷിക്കുന്നതു രാമകഥയേയു മാണു്. ധൂമത്തിൻെറ സ്വാഭാവികവൎണ്ണം കറുപ്പാണു്. സ്വകവി തയുടെ സ്വാഭാവികത്വമാകട്ടേ ക്ഷുദ്രതയും—എന്തൊരു മനോഹര മായ ആശയമാണിതെന്നു നോക്കുക. അകിലുമായുള്ള സംഗംകൊണ്ടു ധൂമത്തിൻെറ നൈസൎഗ്ഗികമായ കാഷ്ണ്യം അകലുന്നു. അതു പോലെ രാമകഥാ സംഗത്തിൻെറ ഫലമായി സ്വകവിതയുടെ സ്വാഭാവികക്ഷുദ്രതയും അകലുന്നു എന്നു സാരം. മാത്രമല്ല ധൂമം അകിലിൻെറ സംഗത്താൽ സുരഭിലമാകുന്നതുപോലെ സ്വകവി തയും സഹൃദയാവജ്ജകമായി പരിണമിക്കുമെന്നുകൂടി കവി സൂചിപ്പിക്കുന്നു.

ഛൗ: മംഗല കരനി കലി മല ഹരനി തുലസീ തഥാ
രഘുനാഥകീ
ഗതി കൂര കബിതാ സരിത കീ ജ്യോം സരിത
പാവന പാഥ കീ
പ്രഭു സുജസ സംഗതി ഭനിതി ഭലി ഹോഇഹി
സുജനമന ഭാവനീ
ഭവ അംഗ ഭൂതി മസാന കീ സുമിരത സുഹാ-
വനി പാവനീ.

തുലസീ=തുളസീദാസൻ പറയുന്നു, രഘുനാഥകീ കഥാ=ശ്രീരാമ ചരിതം, മംഗലകരനീ=മംഗളകരവും, കലിമലഹരനീ=കലികാല മാലിന്യങ്ങളെ നശിപ്പിക്കുന്നതുമാണ്, കബിതാ സരിതകീഗതി=കവിതാനദിയുടെ ഗതി (തുളസീദാസൻെറ എന്നുകൂടി വിശേഷണം), ജ്യോം പാവന സരിത പാഥകീ=പരിശുദ്ധ ഗംഗാ പ്രവാഹത്തിന്നു തുല്യമാണ്, പ്രഭു സുജസ സംഗതി=ഭഗവാൻെറ സൽകീൎത്തിയുമായുള്ള സംഗത്താൽ, ഭനിതി ഭലി=എൻെറ കാവ്യം നല്ലതായിത്തീൎന്നു്, സുജനമന ഭാവനീ=സജ്ജനഹൃദയത്തിന്നു് ആഹ്ലാദപ്രദമായിത്തീരട്ടെ, മസാന കീ ഭ്രതി=ശ്മശാനഭസ്മം, ഭവ അംഗ സുഹാവനി=ശിവൻെറ തിരുമെയ്യിൽ ചേരുമ്പോൾ, പാവനീ സുമിരത=പവിത്രമായി സ്മരിക്കപ്പെടുന്നു.

ശ്രീരാമകഥ കല്യാണപ്രദമാണ്; കലിയുഗപാപാപഹവുമാണ്. ആവിധമുള്ള പവിത്രകഥയാണ് എൻെറ കവിതയിൽ അടങ്ങുന്നതു്. അതു ഗംഗാനദിയുടെ പാവനപ്രവാഹംപോലെയാണ്. രാമദേവൻെറ സൽകീൎത്തിയുമായുള്ള സമ്പൎക്കത്താൽ ഈ കവിത വിശിഷ്ടമായിത്തീൎന്നു സജ്ജനങ്ങളെ ആഹ്ലാദിപ്പിക്കട്ടെ. ശ്മശാനഭസ്മം ആൎക്കും അറപ്പും വെറുപ്പും ഉണ്ടാക്കുന്ന ഒന്നാണ്. എന്നാൽ അതു ശ്രീമഹാദേവൻെറ തിരുമെയ്യിൽ ചേരുമ്പോൾ പവിത്രമായിതീരുന്നു. സ്വകവിതയെ ശ്മശാനഭസ്മമായി സങ്കല്പിക്കുന്ന കവി അതു ശിവൻ ചാൎത്തുന്ന ഭസ്മത്തിനു തുല്യം പവിത്രവും കൂടിയാണെന്നു പറയാൻ ഉദ്ദേശിക്കുന്നതായി തോന്നുന്നു. ശിവന്നുള്ള സ്ഥാനം സ്വകാവ്യത്തെ സംബന്ധിച്ചിടത്തോളം ശ്രീരാമൻെറ അപദാനത്തിനും ഉണ്ടെന്നു വ്യക്തം. ശ്മശാനഭസ്മം പവിത്രമാകുന്നതു് ശിവൻ ചാൎത്തുമ്പോളാണ്. അതുപോലെ തൻെറ കാവ്യം സഹൃദയ ഹൃദയാഹ്ലാദപ്രദമാകുന്നതു് രാമകഥ ഉൾക്കൊള്ളുന്നതിനാലാണെന്നു സൂചന.

ദോ: പ്രിയ ലാഗിഹി അതി സബഹി മമ ഭനിതി

രാമജസ സംഗ

ദാരു ബിചാരു കി കരഇ കോഉ ബന്ദിഅ
മലയ പ്രസംഗ.

രാമ ജസസംഗ=ശ്രീരാമ യശസ്സുമായുള്ള സമ്പക്കം ഹേതുവായി, മമ ഭനിതി=എൻെറ കവിത, സബ റ്റി=എല്ലാവക്കും, അതി പ്രിയ ലാഗിഹി=അത്യധികം പ്രിയപ്പെട്ടതായി ഭവിക്കും, മലയ പ്രസംഗ=മലയ പവ്വതവുമായുള്ള സംഗം ഹേതുവായി ചന്ദനം, ബന്ദിയ കരഇ=വന്ദ്യമായിത്തീരുന്നു, ദാരുബിചാരകി കോഉ= വെറുമൊരു മരമെന്ന വിചാരം എന്തിനു്?

ശ്രീരാമൻെറ അപദാനം വണ്ണിക്കുകനിമിത്തം എൻെറ കവിത എല്ലാവക്കും ഏററവും പ്രിയപ്പെട്ടതായിരിക്കും. മലയനുമായുള്ള സമ്പക്കംകൊണ്ടു് ചന്ദനം ബഹുമാനിക്കപ്പെടുന്നു. ആ വിധമൊരാദരവുണ്ടാകുന്നില്ലെങ്കിൽ ചന്ദനം കേവലം ഇന്ധനം മാത്രമാണു്. 'മലയോത്ഭവമായ ചന്ദനം' എന്നു എഴുത്തച്ഛൻ ഭാരതത്തിൽ പ്രയോഗിച്ചിരിക്കുന്നതിൻെറ ഔചിത്യം സവിശേഷം ചിന്തനീയമാകുന്നു.

സ്യാമ സുരഭി പയ ബിസദ അതി ഗുനദ
കരഹിം സബ പാന
ഗിരാ ഗ്രാമ്യ സിയരാമ ജസ ഗാവഹിം
സുനഹിം സുജാന.

സ്യാമ സുരഭി=കറമ്പിപ്പശുവിൻെറ, അതിഗുനദ=ഏററവും ഗുണപ്രദമായ, പയ സബ=പാൽ എല്ലാവരും, ബിസദ പാന= യഥേഷ്ടം പാനംചെയ്യുന്നു, ഗിരാഗ്രാമ്യ=എൻെറ കവിതയിൽ, സിയരാമജസ=സീതാരാമന്മാരുടെ കീത്തി അങ്കിതമായിട്ടുള്ളതുകൊണ്ടു്, സുജാന=ബുദ്ധിമാന്മാരതു, ഗാവഹിം സുനഹിം=ഗാനം ചെയ്യും; ശ്രവിക്കും.

പശുവിൻെറ നിറം കറുപ്പാണെങ്കിലും അതിൻെറ വെളുത്ത പാൽ എല്ലാവരും യഥേഷ്ടം പാനം ചെയ്യുന്നുണ്ടല്ലോ. അതു

ഠപോലെ എൻെറ കവിത ക്ഷുദ്രമാണെങ്കിലും അതിൽ നിഗൂഢമായിരിക്കുന്നതു സീതാരാമന്മാരുടെ ശുഭ്രകീർത്തിയായ ക്ഷീരമായതുകൊണ്ടു് ബുദ്ധിമാന്മാർ അതു ആസ്വാദിക്കാതിരിക്കയില്ല. കറമ്പിപ്പശുവിൻെറ പാലിനു് ഔഷധവീര്യം താരതമ്യേന കൂടുതലുമാണല്ലോ.

ചൗ: മനി മാനിക മുകുതാ ഛബി ജൈസീ അഹി
ഗിരി ഗജ സിര സോഹ ന തൈസീ
നൃപ കിരീട തരുനീ തനു പാഈ ലഹഹിം
സകല സോഭാ അധികാഈ.

ജൈസീ അഹി=ഏതുവരെ സർപ്പത്തിൽ, മനി=രത്നവും ഗിരിമാനിക=പർവ്വതത്തിൽ മാണിക്യവും, ഗജസിര=ആനയുടെ മസ്തകത്തിൽ, മുകുതാ തൈസീ=മുത്തും സ്ഥിതിചെയ്യുന്നു അതുവരെ അവയ്ക്കു്, ഛബി സോഹ ന=ശോഭ പ്രകടമാകുന്നില്ല, നൃപകിരീട=ഈ രത്നങ്ങൾതന്നെ രാജാവിൻെറ കിരീടത്തേയും, തരുനീ തനു പാഈ=യുവതിമാരുടെ മെയ്യിനേയും പ്രാപിച്ചു്, സകല സോഭാ അധികാഈ=സർവ്വോപരിയായ ദീപ്തി, ലഹഹിം=പ്രാപിക്കുന്നു.

സർപ്പശിരസ്സിലിരിക്കുന്ന രത്നവും പർവ്വതത്തിൽ കിടക്കുന്ന രത്നവും ഗജകുംഭത്തിൽ സ്ഥിതിചെയ്യുന്ന മൗക്തികവും അവയുടെ ശോഭാവിശേഷം പ്രകടമാക്കുന്നില്ല. നേരേമറിച്ചു് അവ നൃപകിരീടങ്ങളിലും തരുണിമാരുടെ പൂമേനികളിലും വിന്യസ്തങ്ങളാകുമ്പോൾ ശോഭാധിക്യം പ്രകടമാക്കുന്നു. ഇവിടെ കവി, സ്വകവിതയെ സർപ്പശിരസ്ഥമായ രത്നമായും പർവ്വതസ്ഥമായ മാണിക്യമായും ഗജകുംഭസ്ഥമായ മൗക്തികമായും സങ്കല്പിക്കുന്നു. സീതാരാമാപദാനം നൃപകിരീടത്തിലെ രത്നമായും തരുണീകളേബരത്തിലെ രത്നമായും കല്പിക്കുന്നു. രാമകഥ ഉള്ളടക്കിക്കൊണ്ടുള്ള സ്വകവിത ഭാസുരമാകാതിരിക്കയില്ലെന്നു സൂചന. അടുത്ത പദ്യത്തിലെ ആശയത്തിനു ഇതു് പശ്ചാത്തലമാക്കാനാണു് കവി ഉദ്യമിക്കുന്നതു്.

തൈസേഹിം സുകബി കബിത ബുധ കഹഹീം
ഉപജഹിം അനത അനത ഛബിലഹഹീം
ഭഗതി ഹേതു ബിധി ഭവന ബിഹാഈ സുമി-
രത സാരദ ആവകി ധാഈ.

തൈസേഹി=അപ്രകാരംതന്നെ, സുകബി കബിത=സൽകവികളുടെ കവിത, അനത=വേറൊരിടത്തു്, ഉപജഹിം=ഉത്ഭവിക്കുന്നു, അനത=മറെറാരിടത്തു്, ഛബിലഹഹീം=ദീപ്തി പരത്തുന്നു എന്നു്, ബുധ കഹഹീം=പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു, ഭഗതി ഹേതു=ഭക്തിപരവശനായ കവി, സാരദ സുമിരത=സരസ്വതിയെ ധ്യാനിക്കുമ്പോൾ (ദേവി), ബിധി ഭവന=ബ്രഹ്മലോകം, ബിഹാഈ=വെടിഞ്ഞു (കവി സന്നിധിയിലേക്കു്), ധാഈ ആവതീ=ഓടി എത്തുന്നു.

അഹി ശിരസ്സിൽ ഉത്ഭവിക്കുന്ന രത്നം ശോഭിക്കുന്നതു രാജമുകുടത്തിലോ തരുണീകളേബരത്തിലൊ സ്ഥിതിചെയ്യുമ്പോളാണു്. അതുപോലെ എവിടേയോവെച്ചു രചിക്കപ്പെടുന്ന ഈ കവിത മറെറവിടെയോ ആണു് ദീപ്തി ചൊരിയുക. ഭക്തിവിവശനായ കവി സരസ്വതിയെ ധ്യാനിക്കുമ്പോൾ ആ ദേവി പ്രിയപ്പെട്ട ബ്രഹ്മലോകംപോലും ത്യജിച്ചു ഭക്തൻെറ മുമ്പിൽ വേഗം പ്രത്യക്ഷമാകുന്നു. ഭക്തനു സരസ്വതിയും വശഗയാകാതിരിക്കയില്ലെന്നു സൂചന.

രാമ ചരിത സര ബിനു അൻഹവാഏം സോ
സ്രമ ജാഇ ന കോടി ഉപാഏം
കബി കോബിദ അസ ഹൃദയ ബിചാരീ
ഗാവഹിം ഹരി ജസ കലി മല ഹാരീ.

കോടി ഉപാഏം=നിരവധി ഉപായങ്ങൾ ചെയ്താലും, രാമചരിത സര=ശ്രീരാമചരിതമാകുന്ന സരസ്സിൽ, അൻഹവാഏം ബിനു=

അവഗാഹം ചെയ്യാതെ, സോ ശ്രമ ന ജാഇ=കവിയുടെ ക്ഷീണം തീരുകയില്ല, അസ ഹൃദയ ബിചാരീ=ഈ വസ്തുത മനസ്സിൽ കരുതി, കലിമല ഹാരീ=കലിമാലിന്യം നശിപ്പിക്കുന്ന, ഹരി ജസ=ഭഗവൽകീർത്തി, കബി കോബിദ=കവികളും പണ്ഡിതന്മാരും, ഗാവഹിം=ഗാനം ചെയ്യുന്നു.

എന്തൊക്കെ ഉപായങ്ങരം ചെയ്താലും രാമായണസരസ്സിൽ നിമജ്ജനം ചെയ്യാതെ കവിയുടെ ക്ഷീണത്തിനു ശമനമുണ്ടാകുന്നതല്ല. ഈ യാഥാർത്ഥ്യം കണക്കിലെടുത്തു് കവികളും പണ്ഡിതന്മാരും കലികാല പാപധ്വംസകമായ ഭഗവൽ കീർത്തിഗാനം ചെയ്യുന്നു. സംസാരക്ലേശനിവൃത്തിക്കു ദിവ്യൗഷധം ഭഗവദ് ഭക്തിയാണു്. ആ ഭക്തിയ്ക്കടിസ്ഥാനമായിരിക്കണം കാവ്യം. എന്നാൽ മാത്രമേ കവിയുടെ പ്രയത്നം സഫലമാകയുള്ളു എന്നു സാരം.

കീൻഹേം പ്രാകൃത ജന ഗുന ഗാനാ സിര ധുനി
ഗിരാ ലഗത പഛിതാനാ
ഹൃദയ സിന്ധു മതി സീപ സമാനാ സ്വാതി സാരദാ
കഹഹിം സുജാനാ
ജൗം ബരഷഇ ബര ബാരി ബിചാരു ഹോഹിം
കബിത മുകുതാ മതി ചാരു.

പ്രകൃതജന ഗുന=പ്രാകൃതജനങ്ങളുടെ ഗുണങ്ങരം (കവികരം), ഗാനാ കീൻഹേം=ഗാനം ചെയ്യുന്നതു് കേട്ടു്, സാരദ സിര ധുനി=സരസ്വതി തലതാഴ്ത്തി, പഛിതാനാ ലഗത=പശ്ചാത്തപിക്കുന്നു, സിന്ധുസീപ=കടൽച്ചിപ്പികളിൽ, സ്വാതി ബരബാരി ബരഷഇ=ചോതി ഞാററുവേലയിൽ മേഘം പവിത്രജലം വർഷിക്കുമ്പോരം, മുകുതാ ജൗം=മുത്തുകളുത്ഭവിക്കുന്നതുപോലെ, ബിചാരു ബര ബാരീ=വിചാരമാകുന്ന പവിത്രജലം വർഷിക്കുമ്പോരം, ചാരു കബിതാ മനി=മനോഹരകവിതയാകുന്ന മുത്തുമണികരം, ഹോ

ഹിം=ഉണ്ടാകുന്നു, മതി സിന്ധു=ബുദ്ധിസമുദ്രവും, ഹൃദയ സീപി=ഹൃദയം ചിപ്പിയുമാണെന്നു, സുജാനാ കഹഹീം=പണ്ഡിതന്മാർ പറയുന്നു.

സരസ്വതിക്കു തലകുനിച്ചു പശ്ചാത്തപിക്കേണ്ടിവരുന്നതു് കവികൾ പ്രാകൃതജനങ്ങളുടെ ഗുണങ്ങൾ കാവ്യവിഷയമാക്കുമ്പോളാണ്. ചോതിമേഘം വഷിക്കുമ്പോളാണ് കടൽച്ചിപ്പികളിൽ മുത്തുമണികളുണ്ടാകുന്നതു്. വിചാരമാകുന്ന ചോതിമേഘം വഷിക്കുമ്പോൾ മനോഹരകവിതയാകുന്ന മൗക്തികങ്ങളുണ്ടാകുന്നു. വിദ്വാന്മാർ പറയുന്നതു് ബുദ്ധിസമുദ്രവും ഹൃദയം ചിപ്പിയുമാകുന്നു എന്നത്രെ. പ്രാകൃതജനഗുണഗാനം യഥാത്ഥകവിതയെ അധിക്ഷേപിക്കയാണ് ചെയ്യുന്നതു്. സാധാരണ വ്യക്തികളെ കുറിച്ചെഴുതുന്ന കവിത തുളസീദാസൻെറ ദൃഷ്ടിയിൽ വർജ്ജ്യമായിരിക്കുന്നു. ചോതിമേഘവഷത്തെ കവികളുടെ വിശിഷ്ടവിചാരമായിട്ടും കവിതയെ ചിപ്പിയിൽ വിളയുന്ന മനോജ്ഞമൗക്തികങ്ങളായിട്ടും കവി വർണ്ണിക്കുന്നു.

ദോ: ജുഗുതി ബേധി പുനി പോഹിഅഹിം രാമ
ചരിത ബര താഗ
പഹിരഹിം സജ്ജന ബിമല ഉര സോഭാ
അതി അനുരാഗ.

ജുഗുതി ബേധി=യുക്തികൊണ്ടു് (ആ മുത്തുമണികൾ) തുളച്ചു്, പുനി=പിന്നീടു്, രാമ ചരിത=ശ്രീരാമചരിതമാകുന്ന, ബര താഗ പോഹിഅഹിം=ശ്രേഷ്ഠമായ നൂലിൽ കോത്തു്, സജ്ജന=സജ്ജനങ്ങൾ, അതി അനുരാഗ=ഏററവും ഭക്തിയോടേ, ബിമല ഉര=നിമ്മലവക്ഷസ്സിൽ, സോഭാ പഹിരഹിം=ശോഭക്കായി ചാത്തുന്നു.

ശ്രീരാമചരിതമാകുന്ന വിശിഷ്ടസൂത്രത്തിൽ കവിതാ മൗക്തികങ്ങൾ സയുക്തികം തുളച്ചുകോത്തു സജ്ജനങ്ങൾ ഭക്തിപൂവ്വം മാറിൽ ചാത്തുന്നു. അപ്പോൾ വക്ഷസ്സു ശോഭിക്കുകയും ചെയ്യുന്നു.

സരസ്വതീപ്രേരണയാൽ രാമചരിതം വർണ്ണിക്കണമെന്ന വിചാരം ബുദ്ധിക്ക വിഷയമാക്കി. ബുദ്ധി കവിതാനിർമ്മാണത്തിൽ ഏർപ്പെട്ടു. ബുദ്ധിയുടെ ആ പ്രവൃത്തി ഹൃദയത്തിൽ ഭഗവൽഭക്തി അങ്കരിപ്പിക്കകയും ചെയ്തു.

ചൗ: ജേ ജനമേ കലി കാല കരാലാ കരതബ ബാ-
യസ ബേഷ മരാലാ
ചലത കുപന്ഥ ബേദ മഗ ഛാംഡേ കപട
കലേവര കലിമല ഭാംഡേ

കരാലാ കലികാല=ഘോരമായ കലിയുഗത്തിൽ, ജേ ജനമേ= ഏതൊരുവർ ജന്മമെടുത്തുവോ അവരുടെ, കരതബ=പ്രവൃത്തികഠം, ബായസ=കാക്കയുടേതിനും, ബേഷ മരാലാ=വേഷം അരയന്നത്തിൻേറതിനും തുല്യമാണ്, ബേദ മഗ ഛാംഡേ=വൈദികമാർഗ്ഗം ത്യജിച്ച്, കുപന്ഥ ചലത=കുത്സിതവഴികളിലൂടെ സഞ്ചരിക്കുന്ന അവരുടെ, കപട കലേവര=കപടമായ ശരീരം, കലിമല ഭാംഡേ=കലികാല പാപങ്ങളുടെ ആകരമാണ്.

കലികാലത്തു ജനിച്ചവർ വൈദികമാർഗ്ഗങ്ങഠം ത്യജിച്ച അകത്തു കത്തിയും പുറത്തു പത്തിയുമായി ജീവിക്കുന്നു എന്നും എല്ലാത്തരം പാപങ്ങളും അവർ ചെയ്യുന്നു എന്നും കവി പരിതപിക്കുന്നു.

ബഞ്ചക ഭഗത കഹാഇ രാമകേ കിങ്കര കഞ്ചന
കോഹ കാമ കേ
തിൻഹ മഹം പ്രഥമ രേഖ ജഗ മോരീ ധിഗ
ധരമധ്വജ ധംധക ധോരീ

രാമ കേ ഭഗത കഹാഇ=രാമഭക്തന്മാരാണ തങ്ങളെന്നു ജല്പിക്കുന്ന, ബഞ്ചക=ആ വഞ്ചകന്മാർ, കഞ്ചന കോഹ കാമകേ=കനകക്രോധ കാമങ്ങളുടെ, കിങ്കര=കിങ്കരന്മാരാണ്, തിൻഹ മഹം ജഗ=അവരിൽ ലോകത്തിൽവെച്ച്, മോരീ പ്രഥമ രേഖ=ഞാനാ

ണ് ഒന്നാമൻ, ധരമധ്വജ=ധർമ്മധ്വജം വഹിച്ച, ധംധകധോരീ= പാഖണ്ഡനായി നടമാടുന്ന എന്നെ ഞാൻ സ്വയം, ധിഗ=നി സ്സാരനെന്നു പരിഗണിക്കുന്നു. ആവിധമുള്ള ഞാൻ എന്നെ ധിക്ക രിക്കുകയും ചെയ്യുന്നു.

ബാഹ്യവേഷം ചമഞ്ഞു ഭഗവദ്ഭക്തരെന്നു കൊട്ടിഘോ ഷിച്ച കാമക്രോധലോഭങ്ങൾക്കും ധനത്തിനും ദാസരായികഴിയുന്ന വഞ്ചകന്മാരിൽ അഗ്രഗണ്യനാണ് ഞാൻ. ധർമ്മധ്വജം വഹിച്ച പാഖണ്ഡനായി താണ്ഡവം ചെയ്യുന്ന ഞാൻ എന്നെ ധിക്കരി ക്കുന്നു. പശ്ചാത്താപഭരിതനായ കവി, ഭൂതകാലച്ചെയ്തികളോർത്തു തന്നെത്തന്നെ വെറുക്കുന്നു. കാമാന്ധനായി കഴിച്ചുകൂട്ടിയ കാല ത്തെയാകാം അദ്ദേഹം ഓർത്തു വിഷമിക്കുന്നതു്.

ജൗം അപനേ അവഗുന സബ കഹഉൗം
ബാഢഇ കഥാ പാര നഹിം ലഹഉൗം
താതേ മൈം അതി അലപ ബഖാനേ ഥോരേ
മഹും ജാനിഹഹിം സയാനേ.

അപനേ സബ അവഗുന=ഞാനെൻെറ സർവ്വ ദുർഗ്ഗുണങ്ങളും, ജൗം കഹഉൗം=പറയുന്നതായാൽ, കഥം ബാഢഇ=കഥ വലുതാകും, പാര നഹിം ലഹഉൗം=മറുകരയൊട്ടെത്തുകയും ഇല്ല, താതേ മൈം=അതുകൊണ്ടു് ഞാൻ, അതി അലപ ബഖാനേ=വളരെക്കു റച്ചേ പറയുന്നുള്ളു, ഥോരേമഹം സയാനേ=ഈ അല്പപ്രസ്താവ ത്തിൽനിന്നു പ്രഗത്ഭന്മാർ എല്ലാം, ജാനിഹഹിം=ഗ്രഹിച്ചുകൊ ള്ളുകയും ചെയ്യും.

ഞാനെൻെറ കുററങ്ങളും കുറവുകളും പറയാൻ പുറപ്പെട്ടുന്ന പക്ഷം അതൊരു നീണ്ട പട്ടികയാകും. എന്നാലും കഥ മുഴുമി ക്കാനും സാധ്യമാകുന്നതല്ല. ആ സ്ഥിതിയ്ക്കു കുറഞ്ഞൊന്നേ ഞാൻ പറയുന്നുള്ളു. പ്രഗത്ഭന്മാർ എൻെറ അല്പപ്രസ്താവത്തിൽ നിന്നു തന്നെ എല്ലാം ഗ്രഹിക്കാതിരിക്കയില്ല.

സമൃദ്ധി ബിബിധ ബിധി ബിനതീ മോരി
കോഉ ന കഥാ സുനി ദേഇഹി ഖോരീ
ഏതേഹു പര കരിഹഹിം ജേ അസങ്കാ മോഹി-
തേം അധിക ജേ ജഡ മതി രങ്കാ.

മോരീ ബിബിധ=എന്റെ പലവിധത്തിലുള്ള, ബിനതീ സമൃദ്ധി=അഭ്യൎത്ഥനകൾ ഉണ്ടു്, കഥാ സുനി=ഈ കഥകേട്ടു്, കോഉ ഖോരീ ന ദേഇഹി=ആരും എന്നെ ദൂഷിക്കാനിടയില്ല, ഏതേഹു പര=ഇത്രയൊക്കെയായിട്ടും, ജേ സങ്കാ കരിഹഹിം=ആരെങ്കിലും ശങ്ക ഉണ്ടാകുന്നു എങ്കിൽ, ജേ മോഹിതേം=അവർ എന്നേക്കാളും, അധിക ജഡമതി=കൂടുതൽ ജളന്മാരും, രങ്കാ=ബുദ്ധിദാരിദ്ര്യം ബാധിച്ചവരുമാണു്.

ഞാനിതെല്ലാം പറഞ്ഞതു ഗ്രഹിച്ചും എന്റെ കഥ കേട്ടും ആരും എന്നെ ദൂഷിക്കാനിടയില്ല ഇത്രയൊക്കെ അപേക്ഷിച്ചിട്ടും കാര്യങ്ങൾ തുറന്നുപറഞ്ഞിട്ടും പിന്നെയും ആരെങ്കിലും സന്ദേഹമുണ്ടാകുന്നുവെങ്കിൽ അവർ എന്നേക്കാളും ജളന്മാരും ബുദ്ധിദാരിദ്ര്യം പിടിപെട്ടവരുമായിരിക്കും.

കബി ന ഹോഉം നഹിം ചതുര കഹാവഉം
മതി അനുരൂപ രാമഗുന ഗാവഉം
കഹം രഘുപതി കേ ചരിത അപാരാ കഹം
മതി മോരി നിരത സംസാരാ.

കബി ന ഹോഉം=ഞാനൊരു കവിയല്ല, ചതുര നഹിം കഹാവഉം=ചതുരനാണെന്നു പറയുന്നും ഇല്ല, മതി അനുരൂപ=എന്റെ ബുദ്ധിയ്ക്കനുരൂപമായി, രാമഗുന=ശ്രീരാമന്റെ ഗുണങ്ങൾ, ഗാവഉം=ഞാൻ ഗാനംചെയ്യുന്നു (എന്നുമാത്രം), രഘുപതികേ=ശ്രീരാമചന്ദ്രന്റെ, അപാരാ ചരിത കഹം=അപാരമായ ചരിതത്തിന്റെ സ്ഥിതി എന്തു്!, സംസാരാ നിരത=പ്രപഞ്ചാസക്തമായ, മോരി മതി കഹം=എന്റെ മനസ്സിന്റെ അവസ്ഥ എന്തു്!

ഞാൻ കവിയല്ല; സമർത്ഥനാണെന്നു വാദിക്കുന്നുമില്ല. എന്റെ മനസ്സിന്നു അനുരൂപമായി ഞാൻ ശ്രീരാമചന്ദ്രന്റെ അപദാനങ്ങൾ പാടുന്നു ശ്രീരാമന്റെ കഥ അപാരമാണ്. സംസാരനിരതമായ എന്റെ മനസ്സിന്റെ സ്ഥിതിയോ ക്ഷുദ്രവുമാണ്. 'ക്വ സൂര്യപ്രഭവോ വംശഃ ക്വ ചാല്പ വിഷയാ മതിഃ' എന്ന കാളിദാസന്റെ ആശയമാണ് നാമിതിൽ ഭാഗികമായി കാണുന്നത്. മഹാകവികൾ കൈകാര്യം ചെയ്യേണ്ട അതിവിശിഷ്ടമായൊരു കാര്യമാണ് പ്രാഗത്ഭ്യമോ കവിത്വമോ തൊട്ടുകുളിക്കാനില്ലാത്ത താൻ ഏറെറടുത്തിരിക്കുന്നതെന്നു കവി തുറന്നു പറയുന്നു. ഇതദ്ദേഹത്തിന്റെ വിനയപാരമ്യത്തെയാണ് കാണിക്കുന്നത്.

ജേഹിം മാരുത ഗിരി മേരു ഉഡാഹീം കഹഹു
തൂല കേഹി ലേഖേ മാഹീം
സമുഝത അമിത രാമ പ്രഭുതാഈ കരത കഥാ
മന അതി കദരാഈ.

ജേഹിം മാരുത=എതൊരു കാററ്, മേരുഗിരി=മഹാമേരുപർവ്വതത്തെ, ഉഡാഹിം=പറപ്പിക്കുന്നുവോ അതിന്നു്, കേഹി മാഹീം തൂല ലിഖേ=പഞ്ഞിയെ പറപ്പിക്കാനെന്തുവിഷമമാണുള്ളതു്. അഥവാ ആ കാററിന്റെ മുമ്പിൽ പഞ്ഞിക്കു എന്തു സ്ഥാനമുണ്ട്, കഹഹു=പറയു, അമിതരാമ പ്രഭുതാഈ=അമിതമായ ശ്രീരാമ പ്രഭുത്വത്തെ, സമുഝത=അറിയുന്നതിനാൽത്തന്നെയാണ്, കഥാ കരത=രാമകഥ രചിക്കുന്നതിൽ, മന അതി കദരാഈ=എന്റെ മനസ്സ് കൂടുതൽ ഭയാകുലം (അധീരം) ആകുന്നതു്.

മഹാമേരു തുടങ്ങിയ ഗിരീന്ദ്രന്മാരേപ്പോലും പറപ്പിക്കാൻ കരുത്തുള്ള കാററിന്റെ മുമ്പിൽ വെറും പഞ്ഞിക്കു് എന്തൊരു പരിഗണനയാണുള്ളതു്? ശ്രീരാമന്റെ പ്രഭുത്വം അനല്പമാണ്. എനിക്കതു ഗ്രഹിക്കാനും കഴിഞ്ഞിട്ടുണ്ട്. അതുകൊണ്ടുതന്നെയാണ് രാമകഥ രചിക്കുന്നതിൽ എന്റെ മനസ്സു ഭീരുത്വം പ്രകടിപ്പിക്കുന്നതു്. ആദിശേഷനും സരസ്വതിക്കും വർണ്ണിക്കാൻ കഴി

യാത്ത രാമകഥ അല്പനായ ഞാനെങ്ങനെ വർണ്ണിക്കുമെന്നോക്കു മ്പോഠം എൻെറ മനസ്സ് അധീരമായിത്തീരുന്നു.

ദോ: സാരദ സേസ മഹേസ ബിധി ആഗമ നിഗമ
പുരാന,
നേതി നേതി കഹി ജാസു ഗുന കരഹിം നിര-
ന്തര ഗാന.

സാരദ സേസ=സരസ്വതിയും ആദിശേഷനും, മഹേസ ബിധി= ശിവനും ബ്രഹ്മാവും, ആഗമ നിഗമ=വേദങ്ങളും ശാസ്ത്രങ്ങളും, പുരാന=പുരാണങ്ങളും, നേതി നേതി കഹി=ഇതല്ല ഇതല്ല എന്നു പറഞ്ഞുകൊണ്ട്, ജാസു ഗുന=ഏതൊരു ഭഗവാൻെറ ഗുണങ്ങഠം, നിരന്തര=ഇടവിടാതെ, ഗാന കരഹിം=ഗാനം ചെയ്യുന്നുണ്ടോ.

ചൗ: സബ ജാനത പ്രഭു പ്രഭുതാ സോഈ തദപി കഹേം
ബിനു രഹാ ന കോഈ
തഹാം ബേദ അസ കാരന രാഖാ ഭജന പ്രഭാഉ
ഭാംതി ബഹു ഭാഖാ.

സോഈ പ്രഭു പ്രഭുതാ=ആ പ്രഭുവിൻെറ പ്രഭുത്വം, സബ ജാനത= എല്ലാവരും അറിയുന്നു, കഹേ ബിനു തദപി കോഈ നരഹാ= അതു പറയാത്ത ഒരാളും ഉണ്ടായിട്ടുമില്ല, തഹാം അസ കാരന രാഖാ=അതിന്നു ഈ ഒരു ഹേതുവും ഉണ്ട്. എന്തെന്നല്ലെ?, ബേദ ഭജന പ്രഭാഉ=വേദങ്ങഠം ഭഗവൽ ഭജനയുടെ പ്രഭാവം, ബഹു ഭാംതി ഭാഖാ=പലവിധത്തിലും വർണ്ണിച്ചിട്ടുണ്ട്.

സരസ്വതി തുടങ്ങിയ വ്യക്തികളും നിഗമാഗമങ്ങളും പുരാ ണങ്ങളും ഇതല്ല ഇതല്ല എന്നു പറഞ്ഞുകൊണ്ട് ആരുടെ ഗുണങ്ങഠം ഇടവിടാതെ ഗാനം ചെയ്യുന്നുണ്ടോ ആ ഭഗവാൻെറ മാഹാത്മ്യം അറിയാത്തവരോ പറയാത്തവരോ ഇല്ലതന്നെ. ഇതിന്നു കാരണ വുമുണ്ട്. വേദങ്ങഠം ഭഗവദ്ഭജനത്തിൻെറ പ്രഭാവം അനേക

പ്രകാരത്തിൽ വിസ്തരിച്ചിട്ടുണ്ട്. സരസ്വതി തുടങ്ങിയവർ ഭഗവൽ ഗുണങ്ങൾ ഗാനം ചെയ്യുന്നുണ്ട് ഇടവിടാതെ. എങ്കിലും ഭഗവന്മഹത്വം ഭാഗികമായി അറിയാനേ അവർക്കും സാധിച്ചിട്ടുള്ളു. അതുകൊണ്ടുതന്നെയാണവർ (ന ഇതി) ഇതല്ല ഇതല്ല എന്നു വ്യവഹരിക്കുന്നതു്. ദൈവപ്രഭാവം പലരും പലവിധത്തിലും വർണ്ണിച്ചിട്ടുണ്ടെങ്കിലും അതു തുലോം അപര്യാപ്തമായ രീതിയിലാണ്. അതാണ് അവർ ഇതല്ല ഇതല്ല എന്നു വ്യവഹരിക്കാൻ കാരണവും. അപാരവും അവർണ്ണ്യവുമായ പ്രഭു പ്രഭുത്വം ആർക്കു വർണ്ണിക്കാൻ സാധിക്കും! ഇവിടെയും കവി, തൻെറ നിസ്സഹായാവസ്ഥ പ്രകാശിപ്പിക്കുന്നു.

> ഏക അനീഹ അരൂപ അനാമാ അജ സച്ചി-
> ദാനന്ദ പരധാമാ
> ബ്യാപക ബിസ്വരൂപ ഭഗവാനാ തേഹിം ധരി
> ദേഹ ചരിതകൃത നാനാ.

ഏക അനീഹ=ഏകനും നിസ്പൃഹനും, അരൂപ അനാമാ=അരൂപനും നാമരഹിതനും, അജ സച്ചിദാനന്ദ=അജനും സച്ചിദാനന്ദനും, പരധാമാ=പരബ്രഹ്മവും, ബ്യാപക=വ്യാപകനും, ബിസ്വരൂപ=വിശ്വരൂപനുമായ, തേഇ ഭഗവാനാ=ആ ഭഗവാൻതന്നെയാണ്, ദേഹധരി=ശരീരമെടുത്തു, നാനാ ചരിത കൃത=പല ദിവ്യലീലകളും ചെയ്തിട്ടുള്ളതു്.

ഭഗവാൻ ഏകൻ മാത്രം; അദ്ദേഹത്തിനു് ഒന്നിലുമില്ല ആഗ്രഹം; അദ്ദേഹത്തിനു സ്വന്തമായൊരാകാരമോ പേരോ ഇല്ല. അദ്ദേഹം ജനനമരണാതീതനാണ്; സത്താണ്; ചിത്താണ്; ആനന്ദമാണ്. അദ്ദേഹം പരബ്രഹ്മവും വ്യാപകനും വിശ്വമാകുന്ന രൂപത്തോടുകൂടിയവനുമാണ്. ദുഷ്ടനിഗ്രഹശിഷ്ടപരിപാലനാർത്ഥം അദ്ദേഹം പലപ്പോഴും ശരീരമെടുത്തു അവതരിച്ചു ചരിത്രം പലതും സൃഷ്ടിച്ചിട്ടുണ്ട്.

സോ കേവല ഭഗതന ഹിത ലാഗീ പരമ കൃപാല
പ്രനത അനുരാഗീ
ജേഹി ജന,പര മമതാ അതി ഛോഹൂ ജേഹി
കരുനാ കരി കീൻഹ ന കോഹൂ.

പരമ കൃപാല=മഹാദയാലുവും, പ്രനത അനുരാഗീ=പ്രണതവത്സലനും ആയ, സോ ഭഗതന ഹിതലാഗീ=അദ്ദേഹം ഭക്തഹിതാർത്ഥം (ശരീരം ധരിക്കുന്നു), ജേഹി ജനപര=ആവിധമുള്ള ഭക്തന്മാരിൽ, മമതാ അതി ഛോഹൂ=മമതയും അപാരകൃപയും പ്രദർശിപ്പിക്കുന്നു, കരുനാകരി=കരുണകാണിക്കുന്നു, ജേഹി കോഹൂ ന കീൻഹ=ആ ഭക്തരിൽ അദ്ദേഹം കോപിക്കുന്നില്ല.

ഏററവും കൃപാലുവും പ്രണതവത്സലനും ആയ ഭഗവാൻ ഭക്തഹിതാർത്ഥം അവതരിച്ച ഭക്തരിൽ മമതയും കൃപയും കരുണയും പ്രകടിപ്പിക്കുന്നു. അവരിൽ അദ്ദേഹത്തിനു കോപമേ ഇല്ല. ഭാഗവതത്തിൽ പറയുന്നു: —

'അനുഗ്രഹായഭൂതാനാം മാനുഷം ദേഹമാസ്ഥിതഃ
ഭജതേ താദൃശീ ക്രീഡാഃ യാഃശ്രുത്വാ തൽപരോഭവേൽ'

ജീവജാലങ്ങളെ അനുഗ്രഹിക്കുന്നതിനുവേണ്ടി ഭഗവാൻ ശരീരമെടുക്കുന്നു. യാതൊന്നു കേട്ടു ഭഗവൽ പ്രീതിയുണ്ടാകാൻ പററുന്ന അത്തരം ലീലകൾ അദ്ദേഹം കാട്ടുകയും ചെയ്യുന്നു.

ഗഈ ബഹോര ഗരീബ നേവാജൂ സരല
സബല സാഹിബ രഘുരാജൂ
ബുധ ബരനഹിം ഹരി ജസ അസ ജാനീ
കരഹിം പുനീത സുഫല നിജ ബാനീ.

ബഹോര ഗഈ=നഷ്ടപ്പെട്ടതു വീണ്ടെടുക്കുന്നവനും, ഗരീബ നേവാജൂ=നിസ്സഹായർക്കു സുഖപ്രദനും, സരല സബല=സരളനും സബലനുമായ, സാഹിബ രഘുരാജ=യജമാനനാണ് ശ്രീരാമൻ,

അസ ജാനീ=ഈ വസ്തുത ഗ്രഹിച്ച, ബുധ ഹരിജസ=ജ്ഞാനികൾ ഭഗവൽകീർത്തി, ബരനഹിം=വർണ്ണിക്കുകയും, നിജബാനീ=സ്വവാണികൾ, സുഫല പുനീത=സുഫലവും പവിത്രവും, കരഹിം=ആക്കിത്തീർക്കയും ചെയ്യുന്നു.

നഷ്ടോദ്ധാരകനും പതിതബന്ധുവും സരളനും ബലിഷ്ഠനുമായ സ്വാമിയാണ് രഘുവംശതിലകമായ രാമൻ. ഈ യാഥാർത്ഥ്യം മനസ്സിലാക്കിയ ബുധന്മാർ ഭഗവൽകീർത്തി വർണ്ണിച്ചതദ്വാരാ അവരുടെ വാക്കുകൾ ഫലോന്മുഖങ്ങളും പവിത്രങ്ങളുമാക്കിത്തീർക്കുന്നു. വാക്കുകൾ സഫലങ്ങളും പവിത്രങ്ങളുമാകുന്നതു ഭഗവൽകീർത്തി വർണ്ണിക്കുമ്പോൾ മാത്രമാണെന്നു സൂചന.

തേഹിം ബല മൈം രഘുപതി ഗുന ഗാഥാ
കഹിഹഉം നാഇ രാമ പദമാഥാ
മുനിൻഹ പ്രഥമ ഹരി കീരതി ഗാഈ തേഹിം
മഗ ചലത സുഗമ മോഹി ഭാഈ.

തേഹിം ബല മൈം=ഈ ഒരു ബലത്തിലാണ് ഞാൻ, രാമപദമാഥാ നാഈ=ശ്രീരാമതൃപ്പാദങ്ങളിൽ ശിരസ്സുകുനിച്ച്, രഘുപതി ഗുന ഗാഥാ=ശ്രീരാമചരിതം, കഹിഹഉം=രചിക്കുന്നതു്, മുനിൻഹ പ്രഥമ=മുനിമാർ മുമ്പേതന്നെ, ഹരി കീരതി ഗാഈ=ഭഗവൽകീർത്തി ഗാനംചെയ്തിട്ടുണ്ടു്, തേഹിം മഗ ചലത=ആ വഴിയേതന്നെ സഞ്ചരിക്കുന്നതു്, ഭാഈ=അല്ലയോ മനസ്സേ, മോഹിം സുഗമ=എനിക്കു എളുപ്പമാണ്.

ശ്രീരാമൻ പതിതബന്ധുവും ഭക്താഭീഷ്ടപ്രദനുമാണെന്നുള്ള ഏകബലംവെച്ചുകൊണ്ടാണ് ഞാൻ രാമായണം രചിക്കുന്നതു്. പണ്ടേയ്ക്കു പണ്ടേതന്നെ ഭഗവൽകീർത്തി മഹർഷിമാർ ഗാനം ചെയ്തിട്ടുണ്ടു്. അവർ സഞ്ചരിച്ച ആ മാർഗ്ഗത്തിലൂടെ സഞ്ചരിക്കുന്നതു് എനിക്കു വളരെ എളുപ്പവുമാണ്. ഇവിടെയും ഭാഈ എന്ന സംബോധന സ്വമനസ്സിനെത്തന്നെയാണ്. 'മഹാജനോയേന ഗതഃസ പന്ഥാ' എന്ന വസ്തുത കവി അനുസ്മരിക്കുന്നു.

ദോ: അതി അപാര ജേ സരിത ബര ജൗം നൃപ
സേതു കരാഹിം
ചഢി പിപീലികഉ പരമ ലഘു ബിനു ശ്രമ
പാരഹി ജാഹിം.

അതി അപാര=ഏററവും അപാരങ്ങളായ, ബര സരിത=വലിയ വലിയ നദികളിൽ, നൃപ=രാജാക്കന്മാർ, ജൗം സേതുകരാഹിം= ചിറകൾ കെട്ടിക്കുന്നപക്ഷം, ബിനു ശ്രമ=വിഷമംകൂടാതെ, പരമ ലഘു=ഏററവും ക്ഷുദ്രജീവികളായ, പിപീലികഉ ചഢി=എറു മ്പുകൾക്കും ആ സേതുവിൽകേറി, പാരഹി ജാഹിം=മറുകര പ്രാപിക്കാം.

രാജാക്കന്മാർ വലിയ വലിയ നദികളിൽ സേതു ബന്ധിപ്പിക്കുന്നപക്ഷം അവയിലൂടെ സഞ്ചരിച്ച് ഏററവും ചെറിയ ജീവികളായ എറുമ്പുകൾക്കും മറുകര എത്താൻ നിഷ്പ്രയാസം സാധിക്കുമല്ലോ. ഇവിടെ നൃപനിർമ്മിതമായ സേതു എന്നതിനു മുനിമാരുടെ ഭഗവൽ കീർത്തിഗാനമെന്നർത്ഥം എടുക്കാം. പിപീലികയായി കവിയേയും പരിഗണിക്കാം. മഹർഷിമാരുടെ മാർഗ്ഗത്തിലൂടെ സഞ്ചരിക്കുന്നതുകൊണ്ട് വിഷമംകൂടാതെ രാമായണനിർമ്മാണം സാധ്യമാകുമെന്നു സാരം.

ചൗ: ഏഹി പ്രകാര ബല മനഹി ദേഖാഈ കരിഹഉം
രഘുപതി കഥാ സുഹാഈ
ബ്യാസ ആദി കബി പുംഗവ നാനാ ജിൻഹ
സാദര ഹരി സുജസ ബഖാനാ.

ഏഹി പ്രകാര=ഇങ്ങനെ, മനഹിം ബല ദേഖാഈ=മനോബലം ആധാരമാക്കി, സുഹാഈ=ശോഭനമായ, രഘുപതി കഥാ=ശ്രീരാമചരിതം, കരിഹഉം=ഞാൻ രചിക്കുന്നു, ബ്യാസ ആദി=വ്യാസമഹർഷി തുടങ്ങിയ, നാനാ കബിപുംഗവ=നിരവധി കവിശ്രേഷ്ഠന്മാർ, സാദര=ആദരപൂർവ്വം, ഹരിസുജസ ബഖാനാ=ഭഗവൽ കീർത്തി വർണ്ണിച്ചിട്ടുണ്ടല്ലോ.

ഇപ്രകാരം മനോബലത്തെത്തന്നെ ആസ്പദമാക്കി ഞാൻ രാമകഥ രചിക്കാൻ ഭാവിക്കുന്നു, വ്യാസൻ തുടങ്ങിയ എത്രയോ കവീശ്വരന്മാർ ആദരപൂർവ്വം ഭഗവൽകീർത്തി വർണ്ണിക്കുകയുണ്ടായിട്ടുണ്ട്. 'മന ഏവ മനുഷ്യാണാം കാരണം ബന്ധമോക്ഷയോഃ' എന്നുണ്ടല്ലൊ. ഏതൊരുദ്യമത്തിനും മനോബലം അപരിഹാര്യമാണ്. ആവിധമൊരു ശക്തി ആക്കുണ്ടാകുന്നില്ല. അവർ സ്വോദ്യമങ്ങളിൽ പരാജിതരാകും എന്നതു പകൽ വെളിച്ചംപോലെ സ്പഷ്ടമാണ്. ഇന്നു ലോകത്തിലുണ്ടായിട്ടുള്ള നന്മകൾക്കെല്ലാം പിന്നിൽ ഈശ്വരപ്രസാദാത്മകമായ മനഃശക്തി പ്രവർത്തിക്കുന്നുണ്ടെന്നു സ്പഷ്ടമാണ്. കാവ്യനിർമ്മിതിക്കും ഈയൊരു ശക്തി അപരിഹാര്യമാണ് എന്നു വ്യക്തം.

ചരണ കമല ബന്ദഉം തിൻഹ കേരേ പുരവഹ്വം
സകല മനോരഥ മേരേ
കലി കേ കബിൻഹ കരഉം പരനാമാ ജിൻഹ
ബരനേ രഘുപതി ഗുന ഗ്രാമാ.

തിൻഹ കേരേ=ആ കവിശ്രേഷ്ഠന്മാരുടെ, ചരന കമല ബന്ദഉം= പാദകമലങ്ങൾ ഞാൻ വന്ദിക്കുന്നു, മേരേ സകല മനോരഥ= എൻെറ എല്ലാ മനോരഥങ്ങളും, പുരവഹും=അവർ നിറവേററിത്തരട്ടെ, കലികേ ജിൻഹ കബിൻഹ=കലിയുഗത്തിൽ ഏതൊരു കവികൾ, രഘുപതി ഗുന ഗ്രാമാ=ശ്രീരാമൻെറ ഗുണസമൂഹങ്ങൾ, ബരനേ=വർണ്ണിച്ചിട്ടുണ്ടോ (അവരേയും)

ജേ പ്രാകൃത കബി പരമ സയാനേ ഭാഷാംജിൻഹ
ഹരി ചരിത ബഖാനേ
ഭഏ ജേ അഹഹിം ജേ ഹോഇഹഹിം ആഗേം
പ്രനവഉം സബഹി കപട സബ ത്യാഗേം.

പ്രാകൃത ജേ=പ്രാകൃതഭാഷയിൽ ഏതൊരുത്തർ, പരമ സയാനേ കബി=ഏററവും പ്രഗത്ഭരായ കവികളുണ്ടോ, ഭാഷാ ജിൻഹ=

പ്രാദേശികഭാഷകളിൽ ഏതൊരുത്തർ, ഹരിചരിത ബഖാനേ= ഭഗവച്ചരിതം രചിച്ചിട്ടുണ്ടോ, ജേ ഭഏ=യാതൊരുവർ മുമ്പുണ്ടായിട്ടുണ്ടോ, ജേ ആഗേ ഹോഇഹഹിം=യാതൊരുവർ ഭാവിയിലുണ്ടാകുമോ, സബഹി കപടത്യാഗേം=അവരെയെല്ലാം കാപട്യം കൈവെടിഞ്ഞു, പ്രനവഉം=ഞാൻ പ്രണമിക്കുന്നു.

വ്യാസാദികളായ കവിശ്രേഷ്ഠന്മാരുടെ പാദകമലങ്ങളെ ഞാൻ വന്ദിക്കുന്നു. കലിയുഗത്തിൽ ശ്രീരാമകഥ ഗാനം ചെയ്തവരേയും പ്രാകൃതഭാഷാകവികളേയും പ്രാദേശികഭാഷകളിൽ ഭഗവൽകഥ രചിച്ചിട്ടുള്ളവരേയും ഇനി കവിത രചിക്കാൻപോകുന്ന കവികളേയും ഞാൻ നിഷ്കപടം പ്രണമിക്കുന്നു. എല്ലാവരും എൻെറ മനോരഥങ്ങളെല്ലാം നിറവേററിത്തരട്ടെ.

ഹോഹു പ്രസന്നാദേഹു ബരദാനൂ സാധുസമാജ
ഭനിതിസനമാനൂ
ജോ പ്രബന്ധ ബുധ നഹി ആദരഹീം സോ
ശ്രമ ബാദി ബാല കബി കരഹീം.

സാധു സമാജ=സജ്ജനങ്ങളേ, പ്രസന്ന ഹോഹു=പ്രസന്നരായി, ഭനിതി സനമാനൂ=എൻെറ കവിതയെ മാനിക്കുമാറ, ബരദാനൂ ദേഹു=എനിക്കു വരദാനം നൽകട്ടെ, ജോ പ്രബന്ധ=ഏതൊരു കാവ്യം, ബുധ നഹിം ആദരഹിം=പണ്ഡിതന്മാർ ആദരിക്കുന്നില്ലയോ (ഗ്രന്ഥനിർമ്മിതികളുള്ള), സോ ശ്രമ=ആ പ്രയത്നം, ബാദി ബാലകബി കരഹീം=നിഷ്ഫലവും ബാലകവി ചാപലൃവുമായി തീരും.

എൻെറ കവിത സമ്മാന്യമാകുമാറ സജ്ജനങ്ങളേ എനിക്കു വരമരുളട്ടെ ഏതൊരു കൃതി പണ്ഡിതന്മാരുടെ സമാദരം അർഹിക്കുന്നില്ല, ആ കൃതി നിർമ്മിക്കാൻവേണ്ടി കൈക്കൊണ്ട ശ്രമം നിഷ്ഫലമായിരിക്കും. 'അത്തരം കൃതി ബാലകവി ചാപലൃമെന്ന പേരിനും ഇടയാകും.' വിജ്ഞന്മാരഭിനന്ദിച്ചേ വിജ്ഞാനം സാധുവായ്‌വരൂ' എന്നു കാളിദാസനും ശാകുന്തളനാടകത്തിൻെറ പ്രാരം

ഭത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. അതേ ആശയം തന്നെയാണ് മിക്കവാറും ഇത്രയും നാം കാണുന്നതു്.

കീരതി ഭനിതി ഭൂതി ഭലി സോഈ സുരസരി-
സമ സബ കഹം ഹിത ഹോഈ
രാമ സുകീരതി ഭനിതി ഭദേസാ അസമഞ്ജസ
അസ മോഹി അന്ദേസാ
തുംഹരി കൃപാം സുലഭ സോഉ മോരേ സിഅനി
സുഹാവനി ടാട പടോരേ.

സുരസരി സമ=ദേവഗംഗക്ക തുല്യം, ഭനിതി കീരതി=കവിയശസ്സും, ഭൂതി സബ കഹം=ഐശ്വര്യവും എല്ലാവക്കും, ഹിത ഹോഈ=ഹിതപ്രദങ്ങളായ, സോഈ ഭലീ=അവശ്യനന്മകരം തന്നെ, അസ അന്ദേസാ=ഈയൊരു ചിന്ത, മോഹിം അസമഞ്ജസ=എന്നെ സംബന്ധിച്ചിടത്തോളം സമഞ്ജസമല്ല. എന്തു കൊണ്ടെന്നാൽ, രാമ സുകീരതി=ശ്രീരാമൻെറ കീർത്തിസുന്ദരവും, ഭനിതി ഭദേസാ=(എൻെറ) കവിത അധമവുമാണ്, തുംഹരി കൃപാം=നിങ്ങളുടെ കൃപകൊണ്ടു്, മോരേ സോഉ സുലഭ=അതുമെനിക്ക അനുകൂലമായിത്തീരും, ടാട=പരുക്കൻ തുണിയിൽ, പടോരേ സുഹാവനി=കസവുകരകാം എന്നപോലെ (എൻെറ രാമചരിതമുറംക്കൊള്ളുന്ന കവിത), സിഅനി=ആകഷകമാകും.

ദേവഗംഗപോലെ എല്ലാവക്കും ഹിതപ്രദമാണ് കവിയശസ്സും ഐശ്വര്യവുമെല്ലാം. അത്തരമൊരു യശസ്സിനേയും ഐശ്വര്യത്തേയും കുറിച്ചുള്ള എൻെറ പ്രതീക്ഷതന്നെ അസ്ഥാനത്താണ്. കാരണം സുപ്രസിദ്ധയശസ്സോടുകൂടിയതാണ് രാമകഥ. എൻെറ കവിതയാകട്ടെ തീരെ മോശവുമാണ്. ആ സ്ഥിതിക്ക കവിയശസ്സിനെക്കുറിച്ചു ചിന്തിക്കുന്നതുതന്നെ മോശം. എന്നാൽ വിശിഷ്ടന്മാരായ നിങ്ങൾ വരംതരുന്നപക്ഷം എൻെറ കവിത സഹൃദയസമ്മതമായിത്തീരും. തുണി പരുക്കനാണ്. പക്ഷെ ആ തുണി

പട്ടകസവുകരകളെക്കൊണ്ടു് അലങ്കൃതമാകുമ്പോൾ ആൎക്കും ആകർഷകമാകുമല്ലൊ. വിജ്ഞന്മാരായ നിങ്ങളുടെ അഭിനന്ദനമുണ്ടായാൽ എൻെറ പൊട്ടക്കവിതയും ഉത്തമ കവിതയായിത്തീരും.

ദോ: സരല കബിത കീരതി ബിമല സോഇ ആദ-
രഹിം സുജാന
സഹജ ബയര ബിസരാഇ രിപു ജോ സുനി
കരഹിം ബഖാന.

സോഇ സരല കബിത=ആ സരള കവിതയേയും, ബിമല കീരതി സുജാന=നിർമ്മലമായ കീർത്തിയേയും ജ്ഞാനികൾ, ആദരഹിം= ആദരിക്കുന്നു. [ഏതൊരു കവിതയും കീർത്തിയുമെന്നു ഇനി പറയുന്നു], ജോ സുനി=യാതൊരു കാവ്യവും കവിയശസ്സും കേട്ടു്, രിപു= എതിരാളികൾപോലും, സഹജ ബയര ബിസരാഇ=സ്വാഭാവികമായ വിരോധത്തേയും മറന്നു (കവിയേയും കവിയശസ്സിനേയും), ബഖാന കരഹിം=വർണ്ണിക്കുന്നുവോ.

എതിരാളികൾപോലും ആരുടെ കവിതയും കീർത്തിയും കേട്ട സഹജവിരോധം മറന്നു കവിയേയും കവിയശസ്സിനേയും ശ്ലാഘിക്കുന്നുവോ ആ സരള കവിതയേയും നിർമ്മലമായ കവിയശസ്സിനേയും ജ്ഞാനികൾ ആദരിക്കുന്നു. എന്താണു് സഹജവിരോധം? അകാരണമായുണ്ടാകുന്ന സ്വാഭാവികവൈരം തന്നെയാണു് സഹജവൈരം. ധനികരോടു് ദരിദ്രൎക്കും പണ്ഡിതന്മാരോടു് പാമരന്മാൎക്കും പതിവ്രതമാരോടു് വേശ്യമാൎക്കും സൎപ്പങ്ങളോടു് കീരിയ്ക്കും ഗജങ്ങളോടു് സിംഹത്തിന്നും ഉണ്ടാകുന്ന വിരോധം സഹജവൈരമെന്നു പറയാം.

സോ ന ഹോഇ ബിനു ബിമല മതി മോഹി
മതിബല അതി ഥോര
കരഹു കൃപാ ഹരി ജസ കഹഉം പുനി പുനി
കരഉം നിഹോര.

സോ=ആവിധമുള്ള കവിത, ബിമല മതി ബിനു=നിർമ്മലബുദ്ധി കൂടാതെ, ന ഹോഇ=ഉണ്ടാകുകയില്ല, മോഹി മതിബല=എനിക്കു ബുദ്ധിശക്തി, അതി ഥോര=നന്നെ കുറച്ചേ ഉള്ളു, ഹരി ജസ കരഹു=ഞാൻ ഭഗവൽകീർത്തി വർണ്ണിക്കട്ടെ, കൃപാ കരഉം=എന്നിൽ കൃപ പ്രദർശിപ്പിക്കുക, പുനി പുനി=വീണ്ടും വീണ്ടും നിഹോര കരഉം=ഞാൻ നിങ്ങളോടഭ്യർത്ഥിക്കുന്നു.

വിമലബുദ്ധിയിൽ നിന്നല്ലാതെ അത്തരമൊരു കാവ്യം രൂപം കൊള്ളുകയില്ല. എന്നെ സംബന്ധിച്ചാണെങ്കിൽ വിമല മതിത്വം അല്പമാണുതാനും. ഭഗവൽകീർത്തി ഗാനം ചെയ്യണമെന്ന ആസക്തിയും അപാരം. മഹാജനങ്ങളുടെ കരുണയുണ്ടെങ്കിൽ എൻെറ യത്നം സഫലമാകാതിരിക്കയില്ല.

കബി കോബിദ രഘുവര ചരിത മാനസ മഞ്ജു മരാല
ബാല ബിനയ സുനി സുരുചി ലഖി മോ പര ഹോഹു
കൃപാല.

രഘുബര ചരിത=ശ്രീരാമൻെറ ചരിതമാകുന്ന, മാനസ=മാനസ സരസ്സിലെ, മഞ്ജു മരാല=പ്രിയദർശകഹംസങ്ങളായ, കബി കോബിദ=കവികളും പണ്ഡിതന്മാരും, ബാലബിനയ സുനി=ബാലനായ എൻെറ അപേക്ഷകേട്ടും, സുരുചി ലഖി=വൎദ്ധിച്ച ആഗ്രഹം കണക്കിലെടുത്തും, മോ പര കൃപാല ഹോഹു=എന്നിൽ കൃപാലുക്കളായിത്തീരട്ടെ.

ശ്രീരാമചരിതം മാനസസരോവരമാണ്. ആ അഭൌമസരസ്സിൽ വിഹരിക്കുന്ന ഹംസങ്ങളാണ് കവികളും പണ്ഡിതന്മാരും. അവർ ബാലനായ എൻെറ അപേക്ഷ ഉണർന്നും രാമചരിതം വർണ്ണിക്കുന്നതിൽ എനിക്കുള്ള വൎദ്ധിച്ച ആസക്തി പരിഗണിച്ചും എന്നിൽ കൃപ പ്രദർശിപ്പിക്കണം.

സോ: ബന്ദഉം മുനി പദ കഞ്ജു രാമായന ജേഹിം
നിരമയേഉ

സഖര സുകോമല മഞ്ജു ദോഷ രഹിത ദൂഷന
സഹീത.

സഖര സുകോമല=ഖരയുക്തമെങ്കിലും ഏററവും കോമളവും, ദൂഷനസഹിത=ദൂഷണസഹിതമെങ്കിലും, ദോഷരഹിത=ദോഷരഹിതവും ആയ, രാമായന=രാമായണം, ജേഹിനിരമയേഉ=ഏതൊരാൾ വിരചിച്ചുവോ, മുനി=ആ വാല്മീകിമുനിയുടെ, പദകഞ്ജ=പാദപത്മങ്ങൾ, ബന്ദഉം=ഞാൻ വന്ദിക്കുന്നു.

ഖരയുക്തമാണെങ്കിലും കോമളമാണ്; ദൂഷണസഹിതമെങ്കിലും ദോഷരഹിതമാണ് രാമായണം. ഇവിടെ ഖരശബ്ദത്തിനു പ്രൗഢമെന്നും ഖരനെന്ന രാക്ഷസനെന്നും രണ്ടർത്ഥം. അതുപോലെ ദൂഷണപദത്തിനു ദോഷപൂർണ്ണമെന്നും ദൂഷണനെന്ന രാക്ഷസനെന്നും രണ്ടർത്ഥം. കടുപ്പമെങ്കിലും കോമളമാണ്; ദൂഷണപൂർണ്ണമെങ്കിലും ദോഷരഹിതവുമാണ്. വിരോധാഭാസം അലങ്കാരം. ഖരദൂഷണപ്രതാപം രാമായണത്തിലുൾക്കൊള്ളിച്ചിട്ടുണ്ട്. അതുകൊണ്ടു 'സഖര'വും 'ദൂഷണസഹിത'വുമാണ്. എന്നാൽ അതേ സമയത്തുതന്നെ രാമായണം കോമളവും ദോഷരഹിതവുമാകുന്നു.

ബന്ദഉം ചാരിഉ ബേദ ഭവ ബാരിധി ബോഹിത
സരിസ
ജിൻഹഹി ന സപനേഹു ഖേദ ബരനത രഘു-
ബര ബിസദ ജസു.

ജിൻഹഹി ഭവബാരിധി=യാതൊന്നുകൾ സംസാരസാഗരതരണത്തിന്നുള്ള, ബോഹിത സരിസ=നൗകകൾക്കു സമാനങ്ങളാണോ ഏതൊന്ന്, രഘുബര ബിസദ ജസു=ശ്രീരാമന്റെ വിസ്തൃത കീർത്തി, ബരനത സപനേഹു=വർണ്ണിക്കുന്നതിൽ സ്വപ്നേപി, ന ഖേദ=പ്രക്ഷീണങ്ങളല്ലയോ, ചാരിഉ ബേദ=ആ നാലുവേദങ്ങളേയും, ബന്ദഉം—ഞാൻ വന്ദിക്കുന്നു.

പ്രപഞ്ചമാകുന്ന കടൽ കടക്കുന്നതിന്നുള്ള തോണികളാണ് വേദങ്ങൾ. അവ ശ്രീരാമന്റെ വിശദകീർത്തി വർണ്ണിക്കുന്നതിൽ

സ്വപ്നത്തിൽപോലും ക്ഷീണിക്കുകയും ഉണ്ടായിട്ടില്ല. അപ്രകാരമിരിക്കുന്ന ആ നാലുവേദങ്ങളേയും ഞാൻ വന്ദിക്കുന്നു. സംസാരസാഗരതരണത്തിനു് അത്യന്താപേക്ഷിതങ്ങളായ കാര്യങ്ങൾ വേദങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ടു്. ആ വേദങ്ങൾ തന്നെയാണു് ശ്രീരാമന്റെ ശുഭ്രകീർത്തി സ്വപ്നേപി ക്ഷീണിക്കാതെ വർണ്ണിച്ചിരിക്കുന്നതും. രാമായണം വേദസമ്മതമാണെന്നു പറയുന്നതും ഇതുകൊണ്ടുതന്നെയല്ലെ!

ബന്ദഉം ബിധി പദ രേനു ഭവ സാഗര ജേഹിം
കീൻഹ ജഹം
സംത സുധാ സസി ധേനു പ്രഗടേ ഖല ബിഷ
ബാരുനീ.

ജേഹി=ഏതൊരാൾ, ഭവസാഗര കീൻഹ=സംസാരസമുദ്രം സൃഷ്ടിച്ചു്, ജഹം=അതിൽ, സുധാ സസി ധേനു=അമൃതു് ചന്ദ്രൻ, കാമധേനു എന്നിങ്ങനേയുള്ള, സന്ത=വിശിഷ്ടവസ്തുക്കളേയും, ബിഷ ബാരുനീ ഖല=വിഷം, മദ്യം എന്നിങ്ങനേയുള്ള ദുഷ്ടവസ്തുക്കളേയും, പ്രഗടേ=പ്രത്യക്ഷങ്ങളാക്കിയോ, ബിധി പദ രേനു=ആ ബ്രഹ്മദേവന്റെ പാദരേണുക്കളെ, ബന്ദഉം=ഞാൻ വന്ദിക്കുന്നു.

സംസാരസമുദ്രമുണ്ടാക്കി അതിൽ അമൃതു, ചന്ദ്രൻ, കാമധേനു എന്നിത്യാദി വിശിഷ്ടവസ്തുക്കളേയും വിഷം മദ്യം തുടങ്ങിയ മാരകവസ്തുക്കളേയും പ്രത്യക്ഷമാക്കിയ ബ്രഹ്മദേവന്റെ പാദരജസ്സു ഞാൻ വന്ദിക്കുന്നു. സദസദാത്മകമായ പ്രപഞ്ചനിർമ്മാണത്തിൽ ബ്രഹ്മദേവൻ പ്രകാശിപ്പിച്ച വൈചിത്ര്യം ചിന്താവിഷയമാണെന്നർത്ഥം. വിധിനിർമ്മിതമായ പ്രപഞ്ചത്തിൽ നല്ലതും ചീത്തയുമായ നിരവധി സൃഷ്ടികൾ ഉണ്ടെന്നു സാരം. സന്ത എന്ന പദത്തിനു ശിഷ്ടന്മാരെന്നും ഖല ശബ്ദത്തിനു ദുഷ്ടന്മാരെന്നും ഉള്ള അർത്ഥവും ചില വ്യാഖ്യാതാക്കൾ സ്വീകരിച്ചിട്ടുണ്ടു്.

ബിബുധ ബിപ്ര ബുധ ഗ്രഹ ചരന ബന്ദി കഹഉം കര
ജോരി

ഹോഇ പ്രസന്ന പൂരവഹു സകല മഞ്ജു മനോരഥ മോരി.

ബിബുധ=ദേവന്മാരുടേയും, ബിപ്ര ബുധ=ഭൂദേവന്മാരുടേയും, ജ്ഞാനികളുടേയും, ചരന ബന്ദി=പാദങ്ങൾ വണങ്ങി, കരജോരി=കൈകൾകൂപ്പി, കറഉം=ഞാനപേക്ഷിക്കുന്നു, പ്രസന്ന ഹോഇ=അവർ പ്രസന്നരായി, മോരി സകല=എന്റെ എല്ലാ, മഞ്ജു മനോരഥ=മോഹനാഭിലാഷങ്ങൾ, പൂരവഹു=നിറവേററിത്തരട്ടെ എന്നു്.

എത്രതന്നെ വിശിഷ്ടങ്ങളായ അഭിലാഷങ്ങളാണെങ്കിലും ദിവ്യന്മാരുടെ അനുഗ്രഹമില്ലെങ്കിൽ അവ നിറവേറുന്നില്ല എന്ന ദൃഢവിശ്വാസം കവിക്കുണ്ടു്. അതുകൊണ്ടുതന്നെയാണദ്ദേഹം ദേവബ്രാഹ്മണരോടും ജ്ഞാനികളോടും ബദ്ധാഞ്ജലിയായി- കാമിതസിദ്ധി കൈവരുത്തിത്തരാൻ പ്രാർത്ഥിക്കുന്നതു്.

ചൗ: പുനിബന്ദഉം സാരദ സുരസരിതാ ജുഗല പുനീത
മനോഹര ചരിതാ
മജ്ജന പാന പാപഹര ഏകാ കഹത സുനത
ഏക ഹര അബിബേകാ.

പുനി സാരദ=അനന്തരം സരസ്വതിയേയും, സുരസരിതാ*=ദേവഗംഗയേയും, ബന്ദഉം=ഞാൻ വന്ദിക്കുന്നു, ജുഗല=അവർ രണ്ടുപേരും, പുനീത മനോഹര ചരിതാ=പവിത്രവും മനോഹരവുമായ ചരിതങ്ങളോടുകൂടിയവരാണു്, ഏകാ കഹത=ഒരുവളെ പാരായണം ചെയ്യുന്നതിനാലും, സുനത=ശ്രവിക്കുന്നതിനാലും, അബിബേക ഹര=അവിവേകം നാശിക്കുന്നു, ഏക=ഒരുവളിൽ, മജ്ജന പാന=മജ്ജനം ചെയ്യുന്നതുകൊണ്ടും ജലം പാനം ചെയ്യുന്നതുകൊണ്ടും, പാപഹര=പാപം നശിക്കുന്നു.

സരസ്വതിയും ഗംഗയും പവിത്രമനോഹരങ്ങളായ ചരിത്രങ്ങൾ സൃഷ്ടിച്ചിട്ടുണ്ടു്. സരസ്വതി അവിവേകത്തേയും ഗംഗ പാപത്തേയും നശിപ്പിക്കുന്നു. വിശിഷ്ടചരിതങ്ങൾ വായിച്ചും

കേട്ടും വിവേകം ഉദിക്കാൻ സരസ്വതി സഹായിക്കുമ്പോഴും തീർത്ഥസ്നാനംകൊണ്ടും തീർത്ഥപാനംകൊണ്ടും പാപം അകലുവാൻ ഗംഗ സഹായിക്കുന്നു. അവിവേകവും പാപവും നശിക്കുമ്പോളാണ് മനുഷ്യൻ വിശിഷ്ടനാകുന്നതെന്നു സാരം. * ദേവന്മാരുടെ ഭഗവൽസ്തുതിയിൽ ഇങ്ങനെ കാണുന്നു:—

'ബിഭ്യസ്തവാമൃത കഥോദവഹാസ്ത്രിലോക്യാഃ പാദാവനേജ സരിതഃ ശമലാനിഹ'ന്തും ആനുശ്രവാ ശ്രുതിഭിരംഘ്രിജമംഗസംഗൈസ്തീർത്ഥദ്വയം ശുചിഷദസ്ത ഉപസ്പൃശന്തി.

— ഭാഗവതം.

(അങ്ങയുടെ കഥാമൃതമാകുന്ന ജലത്തിൽനിന്നുത്ഭവിച്ച 'പൂർണ്ണകീർത്തി' നദിയും പാദപ്രക്ഷാളന ജലത്തിൽനിന്നു ഉൽപന്നയായ 'ഗംഗാ'നദിയും രണ്ടു തീർത്ഥങ്ങളാണ്. ഇവ മൂന്നുലോകത്തുള്ളവരുടേയും പാപങ്ങൾ നശിപ്പിക്കുന്നു. വർണ്ണാശ്രമധർമ്മരതരായ സജ്ജനങ്ങൾ അന്തർമ്മല മോചനാർത്ഥം കർണ്ണങ്ങൾകൊണ്ട് അങ്ങയുടെ 'കീർത്തിനദി'യിലും ശാരീരികപവിത്രതയ്ക്കു വേണ്ടി ഗംഗയിലും സ്നാനം ചെയ്യുന്നു.)

ഗുരു പിതു മാതു മഹേസ ഭവാനീ പ്രനവഉം ദീന–
ബന്ധു ദിന ദാനീ
സേവക സ്വാമി സഖാ സിയ പീ കേ ഹിത
നിരുപാധി സബ ബിധി തുലസീ കേ.

തുലസീ കേ=തുളസീദാസനു, സബ ബിധി=എല്ലാവിധത്തിലും, നിരുപാധിഹിത=നിരുപാധികഹിതരും, ഗുരു പിതു മാതു=ഗുരുവും പിതാവും മാതാവും, ദിന ദാനീ=നല്ല ദിനങ്ങൾ കാട്ടിത്തരുന്നവരും, ദീനബന്ധു=ദീനബന്ധുക്കളും, സിയ പീ കേ=സീതാപതിയുടെ, സഖാ=സഖാക്കളും, സേവക=സേവകരും, സ്വാമി=യജമാനന്മാരും ആയ, മഹേസ ഭവാനീ=മഹേശ പാർവ്വതിമാരെ, പ്രനവഉം=ഞാൻ പ്രണമിക്കുന്നു.

എനിയ്ക്കെല്ലാവിധത്തിലും നിരുപാധികം ഹിതപ്രദരും ഗുരുവും മാതാവും പിതാവും ശുഭദിനങ്ങൾ കാട്ടിത്തരുന്നവരും ദീനബന്ധുക്കളും സീതാപതിയായ രാമന്നു സേവകരും സ്വാമികളും സുഹൃത്തുക്കളുമായ പാൎവ്വതീ പരമേശ്വരന്മാരെ ഞാൻ പ്രണമിക്കുന്നു.

കലി ബിലോകി ജഗ ഹിത ഹര ഗിരിജാ സാബര
മന്ത്ര ജാല ജിൻഹ സിരിജാ
അനമില ആഖര അരഥ ന ജാപൂ പ്രഗട പ്രഭാഉ
മഹേസ പ്രതാപൂ.

കലി ബിലോകി=കലിയുഗത്തിൻെറ വരവു കണ്ടിട്ടു്, ജിൻഹ ഹരഗിരിജ=യാതൊരു ശിവപാൎവ്വതിമാർ, ജഗ ഹിത=ലോകഹിതത്തിന്നുവേണ്ടി, സാബരമന്ത്രജാല=സാബരമന്ത്രങ്ങൾ, സിരിജാ=നിൎമ്മിച്ചുവോ, ആഖര അനമില=അവയിൽ അക്ഷരങ്ങളുടെ മേളനമില്ല, അരഥ ന=അൎത്ഥവും ഇല്ല, ജാപൂ=അതാരും ജപിക്കുന്നുമില്ല. പക്ഷേ, മഹേസ പ്രതാപൂ=ശിവപ്രഭാവത്താൽ, പ്രഭാഉ=ആ മന്ത്രങ്ങളുടെ പ്രഭാവം, പ്രഗട=പ്രത്യക്ഷമാണു്.

കലിയുഗം വരുന്നുവെന്നുകണ്ട ലോകപിതാക്കളായ പാൎവ്വതീപരമേശ്വരന്മാർ 'സാബര' എന്നു പേരുള്ള സിദ്ധമന്ത്രങ്ങൾ ലോകോപകാരാൎത്ഥം നിൎമ്മിക്കയുണ്ടായി. അവയിൽ അക്ഷരങ്ങളുടെ യഥാതഥ മേളനമോ അവയ്ക്കു ശാസ്ത്രീയമായ അൎത്ഥകല്പനയോ ഇല്ല. അതാരും ജപിക്കുന്നുമില്ല. പക്ഷേ ശിവപ്രഭാവത്താൽ ആ മന്ത്രങ്ങളുടെ പ്രഭാവം പ്രത്യക്ഷമാണു്. സാബരപദത്തിന്നു ശബരന്മാരുടെ അഥവാ അപരിഷ്കൃതജനങ്ങളുടെ ഭാഷയെന്നു് ഒരൎത്ഥമുണ്ടു്. ഈ മന്ത്രങ്ങൾകൊണ്ടു് ഗിരി നിവാസികൾ പല അത്ഭുതപ്രവൃത്തികളും നടത്തുന്നുമുണ്ടു്. ശിവൻെറ പ്രഭാവമാണു് ഇത്തരം അത്ഭുതസിദ്ധികൾക്കാസ്പദം. ഈശ്വരപ്രഭാവമുണ്ടെങ്കിൽ എന്തിന്നും കരുത്തും കഴിവും ഉണ്ടാകുന്നു എന്നൎത്ഥം.

സോ ഉമേസ മോഹി പര അനുകൂലാ കരിഹിം
കഥാ മുദ മംഗല മൂലാ

സുമിരി സിവാ സിവ പാഇ പസാഉ ബരനഉം
രാമ ചരിത ചിത ചാഉ.

സോ ഉമേസ=അപ്രകാരം ദിവ്യപ്രഭാവത്തോട്ടുകൂടിയ മഹേശ്വരൻ, മോഹിം പര=എന്നിൽ, അനുകൂലാ കരിഹിം=അനുകൂലനായി ഭവിക്കട്ടെ, സിവാസിവ സുമിരി=ശ്രീപാർവ്വതീപരമേശ്വരന്മാരെ ധ്യാനിച്ചു്, പസാഉ പാഇ=അവരുടെ പ്രസാദം നേടി, ചിത ചാഉ=ഉത്സാഹഭരിതമായ ചിത്തത്തോട്ടുകൂടി, മുദ മംഗല മൂലാ കഥാ=സന്തോഷമംഗളമൂലകമായ, രാമചരിത ബരനഉം=രാമചരിതം ഞാൻ വർണ്ണിക്കുന്നു.

പാർവ്വതീപരമേശ്വര ധ്യാനംകൊണ്ടു് ഉത്സാഹഭരിതമായിത്തീർന്ന മനസ്സോട്ടുകൂടിയവനായ ഞാൻ സന്തോഷമംഗളനിദാനമായൊരു കഥയായ രാമചരിതം വർണ്ണിക്കുന്നു.

ഭനിതി മോരി സിവകൃപാ ബിഭാതീ സസി സമാജ
മിലി മനഹും സുരാതീ
ജേ ഏഹി കഥഹി സനേഹ സമേതാ കഹിഹഹിം
സുനിഹഹിം സമുഝി സചേതാ
ഹോഇഹഹിം രാമ ചരന അനുരാഗീ കലിമല
രഹിത സുമംഗല ഭാഗീ.

സസി സമാജമിലി=ചന്ദ്രൻ നക്ഷത്രങ്ങളുമായി മേളിച്ചു, സുരാതീ മനഹും=ശോഭനമായ രാത്രിയെ സൃഷ്ടിക്കുന്നതുപോലെ, മോരി ഭനിതി=എന്റെ രചനയും, സിവ കൃപാ=ശിവകാരുണ്യത്താൽ, ബിഭാതീ=ഭാസുരമായിത്തീരും, ജേ ഏഹി കഥഹിം=ഏതൊരുത്തർ ഈ കഥ, സനേഹ സമേതാ=ഭക്തിപുരസ്സരം, കഹിഹഹിം=പാരായണം ചെയ്യുന്നു, സുനിഹഹിം=ശ്രവിക്കുന്നു, സചേതാ സമുഝി=ശ്രദ്ധാപൂർവ്വം ഗ്രഹിക്കുന്നു (അവർ), കലിമലരഹിത=കലികാലപാപത്തോട്ട കൂടാത്തവരായി, രാമചരന അനുരാഗീ=ശ്രീരാമതൃപ്പാദഭക്തരായി, സുമംഗല ഭാഗീ=സുമംഗളഭാക്കുകളായി, ഹോഇഹഹിം=ഭവിക്കും.

ചന്ദ്രൻ താരാഗണങ്ങളോടുകൂടിച്ചേൎന്നു രാത്രിയെ പ്രിയദൎശകമാക്കുന്നതെപ്രകാരമോ അപ്രകാരം ശിവകാരുണ്യത്താൽ എന്റെ ഈ കൃതിയും ശോഭാവഹമായിത്തീരും. ആർ ഈ കഥ ഭക്തിപൂൎവ്വം വായിക്കുകയും കേൾക്കുകയും ഹൃദയംഗമം ഗ്രഹിക്കുകയും ചെയ്യുമോ അവർ കലികാലപാപങ്ങളിൽനിന്നു മുക്തരായി ഭഗവൽ ഭക്തരായി മംഗളഭാക്കുകളായിത്തീരും.

ദോ: സപനേഹും സാചേഹും മോഹി പര ജൗം ഹര
ഗൗരീ പസാഉ
തൗ ഫുര ഹോഉ ജോ കഹേഉം സബ ഭാഷാ
ഭനിതി പ്രഭാഉ.

മോഹി പര=എനിക്ക്, സപനേഹും=സ്വപ്നത്തിലെങ്കിലും, സാചേഹും=വാസ്തവത്തിൽ, ജൗം ഹര ഗൗരീ പസാഉ തൗ=പാൎവ്വതീ പരമേശ്വരന്മാരുടെ പ്രസാദം ഉണ്ടാകുന്നപക്ഷം, ഭാഷാഭനിതി=ഭാഷാകവിതയ്ക്കു, ജോ പ്രഭാഉ കഹേഉം=എന്തു പ്രഭാവം ഞാൻ പറഞ്ഞിട്ടുണ്ടോ, സബ ഫുര ഹോഉ=അതെല്ലാം സ്പഷ്ടമായി ഭവിക്കട്ടെ.

ജാഗ്രത്തിലല്ല സ്വപ്നത്തിലെങ്കിലും ഞാൻ പാൎവ്വതീ പരമേശ്വരന്മാരുടെ പ്രസാദത്തിനു പാത്രമായിട്ടുണ്ടെങ്കിൽ ഭാഷാകവിതയ്ക്കു ആവശ്യമായ പ്രഭാവമെല്ലാം എന്റെ ഗ്രന്ഥത്തിനു ഉണ്ടായിത്തീരട്ടെ.

ചൗ: ബന്ദഉം അവധപുരീ അതി പാവനി സരജൂ സരി
കലി കലുഷ നസാവനി
പ്രനവഉം പുരനര നാരി ബഹോരീ മമതാജിൻഹ
പര പ്രഭുഹി ന ഥോരീ.

അതി പാവനി=ഏററവും പവിത്രമായ, അവധപുരീ=അയോധ്യാനഗരത്തേയും, സരജൂ സരി=സരയൂനദിയേയും, ബന്ദഉം=ഞാൻ വന്ദിക്കുന്നു, ജിൻഹ പര പ്രഭുഹി=ഏതൊരുവരിൽ ശ്രീരാമഭദ്രന്നു,

മമതാ ന ഥോരീ=മമതാം കുറച്ചൊന്നുമായിരുന്നില്ലയോ, പുര നര നാരീ ബഹോരീ=ആപുരവാസികളായ സ്ത്രീപുരുഷന്മാരെ വീണ്ടും, പ്രനവഉം=ഞാൻ പ്രണമിക്കുന്നു.

പരിശുദ്ധങ്ങളായ അയോദ്ധ്യാനഗരത്തേയും ആ നഗരത്തിന്റെ മൂന്നുഭാഗവും ചുററി പ്രവഹിക്കുന്ന സരയൂനദിയേയും ഞാൻ വന്ദിക്കുന്നു. ഏതൊരയോധ്യാ നിവാസികളായ സ്ത്രീപുരുഷന്മാരിൽ ഭഗവാനു മമതാം അനല്പമായിരുന്നോ ആ സ്ത്രീപുരുഷന്മാരെയും വീണ്ടും ഞാൻ പ്രണമിക്കുന്നു.

[ശ്രീരാമൻ സീതാലക്ഷ്മണസമേതനായി വിമാനംവഴി ലങ്കയിൽനിന്നു മടങ്ങിവരുമ്പോൾ അയോദ്ധ്യാനഗരത്തേയും സരയൂനദിയേയും നഗരനിവാസികളേയും പ്രശംസിക്കുന്ന ഭാഗം ഉത്തരകാണ്ഡത്തിലുണ്ട്.]

സിയ നിന്ദക അഘ ഓഘ നസാഏ ലോക ബിസോക
ബനാഇ ബസാഏ
ബന്ദഉം കൗസല്യാ ദിസി പ്രാചീ കീരതി ജാസു സകല
ജഗ മാചീ.

സിയ നിന്ദക=സീതയെ നിന്ദിച്ചവന്റെ, അഘഓഘ നസാഏ=പാപസമൂഹം രാമൻ ക്ഷമിച്ചു, ലോക=ലോകങ്ങളെ, ബസോക ബനാഇ=ശോകരഹിതങ്ങളാക്കി, ബസാഏ=വസിപ്പിച്ചു, ജാസു കീർത്തി സകല ജഗ മാചീ=ആരുടെ കീർത്തി സമസ്തജഗത്തിലും പരന്നിട്ടുണ്ടോ, പ്രാചീദിസി കൗസല്യാ=പൂർവ്വദിക്കാകുന്ന ആ കൗസല്യയെ, ബന്ദഉം=ഞാൻ വന്ദിക്കുന്നു.

സീതയെ അധിക്ഷേപിച്ച രജകന്റെ സർവ്വാപരാധവും രാമൻ ക്ഷമിച്ചു, ജനങ്ങളെ ശോകരഹിതരാക്കി അയോധ്യയിൽ വസിപ്പിച്ചു; ആരുടെ കീർത്തി അഖിലജഗത്തിലും വ്യാപിച്ചിട്ടുണ്ടോ പൂർവ്വദിക്കാകുന്ന ആ കൗസല്യാദേവിയെ ഞാൻ വന്ദിക്കുന്നു. (രാമരാജ്യമായ അയോധ്യയിൽ ഒരുദിവസം ഒരു രജകസ്ത്രീ ഭർത്താ

വിൻെറ അനുമതികൂടാതെ അവളുടെ പിതൃഗേഹത്തിലേക്ക പോവുകയുണ്ടായി. മൂന്നുദിവസം കഴിഞ്ഞു അവാം ഭർത്തൃഗേഹത്തിലേക്ക മടങ്ങിവന്നു. അവളുടെ ഭത്താവു ക്രുദ്ധനായി അവളോടിങ്ങനെ ജല്പിച്ചു:—എടി ദുശ്ചരിതേ, "ഒരുകൊല്ലം രാവണരാജധാനിയിൽ കഴിച്ചുകൂട്ടിയിട്ടും സീതയെ പത്നിയായി സ്വീകരിച്ച രാമനാണ് ഞാൻ" എന്നോ നീ എന്നെ കരുതുന്നതു്? ചാരന്മാർ വഴി ഈ വൃത്താന്തം ശ്രവിച്ച രാമൻ സീതയെ വനത്തിൽ ഉപേക്ഷിച്ചു. രജകൻെറ ആ ക്രൂരവാക്കുകളാണ് കവി ഇവിടെ സൂചിപ്പിച്ചതു്.)

പ്രഗടേഉ ജഹം രഘുപതി സസി ചാരു ബിസ്വസുഖദ
ഖല കമല തുസാരു
ദസരഥ രാഉ സഹിത സബ രാനീ സുകൃത സുമംഗല
മൂരതി മാനീ.

ജഹം=യാതൊരു പൂവ്വദിക്കായ കൗസല്യയിലാണല്ലോ, ബിസ്വസുഖദ=ലോകസുഖപ്രദനും, ഖല കമല=ദുഷ്ടകമലങ്ങാംക്ക, തുസാരു ചാരു=ഹിമവും, മനോഹരനുമായ, രഘുപതി സസി പ്രഗടേഉ=ശ്രീരാമനാകുന്ന ചന്ദ്രൻ ഉദയം ചെയ്തതു്, സബരാനീ സഹിത=എല്ലാ റാണിമാരോടുംകൂടിയ, ദസരഥ രാഉ=ദശരഥ മഹാരാജാവിനെ, സുകൃത സുമംഗല മൂരതി മാനീ=സുകൃതത്തിൻേറയും സന്മംഗളത്തിൻേറയും മൂത്തിയാണെന്നറിഞ്ഞു്.

കരൗം പ്രനാമ കരമ മന ബാനീ കരഹു കൃപാ സുത
കേവല ജാനീ
ജിൻഹഹി ബിരചി ബഡ ഭയഉ ബിധാതാ മഹിമാ
അവധി രാമ പിതു മാതാ.

മന ബാനീ കമ്മ=മനോവാക്കമ്മങ്ങളാൽ, പ്രനാമ കരൗം=ഞാൻ പ്രണാമം ചെയ്യുന്നു, സുതസേവക=മകൻെറ സേവകനെന്നു, ജാനീ

കൃപാകരഹു=അറിഞ്ഞു കൃപ പ്രദർശിപ്പിക്കട്ടെ, ജൻഹഹി ബിര ചി=ഏതൊരുവനെ സൃഷ്ടിച്ച്, ബിധാതാ=ബ്രഹ്മദേവൻ, ബഡ ഭയഉ=വലിയവനായി, രാമപിതുമാതാ=ആ രാമൻെറ മാതാപി താക്കന്മാർ, മഹിമാ അവധി=മാഹാത്മ്യത്തിൻെറ സീമയാണ്.

റാണീസമേതനായ ദശരഥമഹാരാജാവിനെ മനസാവാചാ കർമ്മണാ ഞാൻ പ്രണമിക്കുന്നു. സ്വപുത്രൻെറ സേവകനാണ് ഈയുള്ളവൻ എന്നറിഞ്ഞു അദ്ദേഹം എന്നിൽ കൃപ പ്രദർശിപ്പി ക്കട്ടെ. ഏതൊരുത്തനെ സൃഷ്ടിച്ച ബ്രഹ്മദേവൻ വലിയവനാ യോ ആ രാമൻെറ മാതാപിതാക്കന്മാർ മാഹാത്മ്യത്തിൻെറ സീമ കളാണ്. ശ്രീരാമനെ സൃഷ്ടിച്ച എന്ന ഒരൊററക്കാരണംകൊണ്ട തന്നെ മഹാനായിത്തീന്നിരിക്കുന്നു വിധാതാവു്. ആ രാമൻെറ മാതാപിതാക്കളാകാൻ യോഗം സിദ്ധിച്ചവരുടെ മാഹാത്മ്യത്തെ ക്കുറിച്ച എന്തു പറയാനാണ്? ബ്രഹ്മാവു മഹാത്മാവായതു രാമ നെ സൃഷ്ടിച്ചതുകൊണ്ടാണെന്നു സൂചന.

സോ: ബന്ദഉം അവധ ഭുആല സത്യ പ്രേമ ജേഹി
രാമപദ
ബചു്രത ദീനദയാല പ്രിയ തനു തൃന ഇവ
പരിഹരേഉ.

ജേഹി രാമപദ=ആക്കു ശ്രീരാമതൃച്ചരണങ്ങളിൽ, സത്യ പ്രേമ= യഥാൎത്ഥപ്രേമമുണ്ടായിരുന്നുവോ, ദീനദയാല=ദീനദയാലുവായ രാമൻെറ, ബിഛു്രത=വേർപാടുകൊണ്ട ആർ, പ്രിയതനു=തൻെറ പ്രിയപ്പെട്ട ദേഹം, തൃന ഇവ പരിഹരേഉ=തൃണം കണക്കു പരി ത്യജിച്ചുവോ ആ, അവധ ഭുആലാ=അയോധ്യാരാജാവിനെ, ബന്ദ ഉം=ഞാൻ വന്ദിക്കുന്നു.

ആക്കു ശ്രീരാമതൃപ്പാദങ്ങളിൽ യഥാൎത്ഥഭക്തിയുണ്ടായിരുന്നു, ദീനവത്സലനായ രാമൻെറ വേർപാടുകൊണ്ട വിവശനായി ഏതൊരാൾ തൃണംകണക്കു സ്വശരീരം പരിത്യജിച്ച അയോധ്യാ

രാജാവായ ആ ദശരഥനെ ഞാൻ വന്ദിക്കുന്നു. (ദശരഥൻ രാമഭക്തനും അതേസമയംതന്നെ വാത്സല്യഭരിതനുമായിരുന്നു.)

ചൗ: പ്രനവഉം പരിജന സഹിത ബിദേഹൂ ജാഹി രാമ
പദ ഗൂഢ സനേഹൂ
ജോഗ ഭോഗ മഹം രാഖേഉ ഗോഈ രാമ
ബിലോകത പ്രഗടേഉ സോഈ.

ജാഹി രാമപദ=ആർക്ക് ശ്രീരാമതൃപ്പാദത്തിൽ, ഗൂഢ സനേഹൂ= അപരോക്ഷഭക്തി ഉണ്ടായിരുന്നുവോ, പരിജനസഹിത=കുടുംബസമേതനായ ആ, ബിദേഹൂ പ്രനവഉം=വിദേഹ(ജനക)നേയും ഞാൻ വന്ദിക്കുന്നു. ജോഗ ഭോഗ മഹൂം=യോഗചര്യകളിലും ഭോഗങ്ങളിലും, ഗോഈ രാഖഉ=മറച്ചുവെയ്ക്കപ്പെട്ട, സോഈ=ആ അപരോക്ഷഭക്തി തന്നെയാണല്ലോ, രാമ ബിലോകത=രാമനെ ദർശിച്ചമാത്രയിൽത്തന്നെ, പ്രഗടേഉ=പ്രകടമായതു്.

അനന്തരം കുടുംബസമേതനായ ജനകരാജാവിനേയും ഞാൻ പ്രണാമിക്കുന്നു. അദ്ദേഹത്തെ ഞാൻ വന്ദിക്കുന്നതു് അദ്ദേഹം ഭഗവൽപാദങ്ങളിൽ അപരോക്ഷഭക്തിയോടുകൂടിയവനായിരുന്നു എന്നതിനാലാണു്. ആ ഗുപ്തപ്രേമത്തെ അദ്ദേഹം എവിടെയാണൊളിപ്പിച്ചിരുന്നതു്? യോഗത്തിലും ഭോഗത്തിലും (അതായതു ചിലർ അദ്ദേഹത്തെ യോഗിയായും മററു ചിലർ രാജാവായും പരിഗണിച്ചു. എന്നാൽ അദ്ദേഹം ഭക്തനെന്ന വസ്തുത ആരും ഗ്രഹിച്ചിട്ടില്ല) ആ ഗുപ്തപ്രേമം ശ്രീരാമചന്ദ്രനെ കണ്ട നിമിഷത്തിൽ പുറത്തുവന്നു. [ബാലകാണ്ഡത്തിൽ ഇക്കഥ വിസ്തരിക്കുന്നുണ്ടു് മറെറാരിടത്തു്]

പ്രനവഉം പ്രഥമ ഭരത കേ ചരനാ ജാസു
നേമബ്രത ജാഇ ന ബരനാ
രാമ ചരന പങ്കജ മന ജാസൂ ലുബുധ മധുപ ഇവ
തജഇ ന പാസൂ.

ജാസു നേമബ്രത=ആരുടെ നിയമവും വ്രതവും, ബരനാ ന ജാഇ=വണ്ണിക്കുക സാധ്യമല്ല, ഭരത കേ ചരന=ആ ഭരതപാദങ്ങളിൽ, പ്രഥമ പ്രനവഉം=ആദ്യമായി ഞാൻ പ്രണമിക്കുന്നു. ജാസു മന=അദ്ദേഹത്തിൻെറ മനസ്സ്, രാമ ചരന പങ്കജ=ശ്രീരാമചരണമാകുന്ന പങ്കജത്തെ, ലുബുധ മധുപ ഇവ=അത്യാഗ്രഹിയായ ഭ്രമരം എന്നപോലെ, പാസു ന തജഇ=സാമീപ്യം പരിത്യജിക്കുന്നില്ല.

ഭരതൻെറ നിയമവും വ്രതവും അവണ്ണ്യങ്ങളാണ്. അത്യാഗ്രഹിയായ വണ്ട് ആഗ്രഹം സാധിച്ചുകഴിഞ്ഞാൽ കമലത്തിൻെറ സാമീപ്യം കൈവിടുന്നു. ഭരതൻെറ സ്ഥിതി അതല്ല. അദ്ദേഹം രാമതൃപ്പാദകമലത്തിൻെറ സാമീപ്യം ഒരിക്കലും പരിത്യജിക്കാത്ത അത്യാസക്തനായ ഭ്രമരമാണ്. അങ്ങനെ രാമനിൽ അചഞ്ചലഭക്തിയോടുകൂടിയ ഭരതനെ ഞാൻ സവ്വോപരി പരിഗണിച്ചു പ്രണിപതിക്കുന്നു.

ബന്ദഉം ലഛിമന പദ ജലജാതാ സീതല സുഭഗ
ഭഗത സുഖ ദാതാ
രഘുപതി കീരതി ബിമല പതാകാ ദണ്ഡസമാന
ഭയഉ ജസ ജാകാ.

ഭഗത സീതല=ഭക്തന്മാക്കു ശാന്തിയും, സുഭഗ സുഖ ദാതാ=സൗഭാഗ്യവും സുഖവും പ്രദാനം ചെയ്യുന്ന, ലഛിമന പദ ജലജാതാ=ലക്ഷ്മണൻെറ പാദകമലങ്ങൾ, ബന്ദഉം=ഞാൻ വന്ദിക്കുന്നു. ജാകാ ജസ=അദ്ദേഹത്തിൻെറ കീത്തി, രഘുപതി ബിമല കീരതി പതാകാ=ശ്രീരാമൻെറ വിമലയശസ്സാകുന്ന പതാകയ്ക്കു്, ദണ്ഡസമാന ഭയഉ=ധ്വജമായി ഭവിച്ചിരിക്കുന്നു.

ഏതൊരാളുടെ കീത്തി ശ്രീരാമൻെറ യശസ്സാകുന്ന പതാകയ്ക്കു ധ്വജമായി ഭവിച്ചിരിക്കുന്നുവോ ഏതൊരുത്തൻ ഭക്തലോകത്തിനു ശാന്തിയും സൗഭാഗ്യവും സൗഖ്യവും നൽകുന്നുവോ ആ ലക്ഷ്മണൻെറ തൃപ്പാദകമലങ്ങൾ ഞാൻ വന്ദിക്കുന്നു. ശ്രീരാമൻെറ

കീർത്തിയെ പതാകയായും ലക്ഷ്മണയശസ്സിനെ ധ്വജമായും കല്പിച്ചിരിക്കുന്നതിൻെറ സാരസ്യം ആലോചനാമൃതമാണ്. പതാകയ്ക്കു പാറിപ്പറന്നു ക്രീഡിക്കണമെങ്കിൽ ധ്വജം കൂടാതെ സാധ്യമല്ല. അതുപോലെ ശ്രീരാമൻെറ കീർത്തിക്കു വിശ്വവ്യാപകത്വമുണ്ടാകണമെങ്കിൽ ലക്ഷ്മണൻെറ ചരിത്രം അത്യന്താപേക്ഷിതമാകുന്നു. ഈ വസ്തുതയാണ് കവി ഭംഗ്യന്തരേണ സൂചിപ്പിക്കുന്നതു്.

സേഷ സഹസ്രസീസ ജഗകാരന ജോ അവതരേഉ
ഭൂമി ഭയ ടാരന
സദാ സോ സാനുകൂല രഹ മോപര കൃപാ സിന്ധു
സൗമിത്രി ഗുനാകര.

ജോ സഹസ്രസീസ=ഏതൊരു സഹസ്രശീർഷനായ, സേഷ ജഗകാരന=ശേഷൻ ലോകഹിതാർത്ഥം, ഭൂമി ഭയ ടാരന=ഭൂഭാരം കളയാൻ, അവതരേഉ=അവതരിച്ചുവോ, കൃപാസിന്ധു=കൃപാസമുദ്രവും, ഗുനാകര=ഗുണാകരനും ആയ, സോ സൗമിത്രി സദാ=ആ സൗമിത്രി എല്ലായ്പ്പോഴും, മോ പര സാനുകൂല രഹ=എന്നിൽ സാനുകൂലനായിരിക്കട്ടെ.

ആയിരം ഫണത്തോടുകൂടിയ ആദിശേഷൻെറ അവതാരം ലോകഹിതാർത്ഥം ഭൂഭാരശമനത്തിന്നു വേണ്ടിയായിരുന്നല്ലോ. അദ്ദേഹംതന്നെയാണ് സൗമിത്രിയായി അവതാരമെടുത്തിരിക്കുന്നതും കൃപാസാഗരവും ഗുണാകരവും ആയ ആ സൗമിത്രിയുടെ ആനുകൂല്യം എനിക്കെപ്പോഴും ഉണ്ടായിരിക്കട്ടെ എന്നു കവി അർത്ഥിക്കുന്നു.

[ആദിശേഷൻെറ ഏകപുത്രിയായ സുലോചനയെ ബലം പ്രയോഗിച്ചു രാവണപുത്രനായ ഇന്ദ്രജിത്തു ലങ്കയിലേയ്ക്കു കൊണ്ടുപോയതറിഞ്ഞു വ്യഥിതനും ക്രുദ്ധനുമായിത്തീൎന്ന ആദിശേഷൻ വൈരനിര്യാതനത്തിന്നൊരുങ്ങിയെന്നും 12 കൊല്ലം ഊണും ഉറക്കവും ഉപേക്ഷിച്ചു ഭഗവൽഭക്തനായി ജീവിച്ചാൽ മാത്രമേ ഇന്ദ്ര

ജിത്തിനെ നശിപ്പിക്കാനാവൂ എന്നു വരബലം വാങ്ങി എന്നും ആ ഉദ്ദേശസിദ്ധിക്കാണ് ആദിശേഷൻ സുമിത്രാപുത്രനായി ജന്മമെടുത്തതെന്നും പുരാണങ്ങളിലൊന്നിൽ പ്രതിപാദിച്ചിട്ടുണ്ട്.]

രിപുസൂദന പദകമല നമാമീ സൂര സുസീല ഭരത
അനുഗാമീ
മഹാബീര ബിനവഉം ഹനുമാനാ രാമ ജാസു ജസ
ആപ ബഖാനാ.

സൂര സുസീല=ശൂരനും സുശീലനും, ഭരത അനുഗാമീ=ഭരതാനുഗാമിയുമായ, രിപുസൂദന പദകമല=ശത്രുഘ്നന്റെ തൃപ്പാദകമലങ്ങൾ, നമാമീ; ജാസു ജസ=ഞാൻ നമിക്കുന്നു. ആരുടെ കീർത്തി, രാമ ആപ ബഖാനാ=രാമൻ സ്വയമേവ വർണ്ണിച്ചിട്ടുണ്ടോ, മഹാബീര ഹനുമാനാ ബിനവഉം=മഹാവീരനായ ആ ഹനുമാനെ ഞാൻ വന്ദിക്കുന്നു.

ശൂരനും സൽസ്വഭാവിയും സദാ ഭരതാനുഗാമിയുമായ ശത്രുഘ്നന്റെ പാദകമലങ്ങൾ ഞാൻ വന്ദിക്കുന്നു. മഹാപരാക്രമിയും ശ്രീരാമനാൽ സ്വയം വർണ്ണിക്കപ്പെട്ടുന്ന യശസ്സോടുകൂടിയവനും ആയ ഹനുമാനെ ഞാൻ നമസ്കരിക്കുന്നു 'നരഃ പ്രത്യുപകാരാർത്ഥീ വിപത്തിമഭികാംക്ഷതേ' എന്നു ഹനുമൽസേവനങ്ങളനുസ്മരിച്ചു രാമൻ പറയുന്ന ഈ ശ്ലോകാർദ്ധം സവിശേഷം ശ്രദ്ധേയമാണ്.

സോ: പ്രനവഉം പവന കുമാര ഖല ബന പാവക
ഗ്യാനധന
ജാസു ഹൃദയ ആഗാര ബസഹിം രാമ സര
ചാപ ധര.

ജാസു ഹൃദയ ആഗാര=ആരുടെ ഹൃദയമാകുന്ന ഹർമ്മ്യത്തിൽ, സര ചാപ ധര രാമ ബസഹിം=ശരചാപധാരിയായ രാമൻ അധിവസിക്കുന്നുവോ, ഗ്യാനധന=വിജ്ഞാനരാശിയും, ഖല ബന

പാവക=ഖലന്മാരാകുന്ന വനത്തിന്ന് അഗ്നിയുമായ ആ, പവന കുമാര പ്രനവഉം=വായുപുത്രനെ ഞാൻ പ്രണമിക്കുന്നു.

ഏതൊരു ഭക്തന്റെ ഹൃദയമാകുന്ന രമ്യഹർമ്മ്യത്തിൽ ശര ചാപങ്ങൾ ധരിച്ചിട്ടുള്ള ശ്രീരാമചന്ദ്രൻ അധിവാസം ചെയ്യുന്നു, വിജ്ഞാനരാശിയും ദുഷ്ടന്മാരാകുന്ന കാട്ടിന്നു കാട്ടുതീയും ആയ ആ പവനകുമാരനെ ഞാൻ പ്രണമിക്കുന്നു. ഭക്തഹൃദയമാണല്ലോ ഭഗ വാന്റെ സുഖവാസത്തിന്നുള്ള പവിത്രമന്ദിരം എന്നു വാല്മീകി പറയുന്നു.

ചൗ: കപിപതി രീഛ നിസാചര രാജാ അംഗദാദി ജേ
കീസ സമാജാ
ബന്ദഉം സബ കേ ചരന സുഹാഏ അധമ
സരീര രാമ ജിൻഹ പാഏ.

കപി രീഛ പതി=കപികളുടേയും ഋക്ഷങ്ങളുടേയും നാഥന്മാരുടേ യും, നിസാചര രാജാ=രാക്ഷസരാജാവിന്റേയും (വിഭീഷണന്റേ യും), അംഗദാദി ജേ കീസ സമാജാ=അംഗദൻ തുടങ്ങിയ കീശ സംഘത്തിന്റേയും, സബകേ=മററെല്ലാവരുടേയും, സുഹാഏ ചരന ബന്ദഉം=മനോഹരപാദങ്ങൾ ഞാൻ വന്ദിക്കുന്നു. ജിൻഹ അധമ സരീര=ഇവർ നീചശരീരങ്ങളേ വഹിച്ചവരായിരുന്നിട്ടും, രാമ പാഏ=ശ്രീരാമനെ പ്രാപിച്ചു.

നീചശരീരങ്ങൾ വഹിച്ചവരായിരുന്നിട്ടും ശ്രീരാമനുമായി സായൂജ്യം പ്രാപിച്ച കപിരാജാവായ സുഗ്രീവന്റേയും ഋക്ഷരാജാ വായ ജാംബവാന്റേയും രാക്ഷസരാജാവായ വിഭീഷണന്റേയും അംഗദൻ തുടങ്ങിയ എല്ലാ കീശസംഘത്തിന്റേയും സുന്ദരചര ണങ്ങളെ ഞാൻ വന്ദിക്കുന്നു. ക്ഷുദ്രശരീരങ്ങളായിട്ടാണ് മൃഗങ്ങ ളുടേയും അരക്കന്മാരുടേയും ശരീരങ്ങളെ പരിഗണിക്കുന്നതു്.

രഘുപതി ചരന ഉപാസക ജേതേ ഖഗ മൃഗ സുര
നര അസുര സമേതേ

ബന്ദഉം പദ സരോജ സബകേരേ ജേ ബിനു കാമ
രാമകേ ചേരേ.

രഘുപതി ചരന ഉപാസക=ശ്രീരാമപാദോപാസകന്മാരായി, ജേതേ ഖഗ മൃഗ സുര നര=എത്ര പക്ഷികളും മൃഗങ്ങളും ദേവന്മാരും മനുഷ്യരും, അസുര സമേതേ=അസുരസമേതരുമുണ്ടോ, ജേ ബിനു കാമ=ആർ പ്രയോജനം ഉദ്ദേശിക്കാതെ, രാമകേ ചേരേ=ശ്രീരാമന്നു ദാസന്മാരായിത്തീന്നുവോ, സബ കേരേ പദസരോജ=ആ എല്ലാവരുടേയും തൃപ്പാദകമലങ്ങളെ, ബന്ദഉം=ഞാൻ വന്ദിക്കുന്നു.

ശ്രീരാമചരണോപാസകരായി എത്ര പക്ഷികളും മൃഗങ്ങളും ദേവന്മാരും മർത്ത്യരും അസുരസമേതരുമുണ്ടോ പ്രതിഫലേച്ഛയോ ഉദ്ദേശമോ കൂടാതെ ശ്രീരാമദാസന്മാരായിത്തീന്ന ആ എല്ലാവരുടേയും തൃപ്പാദങ്ങളെ ഞാൻ വന്ദിക്കുന്നു. ജടായു, സമ്പാതി, ജാംബവാൻ, ശബരി, വിഭീഷണൻ, ഇന്ദ്രൻ ഇവരെല്ലാം ഈ കൂട്ടത്തിൽ പെടുന്നു.

സുക സനകാദി ഭഗത മുനി നാരദ ജേ മുനിബര
ബിഗ്യാന ബിസാരദ
പ്രനവഉം സബഹി ധരനി ധരി സീസാ കരഹു
കൃപാ ജന ജാനി മുനീസാ.

സുക സനകാദി=ശ്രീശുകൻ, സനകൻ എന്നിങ്ങനെയുള്ളവരും, നാരദ ഭഗത മുനി=നാരദൻ തുടങ്ങിയവരുമായ ഭക്തന്മാരായ മുനിമാരും, ബിഗ്യാന ബിസാരദ=വിജ്ഞാനവിശാരദന്മാരായ, ജേ മുനിബര=യാതൊരു മുനീശ്വരന്മാരുമുണ്ടോ, സബഹി=അവരെയെല്ലാം, ധരനി ധരി സീസാ=നിലംപററെ തല കുനിച്ച്, പ്രനവഉം=ഞാൻ പ്രണമിക്കുന്നു. മുനീസാ ജന ജാനി=അല്ലയോ മഹർഷിമാരേ, ഇയ്യുള്ളവനെ ഭക്തനെന്നറിഞ്ഞു്, കൃപാ കരഹു=കൃപ പ്രകാശിപ്പിക്കുക.

ശ്രീശുകൻ, സനകൻ, സനന്ദൻ, നാരദൻ അതുപോലെ തന്നെ വിജ്ഞാനനിധികളായ മഹർഷിമാർ ഇവരെയെല്ലാം ഞാൻ സാഷ്ടാംഗപ്രണാമം ചെയ്യുന്നു. മഹർഷിമാർ എന്നെ സ്വഭക്തനാണെന്നു ഗ്രഹിച്ച് എന്നിൽ കൃപ പ്രകടിപ്പിക്കണമെന്നു ഞാന ഭ്യർത്ഥിക്കുന്നു.

ജനക സുതാ ജഗ ജനനി ജാനകീ അതിസയപ്രിയ
കരുനാനിധാന കീ
താകേ ജൂഗപദ കമല മനാവഉം ജാസു കൃപാം നിര-
മല മതി പാവഉം.

ജനകസുതാ=ജനകമഹാരാജാവിൻെറ പുത്രിയും, ജഗ ജനനി= ലോകമാതാവും ആയ, ജാനകീ=സീതാദേവി, കരുനാനിധാന കീ=കരുണാനിധിയായ ഭഗവാൻെറ, അതിസയപ്രിയ=ഇഷ്ടപ്രാണേശ്വരിയാണ്. ജാസു കൃപാ=ആരുടെ കൃപയാൽ, നിരമല മതി പാവഉം=നിർമ്മലമായ ബുദ്ധി ലഭിക്കുമോ, താകേ ജൂഗ പദ കമല=ആ രണ്ടു പേരുടേയും തൃപ്പാദകമലങ്ങളെ, മനാവഉം=ഞാൻ വന്ദിക്കുന്നു.

ജനകരാജർഷിയുടെ ഓമനമകളും ജഗജ്ജനനിയുമായ സീത കരുണാനിധിയായ ശ്രീരാമചന്ദ്രൻെറ പ്രാണപ്രേയസിയാണ്. ആ ദേവിയും ആ ഭഗവാനും കൃപ പ്രകാശിപ്പിക്കുന്നപക്ഷം ആക്കും പരിശുദ്ധഹൃദയം നേടാൻ കഴിയും. അപ്രകാരമിരിക്കുന്ന ആ ദേവിയുടേയും ഭഗവാൻേറയും തൃപ്പാദകമലങ്ങളിൽ ഞാൻ പ്രണിപതിക്കുന്നു.

പുനി ബചന കരമ രഘുനായക ചരന കമല
ബന്ദഉം സബ ലായക
രാജിവനയന ധരേം ധനു സായക ഭഗത ബിപതി
ഭഞ്ജന സുഖ ദായക.

സബ ലായക=എല്ലാംകൊണ്ടും യോഗ്യനും, രാജിവനയന=രാജീവനേത്രനും, ധനു സായക ധരേം=ചാപസായകധാരിയും, ഭഗത ബിപതി ഭഞ്ജന=ഭക്തന്മാരുടെ ആപത്തുകൾ ഭഞ്ജിക്കുന്നവനും, സുഖ ദായക=നിർവ്വാണപ്രദനും ആയ, രഘു നായക ചരന കമല=ശ്രീരാമൻെറ പാദകമലങ്ങൾ, മന ബചന കരമ=മനോവാക്കർമ്മങ്ങളാൽ, പുനി ബന്ദഉം=വീണ്ടും ഞാൻ വന്ദിക്കുന്നു.

സർവ്വസമർത്ഥനും ധനുർബ്ബാണധരനും സരോജലോചനനും ഭക്തന്മാരുടെ വിപത്തുകളൊഴിച്ച് അവൎക്കു ശാശ്വതസുഖം നല്കുന്നവനുമായ രാമദേവൻെറ തൃപ്പാദാബ്ജങ്ങൾ മനസാ വാചാ കർമ്മണാ ഞാൻ വീണ്ടും വന്ദിക്കുന്നു.

ഗിരാ അരഥ ജല ബീചി സമ കഹിഅത ഭിന്ന നഭിന്ന
ബന്ദഉം സീതാരാമപദ ജിൻഹഹി പരമ പ്രിയ ഖിന്ന.

ജിൻഹഹി=ഏതൊരുവൎക്കു, ഖിന്ന പരമപ്രിയ=ദുഃഖിതരിൽ വൎദ്ധിച്ച പ്രേമമുണ്ടോ, ഗിരാ അരഥ=വാക്കും അർത്ഥവും, ജല ബീചി സമ=വെള്ളവും തിരയുംപോലെ ആർ, ഭിന്ന കഹി അത ന ഭിന്ന=(ഭിന്നങ്ങളെന്നു പറയപ്പെടുന്നുണ്ടെങ്കിലും) അഭിന്നരോ, സീതാരാമ പദ=ആ സീതാരാമന്മാരുടെ തൃപ്പാദങ്ങൾ, ബന്ദഉം=ഞാൻ വന്ദിക്കുന്നു.

വാക്കും അർത്ഥവും ഭിന്നങ്ങളെന്നു പറയപ്പെടുന്നുവെങ്കിലും വാസ്തവത്തിൽ അവ ഭിന്നങ്ങളല്ല. അതുപോലെതന്നെ വെള്ളവും തിരയും ഭിന്നങ്ങളെന്നു തോന്നാം. പക്ഷേ അവ ഭിന്നങ്ങളാകുന്നില്ല. സീതാരാമന്മാരുടേയും സ്ഥിതി ഇങ്ങനെതന്നെ. കാഴ്ചയിൽ ഭിന്നരെന്നു തോന്നപ്പെടുന്ന അവർ ഒന്നുതന്നെയാണ്. ആ പ്രകാരം അഭിന്നരായ ആ സീതാരാമന്മാരുടെ തൃപ്പാദകമലങ്ങൾ ഞാൻ വന്ദിക്കുന്നു. [ഗിരാ എന്ന സ്ത്രീലിംഗവും അർത്ഥ എന്ന പുല്ലിംഗവും ബീചി എന്ന സ്ത്രീലിംഗവും ജല എന്ന പുല്ലിംഗവും തുളസീദാസൻ പ്രയോഗിച്ചിരിക്കുന്നതു ശ്രദ്ധേയമാണ്. രാമ

സീതാ എന്നു പ്രയോഗിച്ചാലും സീതാരാമ എന്നു പ്രയോഗിച്ചാലും അവയ്ക്കന്തരമില്ല ]

ബന്ദഉം നാമ രാമ രഘുബര കോ ഹേതു കൃസാനു
ഭാനു ഹിമകര കോ
ബിധി ഹരി ഹരമയ ബേദ പ്രാന സോ അഗുന
അനുപമ ഗുണ നിധാന സോ.

രഘുബരകോ=രഘുവീരൻെറ, രാമ നാമ=രാമ എന്ന നാമം, ബന്ദഉം=ഞാൻ വന്ദിക്കുന്നു, സോ കൃസാനു ഭാനു=അതു അഗ്നിക്കും സൂര്യനും, ഹിമ കരകോ ഹേതു=ചന്ദ്രനും ബീജമാണ്, സോ ബിധി ഹരിമയ=അതു വിധി ഹരിമയവും, ബേദ പ്രാന=വേദങ്ങളുടെ പ്രാണനും, അഗുന അനുപമ=നിർഗ്ഗുണവും അനുപമങ്ങളായ, ഗുന നിധാന=ഗുണങ്ങളുടെ ഇരിപ്പിടവുമാകുന്നു.

രഘുവീരൻെറ രാമ എന്ന നാമം അഗ്നിസൂര്യചന്ദ്രന്മാക്ക് ബീജവും ബ്രഹ്മവിഷ്ണുമയവും വേദങ്ങളുടെ പ്രാണനും നിർഗ്ഗുണവും നിരുപമങ്ങളായ ഗുണങ്ങളുടെ ഇരിപ്പിടവുമാകുന്നു. രാമനാമം തന്നെ സവ്വസ്വവുമെന്നു ചുരുക്കം. മഹാരാമായണത്തിൽ ശിവൻ പാവ്വതിയോടു ഇങ്ങനെ പറയുന്ന ഒരു ഭാഗം കാണുന്നുണ്ട്:—

"പരമേശ്വരനാമാനി സന്ത്യനേകാനി പാവ്വതി
തഥാപി രാമനാമേദം സവ്വേഷാമുത്തമോത്തമം.
നാരായണാദിനാമാനി കീത്തിതാനി ബഹൂന്യപി
ആത്മാ തേഷാം ച സവ്വേഷാം രാമനാമപ്രകാശകഃ"

(ഈശ്വരനാമങ്ങൾ അനേകമുണ്ടെങ്കിലും ഹേ പാവ്വതി, എല്ലാററിലും വെച്ച് ഉത്തമോത്തമം ഈ രാമനാമമാകുന്നു. നാരായണാദിനാമങ്ങൾ നിരവധി കീത്തിക്കപ്പെട്ടിട്ടുണ്ടെങ്കിലും അവയുടെയെല്ലാം ആത്മാവിനെ രാമനാമമാണ് പ്രകാശിപ്പിക്കുന്നതു്.)

'യദാദിത്യ ഗതം തേജോ ജഗദ് ഭാസയതേഽഖിലം'
യച്ചന്ദ്രമസിയച്ചാഗ്നൗ തത്തേജോ വിദ്ധി മാമകം'

എന്നു ഗീതയിൽ കാണുന്നു. അതായതു അഖിലലോകത്തേയും പ്രശോഭിപ്പിക്കുന്നതും ആദിത്യഗതവുമായ യാതൊരു തേജസ്സുണ്ടോ അതും ചന്ദ്രാഗ്നികളിൽ സ്ഥിതിചെയ്യുന്ന ആ തേജസ്സും എൻെറ തേജസ്സതന്നെയെന്നു ഹേ അജ്ജുനാ നീ അറിയുക' മഹാരാമായണത്തിലേയും ഗീതയിലേയും ആശയമാണിവിടെ തുളസീദാസൻ ആവിഷ്കരിച്ചിരിക്കുന്നതു്.

മഹാമന്ത്ര ജോഇ ജപത മഹേസൂ കാസീം മുകുതി
ഹേതു ഉപദേസൂ
മഹിമാ ജാസു ജാന ഗനരാഊ പ്രഥമ പൂജിഅത
നാമ പ്രഭാഊ

ജോഇ മഹാമന്ത്ര=ആ (രാമനാമ) മഹാമന്ത്രമാണു് ശിവൻ ജപിക്കുന്നതു്. അതിൻെറ, ഉപദേസൂ=ഉപദേശം, കാസീം മുകുതി ഹേതു=കാശിയിൽവെച്ചു മുക്തിക്കു കാരണമായി, ഗനരാഊ ജാസു മഹിമാ=ഗണപതി യാതൊരു നാമത്തിൻെറ മഹിമ, ജാന=ഗ്രഹിച്ചിട്ടുണ്ടു്, രാമ നാമ പ്രഭാഊ=രാമനാമത്തിൻെറ പ്രഭാവംകൊണ്ടാണു് അദ്ദേഹം, പ്രഥമ പൂജിഅത=അഗ്രപൂജയ്ക്കു അഹ്നായിരിക്കുന്നതു്.

കാശിയിൽ ഇരുന്നു രാമനാമ മഹാമന്ത്രം ശിവൻ ജപിക്കുന്നതുകൊണ്ടാണു് അവിടെ ചെല്ലുന്നവരെല്ലാം മുക്തരായി തീരുന്നതു്. ഗണപതിക്കും മനസ്സിലായിട്ടുണ്ടു് രാമനാമ മാഹാത്മ്യം. ആ നാമത്തിൻെറ പ്രഭാവം ഒന്നുകൊണ്ടു മാത്രമാണു് ഗണപതി സവ്വമുഖ്യനായി പ്രഥമപൂജ(അഗ്ര്യപൂജ)ക്കഹ്നാകുന്നതും. എല്ലാ പൂജയും ഗണപതി പൂജയോടുകൂടിയാണല്ലോ തുടങ്ങുക. ഗണപതിയ്ക്കു കുറിക്കുക എന്നതു ഇന്നും മലയാളഭാഷയിലുള്ള ഒരു സജീവശൈലിയാണു്.

പത്മപുരാണത്തിൽ രാമസഹസ്രനാമത്തിൽ പ്രതിപാദിച്ചിരിക്കുന്ന ഒരു ഭാഗം ഏതാണ്ടീ വിധമാണു്:– 'ഗണപതി ഐശ്വ

ത്യമത്തനായി മഹർഷിമാരെ ദ്രോഹിക്കാനും അവരുടെ ആശ്രമങ്ങാം നശിപ്പിക്കാനും ആരംഭിച്ചു. ഇതൊക്കെ കേട്ടു ശിവനു അത്യധികം വ്യഥതോന്നി. അദ്ദേഹം രാമനെ ധ്യാനിച്ചു. രാമൻ പ്രത്യക്ഷനായി. ശിവൻ ഗണപതിയുടെ കുചേഷ്ടിതങ്ങാം വിസ്തരിച്ചു പറഞ്ഞു ധരിപ്പിക്കുകയും പുത്രനെ ജനങ്ങാം നിന്ദിക്കാതിരിക്കാൻ വേണ്ടതു ചെയ്യണമെന്നു് അർത്ഥിക്കുകയും ചെയ്തു. ശ്രീരാമൻ പ്രസന്നനായി ഇങ്ങനെ അരുളിച്ചെയ്തു:– 'ഗണപതി പതിവായി രാമനാമം ജപിക്കട്ടെ. എല്ലാം മംഗളമാകും.' ശിവൻ രാമോപദേശം നിറവേററി. ഗണപതിക്കു സിദ്ധി ലഭിച്ചു. രാമനാമത്തിൻെറ പ്രഭാവത്താലാണു് ഗണപതി അഗ്ര്യപൂജകർഹനായതു്. അതാണു് രാമനാമപ്രഭാവം ഗണപതി ഗ്രഹിച്ചിട്ടുണ്ടെന്നു ഇവിടെ പ്രസ്താവിക്കാൻ കാരണവും.

ജാന ആദി കബി രാമ പ്രതാപൂ ഭയഉ സുദ്ധ
കരി ഉലടാ ജാപൂ
സഹസ നാമ സ്മ സുനി സിവ ബാനീ ജപി
ജേഈം പിയ സംഗ ഭവാനീ.

നാമപ്രതാപൂ ജാന=ശ്രീരാമനാമപ്രതാപം ഗ്രഹിച്ചു, ആദികബി=വാത്മീകി, ഉലടാ ജാപൂ കരി=വ്യുത്യസ്തവർണ്ണങ്ങളായി ജപിച്ചു തന്നെ, സുദ്ധ ഭയഉ=പരിശുദ്ധനായി ഭവിച്ചു, സഹസ നാമ സമ=സഹസ്രനാമത്തിനു തുല്യമാണു് രാമനാമം എന്ന, സിവ ബാനീ ജപി=ശിവൻെറ വാക്കുകാം ഗ്രഹിച്ചു രാമനാമം ജപിച്ചു, ഭവാനീ പിയസംഗ=പാർവ്വതിയും ഭർത്താവൊന്നിച്ചിരുന്നു, ജേഈം=ആഹാരം കഴിച്ചു.

ശ്രീരാമനാമത്തിൻെറ പ്രഭാവം ആദികവിയായ വാത്മീകിയും ഗ്രഹിച്ചിട്ടുണ്ടു്. അദ്ദേഹം രാമശബ്ദത്തെ അജ്ഞതനിമിത്തം മരാ എന്നു പ്രതിലോമമായി ഉച്ചരിച്ചു. എന്നിട്ടും അദ്ദേഹം പരിശുദ്ധനാവുകയാണുണ്ടായതു്. സഹസ്രനാമത്തിനു തുല്യമാണു്

രാമനാമം എന്നു ശിവൻ അരുളിച്ചെയ്തതുകേട്ടു് രാമനാമം ജപിച്ച പാർവ്വതിയും ഭർത്താവൊന്നിച്ചു അമൃതേത്തു നിറവേററി.

വാത്മീകി എന്നു അനന്തരകാലങ്ങളിൽ പ്രഖ്യാതനായ 'രത്നാകരൻ' ആദ്യകാലത്തു വലിയൊരു കൊള്ളക്കാരനായിരുന്നു. ഒരിക്കൽ രത്നാകരനു സപ്തർഷികളുമായി ഏററുമുട്ടേണ്ടിവന്നു. അവർ രത്നാകരൻെറ ജീവിതം നികൃഷ്ടമെന്നു അവനെ ധരിപ്പിക്കുകയും പശ്ചാത്താപഭരിതനായിത്തീർന്ന അവനോടവർ രാമനാമം ജപിച്ചു പാപനിവൃത്തനാകാൻ ഉപദേശിക്കയും ചെയ്തു. പാപിയായ അവനു രാമ എന്നു ശരിയ്ക്കുച്ചരിക്കാൻ കഴിഞ്ഞില്ല. മരാ എന്നേ അവൻ ഉച്ചരിക്കു. അങ്ങനെയെങ്കിൽ അങ്ങനെ ആയിക്കൊള്ളുവാൻ മഹർഷിമാരും ഉപദേശിച്ചു ക്രമത്തിൽ അവനു് ആ രണ്ടക്ഷരം ശരിയ്ക്കുച്ചരിക്കാൻ കഴിഞ്ഞു. വളരെക്കാലത്തെ രാമനാമജപംകൊണ്ടു് രത്നാകരൻ പവിത്രനായിത്തീരുകയും വാല്മീകത്തിൽനിന്നു പുറത്തുവന്ന ആ പരിശുദ്ധൻ വാല്മീകി എന്നു അറിയപ്പെടുകയും ചെയ്തു. ഈ മഹാത്മാവാണു് രാമായണകവി. മധുരപദാർത്ഥകലിതമാണു് ആ പവിത്രഗ്രന്ഥം.

ഒരിക്കൽ ശിവൻ ആഹാരത്തിന്നിരുന്നു. ഒന്നിച്ചിരുന്നാഹാരം കഴിക്കാൻ അദ്ദേഹം ഭവാനിയേയും ക്ഷണിച്ചു താൻ വിഷ്ണു സഹസ്രനാമം ജപിക്കയാണെന്നും ജപം കഴിഞ്ഞാൽ വരാമെന്നും ഭവാനി ശിവനെ അറിയിച്ചു. അതിനു മറുപടിയായി ശിവനിങ്ങനെ അരുളിച്ചെയ്തു:-

"രാമരാമേതി രാമേതി രമേരാമേ മനോരമേ
സഹസ്രനാമതത്തുല്യം രാമനാമവരാനനേ"

പാർവ്വതി വിഷ്ണുസഹസ്രനാമം നിറുത്തി രാമനാമം ഒരു പ്രാവശ്യം ജപിച്ചു് ഭർത്താവൊന്നിച്ചിരുന്നാഹാരം കഴിച്ചു. തൻെറ വാക്കിൽ പാർവ്വതിക്കുണ്ടായ ഉറച്ചവിശ്വാസം കണ്ടു പ്രസന്നനായ ശിവൻ അവൾക്കു സ്വദേഹത്തിൽ പകുതി ഭാഗിച്ചുകൊടുത്തു. ഈ ഐതിഹ്യം വെച്ചുകൊണ്ടാണു് തുളസീദാസൻ സ്വകാവ്യത്തിൽ ഭോജനകാര്യം രേഖപ്പെടുത്തിയിരിക്കുന്നതു്. പത്മപുരാണത്തിലാണു്

ഈ കഥ ആഖ്യാനം ചെയ്തിരിക്കുന്നതു്.

'രാമനാമ പ്രഭാവേന സ്വയംഭൂഃസൃജതേജഗൽ
ബിഭക്തിസകലം വിഷ്ണുഃശിവഃസംഹരതേപുനഃ' എന്ന
മഹാശംഭുസംഹിതയും ഇവിടെ സ്മത്തവ്യമാണു്.

ഹരഷേ ഹേതു ഹേരി ഹര ഹീ കോ കിയ ഭൂഷന തിയ
ഭൂഷന തീ കോ
നാമ പ്രഭാഉ ജാന സിവ നീകോ കാലകൂട ഫലു ദീൻഹ
അമീ കോ.

ഹര ഹീ കോ=ശിവൻെറ, ഹരിഹരഷേ ഹേതു=ഹൃദയത്തിലെ ഹഷംനിമിത്തം അദ്ദേഹം, തീകോ തിയഭൂഷന=അവളെ സ്ത്രീകൾക്ക ഭൂഷണവും, ഭൂഷനകിയ=സ്വഭൂഷണവുമാക്കി, നാമപ്രഭാഉ=നാമത്തിൻെറ പ്രഭാവം, സിവ നീകോ ജാന=ശിവൻ നല്ലപോലെ അറിഞ്ഞിട്ടുണ്ടു്, കാലകൂട അമികോ=കാളകൂടവും അമൃതിൻെറ, ഫലു=ഫലത്തെ ചെയ്തു.

സന്തോഷവിവശനായ ശിവൻ ഭവാനിയെ സ്ത്രീകൾക്ക ഭൂഷണവും സ്വഭൂഷണവുമാക്കി. നാമപ്രഭാവത്താൽത്തന്നെയാണു് കാളകൂടവും ശിവനു് അമൃതിൻെറ ഫലം നല്കിയതു്. പ്രഹൃഷ്ടനായ ശിവൻ പാവ്വതിക്കു പാതിമെയ്യു ഭാഗിച്ചുകൊടുത്തു. രാമനാമപ്രഭാവത്തിൻെറ ഫലമായി കാളകൂടവും ശിവനു അമൃതായി പരിണമിച്ചു. ദേവന്മാരുടെ നാശത്തിൽനിന്നു അവരെ രക്ഷിക്കാൻ മഹാത്യാഗിയായ ശിവൻ രാമനാമം ജപിക്കുകയും കാളകൂടം കുടിക്കുകയും ചെയ്തു. വിഷം കഴുത്തിലെത്തിയതോടേ രാമനാമപ്രഭാവത്താൽ അതു അമൃതിൻെറ ഫലമുണ്ടാക്കി.

ദോ: ബരഷാ രിതു രഘുപതി ഭഗതി തുലസീ സാലി
സുദാസ
രാമ നാമ ബര ബരന ജുഗ സാവന ഭാദവ മാസ.

രഘുപതി ഭഗതി=ശ്രീരാമഭക്തി, ബരഷാ രിതു=വഷത്തുവും, തുലസീസുദാസ സാലി=തുളസീദാസൻ നെൽവയലുമാണു്, രാമ

നാമ=(ശ്രീ)രാമനാമത്തിൻെറ, ബര ജൂഗ ബരന=രണ്ടു ശ്രേഷ്ഠാക്ഷരങ്ങളും, സാവന ഭാദവ മാസ=ചിങ്ങും കന്നി മാസങ്ങളമാണ്. (ശ്രാവണഭാദ്രപദങ്ങൾ)

ശ്രീരാമഭക്തി വഷാകാലവും തുളസീദാസൻ നെൽവയലും രാമനാമത്തിലെ രണ്ടു വിശിഷ്ടാക്ഷരങ്ങൾ ചിങ്ങും കന്നി മാസങ്ങളുമാകുന്നു. ശ്രാവണഭാദ്രപദമാസങ്ങളിൽ വഷമുണ്ടാകുന്നു. ധാന്യകേദാരങ്ങൾക്കതു അനുകൂലവുമാണ്. അതുപോലെ രാമഭക്തിയാൽ ഭക്തൻ പ്രസന്നനായിത്തീരുന്നു എന്നത്ഥം. വയൽ നന്നാകുന്നതുകൊണ്ടുള്ള ഫലം ധാന്യസമൃദ്ധിയും ഉപഭോക്താക്കൾക്ക ദാരിദ്ര്യഭീതിയിൽനിന്നു വിമോചനവുമാണ്. സ്വകാവ്യത്തിൻെറ പ്രയോജനംകൂടി കവി ഇവിടെ സൂചിപ്പിക്കുന്നില്ലേ?

ചൌ: ആഖര മധുര മനോഹര ദോഊ ബരന ബിലോ-
ചന ജന ജിയ ജോഊ
സുമിരത സുലഭ സുഖദ സബകാഹൂ ലോകലാഹു
പരലോക നിബാഹൂ.

ദോഊ ആഖര=രാ. മ. എന്നീ രണ്ടക്ഷരങ്ങളും, മധുര മനോഹര=മധുരമനോഹരങ്ങളാകുന്നു, ജോഊ ജന ജിയ ബിലോചന=അവ ജനഹൃദയനേത്രങ്ങളുമാണ്. ആ രണ്ടക്ഷരം, സുമിരത സബ കാഹൂ=സ്മരിക്കുന്നതുകൊണ്ടുതന്നെ ആക്കും, സുലഭ സുഖദ=സുഖം സുലഭമായി ലഭിക്കുന്നു, ലോകലാഹു=ലൗകികസിദ്ധികളും, പരലോക നിബാഹൂ=പാരത്രികനേട്ടങ്ങളും (ഉണ്ടാകുന്നു.)

രാമ എന്ന പദത്തിലെ രണ്ടക്ഷരങ്ങളും മധുരമനോഹരങ്ങളായ ഭക്തജനഹൃദയനേത്രങ്ങളാണ്. ആ ഉൾക്കണ്ണുണ്ടായാൽ മനുഷ്യജന്മം സഫലമാവും. രാമനാമജപം ആ നേത്രങ്ങൾ നൽകുന്നു. രാമനാമം സ്മരിക്കുന്നതിനാൽത്തന്നെ ആക്കും ഐഹിക പാരത്രികസിദ്ധികളും സുഖവും സുലഭമാണ്.

കഹത സുനത സുമിരത സുഠി നീകേ രാമ ലഖന സമ
പ്രിയ തുലസീകേ

ബരനത ബരന പ്രീതി ബിലഗാതീ ബ്രഹ്മജീവ സമ
സഹജ സംഘാതീ.

കഹത സുനത സുമിരത=(രാമനാമം) ഉച്ചരിക്കുന്നതുകൊണ്ടും കേൾക്കുന്നതുകൊണ്ടും ധ്യാനിക്കുന്നതുകൊണ്ടും തന്നെ, നീകേ സുഹി= വളരെ ശ്രേയസ്സുണ്ടു്, രാമ ലഖന കേ സമ=രാമലക്ഷ്മണന്മാർക്കു തുല്യം, തുളസീ പ്രിയ=തുളസിക്കു പ്രിയവുമാണു്, ബരനത= വർണ്ണിക്കുന്നതുകൊണ്ടുതന്നെ, ബരന പ്രീതി ബിലഗാതീ=അക്ഷരങ്ങളുടെ പ്രീതി പ്രകടമാവുന്നുണ്ടു്, ബ്രഹ്മജീവസമ=ബ്രഹ്മവും ജീവനുംപോലെ, സഹജസംഘാതീ=സ്വാഭാവികമായിത്തന്നെ സഹവസിക്കുന്നു.

രാമനാമം ഉച്ചരിക്കുക, കേൾക്കുക, ധ്യാനിക്കുക ഇതൊക്കെ ശ്രേയസ്കരങ്ങളാണു്. രാമലക്ഷ്മണന്മാർക്കു തുല്യം എനിക്കു് ഈ രണ്ടക്ഷരം പ്രിയങ്കരവുമാണു്. ആ അക്ഷരങ്ങൾ വർണ്ണിക്കുന്നതുകൊണ്ടുതന്നെ അവയുടെ പ്രീതി പ്രകടമാവുന്നു. ബ്രഹ്മാവും ജീവനും എന്നപോലെ ഈ രണ്ടു വർണ്ണങ്ങളും ഒന്നിച്ചിരിക്കുന്നു.

ബ്രഹ്മത്തിൻെറ പ്രതിബിംബമാണു് ജീവൻ. ദർപ്പണത്തിലെന്നപോലെ ജീവനിൽ ബ്രഹ്മം പ്രതിഫലിക്കുന്നു. ഈ ജീവനെത്തന്നെയാണു് മായ എന്നു വ്യവഹരിക്കുന്നതും. മുഖമില്ലെങ്കിൽ മുഖപ്രതിബിംബവുമില്ല. അതുപോലെ ബ്രഹ്മമില്ലെങ്കിൽ ജീവനമില്ല.

"സുപർണ്ണാവേതൗ സദൃശൗ സഖായൗ യദൃച്ഛയൈതൗ
കൃതനീഡൗ ച വൃക്ഷേ
ഏകസ്തയോഃഖാദതിപിപ്പലാന്നമന്യോ നിരന്നോഽപി
ബലേന ഭൂയാൻ
ആത്മാനമന്യം ച സ വേദവിദ്വാനപിപ്പലാദോ ന തു
പിപ്പലാദഃ
യോഽവിദ്യയായുക് സതു നിത്യബദ്ധോ വിദ്യാമയോയഃ
സതു നിത്യമുക്തഃ"

— ഭാഗവതം.

(രണ്ടു പക്ഷികളും ഒരുമിച്ച് ഒരു (വൃക്ഷ)ദേഹത്തിൽ ഇച്ഛാനുസാരം കൂട്ടുകാരം കെട്ടി പാക്കുന്നു. രണ്ടു പേരും തുല്യരും സുഹൃത്തുക്കളുമാണ്. അവയിൽ ഒരു പക്ഷി വൃക്ഷഫലങ്ങരം തിന്നുന്നു. (ശാരീരികമായ സുഖദുഃഖാദികളിൽ പങ്കുകൊള്ളുന്നു.) മറ്റൊന്നു ദശ്കനായി കഴിയുന്നു. പക്ഷേ ജ്ഞാനബലംകൊണ്ടു് അവൻ മുഖ്യനാണ്. നിരാഹാരനായ വിവേകി, തന്നെയും തന്നിൽനിന്നു വ്യത്യസ്തമായിട്ടുള്ളതിനേ(മായയേ)യും അറിയുന്നു. ഫലങ്ങരം തിന്നുന്ന പക്ഷിയുടെ സ്ഥിതി അതല്ല. അവൻ അവിദ്യായുതനും നിത്യബദ്ധനുമാണ്. നിരാഹാരിയായ വിവേകിയാകട്ടേ വിദ്യായുക്തനും നിത്യമുക്തനുമാണ്.)

നര നാരായന സരിസ സുഭ്രാതാ ജഗ പാലക
ബിസേഷി ജന ത്രാതാ
ഭഗതി സുതിയ കല കരന ബിഭൂഷന ജഗഹിത
ഹേതു ബിമല ബിധു പൂഷന.

ജഗപാലക=ലോകപാലകന്മാരും, ജനബിസേഷി ത്രാതാ=ഭക്തജനങ്ങളെ വിശേഷിച്ചും ത്രാണനം ചെയ്യുന്നവരും ആയ, നര നാരായന സരിസ=നരനാരായണന്മാക്കു സദൃശം, സുഭ്രാതാ=ഉത്തമഭ്രാതാവും, ഭഗതി സുതിയ=ഭക്തിയാകുന്ന സുന്ദരിയുടെ, കല കരന ബിഭൂഷന=മനോജ്ഞകണ്ണാഭരണവും, ജഗഹിത ഹേതു=ലോകഹിതഹേതുക്കളായ, ബിമല ബിധു പൂഷന=നിമ്മലചന്ദ്രസൂര്യന്മാരുമാണ് രാമനാമം.

ലോകപാലകന്മാരും, വിശേഷിച്ച ഭക്തജനത്രാണനം ചെയ്യുന്നവരുമായ നരനാരായണന്മാക്കു തുല്യം ഉത്തമഭ്രാതാവാണ് രാമനാമം; ഭക്തിയാകുന്ന സുന്ദരിയുടെ മനോഹരകണ്ണാഭരണവും ആണതു്. ലോകഹിതത്തിനു കാരണഭൂതരായ ചന്ദ്രസൂര്യന്മാരുമാണ് രാമനാമം. [നരനെന്നും നാരായണനെന്നും പേരോട്ടുകൂടിയ രണ്ടു മഹഷിമാരുണ്ടായിരുന്നു. അവർ ഈശ്വരാവതാരങ്ങളായി ഗണിക്കപ്പെട്ടുന്നു.]

സ്വാദ തോഷ സമ സുഗതി സുധാകേ കമഠ സേഷ
സമ ധര ബസുധാ കേ
ജന മന മഞ്ജു കഞ്ജ മധുകര സേ ജീഹ ജസോമതി
ഹരി ഹലധര സേ.

സുഗതി സുധാകേ=സദ്ഗതിയാകുന്ന അമൃതിന്റെ, സ്വാദ തോഷ സമ=സ്വാദിനും തന്മൂലമുള്ള സന്തോഷത്തിനും സമവും, ബസുധാകേ ധര=ഭൂമിയെ വഹിക്കുന്നതിൽ, കമഠ സേഷ സമ=ആദികൂർമ്മത്തിനും ആദിശേഷനും സമവും, ജനമന മഞ്ജു കഞ്ജ=ഭക്തജനഹൃദയമാകുന്ന മനോഹരകമലത്തിലെ, മധുകര സേ=വണ്ടിനു തുല്യവും, ജീഹ ജസോമതി=ജിഹ്വയാകുന്ന യശോദയ്ക്കു്, ഹരി ഹലധരസേ=കൃഷ്ണനും ബലഭദ്രനും എങ്ങനേയോ അതിനു തുല്യവുമാണു് രാമനാമം.

മോക്ഷമാകുന്ന അമൃതിന്റെ സ്വാദും തജ്ജന്യമായ സന്തോഷവും പോലെയും, ഭൂമിയെ വഹിക്കുന്നതിൽ ആദികൂർമ്മത്തിനും ആദിശേഷനും തുല്യവും ഭക്തജനമനസ്സാകുന്ന മനോഹരകമലത്തിലെ വണ്ടിനു തുല്യവും നാവാകുന്ന യശോദാദേവിക്കു ഹരിഹലധരസമാനവുമാകുന്നു ശ്രീരാമനാമം.

ഏക ഛത്ര ഏക മുകുട മനി സബ ബരനനി പര ജോഉ
തുലസീ രഘുബര നാമകേ ബരന ബിരാജത ദോഉ.

തുലസീ=തുളസീദാസൻ (പറയുന്നു), സബ ബരനനി പര=എല്ലാ അക്ഷരങ്ങൾക്കും മേലേയാണു്, രഘുബര നാമകേ ദോഉ ബരന=ശ്രീരാമനാമത്തിലെ രണ്ടു വർണ്ണങ്ങൾ, ജോഉ ഏക ഛത്ര=അവയിൽ ഒന്നു ഛത്രവും, ഏക മുകുട മനി=കിരീടത്തിലെ രത്നവുമായി, ബിരാജത=ശോഭിക്കുന്നു.

ലോകത്തിലെ ഭാഷകളിൽ അനേകം അക്ഷരങ്ങളുണ്ടു്. ആ അക്ഷരങ്ങളിൽവെച്ച് ഏറ്റവും മേലെ നില്ക്കുന്നവയാണു് രാമനാ

മാക്ഷരങ്ങൾ. അവയിലൊന്നു രാജചിഹ്നമായ കുടയും മറെറാന്നു കിരീടത്തിലെ രത്നവുമായി ശോഭിക്കുന്നു. ഃ. ഈ രണ്ടു ചിഹ്നങ്ങൾ — രേഫവും അനുസ്വാരവും അക്ഷരങ്ങളുടെ മുകളിലാണല്ലോ വിന്യസിക്കപ്പെട്ടുന്നതു്. ഉദാഹരണം:- पर्वतं (പാവ്വതം). ഇതിൽ രേഫം വകാരത്തിനും അനുസ്വാരം തകാരത്തിനും മുകളിൽ സ്ഥിതിചെയ്യുന്നു.

സമുഝത സരിസ നാമ അരു നാമീ പ്രീതി
പരസപര പ്രഭു അനുഗാമീ
നാമ രൂപ ദുഇ ഈസ ഉപാധീ അകഥ അനാദി
സുസാമുഝി സാധീ.

സമുഝത=രൂപംകൊണ്ടു നോക്കുമ്പോൾ, നാമ അരു നാമീ=നാമവും നാമിയും, സരിസ=തുല്യംതന്നെ, പ്രഭു അനുഗാമീ=പ്രഭുവിനും അനുയായിക്കും ഉള്ള, പരസപര പ്രീതി=അന്യോന്യപ്രീതിയാണവയ്ക്കുള്ളതു്, നാമ രൂപ ദുഇ=നാമവും നാമിയും രണ്ടും, ഈസ ഉപാധീ=ഈശ്വരൻെറ ഉപാധികളാണു്, അകഥ=കഥിക്കാനാവാത്തതും, അനാദി=അനാദിയുമാണവ, സുസാമുഝി=പ്രജ്ഞാബലത്താൽത്തന്നെയെ അവയെ അറിയാനാകൂ.

പേരും ആ പേർ വഹിക്കുന്ന വ്യക്തിയും രൂപവും ആലോചിച്ചുനോക്കുമ്പോൾ ഒന്നുതന്നെ. അവയ്ക്കന്യോന്യ ബന്ധവും ഉണ്ടു്. പക്ഷേ ആ ബന്ധമാകട്ടെ പ്രഭുവിനും അനുയായിക്കും ഉള്ളതുപോലുള്ള ഒന്നാണു്. ഈശ്വരൻെറ ഉപാധികളാണു് നാമവും രൂപവും. ഉപാധികളെക്കൊണ്ടു മനുഷ്യൻ പ്രഖ്യാതനാകുന്നതുപോലെ നാമരൂപങ്ങളാൽ ഈശ്വരനെക്കുറിച്ചുള്ള യഥാൎത്ഥജ്ഞാനമുണ്ടാകുന്നു. അപ്രകാരമുള്ള നാമവും രൂപവും അവൎണ്ണ്യവും അനാദിയുമാണു്. ബുദ്ധിവൈഭവംകൊണ്ടേ അവ അറിയാൻ കഴിയൂ. ഇവിടെ രാമനാമം പ്രഭുവും ശ്രീരാമനെന്ന നാമി അനുയായിയുമാണു്. പ്രഭുവിനും അനുയായിക്കും പരസ്പരബന്ധവും

ഉണ്ട്. നാമത്തിനും നാമിയ്ക്കും ഏതിനാണ് കൂടുതൽ മാഹാത്മ്യമെന്ന് ഇതുകൊണ്ട സിദ്ധമാകുന്നു.

കോ ബഡ ഛോട കഹത അപരാധൂ സുനി ഗുന
ഭേദ സമുഝിഹഹിം സാധൂ
ദേഖിഅഹിം രൂപ നാമ ആധീനാ രൂപ ഗ്യാന
നഹിം നാമ ബിഹീനാ.

കോ ബഡ ഛോട=ഏതു വലുതു് ഏതു ചെറുതു് എന്നു്, കഹത അപരാധൂ=പറയുക ഒരപരാധമാകും, സാധൂ ഗുന ഭേദ=ജ്ഞാനികൾ ഗുണഭേദങ്ങൾ, സുനി സമുഝിഹഹിം=കേട്ട മനസ്സിലാക്കിയിരിക്കും, രൂപ നാമ ആധീനാ=രൂപം നാമത്തിന്നു അധീനമാണെന്നും, നാമ ബിഹീനാ=നാമം കൂടാതെ, രൂപ ഗ്യാന നഹിം=രൂപജ്ഞാനമില്ലെന്നും, ദേഖിഅഹിം=അവർ കണ്ടിട്ടുണ്ടാവും.

നാമവും രൂപവും തമ്മിൽ തട്ടിച്ചുനോക്കുമ്പോൾ അവയിൽ ഏതു വലുതു് ഏതു ചെറുതു് എന്നു പരിഛേദിച്ചു പറയുന്നതു് സാഹസമായിരിക്കും. ഗുണഭേദങ്ങൾ ജ്ഞാനികൾ കേട്ടു ഗ്രഹിച്ചിരിക്കും. അവർ പരിഗണിക്കുകയും ചെയ്യുന്നുണ്ടാവും. രൂപം നാമത്തിന്നു വിധേയമാണെന്നും നാമം കൂടാതെ രൂപത്തെക്കുറിച്ചു ജ്ഞാനം ഉണ്ടാകില്ലെന്നും.

രൂപ ബിസേഷ നാമ ബിനു ജാനേം കരതല ഗത
ന പരഹിം പഹിചാനേം
സുമിരിയ നാമ രൂപ ബിനു ദേഖേം ആവത ഹൃദയ
സനേഹ ബിസേഷേം

രൂപ കരതല ഗത=രൂപം കൈക്കലാണെങ്കിൽക്കൂടിയും, ബിനു നാമ ജനേം=അതിൻെറ പേരറിയാതെ, ബിസേഷ പഹിചാനേം ന പരഹിം=അതിനെക്കുറിച്ചുള്ള ശരിയായ ബോധമുണ്ടാകാൻ

വിഷമമാണ്, രൂപദേഖേം ബിനു=രൂപം കണ്ടില്ലെങ്കിൽക്കൂടിയും, നാമ സുമിരിയ=നാമം സ്മരിച്ച്, ഹൃദയ ബിസേഷേം സനേഹ= മനസ്സിൽ സവിശേഷസ്നേഹം, ആവത=ആവിർഭവിക്കുന്നുണ്ട്.

രൂപം നമ്മുടെ കൈക്കുള്ളിലിരിക്കുന്നു. എന്നാലും രൂപത്തിൻെറ നാമം അറിയാതെ രൂപത്തെക്കുറിച്ചു വിവേചിച്ചറിയാൻ വിഷമം നേരിടുന്നു. രൂപം കാണുന്നില്ലെങ്കിൽക്കൂടിയും നാമസ്മരണം നിമിത്തം നമ്മുടെ മനസ്സിൽ രൂപത്തെക്കുറിച്ചൊരു സവിശേഷപ്രേമം അങ്കുരിക്കാതിരിക്കുന്നില്ല.

നാമ രൂപ ഗതി അകഥ കഹാനീ സമുഝത സുഖദ
ന പരതി ബഖാനീ
അഗുന സഗുന ബിച നാമ സുസാഖീ ഉഭയ പ്രബോ-
ധക ചതുര ദുഭാഖീ.

നാമരൂപഗതി=നാമരൂപങ്ങളുടെ ഗതി (അഥവാ രഹസ്യം), അകഥ കഹാനീ=അവർണ്ണ്യമായ കഥയെന്നു, സമുഝത=അറിയുന്നതു്, സുഖദ=സുഖപ്രദമാണ് എങ്കിൽക്കൂടിയും അതു്, ബഖാനീ ന പരതി=വർണ്ണിക്കാനാവില്ല, അഗുന സഗുനബിച=നിർഗ്ഗുണസഗുണങ്ങളുടെ ഇടയ്ക്കു, നാമ സുസാഖീ=നാമം ഉത്തമസാക്ഷിയാണ്, ഉഭയ പ്രബോധക=ഉഭയ പ്രബോധകനായ, ചതുര ദുഭാഖീ=പ്രഗത്ഭദ്വിഭാഷിയുമാണ്.

അവർണ്ണ്യമായൊരു കഥയാണ് നാമത്തിൻേറയും രൂപത്തിൻേറയും രഹസ്യം എന്നു അറിയുന്നതു് സുഖപ്രദമാണ്. എന്നാൽ ആ സുഖം എപ്രകാരമുള്ളതെന്നു വർണ്ണിക്കുക വിഷമവുമാണ്. നിർഗ്ഗുണത്തിൻേറയും സഗുണത്തിൻേറയും ഇടയ്ക്കുനില്ക്കുന്ന നല്ലൊരുസാക്ഷിയും നാമരൂപങ്ങളേയും നിർഗ്ഗുണസഗുണങ്ങളേയും കുറിച്ചു ജ്ഞാനമുണ്ടാക്കുന്ന ചതുരനായ ദ്വിഭാഷിയുമാണ് നാമം.

ദോ: രാമനാമ മനിദീപ ധരു ജീഹ ദേഹരീം ദ്വാര
തുലസി ഭീതര ബാഹരഹും ജൗം ചാഹസി ഉംജിആര.

തുലസീ=അല്ലയോ തുളസീ, ഭീതര ബാഹരഹൂം=പുറത്തും അകത്തും, ജൗം ഉജിആര ചാഹസി=വെളിച്ചം കൊതിക്കുന്നുവെങ്കിൽ, ദേഹരീം ജിഹ ദ്വാര=വായിലെ ജിഹ്വയാകുന്ന ഉമ്മറപ്പടിയിൽ, രാമനാമമനിദീപ ധരു=രാമനാമമാകുന്ന രത്നദീപം പ്രതിഷ്ഠിക്കുക.

അകത്തും പുറത്തും വെളിച്ചം വേണമെന്ന അഭിലാഷം നിനക്കുണ്ടെങ്കിൽ അല്ലയോ തുളസി, നീനിന്റെ മുഖത്തിൽഉള്ള ജിഹ്വയാകുന്ന ഉമ്മറപ്പടിയിൽ ശ്രീരാമനാമമാകുന്ന രത്നദീപംവെയ്ക്കുക. ബാഹ്യാഭ്യന്തരശുദ്ധിയാണ് ഈശ്വരസാക്ഷാൽകാരത്തിന് അവശ്യം ആവശ്യം. അതിലേക്കു രാമനാമം ഒന്നേ പ്രയോജനപ്പെട്ടകയുള്ളു എന്നത്ഥം.

ചൗ: നാമ ജീഹം ജപി ജാഗഹിം ജോഗീ ബിരതി
ബിരംചി പ്രപംച ബിയോഗീ
ബ്രഹ്മസുഖഹി അനുഭവഹിം അനൂപാ അകഥ
അനാമയ നാമ ന രൂപാ.

ജോഗീ ജീഹം=യോഗികൾ നാവുകൊണ്ട്, നാമ ജപി=രാമനാമം ജപിച്ചു, ജാഗഹിം=പ്രബുദ്ധരായി, ബിരതി=വിരക്തരായിത്തീന്ന്, ബിരംചി പ്രപഞ്ച=ബ്രഹ്മസൃഷ്ടമായ പ്രപഞ്ചവുമായി, ബിയോഗീ=ബന്ധം ഉപേക്ഷിക്കുന്നു, അനൂപാ അകഥ=നിരുപമവും അവണ്ണ്യവും, അനാമയ=ശോകമോഹാദി രഹിതവും, നാമ ന രൂപാ=നാമമോരൂപമോ ഇല്ലാത്തതുമായ, ബ്രഹ്മ സുഖഹി=ബ്രഹ്മസുഖത്തെ, അനുഭവഹിം=അനുഭവിക്കുകയും ചെയ്യുന്നു.

രാമനാമം ജപിച്ചു ആത്മജ്ഞാനം സിദ്ധിച്ച യോഗിമാർ, വിരക്തരായി പ്രാപഞ്ചികബന്ധം വിട്ടു നിരുപമവും അവണ്ണ്യവും അനാമയവും നാമരൂപരഹിതവുമായ ബ്രഹ്മസുഖം അനുഭവിക്കുന്നു. യോഗിമാക്കു ഈവിധമൊരവസ്ഥ സിദ്ധിക്കാൻ കാരണം നാമജപം ഒന്നു മാത്രമാണെന്നു സാരം. [പ്രബുദ്ധരാവുക എന്നതിന് വിഷയങ്ങളിൽനിന്നു വിരക്തരാവുക എന്ന അത്ഥമാണ് ഇവിടെ സ്വീകരിക്കേണ്ടതു്]

ജാനാ ചഹ്ഹിം ശുദ്ധ ഗതി ജേഉ നാമ ജീഹം ജപി
ജാനഹിം തേഊ
സാധക നാമ ജപഹിം ലയ ലാഏം ഹോഹിം സിദ്ധ
അനിമാദിക പാഏം.

ജേഊ ശുദ്ധഗതി ജാനാ ചഹഹിം=ഏതൊരു ജിജ്ഞാസുക്കൾ മുമ്പു പ്രസ്താവിച്ച ശുദ്ധഗതി അറിയാൻ ആഗ്രഹിക്കുന്നുവോ, തേഊ ജീംഹ നാമ ജപി=അവർ നാവുകൊണ്ടു നാമംജപിച്ചു്, ജാനഹിം=അതറിയുന്നു, സാധക ലയലാഏം=ഏതൊരു സാധകന്മാർ ലാലസ(അഭിലാഷങ്ങൾ)വെച്ചുകൊണ്ടു്, നാമ ജപഹിം=നാമം ജപിക്കുന്നു അവർ, അനിമാദിക പാഏം=അണിമാദികൾ സമാ ജ്ജിച്ചു്, സിദ്ധ ഹോഹിം=സിദ്ധന്മാരായിത്തീരുന്നു.

നാമരൂപങ്ങളുടെ ശുദ്ധഗതി അറിയാനാഗ്രഹിച്ചു് ഏതൊരുവർ രാമനാമം ജപിക്കുന്നു അവർക്കതറിയാൻ സാധിക്കുന്നു. കാമ്യേച്ഛുക്കളായി ഏതൊരുത്തർ രാമനാമം ജപിക്കുന്നു അവർക്കു അണിമ, മഹിമ, ലഘിമ, ഗരിമ, ഈശിത്വം, വശിത്വം, പ്രാപ്തി, പ്രാകാശ്യം എന്ന അഷ്ടൈശ്വര്യസിദ്ധികൾ ഉണ്ടാകുന്നു. അങ്ങനെ അവർ സിദ്ധന്മാരായിത്തീരുകയും ചെയ്യുന്നു.

ജപഹിം നാമു ജന ആരത ഭാരീ മിടഹിം കുസങ്കട
ഹോഹിം സുഖാരീ
രാമഭഗത ജഗ ചാരി പ്രകാരാ സുകൃതി ചാരിഉ അനഘ
ഉദാരാ.

ഭാരീ ആരത ജന=ഏററവും ദുഃഖിതരായ ജനങ്ങൾ, നാമു ജപഹിം=നാമം ജപിച്ചു, കുസങ്കട മിടഹിം=കഠിനസങ്കടങ്ങളിൽനിന്നു മുക്തരായി, സുഖാരീ ഹോഹിം=സുഖികളായി ഭവിക്കുന്നു, രാമ ഭഗത ജഗ=രാമഭക്തന്മാർ ലോകത്തിൽ, ചാരി പ്രകാരാ=നാലുവിധത്തിലാണു്, ചാരിഉ=നാലുതരക്കാരും, സുകൃത അനഘ ഉദാരാ=സുകൃതികളും അനഘരും ഉദാരരുമാണു്.

ഏററവും ദുഃഖിതരായ ജനങ്ങൾ രാമനാമം ജപിച്ച് അവരെ ബാധിച്ചിട്ടുള്ള കഠിനസങ്കടങ്ങളിൽനിന്നു വിമുക്തരായി സുഖം അനുഭവിക്കുന്നു. ദുഖിതക്ക് ദുഃഖനിവൃത്തിക്കുള്ള ഏക ഔഷധമാണ് രാമനാമജപം എന്നു മനസ്സിലാക്കുക. സുകൃതികളും നിഷ്പാപരും, ഉദാരരും ആത്തരുമായി നാലുവിധത്തിലുള്ള രാമഭക്തന്മാരാണ് ലോകത്തിലുള്ളത്. ജ്ഞാനികൾ, ജിജ്ഞാസുക്കൾ, അത്ഥാത്ഥികൾ, ആത്തന്മാർ എന്നിങ്ങനെ ആ ഭക്തന്മാരെ തരംതിരിച്ചിട്ടുണ്ട്.

ചഹു ചതുര കഹും നാമ അധാരാ ഗ്യാനി പ്രഭുഹി
ബിസേഷി പിആരാ
ചഹും ജുഗ ചഹും ശ്രുതി നാമ പ്രഭാഊ കലി ബിസേഷി
നഹിം ആന ഉപാഊ.

ചഹു ചതുര കഹും=ഈ നാലു കൂട്ടക്കും, നാമ അധാരാ=രാമനാമമാണ് ആധാരം. പ്രഭുഹി ഗ്യാനി=ഭഗവാനു ജ്ഞാനികളിലാണ്. ബിസേഷി പിആരാ=സവിശേഷപ്രേമം. ചഹും ജുഗ=നാലുയുഗത്തിലും, ചഹും ശ്രുതി=നാലു വേദത്തിലും, നാമ പ്രഭാഊ=നാമത്തിനു പ്രഭാവമുണ്ട്. (എന്നാൽ), കലി ബിസേഷി=കലിയുഗത്തിൽ വിശിഷ്യ, ആന ഉപായ നഹിം=(നാമജപം വിട്ട്) മറെറാരുപായവും ഇല്ല.

മുമ്പു പറഞ്ഞ നാലു തരം ഭക്തന്മാക്കും രാമനാമമാണ് ആധാരം. എന്നാൽ ഭഗവാനു കൂടുതൽ സ്നേഹം ജ്ഞാനികളായ ഭക്തന്മാരിലാണ്. കൃതത്രേതാദ്വാപരകലിയുഗങ്ങളിലും ഋക്, യജുസ്സ്, സാമം, അഥവ്വം എന്നീ വേദങ്ങളിലും നാമത്തിൻെറ പ്രഭാവം പ്രകടമാണ്. കലിയുഗത്തെ സംബന്ധിച്ചിടത്തോളം നാമജപം അല്ലാതെ ഈശ്വരസാക്ഷാൽകാരത്തിനു മററു പോംവഴിയില്ല എന്ന വസ്തുത പ്രത്യേകം സ്മരണീയമാണ്.

ദോ: സകല കാമനാ ഹീന ജേ രാമ ഭഗതി രസ ലീന
നാമ സുപ്രേമ പീയൂഷ ഹ്രദ തിൻഹഹൂം കിഏ
മന മീന.

ജേ സകല കാമനാ ഹീന=ഏതൊരുത്തർ എല്ലാ ആശകളിൽനിന്നും മുക്തരായി, രാമ ഭഗതി രസ ലീന=രാമഭക്തിയാകുന്ന രസത്തിൽ മുഴുകിക്കൊണ്ടിരിക്കുന്നുവോ, നിൻഹഹൂം മന നാമ സുപ്രേമ=അവരും സ്വഹൃദയത്തെ ഭഗവന്നാമമാകുന്ന സുന്ദരഭക്തി— പീയൂഷ ഹ്രദ മീന കിഏ=സുധാ കയത്തിലെ മത്സ്യങ്ങളാക്കിയിരിക്കുന്നു.

സകല സംഗപരിത്യാഗികളായി രാമഭക്തിയാകുന്ന രസത്തിൽ മുഴുകി കഴിഞ്ഞുകൂട്ടുന്നവരും അവരുടെ ഹൃദയത്തെ ശ്രീരാമനാമമാകുന്ന ഭക്തി പീയൂഷക്കയത്തിലെ മത്സ്യങ്ങളാക്കിയിരിക്കുന്നു. നാലു തരം ഭക്തന്മാരിലുംവെച്ചു ജ്ഞാനികളായ ഭക്തന്മാക്കുള്ള മാഹാത്മ്യം അവർ നിഷ്ക്കാമകർമ്മികളാണെന്നതത്രെ. ജ്ഞാനികളായ ഭക്തന്മാർ ഈശ്വരനുമായി താദാത്മ്യം പ്രാപിച്ചു കർമ്മങ്ങളനുഷ്ഠിച്ചു യഥാർത്ഥഭക്തന്മാരായി പരിശോഭിക്കുന്നു. ജിജ്ഞാസുക്കളും അർത്ഥാർത്ഥികളും ആർത്തരുമായ മററു മൂന്നു തരക്കാരും ഭഗവൽഭക്തരായിരിക്കുന്നതു് അവരുടെ അഭിലാഷസിദ്ധിക്കുവേണ്ടി മാത്രമാകുന്നു. അത്തരക്കാരിൽ ഭഗവാനു് അത്രതന്നെ പ്രിയമില്ല. 'അഹമേവ ഗതിസ്തേഷാം നിരാശീഃ കർമ്മകാരിണാം' എന്ന ഭഗവദ്വചനം സ്മത്തവ്യമാണു്. സർവ്വസംഗപരിത്യാഗികളായി കർമ്മം ചെയ്യുന്ന അവക്കു ഭഗവാൻതന്നെയാണു് ഗതി എന്ന തത്വം ധരിക്കാനിടവരുന്നതു ശ്രേയസ്കരമാണല്ലോ. നിരാശീ എന്നും കർമ്മകാരിണാം എന്നുമുള്ള പദങ്ങളുടെ അർത്ഥം സവിശേഷം ചിന്തിക്കേണ്ടതാണു്. ആശയാണു് എല്ലാ സംസാരബന്ധങ്ങൾക്കും കാരണം. അതുപേക്ഷിച്ചുകഴിഞ്ഞാൽ പിന്നെ ദുഃഖം ഉണ്ടാകുന്നതല്ല.

ചൗ: അഗുന സഗുന ദുഇ ബ്രഹ്മ സരൂപാ അകഥ
അഗാധ അനാദി അനൂപാ
മോരേം മത ബഡ നാമ ദുഹൂം തേം കിഏ ജേഹിം
ജുഗ നിജ ബസ നിജ ബൂതേം.

അകഥ അഗാധ=അവർണ്ണ്യവും അഗാധവും, അനാദി അനൂപാ= അനാദിയും അനുപമവുമായ, ബ്രഹ്മ ദുഇ സരൂപാ=ബ്രഹ്മത്തിന്റെ രണ്ടു സ്വരൂപങ്ങളാണു്, അഗുന സഗുന=നിർഗ്ഗുണവും സഗുണവും, മോരേം മത=എന്റെ അഭിപ്രായത്തിൽ, നാമ ദുഹൂം തേം ബഡ=നാമമാണു് രണ്ടിനേക്കാളും വലുതു്. ജേഹിം ജുഗ=ആ രണ്ടിനേയും നാമം, നിജ ബൂതേം നിജ ബസ കിഏ=സ്വപ്രഭാവത്താൽ സ്വാധീനമാക്കിയിരിക്കുന്നു.

ബ്രഹ്മം അവർണ്ണ്യവും അഗാധവും അനാദിയും നിരുപമവുമാണു്. ആ ബ്രഹ്മത്തിന്റെ രണ്ടു രൂപങ്ങളാകുന്നു സഗുണവും നിർഗ്ഗുണവും. അതുകൊണ്ടാണു് ബ്രഹ്മത്തെ സഗുണബ്രഹ്മമെന്നും നിർഗ്ഗുണബ്രഹ്മമെന്നും ജ്ഞാനികൾ വ്യവഹരിക്കുന്നതു്. എന്റെ അഭിപ്രായത്തിൽ ആ സഗുണബ്രഹ്മത്തേക്കാളും നിർഗ്ഗുണബ്രഹ്മത്തേക്കാളും വലുതു നാമമാണു്. ആ രണ്ടു ബ്രഹ്മങ്ങളേയും നാമം സ്വശക്തികൊണ്ടു സ്വാധീനമാക്കിയിട്ടുണ്ടു്.

പ്രൗഢി സുജന ജനി ജാനഹിം ജന കീ കഹഹും
പ്രതീതി പ്രീതി മന രുചീ കീ
ഏകു ദാരു ഗത ദേഖിഅ ഏകൂ പാവക സമ ജുഗ
ബ്രഹ്മ ബിബേകൂ.

പ്രൗഢി സുജന=പ്രൗഢരും നല്ലവരുമായ ജനങ്ങൾ, ജന കീ=ഇയ്യുള്ളവന്റെ ധൃഷ്ടതയാണെന്നു്, ജനി ജാനഹിം=ധരിക്കരുതു്. മന കീ പ്രതീതി=മനസ്സിന്റെ തോന്നലും, പ്രീതി രുചി=അഭിരുചിയും താൽപര്യവും ഞാൻ, കഹഹും=പറയുന്നു എന്നേ ഉള്ളൂ. ജുഗ

ബ്രഹ്മ ബിബേകം=നിർഗ്ഗുണസഗുണബ്രഹ്മവിവേകം, പാവക സമ= അഗ്നിക്കു തുല്യമാണ്. ഏക ദാരുഗത=ഒന്നു വിറകിന്നുള്ളിൽ (അദൃശ്യമായിരിക്കുന്നു), ഏക ദേഖിഅ=ഒന്നു പ്രത്യക്ഷമായും.

ഞാൻ ധാർഷ്ട്യം പ്രകടിപ്പിക്കുകയാണെന്നു പ്രൗഢരായ സജ്ജനങ്ങൾ വിചാരിക്കരുത്. എൻെറ മനസ്സിലെ തോന്നലും അഭിരുചിയും താൽപര്യവും മുൻനിറുത്തിയാണ് ഞാനിങ്ങനെ പറയുന്നത്. നിർഗ്ഗുണസഗുണബ്രഹ്മജ്ഞാനം അഗ്നിക്കു തുല്യമാണ്. നിർഗ്ഗുണത്തിൽ ദാരുഗതമായ അഗ്നിപോലെയും സഗുണത്തിൽ അതു പ്രത്യക്ഷമായിരിക്കുന്ന നിലയിലും പരിഗണിക്കപ്പെടുന്നു. വിറകിന്നുള്ളിലും പുറത്തും സ്ഥിതിചെയ്യുന്ന അഗ്നി രണ്ടാണെന്നു വ്യാഖ്യാനിക്കുന്നതിലുള്ള അർത്ഥമില്ലായ്മയാണ് സഗുണനിർഗ്ഗുണങ്ങൾ രണ്ടെന്നു പറയുന്നതിലും പ്രകടമാകുന്നത്. സഗുണവും നിർഗ്ഗുണവും രണ്ടല്ല ഒന്നുതന്നെ എന്നു സാരം. [നിർഗ്ഗുണബ്രഹ്മം വിറകിന്നുള്ളിലുള്ള അഗ്നിക്കു സമാനമാണ്. അതു സർവ്വസംസാര വ്യാപ്തവുമാണ്. വിറകിൻെറ സാന്നിധ്യത്തിൽ അഗ്നി പ്രകടമാകുന്നതുപോലെ യോഗാദിസാധനദ്വാരാ നിർഗ്ഗുണബ്രഹ്മജ്ഞാനം ഉണ്ടാകുന്നു. സഗുണബ്രഹ്മം പ്രത്യക്ഷാഗ്നിക്കു സമാനമാണ്. അതെല്ലാവർക്കും ദൃഷ്ടിഗോചരവുമാണെന്നു വ്യക്തം ]

ഉഭയ അഗമ ജ്ഗ സുഗമ നാമത കഹേഉ നാമു ബഡ
ബ്രഹ്മ രാമതേം
ബ്യ്യാപക ഏക ബ്രഹ്മ അബിനാസീ സത ചേതന
ഘന ആനന്ദ രാസീ.

ഉഭയ=രണ്ടും, അഗമ=അഗമ്യങ്ങളാണ്. പക്ഷേ, നാമതേം സുഗമ= നാമംകൊണ്ടു സുഗമ്യങ്ങളുമാണ്. ബ്രഹ്മ രാമ തേം=ബ്രഹ്മത്തേക്കാളും രാമനേക്കാളും, നാമു ബഡ കഹേഉം=നാമം വലുതാണെന്നു ഞാൻ പറഞ്ഞിട്ടുണ്ട്. ബ്രഹ്മ ഏക ബ്യാപക=ബ്രഹ്മം ഏകവും വ്യാപകവും, അബിനാസീ=അവിനാശിയും, സത ചേതന ഘന ആനന്ദ രാസീ=സച്ചിദാനന്ദരാശിയുമാണ്.

നാമവും രൂപവും അഗമ്യങ്ങളാണെങ്കിലും നാമത്താൽ നാമരൂപങ്ങൾ സുഗമ്യങ്ങളാണ്. ഞാൻ പറയുകയുണ്ടായി ബ്രഹ്മത്തേക്കാളും രാമനേക്കാളും വലുതാണ് രാമനാമം എന്നു്. ബ്രഹ്മമാകട്ടെ ഏകവും വ്യാപകവും, വിനാശരഹിതവും സച്ചിദാനന്ദരാശിയുമാകുന്നു.

അസ പ്രഭു ഹൃദയം അഛത അബികാരീ സകല ജീവ
ജഗ ദീന ദുഖാരീ
നാമ നിരൂപന നാമ ജതന തേം സോഉ പ്രഗടത
ജിമി മോല രതന തേം.

അസ അബികാരീ=ഇങ്ങനെ വികാരരഹിതമായ, പ്രഭു ഹൃദയം= ഭഗവാൻ ഹൃദയത്തിൽ, അഛത ജഗ=സ്ഥിതമായിരുന്നിട്ടും പ്രപഞ്ചത്തിലെ, സകല ജീവ=സകല ജീവികളും, ദീന ദുഖാരീ=ദീനരും ദുഃഖിതരുമായി കാണപ്പെടുന്നു. ജിമി രതന തേം മോല=പേർകൊണ്ടുതന്നെ രത്നത്തിൻെറ വില പ്രകടമാകുന്നതുപോലെ, സോഉ നാമനിരൂപന=ആ ബ്രഹ്മവും നാമജ്ഞാനംകൊണ്ടും, നാമ ജതന തേം=നാമജപയത്നംകൊണ്ടും, പ്രഗടത=പ്രകടമാകുന്നു.

ഇപ്രകാരം നിർവ്വികാരബ്രഹ്മമായ ഭഗവാൻ ജീവജാലങ്ങളുടെ ഹൃദയത്തിൽ സ്ഥിതിചെയ്തിട്ടും പ്രപഞ്ചത്തിലെ സമസ്തജീവജാലങ്ങളും ദുഃഖിതരും ദീനരുമായിട്ടല്ലേ കാണപ്പെടുന്നതു്! നാമംകൊണ്ടു തന്നെ രത്നമൂല്യം നിർണ്ണയിക്കപ്പെടുന്നതുപോലെ നാമജ്ഞാനംകൊണ്ടും നാമജപയത്നംകൊണ്ടുമാണ് ബ്രഹ്മവും പ്രകടമാകുന്നതു്. പേരറിയാതെ രത്നത്തിൻെറ വില പരിഗണിക്കപ്പെടുന്നില്ലാത്തതുപോലെ നാമജപാഭ്യാസം കൂടാതെ ബ്രഹ്മജ്ഞാനവും സിദ്ധമാകുന്നില്ല. നാമജപംകൊണ്ടു് അന്തഃകരണത്തിൽ ബ്രഹ്മജ്ഞാനം അങ്കുരിക്കുകയും അപ്പോൾ ജീവനെ ബാധിച്ചിട്ടുള്ള എല്ലാ ദുഃഖങ്ങളും അകലുകയും ചെയ്യുന്നു എന്നു സാരം.

ദോ: നിരഗുന തേം ഏഹി ഭാംതി ബഡ നാമ പ്രഭാഉ
അപാര

കഹഉം നാമു ബഡ രാമ തേം നിജ ബിചാര
അനുസാര.

ഏഹി ഭാംതി=ഇപ്രകാരം, നിരഗുന തേം=നിർഗ്ഗുണബ്രഹ്മത്തെ അപേക്ഷിച്ച്, നാമ പ്രഭാഉ=നാമത്തിന്നുള്ള പ്രഭാവം, ബഡ അപാര=വലുതും അപാരവുമാണ്. നിജ ബിചാര അനുസാര=എൻെറ വിചാരം പുരസ്സരിച്ച, കഹഉം രാമ തേം ബഡ=ഞാൻ പറയുന്നു, രാമനേക്കാൾ വലുതു രാമൻെറ, നാമു=നാമമാണെന്നു്.

നിർഗ്ഗുണബ്രഹ്മത്തെ അപേക്ഷിച്ച നാമത്തിനുള്ള പ്രഭാവം വലുതും അപാരവുമാണ്. ഞാനെൻെറ വിചാരം മുൻനിറുത്തി പറയുന്നു, രാമനേക്കാൾ വലുതാണ് രാമൻെറ നാമം എന്നു്. ഇവിടെയും നാമനാമികളിൽ നാമത്തിന്നുതന്നെയാണ് പ്രാധാന്യം എന്നു കവിക്കഭിപ്രായമുണ്ട്. ഭഗവാൻ നാമിയും, ഭഗവാൻെറ പേർ നാമവും ആകുന്നു 'രാമനാമത്തിൻ പ്രഭാവം നിമിത്തമായ് രാമ, ഞാനിങ്ങനെയായിച്ചമഞ്ഞതും' എന്ന വാല്മീകിയുടെ ആശയം അനുസ്മരിക്കുക.

ചൗ: രാമ ഭഗത ഹിത നര തനു ധാരീ സഹി സങ്കട
കിഏ സാധു സുഖാരീ
നാമു സപ്രേമ ജപത അനയാസാ ഭഗത ഹോഹിം
മുദ മംഗല ബാസാ.

ഭഗത ഹിത രാമ=ഭക്തഹിതാർത്ഥം ശ്രീരാമൻ, നര തനു ധാരീ=മനുഷ്യശരീരമെടുത്തു് സ്വയം, സങ്കട സഹി=സങ്കടങ്ങളനുഭവിച്ച്, സാധു സുഖാരീ കിഏ=ഭക്തന്മാരെ സുഖിപ്പിച്ചു, ഭഗത സപ്രേമ=ഭക്തന്മാർ പ്രേമപൂർവ്വം, നാമു ജപത=ഭഗവന്നാമം ജപിച്ച്, അനയാസാ=വിഷമമേതും കൂടാതെ, മുദ മംഗല ബാസാ ഹോഹിം=സന്തോഷമംഗളങ്ങളുടെ ആവാസങ്ങളായിതീരുന്നു.

ശിഷ്ടപരിപാലനാർത്ഥം ശ്രീരാമചന്ദ്രൻ മനുഷ്യരൂപം കൈക്കൊണ്ട് പലവിധത്തിലുള്ള കഷ്ടപ്പാടുകളും അനുഭവിച്ച് ഭക്ത

ലോകത്തിന്ന സുഖം നൽകി. പ്രേമപൂർവ്വം ഭക്തന്മാർ രാമനാമം ജപിച്ചു നിഷ്പ്രയാസം സന്തോഷിക്കുന്നു; മംഗളാവാസങ്ങളായി തീരുകയും ചെയ്യുന്നു.

രാമ ഏക താപസ തിയ താരീ നാമ കോടി ഖല കുമതി
സുധാരീ
രിഷി ഹിത രാമ സുകേതുസുതാ കീ സഹിത സേന
സുത കീൻഹി ബിബാകീ.

രാമ ഏക താപസ തിയ=രാമൻ ഒരു താപസസ്ത്രീയേയാണ്, താരീ നാമ=മോക്ഷം നൽകി ഉദ്ധരിച്ച്. രാമനാമമാകട്ടേ, കോടി ഖല കുമതി=നിരവധി ദുഷ്ടന്മാരേയും ദുർബ്ബുദ്ധികളേയും, സുധാരീ= ഉദ്ധരിച്ചു, രിഷി ഹിത രാമ=വിശ്വാമിത്രൻെറ ഹിതത്തിന്നുവേണ്ടി ശ്രീരാമൻ, സുകേതുസുതാകീ=സുകേതുപുത്രിയേയും, സേന സഹിത സുത=സേനാസഹിതനായ പുത്രനേയും, ബിബാകീ കീൻഹ=നാമാവശേഷരാക്കി.

ശ്രീരാമൻ ഗൗതമപത്നിയായ അഹല്യക്കു മോക്ഷം നൽകി. എന്നാൽ ശ്രീരാമൻെറ നാമമാകട്ടെ അസംഖ്യം ദുർബ്ബുദ്ധികളേയും ദുഷ്ടന്മാരേയും സംഹരിച്ച് അവൎക്കു മോക്ഷം നൽകി. വിശ്വാമിത്രൻെറ ഉപദേശപ്രകാരം രാമൻ സുകേതുപുത്രിയായ താടകയേയും സേനാസമേതരായ സുബാഹു മാരീചന്മാരെയും നാമാവശേഷരാക്കി.

സഹിത ദോഷ ദുഖ ദാസ ദുരാസാ ദലഇ നാമു ജിമി
രബി നിസി നാസാ
ഭഞ്ജേഉ രഘ ആപു ഭവ ചാപൂ ഭവ ഭയ ഭഞ്ജന നാമ
പ്രതാപൂ.

ജിമി രബി നിസി നാസാ, നാമു=എപ്രകാരം സൂര്യൻ രാത്രിയെ നശിപ്പിക്കുന്നുവോ അപ്രകാരം രാമനാമം, സഹിത ദോഷ ദുഖ= ദോഷദുഃഖസഹിതരായ, ദാസ ദുരാസാ ദലഇ=ദാസന്മാരുടെ ദുരാ

ശകലം (നശിപ്പിക്കുന്നു), ഭവ ചാപൂ രാമ ആപു=ശൈവചാപം രാമൻ സ്വയം, ഭഞ്ജേഉ നാമ പ്രതാപൂ=ഭഞ്ജിച്ചു. ശ്രീരാമനാമത്തിൻെറ പ്രതാപമാകട്ടേ, ഭവ ഭയ ഭഞ്ജന=പ്രാപഞ്ചിക ഭയത്തേയും ഭഞ്ജിച്ചു.

സൂര്യൻ രാത്രിയെന്നപോലെ രാമനാമം ദോഷദുഃഖങ്ങളനുഭവിക്കുന്ന ഭഗവദ് ഭക്തന്മാരുടെ ദുരാശകളേ നശിപ്പിക്കുന്നു. രാമൻ സ്വയം ശൈവചാപം ഭഞ്ജിച്ചുവെങ്കിൽ രാമനാമം ഭഞ്ജിച്ചതു സംസാരദുഃഖങ്ങളേയാണ്. രാമനേക്കാഠം രാമനാമത്തിനുള്ള പ്രാധാന്യമാണിവിടെയും ഉദാഹരിക്കുന്നതു്. രാമനാമത്തിൻെറ മാഹാത്മ്യം അറിഞ്ഞു ആ പവിത്രനാമം ജപിക്കുന്നതായാൽ ജീവരാശികഠംക്കു അതിൽപ്പരമായി ഒരു നേട്ടവും ഉണ്ടാകുന്നതിനു വഴിയില്ല.

ദണ്ഡക ബന പ്രഭു കീൻഹ സുഹാവന ജന മന അമിത
നാമ കിഏ പാവന
നിസിചര നികര ദലേ രഘുനന്ദന നാമു സകല കലി
കലുഷ നികന്ദന.

പ്രഭുദണ്ഡക ബന=ശ്രീരാമൻ ദണ്ഡകാരണ്യത്തെ, സുഹാവന കീൻഹ=പ്രിയദർശകമാക്കി, നാമ അമിത ജന മന=ശ്രീരാമനാമമാകട്ടേ നിരവധി ഭക്തന്മാരുടെ ഹൃദയങ്ങളെ, പാവന കിഏ= പവിത്രങ്ങളാക്കി, രഘുനന്ദന=രാമൻ, നിസിചര നികര ദലേ= രാക്ഷസസമൂഹത്തെ നശിപ്പിച്ചു, നാമു സകല കലികലുഷ=ശ്രീരാമനാമം എല്ലാ കലിമാലിന്യങ്ങളേയും, നികന്ദന=നശിപ്പിച്ചു.

ശ്രീരാമൻ ദണ്ഡകാരണ്യത്തെ പ്രിയദർശകമാക്കിയെങ്കിൽ രാമനാമമാകട്ടേ നിരവധി ഭക്തന്മാരുടെ ഹൃദയങ്ങളെ പവിത്രങ്ങളാക്കി. രാക്ഷസസമൂഹത്തെ രാമനും, കലി കലുഷതകളെ രാമനാമവും നാമാവശേഷമാക്കി. [നാമനാമികളുടെ പ്രഭാവം കവി താരതമ്യപ്പെടുത്തുന്നു.]

ദോ: സബരീ ഗീധ സുസേവകനി സുഗതി ദീൻഹി
രഘുനാഥ
നാമ ഉധാരേ അമിത ഖല ബേദ ബിദിത ഗുന
ഗാഥാ.

രഘുനാഥ=ശ്രീരാമൻ, സബരീ ഗീധ സുസേവകനി=ശബരി, ജടായുതുടങ്ങിയ ഭക്തോത്തമക്കു, സുഗതി ദീൻഹി=സദ്ഗതി നല്കി, ബേദ ബിദിത ഗുനഗാഥാ=വേദവിദിതങ്ങളായ ഗുണചരിതങ്ങളോടുകൂടിയ, നാമ=രാമനാമം, അമിത ഖല ഉധാരേ=നിരവധി ദുഷ്ടന്മാരെ ഉദ്ധരിച്ചു.

ശബരി, ജടായു തുടങ്ങിയ ഭക്താഗ്രണികൾക്കു ശ്രീരാമഭദ്രൻ മോക്ഷംകൊടുത്തു. വേദസാമത ചരിത്രത്തോടുകൂടിയ രാമനാമമാകട്ടേ അസംഖ്യം ദുഷ്ടന്മാക്കു സദ്ഗതി നല്കി. അതായതു് രാമനാമജപം ഒന്നുകൊണ്ടു് അവക്കു സദ്ഗതി ലഭിച്ചു എന്നു സാരം.

ചൗ: രാമ സുകണ്ഠ ബിഭീഷന ദോഉ രാഖേ സരന
ജാന സബു കോഉ
നാമ ഗരീബ അനേക നേവാജേ ലോക ബേദ
ബര ബിരിദ ബരാജേ.

രാമ സുകണ്ഠ ബിഭീഷന ദോഉ=ശ്രീരാമൻ സുഗ്രീവനും വിഭീഷണനും, സരന രാഖേ=അഭയം നൽകിയതു്, സബ കോഉ ജാന=എല്ലാവരും ഗ്രഹിച്ചിട്ടുണ്ടു്. എന്നാൽ, നാമ അനേക ഗരീബ=അനേകം നിസ്സഹായികളെയാണു് രാമനാമം, നേവാജേ=ഉദ്ധരിച്ചിട്ടുള്ളതു്, ബര ബിരദ=രാമനാമമാഹാത്മ്യം, ലോകബേദ ബിരാജേ=ലോകങ്ങളിലും വേദങ്ങളിലും പ്രശോഭിതമാണു്.

ബാലിയെ ഭയന്നു നിസ്സഹായനായി കഴിയുന്ന സുഗ്രീവനും, രാവണനെ പേടിച്ചുകഴിയുന്ന വിഭീഷണനും ശ്രീരാമൻ അഭയം നല്കിയ കഥ എല്ലാവരും ഗ്രഹിച്ചിച്ചിട്ടുണ്ടു്. രാമനാമമാകട്ടേ അസംഖ്യം നിസ്സഹായരേയാണു് ഉദ്ധരിച്ചിട്ടുള്ളതു്. രാമ

നാമത്തിൻെറ മഹത്വം ലോകങ്ങളിലും വേദങ്ങളിലും പ്രകടമാകുന്നു. ഇവിടെയും രാമനും രാമനാമത്തിനും ഉള്ള അന്തരമാണ് തുളസീദാസൻ പ്രകടമാക്കുന്നത്. കീത്തനം കലിയിങ്കൽ എന്ന മഹദ്വാക്യം നാം അനുസ്മരിക്കണം.

രാമ ഭാലു കപി കടക ബടോരാ സേതു ഹേതു ശ്രമു
കീൻഹ ന ഥോരാ
നാമു ലേത ഭവസിന്ധു സുഖാഹീം കരഹു ബിചാരു
സുജന മന മാഹീം.

ഭാലു കപി കടക ബടോര=വാനരജാതീയരായവരെ ചേത്തു വലിയൊരു സേനയുണ്ടാക്കി, സേതു ഹേതു രാമ=സമുദ്രത്തിൽ ചിറ കെട്ടാൻ ശ്രീരാമൻ, ന ഥോരാ ശ്രമു കീൻഹ=കുറച്ചൊന്നുമല്ല യത്നിച്ചത്, നാമ ഭവസിന്ധു=ശ്രീരാമനാകട്ടേ സംസാരസാഗരത്തെ, സുഖാഹീം ലേത=എളുപ്പം തരണം ചെയ്യിക്കുന്നു, സുജന= ഹേ സജ്ജനങ്ങളേ, മനമാഹീം ബിചാരുകരഹു=ഈ വസ്തുത നിങ്ങൾ മനസ്സിൽ വിചാരിക്കുക.

ദക്ഷിണസമുദ്രത്തിൽ സേതു ബന്ധിച്ച ലങ്കയിലേക്കു കടക്കണമെന്ന ആവശ്യം നേരിട്ടപ്പോൾ രാമൻ വാനരസൈന്യത്തെ ക്കൊണ്ട് എത്ര പാടുപെട്ടിട്ടാണ് ചിറകെട്ടിച്ചത്. എന്നാൽ രാമനാമം ഭക്തന്മാരെ നിഷ്പ്രയാസം സംസാരസാഗരത്തിൻെറ മറുകര പ്രാപിപ്പിക്കുന്നു. സജ്ജനങ്ങൾ ഈ വസ്തുത ചിന്താവിഷയമാക്കിത്തീക്കട്ടെ.

രാമ സകുല രന രാവനു മാരാ സീയ സഹിത നിജ
പുര പഗു ധാരാ
രാജാ രാമു അവധ രജധാനീ ഗാവത ഗുന സുര മുനി
ബര ബാനീ.

രാവനു സകുല രാമ=രാവണനെ വംശത്തോടേ ശ്രീരാമൻ, രന മാരാ, സീയ സഹിത=യുദ്ധത്തിൽ നിഗ്രഹിച്ച്, സീതാസമേത

നായി, നിജപുര ചഌ ധാരാ=സ്വനഗരത്തിലേക്ക എഴുന്നള്ളി, അവധ രജധാനീ രാജാ=അയോധ്യാരാജ്യത്തെ രാജാവാണ്, രാമു; ഗുന=ശ്രീരാമൻ. അദ്ദേഹത്തിൻെറ ഗുണങ്ങളം, ബരബാനീ രസു മുനി=ശ്രേഷ്ഠവാണികളാൽ സുരന്മാരും മുനിമാരും, ഗാവത=ഗാനം ചെയ്തിട്ടുമുണ്ട്.

ശ്രീരാമൻ രാവണനെ കുലത്തോടെ സമരത്തിൽ നിഗ്രഹിച്ച സീതാസമേതനായി അയോദ്ധ്യയിലേക്ക മടങ്ങി. അയോധ്യാരാജാവായ രാമൻെറ ഗുണങ്ങളം ദേവന്മാരും മുനിമാരും ശ്രേഷ്ഠവാണികളാൽ ഗാനം ചെയ്തിട്ടുമുണ്ട്. എന്നാൽ രാമനാമം ഇതിലും വലുതായ കാര്യമാണ് നിവ്വഹിച്ചിരിക്കുന്നതു്.

സേവക സുമിരത നാമു സപ്രീതീ ബിനു ശ്രമ പ്രബല
മോഹദലു ജീതീ
ഫിരത സനേഹം മഗന സുഖ അപനേം നാമ പ്രസാദ
സോച നഹീം സപനേം.

സേവക സപ്രീതീ=ഭക്തന്മാർ പ്രീതിപൂവ്വം, നാമു സുമിരത=നാമത്തെ സ്മരിക്കുന്നതുകൊണ്ടുതന്നെ, ബിനുശ്രമ=നിഷ്പ്രയാസം, പ്രബല മോഹദലു ജീതീ=പ്രബലമായ മോഹസേനയെ ജയിക്കുന്നു, അപനേം സനേഹം മഗന=ഭഗവൽ ഭക്തിയിൽ മുഴുകി, സുഖ ഫിരത=സസുഖം വത്തിക്കുന്നു, നാമ പ്രസാദ=ശ്രീരാമനാമപ്രസാദത്താൽ, സപനേം സോച നഹിം=അവക്കു സ്വപ്നത്തിൽപോലും ബാഹ്യ ചിന്തകളില്ല.

ഭക്തന്മാർ പ്രീതിപൂവ്വകം രാമനാമം സ്മരിച്ച് യുദ്ധം തുടങ്ങിയ ഹിംസാവൃത്തികളൊന്നും കൂടാതെ കാമക്രോധലോഭ മദമാത്സര്യങ്ങളാകുന്ന പ്രബലസേനയെ ജയിച്ച് ഭഗവദ്ഭക്തിയിൽ നിമഗ്നരായി സസുഖം വത്തിക്കുന്നു. അവക്കു ശ്രീരാമനാമപ്രസാദം ഹേതുവായി സ്വപ്നേപി ചിന്ത ഉണ്ടാകുന്നില്ല നിശ്ചിന്തരായി സുഖമാസ്വാദിക്കുന്നു ഭക്തന്മാരെന്നു സാരം. രാമനാമജപംകൊ

ങ്ങളെ മനുഷ്യക്ക പരമലക്ഷ്യം നേടാമെന്നു നിരവധി ഉദാഹരണ ങ്ങാംകൊണ്ടു ഭക്തതുളസീദാസൻ സമത്ഥിക്കുന്നു. സ്വന്തം അനു ഭവം വെച്ചുകൊണ്ടാണ് ആ പരമ ഭാഗവതൻ ഈ യാഥാത്ഥ്യം ഉദ്ബോധിപ്പിക്കുന്നതെന്നു നാം മനസ്സിലാക്കണം

ദോ: ബ്രഹ്മ രാമതേം നാമു ബഡ ബരദായക
ബരദാനീ
രാമ ചരിത സത കോടി മഹം ലിയ മഹേസ
ജിയം ജാനി.

ബ്രഹ്മ രാമതേം=ബ്രഹ്മമായിരിക്കുന്ന രാമനേക്കാറം, ബരദായക ബരദാനി=വരദായകന്മാക്കും വരം കൊടുക്കുന്ന, നാമ ബഡ=നാമ മാകുന്നു വലുതു് എന്നു്, സതകോടി രാമ ചരിത മഹം=ശതകോടി രാമായണത്തിൽ, മഹേസ=ശിവൻ, ജിയ ജാനി ലിയ=മനസ്സി ലാക്കി പ്രതിപാദിച്ചിട്ടുണ്ടു്.

പരബ്രഹ്മമാണു് രാമൻ. ആ രാമനേക്കാറം വലുതാണു് രാമനാമം. വരദാതാക്കളായ ദേവന്മാക്കും ആ നാമം വരംകൊടു ക്കുന്നു. ഈ വസ്തുത ശിവൻ ശതകോടി രാമായണത്തിൽ പ്രതി പാദിച്ചിട്ടുമുണ്ടു്. [വാല്മീകി ശതകോടി രാമായണം രചിച്ചു ശിവനെ കേറപ്പിക്കാൻ കൊണ്ടുപോയി. കൈലാസത്തിൽ രാമായണപാഠം നടക്കുന്നുവെന്നറിഞ്ഞു് ദേവന്മാർ അതു കേറക്കാ നെത്തി. ഒരു സംവത്സരംകൊണ്ടു പാഠം അവസാനിച്ചു. രാമാ യണകഥ കേട്ടു ദേവന്മാർ പ്രസന്നരായി. അവർ ശിവനോടപേ ക്ഷിച്ചു, രാമായണം മൂന്നായി ഭാഗിച്ചു തരുന്നപക്ഷം മൂന്നു ലോക ത്തും അതു പ്രചരിപ്പിക്കാമെന്നു്. ശിവൻ സന്തുഷ്ടനായി 33 കോടി 33 ലക്ഷത്തി 33 ആയിരത്തി 333 ശ്ലോകവും പത്തക്ഷര വും ബ്രഹ്മാദിദേവതകറക്ക നൽകി. അവർ അതുംകൊണ്ടു സ്വർ ല്ലോകത്തിലേക്കു പോയി. ഇത്രയും ഭാഗം ശിവൻ ആദിശേഷനും കൊടുത്തു. ശേഷൻ അതു പാതാളത്തിലേക്കും കൊണ്ടുപോയി

മുനിമാക്കും കൊടുത്തു ബാക്കി ഭാഗം. അവർ അതും കൊണ്ടുപോയി സപ്തദ്വീപുകളിലും നവഖണ്ഡങ്ങളിലും പ്രചരിപ്പിച്ചു. പിന്നീടു ശേഷിച്ചതു് രാമ എന്ന രണ്ടക്ഷരമായിരുന്നു. അതു മൂന്നായി ഭാഗിക്കാൻ നിവൃത്തിയില്ലാതെ വന്നപ്പോൾ ശിവൻ അതു സ്വഹൃദയത്തിൽ വിന്യസിച്ചു ]

ചൗ: നാമ പ്രസാദ സംഭു അബിനാസീ സാജു
അമംഗല മംഗല രാസീ
സുക സനകാദി സിദ്ധ മുനി ജോഗീ നാമ പ്രസാദ
ബ്രഹ്മസുഖ ഭോഗീ.

നാമ പ്രസാദ=ശ്രീരാമനാമ പ്രസാദത്താൽ, അമംഗല സാജു=അമംഗളവേഷം ധരിച്ചവനായിരുന്നിട്ടും, മംഗല രാസീ സംഭു=മംഗളരാശിയായ ശംഭു, അബിനാസീ=അവിനാശിയായി, നാമ പ്രസാദ=നാമപ്രസാദത്താൽ, സുക സനകാദി=ശ്രീശുകൻ സനകൻ എന്നിങ്ങനേയുള്ള, സിദ്ധ മുനി ജോഗീ=സിദ്ധന്മാരും മുനിമാരും യോഗികളും, ബ്രഹ്മ സുഖ ഭോഗീ=ബ്രഹ്മാനന്ദമനുഭവിക്കുന്നു.

ചിതാഭസ്മം, പുലിത്തോൽ, സപ്പം എന്നിങ്ങനേയുള്ള അമംഗളവസ്തുക്കൾ ധരിക്കുന്നവനെങ്കിലും മംഗളരാശിയായ ശിവൻ രാമനാമപ്രസാദംകൊണ്ടു വിനാശമില്ലാത്തവനായിത്തീൎന്നു. നാമപ്രസാദംകൊണ്ടുതന്നെ ശുകൻ, സനകൻ എന്നിങ്ങനേയുള്ള സിദ്ധന്മാരും മുനിമാരും യോഗികളും ബ്രഹ്മാനന്ദം അനുഭവിക്കുന്നു.

നാരദ ജാനേഉ നാമ പ്രതാപൂ ജഗ പ്രിയ ഹരി
ഹരി ഹര പ്രിയ ആപൂ
നാമു ജപത പ്രഭു കീൻഹ പ്രസാദൂ ഭഗത
സിരോമനി ഭേ പ്രഹലാദൂ.

നാമ പ്രതാപൂ=നാമത്തിൻെറ പ്രതാപം, നാരദ ജാനേഉ=നാരദൻ മനസ്സിലാക്കിയിട്ടുണ്ട്, ജഗപ്രിയഹരി=ലോകപ്രിയനാണ് മഹാ വിഷ്ണു, ഹരിപ്രിയഹര=വിഷ്ണുപ്രിയനാണ് ശിവൻ, ഹരിഹര പ്രിയ ആപൂ=ഹരിക്കും ഹരനും പ്രിയനായ ആ നാരദൻ സ്വയം, നാമ ജപത=നാമം ജപിച്ചുതന്നെ, പ്രഭു പ്രസാദ കീൻഹ=പ്രഭുപ്ര സാദമുണ്ടാക്കി, പ്രഹലാദ്ദ ഭഗത സിരോമനി ഭേ=പ്രഹ്ളാദനും ഭക്തശിരോമണിയായി ഭവിച്ചു.

ശ്രീരാമനാമത്തിൻെറ പ്രഭാവം നാരദൻ ഗ്രഹിച്ചിട്ടുണ്ട്. ലോകപ്രിയനായ ഹരിക്കും ഹരിപ്രിയനായ ഹരനും പ്രിയനായ നാരദൻ രാമനാമം ജപിച്ചുതന്നെ ഭഗവാനെ പ്രസാദിപ്പിച്ചു. ഭഗവന്നാമജപത്താൽത്തന്നെയാണ് പ്രഹ്ലാദനും ഭക്തശിരോമണി യായതു്. [ഹിരണ്യകശിപുവിൻെറ ഭാര്യ ഗർഭിണിയായിരിക്കുന്ന കാലത്തൊരിക്കൽ നാരദമഹർഷി അവളെ സമീപിച്ചു ജ്ഞാനോ പദേശം ചെയ്തു. അവരാംക്കതിൻെറ സിദ്ധി ഉണ്ടായില്ലെങ്കിലും ഗർഭസ്ഥശിശുവിനു ജ്ഞാനോദയമുണ്ടായി. പ്രഹ്ലാദനുവേണ്ടിയാ ണല്ലോ ഭഗവാൻ നൃസിംഹമായി അവതരിച്ച് ദൈത്യകുലം നശി പ്പിക്കയും പ്രഹ്ളാദനെ രാജാവാക്കി വാഴിക്കുകയും ചെയ്തതു്.]

ധ്രുവം സഗലാനി ജപേഉ ഹരി നാഊം പായഉ
അചല അനൂപമ ഠാഊം
സുമിരി പവന സുത പാവന നാമൂ അപനേ ബസ
കരി രാഖേ രാമൂ.

സഗലാനി ധ്രുവം=മനഃക്ലേശത്തോടുകൂടിയ ധ്രുവൻ, ഹരിനാഊം ജപേഉ=ഹരിയുടെ നാമം ജപിച്ച്, അചല അനൂപമ=അചലവും അനുപമവുമായ, ഠാഊം പായഉ=പദത്തെ പ്രാപിച്ചു. പാവന സുത=ഹനുമാൻ, പാവന നാമൂ സുമിരി=പവിത്രമായ നാമം ധ്യാ നിച്ച്, രാമൂ അപനേ ബസ കരി രാഖേ=രാമനെ സ്വവശത്താ ക്കി വെച്ചു.

മനഃക്ലേശത്തോടുകൂടിയ ധ്രുവരാജകുമാരൻ ഭഗവന്നാമം ജപിച്ച് അചലവും അനുപമവും ആയ പദം പ്രാപിച്ചു. പവനപുത്രനായ ആഞ്ജനേയൻ പരിശുദ്ധമായ രാമനാമം ധ്യാനിച്ചു രാമനെ സ്വവശത്താക്കി. [സ്വായംഭുവമനുവിനു ശതരൂപയിലുണ്ടായ പുത്രനാണ് ഉത്താനപാദൻ. അദ്ദേഹത്തിനു സുനീതിയെന്നും സുരുചിയെന്നും പേരായ രണ്ടു ഭാര്യമാരും ഉണ്ടായിരുന്നു. സുനീതിയിൽ ധ്രുവൻ ജന്മമെടുത്തു. സുരുചിയുമായി നമ്മാലാപം ചെയ്തു് ഉത്താനപാദൻ ആനന്ദിച്ചുകൊണ്ടിരിക്കുമ്പോൾ ധ്രുവൻ പിതാവിനെ സമീപിച്ചു. പിതാവു പുത്രനെ ആശ്ലേഷിച്ചു മടിയിലിരുത്തി, ഈ കാഴ്ച സുരുചിക്കു രുചിച്ചില്ല. അവൾ ധ്രുവനെ പിടിച്ചു വലിച്ചു പുറത്താക്കി. ഹിന്നിട്ടിങ്ങനെ ജല്പിക്കുകയും ചെയ്തു:—'നീ എന്റെ മകനായി പിറക്കാത്ത നിർഭാഗ്യംകൊണ്ടു നിനക്കു പിതാവിന്റെ അങ്കതലത്തിലിരിക്കാൻ അർഹതയില്ല.' ഈ കഠിനവാക്കുകൾ കേട്ടു ദുസ്സഹവ്യഥയോടേ ധ്രുവൻ മാതാവിനെ സമീപിക്കുകയും മാതാവിന്റെ അനുജ്ഞയും നാരദമഹർഷിയുടെ ഉപദേശവും വാങ്ങി വനത്തിൽ പോയി തപസ്സ് അനുഷ്ഠിക്കുകയും ചെയ്തു. തപഃഫലമായി അദ്ദേഹം അഖിലലോകപ്രശസ്തനായിത്തീൎന്നു.]

ജപതു അജാമില്വ ഗജ്ജ ഗനികാഊ ഭഏ മുകുത ഹരി
നാമ പ്രഭാഊ
കഹൗം കഹാം ലഗി നാമ ബഡാഈ രാമു ന
സകഹിം നാമ ഗുന ഗാഈ.

അജാമില്വ ഗജ്ജ ഗനികാഊ=അജാമിളനും, ഗജവും, ഗണികയും, ജപതു ഹരി നാമ പ്രഭാഊ=നാമം ജപിച്ച് ഭഗവന്നാമപ്രഭാവത്താൽ, മുകുത ഭഏ=മുക്തരായി ഭവിച്ചു. നാമ ബഡാഈ=നാമത്തിന്റെ വലുപ്പം, കഹാം ലഗി കഹൗം=എത്രത്തോളമെന്നെങ്ങനെ പറയും? നാമ ഗുന രാമ=നാമഗുണങ്ങൾ രാമനുകൂടി, ഗാഈ ന സകഹിം=വൎണ്ണിക്കുക സാധ്യമല്ല.

അജാമിളനും ഗജവും ഗണികയും ഭഗവന്നാമം ജപിച്ച് നാമപ്രഭാവംകൊണ്ടു സദ്ഗതി പ്രാപിച്ചു . നാമത്തിന്റെ വലുപ്പം എത്രത്തോളമെന്നു് എങ്ങനെ പറയും! ശ്രീരാമനെക്കൊണ്ടുപോലും നാമഗുണങ്ങൾ വർണ്ണിക്കാൻ സാദ്ധ്യമല്ല. അജാമിളന്റെയും ഗജത്തിന്റേയും ഗണികയുടേയും കഥ ഇവിടെ സംക്ഷേപിച്ചു പറയാം.

[മഹാപാപിയാണ് അജാമിളൻ. അയാൾ പുറത്തെവിടെയോ പോയ ഒരവസരത്തിൽ കുറെ സാധുക്കൾ അയാളുടെ ഗൃഹത്തിൽ ചെന്നു. ഗർഭിണിയായ ഗൃഹമേധിനി അതിഥികളെ സൽകരിച്ചു. അവരിങ്ങനെ അനുഗ്രഹിച്ചു: – 'ഹേ സതീരത്നമേ, നിനക്കൊരു പുത്രനാണ് ജനിക്കുക. അവനു നാരായണൻ എന്നു പേരിടണം.' ആ സ്ത്രീ അതിഥികളുടെ ഹിതപ്രകാരമെല്ലാം അനുഷ്ഠിച്ചു. അജാമിളൻ പുത്രനായ നാരായണനെ ഹൃദയംഗമം സ്നേഹിച്ചു. പാപിയായ അജാമിളനു മൃത്യുകാലം സമാഗതമായി. കാലദൂതന്മാർ അയാളെ കൊണ്ടുപോകാൻ വന്നു. പേടിത്തൊണ്ടനായ അജാമിളൻ പുത്രനെ പേർ പറഞ്ഞു വിളിച്ചു. വിളി കേട്ടു വിഷ്ണുദൂതന്മാരെത്തി അജാമിളനെ സ്വർഗ്ഗത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. ഭഗവൽകൃപകൊണ്ടു അയാൾക്കു സായൂജ്യവും സിദ്ധിച്ചു.]

[ഗണികയുടെ പേർ പിംഗള എന്നായിരുന്നു. പലരേയും അവൾ സ്വാധീനത്തിലാക്കി രമിപ്പിച്ചു ധനം നേടി ഒരു ദിവസം ആരും അവളെ സമീപിച്ചില്ല. അവളുടെ മനസ്സിൽ പെട്ടെന്നൊരു വിചാരം തലപൊക്കി. "മനുഷ്യരെ കാത്ത് അക്ഷമയായി കഴിഞ്ഞുകൂടുന്ന ഞാൻ ഈശ്വരനെയാണ് കാത്തിരിക്കുന്നതെങ്കിൽ സംസാരബന്ധത്തിൽനിന്നു് എനിക്കു മോചനം ലഭിക്കുമല്ലൊ." ഈ നിനവിന്റെ ചൂടാറുന്നതിനു മുമ്പേതന്നെ പിംഗള, ഭഗവൽസ്മരണ തുടങ്ങി. അചിരേണ അവൾക്കു സായൂജ്യവും ലഭിച്ചു ]

[അഗസ്ത്യശാപംകൊണ്ടു ഗജമായിത്തീൻ്ന പാണ്ഡ്യരാജാവു, ത്രികൂടാചലത്തിലുള്ള ഒരു സരസ്സിലിറങ്ങി ക്രീഡിച്ചു. ആ സമ

യത്തു് അതിനെ ഒരു മുതല പിടികൂടി. ആയിരം സംവത്സരം ആ ബന്ധനാവസ്ഥ ഗജം അനുഭവിച്ചു. ഇക്കാലമത്രയും അതു ഭഗവാനെ സ്മരിക്കുകയായിരുന്നു. ഭക്തനായ ഗജത്തിന്റെ സങ്കടം തീർത്തു രക്ഷിക്കാൻ ഗരുഡാരൂഢനായി മഹാവിഷ്ണു പ്രത്യക്ഷനായി ചക്രംകൊണ്ടു നക്രത്തെ നിഗ്രഹിച്ചു ഗജേന്ദ്രനു സായൂജ്യം നല്കി. ഗജേന്ദ്രമോക്ഷം എന്ന പേരിൽ ഈ കഥ സുവിദിതമാകുന്നു.]

ദോ: നാമു രാമകോ കലപതരു കലി കല്യാന നിവാസു
ജോ സുമിരത ഭയോ ഭാംഗ തേം തുലസീ തുലസീ ദാസു.

കലാ കല്യാന നിവാസു=കലിയുഗത്തിൽ മംഗളാവാസമായ, കലപതരു=കല്പവൃക്ഷം, രാമകോ നാമ=ശ്രീരാമന്റെ നാമമാണു്, ജോ സുമിരത=ആ നാമം സ്മരിച്ചതിനാൽ മാത്രമാണു്, തുലസീ ദാസ ഭാംഗ=തുളസീദാസനാകുന്ന വിഷച്ചെടി, തുലസീ ഭയോ=തുളസിയായി ഭവിച്ചതു്.

കലിയുഗത്തിൽ മംഗളനിവാസമായിട്ടുള്ള കല്പകതരുവാണു് ശ്രീരാമനാമം. ആ നാമത്തെ സ്തുതിച്ചതുകൊണ്ടാണു് തുളസീദാസനാകുന്ന വിഷച്ചെടി ഏററവും പരിശുദ്ധമായ തുളസിയായി തീർന്നതു്. [സ്വജീവിതത്തിലെ ഇരുൾനിറഞ്ഞ ഭാഗം കവി അനുസ്മരിക്കുന്നു ]

ചൗ: ചഹും ജുഗ തീനി കാല തിഹും ലോകാ ഭഏ നാമ
ജപി ജീവ ബിസോകാ
ബേദ പുരാന സന്ത മത ഏഹൂ സകല സുകൃത
ഫല രാമ സനേഹൂ.

ചഹും ജുഗ തീനി കാല=നാലു യുഗത്തിലും മൂന്നു കാലത്തിലും, തിഹും ലോകാ ജീവ=മൂന്നു ലോകത്തിലും ഉള്ള ജീവികൾ, നാമ ജപി=നാമം ജപിച്ചു്, ബിസോകാ ഭഏ=ശോകരഹിതരായി

തീൎന്നിരിക്കുന്നു, സകല സുകൃത ഫല=എല്ലാ സുകൃതങ്ങളുടേയും ഫലം, രാമ സനേഹ്ഹ=ശ്രീരാമഭക്തിയാണ് എന്ന, ഏഹ്ഹ മത= ഈ അഭിപ്രായം, ബേദപുരാനസന്ത=വേദങ്ങൾക്കും പുരാണങ്ങൾക്കും സജ്ജനങ്ങൾക്കും ഉണ്ട്.

കൃതത്രേതാദ്വാപരകലി എന്നീ നാലു യുഗങ്ങളിലും ഭൂതവൎത്തമാനഭവിഷ്യൽ കാലങ്ങളിലും സ്വൎഗ്ഗം, ഭൂമി, പാതാളം എന്നീ മൂന്നു ലോകങ്ങളിലും ഉള്ള ജീവികൾക്ക ശോകവിമുക്തരാകാനുള്ള ഒരേ ഒരു മാൎഗ്ഗം രാമനാമജപമാണ്. ശ്രീരാമഭക്തി ഉണ്ടാകുക എന്നതു വളരെയേറെ പുണ്യം ചെയ്തതിന്റെ ഫലവുമാകുന്നു.

ധ്യാനു പ്രഥമ ജുഗ മഖബിധി ദൂജേം ദ്വാപര പരി-
തോഷത പ്രഭു പൂജേം
കലി കേവല മല മൂല മലിനാ പാപ പയോനിധി ജന
മന മീനാ.
നാമ കാമ തരു കാല കരാലാ സുമിരത സമന സകല
ജഗ ജാലാ.

പ്രഥമ ജുഗ ധ്യാനു=കൃതയുഗത്തിൽ ധ്യാനത്താലും, ദൂജേം മഖബിധി=ത്രേതായുഗത്തിൽ യാഗാദികൎമ്മങ്ങളാലും, ദ്വാപര പൂജേം=ദ്വാപരയുഗത്തിൽ പൂജകളാലും, പ്രഭു പരിതോഷത=ഭഗവാൻ സന്തുഷ്ടനായിത്തീരുന്നു, മല മൂല മലിനാ കലി=മലമൂലവും മലിനവുമായ കലിയുഗത്തിൽ, ജനമന പാപപയോനിധിമീനാ= ജനങ്ങളുടെ മനസ്സ് പാപസമുദ്രത്തിലെ മത്സ്യങ്ങളായിഭവിക്കുന്നു, കരാലാ കാല നാമ=ഈ കരാളകാലത്തിൽ ഭഗവന്നാമമായ, കാമതരു സുമിരത=കല്പവൃക്ഷത്തെ സ്മരിക്കുന്നതുകൊണ്ട്, സകല ജഗജാലാ സമന=എല്ലാ പ്രാപഞ്ചികദുഃഖങ്ങളും ശമിക്കുന്നു.

രാമ നാമ കലി അഭിമത ദാതാ ഹിത പരലോക ലോക
പിതുമാതാ

നഹിം കലി കരമ ന ഭഗതി ബിബേകു രാമനാമ
അവലംബന ഏകു.
കാല നേമി കലി കപട നിധാനൃ നാമ സുമതി സമരഥ
ഹനുമാനൃ.

കലി രാമനാമ=കലിയുഗത്തിൽ രാമനാമം, അഭിമത ദാതാ=അഭീഷ്ടദാതാവാണ്, ലോക പിതുമാതാ=ലോകത്തിൽ അതു പിതാവും മാതാവും ആണ്, പരലോക ഹിത=പരലോകഹിതവും ആണ്, കലി കരമ ഭഗതി=കലിയുഗത്തിൽ കമ്മങ്ങളൊ ഭക്തിയോ, ബംബേകു നഹിം=ജ്ഞാനമോ അല്ല, രാമനാമ ഏകു=രാമനാമം ഒന്നു മാത്രമാണ്, അവലംബന=ആശ്രയം, കപടനിധാനൃ=കപടനിധാനമായ, കലി കാല നേമി=കലിയാകുന്ന കാലനേമിയ്ക്കു, നാമ സുമതി സമരഥ=രാമനാമം വിജ്ഞാനിയും സമത്ഥനുമായ, ഹനുമാനൃ=ഹനുമാനാണ്.

ത്രേതായുഗത്തിൽ യാഗം തുടങ്ങിയ കമ്മങ്ങളനുഷ്ഠിക്കുന്നതുകൊണ്ടും കൃതയുഗത്തിൽ ധ്യാനംകൊണ്ടും ദ്വാപരയുഗത്തിൽ പൂജാച്ചനാദികൾകൊണ്ടും ഭഗവാൻ പ്രീതനാകുന്നു. പാപമലിനമായ കലിയുഗത്തിൽ ജനങ്ങളുടെ മനസ്സ് പാപസമുദ്രത്തിലെ മത്സ്യങ്ങളാണ്. അങ്ങനെ കരാളമായ കലിയുഗത്തിൽ ഭഗവന്നാമമായ കല്പകതരുവിനെ സ്മരിക്കുന്നതുകൊണ്ട് എല്ലാ പ്രാപഞ്ചികദുഃഖങ്ങളിൽനിന്നും മനുഷ്യക്കു നിവൃത്തിലഭിക്കുന്നു. സമസ്താഭീഷ്ടദാതാവു കലിയുഗത്തിൽ രാമനാമമാണ്. ഇഹത്തിലെ മാതാപിതാക്കളും പരത്തിലെ ഹിതകാരിയുമാണ് ഭഗവന്നാമം. കലിയുഗത്തിൽ കമ്മാനുഷ്ഠാനങ്ങളോ ഭക്തിജ്ഞാനങ്ങളോ അല്ല ഭഗവന്നാമം ഒന്നു മാത്രമാണ് ആശ്രയം. കപടനിധാനമായ കലിയുഗമാകുന്ന കാലനേമിയെ സംഹരിക്കുന്ന വിജ്ഞാനിയും സമത്ഥനുമായ ഹനുമാനാണ് രാമനാമം. രാമനാമജപത്തിൻെറ മഹാത്മ്യമാണിവിടെ തുളസീദാസൻ വിസ്തരിക്കുന്നത്.

ദോ: രാമ നാമ നരകേസരീ കനക കസിപു കലികാല
ജാപക ജന പ്രഹലാദ ജിമി പാലിഹി ദലി സുരസാലാ.

കലികാല കനക കസിപു=കലികാലമാകുന്ന ഹിരണ്യകശിപുവിനു്, രാമനാമ നരകേസരീ=രാമനാമം നരസിംഹമാണു്, ജാപക ജന പ്രഹലാദ=നാമംജപിക്കുന്ന ഭക്തന്മാർ പ്രഹ്ലാദന്മാരുമാണു്, ജിമി പാലി=പ്രഹ്ലാദന്മാരായ യാതൊരുവരെ രക്ഷിക്കാൻ, സുര സാലാ ദലിഹി=ദേവന്മാൎക്കു ദുഃഖമുണ്ടാക്കുന്ന അസുരനെ ഭഗവാൻ നിഗ്രഹിക്കുന്നു.

കലികാലം ഹിരണ്യകശിപുവാണു്. ആ ഹിരണ്യകശിപുവിനെ നിഗ്രഹിക്കുന്നതു രാമനാമമാകുന്ന നരസിംഹവുമാണു്. രാമനാമം ജപിക്കുന്ന ഭക്തന്മാർ പ്രഹ്ലാദന്മാരുമാണു്. ആ പ്രഹ്ലാദന്മാരെ രക്ഷിക്കാൻ ദേവദുഃഖപ്രദനായ അസുരനെ ഭഗവാൻ നിഗ്രഹിക്കുന്നു.

ചൗ: ഭായ കുഭായ അനഘ ആലസഹൂം നാമ ജപത
മംഗല ദിസി ദസഹൂം
സുമിരി സാ നാമ രാമ ഗുന ഗാഥാ കരഉം നാഇ
രഘുനാഥഹി മാഥാ.

ഭായ കുഭായ=രാഗം, ദ്വേഷം, അനഘ ആലസഹൂം=അതൃപ്തി, ആലസ്യം എന്നിവയോടുകൂടിയായാലും, നാമ ജപത=നാമജപം കൊണ്ടു്, ദസഹൂം ദിസി മംഗല=പത്തുദിക്കിലും മംഗളമുണ്ടാകുന്നു, സോ നാമ സുമിരി=ആ നാമം സ്മരിച്ചു്, രഘുനാഥഹി മാഥാ നാഇ=ശ്രീരാമനെ കുമ്പിട്ടു ശിരസ്സു കുനിച്ചു്, രാമഗുനഗാഥാ കരഉം=ഞാൻ രാമഗുണങ്ങൾ ഗാനം ചെയ്യുന്നു.

രാഗത്തോടുകൂടി നാമം ജപിച്ചാലും ദ്വേഷാതൃപ്തികളോടും ആലസ്യത്തോടും കൂടിയായാലും എങ്ങും രാമനാമജപം മംഗളമുണ്ടാക്കുന്നു. ആ നാമത്തെ ധ്യാനിച്ചും, ശ്രീരാമചന്ദ്രനെ കുമ്പിട്ടും

ഞാൻ രാമൻെറ ഗുണങ്ങാം ഗാനംചെയ്യുന്നു. [ഭാഗവതത്തിൽ പറയുന്നു,

'കാമം ക്രോധം ഭയം സ്നേഹമൈക്യം സൗഹൃദമേവച

നിത്യം ഹരൗ വിദധതോ യാന്തിതന്മയതാംഹിതേ' (കാമ ക്രോധഭയങ്ങളോടുകൂടിയോ സൗഹൃദത്തോടുകൂടിയോ ഏതു നിലയ്ക്കായാലും വേണ്ടില്ല; മനസ്സു ഭഗവാങ്കൽ ലയിപ്പിച്ചാൽ തന്മയത്വം ഉണ്ടാകും) ശിവൻ സ്വമേധയാലും വാല്മീകി അശ്രദ്ധനായും രാവണൻ ക്രുദ്ധനായും കുംഭകൎണ്ണൻ അലസതയോടേയും രാമനാമം ഉച്ചരിച്ചു സദ്ഗതി പ്രാപിച്ചു.

മോരി സുധാരിഹി സോ സബ ഭാംതീ ജാസു കൃപാ
നഹിം കൃപാം അഘാതീ
രാമ സുസ്വാമി കുസേവക മോസോ നിജ ദിസി
ദേഖി ദയാനിധി പോസോ.

സോ സബ ഭാംതീ=ആ ഭഗവാൻ എല്ലാ വിധത്തിലും, മോരി സുധാരിഹി=എൻെറ (രചന) സരളമാക്കാതിരിക്കയില്ല. ജാസു കൃപാ=അദ്ദേഹത്തിൻെറ കൃപ, കൃപാം അഘാതീ നാഹിം=ദയ പ്രകാശിപ്പിക്കുന്നതിൽ അലംഭാവമില്ലാത്ത ഒന്നാണു്. സോ രാമ= ആ രാമൻ, സുസ്വാമി=നല്ലൊരെജമാനനാണു്. മോസോ കുസേവക=എന്നാൽ അദ്ദേഹത്തിനു് എന്നേപ്പോലെ കൊള്ളരുതാത്ത ഒരു സേവകനും! നിജ ദിസി ദേഖി=സ്വസേവകനെന്നു കണ്ടു്, ദയാനിധി പോസോ=കാരുണ്യനിധിയായ അദ്ദേഹം എന്നെ രക്ഷിക്കട്ടെ.

എൻെറ സംരംഭം എല്ലാ വിധത്തിലും ആ ഭഗവാൻ നേരെയാക്കാതിരിക്കില്ല. ഇതുപോലൊരു ദയ ആൎക്കുണ്ടു വേറെ? എല്ലാം കൊണ്ടും ശ്രേഷ്ഠനായ യജമാനനാണദ്ദേഹം. ഞാനോ ഒന്നിനും കൊള്ളാത്ത സേവകനും. (എന്തന്തരം!) എന്നാലും സ്വസേവകനെന്നു പരിഗണിച്ചു് അദ്ദേഹം എന്നെ രക്ഷിക്കട്ടെ. നല്ല യജ

മാനന്മാർ സ്വസേവകന്മാർ കൊള്ളരുതാത്തവരായാലും അവരെ കൈവെടിയുന്നില്ല. അവരുടെ അപരാധങ്ങൾ യജമാനന്മാർ ക്ഷമിക്കുന്നു.

ലോകഹ്ഹും ബേദ സുസാഹിബ രീതീ ബിനയ സുനത
പഹിചാനത പ്രീതീ
ഗനീ ഗരീബ ഗ്രാമനര നാഗര പണ്ഡിത മൂഢ മലീന
ഉജാഗര.
സുകബി കുകബി നിജ മതി അനുഹാരീ നൃപഹി
സരാഹത സബ നര നാരീ
സാധു സുജാന സുസീല നൃപാലാ ഈസ അംസ ഭവ
പരമ കൃപാലാ.

ബിനയ സുനത=എല്ലാ സംഗതികളും നമ്രതാപൂർവ്വം കേട്ടു്, പ്രീതീ പഹിചാനത=പ്രീതി വിവേചിച്ചറിയുന്ന, സുസാഹിബ രീതീ=നല്ല യജമാനന്മാരുടെ രീതി, ലോകഹ്ഹും ബേദ=ലൗകികമായും വൈദികമായും പ്രകടമാക്കിയിട്ടുണ്ടു്. ഗനീ ഗരീബ=ധനികനും ദരിദ്രനും, ഗ്രാമ നര നാഗര=ഗ്രാമീണനും നാഗരികനും, പണ്ഡിത മൂഢ=പണ്ഡിതനും പാമരനും, മലീന ഉജാഗര=മലിനനും ഉജ്വലനും, സുകബി കുകബി=സൽകവിയും ദുഷ്ക്കവിയും, നിജമതി അനുഹാരീ=അവരവരുടെ ബുദ്ധിയ്ക്കൊത്തവണ്ണം, സബ നര നാരീ=എല്ലാ സ്ത്രീപുരുഷന്മാരും, നൃപഹി സരാഹത=രാജാവിനെ ശ്ലാഘിക്കുന്നു. നൃപാലാ സാധു=രാജാവാകട്ടെ വിശിഷ്ടനും, സുസീല സുജാന=സുശീലനും വിജ്ഞാനിയും, പരമ കൃപാലാ= ഏററവും ദയാലുവും, ഈസ അംസ=ഈശ്വരാംശവുമാണു്.

വേദങ്ങളിലും ശാസ്ത്രങ്ങളിലും നല്ല യജമാനന്മാരെപ്പററി പ്രകീർത്തിച്ചിട്ടുണ്ടു്. അവർ ഏതഭിപ്രായവും വിനയപൂർവ്വം കേൾക്കും. അർഹരായവരിൽ സവിശേഷപ്രീതി പ്രകാശിപ്പിക്കുകയും ചെയ്യും. രാജാവിനെ ധനികരും ദരിദ്രരും പണ്ഡിതന്മാരും പാമ

രന്മാരും മലിനരും ഉജ്വലരും സൽകവികളും ദുഷ്ടവികളും എന്നു വേണ്ട എല്ലാ സ്ത്രീപുരുഷന്മാരും പ്രശംസിക്കുന്നു. കാരണം, രാജാവു വിശിഷ്ടനും സദ്ഗുണസമ്പന്നനും വിജ്ഞാനിയും ഏററവും ദയാലുവും ഈശ്വരാംശസംഭൃതനുമാകുന്നു.

"ഇന്ദ്രാൽ പ്രഭുത്വം ജ്വലനാൽ പ്രതാപം ക്രോധോ യമാൽ
വൈശ്രവണാച്ച വിത്തം
പരാക്രമം രാമജനാർദ്ദനാഭ്യാമാദായരാജ്ഞഃ ക്രിയതേ ശരീരം."

അതായതു് ഇന്ദ്രദേവനിൽനിന്നു പ്രഭുത്വത്തേയും അഗ്നിദേവനിൽനിന്നു പ്രതാപത്തേയും ധൎമ്മരാജാവിൽനിന്നു ക്രോധത്തേയും വൈശ്രവണനിൽനിന്നു വിത്തത്തേയും രാമജനാർദ്ദനന്മാരിൽനിന്നു പരാക്രമത്തേയും എടുത്താണു് രാജാവിൻെറ ശരീരം ഉരുപ്പിടിപ്പിക്കുന്നതു്.

സുനി സനമാനഹിം സബഹി സുബാനീ ഭനിതി
ഭഗതി നതി ഗതി പഹിചാനീ
യഹ പ്രാകൃത മഹിപാല സുഭാഊ ജ്ഞാനസിരോമനി
കോസലരാഊ.
രീഝത രാമസനേഹ നിസോതേം കോ ജഗ മന്ദ
മലിന മതി മോതേം.

സുനി ഭനിതി ഭഗതി=പെരുമ കേട്ടും കവിത, ഭക്തി, നതി ഗതി=നമസ്കാരം, സ്ഥിതി ഇതെല്ലാം, പഹിചാനീ സുബാനീ=വിവേചിച്ചറിഞ്ഞും, സാധാരണ രാജാക്കന്മാർ നല്ല വാക്കുകളാൽ, സബഹി സനമാനഹിം=എല്ലാവരേയും സമ്മാനിക്കുന്നു. യഹ പ്രാകൃത മഹിപാല സുഭാഊ=ഇതൊക്കെ പ്രാകൃതന്മാരായ രാജാക്കന്മാരുടെ സ്വഭാവമാണു്. കോസലരാഊ=കോസലരാജാവിൻെറ സ്ഥിതിയോ? അദ്ദേഹം, ജ്ഞാനസിരോമനി=ജ്ഞാനശിരോമണിയാണു്. രാമ നിസോതേം=രാമൻ പവിത്രമായ, സനേഹ രീഝത=സ്നേഹത്താൽ പ്രസന്നനാണു്. മോതേം=എന്നേക്കാൾ,

മന്ദ മലിനമതി=മന്ദനും മലിനചിത്തനുമായി, ജഗ കോ=ലോകത്തിൽ ആരാണുള്ളതു്?

പ്രശംസകൾ കേട്ടും കവിത ഭക്തി തുടങ്ങിയ ഉപാധികളെ വിവേചിച്ചറിഞ്ഞും എല്ലാവൎക്കും രാജാവു നല്ല വാക്കുകൾകൊണ്ടു് ബഹുമതിയൎപ്പിക്കുന്നു. ഇതൊക്കെ സാധാരണക്കാരായ രാജാക്കന്മാരുടെ സമ്പ്രദായമാണു്. ആ സ്ഥിതിയ്ക്കു കോസലരാജാവിനെപ്പററി എന്തുപറയാൻ? അദ്ദേഹം ജ്ഞാനശിരോമണിയും സ്നേഹത്താൽ പ്രസന്നനുമാണു്. ആവിധമുള്ള അദ്ദേഹം എന്നിൽ അനാദരവു പ്രകടിപ്പിക്കുമെന്നു് ഊഹിച്ച എന്നെപ്പോലെ മന്ദനും മലിനബുദ്ധിയും ആയി ലോകത്തിൽ ആരാണുണ്ടായിരിക്കുക. [ചിലർ കവിതകൾവഴി രാജാവിനെ പ്രകീൎത്തിക്കുന്നു; ചിലർ കാഴ്ചദ്രവ്യങ്ങൾ സമൎപ്പിച്ചു ഭക്തി പ്രദൎശിപ്പിക്കുന്നു. വേറെ ചിലർ ഉദ്യോഗങ്ങളിലിരുന്നു രാജ്യകാൎയ്യങ്ങൾ ക്ലേശിച്ചു രാജാവുമായുള്ള അധീനത പ്രകടമാക്കുന്നു. ചിലർ തങ്ങളുടെ ദയനീയാവസ്ഥകൾ അറിയിച്ചു് രാജാവിൻെറ പെരുമ പ്രകാശിപ്പിക്കുന്നു]

ദോ: സഠ സേവക കീ പ്രീതി രുചി രഖിഹഹിം രാമ
കൃപാലു
ഉപല കിഏ ജലജാന ജേഹിം സചിവ സുമതി
കപി ഭാലു
ഹോഹും കഹാവത സബു കഹത രാമ സഹത
ഉപഹാസ
സാഹിബ സീതാനാഥ സോ സേവക തുലസീദാസ.

കൃപാലു രാമ=കൃപാലുവായ രാമൻ, സഠസേവക കീ പ്രീതിരുചി=ഈ ശഠനായ സേവകൻെറ നേരെ പ്രീതിയും താൽപൎയ്യവും, രഖിഹഹിം=നിലനിൎത്തും, ജേഹിം ഉപല ജലജാന കിഏ=അദ്ദേഹം കല്ലുകൾകൊണ്ടു് സേതു ഉണ്ടാക്കി, സുമതി കപി ഭാലു=ചതുരന്മാരായ കപികളേയും ഋക്ഷങ്ങളേയും, സചിവ=മന്ത്രിമാരാക്കി, സബു കഹത=എല്ലാവരും പറയുന്നു, കഹാവത ഹോഹും=രാമകഥ

ഗാനം ചെയ്യുന്നവനാണ്‌ ഞാനെന്നു്, രാമ ഉപഹാസ സഹത= രാമൻ ഈ അധിക്ഷേപം സഹിക്കുന്നു, സീതാനാഥ സാഹിബ= സീതാവല്ലഭൻ എജമാനൻ!, തുളസീദാസ സോ സേവക=തുളസീ ദാസൻ സേവകനും!

ശ്രീരാമൻ കൃപാലുവാണ്‌. ഞാൻ ശഠനായ സേവകനുമാണ്‌. എന്നാൽക്കൂടിയും എനിക്കു വിശ്വാസമുണ്ട്‌. അദ്ദേഹം എന്നിൽ പ്രീതിയും താൽപര്യവും വെച്ചുപുലത്തുമെന്നു്. എന്തുകൊണ്ടെന്നാൽ സമുദ്രത്തിൽ കല്ലുകൊണ്ട്‌ സേതു ബന്ധിക്കുകയും സന്മന്ത്രികളായ വാനരവർഗ്ഗത്തിൽപ്പെട്ട ചിലരെ അദ്ദേഹം മന്ത്രിമാരാക്കുകയും ചെയ്തു. ആ വാനരന്മാരുടെ കഥ ശ്രവിക്കുന്നതുതന്നെ മുക്തിദമെന്നു അദ്ദേഹം വരുത്തിത്തീർത്തു. രാമൻെറ ദാസനും രാമകഥാകൃത്തുമാണെന്നു എന്നെ പലരും പറയുന്നതുമുണ്ട്‌. സീതാവല്ലഭനായ ശ്രീരാമന്‌ എന്നേപ്പോലൊരു സേവകൻ! ഈ പരിഹാസം രാമൻ സഹിക്കേണ്ടവനായിതീന്നിരിക്കുന്നു. അദ്ദേഹത്തിനും എനിക്കും തമ്മിൽ അന്തരം കുറച്ചൊന്നുമല്ല. എന്നിട്ടും അദ്ദേഹം പരിഹാസം സഹിക്കുന്നു. നികൃഷ്ടവസ്തുക്കളിൽപോലും ദിവ്യത കാണുന്ന രാമൻ എന്നിൽ വിമുഖനാകുമെന്നു ഞാനെങ്ങനെ വിശ്വസിക്കും!

ചൗ: അതി ബഡി മോരി ഠിഡാഈ ഖോരീ സുനി<br>
അഘ നരകഹും നാക സകോരീ<br>
സമുഝി സഹമ മോഹി അപഡര അപനേം<br>
സോ സുധി രാമ കീൻഹി നഹിം സപനേം.

മോരി അതി ബഡി ഠിഡാഈ ഖോരീ=എൻെറ വളരെയധികമുള്ള ധാർഷ്ട്യവും ദോഷവും, അഘ സുനി=പാപവും കേട്ട്‌, നരകഹും നാക സകോരീ=നരകവും ലജ്ജിക്കും, സമുഝി മോഹി= ഇതറിഞ്ഞു എനിക്ക്‌, അപനേ അപഡര സഹമ=സ്വയം ഭയമുണ്ടാകുന്നുണ്ട്‌, രാമ സപനേം=ശ്രീരാമൻ സ്വപ്നേപി, സോ=ആ പാപങ്ങളെ, സുധി നഹിം കീൻഹി=ഗണിക്കുകയുണ്ടായില്ല.

എനിക്കറിയാം എൻെറ ശാഠ്യവും ദോഷവും വളരെ ഏറെയാണെന്നു്. എൻെറ പാപങ്ങളറിഞ്ഞു നരകവും ലജ്ജിച്ചിട്ടുണ്ടാവും. എൻെറ ദോഷങ്ങളാണു് എന്നെ ഭയപ്പെടുത്തിക്കൊണ്ടിരിക്കുന്നതു്. പക്ഷെ എൻെറ ദോഷം ഭഗവാൻ കണക്കിലെടുത്തിട്ടില്ല. എന്നെ ശ്രീരാമൻ സ്വപ്നേപി വെറുക്കുകയില്ല. പാപിയാണു് ഇയ്യുള്ളവനെന്ന ബോധവും അദ്ദേഹത്തിനുണ്ടാകില്ല.

സുനി അവലോകി സുചിത ചഖ ചാഹീ ഭഗതി മോരി
മതി സ്വാമി സരാഹീ
കഹത നസാഇ ഹോഇ ഹിയം നീകീ രീഝത രാമ
ജാനി ജന ജീകീ.

സുനി അവലോകി=കേട്ടും കണ്ടും, മതി സുചിത ചഖ ചാഹീ=മാനസിക ദൃഷ്ടികളാൽ വീക്ഷിച്ചും, മോരി ഭഗതി സ്വാമി=എൻെറ ഭക്തി, ഭഗവാൻ, സരാഹീ കഹത=ശ്ലാഘിക്കയാണുണ്ടായതു്, ഹിയം നീകീ നസാഇ=ഹൃദയം ശിഷ്ടമായിരിക്കട്ടെ ദുഷ്ടമായിരിക്കട്ടെ, രാമ ജന കീ ജീ=ശ്രീരാമൻ ഭക്തന്മാരുടെ അന്തർഗതം, ജാനി രീഝത ഹോഇ=അറിഞ്ഞു പ്രസന്നനായിത്തീരുന്നു.

സത്തുക്കളിൽനിന്നു കേട്ടും ശാസ്ത്രങ്ങളെ നോക്കിയും ഞാനെൻെറ മോഹനമാനസികദൃഷ്ടികളാൽ വീക്ഷിച്ചും മനസ്സിലാക്കുന്നതു ശ്രീരാമചന്ദ്രൻ എൻെറ ഭക്തി ശ്ലാഘിക്കയാണു് ചെയ്യുന്നതെന്നാണു്. ഭക്തന്മാർ ശിഷ്ടരോ വിശിഷ്ടരോ ആയിരിക്കട്ടെ, രാമൻ അവരുടെ അന്തർഗ്ഗതം അറിഞ്ഞു പ്രസന്നനായിതീരുന്നു.

രഹതി ന പ്രഭു ചിത ചൂക കിഏകീ കരത സുരതി
സയ ബാരഹിഏ കീ
ജേഹിം അഘ ബധേഉ ബ്യാധ ജിമി ബാലീ ഫിരി
സുകണ്ഠ സോഇ കീൻഹി കുചാലീ.

പ്രഭുചിത=ശ്രീരാമൻെറ ചിത്തത്തിൽ, കിഏകീ ചൂക ന രഹതി=ഭക്തവിദ്വേഷം കുടികൊള്ളുന്നില്ല, ഹിഏ കീ=നേരേമറിച്ചു് അ

ദ്ദേഹം ഭക്തന്മാരുടെ ശുദ്ധഹൃദയത്തെ, സയമ്പാര സുരതി കരത= നൂറിരട്ടിയായി പ്രിയപ്പെട്ടകയും ചെയ്യുന്നു, ജേഹീം അഘ=ഏതോരു പാപംനിമിത്തം രാമൻ, ജിമി ബ്യാധ=വ്യാധൻ കണക്കെ (മരംമറഞ്ഞുനിന്നു്), ബാലീ ബധേഉ=ബാലിയെ വധിച്ചു, കുചാലീ=ദുരാചാരിയായ, സുകണ്ഠ=സുഗ്രീവനും, ഫിരി സോഇ കീൻഹി=ബാലിയെപ്പോലെതന്നെ പാപം ചെയ്തവനാണ്.

ഭക്തൻ എന്തു തെററുചെയ്താലും അതിനെക്കുറിച്ചുള്ള വിദ്വേഷബുദ്ധി ഭഗവാൻെറ ഹൃദയത്തിലുണ്ടാകുന്നില്ല. പാപിയായ ബാലിയെ രാമൻ ഒരു വേടൻകണക്കെ മരംമറഞ്ഞുനിന്നു നിഗ്രഹിച്ചു. ആ ബാലിയെപ്പോലെതന്നെ പാപിയും ദുരാചാരിയുമായിരുന്നു സുഗ്രീവൻ എന്നിട്ടും ആ സുഗ്രീവനെ രാമൻ വിദ്വേഷഗണനകൂടാതെ കൈക്കൊള്ളുകയാണുണ്ടായതു്. കാരണം, സുഗ്രീവൻ ഭഗവദ്ഭക്തനാണ്. അതിനാൽ അവൻെറ പാപം ഭഗവാൻ മറന്നു. ബാലി, ഭക്തനായിരുന്നില്ല. അതിനാൽ അവനെ അദ്ദേഹം വധിച്ചു. താരയെ പരിഗ്രഹിച്ച സുഗ്രീവൻ പാപിയാണ്. എന്നിട്ടും ഭക്തവാത്സല്യത്തിൻെറ പേരിൽ ഭഗവാൻ അവനു മാപ്പുകൊടുത്തു. ബാലിയെ മരംമറഞ്ഞുനിന്നു നിഗ്രഹിച്ചതു തന്നെ ഭക്തനായ സുഗ്രീവനെ രക്ഷിക്കാനുള്ള വ്യഗ്രതകൊണ്ടല്ലെ?

"സ്വപാദമൂലം ഭജതഃ പ്രിയസ്യ ത്യക്താന്യഭാവസ്യ
ഹരിഃപരേശഃ
വികർമ്മയച്ചോൽപതിതം കഥഞ്ചിൽ ധുനോതി സർവ്വം
ഹൃദിസന്നിവിഷ്ടഃ"

(എന്തുപാപം ചെയ്തവനായാലും തന്നെ അഭയം പ്രാപിച്ചവനും നിരവലംബനുമായ ഭക്തൻെറ കാര്യത്തിൽ ഭഗവാൻ എല്ലാം മറന്നു അവനെ രക്ഷിക്കുന്നു).

സോഇ കരതുതി ബിഭീഷന കേരി സപനേഹും സോ
ന രാമ ഹിയം ഹേരീ
തേ ഭരതഹി ഭേംടത സനമാനേ രാജസഭാം രഘുബീര
ബഖാനേ.

ബിഭീഷന സോഇ കരതുതി കേരി=വിഭീഷണനും അതേ പ്രവൃത്തി തന്നെ ചെയ്തവനാണ്, സോ രാമ ഹിയം=ആ വസ്തുത രാമൻ ഹൃദയത്തിൽ, സപനേഹ്നും ന ഹേരീ=സ്വപ്നേപി ഓക്കുകയുണ്ടായില്ല, ഭരതഹി ഭേംടത തേ=ഭരതനുമായുള്ള സമ്മേളനത്തിൽവെച്ച്, രഘുബീര സനമാനേ=രാമൻ സമാദരിക്കുകയും, രാജസഭാം ബഖാനേ=രാജസദസ്സിൽവെച്ചു കീർത്തിക്കുകയും ചെയ്തു.

ബാലിസുഗ്രീവന്മാരെപ്പോലെതന്നെ പരദാരപരിഗ്രഹം എന്ന പാപത്തിനു വിഭീഷണനും അർഹനായിരുന്നു. എന്നാൽ ആ വസ്തുത രാമൻ സ്വപ്നത്തിൽപോലും സ്മരിച്ചില്ല. ലങ്കയിൽനിന്നു സീതാസമേതനായി തിരിച്ചെഴുന്നള്ളിയ രാമൻ ഭരതനുമായി സമ്മേളിച്ചപ്പോഠം വിഭീഷണനെ മാനിക്കുകയും രാജസദസ്സിൽവെച്ചു കീർത്തിക്കുകയുംകൂടി ചെയ്തു. അതാണ് പറഞ്ഞതു ഭക്തന്മാരുടെ തെററുകഠം ഭഗവാൻ പരിഗണിക്കയില്ലെന്നു്. [വിഭീഷണൻ മണ്ഡോദരിയെ പരിഗ്രഹിച്ച കഥയാണിവിടെ കവി സൂചിപ്പിക്കുന്നതു് ]

ദോ: പ്രഭു തരു തര കപി ഡാര പര തേ കിഏു ആപു സമാന
തുലസീ കഹ്നും ന രാമസേ സാഹിബ സീലനിധാന

പ്രഭു തരുതര=ശ്രീരാമൻ വൃക്ഷമൂലത്തിൽ, ഡാര പരതേ കപി=കപികളോ വൃക്ഷക്കൊമ്പുകളിലും; അങ്ങനെയുള്ള അവരെ, ആപു സമാന കിഏു=ഭഗവാൻ തനിക്കു തുല്യരായി കരുതി. തുലസീ കഹ്നും=തുളസീദാസൻ പറയുന്നു, രാമസേ സീല നിധാന=ശ്രീരാമനേക്കാഠം സുശീലനായൊരു, സാഹിബ ന=യജമാനൻ ഇല്ലെന്നു്.

ശ്രീരാമൻ മരച്ചോട്ടിൽ കഴിഞ്ഞുകൂടുമ്പോഠം കപികഠം ആ മരത്തിൻെറ ശാഖോപശാഖകളിൽ—രാമനേക്കാഠം വളരെയേറെ മുകളിൽ—കഴിഞ്ഞുകൂടി. എന്നിട്ടും അവരുടെ ആ പ്രവൃത്തി മറന്നു് അദ്ദേഹം അവരെ ആത്മതുല്യം കരുതി. തുളസീദാസ് പറ

യന്നു ഇതുപോലെ സുശീലനിധിയായി മററൊരു പ്രഭു ഇല്ല എന്നു്. സ്വഭക്തന്മാരുടെ എത്രവിരോധകത്തേയും പൊറുക്കുന്നതിൽ രാമൻ മററാരുടേയും പിന്നണിയിലല്ല. ഇതുപോലെ ഭക്തവാത്സല്യം മററാക്കാണുള്ളത്.

രാമ നികാഈം രാവരീ ഹൈ സബഹീ കോ നീക
ജൗം യഹ സാംചീ ഹൈ സദാ തൗ നീകോ തുലസീക.
ഏഹി ബിധി നിജഗുനദോഷ കഹി സബഹി
ബഹുരി സിരു നാഇ
ബരനഉം രഘുബര ബിസദ ജസു സുനി കലി
കലുഷ നസാഇ.

രാമ=അല്ലയോ രാമ, രാവരീ നികാഈം=അവിടത്തെ ഉത്തമോത്തമത്വം, സബഹീ കോ നീക=സകലക്കും നേട്ടമാണു്. ജൗം യഹ സാംചീ ഹൈ തൗ=ഇതു യഥാത്ഥമാണെങ്കിൽ, തുലസീക സദാ നീകോ ഹൈ=തുളസിക്കും സദാ അതു നേട്ടമായിരിക്കുമല്ലോ. ഏഹി ബിധി=ഇപ്രകാരം, നിജഗുന ദോഷ കഹി=തൻെറ യോഗ്യതയും അയോഗ്യതയും പ്രകടമാക്കി, ബഹുരി സബഹി സിര നാഇ=വീണ്ടും എല്ലാവരേയും കുമ്പിട്ടു്, രഘുബര ബിസദ ജസു=ശ്രീരാമൻെറ വിപുലകീത്തി, ബരനഉം=ഞാൻ ആഖ്യാനം ചെയ്യുന്നു. സുനി കലികലുഷ=അതു കേട്ടാൽ കലിമാലിന്യം, നസാഇ=നശിക്കും.

ഹേ പ്രഭോ, സവ്വോത്തമനായ അവിടുന്നു് എത്തൊരാൾക്കും നേട്ടമാണു്. ഇതൊരു പരമാത്ഥമാണെങ്കിൽ അങ്ങയുടെ ആ ഉത്തമോത്തമത്വം തുളസിക്കു മാത്രം ലാഭകരമാകാതിരിക്കയില്ലല്ലൊ. ഞാനെൻെറ യോഗ്യതയും അയോഗ്യതയും പറഞ്ഞുകഴിഞ്ഞു. ഇതാ ഒരിക്കൽക്കൂടി എല്ലാവരേയും വന്ദിച്ചുകൊണ്ടു ഭഗവാൻെറ വിസ്തൃതകീത്തി. വണ്ണിക്കാനാരംഭിക്കുന്നു. ഈ പരിപാവനകഥ കേൾക്കുന്നതിനാൽത്തന്നെ ശ്രോതാക്കളുടെ കലികാലപാപം നിശ്ശേഷം നശിക്കും.

കഥാമാഹാത്മ്യ

ചൗ: ജാഗബലിക ജോ കഥാ സുഹാഈ ഭരദ്വാജ
മുനിബരഹിം സുനാഈ
കഹിഹഉം സോഇ സംബാദ ബഖാനീ സുനഹ്ഹും
സകല സജ്ജന സുഖു മാനീ.

ജാഗബലിക=യാജ്ഞവൽക്യൻ, ജോ സുഹാഈ കഥാ=യാതൊരു സുന്ദരകഥ, ഭരദ്വാജ മുനിബരഹി=ഭരദ്വാജമുനീശ്വരനെ, സുനാഈ=കേരംപ്പിച്ചുവോ, സോഇ സംബാദ=ആ (സംവാദരൂപമായ) കഥയാണ്, ബഖാനീ കഹിഹഉം=വിസ്തരിച്ചു ഞാൻ പ്രതിപാദിക്കുന്നതു്. സകല സജ്ജന=എല്ലാ നല്ല ജനങ്ങളും, സുഖമാനീ സുനഹ്ഹും=ആനന്ദാനുഭൂതിയോടേ കേരംക്കട്ടെ.

ഏതൊരു മനോഹരചരിതം യാജ്ഞവൽക്യൻ ഭരദ്വാജമഹർഷിയെ കേരംപ്പിച്ചുവോ സംവാദരൂപമായ ആ കഥയാണ് ഞാൻ ആഖ്യാനം ചെയ്യുന്നതു്. ശിഷ്ടന്മാർ സസുഖം കേരംക്കട്ടെ.

സംഭു കീൻഹ യഹ ചരിത സുഹാവാ ബഹുരി കൃപാ
കരി ഉമഹിം സുനാവാ
സോഇ സിവ കാഗഭുസുണ്ഡിഹി ദീൻഹാ രാമ ഭഗത
അധികാരീ ചീൻഹാ.

യഹ സുഹാവാ ചരിത=ഈ ശോഭനകഥ, സംഭു കീൻഹ=ശിവൻ രചിച്ചു്, ബഹുരി കൃപാ കരി=പിന്നീടതു സദയം, ഉമഹി സുനാവാ=ശ്രീപാർവ്വതിയെ കേരംപ്പിച്ചു, സോഇ സിവ=അതു ശിവൻ, രാമ ഭഗതി അധികാരീ=രാമഭക്തനും അധികാരിയും എന്ന, ചീൻഹാ=ഗ്രഹിച്ചു്, കാകഭുസുണ്ഡിഹി=കാകഭുസുണ്ഡിക്കു്, ദീൻഹാ=കൊടുത്തു.

ശിവനാണ് ആദ്യമായി രാമചരിതം രചിച്ചതും സദയം ശ്രീപാർവ്വതീദേവിയെ കേരംപ്പിച്ചതും. പിന്നീടത്രേഹം ആ കഥ

ഉപദേശിച്ചുകൊടുത്തതു കാകഭുസുണ്ഡിക്കാണ്. രാമഭക്തനും അധികാരിയുമാണ് ആ പക്ഷിശ്രേഷ്ഠനെന്നു ശിവന്നറിയാനിടയായിട്ടുള്ളതുകൊണ്ടാണദ്ദേഹം ഇങ്ങനെ ചെയ്തതും. ഭക്തന്മാരും അധികാരികളുമല്ലാത്തവക്കു രാമകഥ ഉപദേശാഹമല്ലെന്നൊരു സൂചനയും ഇതിലുണ്ട്. മാത്രമല്ല, ഭക്തരാണെങ്കിൽ ഏതു നികൃഷ്ടവംശത്തിൽ ജനിച്ചവക്കും രാമകഥോപദേശത്തിന്നു് അധികാരമുണ്ടെന്നും സൂചിപ്പിച്ചിരിക്കുന്നു. [ഏഴാമത്തെ സോപാനത്തിൽ കഥ കേൾക്കാൻ അധികാരികളല്ലാത്തവരാരെല്ലാമെന്നു വിസ്തരിച്ചിട്ടുണ്ട്.]

തേഹി സന ജാഗബലിക പുനി പാവാ തിൻഹ
പുനി ഭരദ്വാജ പ്രതി ഗാവാ
തേ ശ്രോതാ ബകതാ സമസീലാ സവംദരസീ
ജാനഹിം ഹരി ലീലാ.

തേഹി സന പുനി=കാകഭുസുണ്ഡിയിൽനിന്നു പിന്നീടതു, ജാഗബലിക പാവാ=യാജ്ഞവൽക്യൻ ഗ്രഹിച്ചു. തിൻഹ പുനി=അദ്ദേഹം പിന്നീടതു്, ഭരദ്വാജ പ്രതി ഗാവാ=ഭരദ്വാജനെ കേൾപ്പിച്ചു. തേ ശ്രോതാ ബകതാ=ആ ശ്രോതാവും വക്താവും, സമസീലാ=തുല്യസ്വഭാവികളും, സവംദരസീ=സവ്വദശികളും, ഹരി ലീലാ ജാനഹിം=ഭഗവല്ലീലകൾ അറിഞ്ഞവരുമായിരുന്നു.

കാകഭുസുണ്ഡിയിൽനിന്നാണ് ഈ കഥ യാജ്ഞവൽക്യമഹഷിക്കും അദ്ദേഹത്തിൽനിന്നു ഭരദ്വാജമഹഷിക്കും ലഭിച്ചതു്. രണ്ടുപേരും ഒരേ തരത്തിലുള്ള സ്വഭാവത്തോടുകൂടിയവരും സവ്വദശികളും ഭഗവാൻെറ ലീലകൾ ഗ്രഹിച്ചവരുമായിരുന്നു.

ജാനഹിം തീനി കാല നിജഗ്യാനാ കരതല ഗത ആമ-
ലക സമാനാ
ഔരഉ ജേ ഹരിഭഗത സുജാനാ കഹഹിം സുനഹിം
സമുഝഹിം ബിധി നാനാ.

നിജ ഗ്യാനാ=സ്വജ്ഞാനത്താൽ അവർ, കരതലഗത ആമലക സമാനാ=കരതലാമലകംപോലെ, തീനി കാല ജാനഹിം=മൂന്നു കാലവും അറിഞ്ഞിരുന്നു, ജേ സുജാനാ അഉരഉ രാമഭഗത=യാതൊരു ജ്ഞാനികളായ മററു രാമഭക്തന്മാരും ഈ കഥ, നാനാ ബിധി=പലവിധത്തിലും, കഹഹിം=പാരായണം ചെയ്കയും, സുനഹിം=ശ്രവിക്കകയും, സമുഝഹിം=ഗ്രഹിക്കകയും ചെയ്തിരുന്നു.

സ്വജ്ഞാനത്താൽ ആ യാജ്ഞവൽക്യനും ഭരദ്വാജനും കരതലാമലകംപോലെ ഭൂതവത്ത്മാന ഭാവികാലങ്ങളെ അറിഞ്ഞവരാണ്. ജ്ഞാനികളായ മററു രാമഭക്തന്മാരും ഈ പാവനകഥ പലവിധത്തിലും വായിക്കകയും കേൾക്കകയും അതിലെ ഉള്ളടക്കം മനസ്സിൽ ഉറപ്പിക്കകയും ചെയ്തിരുന്നു.

ദോ: മൈം പുനി നിജ ഗുര സന സുനി കഥാ സോ
സൂകരഖേത
സമുഝി നഹീം തസി ബാലപന തബ അതി
രഹേഉം അചേത.

സോ കഥാ=ആ കഥ, മൈം പുനി=ഞാൻ പിന്നീട്, സൂകരഖേത=സൂകരക്ഷേത്രത്തിൽ വസിക്കുന്ന, നിജ ഗുര സന=സ്വഗുരുവിൽനിന്നു, സുനി=കേട്ടു. അതി അചേതര രഹേഉം=ഏററവും അചേതമായിരുന്ന, ബാലപന തസി=ബാല്യമായിരുന്നതുകൊണ്ട്, തബ ന സമുഝി=അക്കാലത്തു എനിക്കതു മനസ്സിലാക്കാൻ കഴിഞ്ഞില്ല.

സൂകരക്ഷേത്രത്തിൽ വസിക്കുന്ന എൻെറ ഗുരുവിൽനിന്നു ഞാൻ ആ കഥ ബാല്യകാലത്തുതന്നെ കേൾക്കകയുണ്ടായിട്ടുണ്ട്. എന്നാൽ എൻെറ ബുദ്ധി അചേതനമായിരുന്ന ആ ദശയിൽ എനിയ്ക്കതു വേണ്ടപോലെ മനസ്സിലാക്കാൻ സാധിച്ചില്ല. [സൂകരക്ഷേത്രമെന്നാൽ വാരാഹക്ഷേത്രമെന്നത്ഥം. ആ പേരിൽ അയോദ്ധ്യയിൽനിന്നു വളരെയകലെയല്ലാതെ സരയൂ നദിയുടെ തീരത്തിൽ വാരാഹക്ഷേത്രം സ്ഥിതിചെയ്യുന്നു. അവിടെയായിരുന്നു ഗുരുകുലവും]

ശ്രോതാ ബകതാ ഗ്യാനനിധി കഥാ രാമ കൈഗൂഢ
കിമി സമുഝൗം മൈം ജീവ ജഡ കലിമല ഗ്രസിത
ബിമൂഢ.

രാമ കൈ ഗൂഢ കഥാ=ശ്രീരാമൻെറ അത്ഭുതചരിതം, ബകതാ ശ്രോതാ=പറയുന്നവരും കേൾക്കുന്നവരും, ഗ്യാന നിധി=ജ്ഞാന സമ്പന്നരായിരിക്കണം, കലിമല ഗ്രസിത=കലികാലമാലിന്യങ്ങളാൽ ഗ്രസ്തനും, ബിമൂഢ=പാമരനും, ജഡ ജീവ മൈം=ജഡജീവിയുമായ ഇയ്യുള്ളവൻ, കിമി സമുഝൗം=എങ്ങനെ ആ വിചിത്ര കഥ ഗ്രഹിക്കാനാളാകും?

വിജ്ഞാനസമ്പന്നരായിരിക്കണം ശ്രീരാമൻെറ നിഗൂഢചരിതം വർണ്ണിക്കുന്നവരും അതു കേൾക്കുന്നവരും. വക്താവു ജ്ഞാനസാഗരമായതുകൊണ്ടുമാത്രം പ്രയോജനമില്ല. ശ്രോതാവും ജ്ഞാനിയായിരിക്കണം. എന്നാൽ ശ്രോതാവായ എൻെറ സ്ഥിതി എന്താണു്! എനിക്കില്ലാത്ത ഒരു ദോഷവും ഇല്ല. ഞാൻ തികച്ചും പാമരൻ. ജഡജീവി, അത്തരത്തിലുള്ള ഒരുവൻ ആ അത്ഭുതകേട്ട ഗ്രഹിക്കുന്നതെങ്ങനെ?

ചൗ: തദപി കഹീ ഗുര ബാരഹിം ബാരാ സമുഝി
പരീ കഛു മതി അനുസാരാ
ഭാഷാബദ്ധ കരബി മൈം സോഇ മോരേം
മന പ്രബോധ ജഹിം ഹോഇ.

തദപി ബാരഹിം ബാരാ=എന്നിട്ടും ഇടയ്ക്കിടയ്ക്കു, ഗുര കഹീ=ഗുരു ആകഥ പറഞ്ഞുതന്നു, മതി അനുസാര കഛു=എൻെറ ബുദ്ധിക്കനുസൃതമായി കുറഞ്ഞൊന്നു എൻെറ, സമുഝി പരി=അറിവിൽ പെട്ടു്, മോരേ മന ജേഹി ഹോഇ=എനിക്കു മനസ്സിലായതു് എന്തോ, സോഇ മൈം ഭാഷാബദ്ധ കരബി=അതു ഞാൻ ഭാഷാനിബദ്ധമാക്കി പ്രതിപാദിക്കാം.

ഞാൻ മന്ദബുദ്ധിയായിരുന്നു എങ്കിലും എൻെറ ഗുരു ആ യാഥാത്ഥ്യം ഗ്രഹിച്ച പിന്മാറാതെ ഇടയ്ക്കിടക്കെല്ലാം ആ കഥ

എന്നെ പറഞ്ഞുകേൾപ്പിച്ചു. എന്റെ ബുദ്ധിയിൽ എന്തുപതിഞ്ഞോ ഞാനതു അവധഭാഷാനിബദ്ധമാക്കാൻ യത്നിക്കാം.

ജസ കഛു ബുധി ബിബേക ബല മേരേം തസ കഹി-
ഹഉം ഹിയം ഹരി കേ പ്രേരേം
നിജ സന്ദേഹ മോഹ ഭ്രമ ഹരനീ കരഉം കഥാ ഭവ
സരിതാ തരനീ.

മേരേം ജസ കഛു ബുധി ബിബേകബല=എനിക്കു സിദ്ധിച്ച അല്പബുദ്ധിയും വിവേക, തസ=ശക്തിയും എത്രമാത്രമോ അതാധാരമാക്കി, ഹരി കേ പ്രേരേം ഹിയം=ഭഗവൽ പ്രേരിതമായ ഹൃദയം കൊണ്ടു്, കഹിഹഉം=ഞാൻ രാമകഥ രചിക്കുന്നു, കരഉം നിജ കഥാ=ഞാൻ രചിക്കുന്ന ഈ കഥ, സന്ദേഹ മോഹ ഭ്രമഹരനീ=സന്ദേഹത്തേയും മോഹത്തേയും ഭ്രമത്തേയും ഹരിക്കുന്നതും, ഭവസരിതാ തരനീ=ഭവസരിത്തിനു നൗകയുമാണു്.

എനിക്കുള്ള അല്പമായ ബുദ്ധിയും വിവേചനാശക്തിയും പുരസ്കരിച്ചു ഭഗവൽ പ്രേരിതമായ മനസ്സുകൊണ്ടു് ഞാൻ രാമകഥ രചിക്കുന്നു. ഞാൻ രചിക്കുന്ന ഈ കഥയ്ക്കുള്ള വിശേഷം അതു ജനങ്ങളുടെ സന്ദേഹമോഹഭ്രമങ്ങളെ നശിപ്പിക്കാൻ പോരുന്നതാണെന്നും സംസാരബന്ധം അററുപോകാൻ മതിയായ ഉപാധിയാണെന്നും ഉള്ളതത്രെ. ഭഗവൽ കഥയുടെ ആന്തരോദ്ദേശ്യവും ഇതൊക്കെത്തന്നെയാണല്ലോ.

ബുധ ബിശ്രാമ സകല ജന രംജനി രാമ കഥാ കലി-
കലുഷ ബിഭംജിനി
രാമകഥാ കലി പന്നഗ ഭരനീ പുനി ബിബേക പാവക
കഹും അരനീ.

രാമകഥാ=ശ്രീരാമചരിതം, ബുധ ബിശ്രാമ=ജ്ഞാനികൾക്കു വിശ്രമപ്രദവും, സകല ജന രഞ്ജിനി=ലോകജനങ്ങൾക്കെല്ലാം ഹൃദയാവർജ്ജകവും ആണു്, പുനി രാമകഥാ=മാത്രമല്ല, ശ്രീരാമചരി

തം, കലി പന്നഗഭരനീ=കലികാലമാകുന്ന പാമ്പിനു മയൂരവും, ബിബേക പാവക കഹൂം=വിവേകമാകുന്ന അഗ്നിക്കു്, അരനീ= അരണിയുമാണു്.

ശ്രീരാമചരിതം പണ്ഡിതന്മാക്കു വിശ്രമപ്രദമാണു്. ഭക്ത ജനങ്ങളുടെ മനസ്സിനെ ആഹ്ലാദിപ്പിക്കുന്നതുമാണതു്. മാത്രമോ, ആ പാവനചരിതം കലികാലദോഷങ്ങളെ, പാമ്പിനെ മയിൽ എങ്ങനേയോ അങ്ങനെ, നശിപ്പിക്കുന്നു. വിവേകദോഹദവുമാണതു്. രാമായണപാരായണംകൊണ്ടു് വിവേകമുണ്ടാകുന്നു എന്നു സാരം. ജ്ഞാനികൾക്കും ഭക്തന്മാക്കും വിവേകഹീനക്കും ഒന്നുപോലെ പററുന്നതാണു് ശ്രീരാമചരിതം.

രാമകഥാ കലി കാമദ ഗാഈ സുജന സജീവനി മൂരി
സുഹാഈ
സോഇ ബസുധാതല സുധാ തരംഗിനി ഭയ ഭഞ്ജനി
ഭ്രമ ഭേക ഭുജംഗിനി.

കലി രാമകഥാ=കലിയുഗത്തിൽ രാമചരിതം; കാമദ ഗാഈ=കാമധേനുവാണു്, സുജന സുഹാഈ സജീവനി മൂരി=ജ്ഞാനികൾക്കു സുന്ദരമായ സഞ്ജീവനി മൂലികയാണു്, സോഇ ബസുധാതല= അതു ഭൂമിക്കു്, സുധാ തരംഗനി=പീയൂഷനദിയാണു്, ഭയ ഭഞ്ജനി=ഭയഭഞ്ജകമാണു്, ഭ്രമ ഭേക ഭുജംഗനി=ഭ്രമങ്ങളാകുന്ന തവളകൾക്കു നാഗിനികളുമാകുന്നു. -

കലിയുഗത്തിലുള്ളവക്കു രാമായണം സവ്വാഭീഷ്ടങ്ങളും നൽകുന്ന കാമധേനുവാണു്; ജ്ഞാനികൾക്കു അനുപമവീര്യമുൾക്കൊള്ളുന്ന സഞ്ജീവനിമൂലികയാണു്; ഭൂതലവാസികൾക്കു അമൃതനദിയും, എല്ലാത്തരം ഭയത്തേയും ശമിപ്പിക്കുന്ന ശക്തിയുമാണു്; ഭ്രമമാകുന്ന തവളക്കു അതു നാഗിനിയുമാകുന്നു.

അസുര സേനാ സമ നരക നികന്ദിനി സാധു ബിബുധകുല ഹിത ഗരിനന്ദിനി

സന്ത സമാജ പയോധി രമാസീ ബിസ്വ ഭാര ഭര
അചല ഛമാ സീ.

അസുര സേനാ സമ=അസുരസേനയെ (ദുർഗ്ഗ നശിപ്പിച്ചതു) പോലെ, നരക നികന്ദിനി=നരകത്തെ നശിപ്പിക്കുന്നതാണു് (രാമകഥ), സാധു ബിബുധ കുല ഹിത=ശിഷ്ടന്മാരും പണ്ഡിതന്മാരുമായ ജനങ്ങൾക്കു ഹിതപ്രദയായ, ഗിരിനന്ദിനി=പാർവ്വതിയാണു് (രാമകഥ), സന്ത സമാജ പയോധി=സത്തുക്കളാകുന്ന ക്ഷീരസാഗരത്തിനു (രാമകഥ), രമാസീ=മഹാലക്ഷ്മിക്കു തുല്യമാണു്, ബിസ്വ ഭാരഭര=വിശ്വത്തിൻെറ ഭാരം വഹിക്കുന്ന, അചല ഛമാസീ= നിശ്ചലയായ ഭൂമിക്കു സമാനവുമാണു് അതു്.

ദുർഗ്ഗാദേവി എങ്ങനെ അസുരസൈന്യത്തെ നശിപ്പിച്ചുവോ, അപ്രകാരം നരകത്തെ നശിപ്പിക്കുന്നു ശ്രീരാമചരിതം; ശിഷ്ടന്മാരും ബുധന്മാരുമായവർക്കു വംശഹിതമരുളുന്ന പാർവ്വതിയാണതു്; സത്തുക്കളാകുന്ന പാൽക്കടലിനു മഹാലക്ഷ്മിയാണു് രാമകഥ. വിശ്വത്തിൻെറ ഭാരം വഹിക്കുന്ന അചലയായ ധരിത്രിക്കു തുല്യവുമാണതു്.

ജമ ഗന മുംഹ മസി ജഗ ജമുനാ സീ ജീവന മുകുതി
ഹേതു ജന കാസീ
രാമഹി പ്രിയ പാവനി തുലസീ സീ തുലസിദാസ
ഹിത ഹിയം ഹുലസീ സീ.

ജമ ഗന മുംഹ മസി=യമദൂതന്മാരുടെ മുഖത്തു കാളിമയുണ്ടാക്കുന്ന, ജഗ ജമുനാ സീ=ഭൂമിയിലെ യമുനാനദിക്കു തുല്യമാണു (രാമകഥ), ജീവന മുകുതി ഹേതു=ജീവൻ മുക്തി നൽകുന്ന, കാസീ ജനു=കാശിക്കു തുല്യവുമാണതു്, രാമഹിം തുലസീ സീ=ശ്രീരാമനെ തുളസിക്കെന്ന വിധം, പ്രിയ പാവനി=പ്രിയപ്പെട്ടതാണു പവിത്രമായ (രാമകഥ), ഹുലസീ ഹിയം സീ=ഹുലസിയുടെ ഹൃദയത്തിനു തുല്യം, തുലസീദാസ ഹിത=തുളസിക്കു ഇഷ്ടമാണു് (രാമകഥ).

യമദൂതന്മാരുടെ മുഖത്തു കാളിമയുണ്ടാക്കുന്ന പൃത്ഥ്വിയിലെ യമുനാക്കു തുല്യമാണു് രാമകഥ. യമന്റെ സഹോദരിയാണു യമുനാ. യമദ്വിതീയ എന്ന ശുഭദിനത്തിൽ യമുന സഹോദരനോടിങ്ങനെ ഒരു വരം യാചിച്ചു. 'എന്നിൽ സ്നാനം ചെയ്യുന്നവരെ അങ്ങും ദൂതന്മാരും സ്പർശിക്കാൻ പാടില്ലെന്നു്.' യമൻ അങ്ങനെയാകട്ടെ എന്നു് അനുവദിക്കയും ചെയ്തു. അതുകൊണ്ടാണു് യമദൂതരെ സംബന്ധിച്ചിടത്തോളം യമുനാനദിയായി രാമകഥ കവി എടുത്തു കാട്ടുന്നതു്. രാമകഥ വായിക്കുകയും കേൾക്കുകയും ചെയ്യുന്നവർക്കു് അന്തകഭടന്മാരുടെ ശല്യത്തിന്നവകാശമില്ലെന്നു സാരം. ജീവന്മുക്തിക്കു ഹേതുവായ കാശിയാണു് രാമകഥ. കാശിയിൽ വെച്ചു ചരമമടയുന്നവർക്കു മുക്തി ലഭിക്കുന്നതുപോലെ രാമചരിതവും മോക്ഷപ്രദമാകുന്നു. ഭഗവാനു തുളസിയോടെന്നവിധം പ്രിയകരമാണു പവിത്രമായ രാമകഥ. തുളസീദാസന്റെ മാതാവിന്റെ ഹൃദയത്തിനു തുല്യം തുളസീദാസനു ഹിതമരുളുന്നതാണു് രാമകഥ. അമ്മമാർ മക്കളുടെ ഹിതം സർവ്വാത്മനാ ദീക്ഷിക്കുന്നവരാണല്ലോ. അതുപോലെയാണു് രാമകഥയുടെയും സ്ഥിതി എന്നർത്ഥം.

സിവ പ്രിയ മേകല സൈലസുതാ സീ സകല സിദ്ധി
സുഖ സംപതി രാസീ
സദഗുന സുര ഗന അംബ അദിതി സീ രഘുബര
ഭഗതി പ്രേമ പരിമിതി സീ.

സകല സിദ്ധി=സമസ്തസിദ്ധികളുടേയും, സുഖ-സംപതി രാസീ=സുഖൈശ്വര്യങ്ങളുടേയും സമൂഹമാണു്, മേകല സൈല സുതാ സീ=പർവ്വതനന്ദിനിയായ നർമ്മദപോലെയാകുന്നു, സിവ=ശിവനു രാമകഥ. സദഗുന സുരഗന=സദ്ഗുണങ്ങളാകുന്ന സുരഗണത്തിനു്, അംബ അദിതി സീ=മാതാവായ അദിതിപോലെയാണു്, രഘുബര ഭഗതി പ്രേമ=ശ്രീരാമഭക്തി പ്രേമങ്ങളുടെ, പരിമിതി സീ=പരിമിതിപോലെയുമാണു് അതു്.

സമസ്തസിദ്ധികൾക്കും സവ്വസുഖൈശ്വര്യങ്ങൾക്കും നിദാനമാണ് രാമചരിതം. പാവ്വതകുമാരിയായ നമ്മദ ശിവന്നു് എത്രമാത്രം പ്രിയപ്പെട്ടവളോ അത്രമാത്രം പ്രിയപ്പെട്ടതാണ് ഈ ചരിതം. (നമ്മദാനദിയിലാണല്ലോ പ്രശസ്ത ശിവലിംഗങ്ങൾ ഉണ്ടാകുന്നതു്.) സദ്ഗുണങ്ങളാകുന്ന ദേവന്മാക്കു മാതാവായ അദിതിപോലെയാണ് രാമചരിതം. ശ്രീരാമനോടുള്ള ഭക്തിയുടേയും പ്രേമത്തിൻേറയും പരിമിതിപോലുള്ള ഒന്നാണ് രാമചരിതം. രാമായണകഥ ഭക്തിപ്രേമങ്ങളെ സംവദ്ധിപ്പിക്കുന്നു എന്നു സാരം. (നമ്മദയിലെ ശിവലിംഗം കൊണ്ടുവന്നു പ്രതിഷ്ഠിച്ചു പൂജിക്കുന്നതുകൊണ്ടു വേഗത്തിൽ സവ്വസിദ്ധികളും സമസ്തസുഖങ്ങളും സമ്പത്തും കൈവരുമെന്നുകൂടി കവി സൂചിപ്പിക്കുന്നു.)

ദോ: രാമ കഥാ മന്ദാകിനീ ചിത്രകൂട ചിത ചാരു
തുലസീ സുഭഗ സനേഹ ബന സിയ രഘുബീര
ബിഹാരു.

തുലസീ=ഹേ തുളസീദാസ, രാമകഥാ മന്ദാകിനീ=ശ്രീരാമകഥ സ്വർഗ്ഗംഗയും, ചാരുചിത=നിമ്മലചിത്തക്കു, സുഭഗ സനേഹ ബന=സുഭഗസ്നേഹവനവും, സിയ രഘുബര ബിഹാരു=സീതാരാമവിഹാരവുമായ, ചിത്രകൂട=ചിത്രകൂടമാണ് രാമകഥ.

ശ്രീരാമചരിതം മന്ദാകിനിയാണ്. പവിത്രഹൃദയന്മാക്കു് സീതാരാമവിഹാരവും സുന്ദരഭക്തിവനവുമായ ചിത്രകൂടമാണ് രാമകഥ. ചിത്രകൂടത്തിൻേറ പാദങ്ങളെ തഴുകിക്കൊണ്ടു് ഗംഗാനദി പ്രവഹിക്കുന്നു. ചിത്രകൂടത്തിൽ സീതാരാമന്മാർ വിഹരിക്കുന്നു. ആരുടെ ഹൃദയത്തിൽ രാമകഥാസ്മരണവും, രാമചരിതത്തിൽ നിഷ്കപടഭക്തിയും ഉണ്ടാകുന്നു. അവിടെ സീതയും രാമനും അധിവസിക്കുന്നു എന്നു സൂചന.

ചൗ: രാമചരിത ചിന്താമനി ചാരു സന്ത സുമതി
തിയ സുഭഗ സിംഗാരു

ജഗ മംഗല ഗുനഗ്രാമ രാമകേ ദാനി മുകുതി ധന
ധരമ ധാമകേ.

രാമചരിത=ശ്രീരാമചരിതം, ചാരുചിന്താമണി=മനോഹരമായ ചിന്താമണിയും, സന്ത സുമതി തിയ=സജ്ജനങ്ങളുടെ സഹൃദയങ്ങളാകുന്ന സ്ത്രീകാംക്ക, സുഭഗ സിംഗാരു=സൗഭാഗ്യപ്രദമായ ശൃംഗാരവും ആകുന്നു, രാമകേ ഗുന ഗ്രാമ=ശ്രീരാമൻെറ ഗുണസമൂഹം, ജഗമംഗല=ലോകമംഗളത്തേയും, മുകുതി ധന ധരമ=മുക്തിയേയും ധനത്തേയും ധമ്മത്തേയും, ധാമ കേ ദാനി=സ്വൎഗ്ഗത്തേയും നല്കുന്നു.

ചിന്താമണിയ്ക്കുള്ള പ്രത്യേകത, അതു കാമികാംക്ക അഭീഷ്ടപ്രദമാണെന്നുള്ളതത്രെ. അതുപോലെതന്നെയാണ് രാമചരിതത്തിൻെറയും സ്ഥിതി, സജ്ജനഹൃദയങ്ങളാകുന്ന നതാംഗിമാക്ക് സൗഭാഗ്യമരുളുന്ന ശൃംഗാരമാണ് രാമചരിതം. ശൃംഗാരകലവികാം കൊണ്ടു സ്ത്രീകാം സുഭഗമാരായി മാറുന്നു. അതുപോലെ രാമചരിതം സജ്ജനങ്ങളുടെ ഹൃദയങ്ങാംക്ക സൗഭാഗ്യം പ്രദാനം ചെയ്യുന്നു. ശ്രീരാമൻെറ ഗുണഗണങ്ങാം ലൗകികമംഗളത്തേയും പാരത്രികഗതിയേയും ധനത്തേയും ധമ്മത്തേയും സ്വൎഗ്ഗത്തെത്തന്നെയും പ്രദാനം ചെയ്യുന്നു.

സദഗുര ഗ്യാന ബിരാഗ ജോഗ കേ ബിബുധ ബൈദ
ഭവ ഭീമ രോഗ കേ
ജനനി ജനക സിയ രാമ പ്രേമ കേ ബീജ സകല ബ്രത
ധരമ നേമ കേ.

ഗ്യാന ബിരാഗ ജോഗ കേ=ജ്ഞാനവൈരാഗ്യയോഗങ്ങാംക്ക്, സദഗുര ഭവ ഭീമ രോഗ കേ=സദ്ഗുരുവും പ്രാപഞ്ചിക ഭയങ്കര രോഗങ്ങാംക്ക, ബിബുധ ബൈദ=ദേവവൈദ്യൻ, സിയ രാമ പ്രേമ കേ=സീതാരാമപ്രേമത്തിന്നു, ജനനീ ജനക=മാതാപിതാക്കളും, സകല ബ്രത ധരമ നേമ കേ=എല്ലാവ്രത ധമ്മനിയമങ്ങാംക്കും, ബീജ=ബീജവുമാണ് രാമചരിതം.

ശ്രീരാമചരിതം ജ്ഞാനം ഉപദേശിക്കുന്നു, വൈരാഗ്യമുപദേശിക്കുന്നു; യോഗചര്യ നിർദ്ദേശിക്കുന്നു; പ്രാപഞ്ചികങ്ങളായ കാമക്രോധമോഹാദികളെ അകററുന്നു; സീതയിലും രാമനിലും ഭക്തിയുണ്ടാക്കുന്നു; സമസ്തവ്രത ധർമ്മനിയമങ്ങളുടേയും ബീജമായിരിക്കുന്നു. 'ബിബുധ ബൈദ' എന്ന പദത്തിന്നു ദേവവൈദ്യനായ അശ്വിനീകുമാരൻ എന്നും അർത്ഥമുണ്ട്.

സമന പാപ സന്താപ സോക കേ പ്രിയ പാലക പര-
ലോക ലോക കേ
സചിവ സുഭട ഭൂപതി ബിചാരകേ കുംഭജ ലോഭ
ഉദധി അപാര കേ.

പാപ സന്താപ സോക കേ സമന=പാപസന്താപശോകങ്ങളുടെ വിധ്വംസകനും, ലോക പരലോക കേ=ഐഹികപാരത്രികങ്ങളുടെ, പ്രിയ പാലക=പ്രിയസംരക്ഷകനും, ബിചാര ഭൂപതി കേ=വിചാരമാകുന്ന രാജാവിന്റെ, സുഭട സചിവ=ഉത്തമയോദ്ധാവായ മന്ത്രിയും, ലോഭ അപാര ഉദധീകേ=ലോഭമാകുന്ന കരകാണാക്കടലിന്നു, കുംഭജ=അഗസ്ത്യനുമാണ്.

ശ്രീരാമചരിതം പാപസന്താപശോകങ്ങളെ നശിപ്പിക്കുന്നു; ഐഹികപാരത്രികസുഖങ്ങളെ സംരക്ഷിക്കുന്നു; വിചാരമാകുന്ന രാജാവിന്നു ഹിതോപദേശം ചെയ്യുന്നു. ലോഭമാകുന്ന കരകാണാക്കടലിന്നു അഗസ്ത്യനമാകുന്നു. [അഗസ്ത്യമഹർഷി കടൽ ആചമിച്ചു വററിച്ചു എന്നൊരൈതിഹ്യമുണ്ട്. അദ്ദേഹം കുംഭത്തിൽ (കുടത്തിൽ) പിറന്നതിനാൽ കുംഭജനെന്നു പേരുണ്ടായി.]

കാമ കോഹ കലിമല കരി ഗനകേ കേഹരി സാവക
ജനമന ബന കേ
അതിഥി പൂജ്യ പ്രിയതമ പുരാരീകേ കാമദ ഘന
ദാരിദ ദവാരി കേ.

ജന മന ബനകേ=ഭക്തജനമനസ്സാകുന്ന വനത്തിലെ, കാമ കോഹ കലി മലകരി ഗനകേ=കാമക്രോധ കലിമാലിന്യങ്ങളാകുന്ന

ഗജസമൂഹത്തിനു, കേഹരി സാവക=കേസരിക്കുട്ടിയും, പുരാരീ കേ പൂജ്യ=ശിവനു പൂജ്യനും, പ്രിയതമ അതിഥി=ഏററവും പ്രിയപ്പെട്ടവനുമായ അതിഥിയും, ദാരിദ ദവാരി കേ=ദാരിദ്ര്യമാകുന്ന ദാവാഗ്നിക്കു, കാമദ ഘന=അഭിലാഷം നൽകുന്ന മേഘവുമാണ്.

ഭക്തന്മാരുടെ മനസ്സാകുന്ന കാന്താരത്തിൽ വിഹരിക്കുന്നുണ്ട് കാമക്രോധ കലിമാലിന്യങ്ങളാകുന്ന നിരവധി ഗജങ്ങൾ. ആ ഗജങ്ങളെ നാമാവശേഷങ്ങളാക്കുന്ന കേസരി ശാബകമാണ് രാമചരിതം. അതായതു ഭക്തജനമനസ്സിൻെറ മാലിന്യങ്ങളെ നശിപ്പിക്കുന്നു രാമായണമെന്നു സാരം. പൂജ്യനും ആപ്തസുഹൃത്തുമായ അതിഥിയാണ് ശിവനു രാമചരിതം. ശിവൻ ഏററവും പ്രിയപ്പെടുന്ന ലീലകളാണ് രാമൻ നിർവ്വഹിച്ചതു്. ദാരിദ്ര്യമാകുന്ന കാട്ടുതീ നിശ്ശേഷം കെടുത്തുന്ന കാമദമേഘമാണ് രാമചരിതം.

മന്ത്ര മഹാമതി ബിഷയ ബ്യാല കേ മേടത കഠിന
കുഅംക ഭാലകേ
ഹരന മോഹ തമ ദിനകര കരസേ സേവക സാലി
പാല ജലധര സേ.

ബിഷയ ബ്യാല കേ=വിഷയങ്ങളാകുന്ന വ്യാളങ്ങൾക്കു, മഹാമനി മന്ത്ര=മഹാമണി. മന്ത്രമാണ്, ഭാല കു അംക കേ കഠിന=ദുഷിച്ച ശിരോലിഖിതത്തിൻെറ കാഠിന്യത്തെ, മേടത=കളയുന്നതാണ്, ദിനകര കരസേ=സൂര്യരശ്മികളാൽ, തമ=ഇരുട്ടെന്നപോലെ, മോഹ ഹരന=മോഹം നശിപ്പിക്കുന്നു, സേവക സാലി പാല=സേവകന്മാരാകുന്ന വയൽ സംരക്ഷിക്കുന്ന, ജലധര സേ= ജലധരത്തിനു തുല്യമാണ്.

വിഷയങ്ങളാകുന്ന സർപ്പങ്ങളുടെ ദംശനത്തിനു മണിമന്ത്രൗഷധങ്ങളും ദുഷിച്ച തലയിലെഴുത്തു മാററുന്ന വിധാതാവുമാണ് രാമചരിതം. ഇരുട്ടിനെ സൂര്യരശ്മികൾ ഏതുപ്രകാരമോ അപ്രകാരം രാമചരിതം മോഹത്തെ നശിപ്പിക്കുന്നു. വയൽ സംരക്ഷിക്കുന്നതിൽ മേഘങ്ങൾക്കുള്ള പങ്കാണ് സേവകസംരക്ഷണത്തിൽ രാമചരിതത്തിനും ഉള്ളതു്.

അഭിമത ദാനി ദേവതരു ബരസേ സേവത സുലഭ
സുഖദ ഹരിഹര സേ
സുകബി സരദ നഭ മന ഉഡുഗന സേ രാമ ഭഗത
ജന ജീവന ധനസേ.

അഭിമത ദാനി=അഭീഷ്ടദാനത്തിൽ, ദേവ തരു ബരസേ=കല്പവൃക്ഷത്തിന്നു തുല്യമാണു്, സേവത=കഥോപാസനം, ഹരിഹരസേ=ഹരിയേയും ഹരനേയും സേവിച്ചാലെന്നപോലെ, സുലഭ സുഖദ=സുലഭസുഖപ്രദമാണു്, സുകബിമന=സൽകവിയുടെ മനസ്സാകുന്ന, സരദ നഭ=ശരൽകാലനഭസ്സിലെ, ഉഡുഗനസേ=നക്ഷത്രസമൂഹത്തിന്നു തുല്യമാണു്, രാമ ഭഗത ജന=രാമഭക്തന്മാരായ ജനങ്ങൾക്ക, ജീവന ധനസേ=ജീവനവും ധനവുംപോലെയാണു്.

ശ്രീരാമകഥ കല്പവൃക്ഷത്തിന്നു തുല്യം അഭീഷ്ടദാനം ചെയ്യുന്നു. കഥോപാസനംകൊണ്ടു മഹാവിഷ്ണുവിനേയും ശ്രീമഹാദേവനേയും ഭജിച്ചാലെങ്ങനേയോ അപ്രകാരം സുലഭസുഖങ്ങൾ സിദ്ധിക്കുന്നു. സൽകവിയുടെ മനസ്സാകുന്ന ശരൽകാലാകാശത്തിലെ നക്ഷത്രങ്ങൾപോലെയാണു്, രാമഭക്തന്മാക്കു ജീവനധനങ്ങൾ പോലെയാണു്, രാമകഥ. ഭക്തന്മാക്കു് ഏകാശ്രയവും കവികളാൽ അതു ബഹുധാവർണ്ണ്യവുമാണെന്നു സൂചന.

സകല സുകൃത ഫല ഭൂരി ഭോഗ സേ ജഗ ഹിത
നിരുപാധി സാധു ലോഗസേ
സേവക മന മാനസ മരാലസ പാവന ഗംഗ തരംഗ
മാല സേ.

സകല സുകൃത ഫല=എല്ലാത്തരത്തിലുമുള്ള പുണ്യകമ്മങ്ങളുടേയും ഫലമായ, ഭൂരി ഭോഗസേ=വദ്ധിച്ച സുഖാനുഭവത്തിനു തുല്യവും, ജഗ ഹിത=ലോകത്തിനു ഹിതപ്രദരും, നിരുപാധി=ഉപാധിരഹിതരും ആയ, സാധു ലോഗ സേ=വിശിഷ്ടജനങ്ങൾക്ക തുല്യവുമാണു്.

പുണ്യകർമ്മം ചെയ്താൽ യഥാർത്ഥസുഖാനുഭവം ഉണ്ടാകും. പുണ്യകർമ്മങ്ങൾ ഏറുന്നതനുസരിച്ച സുഖാനുഭവവും വർദ്ധിക്കും. അപ്രകാരമുള്ള വർദ്ധിച്ച സുഖാനുഭവത്തിനു തുല്യമാണ് രാമകഥ. ലോകത്തിനു നന്മ ചെയ്യുന്നവരും നിഷ്കാമകർമ്മികളുമായ ഉത്തമോത്തമന്മാർക്കു തുല്യമാണ് ശ്രീരാമചരിതം.

ദോ: കുപഥ കുതരക കുചാലി കലി കപട ദംഭ പാഷണ്ഡ
ദഹന രാമഗുന ഗ്രാമ ജിമി ഇന്ധന അനല
പ്രചണ്ഡ.

രാമ ഗുന ഗ്രാമ=ശ്രീരാമഗുണസമൂഹം, കുപഥ കുതരക കുചാലി=ദുർമ്മാർഗ്ഗിയേയും, കുതാർക്കികനേയും, അപഥസഞ്ചാരിയേയും, കലി കപട ദംഭ=കലി കാപട്യ ഡംഭങ്ങളേയും, പാഷണ്ഡ പ്രചണ്ഡ അനല=നിരീശ്വരവാദിയേയും പ്രചണ്ഡമായ അഗ്നി, ഇന്ധന ജിമി=വിറകിനെ എപ്രകാരമോ അപ്രകാരം, ദഹന=ദഹിപ്പിക്കുന്നു.

ശ്രീരാമന്റെ ഗുണസമൂഹം ഉൾക്കൊള്ളുന്ന രാമകഥ ദുർമ്മാർഗ്ഗിയേയും കുതാർക്കികനേയും തെററായ മാർഗ്ഗങ്ങളിൽ സഞ്ചരിക്കുന്നവനേയും ചാർവ്വാകനേയും, ഭയങ്കരാഗ്നി വിറകിനെ എങ്ങനേയോ അങ്ങനെ ഭസ്മമാക്കുന്നു. ദുർമ്മാർഗ്ഗികളും കുതാർക്കികന്മാരും ദുരാചാരികളും നിരീശ്വരവാദികളും നഗ്നതാണ്ഡവം ചെയ്യുന്ന ഈ ലോകത്തിൽ രാമകഥ പ്രചരിക്കേണ്ടതിന്റെ അത്യന്താപേക്ഷ ഭംഗ്യന്തരേണ കവി നമുക്കിവിടെ കാണിച്ചുതരുന്നു. ലോകനന്മക്കു രാമായണംപോലെ ഉതകുന്ന മറെറാന്നില്ല.

രാമ ചരിത രാകേസ കര സരിസ സുഖദ സബ കാഹു
സജ്ജന കുമുദ ചകോര ചിത ഹിത ബിസേഷി ബഡ
ലാഹു.

രാകേസ കര സരിസ=രാകാചന്ദ്രരശ്മികൾക്കു തുല്യം, സബ കാഹു സുഖദ=എല്ലാവർക്കും സുഖപ്രദമാണ്, രാമ ചരിത=ശ്രീരാമച

രിതം, സജ്ജന ഹിത=സജ്ജനാ ഹിത്തങ്ങളാകുന്ന, കുമുദ ചകോര=കുമുദചകോരങ്ങൾക്ക, ബിസേഷി ഹിത=വിശേഷിച്ചും ഹിതവും, ബഡ ലാഹു=വലിയ നേട്ടവും നൽകുന്നുണ്ടതു്.

ആമ്പലും ചകോരവും ചന്ദ്രിക പാനംചെയ്തു തേജസ്സും ഓജസ്സും കരസ്ഥമാക്കുന്നു. സജ്ജനഹൃദങ്ങൾക്കാകട്ടെ രാമചരിതവും നിർവ്വതി നൽകുന്നു.

ചൗ: കീൻഹി പ്രസ്ന ജേഹി ഭാംതി ഭവാനീ ജേഹി
ബിധി സങ്കര കഹാ ബഖാനീ
സോ സബ ഹേതു കഹബ മൈം ഗാഈ കഥാ
പ്രബന്ധ ബിചിത്ര ബനാഈ.

ജേഹി ഭാംതി ഭവാനീ പ്രസ്ന കീൻഹി=ഏതു വിധത്തിൽ ഭവാനി ചോദിച്ചുവോ, ജേഹി ബിധി സങ്കര കഥാ=ഏതു പ്രകാരം ശിവൻ കഥ, ബഖാനീ കഹാ=വിസ്തരിച്ചു പറഞ്ഞുവോ, സോ സബ ഹേതു=അതെല്ലാം, മൈം ബിചിത്ര പ്രബന്ധ ബനാഈ=ഞാൻ വിചിത്രപ്രബന്ധമാക്കി രചിച്ച്, ഗഈ=ഗാനം ചെയ്യാം. രാകാചന്ദ്രൻെറ കിരണങ്ങൾക്ക തുല്യം.

എല്ലാവക്കും സുഖദവും സജ്ജനങ്ങളാകുന്ന ആമ്പലുകൾക്കും ചകോരങ്ങൾക്കും അതിഹിതവും വലിയ നേട്ടം നൽകുന്നതുമാണു് രാമകഥ. ഭവാനി എങ്ങനെ പ്രശ്നം ഉന്നയിച്ചു, ആ പ്രശ്നത്തിനു് എങ്ങനെ ശിവൻ മറുപടി പറഞ്ഞു. ഇതെല്ലാം അടിസ്ഥാനമാക്കി വിചിത്രപ്രബന്ധമായൊരു കഥ രചിച്ചു ഞാൻ ഗാനം ചെയ്യുന്നു. പാർവ്വതീപരമേശ്വരസംവാദരൂപേണ തന്നെയാണു് തുളസീദാസനും രാമകഥ ഗാനം ചെയ്യുന്നതെന്നർത്ഥം.

ജേഹിം യഹ കഥാ സുനീ നഹിം ഹോഈ ജനി
ആചരജു കരൈ സുനി സോഈ
കഥാ അലൗകിക സുനഹിം ജേ ഗ്യാനീ നഹിം
ആചരജു കരഹിം അസ ജാനീ.

യഹ കഥാ ജേഹിം=ഈ കഥ ആർ, സുനീ നഹിം ഹോഇ=കേട്ടിട്ടുണ്ടാവില്ലയോ, സോഇ സുനി=അവരിതു കേട്ട്, ജനി ആചരജ്ഞ കരൈ=ആശ്ചര്യപ്പെടരുതു്. ജേ ഗ്യാനീ=യാതൊരു ജ്ഞാനികളും, അസ അലൌകിക കഥാ സുനഹിം=ഈ അലൌകികകഥ കേട്ട്, ആചരജ്ഞ നഹിം കരഹിം=ആശ്ചര്യപ്പെടുകയില്ല.

ഈ കഥ കേൾക്കാത്തവക്കു് ഇതു കേൾക്കുമ്പോൾ ആശ്ചര്യമുണ്ടാകരുതു്. ജ്ഞാനികളാരും ഇര അഭൌമകഥ കേട്ടു വിസ്മയിക്കുകയില്ല. എന്തുകൊണ്ടെന്നാൽ

രാമ കഥാ കൈ മീതി ജഗ നാഹീം അസി പ്രതീതി
തിൻഹകേ മന മാഹീം
നാനാ ഭാംതി രാമ അവതാരാ രാമായന സതകോടി
അപാരാ.

ജഗ രാമകഥാ കൈ=ലോകത്തിൽ രാമകഥകൾ, മിതി നാഹീം=പരിധിയില്ല, അസി പ്രതീതി=ഈയൊരു തോന്നൽ, തിൻഹകേ മനമാഹീം=അവരുടെ — ആ ജ്ഞാനികളുടെ — മനസ്സിലുണ്ടു്, രാമ അവതാര നാനാ ഭാംതി=രാമാവതാരം പല വിധത്തിലും ഉണ്ടായിട്ടുണ്ടു്. രാമായന സതകോടി=രാമായണം നൂറു കോടിയും, അപാരാ=അപാരവുമാണെന്നും അവക്കറിയാം.

ശ്രീരാമകഥകൾ ലോകത്തിലൊരതിരില്ലെന്നും രാമാവതാരം പല വിധത്തിലും ഉണ്ടായിട്ടുണ്ടെന്നും രാമായണം നൂറു കോടിയും അപാരവുമാണെന്നും ഉള്ള പ്രതീതി ജ്ഞാനികളുടെ മനസ്സിലുണ്ടു്.

കലപ ഭേദ ഹരി ചരിത സുഹാഏ ഭാംതി അനേക
മുനിസൻഹ ഗാഏ
കരിഅ ന സംസയ അസ ഉര ആനീ സുനിയ കഥാ
സാദര രതി മാനീ

കലപ ഭേദ=കല്പഭേദം അനുസരിച്ചു്, സുഹാഏ=സുന്ദരമായ, ഹരിചരിത=ഭഗവച്ചരിതം, മുനീസൻഹ=മഹർഷിമാർ, അനേക

ഭാംതി=അനേകം പ്രകാരത്തിൽ, ഗാഏ=ഗാനംചെയ്തിട്ടുണ്ട്, അസ ഉര ആനീ=ഇതു മനസ്സിലാക്കി, സംസയ ന കരിഅ=സംശയം കൈവെടിയുക, സാദര രതി മാനീ=ആദരവോടും താല്പര്യത്തോടും കൂടി, കഥാ സുനിയ=കഥ കേൾക്കുക.

ഓരോകല്പത്തിലും മഹർഷിമാർ മനോജ്ഞമായ രാമചരിതം അനേകവിധത്തിൽ ഗാനം ചെയ്തിട്ടുണ്ട്. ഇതു മനസ്സിലാക്കി ശ്രോതാക്കൾ സംശയം കൈവെടിയണം ആദരശ്രദ്ധകളോടേ അവർ ഈ കഥ കേൾക്കട്ടെ. [കല്പമെന്നു പറയുന്നതു ബ്രഹ്മാവിന്റെ ഒരു ദിനത്തെയാണ്. അതിൽ 4,32,00,00,000 സംവത്സരങ്ങളടങ്ങുന്നു. ശ്രീരാമാവതാരം എല്ലാകല്പത്തിലും ഉണ്ടായിട്ടുണ്ട്. അതുതന്നെയാണ് ആ അവതാരത്തിന്നുള്ള സർവ്വാദരണീയതയും. വനത്തിലേയ്ക്കു രാമൻ പുറപ്പെട്ടപ്പോൾ സീത, രാമനോടിങ്ങനെ പറഞ്ഞിട്ടുണ്ട്:—

"രാമായണാനി ബഹുശ: ശ്രുതാനി ബഹുഭിർദ്വിജൈ:
സീതാം വിനാ വനം രാമോ ഗത: കിം കുത്ര ചിദ്വദ."

"രാമായണങ്ങൾപലതും കവിവരരാമോദമോട്ട
പറഞ്ഞുകേൾപ്പുണ്ട ഞാൻ
ജാനകിയോടുകൂടാതെ രഘൂത്തമൻ
കാനനവാസത്തിനെന്നു പോയിട്ടുള്ളൂ?" എഴുത്തച്ഛൻ.

(—അദ്ധ്യാത്മരാമായണം)

ദോ: രാമ അനന്ത അനന്ത ഗുന അമിത കഥാ
ബിസ്താര
സുനി ആചരജു ന മാനിഹഹിം ജിൻഹ കേം
ബിമല ബിചാര

രാമ അനന്ത=ശ്രീരാമൻ അനന്തനും, അനന്ത ഗുന=അനന്തങ്ങളായ ഗുണങ്ങളോടുകൂടിയവനുമാണ്, കഥാ അമിത=കഥ അമിതവും, ബിസ്താര=വിസ്തൃതവുമാണ്, ബിമല ബിചാര=പരിശു

ദ്ധ വിചാരങ്ങളോടു കൂടിയ, ജിൻഹ കേം=ഏതൊരാളാകട്ടെ ഈ കഥ, സുനി ആചരജ്ജ=കേട്ടാൽ ആശ്ചര്യം, ന മാനിഹഹിം= ഉണ്ടാകുകയില്ല.

ആദിമദ്ധ്യാന്തരഹിതനും അററമില്ലാത്ത ഗുണങ്ങളോടുകൂടിയ വനുമാണു ഭഗവാൻ രാമചന്ദ്രൻ. അദ്ദേഹത്തിൻെറ ചരിതമാണെങ്കിൽ അമിതവും വിസ്തൃതവുമാണ്. പരിശുദ്ധവിചാരങ്ങ ആൎക്കുണ്ടോ അവർ ഒരിക്കലും ശ്രീരാമചരിതം കേട്ട ആശ്ചൎയ്യത്തിന്നു വിധേയരായി തീരുകയില്ല. ഒരു രാമായണത്തിൽനിന്നു മറെറാരു രാമായണത്തിലെ ചില കാര്യങ്ങൾ വ്യത്യസ്തങ്ങളാകാം. പക്ഷേ അതൊക്കെ സ്വാഭാവികമാണെന്ന സ്ഥിതിക്കു ആശ്ചൎയ്യത്തിനു നല്ലവർ വിധേയരാവുകയില്ല എന്നു സാരം.

ചൗ: ഏഹി ബിധി സബ സംസയ കരി ദൂരി സിര
ധരി ഗുരപദ പങ്കജ ധൂരീ
പുനി സബഹീ ബിനവഉം കര ജോരി കരത
കഥാ ജേഹിം ലാഗ ന ഖോരീ

ഏഹി ബിധി സബ സംസയ=ഇപ്രകാരം എല്ലാസന്ദേഹവും, ദൂരികരി=ദൂരീകരിച്ച്, ഗുരപദപങ്കജ ധൂരീ=ഗുരുപാദപങ്കജരേണു, സിര ധരി=ശിരസ്സിൽ ചാൎത്തി, പുനി കര ജോരീ=ഒരിക്കൽക്കൂടി കൈ കൂപ്പി, സബഹീ ബിനവഉം=എല്ലാവരേയും വണങ്ങി, ജേഹിംകഥാകരത=യാതൊരു ദിവ്യചരിതം രചിക്കുന്നതിൽ, ഖോരീ ലാഗന=ദോഷം സംഭവിക്കാതിരിക്കാൻ ഞാൻ അൎത്ഥിക്കുന്നു.

ഇങ്ങനെ എല്ലാ സംശയവും അകററി ഗുരുവിൻെറ പാദസരോജധൂളി ശിരസ്സിലണിഞ്ഞു ഒരിക്കൽക്കൂടി എല്ലാവരേയും വണങ്ങി ഞാൻ ഈകഥ രചിക്കുന്നതിൽ ആരും എന്നെ കുററക്കാരനാക്കരുതു്. [കവി, സ്വധൎമ്മം ശരിയായി നിൎവ്വഹിച്ചുകൊണ്ടാണ് കഥാരചനക്കു തയ്യാറെടുത്തിരിക്കുന്നതെന്നൎത്ഥം. ആ സ്ഥിതിയിൽ അദ്ദേഹം നിരപരാധിയുമാണല്ലൊ.

സാദര സിവഹി നാഇ അബ മാഥാ ബരനഉം
ബിസദ രാമഗുന ഗാഥാ
സംബത സോരഹ സൈ ഏകതീസാ കരഉം കഥാ
ഹരി പദ ധരി സീസാ.

സിവഹി സാദര മാഥാ നാഇ=ശിവനെ ആദരപൂർവ്വം കുമ്പിട്ടു, രാമഗുനഗാഥാ അബ=ശ്രീരാമചരിതം ഇപ്പോൾ, ബരനഉം= ഞാൻ വർണ്ണിക്കാൻ തുടങ്ങുന്നു, ഹരിപദ സീസാ ധരികഥാ=ഭഗവൽപാദങ്ങൾ ശിരസാവഹിച്ച് ശ്രീരാമകഥ, സംബത സോരഹ സൈ ഏകതീസാ=1631-ാമതു വത്സരത്തിൽ, കരഉം=ഞാൻ രചിക്കുന്നു.

ശ്രീമഹാദേവനെ സാദരം പ്രണമിച്ചും ഭഗവൽപാദം ശിരസാവഹിച്ചും ശ്രീരാമചരിതം 1631-ാമത്തെ സംവത്സരത്തിൽ ഞാൻ രചിക്കാൻ ആരംഭിക്കുന്നു. (ഇവിടെ പ്രസ്താവിക്കുന്നവത്സരം ഇംഗ്ലീഷുവത്സരമാകാനിടയില്ല. ഇതു ശകാബ്ദമായിരിക്കണം. അങ്ങനെയാണെങ്കിൽ രാമചരിതമാനസത്തിനു 254 കൊല്ലത്തെ പഴക്കമേ ഉള്ളു. ഇംഗ്ലീഷുവർഷം തുളസീദാസനു അജ്ഞാതമായിരുന്നു എന്നു വിശ്വസിക്കുന്നതിൽ തെററില്ല. ഒരുപക്ഷേ അദ്ദേഹത്തിനതറിയാമെന്നിരുന്നാൽത്തന്നെയും അതദ്ദേഹം അംഗീകരിക്കാനും വഴിയില്ല ) [1574 A. D. യിൽ ആണ് രചന തുടങ്ങിയതെന്നു് സി. എൽ. ഗോസ്വാമി M. A. പ്രഭൃതികൾ പറയുന്നു ഈ അഭിപ്രായം സ്വീകാര്യമെങ്കിൽ കഥയ്ക്കു 388 കൊല്ലം പഴക്കമുണ്ടു്.]

നൗമി ഭൗമ ബാര മധു മാസാ അവധപുരീ യഹ
ചരിത പ്രകാസാ
ജേഹി ദിന രാമ ജനമ ശ്രുതി ഗാവഹിം തീരഥ സകല
തഹാം ചലി ആവഹിം.

മധു മാസാ=ചൈത്രമാസത്തിലെ, ഭൗമബാര നൗമി=ചൊവ്വാഴ്ച നവമിതിഥിയിൽ, യഹ ചരിത=ഈ ചരിതം, അവധപുരി പ്ര

കാസാ=അയോധ്യയിൽ പ്രകാശിതമായി, ശ്രുതി ഗാവഹിം=വേദങ്ങൾ ഉദ്ഘോഷിക്കുന്നു, ജേഹി ദിന രാമ ജനമ=അന്നാണു് രാമന്റെ ജന്മദിനം എന്നു്, തഹാം സകല തീരഥ=അന്നാണു് എല്ലാ തീൎത്ഥവും (സരയുവിൽ), ചലി ആവഹിം=ഒഴുകിവന്നു ചേരുന്നതു്.

എന്നാണോ ശ്രീരാമന്റെ ജന്മദിനം, ഏതോരു പവിത്രദിനത്തിലാണോ സമസ്തതീൎത്ഥങ്ങളും സരയൂനദിയിൽ പാഞ്ഞെത്തുന്നതു ആ ചൈത്രമാസത്തിലെ ചൊവ്വാഴ്ച നവമിതിഥിയിൽ ഈ രാമചരിതം അയോധ്യയിൽ പ്രകാശിതമായി. ഗ്രന്ഥമെഴുതിയ കാലവും അതവസാനിച്ച ദിവസവും തുളസീദാസൻ ഇതിൽ കാണിച്ചിരിക്കുന്നതു് ആ മഹാത്മാവിന്റെ കാലം നിൎണ്ണയിക്കാൻ വളരെ സഹായിക്കുന്നുണ്ടു്. എഴുത്തച്ഛനേയും കുഞ്ചനേയും മററും പററി ഇങ്ങനെ വല്ലതും നമുക്കറിയാൻ കഴിഞ്ഞിരുന്നെങ്കിൽ!

അസുര നാഗ ഖഗ നര മുനി ദേവാ ആഇ കരഹിം
രഘുനായക സേവാ
ജന്മ മഹോത്സവ രചഹിം സുജാനാ കരഹിം രാമ കല
കീരതി ഗാനാ.

അസുര നാഗ ഖഗ=അസുരന്മാർ നാഗങ്ങൾ, ഖഗങ്ങൾ, നര മുനി ദേവാ=മനുഷ്യർ, മുനിമാർ, ദേവന്മാർ എന്നിവരെല്ലാം, ആഇ രഘുനായക സേവാകരഹി=വന്നു ശ്രീരാമനെ ഭജിക്കുന്നു, സുജാനാ=ജ്ഞാനികൾ, ജന്മ മഹോത്സവ രചഹിം=ജന്മമഹോത്സവം ഘോഷിക്കുന്നു, രാമ കല കീർതി ഗാനാ കരഹിം=ശ്രീരാമന്റെ ശുഭകീൎത്തിഗാനവും ചെയ്യുന്നു.

അസുരന്മാരും നാഗങ്ങളും പക്ഷികളും, മനുഷ്യരും മുനിമാരും ദേവന്മാരുമെല്ലാം ആ ശോഭനദിനത്തിൽ അയോധ്യയിലെത്തി ശ്രീരാമനെ ഭജിക്കുന്നു. ജ്ഞാനികൾ രാമജന്മമഹോത്സവം ആഘോഷിക്കുകയും രാമന്റെ അപദാനങ്ങൾ ഗാനം ചെയ്യുകയും ചെയ്യുന്നു. [നാഗങ്ങളും പക്ഷികളും എന്നതിനു നാഗന്മാരും

ആകാശചാരികളായ ഗന്ധർവ്വകിന്നരാപ്സരസ്സുകൾ തുടങ്ങിയവരു മെന്ന അർത്ഥവും ഉണ്ട്. ആ അർത്ഥത്തിന്നല്ലെ കുറേക്കൂടി പ്രസക്തി എന്ന് തോന്നിപ്പോകുന്നു.]

ദോ: മജ്ജഹിം സജ്ജന ബൃന്ദ ബഹു പാവന സരജൂ
നീര
ജപഹിം രാമ ധരി ധ്യാന ഉര സുന്ദര സ്യാമ
സരീര.

ബഹു സജ്ജന ബൃന്ദ=അനേകം വിശിഷ്ടജനങ്ങൾ, പാവന സരജൂ നീര=പവിത്രയായ സരയൂനദിയിലെ ജലത്തിൽ, മജ്ജ ഹിം ഉര=സ്നാനം ചെയ്യുന്നു; ഹൃദയത്തിൽ, സുന്ദര സ്യാമ സരീര രാമ=സുന്ദരശ്യാമകളേബരനായ ശ്രീരാമചന്ദ്രനെ, ധ്യാനധരി= ധ്യാനിച്ച്, ജപഹിം=ജപിക്കുകയും ചെയ്യുന്നു.

പല ദേശങ്ങളിൽനിന്നും അയോധ്യയിൽ വന്നുചേന്നിട്ടുള്ള മഹാത്മാക്കൾ പരിപാവനയായ സരയൂനദിയിൽ സ്നാനംചെയ്ത് സുന്ദരശ്യാമമൂർത്തിയായ ശ്രീരാമനെ മനസാ ധ്യാനിച്ചു രാമനാമം ജപിക്കുന്നു.

ചൌ: ദരസ പരസ മജ്ജന അരു പാനാ ഹരഇ പാപ
കഹ ബേദ പുരാനാ
നദീ പുനീത അമിത മഹിമാ അതി കഹി ന
സകഇ സാരദാ ബിമലമതി.

ബേദ പുരാനാ കഹ=വേദങ്ങളും പുരാണങ്ങളും ഉദ്ഘോഷിക്കു ന്നു, ദരസ പരസ മജ്ജന=ദർശനം, സ്പർശനം, മജ്ജനം, അരു പാനാ പാപ ഹരഇ=പാനം ഇവയാൽ പാപം നശിക്കുന്നു, അതി പുനീത=ഏററവും പവിത്രയും, അമിത മഹിമാ നദീ=അമിതമാ ഹാത്മ്യത്തോടുകൂടിയതുമായ നദിയെ, ബിമലമതി സാരദാ=പ വിത്രഹൃദയയായ വാണീദേവിയ്ക്കും, കഹി ന സകഇ=വർണ്ണി ക്കാൻ കഴിവില്ല.

സരയൂനദിയെ സന്ദർശിക്കുന്നതും തൊടുന്നതും അതിൽ സ്നാനംചെയ്യുന്നതും അതിലെ ജലം കുടിക്കുന്നതും പാപഹരമെന്നു വേദപുരാണങ്ങൾ ഉദ്ഘോഷിക്കുന്നു. പരമപാവനയും അമിതപ്രഭാവത്തോടുകൂടിയവളുമായ സരയൂനദിയെ പവിത്രചിത്തയായ വാശേവിക്കുപോലും വർണ്ണിക്കാൻ സാധ്യമല്ല. അത്ര അപാരമാഹാത്മ്യത്തോടുകൂടിയതാണ് ആ നദി.

രാമ ധാമദാ പുരീ സുഹാവനി ലോക സമസ്ത വിദിത
അതി പാവനി
ചാരി ഖാനി ജഗ ജീവ അപാരാ അവധ തജേം
തനു നഹിം സംസാരാ.

രാമ ധാമദാ സുഹാവനി പുരീ=ശ്രീരാമന്റെ വൈകുണ്ഠപ്രദവും പ്രിയദർശകവുമായ നഗരം, സമസ്ത ലോക ബിദിത=സമസ്തലോകവിദിതവും, അതി പാവനി=ഏററവും പവിത്രവുമാണ്, ജഗ ചാരി ഖാനി അപാരാ ജീവ=പ്രപഞ്ചത്തിലുള്ള വാലു വിധത്തിൽപെട്ട അപാരജീവികളിൽ ഏതെങ്കിലും ഒന്നു്, അവധ തജേ=അയോധ്യയിൽവെച്ചു മരിച്ചാൽ, തനു സംസാരാ നഹി=അതിനു പ്രപഞ്ചത്തിൽ വീണ്ടും ജന്മമെടുക്കേണ്ടി വരികയില്ല.

ഉദ്ഭിജം, സ്വേദജം, അണ്ഡജം, ജരായുജം ഇങ്ങനെ നാലു ജാതി ജീവികളാണ് പ്രപഞ്ചത്തിലുള്ളതു്, അവയുടെ എണ്ണവും കണക്കററതാണ്. ഇവയിൽ ഏതെങ്കിലും ഒരു ജീവിക്കു് അയോദ്ധ്യയിൽവെച്ചു മരിക്കാനിടയാകുന്നപക്ഷം അതിനു പിന്നീടു ലോകത്തിൽ ജന്മമെടുക്കേണ്ടിവരികയില്ല. അതുകൊണ്ടാണ് ശ്രീരാമനഗരം വൈകുണ്ഠത്തെ പ്രദാനം ചെയ്യുന്നതെന്നു വിശേഷിപ്പിച്ചിരിക്കുന്നതും. ഈ നഗരത്തിന്റെ പ്രഭാവം സമസ്തലോകവിദിതവുമാണ്. വേദപ്രകീർത്തിതവുമാകുന്നു.

സബ ബിധി പുരീ മനോഹര ജാനീ സകല സിദ്ധി
പ്രദ മംഗല ഖാനീ

ബിമല കഥാ കര കീൻഹ അരംഭാ സുനത നസാഹിം
കാമ മദ ദംഭാ.

പുരീ സബ ബിധി=അയോധ്യാനഗരം എല്ലാംകൊണ്ടും, മനോഹര സകല സിദ്ധി പ്രദ=മനോഹരവും സമസ്തസിദ്ധിപ്രദവും, മംഗല ഖാനീ ജാനീ=മംഗളാകരവും എന്നു ഗ്രഹിച്ച്, ബിമല കഥാ കര=പരിശുദ്ധചരിതം നിമ്മിക്കാൻ, അരംഭാ കിൻഹ=സമാരംഭിച്ചു, സുനത കാമമദ ദംഭാ=കേട്ടാൽ കാമമദഡംഭങ്ങൾ, നസാഹിം=നശിക്കും.

എല്ലാ വിധത്തിലും മനോഹരമാണ്, സവ്വസിദ്ധികളും പ്രദാനം ചെയ്യുന്നതാണ്, മംഗളനികേതമാണ് അയോധ്യാപുരി എന്നു ഗ്രഹിച്ചതുകൊണ്ടുതന്നെയാണ് ആ നഗരത്തിൽവെച്ച് ഈ പവിത്രകഥ നിമ്മിക്കാൻ ഞാനാരംഭിക്കുന്നതും. ഈ കഥ കേൾക്കുന്നതുകൊണ്ടു ശ്രോതാക്കളുടെ മാനസമാലിന്യങ്ങൾ നശിക്കാതിരിക്കയില്ല.

രാമ ചരിത മാനസ ഏഹി നാമാ സുനത ശ്രവന
പാഇഅ ബിശ്രാമാ
മന കരി ബിഷയ അനല ബന ജരഈ ഹോഇ
സുഖീ ജൗം ഏഹിം സര പരഈ.

ഏഹി നാമാ രാമ ചരിത മാനസ=ഈ ഗ്രന്ഥത്തിനു പേർ രാമ ചരിതമാനസമെന്നാണ്, സുനത ശ്രവന ബിശ്രാമ പാഇഅ=കേട്ട് കണ്ണുങ്ങൾ വിശ്രാന്തി പ്രാപിക്കുന്നു, മന കരി ബിഷയ അനല ബന=മനസ്സാകുന്ന ഗജം വിഷയാനലനാകുന്ന കാട്ടിൽ പെട്ട്, ജരഈ ജൗം ഏഹിം സര=ദഹിക്കുന്നു. ഈ സരസ്സിൽ മുഴുകുന്നവരാകട്ടേ, സുഖീ ഹോഇ=സുഖികളായി തീരുന്നു.

എൻെറ ഈ ഗ്രന്ഥത്തിൻെറ പേർ രാമചരിതമാനസമെന്നാണ്. ഈ രാമചരിതമാനസം കേട്ടാൽ കണ്ണുങ്ങൾക്കു വിശ്രാന്തിയുണ്ടാകും. മനസ്സാകുന്ന ഗജം വിഷയാഗ്നി പിടിപെട്ട വന

ത്തിൽ കുടുങ്ങി നശിക്കുന്നു. ഏതൊരുവൻ രാമചരിതമാനസത്തിൽ — മാനസസരോവരത്തിൽ — ആമഗ്നനാകുന്നുവോ അവൻ ബ്രഹ്മാനന്ദം അനുഭവിക്കുന്നു. വിഷയാക്രാന്തമായ മനസ്സിനെ നശിപ്പിക്കാൻ രാമചരിതത്തിന്നു കഴിയുമെന്നുകൂടി സൂചന നൽകുന്നു. വിഷയങ്ങളിൽ ആമഗ്നമായ ഹൃദയത്തിന്നു കാട്ടുതീയ്യിൽ പെട്ട ഗജവുമായി ഔപമ്യം കല്പിച്ചിരിക്കുന്നതു് എത്ര ആകർഷകമെന്നു നോക്കുക.

രാമചരിത മാനസ മുനി ഭാവന ബിരചേഉ സംഭു
സുഹാവന പാവന
ത്രിബിധ ദോഷ ദുഖ ദാരിദ ദാവന കലി കുചാലി
കുലി കലുഷ നസാവന.

മുനി ഭാവന പാവന സുഹാവന=മുനിമാർക്കു പ്രിയംകരവും പവിത്രവും സുന്ദരവുമായ, രാമചരിത മാനസ=രാമചരിതമാനസം, സംഭു ബിരചേഉ=ശംഭു രചിച്ചു, ത്രിബിധ ദോഷ ദുഖ ദാരിദ= മൂന്നു വിധ ദോഷങ്ങളും ദുഃഖവും ദാരിദ്ര്യവും, ദാവന കലി കുചാലി=നശിപ്പിക്കുന്നതും കലികാലദുരാചാരങ്ങളേയും, കുലി കലുഷ നസാവന=സമസ്തപാപങ്ങളേയും നശിപ്പിക്കുന്നതുമാണു്.

മുനിമാർക്കു പ്രിയപ്പെട്ടതും പരിശുദ്ധവും മനോഹരവുമായ രാമചരിതമാനസം ശ്രീമഹാദേവൻ നിർമ്മിച്ചു. ആ പാവനഗ്രന്ഥമാകട്ടേ, മനോവാക്കായ സംബന്ധങ്ങളായ മൂന്നു വിധത്തിലുള്ള ദോഷങ്ങളേയും ദുഃഖദാരിദ്ര്യങ്ങളേയും നശിപ്പിക്കുന്നു. മാത്രമല്ല, രാമചരിതം സമസ്തപാപങ്ങളേയും അകററുന്നു. കാമക്രോധലോഭങ്ങളാണു് മേൽപറഞ്ഞ മൂന്നു ദോഷങ്ങളെന്നു ചിലർ വ്യാഖ്യാനിക്കുന്നു. ജനനം മരണം വാർദ്ധക്യം എന്നിവയാണു് ആ മൂന്നു ദോഷങ്ങളെന്നു ചിലർക്കഭിപ്രായമുണ്ടു്. ആദ്ധ്യാത്മികം. ആധിഭൗതികം, ആധിദൈവികം ഇങ്ങനെ മൂന്നെന്നു ചിലർ.

രചി മഹേസ നിജ മാനസ രാഖാ പാഇ സുസമഉ
സിവാ സന ഭാഖാ

ബാതേം രാമചരിതമാനസ ബര ധരഉ നാമ ഹിയം
ഹരി ഹരഷി ഹര.

കഹഹ്ഹും കഥാ സോഇ സുഖദ സുഹാഈ സാദര
സുനഹു സുജന മന ലാഈ.

മഹേസ രചി=മഹേശൻ നിർമ്മിച്ച, നിജമാനസ രാഖാ=സ്വമന സ്സിൽ പ്രതിഷ്ഠിച്ച, സുസമഉ പാഇ സിവാസന ഭാഖാ=നല്ല സമ യം പ്രാപ്തമായപ്പോൾ ഭവാനിയോടതു പറഞ്ഞു. താതേം ഹിയം ഹേരി ധരേഉ ഹര=അതിനാൽത്തന്നെ മനസ്സിൽ പേരു സങ്കല്പി ച്ചു് ശിവൻ, ഹരഷി ബര നാമ=പ്രസന്നനായി ശ്രേഷ്ഠനാമം, രാമചരിതമാനസ=രാമചരിതമാനസമെന്നു തീരുമാനിച്ചു, സോഇ സുഖദ സുഹാഈ കഥാ=ആ സുഖപ്രദവും സുന്ദരവുമായ കഥ, കഹഹ്ഹും സുജന=ഞാൻ വർണ്ണിക്കുന്നു. സജ്ജനങ്ങളേ, മന ലാഈ സാദര സുനഹു=ശ്രദ്ധാദരങ്ങളോടെ കേൾക്കുക.

രാമായണകഥ ആദ്യമായി മഹേശ്വരൻ നിർമ്മിച്ചു. സ്വ 'മാനസ'ത്തിൽ പ്രതിഷ്ഠിച്ചു. യഥാകാലം അദ്ദേഹം ആ കഥ പാ ർവ്വതിയെ കേൾപ്പിച്ചു. പ്രസന്നനായിത്തീൎന്ന ശിവൻ സ്വമാന സത്തിൽ പ്രതിഷ്ഠിതമായ പ്രസ്തുത കഥയ്ക്കു രാമചരിതമാനസമെ ന്ന ശ്രേഷ്ഠനാമംതന്നെ യുക്തമെന്നുറച്ചു. സുഖപ്രദവും സുന്ദരവുമാ യ ആ ദിവ്യകഥയാണു് ഞാൻ രചിക്കുന്നതു്. സജ്ജനങ്ങളേ, നിങ്ങൾ ഇതു ശ്രദ്ധയോടും ആദരവോടുംകൂടി കേൾക്കുക.

ദോ: ജസ മാനസ ജേഹി ബിധി ഭയഉ ജഗപ്രചാര
ജേഹി ഹേതു
അബ സോഇ കഹഉം പ്രസംഗ സബ സുമിരി
ഉമാ ബൃഷകേതു.

മാനസ ജസ=രാമചരിതമാനസം എങ്ങനെയുള്ളതു്; ജേഹി ബി ധി ഭയഉ=ഏതുപ്രകാരം ഉണ്ടായി; ജേഹി ഹേതു ജഗ പ്രചാര=

എന്തു കാരണത്താൽ ജഗത്തിൽ പ്രചാരമുണ്ടായി; സോഇ സബ പ്രസംഗ അബ=ആ എല്ലാ സംഗതിയും ഇപ്പോഠം, ഉമാ ബൃഷകേതു സുമിരി=പാൎവ്വതീമഹേശ്വരന്മാരെ ധ്യാനിച്ച്, കഹഉം=ഞാൻ പ്രസ്താവിക്കുന്നു.

രാമചരിതമാനസം ഏതുവിധമുള്ളതാണ്; അതെങ്ങനെ ഉണ്ടായി; അതിന്നു എന്തു കാരണത്താൽ ലോകപ്രചാരം സിദ്ധിച്ചു. ആ എല്ലാ വിഷയവും ഞാനിപ്പോഠം പാൎവ്വതീപരമേശ്വരന്മാരെ ധ്യാനിച്ചു പ്രതിപാദിക്കുന്നു. കാൎയ്യകാരണബന്ധം ഗ്രഹിക്കുമ്പോളല്ലാതെ വസ്തുതത്വഗ്രഹണത്തിന്നു പൂൎത്തി വരുന്നില്ല. അതു കൊണ്ടുതന്നെയാണ് കവി അതിന്നുദ്യമിക്കുന്നതു് എന്നു സാരം.

ചൗ: സംഭു പ്രസാദ സുമതി ഹിയം ഹുലസീ രാമ-
ചരിതമാനസ കബി തുലസീ
കരഇ മനോഹര മതി അനുഹാരീ സുജന സുചിത
സുനി ലേഹു സുധാരീ.

സംഭു പ്രസാദ ഹിയം=ശിവപ്രസാദത്താൽ ഹൃദയത്തിൽ, ഹുലസീ സുമതി=സുന്ദരബുദ്ധിയുടെ സഞ്ചാരമുണ്ടായി. അതിൻെറ പ്രഭാവത്താൽ, രാമചരിതമാനസ കബി=രാമചമിതമാനസത്തിൻെറ കവിയായ, തുലസീ മതി അനുഹാരീ=തുളസീദാസൻ സ്വബുദ്ധിശക്തിയ്ക്കനുസൃതമായി, മനോഹര കരഇ=മനോഹരകഥ നിൎമ്മിക്കുന്നു. സുചിത സുജന=സദ്ബുദ്ധികളായ സജ്ജനങ്ങളേ, സുനി സുധാരീ ലേഹു=കേട്ടു് സമുദായോദ്ധാരണം ചെയ്യു.

എൻെറ ഹൃദയം സുന്ദരബുദ്ധിക്കു സഞ്ചാരക്ഷമമായിത്തീൎന്നതു ശിവപ്രസാദത്താലാണ്. ആ സഞ്ചാരക്ഷമതയുടെ പ്രഭാവം കൊണ്ടു രാമചരിതമാനസപ്രണേതാവായ തുളസീദാസൻ സ്വബുദ്ധിക്കനുയോജ്യമായി ഈ മനോഹരകഥ രചിക്കുന്നു. സദ്ബുദ്ധികളായ സജ്ജനങ്ങഠം ഈ കഥ കേട്ടു സമുദായോദ്ധാരണം നിൎവ്വഹിക്കട്ടെ [സുധാരീ ലേഹു എന്ന പദപ്രയോഗം സവിശേഷം

ശ്രദ്ധാഹ്മാണ്. തുളസീദാസൻ കവിത രചിക്കാനാരംഭിക്കുന്ന കാലത്തു ജനങ്ങളുടെ സാമുദായികനിലവാരം തികച്ചും ജുഗുപ്സാവഹമായിരുന്നു. ആ നിലയിൽനിന്നു സമുദായത്തെ ഉദ്ധരിക്കേണ്ടതു സജ്ജനങ്ങളുടെ ധാർമ്മികബാദ്ധ്യതയും അതിന്നവർക്കു് ആവേശംകൊടുക്കാൻ പര്യാപ്തം രാമചരിതമാനസവും ആണെന്നു കവി സൂചിപ്പിക്കുന്നു.]

സുമതി ഭൂമി ഥല ഹൃദയ അഗാധൂ ബേദ പുരാന
ഉദധി ഘന സാധൂ
ബരഷഹിം രാമ സുജസ ബരബാരീ മധുര മനോഹര
മംഗലകാരീ.

സുമതി ഥല=ശ്രേഷ്ഠബുദ്ധി സ്ഥലവും, ഹൃദയ അഗാധൂ=ഹൃദയം കയവും ആണ്, ബേദപുരാന ഉദധി=വേദപുരാണങ്ങൾ സമുദ്രവും, സാധൂ ഘന=സജ്ജനങ്ങൾ മേഘങ്ങളുമാണ്, മധുര മംഗലകാരീ=മധുരമംഗളകരമായ, മനോഹര രാമ സുജസ=മനോഹര രാമസൽകീർത്തിയാകുന്ന, ബരബാരീ ബരഷഹിം=ശ്രേഷ്ഠജലത്തെ (അവ) വർഷിക്കുന്നു.

ശ്രേഷ്ഠബുദ്ധി സ്ഥലവും (കര) ഹൃദയമൊരുകയും വേദങ്ങളും പുരാണങ്ങളും കടലുമാണ്. സജ്ജനങ്ങളാകട്ടെ മേഘങ്ങളാകുന്നു. ആ മേഘങ്ങളാണ് രാമൻെറ മംഗളമനോഹരകീർത്തിയാകുന്ന ശ്രേഷ്ഠജലത്തെ വർഷിക്കുന്നതു്.

ലീലാ സഗുന ജോ കഹഹിം ബഖാനീ സോഇ സ്വച്ഛതാ
കരഇ മല ഹാനീ
പ്രേമ ഭഗതി ജോ ബരനി ന ജാഈ സോഇ മധുരതാ
സുസീതലതാഈ.

ജോ സഗുന ലീലാ ബഖാനീ കഹഹിം=യാതൊരു സഗുണലീലകൾ വിസ്തരിച്ചുപറഞ്ഞിട്ടുണ്ടോ, സോഇ മലഹാനീ കരഇ സ്വച്ഛതാ=അഴുക്കുനശിപ്പിക്കുന്ന സ്വച്ഛതയാണ് അതു്, ജോ പ്രേമ

ഭഗതി=ഏതൊരു പ്രേമവും ഭക്തിയും, ബരനി ന ജാഈ=വർണ്ണിക്കാൻ കഴിവില്ലയോ, സോഇ മധുരതാ=അതു മാധുര്യവും, സു സീതലതാഈ=സുശീതളതയുമാണ്.

രാമചരിതമാനസത്തിൽ ഭഗവാൻെറ സഗുണലീലകൾ വിസ്തരിച്ചു വർണ്ണിച്ചിട്ടുള്ളതു മാനസസരസ്സിലെ അഴുക്കിനെ ഹനിച്ചു കൊണ്ടിരിക്കുന്ന പ്രവാഹമായിഗണിക്കാം. രാമചരിതമാനസത്തിലെ അവർണ്ണ്യങ്ങളായ ഭക്തിപ്രേമങ്ങളാണ് സരോവരജലത്തിൻെറ മാധുര്യവും സുശീതളതയും നദിയിൽ അടിഞ്ഞുകൂടുന്ന അഴുക്ക അപ്പോളപ്പോൾ നിർമ്മാർജ്ജനം ചെയ്യുന്നില്ലെങ്കിൽ ജലം ദൂഷിതമായിത്തീരുന്നു. മാനസസരസ്സിൽ അത്തരമൊരു ദോഷമില്ല. കാരണം ഭഗവല്ലീലകളാകുന്ന പ്രവാഹം മാലിന്യധ്വംസകമാണ്. അതുപോലെതന്നെ മാധുര്യവും തണുപ്പും ശുദ്ധജലത്തിനു പ്രത്യേകതയുണ്ടാക്കുന്നു. ഭക്തിപ്രേമങ്ങളാണ് രാമചരിതമാനസത്തെ മധുരവും കുളർമയേറിയതുമാക്കിത്തീർക്കുന്നത്.

സോ ജല സുകൃത സാലിഹിത ഹോഈ രാമ ഭഗത
ജന ജീവന സോഈ
മേധാ മഹി ഗത സോ ജല പാവന സകിലി ശ്രവന
മഗ ചലേഉ സുഹാവന.
ഭരേഉ സുമാനസ സുഥല ഥിരാനാ സുഖദ സീത രുചി
ചാരു ചിരാനാ.

സോ ജല സുകൃത സാലി ഹിത ഹോഈ=ആ ജലം സുകൃതമാകുന്ന നെല്ലിനു ഹിതകരമാണ്, സോഈ രാമഭഗത ജന ജീവന=അതു രാമഭക്തജനങ്ങൾക്ക ജീവനാണ്, സോ പാവന ജല മേധാമഹിഗത സകിലി=ആ പവിത്രജലം മേധയാകുന്ന ഭൂമിയെ പ്രാപിച്ചു ഒഴുകി, സുഹാവന ശ്രവന മഗ=സുന്ദരമായ ശ്രവണമാർഗ്ഗത്തിലൂടെ പോകുന്നു, സുമാനസ സുഥല ഥിരാനാ ഭരേഉ=സഹൃദയമാകുന്ന പൊയ്കയിൽ നിറഞ്ഞു, സുഖദ സീത ചാരു രുചി ചിരാനാ=സുഖപ്രദവും ശീതളവും സ്വാദിഷ്ഠവുമായി മാറുന്നു.

വഷ്കാലത്തെ ജലം ഭ്രമിയിൽ പതിച്ച മാനസസരസ്സിൻെറ താഴ്ന്ന പ്രദേശത്തുക്കൂടിചെന്നു സരസ്സിൽ തങ്ങിനില്ക്കുകയും അനേകകാലത്തിനുശേഷം സുഖദവും ശീതളവും സുന്ദരവുമായിതീരുകയും ചെയ്യുന്നതെപ്രകാരമോ അപ്രകാരം ശ്രീരാമൻെറ പവിത്രയശസ്സു കണ്ണുങ്ങളിലൂടെ ബുദ്ധിയിലെത്തി തദ്വാരാഹൃദയത്തിൽ കടന്നു സുസ്ഥിരാവസ്ഥയിലെത്തുകയും വളരെ കാലത്തിനുശേഷം സുഖദവും ശീതളവും സ്വാദിഷ്ഠവുമായി പരിണമിക്കുകയും ചെയ്യുന്നു എന്നത്ഥം.

ദോ: സുഠി സുന്ദര സംബാദ ബര ബിരചേ ബുദ്ധി
ബിചാരി
തേഇ ഏഹി പാവന സുഭഗ സര ഘാട മനോഹര
ചാരി

ബുദ്ധി ബിചാരി=ബുദ്ധി, വിചിന്തനംചെയ്തു, ബിരചേ=വിരചിച്ച, സുഠി സുന്ദര ബര=ഏററവും സുന്ദരങ്ങളും ശ്രേഷ്ഠങ്ങളുമായ, സംബാദ തേഇ=സംവാദങ്ങളാണ്. ഏഹി പാവന സുഭഗ=ഈ പവിത്രവും സുഭഗവുമായ, സര ചാരി=സരസ്സിലെ നാലു, മനോഹര ഘാട=മനോഹരഘട്ടങ്ങൾ.

മാനസരാമായണത്തിൽ ബുദ്ധിവിചിന്തനത്താൽ വിരചിതങ്ങളും പരമസുന്ദരങ്ങളും ഉൽകൃഷ്ടങ്ങളുമായ നാലു സംവാദങ്ങളുണ്ട്. ശിവൻ പാവ്വതിക്ക്, ശിവൻ ഭുസുണ്ഡിക്ക്, ഭുസുണ്ഡി യാജ്ഞവൽക്യന്, യാജ്ഞവൽക്യൻ ഭരദ്വാജന് ഇങ്ങനെ നാലു വിശിഷ്ടസംവാദങ്ങളാണ രാമായണത്തിൻെറ ഉള്ളടക്കം. ഈ സംവാദങ്ങളെ കവി മാനസസരസ്സിലെ നാലു മനോഹരഘട്ടങ്ങൾ അഥവാ കടവുകളാക്കി സങ്കല്പിച്ചിരിക്കുന്നു. അഗാധമായ സരസ്സിലേക്കിറങ്ങിച്ചെല്ലാൻ ഏററവും ആവശ്യമായിട്ടുള്ളതു ഘട്ടങ്ങളാണ്. അതുപോലെതന്നെ രാമായണ സരസ്സിലേക്കിറങ്ങുന്നതിനും ഈ സംവാദങ്ങൾ അത്യന്താപേക്ഷിതങ്ങളെന്നു സാരം.

ചൗ: സപ്ത പ്രബന്ധ സുഭഗ സോപാന ഗ്യാന നയന
നിരഖത മന മാനാ
രഘുപതി മഹിമാ അഗുന അബാധാ ബരനബ
സോഇ ബര ബാരി അഗാധാ

പ്രബന്ധ=പ്രബന്ധത്തിലെ, സുഭഗ സപ്തസോപാനാ=സുന്ദരസപ്തസോപാനങ്ങൾ, ധ്യാന നയന=ജ്ഞാനക്കണ്ണുകളാൽ, നിരഖത മനമാനാ=നിരീക്ഷിക്കുന്നതുകൊണ്ടു മനസ്സു പ്രസന്നമായിത്തീരുന്നു, രഘുപതി അഗുന അബാധാ=ശ്രീരാമന്റെ ഗണിക്കാനാവാത്തതും നിർബ്ബാധവുമായ, മഹിമാ സോഇ=മഹിമ അതു സരോവരത്തിലെ, ബരബാരി അഗാധാ=ശ്രേഷ്ഠജലത്തിന്റെ ആഴമാണു്.

രാമായണത്തിൽ മനോരമ്യങ്ങളായ ഏഴു കാണ്ഡങ്ങളും മാനസസരസ്സിനെ സംബന്ധിച്ചിടത്തോളം ഏഴു പടവുകളായി കവി കല്പിക്കുന്നു. ഈ കാണ്ഡങ്ങളും പടവുകളും ജ്ഞാനം കൊണ്ടും കണ്ണുകൊണ്ടും യഥാക്രമം നോക്കുന്നതുകൊണ്ടു ദർശകന്മാർക്കു സന്തോഷമുണ്ടാകുന്നു. ശ്രീരാമന്റെ ഗണ്യാതീതവും നിർബ്ബാധവുമായ മാഹാത്മ്യം രാമായണത്തിലുള്ളതിനു സരസ്സിലെ ആഴമാണു കവിപകരം കാണുന്നതു്.

രാമ സീയ ജസ സലില സുധാസമ ഉപമാ ബീചി
ബിലാസ മനോരമ
പുരഇനി സഘന ചാരു ചൗപാഈ ജുഗുതി മഞ്ജു മനി
സീപ സുഹാഈ

രാമ സീയ ജസ=രാമന്റേയും സീതയുടേയും കീർത്തി, സുധാസമ സലില=സുധാസമമായ സലിലമാണു്, ഉപമാ=രാമായണത്തിലെ ഉപമകൾ, മനോരമബീചി ബിലാസ=മനോഹരങ്ങളായ തരംഗഭംഗികൾ, ചാരു ചൗപാഈ=മനോഹര ചതുഷ്പദികൾ, സഘന പുരഇനി=ഇടതുർന്നു നില്ക്കുന്ന താമരകൾ, മഞ്ജു ജുഗുതി =മോഹന യുക്തികൾ, സുഹാഈ മനി സീപ=മനോഹര മുത്തുച്ചിപ്പികൾ.

രാമായണത്തിൽ നാം കാണുന്നതു സീതാരാമന്മാരുടെ യശോധാവള്യമാണെങ്കിൽ ആ സ്ഥാനത്തു സരസ്സിനുള്ളതു് അമൃതോപമമായ വെള്ളമാകുന്നു. രാമായണത്തിലെ ഉപമകളുടെ സ്ഥാനം വഹിക്കുന്നതു സരോവരത്തിലെ പ്രിയദൎശകങ്ങളായ തരംഭംഗികളാണു്. രാമായണത്തിലെ ചതുഷ്പദികൾ സരസ്സിലെ തഴച്ചാർത്തു നില്ക്കുന്ന കമലങ്ങളാകുന്നു. രാമായണത്തിലെ സമഞ്ജസയുക്തികളുടെ സ്ഥാനത്തു സരോവരത്തിനുള്ളതു മനോഹരങ്ങളായ മുത്തുച്ചിപ്പികളാണു്. മാനസസരോവരത്തിനും രാമായണത്തിനുമുള്ള സാദൃശ്യം എത്ര ചമൽകൃതമായിരിക്കുന്നുവെന്നു നോക്കുക.

ഛന്ദ സോരഠാ സുന്ദര ദോഹാ സോഇ ബഹുരംഗ
കമല കുല സോഹാ
അരഥ അനൂപ സുഭാവ സുഭാസാ സോഇ പരാഗ
മകരന്ദ സുബാസാ.

ഛന്ദ സോരഠാ=ഛന്ദസ്സുകളും സോരഠയും (1-ം 3-ം പാദങ്ങളിൽ 11-ം 2-ം 4-ം പാദങ്ങളിൽ 13-ം വീതം അങ്ങനെ 48 മാത്രകളോടുകൂടിയ ചതുഷ്പദിയാണു് സോരഠാ. ഹിന്ദിയിലെ വൃത്തങ്ങളിൽ ഒന്നാണു് ദോഹ.) സുന്ദര ദോഹാ=മനോഹരദോഹയും, സോഇ=അതു്, ബഹുരംഗ സോഹാ=പല നിറത്തിൽ ശോഭിക്കുന്ന, കമല കുല=താമരക്കൂട്ടങ്ങൾ, അനൂപ അരഥ=അനുപമമായ അൎത്ഥവും, സുഭാവ സുഭാസാ=ഉത്തമഭാവങ്ങളും സുന്ദരഭാഷയും, സോഇ സുബാസാ=അതു് സുവാസിതങ്ങളായ, പരാഗ മകരന്ദ=പരാഗവും മകരന്ദവും.

രാമായണത്തിലെ ഛന്ദസ്സും സോരഠയും മനോഹരദോഹയും സരസ്സിലെ വിവിധവൎണ്ണങ്ങളിൽ ശോഭിക്കുന്ന കമലസമൂഹങ്ങളാണു്. രാമായണത്തിലെ നിരുപമമായ അൎത്ഥത്തിന്റെയും ഉത്തമഭാവങ്ങളുടേയും സുന്ദരഭാഷയുടേയും സ്ഥാനത്തു സരസ്സിലുള്ളതു സുവാസിതങ്ങളായ പൂമ്പൊടിയും തേനുമാണു്. തുളസീദാ

സൻ സ്വാകൃതിയിൽ സോരഠാ, ദോഹാ എന്നീ ഛന്ദസ്സുകളും സംസ്കൃതഛന്ദസ്സും പ്രയോഗിച്ചു കാവ്യപൂർത്തി വരുത്തിയിരിക്കുന്നു.

സുകൃത പുഞ്ജ മഞ്ജുല അലി മാലാ ഗ്യാന ബിരാഗ
ബിചാര മരാലാ
ധുനി അവരേബ കബിത ഗുന ജാതീ മീന മനോ-
ഹര തേ ബഹു ഭാംതീ.

സുകൃത പുഞ്ജ=പുണ്യാത്മാക്കളുടെ സമൂഹം, മംജുല അലിമാലാ=മനോഹരങ്ങളായ വണ്ടിൻകൂട്ടങ്ങൾ, ഗ്യാന ബിരാഗ ബിചാര=ജ്ഞാനവൈരാഗ്യധ്യാനങ്ങൾ, മരാലാ=ഹംസങ്ങൾ, ധുനി അവരേബ=ധ്വനി, വക്രോക്തികൾ, കബിത ഗുന=കാവ്യഗുണങ്ങൾ, ജാതിതേ=രീതിഭേദങ്ങൾ, ബഹു ഭാംതി=പല വിധത്തിലുള്ള, മനോഹര മീന=മനോഹരമത്സ്യങ്ങളാണ്.

രാമായണത്തിലെ പുണ്യാത്മാക്കളുടെ സ്ഥാനം സരസ്സിൽ വണ്ടിൻനിരകളാണ് വഹിക്കുന്നത്. രാമചരിതത്തിലെ ജ്ഞാനവൈരാഗ്യസ്ഥാനങ്ങൾക്കു പകരം സരസ്സിനുള്ളതു ഹംസങ്ങളാകുന്നു. മാനസരാമായണത്തിലെ ധ്വനി, വക്രോക്തി കാവ്യഗുണങ്ങൾ രീതിഭേദം തുടങ്ങിയവയുടെ സ്ഥാനത്തു മാനസസരസ്സിലുള്ളതു മനോഹരമത്സ്യങ്ങളാകുന്നു.

അരഥ ധരമ കാമാദിക ചാരീ കഹബ ഗ്യാന
ബിഗ്യാന ബിചാരീ
നവ രസ ജപ തപ ജോഗ ബിരാഗാ തേ സബ
ജലചര ചാരു തഡാഗാ.

അരഥ ധരമ കാമാദിക ചാരീ=അർത്ഥധർമ്മകാമം തുടങ്ങിയവനായും, ഗ്യാന ബിഗ്യാന ബിചാരീ=ജ്ഞാനവിജ്ഞാനധ്യാനങ്ങളും, ജപ തപ ജോഗ നവരസ=ജപതപയോഗങ്ങളും, നവരസങ്ങളും, ബിരാഗാ തേ സബ=വൈരാഗ്യവും അവയെല്ലാം, ചാരു തഡാഗാ ജലചര കഹബ=മനോഹരതടാകത്തിലെ ജലജീവികളെന്നു പറയാം.

പുരുഷാൎത്ഥങ്ങളായ ധൎമ്മം, അൎത്ഥം, കാമം, മോക്ഷം, ജ്ഞാനം, വിജ്ഞാനം, ധ്യാനം, ജപം, തപം, യോഗം, കരുണം, വീരം രൗദ്രം, ഹാസ്യം, ഭയം, ബീഭത്സം, അത്ഭുതം, ശാന്തം, ശൃംഗാരം എന്നീ നവരസങ്ങൾ, വൈരാഗ്യം ഇവയെല്ലാം രാമചരിതത്തിലെ പ്രതിപാദ്യങ്ങളാണ്. ഇവയ്ക്കു പ്രകാരം സരോവരത്തിലുള്ളതു പല തരത്തിലുള്ള ജലജീവികളാകുന്നു.

സുകൃതി സാധു നാമ ഗുന ഗാനാ തേ ബിചിത്ര
ജലബിഹഗ സമാനാ
സംതസഭാ ചഹും ദിസി അവംരാഈ ശ്രദ്ധാ രിതു
ബസന്ത സമ ഗാഈ.

സുകൃതി സാധു=സുകൃതികളുടേയും സാധുക്കളുടേയും, നാമ ഗുന ഗാനാ തേ=നാമഗുണകഥനം അവ, ബിചിത്ര ജലബിഹഗ സമാനാ=വിചിത്രങ്ങളായ ജലവിഹഗങ്ങൾക്ക സമാനങ്ങൾ, സന്തസഭാ ചഹും ദിസി=സജ്ജനസമിതി, നാലുദിക്കും, അവംരാഈ= വ്യാപിച്ചുനില്ക്കുന്ന മാവിൻതോപ്പുകളാണ്, ശ്രദ്ധാ ബസന്ത രിതു സമഗാഈ=ശ്രദ്ധ, വസന്തൎത്തുവിനു തുല്യമായി ഗാനം ചെയ്യപ്പെടുന്നു.

സുകൃതികളുടേയും സൎവ്വസംഗപരിത്യാഗികളുടേയും പേരുകളും ഗുണങ്ങളും രാമായണത്തിലെ വൎണ്ണ്യവിഷയങ്ങളാണ്. ആ സ്ഥാനത്തു സരസ്സിലുള്ളതു വെള്ളപ്പക്ഷികളാകുന്നു. സജ്ജനസമ്മേളനം രാമചരിതത്തിലെ പ്രതിപാദ്യമാണ്. ആ സ്ഥാനത്തു സരോവരത്തിനു ലഭിക്കുന്നതു 'അതിന്റെ നാലുപാടും പടൎന്നു പന്തലിച്ചുനില്ക്കുന്ന മാന്തോപ്പുകളാണ്. രാമായണപ്രതിപാദിതമായ ശ്രദ്ധയ്ക്കുപ്രകാരം സരസ്സിനുള്ളതു വസന്തകാലവുമാകുന്നു.

ഭഗതി നിരൂപന ബിബിധബിധാനാ ഛമാദയാ ദ്രുമ
ലതാ ബിതാനാ
സമ ജമ നിയമ ഫൂലഫല ഗ്യാനാ ഹരി പദ രതി
രസ ബേദ ബഖാനാ.

ഔരഉ കഥാ അനേക പ്രസംഗാ തേഇ സുകപികബഹു
ബരത ബിഹംഗാ.

ഛമാ ദയാ=ക്ഷമയുടേയും ദയയുടേയും, ബിബിധ ഭഗതി നിരൂപനാ=അനേകരീതിയിലുള്ള ഭക്തിയുടേയും നിരൂപണം, ദ്രുമലതാ ബിതാനാ=ദ്രുമലതാവിതാനങ്ങൾ, സമ ജമ നിയമ ഫൂല=ശമം, യമം, നിയമം പുഷ്പങ്ങൾ, ഗ്യാനാ ഫല=ജ്ഞാനം ഫലങ്ങൾ, ഹരി പദരതി ബരരസ=ഭഗവൽപ്പാദപ്രേമം ശ്രേഷ്ഠസ്വാദാണ്, ബേദ ബഖാനാ=വേദവർണ്ണിതങ്ങളായ, ഔരഉ കഥാ=ഉപാഖ്യാനങ്ങൾ, അനേക പ്രസംഗ തേഇ=അസംഖ്യങ്ങളായ പ്രകരണങ്ങൾ ഇവ, സുക പിക ബഹുബരന ബിഹംഗാ=ശുകങ്ങളും പികങ്ങളും അനേകവർണ്ണത്തിലുള്ള പക്ഷികളും.

ക്ഷമ ദയ ഭക്തി എന്നിവയെപ്പററിയുള്ള രാമായണനിരൂപണത്തിൻെറ സ്ഥാനം വഹിക്കുന്നതു മാനസസരസ്സിൻെറ തീരത്തുള്ള ദ്രുമലതാവിതാനങ്ങളാണ്. രാമായണത്തിലെ ശമനിയമയമങ്ങളുടെ സ്ഥാനത്തു സരസ്സിൻെറ തീരത്തുള്ള വൃക്ഷങ്ങളുടെ പുഷ്പങ്ങളാകുന്നു. രാമായണത്തിലെ ജ്ഞാനപ്രതിപാദനത്തിൻെറ സ്ഥാനത്തു സരോവരത്തിനുള്ളതു വൃക്ഷഫലങ്ങളാണ്. രാമായണത്തിൽ പ്രതിപാദിക്കപ്പെടുന്ന ഭഗവദ്പാദപ്രേമത്തിൻെറ സ്ഥാനത്തു സരസ്സിന്നുള്ളതു ഫലങ്ങളുടെ അതിസ്വാദാകുന്നു; ഉപാഖ്യാനപ്രകരണങ്ങൾക്കു പകരം സരസ്സിനു ശുകങ്ങളും പികങ്ങളും വിവിധവർണ്ണോജ്ജ്വലങ്ങളായ പക്ഷികളുമാണുള്ളതു്.

ദോ: പുലക ബാടികാ ബാഗ ബന സുഖ സുബിഹംഗ
ബിഹാരു
മാലീ സുമന സനേഹ ജല സീംചത ലോചന ചാരു.

പുലക=രോമാഞ്ചം, സുബിഹംഗ സുഖ ബിഹാരു=മനോഹരങ്ങളായ പക്ഷികളുടെ സുഖവിഹാരത്തിനുള്ള, ബാഗ ബാടികാ ബന=പുഷ്പവാടിയും ഉപവാടിയും വനവുമാണ്, സുമന=സുന്ദരമായ മനസ്സ്, ചാരു ലോചന=മനോഹരനേത്രങ്ങളെക്കൊണ്ട്, സനേഹ ജല=സ്നേഹജലം, സീംചത മാലീ=സേചനം ചെയ്യുന്ന ഉദ്യാനപാലനാണ്.

രാമായണ കഥാശ്രവണത്താലും പാരായണത്താലും ഭക്ത ലോകത്തിന്ന് അനുഭൂതമാകുന്ന കോരിത്തരിപ്പിന്നു പകരം മാനസ സരസ്സിനുള്ളതു മനോഹരങ്ങളായ പക്ഷികളുടെ സുഖവിഹാരങ്ങളായ ഉദ്യാനങ്ങളും വാടികയും മററുമാണ്. രാമായണവർണ്ണിതമായ സന്മനസ്സിനും, അഥവാ ദേവന്മാർക്ക് പകരം സരോവരത്തിന്നുള്ളതു മനോഹരനേത്രങ്ങളാംകൊണ്ട് ഉദ്യാനത്തിൽ സ്നേഹജലം സേചനം ചെയ്യുന്ന ഉദ്യാനപാലകന്മാകുന്നു.

ചൗ: ജേ ഗാവഹിം യഹ ചരിത സംഭാരേ തേഇ ഏഹി
താല ചതുര രഖവാരേ
സദാ സുനഹിം സാദര നരനാരീ തേഇ സുരബര
മാനസ അധികാരീ.

ജേ യഹ ചരിത=ഏതൊരുത്തർ ഈ ചരിത്രം, സംഭാരേ ഗാവഹിം=ശ്രദ്ധാപൂർവ്വം പാരായണം ചെയ്യുന്നു, തേഇ ഏഹി താല= അവർതന്നെയാണ് ഈ മാനസസരസ്സിൻെറ, ചതുര രഖവാരേ= പ്രഗത്ഭന്മാരായ സംരക്ഷകന്മാർ, സദാ സാദര=സദാസാദരം, നര നാരീ സുനഹിം=സ്ത്രീപുരുഷന്മാർ കേൾക്കുന്നു, തേഇ മാനസ= അവർതന്നെയാണ് മാനസസരസ്സിനു, അധികാരി സുരബര= അധികാരികളായ ദേവമുഖ്യന്മാർ.

ഈ രാമചരിതമാനസമെന്ന പവിത്രഗ്രന്ഥം ശ്രദ്ധാപൂർവ്വം വായിക്കുന്നവർതന്നെയാണ് ഈ ഗ്രന്ഥത്തെ സംരക്ഷിക്കുന്ന ചതുരന്മാരായ സംരക്ഷകന്മാർ. ഈ പരിശുദ്ധഗ്രന്ഥത്തിലെ കഥ എല്ലായ്പോഴും ആദരപുരസ്സരം കേൾക്കുന്ന സ്ത്രീകളും പുരുഷന്മാരും തന്നെയാണ് ഈ ഗ്രന്ഥത്തിൻെറ ദിവ്യാധികാരികൾ. (ആർക്കുമാകാം സംരക്ഷകസ്ഥാനം. പക്ഷേ ശ്രദ്ധാപൂർവ്വകം ഗ്രന്ഥപാരായണം ചെയ്യണം. ആരും രാമായണത്തിന്നധികാരികളാണ്. എന്നാൽ അവർ ഒരുകാര്യം വിസ്മരിച്ചുകൂടാ. അവരെപ്പോഴും ഭക്തിശ്രദ്ധാപൂർവ്വകമായിരിക്കണം രാമകഥ ശ്രവിക്കുന്നതു് എന്നുസാരം)

അതി ഖല ജേ ബിഷഈ ബഗകാഗാ ഏഹി സര
നികട ന ജാഹിം അഭാഗാ
സംബുക ഭേക സേവാര സമാനാ ഇഹാം ന ബിഷയ
കഥാ രസ നാനാ.

ജേ അതി ബിഷഈ ഖല=ഏതൊരുവർ ഏററവും വിഷയികളും ഖലന്മാരുമാണോ അവർ, ബഗ കാഗാ=ബകങ്ങളും കാകന്മാരു മാണ്, ഏഹി സര അഭാഗാ=ഈ മാനസസരസ്സിനെ ആ നിർഭാഗ്യന്മാർ, നികട ന ജാഹിം=സമീപിക്കുന്നില്ല, സംബുക ഭേക സേവാര സമാനാ=കക്ക, തവള, പായൽ ഇവകൾക്കു തുല്യങ്ങളായി, ഇഹാം=ഇതിൽ, നാനാ ബിഷയ രസ കഥാ ന=പലതരത്തിലുള്ള വിഷയരസങ്ങളുൾക്കൊള്ളുന്ന കഥ ഇല്ലതന്നെ.

രാമായണപാരായണത്തിനും ശ്രവണത്തിനും യഥാർത്ഥത്തിൽ ആർ അധികാരികളാകുന്നില്ല അവരെയാണ് ഈ പദ്യത്തിൽ ചൂണ്ടിക്കാണിക്കുന്നത്:_

പ്രാപഞ്ചികവിഷയങ്ങളിൽ നിമഗ്നരും ഖലന്മാരും ഈ മാനസസരസ്സിലെ ബകങ്ങൾക്കും കാക്കകൾക്കും തുല്യരാണ്. ആ നിർഭാഗ്യജീവികൾക്ക് ഈ രാമചരിതമാനസത്തെ സമീപിക്കാൻ കഴിയുന്നില്ല. മാനസസരസ്സിലെ കക്കകൾക്കും, തവളകൾക്കും, പായലിനും തുല്യപ്പെട്ടത്താവുന്ന വിഷയകഥകൾ രാമചരിതത്തിലില്ല. (ക്ഷുദ്രങ്ങളായ ഇതിവൃത്തങ്ങളും ഉപാഖ്യാനങ്ങളും സംവാദപരമ്പരകളും വിഷയാസക്തി വർദ്ധിപ്പിക്കാനുതകുന്ന പ്രകരണങ്ങളും രാമായണത്തിലെ ഉള്ളടക്കമല്ല എന്നു സാരം)

തേഹി കാരന ആവത ഹിയം ഹാരേ കാമീ കാക
ബലാക ബിചാരേ
ആവത ഏഹി സര അതി കഠിനാഈ രാമ കൃപാ
ബിനു ആഇ ന ജാഈ.

തേഹി കാരന=ഈ കാരണത്താൽത്തന്നെ, കാമീ ബിചാരേ=കാമികളും ഏഴകളും ആയ, കാക ബലാക ഹിയം=കാക്കകളുടേയും

വെള്ളപ്പക്ഷികളുടേയും ഹൃദയം, ആവത ഹാരേ=ഈ സരസ്സിലേ ക്കവരാൻ ഭയപ്പെടുന്നു, (ആവത) അതി കഠിനാഈ=വരുവാൻ വളരെ കഷ്ടപ്പാടുകളും അനുഭവിക്കേണ്ടതുണ്ട്, രാമ കൃപാ ബിനു= ശ്രീരാമൻെറ കൃപകൂടാതെ, ആഇ ന ജാഈ=വരാനും കഴിവില്ല.

കാമികളും ദുഷ്ടന്മാരുമായ ജനങ്ങളുടെ മനസ്സ് രാമായണത്തെ സമീപിക്കാൻ ഭയപ്പെടുന്നു. സമീപിക്കുന്നതിൽത്തന്നെ അവൎക്കു പല ബുദ്ധിമുട്ടുകളും നേരിടേണ്ടതായും വരുന്നുണ്ട്. രാമകൃപകൂടാതെ അവൎക്കു രാമായണശ്രദ്ധ ഉണ്ടാകാനും വഴിയില്ല. കാക്കകൾക്കും സരസ്സിനെ സംബന്ധിച്ചിടത്തോളം സ്ഥിതി ഇതുതന്നെ.

കഠിന കുസംഗ കുപന്ഥ കരാലാ തിൻഹ കേ ബചന
ബാധ ഹരി ബ്യാലാ
ഗൃഹ കാരജ നാനാ ജംജാലാ തേ അതി ദുൎഗ്ഗമ
സൈല ബിസാലാ.
ബന ബഹു ബിഷമ മോഹ മദ മാനാ നദീം കുതൎക്ക
ഭയങ്കര നാനാ.

കുസംഗ കഠിന=ദുൎജ്ജനസമ്പൎക്കം കഠിനവും, കരാലാ കുപന്ഥ= ഭയങ്കരവുമായ ദുൎമ്മാൎഗ്ഗമാണ്. തിൻഹ കേ ബചന=അവരുടെ വാക്കുകൾതന്നെയാണ്, ബാധ ഹരി ബ്യാലാ=വ്യാഘ്രങ്ങളും സിംഹങ്ങളും സൎപ്പങ്ങളും, തേ നാനാ ജംജാലാ ഗൃഹ കാരജ=കുഴപ്പം പിടിച്ച ഗൃഹകാൎയ്യങ്ങൾ, അതി ദുൎഗ്ഗമ ബിസാലാ സൈല= അതിദുൎഗ്ഗമങ്ങളും വിശാലങ്ങളുമായ ശൈലങ്ങളും, മോഹ മദ മാനാ=മോഹമദമാനങ്ങൾ, ബഹു ബിഷമ ബന=അത്യന്തഗഹനങ്ങളായ വനങ്ങളും, കുതൎക്ക=കുതൎക്കങ്ങൾ, നാനാ ഭയങ്കര നദീം=പല തരത്തിലും ഭയങ്കരങ്ങളായ നദികളും ആകുന്നു.

ദുൎജ്ജനസമ്പൎക്കമാണ് രാമചരിതമാനസത്തിലേയ്ക്കുള്ള ഭയങ്കരവും ദുൎഗ്ഗമവുമായ മാൎഗ്ഗം. ഖലന്മാരുടെ വാക്കുകളാണ് വ്യാഘ്ര സിംഹസൎപ്പങ്ങൾ. അവരുടെ കുഴപ്പം നിറഞ്ഞ ഗൃഹകാൎയ്യങ്ങളാ

ണു് അതിദുൎഗ്ഗമങ്ങളും വിശാലങ്ങളുമായ പൎവ്വതങ്ങൾ. അവരുടെ മോഹമദമാനങ്ങളാണു് ഗഹനവനങ്ങൾ; കുതൎക്കങ്ങളാണു് പല വിധത്തിലും ഭയങ്കരങ്ങളായ നദികൾ.

ദോ: ജേ ശ്രദ്ധാ സംബല രഹിത നഹിം സന്തൻഹ
കര സാഥ
തിൻഹ കഹും മാനസ അഗമ അതി ജിൻഹ-
ഹിം ന പ്രിയ രഘുനാഥ.

ജേ ശ്രദ്ധാ സംബല രഹിത=ആർ ശ്രദ്ധാപാഥേയത്തോടുകൂടാത്തവരോ, സന്തൻഹ കര സാഥ നഹിം=സജ്ജനങ്ങളുടെ കൂടെ ആർ പോകുന്നില്ല. ജിൻഹഹിം രഘുനാഥ=ആൎക്കു രാമൻ, ന പ്രിയ= പ്രിയനല്ല, തിൻഹ കഹും മാനസ=അവൎക്കു മാനസം, അഗമ= നിഷ്പ്രാപമാകുന്നു.

ശ്രദ്ധയാകുന്ന പൊതിച്ചോറില്ലാതെയും ശിഷ്ടന്മാരുടെ കൂട്ടില്ലാതെയും രാമനിൽ ഭക്തിയില്ലാതെയും ആർ യാത്ര ചെയ്യുന്നുണ്ടോ അവൎക്കു മാനസസരസ്സും മാനസരാമായണവും അഗമ്യമാണു്. മാനസസരസ്സിലേയ്ക്കു യാത്ര ചെയ്യുന്നവർ അവിടെയെത്തുന്നതുവരെയുള്ള ഭക്ഷണം കൂടെ കൊണ്ടുപോകണം. നല്ലവർ അനുയാത്രികരായും വേണം. ഈശ്വരവിചാരവും അവൎക്കുണ്ടാകണം. എന്നാൽ മാത്രമേ ആ സരസ്സു സമീപിക്കാൻ സാധ്യമാകൂ. അതുപോലെതന്നെ ശ്രദ്ധയും സത്സംഗവും ഭഗവൽപ്രേമവും ഇല്ലാത്തവൎക്കു രാമചരിതവും അപ്രാപമായിരിക്കും.

ചൗ: ജൗം കരി കഷ്ട ജാഇ പുനി കോഈ ജാതഹിം
നീംദ ജുഡാഈ ഹോഈ
ജഡതാ ജാഡ ബിഷമ ഉര ലാഗാ ഗഏഹും ന
മജ്ജന പാവ അഭാഗാ.

പുനി ജൗം കോഈ=എന്നിട്ടും ഒരുവൻ, കഷ്ടകരി ജാഇ ജാതഹിം= കഷ്ടപ്പാടുകൾ സഹിച്ചു പുറപ്പെട്ടന്നെങ്കിൽത്തന്നെ, നീംദ ജുഡാഈ

ഹോജൗ=നിദ്രയാകുന്ന ജ്വരം ബാധിക്കുന്നു. ജഢതാ ജാഢ= മൂർഖതയുടെ ശൈത്യം, ഉര ബിഷമ ലാഗാ=മനസ്സിൽ വിഷമത യുണ്ടാകുന്നു. അഭാഗാ ഗഹ്യഹ്രം=ആ നിർഭാഗ്യൻ അവിടെ എത്തി യാലും, മജ്ജന ന പാവ=കുളിക്കാൻ സംഗതിയാകുന്നില്ല.

എന്നിട്ടും കഷ്ടപ്പാടുകരം സഹിച്ചു രാമചരിതമാനസത്തെ സമീപിക്കുന്നപക്ഷം ഉറക്കവും മൗർഖ്യവും, വിഷമതയും അയാളെ ബാധിക്കുന്നു. അതിൽ അവഗാഹനം ചെയ്യാൻ അവന്നു സാധ്യവു മാകുന്നില്ല. കഷ്ടപ്പാടുകരം സഹിച്ച് ഒരുവൻ മാനസസരസ്സിലേ ക്കുള്ള യാത്രയാകുന്നു എന്നു വെയ്ക്കുക. വഴിക്കുവെച്ച് അതിയായ ശൈത്യം നിമിത്തം അവന്നു ജ്വരം ബാധിക്കുന്നു. ചാകാതെ അ വിടെ എത്തിയാൽത്തന്നെയും സരസ്സിൽ സ്നാനം ചെയ്യാൻ അവ ന്നു കഴിവുണ്ടാകുന്നില്ല.

കരി ന ജാഇ സര മജ്ജന പാനാ ഫിരി ആവഇ
സമേത അഭിമാനാ
ജൗം ബഹോരി കോഉ പൂഛന ആവാ സര നിന്ദാ
കരി താഹി ബുഝാവാ.

സര ജാഇ മജ്ജന പാനാ ന കരി=സരസ്സിൽ ചെന്നു സ്നാനപാന ങ്ങരം കൂടാതെ, അഭിമാന സമേത=ഗർവ്വോടെ അവൻ, ഫിരി ആവഇ=മടങ്ങിവരുന്നു. ജൗം കോഉ ബഹോരി പൂഛന ആവാ= ആരെങ്കിലും അവനോടു മാനസയാത്രയെപ്പററി ചോദിച്ചാൽ, സരി നിന്ദാ കരി=സരസ്സിനെ നിന്ദിച്ചു പറഞ്ഞു അവർ, താഹി ബുഝാവ=ചോദിക്കുന്നവരെ തെററിദ്ധരിപ്പിക്കുന്നു.

കഷ്ടപ്പെട്ടു യാത്രചെയ്തു സരസ്സിനെ സമീപിച്ചാലും മജ്ജ നപാനങ്ങരം കൂടാതെ സഗർവ്വം അവൻ മടങ്ങുന്നു. സരസ്സിനെക്കു റിച്ചു ജിജ്ഞാസുക്കളാരെങ്കിലും ചോദിച്ചാൽ അവരെ അവൻ തെ റെറിദ്ധരിപ്പിക്കുകയും ചെയ്യുന്നു. രാമായണത്തിന്റെ കാര്യത്തിലും സ്ഥിതി ഏതാണ്ടിങ്ങനെതന്നെ. ഉറക്കവും മൗർഖ്യവും ചിന്താക്കു ഴപ്പവും നിമിത്തം രാമായണം കേരംക്കാനോ ആസ്വാദിക്കാനോ

തരമാകാതെ അവൻ പിൻവാങ്ങുന്നു. 'രാമായണം എങ്ങനെ?' എന്നു് ആരെങ്കിലും അവനോടു ചോദിച്ചാൽ അവനിൽനിന്നുണ്ടാകുക രാമായണത്തെക്കുറിച്ചുള്ള അവഹേളനമായിരിക്കും. ശ്രോതാവിനു രാമായണത്തിൽ വൈമുഖ്യമുണ്ടാക്കാൻകൂടി അവൻ യത്നിച്ചേക്കും. അവൻ രാവണായനമായിരിക്കും പ്രകീർത്തിക്കുക.

സകല ബിഘ്ന ബ്യാപഹിം നഹിം തേഹീ രാമ
സുകൃപാം ബിലോകഹിം ജേഹീ
സോഇ സാദര സര മജ്ജനു കരഈ മഹാഘോര
ത്രയ താപ ന ജരഈ.

സുകൃപാം രാമ=സൽകൃപാർദ്രനായ ശ്രീരാമചന്ദ്രൻ, ജേഹി ബിലോകഹിം=ആരെ വീക്ഷിക്കുന്നുവോ, തേഹി സകല=അവനെയൊന്നും, ബിഘ്ന ബ്യാപഹിം നഹിം=വിഘ്നങ്ങൾ ബാധിക്കുന്നില്ല. സോഇ സാദര സര=അവൻ ആദരപൂർവ്വം സരസ്സിൽ, മജ്ജന കരഈ=സ്നാനം ചെയ്യുന്നു. മഹാഘോര താപ ത്രയ=അതിഘോരമായ താപത്രയത്താൽ, ന ജരഈ=അവൻ പീഡിതനാകുന്നില്ല.

ശ്രീരാമൻെറ കൃപാകടാക്ഷം സിദ്ധിച്ചവനു മുമ്പു പറഞ്ഞ വിഘ്നങ്ങളൊന്നുംതന്നെ ബാധിക്കുന്നില്ല. അവൻ നിഷ്പ്രയാസം സരസ്സിനെ സമീപിക്കുന്നു; അതിലിറങ്ങി സ്നാനം ചെയ്യുന്നു. അതിലെ പവിത്രജലം പാനം ചെയ്യുന്നു. അവനെ ഒരു താപവും പീഡിപ്പിക്കുന്നില്ല.

തേ നര യഹ സര തജഹിം ന കാഊ ജിൻഹകേം
രാമ ചരന ഭല ഭാഊ
ജോ നഹാഇ ചഹ ഏഹിം സര ഭാഈ സോ സത-
സംഗ കരഉ മന ലാഈ.

രാമ ചരന ജിൻഹകേം=ശ്രീരാമപാദങ്ങളിൽ ആർക്കു, ഭല ഭാഊ=ഉത്തമഭക്തിയുണ്ടോ, തേ നര യഹ സര=ആ മനുഷ്യൻ ഈ സരസ്സ്, കാഊ ന തജഹിം=ഒരിക്കലും കൈവെടിയുകയില്ല, ഭാഈ

ജോ=ഹേ സോദര, ഏതൊരുത്തൻ, ഏഹി സര നഹാഇ ചഹ=ഈ സരസ്സിൽ സ്നാനംചെയ്യാനാഗ്രഹിക്കുന്നു, സോ മന ലാഇ=അവൻ ശ്രദ്ധാപൂർവ്വം, സതസംഗ കരഉ=സതസംഗം ചെയ്യട്ടെ.

ശ്രീരാമനിൽ ഉത്തമഭക്തിയുള്ളവൻ മാനസരാമായണമാകുന്ന ഈ സരസ്സ് ഒരിക്കലും ഉപേക്ഷിക്കുകയില്ല. സോദര, ആർ അഭിലഷിക്കുന്നു ഈ സരസ്സിൽ സ്നാനം ചെയ്യാൻ അവൻ സശ്രദ്ധം സതസംഗം ചെയ്യട്ടെ! സതസംഗത്തിൻെറ പ്രയോജനം ഇവിടെയും തുളസീദാസൻ അനുസ്മരിക്കുന്നു.

അസ മാനസ മാനസ ചഖ ചാഹി ഭഇ കബി ബിമല
അവഗാഹീ
ഭയഉ ഹൃദയം ആനന്ദ ഉഛാഹൂ ഉമഗേഉ പ്രേമ പ്രമോദ
പ്രബാഹൂ.

അസ മാനസ=ആവിധമുള്ള മാനസസരസ്സ്, മാനസ ചഖ ചാഹീ=മനഃകണ്ണുകൊണ്ടു കണ്ടു, അവഗാഹീ=അതിലിറങ്ങി സ്നാനം ചെയ്യുകയാൽ, കബി ബുദ്ധി=കവിഹൃദയം, ബിമല ഭഇ=നിർമ്മലമായിഭവിച്ചു, ഹൃദയം ആനന്ദ ഉഛാഹൂ=ഹൃദയത്തിൽ ആനന്ദവും ഉത്സാഹവും, ഭയഉ പ്രേമ പ്രമോദ=ഉണ്ടായി. പ്രേമപ്രമോദങ്ങളുടെ, പ്രബാഹൂ ഉമഗേഉ=പ്രവാഹം കരകവിഞ്ഞു വഴിയുകയും ചെയ്തു.

അപ്രകാരമിരിക്കുന്ന മാനസസരസ്സു മനഃചക്ഷുസ്സുകൊണ്ടു് ദർശിച്ചു് അതിലിറങ്ങി സ്നാനംചെയ്യാൻ എനിക്കു ഭാഗ്യമുണ്ടായതുകൊണ്ടു് എന്നിലുള്ള കവിഹൃദയം പരിശുദ്ധമാവുകയും അതിൽ ആനന്ദോത്സാഹങ്ങൾ അങ്കുരിക്കുകയും പ്രേമപ്രമോദങ്ങൾ ആ ബുദ്ധിയിൽ നിറഞ്ഞു കവിയുകയും ചെയ്തു.

ചലീ സുഭഗ കബിതാ സരിതാ സോ രാമ ബിമല
ജസ ജല ഭരിതാ സോ
സരജൂ നാമ സുമംഗല മൂലാ ലോക ബേദ മത മഞ്ജുല
കൂലാ.

നദീ പുനിത സുമാനസ നന്ദിനി കലിമല തൃന തരു
മൂല നികന്ദിനി.

രാമ ബിമല ജസ=ശ്രീരാമൻെറ നിൎമ്മല കീൎത്തിയാകുന്ന, ജല ഭരിതാ സോ=ജലത്താൽ പൂൎണ്ണമായ, സരിതാ സോ=നദിക്കു സമാനം, സുഭഗ കബിതാ ചലീ=സുന്ദരകവിത പ്രവഹിച്ചു, നാമ= അതിൻെറ പേർ, സുമംഗല മൂല പുനീത=സന്മംഗളനിദാനവും പവിത്രയും, സുമാനസ നന്ദിനി=സഹൃദയഹൃദയാഹ്ലാദിനിയും, കലിമല=കലികാല പാപങ്ങളാകുന്ന, തൃന തരു മൂല നികന്ദിനി= തൃണതരുമൂലങ്ങളെ പുഴക്കിയെറിയുന്നതും ആയ, സരജൂ നദി= സരയൂനദി എന്നാണു്, മഞ്ജുല കൂല=മനോഹരതീരങ്ങൾ, ലോക ബേദ മത=ലൗകിക വൈദികമതങ്ങളാണു്.

ശ്രീരാമൻെറ പവിത്രകീൎത്തിയാകുന്ന വെള്ളംകൊണ്ടു നിറഞ്ഞ നദിക്കു തുല്യം എൻെറ കവിതാനദി പ്രവഹിച്ചു. ആ നദിയാകട്ടെ സന്മംഗളനിദാനമാണു്; പവിത്രയാണു്; സഹൃദയാഹ്ലാദിനിയാണു്. കലികാലപാപങ്ങളാകുന്ന തൃണങ്ങളുടേയും വൃക്ഷങ്ങളുടേയും കടപുഴക്കിക്കളയുന്ന ഒന്നാണു്. ലൗകിക വൈദികമതങ്ങളാണതിൻെറ ഇരുകരകളും. ആ നദിയുടെ പേർ സരയൂ എന്നത്രെ.

ദോ: ശ്രോതാ ത്രിബിധ സമാജ പുരഗ്രാമ നഗര
ദുഹും കൂല
സന്ത സഭാ അനുപമ അവധ സകല സുമംഗല മൂല.

ത്രിവിധ=മൂന്നു തരത്തിലുള്ള, ശ്രോതാ സമാജ=ശ്രോതാക്കളുടെ സംഘംതന്നെയാണു്, ദുഹും കൂല=ഇരുകരകളിലുമുള്ള, പുര ഗ്രാമ നഗര=പുരങ്ങളും ഗ്രാമങ്ങളും നഗരങ്ങളും, സന്ത സഭാ=സജ്ജനങ്ങളുടെ സഭതന്നെയാണു്, സകല സുമംഗലമൂല=സമസ്തസന്മംഗളനിദാനവും, അനുപമ അവധ=നിരുപമവുമാണു് അയോദ്ധ്യ.

പ്രസ്തുത കവിതയാകുന്ന സരയൂനദിയുടെ ശ്രോതാക്കൾ ഇരുകരകളിലും സ്ഥിതിചെയ്യുന്ന പുരങ്ങളും ഗ്രാമങ്ങളും നഗരങ്ങളു

മാണ്. സജ്ജനസഭയാണ് സമസ്തസന്മംഗളനിദാനവും അനുപമവുമായ അയോദ്ധ്യ. [മൂന്നുതരത്തിലുള്ള ശ്രോതാക്കളെന്നതിന് ആത്തരും, ജിജ്ഞാസുക്കളും, അത്ഥാത്ഥികളുമെന്നത്ഥം. ഇവരെക്കുറിച്ചു മുമ്പു വിവരിച്ചിട്ടുണ്ട്.]

ചൗ: രാമ ഭഗതി സുര സരിതഹി ജാഇ മിലീ സുകീ-
രതി സരജു സുഹാഇ
സാനുജ രാമ സമര ജസു പാവന മിലേഉ മഹാ-
നദു സോന സുഹാവന.

സുഹാഇ സുകീരതി=സുന്ദരിയും സൽകീത്തിയുമായ, സരജു ജാഈ=സരയൂനദി ചെന്നു്, രാമ ഭഗതി സുരസരി തഹി=രാമഭക്തിയാകുന്ന സുര (ദേവ) ഗംഗയിൽ, മിലീ=ചേരുന്നു, സാനുജ രാമ സമര=അനുജസമേതനായ രാമൻെറ സമരത്തിൻെറ, പാവന ജസു=പവിത്രകീത്തിതന്നെയാകുന്ന, സുഹാവന മഹാനദു=സുന്ദരമഹാനദമായ, സോന മിലേഉ=ശോണാനദിയും ഇതിൽത്തന്നെ സംഗമിക്കുന്നു.

സുന്ദരസുകീത്തിയായ കാവ്യ സരയൂനദി പ്രവഹിച്ചു് രാമഭക്തിയാകുന്ന ദേവഗംഗയിൽ ചേരുന്നു. രാമലക്ഷ്മണന്മാരുടെ സമരസംബന്ധിയായ പരിശുദ്ധ യശസ്സുതന്നെയാണ് സുന്ദരമഹാനദമായ ശോണ. ആ മഹാനദവും വന്നുചേരുന്നതു ഇതിലാകുന്നു.

ജുഗ ബിച ഭഗതി ദേവധുനി ധാരാ സോഹതി സഹിത
സുബിരതി ബിചാരാ
ത്രിബിധ താപ ത്രാസക തിമുഹാനീ രാമ സരൂപ
സിന്ധു സമുഹാനീ.

ജുഗ ബിച=രണ്ടിൻേറയും നടുക്ക്, ഭഗതി ദേവധുനി ധാരാ=ഭക്തിയാകുന്ന ഗംഗാപ്രവാഹം, ബിചാരാ സുബിരതി സഹിത=ധ്യാനവൈരാഗ്യസമേതം, സോഹതി=ശോഭിക്കുന്നു, തിമുഹാനീ=മൂന്നു മുഖങ്ങളുമായി, ത്രിബിധ താപ ത്രാസക=മൂന്നുവിധ താപ

ങ്ങളേയും ശമിപ്പിച്ച്, രാമസരൂപ=ശ്രീരാമസ്വരൂപമാകുന്ന, സിന്ധു സമൂഹാനീ=സമുദ്രവുമായി സംഗമിക്കാൻ ഒഴുകിക്കൊണ്ടിരിക്കുന്നു.

തുളസീദാസന്റെ കാവ്യമായ സരയൂ നദിയുടേയും രാമലക്ഷ്മണസമരകീർത്തിയായ ശോണാമഹാനദത്തിന്റേയും നടുക്ക് രാമഭക്തിയാകുന്ന ഗംഗയുടെ പ്രവാഹം ധ്യാനവൈരാഗ്യങ്ങളാം കൊണ്ടു പരിശോഭിക്കുന്നു. കവിത, സമരകീർത്തി, രാമഭക്തി എന്നീ മൂന്നുമുഖങ്ങളോടേ സരയൂശോണാഗംഗകൾ ശ്രീരാമരൂപമായ സമുദ്രത്തിലേക്ക സംഗമാർത്ഥം പാഞ്ഞുകൊണ്ടിരിക്കുന്നു എന്നർത്ഥം.

[ഭക്തിദ്വാരാ ശ്രീരാമപ്രാപ്തി ഉണ്ടാകുന്നു. ഗീത പറയുന്നതും ഇതുതന്നെ. നോക്കുക: —

"ഭക്ത്യാമാമഭിജാനാതി യാവാന്യാശ്ചാസ്മി തത്വതഃ
നതോ മാം തത്വതോ ജ്ഞാത്വാവിശതേ തദനന്തരം"

ഭക്തിദ്വാരാ എന്നെക്കുറിച്ചു യഥാർത്ഥജ്ഞാനമുണ്ടാകുന്നു. അതായതു് ഞാനാരാണ് എന്നിങ്ങനെയുള്ള അറിവു്. അങ്ങനെ എന്നെ യഥാർത്ഥത്തിലറിഞ്ഞതിനുശേഷം ആ ഭക്തൻ എന്നിൽത്തന്നെ പ്രവേശിക്കുന്നു.]

മാനസ മൂല മിലീ സുരസരിഹീ സുനത സുജന മന
പാവന കരിഹീ
ബിച ബിച കഥാ ബിചിത്ര ബിഭാഗാ ജനു സരി
തീര തീര ബന ബാഗാ.

മാനസ മൂല=മാനസമൂലമായ (ഈ സരയൂ), സുരസരിഹി മിലീ=സുരസരിത്തുമായി ചേരുന്നു, സുനത സുജന മന=കേട്ട് സജ്ജനഹൃദയം, പാവന കരിഹീ=പാവനമായിതീരുന്നു, കഥാ ബിച ബിച=കഥയുടെ ഇടയിലിടയിൽ, ബിചിത്ര ബിഭാഗാ=വിചിത്രവിഭാഗങ്ങളുണ്ടു്, സരി തീര തീര=നദീതീരങ്ങളിലെല്ലാമുള്ള, ബനബാഗാ ജനു=വനസ്ഥലികളോ അവ എന്നു തോന്നും.

മാനസത്തിൽനിന്നു ഉത്ഭവിക്കുന്ന ഈ കവിതാ സരയൂനദി ദേവസരിത്തുമായി സംഗമിക്കുന്നു. കഥകേട്ട സജ്ജനഹൃദയം പരിശുദ്ധമായിത്തീരുകയും ചെയ്യുന്നു. കഥയിൽ അവിടവിടെയായി നിരവധി ഉപാഖ്യാനങ്ങളുണ്ട്. അവ ഈ നദിയുടെ തീരങ്ങളിൽ തഴച്ചുനില്ക്കുന്ന വനസ്ഥലികളോ എന്നു തോന്നും.

ഉമാ മഹേസ ബിബാഹ ബരാതി തേ ജലചര അഗ-
നിത ബഹു ഭാംതീ
രഘുബര ജനമ അനന്ദ ബധാഈ ഭവംര തരംഗ
മനോഹരതാഈ.

ഉമാമഹേസ ബിബാഹ ബരാതീ=പാർവ്വതീ പരമേശ്വരന്മാരുടെ വിവാഹത്തിൽ വരപക്ഷക്കാരെത്രയുണ്ടായിരുന്നുവോ, തേ അഗനിത=അവർ ഗണിക്കാനാവാത്തതും, ബഹു ഭാംതീ ജലചര=പലവിധത്തിലുള്ളതുമായ ജലജന്തുക്കളാണ്, രഘുബര ജനമ=ശ്രീരാമാവതാരം നിമിത്തമുണ്ടായ, ബധാഈ അനന്ദ താഈ=വർദ്ധിച്ച ആനന്ദം തന്നെയാണ്, ഭവംര മനോഹര തരംഗ=ചുഴികളും മനോഹരതരംഗങ്ങളും.

ഈ കാവ്യ സരയൂനദിയിലെ ജലജീവികൾ പാർവ്വതീ പരമേശ്വരന്മാരുടെ വിവാഹത്തിൽ സംബന്ധിച്ച വരപക്ഷക്കാരാണ്; അവർ പലതരത്തിലുള്ളവരുമാണ്. ഇതിലെ ചുഴികളും തിരകളും ശ്രീരാമാവതാരം നിമിത്തം സഞ്ജാതമായ വർദ്ധിച്ച ആനന്ദവുമാണ്.

ദോ: ബാല ചരിത ചഹു ബന്ധു കേ ബനജ ബിപുല
ബഹു രംഗ
നൃപ രാനീ പരിജന സുകൃത മധുകര ബാരി-
ബിഹംഗ.

ചഹും ബന്ധുകേ=നാലു ഭ്രാതാക്കളുടേയും, ബാല ചരിത=ബാലചരിതം, ബിപുല ബഹുരംഗ=വിപുലങ്ങളും വിവിധവർണ്ണോപ...

തങ്ങളുമായ, ബനജ=വാരിജങ്ങളാകുന്നു. സുകൃത പുഞ്ജ=പുണ്യാത്മാവായ ദശരഥനും, രാനീ പരിജന=റാണിമാരും പരിജനങ്ങളും, മധുകര=വണ്ടുകളും, ബാരി ബിഹംഗ=വെള്ളപ്പക്ഷികളുമാകുന്നു.

ഈ കാവ്യസരയൂനദിയിലെ വിപുലങ്ങളും വിവിധവർണ്ണഭാസുരങ്ങളുമായ താമരകൾ രാമലക്ഷ്മണഭരതശത്രുഘ്നന്മാരുടെ ബാല്യകാലചരിതവും, വണ്ടുകളും വെള്ളപ്പക്ഷികളും പുണ്യാത്മാവായ ദശരഥമഹാരാജാവും റാണിമാരും പരിജനങ്ങളുമാകുന്നു. സരയൂനദീപക്ഷത്തിൽ വിവിധവർണ്ണോജ്ജ്വലങ്ങളായ കമലങ്ങൾ, വണ്ടുകൾ, ജലപതംഗങ്ങൾ എന്നിവ പരിഗണിക്കപ്പെടാം.

ചൗ: സീയ സ്വയംബര കഥാ സുഹാഈ സരിത
സുഹാവനി സോ ഛബി ഛാഈ
നദീ നാവ പടു പ്രസ്ന അനേകാ കേവട കുസല
ഉതര സബിബേകാ.

സീയ സ്വയംബര സുഹാഈ കഥാ=സീതാസ്വയംവരവിഷയകമായ ശോഭനചരിതംതന്നെയാണ്. സുഹാവനി ഛബി ഛാഈ=മനോഹരദീപ്തി പരന്ന, സോ സരിത=പ്രസ്തുത നദി, അനേകാ പടു പ്രസ്ന=അസംഖ്യങ്ങളും ചാതുര്യപൂർണ്ണങ്ങളുമായ ചോദ്യങ്ങൾ, നദീ നാവ=ഈ നദിയിലെ നൗകകളാണ്, സബിബേകാ ഉതര=വിവേകപൂർണ്ണങ്ങളായ ഉത്തരങ്ങൾ, കുസല കേവട=പ്രഗത്ഭരായ നാവികരുമാണ്.

സീതയുടെ സ്വയംവരത്തെ സംബന്ധിച്ചുള്ള മനോഹരകഥയാണ് മനോഹരകാന്തി പരന്ന പ്രസ്തുത കാവ്യനദി. ഈ നദിയിലെ ജലയാനങ്ങളാണ് അനേകങ്ങളും ചാതുര്യസമ്പൂർണ്ണങ്ങളുമായ ചോദ്യങ്ങൾ. വിവേകപൂർണ്ണങ്ങളായ പ്രത്യുത്തരങ്ങളാകട്ടെ ആ നൗകകളെ പ്രവർത്തിപ്പിക്കുന്ന സമർത്ഥന്മാരായ നാവികരുമാണ്. [നദിയാകുമ്പോൾ അതിൽ തോണികളും നാവികന്മാരും ഉണ്ടാകുമല്ലൊ.]

സുനി അനുകഥന പരസ്പര ഹോഇൗ പഥിക സമാജ
സോഹ സരി സോഇൗ
ഘോര ധാര ഭൃഗുനാഥ രിസാനീ ഘാട സുബദ്ധ
രാമ ബര ബാനീ.

സുനി=കേട്ടു്, പരസ്പര=അന്യോന്യം, അനുകഥന ഹോഇൗ=അനുകഥനം നടത്തുന്നതു്, സരി സോഹ സോഇ=നദീതീരത്തിൽക്കൂടി ത്തന്നെ പോകുന്ന ആ, പഥിക സമാജ=വഴിപോക്കരുടെ സംഘമാണു്. ഭൃഗുനാഥ രിസാനീ=പരശുരാമൻെറ ഈൎഷ്യയാണു്, ഘോര ധാര=ഭയങ്കരപ്രവാഹം, രാമ ബര ബാനീ=ശ്രീരാമൻെറ ശ്രേഷ്ഠവാക്കുകളാണു്, സുബദ്ധ ഘാട=കെട്ടുറപ്പോടുകൂടിയ ഘട്ടങ്ങൾ.

സാധാരണ നദിക്കെന്നപോലെ ഈ സരയൂകാവ്യനദിക്കും തീരങ്ങളുണ്ടു്; തീരങ്ങളിലൂടെ പ്രയാണംചെയ്യുന്ന പഥികരും അവരുടെ പരസ്പരഭാഷണവും ഉണ്ടു്. നദിയുടെ പ്രവാഹം ഭയങ്കരവുമാണു്. നദിയിൽ ഇറക്കിക്കെട്ടിയ ബലിഷ്ഠങ്ങളായ കടവുകളും ഉണ്ടു്. എന്നാൽ ഈ നദിയുടെ തീരത്തുകൂടി പോകുന്ന പഥികന്മാരുടെ പരസ്പരാഭാഷണം കഥാനുകഥനവും ഭയങ്കരപ്രവാഹം ഭാൎഗ്ഗവരാമനിൽ പ്രകടമായ ക്രോധവുമാണു്. ശ്രീരാമൻെറ ഉത്തമവചസ്സാണു് ഇതിലെ ഘട്ടങ്ങൾ.

സാനുജ രാമ ബിബാഹ ഉഛാഹൂ സോ സുഭ ഉമഗ
സുഖദ സബ കാഹൂ
കഹത സുനത ഹരഷഹിം പുലകാഹീം തേ സുകൃതീ
മന മുദിത നഹാഹീം.

സാനുജ രാമ ബിബാഹ=ശ്രീരാമലക്ഷ്മണഭരതശത്രുഘ്നന്മാരുടെ വിവാഹം, ഉഛാഹൂ സോ=ഉത്സവമുണ്ടല്ലോ അതു്, സബ കാഹൂ=സൎവ്വജനങ്ങൾക്കും, സുഭ സുഖദ ഉമഗ=ശുഭത്തേയും സുഖത്തേയും നൽകുന്ന പ്രവാഹമാണു്, കഹത സുനത=പാരായണം ചെയ്തും

ശ്രവിച്ചും, ഹരഷഹിം പുലകാഹിം=പ്രസന്നരും പുളകിതരുമായി ത്തീരുന്ന, തേ മുദിത മന സുകൃതി=ആ സന്തുഷ്ടഹൃദയരായ പുണ്യാത്മാക്കളാണ്, നഹാഹീം=സ്നാനംചെയ്യുന്നവർ.

ഈ കാവ്യസരയൂനദിയിലുമുണ്ട് പ്രവാഹം. അതു സഹജസമേതനായ ശ്രീരാമചന്ദ്രന്റെ വിവാഹാഘോഷമാണ്. ഈ കാവ്യസരിത്തിൽ സ്നാനംചെയ്യുന്നവർ രാമകഥ പാരായണം ചെയ്തും ശ്രവിച്ചും ആനന്ദാനുഭൂതിയടയുന്ന സുകൃതികളാണ്. പുണ്യം ചെയ്യാത്തവർക്കല്ലാതെ രാമായണമാനസസരസ്സിൽ സ്നാനംചെയ്തു പവിത്രരാകുക സാദ്ധ്യമല്ല. പാപികൾക്കു രാമായണശ്രദ്ധ ഉണ്ടാകുക ദുർല്ലഭമാണ്.

രാമ തിലക ഹിത മംഗല സാജാ പരബ ജോഗ ജനു
ജുരേ സമാജാ
കാഈ കുമതി കേകഈ കേരീ പരീ ജാസു ഫല
ബിപതി ഘനേരീ

രാമതിലക=രാമതിലകമാണ് — രാമാഭിഷേകമാണ് — പരബ= പർവ്വം (പൗർണ്ണമിക്കാലം), മംഗലസാജാ=മംഗളദ്രവ്യക്കൾ തന്നെയാണ്, ഹിതസമാജ ജുരേ ജാഗജനു=സജ്ജനങ്ങളുടെ സമിതിയുടെ ഏകത്ര സമ്മേളനം, കേകഈ കേരീ കുമതി=കൈകേയിയുടെ ദുർബ്ബുദ്ധിയാണ്, കാഈ=അഴുക്കുവെള്ളം, ജാസു ഫല=യാതൊന്നിന്റെ ഫലമാകട്ടെ, ഘനേരീ ബിപതി പരീ=ഏററവും വലിയ ആപത്തായും തീർന്നു.

രാമനെ യുവരാജാവായി വാഴിക്കാനുള്ള തീരുമാനം ഈ കാവ്യസരയുവിലെ പരിശുദ്ധ ദിനാചരണോത്സവത്തിലെ പൗർണ്ണമി ദിനമാണ്. അതിനുവേണ്ടി ശേഖരിച്ച മംഗള പദാർത്ഥങ്ങൾ സജ്ജനസമ്മേളനങ്ങളാകുന്നു. ഈ കാവ്യനദിയിലെ മലിനജലമാണ കൈകേയിയുടെ ദുർബുദ്ധി. ആ മലിനജലം വലിയ ആപത്തും സൃഷ്ടിച്ചുവിട്ടു. [ദശരഥന്റെ അകാലമരണം, ഭരതന്റെ സംന്യാസം പൗരന്മാരുടെ വിഷാദകലുഷമായ ജീവിതം,

രാമൻെറ പ്രവാസം ഇവയ്യെല്ലാക്കെ കാരണം കൈകേയിയുടെ ദുർബ്ബുദ്ധിയാണ് എന്നു സാരം]

ദോ: സമന അമിത ഉതപാത സബ ഭരത ചരിത
ജപജാഗ
കലി അഘ ഖല അവഗുന കഥന തേ ജല
മല ബഗ കാഗ

അമിത സബ ഉതപാത=അമിതങ്ങളായ സർവ്വോൽപാതങ്ങളേയും, സമന ഭരത ചരിത=ശമിപ്പിക്കുന്ന ഭരതകഥ തന്നെയാണ്, ജപ ജാഗ=ജപവും യജ്ഞവും, കലി അഘ=കലികാലകാലുഷ്യങ്ങളുടേയും, ഖല അവഗുന തേ കഥന=ഖലന്മാരുടെ ദുർഗ്ഗുണങ്ങളുടേയും ആ കഥനങ്ങൾ തന്നെയാണ, ജലമല ബഗ കാഗാ=ജലമാലിന്യവും കൊക്കുകളും കാക്കകളും.

എല്ലാ ഉൽപാതങ്ങളേയും ശമിപ്പിക്കുന്ന ഭരത ചരിതമാണ് ജപയജ്ഞങ്ങൾ. കലികാല പാപങ്ങളേയും ഖല ദുർഗ്ഗുണങ്ങളേയും കുറിച്ചുള്ള കഥനങ്ങളാണ മലിനജലവും കൊക്കുകളും വായസങ്ങളും. താടക, മാരീചൻ, ബാലി, രാവണൻ എന്നിങ്ങനേയുള്ള ദുഷ്ടന്മാരുടെ കഥകളാണ ഈ കാവ്യസരിത്തിലെ മലിനജലം.

കീരതി സരിത ഛഹൂം രിതു രൂരീ സമയ സുഹാവനി
പാവനി ഭൂരീ
ഹിമ ഹിമസൈലസുതാ സിവ ബ്യാഹൂ സിസിര
സുഖദ പ്രഭു ജനമ ഉഛാഹൂ

കീരതി സരിത=കീർത്തി നദി, ഛഹൂം രിതു രൂരീ=ആറു ഋതുക്കളിലും സുന്ദരിയായി പ്രവഹിക്കുന്നു, സമയ=ഓരോകാലത്തും, ഭൂരീ സുഹാവനി=അധികാധികം സുന്ദരവും, പാവനി=പവിത്രവുമാണ്, ഹിമസൈല സുതാ സിവ ബ്യാഹൂ=ഹിമാദ്രികന്യയുടേയും ശിവൻെറയും വിവാഹം, ഹിമ=ഹേമന്തഋതുവാണ്, പ്രഭു

ജനമ ഉഛാഹൂ=രാമജന്മോത്സവം, സുഖദ സിസിര=സുഖപ്രദമായ ശിശിരത്തുവുമാണ്.

ഭഗവാൻെറ കീത്തിതന്നെയായ ഈ കാവ്യസരയ്യനദി സമസ്ത ഋതുക്കളിലും ഒരുപോലെ മോഹനമായിത്തന്നെ വത്തിക്കുന്നു. ഓരോ ഋതുവിലും ആ കീത്തിനദി അധികമധികം ഭാസുരവും പവിത്രവുമായി പ്രവഹിക്കുകയും ചെയ്യുന്നു. ഋതുക്കളിൽ ഹേമന്തമാണു ഉമാമഹേശ്വരവിവാഹം. ശ്രീരാമാവതാരോത്സവമാകട്ടെ ശിശിരത്തുവുമാകുന്നു. അതാക്കും സുഖപ്രദവുമാണല്ലൊ.

ബരനബ രാമ ബിബാഹ സമാജ്ജ സോമുദ
മംഗലമയ രിതുരാജ്ജ
ഗ്രീഷമ ദുസഹ രാമ ബന ഗവനൂ പംഥ കഥാ
ഖര ആതപ പവനൂ

രാമ ബിവാഹ സമാജ്ജ ബരനബ സോ=രാമവിവാഹച്ചടങ്ങുകളുടെ വണ്ണനമെന്തോ അതു, മുദ മംഗലമയ രിതുരാജ്ജ=സന്തോഷമംഗളമയമായ വസന്തത്തുവാണ്, രാമ ബന ഗവനൂ=ശ്രീരാമവനഗമനം, ദുസഹ ഗ്രീഷമ=ദുസ്സഹമായ ഗ്രീഷ്മത്തുവാകുന്നു, പന്ഥ കഥാ=വഴിയുടെ കഥ, ഖര ആതപ പവനൂ=കഠിനാതപവും ചുടുകാററുമാണ്.

ശ്രീരാമൻെറ വിവാഹച്ചടങ്ങുകളുടെ വണ്ണനം സന്തോഷമയവും മംഗളമയവുമായ വസന്തത്തുവാണ്. ഭഗവാൻെറ വനയാത്ര ദുസ്സഹമായ ഗ്രീഷ്മകാലവുമാണ്. ഭഗവാൻെറ ആ എഴുന്നള്ളത്തിൽ വഴിക്കുവെച്ചുണ്ടായ കഥകൾ ഗ്രീഷ്മത്തുസഹജങ്ങളായ ഘോരാതപവും അസഹ്യമായ ചുടുകാററുമാകുന്നു.

ബരഷാ ഘോര നിസാചര രാരീ സുര കുല സാലി
സുമംഗലകാരീ
രാമ രാജ സുഖ ബിനയ ബഡാഈ ബിസദ സുഖദ
സോഇ സരദ സുഹാഈ.

സുര കുല സാലി=ദേവകുലമാകുന്ന വയലിന്ന, സുമംഗല കാരീ=സന്മംഗളമരുളുന്ന, ഘോര നിസാചര രാരീ=ഘോരരാക്ഷസസമരം, ബരഷാ=വഷ്ത്തുവാണ്, രാമ രാജ=രാമരാജ്യത്തിലെ, സുഖ ബിനയ ബഡാഈ=സുഖവും ഒതുക്കവും പെരുമയും യാതൊന്നോ, സോഇ ബിസദ സുഖദ=അതു് വിപുലസുഖപ്രദവും, സുഹാഈ സരദ=സുന്ദരവുമായ ശരൽകാലമാണ്.

ഘോരന്മാരായ രാക്ഷസന്മാരുമായി ശ്രീരാമൻ പൊരുതതിൻെറ ഫലമായിട്ടാണല്ലോ ദേവന്മാക്കെല്ലാം മംഗളമുണ്ടായതു്. ആ സമരം വഷ്ത്തുവാണ്. രാമരാജ്യത്തിലെ ജനങ്ങളനുഭവിച്ച സൗഖ്യവും അവക്കുണ്ടായ നമ്രതയും, പെരുമയും വിപുലസുഖാനുഭവവും ശോഭനമായ ശരൽകാലമാകുന്നു.

സതീ സിരോമനി സീയ ഗുന ഗാഥാ സോഇ ഗുന
അമല അനൂപമ പാഥാ
ഭരത സുഭാഉ സുസീതലതാഈ സദാ ഏക രസ
ബരനി ന ജാഈ.

സതീ സിരോമനി സിയ=സതീശിരോരത്നമായ സീതയുടെ, ഗുനഗാഥാ സോ=ഗുണഗാഥ യാതൊന്നോ അതു, അമല അനൂപമ ഗുന പാഥാ=അമലവും നിരുപമഗുണത്തോടുകൂടിയതുമായ ജലമാകുന്നു, ഭരത സുഭാഉ=ഭരതൻെറ സ്വഭാവം, സദാ ഏകരസ=ഏതു കാലത്തും ഒരേ മട്ടിലുള്ളതും, ബരനി ന ജാഈ=വണ്ണിക്കാനാവാത്തതുമായ, സുസീതലതാഈ=സുശീതളതയുമാകുന്നു.

പതിവ്രതാശിരോരത്നമായ സീതയുടെ ഗുണഗാഥ അതു രാമചരിതസരയൂനദിയിലെ അമലവും അനുപമഗുണത്തോടുകൂടിയതുമായ ജലമാണ്. ഭരതസ്വഭാവം ആ ജലത്തിൻെറ ഏതു കാലത്തും ഒരേ മട്ടിലുള്ളതും അവണ്ണ്യവുമായ ശൈത്യവുമാകുന്നു.

ദോ: അവലോകനി ബോലനി മിലനി പ്രീതി പര-
സ്പര ഹാസ

ഭായപ ഭലി ചഹ്രം ബന്ധു കീ ജല മാധുരീ
സുബാസ.

ചഹ്രം ബന്ധു കീ=നാലു ഭ്രാതാക്കളുടേയും, പരസപര=അവലോകനി=പരസ്പരദർശനം, ബോലനി മിലനി=ഭാഷണം, ആശ്ലേഷണം, പ്രീതി ഹാസ=പ്രേമം, മന്ദഹാസം, ഭായപ ഭലി=സൗഭ്രാത്രപ്രകടനം ഇതെല്ലാം, സുബാസ മാധുരീ ജല=സുരഭിലവും മധുരവുമായ ജലമാകുന്നു.

രാമായണകാവ്യസരയൂനദിയിലെ സുരഭിലവും മാധുര്യപൂർണ്ണവുമായ ജലമാണ് ഭരതശത്രുഘ്നന്മാരുടേയും രാമലക്ഷ്മണന്മാരുടേയും പരസ്പരദർശനവും ഭാഷണാശ്ലേഷണങ്ങളും പ്രേമപ്രകടനവും മന്ദഹാസവും സൗഭ്രാത്രപ്രകടനവുമെല്ലാം.

ചൗ: ആരതി ബിനയ ദീനതാ മോരീ ലഘുതാ
ലലിത സുബാരി ന ഥോരീ
അദ്ഭുത സലില സുനത ഗുനകാരീ ആസ
പിപാസ മനോമല ഹാരീ

മോരീ ആരതി=എൻെറ ധൂപാരാധനയും (ആരതി), ബിനയ ദീനതാ=നമ്രതയും ദൈന്യതയും, നഥോരീ സുബാരീ=വിശിഷ്ടജലത്തിന്നുള്ള, ലഘുതാ ലലിത=ലാഘവവും ലാളിത്യവുമാണ്, ആസ പിപാസ=ആഗ്രഹമാകുന്ന ദാഹവും, മനോമല ഹാരീ=മനോമാലിന്യവും ശമിപ്പിക്കുന്ന, അദ്ഭുത സലില=അത്ഭുതജലത്തെപ്പററി, സുനത സുഖകാരീ=കേൾക്കുന്നതുതന്നെ സുഖപ്രദമാണ്.

രാമ ചരിതമാകുന്ന സരയൂനദിയിലെ സമൃദ്ധമായ ശുദ്ധജലത്തിന്നുള്ള ലഘുത്വവും ലാളിത്യവും എൻെറ ദീപാരാധനയും നമ്രതയും ദൈന്യതയുമാകുന്നു. ഇതിലെ വിചിത്രജലം ആശാദാഹം നശിപ്പിക്കുന്നു; മനോമാലിന്യം അകററുന്നു; ശ്രവണമാത്രത്തിൽ തന്നെ സുഖമുണ്ടാക്കുകയും ചെയ്യുന്നു.

രാമ സുപ്രേമഹി പോഷത പാനീ ഹരത സകല
കലികലുഷ ഗലാനീ
ഭവ ശ്രമ സോഷക തോഷക തോഷാ സമന ദുരിത
ദുഖ ദാരിത ദോഷാ

പാനീ=ജലം, രാമ സുപ്രേമഹി=രാമനിലുള്ള വിശിഷ്ട പ്രേമത്തെ പോഷത=പോഷിപ്പിക്കുന്നു, സകല കലി കലുഷ ഗലാനീ=എല്ലാ കലികലുഷ ഗ്ലാനിയേയും, ഹരത=നശിപ്പിക്കുന്നു, ഭവശ്രമ സോഷക=പ്രാപഞ്ചിക ക്ലേശത്തെ ശോഷിപ്പിക്കുന്നു, തോഷക തോഷ =സന്തോഷത്തിനുകൂടി സന്തോഷമുണ്ടാകുന്നു, ദുരിത ദുഖ ദാരിദ ദോഷാ=ദുരിതദുഃഖദാരിദ്ര്യദോഷങ്ങളെ, സമന=ശമിപ്പിക്കുന്നു.

ഈ കാവ്യസരയൂനദിയിലെ വെള്ളം രാമനിലുള്ള ഭക്തിയെ പോഷിപ്പിക്കുകയും കലിമാലിന്യങ്ങളെ നശിപ്പിക്കുകയും പ്രാപഞ്ചിക ക്ലേശങ്ങളെ ലഘൂകരിക്കുകയും സന്തോഷം മേൽക്കുമേൽ വദ്ധിപ്പിക്കുകയും ദുരിതങ്ങളേയും ദുഃഖങ്ങളേയും ദാരിദ്ര്യദോഷങ്ങളേയും നശിപ്പിക്കുകയും ചെയ്യുന്നു.

കാമ കോഹ മദ മോഹ നസാവന ബിമല ബിരാഗ
ബിബേക ബഢാവന
സാദര മജ്ജന പാന കിഏ്ഌ തേം മിടഹിം പാപ
പരിതാപ ഹിഏ്ഌ തേം

കാമ കോഹ മദ മോഹ നസാവന=കാമം, ക്രോധം, മദം, മോഹം ഇവയെ നശിപ്പിക്കുന്നതും, ബിമല ബിവേക ബിരാഗ=നിമ്മല മായ വിവേക വൈരാഗ്യങ്ങളെ, ബഢാവന=പെരുപ്പിക്കുന്നതും ആയ ഇതിലെ ജലത്തിൽ, സാദര മജ്ജന പാന കിഏ്ഌ തേം= ആദരപൂവ്വം മജ്ജനപാനങ്ങൾ ചെയ്യുന്നതിനാൽ, ഹിഏ്ഌ തേം പാപപരിതാപ=മനസ്സിൽനിന്നു പാപവും പരിതാപവും, മിട ഹിം=അകലുന്നു.

ഈ രാമായണ സരയൂനദിയിലെ പാവനജലം കാമക്രോധ മദമോഹങ്ങളെ നശിപ്പിക്കുകയും നിമ്മല വിവേക വൈരാഗ്യങ്ങ

ളെ ഗുണീഭവിപ്പിക്കുകയും ചെയ്യുന്നു. ഏതൊരുത്തൻ ആദരപൂർവ്വം ഈ ജലത്തിൽ കുളിക്കുകയും കുടിക്കുകയും ചെയ്യുന്നുവോ അവൻെറ മനസ്സിൽനിന്നു പാപവും പരിതാപവും അകലുകയും ചെയ്യുന്നു.

ജിൻഹ ഏഹിം ബാരിന മാനസ ധോഏ തേ
കായര കലി കാല ബിഗോഏ
തൃഷിത നിരഖി രബികര ഭവ ബാരീ ഫിരിഹഹിം
മൃഗ ജിമി ജീവ ദുഖാരീ

ഏഹിം ബാര=ഇതിലെ ജലം കൊണ്ടു, ജിൻഹ മാനസ ന ധോ ഏ=ഏതൊരുത്തൻ സ്വമാനസം കഴുകിയില്ലയോ, തേ കായര= ആ ഭീരുക്കൾക്കു, കലി ബിഗോഏ=കലിമാലിന്യങ്ങൾ നാശങ്ങളുണ്ടാക്കുന്നു, തൃഷിത മൃഗ=ദാഹവിവശനായ മാൻ, രബികര ഭവ ബാരീ=മരീചികയെ ജലം എന്നു, നിരഖി ജിമി=ഭ്രമിക്കുന്നതുപോലെ, ദുഖാരീ ജീവ=ദുഃഖിതരായി ജീവികൾ, ഫിരിഹഹിം=അലഞ്ഞു തിരിയുന്നു.

ഈ കാവ്യസരയൂനദിയിലെ ജലംകൊണ്ടു് ഏതൊരുവൻ മനോമാലിന്യത്തെ നശിപ്പിക്കുന്നില്ല അവനെ കലിമാലിന്യം ബാധിച്ചു് അധഃപതിപ്പിക്കുന്നു. ദാഹവിവശനായ മാൻ മരുമരീചികയെ ജലമെന്നു ഭ്രമിച്ചു കുതിച്ചു നിഷ്ഫലം അലയുന്നുവോ അതുപോലെ ദുഃഖിതരായ ജീവികൾ ജനനമരണരൂപങ്ങളായ സംസാരചക്രത്തിൽക്കിടന്നു നാനാവിധ ദുഃഖങ്ങൾ അനുഭവിക്കുന്നു.

ദോ: മതി അനുഹാരി സുബാരി ഗുന ഗന ഗനി മന
അൻഹവാഇ
സുമിരി ഭവാനീ സംകരഹി കഹ കബി കഥാ
സുഹാഇ.

മതി അനുഹാരി=ബുദ്ധിക്കനുസൃതമായി, സുബാരീ ഗുന ഗന ഗനി=വിശിഷ്ടജലത്തിൻെറ ഗുണഗണം കണക്കിലെടുത്തു, മന അൻഹവാഇ=മനസ്സിനെ സ്നാനം ചെയ്യിച്ചു്, ഭവാനീ സങ്കരഹി=

പാർവ്വതീപരമേശ്വരന്മാരെ, സുമിരി=ധ്യാനിച്ച്, കബി സുഹാഇ കഥാ കഹ=കവി, സുന്ദരമായ കഥ പ്രതിപാദിക്കുവാൻ ഭാവിക്കുന്നു.

എന്റെ ബുദ്ധിക്കനുരൂപമായി ഈ രാമായണസരയൂനദിയിലെ ജലത്തിന്റെ ഗുണഗരിമാവു ഗണിച്ച് ഇതിൽ മനസ്സിനെ കുളിപ്പിച്ചു പാർവ്വതീപരമേശ്വരന്മാരെ ധ്യാനിച്ചു കവി, സുന്ദരമായ രാമകഥ വർണ്ണിക്കുവാൻ ഭാവിക്കുന്നു.

അബ രഘുപതി പദ പങ്കരുഹ ഹിയം ധരി പാഇ
പ്രസാദ
കഹഉം ജുഗല മുനിബര്യ കര മിലന സുഭഗ സംബാദ.

രഘുപതി പദ പങ്കരുഹ=ശ്രീരാമന്റെ പാദകമലങ്ങളെ, ഹിയം ധരി പ്രസാദ പാഇ=മനസ്സിൽ വഹിച്ചു പ്രസാദം ലഭിച്ചു, ജുഗല മുനിബര്യ മിലനകര=രണ്ടു മഹർഷിമാർ സമ്മേളിച്ചു ചെയ്ത, സുഭഗ സംബാദ=മനോഹര സംവാദം, അബ കഹഉം=ഞാനിപ്പോൾ കഥനം ചെയ്യുന്നു.

ശ്രീരാമതൃപ്പാദങ്ങൾ ധ്യാനിച്ചു ലബ്ധപ്രസാദനായ ഞാൻ ഭരദ്വാജനും യാജ്ഞവൽക്യനും സമ്മേളിച്ചു ഏതൊരു മനോഹര സംവാദം നടത്തുകയുണ്ടായോ ആ സംവാദമാണ് ഞാനിവിടെ ഗാനം ചെയ്യുന്നത്.

ചൗ: ഭരദ്വാജ മുനി ബസഹിം പ്രയാഗാ തിൻഹഹിം
രാമപദ അതി അനുരാഗാ
താപസ സമ ദമ ദയാ നിധാനാ പരമാരഥ
പഥ പരമ സുജാനാ

പ്രയാഗാ=പ്രയാഗയിൽ, ഭരദ്വാജ മുനി ബസഹിം=ഭരദ്വാജ മുനി വസിച്ചിരുന്നു, തിൻഹഹിം രാമപദ=അദ്ദേഹത്തിനു രാമപാദങ്ങളിൽ, അതി അനുരാഗാ=ഏററവും പ്രേമവുമുണ്ടു്, സമ ദമ ദയാ

നിധാനാ=ശമം, ദമം, ദയ എന്നിവക്കു ഇരിപ്പടമായ, താപസ= ആ തപസ്വി, പരമാരഥ പഥ=സത്യമാൎഗ്ഗത്തിൽ, പരമ സുജാനാ =പരമ വിജ്ഞാനിയുമായിരുന്നു.

ഭരദ്വാജമുനി പരമ പാവനവും സുപ്രസിദ്ധവുമായ പ്രയാഗ യിലാണു് വസിച്ചിരുന്നതു്. അദ്ദേഹം ശ്രീരാമ ഭക്തരിൽ അഗ്രണിയുമായിരുന്നു. ശമദമാദിവിശിഷ്ടഗുണങ്ങളുടെ ഇരിപ്പിട മായ ആ താപസൻ സത്യമാൎഗ്ഗ വിജ്ഞാനിയുമായിരുന്നു. ബ്രഹ്മ ജ്ഞാനിയായിരുന്നു ആ മഹൎഷിവൎയ്യനെന്നു സാരം.

മാഘ മകര ഗത രബി ജബ ഹോഈ തീരഥ
പതിഹിം ആവ സബ കോഈ
ദേവ ദനുജ കിന്നര നര ശ്രേനീം സാദര മജ്ജഹിം
സകല ത്രിബേനീം

ജബ മാഘ രബി മകര ഗത ഹോഈ=എപ്പോഴം മാഘമാസ സൂൎയ്യൻ മകര രാശിയിലേക്കു സംക്രമിക്കുന്നുവോ അപ്പോഴം, ജബ ഹോഈ തീരഥപതിഹിം ആവ=എല്ലാവരും പ്രയാഗയെന്ന മുഖ്യ തീൎത്ഥത്തിലെത്തുന്നു, ദേവ ദനുജ കിന്നര ശ്രേനീം=ദേവാസുരകി ന്നരന്മാരുടേയും മനുഷ്യരുടേയും സംഘം, സാദര ത്രിബേനീം മജ്ജഹിം=ആദരപൂൎവ്വം ത്രിവേണിയിൽ സ്നാനം ചെയ്യുന്നു.

മാഘമാസത്തിലെ സൂൎയ്യൻ മകരത്തിലേക്കു സംക്രമിക്കു മ്പോഴം പ്രയാഗയെന്ന മുഖ്യതീൎത്ഥത്തിലേക്കു ദേവന്മാരും അസുര ന്മാരും കിന്നരന്മാരും മനുഷ്യരും സംഘം സംഘമായി വന്നെത്തു ന്നു. അവർ ആദരപൂൎവ്വം ത്രിവേണിയിൽ സ്നാനം ചെയ്യുന്നു. മകര സംക്രമസ്നാനം വളരെ മുഖ്യമാണു്. വിശേഷിച്ചും ത്രിവേണിയി ലാകുമ്പോഴം. ഗംഗ, യമുന, സരസ്വതി എന്നീ മൂന്നു നദികളും സംഗമിക്കുന്ന സ്ഥലത്തിന്നാണു് ത്രിവേണി എന്നു പറയുന്നതു്.

പൂജഹിം മാധവ പദ ജലജാതാ പരസി അഖയ
ബടു ഹരഷഹിം ഗാതാ

ഭരദ്വാജ ആശ്രമ അതി പാവന പരമ രമ്യ മുനി-
ബര മന ഭാവന

മാധവ പദ ജലജാതാ=മഹാവിഷ്ണുവിൻെറ പാദകമലങ്ങളിൽ പൂജ ഹിം അഖയ ബടു=പൂജിക്കുന്നു; അക്ഷയവടത്തെ, പരസി ഗാതാ ഹരഷഹിം=സ്പർശിച്ച് ഹൃഷ്ടഗാത്രരാകുകയും ചെയ്യുന്നു, അതി പാവന പരമ രമ്യ=ഏററവും പവിത്രവും പരമരമ്യവും, മുനിബര മന ഭാവന=മഹർഷിമാരുടെ ഹൃദയങ്ങളെ ആകർഷിക്കുന്നതുമാണ്, ഭരദ്വാജ ആശ്രമ=ഭരദ്വാജമുനിയുടെ ആശ്രമം.

ത്രിവേണിയിൽ സ്നാനം ചെയ്ത ഭക്തലോകം വേണീ മാധവനെ പൂജിക്കുകയും അവിടെയുള്ള അക്ഷയവടവൃക്ഷത്തെ സ്പർശിച്ച് സന്തുഷ്ടഗാത്രരായി തീരുകയും ചെയ്യുന്നു. അങ്ങനെ പ്രസിദ്ധ തീർത്ഥമെന്നു വിളികൊള്ളുന്ന പ്രയാഗയിലാണ അതിപവിത്രവും പരമരമ്യവും മഹർഷിമാരുടെ ഹൃദയങ്ങളെ ആകർഷിക്കുന്നതുമായ ഭരദ്വാജാശ്രമം.

തഹാം ഹോഇ മുനി രിഷയ സമാജാ ജാഹിം ജേ
മജ്ജന തീരഥ രാജാ
മജ്ജഹിം പ്രാത സമേത ഉഛാഹാ കഹഹിം പര-
സപര ഹരി ഗുന ഗാഹാ

മുനിരിഷയ=മുനിമാരും മഹർഷിമാരും, ജേ തീരഥ രാജാ=യാതൊരു പ്രയാഗയിൽ, മജ്ജന ജാഹിം=സ്നാനാർത്ഥം ചെന്നുവോ, തഹാം സമാജാ ജാഇ=അവിടെ അവരുടെ സമ്മേളനവും ഉണ്ടായി, പ്രാത ഉഛാഹാ സമേത=പ്രാത: സന്ധ്യയിൽ ആഹ്ലാദപൂർവ്വം, മജ്ജഹിം പരസപര=സ്നാനം ചെയ്ത് അന്യോന്യം, ഹരി ഗുന ഗാഹാ കഹഹിം=ഭഗവദ്ഗുണങ്ങളുടെ ചരിത്രങ്ങൾ പറയുകയും ചെയ്യുന്നു.

മുനിമാരും മാമുനിമാരും സ്നാനത്തിനുശേഷം ഏകത്ര സമ്മേളിച്ച് ഭഗവാൻെറ വിവിധാപദാനങ്ങൾ ഭക്തിപൂർവ്വം ഗാനം ചെയ്യുന്നു.

ദോ: ബ്രഹ്മ നിരുപന ധരമ ബിധി ബരനഹിം തത്വ
ബിഭാഗ
കഹഹിം ഭഗതി ഭഗവന്ത കൈ സംജ്ഞത ഗ്യാന
ബിരാഗ

ബ്രഹ്മനിരൂപന=ബ്രഹ്മവിചാരവും, ധരമ ബിധി=ധർമ്മവിധികളും, തത്വ ബിഭാഗ=തത്വവിഭാഗവും, ബരനഹിം=വർണ്ണ്യവിഷയങ്ങളായി, ഗ്യാൻ ബിരാഗ സംജ്ഞത=ജ്ഞാന വൈരാഗ്യസമന്വിതമായ, ഭഗവന്ത കൈ ഭഗതി=ഭഗവദ്ഭക്തിയെപ്പററിയും, കഹഹിം=അവർ പ്രതിപാദിച്ചിരുന്നു.

സഗുണ ബ്രഹ്മത്തെക്കുറിച്ചും നിർഗ്ഗുണ ബ്രഹ്മത്തെക്കുറിച്ചും ധർമ്മവിധി, തത്വവിഭാഗം എന്നിവയെക്കുറിച്ചും അവർ ചർച്ച ചെയ്തു. ജ്ഞാന വൈരാഗ്യസംയുതമായ ഭഗവദ്ഭക്തിയും അവരുടെ ചർച്ചക്കു വിഷയമായി. മഹർഷിമാരുടെ ഇടയിൽത്തന്നെ വിവാദവിഷയങ്ങളാണു ഇവയെല്ലാം. ഇവയെക്കുറിച്ചു സർവ്വസമ്മതമായൊരു തീർപ്പുണ്ടാകാൻ ഇത്തരം സമ്മേളനങ്ങൾ പലപ്പോഴും വഴി തെളിയിക്കുകയും ചെയ്തിരുന്നു.

ചൗ: ഏഹി പ്രകാര ഭരി മാഘ നഹാഹിം പുനി സബ-
നിജ ആശ്രമ ജാഹിം
പ്രതി സംബത അതി ഹോഇ അനന്ദാ മകര
മജ്ജി ഗവധഹിം മുനിബൃന്ദാ

ഏഹി പ്രകാര സബ=ഇപ്രകാരം എല്ലാവരും, മാഘ ഭരി ഹോഹിം=മാഘമാസം മുഴവൻ പ്രയാഗസ്നാനം ചെയ്തു, പുനി നിജ നിജ=പിന്നീടവരവരുടെ, ആശ്രമ ജാഹീം=ആശ്രമങ്ങളിലേക്കു പോയി, പ്രതി സംബത=കൊല്ലംതോറും, അസ അനന്ദ ഹോഇ=ഇങ്ങനെ ഒരാനന്ദം ഉണ്ടാകാറുണ്ട്, മകര മജ്ജി=മകരസ്നാനം നിർവ്വഹിച്ചു, മുനി ബൃന്ദാ ഗവനഹീം=മുനിഗണം പോയി.

ഇപ്രകാരം മകരസ്നാനം ചെയ്തും സമ്മേളിച്ചും ജീവാത്മാപരമാത്മാബന്ധമുൾപ്പടെ പലതും നിരൂപിച്ചും പരമാത്മപ്രാപ്തിക്കുള്ള സാധനങ്ങളേയും മോക്ഷസിദ്ധിക്കുള്ള ഉപാധികളേയും കുറിച്ചു ചിന്തിച്ചും മൂലപ്രകൃതി, മഹത്തത്വം, അഹങ്കാരം പഞ്ചതന്മാത്രകളായ ശബ്ദ, സ്പർശ, രൂപ, രസ, ഗന്ധങ്ങൾ പഞ്ചമഹാഭൂതങ്ങളായ പൃഥിവി, അപ്പ്, തേജസ്സ്, വായു, ആകാശങ്ങൾ, മുഖ, പാണി, പാദ, പായുഉപസ്ഥങ്ങൾ, മനസ്സ്, പ്രകൃതി പുരുഷൻ എന്നിവയേയും അവയുടെ നാനാമുഖപ്രവൎത്തനങ്ങളേയും കുറിച്ചു നിരൂപിച്ചും കൊല്ലംതോറും ഒരു മാസം തികച്ചും മഹൎഷിമാർ പ്രയാഗയിൽ മേള നടത്താറുണ്ട്. മകരസ്നാനം ഇത്തവണയും യഥാവിധി നിൎവ്വഹിച്ചും സമ്മേളനം നടത്തിയും, ചൎച്ചകൾ ചെയ്തും അവർ അവരവരുടെ ആശ്രമങ്ങളിലേക്കു മടങ്ങിപ്പോയി.

ഏക ബാര ഭരി മകര നഹാഏ സബ മുനിസ
ആശ്രമൻഹ സിധാഏ
ജാഗ ബലിക മുനി പരമ ബിബേകീ ഭരദ്വാജ
രാഖേ പദ ടേകീ

മകര ഭരി നഹാഏ=മകരമാസസ്നാനം കഴിഞ്ഞു, ഏക ബാര സബ മുനിസ=ഒരിക്കൽ സൎവ്വ മഹൎഷിമാരും, ആശ്രമൻഹ സിധാഏ=ആശ്രമത്തിലേക്കു എഴുന്നള്ളി, ഭരദ്വാജ പദ ടേകീ=ഭരദ്വാജൻ കാൽ പിടിച്ചു, പരമ ബിബേകി=ഏററവും വിവേകിയായ, ജാഗബലിക മുനി രാഖേ=യാജ്ഞവൽക്യമുനിയെ തടഞ്ഞുനിറുത്തി

പതിവുപോലെ മഹൎഷിമാരെല്ലാം മകരമാസസ്നാനവും സമ്മേളനങ്ങളും ചൎച്ചകളും നിൎവ്വഹിച്ച് അവരവരുടെ ആശ്രമങ്ങളിലേയ്ക്കു പുറപ്പെട്ടു. എന്നാൽ ഇത്തവണ ഒരസാധാരണ സംഭവമെന്നോണം ഭരദ്വാജമഹൎഷി, പരമവിവേകിയായ യാജ്ഞവൽക്യമഹൎഷിയുടെ പാദങ്ങൾ പിടിച്ചു അദ്ദേഹത്തെ തടഞ്ഞുനിറുത്തി.

സാദര ചരന സരോജ പഖാരേ അതി പുനീത
ആസന ബൈഠാരേ

കരി പൂജാ,മുനി സുജസു ബഖാനീ ബോലേ അതി
പുനീത മൃദു ബാനീ

സാദര=ആദരപൂർവ്വം, ചരന സരോജ=പാദകമലങ്ങൾ, പഖാരേ കഴുകിച്ച്, അതി പുനീത ആസന=ഏററവും പവിത്രമായ പീഠത്തിൽ, ബൈഠാരേ പൂജാകരി=ഇരുത്തി പൂജിച്ച്, മുനി സുജസു ബഖാനീ=മുനിയുടെ ശുഭകീർത്തി വിസ്തരിച്ച്, അതി പുനീതമൃദു ബാനീ=ഏററവും പവിത്രങ്ങളായ വാക്കുകളാൽ ഇങ്ങനെ, ബോലേ=പറഞ്ഞു:—

ഭരദ്വാജൻ ആദരപുരസ്സരം യാജ്ഞവൽക്യന്റെ പാദകമലങ്ങൾ കഴുകി അദ്ദേഹത്തെ പരിശുദ്ധമായൊരു പീഠത്തിലിരുത്തി പൂജിക്കുകയും അദ്ദേഹത്തിന്റെ സൽകീർത്തി വർണ്ണിക്കുകയും ചെയ്തതിനുശേഷം ഏററവും പവിത്രങ്ങളും മൃദുലങ്ങളുമായ വാക്കുകളാൽ ഇപ്രകാരം ഉണർത്തിച്ചു:— (പാദ്യം, അർഘ്യം, പീഠത്തിൽ ഉപവേശിപ്പിച്ചുകൊണ്ടുള്ള പൂജ, സ്വാഗതാശംസ, അതിഥിപ്രകീർത്തനം ഇതെല്ലാം വിധിപോലെ നിർവ്വഹിച്ചതിനുശേഷമാണ് ഭരദ്വാജൻ ഈ വിധം ഉദ്ബോധിപ്പിച്ചതെന്നു സാരം)

നാഥ ഏക സംസഉ ബഡ മോരേം കരഗത ബേദ
തത്വ സബു തോരേം
കഹത സോ മോഹി ലാഗത ഭയ ലാജാ ജൗം ന
കഹഉം ഹോഇ അകാജാ.

നാഥ=പ്രഭോ, മോരേ ഏക ബഡ സംസഉ=എനിക്കു വലിയൊരു സന്ദേഹം, ബേദ തത്വ സബ=വേദതത്വങ്ങൾ എല്ലാം, തോരേം കരഗത=അങ്ങയ്ക്കു കരഗതങ്ങളുമാണ്, സോ കഹത=അതു പറയുന്നതിൽ, മോഹി ഭയ ലാജാ ലാഗത=എനിക്കു ഭയവും ലജ്ജയും ഉണ്ടാകുന്നു, ജൗം ന കഹഉം=പറയാതിരിക്കുന്നപക്ഷം, ബഡ അകാജാ ഹോഇ=വലിയ ഹാനിയും ഉണ്ടാകും.

പ്രഭോ, എനിക്കു വലുതായൊരു സംശയമുണ്ട്. വേദതത്വങ്ങളാകട്ടേ സർവ്വവും അങ്ങേക്കു എദിസ്ഥങ്ങളുമാണ്. എന്റെ സംശയം എന്താണെന്നു അങ്ങയോടു പറയുന്നതിൽ എനിക്കു ഭയവും ലജ്ജയും തോന്നുന്നുണ്ട്. കാര്യം അങ്ങയെ ഉണർത്താതിരുന്നാൽ അതു നിമിത്തം വലിയ ന്യൂനതയും സംഭവിക്കും. [ഭയത്തിനും ലജ്ജക്കും കാരണമെന്തെന്നൊരു പൂർവ്വപക്ഷം ഉണ്ടാകാം. അതിനൊരു സമാധാനം പറയാതെയും വയ്യ. ഭരദ്വാജൻ യാജ്ഞവൽക്യനെ പരീക്ഷിക്കാനാണിങ്ങനെ ഒരു സന്ദേഹവുമായി മുനോട്ടു വന്നിരിക്കുന്നതെന്നു യാജ്ഞവൽക്യനു തോന്നിയാലോ എന്നതാണ് ഭയത്തിനു ഹേതു. ഈ നിലയിലൊക്കെ എത്തിയിട്ടും ഭരദ്വാജൻ വെറും പാമരനാണെന്നു യാജ്ഞവൽക്യനു തോന്നിയാലോ എന്ന വിചാരമാണ് ലജ്ജക്കു കാരണം.]

ദോ: സന്ത കഹഹിം അസി നീതി പ്രഭു ശ്രുതി പുരാന
മുനി ഗാവ
ഹോഇ ന ബിമല ബിബേക ഉര ഗുര സന
കിഏം ദുരാബ.

ഗുര സന=ഗുരുവിൽനിന്നു, ദുരാബ കിഏം=മറച്ചുവെച്ചാൽ, ഉര ബിമല ബിബേക=മനസ്സിൽ നിർമ്മലജ്ഞാനം, ന ഹോഇ=ഉണ്ടാകുന്നതല്ല എന്ന, അസി നീതി=ഈ വസ്തുത അഥവാ പ്രമാണം, പ്രഭു സന്ത മുനി=ഹേ പ്രഭോ, സജ്ജനങ്ങളും മുനിമാരും, കഹഹിം=പറയുന്നു; ശ്രുതി പുരാന ഗാവ=വേദങ്ങളും പുരാണങ്ങളും ഘോഷിക്കയും ചെയ്തിട്ടുണ്ട്.

അല്ലയോ മഹർഷേ, ശിഷ്യൻ ഗുരുവിനോടുതന്നെ ബാധിച്ചിട്ടുള്ള സംശയം പ്രകടമാക്കാതെ മറച്ചുവെക്കുന്നപക്ഷം ആ ശിഷ്യന്റെ മനസ്സിൽ പരിശുദ്ധജ്ഞാനം ഉണ്ടാകുകയില്ല എന്ന വസ്തുത, സജ്ജനങ്ങളും മുനിമാരും പറയുന്നുണ്ട് വേദങ്ങളും പുരാണങ്ങളും ഈ വസ്തുത സമ്മതിക്കുന്നുമുണ്ട്.

ചൗ: അസ ബിചാരി പ്രഗടഉം നിജ മോഹ്ഹ ഹരഹ്ഹ
നാഥ കരി ജന പര ഛോഹ്ഹ
രാമ നാമ കര അമിത പ്രഭാവാ സന്ത പുരാന
ഉപനിഷദ ഗാവാ.

അസ ബിചാരി=അതാലോചിച്ച്, നിജ മോഹ്ഹ=എൻെറ കഥയില്ലായ്മ, പ്രഗടഉം=ഞാൻ പ്രകാശിപ്പിക്കുകയാണ്, നാഥ ജനപര=സ്വാമിൻ, ഈ ദാസനിൽ, ഛോഹ്ഹ കരി=ദയ പ്രദർശിപ്പിച്ച്, ഹരഹ്ഹ=(സംശയം) അകററുക, പുരാന സന്ത=പുരാണങ്ങളും സജ്ജനങ്ങളും, ഉപനിഷദ=ഉപനിഷത്തുക്കളും, രാമ നാമ കര=ശ്രീരാമനാമത്തിൻെറ, അമിത പ്രഭാവാ ഗാവാ=അമിതപ്രഭാവങ്ങളം ഗാനം ചെയ്തിട്ടുണ്ട്.

ഗുരുവിൽനിന്നു സന്ദേഹം മറച്ചുവെയ്ക്കുന്നതു ശരിയല്ലെന്നുള്ള ഏകവിചാരത്തോടേയാണ ഞാനെൻെറ അജ്ഞത അങ്ങയുടെ മുമ്പിൽ പ്രകടിപ്പിക്കുന്നതു്. ഈ ദാസനായ എന്നിൽ കനിവുണ്ടായി അവിടന്നു് എൻെറ സന്ദേഹം പരിഹരിക്കണമേ. പതിനെട്ടു പുരാണങ്ങളും സജ്ജനങ്ങളും നിരവധി ഉപനിഷത്തുക്കളും ശ്രീരാമനാമത്തിന്നുള്ള അപ്രമേയപ്രഭാവം പ്രകീർത്തിച്ചിട്ടുണ്ടല്ലോ.

സന്തത ജപത സംഭു അബിനാസീ സിവ ഭഗവാന
ഗ്യാന ഗുന രാസീ
ആകര ചാരി ജീവ ജഗ അഹഹീം കാസീം മരത
പരമ പദ ലഹഹീം.

സംഭു=മംഗളപ്രദനും, അബിനാസീ=നാശരഹിതനും, ഗ്യാന ഗുന രാസീ=ജ്ഞാനത്തിൻേറയും ഗുണങ്ങളുടേയും നിധാനവും ആയ, ഭഗവാന സിവ=ഭഗവാൻ ശിവൻ (രാമനാമം), സന്തത ജപത=എല്ലായ്പോഴും ജപിക്കുന്നു, ജഗ ചാരി ജീവ=ലോകത്തിൽ നാലു യോനികളിൽ പെട്ട, അഹഹീം=ഏതെങ്കിലും ഒരു ജീവി,

കാസീം ആകര=കാശിയിൽ വന്നു അവിടെവെച്ചു, മരത=ചരമമടഞ്ഞു്, പരമ പദ ലഹഹീം=മുക്തി പ്രാപിക്കുന്നു.

മംഗളപ്രദനും ഒരിക്കലും വിനാശമില്ലാത്തവനും, സർവ്വജ്ഞനും സകല സദ്ഗുണങ്ങളുടേയും ആകരവുമാണല്ലോ ഭഗവാനായ ശിവൻ. ആ വിധമുള്ള അദ്ദേഹവും കാശിയിൽ സ്ഥിതിചെയ്തു് എല്ലാ നേരത്തും രാമനാമം ജപിക്കുന്നു. അതുകൊണ്ടുതന്നെയല്ലെ ഏതെങ്കിലുമൊരു ജീവി കാശിയിലെത്തി അവിടെ കിടന്നു മരിക്കുന്നപക്ഷം അതിന്നു സദ്ഗതി ലഭിക്കുന്നതും!

സോപി രാമ മഹിമാ മുനിരായാ സിവ ഉപദേസു
കരത കരി ദായാ
രാമ കവന പ്രഭു പൂഛഉം തോഹീ കഹിഅ ബുഝാഇ
കൃപാനിധി മോഹീ.

മുനിരായാ=ഹേ മഹർഷേ, ഉപദേസു=മററുള്ളവക്കു് ഉപദേശം ദായാ കരി=സദയം, സിവകരത=ശിവൻ ചെയ്യുന്നുണ്ടല്ലോ, സോപി=അതും, രാമ മഹിമാ=രാമന്റെ തന്നെ മാഹാത്മ്യത്താലാണു്, പ്രഭു തോഹീ=ഹേ പ്രഭോ, ഞാനങ്ങയോടു്, പൂഛഉം=ചോദിക്കുന്നു, രാമ കവന=ഈ രാമൻ ആരാണു്? കൃപാനിധി=ഹേ കൃപാനിധേ, മോഹീ ബുഝാഇ കഹിഅ=എനിക്കു സുഗ്രഹമാക്കി അരുളിച്ചെയ്യു.

അല്ലയോ മുനീന്ദ്ര, ഏതൊരുത്തക്കു ശിവൻ സദയം ഉപദേശം നൽകുന്നുവോ, അതും ആ രാമചന്ദ്രന്റെ മാഹാത്മ്യംകൊണ്ടു തന്നെയാണു്. അതുകൊണ്ടു ഹേ സ്വാമിൻ, ഞാൻ ചോദിക്കുകയാണു, ഈ രാമൻ ആരാണു്? അല്ലയോ ദയാനിധേ, എനിക്കു സുഗ്രഹമാകുമാറു അവിടന്നു പറഞ്ഞുതരു.

ഏക രാമ അവധേസ കുമാരാ തിൻഹ കര ചരിത
ബിദിത സംസാരാ

നാരി ബിരഹം ദുഖു ലഹേഉ അപാരാ ഭയഉ രോഷു
രന രാവനു മാരാ

ഏക രാമ=ഒരു രാമൻ, അവധേസ കുമാരാ=അയോധ്യാരാജാവി ൻെറ പുത്രനാണ്, തിൻഹ കര ചരിത=അദ്ദേഹത്തിൻെറ ചരിതം, ബിദിത സംസാരാ=പ്രപഞ്ചമൊട്ടുക്കും നന്നായറിഞ്ഞിട്ടുള്ള ഒന്നാണ്, നാരി ബിരഹം=ഭാര്യാവിരഹം നിമിത്തം അദ്ദേഹം, അപാരാ ദുഖു ലഹേഉ=അപാരദുഃഖം അനുഭവിച്ചു, രോഷ ഭയഉ രന=ക്രുദ്ധനായി യുദ്ധത്തിൽ, രാവനു മാരാ=രാവണനെ കൊന്നു.

അയോധ്യയിലെ രാജാവായ ദശരഥൻെറ പുത്രനായ ഒരു രാമനുണ്ട്. അദ്ദേഹത്തിൻെറ കഥ അറിയാത്തവർ പ്രപഞ്ചത്തിലില്ല. ഭാര്യയുമായുള്ള വേർപാടുനിമിത്തം അദ്ദേഹം അതിരററ സങ്കടങ്ങൾ അനുഭവിക്കുകയും ചെയ്തു. ആ രാമൻ ക്രുദ്ധനായി രാവണനെ സമരത്തിൽ നിഗ്രഹിച്ചു.

ദോ: പ്രഭു സോഇ രാമ കി അപര കോഉ ജാഹി ജപത
ത്രിപുരാരീ
സത്യ ധാമ സർവ്വഗ്യ തുംഹ കഹഹു ബിബേക
ബിചാരി

പ്രഭു=ഹേ പ്രഭോ, ത്രിപുരാരി=ശിവൻ, ജാഹി ജപത=ആരുടെ നാമം ജപിക്കുന്നു, സോഇ രാമ കി=അതു ഈ രാമൻെറതന്നെയോ, കോഉ അപര=വേറൊരാളുടേയോ?, സത്യധാമ=അവിടന്നു സത്യധാമനാണ്, സർവ്വഗ്യ=സർവ്വജ്ഞനാണ്, തുംഹ=അങ്ങു, ബിബേക ബിചാരി=ജ്ഞാനംകൊണ്ടു ചിന്തിച്ചു, കഹഹു=പറയു.

പ്രഭോ, ശിവൻ ജപിക്കുന്നതു ഈ രാമൻെറ നാമംതന്നെയോ, അതോ മററതെങ്കിലും രാമൻേറയോ? സത്യധാമനും സർവ്വജ്ഞനുമാണല്ലോ അങ്ങ്. ജ്ഞാനംകൊണ്ടു ചിന്തിച്ചു യാഥാർത്ഥ്യം എന്നോടരുളിച്ചെയ്യുക.

ചൌ: ജൈസേം മിടൈ മോര ഭ്രമ ഭാരീ കഹഹു സോ
കഥാ നാഥ ബിസ്താരി
ജാഗബലിക ബോലേ മുസുകാഈ തുംഹഹി
ബിദിത രഘുപതി പ്രഭുതാഈ.

മോരഭാരീഭ്രമ=എൻെറ അതിയായ ഭ്രമം, ജൈസേം മിടൈ=യാതൊന്നുകൊണ്ടു വിട്ടകലുമോ, സോകഥാ=ആ കഥ, നാഥ=ഹെ സ്വാമിൻ, ബിസ്താരീ കഹഹു=വിസ്തരിച്ചരുളിച്ചെയ്യുക, മുസുകാഈ=പുഞ്ചിരിതൂകിക്കൊണ്ടു, ജാഗബലിക ബോലേ=യാജ്ഞവൽക്യൻ പറഞ്ഞു:_ , രഘുപതി പ്രഭുതാഈ=ശ്രീരാമൻെറ പ്രഭുത്വം, തുംഹഹി ബിദിത=നീ നല്ലപോലെ അറിഞ്ഞിട്ടുണ്ടു്.

ശിവൻ ഏതൊരു ദിവ്യൻെറ നാമം സദാ ജപിക്കുന്നു ആ രാമൻെറ കഥ കേൾക്കുന്നതുകൊണ്ടു് ഞാൻ മോഹവിമുക്തനാകും. അതിനാൽ ആ ചരിതം അവിടന്നു സവിസ്തരം എന്നെ കേൾപ്പിക്കുക. ഇതുകേട്ടു യാജ്ഞവൽക്യൻ പുഞ്ചിരിതൂകിക്കൊണ്ടു് പറഞ്ഞു:— ഹേ വത്സാ, ഭരദ്വാജ, അങ്ങു ശ്രീരാമൻെറ പ്രഭുത്വം നല്ലപോലെ അറിഞ്ഞിരിക്കുന്നു.

രാമ ഭഗത തുംഹ മന ക്രമ ബാനീ ചതുരാഈ തുംഹരി
മൈം ജാനീ
ചാഹഹു സുനൈ രാമഗുന ഗൂഢാ കീൻഹിഹു പ്രസ്ന
മനഹും അതി മൂഢാ.

തുംഹ മന ബാനീ ക്രമ=അങ്ങു മനസാവാചാകർമ്മണാ, രാമ ഭഗത=ശ്രീരാമൻെറ ഭക്തനാണു്, തുംഹാരി ചതുരാഈ=അങ്ങയുടെ സാമർത്ഥ്യവും, മൈം ജാനീ=ഞാൻ ഗ്രഹിച്ചിട്ടുണ്ടു്, രാമ ഗൂഢാ ഗുന=രാമൻെറ നിഗൂഢഗുണങ്ങൾ, സുനൈ ചാഹഹു=കേൾക്കാൻ അങ്ങു് ആഗ്രഹിക്കുന്നു, അതിമൂഢാ മനഹും=ഏററവും മൂഢനെന്നാനിലയിൽ, പ്രസ്ന കീൻഹിഹു=ചോദ്യങ്ങളുന്നയിച്ചതും അതുകൊണ്ടുതന്നെ.

മനസാവാചാകർമ്മണാ, ഹേ ഭരദ്വാജ, അങ്ങു ശ്രീരാമന്റെ ഭക്തനാണ്. അങ്ങയുടെ യോഗ്യതയും ഞാനറിഞ്ഞിട്ടുണ്ട്. ശ്രീരാമന്റെ നിഗൂഢങ്ങളായ വിശിഷ്ടഗുണങ്ങൾ കേൾക്കണമെന്ന ആഗ്രഹം മുൻനിറുത്തിത്തന്നെയാണ് ഏററവും മൂഢനെന്നോണം ഈവിധം ചോദ്യം അങ്ങ ചോദിച്ചതും.

താത സുനഹു സാദര മന ലാഇ കഹഉം രാമ കൈ
കഥാ സുഹാഇ
മഹാ മോഹു മഹിഷേസു ബിസാലാ രാമ കഥാ
കാലിക കരാലാ.

രാമ കൈ സുഹാഇ കഥാ കഹഉം=ശ്രീരാമന്റെ സുന്ദരചരിതം ഞാൻ പറയാം, താത മന ലാഇ സാദര സുനഹു=വത്സ, ശ്രദ്ധാദരങ്ങളോടേ കേൾക്ക, ബിസാലാ മഹാമോഹു=വദ്ധിച്ച മഹാമോഹമാകുന്ന, മഹിഷേസു=മഹിഷാസുരനു, രാമകഥാ കരാലാ കാലികാ=ശ്രീരാമകഥ ഭയങ്കരിയായ കാളിയാണ്.

മനോഹരമാണ് ശ്രീരാമചരിതം; ഞാനതങ്ങയെ കേൾപ്പിക്കുകയും ചെയ്യാം. ശ്രദ്ധയോടും ആദരത്തോടും അങ്ങ് ആ ചരിതം കേൾക്ക. വമ്പിച്ച മഹാമോഹമാകുന്ന മഹിഷാസുരനു ശ്രീരാമന്റെ കഥ ഭയങ്കരിയായ കാളിയാണ്. മഹിഷാസുരനെ കാളി നിഗ്രഹിച്ചതുപോലെ ഏതു മഹാമോഹത്തേയും നാമാവശേഷമാക്കും ശ്രീരാമകഥ എന്നത്ഥം. [ഇവിടെ ഭരദ്വാജനേയും ബാധിച്ചിട്ടുള്ളതു മോഹമാണല്ലോ. അതൊഴിയണമെങ്കിൽ രാമകഥാശ്രവണംകൂടാതെ കഴിവില്ല.]

രാമകഥാ സസി കിരന സമാനാ സന്ത ചകോര
കരഹിം ജേഹി പാനാ
ഐസേഇ സംസയ കീൻഹ ഭവാനീ മഹാദേവ തബ
കഹാ ബഖാനീ.

ഐസേഉ സംസയ ഭവാനീ കീൻഹ=ഈവിധമുള്ള ഒരു സംശയം പാർവ്വതിക്കും ഉണ്ടായി, തബ മഹാദേവ ബഖാനീ കഹാ=അപ്പോൾ ശിവൻ വിസ്തരിച്ചുപറഞ്ഞു, രാമകഥാ സസികിരന സമാനാ=ശ്രീരാമചരിതം ചന്ദ്രകിരണതുല്യമാണ്, സന്ത ചകോര ജേഹി പാനാ കരഹിം=സജ്ജനചകോരങ്ങൾ അതു പാനം ചെയ്യുന്നു.

അല്ലയോ ഭരദ്വാജ, അങ്ങയ്ക്കുണ്ടായപോലെ ഒരു സന്ദേഹം ഒരിക്കൽ ശ്രീപാർവ്വതിക്കും ഉണ്ടായി. അന്നു ഈ കഥ ശിവൻ പാർവ്വതിയോട് സവിസ്തരം പറയുകയുണ്ടായി. ശ്രീരാമചരിതം ചന്ദ്രരശ്മികൾക്കു തുല്യമാണ്. സജ്ജനങ്ങളായ ചകോരങ്ങൾ രാമകഥയാകുന്ന ചന്ദ്രകിരണങ്ങൾ പാനം ചെയ്യുന്നു. സന്താപഹരവും നിർവൃതിജനകവുമാണ് ചന്ദ്രകിരണങ്ങളെന്നതു പ്രസിദ്ധമാണ്. ശ്രീരാമചരിതത്തിൻെറ പ്രയോജനവും അതുതന്നെ. ചകോരങ്ങൾ ആനന്ദസന്ദായകമാണ്. സുധാംശുരശ്മികൾ; അതുപോലെതന്നെ നിർവ്വാണപ്രദമാണ് സജ്ജനങ്ങൾക്കു രാമകഥാപാരായണവും ശ്രവണവും എന്നു സാരം.

ദോ: കഹഉം സോ മതി അനുഹാരി അബ ഉമാ സംഭു
സംബാദ
ഭയഉ സമയ ജേഹി ഹേതു ജേഹി സുനു മുനി
മിടിഹി ബിഷാദ

സോ ഉമാ സംഭു സംബാദ=ആ ഉമാശംഭുസംവാദം, അബ മതി അനുഹാരി=ഇപ്പോൾ യഥാമതി, കഹഉം=ഞാൻ പറയാം, ജേഹി സമയ ജേഹി ഹേതു=ഏതു സമയത്തു എന്തു ഹേതുവാൽ, ഭയഉ=(ആ സന്ദേഹം) ഉണ്ടായി (എന്നും ഞാൻ പറയാം), മുനി സുനി ബിഷാദ മിടിഹി=അല്ലയോ മുനേ, കേട്ടാൽ വിഷാദം അകലും.

അന്നുണ്ടായ ആ ഉമാമഹേശ്വരസംവാദം ഞാനിപ്പോൾ എൻെറ കഴിവനുസരിച്ച് അങ്ങയെ പറഞ്ഞുകേൾപ്പിക്കാം. എതൊരു സമയത്താണ് ആ സന്ദേഹം ഉണ്ടായതു്; എന്തൊരു കാര

ണത്താലാണ് ഉണ്ടായതു് എന്നു ഞാനാങ്ങയോടു പറയാം. അതു കേട്ടാൽ അങ്ങയുടെ വിഷാദം ശമിക്കും. സന്ദേഹം നശിക്കുകയും ചെയ്യും.

ഏക ബാര ത്രേതാ ജുഗ മാഹീം സംഭു ഗഏ കുംഭജ
രിഷി പാഹീം
സംഗ സതീ ജഗ ജനനി ഭവാനീ പൂജേ രിഷി അഖി-
ലേസ്വര ജാനീ

ത്രേതാ ജുഗ മാഹീം=ത്രേതായുഗത്തിൽ, ഏക ബാര=ഒരിക്കൽ, സംഭു ജഗജനനി=ശിവൻ ലോകമാതാവായ, ഭവാനീ സംഗ=ഭവാനിയുമൊന്നിച്ചു്, കുംഭജ രിഷീ പാഹീം ഗഏ=അഗസ്ത്യമഹർഷിയുടെ സന്നിധിയിൽചെന്നു, അഖിലേസ്വര ജാനീ=അഖിലേശ്വരന്മാരെന്നറിഞ്ഞു്, രിഷി പൂജേ=ഋഷി പൂജിച്ചു.

ത്രേതായുഗത്തിലാണ് സംഭവം നടന്നതെന്നു സ്മരിക്കണം. അക്കാലത്തൊരിക്കൽ ശ്രീമഹേശ്വരൻ ലോകമാതാവായ ഭവാനീദേവിയുമൊന്നിച്ചു തപഃശക്തിസമ്പന്നനായ അഗസ്ത്യമഹർഷിയെ സമീപിച്ചു. തന്നെ സമീപിച്ചിട്ടുള്ളവർ സർവ്വേശ്വരന്മാരാണെന്നു ഗ്രഹിച്ചു് മഹാജ്ഞാനിയായ മഹർഷി അവരെ അദ്ദേഹം ഏതിരേററവു് ആദരപൂർവ്വം വിധിപോലെ പൂജിച്ചു.

രാമ കഥാ മുനിബർജ ബഖാനീ സുനി മഹേസ പരമ
സുഖു മാനീ
രിഷി പൂഛീ ഹരിഭഗതി സുഹാഈ കഹീ സംഭു
അധികാരീ പാഈ

മുനി ബർജ രാമകഥാ ബഖാനീ=മുനിവരൻ രാമകഥ വിസ്തരിച്ചു, പരമസുഖു മാനീ മഹേസ സുനി=പരമസുഖമെന്നു ഗണിച്ചു ശിവൻ കേട്ടു, ഹരി ഭഗതി രിഷി പൂഛീ=ഭഗവദ്ഭക്തിയെ പരാമർശിച്ചു ഋഷി ചോദിച്ചു, അധികാരീ പാഈ സംഭു കഹീ=അധികാരിയായി ശിവൻ പറയുകയും ചെയ്തു.

അഗസ്ത്യൻ ശ്രീരാമചന്ദ്രൻെറ ചരിതം സവിസ്തരം വ്യാഖ്യാനിച്ചു. ശിവൻ അത്യന്തം കൗതുകത്തോടേ ആ കഥകേട്ടു പരമാനന്ദപ്രാപ്തനമായി. അനന്തരം മഹഷി ശിവനോട്ട് ഭഗവദ് ഭക്തിയെക്കറിച്ചു ചോദിക്കുകയും ശിവൻ ആധികാരികമായി അതിനെ പരാമശിച്ചു ചിലതു അരുളിച്ചെയ്കയും ഉണ്ടായി.

കഹത സുനത രഘുപതി ഗുന ഗാഥാ കഛു ദിന
തഹാം രഹേ ഗിരിനാഥാ
മുനി സന ബിദാ മാഗി ത്രിപുരാരീ ചലേ ഭവന സംഗ
ദച്ഛകുമാരീ

തഹാം ഗിരിനാഥ=അവിടെ ശിവൻ, രഘുപതി ഗുന ഗാഥാ=ശ്രീരാമൻെറ അപദാനങ്ങൾ, കഹത സുനത കഛു ദിന=പറഞ്ഞു കേട്ടു് കുറെദിവസം, രഹേ; മുനിസന=വസിച്ചു; മഹഷിയോട്ട്, ബിദാ മാഗി ത്രിപുരാരീ=വിടവാങ്ങി ശിവൻ, ദച്ഛകുമാരീ സംഗ ചലേ=ദക്ഷപുത്രിയോടുമൊന്നിച്ചു യാത്രയായി.

ശ്രീരാമൻെറ മധുരോദാരങ്ങളായ ലീലകൾ മഹഷി പറയുന്നതും കേട്ടുകൊണ്ടു് ശിവൻ ഏതാനും നാൾ അഗസ്ത്യാശ്രമത്തിൽ കഴിച്ചുകൂട്ടി. അനന്തരം അദ്ദേഹം മഹഷിയോട്ട് വിടവാങ്ങി ദാക്ഷായണിയുമൊന്നിച്ചു് ആശ്രമംവിട്ടു് പുറപ്പെട്ടു.

തേഹി അവസര ഭഞ്ജന മഹി ഭാരാ ഹരി രഘുബംസ
ലീൻഹ അവതാരാ
പിതാ ബചന തജി രാജു ഉദാസീ ദണ്ഡക ബന
ബിചരത അബിനാസീ

തേഹി അവസര രഘുബംസ=അക്കാലത്തുതന്നെ രഘുവിൻെറ കുലത്തിൽ, ഹരി മഹി ഭാരാ ഭഞ്ജന=മഹാവിഷ്ണു ഭൂഭാരം നശിപ്പിക്കാൻ (രാമനായി), അവതാരാ ലീൻഹ=അവതരിച്ചു്, പിതാ ബചന രാജതജി=പിതാവിൻെറ വാക്കിനാൽ രാജ്യം ഉപേക്ഷിച്ചു്, അബിനാസീ ഉദാസീ=അവിനാശിയായ രാമൻ ഉദാസീന

നായി, ദണ്ഡക ബന ബിചരത=ദണ്ഡകാരണ്യത്തിൽ സഞ്ചരിച്ചുകൊണ്ടിരുന്നു.

ശ്രീരാമചരിതം കേട്ട പരമാനന്ദവിവശനായി ദക്ഷപുത്രിയുമൊന്നിച്ച് എപ്പോഠം ശിവൻ അഗസ്ത്യാശ്രമത്തിൽനിന്നു പുറപ്പെട്ടുവോ അക്കാലത്തുതന്നെയാണ് ഭൂഭാരഹരണാൎത്ഥം വിഷ്ണു, രാമനെന്ന പേരിൽ സൂര്യവംശത്തിൽ അവതരിച്ചു പിതൃനിയോഗപ്രകാരം രാജ്യമുപേക്ഷിച്ച് ഉദാസീനനായി ദണ്ഡകാരണ്യത്തിൽ സഞ്ചരിച്ചുകൊണ്ടിരുന്നതു്. ഇവിടെ വായനക്കാൎക്കൊരു സന്ദേഹം ഉണ്ടായേക്കും. രാമകഥ മുഴുവൻ അഗസ്ത്യൻ പറഞ്ഞു കേട്ട എന്നും സന്തുഷ്ടനായി ശിവൻ സതിയുമൊന്നിച്ച് ആശ്രമം വിട്ട എന്നും മഹൎഷിയിൽനിന്നു നാം മനസ്സിലാക്കി. ഉടനെ രാമൻ അവതരിച്ച കഥയും പറയുന്നു. എന്താണിതിൻെറ സാരം? രാമാവതാരം പലപ്പോഴും ഉണ്ടായിട്ടുണ്ട്. ഇതാ ഇപ്പോഴും അങ്ങനെ ഒന്നു സംഭവിച്ചിരിക്കുന്നു എന്നു ധരിച്ചാൽ സംശയമെല്ലാം തീരും.

ദോ: ഹൃദയം ബിചാരത ജാത ഹര കേഹി ബിധി
ദരസനു ഹോഇ
ഗുപ്തരൂപ അവതരേഉ പ്രഭു ഗഏം ജാന സബു
കോഇ

ഹര ഹൃദയം ബിചാരത ജാത=ശിവൻെറ ഹൃദയത്തിലൊരു വിചാരം കടന്നുകൂടി, കേഹി ബിധി ദരസനു ഹോഇ=ഏതുവിധത്തിലാണ് ദൎശനം സിദ്ധിക്കുക? (ദൎശിച്ചാൽ), ഗുപ്തരൂപ പ്രഭു=ഗുപ്തരൂപത്തിൽ ഭഗവാൻ, അവതരേഉ സബകോഇ=അവതരിച്ചിരിക്കുന്നു എന്നു എല്ലാവരും, ജാനഗഏം=ഗ്രഹിക്കാനും സംഗതിയാകും.

ഭഗവാൻ ഗുപ്തരൂപത്തിൽ അവതാരമെടുത്തിരിക്കുന്ന കഥ താൻ അദ്ദേഹത്തെ ദൎശിക്കുന്നപക്ഷം എല്ലാവരും ഗ്രഹിക്കാനിടയുണ്ട്. അദ്ദേഹത്തെ ദൎശിക്കുവാൻ എങ്ങനെയാണ് സാധിക്കുക.

എന്നൊരു ചിന്ത ശിവന്റെ ഹൃദയത്തിൽ കടന്നുകൂടി. രാമാവതാരരഹസ്യം പരസ്യമാകുന്നതു നന്നായിരിക്കയില്ല എന്നു ശിവനു തോന്നിയിരിക്കണം.

സോ: സങ്കര ഉര അതി ഛോഭു സതീ ന ജാനഹിം
മരമു സോഇ
തുലസീ ദരസന ലോഭു മന ഡരു
ലോചന ലാലചീ.

സങ്കര ഉര അതി ഛോഭു=ശിവന്റെ മനസ്സു അതിയായ ആശങ്കയ്ക്കു വിധേയമായി, സോഇ മരമു സതീ ന ജാനഹിം=ആ രഹസ്യം സതിയ്ക്കറിഞ്ഞുകൂടാ, തുലസീ=തുളസീദാസൻ പറയുന്നു, ദരസന ലോഭു ലോചന=ദശ്നാസക്തിയാൽ കണ്ണുകൾ, ലാലചീ മന ഡരു=അത്യഭിലാഷത്തോടുകൂടിയവരും മനസ്സു അധീരവുമായിരുന്നു.

ഭഗവദ്ദശ്നാത്ഥം അത്യാസക്തവും തന്നിവൃത്തിയെ സംബന്ധിച്ചിടത്തോളം ആശങ്കാകുലവുമായി തീന്നിരിക്കുകയാണു് ശിവന്റെ ഹൃദയമെന്ന രഹസ്യം സതിക്കറിയാൻ കഴിഞ്ഞില്ല. ദശ്നത്തിനു കണ്ണുകൾ അത്യധികം കൊതിച്ചു; മനസ്സാകട്ടേ അധീരമായിച്ചമയുകയും ചെയ്തു. കണ്ണുകൾക്കു അത്യാഗ്രഹം; മനസ്സിന്നാണെങ്കിൽ ഭയവും. ദശ്നംകൊണ്ടു നേത്രങ്ങൾ സംതൃപ്തങ്ങളാകും. പക്ഷേ രാമാവതാരരഹസ്യം തന്റെ ദശ്നംവഴിയായി എല്ലാവരും ഗ്രഹിക്കാനിടയായാലോ ഇതാണദ്ദേഹത്തിന്റെ മനസ്സിനെ ഭയപ്പെടുത്തിയിരുന്നതെന്നു സാരം.

ചൗ: രാവന മരന മനുജ കര ജാചാ പ്രഭു ബിധി
ബചനു കീൻഹ ചഹ സാചാ
ജൗം നഹിം ജാഉം രഹഇ പഛിതാവാ കരത
ബിചാരു ന ബനത ബനാവാ.

രാവന മനുജ കര=രാവണൻ മനുഷ്യന്റെ കൈകൊണ്ടു, മരന ജാചാ=മരണം വരിച്ചു, ബിധി ബചന=ബ്രഹ്മകല്പിതം, സാംചാ ചഹ=സത്യമാക്കിത്തീൎക്കാനാഗ്രഹിച്ചു, പ്രഭു കീൻഹ=ഭഗവാൻ മനുഷ്യരൂപം എടുത്തു, ജൗം നഹിം ജാഉം=പോകാത്തപക്ഷം, പഛിതാവാ രഹഇ=പശ്ചാത്തപിക്കേണ്ടിവരും, ബിചാരു കരത=ചിന്താകുലനായതിനാൽ, ബനാവാ ന ബനതാ=തീൎപ്പിലെത്തിയില്ല.

മനുഷ്യനിൽനിന്നല്ലാതെ എനിക്കു മൃത്യു സംഭവിക്കരുതെന്നു രാവണൻ വരം യാചിച്ചു. ബ്രഹ്മദേവൻ ആവിധമൊരു വരം നൽകുകയും ചെയ്തു. ആ വാക്കു സത്യമാക്കിത്തീൎക്കാനാണു് ഭഗവാൻ രാവണനിഗ്രഹാൎത്ഥം മനുഷ്യശരീരമെടുത്തതു്. ശ്രീരാമനെ കാണാൻ പോകാത്തപക്ഷം പശ്ചാത്തപിക്കേണ്ടിവരും. ഈവിധ ചിന്തകളാൽ ശിവനു് ഒരു തീൎപ്പിലും എത്തുവാൻ കഴിഞ്ഞില്ല.

ഏഹി ബിധി ഭഏ സോചബസ ഈസാ തേഹീ
സമയ ജാഇ ദസസീസാ
ലീൻഹ നീച മാരീചഹി സംഗാ ഭയഉ തുരത
സോഇ കപട കുരംഗാ.

ഏഹി ബിധി ഈസാ=ഇപ്രകാരം ശിവൻ, സോച ബസ=ചിന്താവശഗനായ, തേഹീ സമയ=ആ അവസരത്തിൽത്തന്നെ, ദസസീസാ ജാഇ=രാവണൻ പോയി, നീച മാരീചഹി സംഗാ ലീൻഹ=നീചമാരീചനുമായി സമ്പൎക്കം പുലൎത്തി, സോഇ തുരത=അവൻ ഉടനെ, കപട കുരംഗാ ഭയഉ=കപടഹരിണമായി ഭവിച്ചു.

രാമനെ കാണാതിരുന്നാൽ പിന്നീടു പശ്ചാത്തപിക്കേണ്ടിവരും. കാണുന്നപക്ഷം രാമന്റെ അവതാരയാഥാൎത്ഥ്യം പുറത്താവുകയും ചെയ്യും. ശിവൻ കൎത്തവ്യവിമൂഢനായിത്തീൎന്നു. ചിന്താകുലനായ അദ്ദേഹത്തിനു് ഒരു തീൎപ്പിലെത്താൻ കഴിഞ്ഞില്ല. ഇപ്രകാരം ശിവൻ ചിന്താക്രാന്തനായിരിക്കുമ്പോളാണു് രാവണൻ

നീചനായ മാരീചനുമായി സമ്പർക്കം പുലർത്തിയതു്. ഏറെത്താമസിയാതെ മാരീചൻ കൃത്രിമമാനായി രംഗപ്രവേശം ചെയ്തു.

കരി ഛല മൂഢ ഹരീ വൈദേഹീ പ്രഭു പ്രഭാഉ തസ
ബിദിത ന തേഹീ
മൃഗ ബധി ബന്ധു സഹിത ഹരി ആഏ ആശ്രമ
ദേഖി നയന ജലഛാഏ.

മൂഢ ഛല കരി=മൂഢൻ വ്യാജം ചെയ്തു്, വൈദേഹീ ഹരീ=സീതയെ കട്ടു, പ്രഭു പ്രതാപ=ഭഗവാൻെറ പ്രതാപം എത്രത്തോളമോ, തസ തേഹീം ന ബിദിത=അതു് അവനു് അറിഞ്ഞുകൂടാ, മൃഗ ബധി=കൃത്രിമമൃഗത്തെ വധിച്ചു്, ബന്ധു സഹിത=സഹോദരസമേതം, ഹരി ആഏ=ഭഗവാൻ വന്നു. ആശ്രമ ദേഖി=ആശ്രമം കണ്ട അദ്ദേഹത്തിൻെറ, നയന ജല ഛാഏ=കണ്ണുകളിൽ നീർ നിറഞ്ഞു.

രാവണൻ കൃത്രിമംകൊണ്ട കാര്യം നേടി. അവൻ സീതയെ അപഹരിച്ചു. ഭഗവാൻെറ പ്രതാപം എത്രത്തോളമെന്നുണ്ടോ രാവണനു മനസ്സിലാകുന്നു! ഭഗവാൻ മാരീചമാനിനെ വധിച്ചു് ലക്ഷ്മണനോടുകൂടി ആശ്രമത്തിലേയ്ക്കു മടങ്ങി. ആശ്രമം കണ്ട രാമൻെറ കണ്ണുകളിൽ നീർ നിറഞ്ഞു.

ബിരഹ ബികല നര ഇവ രഘുരാഈ ഖോജത
ബിപിന ഫിരത ദോഉ ഭാഈ
കബഹൂം ജോഗ ബിജോഗ ന ജാകേം ദേഖാ പ്രഗട
ബിരഹ ദുഖു താകേം.

രഘുരാഈ=ശ്രീരാമൻ, നര ഇവ=പ്രാകൃതമനുഷ്യനെന്നോണം, ബിരഹ ബികല=വിരഹവിവശനായിത്തീൎന്നു. ദോഉ ഭാഈ= രാമലക്ഷ്മണന്മാർ സീതയെ, ഖോജത=അന്വേഷിച്ചുകൊണ്ടു്, ബിപിന ഫിരത=കാട്ടിൽ അലഞ്ഞുനടന്നു, ജാകേ കബഹൂം=ഏ

തൊരുത്തനു് ഓരിക്കലും, ജോഗ ബിജോഗ ന=വേരലും പിരിയ ലുമില്ലയോ, താകേ ബിരഹദുഖു=അദ്ദേഹത്തിൽ വിയോഗദുഃഖം, പ്രഗട ദേഖാ=പ്രത്യക്ഷമായി കണ്ടു.

ഭാര്യയെ വേർപെട്ടാൽ ഒരു സാധാരണ മനുഷ്യൻെറ സ്ഥിതി എന്താകുമോ അതുപോലെ രാമൻ സീതാവിരഹംകൊണ്ടു വിധുരനായിത്തീൎന്നു. അദ്ദേഹവും അനുജനായ ലക്ഷ്മണനും വൈദേഹിയെ അന്വേഷിച്ചുകൊണ്ടു കാട്ടുകൾ നീളെ അലഞ്ഞുനടന്നു. ഏതൊരുവന്നു സംയോഗവിയോഗങ്ങൾ ബാധിക്കുന്നില്ലയോ ആ രാമഭദ്രനിൽ വിരഹവ്യഥ പ്രകടമായി കാണപ്പെട്ടു.

ദോ: അതി ബിചിത്ര രഘുപതി ചരിത ജാനഹിം
പരമ സുജാന
ജേ മതിമന്ദ ബിമോഹ ബസ ഹൃദയം ധരഹിം
കഛു ആന.

രഘുപതി ചരിത=ശ്രീരാമൻെറ ചരിത്രം, അതി ബിചിത്ര=ഏററവും വൈചിത്ര്യത്തോടുകൂടിയതാണു്. പരമ സുജാന ജാനഹിം= മഹാ ജ്ഞാനികൾക്കേ അതറിയൂ. ജേ മന്ദമതി=ഏതൊരുത്തർ മന്ദബുദ്ധികളോ അവരുടെ, ബിമോഹ ബസ ഹൃദയം=വിമോഹ വശഗമായ മനസ്സിൽ, കഛു ആന ധരഹിം=വിപരീതധാരണ യാണുണ്ടാവുക.

അത്ഭുതാവഹമായ ഒരു ചരിതമാണു ശ്രീരാമൻേറതു്. ആ ചരിത്രം മഹാജ്ഞാനികൾക്കേ അറിയാൻ കഴിവുള്ളു. മന്ദബുദ്ധി കളുടെ മോഹവിവശമായ മനസ്സിൽ ആ ചരിതം വിപരീതപ്രതീതിയാണുണ്ടാക്കുക.

ചൗ: സംഖ സമയ തേഹി രാമഹി ദേഖാ ഉപജാ ഹിയം
അതി ഹരഷു ബിസേഖാ
ഭരി ലോചന ഛബിസിന്ധു നിഹാരീ കുസമയ
ജാനി ന കീൻഹി ചിൻഹാരീ.

തേഹി സമയ രാമഹി=ആ സമയത്തുപോലും രാമനെ, ദേഖാ സംഭു ഹിയം=കണ്ട ശിവന്റെ ഹൃദയത്തിൽ, ബിസേഖാ അതി ഹരഷു=വിശേഷിച്ചും അത്യാനന്ദമാണു്, ഉപജാ=ഉണ്ടായതു്, ഛബി സിന്ധു=ആ ദീപ്തിസാഗരത്തെ, ലോചന ഭരി നിഹാരീ=കൺനിറയെ കണ്ടു. കുസമയ ജാനി=സമയം മോശമെന്നു ഗ്രഹിച്ചു്, ചിൻഹാരീ ന കീൻഹി=അഭിമുഖഭാഷണം ചെയ്തില്ല.

പ്രിയാവിരഹവ്യാകുലത നിമിത്തം പ്രക്ഷീണനായിത്തീൎന്നിട്ടുണ്ടു രാമൻ. എന്നിട്ടും അദ്ദേഹത്തെ കണ്ടപ്പോൾ ശിവന്റെ ഹൃദയത്തിൽ വിശേഷിച്ചും അത്യാനന്ദമാണുണ്ടായതു്. [രാമൻ സുഖസ്ഥിതിയിലായിരുന്നു എങ്കിൽ ശിവനു ലഭിക്കുമായിരുന്ന ആനന്ദം അപ്പോളെന്തായിരിക്കും!] ശോഭാസമുദ്രംതന്നെയായ രാമഭദ്രനെ ശിവൻ കൺനിറയെ കണ്ടു. ശ്രീരാമൻ വ്യഥിതനായിരിക്കുന്നു എന്നും അഭിമുഖഭാഷണത്തിനു പററിയ അവസരം ഇതല്ലെന്നും സൎവ്വജ്ഞനായ ശിവൻ ഗ്രഹിച്ചു മൌനം ദീക്ഷിക്കുകയാണുണ്ടായതു്. ദുഃഖിതന്മാരെ ഏകാന്തതയിൽ വിടുകയാണു്, അവരെ സന്ദൎശിച്ചു് അഭിമുഖഭാഷണം നടത്തി അവരുടെ മനസ്സിനു കൂടുതൽ വിഷമം ഉണ്ടാക്കുന്നതിനേക്കാൾ നന്നായിരിക്കുക എന്നു മനഃശാസ്ത്രവിചക്ഷണനായ ശിവനു തോന്നി എന്നു പറയുകയായിരിക്കും ഉത്തമം.

ജയ സച്ചിദാനന്ദ ജഗ പാവന അസ കഹി ചലേഉ
മനോജ നസാവന
ചലേ ജാത സിവ സതീ സമേതാ പുനി പുനി
പുലകത കൃപാനികേതാ

മനോജ നസാവന=മന്മഥസംഹാരി, സച്ചിദാനന്ദ ജയ=ഹേ സച്ചിദാനന്ദ, ജയിച്ചാലും, ജഗപാവന=ജഗൽപാവന, (ജയിച്ചാലും) അസ കഹി ചലേഉ=എന്നിങ്ങനെ പറഞ്ഞു പുറപ്പെട്ടു, കൃപാനികേത സിവ=കാരുണ്യനിലയനമായ ശിവൻ, പുനി പുനി=വീണ്ടും വീണ്ടും, പുലകത=പുളകായമാനനായി, സതീ സമേതാ ചലേ ജാത=സതിയൊന്നിച്ചു പൊയ്ക്കൊണ്ടിരുന്നു.

മന്മഥോന്മാഥിയായ രുദ്രൻ ശ്രീരാമനെനോക്കി 'അല്ലയോ സച്ചിദാനന്ദ, ജഗൽപാവന, അവിടന്നു സൎവ്വോൽകൎഷേണവൎത്തിച്ചാലും' എന്നിത്രമാത്രം പറഞ്ഞു യാത്രയായി. കാരുണ്യഗേഹമായ ശിവന്നു രാമസന്ദൎശനത്തിന്നു സംഗതിയായതോൎത്തു തുടച്ച്യായി രോമാഞ്ചമുണ്ടായി. അദ്ദേഹം സതീദേവിയുമൊന്നിച്ച പ്രയാണംചെയ്തു.

സതീം സോ ദസാ സംഭു കൈ ദേഖീ ഉര ഉപജാ
സന്ദേഹു ബിസേഖീ
സങ്കരു ജഗതബന്ദ്യ ജഗദീസാ സുര നര മുനി സബ
നാവത സീസാ

സംഭു കൈ സോ ദസാ ദേഖീ=ശംഭുവിൻെറ ആ സ്ഥിതികണ്ടു്, സതീം ഉര ബിസേഖീ=സതിയുടെ മനസ്സിൽ സവിശേഷ, സന്ദേഹു ഉപജാ=സന്ദേഹം ഉണ്ടായി, സങ്കരു ജഗത ബന്ദ്യ=ശിവൻ ജഗൽവന്ദ്യനും, ജഗദീസാ=ജഗദീശ്വരനുമാണല്ലൊ, സുര നര മുനി സബ=സുരന്മാരും നരന്മാരും മുനിമാരുമെല്ലാം, സീസാ നാവത=ശിരസാ നമിക്കുകയും ചെയ്യുന്നു.

ശ്രീമഹാദേവൻെറ അപ്പോഴത്തെ അവസ്ഥാവിശേഷം വീക്ഷിച്ച ദാക്ഷായണിയുടെ മനസ്സിൽ വിശേഷിച്ചും സന്ദേഹം ഉണ്ടായി. ശിവനാണെങ്കിൽ ജഗൽവന്ദ്യനാണു്; ദേവന്മാരും മനുഷ്യരും മുനിമാരുമെല്ലാം അദ്ദേഹത്തെ പ്രണിപാതിക്കുകയും ചെയ്യുന്നു. അദ്ദേഹം ജഗദീശ്വരനുമാണു്.

തിൻഹ നൃപ സുതഹി കീൻഹ പരനാമാ കഹി
സച്ചിദാനന്ദ പരധാമാ
ഭഏ മഗന ഛബി താസു ബിലോകീ അജഹും പ്രീതി
ഉര രഹതി ന രോകീ

തിൻഹ നൃപ സുതഹി=അദ്ദേഹം, രാജകുമാരനെ, സച്ചിദാനന്ദ പരധാമാ=ഹേ സച്ചിദാനന്ദമേ, പരബ്രഹ്മമേ എന്നിങ്ങനെ,

കഹി പരനാമാ കീൻഹ=പറഞ്ഞു പ്രമാണംചെയ്തു, താസു ഛബി ബിലോകീ=ആ (രാജപുത്രൻെറ) ശോഭ വീക്ഷിച്ച്, അജഹ്ഹം പ്രീതി ഉര=ഇപ്പോഴും പ്രേമം മനസ്സിൽ, രോകീ ന രഹതി=അപ്രതിരുദ്ധമായി നിലകൊള്ളമാറ്, മഗന ഭഏ=മഗ്നനായി തീൎന്നിരിക്കുന്നു.

ജഗൽവന്ദ്യനും ജഗദീശ്വരനുമായ ആ ശിവനല്ലെ ഒരു രാജപുത്രനെ സച്ചിദാനന്ദമെന്നും പരബ്രഹ്മമെന്നും വാഴ്ത്തി പ്രണമിച്ചതു്! മാത്രമല്ല ആ രാജപുത്രൻെറ ശോഭ നിരീക്ഷിച്ച ഈ നിമിഷത്തിൽപോലും സ്വമനസ്സിൽ ആ രാമനെക്കുറിച്ചുള്ള പ്രേമത്തിനു കുറവേതുംവരാതെ ശിവൻ ആമഗ്നനായിത്തീരുകയും ചെയ്തിരിക്കുന്നു!

ദോ: ബ്രഹ്മ ജോ ബ്യാപക ബിരജ അജ അകല
അനീഹ അഭേദ
സോ കി ദേഹ ധരി ഹോഇ നര ജാഹി ന
ജാനത ബേദ

ജോ ബ്രഹ്മ ബ്യാപക=യാതൊരു ബ്രഹ്മം, സൎവ്വവ്യാപകനായി, ബിരജ അജ=മായാരഹിതനായി, ജന്മരഹിതനായി, അകല=കലാരഹിതനായി. (നിഷ്ക്കളനായി) അനീഹ അഭേദ=ഇച്ഛാരഹിതനായി അഭേദനായി, ബേദ ന ജാനത=വേദങ്ങൾക്കും അറിഞ്ഞുകൂടാത്തവനായി സ്ഥിതിചെയ്യുന്നു, സോ ദേഹ ധരി=ആ ബ്രഹ്മം ദേഹം വഹിച്ച, കി നര ഹോഇ=മനുഷ്യനാകുമോ?

എല്ലാററിലും വ്യാപിച്ച, മായാജന്മരഹിതനായി അകലനായി, നിസ്പൃഹനായി, അഖണ്ഡനായി വേദങ്ങൾക്കുപോലും അജ്ഞാതനായി വൎത്തിക്കുന്ന യാതൊരു പരബ്രഹ്മം ശരീരമെടുത്തു മനുഷ്യനാവുകയെന്നോ! [അങ്ങനെ സംഭവിക്കാനിടയില്ലെന്നു ഭാവം]

ചൗ: ബിഷ്നു ജോ സുര ഹിത നരതനു ധാരീ സോഉ
സൎബ്ബജ്ഞ ജഥാ ത്രിപുരാരീ

ഖോജഇ സോ കി അഗ്യ ഇവ നാരീ ഗ്യാന ധാമ
ശ്രീപതി അസുരാരീ

ജോ ബിഷ്ന സുരഹിത=യാതൊരു മഹാവിഷ്ണു ദേവഹിതാൎത്ഥം, നരതനു ധാരീ=മനുഷ്യദേഹമെടുത്തിരിക്കയാണെങ്കിൽത്തന്നെയും, സോഉ ത്രിപുരാരീ ജഥാ=അദ്ദേഹവും ശിവനെപ്പോലെതന്നെ, സൎബ്ബഗ്യ=സൎവ്വജ്ഞനാണല്ലൊ, അസുരാരീ ശ്രീപതി=അസുരശത്രുവും ലക്ഷ്മീവല്ലഭനും, ഗ്യാനധാമ സോ=ജ്ഞാനധാമവുമായ ആ വിഷ്ണു, അഗ്യ ഇവ=അജ്ഞൻ കണക്കെ, കി നാരീ ഖോജഇ=ഭാൎയ്യയെ അന്വേഷിച്ചു അലഞ്ഞുനടക്കുമോ?

അസുരവൈരിയും ജ്ഞാനധാമവും ആയ ആ ശ്രീപതി, ദേവന്മാൎക്കു ഹിതം നൽകാൻ മനുഷ്യരൂപത്തിൽ പ്രത്യക്ഷനായിരിക്കയാണെന്നു വിചാരിക്കുന്നപക്ഷവും, ശിവനെപ്പോലെതന്നെ ആ വിഷ്ണുവും സൎവ്വജ്ഞനാണല്ലോ. വെറുമൊരു പാമരനെപ്പോലെ അദ്ദേഹം പത്നിയെ ആരാഞ്ഞു വനാന്തരങ്ങളിലിതുപോലെ അലഞ്ഞു നടക്കുമോ! [രാമൻ സൎവ്വജ്ഞനുമല്ല; മഹാവിഷ്ണുവിൻെറ അവതാരവുമല്ല എന്നു ഭാവം ]

സംഭു ഗിരാ പുനി മൃഷാ ന ഹോഇ സിവ സർബഗ്യ
ജാന സബു കോഇ
അസ സംസയ മന ഭയഉ അപാരാ ഹോഇ ന ഹൃദയം
പ്രബോധ പ്രചാരാ

പുനി സംഭു ഗിരാ=പിന്നെയുമൊന്നു്; ശിവൻെറ വാക്കു, മൃഷാ ന ഹോഇ=മിഥ്യയാവുകയില്ല, സബ കോഇ ജാന=എല്ലാവൎക്കും അറിവുള്ള വസ്തുതയാണു്, സിവ സർബഗ്യ=ശിവൻ സൎവ്വജ്ഞനെന്നതു്, അസ മന=ഇപ്രകാരം മനസ്സിൽ, അപാരാ സംസയ ഭയഉ=അപാരമായൊരു സന്ദേഹം ജനിച്ചു, ഹൃദയം പ്രബോധ പ്രചാരാ=ഹൃദയത്തിൽ ജ്ഞാനത്തിൻെറ പ്രചാരം, ന ഹോഇ= ഉണ്ടായില്ല.

ഇനിയുമുണ്ടു് ചിന്തിക്കേണ്ടതായിട്ടു്. ശിവൻ, 'സച്ചിദാനന്ദനാണു്; ജഗൽവന്ദ്യനാണു്' എന്നു് ആ രാജപുത്രനെ പ്രകീൎത്തി

ക്കകയുണ്ടായല്ലോ. ആ വാക്ക മിഥ്യയാവാനും വഴിയില്ല. കാരണം, ശിവൻ എല്ലാം അറിയുന്നവനാണെന്ന വസ്തുത ആരാണറിയാത്തതു്? അപ്പോഠം അദ്ദേഹം എന്തോ മഹത്വം ആ രാജസൂനുവിൽ കണ്ടിട്ടുണ്ടാവണം. എന്തായാലും സതീദേവിയുടെ മനസ്സിൽ സന്ദേഹം അലയടിച്ചു. അദ്ദേഹത്തെ അകററാൻ തക്ക ജ്ഞാനം ദേവിയുടെ ഹൃദയത്തിൽ കടന്നുകൂടുകയും ഉണ്ടായില്ല.

ജദ്യപി പ്രകട ന കഹേഉ ഭവാനി ഹര അന്തരജാമീ
സബ ജാനീ
സുനഹി സതീ തവ നാരി സുഭാഊ സംസയ അസ ന
ധരിഅ ഉര കാഉ

ഭവാനീ ജദ്യപി പ്രഗട ന കഹേഉ=ഭവാനി പ്രകടമായി പറയുകയുണ്ടായില്ലെങ്കിലും, അന്തരജാമീ സബ ജാനീ=അന്തര്യാമിയായ ഹരൻ എല്ലാം ഗ്രഹിക്കുകയും ചെയ്തു, സതീ സുനഹി=ഹേ സതീ ദേവി, കേഠക്ക, തവ സുഭാഊ നാരി=നിൻെറ സ്വഭാവം (സാധാരണ) സ്ത്രീകളുടെ (സ്വഭാവം) പോലെതന്നെ, അസ സംസയ= അപ്രകാരമൊരു സംശയം, ഉര കാഊ ന ധരിഅ=മനസ്സിൽ ഒരിക്കലും ഉണ്ടാകാതിരിക്കണം.

തൻെറ സന്ദേഹം സതീദേവി പ്രകടമാക്കുകയുണ്ടായില്ല. പക്ഷേ സവ്വാന്തര്യാമിയായ ശിവൻ ലോകത്തിൽ ആരെന്തു വിചാരിക്കുന്നതും ഭാവിക്കുന്നതും അറിയാതിരിക്കുമോ? അദ്ദേഹം സവ്വജ്ഞനല്ലേ? അദ്ദേഹത്തിനെല്ലാം മനസ്സിലായി. സതീദേവിയോടദ്ദേഹം ഇപ്രകാരം പറയുകയും ചെയ്തു:— സാധാരണ സ്ത്രീകളുടെ സ്വഭാവത്തിൽനിന്നു നിൻെറ സ്വഭാവത്തിനു ഒരു വ്യത്യാസവും ഇല്ല. നിനക്കിപ്പോളിങ്ങനെ സാധാരണ സ്ത്രീകഠക്കമാത്രം ഉണ്ടാകാവുന്ന ഒരു സംശയം നിൻെറ മനസ്സിൽ ഉണ്ടാകാൻ പാടില്ലാത്തതായിരുന്നു.

ജാസു കഥാ കുംഭജ രിഷി ഗാഈ ഭഗതി ജാസു
മൈം മുനിഹി സുനാഈ

സോഇ മമ ഇഷ്ടദേവ രഘുബീരാ സോവത ജാഹി
സദാ മുനി ധീരാ

ജാസുകഥാ=ആരുടെ കഥ, കുംഭജ രിഷി ഗാഈ=അഗസ്ത്യമഹർഷി വർണ്ണിച്ചുവോ, ജാസു ഭഗതി=ആരുടെ പേരിലുള്ള ഭക്തി, മുനിഹി സുനാഈ=മുനിയെ കേൾപ്പിച്ചുവോ, ധീരാ മുനി സദാ=ജ്ഞാനികളായ മുനിമാർ എല്ലായ്പ്പോഴും, ജാഹി സേവത=ആരെ ഭജിച്ചുകൊണ്ടിരിക്കുന്നുവോ, സോഇ മമ ഇഷ്ടദേവ=അദ്ദേഹംതന്നെയാണ് എന്റെ ഇഷ്ടദേവതയായ, രഘുബീരാ=ശ്രീരാമചന്ദ്രൻ.

മഹാ ജ്ഞാനിയും ഗംഭീരനുമായ അഗസ്ത്യമഹർഷി പ്രകീർത്തിച്ചതു യാതൊരാളുടെ ഉദാരമധുരമായ ചരിതമാണോ, ആരുടെ പേരിൽ എനിയ്ക്കുള്ള ഭക്തി ഞാൻ ആ മഹർഷിയെ ധരിപ്പിക്കുകയുണ്ടായോ വിജ്ഞാനികളായ മുനിമാർ ഇടവിടാതെ ആരെ ഭജിച്ചുകൊണ്ടിരിക്കുന്നുവോ ആ രാമഭദ്രനാണ് എന്റെ ഇഷ്ടദേവത.

ഛം: മുനി ധീര ജോഗീ സിദ്ധ സന്തത ബിമല മന
ജേഹി ധ്യാവഹീം
കഹി നേതി നിഗമ പുരാന അഗമ ജാസു
കീരതി ഗാവഹീം
സോഇ രാമു ബ്യാപക ബ്രഹ്മ ഭുവന നികായ
പതി മായാ ധനീ
അവതരേഉ അപനേ ഭഗത ഹിത നിജതന്ത്ര
നിത രഘുകുലമനീ

ധീരമുനി ജോഗീ സിദ്ധ=ജ്ഞാനികളായ മുനിമാരും, യോഗികളും, സിദ്ധന്മാരും, ബിമല മന സന്തത=പരിശുദ്ധ ഹൃദയത്തോടെ എല്ലായ്പ്പോഴും, ജേഹി ധ്യാവഹീം=ആരെ ധ്യാനിക്കുന്നുവോ, നിഗമ പുരാന ആഗമ=വേദങ്ങളും പുരാണങ്ങളും ശാസ്ത്രങ്ങളും, നേതി കഹ=നേതി നേതി എന്നു ഘോഷിച്ചു, ജാസു കീരതി ഗാവഹീം=ആരുടെ കീർത്തി ഗാനംചെയ്യുന്നുവോ, ബ്യാപക ബ്രഹ്മ=

വ്യാപകനും പരബ്രഹ്മവും, ഭുവന നികായപതി=ബ്രഹ്മാണ്ഡസമൂഹങ്ങളുടെ നാഥനും, മായാ ധനീ നിത നിജതന്ത്ര=മായാമയനും നിത്യസ്വതന്ത്രനും, രഘുകുലമനീ=രഘുവംശരത്നവും ആരാണോ, സോഇ രാമു=അദ്ദേഹംതന്നെയാണ് രാമനായി, അപനേ ഭഗത ഹിത=സ്വഭക്തഹിതാൎത്ഥം, അവതരേഉ=അവതരിച്ചിരിക്കുന്നതു്.

ജ്ഞാനികളായ മുനിമാരും യോഗികളും സിദ്ധന്മാരും വിശുദ്ധഹൃദയത്തോടെ സദാ ഏതൊന്നിനെ ധ്യാനിക്കുന്നു; നേതി നേതി എന്നുൽഘോഷിച്ചുകൊണ്ടു നാലു വേദങ്ങളും പതിനെട്ടു പുരാണങ്ങളും ആറു ശാസ്ത്രങ്ങളും ആരുടെ ശുഭ്രയശസ്സു ഗാനംചെയ്യുന്നു; ആർ സൎവ്വവ്യാപകനും, നിൎഗ്ഗുണസഗുണബ്രഹ്മവും ബ്രഹ്മാണ്ഡകോടികളുടെ നാഥനും മായാവല്ലഭനും നിത്യസ്വതന്ത്രനും ആണോ ആ രഘുവംശരത്നമായ രാമൻതന്നെയാണു സ്വഭക്തന്മാൎക്കു അഭീഷ്ടം നല്കാൻവേണ്ടി ഭൂമിയിൽ അവതരിച്ചിരിക്കുന്നതു്.

സോ: ലാഗ ന ഉര ഉപദേസു ജദപി കഹേഉ
സിവം ബാര ബഹു
ബോലേ ബിഹംസി മഹേസു ഹരിമായാ
ബലു ജാനി ജിയം

ജദപി സിവ ബഹു ബാര കഹേഉ=ശിവൻ വളരെത്തവണ പറഞ്ഞിട്ടും, ഉര ഉപദേസു ന ലാഗ=മനസ്സിൽ ഉപദേശം നിലകൊണ്ടില്ല, മഹേസു ഹരിമായാ ബലു=ശിവൻ, ഭഗവാൻെറ മായയുടെ ശക്തി, ജിയ ജാനി ബിഹംസി=മനസ്സിൽ ഗ്രഹിച്ചു് പുഞ്ചിരിതൂകി, ബോലേ=പറഞ്ഞു.

ആവൎത്തിച്ചാവൎത്തിച്ചു ശിവൻ പറഞ്ഞുവെങ്കിലും സതിയുടെ മനസ്സിൽ ആ ഉപദേശങ്ങൾ തങ്ങിനില്ക്കുകയുണ്ടായില്ല. അഥവാ ശിവൻ അരുളിച്ചെയ്ത കാര്യങ്ങൾ ഹൃദയാവൎജ്ജകങ്ങളായി സതിക്കു തോന്നുകയുണ്ടായില്ല. ഈ സ്ഥിതി കണ്ടപ്പോൾ ശിവൻ ഭഗവാൻെറ മായയുടെ പ്രഭാവം മനസ്സിലാക്കി പുഞ്ചിരിതൂകുകയും സതീദേവിയോടു ഇപ്രകാരം പറയുകയും ചെയ്തു:—

ചൗ: ജൗം തുംഹരേം മന അതി സന്ദേഹൂ തൗ കിന
ജാഇ പരിഛാ ലേഹൂ
തബ ലഗി ബൈഠ അഹഉം ബട ഛാംഹീം
ജബ ലഗി തുംഹ ഐഹഹു മോഹി പാംഹിം

തുംഹരേം മന=നിൻെറ മനസ്സിൽ, അതി സന്ദേഹൂ ജൗം തൗ=അതിയായ സംശയം ഉണ്ടെങ്കിൽ, ജാഇ കിന പരീഛാ ലേഹൂ=ചെന്നു എന്തുകൊണ്ടൊരു പരീക്ഷ നടത്തുന്നില്ല?, ജബ ലഗി തുംഹ=എപ്പോൾ നീ, മോഹി പാംഹീ, ഐഹഹു=എൻെറ സമീപം മടങ്ങിയെത്തുമോ, തബ ലഗി ബട ഛാംഹീം=അതുവരെ വടവൃക്ഷഛായയിൽ, ബൈഠ അഹഉം=ഞാൻ ഇരിക്കാം.

'ഹേ ഭവാനി, നിൻെറ മനസ്സിൽ അതിയായ സന്ദേഹം ഉണ്ടെങ്കിൽ രാമനെ സമീപിച്ചു നീയെന്താണൊരു പരീക്ഷ നടത്താതിരിക്കുന്നതു്? പോകൂ. പോയി ഒരു പരീക്ഷ നടത്തൂ. നീ മടങ്ങിവരുന്നതുവരെ ഞാൻ ഇവിടെ ഈ വടവൃക്ഷച്ഛായയിൽത്തന്നെ ഇരിക്കാം.'

ജൈസേം ജാഇ മോഹ ഭ്രമ ഭാരീ കരേഹു സോ
ജതനു ബിബേക ബിചാരീ
ചലീം സതീ സിവ ആയസു പാഇ കരഹിം
ബിചാരു കരൗം കാ ഭാഈ

ജൈസേം ഭാരീ മോഹ ഭ്രമ ജാഇ=എങ്ങനെയായാൽ വമ്പിച്ച മോഹഭ്രമങ്ങൾ അകലുമോ, സോ ജതനു=അങ്ങനെയുള്ള പ്രയത്നം, ബിബേക ബിചാരീ കരേഹു=നല്ലപോലെ അറിഞ്ഞു ചിന്തിച്ചു ചെയ്യുക, സിവ ആയസു പാഇ=ശിവൻെറ അനുജ്ഞ വാങ്ങി, സതീ ചലീം=സതീദേവി പുറപ്പെട്ടു, ബിചാരു കരഹിം കരൗം കാ ഭാഈ=ഹൃദയമേ, എന്താണു പ്രവർത്തിക്കേണ്ടതു ഞാൻ എന്നിങ്ങനെ ചിന്തിക്കാൻ തുടങ്ങി.

ഹേ ഭവാനി, നിൻെറ ഈ പ്രബലമോഹവും ഭ്രമവും തീരുകതന്നെ വേണം. എന്തു പ്രവർത്തിച്ചാലാണു് കാര്യം ഫലിക്കുക,

ആ പ്രവൃത്തി നീ നല്ലപോലെ ആലോചിച്ചു ചെയ്യണം! ശിവൻ ഇങ്ങനെ പറഞ്ഞ ഉടനെ സതീദേവി ശിവാനുജ്ഞ വാങ്ങി രാമസന്നിധിയിലേക്കു യാത്രയായി. പോകുന്നവഴിക്കു ദേവിയുടെ മനസ്സിലെ വിചാരം ഇതായിരുന്നു. 'ഞാനെന്താണവിടെ പ്രവർത്തിക്കേണ്ടതു്?' [ഇവിടെ തുളസീദാസൻ പ്രയോഗിച്ചിട്ടുള്ള 'ഭാഈ' എന്ന പദത്തിനു സഹോദരനെന്ന അർത്ഥമല്ല ഹൃദയമെന്ന അർത്ഥമാണു നൽകേണ്ടതു്. പല വ്യാഖ്യാതാക്കളുടേയും അഭിപ്രായം ഇങ്ങനെയാണു്.]

ഇഹാം സംഭു അസ മന അനുമാനാ ദഛസുതാ
കഹും നാഹിം കല്യാനാ
മോരേഹു കഹേം ന സംസയ ജാഹീം ബിധി
ബിപരീത ഭലാഈ നാഹീം

ഇഹാം സംഭു മന=ഇവിടെ ശിവൻ മനസ്സിൽ, അസ അനുമാനാ=ഈവിധം അനുമാനിച്ചു, ദഛസുതാ കഹും=ദക്ഷപുത്രിക്കു, കല്യാനാ നാഹിം=മംഗളത്തിനു മാർഗ്ഗമില്ല, മോരേഹു കഹേം=ഞാൻ പറഞ്ഞിട്ടുപോലും, സംസയ ന ജാഹീം=സംശയം തീൎന്നില്ല, ബിധി ബിപരീത=വിധി വിപരീതമായാൽ, ഭലാഈ നാഹീം=നന്മ ഉണ്ടാവില്ല.

ഭവാനീദേവി പോയതിനുശേഷം ശിവൻ ഇങ്ങനെ അനുമാനിച്ചു:– ''സതീദേവിക്കു മംഗളമില്ല. ഞാൻ എത്ര പറഞ്ഞിട്ടും അവളുടെ സംശയം തീൎന്നില്ലല്ലോ. വിധി വിപരീതമാകുമ്പോൾ നന്മയെങ്ങനെയാണുണ്ടാവുക?'' വിനാശകാലേ വിപരീതബുദ്ധി എന്നില്ലേ!

ഹോഇഹി സോഇ ജോ രാമ രചി രാഖാ കോ കരി
തൎക്ക ബഢാവൈ സാഖാ
അസ കഹി ലഗേ ജപന ഹരി നാമാ ഗഈ
സതീ ജഹം പ്രഭു സുഖ ധാമാ

ജോ രാമ രചി രാഖാ=രാമൻെറ സങ്കല്പമെന്തോ, സോഇ ഹോഇ ഹി=അതു നിറവേറണം, തക്ക് കരി=തക്കിച്ചു, സാഖാ ബഢാവൈ കോ=കണ്ണുക്ഷോഭംചെയ്തിട്ടെന്തു കാര്യം?, അസ കഹി=ഇങ്ങനെ പറഞ്ഞു ശിവൻ, ഹരി നാമാ ജപന ലഗേ=ഭഗവന്നാമം ജപിക്കാനാരംഭിച്ചു, സുഖ ധാമാ പ്രഭു ജഹം=സുഖധാമമായ ഭഗവാൻ എവിടെയോ അവിടേക്കു, സതീ ഗഈ=സതീദേവി ചെന്നു.

ശ്രീരാമൻ എന്തു സങ്കല്പിച്ചിട്ടുണ്ടോ അതു നിറവേറുകതന്നെ വേണം. തക്കിച്ചു കണ്ണുക്ഷോഭം ചെയ്തിട്ടു പ്രയോജനമെന്തു്? ഇങ്ങനെ പറഞ്ഞു ശിവൻ രാമനാമം ജപിക്കാൻ തുടങ്ങി. രാമസന്നിധിയിലേക്കു സതീദേവിയും ചെന്നു.

ദോ: പുനി പുനി ഹൃദയം ബിചാരു കരി ധരി
സീതാ കര രൂപാ
ആഗേം ഹോഇ ചലി പന്ഥ തേഹിം ജേഹിം
ആവത നരഭൂപ

പുനി പുനി=വീണ്ടും വീണ്ടും, ഹൃദയം ബിചാരു കരി=മനസ്സിൽ ആലോചിച്ചു്, സീതാ കര രൂപാ ധരി=സീതയുടെ രൂപം ധരിച്ചു്, ജേഹിം പന്ഥ നരഭൂപ ആവത=ഏതുവഴിയേ മനുഷ്യരാജാവു വരുന്നുണ്ടോ, തേഹിം ചലി ആഗേം ഹോഇ=ആ വഴിയെ നടന്നു പുരോഭാഗത്തെത്തി.

നല്ലതുപോലെ ചിന്തിച്ചുവേണം കാര്യം പ്രവർത്തിക്കാൻ എന്നു ശിവൻ ഉപദേശിക്കയുണ്ടായല്ലോ. ആ ഉപദേശം സതീദേവി മറന്നില്ല. 'നല്ലതുപോലെ ആലോചിച്ചു' ഒരു വഴി കണ്ടെത്തി. 'സീതയുടെ രൂപം ധരിക്കുക.' സതീദേവി സീതയുടെ രൂപംധരിച്ചു് രാമനു അഭിമുഖമായി ചെന്നു.

ചൗ: ലഛിമന ദീഖ ഉമാകൃത ബേഷാ ചകിത ഭഏ
ഭ്രമ ഹൃദയം ബിസേഷാ

കഹി ന സകത കഛു അതി ഗംഭീരാ പ്രഭു
പ്രഭാഉ ജാനത മതി ധീരാ

ഉമാകൃത ബേഷ ദീഖ=ഉമാകൃതമായ വേഷം കണ്ടു്, ലഛിമന= ലക്ഷ്മണൻ, ചകിത ഭഏ=വിസ്മയിച്ചു; അഥവാ പരിഭ്രാന്തനായി, ഹൃദയം ബിസേഷാ ഭ്രമ=മനസ്സിൽ വലുതായ സന്ദേഹവും ഉണ്ടായി, അതി ഗംഭീരാ=ഏറ്റവും ഗംഭീരനും, മതിധീര=ബുദ്ധിമാനും, പ്രഭു പ്രഭാഉ ജാനത=ഭഗവാന്റെ പ്രഭാവം അറിഞ്ഞിട്ടുള്ളവനും ആയ ലക്ഷ്മണനു, കഛു കഹി ന സകത=ഒന്നും പറയാനുള്ള കഴിവുണ്ടായില്ല.

സതീദേവി, സീതാദേവിയുടെ വേഷം ചമഞ്ഞതു വീക്ഷിച്ചപ്പോൾ ലക്ഷ്മണൻ പരിഭ്രാന്തനായി. അതിനു കാരണവുമുണ്ടല്ലോ. സീതയെ അന്വേഷിച്ചാണ് രാമലക്ഷ്മണന്മാർ സഞ്ചരിക്കുന്നതു്. തേടിയ വള്ളി കാലിൽ ചുററുന്നതു ആഹ്ലാദകരമാണ്. പക്ഷേ ലക്ഷ്മണൻ അതിഗംഭീരനും പ്രഭുപ്രഭാവജ്ഞനും പ്രജ്ഞാശാലിയുമായതുകൊണ്ടു തന്റെ മനസ്സനുഭവിക്കുന്നതെന്തോ അതു പുറത്തുപറയാൻ കരുത്തുള്ളവനായില്ല.

സതീ കപട ജാനേഉ സുര സ്വാമീ സബദരസീ
സബ അന്തരജാമീ
സുമിരത ജാഹി മിടഇ അഗ്യാനാ സോഇ
സരബഗ്യ രാമു ഭഗവാനാ

സുര സ്വാമീ=ദേവന്മാരുടെ പ്രഭുവും, സബദരസീ=സർവ്വദർശിയും, സബ അന്തരജാമീ=സർവ്വാന്തര്യാമിയുമായ ഭഗവാൻ, സതീ കപട ജാനേഉ=സതീദേവിയുടെ കാപട്യം ഗ്രഹിച്ചു, ജാഹി സുമിരത= ആരെ സ്മരിക്കുന്നതുകൊണ്ടു, അഗ്യാനാ മിടഇ=അജ്ഞാനം അകലുന്നുവോ, സരബഗ്യ ഭഗവാനാ=സർവ്വജ്ഞനായ ഭഗവാൻ, സോഇ രാമു=ആ രാമൻതന്നെയാണു്.

ദേവന്മാരുടെ പ്രഭു; സർവ്വദർശി; സർവ്വാന്തര്യാമി; അപ്രകാരമിരിക്കുന്ന ഭഗവാൻ സതീദേവിയുടെ കാപട്യം മനസ്സിലാക്കി.

ഏതൊരാളെ സ്മരിക്കുന്നതുകൊണ്ടുതന്നെ അജ്ഞാനം നശിക്കുന്നു, ഭഗവാനായ ആ രാമൻതന്നെയല്ലെ സൎവ്വജ്ഞനും.

സതീ കീൻഹ ചഹ തഹംഹും ദുരാഊ ദേഖഹു
നാരി സുഭാവ പ്രഭാഊ
നിജ മായാ ബലു ഹൃദയം ബഖാനീ ബോലേ
ബിഹംസി രാമു മൃദു ബാനീ

സതീ തഹംഹും=ദാക്ഷായണി അവിടെയും, ദുരാഊ കീൻഹ ചഹ=യാഥാൎത്ഥ്യം മറച്ചുവെക്കാനാണ് ആഗ്രഹിച്ചതു്, നാരീ സുഭാഉ പ്രഭാഊ=സ്ത്രീസ്വഭാവത്തിൻെറ പ്രഭാവം, ദേഖഹു=നോക്കുക!, നിജ മായാ ബലു=സ്വമായയുടെ ശക്തി, ഹൃദയം ബഖാനീ=മനസ്സിൽ പ്രകീൎത്തിച്ചു്, ബിഹംസി മൃദു ബാനീ=പുഞ്ചിരിതൂകി മൃദുവാക്കുകളാൽ, ബോലേ=പറഞ്ഞു.

രാമസന്നിധിയിലും സ്വകാപട്യം പ്രകടിപ്പിച്ച സത്യാവസ്ഥ മറച്ചുവെക്കാൻതന്നെയാണ് ദാക്ഷായണി ആഗ്രഹിച്ചതു്. സ്ത്രീസ്വഭാവത്തിൻെറ പ്രഭാവം നോക്കുക. ശ്രീരാമൻ സ്വമായയുടെ ശക്തി മനസ്സിൽ പ്രകീൎത്തിച്ച പുഞ്ചിരിതൂകി മൃദുവാക്കുകളാൽ ഇപ്രകാരം അരുളിച്ചെയ്തു.

ജോരി പാനി പ്രഭു കീൻഹ പ്രണാമൂ പിതാ സമേത
ലീൻഹ നിജ നാമൂ
കഹേഉ ബഹോരി കഹാം ബൃഷകേതൂ ബിപിന
അകേലി ഫിരഹു കേഹി ഹേതൂ

പാനി ജോരി=കൈകൂപ്പി, പ്രഭു പ്രനാമ കീൻഹ=ഭഗവാൻ പ്രണമിച്ചു, പിതാ സമേത നിജ നാമൂ ലീൻഹ=പിതാസമേതനായ സ്വനാമം അരുളിച്ചെയ്യുകയും ചെയ്തു. ബഹോരി കഹേഉ=അനന്തരം പറഞ്ഞു:— ബൃഷകേതു കഹാം=ശിവൻ എവിടെ? കേഹി ഹേതൂ=എന്തു കാരണത്താലാണ്, അകേലി ബിപിന=ഏകാകിനിയായി കാട്ടിൽ, ഫിരഹു=അലഞ്ഞു തിരിയുന്നതു്?

ഞാൻ അയോധ്യാരാജാവായ ദശരഥൻെറ പുത്രനാണ് എന്നിങ്ങനെ പറഞ്ഞു കൈ കൂപ്പി രാമൻ ദാക്ഷായണിയെ പ്രണമിക്കുകയും 'ദേവി, ശിവനെവിടെ? എന്തു കാരണത്താലാണ് അവിടന്നു് ഏകാകിനിയായി വനത്തിൽ അലഞ്ഞു തിരിയുന്നതു്?' എന്നു ദേവിയോടു ചോദിക്കുകയും ചെയ്തു. [പൗരാണികസമ്പ്രദായമനുസരിച്ചു് ഒരാൾ തന്നേക്കാൾ യോഗ്യതയുള്ളവരെ നമിക്കുമ്പോൾ തൻെറ പേർ പറയണമെന്നുണ്ടു്. മനുസ്മൃതിയിൽ പറയുന്നു, "അഭിവാദാൽപരം വിപ്രോ ജ്യായാംസമഭിവാദയൻ അസൗനാമാഹമസ്മീതി സ്വം നാമപരികീർത്തയേൽ" എന്നു്. ഈ വ്യവസ്ഥയാണിവിടേയും രാമൻ കൈക്കൊണ്ടതു്. സ്വനാമമല്ലേ പറയേണ്ടു? എന്തിനു രാമൻ പിതാവിൻെറ പേർകൂടി പ്രസ്താവിച്ചു? ഇതിനും കാരണമുണ്ടു്. രാമനെന്ന പേരോടുകൂടി പലരുമുണ്ടു്. അപ്രകാരമുള്ളവരിൽ ഈ രാമൻ ആരാണെന്നു സുസ്പഷ്ടമാക്കാൻവേണ്ടിയാണ് ദശരഥൻെറ പുത്രനെന്നുകൂടി തന്നെ രാമൻ വിശേഷിപ്പിച്ചതു്. ദ്രാവിഡദേശങ്ങളിൽ ഇന്നും തൻെറ പേരിനു മുമ്പായി പിതാവിൻെറ പേർ ചേർത്തുവരുന്നുണ്ടു്.] പതിവ്രതമാരായ സ്ത്രീകൾ ഭർത്താവിനെക്കൂടാതെ ഏകാകിനിമാരായി വനത്തിൽ സഞ്ചരിക്കുന്നതു ഗർഹണീയമാണ് എന്നുകൂടി സൂചന നൽകുന്നുണ്ടു രാമൻ. 'പാനം ദുർജ്ജനസംസർഗ്ഗഃ പത്യാ ച വിരഹോഽടനം സ്വപ്നമന്യഗൃഹേവാസോ നാരീണാം ദൂഷണാനിഷട്' എന്നു നീതിശാസ്ത്രവും ഉദ്ഘോഷിക്കുന്നു.

ദോ: രാമ ബചന മൃദു ഗൂഢ സുനി ഉപജാ അതി സങ്കോചു
സതീ സഭീത മഹേസ പഹിം ചലീം ഹൃദയം ബഡ സോചു

രാമ മൃദു ഗൂഢ ബചന സുനി=രാമൻെറ മൃദുലവും ഗൂഢവുമായ വാക്കുകൾ കേട്ടു്, അതി സങ്കോചു ഉപജാ=ഏററവും സങ്കോചമുണ്ടായി, സഭീത സതീ=അത്യധികം ഭീതയായി സതീദേവി,

മഹേസ പാഹിം ചലീം=മഹേശസന്നിധിയിലേയ്ക്കു യാത്രയായി, ഹൃദയം ബഡ സോചു=മനസ്സിൽ വലുതായ ദുഃഖമുണ്ടായി.

ശ്രീരാമൻ അരുളിച്ചെയ്ത മൃദുലങ്ങളും എന്നാൽ നിഗൂഢങ്ങളുമായ വാക്കുകൾ കേട്ടപ്പോൾ സതീദേവി അത്യധികം സങ്കചിതയായി. ശിവൻ ഇതൊക്കെ ഗ്രഹിച്ചാൽ എന്താണുണ്ടാവുക എന്നോർത്തു ദേവിക്കു വർദ്ധിച്ച ഭീതിയും ഉണ്ടായി. ദേവി ശിവസന്നിധിയിലേയ്ക്കു മടങ്ങി. രാമൻ പറഞ്ഞ വാക്കുകൾ ഭർത്താവിനോടു പറയണമോ പറയാതിരിക്കണമോ എന്ന ചിന്തയാൽ ദേവിയുടെ മനസ്സു വ്യഥിതവുമായി.

ചൗ: മൈം സങ്കര കര കഹാ ന മാനാ നിജ അഗ്യാനു
　　　　　　　　　　　　　　രാമ പര ആനാ
　　ജാഇ ഉതരു അബ ദേഹഉം കാഹാ ഉര ഉപജാ
　　　　　　　　　　　　　　അതി ദാരുന ദാഹാ

മൈം സങ്കര കര കഹാ ന മാനാ=ഞാൻ ശിവന്റെ വാക്കുകൾ മാനിച്ചില്ല. നിജ അഗ്യാനു രാമപര ആനാ=തന്റെ അജ്ഞാനമാണ് രാമനെ വഞ്ചിക്കാൻ പ്രേരണ നല്കിയതു്, അബ ജാഇ കാഹാ ഉതരു ദേഹഉം=ഇനി ചെന്നു് എന്തു മറുവടിയാണു പറയുക? ഉര അതിദാരുന ദാഹാ ഉപജാ=മനസ്സിൽ അതിദാരുണമായ ദാഹമുണ്ടാകാൻ തുടങ്ങി.

'രാമൻ സാക്ഷാൽ മഹാവിഷ്ണുവാണ്; സഗുണബ്രഹ്മമാണ്' എന്നെല്ലാം ശിവൻ എന്നോടരുളിച്ചെയ്തതൊന്നും ഞാനത്ര കാര്യമായി പരിഗണിച്ചില്ല. എന്റെ അജ്ഞാനം രാമന്റെ നേരെ വഞ്ചനാ പ്രവർത്തിക്കാൻ എന്നെ പ്രേരിപ്പിച്ചു. ഞാനിനി ശിവനെ സമീപിച്ച് എന്തു മറുവടിയാണറിയിക്കുക?' ഏതാദൃശവിചാരങ്ങളാൽ സതീദേവിയുടെ ഹൃദയം ദഹിക്കാൻ തുടങ്ങി.

　　ജാനാ രാമ സതീം ദുഖു പാവാ നിജ പ്രഭാഉ കഛു
　　　　　　　　　　　　　　പ്രഗടി ജനാവാ

സതീം ദീഖ കൗതുക മഗ ജാതാ ആഗേം രാമു സഹിത
ശ്രീ ഭ്രാതാ

സതീം ദുഖു പാവാ ജാനാ=സതീദേവി ദുഃഖിതയെന്നു ഗ്രഹിച്ച്, രാമ നിജ പ്രഭാഉ=രാമൻ സ്വപ്രഭാവം കുറഞ്ഞൊന്നു, പ്രഗടി ജനാവാ=പ്രകടമാക്കി, ആഗേ ശ്രീ ഭ്രാതാസഹിത രാമു=അഗ്രഭാഗത്തു സീതാലക്ഷ്മണസമേതനായ രാമൻ, മഗ ജാതാ കൗതുക=വഴിയിലൂടേ പൊയ്ക്കൊണ്ടിരിക്കുന്ന അത്ഭുതദൃശ്യം, സതീം ദീഖ=സതീദേവി കണ്ടു.

തൻെറ വാക്കുകൾ സതീദേവിയെ വ്യഥിതയാക്കിയിരിക്കുന്നു എന്ന പരമാൎത്ഥം ഗ്രഹിച്ച ശ്രീരാമൻ സ്വപ്രഭാവം ദേവിയെ കുറഞ്ഞൊന്നു കാണിക്കാൻ തീരുമാനിച്ചു. സതീദേവി സഞ്ചരിക്കുന്ന അതേ മാൎഗ്ഗത്തിലൂടെതന്നെ പുരോഭാഗത്തായി നടക്കുന്നുണ്ട് രാമനും സീതയും ലക്ഷ്മണനും. ആശ്ചര്യാവഹമായ ആ കാഴ്ച സതീദേവിക്കു കാണാനിടവന്നു.

ഫിരി ചിതവാ പാഛേം പ്രഭു ദേഖാ സഹിത ബന്ധു
സിയ സുന്ദര ബേഷാ
ജഹം ചിതവഹിം തഹം പ്രഭു ആസീനാ സേവഹിം
സിദ്ധ മുനീസ പ്രബീനാ

പാഛേം ഫിരി ചിതവാ=പിന്നിലേയ്ക്കു തിരിഞ്ഞു നോക്കി, സുന്ദര ബേഷാ സിയ ബന്ധു സഹിത=മനോഹരവേഷത്തിൽ സീതാസോദരസമേതനായ, പ്രഭു ദേഖാ=പ്രഭുവിനെ കണ്ടു, ജഹം ചിതവഹിം തഹം=എവിടേയ്ക്കു നോക്കുന്നു അവിടെ, പ്രഭു ആസീനാ=ഭഗവാൻ ശോഭിക്കുന്നുണ്ട്, പ്രബീനാ മുനീസ=ജ്ഞാനികളായ മഹൎഷിമാരും, സിദ്ധ സേവഹിം=ഭജിച്ചുംകൊണ്ടും ഇരിക്കുന്നുണ്ട്.

സതീദേവി പിന്നോട്ടു തിരിഞ്ഞുനോക്കി. സ്ഥിതിയ്ക്കൊരു മാററവും ഇല്ല. പുരോഭാഗത്തുള്ള ദൃശ്യംതന്നെ പശ്ചാൽഭാഗത്തും.

സുന്ദരവേഷത്തിൽ രാമൻ, സീത, ലക്ഷ്മണൻ. സതീദേവി നോക്കുന്നിടത്തെല്ലാമുണ്ട് ഇവർ. മാത്രമല്ല ജ്ഞാനികളായ മഹർഷിമാരാലും സിദ്ധന്മാരാലും ഇവർ സേവിക്കപ്പെട്ടുകൊണ്ടും ഇരുന്നു.

ദേഖേ സിവ ബിധി ബിഷ്ണു അനേകാ അമിത
പ്രഭാഉ ഏകതേം ഏകാ
ബന്ദത ചരന കരത പ്രഭു സേവാ ബിബിധ ബേഷ
ദേഖേ സബ ദേവാ

ഏകതേം ഏകാ=ഒരാളേക്കാൾ അപരൻ, അമിത പ്രഭാഉ=അമിതമായ പ്രഭാവം പ്രദർശിപ്പിക്കുന്നവിധം, അനേകാ സിവ ബിധി ബിഷ്ണു=നിരവധി ബ്രഹ്മാവിഷ്ണു മഹേശ്വരന്മാരെ, ദേഖെ പ്രഭു ചരന ബന്ദത=കണ്ടു. ഭഗവൽപാദങ്ങളെ വന്ദിച്ചും, സേവാ കരത=ഭജിച്ചുംകൊണ്ടിരിക്കുന്നു. (അവർ), സബ ദേവാ ബിബിധ ബേഷ=എല്ലാ ദേവന്മാരേയും വിവിധവേഷത്തിൽ, ദേഖേ=കണ്ടു.

ആക്കാക്കാണ് കൂടുതൽ പ്രഭാവം എന്നു അറിയാൻ സാധിക്കാത്തവിധം അനേകം ബ്രഹ്മാവിഷ്ണു മഹേശ്വരന്മാർ സ്ഥിതിചെയ്യുന്ന കാഴ്ച, സതീദേവി കണ്ടു. അവരെല്ലാം ശ്രീരാമപാദങ്ങളെ ഭജിച്ചും വന്ദിച്ചും കഴിഞ്ഞുകൂടുന്നു. വിവിധവേഷത്തിൽ സ്ഥിതിചെയ്യുന്ന ദേവന്മാരെയും ദാക്ഷായണി കണ്ടു.

ദോ: സതീ ബിധാത്രീ ഇന്ദിരാ ദേഖീം അമിത
അനൂപ
ജേഹിം ജേഹിം ബേഷ അജാദി സുര തേഹി
തേഹിതന അനുരൂപാ

സതീ ബിധാത്രീ ഇന്ദിരാ=സതീദേവിയേയും, സരസ്വതിയേയും, മഹാലക്ഷ്മിയേയും, അനൂപ അമിത=ഉപമാരഹിതമായ അസംഖ്യരൂപങ്ങളിൽ, ദേഖീം=കാണുകയുണ്ടായി, ജേഹിം ജേഹിം ബേഷ=ഏതേതു വേഷങ്ങളിൽ, അജാദി സുര=ബ്രഹ്മാദിദേവന്മാർ കാണപ്പെട്ടുവോ, തേഹി തേഹി അനുരൂപാ=അവയ്ക്കനുരൂപങ്ങളായിരുന്നു, തന=ദേവിമാരുടെയും വേഷങ്ങൾ.

നിരവധിരൂപത്തിൽ സതീദേവിമാരേയും സരസ്വതീലക്ഷ്മിമാരേയും ത്രിമൂർത്തികൾക്ക അനുരൂപങ്ങളായ വേഷങ്ങളോടുകൂടിയവരായി ദാക്ഷായണി കണ്ടു.

ചൗ: ദേഖേ ജഹം തഹം രഘുപതി ജേതേ സക്തിൻഹ
സഹിത സകല സുര തേതേ
ജിവ ചരാചര ജോ സംസാരാ ദേഖേ സകല
അനേക പ്രകാരാ

ജഹം ജേതേ രഘുപതി ദേഖേ=എവിടെയെല്ലാം എത്രയെത്ര രാമന്മാർ കാണപ്പെട്ടു, തഹം തേതേ സകല സുര=അവിടെയൊക്കെ അത്രയത്ര സമസ്തദേവന്മാരും, സക്തിൻഹ സഹിത=അവരവരുടെ സക്തിസ്വരൂപിണികളുമായി ചേന്നിരിക്കുന്നതായിട്ടും കണ്ടു, സംസാരാ ജോ ചരാചര ജീവ=പ്രപഞ്ചത്തിൽ ഉള്ള ചരാചരജീവികളെ, സകല അനേക പ്രകാരാ ദേഖേ=എല്ലാം അനേകരൂപങ്ങളായും കണ്ടു.

എവിടെയൊക്കെ രാമനുണ്ടോ എത്രയുണ്ടോ, അവിടെയൊക്കെ അത്രയത്ര എല്ലാ ദേവന്മാരും അവരുടെ ശക്തിസ്വരൂപിണിമാരൊന്നിച്ചു സ്ഥിതിചെയ്യുന്നതായി സതീദേവി കണ്ടു. പ്രപഞ്ചത്തിലുള്ള സമസ്ത ചരാചരജീവികളേയും അനേകവിധത്തിൽ ദേവിക്ക കാണാനും ഇടയായി.

പൂജഹിം പ്രഭുഹി ദേവ ബഹു ബേഷാ രാമരൂപ
ദൂസര നഹിം ദേഖാ
അവലോകേ രഘുപതി ബഹുതേരേ സീതാ സഹിത
ന ബേഷ ഘനേരേ

ദേവ ബഹു ബേഷാ=ദേവന്മാർ വിവിധവേഷം ചമഞ്ഞു, പ്രഭുഹി പൂജഹിം=ഭഗവാനെ പൂജിച്ചുകൊണ്ടിരുന്നു, രാമരൂപ=ശ്രീരാമൻെറ രൂപമാകട്ടെ, ദൂസരാ നഹിം ദേഖാ=മറെറാരുതരത്തിലുള്ളതായി കാണപ്പെട്ടില്ല, സീതാ സഹിത=സീതാസമേതനായ,

രഘുപതി ബഹുതേരേ=ശ്രീരാമനെ അനേകം തവണ, അവലോകേ=കാണുകയുണ്ടായി, ഫലനോരേ ബേഷ ന=അനേകം രൂപങ്ങളിൽ അല്ല.

ദേവന്മാർ പലതരത്തിലുള്ള വേഷങ്ങൾ ധരിച്ച ഭഗവാനെ പൂജിച്ചുകൊണ്ടിരുന്നു. ശ്രീരാമനാകട്ടേ ഒരേ ഒരു രൂപത്തിലും. മറെറാരു വേഷവും അദ്ദേഹത്തിന്നില്ല. സീതാസമേതനായ രാമനെ അനേകംതവണ സതീദേവി കാണുകയുണ്ടായെങ്കിലും അപ്പോഴെല്ലാം ഒരേ ഒരു രൂപത്തിൽ മാത്രമേ— രണ്ടാമതൊരു രൂപത്തിലല്ല— സതീദേവിക്കു കാണാൻ കഴിഞ്ഞുള്ളൂ.

സോഇ രഘുബര സോഇ ലഛിമനു സീതാ ദേഖി
സതീ അതി ഭഈം സഭീതാ
ഹൃദയ കമ്പ് തന സുധി കഛു നാഹീം നയന മൂദി
ബൈഠീം മഗ മാഹീം

സോഇ രഘുബര സോഇ ലഛിമനു=അതുതന്നെ രാമൻ; അതുതന്നെ ലക്ഷ്മണൻ, സീതാ=സീതയും (അതുതന്നെ), ദേഖി സതീ അതി സഭീതാ ഭഈം=ഈ കാഴ്ച കണ്ടിട്ടു് സതീദേവി ഏററവും ഭീതയായിഭവിച്ചു, ഹൃദയ കമ്പ=ഹൃദയം വിറച്ചു, തന സുധി കഛു നാഹീം=ദേഹത്തെക്കുറിച്ചുള്ള ബോധംതന്നെ ഇല്ലാതായി, നയന മൂദി=കണ്ണുകളടച്ചു, മഗ മാഹീം ബൈഠീ=വഴിയിൽ ഇരുന്നു.

അതുതന്നെ രാമൻ; അതുതന്നെ ലക്ഷ്മണൻ; സീതയും അതുതന്നെ. ഈ വിചിത്രദൃശ്യം കണ്ടപ്പോൾ സതിയുടെ മനസ്സു ഭീതമായി. ഹൃദയം തുടിച്ചു; ശരീരമുണ്ടെന്ന ബോധംതന്നെ ക്ഷയിച്ചു; ദേവി കണ്ണടച്ചു വഴിയിൽ ഇരുന്നു.

ബഹുരി ബിലോകേഉ നയന ഉഘാരീ കഛു ന ദീഖ
തഹം ദഛകുമാരീ
പുനി പുനി നാഇ രാമപദ സീസാ ചലീം തഹാം
ജഹം രഹേ ഗിരീസാ

ബഹുരി നയന ഉഘാരീ=വീണ്ടും കണ്ണുകൾ തുറന്നു, ബിലോകേഉ= നോക്കിയപ്പോൾ, ദച്ഛകുമാരീ തഹം=ദാക്ഷായണിയിരിക്കുന്നിടത്തു്, കഛു ന ദീഖ=ഒന്നുംതന്നെ കാണാനുണ്ടായില്ല, രാമപദ പുനി പുനി=ശ്രീരാമപാദങ്ങളിൽ പിന്നെയും പിന്നെയും, സീസാ നാഇ=നമസ്കരിച്ചു്, ജഹം ഗിരീസാ രഹേ=ശിവനെവിടെയിരിക്കുന്നോ, തഹാം ചലീം=അവിടേക്കു പുറപ്പെട്ടു.

വീണ്ടും സതീദേവി കണ്ണുകൾ തുറന്നുനോക്കി. മുമ്പു കണ്ടതൊന്നും അവിടെയില്ല. എല്ലാം അദൃശ്യമായി. ദേവി, രാമതൃപ്പാദങ്ങളിൽ വീണ്ടും വീണ്ടും പ്രണിപതിച്ചു ശിവസന്നിധിയിലേക്കു പുറപ്പെട്ടു.

ദോ: ഗഈം സമീപ മഹേസ തബ ഹംസീ പൂഛീ
കുസലാത
ലീൻഹി പരീഛാ കവന ബിധി കഹഹു സത്യ
സബബാത

ഗഈം സമീപ തബ=സമീപത്തെത്തിയപ്പോൾ, മഹേസ ഹംസി= ശിവൻ ചിരിച്ചുകൊണ്ടു്, കുസലാതാ പൂഛീ=കുശലം ചോദിച്ചു, കവനബിധി=ഏതുപ്രകാരമാണു്, പരീഛാ ലീൻഹി=പരീക്ഷ നടത്തിയതു്?, സബ ബാത സത്യ കഹഹു=എല്ലാ വൃത്താന്തവും സത്യമായി പറയൂ.

സതീദേവി ശിവനെ സമീപിച്ച ഉടനെ കുശലപ്രശ്നം ചെയ്തുകൊണ്ടു് ഇങ്ങനെ ചോദിച്ചു. 'ദേവി, ശ്രീരാമനെ ഏതുവിധത്തിലാണു് നീ പരീക്ഷിച്ചതു്? എന്തുണ്ടായി എന്നു എല്ലാ സംഗതിയും സത്യമായി എന്നോടു പറയൂ.' ഇതു ശിവൻെറ ഒരു പരീക്ഷയാണു് സതീദേവി എന്തു പറയുമെന്നു നോക്കാം.

ചൗ: സതീം സമുഝി രഘുബീര പ്രഭാഉ ഭയ ബസ
സിവ സന കീൻഹ ദുരാഉ
കഛു ന പരിഛാ ലീൻഹി ഗോസാഈം കീൻഹ
പ്രനാമു തുംഹാരിഹി നാഈം

രഘുബീര പ്രഭാഉ സമുഝി സതീം=ശ്രീരാമപ്രഭാവം നന്നായറിഞ്ഞ സതീദേവി, ഭയബസ സിവസന=ഭയാധീനയായതിനാൽ ശിവനിൽനിന്നു (സത്യം), ദുരാഉ കീൻഹ=മറച്ചുവെച്ചു, ഗോസാഇം പരീഛാ കഛു=ഹേ സ്വാമിൻ, പരീക്ഷയൊന്നും, നലീൻഹി തുംഹാരിഹി നാഇം=നടത്തിയില്ല. അങ്ങയെപ്പോലെ തന്നെ, പ്രനാമു കീൻഹ=ഞാനും പ്രണാമംചെയ്തു.

ശ്രീരാമന്റെ പ്രഭാവം തികച്ചും ഗ്രഹിക്കാനിടയായ സതീദേവി, താൽകാലികഭയത്താൽ ഭർത്താവിൽനിന്നു പരമാത്ഥം മറച്ചുവെയ്ക്കുകയാണുണ്ടായതു്. ദേവി ഇങ്ങനെ അറിയിക്കുകകൂടി ചെയ്തു: – 'സ്വാമിൻ, ശ്രീരാമനെ ഞാൻ ദശിച്ചു. ഒരു പരീക്ഷയും ഉണ്ടായില്ല. അങ്ങ് അദ്ദേഹത്തെ പ്രണിപതിച്ചു മടങ്ങിപ്പോന്നതു പോലെ ഞാനും അദ്ദേഹത്തെ പ്രണമിച്ചു മടങ്ങിപ്പോന്നു.

ജോ തുംഹ കഹാ സോ മൃഷാ ന ഹോഇ മോരേം
മന പ്രതീതി അതി സോഇ
തബ സങ്കര ദേഖേഉ ധരി ധ്യാനാ സതീം ജോ
കീൻഹ ചരിത സബു ജാനാ

ജോ തുംഹ കഹാ=യാതൊന്നവിടുന്നരുളിച്ചെയ്തുവോ, സോ മൃഷാ ന ഹോഇ=അതു മിഥ്യയായി ഭവിക്കുകയില്ല, മോരേം മന=എന്റെ മനസ്സിൽ, സോഇ അതി പ്രതീതി=ആ ഒരു പ്രബല പ്രതീതിയുണ്ടു്, തബ സങ്കര=ആ അവസരത്തിൽ ശിവൻ, ധ്യാനാ ധരി ദേഖേഉ=ധ്യാനം ചെയ്തുനോക്കി, സതീ ജോ കീൻഹ=സതി യാതൊന്നു പ്രവത്തിച്ചുവോ, സബു ചരിത ജാനാ=ആ എല്ലാ ചരിത്രവും മനസ്സിലാക്കി.

അവിടന്നരുളിച്ചെയ്യുന്നതൊന്നും അന്യഥാ ഭവിക്കയില്ല എന്നൊരു ദൃഢവിശ്വാസം എനിയ്ക്കുണ്ടു്. സതി ഈവിധം അറിയിച്ചപ്പോൾ ശിവൻ ധ്യാനദൃഷ്ടികളാൽ നോക്കുകയും സതി പ്രവത്തിച്ചതെല്ലാം ഗ്രഹിക്കുകയും ചെയ്തു. ശിവൻ എല്ലാം ദിവ്യദൃഷ്ടികൊണ്ടറിഞ്ഞു എന്നു സാരം.

ബഹുരി രാമമായഹി സിരു നാവാ പ്രേരി സതിഹി
ജേഹിം ഝൂംഠ കഹാവാ
ഹരി ഇച്ഛാ ഭാവി ബലവാനാ ഹൃദയം ബിചാരത
സംഭു സുജാനാ

ബഹുരി രാമമായഹി=അനന്തരം ശ്രീരാമൻെറ മായയെ, സിരു നാവാ=വണങ്ങി, ജേഹിം സതിഹി=ആ മായതന്നെയാണല്ലോ സതീദേവിയെ, ഝൂംഠ കഹാവാ പ്രേമി=അസത്യം പറയിക്കാൻ പ്രേരിപ്പിച്ചതും, ഹരി ഇച്ഛാ='ഈശ്വരേച്ഛ!, ഭാവീ ബലവാനാ= ഭവിതവ്യം പ്രബലമാണ്'', സുജാനാ സംഭു=ജ്ഞാനിയായ ശിവൻ, ഹൃദയം ബിചാരത=മനസ്സിലിങ്ങനെ വിചാരിച്ചുകൊണ്ടിരുന്നു.

ഏതൊരു ഭഗവന്മായയാണോ അസത്യം പറയാൻ സതീ ദേവിയെ പ്രേരിപ്പിച്ചതു ആ മായയെ ശിവൻ കുമ്പിട്ടു. അദ്ദേഹം ഇങ്ങനെ അരുളിച്ചെയ്കയും ഉണ്ടായി:— എല്ലാം ഭഗവാൻെറ ഇച്ഛ തന്നെ. വരാനുള്ളതിനു ശക്തിയും ഉണ്ട്. ഇതൊക്കെയായിരുന്നു ശിവൻെറ (ഹൃദയത്തിലുണ്ടായ) ചിന്തകൾ.

സതീം കീൻഹ സീതാകര ബേഷാ സിവ ഉര ഭയഉ
ബിഷാദ ബിസേഷാ
ജൗം അബ കരഉം സതീ സന പ്രീതീ മിടഇ ഭഗതി
പഥു ഹോഇ അനീതീ

സതീം സീതാകര ബേഷാ കീൻഹ=സതീദേവി സീതയുടെ വേ ഷം ധരിച്ചു. (തന്നിമിത്തം), സിവ ഉര ബിസേഷാ ബിഷാദ= ശിവൻെറ മനസ്സിൽ സവിശേഷവിഷാദം, ഭയഉ=ഉണ്ടായി, അബ സതീസന പ്രീതീ ജൗം കരഉം=ഞാനിനി സതിയുമായി പ്രേമബന്ധനാവുകയാണെങ്കിൽ, ഭഗതി പഥു മിടഇ=ഭക്തിമാർഗ്ഗം കൈവെടിഞ്ഞു്, അനീതി ഹോഇ=അനീതിയുള്ള വിധേയനാകും.

ശിവൻെറ ഇഷ്ടദൈവതമാണ് ശ്രീരാമൻ. ആ ഭഗവാൻെറ പ്രാണപ്രേയസിയുടെ വേഷം ധരിക്കയാണല്ലോ സതീദേവി ചെ

സ്ഥത്തു്. ഈ വാസ്ഥതയോർത്തു ശിവൻെറ ഹൃദയം ഏററവും വ്യഥിതമായിത്തീൎന്നു. ആ അവസരത്തിലാണിങ്ങനെ ഒരു വിചാരം അദ്ദേഹത്തിനുണ്ടായതു്. 'ഞാൻ സതിയുടെ പ്രേമം കണക്കിലെടുക്കുന്ന പക്ഷം ഭക്തിമാൎഗ്ഗത്തിൽനിന്നു വ്യതിചലിക്കുകയെന്ന അനീതിയ്ക്കു വിധേയനാകും.'

ദോ: പരമ പുനീത ന ജാഇ തജി കിഏം പ്രേമ ബഡ
പാപു
പ്രഗടി ന കഹത മഹേസു കഛു ഹൃദയം
അധിക സന്താപു

പരമ പുനീത=ഏററവും പവിത്രമായ, പ്രേമ തജി ന ജാഇ=പ്രേമം ത്യജിക്കാൻ വയ്യ, പ്രേമ കിഏം=പ്രേമിക്കുന്നതു കൊണ്ടും, ബഡ പാപു=വലിയ പാപമുണ്ടു്, മഹേസു കഛു പ്രകടി ന കഹത= ശിവൻ യാതൊന്നും പുറത്തു പറയുകയുണ്ടായില്ല, ഹൃദയം അധിക സന്താപു=ഹൃദയം കൂടുതൽ സന്തപിച്ചു.

ഏററവും പരിശുദ്ധ പ്രേമത്തോടുകൂടിയ സതീദേവിയെ പരിത്യജിക്കാൻ വയ്യ. പക്ഷേ അവളുമായുള്ള പ്രേമബന്ധം തുടൎന്നു പോകുന്നതുകൊണ്ടു വലിയ പാപവും ഉണ്ടാകും. ശിവൻെറ ഈ മനോഗതം അദ്ദേഹം വാക്കുകളാൽ പ്രകടമാക്കുകയുണ്ടായില്ല. എങ്കിലും മനസ്സു അത്യധികം സന്തപ്തമായിതീൎന്നിരുന്നു.

ചൗ: തബ സങ്കര പ്രഭു പദ സിരു നാവാ സുമിരത
രാമു ഹൃദയം അസ ആവാ
ഏഹിം തന സതിഹി ഭേട മോഹി നാഹിം
സിവ സങ്കൽപു കീൻഹ മന മാഹിം

തബ സങ്കര=ആ അവസരത്തിൽ ശിവൻ, പ്രഭു പദ സിരു നാവാ =ഭഗവൽച്ചരണങ്ങളിൽ പ്രണിപതിച്ചു, സുമിരത ഹൃദയം=ധ്യാനിക്കേ മനസ്സിൽ, അസ ആവാ=ഈവിധം ഉണ്ടായി, ഏഹിം തന

സതിഹറി=ഈ ശരീരത്തോടുകൂടിയ സതീദേവിയുമായി, മോഹി ഭേട നാഹീം=എനിക്ക സമാഗമം ഉണ്ടാകാൻ വയ്യ, സിവ മന മാഹീം=ശിവൻ മനസ്സിൽ, സങ്കല്പ്പം കീൻഹ=സങ്കല്പം ചെയ്തു.

കർത്തവ്യമൂഢനായ ശിവൻ രാമപാദങ്ങളിൽ പ്രണമിച്ചു ഭക്തിപൂർവ്വം രാമനെ ധ്യാനിച്ചു. ആ സമയത്തദ്ദേഹത്തിന്റെ മനസ്സിൽ ഇപ്രകാരമൊരു തോന്നലുണ്ടായി. 'രാമനെ വഞ്ചിക്കാൻ സീതാവേഷം ചമഞ്ഞ സതിയുടെ ശരീരവുമായി എനിക്ക സമാഗമം ഭാവിയിൽ ഉണ്ടായിക്കൂടാ'. അദ്ദേഹം ഇപ്രകാരം സങ്കല്പിച്ചു.

അസ ബിചാരി സങ്കര മതി ധീര ചലേ ഭവന
സുമിരത രഘുബീരാ
ചലത ഗഗന ഭൈ ഗിരാ സുഹാഈ ജയ മഹേസ
ഭലി ഭഗതി ദൃഢാഈ

മതി ധീരാ സങ്കര അസബിചാരി=ജ്ഞാനിയായ ശിവൻ ഇപ്രകാരം വിചാരിച്ച്, രഘുബീരാ സുമിരത=ശ്രീരാമനെ ധ്യാനിച്ചു, ഭവന ചലേ=സ്വസ്ഥാനത്തേക്ക പുറപ്പെട്ടു, ചലത=പൊയ്ക്കൊണ്ടിരിക്കേ, ഗഗന സുഹാഈ ഗിരാ=ആകാശത്തിൽ മനോഹര വാണി, ഭൈ=ഉണ്ടായി, മഹേസ ജയ=ഹേ മഹേശ, അങ്ങ ജയിച്ചാലും, ഭഗതി ഭലി ദൃഢാഈ=അങ്ങ ഭക്തി സുദൃഢമാക്കി.

ഏതാദൃശസങ്കല്പത്തോടേ ശിവൻ ശ്രീരാമനെ ധ്യാനിച്ചു സ്വസ്ഥാനത്തേക്ക പുറപ്പെട്ടു. വഴിക്കുവെച്ചു ഇങ്ങനെ ഒരശരീരിവാക്കം അദ്ദേഹം കേട്ടു. 'ഹേ മഹാദേവ, അങ്ങ ജയിച്ചാലും. അങ്ങ ഭക്തിക്ക ഉറപ്പു വരുത്തി.'

അസ പന തുംഹ ബിനു കരഇ കോ ആനാ രാമ
ഭഗത സമരഥ ഭഗവാനാ
സുനി നഭഗിരാ സതീ ഉര സോചാ പൂഛാ സിവ-
സി സമേത സകോചാ

'തുംഹബിന അസപന=അങ്ങല്ലാതെ ഇതുപോലൊരു പ്രതിജ്ഞ, കോ ആനാ കരഇ=മററാരാണചെയ്യുക? ഭഗവാനാ സമരഥ=ഹേ ഭഗവാൻ, അങ്ങു സമൎത്ഥനായ, രാമ ഭഗത=രാമ ഭക്തൻതന്നെ', നാഭഗിരാ സുനി=അശരീരി വാക്കുകേട്ടു്, സതീ ഉര സോചാ= സതിയുടെ മനസ്സു ശോകാകുലമായി, സകോചാ സമേത=സങ്കോചപൂൎവ്വം, സിവഹി പൂഛാ=ശിവനോടു ചോദിച്ചു.

ഹേ ത്രിപുരാരിൻ, അങ്ങക്കല്ലാതെ മറേറതൊരാൾക്കാണ ഇങ്ങനെ ഒരു പ്രതിജ്ഞ ചെയ്യാൻ സാധിക്കുക? അങ്ങു രാമഭക്തനും സമൎത്ഥനുമാണു്.' ഈ ആകാശവാണി കേട്ട സതീദേവിയുടെ മനസ്സു വ്യഥിതമായി. സങ്കോചത്തോടെ ദേവി ശിവനോടിപ്രകാരം ചോദിച്ചു.

കീൻഹ കവന പന കഹഹു കൃപാലാ സത്യധാമ
പ്രഭു ദീന ദയാലാ
ജദപി സതീം പൂഛാ ബഹു ഭാംതീ തദപി ന
കഹേഉ ത്രിപുര അരാതീ

കൃപാലാ=ദയാലോ, കവന പന കീൻഹ=അങ്ങു ചെയ്ത പ്രതിജ്ഞ എന്താണു്? കഹഹു=പറയു, പ്രഭു സത്യധാമ=പ്രഭോ, അങ്ങു സത്യധാമനാണു്, ദീനദയാലാ=ദീനദയാലുവുമാണു്, സതീ ബഹു ഭാംതീ=സതീദേവി പലവിധത്തിലും, ജദപി പൂഛാ തദപി=ചോദിച്ചിട്ടുകൂടി, ത്രിപുര അരാതീ=ത്രിപുരവൈരി, ന കഹേഹു=പറഞ്ഞില്ല.

ഹേ ദയാലോ, സത്യധാമ, ദീനദയാലോ, പറയു, അങ്ങു എന്തൊരു പ്രതിജ്ഞയാണ ചെയ്തതു്? സതീദേവി പലവുരു ചോദിച്ചിട്ടുംകൂടി ത്രിപുരസംഹാരിയായ ശിവൻ സ്വപ്രതിജ്ഞ എന്താണെന്നു അവളോടു പറയുകയുണ്ടായില്ല.

ദോ: സതീം ഹൃദയം അനുമാന കിയ സബു ജാനേഉ
സൎബജ്ഞ

കീൻഹ കപട്ട മൈം സംഭു സന നാരീ സഹജ
ജഡ അഗ്യ

സർബഗ്യ സബു=സവ്വജ്ഞൻ എല്ലാ സംഭവവും, ജാനേഉ=ഗ്രഹി ച്ചിരിക്കുന്നു എന്നു, സതീം ഹൃദയം അനുമാനകിയ=സതീദേവി മനസ്സിൽ അനുമാനിച്ചു, നാരീ സഹജ=സ്ത്രീസഹജമായ, ജഡ അഗ്യ=മൂർഖതയും അജ്ഞതയും നിമിത്തം, മൈം സംഭു സന= ഞാൻ ശിവനോടും, കപട്ട കീൻഹ=കാപട്യം ചെയ്തു.

ശിവൻ സവ്വജ്ഞനാണ്. എല്ലാ വസ്തുതയും അദ്ദേഹം അറി ഞ്ഞിട്ടുണ്ടാകും എന്നു സതീദേവി അനുമാനിച്ചു. മാത്രമല്ല 'സ്ത്രീ സഹജമായ അജ്ഞതയാലും മൂർഖതയാലും ഞാൻ ശിവനോടും കാപട്യം കാട്ടി' എന്നും സതീദേവി ധരിച്ചു.

ജലു പയ സരിസ ബികാഇ ദേഖഹു പ്രീതി കീ
രീതി ഭലി
ബിലഗ ഹോഇ രസു ജാഇ കപട ഖടാഈ പരത
പുനി

ജലു പയ=വെള്ളവും പാലും കലർത്തി, സരിസ=ഒരേനിലയിൽ, ബികാഇ=വില്ക്കപ്പെടുന്നു, പ്രീതി കീ=പ്രീതിയുടെ, ഭലി രീതി ദേഖഹു=ഈ സുന്ദരസമ്പ്രദായം നോക്കു, ഖടാഈ പരത=അമ്ലം പതിക്കുമ്പോൾ, ബിലഗ ഹോഇ=അവ അന്യോന്യം വേറെയായി തീരുന്നു; രസു ജാഇ=സ്വാദും വേർപെടുന്നു, കപട=കപടത്തിന്റെ സ്ഥിതിയും ഇതുതന്നെ.

പാലിൽ വെള്ളം കലർത്തി പാലെന്ന പേരിൽ അതു വില്പന നടത്തുന്നു. അവയുടെ ഏകീഭാവത്തിലടങ്ങിയിരിക്കുന്ന സുന്ദര രീതി നോക്കു. പക്ഷേ അതിൽ അമ്ലവസ്തു പതിക്കേണ്ട താമസം. പാലും വെള്ളവും വേവ്വേറെയാകുന്നു. പാലിന്റെ സ്വാദും പോ കുന്നു. സത്യവുമായി കപടം കലർന്നു സത്യമെന്നുള്ള പേരിൽ പ്രയോഗിക്കപ്പെടുന്നു. വാസ്തവജ്ഞാനം ആ കപടം കലർന്ന സത്യ

ത്തിൽ പതിക്കുമ്പോാം സത്യവും കാപട്യവും വെവ്വെറെയാകുന്നു. അസത്യത്തിൻെറ മനോഹാരിത നശിക്കുകയും ചെയ്യുന്നു.

ചൗ: ഹൃദയം സോചു സമുഝത നിജ കരനീ ചിന്താ
അമിത ജാഇ നഹിം ബരനീ
കൃപാ സിന്ധു സിവ പരമ അഗാധാ പ്രഗട ന
കഹേഉ മോര അപരാധാ.

നിജ കരനീ=തൻെറ പ്രവൃത്തി, സമുഝത=മനസ്സിലാക്കി, ഹൃദയം സോചു=മനസ്സിൽ വ്യഥയനുഭവിച്ചു, അമിത ചിന്താ=നിരവധി ചിന്തകളോടുകൂടി സതീദേവി കഴിച്ചുകൂട്ടുന്ന കഥ, ബരനീ നഹിം ജാഇ=വർണ്ണിക്കുക സാദ്ധ്യമല്ല, കൃപാസിന്ധു സിവ=കൃപാസിന്ധുവായ ശിവൻ, പരമ അഗാധാ=ഏററവും ഗംഭീരനുമാണ്. മോര അപരാധ=എൻെറ അപരാധമെന്തെന്നു്, പ്രഗട ന കഹേഉ= പുറത്തു പറഞ്ഞില്ല.

സ്വചേഷ്ടകളുടെ സ്ഥിതി ഗ്രഹിച്ചു വ്യഥിതയും ചിന്താകുലയുമായിത്തീൎന്ന ദാക്ഷായണിയുടെ സ്ഥിതി വൎണ്ണിക്കുക വിഷമമാണു്. ആ ദേവി ഇങ്ങനെയും വിചാരിച്ചു:—"കൃപാസിന്ധുവാണു് ശിവൻ; അതുപോലെതന്നെ പരമഗംഭീരനുമാണു്. എന്തപരാധമാണു് ഞാൻ ചെയ്തതെന്നു് അദ്ദേഹം പുറത്തു പറയുകയുണ്ടായില്ല."

സങ്കര രുഖ അവലോകി ഭവാനീ പ്രഭു മോഹി തജേഉ
ഹൃദയം അകുലാനീ
നിജ അഘ സമുഝി ന കഛു കഹി ജാഈ തപഇ
അവാം ഇവ ഉര അധികാഈ.

സങ്കര രുഖ=ശങ്കരൻെറ മുഖഭാവം, അവലോകി പ്രഭു=കണ്ടു്, എൻെറ പ്രാണനാഥൻ, മോഹി തജേഉ=എന്നെ ഉപേക്ഷിച്ചിരിക്കുന്നു എന്നു വിചാരിച്ചു്, ഭവാനീ=ഭവാനി, ഹൃദയം അകുലാനീ

=ദുഃഖിതഹൃദയയായി ഭവിച്ചു. നിജ അഘ സമുഝി=തന്റെ അപരാധം മനസ്സിലാക്കിയിരിക്കുന്നതുകൊണ്ട്, കഛു ന കഹി ജാഇ=ഒന്നും പ്രസ്താവിക്കാനും അവൾക്കു കഴിയുന്നില്ല, അവാം ഇവ=തീച്ചുളയെന്നവണ്ണം, ഉര അധികാഇ=മനസ്സ് അത്യധികം, തപാഇ=തപിക്കുകയും ചെയ്യുന്നു.

എന്റെ ഭർത്താവ് എന്നെ ഉപേക്ഷിച്ചിരിക്കുന്നു എന്നു ശങ്കരന്റെ മുഖഭാവത്തിൽനിന്നു ഗ്രഹിച്ച ഭവാനി വ്യഥിതയായിത്തീൎന്നു. അദ്ദേഹത്തിന്റെ ആ പ്രകൃതം നിഷേധിച്ച് എന്തെങ്കിലും ഒന്നും പറയാൻ അപരാധബോധംകൊണ്ട് അവൾക്കു സാധിക്കാതെയും വന്നു. തീച്ചൂളകണക്കു അവളുടെ ഹൃദയം തപിച്ചു.

സതിഹി സസോച ജാനി ബൃഷകേതു കഹീം കഥാ
സുന്ദരസുഖ ഹേതു
ബരനത പന്ഥ ബിബിധ ഇതിഹാസാ ബിസ്വ-
നാഥ പഹുംചേ കൈലാസാ.

സതിഹി സസോച ജാനി=സതീദേവി ശോകാകുലയെന്നറിഞ്ഞ്, ബൃഷകേതു=ശിവൻ, സുന്ദര സുഖഹേതു കഥാ കഹീം=മനോഹരവും സുഖഹേതുകവുമായ കഥ ഭവാനിക്കു പറഞ്ഞുകൊടുത്തു. ബിബിധ ഇതിഹാസ=പലതരത്തിലുള്ള ഇതിഹാസങ്ങൾ, പന്ഥ ബരനത=യാത്രാമദ്ധ്യേ ആഖ്യാനം ചെയ്തുകൊണ്ട്, ബിസ്വനാഥ=ശിവൻ, കൈലാസാ പഹുംചേ=കൈലാസത്തിലെത്തി.

എല്ലാമറിയുന്നവനല്ലേ ശിവൻ? അദ്ദേഹത്തിനു മനസ്സിലായി സതീദേവി വ്യഥിതയാണെന്നു്. അതിനാൽ അവൾക്കു സുഖം തോന്നുമാറു മനോഹരകഥകൾ അദ്ദേഹം അവളെ പറഞ്ഞു കേൾപ്പിച്ചു. പലവിധത്തിലുള്ള ഇതിഹാസങ്ങളും യാത്രാവേളയിൽ അദ്ദേഹം ആഖ്യാനം ചെയ്തു. അങ്ങനെ ആ വിശ്വനാഥൻ കൈലാസത്തിലെത്തി.

തഹം പുനി സംഭു സമുഝി പന ആപന ബൈഠേ
ബട തര കരി കമലാസന
സങ്കര സഹജ സരൂപു സംഹാരാ ലാഗി സമാധി
അഖണ്ഡ അപാരാ.

പുനി സംഭു=അനന്തരം ശിവൻ, ആപന പന=തൻെറ പ്രതിജ്ഞ, സമുഝി തഹം=ഉണൎന്നു അവിടെ, ബടതര=വടവൃക്ഷമൂലത്തിൽ, കമലാസന കരി=കമലാസനം ബന്ധിച്ച്, ബൈഠേ=ഉപവിഷ്ട നായി. സങ്കര സഹജ സരൂപു സംഹാരാ=ശിവൻ തൻെറ സ്വാ ഭാവികരൂപം നിയന്ത്രിച്ച്, അഖണ്ഡ അപാരാ=അഖണ്ഡവും അപാരവുമായ, സമാധി ലാഗി=സമാധിയിൽ ഏൎപ്പെട്ടു.

കൈലാസത്തിലെത്തിയ ശിവനു സ്വപ്രതിജ്ഞ ഓൎമ്മയിൽ വന്നു. അദ്ദേഹം ഒരു വടവൃക്ഷത്തിൻെറ ചോട്ടിൽ കമലാസനം ബന്ധിച്ച് ഉപവിഷ്ടനായി. തൻെറ സ്വാഭാവികരൂപം നിയ ന്ത്രിച്ച് അഖണ്ഡവും അപാരവുമായ സമാധിയിൽ അദ്ദേഹം ഏൎപ്പെട്ടു [കമലാസനത്തിനു പത്മാസനമെന്നും പേരുണ്ട്. വല ത്തേ ഊരുമൂലത്തിൽ ഇടത്തേ കാലും ഇടത്തേ ഊരുമൂലത്തിൽ വല ത്തുകാലും വെച്ചുകൊണ്ടുള്ള 'സ്ഥിതി'ക്കാണ് പത്മാസനമെന്നു പറയുക.]

ദോ: സതീ ബസഹിം കൈലാസ തബ അധിക
സോചു മനമാഹിം
മരമ ന കോഊ ജാന കഛു ജുഗ സമ ദിവസ
സിരാഹിം.

തബ=അക്കാലത്തു, കൈലാസ ബസഹിം=കൈലാസത്തിൽത്ത ന്നെയാണ് വാസമെങ്കിലും, സതീ മനമാഹിം=സതീദേവിക്കു മനസ്സിൽ, അധിക സോചു=അധികമായ ദുഃഖമുണ്ടായി. കോഊ മരമ കഛു=ആരും സൂക്ഷ്മമൊന്നും, ന ജാന=ഗ്രഹിച്ചില്ല. ജുഗ സമ ദിവസ=യുഗസമം ദിവസം, സിരാഹിം=നയിച്ചുകൊണ്ടി രുന്നു.

ശിവൻ സമാധിസ്ഥനായ അവസരത്തിലും സതീദേവി കൈലാസത്തിൽത്തന്നെയാണ് വസിച്ചിരുന്നത്. എങ്കിലും ദേവിയുടെ മനസ്സ് വദ്ധിച്ച ദുഃഖത്താൽ സമാക്രാന്തമായിരുന്നു. എന്താണ് ദേവിയുടെ സങ്കടത്തിൻെറ രഹസ്യമെന്നു ആക്കും അറിഞ്ഞുകൂടാ. ഓരോ ദിവസവും ഓരോ യുഗമായി ദേവിക്കു തോന്നി.

ചൗ: നിത നവ സോചു സതീ ഉര ഭാരാ കബ
ജൈഹഉം ദുഖ സാഗര പാരാ
മൈം ജോ കീൻഹ രഘുപതി അപമാനാ പുനി-
പതി ബചനു മൃഷാ കരി ജാനാ

നിത നവ സോചു=നിത്യനൂതനശോകത്താൽ, സതീ ഉര ഭാരാ=സതീദേവിയുടെ ഹൃദയം പൂണ്ണമായിത്തീൎന്നു, കബ=എപ്പോളാണ്, ദുഖ സാഗര പാരാ ജൈഹഉം=ദുഃഖസാഗരത്തിൻെറ മറുകര എത്തുക?, മൈം ജോ രഘുപതി=ഞാൻ യാതൊരു രഘുപതിയെ, അപമാനാ കീൻഹ=അവമാനിച്ചു, പുനി പതി ബചനു=മാത്രമല്ല, ഭർത്തൃവചസ്സുകളും, മൃഷാ കരി ജാനാ=മിഥ്യകളെന്നു ഗ്രഹിക്കുകയും ചെയ്തു.

നിത്യവും നവ്യവുമായ വ്യഥയാൽ സതീദേവിയുടെ ഹൃദയം നിറഞ്ഞുവശായി. ആ സതീരത്നം ഇങ്ങനെ ആത്മഗതം ചെയ്തു:– 'ഈ ദുഃഖപ്പെരുങ്കടലിൻെറ മറുകര എത്താൻ എന്നാണെനിക്കു സാധിക്കുക? ഞാനെൻെറ ഭത്താവിൻെറ വാക്കുകളെ വെറും ജല്പനങ്ങളായി പരിഗണിച്ചു. മാത്രമല്ല അദ്ദേഹത്തിൻെറ ഇഷ്ടദൈവതവും സാക്ഷാൽ പരബ്രഹ്മവുമായ ശ്രീരാമചന്ദ്രനെ അവമാനിക്കുകയും ചെയ്തു.'

സോ ഫലു മോഹി ബിധാതാം ദീൻഹാ ജോ കഛു
ഉചിത രഹാ സോഇ കീൻഹാ
അബ ബിധി അസ ബൂഝിഅ നഹിം തോഹീ
സങ്കര ബിമുഖ ജിആവധി മോഹീ

സോ ഫലു=അതിന്റെ ഫലം, മോററി ബിധാതാ ദീൻഹാ=എനിക്ക വിധാതാവു തന്നുകഴിഞ്ഞു, ജോ കഛു ഉചിത രഹാ=യാതൊന്നു ഉചിതമാണോ, സോ കീൻഹാ=അതുചെയ്തു, ബിധി=അല്ലയോ വിധാതാവേ, സങ്കര ബിമുഖ മോഹീ=ശിവനു വിമുഖയായിട്ടും എന്നെ, ജിആവസി=ജീവിപ്പിക്കാം എന്ന, അസ അബ തോഹീ=ആകാര്യം ഇനി അങ്ങേക്കു, നഹിം ബൂഝിഅ=ഉചിതമായിരിക്കയില്ല.

ശ്രീരാമനെ അവമാനിച്ചതിനും ഭർത്തൃവചനം നിസ്സാരമെന്നു ഗണിച്ചതിനുമുള്ള ഫലം ബ്രഹ്മദേവൻ എനിക്ക നല്കിക്കഴിഞ്ഞിരിക്കുന്നു. ഇക്കാര്യത്തിൽ എന്തു ഉചിതമോ അതാണദ്ദേഹം ചെയ്തതു്. എന്നാൽ ഹേ ബ്രഹ്മദേവാ, ശ്രീമഹാദേവനു വിമുഖയായിക്കഴിഞ്ഞിട്ടും ഈ എന്നെ ജീവിപ്പിക്കാം എന്നു അവിടന്നുദ്ദേശിക്കുന്നുണ്ടെങ്കിൽ ഞാൻ അഭ്യർത്ഥിക്കുന്നു, ആവിധമൊരാഗ്രഹം അങ്ങേക്കുണ്ടാകരുതെന്നു്. ശിവനാൽ വെറുക്കപ്പെട്ടവളായിട്ടു് ഒരു നിമിഷനേരമെങ്കിലും ജീവിച്ചിരിക്കും ഞാനെന്നു് അവിടന്നു ധരിക്കരുതു്. അങ്ങനെ ധരിക്കുന്നുവെങ്കിൽ അതു് ഉചിതവുമല്ല.

കഹി ന ജാഇ കഛു ഹൃദയ ഗലാനീ മനമഹും
രാമഹി സുമിര സയാനീ
ജൗം പ്രഭു ദീനദയാലു കഹാവാ ആരതി ഹരന
ബേദ ജസു ഗാവാ

ഹൃദയ ഗലാനീ=ഹൃദയഗ്ലാനി, കഛു കഹി ന ജാഇ=വർണ്ണിക്കുക സാധ്യമല്ല തീരെ, സയാനീ=ചതുര(യായ ദേവി), മനമഹും രാമഹി=മനസ്സിൽ ശ്രീരാമനെ, സുമിര=ധ്യാനിച്ചു(കൊണ്ടുപറഞ്ഞു:–) ജൗം പ്രഭു=യാതൊരു ഭഗവാൻ, ദീനദയാലു=ദീനദയാലുവാണെന്നു, കഹാവാ ആരതി ഹരന=പറയപ്പെടുന്നു; ആർത്തിഹരനെന്നു (ഘോഷിച്ചു്), ബേദ ജസു ഗാവാ=വേദങ്ങൾ യശസ്സു ഗാനം ചെയ്തിട്ടും ഉണ്ടു്.

സതീദേവി അനുഭവിക്കുന്ന മാനസികവ്യഥ വർണ്ണ്യമല്ലതന്നെ. പ്രഗത്ഭയായ ദേവി ശ്രീരാമചന്ദ്രനെ ധ്യാനിച്ചുകൊണ്ടു് ഇപ്ര

കാരം പറഞ്ഞു:—'ഭഗവാൻ ദീനരിൽ കൃപാവഷം ചൊരിയുന്ന വനെന്നു പറയപ്പെടുന്നു. ദുഃഖങ്ങരം ശമിപ്പിക്കുന്നവനുമാണദ്ദേഹ മെന്നു വേദങ്ങരം ഘോഷിക്കുന്നു. അവ ഭഗവാൻെറ കീത്തിഗാനം ചെയ്തിട്ടുമുണ്ടു്. ഇതെല്ലാം യഥാത്ഥമാണെങ്കിൽ ഹേ ഭഗവൻ.

തൗ മൈം ബിനയ കരഉം കര ജോരീ ഛൂടഉ ബേഗി
ദേഹ യഹ മോരീ
ജൗം മോരേം സിവ ചരന സനേഹു മന ക്രമ
ബചന സത്യ ബ്രതു ഏഹു

തൗ മൈം കര ജോരീ=എങ്കിൽ ഞാൻ കൈകൂപ്പി, ബിനയ കരഉം= അഭ്യത്ഥിക്കുന്നു, മോരീ യഹ ദേഹ ബേഗി=എൻെറ ഈ ശരീരം വേഗത്തിൽ, ഛൂടഉ=ഇല്ലാതാകുക, മോരേം സിവ ചരന സനേഹു=എനിക്കു ശിവതൃപ്പാദങ്ങളിൽ പ്രേമമുണ്ടെങ്കിൽ, മന ക്രമ ബചന=മനസാവാചാകർമ്മണാ, ഏഹു ബ്രതു സത്യ=ഈ പ്രേമ വ്രതം സത്യമാണെങ്കിൽ.

ദോ: തൗ സബദരസീ സുനിഅ പ്രഭു കരഉ സോ
ബേഗി ഉപാഇ
ഹോഇ മരനു ജേഹിം ബിനഹിം ശ്രമ ദുസഹ
ബിപത്തി ബിഹാഇ

തൗ സബ ദരസീ പ്രഭു=എങ്കിൽ ഹേ സവ്വദശിയായ ഭഗവൻ, സുനിയ; ബേഗി=കേരംക്കു, വേഗത്തിൽ, സോ ഉപാഇ കരഉ=ആ ഉപായം ചെയ്യുക, ജേഹിം ബിനഹിം ശ്രമ=യാതൊന്നുകൊണ്ടു നിഷ്പ്രയാസം, മരനു ഹോഇ=മരണമുണ്ടാകും, ബിപത്തി ബിഹാഇ=ആപത്തൊഴിയും.

അങ്ങനെയാണെങ്കിൽ അല്ലയോ സവ്വം ദശിയായ ഭഗവൻ, വേഗം അങ്ങു് ആ ഉപായം പ്രവത്തിക്കു. എൻെറ ശരീരം നാമാ വശേഷമാകു. അങ്ങനെ അവിടുന്നു ഒരുപായം ചെയ്താൽ യാതൊരു ശ്രമവുംകൂടാതെ മരിക്കാം; എന്നെ ബാധിച്ച വിപത്തുക്കളിൽനിന്നു ഞാൻ വിമുക്തയുമാകും.

ചൗ: ഏഹി ബിധി ദുഖിത പ്രജേസകുമാരീ അകഥ-
നീയ ദാരുന ദുഖ, ഭാരീ
ബീതേം സംബത സഹസ സതാസീ തജി
സമാധി സംഭു അബിനാസീ

പ്രജേസ കുമാരീ=ദക്ഷപുത്രിയായ ഭവാനി, ഏഹി ബിധി ദുഖിത= ഇപ്രകാരം വ്യഥിതയായി വസിച്ചു, ദാരുന ഭാരീ ദുഖ=ദാരുണവും വിവൃദ്ധവുമായ ദുഃഖം, അകഥനീയ=അകഥനീയമായിരുന്നു, സതാസീ സഹസ സംബത=എമ്പത്തേഴായിരം സംവത്സരങ്ങളി ങ്ങനെ, ബീതേം=പൊയ്ക്കഴിഞ്ഞു, അബിനാസീ സംഭു=വിനാശര ഹിതനായ ശിവൻ, സമാധി തജി=സമാധിയിൽനിന്നു വിരമിച്ചു.

ദാക്ഷായണി ഇപ്രകാരം വ്യഥിതയായി 87000 സംവത്സര ങ്ങൾ നയിച്ചു. ദേവിയുടെ ദാരുണവും വിവൃദ്ധവുമായ ശോകം വാചാമഗോചരമായിരുന്നു. ഈ അവസരത്തിൽ ശിവൻ സമാ ധിയിൽനിന്നു വിരമിച്ചു.

രാമ നാമ സിവ സുമിരന ലാഗേ ജാനേഉ സതീം
ജഗതപതി ജാഗേ
ജാഇ സംഭു പദ ബന്ദനു കീൻഹാ സനമുഖ സങ്കര
ആസനു ദീൻഹാ

സിവ രാമനാമ=ശിവൻ രാമനാമം, സുമിരന ലാഗേ=ധ്യാനി ക്കാൻ തുടങ്ങി, സതീം ജഗതപതി ജാഗേ ജാനേഉ=ജഗൽപതി പ്രബുദ്ധനായെന്നു സതി ഗ്രഹിച്ചു, ജാഇ സംഭുപദ=ചെന്നു് ശിവ തൃപ്പാദങ്ങളിൽ, ബന്ദന കീൻഹാ=വന്ദനം ചെയ്തു, സനമുഖ സ ങ്കര=അഭിമുഖമായി ഇരിക്കാൻ ശിവൻ, ആസനു ദീൻഹാ=ദേവി ക്ക പീഠംനൽകി.

ശിവൻ രാമനാമം സ്മരിക്കാൻ തുടങ്ങി. ജഗൽപതിയായ ശിവൻ പ്രബുദ്ധനായെന്നു ഗ്രഹിച്ച സതീദേവി അദ്ദേഹത്തെ സമീപിച്ചു പാദപ്രണാമം ചെയ്തു. അനന്തരം അഭിമുഖമായിരി

ക്കാൻ ശിവൻ പീഠം സമപ്പിച്ചു. സീതാദേവി, സീതയുടെ വേഷം ചമഞ്ഞു എന്ന അപരാധമായിരിക്കാം അവരാക്കിരിക്കാൻ മറെറാരു പീഠംതന്നെ നൽകിയതു്.

ലഗേ കഹന ഹരികഥാ രസാലാ ദച്ഛപ്രജേസ ഭഏ
തേഹി കാലാ
ദേഖാ ബിധി ബിചാരി സബ്ബ ലായക ദച്ഛഹി
കീൻഹ പ്രജാപതി നായക

രസാലാ ഹരികഥാ കഹന ലഗേ=മധുരോദാരമായ ഹരികഥ പറയാനാരംഭിച്ചു, തേഹികാല=അക്കാലത്തു, ദച്ഛപ്രജേസ ഭഏ= ദക്ഷൻ, പ്രജാപതിയായി, ബിധി ദച്ഛഹിം=ബ്രഹ്മദേവൻ ദക്ഷനെ, സബലായക ബിചാരി ദേഖാ=സവ്വസമത്ഥനെന്നു വിചാരിച്ചറിഞ്ഞു, പ്രജാപതിനായക കീൻഹ=പ്രജാപതിനേതാവാക്കി.

സമാധിയിൽനിന്നു വിരമിച്ച ശിവൻ രാമനാമധ്യാനം തുടങ്ങി. പിന്നീട്ട മനോഹരമായ രാമകഥ പറയാനും ആരംഭിച്ചു. ഇക്കാലത്താണ ബ്രഹ്മാവു, സവ്വസമത്ഥനെന്നു വിചാരിച്ചറിഞ്ഞു ദക്ഷരാജാവിനെ പ്രജാപതികളുടേയും നായകനാക്കിയതു്. ഏററവും വലിയൊരു പദവിയിലേക്ക ദക്ഷൻ ഉയത്തപ്പെട്ടു എന്നത്ഥം.

ബഡ അധികാര ദച്ഛ ജബ പാവാ അതി അഭിമാന
ഹൃദയം തബ ആവാ
നഹിം കോഉ അസ ജനമാ ജഗ മാഹിം പ്രഭുതാ
പാഇ ജാഹി മദ നാഹീം

ജബ ദച്ഛ ബഡ അധികാര പാവാ=എപ്പോരു ദക്ഷൻ വലിയ അധികാരം കരസ്ഥമാക്കിയോ, തബ ഹൃദയം അതി അഭിമാന ആവാ=അപ്പോരു മനസ്സിൽ അത്യധികമായ ഗവ്വം ബാധിച്ചു, ജാഹി പ്രഭുതാ പാഇ മദനാഹീം=ഏതൊരുവനു പ്രഭുപദവി കൈവന്നിട്ടും മദം ഉണ്ടാകുന്നില്ല, അസ കോഉ ജഗമാഹീം=അപ്രകാരമുള്ള ഒരുവൻ ലോകത്തിൽ, ജനമാ നഹിം ജനിച്ചിട്ടില്ല.

എപ്പോാം ദക്ഷൻ പ്രജാപതിനേതാവായോ അപ്പോാം അദ്ദേഹം അത്യധികം ഗർവ്വുള്ളവനായിത്തീൻ. പ്രഭുത്വം സിദ്ധിക്കുക; മദം അയാളിൽ ഉണ്ടാകാതിരിക്കുക ഇതാണ വേണ്ടതു്. പക്ഷെ അധികാരം കൈവന്നാൽ സ്ഥിതി അതല്ല. അധികാരപ്രാപ്തിയോടുകൂടി ഗർവ്വം കടന്നുകൂടുന്നു. ഈ ദുർഗ്ഗുണം ബാധിക്കാത്ത ഒരുവനും ഈ ഭൂമിയിലുണ്ടായിട്ടില്ല.

ദോ: ദച്ഛ ലിഏ മുനി ബോലി സബ കരന ലഗേ
ബഡ ജാഗ
നേവതേ സാദര സകല സുര ജേ പാവത മഖ
ഭാഗ

ദച്ഛ മുനി ബോലി=ദക്ഷൻ മുനിമാരെ വരുത്തി, സബ ബഡ ജാഗ=എല്ലാവരും ചേൎന്നു് മഹായജ്ഞം, കരന ലഗേ=ചെയ്യാൻ തുടങ്ങി, ജേ മഖ ഭാഗ=ഏതൊരുവർ യജ്ഞഭാഗം, പാവത സകല സുര=കൈപ്പററേണ്ടവരോ ആ സകല ദേവന്മാരേയും ദക്ഷൻ, സാദര നേവതേ=ആദരപൂർവ്വം ക്ഷണിച്ചു.

ദക്ഷൻ മുനിമാരെയെല്ലാം ക്ഷണിച്ചുവരുത്തി വലിയൊരു യാഗത്തിന്നാരംഭിച്ചു. യജ്ഞഭാഗത്തിന്നധികാരികളായ എല്ലാ ദേവന്മാരേയും ദക്ഷൻ ആദരപൂർവ്വം ക്ഷണിച്ചു.

ചൗ: കിന്നര നാഗ സിദ്ധ ഗന്ധർബാ ബധുൻഹ
സമേത ചലേ സുര സർബാ
ബിഷ്ണു ബിരംചി മഹേസു ബിഹാഈ ചലേ
സകല സുര ജാന ബനാഈ

കിന്നര നാഗ സിദ്ധ=കിന്നരന്മാർ, നാഗന്മാർ, സിദ്ധന്മാർ, ഗന്ധർബാ സർബാസുര=ഗന്ധർവ്വന്മാർ എന്നിങ്ങനെയുള്ളവരും എല്ലാ ദേവന്മാരും, ബധുൻഹ സമേത ചലേ=അവരുടെ ഭാര്യമാരുമൊന്നിച്ചു പുറപ്പെട്ടു, ബിഷ്ണു ബിരംചി=മഹാവിഷ്ണു, ബ്രഹ്മദേവൻ എന്നിവരും, മഹേസു ബിഹാഈ സകല സുര=ശിവനൊഴികെ

യുള്ള മററെല്ലാ ദേവന്മാരും, ജാന ബനാഇ ചലേ=ആകാശയാനങ്ങഠം സജ്ജീകരിച്ചു പുറപ്പെട്ടു.

ദക്ഷന്റെ യാഗത്തിൽ സംബന്ധിക്കാൻ കിന്നരന്മാരും നാഗന്മാരും സിദ്ധന്മാരും, ഗന്ധൎവ്വന്മാരും പത്നീസമേതരായി പുറപ്പെട്ടു. ബ്രഹ്മദേവനും മഹാവിഷ്ണുവും ശിവനൊഴികേയുള്ള മററു സൎവ്വദേവന്മാരും വിമാനങ്ങളിൽ കേറി പ്രയാണംചെയ്തു.

സതീം ബിലോകേ ബ്യോമ ബിമാനാ ജാത ചലേ
സുന്ദര ബിധി നാനാ
സുര സുന്ദരീം കരഹിം കല ഗാനാ സുനത ശ്രവന
ഛൂടഹിം മുനി ധ്യാനാ.

ബ്യോമ നാനാ ബിധി=ആകാശത്തിലൂടെ പല തരത്തിലുള്ള, സുന്ദര ബിമാനാ=മനോഹരവിമാനങ്ങഠം, ചലേ ജാത=പൊയ്ക്കൊണ്ടിരിക്കുന്നതു, സതീ ബിലോകേ=സതീദേവി കണ്ടു. സുരസുന്ദരീം =ദേവസുന്ദരിമാർ, ശ്രവന സുനത=ചെവികഠംക്കു വിഷയമാകുന്ന നിമിഷത്തിൽത്തന്നെ, മുനിധ്യാനാ=മുനിമാരുടെ ധ്യാനത്തെ, ഛൂടഹിം=ശിഥിലമാക്കുന്ന, കല ഗാനാ കരഹിം=മനോഹരഗാനങ്ങഠം പാടിക്കൊണ്ടിരുന്നു.

അന്തരീക്ഷത്തിലൂടെ അനേകം വിധത്തിലുള്ള മനോഹരവിമാനങ്ങഠം പറന്നുകൊണ്ടിരിക്കുന്നതു ദാക്ഷായണി കണ്ടു. കേഠംക്കുന്ന നിമിഷത്തിൽത്തന്നെ മുനിമാരുടെ ധ്യാനത്തെപ്പോലും തകൎത്തു തരിപ്പണമാക്കുന്ന മോഹനഗാനങ്ങഠം വിമാനങ്ങളിലിരുന്നു ദേവസുന്ദരിമാർ പാടുന്നുമുണ്ടു്.

പൂഛേഉ തബ സിവം കഹഉ ബഖാനീ പിതാ ജഗ്യ
സുനി കഛു ഹരഷാനീ
ജൗം മഹേസു മോഹി ആയസു ദേഹീം കഛു ദിന
ജാഇ രഹൗം മിസ ഏഹീം.

പൂർവ്വ തബ=ചോദിച്ചപ്പോ അപ്പോൾ, സിവം ബഖാനീ കഹഉ=ശിവൻ വിസ്തരിച്ചു പറഞ്ഞു. പിതാ ജഗ്യ സുനി=പിതാവിൻെറ വക യാഗം ഉണ്ടെന്നു കേട്ടു്, കഛു ഹരഷാനീ=കുറഞ്ഞൊന്നു സന്തോഷിച്ചു. ജൗം മോഹി മഹേസു ആയസു ദേഹീം=എനിക്കു ശിവൻ ആജ്ഞ നൽകുന്നപക്ഷം, ജാഉ കഛു ദിന=ചെന്നു കുറച്ചു നാൾ, ഏഹീം മിസ രഹൗം=ഈ ആഡംബരത്തിൽ മുഴുകി വസിക്കാമായിരുന്നു.

അന്തരീക്ഷത്തിലൂടെ നിരവധി വിമാനങ്ങൾ പറക്കുന്നതു കണ്ടു. കാരണം അറിയാൻ സതീദേവി ശിവനോടു ചോദിച്ചപ്പോൾ അദ്ദേഹം ദക്ഷയാഗത്തിനാണു് ദേവന്മാർ പോകുന്നതെന്നും മററും വിസ്തരിച്ചു പറഞ്ഞു. അവൾക്കു ആ വൃത്താന്തം അതിയായ സന്തോഷമുണ്ടാക്കി. അവളിങ്ങനെ വിചാരിച്ചു. 'അച്ഛൻ ഒരു മഹായജ്ഞം നടത്തുന്നു. ആ യജ്ഞത്തിൽ എനിക്കും പങ്കു കൊള്ളണമെന്നു് അത്യാഗ്രഹമുണ്ടു്. ശിവൻ എന്നെ അനുവദിക്കുന്നപക്ഷം യാഗത്തിൽ സംബന്ധിക്കാനും അവിടത്തെ ആഡംബരങ്ങളിൽ മുഴുകി മാതാപിതാക്കന്മാരും സഹോദരന്മാരും സഹോദരിമാരും ബന്ധുക്കളുമായിച്ചേർന്നു വിനോദിക്കാനും അങ്ങനെ അവിടെ ഏതാനും ദിവസങ്ങൾ കഴിച്ചുകൂട്ടാനും കഴിയും.'

പതി പരിത്യാഗ ഹൃദയം ദുഖു ഭാരീ കഹഇ ന നിജ
അപരാധ ബിചാരീ
ബോലീ സതീ മനോഹര ബാനീ ഭയസങ്കോച
പ്രേമ രസ സാനീ.

ഹൃദയം=മനസ്സിൽ, പതി പരിത്യാഗ=ഭർത്തൃപരിത്യാഗംനിമിത്തം, ഭാരീ ദുഖു=അതിയായ ദുഃഖമുണ്ടു്. നിജ അപരാധ ബിചാരീ=സ്വാപരാധം വിചാരിച്ചു്, കഹഇ ന=ഒന്നും പറയാനാവുന്നില്ല. ഭയ സങ്കോച പ്രേമ രസ സാനീ=ഭയം, സങ്കോചം, പ്രേമം എന്നിവയുടെ രസത്തിൽ നിമഗ്നയായിട്ടു്, മനോഹര ബാനീ സതീ ബോലീ=മനോഹരവാണികളാൽ സതീദേവി പറഞ്ഞു.

ഭർത്താവിനാൽ പരിത്യക്തയാണു് താനെന്ന വിചാരത്താൽ സതീദേവിയുടെ ഹൃദയം അത്യന്തം വ്യഥിതമാണു്. താൻ അപരാധിനിയാണെന്ന ബോധംകൊണ്ടു നിർബ്ബന്ധിച്ചൊന്നും പറയാനും ദേവിക്കു കഴിയുന്നില്ല. അവരം ഭയസങ്കോചപ്രേമരസാമഗ്നയായി മനോഹരവാണികളാൽ ശിവനോടിങ്ങനെ പറഞ്ഞു:—

[ഭയത്തിനു കാരണം രുഷ്ടനായ ശിവൻ തന്റെ അഭ്യർത്ഥന മാനിച്ചില്ലെങ്കിലോ എന്നതാണു്. സങ്കോചഹേതു ദക്ഷൻ സതിയെ യാഗത്തിനു ക്ഷണിച്ചില്ലെന്നതത്രെ. പ്രേമത്തിനു കാരണം വ്യക്തവുമാണല്ലോ.]

ദോ: പിതാ ഭവന ഉതസവ പരമ ജൗം പ്രഭു ആയസു
ഹോഇ
തൗ മൈം ജാഉം കൃപായതന സാദര ദേഖന സോഇ

കൃപായതന=അല്ലയോ കൃപാനിലയമേ, പിതാ ഭവന=പിതാവിന്റെ ഗൃഹത്തിൽ, പരമ ഉതസവ=വലുതായൊരുത്സവമാണല്ലൊ. ജൗം പ്രഭു ആയസു ഹോഇ തൗ=അവിടത്തെ നിയോഗം ലഭിക്കുന്ന പക്ഷം, സോഇ സാദര ദേഖന=ആയതു് ആദരപൂർവ്വം കാണാൻ, മൈം ജാഉം=ഞാൻ പോകാം.

'കാരുണ്യനിലയമേ, നാഥ, ദക്ഷന്റെ രാജധാനിയിൽ വലുതായൊരുത്സവമാണല്ലൊ കൊണ്ടാടുന്നതു്. അങ്ങു അനുവാദം തരുന്നപക്ഷം ആദരപൂർവ്വം ആ ഉത്സവം കാണാൻ ഞാൻ പോകാം.'

ചൗ: കഹേഹു നീക മോരേഹും മന ഭാവാ യഹ അനു-
ചിത നഹിം നേവത പഠാവാ
ദച്ഛ സകല നിജ സുതാ ബോലാഈ ഹമരേം
ബയര തുംഹഉ ബിസരാഈ

നീക കഹേഹു=ഭംഗിയായി പറഞ്ഞു, മോരേഹും മന ഭാവാ=എന്റെ മനസ്സിനും സന്തോഷമായി, നേവത പഠാവാ നഹിം=നമ്മെ ക്ഷണിക്കാൻ ആളയച്ചില്ല, യഹ അനുചിത=ഇതുചിതമാ

യില്ല, ദച്ഛ നിജ സകല സുതാ=ദക്ഷൻ സ്വപുത്രിമാരെയെല്ലാം ബോലാഈം=വിളിപ്പിച്ചു, ഹമരേം ബയര=നമ്മളോട്ട് വൈര മായതുകൊണ്ടു, തുമഹഉം ബിസരാഈ=നിന്നെമറന്നു.

സതീ, നീ പറഞ്ഞതൊരു നല്ലകാര്യമാണ്. എനിക്കതിൽ സന്തോഷവുമുണ്ട്. പക്ഷെ നമ്മെ യാഗത്തിനു ദക്ഷൻ ക്ഷണിച്ചിട്ടില്ല. അദ്ദേഹത്തിൻെറ ഈ പുറപ്പാട്ട് അനുചിതമായിപ്പോയി മററുള്ള തൻെറ പുത്രിമാരെയെല്ലാം അദ്ദേഹം ക്ഷണിച്ചു. നമ്മോടുള്ള വിരോധത്തിൻെറ പേരിൽ ദക്ഷൻ നിന്നെ വിസ്മരിക്കയാണ് ചെയ്തിരിക്കുന്നതു്. [ഒരിക്കൽ ബ്രഹ്മസദസ്സിൽ ദേവന്മാർ സമ്മേളിക്കയുണ്ടായി. ദക്ഷൻ സഭയിൽവന്നപ്പോൾ അവിടെ കൂടിയിരുന്ന ദേവന്മാരെല്ലാം എഴുന്നേററ് അദ്ദേഹത്തെ എതിരേററു സൽകരിച്ചു. ശിവൻമാത്രം എഴുന്നേററില്ല ഇതൊരപരാധമായിഗണിച്ചു ദക്ഷൻ ഇങ്ങനെ ശിവനെ ശപിച്ചു. 'നിനക്കമേലാൽ യാഗഭാഗം ലഭിക്കാതെപോകട്ടെ.']

ബ്രഹ്മ സഭാം ഹമസന ദുഖ മാനാ തേഹിതേം
അജഹൂം കരഹിം അപമാനാ
ജൗം ബിനു ബോലേം ജാഹു ഭവാനീ രഹഇ ന
സീലു സനേഹു ന കാനീ

ബ്രഹ്മ സഭാം=ബ്രഹ്മസദസ്സിൽവെച്ചു, ഹമസന=എന്നോട്ട്, ദുഖ മാനാ=ചീത്തയായി അദ്ദേഹം പെരുമാറി, തേഹിതേം അജഹൂം= അതുമുതൽ ഇന്നുവരെ എന്നെ, അപമാന കരഹിം=അപമാനിച്ചു കൊണ്ടുതന്നെ ഇരിക്കുന്നു, ഭവാനീ=അല്ലയോ ഭവാനി, ബിനു ബോലേം ജാഹു ജൗം=ക്ഷണിക്കാതെ പോകുന്നപക്ഷം, സീലു സനേഹു കാനി=ശീലവും പ്രേമവും മര്യാദയും, ന രഹഇ=ഉണ്ടാകുകയില്ല.

ബ്രഹ്മസദസ്സിൽവെച്ച് അദ്ദേഹം എന്നോട്ട പെരുമാറിയതു ഒട്ടും നല്ലനിലക്കായിരുന്നില്ല. അന്നു മുതൽ ഇന്നുവരെ അദ്ദേഹം എന്നെ അവമാനിച്ചുകൊണ്ടുതന്നെ കഴിയുന്നു. നിന്നെ അദ്ദേഹം

യാഗത്തിനു ക്ഷണിച്ചിട്ടില്ല. ക്ഷണിക്കാതെ നീയവിടെ ചെല്ലുന്ന പക്ഷം പുത്രിയായ നിനക്കദ്ദേഹത്തിൽനിന്നു പ്രതീക്ഷിക്കാവുന്ന സൗശീല്യമോ വാത്സല്യമോ മര്യാദയോ ഉണ്ടാകാനിടയില്ല.

ജദപി മിത്ര പ്രഭു പിതു ഗുര ഗേഹാ ജാഇഅ ബിനു
ബോലേഹും ന സന്ദേഹാ
തദപി ബിരോധ മാന ജഹം കോഈ തഹാം ഗഏം
കല്യാനു ന ഹോഈ

മിത്ര പ്രഭു പിതു ഗുര ഗേഹാ=സുഹൃത്തുക്കളുടേയും യജമാനന്മാരുടേയും ഗുരുനാഥന്മാരുടേയും പിതാക്കളുടേയും ഗൃഹങ്ങളിൽ, ബിനു ബോലേഹും=വിളിച്ചില്ലെങ്കിൽപ്പോലും, ജദപി ജാഇഅ=പോകാമെന്നുണ്ട്, ന സന്ദേഹാ തദപി=സംശയമില്ല. എന്നാലും, ജഹം കോഇ ബിരോധ മാന=യാതൊരിടത്തു ആരെങ്കിലും വിരോധികളുണ്ടോ, തഹാം ഗഏം കല്യാന ന ഹോഈ=അവിടെ പോകുന്നതു മംഗളമായിരിക്കയില്ല.

സുഹൃത്തുക്കരം, യജമാനന്മാർ, പിതാക്കരം, ഗുരുനാഥന്മാർ എന്നിവരുടെ ഗൃഹങ്ങളിൽ ആഘോഷവേളകളിൽ ക്ഷണിച്ചില്ലെങ്കിൽക്കൂടിയും പോകാമെന്നുണ്ട്. അക്കാര്യത്തിൽ സംശയമേ ഇല്ല. പക്ഷെ ആ ഗൃഹങ്ങളിൽ വിരോധികളുണ്ടെങ്കിൽ വിളിക്കാതെ ചെല്ലുന്നതു ശുഭോദർക്കമായിരിക്കയില്ല.

ഭാംതി അനേക സംഭു സമുഝാവാ ഭാവീ ബസ ന
ഗ്യാനു ഉര ആവാ
കഹ പ്രഭു ജാഹു ജോ ബിനഹിം ബോലാഏം നഹിം
ഭലി ബാത ഹമാരേ ഭാഏം

സംഭു അനേക ഭാംതി=ശിവൻ അനേകപ്രകാരത്തിൽ, സമുഝാവാ=ഉദ്ബോധിപ്പിച്ചു, ഭാവീബസ ഗ്യാനു=വിധിവശയായതിനാൽ ജ്ഞാനം, ഉര ന ആവാ=മനസ്സിലുദിച്ചില്ല, ബിനഹിം ബോലാഏം=ക്ഷണിക്കാതെ, ജോ ജാഹു=പോകുന്നപക്ഷം, ഹമാരേ ഭാ

ഏം=എനിക്ക തോന്നുന്നതു്, ഭലി ബാത നഹിം=നല്ലൊരു കാര്യമല്ല എന്നാണു്, പ്രഭു കഹ=ശിവൻ പറഞ്ഞു.

സതീദേവിയോട്ടു് യാഗത്തിനു പോകാതിരിക്കാൻ ശിവൻ പല ന്യായവാദവുംചെയ്തു. ഒരു ഫലവും ഉണ്ടായില്ല. ഭവിതവ്യം ഭവത്യേവ എന്നില്ലെ? വിധി വിപരീതമായപ്പോരം ബോധം മനസ്സിൽ കടക്കാതെയായി. അവസാനമായി ശിവൻ ഇങ്ങനേയും പറഞ്ഞു; — 'ഭദ്രേ, നീ ക്ഷണിക്കപ്പെടാത്തവളായിട്ടു യാഗത്തിനു പോകുന്നപക്ഷം അതൊരു നല്ലകാര്യമായി പരിണമിക്കുമെന്നു ഞാൻ കരുതുന്നില്ല.

ദോ: കഹി ദേഖാ ഹര ജതന ബഹു രഹഇ ന ദച്ഛ കുമാരീ
ദിഏ മുഖ്യഗന സംഗ തബ ബിദാ കീൻഹ ത്രിപുരാരീ

ഹര ബഹു ജതന=ശിവൻ വളരെ യത്നിച്ചു, കഹി ദേഖാ=പറഞ്ഞുനോക്കി, ദച്ഛ കുമാരീ ന രഹഇ=ദക്ഷകുമാരി നിന്നില്ല, തബ ത്രിപുരാരീ=അപ്പോരം ശിവൻ, മുഖ്യ ഗന സംഗ ദിഏ=പ്രധാന ഭൂതഗണത്തോടൊപ്പം പോകാൻ കല്പിച്ചു്, ബിദാ കീൻഹ=വിട നൽകി.

ശിവൻ ഒട്ടേറെപ്പറഞ്ഞുനോക്കി. സതീദേവി പിന്മാറുകയുണ്ടായില്ല. അവളുടെ നിർബ്ബന്ധബുദ്ധികണ്ടു ഒടുവിൽ മുഖ്യ ഭൂതഗണത്തോടുകൂടെപ്പോകാൻ കല്പിച്ചു് സതീദേവിയ്ക്കു യാത്രാനുമതി നൽകി.

ചൗ: പിതാ ഭവന ജബ ഗഈം ഭവാനീ ദച്ഛ ത്രാസ കാഹും ന സനമാനീ
സാദര ഭലേഹിം മിലി ഏക മാതാ ഭഗിനീം മിലീം ബഹുത മുസുകാതാ

ഭവാനീ ജബ പിതാ ഭവന ഗഈം=ഭവാനി എപ്പോരം പിതൃഗേഹത്തിൽ ചെന്നുവോ അപ്പോരം, ദച്ഛ ത്രാസ=ദക്ഷനെ ഭയന്നു്,

കാഹ്രം ന സനമാനീ=ആരും സമാദരിച്ചില്ല, മാതാ ഏക=അമ്മ മാത്രം, സാദര ഭലേഹി മിലീ=ആദരപൂർവ്വം വേണ്ടപോലെ സ്വീകരിച്ചു, ഭഗിനീം ബിഹ്രത മുസ്കാതാ=സോദരിമാർ യഥേഷ്ടം ചിരിച്ചുകൊണ്ടു്, മിലീം=സ്വീകരിച്ചു.

ഭവാനി ദക്ഷമന്ദിരത്തിൽ ചെന്നസമയത്തു ദക്ഷനെ ഭയന്നു ഒരാളും അവളെ സമാദരിക്കയുണ്ടായില്ല, അമ്മമാത്രം ആദരപൂർവ്വം അവളെ എതിരേററു. സഹോദരിമാർ യഥേഷ്ടം സന്തോഷം പ്രകടിപ്പിച്ചു സതീദേവിയെ എതിരേററു സ്വീകരിച്ചു.

ദച്ഛ ന കച്ഛു പൂഛീ കുസലാതാ സതിഹി ബിലോകി
ജരേ സബ ഗാതാ
സതീം ജാഇ ദേഖേഉ തബ ജാഗാ കതഹ്രം ന ദീഖ
സംഭു കര ഭാഗാ.

ദച്ഛ കുസലാതാ കഛു ന പൂഛീ=ദക്ഷൻ കുശലപ്രശ്നമൊന്നും ചെയ്തില്ല, സതിഹി ബിലോകി=സതിയെ കണ്ടിട്ടു്, സബ ഗാതാ ജരേ=ദേഹം മുഴുവൻ ജ്വലിച്ചു, തബ സതീ ജാഇ=ആ സമയത്തു സതീദേവി ചെന്നു്, ജാഗാ ദേഖേഉ=യാഗം സന്ദർശിച്ചു, സംഭു കര ഭാഗാ=ശിവന്നു (യജ്ഞ)ഭാഗം, കതഹ്രം ന ദീഖ=എവിടെയും കണ്ടില്ല.

പുത്രിയോടു് പിതാവു കുശലപ്രശ്നത്തിന്നുപോലും മുതിർന്നില്ലെന്നു മാത്രമല്ല, അവളെ കണ്ടപ്പോൾ അദ്ദേഹത്തിൻെറ സർവ്വാവയവവും ജ്വലിക്കുകകൂടി ചെയ്തു. സതീദേവി, യാഗശാലയിൽ പ്രവേശിച്ചു യാഗച്ചടങ്ങുകൾ നോക്കി. ശിവന്നു യജ്ഞഭാഗം എവിടെയും വെച്ചിരിക്കുന്നതായി ദേവിക്കു കാണാൻ കഴിഞ്ഞില്ല.

തബ ചിത ചഢേഉ ജോ സങ്കര കഹേഉ പ്രബോധ
അപമാന സമുഝി ഉര ദഹേഉ
പാഛില ദുഖു ന ഹൃദയം അസ ബ്യാപാ ജസ യഹ
ഭയഉ മഹാപരിതാപാ

ജോ സങ്കര കഹേറഉ=ശിവനെന്തുപറഞ്ഞു അതു, തബ ചിത ച ഢേഉ=അപ്പോളാണ് ബോദ്ധ്യമായതു്, പ്രഭു അപമാനു=സ്വഭ ർത്താവിനെ അവമാനിച്ചിരിക്കുന്നു എന്നു, സമുഝി ഉര ദഹേഉ= ഗ്രഹിച്ച ഹൃദയം ദഹിച്ചു, പാഛിലി ദുഖു=മുമ്പുള്ള ദുഃഖം, ജസ ഭയഉ യഹ പരിതാപാ=യാതൊരുതരത്തിൽ ഇപ്പോഠം സംഭവിച്ച പരിതാപംപോലെ, അസ ഹൃദയം നബ്യാപാ=അത്രത്തോളം തന്നെ ഹൃദയവ്യാപിയായില്ല.

പിതാവിൻെറ യാഗത്തിൽ പങ്കുകൊള്ളാൻ പോകണമെന്നാ വശ്യപ്പെട്ടപ്പോഠം അവളുടെ ആഗ്രഹത്തിന്നെതിരായി ശിവൻ എന്തൊക്കെ പ്രസ്താവിച്ചുവോ ആ പ്രസ്താവനയുടെ ഗൗരവം എത്ര ത്തോളമെന്നറിയാൻ ഇപ്പോഠം മാത്രമേ സതീദേവിക്കു കഴിഞ്ഞുള്ളു. സ്വഭർത്താവിനെ പിതാവു അവമാനിച്ചിരിക്കുന്നതായി കണ്ട സ തീദേവിയുടെ മനസ്സു തപിച്ചു. ഭർത്തൃപരിത്യാഗംകൊണ്ടു പണ്ടേ തന്നെ ദുഖിതയായ അവളുടെ മനസ്സിനു് അതിനേക്കാഠം വലു തായ വേദനയാണനുഭവിക്കേണ്ടിവന്നിരിക്കുന്നതു്. ഇപ്പോളത്തെ ദുഃഖവുമായി താരതമ്യപ്പെടുത്തുമ്പോഠം മുമ്പുള്ള ദുഃഖം സാരമില്ലാ ത്തതായി അവഠംക്കു തോന്നി.

ജദ്യപി ജഗ ദാരുന ദുഖ നാനാ സബതേം കഠിന
ജാതി അവമാനാ
സമുഝി സോ സതിഹി ഭയഉ അതി ക്രോധാ ബഹു
ബിധി ജനനീം കീൻഹ പ്രബോധാ

ജദ്യപി ജഗ നാനാ ദാരുന ദുഖ=ലോകത്തിൽ പല തരത്തിലുള്ള കഠിനദുഃഖങ്ങളുണ്ടെങ്കിലും, സബതേം കഠിന=അവയിലെല്ലാംവെ ച്ചു കഠിനമായിട്ടുള്ളതു്, ജാതി അപമാനാ=ജ്ഞാത്യാവമാനമാണു്, സോ സമുഝി സതിഹി=അതു മനസ്സിലാക്കിയ സതിക്കു, അതി ക്രോധാ ഭയഉ=വദ്ധിച്ച കോപമുണ്ടായി, ജനനീം ബഹു ബിധി= അമ്മ പലവിധത്തിലും, പ്രബോധാ കീൻഹ=സമാധാനിപ്പിച്ചു.

അനേകം ദാരുണദുഃഖങ്ങഠം ലോകത്തുണ്ടു്. അവയിലെല്ലാം വെച്ചു കഠിനമായിട്ടുള്ളതു ബന്ധുജനങ്ങളിൽനിന്നുള്ള അവമാനം

നിമിത്തമുള്ള ദുഃഖമാണ്. ഈ വസ്തുത ഗ്രഹിച്ച സതീദേവി കോപകലുഷയായിത്തീൻ. അമ്മ, മകളെ സമാശ്വസിപ്പിക്കാൻ പലതും പറഞ്ഞുനോക്കി.

ദോ: സിവ അപമാന ന ജാഇ സഹി ഹൃദയം ന
ഹോഇ പ്രബോധ
സകല സഭഹി ഹടകി തബ ബോലീം ബചന
സക്രോധ

സിവ അപമാന=ശിവാവമാനം, സഹി ന ജാഇ=സഹിക്കാനായില്ല, ഹൃദയം പ്രബോധ ന ഹോഇ=മനസ്സ സമാശ്വസ്തവുമായില്ല, സകല സഭഹി=എല്ലാ സദസ്യരേയും, ഹടകി തബ=സമീപിച്ച ആ സന്ദൎഭത്തിൽ, സക്രോധ=ക്രോധപൂൎവ്വം, ബചന ബോലീം=പറഞ്ഞു.

മററെന്തും അവരം സഹിക്കും. അവളുടെ പ്രാണനാഥനെ അവമാനിച്ച അപരാധമില്ലേ, അതു് അവരംക്ക അസഹ്യമായിരുന്നു. അവളുടെ ഹൃദയം അസ്വസ്ഥമായി. എല്ലാ സദസ്യരേയും സമീപിച്ച ദാക്ഷായണി കോപത്തോടെ ഇപ്രകാരം പറഞ്ഞു:

ചൗ: സുനഹു സഭാസദ സകല മുനിംദാ കഹീ സുനീ
ജിൻഹ സങ്കര നിന്ദാ
സോ ഫലു തുരത ലഹബ സബ കാഹൂം ഭലീ
ഭാംതി പഛിതാബ പിതാഹൂം

സഭാസദ സകല മുനിംദാ=സദസ്യരേ, മഹൎഷിമാരേ, നിങ്ങളെല്ലാവരും, സുനഹു ജിൻഹ=കേരംക്ക. യാതൊരു നിങ്ങരം, സങ്കര നിന്ദാ=ശങ്കരനെ നിന്ദിച്ച, കഹീ സുനീ=പറയുകയോ കേരംക്കുകയോ ചെയ്തിരിക്കുന്നു, സോഫലു സബ കാഹൂം=അതിൻെറ ഫലം എല്ലാവക്കും, തുരത ലഹബ=വേഗം സിദ്ധിക്കും, പിതാഹൂം ഭലീ ഭാംതി=അച്ഛനും നല്ലപോലെ, പഛിതാബ=പശ്ചാത്തപിക്കേണ്ടിവരും.

ഈ സഭയിൽ കൂടിയ വയോവൃദ്ധരേ, മഹഷിമാരേ, നിങ്ങളെല്ലാവരും കേൾക്കിൻ. സാക്ഷാൽ മഹാദേവനെ ഒന്നുകിൽ നിങ്ങൾ ദൂഷിച്ചു സംസാരിച്ചു; അല്ലെങ്കിൽ ആ ദോഷാരോപണം ചെവിക്കൊണ്ടു. ഇതിൻെറ ഫലം നിങ്ങൾക്കു ഉടനെ കിട്ടും. എൻെറ പിതാവായ ദക്ഷനും വേണ്ടപോലെ പശ്ചാത്തപിക്കേണ്ടിവരും.

സന്ത സംഭു ശ്രീപതി അപബാദാ സുനിയ ജഹാം
തഹം അസി മരജാദാ
കാടിഅ താസു ജീഭ ജോ ബസാഈ ശ്രവന മൂദി ന
ത ചലിഅ പരാഈ

സംഭു ശ്രീപതി=ശംഭുവിനേയും ലക്ഷ്മീപതിയേയും കുറിച്ചുള്ള, അപബാദാ ജഹാം=അപവാദങ്ങൾ എവിടെവെച്ചു, സുനിയ തഹം=കേൾക്കാനിടവരുന്നുവോ അവിടെവെച്ചു, സന്ത അസി മരജാദാ=സജ്ജനങ്ങൾ ഈ മര്യാദയാണ് (കൈക്കൊള്ളേണ്ടതു്), ജോ ബസാഈ=നിങ്ങൾക്കു കഴിവുണ്ടെങ്കിൽ, താസു ജീഭ=അവരുടെ നാവുകൾ, കാടിഅ ന ത=അരിയുക അല്ലാത്തപക്ഷം, ശ്രവന മൂദി=ചെവികൾ പൊത്തി, പരാഈ ചലിഅ=പലായനം ചെയ്യുക.

ആർ എവിടെവെച്ചു ശിവനേയും ലക്ഷ്മീവല്ലഭനായ വിഷ്ണുവിനേയും അപവദിക്കുന്നുവോ അവിടെവെച്ചു, സാധ്യമാകുന്നപക്ഷം അവരുടെ നാവുകൾ അരിയുക; അതിനു നിവ്വാഹമില്ലാത്തപക്ഷം അപവാദം തുടന്നു കേൾക്കാനിടവരാത്തവണ്ണം ചെവി പൊത്തി ആ സ്ഥലംവിട്ടു ഓടിപ്പോകുക ഇതാണു സജ്ജനങ്ങൾ അനുവത്തിക്കേണ്ട മര്യാദ. നിങ്ങളതല്ലല്ലോ ചെയ്തതു്.

ജഗദാതമാ മഹേസു പുരാരീ ജഗത ജനക സബ കേ
ഹിതകാരീ
പിതാ മന്ദമതി നിന്ദത തേഹീ ദച്ഛ സുക്ര സംഭവ
യഹ ദേഹീ

മഹേസു=ശിവൻ, ജഗദാതമാ പുരാരീ=ജഗദാത്മാവും ത്രിപുരവൈരിയും, ജഗത ജനക=ജഗൽപ്പിതാവും, സബ കേ ഹിതകാരീ=സർവ്വഹിതകാരിയുമാണ്, മന്ദമതി പിതാ=മന്ദബുദ്ധിയായ അച്ഛൻ, തേഹീ=അപ്രകാരമെല്ലാമിരിക്കുന്ന അദ്ദേഹത്തേയാണ്, നിന്ദത യഹ ദേഹീ=നിന്ദിക്കുന്നതു്. ഈ ശരീരം, ദച്ഛ സുക്ര സംഭവ=ദക്ഷവീര്യത്താൽ സംഭവിച്ചതുമാണ്.

ജഗദാത്മാവും ത്രിപുരസംഹാരിയും ലോകപിതാവും ഭക്തഹിതപ്രദനുമാണു ശിവൻ. ആ വിധം മാഹാത്മ്യമുള്ള അദ്ദേഹത്തെയാണല്ലോ മന്ദബുദ്ധിയായ പിതാവു നിന്ദിക്കുന്നതു്. എന്റെ ഈ ശരീരം ദക്ഷവീര്യത്തിൽനിന്നു സംഭൂതവുമാണ്. ഞാനദ്ദേഹത്തിന്റെ മകളാണെന്നു സാരം. ശിവനിന്ദകനായ ഒരുവന്റെ പുത്രിയായി ജീവിച്ചിരിക്കുന്നതു പാപമാണ്. അതിനാൽ ഞാനെന്റെ ശരീരത്തെ ഉപേക്ഷിക്കാനാണുദ്ദേശിക്കുന്നതെന്നു സൂചന.

തജിഹഉം തുരത ദേഹ തേഹി ഹേതു ഉര ധരി
ചന്ദ്രമൗലി ബൃഷകേതു
അസ കഹി ജോഗ അഗിനി തനു ജാരാ ഭയഉ
സകല മഖ ഹാഹാകാരാ

തേഹി ഹേതു=അതേ കാരണത്താൽ, ചന്ദ്രമൗലി ബൃഷകേതു=ചന്ദ്രശേഖരനായ ശിവനെ, ഉര ധരി തുരത=മനസ്സിൽ വഹിച്ചുകൊണ്ടു വേഗംതന്നെ, ദേഹ തജിഹഉം=ഞാൻ ശരീരം ഉപേക്ഷിക്കുന്നു, അസ കഹി=ഇങ്ങനെ പറഞ്ഞു, ജോഗ അഗിനി=യോഗാഗ്നിയിൽ, തനു ജരാ=ശരീരം ദഹിപ്പിച്ചു, സകല മഖ ഹാഹാകാരാ ഭയഉ=എല്ലാ യാഗത്തിലും ഹാഹാകാരമുണ്ടായി.

നിർഭാഗ്യനും മന്ദബുദ്ധിയും ശിവവിദ്വേഷിയുമായ ദക്ഷനു ഞാൻ പുത്രിയായിപ്പിറന്നു എന്ന ഏകകാരണത്താൽ, ശിവനെ ധ്യാനിച്ചുകൊണ്ടു ഞാനെന്റെ ഈ ശരീരം ഉപേക്ഷിക്കുന്നു. ഇത്രയും പറഞ്ഞു സതീദേവി യോഗാഗ്നിയിൽ ദഹിച്ചു. സദസ്യരിൽനിന്നു ആർത്തനാദം ഉയന്നു.

[സതീദേവി നിശ്ചലയായി പ്രാണവായുവിനേയും അപാന വായുവിനേയും പ്രതിരോധിച്ചു നാഭിയിൽ ഉറപ്പിച്ച് അവയെ സമാനവായുവുമായി സംയോജിപ്പിച്ചു. പിന്നീട്, സംയുക്തങ്ങളായ ആ മൂന്നു പ്രാണങ്ങളേയും മന്ദമന്ദം മുകളിലേക്കു കൊണ്ടുവന്നു ഹൃദയത്തിൽ സ്ഥാപിച്ചു. പിന്നീടവയെ ഉദാനവായുവുമായി സമ്മേളിപ്പിച്ചു. എല്ലാററിനേയും ഭ്രൂമദ്ധ്യത്തിലേക്കു കൊണ്ടുവന്നു ഒന്നാകെ പ്രതിരോധിച്ച് യോഗാഗ്നിയെ ധാരണംചെയ്തു. ചിത്തത്തിൽ ശിവനെ പ്രതിഷ്ഠിച്ചു ധ്യാനിക്കാൻ തുടങ്ങി. ശരീരം ശുദ്ധമാക്കി സമാധിയിൽനിന്നു ഉല്പന്നമായ യോഗത്തിന്റെ അഗ്നികൊണ്ടു ദഹിക്കുകയും ചെയ്തു.—ഭാഗവതം]

ദോ: സതീ മരന സുനി സംഭുഗന ലഗേ കരന മഖ
ഖീസ
ജഗ്യ ബിധംസ ബിലോകി ഭൃഗു രച്ഛാ കീൻഹി
മുനീസ

സതീ മരന സുനി=സതിയുടെ മരണവൃത്താന്തം കേട്ടു, സംഭുഗന= ശിവഭൃതങ്ങൾ, മഖ ഖീസ കരന ലഗേ=യാഗം നശിപ്പിക്കാൻ തുടങ്ങി, ജഗ്യ ബിധംസ ബിലോകി=യാഗവിധ്വംസനം കണ്ടു, മുനീസ ഭൃഗു=ഭൃഗുമഹർഷി, രച്ഛാ കീൻഹി=രക്ഷിച്ചു.

സതി മരിച്ചു എന്നു കേട്ടപ്പോൾ ശിവഭൃതഗണങ്ങൾ യാഗശാലയിൽ ചെന്നു യാഗം മുടക്കാൻ തുടങ്ങി. അവരുടെ ആ സംരംഭം കണ്ടു് ഭൃഗുമഹർഷി അവരെ തടഞ്ഞു യാഗരക്ഷചെയ്തു.

ചൗ: സമാചാര സബ സങ്കര പാഏ ബീരഭദ്ര കരി
കോപ പഠാഏ
ജഗ്യ ബിധംസ ജാഇ തിൻഹ കീൻഹാ സകല
സുരൻഹ ബിധിവത ഫലു ദീൻഹാ

സങ്കര സമാചാര സബ=ശിവൻ വൃത്താന്തങ്ങളെല്ലാം, പാഏ കോപു കരി=ഗ്രഹിച്ച് കോപാകുലനായി, ബീരഭദ്ര പഠാഏ=

വീരഭദ്രനെ അയച്ചു, തിൻഹ ജാഇ=അദ്ദേഹം ചെന്നു്, ജഗ്യ ബിധംസ കീൻഹാ=യാഗവിധ്വംസനം ചെയ്തു, സകല സുരൻഹ=എല്ലാ ദേവന്മാൎക്കും, ബിധിവത ഫലുദീൻഹ=വിധിപോലുള്ള ഫലം നൽകി.

സതീദേവി പിതൃഭവനത്തിൽ ചെന്നതിനുശേഷമുണ്ടായ സംഭവങ്ങളെല്ലാം ശിവനറിഞ്ഞു. ദേവിയുടെ ചരമം അദ്ദേഹത്തെ അത്യധികം രുഷ്ടനാക്കി. അദ്ദേഹം വീരഭദ്രനെ ദക്ഷമന്ദിരത്തിലേക്കയച്ചു. വീരഭദ്രൻ ചെന്നു യാഗവിധ്വംസനംചെയ്തു. ശിവനെ അധിക്ഷേപിക്കുകയോ ആ അധിക്ഷേപം ശ്രവിക്കുകയോ ചെയ്ത ദേവന്മാൎക്കെല്ലാം യഥാവിധി ഫലവും സിദ്ധിച്ചു.

ഭൈ ജഗബിദിത ദച്ഛ ഗതി സോഇ ജസി കഛു
സംഭു ബിമുഖ കൈ ഹോഇ
യഹ ഇതിഹാസ സകല ജഗ ജാനീ താതേ മൈം
സംഛേപ ബഖാനീ

ദച്ഛ=ദക്ഷന്നു, സംഭു ബിമുഖ കൈ=ശിവവിമുഖന്മാൎക്കു, ജസി കഛു ഹോഇ=യാതൊരനുഭവമാണോ ഉണ്ടാവുക, സോഇ ഗതി ഭൈ=ആ ഗതിതന്നെ ഉണ്ടായി, യഹ ഇതിഹാസ=ഈ കഥ, സകല ജഗ ജാനീ=സമസ്തലോകവും ഗ്രഹിച്ചിട്ടുണ്ടു്, താതേ മൈം സംഛേപ=അതുകൊണ്ടുതന്നെയാണു് ഞാൻ ചുരുക്കി, ബഖാനീ= പറഞ്ഞതും.

ശിവനോടു വൈമുഖ്യം പ്രകടിപ്പിക്കുന്നവൎക്കു എന്താണോ അനുഭവമാകുക ആ അനുഭവംതന്നെയാണു് ദക്ഷന്നും ഉണ്ടായതു്. ദക്ഷചരിതം അറിയാത്തവർ ലോകത്തിലില്ല. അതുകൊണ്ടുതന്നെയാണു പ്രസ്തുത കഥ ഞാൻ സംക്ഷേപിച്ചു പറഞ്ഞതും.

സതീം മരത ഹരി സന ബരു മാഗാ ജനമ ജനമ
സിവ പദ അനുരാഗാ
തേഹി കാരന ഹിമഗിരി ഗൃഹ ജാഇ ജനമീം
പാരബതീ തനു പാഇ

ജബ് തേം ഉമാ സൈലഗൃഹ ജാഈ സകല സിദ്ധി
സംപതി തഹം ഛാഈ
ജഹം തഹം മുനീൻഹ സുആശ്രമ കീൻഹേ ഉചിത
ബാസ ഹിമഭൂധര ദീൻഹേ

സതീം മരത=സതീദേവി മരിക്കുന്ന സമയം, ഹരി സന=ശ്രീരാമനോട്ട, ബരു മാഗാ=വരം അഭ്യത്ഥിച്ചു, ജനമ ജനമ=ജന്മജന്മങ്ങളിലും, സിവ പദ അനുരാഗാ=ശിവതൃപ്പാദപ്രേമം ഉണ്ടാകണമെന്നു്, തേഹി കാരന=ആ കാരണത്താലാണ, ഹിമ ഗിരി ഗൃഹ ജാഈ=ഹിമഗിരിഗൃഹത്തിൽ ചെന്നു്, പാരബതീ തനു പാഈ=പാവ്വതീശരീരം വഹിച്ചു്, ജനമീം=ജന്മമെട്ടത്തു്, ജബതേം ഉമാ സൈലഗൃഹ ജാഈം തഹം=ഉമ ശൈലഗൃഹത്തിൽ എപ്പോൾ ജനിച്ചുവോ ആ നിമിഷം മുതൽ അവിടെ, സകല സിദ്ധി സംപതി=സകല സിദ്ധികളും സമ്പത്തുകളും, ഛാഈം=സമൃദ്ധമായി, ജഹം തഹം മുനിൻഹ=അങ്ങിങ്ങായി മുനിമാർ, സുആശ്രമ കീൻഹേ=മനോഹരങ്ങളായ ആശ്രമങ്ങളുണ്ടാക്കി, ഹിമ ഭൂധര=ഹിമാദ്രി അവക്കു, ഉചിത ബാസ ദീൻഹേ=സമുചിത സ്ഥാനമാനങ്ങളും നൽകി.

യോഗാഗ്നിയിൽ പതിക്കുന്ന അവസരത്തിൽ സതീദേവി ശ്രീരാമനോടപേക്ഷിക്കുകയുണ്ടായി ജന്മജന്മങ്ങളിലും തനിക്കു ശിവചരണപ്രേമം ഉണ്ടാകാൻ വരം നൽകണമെന്നു്. അവളങ്ങനെ അത്ഥിച്ചതിൻെറ ഫലമായിട്ടാണു് ഹിമഗിരിഗൃഹത്തിൽ പാവ്വതിയെന്ന പേർ വഹിച്ചു ജന്മമെട്ടത്തു്. ഉമാദേവി ജനിച്ച നിമിഷം മുതൽ ഹിമഗിരി സകല സിദ്ധികളുടേയും സമ്പത്തുകളുടേയും ആസ്ഥാനമായിത്തീൎന്നു. മുനിമാർ ആ ഗിരിയിൽ അവിടവിടെ മനോഹരാശ്രമങ്ങൾ നിമ്മിച്ചു പാപ്പു തുടങ്ങി. ഹിമവാൻ അവക്കു സമുചിത സ്ഥാനവും നല്കി. [യോഗാഗ്നിയിൽ ദേഹിക്കുന്നവക്കു പുനജ്ജന്മമില്ലെന്നാണു ശാസ്ത്രങ്ങൾ ഉദ്ഘോഷിക്കുന്നതു്. ആ സ്ഥിതിയിൽ എങ്ങനെ സതീദേവിക്കു ജന്മം

പിന്നീട്ടണ്ടായി എന്നൊരു ചോദ്യമുണ്ടാകാം. യോഗാഗ്നിയിൽ പ്രവേശിക്കുന്ന അവസരത്തിൽ ദേവി ശിവനെ സ്മരിക്കുനുണ്ടായിരുന്നു; ശിവപാദഭക്തിക്കു ഭാഗ്യമുണ്ടാകാൻ പ്രാൎത്ഥിക്കുകയും ചെയ്തിരുന്നു. ഇക്കാരണത്താലാണു പുനൎജ്ജന്മമുണ്ടായതു്.]

ദോ: സദാ സുമന ഫല സഹിത സബ ദ്രുമ നവ
നാനാ ജാതി
പ്രകടീം സുന്ദര സൈലപര മനി ആകര ബഹു
ഭാംതി

നാനാ ജാതി സബ ദ്രുമ=പലജാതിയിലുള്ള സകല മരങ്ങളും, സദാ നവ സുമന ഫല സഹിത=എല്ലായ്പ്പോഴും പുതു പുഷ്പഫല സമേതങ്ങളായി (കാണപ്പെട്ടു), സുന്ദര സൈല പര=സുന്ദരപൎവ്വതത്തിൽ, ബഹു ഭാംതി മനി ആകര=പലവിധത്തിലുള്ള രത്ന ഖനികൾ, പ്രഗടീം=പ്രത്യക്ഷങ്ങളായി.

പല ജാതിയിൽ അസംഖ്യം വൃക്ഷങ്ങൾ; അവയെല്ലാം പുതു പുതു പുഷ്പങ്ങളോട്ടം ഫലങ്ങളോട്ടം കൂടി പരിശോഭിച്ചു. ഹിമാദ്രിയിൽ അവിടവിടെയായി പലവിധത്തിലുള്ള രത്നങ്ങളുടെ ഖനികൾ പ്രത്യക്ഷങ്ങളായി.

ചൗ: സരിതാ സബ പുനീത ജലു ബഹഹീം ഖഗ
മൃഗ മധുപ സുഖി സബ രഹഹീം
സഹജ ബയരു സബ ജീവൻഹ ത്യാഗാ ഗിരി-
പര സകല കരഹിം അനുരാഗാ

സബ സരിതാ=എല്ലാനദികളിലും, പുനീത ജലു ബഹഹീം=പവിത്രജലം ഒഴുകാൻ തുടങ്ങി, സബ ഖഗ മൃഗ മധുപ=എല്ലാപ്പക്ഷികളും മൃഗങ്ങളും ഭ്രമരങ്ങളും, സുഖീ രഹഹീം=സുഖികളായി കഴിഞ്ഞുകൂടി, സബ ജീവൻഹ=എല്ലാ=ജീവികളും, സഹജ ബയരു ത്യാഗാ=സഹജവൈരം വെടിഞ്ഞു, ഗിരിപര സകല=ഹിമാദ്രിയിൽഉള്ള സകല ജീവികളും, അനുരാഗാ കരഹിം=അന്യോന്യം പ്രേമിച്ചിരുന്നു.

പാൎവ്വതിയുടെ ജനനംകൊണ്ടു് ഹിമാദ്രിക്കുണ്ടായ മാററങ്ങളാണിതിലും വൎണ്ണിക്കപ്പെട്ടിരിക്കുന്നതു്. അവിടെയുള്ള സകല നദികളിലും പരിശുദ്ധജലം പ്രവഹിച്ചു പക്ഷികളും ഭ്രമരങ്ങളും മൃഗങ്ങളും സസുഖം ജീവിച്ചു. ആൎക്കുമില്ല ആരോടും വൈരം. ഹിമാദ്രിയിലുള്ള സമസ്ത ജീവജാലങ്ങളും അന്യോന്യ പ്രേമാബദ്ധങ്ങളായിഭവിച്ചു.

സോഹ സൈല ഗിരിജാ ഗൃഹ ആഏം ജിമി ജനു
രാമഭഗതി കേ പാഏം
നിത നൂതന മംഗല ഗൃഹ താസു ബ്രഹ്മാദിക
ഗാവഹിം ജസു ജാസു

ജനു രാമഭഗതി കേ പാഏം ജിമി=ജനങ്ങാം രാമഭക്തി പ്രാപിച്ചാലെന്നവണ്ണം, ഗിരിജാ ഗൃഹ ആഏം=പാൎവ്വതി ഗൃഹത്തിൽ പ്രത്യക്ഷയായതുമുതൽ, സൈല സോഹ=ശൈലം പരിശോഭിച്ചു, താസു ഗൃഹ=ഹിമാദ്രിയുടെ ഗൃഹം, നിത നൂതന മംഗല=നിത്യനൂതന മംഗളമായി, ബ്രഹ്മാദിക=ബ്രഹ്മാദിദേവന്മാർ, ജാസു ജസ ഗാവഹിം=അദ്ദേഹത്തിന്റെ യശസ്സു ഗാനംചെയ്തുകൊണ്ടിരുന്നു.

ഭക്തലോകം രാമഭക്തി സമ്പന്നമായാൽ ഏതുപ്രകാരമോ അതുപോലെ ഗിരിജ പ്രത്യക്ഷയായതുമുതൽ ഹിമാദ്രി പരിശോഭിച്ചു. ആ ഗൃഹം നിത്യവും നവ്യവുമായ മംഗളങ്ങൾക്കു ആസ്ഥാനമായി. ബ്രഹ്മാവു തുടങ്ങിയ ദേവന്മാർ ഹിമാദ്രിയുടെ യശസ്സു ഗാനംചെയ്തു.

നാരദ സമാചാര സബ പാഏ കൗതുകഹിം ഗിരി
ഗേഹ സിധാഏ
സൈലരാജ ബഡ ആദര കീൻഹാ പദ പഖാരി
ബര ആസനു ദീൻഹാ

സബ സമാചാര പാഏ=എല്ലാ വൃത്താന്തവും അറിഞ്ഞു, നാരദ കൗതുകഹിം=നാരദൻ വിനോദാൎത്ഥം, ഗിരി ഗേഹ സിധാഏ=

ഗിരിമന്ദിരത്തിലെഴുന്നള്ളി, പദ പഖാരി=കാൽ കഴുകിച്ചു, ബര ആസന ദീൻഹാ=ശ്രേഷ്ഠമായ പീഠം നൽകി, സൈലരാജ=ശൈലരാജാവ്, ബഡ ആദര കീൻഹാ=വലിയ ആദരവ് പ്രകാശിപ്പിച്ചു

സതീദേവി മരിച്ചതും ഹിമാദ്രിയുടെ പുത്രിയായി രണ്ടാമതും ദേവി ജന്മമെടുത്തതും മററുമായ വൃത്താന്തങ്ങളറിഞ്ഞു ഒരിക്കൽ നാരദമഹർഷി വിനോദാർത്ഥം ഹിമഗിരിയിലെഴുന്നള്ളി. ഹിമവാൻ മഹർഷിയെ എതിരേററ അർഘ്യപാദ്യപീഠങ്ങാം നൽകി സമാദരിച്ചു.

നാരി സഹിത മുനി പദ സിരു നാവാ ചരന
സലില സബു ഭവന സിംചാവാ
നിജ സൗഭാഗ്യ ബഹുത ഗിരി ബരനാ സുതാ
ബോലി മേലീ മുനി ചരനാ

നാരി സഹിത=ഭാര്യാസമേതനായ ഹിമവാൻ, മുനിപദ=മുനിപാദങ്ങളിൽ, സിരുനാവാ=ശിരസ്സു കുനിച്ച്, ചരന സലില=പാദതീർത്ഥം, ഭവന സബ=ഭവനങ്ങളിലെല്ലാം, സിംചാവ=തളിച്ചു, ഗിരി=ഹിമവാൻ, നിജ സൗഭാഗ്യ=തൻെറ സൗഭാഗ്യം, ബഹുത ബരനാ=വളരെ വർണ്ണിച്ചു, സുതാ ബോലി=പുത്രിയെ വിളിച്ച്, മുനി ചരനാ മേലീ=മുനിപാദങ്ങളിലർപ്പിച്ചു.

ഹിമവാൻ പത്നിയായ മേനയുമൊരുമിച്ചു ചെന്നു നാരദമുനിയുടെ തൃച്ചരണങ്ങളിൽ നമസ്കരിക്കയും മുനിയുടെ പാദോദകം ഗൃഹത്തിലെങ്ങും തളിക്കകയും ചെയ്തു. അനന്തരം അദ്ദേഹം തനിക്ക് കൈവന്ന സൗഭാഗ്യം വളരെയേറെ വർണ്ണിക്കകയും ഗിരിജയെ വിളിച്ചു നാരദപാദങ്ങളിൽ അർപ്പിക്കകയും ചെയ്തു. എന്നിട്ടിങ്ങനെ പറഞ്ഞു:—

ദോ: ത്രികാലജ്ഞ സർബജ്ഞ തുംഹ ഗതി സർബത്ര
തുംഹാരി

കഹഹു സുതാ കേ ദോഷ ഗുന മുനിബര ഹൃദയം
ബിചാരി

തുംഹ ത്രികാലഗ്യ=അവിടുന്നു ത്രികാലജ്ഞനും, സർബഗ്യ=സർവ്വജ്ഞനുമാണ്, തുംഹാരി ഗതി=അങ്ങയുടെ ഗതി, സർബത്ര=എവിടെയുമുണ്ട്, മുനിബര=ഹേ മഹർഷേ, ഹൃദയം ബിചാരി=മനസ്സിൽ വിചാരിച്ച്, സുതാ കേ ദോഷ ഗുന=മകളുടെ ഗുണദോഷങ്ങൾ, കഹഹു=അരുളിച്ചെയ്യുക.

ഭൂതം വർത്തമാനം ഭാവി എന്നീ മൂന്നു കാലങ്ങളേയും കുറിച്ച് അവിടെയ്ക്കറിയാം. അവിടയ്ക്കറിഞ്ഞുകൂടാത്ത ഒന്നുംതന്നെ ഇല്ല. സർവ്വശാസ്ത്രനിപുണനുമാണങ്ങ്; എവിടെയും അങ്ങു സഞ്ചരിക്കുന്നു. അല്ലയോ മഹർഷേ നന്നായാലോചിച്ച് അവിടുന്നു എന്റെ പുത്രിയുടെ ഗുണദോഷങ്ങൾ അരുളിച്ചെയ്യുക.

ചൗ: കഹ മുനി ബിഹംസി ഗൂഢ മൃദു വാനീ സുതാ
തുംഹാരി സകല ഗുന ഖാനീ
സുന്ദര സഹജ സുസീല സയാനീ നാമ ഉമാ
അംബികാ ഭവാനീ

മുനി ബിഹംസി=മുനി ചിരിച്ചുകൊണ്ട്, ഗൂഢ മൃദുബാനീ=ഗൂഢാഭിപ്രായം മൃദുവാക്കുകളാൽ, കഹ=പറഞ്ഞു, തുംഹാരി സുതാ=അങ്ങയുടെ മകൾ, സകല ഗുന ഖാനീ=സകല ഗുണാകരമാണ്, സഹജ സുന്ദര സുസീല=സ്വാഭാവികമായിത്തന്നെ സുന്ദരമായ സൗശീല്യത്തോടുകൂടിയവളും, സയാനീ=ചതുരയുമാണ്, നാമ ഉമാ അംബികാ ഭവാനീ=പേരിവൾക്ക ഉമ, അംബിക, ഭവാനി എന്നൊക്കെയാണ്.

തന്റെ ഗൂഢമായ അഭിപ്രായം മഹർഷി മൃദുവാക്കുകളെക്കൊണ്ടു പ്രകടമാക്കി. ഹേ ഗിരീന്ദ്ര, അങ്ങയുടെ പുത്രി സമസ്തഗുണങ്ങളുടേയും ഉറവിടമാണ്. പ്രകൃത്യാതന്നെ സുന്ദരമായ സൗശീല്യത്തോടുകൂടിയവളും പ്രഗത്ഭയുമാണിവൾ. പേരിവൾക്ക ഉമ എന്നും, അംബിക എന്നും, ഭവാനി എന്നുമാണ്.

[ഈ പേരുകളുടെ ഗൂഢാൎത്ഥം ഇതാണ്:– തപസ്സിൽനിന്നു നിരോധിക്കപ്പെട്ടവൾ. 'ഉമേതി മാത്രാ തപസോ നിഷിദ്ധാ'— കുമാരസംഭവം. തപസ്സുചെയ്യുന്നവൾ എന്നൎത്ഥം. അംബിക എന്ന നാമത്തിനു ജഗന്മാതാ എന്നും ഭവാനീ എന്നതിനു ശിവ പത്നീ എന്നും അൎത്ഥം.]

സബ ലച്ഛന സമ്പന്നാ കുമാരീ ഹോഇഹി സന്തത
പിയഹി പിആരീ
സദാ അചല എഹി കര അഹിവാതാ എഹി തേം
ജസു പൈഹഹിം പിതു മാതാ

കുമാരീ=അങ്ങയുടെ പുത്രി, സബ ലച്ഛന സമ്പന്ന=സൎവ്വലക്ഷണ സമ്പന്നയാണ്, സന്തത പിയഹി പിആരാ=സദാ, പ്രിയനു പ്രിയപ്പെട്ടവളായിരിക്കും, എഹി കര അഹിവാതാ=ഇവളുടെ സുമംഗലിത്വം, സദാ അചല=എന്നും ഇളക്കമില്ലാത്തതായിരിക്കും, എഹിതേം പിതു മാതാ=ഇവൾ മൂലമായി പിതാവിനും മാതാവിനും, ജസു പൈഹഹിം=യശസ്സുണ്ടാകും.

ഹേ ഗിരീന്ദ്ര, ഗിരിജ എല്ലാ ലക്ഷണങ്ങളും തികഞ്ഞവളാണ്. അവൾ അവളുടെ പ്രാണനാഥനു സദാ പ്രിയപ്പെട്ടവളായിരിക്കും. അവളുടെ സുമംഗലിത്വത്തിനു ഒരു ഇളക്കവും ഉണ്ടാകുന്നതല്ല. അങ്ങയുടെ പുത്രി മൂലമായി അങ്ങക്കും മേനയ്ക്കും യശസ്സുണ്ടാകും.

ഹോഇഹി പൂജ്യ സകല ജഗ മാഹീം എഹി സേവത
കഛു ദുർലഭ നാഹീം
എഹി കര നാമു സുമിരി സംസാരാ ത്രിയ
ചഢിഹഹിം പതിബ്രത അസിധാരാ

സകല ജഗ മാഹീം=സമസ്ത ജഗത്തിലും, പൂജ്യ ഹോഇഹി=പൂജ്യയായി ഭവിക്കും, എഹി സേവത=ഇവളെ ഭജിക്കുന്നതുകൊണ്ടു, ദുർലഭ കഛു നാഹീം=ദുർലഭമായിട്ടൊന്നുമുണ്ടാകുകയില്ല, സംസാര=

പ്രപഞ്ചത്തിൽ, ഏഹറി കര നാമു=ഇവളുടെ പേർ, സുമിരി=ധ്യാനിച്ചിട്ടു്, ത്രിയ=സ്ത്രീകൾ, അസിധാരാ=അസിധാരയായ, പതിബ്രത=പതിവ്രതാധമ്മം, ചഢിഹററിം=പരിപാലിക്കും.

അങ്ങയുടെ പുത്രി ത്രിഭുവനങ്ങളിലും പൂജ്യയായിരിക്കും. ഇവളെ ഭജിക്കുന്നതുകൊണ്ടു എന്തും ആക്കും സുലഭമാകും. ഇവളുടെ പേർ സ്മരിച്ചു സ്ത്രീകൾ, വാൾമുനയിൽ ഇരിക്കുന്നതുപോലെ ദുഷ്കരമായ പതിവ്രതാധമ്മം സംരക്ഷിക്കും. [അസിധാരാവ്രതം എന്നൊന്നു പുരാണപ്രസിദ്ധവുമാണു്.]

സൈല സുലച്ഛന സുതാ തുംഹാരീ സുനഹു ജേ അബ
അവഗുന ദുഇ ചാരീ
അഗുന അമാന മാതു പിതു ഹീനാ ഉദാസീനാ സബ
സംസയ ഛീനാ

സൈല തുംഹാരി സുതാ=ഹേ ഹിമവാൻ, അങ്ങയുടെ പുത്രി, സുലച്ഛന=സുലക്ഷണയാണു്, ജേ അബ=യാതൊരു വരനു, ദുഇ ചാരീ അവഗുന=രണ്ടുനാലു ദുർഗ്ഗുണങ്ങളുണ്ടു്, സുനഹു=കേൾക്കുക, അഗുന=ഗുണഹീനനാണു്, അമാന=മാനവിഹീനനാണു്, മാതുപിതു ഹീനാ=മാതൃപിതൃഹീനനാണു്, ഉദാസീന=ഉദാസീനനാണു്, സബ സംസയ ഛീനാ=സവ്വസംശയരഹിതനാണു്.

അല്ലയോ ഹിമവൻ, അങ്ങയുടെ മകൾ സവ്വലക്ഷണസമ്പന്നയാണു്. എന്നാൽ ഇവൾക്കുണ്ടാകാൻപോകുന്ന വരനു രണ്ടുനാലു ദുർഗ്ഗുണങ്ങളുണ്ടു്. അവയും കേട്ടുകൊള്ളുക. ഗുണഹീനനും മാനവിഹീനനും മാതൃപിതൃഹീനനും ഉദാസീനനും സവ്വസന്ദേഹരഹിതനുമാണദ്ദേഹം.

[ഗൂഢാത്ഥം:— അഗുണപദത്തിനു സത്വരജസ്തമോ ഗുണങ്ങളിൽനിന്നു അതീതനായിട്ടുള്ളവൻ എന്നും, മാനവിഹീനനെന്നതിനു അനഹങ്കാരി എന്നും, മാതൃപിതൃഹീനനെന്നതിനു സ്വയംഭു എന്നും ഉദാസീനനെന്നതിനു സമദശി എന്നും സവ്വസംശയരഹിതനെന്നതിനു സമസ്തസന്ദേഹങ്ങളേയും അകററുന്നവനെന്നും അത്ഥം.]

ദോ: ജോഗീ ജടില അകാമ മന നഗന അമംഗല
ബേഷ
അസ സ്വാമീ എഹി കഹം മിലിഹി പരീ ഹസ്ത
അസി രേഖ

ജോഗീ ജടില=യോഗിയും ജടിലനും, അകാമ മന നഗന=അകാമനും നഗ്നനും, അമംഗല ബേഷ=അമംഗളവേഷനും ആയ, അസ സ്വാമീ=താദൃശ ഭത്താവിനെ, എഹി കഹം മിലിഹി=ഇവൾക്കു ലഭിക്കും, ഹസ്ത അസി രേഖ=കൈയിൽ ആവിധമുള്ള രേഖ, പരീ=പതിഞ്ഞിട്ടുണ്ടു്.

യോഗിയും ജടിലനും അകാമനും നഗ്നനും അമംഗളവേഷനും ആയ ഭത്താവാണു് ഇവൾക്കുണ്ടാവുക. ഇവളുടെ കൈയിൽ ആവിധമുള്ള രേഖയാണുള്ളതു്.

[ഗൂഢാത്ഥം:- യോഗിപദത്തിനു ധ്യാനിക്കുന്നവനെന്നും ജടിലപദത്തിനു ജടാധാരിയെന്നും അനാദിയെന്നും, അകാമപദത്തിനു നിസ്പൃഹനെന്നും, അമംഗളവേഷനെന്നതിനു കട്ടുത്തുടി, മൃഗചമ്മം, കപാലം എന്നിങ്ങനേയുള്ള അശുഭവസ്തുക്കൾ വഹിക്കുന്നവനെന്നും നഗ്നശബ്ദത്തിനു ദിഗംബരനെന്നും അത്ഥം.]

ചൗ: സുനി മുനി ഗിരാ സത്യ ജിയം ജാനീ ദുഖ
ദമ്പതിഹി ഉമാ ഹരഷാനീ
നാരദഹും യഹ ഭേദ്ദ ന ജാനാ ദസാ ഏക
സമുഝബ ബിലഗാനാ

മുനിഗിരാ സുനി ജിയം=മുനിയുടെ വാക്കുകൾ കേട്ടു മനസ്സിൽ, സത്യ ജാനീ ദമ്പതിഹി=സത്യമെന്നു ഗ്രഹിച്ച ദമ്പതിമാക്കു, ദുഖ; ഉമാ ഹരഷാനീ=ദുഃഖമുണ്ടായി. ഉമ പ്രസന്നയായി, നാരദഹും യഹഭേദ്ദ=നാരദനുപോലും ഈ (വൈപരീത്യം) വ്യത്യസ്തത, ന ജാനാ=മനസ്സിലായില്ല, ദസാ ഏക=സ്ഥിതി ഒന്നുപോലായിരുന്നു, സമുഝബ ബിലഗാനാ=അനുഭവത്തിൽ വിഭിന്നവും.

നാരദമുനി ഭാവി വരൻെറ ദോഷങ്ങരം വ്യാഖ്യാനിച്ചതു കേട്ടു അവ, യഥാത്ഥമെന്നുള്ള ബോധത്താൽ ഹിമവാനും മേനയ്ക്കും വലിയ വ്യസനമുണ്ടായി. എന്നാൽ ഉമയ്ക്കാകട്ടേ പ്രസന്നതയാണുണ്ടായതു്. നാരദനുപോലും മനസ്സിലാക്കാൻ കഴിഞ്ഞില്ല ഈ വ്യത്യസ്തത. നോട്ടത്തിൽ എല്ലാവരുടേയും മുഖഭാവം ഒന്നുപോലെയായിരുന്നു. എന്നാൽ ശ്രോതാക്കളുടെ മനോഭാവം വിഭിന്നവുമായിരുന്നു. ആ വിഭിന്നതയാണു് നാരദനു മനസ്സിലാകാതെ വന്നതു്. ശ്രോതാക്കരം പുറമേ സന്താപമോ സന്തോഷമോ പ്രകാശിപ്പിച്ചില്ല എന്നത്ഥം.

സകല സഖീം ഗിരിജാ ഗിരി മൈനാ പുലക
സരീര ഭരേ ജല നൈനാ
ഹോഇ ന മൃഷാ ദേവരിഷി ഭാഖാ ഉമാ സോ
ബചനു ഹൃദയം ധരി രാഖാ

സഖീം ഗിരിജാ=സഖിമാക്കും, ഗിരിജയ്ക്കും, ഗിരി മൈനാ സകല= ഹിമവാനും മേനയ്ക്കുമെല്ലാം, സരീര പുലക=ശരീരങ്ങരം പുളകിതങ്ങളായി, നൈനാ ജല ഭര=കണ്ണുകരം ജലപൂണ്ണങ്ങളായി, ദേവരിഷി ഭാഖാ=നാരദവാക്കുകരം, മൃഷാ ന ഹോഇ=മിഥ്യയായി ഭവിക്കുകയില്ല, സോ ബചനു ഉമാ=ആ വാക്കുകരം ഗിരിജ, ഹൃദയം ധരി രാഖാ=മനസ്സിൽ ധരിച്ചുവെച്ചു.

തോഴിമാരുടേയും ഉമയുടേയും ഹിമവാൻെറയും മേനയുടേയും ദേഹങ്ങരം പുളകാഞ്ചിതങ്ങളും കണ്ണുകരം ബാഷ്പപൂണ്ണങ്ങളുമായിത്തീന്നു. ദേവഷിയായ നാരദൻെറ വാക്കുകരം ഒരിക്കലും അസത്യങ്ങളാവുകയില്ല. അദ്ദേഹം പറഞ്ഞവാക്കുകരം അവരം മനസ്സിലുറപ്പിച്ചു. [സന്താപത്തിലെന്നപോലെ സന്തോഷത്തിലും പുളകത്തിനും ബാഷ്പത്തിനും സ്ഥാനമുണ്ടല്ലൊ. സഖിമാക്കും ദമ്പതിമാക്കും മുനിവാക്കുകരം അസ്വാസ്ഥ്യത്തേയും ഉമയ്ക്കു സ്വാസ്ഥ്യത്തേയും ഉണ്ടാക്കി ]

ഉപജേഉ സിവപദ കമല സനേഹൂ മിലന കഠിന
മന ഭാ സന്ദേഹൂ

ജാനി കഃ അവസരു പ്രീതി ദുരാഇൗ സഖീ ഉഛംഗ
ബൈഠീ പുനി ജാഇൗ

സിവപദ കമല=ശിവൻെറ പാദകമലങ്ങളിൽ, സനേഹ ഉപജേഉ=സ്നേഹം അങ്കുരിതമായിട്ടും, മിലനേ കഠിന=ലഭിക്കാൻ വിഷമമെന്ന, സന്ദേഹു മന ഭാ=സന്ദേഹം മനസ്സിലുണ്ടായി, കു അവസര ജാനി=അവസരം മോശമെന്നറിഞ്ഞു, പ്രീതി ദുരാ ഇൗ=പ്രീതി മറച്ചുവെച്ചു, പുനി ജാഇൗ=അനന്തരം ചെന്നു്, സഖീ ഉഛംഗ ബൈഠീ=സഖിയുടെ മടിയിൽ ഇരുന്നു.

ഉമക്കു ശിവപാദകമലങ്ങളിൽ സ്നേഹം അങ്കുരിച്ചുകഴിഞ്ഞിട്ടും പിന്നെയും ഒരു ശങ്ക. അദ്ദേഹത്തെ അവൾക്കു ലഭിക്കുമോ? എന്നു്. ഏതായാലും ഭഗവാനോടുള്ള പ്രേമം പ്രകടിപ്പിക്കാൻ തക്ക അവസരമല്ല ഇതെന്നുകരുതി അവൾ ആ പ്രേമം മറച്ചുവെച്ചു സഖിയുടെ അങ്കതലത്തിൽ ചെന്നിരുന്നു.

ഝൂഠി ന ഹോഇ ദേവരിഷി ബാനീ സോചഹിം
ദമ്പതി സഖീം സയാനീ
ഉര ധരി ധീര കഹഇ ഗിരിരാഉൗ കഹഹു നാഥ കാ
കരിഅ ഉപാഉൗ

ദേവരിഷി ബാനീ=ദേവർഷിയുടെ വാക്കുകൾ, ഝൂഠി ന ഹോഇ=അന്യഥാ ഭവിക്കയില്ല (എന്നിങ്ങനെ), ദമ്പതി=ഹിമവാനും മേനയും, സയാനീ സഖീം=ചതുരമാരായ തോഴിമാരും, സോചഹിം=വിചാരിച്ചു, ഉര ധീര ധരി=ധൈര്യമവലംബിച്ചു്, ഗിരിരാഉൗ കഹഇ=ഹിമവാൻ പറഞ്ഞു, നാഥ കഹഹു=സ്വാമിൻ അരുളിച്ചെയ്യു, കാ ഉപാഉൗ കരിഅ=എന്തൊരുപായമാണു പ്രവൎത്തിക്കുക?

ഹിമവാനും മേനയും പ്രഗത്ഭമാരായ സഖിമാരും വിചാരിച്ചു, ദേവർഷിയായ നാരദൻെറ പ്രവചനങ്ങൾ ഫലിക്കാതെ വരില്ല എന്നു്. ഹിമവാൻ ധൈര്യമവലംബിച്ചു മഹർഷിയോടിങ്ങനെ ചോദിച്ചു:- 'സ്വാമിൻ, ഈ ദുർഘടത്തിനു എന്താണൊരു പ്രതിവിധി? പറഞ്ഞുതരു.'

ദോ: കഹ മുനീസ ഹിമവന്ത സുനു ജോ ബിധി ലിഖാ
ലിലാര
ദേവ ദനുജ നര നാഗ മുനി കോഉ ന മേടനിഹാര

മുനീസ കഹ=മഹഷി പറഞ്ഞു, ഹിമവന്ത സുനു=ഹേ ഹിമവൻ, കേൾക്കു, ബിധി ജോ ലിലാര=ബ്രഹ്മദേവൻ ഏതൊന്നു ശിരസ്സിൽ, ലിഖാ=എഴുതിയിട്ടുണ്ടോ അതു, മേടനിഹാര=മാച്ചുകളയുന്ന, ദേവ ദനുജ നര നാഗ=ദേവാസുരന്മാരും നരനാഗന്മാരും, മുനി കോഉ ന=മുനിമാരുമാരും ഇല്ലതന്നെ.

പ്രതിവിധിയാരായുന്ന ഹിമവാനെ നോക്കി ദേവഷിയായ നാരദൻ പറഞ്ഞു: ഹേ ഹിമവൻ, കേൾക്കു. ബ്രഹ്മദേവൻ ഓരോരുത്തരുടെ ശിരസ്സിൽ ഓരോന്നു എഴുതിവിട്ടിട്ടുണ്ട്. അതു മാച്ചുകളയാൻ കരുത്തും കഴിവും ഉള്ള ആരും ദേവാസുരവർഗ്ഗങ്ങളിലോ നരനാഗവർഗ്ഗങ്ങളിലോ മുനിസംഘത്തിലോ ഉണ്ടെന്നു കരുതിപ്പോകണ്ട.

ചൗ: തദപി ഏക മൈം കഹഉം ഉപാഈ ഹോഇ
കരൈ ജൗം ദൈഉ സഹാഈ
ജസ ബരു മൈം ബരനേഉം തുംഹ പാഹീം
മിലിഹിം ഉമഹി തസ സംസയ നാഹീം

തദപി ഏക ഉപാഈ=എന്നാലും ഒരു ഉപായം, മൈം കഹഉം=ഞാൻ പറയാം, ജൗം ദൈഉ സഹാഈ കരൈ ഹോഇ=ദൈവസഹായമുണ്ടെങ്കിൽ സഫലമാകും, ജസ ബരു തുംഹ പാഹിം=ഏതൊരു വരനെക്കുറിച്ച് അങ്ങയോടു, ബരനേഉം തസ=ഞാൻ വിവരിച്ചുവോ അതേ വരനെ മാത്രമേ, ഉമഹി മിലിഹി=ഉമയ്ക്കു ലഭിക്കുകയുള്ളൂ, സംസയ നാഹീം=സംശയമില്ല.

വിധിഹിതം അലക്ഷ്യമാണ്. എന്നിരുന്നാൽക്കൂടിയും ഞാനങ്ങയോടു ഒരുപായം പറയാം. ദൈവാധീനമുണ്ടെങ്കിൽ കാര്യം ഗുണമാകും. ഞാൻ വിവരിച്ചതുപോലുള്ള ഒരു വരനെയാണ് ഉമയ്ക്കു ലഭിക്കുക. സംശയിക്കേണ്ട.

ജേ ജേ ബരകേ ദോഷ ബഖാനേ തേ സബ സിവ
പഹിം മൈം അനുമാനേ
ജൗം ബിബാഹു സങ്കര സന ഹോഇൗ ദോഷഉ ഗുന
സമ കഹ സബു കോഇൗ

ബരകേ ജേ ജേ ദോഷ ബഖാനേ=വരന്റെ എന്തെന്തു ദോഷങ്ങൾ ഞാൻ വിവരിച്ചുവോ, തേ സബ സിവ പഹിം=അതെല്ലാം ശിവനുണ്ടെന്നു, മൈം അനുമാനേ=ഞാൻ അനുമാനിക്കുന്നു, ജൗം ബിബാഹു സങ്കര സന ഹോഇൗ=ശിവനുമായി വിവാഹം ഉണ്ടാകുന്നപക്ഷം ഇപ്പറഞ്ഞ, സബ കോഇ ദോഷഉ=എല്ലാ ദോഷങ്ങളും, ഗുന സമ കഹ=ഗുണങ്ങൾക്കു തുല്യമായി പറയാം.

ഗിരിജക്കു വരനാവാൻ പോകുന്നവനുള്ള ദോഷങ്ങൾ ഞാൻ പറഞ്ഞല്ലോ. ഞാനൂഹിക്കുന്നതു ആ ദോഷങ്ങളൊക്കെ ശിവനുണ്ടെന്നാണ്. ശിവനാകാം ഒരുപക്ഷേ ഉമയുടെ വരൻ. ശിവനുമായി വിവാഹം നടക്കുന്നപക്ഷം സമസ്തദോഷങ്ങളും ഗുണങ്ങൾക്കു സമാനങ്ങളെന്നു പറയാം. [ഇതിന്നുമുമ്പു വരന്റെ ദോഷങ്ങൾ വിസ്തരിച്ചു എന്നല്ലാതെ ആ വരൻ ആരാണെന്നൊരു സൂചനപോലും നാരദൻ നല്കുകയുണ്ടായില്ല. ഇപ്പോളാണങ്ങനെയൊരു സൂചന കൊടുക്കുന്നതു്.]

ജൗം അഹി സേജ സയന ഹരി കരഹീം ബുധ കഛു
തിൻഹ കര ദോഷു ന ധരഹീം
ഭാനു കൃസാനു സർബ രസ ഖാഹീം തിൻഹ കഹം
മന്ദ കഹത കോഉ നാഹീം

ജൗം ഹരി അഹി സേജ സയന കരഹീം=മഹാവിഷ്ണു ശേഷതല്പത്തിൽ ശയിക്കുന്നതുകൊണ്ടു, തിൻഹ കര ദോഷു കഛു=അദ്ദേഹത്തിനതൊരു ദോഷമായി, ബുധ ന ധരഹീം=ബുധന്മാർ പരിഗണിക്കുന്നില്ല, ഭാനു കൃസാനു സർബ രസ=സൂര്യനും അഗ്നിയും എല്ലാ രസവും, ഖാഹീം തിൻഹ കഹം=ഭക്ഷിക്കുന്നു. അവരെ, മന്ദ

കഹത കോഉ നാഹീം=മന്ദന്മാരെന്നു പറയുന്നവരായി ആരും ഇല്ല.

ശിവനുള്ള ദോഷങ്ങൾ ദോഷങ്ങളല്ലെന്നു സമത്ഥിക്കാനാണ് നാരദന്റെ പുറപ്പാട്. മഹാവിഷ്ണു ശേഷസപ്പമാകുന്ന ശയ്യയിൽ കിടക്കുന്നതു ഒരു ദോഷമായി പണ്ഡിതന്മാർ കരുതുന്നില്ലല്ലോ. സൂര്യന്റേയും അഗ്നിയുടേയും പ്രകൃതി നോക്ക. അവർ എല്ലാ വസ്തുക്കളുടേയും – നല്ലതും ചീത്തയുമായ സവ്വ പദാത്ഥങ്ങളുടേയും രസം ഭക്ഷിക്കുന്നില്ലേ? അവർ മന്ദന്മാരാണെന്നു ആരും പറയുന്നില്ല.

സുഭ അരു അസുഭ സലില സബ ബഹഈ സുരസരി
കോഉ അപുനീത കഹഈ
സമരഥ കഹും നഹിം ദോഷു ഗോസാഈ രബി പാവക
സുരസരി കീ നാഈം

സുരസരി=ദേവഗംഗ, സുഭ അരു അസുഭ=നല്ലതും ചീത്തയുമായ, സബ സലില ബഹഈ=എല്ലാ വെള്ളവും ഉൾക്കൊള്ളുന്നു, കോഉ അപുനീത=ആരും അപവിത്രയായി, ന കഹഈ=പറയുന്നില്ല, ഗോസാഈം=ഹേ ഗിരീന്ദ്ര, സമരഥ കഹും=സമത്ഥന്മാക്ക്, രബി പാവക സുരസരി കീ നാഈം=രവിപാവക സുരസരിത്തുക്കളേപ്പോലെ, ദോഷനഹിം=ദോഷങ്ങളില്ല.

എല്ലാത്തരം വെള്ളവും, മലിനവും നിമ്മലവുമായ ഏതു ജലവും ഗംഗയിൽ ഒഴുകുന്നുണ്ടല്ലോ. എന്നിട്ടും ഗംഗ അപവിത്രയാണെന്നു ഒരാളും പറയുന്നില്ല. അതുകൊണ്ടു ഹേ ഹിമവൻ, സൂര്യനും അഗ്നിക്കും ഗംഗയ്ക്കും എപ്രകാരമോ അപ്രകാരം സമത്ഥന്മാക്കും ദോഷങ്ങളില്ല.

ദോ: ജൗം അസ ഹിസിഷാ കരഹിം നര ജഡ
ബിബേക അഭിമാന
പരഹിം കലപ ഭരി നരക മഹും ജീവ കി ഈസ
സമാന

ജഡനാര=മൂർഖൻമാർ, ബിബേക അഭിമാനാ=ജ്ഞാനഗർവ്വംകൊണ്ട, ജൗം അസ ഹിസിഷാ കരഹിം=ദിവ്യന്മാക്ക സമന്മാരാണ തങ്ങളെന്നു പരിഗണിക്കുന്നുവെങ്കിൽ, നരക മഹും=നരകത്തിൽ (അവർ), കലപ ഭരി=കല്പകാലം മുഴവൻ, പരഹിം=കിടക്കും, കി ജീവ ഈസ സമാന=ജീവൻ ഈശ്വരനു തുല്യമാണോ?

ദിവ്യന്മാക്കും തങ്ങൾക്കും തമ്മിൽ ഒരു അന്തരവും ഇല്ലെന്നു ജ്ഞാനഗർവ്വംകൊണ്ട തുള്ളുന്ന മൂർഖന്മാർ കണക്കാക്കുന്നപക്ഷം അവർ കല്പകാലം മുഴവൻ നരകത്തിലാണ കിടക്കേണ്ടിവരിക. എല്ലാ ജീവികളുടേയും ജീവനും സകല ചരാചരാന്തര്യാമിയുമായ ഭഗവാനും ഒരു സാധാരണ ജീവിയും എങ്ങനെ തുല്യമാവാൻ? ഭാഗവതത്തിൽ പറയുന്നു,

'ധർമ്മവ്യതിക്രമേദൃഷ്ട ഈശ്വരാണാം ച സാഹസം
തേജീയസാം ന ദോഷായ വഹ്നേ: സർവ്വഭുജോ യഥാ
നൈതത്സമാചരേജ്ജാതു മനസാപിഹ്യനീശ്വര:
വിനാശത്യാചരന്മൗഢ്യാൽ യഥാ/രുദ്രോ/ബ്ധിജം വിഷം
ഈശ്വരാണാം വച:സത്യം തഥൈവാചരിതം കചിൽ
തേഷാംയൽ സ്വവചോയുക്തം ബുദ്ധിമാംസ്തത്സമാചരേൽ.

ചൗ: സുരസരി ജല കൃത ബാരുനി ജാനാ കബഹും ന
സന്ത കരഹിം തേഹി പാനാ
സുരസരി മിലേം സോ പാവന ജൈസേം ഈസ
അനീസഹി അന്തരു തൈസേം

ബാരുനി=മദ്യം, സുരസരി ജല കൃത=ഗംഗാജലംകൊണ്ടുണ്ടാക്കപ്പെട്ടതാണ എന്നു, ജാനാ സന്ത കബഹും=അറിഞ്ഞിട്ടും സജ്ജനങ്ങൾ ഒരിക്കലും, തേഹി ന പാനാകരഹിം=അതു പാനം ചെയ്യുന്നില്ല, സോ സുരസരി മിലേം=ഗംഗയോട്ട ചേരുമ്പോൾ അതു, ജൈസേം പാവന=എങ്ങനെ പവിത്രമായി തീരുന്നുവോ, തൈസേം അനീസഹി=അപ്രകാരം തന്നെയാണ ജീവനും, ഈസ അന്തരു=ഈശ്വരനും തമ്മിലുള്ള അന്തരം.

ഗംഗാജലം കൊണ്ടാണ വാരുണി എന്ന മദ്യം ഉണ്ടാക്കിയി ട്ടുള്ളതെന്നു ഗ്രഹിച്ചിട്ടും സജ്ജനങ്ങൾ ഒരിക്കലും ആ മദ്യം പാനം ചെയ്യുന്നില്ല. പ്രസ്തുത മദ്യംതന്നെ ഗംഗയുമായി ചേരുമ്പോൾ പവിത്രമായി തീരുകയും ചെയ്യും. വാരുണിയ്ക്കും ഗംഗയ്ക്കും തമ്മി ലുള്ള അന്തരം എത്രത്തോളമോ അത്രത്തോളം അന്തരം ജീവനും ഈശ്വരനും തമ്മിലുണ്ട്. ഗംഗാജലകൃതമാണ് വാരുണി; ഈ ശ്വരസൃഷ്ടമാണ ജീവി. വാരുണി പവിത്രമാകുന്നതു ഗംഗയുമായി സംയോജിക്കുമ്പോൾ മാത്രമാകുന്നു. ജീവനും പവിത്രതയുണ്ടാകു ന്നതു ഈശ്വരസായൂജ്യം സിദ്ധിക്കുമ്പോളത്രെ. ഈശ്വരസൃഷ്ട മെന്നുള്ളതുകൊണ്ടുമാത്രം ജീവന്നു ശ്രേഷ്ഠതയില്ല. പവിത്രതയു മില്ല. പവിത്രമായ മദ്യം ഗംഗയിൽ കലരുന്നതുകൊണ്ടു ഗംഗ യ്ക്കൊരിക്കലും അപവിത്രതയുണ്ടാകുന്നില്ല. ഈശ്വരനിൽ മാലി ന്യം കലരുന്നതുകൊണ്ടു ആ മാലിന്യത്തിനു പവിത്രത സിദ്ധിക്കു മെന്നല്ലാതെ ഈശ്വരൻ മലിനനാകുന്നില്ല. മഹാത്മാക്കളിൽ കാണുന്ന ദോഷങ്ങളുടേയും സ്ഥിതി ഇപ്രകാരമാണ്.

സംഭു സഹജ സമരഥ ഭഗവാനാ ഏഹി ബിബാഹം
സബ ബിധി കല്യാനാ
ദുരാരാധ്യ പൈ അഹഹിം മഹേസൂ ആസു തോഷ
പുനി കിഏം കലേസൂ

ഭഗവാനാ സംഭു സഹജ=ഭഗവാനായ ശിവൻ പ്രകൃത്യാതന്നെ, സമരഥ=സമർത്ഥനാണ്, ഏഹിം ബിബാഹം=ഈ വിവാഹ ത്തിൽ, സബ ബിധി കല്യാനാ=എല്ലാവിധ മംഗളവുമുണ്ടാകും, മഹേസൂ=ശിവൻ, (ജൗ) ദുരാരാധ്യ പൈ അഹഹിം=വളരെ വിഷ മതകൊണ്ടേ പ്രാപ്യനാകു എന്നുവരികിലും, കലേസു കി ഏം= ക്ലേശിക്കുന്നതുകൊണ്ടു, പുനി അസുതോഷ=വേഗം പ്രസന്നനായി ത്തീരും.

ഭഗവാനായ ശിവൻ പ്രകൃത്യാ തന്നെ സമർത്ഥനാണ്. ഉമയും മഹേശ്വരനും തമ്മിലുള്ള വിവാഹംകൊണ്ടു മംഗളമേ ഉണ്ടാകൂ.

ശിവനെ പ്രാപിക്കുക എന്നതു അത്ര എളുപ്പമായൊരു കാര്യമല്ല. വളരെ ക്ലേശിച്ചാലേ അദ്ദേഹത്തെ കിട്ടുകയുള്ളു. അങ്ങനെ കഠിന ക്ലേശം അനുഭവിക്കുന്നതുകൊണ്ടു അദ്ദേഹം വേഗം പ്രസന്നനായി ഭവിക്കും. ഇവിടെ ക്ലേശം സഹിക്കുക എന്നതിനു കഠിനതപസ്സു കൊണ്ടുണ്ടാകുന്ന ക്ലേശമെന്നേ അർത്ഥമുള്ളു.

ജൗം തപു കരൈ കുമാരി തുംഹാരി ഭാവിഉ മേടി
സകഹിം ത്രിപുരാരീ
ജദ്യപി ബര അനേക ജഗ മാഹീം ഏഹി കഹം
സിവ തജി ദൂസര നാഹീം

ജൗം തപു തുംഹാരീ കുമാരി കരൈ=തപസ്സു അങ്ങയുടെ കുമാരി ചെയ്യുന്നപക്ഷം, ത്രിപുരാരീ ഭാവിഉ=ശിവൻ ഭവിതവ്യത്തെക്കൂടീ, മേടി സകഹിം=മാററുവാൻ ശക്തനാകും, ജഗമാഹീം=ലോക ത്തിൽ, ജദ്യപി അനേക ബര=അസംഖ്യം വരന്മാരുണ്ടെങ്കിലും, സിവ തജി ദൂസര=ശിവനല്ലാതെ മറെറാരാൾ, ഏഹി കഹ നാ ഹീം=ഇവൾക്കുണ്ടാവുമെന്നു പറയാവുന്നതല്ല.

പാർവ്വതിയുടെ ശിരോലിഖിതത്തിൽ ശിവനുമായുള്ള വിവാ ഹം പെട്ടിട്ടില്ലെന്നുതന്നെ വിചാരിക്കുക. എന്നാലും അവൾ ശിവനെ ഉദ്ദേശിച്ചു കഠിന തപസ്സു ചെയ്യുന്നപക്ഷം ആ ശിരോ ലിഖിതം തന്നെ ശിവൻ മാററും. തലയിലെഴുത്തു മാററാനുള്ള കരുത്തും കഴിവും ഭഗവാനുണ്ടു്. ലോകത്തിൽ അനേകം വരന്മാ രുണ്ടെങ്കിലും ശിവനല്ലാതെ മററാരും ഇവൾക്കു പററിയ ഭർത്താവാ യിട്ടില്ല. ഇവൾക്കു സർവ്വഥാ അനുരൂപൻ ശിവൻ മാത്രമേയുള്ളൂ എന്നു സാരം.

ബര ദായക പ്രനതാരതി ഭഞ്ജന കൃപാസിന്ധു
സേവക മന രഞ്ജന
ഇച്ഛിത ഫല ബിനു സിവ അവരാധേം ലഹിഅ
ന കോടി ജോഗ ജപ സാധേം

സിവ ബരദായക=ശിവൻ വരദായകനും, പ്രനതാരതി ഭഞ്ജന= പ്രണതാർത്തിഭഞ്ജകനും, കൃപാസിന്ധു=കൃപാസമുദ്രവും, സേവക മന രഞ്ജക=സേവകമനോരഞ്ജകനുമാണ്, കോടി ജോഗ ജപ സാധ്യം=കോടി യോഗങ്ങളാലും ജപസാധനകളാലും (ശ്രമിച്ചാലും), അവരാധ്യം ബിനു=ശിവാരാധന കൂടാതെ, ഇച്ഛിത ഫല= അഭീഷ്ടഫലം, ന ലഹിഅ=സിദ്ധിക്കുകയില്ല.

ശിവൻ വരദനാണ്; ഭക്തന്മാരുടെ ദുഃഖം ശമിപ്പിക്കുന്നവനും കരുണാസാഗരവും സേവകമനോരഞ്ജകനുമാണ്. നിരവധി യോഗജപസാധനകളനുഷ്ഠിച്ചാലും ശിവാരാധനയില്ലെങ്കിൽ ആക്കും അവരുടെ അഭീഷ്ടങ്ങളാകുന്ന ഫലം ലഭിക്കുകയില്ല. [ശിവാരാധനമുണ്ടെങ്കിൽ ഇഷ്ടഫലപ്രാപ്തിക്കു മറെറാന്നും ആവശ്യമില്ല എന്നുകൂടി സൂചന നല്കുന്നു.]

ദോ: അസ കഹി നാരദ സുമിരി ഹരി ഗിരിജഹിം
ദീൻഹ അസീസ
ഹോഇഹി യഹ കല്യാന അബ സംസയ തജഹു
ഗിരീസ

അസ കഹി നാരദ=ഇങ്ങനെ പറഞ്ഞു നാരദൻ, ഹരി സുമിരി= ഭഗവാനെ ധ്യാനിച്ച്, ഗിരിജഹിം=ഗിരിജയ്ക്കു, അസീസ ദീൻഹ =ആശിസ്സു നല്കി. യഹ കല്യാന ഹോഇഹി=ഇവൾക്കു മംഗളമുണ്ടാകും. ഗിരീസ് അബ=ഹേ ഹിമവൻ, ഇനി, സംസയ തജഹു= സന്ദേഹം വേണ്ട.

ഹിമവാൻ അഭ്യർത്ഥിച്ചതുപോലെ ഗിരിജയുടെ ഗുണദോഷങ്ങളരുളിച്ചെയ്തു ഭഗവാനെ സ്മരിച്ചു ഗിരിജയെ ആശീർവ്വദിച്ചു ഹിമാദ്രിയോടിപ്രകാരം പറഞ്ഞു:—"ഹേ, ഹിമവൻ, ഗിരിജയ്ക്കു സർവ്വമംഗളവുമുണ്ടാകും. അങ്ങു സംശയിക്കുകയേ വേണ്ട."

ചൗ: കഹി അസ ബ്രഹ്മഭവന മുനി ഗയഊ ആഗില
ചരിത സുനഹു ജസ ഭയഊ

പതിഹി എകാന്ത പാഇ കഹ മൈനാ നാഥ ന
മൈം സമുഝേ മുനി ബൈനാ.

അസ കഹി=ഇങ്ങനെ പറഞ്ഞു. മുനി ബ്രഹ്മഭവന=ബ്രഹ്മലോക ത്തേയ്ക്കു, ഗയഉ=പോയി. ആഗില ഭയഉ=ഇവിടന്നങ്ങോട്ടു് ഉണ്ടായ, ചരിത ജസ സുനഹു=കഥ എപ്രകാരമെന്നു കേൾക്ക. മൈനാ പതിഹി=മേന, ഭർത്താവിനെ, എകാന്ത പാഇ കഹ=എ കാന്തത്തിൽ സമീപിച്ചു പറഞ്ഞു:— നാഥ=സ്വാമിൻ, മുനി ബൈനാ=മുനിയുടെ വാക്കുകൾ, മൈം ന സമുഝേ=ഞാൻ പരി ഗണിക്കുന്നില്ല.

നാരദനിങ്ങനെ പറഞ്ഞു ബ്രഹ്മലോകത്തേയ്ക്കു പുറപ്പെട്ടു. പിന്നീടുണ്ടായ കഥ എതുപ്രകാരമെന്നു കേൾക്ക. മററാരും സമീ പത്തില്ലാത്ത അവസരം നോക്കി മേന ഹിമവാനെ ചെന്നു കണ്ടു ഇങ്ങനെ അറിയിച്ചു. 'സ്വാമിൻ, നാരദദേവഷി അരുളിച്ചെയ്ത വാക്കുകൾ ഞാനത്ര കാര്യമായെടുക്കുന്നില്ല.'

ജൗം ഘരു ബരു കുലു ഹോഇ അനൂപാ കരിയ ബി-
ബാഹു സുതാ അനുരൂപാ
ന ത കന്യാ ബരു രഹഉ കുആരീ കന്ത ഉമാ മമ
പ്രാനപിയാരീ.

ഘരു ബരു കുലു=ഗൃഹവും വരനും കുലവും, ജൗം അനൂപാ ഹോഇ= നിരുപമങ്ങളാണെങ്കിൽ, സുതാ അനുരൂപാ=മകൾക്ക അനുരൂപ ങ്ങളുമാണെങ്കിൽ, ബിബാഹു കരിയ=വിവാഹം നടത്തുക. ന ത കന്യാ=അല്ലാത്തപക്ഷം കന്യക, കുആരീ ബരു രഹഉ=കുമാരിയാ യിത്തന്നെ കഴിയട്ടെ. കന്ത=അല്ലയോ കാന്ത, ഉമാ മമ പ്രാന- പിയാരീ=ഉമ എനിക്ക പ്രാണപ്രിയയാണു്.

നാഥ, വരൻെറ കുടുംബവും വംശവും നിരുപമങ്ങളാണെ ങ്കിൽ, വരൻ ഗിരിജയ്ക്കു അനുരൂപനുമാണെങ്കിൽ അവളുടെ വിവാ ഹം നടത്തുക. അതിന്നു് അവിടന്നു ഭാവമില്ലെങ്കിൽ അവൾ കുമാ

രിയായിത്തന്നെയിരുന്നുകൊള്ളട്ടെ. എങ്ങനേയോ ഉള്ള ഒരാഠക്ക വളെ നൽകുന്നതെനിക്കു സമ്മതമല്ല. അവളെനിക്കു പ്രാണപ്രിയയാണു്. 'കാമമാമരണാത്തിഷ്ഠേദ്ഗൃഹേ കന്യർത്തുമത്യപി നചൈവൈനാം പ്രയച്ഛേത ഗുണഹീനായ കാഹിചിൽ'—മനുസ്മൃതി.

ജൗം ന മിലിഹി ബരു ഗിരിജഹി ജോഗു ഗിരി ജഡ
സഹജ കഹിഹി സബുലോഗു
സോഇ ബിചാരി പതി കരേഹു ബിബാഹു ജേഹിം
ന ബഹോരി ഹോഇ ഉര ദാഹു.

ഗിരിജഹി=ഗിരിജയ്ക്കു, ജോഗു ബരു=യോഗ്യനായ വരനെ, ജൗം ന മിലിഹി=കിട്ടാത്തപക്ഷം, ലോഗു സബ കഹിഹി=ലോകരെല്ലാം പറയും, ഗിരി സഹജ ജഡ=ഹിമവാൻ സ്വഭാവികമായിത്തന്നെ തണ്ടപ്പനെന്നു്. പതി സോഇ ബിചാരി=ഹേ നാഥ, അതു വിചാരിച്ചു്, ബഹോരി ഉരദാഹു=പിന്നീടു മനസ്താപം, ജേഹിം ന ഹോഇ=ഉണ്ടാകാനിടയില്ലാത്തവിധം, ബിബാഹു കരേഹു=വിവാഹം നടത്തുക.

ഗിരിജയ്ക്കു യോഗ്യനായ ഒരു വരനെ ലഭിക്കാത്തപക്ഷം ജനങ്ങളെല്ലാം പറയും ഹിമവാൻ പ്രകൃത്യാതന്നെ തണ്ടപ്പനാണെന്നു്. നല്ലൊരു വരനു മകളെ കൊടുക്കാൻ ബുദ്ധിമാന്മാക്കല്ലേ കഴിയൂ? പിന്നീടു പരിതപിക്കാൻ ഒരു വിധത്തിലും ഇടയില്ലാത്ത വിധം അങ്ങു ഗിരിജയുടെ വേളി നടത്തുക.

അസ കഹി പരീ ചരന ധരി സീസാ ബോലേ
സഹിത സനേഹ ഗിരീസാ
ബരു പാവക പ്രഗടൈ സസി മാഹീം നാരദ ബചനു
അന്യഥാ നാഹീം.

അസ കഹി=ഇങ്ങനെ പറഞ്ഞു, ചരന സീസാ ധരി പരീ=കാല്ക്കൽ വീണു നമസ്കരിച്ചു. ഗിരീസ സഹിത സനേഹ ബോലേ=

ഹിമവാൻ സസ്നേഹം പറഞ്ഞു:— സസിമാഹീം=ചന്ദ്രനിൽ, ബരു പാവക പ്രഗടൈ=അഗ്നിവഷം പ്രകടമായാലും, നാരദ ബചന അന്യഥാ നാഹീം=നാരദൻെറ വാക്ക മറിച്ചു വരുന്നതല്ല.

മേന ഇപ്രകാരം പറഞ്ഞു ഭർത്തൃപാദങ്ങളിൽ വീണു നമസ്കരിച്ചു. ഹിമവാൻ സ്നേഹപൂർവ്വം പത്നിയോടു പറഞ്ഞു:—'മേനേ, ചന്ദ്രൻ അഗ്നി വഷിച്ചേക്കാം. എന്നാലും ദേവഷിയായ നാരദൻെറ വാക്ക മറിച്ചു വരുന്നതല്ല. [ചന്ദ്രൻ അമൃതാണല്ലോ വഷിക്കുക; അതിനു പകരമായി ഒരുപക്ഷേ അഗ്നിയാണു വഷിക്കുക എന്നു വരട്ടെ. അങ്ങനെയൊന്നു് ഒരുപക്ഷേ ഉണ്ടായാൽക്കൂടിയും നാരദൻ എന്തു പറഞ്ഞുവോ അതിനൊരു മാററം സംഭവിക്കുന്നതല്ല എന്നു സാരം.]

ദോ: പ്രിയാ സോചു പരിഹരഹൂ സബു സുമിരഹൂ ശ്രീഭഗവാന
പാരബതിഹി നിരമയഉ ജേഹിം സോഇ കരിഹി കല്യാന.

പ്രിയാ=അല്ലയോ പ്രിയേ, സബ സോചു പരിഹരഹൂ=എല്ലാ ദുഃഖവും പരിഹരിക്ക. ശ്രീഭഗവാന=ഭഗവാനെ, സുമിരഹൂ=ധ്യാനിക്ക. ജേഹിം പാരബതിഹി നിരമയഉ=ആർ പാർവ്വതിയെ സൃഷ്ടിച്ചുവോ, സോഇ കല്യാന കരിഹി=അദ്ദേഹം മംഗളമരുളും.

മേനേ, സർവ്വശോകവും പരിത്യജിക്ക. ഈശ്വരധ്യാനം ചെയ്യു. പാർവ്വതിയെ സൃഷ്ടിച്ചവൻതന്നെ അവൾക്കു ശുഭവും ഉണ്ടാക്കും. (ഈശ്വരാധീനമാണതു് എന്നർത്ഥം.)

ചൗ: അബ ജൗം തുംഹഹി സുതാ പര നേഹൂ തൗ അസ ജാഇ സിഖാബനു ദേഹൂ
കരൈ സോ തപു ജേഹിം മിലഹിം മഹേസൂ ആന ഉപായം ന മിടിഹി കലേസൂ.

സുതാ പര നേഹൂ=പുത്രിയിൽ സ്നേഹം, അബ തുംഹഹി ജൗം തൗ=നിനക്കിപ്പോളുണ്ടെങ്കിൽ, ജാഇ അസ സിഖാബനുദേഹൂ=നീ ചെന്നു ഇങ്ങനെ ഒരുപദേശം കൊടുക്കുക, ജേഹിം മഹേസു മില ഹിം=ഏതൊന്നിനാൽ മഹേശനെ ലഭിക്കുമോ, സോ തപു കരൈ= ആ തപസ്സ് ചെയ്യട്ടെ, ആന ഉപായം=മററൊരുപായത്താലും, കലേസു ന മിടിഹി=ക്ലേശം മാറുകയില്ല.

മേനേ, നിനക്കു പുത്രിയായ ഗിരിജയോട്ട് വാത്സല്യമുണ്ടെങ്കിൽ നീ ചെന്നു അവരംക്കു ഏതൊരു തപസ്സുകൊണ്ടു ശിവനെ ലഭിക്കാൻ കഴിയുമോ അപ്രകാരമുള്ള തപസ്സനുഷ്ഠിക്കാൻ ഉപദേശം നൽകുക. മററു യാതൊന്നുകൊണ്ടും ക്ലേശം നീങ്ങുന്നതല്ല.

നാരദ ബചന സഗഭ് സഹേതു സുന്ദര സബ ഗുന
നിധി ബൃഷകേതു
അസ ബിചാരി തുംഹ തജഹൂ അസംകാ സബഹി
ഭാംതി സങ്കരു അകലംകാ

നാരദ ബചന സഗഭ്=നാരദൻെറ വാക്കുകരം നിഗൂഢങ്ങളും (അർത്ഥഗർഭങ്ങളും), സഹേതു=നമുക്കു ഹിതത്തിനുള്ളവയുമാണ്, ബൃഷകേതു സുന്ദര=ശിവൻ സുന്ദരനും, സബ ഗുനനിധി=സർവ്വഗുണനിധിയുമാണ്, അസ ബിചാരി=ഇതു വിചാരിച്ച്, തുംഹ അസങ്കാ തജഹൂ=നീ ആശങ്ക ത്യജിക്കുക, സബഹി ഭാംതി=എല്ലാവിധത്തിലും, സങ്കരു അകലംകാ=ശിവൻ നിഷ്കളങ്കനാണ്.

നാരദൻെറ വാക്കുകരം സാഭിപ്രായങ്ങളും നന്മ നമുക്കു നൽകാൻ പര്യാപ്തങ്ങളുമാണ്. ശിവൻ സുന്ദരനാണ്; സർവ്വഗുണങ്ങളുടേയും നിലയവുമാണ്. ഈ വസ്തുത കണക്കിലെടുത്തു ശങ്കയെല്ലാം പരിത്യജിക്കുക; എല്ലാംകൊണ്ടും നിഷ്കളങ്കനാണ് ശിവൻ.

സുനി പതി ബചന ഹരഷി മന മാഹീം ഗഈ
തുരത ഉഠി ഗിരിജാ പാഹീം
ഉമഹി ബിലോകി നയന ഭരേ ബാരീ സഹിത
സനേഹ ഗോദ ബൈഠാരീ

പതിബചന സുനി=ഭർത്തൃവചനം കേട്ട്, മനമാഹീം ഹരഷി= പ്രസന്നമനസ്സായി, ഉഠി തുരത=എഴുന്നേററു വേഗം, ഗിരിജാ പാഹിം ഗഈ=ഗിരിജയെ സമീപിച്ചു, ഉമഹി ബിലോകി=ഉമ യെ കണ്ടപ്പോൾത്തന്നെ, നയന ബാരി ഭരേ=കണ്ണുകളിൽ നീർ നിറഞ്ഞു, സനേഹ സഹിത=സ്നേഹപൂർവ്വം, ഗോദ ബൈഠാരീ= മടിയിലിരുത്തി.

ഭർത്താവായ ഹിമവാൻെറ വാക്കുകൾ കേട്ടപ്പോൾ മേന സന്തുഷ്ടയായി എഴുന്നേററു വേഗത്തിൽ ഗിരിജയെ സമീപിച്ചു: മകളെ കണ്ടപ്പോൾ മാതാവിൻെറ കണ്ണുകൾ ജലപൂർണ്ണങ്ങളായി. പുത്രിയെ മാതാവു സ്നേഹപൂർവ്വം എടുത്തു അങ്കതലത്തിൽ ഇരുത്തി.

ബാരഹിം ബാര ലേതി ഉര ലാഈ ഗദഗദ കണ്ഠ ന
കഛു കഹി ജാഈ
ജഗത മാതു സർബജ്ഞ ഭവാനീ മാതു സുഖദ
ബോലീം മൃദു ബാനീ

ബാരഹിം ബാര=തുടരെത്തുടരെ, ഉര ലാഇ ലേതി=മാറോടണച്ചാശ്ലേഷിച്ചു, ഗദഗദ കണ്ഠ കഛു=തൊണ്ടയിടച്ചയാൽ ഒന്നും, കഹി ന ജാഈ=പറയാൻ കഴിഞ്ഞില്ല, ജഗത മാതു സർബജ്ഞ=ലോക മാതാവും സർവ്വജ്ഞയുമായ, ഭവാനീ മാതു സുഖദ=പാർവ്വതി അമ്മ സുഖപ്രദങ്ങളായ, മൃദുബാനീ ബോലീ=മൃദുവാക്കുകളാൽ പറഞ്ഞു.

മേന, പുത്രിയായ ഗിരിജയെ തുടരെത്തുടരെ മാറോടണച്ചാശ്ലേഷിച്ചു. എന്നാൽ തൊണ്ടയിടച്ചുകൊണ്ടു പുത്രിയോട് ഒരക്ഷരം പറയാൻ മാതാവിനു കഴിഞ്ഞില്ല. ലോകമാതാവും സർവ്വജ്ഞയുമായ ഭവാനി മാതാവിനു സുഖപ്രദങ്ങളായ മധുരവാക്കുകളാൽ ഇപ്രകാരം പറഞ്ഞു:—

ദോ: സുനഹി മാതു മൈം ദീഖ അസ സപന
സുനാവഉം തോഹി
സുന്ദര ഗൗര സുബിപ്രബര അസ ഉപദേസേഉ
മോഹി

മാതു സുനാഹി=അമ്മേ കേൾക്കു, മൈം ദീഖ അസ സപന=ഞാൻ കണ്ട ആ സ്വപ്നം, തോഹിം സുനാവൗം=നിങ്ങളെ കേൾപ്പിക്കാം, സുന്ദര ഗൗര=സുന്ദരനും ശുഭ്രവർണ്ണത്തോടുകൂടിയവനും ആയ, സു ബിപ്രബര=ഒരു വിശിഷ്ടബ്രാഹ്മണൻ, മോഹിം അസ ഉപദേ സേഉ=എനിക്കു് ഇപ്രകാരം ഉപദേശം നൽകുകയുണ്ടായി.

അമ്മേ ഞാനൊരു സ്വപ്നം കാണുകയുണ്ടായി. എന്തൊരു സ്വപ്നമായിരുന്നു അതെന്നു ഞാൻ അമ്മയെ കേൾപ്പിക്കാം. ശ്വേ തവർണ്ണത്തിലുള്ള ഒരു സുന്ദരബ്രാഹ്മണൻ എന്നെ സമീപിച്ചു് എ ന്നോടിപ്രകാരം ഉപദേശിച്ചു

ചൗ: കരഹി ജാഇ തപു സൈലകുമാരീ നാരദ കഹാ
സോ സത്യ ബിചാരീ
മാതു പിതഹു പുനി യഹ മത ഭാവാ തപു സുഖ-
പ്രദ ദുഖ ദോഷ നസാവാ

സൈലകുമാരീ=ഹേ പാർവ്വതി, നാരദ കഹാ സോ സത്യ ബി ചാരി=നാരദൻ പറഞ്ഞതു സത്യമെന്നുകരുതി, ജാഇ തപു കരഹി= ചെന്നു തപസ്സുചെയ്യുക, പുനി യഹമത മാതുപിതഹി=ഈ അഭി പ്രായം മാതാപിതാക്കൾക്കും, ഭാവാ തപു സുഖപ്രദ=നന്നായി തോന്നും. തപസ്സു സുഖപ്രദവും, ദുഖ ദോഷ നസാവാ=ദുഃഖദോഷ ങ്ങളെ നശിപ്പിക്കുന്നതുമാകുന്നു.

ഹേ ഗിരിജേ, നാരദമുനി പറഞ്ഞതു സത്യമായി പരിഗ ണിച്ചു നീ ചെന്നു തപസ്സനുഷ്ഠിക്കുക. ഈ അഭിപ്രായം നിന്റെ മാതാവിന്നും പിതാവിന്നും നന്നായി തോന്നും. എന്തുകൊണ്ടെ ന്നാൽ തപസ്സിനുള്ള ഗുണം അതു സുഖത്തെ നല്കുകയും ദുഃഖത്തേയും ദോഷങ്ങളേയും പരിഹരിക്കയും ചെയ്യുന്നു എന്നതത്രെ.

തപബല രചഇ പ്രപഞ്ചു ബിധാതാ തപബല
ബിഷ്ണു സകല ജഗ ത്രാതാ
തപബല സംഭു കരഹി സംഘാരാ തപബല സേഷു
ധരഇ മഹി ഭാരാ

തപബല=തപശ്ശക്തികൊണ്ടാണ്, ബിധാതാ പ്രപഞ്ച രചഇ= ബ്രഹ്മാവു പ്രപഞ്ചം സൃഷ്ടിക്കുന്നതു്, തപബല ബിഷ്ണു=തപോ ബലത്താലാണ് വിഷ്ണു, സകല ജഗ ത്രാതാ=സർവ്വജഗത്രാതാവാ യിരിക്കുന്നതു്, തപബല സംഭു=തപഃശക്തികൊണ്ടാണ് ശിവൻ, സംഘാരാ കരഹിം=സംഹാരം ചെയ്യുന്നതു്, തപബല സേഷ= തപോബലംകൊണ്ടാണ് ആദിശേഷൻ, മഹി ഭാരാ ധരഇ=ഭൂഭാരം വഹിക്കുന്നതു്.

തപസ്സിന്റെ ശക്തി അപാരമാണ്. ആ ശക്തികൊണ്ടാ ണ് ബ്രഹ്മാവു പ്രപഞ്ചം സൃഷ്ടിക്കുന്നതും മഹാവിഷ്ണു പാലനം ചെയ്യുന്നതും ശിവൻ സംഹാരകർമ്മം നിർവ്വഹിക്കുന്നതും. തപശ ക്തികൊണ്ടാണ് ആദിശേഷനുതന്നെ ഭൂമിയുടെ ഭാരം താങ്ങാൻ കഴിയുന്നതു്.

തപ ആധാര സബ സൃഷ്ടി ഭവാനീ കരഹി ജാഇ
തപു അസ ജിയം ജാനീ
സുനത ബചന ബിസിമിത മഹതാരീ സപന
സുനായഉ ഗിരിഹി ഹങ്കാരീ

ഭവാനീ=അല്ലയോ ഭവാനീ, സബ സൃഷ്ടി=എല്ലാ സൃഷ്ടികളും, ആധാര തപ=ആധാരം തപസ്സാണ്, അസ ജിയം ജാനീ=ഈ സംഗതി മനസ്സിൽ അറിഞ്ഞു, ജാഇ തപു കരഹി=ചെന്നു തപസ്സ് ചെയ്യുക, ബചന സുനത=ഈ വാക്കുകൾ കേട്ടപ്പോൾ, മഹ താരീ ബിസിമിത=അമ്മ വിസ്മിതയായി, ഗിരിഹി ഹങ്കാരീ=ഹിമവാ നെ വിളിച്ചു, സപന സുനായഉ=സ്വപ്നം കേൾപ്പിച്ചു.

എല്ലാ സൃഷ്ടികൾം തപസ്സാണ് ഭവാനി, അടിസ്ഥാനം. ഈ യാഥാർത്ഥ്യം ഉണർന്നു നീ ചെന്നു തപസ്സനുഷ്ഠിക്കു്. ഗിരിജ പറ ഞ്ഞ സ്വപ്നവൃത്താന്തം കേട്ട മാതാവായ മേനാക്കു വിസ്മയമുണ്ടാ യി. അവർ ഹിമവാനെവരുത്തി ഗിരിജ കണ്ട സ്വപ്നം അദ്ദേഹ ത്തെ ധരിപ്പിച്ചു.

മാതു പിതഹി ബഹുബിധി സമുഝാഈ ചലീം
ഉമാ തപ ഹിത ഹരഷാഈ

പ്രിയ പരിവാര പിതാ അരു മാതാ ഭഏ്വ ബികല
മുഖ ആവ ന ബാതാ

മാതുപിതഹി=അമ്മയേയും അച്ഛനേയും, ബഹുബിധി സമുഝാ ഈ=പലവിധത്തിലും പ്രബുദ്ധരാക്കി, ഉമാ ഹരഷാഈ=ഉമ പ്രസന്നയായി, തപഹിത ചലീം-തപസ്സിന്നു പുറപ്പെട്ടു, പ്രിയ പരിവാര=പ്രിയപ്പെട്ട പരിവാരങ്ങളും, പിതാ അരു മാതാ=പിതാവും മാതാവും, വികല ഭഏ്വ=വ്യാകുലരായിത്തീൎന്നു, മുഖ ന ബാതാ ആവത=മുഖത്തിൽനിന്നു ഒരു വാക്കും പുറപ്പെട്ടില്ല.

മാതാപിതാക്കന്മാരെ ഉമ നാനാപ്രകാരേണ സമാശ്വസിപ്പിച്ചു തപസ്സനുഷ്ഠിക്കാൻ യാത്രയായി. അവിടെയുണ്ടായിരുന്ന പരിവാരങ്ങളും മാതാപിതാക്കന്മാരും വികലരായി. അവൎക്കു് ആ അവസരത്തിൽ ഒരു വാക്കുപോലും പറയാൻ കഴിഞ്ഞില്ല.

ദോ: ബേദസിരാ മുനി ആഇ തബ സബഹി കഹാ
സമുഝാഇ
പാരബതീ മഹിമാ സുനത രഹേ പ്രബോധഹി
പാഇ

തബ ബേദ സിരാമുനി ആഇ=ആ സമയത്തു വേദശിരസ്സ എന്ന മുനിവന്നു്, സബഹി സമുഝാഇ കഹാ=എല്ലാവരേയും ഉദ്ബോധിപ്പിച്ചു പറഞ്ഞു, പാരബതീ മഹിമാ=പാൎവ്വതിയുടെ മാഹാത്മ്യം, സുനത പ്രബോധഹി പാഇ രഹേ=കേട്ടതുകൊണ്ടുതന്നെ പ്രബുദ്ധരായി; ശാന്തരുമായി.

ആ അവസരത്തിൽ വേദശിരസ്സെന്നു പേരായ മഹൎഷി സന്നിഹിതനായി പരമാൎത്ഥം പറഞ്ഞു എല്ലാവൎക്കും സമാധാനമുണ്ടാക്കി. പാൎവ്വതിയുടെ മാഹാത്മ്യം കേട്ടപ്പോഠംത്തന്നെ എല്ലാവൎക്കും യഥാൎത്ഥജ്ഞാനം ഉണ്ടായി. അവരുടെ ഹൃദയവും പ്രശാന്തമായി.

ചൗ: ഉര ധരി ഉമാ പ്രാനപതി ചരനാ ജാഇ ബിപിന
ലഗീം തപു കരനാ
അതി സുകുമാര ന തനു തപ ജോഗൂ പതി പദ
സുമിരി തജേഉ സബു ഭോഗൂ

ഉമാ പ്രാനപതി ചരനാ=ഉമ, പ്രാണനാഥൻെറ പാദങ്ങൾ, ഉര ധരി=ധ്യാനിച്ച്, ബിപിന ജാഇ=വനത്തിൽ ചെന്നു്, തപ്യ കര നാ ലഗീം=തപസ്സു ചെയ്യാനാരംഭിച്ചു, അതി സുകുമാര തൻ= ഏററവും സുകുമാരമായ ശരീരം, തപ ജോഗ്ഗ ന=തപസ്സിനു യോഗ്യമായിട്ടുള്ളതല്ല, പതിപദ സുമിരി=ഭർത്തൃപാദം സ്മരിച്ച്, സബു ഭോഗ്ഗ തജേഉ=സമസ്തഭോഗങ്ങളും ത്യജിച്ചു.

ഉമ പ്രാണനാഥനായ ശിവൻെറ ചേവടികൾ ധ്യാനിച്ച വനത്തിൽച്ചെന്നു തപസ്സാരംഭിച്ചു. സ്വതേതന്നെ സുകുമാരമാണു അവളുടെ ദേഹം. അതു തപോയോഗ്യവുമല്ല. എന്നിട്ടും അവൾ അതൊന്നും ഗണിക്കാതെ ശിവപാദങ്ങൾ സ്മരിച്ച ലൗകികസുഖാനുഭൂതികളെല്ലാം കൈവെടിഞ്ഞു.

നിത നവ ചരന ഉപജ അനുരാഗാ ബിസരി ദേഹ
തപഹിം മനു ലാഗാ
സംബത സഹസ മൂല ഫല ഖാഏ സാഗ്ഗ ഖാഇ സത
ബരഷ ഗവാംഏ

ചരന നിത നവ=തൃപ്പാദങ്ങളിൽ നിത്യവും നവ്യവുമായ, അനുരാഗാ ഉപജ=പ്രേമം അങ്കുരിച്ചു, ദേഹ ബിസരി=ദേഹവിസ്മൃതിയുണ്ടായി, മനു തപഹിം ലാഗാ=മനസ്സു തപസ്സിൽ പതിഞ്ഞു, സഹസ സംബത=ആയിരം വത്സരത്തോളം, മൂല ഫല ഖാഏ= മൂലഫലങ്ങൾ ഭക്ഷിച്ചു, സാഗ്ഗ ഖാഇ സത ബരഷ=പുല്ലുതിന്നു് ഏഴുകൊല്ലം കഴിച്ചു.

ശിവതൃപ്പാദങ്ങളിൽ ഉമയ്ക്കു നിത്യനൂതനമായ പ്രേമം ഉണ്ടായി. മനസ്സു തപസ്സിൽ ആയിരുന്നതുകൊണ്ടു സ്വദേഹസ്ഥിതിതന്നെ അവൾ മറന്നു. ആയിരം സംവത്സരത്തോളം അവൾ ഫലമൂലങ്ങൾ മാത്രം ഭക്ഷിച്ചു പിന്നീടൊരേഴു കൊല്ലം പുല്ലുമാത്രം ഭക്ഷിച്ചു കഴിച്ചുകൂട്ടി.

കഛു ദിന ഭോജനു ബാരി ബതാസാ കിഏ കഠിന
കഛു ദിന ഉപബാസാ

ബേല പാതി മഹി പരഈ തീനി സഹസ സംബത
സോഇ ഖാഈ

കഛുദിന ഭോജനു=കുറെദിവസം ഭക്ഷണം, ബാരി ബതാസാ=ജലവും വായുമായിരുന്നു, കഛുദിന=കുറെദിവസം, കഠിന ഉപബാസാ കിഏ=കഠിനോപവാസം ചെയ്തു, തീനി സഹസ സംബത=മൂവ്വായിരം സംവത്സരം, മഹി പരഈ=ഭൂമിയിൽ വീണ, സുഖാഈ ബേലപാതി=ഉണങ്ങിയ വില്വപത്രം, സോഇ ഖാഈ=അവരം ഭക്ഷിച്ചു.

കുറെ ദിവസം ജലവും വായുവുമായിരുന്നു ഗിരിജയ്ക്കാഹാരം. കുറെ നാരം കഠിനോപവാസംകൊണ്ടും അവരം നയിച്ചു. മൂവ്വായിരം സംവത്സരം ഭൂമിയിൽ വീണുകിടന്ന ഉണങ്ങിയ വില്വപത്രങ്ങരം അവരം ഭക്ഷിച്ചു.

പുനി പരിഹരേ സുഖാനേഉ പരനാ ഉമഹി നാമു
തബ ഭയഉ അപരനാ
ദേഖി ഉമഹി തപ ഖീന സരീരാ ബ്രഹ്മ ഗിരാ
ഭൈ ഗഗന ഗംഭീരാ

പുനി=പിന്നീടു, സുഖാനേഉ പരനാ= ശുഷ്കപത്രങ്ങളും, പരിഹരേ=വേണ്ടെന്നുവെച്ചു, തബ ഉമഹി നാമു=അപ്പോരം ഉമയുടെ പേർ, അപരനാ ഭയഉ=അപർണ്ണയെന്നായിത്തീൎന്നു, ഉമഹി തപ ഖീന സരീരാ=ഉമയെ തപഃഖിന്നദേഹയായി, ദേഖി ഗഗന=കണ്ടിട്ടു് ആകാശത്തിൽ, ഗംഭീരാ ബ്രഹ്മഗിരാ=ബ്രഹ്മവാണി, ഭൈ=ഉണ്ടായി.

പിന്നീടു ഉമ ശുഷ്കപത്രങ്ങളും വേണ്ടെന്നുവെച്ചു. അങ്ങനെ അതു ഉപേക്ഷിച്ച കാലത്തു അവരുടെ പേർ അപർണ്ണ എന്നായിരുന്നു. തപസ്സുകൊണ്ടു ക്ലേശിച്ചിരിക്കുന്ന ശരീരം കണ്ടു് അന്തരീക്ഷത്തിൽനിന്നൊരു ബ്രഹ്മവാണി ഉണ്ടായി.

ദോ: ഭയഉ മനോരഥ സുഫല തവ സുനു ഗിരിരാജ
കുമാരി
പരിഹരു ദുസഹ കലേസ അബ മിലിഹഹിം
ത്രിപുരാരി

ഗിരിരാജകുമാരി സുനു=ഹേ പൎവ്വതകുമാരി, കേൾക്ക. തവ മനോരഥ സഫല ഭയേഉ=നിൻെറ അഭിലാഷം സഫലമായി, സബ ദുസഹ കലേസ പരിഹരു=എല്ലാദുസ്സഹ ക്ലേശങ്ങളും ഉപേക്ഷിക്ക, അബ മിലിഹഹിം ത്രിപുരാരി=ത്രിപുരാരിയെ നിനക്ക ലഭിക്കും.

അല്ലയോ പൎവ്വതകുമാരി, കേൾക്ക. നീ എന്താശിച്ചുവോ അതു ഫലിച്ചിരിക്കുന്നു. എല്ലാ ദുസ്സഹക്ലേശങ്ങളും കൈവെടിയു. നിനക്കിനി ശിവനെ ലഭിക്കും.

ചൗ: അസ തപു കാഹും ന കീൻഹ ഭവാനീ ഭഏ
അനേക ധീര മുനി ഗ്യാനീ
അബ ഉര ധരഹു ബ്രഹ്മ ബര ബാനീ സത്യ
സദാ സന്തത സുചി ജാനീ

ഭവാനീ=ഹേ ഭവാനി, അനേക ധീര=നിരവധി പണ്ഡിതന്മാരും, മുനി ഗ്യാനീ=മുനിമാരും ജ്ഞാനികളും, ഭഏ=ഉണ്ടായിട്ടുണ്ട്, അസ തപു=ഇതുപോലൊരു തപസ്സ്, കാഹും ന കീൻഹ=ആരും അനുഷ്ഠിച്ചിട്ടില്ല, അബ ബരബ്രഹ്മബാനീ=ഈ ശ്രേഷ്ഠമായ അശരീരി വാക്ക ഇപ്പോൾ, സദാ സത്യ=നിത്യസത്യമായും, സന്തത സുചി= സന്തത പവിത്രമായും, ജാനീ ഉര ധരഹു=ഗ്രഹിച്ചു മനസ്സിൽ വെച്ചുകൊള്ളുക.

ഭവാനീ, ലോകത്തിൽ പണ്ഡിതന്മാർ അനവധിയുണ്ടായിട്ടുണ്ട്. മുനിമാരും ജ്ഞാനികളും അസംഖ്യമുണ്ട്. എന്നാൽ ഇതുപോലൊരു കഠിന തപസ്സ് അവരിൽ ഒരാളും അനുഷ്ഠിക്കുകയുണ്ടായിട്ടില്ല. നീ ഇപ്പോൾ കേട്ട ആകാശവാണി നിത്യസത്യമെന്നും എന്നെന്നും പവിത്രമാണെന്നും ഗ്രഹിച്ചു മനസ്സിലുറപ്പിച്ചുകൊള്ളുക.

ആവൈ പിതാ ബോലാവന ജബഹീം ഹഠ
പരിഹരി ഘര ജാഏഹു തബഹീം
മിലഹിം തുംഹഹി ജബ സപ്ത രിഷീസാ ജാനേഹു
തബ പ്രമാന ബാഗീസാ

പിതാ ബോലാവന ജബഹിം ആവൈ=പിതാവു കൂട്ടിക്കൊണ്ടു പോകാൻ വരുന്നതു എപ്പോളോ, തബഹീം ഹഠ പരിഹരി= അപ്പോൾ വ്രതനിഷ്ഠവിട്ടു്, ഘര ജാഏഹു=ഗൃഹത്തിലേക്കു പോകണം, ജബ സപ്തരിഷീസാ=ഏപ്പോൾ സപ്തർഷികൾ, തുംഹഹി മിലഹിം=നീയുമായി സമ്മേളിക്കുമോ, തബ ബാഗീസാ പ്രമാന= ആകാശവാണിയുടെ യാഥാത്മ്യം, ജാനേഹു=നീ മനസ്സിലാക്കണം.

നിന്നെ കൂട്ടിക്കൊണ്ടുപോകാൻ പിതാവു വരും. ഉടനെ നീ വ്രതോപവാസങ്ങൾ നിറുത്തി പിതാവൊന്നിച്ചു ഗൃഹത്തിലേയ്ക്കു തിരിയെ പൊയ്ക്കൊള്ളുക. സപ്തർഷി സമാഗമം അചിരേണ ഉണ്ടാകും. അപ്പോൾ നിനക്കു മനസ്സിലാകും അശരീരിവാക്യം യഥാൎത്ഥമാണെന്നു്.

സുനത ഗിരാ ബിധി ഗഗന ബഖാനീ പുലക ഗാത
ഗിരിജാ ഹരഷാനീ
ഉമാചരിത സുന്ദര മൈം ഗാവാ സുനഹു സംഭുകര
ചരിത സുഹാവാ.

ഗഗന ബഖാനീ=ആകാശത്തിൽനിന്നുണ്ടായ, ബിധി ഗിരാ= ബ്രഹ്മവചസ്സ്, സുനത=കേട്ടപ്പോൾത്തന്നെ, ഗിരിജാ ഹരഷാനീ =ഗിരിജ പ്രസന്നയായി, ഗാത പുലക=ഗാത്രം പുളകിതവുമായി, മൈം ഉമാ സുന്ദര ചരിത ഗാവാ=ഞാൻ ഉമയുടെ ആ സുന്ദരചരിത്രം ഗാനംചെയ്തു. സംഭു കര സുഹാവാ ചരിത സുനഹു=ശിവന്റെ മനോഹരകഥയും ഇനി കേൾക്കുക.

ആകാശത്തിൽനിന്നുണ്ടായ വിധിവാക്കുകൾ കേട്ടപ്പോൾ പാൎവ്വതിയുടെ ഹൃദയം സന്തോഷഭരിതവും ശരീരം പുളകാവൃതവു

മായിത്തീൎന്നു. ആ വിധമിരിക്കുന്ന ഉമയുടെ മോഹനചരിതമാണ് ഞാനിവിടെ വൎണ്ണിച്ചതു്. ഇനി പറയാൻ പോകുന്നതു ചേതോഹരമായ സംഭു ലീലകളാണ്. അവയും കേൾക്കുക.

ജബ തേം സതീം ജാഇ തനു ത്യാഗാ തബതേം
സിവ മന ഭയഉ ബിരാഗാ
ജപഹിം സദാ രഘുനായക നാമാ ജഹം തഹം
സുനഹിം രാമഗുന ഗ്രാമാ.

ജബതേം സതീം ജാഇ തനു ത്യാഗാ=എപ്പോൾ ചെന്നു സതീദേവി തനുത്യാഗം ചെയ്തുവോ, തബതേം സിവ മന=അപ്പോൾ മുതൽ ശിവന്റെ മനസ്സു, ബിരാഗാ ഭയഉ=വൈരാഗ്യത്തോടു കൂടിയതായി ഭവിച്ചു. സദാ രഘുനായക നാമ ജപഹിം=സദാ രാമനാമം ജപിച്ചുകൊണ്ടിരിപ്പായി. ജഹം തഹം രാമ ഗുന ഗ്രാമാ=അവിടവിടെ നിന്നു രാമഗുണഗണങ്ങൾ, സുനഹിം=കേൾക്കുകയും ചെയ്തിരുന്നു.

ദക്ഷന്റെ യാഗശാലയിൽവെച്ചു സതി എപ്പോൾ യോഗാഗ്നിക്കു സ്വശരീരം ആഹുതിയായൎപ്പിച്ചുവോ അപ്പോൾ മുതല്ക്കു ശിവൻ വൈരാഗ്യനിധിയായിത്തീൎന്നു. രാമനാമം അനുസ്യൂതം ജപിച്ചും അങ്ങിങ്ങു ചെന്നു ശ്രീരാമന്റെ ഗുണങ്ങൾ കേട്ടും അദ്ദേഹം കാലയാപനം ചെയ്തു.

ദോ: ചിദാനന്ദ സുഖധാമ സിവ ബിഗത മോഹ മദ
കാമ
ബിചരഹിം മഹി ധരി ഹൃദയം ഹരി സകല
ലോക അഭിരാമ.

ബിഗത മോഹ മദ കാമ=വിഗതമോഹമദകാമനും, ചിദാനന്ദ=ചിദാനന്ദനും, സുഖ ധാമ സിവ=സുഖധാമനും ആയ ശിവൻ, സകല ലോക അഭിരാമ=സകല ലോകാഭിരാമനായ, ഹരി ഹൃദയം ധരി=ഭഗവാൻ രാമചന്ദ്രനെ മനസ്സിൽ പ്രതിഷ്ഠിച്ചു്, മഹി ബിചരഹിം=ഭൂമിയിൽ സഞ്ചരിക്കാൻ തുടങ്ങി.

മോഹവും മദവും കാമവും അകന്നവനും ചിദാനന്ദനും സുഖസ്ഥാനവുമായ ശ്രീമഹാദേവൻ സമസ്തലോകത്തിന്നും അഭിരാമനായ ഭഗവാൻ രാമഭദ്രനെ സ്വഹൃദയത്തിൽ പ്രതിഷ്ഠിച്ച് ഭൂമിയിൽ സഞ്ചരിക്കാൻ തുടങ്ങി.

ചൗ: കതഹും മുനിൻഹ ഉപദേസഹിം ഗ്യാനാ കതഹും
രാമ ഗുന കരഹിം ബഖാന
ജദപി അകാമ തദപി ഭഗവാനാ ഭഗത ബിരഹ
ദുഖ ദുഖിത സുജാനാ.

കതഹും മുനിൻഹ=ചില സ്ഥലത്തുവെച്ച് മുനിമാൎക്ക്, ഗ്യാന ഉപദേസഹിം=ജ്ഞാനം ഉപദേശിക്കുന്നു; കതഹും രാമഗുന=ചില സ്ഥലത്തുവെച്ച് ശ്രീരാമഗുണങ്ങൾ, ബഖാന കരഹിം=വിസ്തരിക്കുന്നു, ജദപി അകാമ സുജാന തദപി=അകാമനും ജ്ഞാനിയുമാണെങ്കിൽക്കൂടിയും, ഭഗവാനാ ഭഗത ബിരഹ=ശിവഭഗവാൻ ഭക്തവിരഹം ഹേതുവായുള്ള, ദുഖ ദുഖിത=ദുഃഖത്താൽ ദുഃഖിതനുമാണ്.

ഒരിടത്തദ്ദേഹം മുനിമാൎക്ക് ജ്ഞാനം ഉപദേശിക്കുന്നു; മററൊരിടത്തു ശ്രീരാമന്റെ ഗുണങ്ങൾ വ്യാഖ്യാനിക്കുന്നു. അദ്ദേഹം നിസ്പൃഹനും ജ്ഞാനിയുമാണ്; എന്നാലും ഭക്തവിരഹദുഃഖത്താൽ ദുഃഖിതനുമാണ്. സതീദേവി ശിവഭക്തയായിരുന്നു. ആ ഭക്തയുമായുള്ള ശാശ്വതവിയോഗം അദ്ദേഹത്തെ അതിയായി ദുഃഖിപ്പിക്കുകയും ചെയ്യുന്നുണ്ട് എന്നു സൂചന.

ഏഹി ബിധി ഗയഉ കാല ബഹു ബീതി നിത
നൈ ഹോഇ രാമ പദ പ്രീതി
നേമു പ്രേമു സങ്കര കര ദേഖാ അബിചല ഹൃദയം
ഭഗതി കൈ രേഖാ

ഏഹി ബിധി=ഇങ്ങനെ, ബഹുകാല ബീതി ഗയഉ=അനേകകാലം കഴിഞ്ഞുപോയി, രാമ പദ=ശ്രീരാമപാദങ്ങളിൽ, നിത നൈ പ്രീതി ഹോഇ=നിത്യവും നവ്യവുമായ പ്രേമം ഉണ്ടാകാൻ

തുടങ്ങി, നേമ=നിയമവും, പ്രേമ ഹൃദയം=പ്രേമവും ഹൃദയത്തിൽ, സങ്കര കര ഭഗതി കൈ=ശിവൻെറ ഭക്തിയ്ക്കു, അബിചല രേഖാ ദേഖാ=അവിചലരേഖകളായി കാണപ്പെട്ടു.

പല രാജ്യങ്ങളിൽ സഞ്ചരിച്ചും പലരുമായി മേളിച്ചും, പലക്കും ജ്ഞാനോപദേശം ചെയ്തും ശിവൻ കാലംകുറെ കഴിച്ചുകൂട്ടി. നിയമവും പ്രേമവും ഹൃദയത്തിൽ ശിവൻെറ ഭക്തിക്കു അവിചല രേഖകളായി കാണപ്പെട്ടു. [സതീത്യാഗത്തിൽ പ്രകടമായ പ്രതിജ്ഞയും, അവളിലുള്ള പ്രേമവും ഭക്തിയ്ക്കു് ഉപോദ്ബലകങ്ങളായിഭവിച്ചു.]

പ്രഗടേ രാമു കൃതഗ്യ കൃപാലാ രൂപ സീല നിധി
തേജ ബിസാലാ
ബഹു പ്രകാര സങ്കരഹി സരാഹാ തുംഹ ബിനു
അസ ബ്രത്രു കോ നിരബാഹാ

കൃതഗ്യ=കൃതജ്ഞനും, കൃപാലാ=ദയാലുവും, രൂപ സീല നിധി=രൂപശീലനിധിയും, ബിസാലാ തേജ=വിശാലതേജസ്വിയും ആയ, രാമു പ്രഗടേ=രാമൻ പ്രത്യക്ഷനായി, ബഹു പ്രകാര=അനേക പ്രകാരത്തിൽ, സങ്കരഹി=ശിവനെ, സരാഹാ=ശ്ലാഘിച്ചു, തുംഹ ബിനു കോ=അങ്ങയെക്കൊണ്ടല്ലാതെ മററാരെക്കൊണ്ടാണു്, അസ ബ്രത്രു=ഇതുപോലൊരു വ്രതം, നിരബാഹാ=നിർവ്വഹിക്കാനാവുക?

ആർ ഉപകാരം ചെയ്യുന്നു അതറിയുന്നവനും, കാരുണ്യികനും, സൗന്ദര്യം, സൗശീല്യം എന്നിവയ്ക്കു ഇരിപ്പിടവും വിശാലമായ തേജസ്സോടുകൂടിയവനുമായ രാമൻ ശിവസമക്ഷം ചെന്നു അനേക പ്രകാരത്തിൽ ശിവനെ ശ്ലാഘിച്ചു:— "അല്ലയോ മഹാദേവ, ഇതുപോലൊരു വ്രതം നിർവ്വഹിക്കാൻ അങ്ങയെക്കൊണ്ടല്ലാതെ മററാരെക്കൊണ്ടാണു് സാധിക്കുക?"

ബഹു ബിധി രാമ സിവഹി സമുഝാവാ പാര-
ബതീ കര ജന്മു സുനാവാ

അതി പുനീത ഗിരിജാ കൈ കരനീ ബിസ്തര
സഹിത കൃപാനിധി ബരതീ

ബഹുബിധി=അനേകവിധത്തിൽ, രാമ സിവഹി=രാമൻ ശിവനെ, സമുഝാവാ=പ്രബുദ്ധനാക്കി, പാരബതീ കര ജന്മ=പാർവ്വതിയുടെ പിറവി, സുനാവാ=കേൾപ്പിച്ചു, ഗിരിജാ കൈ=ഗിരിജയുടെ, അതി പുനീത കരനീ=അത്യധികം പവിത്രങ്ങളായ പ്രവൃത്തികൾ, ബിസ്തര സഹിത=സവിസ്തരം, കൃപാനിധി ബരനീ=കൃപാനിധിയായ രാമൻ വർണ്ണിച്ചു.

പലതരത്തിലും ശ്രീരാമൻ ശിവനെ ഉദ്ബുദ്ധനാക്കി. ഹിമവാൻെറ പുത്രിയായി സതീദേവി ജന്മമെടുത്തതും ശിവനെ ഉദ്ദേശിച്ചു അവൾ അതിഘോരമായ തപസ്സനുഷ്ഠിച്ചതും മററുമായ കഥകൾ രാമൻ സവിസ്തരം അറിയിച്ചു.

ദോ: അബ ബിനതീ മമ സുനഹു സിവ ജൗം മോ
പര നിജ്ജ നേഹു
ജാഇ ബിബാഹഹു സൈലജഹിം യഹ മോഹി
മാംഗേ ദേഹു

സിവ=ഹേ മഹാദേവ, മോപര നിജ്ജ നേഹു=അങ്ങയ്ക്കെന്നിൽ സ്നേഹമുള്ളപക്ഷം, അബ മമ ബിനതീ സുനഹു=ഇപ്പോൾ എൻെറ അഭ്യർത്ഥനകേൾക്കു, സൈലജഹിം ജാഇ ബിബാഹഹു=പാർവ്വതിയെ ചെന്നു വിവാഹം ചെയ്യുക, മോഹിം യഹ മാംഗേദേഹു=എനിക്കു ഈ ഒരു വരംതരിക.

ഹേ മഹാദേവ, അങ്ങക്കു എന്നിൽ സ്നേഹമുണ്ടെങ്കിൽ അങ്ങെൻെറ അഭ്യർത്ഥന മാനിച്ചു പാർവ്വതിയെ വിവാഹം ചെയ്യണം. ഈ ഒരു വരമാണു് ഞാനങ്ങയോടഭ്യർത്ഥിക്കുന്നതു്.

ചൗ: കഹ സിവ ജദപി ഉചിത അസ നാഹീം നാഥ
ബചന പുനി മേടി ന ജാഹീം
സിര ധരി ആയസു കരിഅ തുംഹാരാ പരമ
ധരമു യഹ നാഥ ഹമാരാ

സിവ കഹ=ശിവൻ പറഞ്ഞു: _ , അസ ഉചിത ജദപി നാഹീം= ഇതു ഉചിതമല്ലെങ്കിലും, നാഥ ബചന പുനി=ഭഗവാൻെറ ആജ്ഞ, മേടി ന ജാഹീം_തള്ളിക്കളയാൻ കഴിവില്ല, തുംഹാരാ ആയസു= അങ്ങയുടെ നിയോഗം, സിരസാ ധരി=ശിരസാവഹിച്ചു്, കരിഅ=നിറവേററണം, നാഥ ഹമാരാ യഹ=സ്വാമിൻ, എനിക്കിതു, പരമ ധരമു=പരമധൎമ്മമാണു്.

പാൎവ്വതീ കുമാരിയെ ഞാൻ വിവാഹം ചെയ്യുന്നതു ഉചിതമല്ലെങ്കിലും കല്പന മറിച്ചായിപ്പോയില്ലേ? അവിടന്നല്ലെ ആജ്ഞാപിക്കുന്നതും. ആ ആജ്ഞ തള്ളിക്കളയാൻ എനിക്കു കഴിവില്ല. ഞാനങ്ങയുടെ നിയോഗം ശിരസാവഹിച്ചു നിറവേററുകതന്നെ വേണം. എന്നെ സംബന്ധിച്ചിടത്തോളം അങ്ങയുടെ ആജ്ഞ നിറവേററുക എന്നതു എൻെറ അങ്ങേ അററത്തെ ധൎമ്മമാണു്.

മാതു പിതാ ഗുര പ്രഭു കൈ ബാനീ ബിനഹിം
ബിചാര കരിഅ സുഭ ജാനീ
തുംഹ സബ ഭാംതി പരമ ഹിതകാരീ അഗ്യാ
സിരപര നാഥ തുംഹാരീ

മാതു പിതാ ഗുര=മാതാപിതാക്കന്മാരുടേയും ഗുരുവിൻേറയും, പ്രഭു കൈ ബാനീ=സ്വാമിയുടേയും വാക്കു, സുഭ ജാനീ=മംഗളമെന്നറിഞ്ഞു, ബിനഹിം ബിചാര കരിഅ=നിൎവ്വിചാരനായി നിറവേററണം, തുംഹ സബ ഭാംതി=അങ്ങു എല്ലാംകൊണ്ടും, പരമ ഹിതകാരീ=ഏററവും ഹിതകാരിയാണു്, നാഥ തുംഹാരീ അഗ്യാ= സ്വാമിൻ, അങ്ങയുടെ ആജ്ഞ, സിരപര=ശിരസാ വഹിക്കുന്നു.

മാതാവു, പിതാവു്, ആചാൎയ്യൻ, യജമാനൻ എന്നിവരുടെ അനുജ്ഞ മംഗളകരമാണെ എന്നു മനസ്സിലാക്കി നിൎവ്വിചാരനായി നിൎവ്വഹിക്കുകതന്നെയാണു വേണ്ടതു്. അവിടന്നു ഏററവും ഹിതകാരിയുമാണെനിക്കു്. ആ സ്ഥിതിക്കു അങ്ങയുടെ നിയോഗം എനിക്കു ശിരോധാൎയ്യമാകുന്നു.

പ്രഭു തോഷേഉ സുനി സങ്കര ബചനാ ഭഗതി
ബിബേക ധരമ ജുത രചനാ

കഹ പ്രഭു ഹര തുംഹാര പന രഹേഉ അബ ഉര
രഖേഹു ജോ ഹമ കഹേഉ

സങ്കര=ശിവന്റെ, ഭഗതി ബിബേക ധരമ ജുത രചനാ=ഭക്തി വിവേകധർമ്മയുക്ത രചനയായ, ബചനാ സുനി=വാക്കുകൾ കേട്ടു, പ്രഭു തോഷേഉ=രാമൻ സന്തുഷ്ടനായി, പ്രഭു കഹ ഹര=പ്രഭു പറഞ്ഞു:— മഹാദേവ, തുംഹാര പന രഹേഉ=അങ്ങയുടെ പ്രതിജ്ഞ നിറവേറി, അബ ജോഹമ കഹേഉ=ഇനി ഞാൻ പറഞ്ഞതു, ഉര രാഖേഹു=മനസ്സിൽ വെയ്ക്കൂ.

ഭക്തി, ജ്ഞാനം, ധർമ്മം ഇവയുടെ സമഞ്ജസമ്മേളനമായ ശിവവാണികൾ ശ്രീരാമനെ ഹർഷാകുലനാക്കി. അദ്ദേഹം പറഞ്ഞു:— ഹേ മഹാദേവ, അങ്ങു പറയുകയുണ്ടായല്ലോ ഈ ശരീരവുമായി സതീദേവിക്ക സംഗമുണ്ടാകുന്നതല്ല എന്നു്. ആ സതീദേവി യോഗാഗ്നിയിൽ ദഹിച്ചുപോകുകയും ചെയ്തു. മറെറാരു ശരീരവുമായി സംഗം ഉണ്ടാകയില്ലെന്നങ്ങു പ്രതിജ്ഞ ചെയ്തുമില്ല. അങ്ങയുടെ നിശ്ചയം നിറവേറി. ഇനി ഞാൻ പറഞ്ഞതു മനസ്സിൽ വെച്ചുകൊള്ളുക. അങ്ങയുടെ പ്രതിജ്ഞക്ക ഭംഗം വരുന്ന ഒന്നും ഞാൻ പറഞ്ഞിട്ടുമില്ല എന്നു ഭാവാർത്ഥം.

അന്തരധാന ഭഏ അസ ഭാഖീ സങ്കര സോഇ
മൂരതി ഉര രാഖീ
തബഹിം സപ്തരിഷി സിവ പഹിം ആഏ ബോലേ
പ്രഭു അതി ബചന സുഹാഏ

അസ [illegible]ഭാഖീ=ഇങ്ങനെ പറഞ്ഞു (രാമൻ), അന്തരധാന ഭഏ=അന്തർദ്ധാനം [illegible]ചെയ്തു, സങ്കര സോ മൂരതി=ശിവൻ (രാമന്റെ) ആ മൂർത്തി, ഉര രാഖീ=[illegible]മനസ്സിൽ പ്രതിഷ്ഠിച്ചു, തബഹിം സപ്തരിഷി=ആ അവസരത്തിൽത്തന്നെ സപ്തർഷികൾ, സിവ പഹിം ആഏ=ശിവനെ സമീപിച്ചു, [illegible] പ്രഭു അതി സുഹാഏ ബചന ബോലേ=ഭഗവാൻ ഏററവും മ[illegible]നോഹരങ്ങളായ വാക്കുകളാൽ പറഞ്ഞു:—

ഇപ്രകാരം അരുളിച്ചെയ്ത ഭക്തഹിതപ്രദനായ രാമൻ അപ്രത്യക്ഷനായി. ശിവൻ ശ്രീരാമൻെറ സ്വരൂപം മനസ്സിൽ പ്രതിഷ്ഠിച്ചു. ഉടനെ തന്നെ മരീചി, അത്രി, അംഗിരസ്സ്, പുലഹൻ, പുലസ്ത്യൻ, ക്രതു എന്നീ ഏഴു മഹ(സപ്ത)ഷികരം ശിവനെ സമീപിച്ചു. അവരോടദ്ദേഹം ഭംഗി മികച്ച വാക്കുകളെക്കൊണ്ടു ഈ വിധം അരുളിച്ചെയ്തു:—

ദോ: പാരബതീ പഹിം ജാഇ തുംഹ പ്രേമ പരീച്ഛാ ലേഹു
ഗിരിഹി പ്രേരി പഠഏഹു ഭവന ദൂരി കരേഹു സന്ദേഹു

തുംഹ പാരബതീ പഹിം=നിങ്ങരം പാർവ്വതീ സന്നിധിയിൽ, പ്രേമ പരീച്ഛാ ലേഹു=പ്രേമപരീക്ഷ നടത്തുക, ഗിരിഹി പ്രേരി= ഹിമവാനെ പ്രേരിപ്പിച്ചു് (അയച്ചു്), പഠഏഹു ഭവന=പാർവ്വതിയെ ഗൃഹത്തിലേക്കു കൂട്ടിക്കൊണ്ടുവരുവിച്ചു്, സന്ദേഹ ദൂരി കരേഹു=സന്ദേഹം ദൂരീകരിക്കുക.

നിങ്ങരം ആദ്യമായി പാർവ്വതിയെ കണ്ടു അവരംക്കെന്നിൽ എത്രമാത്രം പ്രേമമുണ്ടെന്നു പരീക്ഷിച്ചറിയണം. പിന്നീടു ഹിമവാനു പ്രേരണ നല്കി തപോനിഷ്ഠയിൽ കഴിഞ്ഞു കൂടുന്ന പുത്രിയെ കൂട്ടിക്കൊണ്ടുവരുവിച്ചു എല്ലാവരുടേയും സന്ദേഹം തീക്കണം.

ചൌ: രിഷിൻഹ ഗൌരി ദേഖീ തഹം കൈസീ മൂരതി-
മന്ത തപസ്യാ ജൈസീ
ബോലേ മുനി സുനു സൈലകുമാരീ കരഹു
കവന കാരന തപു ഭാരീ

രിഷിൻഹ ഗൌരി=ഋഷിമാർ ഗൌരിയെ, മൂരതിമന്ത തപസ്യാ ജൈസീ=മൂർത്തിമത്തായ തപസ്യ എപ്രകാരമോ, തൈസീ തഹം ദേഖീ=അപ്രകാരം അവിടെ കണ്ടു, മുനി ബോലേ=മുനിമാർ പറഞ്ഞു, സൈല കുമാരീ സുനു=പർവ്വതകുമാരീ, കേരംക്കു, ഭാരീ തപു=

ഘോരതപസ്സ്, കവനകാരന കരഹ്ഹു=എന്നുദ്ദേശിച്ചാണ് ചെയ്യുന്നതു്?

തപസ്സു ശരീരമെട്ടത്താൽ എങ്ങനെയായിരിക്കുമോ ആ വിധമുള്ള ഗൗരിയെയാണു സപ്തർഷിമാക്കു സന്ദർശിക്കാൻ സംഗതിയായതു്. അവർ അവളോടിങ്ങനെ ചോദിച്ചു:—'ഹേ ഗിരിജേ, എന്തൊരുദ്ദേശം പുരസ്സരിച്ചാണു നീ ഈ വിധം ഘോരമായ തപസ്സു ചെയ്യുന്നതു്?'

കേഹി അവരാധഹ്ഹു കാ തുംഹ ചഹഹ്ഹു ഹമ സന
സത്യ മരമു കില കഹഹ്ഹു
സുനത ബചന മനു അതി സകുചാഈ ഹംസിഹഹ്ഹു
സുനി ഹമാരി ജഡതാഈ.

തുംഹ കേഹി അവരാധഹ്ഹു=നീ ആരെയാണാരാധിക്കുന്നതു്? കാ ചഹഹ്ഹു=എന്താണാശിക്കുന്നതു്? ഹമ സന സത്യ മരമു=ഞങ്ങളോടു യഥാൎത്ഥരഹസ്യം, കി ന കഹഹ്ഹു=എന്താണു പറയാതിരിക്കുന്നതു്? ബചന സുനത=വാക്കുകൾ കേൾക്കേ, മനു അതി സകുചാഈ=മനസ്സ് ഏററവും ലജ്ജയോടുകൂടിയതായി ഭവിച്ചു. ഹമാരി ജഡതാഈ സുനി=എൻെറ കൊള്ളരുതായ്മ കേട്ടു, ഹംസിഹഹ്ഹു=നിങ്ങൾ ഹസിക്കും.

'ഭദ്രേ, നീ ആരെയാണുദ്ദേശിച്ചു തപസ്സനുഷ്ഠിക്കുന്നതു്? എന്താണുനിൻെറ അഭിലാഷം? ഞങ്ങളിൽനിന്നു് ഒന്നും മറച്ചുവെയ്ക്കാതെ സത്യം പറയുവാൻ നീയെന്താണു മടിക്കുന്നതു്?' അവരിങ്ങനെ പറഞ്ഞതു കേട്ടപ്പോൾ ഗിരിജയുടെ മനസ്സു സങ്കോചവിധേയമായിത്തീൎന്നു. അവൾ പറഞ്ഞു:—'എൻെറ കഥയില്ലായ്മ കേട്ടു നിങ്ങൾ ഹസിക്കും.'

മനു ഹട പരാ ന സുനഇ സിഖാവാ ചഹത ബാരി
പര ഭീതി ഉഠാവാ

നാരദ കഹാ സത്യ സോഇ ജാനാ ബിനു പംഖൻഹ
ഹമ ചഹഹിം ഉഡാനാ.
ദേഖഹു മുനി അബിബേകു ഹമാരാ ചാഹിഅ സദാ
സിവഹി ഭരതാരാ.

മന ഹട പരാ=മനസ്സിനു ശാഠ്യം ബാധിച്ചു. സിഖാവാ ന സുനഇ=ഒരുപദേശവും കേൾക്കുന്നില്ല. ബാരി പര ഭീതി=വെള്ളത്തിൽ ഭിത്തി, ഉഠാവാ ചഹത=പടുത്തുയർത്താൻ ആഗ്രഹിക്കുന്നു. നാരദ കഹാ സോഇ=നാരദൻ പറഞ്ഞതെന്തോ അതു, സത്യ ജാനാ=സത്യമെന്നു ഗ്രഹിച്ചു, ബിനു പംഖൻഹ=ചിറകു കൂടാതെ, ഉഡാനാ ചഹഹിം=പറക്കാൻ ആഗ്രഹിക്കുന്നു; മുനി ഹമാരാ= മുനിമാരേ, എന്റെ, അബിബേകു ദേഖഹു=അവിവേകം നോക്കു. സിവഹി ഭരതാരാ=ശിവനെന്റെ ഭർത്താവാകാൻ, സദാ ചാഹിഅ =സദാ ഞാൻ ആഗ്രഹിക്കുന്നു.

മുനീശ്വരന്മാരേ, എന്റെ മനസ്സിലൊരു ദുശ്ശാഠ്യം കടന്നുകൂടി. ആരെന്തൊക്കെ ഉപദേശിച്ചിട്ടും അതൊന്നും മനസ്സിൽ കടക്കുന്നില്ല. വെള്ളത്തിൽ ഭിത്തി പടുത്തുയർത്താനാണെന്റെ മോഹം. നാരദൻ എന്തരുളിച്ചെയ്തുവോ ഞാനതെല്ലാം സത്യമെന്നു ഗ്രഹിച്ചുവശായി. ചിറകു കൂടാതെ ഞാൻ പറക്കാൻ കൊതിക്കുന്നു. മഹർഷിമാരേ, നിങ്ങൾ കാണുന്നില്ലേ എന്റെ അവിവേകം? ശിവൻ എന്റെ ഭർത്താവാകാനാണു സദാ ഞാൻ അഭിലഷിക്കുന്നതു്.

ദോ: സുനത ബചന ബിഹംസേ രിഷയ ഗിരി സംഭവ
തവ ദേഹ
നാരദ കര ഉപദേസു സുനി കഹഹു ബസേഉ
കിസു ഗേഹ.

ബചന സുനത=വാക്കുകൾ കേട്ടപ്പോൾ, രിഷയ=ഋഷിമാർ, ബിഹംസേ=ചിരിച്ചു. (എന്നിട്ടിങ്ങനെ പറഞ്ഞു:—) തവദേഹ= നിന്റെ ശരീരം, ഗിരിസംഭവ=ഗിരിയിൽനിന്നു് ഉത്ഭവിച്ചതാ

ണ്ട്. നാരദ കര=നാരദൻെറ, ഉപദേസു സുനി=ഉപദേശം കേട്ട, കിസു=ആരൊക്കെയാണ്, ഗേഹ ബസേഉ=ഗൃഹങ്ങളിലിരുന്നു പൊറുത്തിട്ടുള്ളതു്? കഹഹു=പറയു.

ഗിരിജയുടെ വാക്കുകൾ കേട്ടപ്പോൾ മഹഷിമാർ ചിരിച്ചു. അനന്തരം ഇങ്ങനെ പറയാൻ തുടങ്ങി. പാവ്വതിയാണല്ലോ നീ. തികച്ചും ജഡാവസ്ഥ പ്രാപിച്ചിരിക്കുന്ന ഹിമവാൻെറ പുത്രിക്കു ജാഡ്യം ഉണ്ടാകുന്നതു സ്വാഭാവികം മാത്രമാണ്. ആ സ്ഥിതിയിൽ നിന്നെ കുററപ്പെടുത്താൻ വയ്യ. നാരദൻെറ ഉപദേശം കേട്ട വീട്ടിൽ കിടന്നു പൊറുത്തവർ എത്രയുണ്ട്. പറയാനാകുമോ നീനക്കു്?

ചൗ: ദച്ഛ സുതൻഹ ഉപദേസേൻഹി ജാഇ തിൻഹ
ഫിരി ഭവനു ന ദേഖാ ആഈ
ചിത്രകേതു കര ഘരു ഉന ഘാലാ കനക കസിപു
കര പുനി അസ ഹാലാ.

ജാഇ=(നാരദൻ ചെന്നു്), ദച്ഛ സുതൻഹ=ദക്ഷൻെറ പുത്രന്മാക്ക്, ഉപദേസേൻഹി=ഉപദേശം നൽകിയിട്ടു് (അവർ), ഫിരി ആഈ= (വനത്തിൽനിന്നു) മടങ്ങിവന്നു്, ഭവനു ന ദേഖാ=ഗൃഹം കണ്ടില്ല. ചിത്രകേതു കര=ചിത്രകേതുവിൻെറ, ഘരു ഉന ഘാലാ=വീട്ട് അദ്ദേഹം (നാരദൻ) നശിപ്പിച്ചു. പുനി=പിന്നെയുമുണ്ട്. കനക കസിപു കര=ഹിരണ്യകശിപുവിൻെറ, ഹാലാ അസ=സ്ഥിതിയും ഇങ്ങനെതന്നെ:

ഉമേ, കേൾക്കു. ദക്ഷപ്രജാപതി, മക്കളോടു സൃഷ്ടിക്കായി കല്പിച്ചു. സൃഷ്ടി പ്രാഗത്ഭ്യമുണ്ടാക്കാൻ അവർ തപസ്സിനു പോയി. നാരദൻ ഉപദേശിച്ചുപദേശിച്ചു് അവരെ വിരക്തരാക്കി. ആരും ഗൃഹത്തിലേക്കു മടങ്ങുകയുണ്ടായില്ല. ഇതാണവർ വനത്തിൽനിന്നു മടങ്ങിവന്നു ഗൃഹം കണ്ടില്ലെന്നു പറഞ്ഞതു്. ചിത്രകേതുവിൻെറ കഥയും പറയാം. അദ്ദേഹത്തിനു് അനേകം ഭാര്യമാരുണ്ടായിരുന്നു. പുത്രന്മാരില്ല. അംഗിരസ്സിൻെറ അനുഗ്രഹംകൊണ്ടു് ഇളയ

റാണി പ്രസവിച്ച ഒരു പുത്രനുണ്ടായി. അതിനാൽ ആ റാണിയോട്ട ചിത്രകേതുവിന്നു കൂട്ടതൽ പ്രേമം തോന്നി. മററ റാണിമാർ ഈ വസ്തുത ഗ്രഹിച്ച വിഷം കൊട്ടത്തു കുട്ടിയെ കൊന്നു. ആ അവസരത്തിൽ നാരദൻ അവിടെയെത്തി. പുത്രനെ ജീവിപ്പിച്ചു. കുട്ടി, രാജാവിനോട്ട പറഞ്ഞു:— കഴിഞ്ഞ ജന്മത്തിൽ ഞാൻ രാജാവായിരുന്നു. കുറെ കാലം കഴിഞ്ഞപ്പോൾ വിരക്തനായി തപം ചെയ്യാൻ വനത്തിലേയ്ക്കു പോയി. ഒരു ദിവസം ഒരു സ്ത്രീ എനിക്കൊരു പഴം തന്നു. അതിന്നുള്ളിൽ ലക്ഷക്കണക്കിൽ കീടങ്ങളുണ്ടായിരുന്നു. ഞാൻ പഴം തിന്നതുകൊണ്ട കീടങ്ങളെല്ലാം ചത്തൊടുങ്ങി. അങ്ങനെ മരിച്ചവരാണ് അങ്ങയുടെ റാണിമാർ. അവർ എന്നെക്കൊന്നു പകരം വീട്ടി. എനിക്ക പഴം തന്ന സ്ത്രീ ഇജ്ജന്മത്തിൽ എന്റെ അമ്മയായി. അങ്ങയ്ക്കിതിൽ വ്യസനിക്കാൻ കാരണമില്ല. ആർ ആക്കും പുത്രനല്ല. ആർ ആക്കും പിതാവും അല്ല. ഇതൊക്കെ വെറും പ്രാപഞ്ചികവിഷയം. ഇത്രയും പറഞ്ഞു പിന്നെയും അവൻ മരിച്ചു. ഇങ്ങനെ മകനെക്കൊണ്ട് അച്ഛന് ഉപദേശം കൊടുപ്പിച്ച നാരദൻ ചിത്രകേതുവിന്റെ ബുദ്ധി തകരാറിലാക്കി. നാരദന്റെ ഉപദേശപ്രകാരമാണ് ചിത്രകേതു രാജ്യം ഉപേക്ഷിച്ച വനത്തിലേയ്ക്ക് പോയത്. അങ്ങനെ പോയവന്നു വീടെന്തിന്നു്? ചുരുക്കം ഇതാണ്. നാരദൻ ചിത്രകേതുവിന്നും വീടില്ലാതാക്കി. ഹിരണ്യകശിപുവിന്റെ കഥയും കേൾക്കു. അദ്ദേഹത്തിന്റെ ഭാര്യയ്ക്കു ഗർഭം. ഒരു ദിവസം നാരദൻ അവളെ സമീപിച്ച് അവൾക്ക് ഉപദേശം കൊടുത്തു. അതു നിമിത്തം ഗർഭസ്ഥശിശു മഹാജ്ഞാനിയായി. ആ ശിശുവാണു പ്രഹ്ലാദൻ. പ്രഹ്ലാദഹിതത്തിന്നുവേണ്ടിയാണ് നരസിംഹമായവതരിച്ച ഭഗവാൻ ദൈത്യകുലം നശിപ്പിച്ചതു്. നാരദന്റെ ഉപദേശം കേട്ടവർക്കൊക്കെ ആപത്തു നേരിട്ടു എന്നു ചുരുക്കം.

നാരദ സിഖ ജേ സുനഹിം നര നാരീ അവസി
ഹോഹിം തജി ഭവന ഭിഖാരീ

മന കപടീ തന സജ്ജന ചീൻഹാ ആപു സരിസ
സബഹീ ചഹ കീൻഹാ.

ജേ നരനാരീ=ഏതൊരു സ്ത്രീപുരുഷന്മാർ, നാരദ സിഖ സുനഹിം= നാരദോപദേശം കേൾക്കുന്നുവോ (അവർ), ഭവന തജി അവസി= വീടുകളുപേക്ഷിച്ച് തീർച്ചയായും, ഭിഖാരീ ഹോഹിം=ഭിക്ഷുക്കളാകും. മന കപടീ=മനസ്സിൽ കാപട്യമുണ്ട് (നാരദനു്), തന സജ്ജന=ശരീരം സജ്ജനം എന്നപോലെ, ചീൻഹാ=കാണപ്പെടുന്നു. ആപു സരിസ=തന്നെപ്പോലെ, സബഹീ=എല്ലാവരേയും, കീൻഹാ ചഹ=ആക്കാൻ കൊതിക്കുന്നു.

ഏതൊരു സ്ത്രീപുരുഷന്മാർ നാരദൻെറ ഉപദേശം കേൾക്കുമോ അവർ തീർച്ചയായും ഗൃഹപരിത്യാഗം ചെയ്തു ഭിക്ഷുക്കളാകാതിരിക്കയില്ല. കാപട്യം വേണ്ടുവോളമുണ്ടദ്ദേഹത്തിനു്. പുറമെ കാണുന്നവർക്കു നല്ലവനായി തോന്നും. തന്നെപ്പോലെ മററുള്ളവരേയും ആക്കാനുള്ള ആഗ്രഹമാണദ്ദേഹത്തിന്നുള്ളതു്.

തേഹി കേം ബചന മാനി ബിസ്വാസാ തുംഹ
ചാഹഹു പതി സഹജ ഉദാസാ
നിർഗുന നിലജ കുബേഷ കപാലീ അകുല അഗേഹ
ദിഗംബര ബ്യാലീ.

തേഹി കേം ബചന=അദ്ദേഹത്തിൻെറ വാക്കുകൾ, ബിസ്വാസാ മാനി=വിശ്വസിച്ചു്, തുംഹ സഹജ ഉദാസാ പതി=നീ സ്വാഭാവികമായിത്തന്നെ ഉദാസീനനായ ഭർത്താവിനെ, ചാഹഹു=ആഗ്രഹിക്കുന്നല്ലൊ! നിർഗുന നിലജ, കുബേഷ=നിർഗ്ഗുണനും നിർല്ലജ്ജനും കുവേഷനും, കപാലീ അകുല=കപാലിയും കുലമില്ലാത്തവനും, അഗേഹ ദിഗംബര=ഗൃഹഹീനനും നഗ്നനും, ബ്യാലീ=സർപ്പഭൂഷണനുമാണു്.

ഉമേ, ആ നാരദൻെറ വാക്കുകൾ വിശ്വസിച്ചുപോയ നീ പ്രകൃത്യാതന്നെ ഉദാസീനനായ ഒരു വരനെയാണഭിലഷിക്കുന്നതു്. ആ വരൻ നിർഗ്ഗുണനാണു്; ലജ്ജയില്ലാത്തവനാണു്; കുത്സി

തറോഷനാണ്; തലയോട്ടംകൊണ്ടു നടക്കുന്നവനാണ്; അദ്ദേഹം ഏതു വംശത്തിൽ ജനിച്ചു എന്നു പറയാൻ ആവില്ല; ഇരിക്കാനൊരു വീടും അദ്ദേഹത്തിന്നില്ല; നഗ്നനും സപ്പഭൂഷണനുമാണദ്ദേഹം.

കഹഹു കവന സുഖ, അസ ബരു പാഏം ഭല ഭൂലിഹു
ഠഗ കേ ബൗരാഏം
പഞ്ച കഹേം സിവം സതീ ബിബാഹീ പുനി
അവഡേരി മരാഏൻഹി താഹീ

കഹഹു=പറയൂ ഉമേ, അസ ബരു പാഏം=അപ്രകാരമുള്ള ഭർത്താവിനെ ലഭിക്കുന്നതുകൊണ്ടു, കവന സുഖ=എന്തൊരു സുഖം? ഠഗ കേ=വഞ്ചകൻെറ, ബൗരാഏം=ഭ്രാന്തുപിടിപ്പിക്കൽകൊണ്ടു, ഭല ഭൂലിഹു=നന്മ നീ മറന്നു, പഞ്ച കഹേം=പഞ്ചായത്തുകാർ പറഞ്ഞു, സിവ സതീം=ശിവൻ സതീദേവിയെ, ബിബാഹീ=വിവാഹംചെയ്തു, പുനി താഹീ=പിന്നീടു അവളെ, അബഡേരി=ഉപേക്ഷിച്ചു, മരാ ഏൻഹി=അവരം മരിക്കുകയും ചെയ്തു.

പറയത്തക്ക ഒരു മേന്മയും ഇല്ലാത്ത അത്തരത്തിലുള്ള ഒരു ഭത്താവിനെ കിട്ടിയിട്ടു എന്തൊരു സുഖമാണ് നീ അനുഭവിക്കാൻ പോകുന്നതു്? നാരദൻ നിന്നെ ഭ്രാന്തുപിടിപ്പിച്ചു. ആ ഭ്രാന്തിൻെറ ഫലമായി നിൻെറ നന്മ നീ മറക്കുകയും ചെയ്തു. ചില സ്നേഹിതന്മാർ പഞ്ചായത്തുകൂടി അഭിപ്രായപ്പെട്ടപ്പോരം ശിവൻ ദക്ഷകന്യകയായ സതീദേവിയെ വിവാഹംചെയ്തു. ഒടുവിൽ എന്തു സംഭവിച്ചു. അവളെ അദ്ദേഹം ഉപേക്ഷിച്ചു. അവരം മരിക്കുകയും ചെയ്തു.

ദോ: അബ സുഖ സോവത സോചു നഹിം ഭീഖ
മാഗി ഭവ സ്ഥാഹിം
സഹജ ഏകാകിൻഹ കേ ഭവന കബഹും കി നാരി
ഖടാഹിം

ഭവ അബ=ശിവൻ ഇപ്പോരം, ഭീഖ മാഗി സ്ഥാഹിം=ഭിക്ഷ വാങ്ങി ആഹാരം കഴിക്കുന്നു, സോച നാഹിം=ഒരല്ലലും ഇല്ല, സുഖ

സോവത=സുഖമായുറങ്ങുന്നു, സഹജ എകാകിൻഹ കേ=പ്രകൃത്യാ തന്നെ എകാകിയായിട്ടുള്ളവൻെറ, ഭവന കബഹും=വസതിയിൽ എപ്പോളെങ്കിലും (എതെങ്കിലും), നാരി ഖടാഹിം=ഒരു ഭാര്യ വസിക്കുമോ?

ഒരു വിചാരവുമില്ലാതെ ഇപ്പോൾ ശിവൻ സ്വസ്ഥനായി കഴിഞ്ഞുകൂടുകയാണു്. ഇരവുംപകലും കഴിഞ്ഞു സുഖമായി ഉറങ്ങുന്നു അദ്ദേഹം. ഒരല്ലലും ഇല്ല അദ്ദേഹത്തിനു്. സ്വതേതന്നെ ആരുമില്ലാതെ ഒററയ്ക്കങ്ങനെ ജീവിച്ച ഒരാളുടെ വസതിയിൽ എതെങ്കിലും ഒരു ഭാര്യക്ക എപ്പോളെങ്കിലും പാക്കാൻ കഴിയുമോ?

ചൌ: അജഹും മാനഹു കഹാ ഹമാരാ ഹമ തുംഹ
കഹും ബരു നീക ബിചാരാ
അതി സുന്ദര സുചി സുഖദ സുസീലാ ഗാവഹിം
ബേദ ജാസു ജസ ലീലാ

അജഹും=ഇപ്പോളെങ്കിലും, ഹമാരാ കഹാ മാനഹു=ഞങ്ങൾ പറയുന്നതു അനുസരിക്കൂ, ഹമ തുംഹ കഹും=ഞങ്ങൾ നിനക്ക, നീക ബരു=നല്ലൊരു ഭത്താവിനെ, ബിചാരാ=ആലോചിക്കുന്നുണ്ടു്, അതിസുന്ദര=എററവും സുന്ദരനും, സുചി സുഖദ=പവിത്രനും സുഖപ്രദനും, സുസീലാ=സുശീലനുമാണദ്ദേഹം, ജാസു ജസലീലാ= അദ്ദേഹത്തിൻെറ യശോലീലകൾ, ബേദ ഗാവഹിം=വേദങ്ങൾ ഗാനംചെയ്യുന്നുമുണ്ടു്.

ഈ വൈകിയ വേളയിലെങ്കിലും, ഉമേ, നീ ഞങ്ങൾ പറയുന്നതനുസരിക്കൂ. നിനക്ക ഒരു വരൻ വേണം. ഞങ്ങളൊരു വരനെ കുറിച്ചാലോചിച്ചുവരുന്നുണ്ടു്. അദ്ദേഹം എററവും സുന്ദരനും പവിത്രനും സുഖപ്രദനും സുശീലനും, വേദങ്ങൾകൂടി പ്രകീത്തിക്കുന്ന കീത്തിലീലകളോടുകൂടിയവനുമാണു്.

ദൂഷന രഹിത സകല ഗുന രാസീ ശ്രീപതി പുര
ബൈകുണ്ഠ നിവാസീ

അസ ബരു തുംഹഹി മിലാഉബ ആനീ സുനത
ബിഹസി കഹ ബചന ഭവാനീ

ദൂഷണ രഹിത=അദ്ദേഹം ദൂഷണരഹിതനും, സകല ഗുന രാസീ=സകലഗുണരാശിയും, ശ്രീപതി ബൈകുണ്ഠ നിവാസീ=ഐശ്വര്യവാനും വൈകുണ്ഠനിവാസിയുമാണ്, അസ ബരു തുംഹഹി=അപ്രകാരമുള്ള ഒരു ഭൎത്താവിനെ നിനക്കു, ആനീ മിലാഉബ=കൊണ്ടുവന്നു ഞങ്ങഠ നല്കാം, ഭവാനീ സുനത ബചന=ഭവാനി ഈ വാക്കുകഠകേട്ടു, ബിഹസി കഹ=ചിരിച്ചുകൊണ്ടു പറഞ്ഞു.

ഞങ്ങളാലോചിക്കുന്ന ആ വരൻ ഒരു ദോഷങ്ങളും ബാധിക്കാത്തവനും എല്ലാ ഗുണങ്ങളുടെയും ആകരവുമാണ്. ആവിധമുള്ള ഒരു ഭൎത്താവിനെ തേടിക്കൊണ്ടുവന്നു ഞങ്ങഠ നിനക്കുതരാം. സപ്തൎഷിമാരുടെ ഈ വാക്കുകഠകേട്ടു ഭവാനിയും ചിരിവന്നു. അവഠ ഇപ്രകാരം പറയുകയുംചെയ്തു.

സത്യ കഹേഹു ഗിരിഭവ തനു ഏഹാ ഹഠ ന ഛൂട
ഛൂടൈ ബരു ദേഹാ
കനകഉ പുനി പഷാന തേം ഹോഇ ജാരേഹും
സഹജു ന പരിഹര സോഈ

സത്യ കഹേഹു=പറഞ്ഞതു സത്യമാണ്, ഏഹാതനു=ഈ ശരീരം, ഗിരിഭവ=പൎവ്വതത്തിൽനിന്നുതന്നെ ഉണ്ടായതാണ്, ബരു ദേഹാ ഛൂടൈ=എന്റെ ദേഹം ഉപേക്ഷിച്ചാലും, ഹഠ ന ഛൂട=സ്ഥിരനിശ്ചയം ഞാൻ ഉപേക്ഷിക്കയില്ല, കനകഉ=കനകം, പഷാന തേം ഹോഈ=പാഷാണത്തിൽനിന്നുതന്നെയാണുണ്ടാകുന്നതു്, ജാരേഹും സോഈ=എത്രതന്നെ തപിപ്പിച്ചാലും അതു, സഹജു ന പരിഹര=സ്വാഭാവികപ്രകൃതി ഉപേക്ഷിക്കയില്ല.

മാമുനിമാരേ, നിങ്ങഠ അരുളിച്ചെയ്തല്ലോ ഞാൻ പൎവ്വതത്തിനു ജനിച്ചവളാണെന്നു്. അതു സത്യംതന്നെ. നിങ്ങഠ ഉദ്ദേശിക്കുന്നതു ജഡപ്രകൃതിയായ പിതാവിനു ജഡപ്രകൃതിയായൊരു പുത്രിയല്ലേ ഉണ്ടാകൂ എന്നായിരിക്കാം. പിതാവു ജഡപ്രകൃതിയായതു

കൊണ്ടു പുത്രിയും അങ്ങനെ ആയിക്കൊള്ളണമെന്നില്ല. കനകം ഉണ്ടാകുന്നതു പാഷാണത്തിൽനിന്നല്ലേ? നിങ്ങാം ആ കനകത്തെ തീയിലിട്ടു എത്രതന്നെ തപിപ്പിച്ചാലും കനകം അതിൻെറ സഹജ പ്രകൃതി ഉപേക്ഷിക്കയില്ല. ഞാൻ പൎവ്വതസംഭവതന്നെ. പക്ഷെ എനിക്കെൻേറതായൊരു നിശ്ചയമുണ്ടു്. ആ നിശ്ചയത്തെ ശിഥിലമാക്കാൻ ആരെങ്ങനെയൊക്കെ പ്രയതിച്ചാലും ആ പ്രയത്നം ഫലിക്കാൻ പോകുന്നില്ല. കനകം എങ്ങനേയോ അങ്ങനെ ഞാനെൻെറ നൈസൎഗ്ഗികപ്രകൃതം ത്യജിക്കുകയില്ല. ഒരുപക്ഷേ ശരീരം ഞാൻ ഉപേക്ഷിച്ചു എന്നുവരാം; എന്നാലും എൻെറ സ്ഥിരനിശ്ചയം ഞാൻ കൈവെടിയുകയില്ല

നാരദ ബചന ന മൈം പരിഹരഊം ബസഉ ഭവന
ഉജരഉ നഹിം ഡരഊം
ഗുര കേം ബചന പ്രതീതി ന ജേഹീ സപനേഹ്രം
സുഗമ ന സുഖ സിധി തേഹീ

മൈം നാരദ ബചന=ഞാൻ നാരദൻെറ വാക്കുകാം, ന പരിഹരഊ=ഉപേക്ഷിക്കയില്ല, ഭവന ബസഉ=വീട്ടിൽ ആളുകളുണ്ടെങ്കിലും കൊള്ളാം, ഉജരഉ=ദഹിച്ചുപോയിട്ടുണ്ടെങ്കിലും കൊള്ളാം, നഹിം ഡരഊം=എനിക്കതിൽ ഭീതിയില്ല, ജേഹീ ഗുര കേ ബചന=ആക്കു ഗുരുവിൻെറ വാക്കുകളിൽ, പ്രതീതി ന തേഹീ=വിശ്വാസമില്ലയോ അവക്കു, സപനേഹ്രം=സ്വപ്നത്തിൽപോലും, സുഖസിധി ന സുഗമ=സുഖസിദ്ധികാം സുഗമങ്ങളല്ല.

ദേവൎഷിയായ നാരദൻെറ വാക്കുകാം ഞാൻ ഒരിക്കലും അന്യഥാ പരിഗണിക്കുകയില്ല. നിങ്ങാം പറയുന്നതുപോലെ ശിവൻെറ ഭവനത്തിൽ നിറയെ ആളുകളുണ്ടെങ്കിലും അഥവാ അതു ശൂന്യാവസ്ഥയിലാണെങ്കിലും അതിനെപ്പററി എനിക്കൊരു ഭയവും ഇല്ല. ഗുരുവിൻെറ വാക്കു വിശ്വസിക്കാത്തവൎക്കു സ്വപ്നേപി ലഭിക്കുകയില്ല സുഖസമാധാനങ്ങാം.

ദോ: മഹാദേവ അവഗുന ഭവന ബിഷ്ണു സകല
ഗുന ധാമ

ജോഹി കര മന രമ ജാഹി സന തേഹി തേഹി
സന കാമ

മഹാദേവ അവഗുന ഭവന=ശിവൻ ദുർഗ്ഗുണങ്ങളുടെ ഭവനവും, ബിഷ്നു സകല ഗുന ധാമ=വിഷ്ണു സമസ്തഗുണധാമവും തന്നെ, ജേഹി കര മന ജാഹി സന=ആരുടെ മനസ്സ് ഏതൊരുവൻെറ കൂടേയോ, തേഹി തേഹി സന കാമ=അവക്ക് അവരോടേ പ്രേമമുണ്ടാകു.

ശ്രീമഹാദേവൻ ദുർഗ്ഗുണസങ്കേതമായിരിക്കാം; മഹാവിഷ്ണുവിനു എല്ലാ ഗുണങ്ങളും സംസിദ്ധമായിരിക്കാം. ആയിക്കൊള്ളട്ടെ. എന്നാൽ ഒരു വസ്തുത നിങ്ങൾ അറിഞ്ഞിരിക്കണം. ആൎക്കു ആരുടെ പ്രകൃതിയോടാണോ കൂടുതൽ അഭിലാഷം അവൎക്കു അവരോടാണു കൂടുതൽ പ്രേമവും ഉണ്ടായിരിക്കുക. ദുർഗ്ഗുണധാമമായ ശിവനിലാണു എനിക്കാഗ്രഹം. അതുകൊണ്ടുതന്നെയാണു ഞാനതിൽ ഉറച്ചുനില്ക്കുന്നതും. ഗുണസന്നിപാതത്വം സമൃദ്ധമായി നിങ്ങൾ കാണുന്ന ആ വിഷ്ണുവിൽ എനിക്കു ആഗ്രഹമില്ല.

ചൌ: ജൗം തുംഹ മിലതേഹു പ്രഥമ മുനീസാ സുനതിഉം
സിഖ തുംഹാരി ധരി സീസാ
അബ മൈം ജനമു സംഭു ഹിത ഹാരാ കോ ഗുന
ദൂഷന കരൈ ബിചാരാ

മുനീസാ=ഹേ മഹൎഷിമാരേ, ജൗം തുംഹ പ്രഥമ മിലതേഹു തുംഹാരി സിഖസുനതിഉം=നിങ്ങളെ ആദ്യമേ എനിക്കു കാണാനും നിങ്ങളുടെ ഉപദേശങ്ങൾ ശ്രവിക്കാനും കഴിഞ്ഞിരുന്നെങ്കിൽ, സീസാ ധരി=ഞാനവ ശിരസാ വഹിക്കുമായിരുന്നു, അബ മൈം ജനമു=ഇപ്പോളാകട്ടെ ഞാനെൻെറ ജീവിതം, സംഭു ഹിത ഹാരാ=ശിവന്നായി അൎപ്പിച്ചുകഴിഞ്ഞിരിക്കുന്നു, ഗുന ദൂഷന ബിചാരാ=ഗുണദോഷചിന്തകൾ, കോ കരൈ=ആരാണിനി ചെയ്യുക?

മഹൎഷിമാരേ, നിങ്ങളുമായി പണ്ടേതന്നെ കാണുവാനും നിങ്ങളുടെ ഉപദേശങ്ങൾ എനിക്കു കേൾക്കുവാനും സാധിച്ചിരുന്നെ

ങ്കിൽ നിശ്ചയമായും നിങ്ങളുടെ നിയോഗം ഞാൻ ശിരസാ വഹി ക്കമായിരുന്നു. ഇനി അതിന്നു അവസരമില്ല. ഞാനെൻെറ ജീ വിതം ശിവന്നു അപ്പിച്ചുകഴിഞ്ഞു. ആരാണിനി ഗുണദോഷങ്ങരം ചിന്തിക്കുക!

ജൗം തുംഹരേ ഹാ ഹൃദയം ബിസേഷീ രഹി ന ജാഇ
ബിനു കിഏും ബരേഷീ
തൗ കൗതുകി അൻഹ ആലസു നാഹീം ബര കന്യാ
അനേക ജഗ മാഹീം

തുംഹരേ ഹൃദയം=നിങ്ങളുടെ മനസ്സിൽ, ജൗം ബിസേഷീ ഹഠ= വിശേഷിച്ചും ശാഠ്യം ഉണ്ടെങ്കിൽ, ബിനു ബരേഷീ കിഏും=വി വാഹനിശ്ചയം ചെയ്യിക്കാതെ, രഹി ന ജാഇ തൗ=അടങ്ങിയൊ തുങ്ങിയിരിക്കാൻ വയ്യ എന്നുണ്ടെങ്കിൽ, കൗതുകി അൻഹ=നിങ്ങ ളേപ്പോലുള്ള കുതുകികഠംക്കു, അലസു നാഹീം=വൃഥാ ഇരിക്കേണ്ടി വരികയില്ല, ജഗമാഹീം=ലോകത്തിൽ, അനേക ബര കന്യാ=നി രവധി വരകന്യകമാരുണ്ട്.

[മഹഷിമാക്കു ഉമ ചുട്ട മറുപടിയാണു് കൊടുക്കുന്നതു്.]

മഹഷിമാരേ, ഇതുപോലുള്ള വിവാഹകാര്യങ്ങളിൽ ഏപ്പെ ടണമെന്നും തീർപ്പുകളുണ്ടാക്കണമെന്നും ഉള്ള നിർബ്ബന്ധബുദ്ധി നിങ്ങഠംക്കുള്ളപക്ഷം, നിങ്ങളേപ്പോലുള്ള അഭ്യുദയകാംക്ഷികഠംക്കു വെറുതെ ഇരിക്കേണ്ടിവരികയില്ല. എന്തുകൊണ്ടെന്നാൽ ലോക ത്തിൽ വിവാഹപ്രായം തികഞ്ഞു വരന്മാരെ ലഭിക്കാതെ വിഷ മിച്ചു കഴിച്ചുകൂട്ടുന്ന എത്രയോ ശ്രേഷ്ഠകന്യകമാരുണ്ട്. അവരെ അനുരൂപന്മാക്കു വേളികഴിപ്പിച്ചു കൊടുക്കാനുള്ള സന്മനസ്സു നി ങ്ങഠംക്കുണ്ടെങ്കിൽ കന്യകമാരുടെ സംഖ്യ വളരെ കുറയും. സമു ദായത്തിന്നു അതൊരാശ്വാസവുമായിരിക്കും. മററനേകം കന്യ കമാർ വിവാഹപ്രായമായിരിക്കുമ്പോഠം അവരോടാരോട്ടം തോ ന്നാത്ത ഒരു മമത നിങ്ങഠംക്കു എൻെറ കാര്യത്തിലുണ്ടായതും ഇപ്ര കാരം എൻെറ ഹിതത്തിന്നെതിരായി ന്യായവാദം പുറപ്പെടുവി

ക്കാൻ നിങ്ങാം സന്നദ്ധരായതും എന്തുകൊണ്ടാണാവോ എന്നൊരു സൂചന.)

[എൻെറ വിവാഹകാര്യം ഏതാണ്ടൊരു തീപ്പിലെത്തിയിരിക്കുന്നു. ഇതിൽ നിങ്ങാംക്കു ഇടപെടേണ്ട ആവശ്യം ഇപ്പോളില്ല. കന്യകമാരനേകമുണ്ടല്ലോ വേറെയും ലോകത്തിൽ. നിങ്ങളുടെ സേവനം അവരുടെ കാര്യത്തിലായിക്കൂടെ?]

ജന്മ കോടി ലഗി രഗരി ഹമാരീ ബരഉം സംഭു ന ത
രഹഉം കുമാരീ
തജഉം ന നാരദ കര ഉപദേസൂ ആപു കഹഹിം സത
ബാര മഹേസൂ

സംഭു ബരഉം=ശിവനെ വിവാഹംചെയ്യും, ന ത കുമാരീ രഹഉം= അല്ലാത്തപക്ഷം കുമാരി (അവിവാഹിത) യായിത്തന്നെ ജീവിക്കും, ഹമാരീ ജന്മകോടി=എൻെറ കോടി ജന്മങ്ങളിലും, രഗരി ലഗി= ഈ നിശ്ചയമുണ്ടാകും, നാരദ കര ഉപദേസൂ=നാരദൻെറ ഉപദേശം, ന തജഉം=ഞാൻ ഉപേക്ഷിക്കുകയില്ല, മഹേസു ആപു=ശ്രീ മഹാദേവൻതന്നെ വന്നു, സതബര കഹഹിം=നൂറുതവണ പറഞ്ഞാലും ശരി.

ഒന്നുകിൽ ശിവനെന്നെ വിവാഹം ചെയ്യും. അല്ലെങ്കിൽ ഞാൻ കുമാരിയായിത്തന്നെ ജീവിക്കും. കോടി കോടി ജന്മങ്ങാം ഇതിന്നുവേണ്ടി എടുക്കേണ്ടിവന്നാലും ഈ സ്ഥിരനിശ്ചയത്തിൽ നിന്നു ഞാൻ പിന്മാറുകയില്ല. ശിവൻതന്നെ വന്നു, ഉമേ നീയെന്നെ വോംക്കണ്ട എന്നു നൂറാവൃത്തി പറഞ്ഞാൽക്കൂടിയും അഥവാ നാരദോപദേശം നീ കൈവിടണം എന്നു പറഞ്ഞാൽക്കൂടിയും ആ ദേവർഷിയുടെ ഉപദേശം ഞാൻ കൈക്കൊള്ളാതിരിക്കയില്ല.

മൈം പാ പരഉം കഹഇ ജഗദംബാ തുംഹ ഗൃഹ
ഗവനഹു ഭയഉ ബിലംബാ
ദേഖി പ്രേമു ബോലേ മുനിഗ്യാനീ ജയ ജയ
ജഗദംബികേ ഭവാനീ.

ജഗദംബാ കഹഇ=ലോകമാതാവു പറഞ്ഞു, മൈം പാ പരഉം= ഞാൻ പാദപ്രണാമം ചെയ്യുന്നു, തും ഹ ഗൃഹ ഗവനഹു=നിങ്ങൾ വസതികളിലേക്ക പോകുക, ബിലംബാ ഭയഉ=നേരം വളരെ യായി, ഗ്യാനീ മുനി=ജ്ഞാനികളായ മഹഷിമാർ, പ്രേമ ദേഖി= പ്രേമം കണ്ടിട്ട്, ജഗദംബികേ ഭവാനീ ജയ ജയ ബോാലേ=ഹേ ജഗന്മാതാവേ ഭവാനീ, ജയിച്ചാലും ജയിച്ചാലും എന്നിങ്ങനെ പ റഞ്ഞു.

ജഗദംബയായ ഉമ ഇപ്രകാരം അരുളിച്ചെയ്തു:– 'മഹഷിമാ രേ നിങ്ങളുടെ തൃപ്പാദങ്ങളിൽ ഞാൻ പ്രണിപതിക്കുന്നു. നിങ്ങൾ വന്നിട്ട് നേരം വളരെയായിരിക്കുന്നു. വസതികളിലേക്ക മടങ്ങി പ്പോകാൻ ഞാൻ അപേക്ഷിക്കുന്നു.' ജ്ഞാനികളായ മഹഷിമാർ പാവ്വതിയുടെ ശിവനിലുള്ള അചഞ്ചലവും അധൃഷ്യവും മധുരോദാ രവുമായ പ്രേമം കണ്ടിട്ട എന്തെന്നില്ലാത്ത ആനന്ദം ഉണ്ടായി. അവർ ഇങ്ങനെ പ്രകീത്തിച്ചു:– "ഭവാനി, ജഗന്മാതാവേ അവി ടുന്നു ജയിച്ചാലും! ജയിച്ചാലും!!"

ദോ: തും ഹ മായാ ഭഗവാന സിവ സകല ജഗത
പിതു മാതു
നാഇ ചരന സിര മുനി ചലേ പുനി ഹരഷിത
ഗാതു

തും ഹ മായാ=അവിടന്നു മായയാണ്, സിവ ഭഗവാന=ശിവൻ ഈശ്വരനുമാണ്, സകല ജഗത മാതു പിതു=സമസ്ത ജഗത്തിന്നും മാതാവും പിതാവുമാണ്, ചരന സിര നാഇ=ചരണങ്ങളിൽ ശി രസ്സുകൾ കുനിച്ച്, ഹരഷിത ഗാതു=പ്രസന്നഗാത്രരായി, പുനി മുനി ചലേ=അനന്തരം മുനീന്ദ്രന്മാർ യാത്രയായി.

'ജഗന്മാതേ, അവിടന്നു മായയും ശിവൻ ഈശ്വരനുമാണ്. നിങ്ങളിരുവരും ജഗന്മാതാവും ജഗൽപിതാവുമാകുന്നു.' ഇങ്ങനെ പറഞ്ഞു ഉമാചരണങ്ങളിൽ പ്രണമിച്ചു സന്തുഷ്ടരായി സപ്തഷി കൾ വിടവാങ്ങി.

ചൗ: ജാഇ മുനിൻഹ ഹിമവന്തു പഠാഏ കരി ബിനതീ
ഗിരിജഹിം ഗൃഹ ല്യായേ
ബഹുരി സപ്തരിഷി സിവ പഹിം ജാഇൗ കഥാ
ഉമാ കൈ സകല സുനാഇൗ

മുനിൻഹ ജാഇ=മുനീന്ദ്രന്മാർ ചെന്നു്, ഹിമവന്തു പഠാഏ=ഹിമവാനെ അയച്ച്, ബിനതീ കരി=വണങ്ങി, ഗിരിജഹിം ഗൃഹ ല്യായേ=ഉമയെ ഗൃഹത്തിലേക്ക കൂട്ടികൊണ്ടുവന്നു, ബഹുരി സപ്തരിഷി=അനന്തരം സപ്തർഷികൾ, സിവ പഹിം ജാഇൗ=ശിവനെ സമീപിച്ച്, ഉമാ കൈ കഥാ സകല=ഉമയെസംബന്ധിച്ച കഥയെല്ലാം, സുനാഇൗ=കേൾപ്പിച്ചു.

സപ്തർഷികൾ ഉമയെ നമസ്കരിച്ചു വിടവാങ്ങി നേരേ പോയി ഹിമവാനെ അയച്ച് ഗിരിജയെ ഗൃഹത്തിലേക്ക കൊണ്ടുവരുവിച്ചു. പിന്നീടവർ ശിവനെ സന്ദർശിച്ച് ഉമയെസംബന്ധിച്ചുണ്ടായ സംഭവങ്ങളെല്ലാം ധരിപ്പിച്ചു.

ഭഏ മഗന സിവ സുനത സനേഹാ ഹരഷി
സപ്തരിഷി ഗവനേ ഗേഹാ
മനു ഥിരു കരി തബ സംഭു സുജാനാ ലഗേ കരന
രഘുനായക ധ്യാനാ

സുനത സനേഹ=സ്നേഹത്തെപ്പററി കേട്ടപ്പോൾ, സിവ മഗന ഭഏ=ശിവൻ മഗ്നനായിഭവിച്ചു, സപ്തരിഷി ഹരഷി=സപ്തർഷിമാർ സന്തുഷ്ടരായി, ഗേഹാ ഗവനേ=ഗൃഹങ്ങളിലേക്ക പോയി, മനു ഥിരു കരി=മനസ്സു സ്ഥിരമാക്കി, സുജാനാ സംഭു=ജ്ഞാനിയായ ശിവൻ, രഘുനായക ധ്യാന കരനേ ലഗാ=ശ്രീരാമധ്യാനം തുടങ്ങി.

തന്നിൽ ഉമക്കുള്ള പ്രേമത്തെപ്പററി സപ്തർഷിമാരിൽനിന്നു കേട്ടപ്പോൾ ശിവൻ സന്തോഷമഗ്നനായി ഭവിച്ചു. മഹർഷിമാർ വിടവാങ്ങി അവരവരുടെ ആശ്രമങ്ങളിലേക്കു പുറപ്പെട്ടു. പെട്ടെ

നു അധീരനായിത്തീൎന്ന അദ്ദേഹം വികാരങ്ങളെ നിയന്ത്രിച്ച മനസ്സ സ്ഥിരമാക്കി ശ്രീരാമധ്യാനം ആരംഭിച്ചു. മഹാ ജ്ഞാനികളും കൂടി ഇത്തരം അവസരങ്ങളിൽ അധീരരായി തീരുന്നുവെന്നു സവിശേഷം സ്മൎത്തവ്യമാണ്.

താരക അസുര ഭയഉ തേഹി കാലാ ഭുജപ്രതാപ
ബല തേജ ബിസാലാ
തേഹിം സബ ലോക ലോകപതി ജീതേ ഭയേ
ദേവ സുഖ സമ്പതി രീതേ

തേഹി കാല=അക്കാലത്തു, താരക അസുര ഭയഉ=താരകാസുരനുണ്ടായി, ബിസാലാ ഭുജപ്രതാപ ബല തേജ=അത്യധികം ഭുജപ്രതാപവും ബലവും തേജസ്സും ഉള്ളവനായിട്ട്, സബ ലോക ലോകപതി=സമസ്തലോകങ്ങളേയും ലോകനാഥന്മാരേയും, തേഹിം ജീതേ=അവൻ ജയിച്ചു, ദേവ സുഖ സമ്പതി രീതേ=ദേവന്മാർ സുഖഹീനരും നിസ്സമ്പന്നരുമായി

താരകാസുരന്റെ രംഗപ്രവേശം ഇക്കാലത്തായിരുന്നു. അപാരമായ കൈസ്സക്കം ശക്തിയും തേജസ്സും സമാൎജ്ജിച്ച ആ അസുരപ്രമാണി സൎവ്വലോകങ്ങളേയും ലോകപാലകന്മാരേയും ജയിച്ചു കീഴടക്കി. ദേവന്മാരുടെ സുഖവും സമ്പത്തും നഷ്ടമായിത്തീൎന്നു.

അജര അമര സോ ജീതി ന ജാഈ ഹാരേ സുര
കരി ബിബിധ ലരാഈ
തബ ബിരംചി സന ജാഇ പുകാരേ ദേഖേ ബിധി
സബ ദേവ ദുഖാരേ

അജര അമര സോ=അവ്യയനും അമരനുമായ അവൻ, ജീതി ന ജാഈ=ജയിക്കപ്പെട്ടില്ല, ബിബിധ ലരാഈ കരി=പലതരത്തിലുള്ള യുദ്ധങ്ങളും ചെയ്തു, സുര ഹാരേ=ദേവന്മാർ പരാജിതരായി, തബ ബിരംചി സന ജാഇ പുകാരേ=വിരിഞ്ചനെ സമീപിച്ചു ദീനരോദനം ചെയ്തു, സബ ദേവ ദുഖാരേ ദേഖേ=എല്ലാ ദേവന്മാരും ദുഃഖിതരാണെന്നു കണ്ടു.

നിത്യയുവാവും മരിക്കാത്തവനുമായിത്തീന്ന താരകാസുരനെ ആക്കും ജയിക്കാൻ കഴിഞ്ഞില്ല. ദേവന്മാർ സമരം പലതും ചെയ്തു നോക്കി. അവക്കു തോൽവിയേ ഉണ്ടായുള്ളു. അവർ ബ്രഹ്മദേവനെ ചെന്നു കണ്ടു സങ്കട നിവേദനം ചെയ്തു. ദേവന്മാർ ദുഃഖിതരാണെന്ന വസ്തുത ബ്രഹ്മദേവൻ ഗ്രഹിക്കുകയും ചെയ്തു.

ദോ: സബ സനാ കഹാ ബുഝാഇ ബിധി ദനുജ
നിധന തബ ഹോഇ
സംഭു സുക്ര സംഭൂത സുത ഏഹി ജീതഇ രന
സോഇ

തബ ബിധി=ആ അവസരത്തിൽ ബ്രഹ്മദേവൻ, സബ സനാ ബുഝാഇ കഹാ=എല്ലാവരേയും പറഞ്ഞു മനസ്സിലാക്കി, സംഭു സുക്ര സംഭൂത സുത=ശംഭുവിന്റെ വീര്യത്തിൽ പുത്രനുണ്ടാകും, സോഇ രന ഏഹി ജീതഇ=അദ്ദേഹം രണത്തിൽ ഇവനെ ജയിക്കും, ദനുജ നിധന ഹോഇ=ദാനവ നിഗ്രഹം ഉണ്ടാകും.

ദുഃഖിതരായ ദേവന്മാരെ ബ്രഹ്മദേവൻ കാര്യം പറഞ്ഞു മനസ്സിലാക്കി. ദേവന്മാരേ, നിങ്ങൾ ദുഃഖിതരാണെന്നു് എനിക്കറിയാം. നിങ്ങളുടെ ദുഃഖം തീരുകയും ചെയ്യും. അതിനൊരു കാലവും ഉണ്ടാകേണ്ടതായിട്ടാണിരിക്കുന്നതു്. പെട്ടെന്നു താരകാസുരനിൽനിന്നു വിമുക്തി സിദ്ധിക്കാൻ വിഷമമാണു്. ശ്രീമഹാദേവന്റെ വീര്യത്തിൽ ഒരു പുത്രൻ ജനിക്കും. അവൻ താരകനെ യുദ്ധത്തിൽ തോല്പിക്കും. അവനെ വധിക്കുകയും ചെയ്യും. അതേവരെ പ്രതീക്ഷാനിർഭരരായി കഴിഞ്ഞുകൂടുക.

ചൗ: മോര കഹാ സുനി കരഹു ഉപാഊ ഹോഇഹി
ഈസ്വര കരിഹി സഹാഊ
സതീം ജോ തജീ ദച്ഛ മഖ ദേഹാ ജനമീ ജാഇ
ഹിമാചല ഗേഹാ.

മോര കഹാ സുനി=ഞാൻ പറയുന്നതു കേട്ട, ഉപാഇൗ കരഹു= ഉപായം ചെയ്യ, ഈസ്വര സഹാഇൗ കരിഹി=ഈശ്വരസഹായ മുണ്ടായാൽ, ഹോഇഹി=(കാൎയ്യം) നടക്കും, ജോ സതീം ദച്ഛ മഖ= യാതൊരു സതീദേവി ദക്ഷയാഗത്തിൽ, ദേഹാ തജീ=ദേഹത്യാ ഗം ചെയ്തുവോ ആ ദേവി, ജാഇ ഹിമാചല ഗേഹാ=ചെന്നു് ഹി മാചലഗൃഹത്തിൽ, ജനമീ=പിറന്നിട്ടുണ്ടു്.

ദേവന്മാരേ, നിങ്ങൾ ഞാൻ പറയുന്നതു കേട്ടു് അതിനനുരൂ പമായി പ്രവൎത്തിക്കുക. ദക്ഷപുത്രിയായ സതീദേവി, ദക്ഷൻ നട ത്തിയ യാഗത്തിൽ ദേഹത്യാഗം ചെയ്തു ഹിമവൽഗൃഹത്തിൽ പുനൎജ്ജന്മമെടുത്തിരിക്കുന്നു.

തേഹിം തപു കീൻഹ സംഭു പതി ലാഗീ സിവ
സമാധി ബൈഠേ സബു ത്യാഗീ
ജദപി അഹഇ അസമഞ്ജസ ഭാരീ തദപി ബാത
ഏക സുനഹു ഹമാരീ.

തേഹിം സംഭു പതി ലാഗീ=അവൾ ശിവനെ ഭൎത്താവായി ലഭി ക്കാൻ, തപു കീൻഹ=തപസ്സനുഷ്ഠിച്ചു. സിവ സബു ത്യാഗീ=ശി വനാകട്ടെ സൎവ്വസംഗപരിത്യാഗിയായി, സമാധി ബൈഠേ=സമാ ധിയിലും ഇരിക്കുന്നു. ജദപി ഭാരീ അസമഞ്ജസ അഹഇ തദപി= വല്ലാത്ത വിഷമം ഉണ്ടെങ്കിൽക്കൂടിയും, ഹമാരീ ഏക ബാത സുനഹു=ഞാൻ പറയുന്ന ഏകകാൎയ്യം കേൾക്കുക.

ഹിമവൽപുത്രിയായി പുനൎജ്ജന്മമെടുത്തു പാൎവ്വതിയെന്ന പേർ വഹിച്ചു ആ ദേവി ശിവനെ ഭൎത്താവായി ലഭിക്കുന്നതിനു് അതിഘോരമായ തപസ്സു ചെയ്തു. ശിവനാകട്ടെ എല്ലാം ത്യജിച്ചു സമാധിയിലും കഴിഞ്ഞുകൂടുന്നു. അങ്ങനെ വൈരാഗ്യനിധിയായി സമാധിയിലിരിക്കുന്ന ശിവന്റെ മനസ്സിനെ ഇളക്കുക എന്ന കാൎയ്യം വളരെ വിഷമമാണു്. എന്നാലും ഞാനൊന്നു പറയാം. അതുപോലെ നിങ്ങൾ പ്രവൎത്തിക്കുകയും വേണം.

പഠവഹു കാമു ജാഇ സിവ പാഹീം കരൈ ഛോഭു
സങ്കര മന മാഹീം
തബ ഹമ ജാഇ സിവഹി സിര നാഇ കരവാഉബ
ബിബാഹു ബരിആഈ.

ജാഇ=(നിങ്ങൾ) ചെന്നു്, സിവ പാഹീം=ശിവസന്നിധിയിലേയ്ക്കു്, കാമു പഠവഹു=കാമദേവനെ അയയ്ക്കുക. സങ്കര മനമാഹീം=ശിവന്റെ മനസ്സിൽ, ഛോഭു കരൈ=(അവൻ) വികാരം ഉണ്ടാക്കട്ടെ, തബ ഹമ ജാഇ=ആ അവസരത്തിൽ ഞാൻ പോയി, സിവഹി സിര നാഈ=ശിവനെ കുമ്പിട്ടു, ബരിആഈ=നിർബ്ബന്ധിച്ചു, ബിബാഹു കരവാഉബ=വിവാഹവും കഴിപ്പിക്കാം.

നിങ്ങൾ കാമദേവനെ സമീപിച്ചു സ്വാധീനമാക്കി അവനെ ശിവസന്നിധിയിലേയ്ക്കയയ്ക്കണം. അവൻ ശിവന്റെ മനസ്സു പ്രക്ഷുബ്ധമാക്കട്ടെ. ആ അവസരം നോക്കി ഞാൻ ശിവനെ സമീപിച്ചു പ്രണിപതിച്ചു അദ്ദേഹത്തേക്കൊണ്ടു പാർവ്വതിയെ വിവാഹവും കഴിപ്പിക്കാം.

ഏഹി ബിധി ഭലേഹിം ദേവ ഹിത ഹോഇ മത
അതിനീക കഹേഉ സബു കോഈ
അസ്തുതി സുരൻഹ കീൻഹി അതി ഹേതു പ്രഗടേഉ
ബിഷമബാന ഝഷകേതു

ഏഹി ബിധി=ഇപ്രകാരമായാൽ, ദേവ ഹിത=ദേവന്മാരുടെ ഹിതം, ഭലേഹിം ഹോഇ=ശരിയായി നിറവേറും. സബുകോഈ കഹേഉ=എല്ലാവരും പറഞ്ഞു, മത അതി നീക=അഭിപ്രായം വളരെ നല്ലതെന്നു്, സുരൻഹ അതിഹേതു=ദേവന്മാർ അതിപ്രേമത്തോടെ, അസ്തുതി കീൻഹി=സ്തുതിച്ചു. ബിഷമബാന=വിഷമബാണനായ, ഝഷകേതു പ്രഗടേഉ=കാമദേവൻ പ്രത്യക്ഷനായി.

'ദേവന്മാരെ, ഈ വിധമായാൽ നിങ്ങളുടെ ഹിതം ശരിക്കു നിറവേറും.' ബ്രഹ്മദേവന്റെ അരുളപ്പാടു കേട്ടു് അവിടെ കൂടി

യിരുന്ന ദേവന്മാരെല്ലാം പറഞ്ഞു 'ഇതേററവും നല്ലോരഭിപ്രായ മാണ്'' എന്നു്. ദേവന്മാർ ഏററവും പ്രേമത്തോടെ കാമദേവനെ സ്തുതിച്ചു. ഉടനെ ആ മലരമ്പൻ അവിടെ പ്രത്യക്ഷനായി.

ദോ: സുരൻഹ കഹീ നിജ ബിപതീ സബ സുനി മന
കീൻഹ ബിചാര
സംഭു ബിരോധി ന കുസല മോഹി ബിഹസി
കഹേഉ അസ മാര.

സുരൻഹ നിജ ബിപതി സബ=ദേവന്മാർ തങ്ങളുടെ ആപത്തുക ളെല്ലാം, കഹീ സുനി മന=പറഞ്ഞു കേട്ടു് മനസ്സിൽ, ബിചാര കീൻഹ മാര=വിചാരിച്ചു. മാരൻ, ബിഹസി കഹേഉ അസ= ചിരിച്ചുകൊണ്ടു പറഞ്ഞു ഇപ്രകാരം. സംഭു ബിരോധ=ശിവവി രോധം, മോഹി ന കുസല=എനിക്കു ക്ഷേമമായിരിക്കില്ല.

ദേവന്മാർ, താരകനിൽനിന്നു തുടച്ച്യയായി അനുഭവിച്ചുകൊ ണ്ടിരിക്കുന്ന ആപത്തുകളൊക്കെ കാമദേവനെ അറിയിച്ചു. (രക്ഷ യ്ക്കുള്ള ഉപായവും നിർദ്ദേശിച്ചു.) ഇതെല്ലാം കേട്ടു ചിരിച്ചുകൊണ്ടു മാരൻ പ്രതിവചിച്ചു:—'ദേവന്മാരെ ശിവനുമായി വിരോധ ത്തിൽ വൎത്തിക്കുന്നതു്; എനിയ്ക്കൊരിക്കലും ക്ഷേമത്തിന്നായിരിക്ക യില്ല. [ദേവന്മാർ അവരുടെ ആപത്തുകളൊക്കെ അറിയിച്ചു എന്നു മാത്രമേ ഇവിടെ പ്രതിപാദിച്ചിട്ടുള്ളു. എന്നാൽ അനന്തര ഭാഗവൎണ്ണനകൊണ്ടു് ആപത്തറിയിക്കുക മാത്രമല്ല ശിവനെ വി കാരനിർഭരനാക്കണം എന്നൊരു നിർദ്ദേശംകൂടി ദേവന്മാർ കാമ ദേവന്റെ സമക്ഷം നിവേദിപ്പിച്ചിരിക്കണമെന്നുകൂടി ഊഹി ക്കാൻ ന്യായം കാണുന്നുണ്ടു്. ആപത്തറിയിക്ക മാത്രമേ ഉണ്ടാ യുള്ളു എങ്കിൽ കാമദേവനെന്തിനു ശിവവിരോധം സൂചിപ്പിക്ക ണം? അതങ്ങനെ നില്ക്കട്ടെ. കാമദേവൻ എന്തു വിചാരിച്ചിട്ടു ണ്ടാകും? അതറിയണ്ടെ? 'ദേവന്മാരുടെ സ്വാൎത്ഥബുദ്ധി നോക്കു. അവർ തങ്കാര്യം നേടാൻ എന്റെ ജീവനെ പണയപ്പെടുത്തണ മെന്ന ഘട്ടത്തിൽ എത്തിയിരിക്കുന്നു. 'ഇതാകും ആ വിചാരം.

ചിരിച്ചതോ; ദേവന്മാരുടെ ഗതികേടോത്തും. 'പ്രയോജനാപേക്ഷിതയാ പ്രഭൂണാം പ്രായച്ഛലം ഗൗരവമാശ്രിതേഷു' എന്നതും ഇവിടെ സ്മത്തവ്യമാണ്.

ചൗ: തദപി കരബ മൈം കാജ്ജ തുംഹാരാ ശ്രുതി കഹ
പരമ ധരമ ഉപകാരാ
പരഹിത ലാഗി തജഇ ജോ ദേഹീ സന്തത സന്ത
പ്രസംസഹിം തേഹീ

തദപി=അങ്ങനെയാണെങ്കിലും, തുംഹാരാ കാജ്ജ=നിങ്ങളുടെ കാര്യം, മൈം കരബ=ഞാൻ നിറവേററണം, ഉപകാരാ=ഉപകാരം ചെയ്യുന്നതു, പരമ ധരമ=പരമധമ്മമെന്നു, ശ്രുതി കഹ=വേദങ്ങ‍ാ ഘോഷിക്കുന്നു. ജോദേഹീ=യാതൊരുവൻ ശരീരത്തെ, പരഹിത ലാഗി=മററുള്ളവരുടെ ഹിതത്തിന്നുവേണ്ടി, തജഇ തേഹീ=ത്യജിക്കുന്നു അവനെ, സന്ത സന്തത=സജ്ജനങ്ങ‍ാ സദാ, പ്രസംസഹിം=പ്രശംസിക്കുന്നു.

ശിവൻെറ വിരോധം സമ്പാദിക്കുന്നതുകൊണ്ട് എനിക്കു ക്ഷേമമുണ്ടാവില്ല എന്നു ഞാൻ പറഞ്ഞതല്ലൊ. അങ്ങനെയാണ് പരമാത്ഥവും. എന്നാലും നിങ്ങളുടെ കാര്യത്തിൽ നിങ്ങ‍ാ നിദ്ദേശിക്കുന്നതുപോലെ ഞാൻ പ്രവത്തിക്കാം. എന്തുകൊണ്ടാണെന്നല്ലെ? വേദങ്ങ‍ാ ഉദ്ഘോഷിക്കുന്നതു മററുള്ളവക്കു നന്മവരാൻ എതൊരുവൻ സ്വശരീരം ത്യജിക്കുന്നു അവൻ എതുകാലത്തും സജ്ജനങ്ങളാൽ പ്രകീത്തിക്കപ്പെടുന്നു എന്നാണല്ലൊ.

അസ കഹി ചലേഉ സബഹി സിരുനാഈ സുമന
ധനുഷ കര സഹിത സഹാഈ
ചലത മാര അസ ഹൃദയം ബിചാരാ സിവ
ബിരോധ ധ്രുവ മരനു ഹമാരാ

അസ കഹി=ഇപ്രകാരം പറഞ്ഞു, സബഹി സിരുനാഈ=എല്ലാവരേയും നമിച്ച്, സുമനധനുഷ കര=പുഷ്പചാപം കരത്തിലെടു

ത്തു്, സഹാഈ സഹിത ചലേഉ=സഹായിയുമൊന്നിച്ചു് യാത്ര യായി, ചലത=പൊയ്ക്കൊണ്ടിരിക്കെ, സിവ ബിരോധ=ശിവവി രോധം കൊണ്ടു, ഹമാരാ മരന ധ്രുവ=എനിയ്ക്കു മരണം തീച്ച്യത ന്നെ എന്ന, അസ ബിചാരാ മാര=ഈവിധവിചാരം മന്മഥന്റെ, ഹൃദയം=ഹൃദയത്തിലുണ്ടായി.

ഇപ്രകാരം അറിയിച്ചു ദേവന്മാരെയെല്ലാം നമസ്കരിച്ചു പുഷ്പ ബാണം കരത്തിലേന്തി, സുഹൃത്തായ വസന്തവുമൊന്നിച്ചു മന്മ ഥൻ ശിവസന്നിധിയിലേക്കു പുറപ്പെട്ടു. പോകുന്നവഴിയ്ക്കു ഈവി ധമൊരു വിചാരം മാരന്റെ ഹൃദയത്തിൽ തലപൊക്കി. 'ശിവനു മായുള്ള വിരോധംകൊണ്ടു് ഉണ്ടാകാൻപോകുന്നതു എനിക്കു മര ണമാണു് സംശയമില്ല.'

തബ ആപന പ്രഭാഉ ബിസ്താരാ നിജ ബസ
കീൻഹ സകല സംസാരാ
കോപേഉ ജബഹിം ബാരിചര കേതു ഛന മഹും
മിടേ സകല ശ്രുതി സേതു

തബ ആപന പ്രഭാഉ ബിസ്താരാ=അപ്പോൾ സ്വപ്രഭാവം വിസ്തരി ക്കുകയും, സകല സംസാരാ=സവ്വപ്രപഞ്ചത്തേയും, നിജബസ കീൻഹ=സ്വവശമാക്കിത്തീക്കുകയും ചെയ്തു, ബാരിചര കേതു ജബ ഹിം=കാമദേവൻ (മത്സ്യകേതു), കോപേഉ ഛനമഹും=ക്രുദ്ധനായ പ്പോൾ നിമിഷനേരംകൊണ്ടു്, സകല ശ്രുതി സേതു മിടേ=എല്ലാ വേദമര്യാദകളും തകൎന്നു.

കാമദേവൻ സ്വപ്രഭാവം ലോകക്കു കാട്ടിക്കൊടുക്കാനാരം ഭിച്ചു. പ്രപഞ്ചം മുഴുവൻ അദ്ദേഹം കൈപ്പാട്ടിലാക്കി. അദ്ദേഹം ക്രോധാവിഷ്ടനായിത്തീൎന്ന അതേ നിമിഷത്തിൽത്തന്നെ ലോക ത്തിൽനിന്നു വൈദികമര്യാദ അപ്രത്യക്ഷമായി. ജീവികളെല്ലാം കാമക്കുളത്താട്ടത്തിനു വെമ്പൽകൊണ്ടു എന്നു ചുരുക്കം.

ബ്രഹ്മ ചൎജ ബ്രത സംജമ നാനാ ധീരജ ധരമ
ഗ്യാന ബിഗ്യാനാ

സദാചാര ജപ ജോഗ ബിരാഗാ സഭയ ബിബേക
കടക സബു ഭാഗാ

ബ്രഹ്മ ചർജ=ബ്രഹ്മചര്യവും, നാനാ ബ്രത സംജമ=പലതരത്തിലുള്ള വ്രതങ്ങളും സംയമവും, ധീരജ ഗ്യാന ബിഗ്യാനാ=ധൈര്യവും ജ്ഞാനവിജ്ഞാനങ്ങളും, സദാചാര ജപ ജോഗ=സദാചാരവും, ജപവും, യോഗവും, ബിരാഗാ ബിബേക കടക സബു=വൈരാഗ്യവിവേകങ്ങളുടെ സൈന്യവും എല്ലാം, സഭയ ഭാഗാ=ഭയന്നു് പലായനം ചെയ്തു.

കാമദേവൻ ക്രുദ്ധനായപ്പോഠം വൈദികമര്യാദകഠം തകന്നു എന്നു പറഞ്ഞല്ലൊ. ആ മര്യാദകളെ കുറച്ചുകൂടി വിസ്തരിക്കയാണു് കവി ചെയ്യുന്നതു്:—

ബ്രഹ്മചര്യം, സോമവാരവ്രതം, ഷഷ്ഠിവ്രതം, ഏകാദശിവ്രതം, ശനിയഴ്ച്ചവ്രതം എന്നിങ്ങനേയുള്ള വ്രതങ്ങഠം, ധൈര്യം, ജ്ഞാനവിജ്ഞാനങ്ങഠം, സദാചാരങ്ങഠം, ജപങ്ങഠം ഗായത്രി ജപം, ഭഗവന്നാമജപം, ദേവീ സഹസ്രനാമജപം, വിഷ്ണു സഹസ്രനാമജപം എന്നിങ്ങനേയുള്ള ജപങ്ങഠം—യോഗചര്യകഠം—ആസനം, പ്രാണായാമം, പ്രത്യാഹാരം തുടങ്ങിയവ—വൈരാഗ്യം വിവേകം എന്നിവയെല്ലാം കാമദേവന്റെ കോപപ്രകടനത്താൽ ഭയന്നു പ്രാണരക്ഷാൎത്ഥം ഓടിപ്പോയി.

ഛം: ഭാഗേഉ ബിബേക സഹായ സഹിത സോ സുഭട
സംജുഗ മഹിമുരേ
സദഗ്രന്ഥ പർബത കന്ദരൻഹി മഹും ജാഇ
തേഹി അവസര ദുരേ
ഹോനിഹാര കാ കരതാര കോ രഖവാര ജഗ
ഖരഭരു പരാ
ദുഇ മാഥ കേഹി രതിനാഥ ജേഹി കഹും കോപി
കര ധനു സരു ധരാ

സോ ബിബേക=ആ വിവേകം, സഹായ സഹിത=സഹായിക ളൊന്നിച്ച്, ഭാഗേഉ=പലായനംചെയ്ത, സുഭട=(അതിൻെറ) സു യോദ്ധാക്കാം, സംജ്ഞഗമഹി മുരേ=രണഭൂമിയിൽനിന്നു പിന്മാറി, സദഗ്രന്ഥ പർബത=സദ്ഗ്രന്ഥങ്ങളാകുന്ന പവ്വതങ്ങളുടെ, കന്ദ രൻഹി മഹ്മം=ഗുഹകളിൽ, തേഹി അവസര ദൂരേ ആ സമയത്തു ഒളിച്ചു, രഖവാര=ഹേ ഭഗവാൻ, ആരാണൊരുരക്ഷ, കാ ഹോനി ഹാര=എന്തൊരു ഭവിതവ്യത?, കരതാര കോ=ഇതിൻെറ കത്താ വാരാണ്?, ജഗ ഖരമരു പരാ=ലോകത്തിലെങ്ങും കുഴപ്പം ബാധി ച്ചിരിക്കുന്നു, ജേഹികഹം കോപി=ആരോടു കോപിച്ചു, രതി നാഥ കര=കാമദേവൻ കൈകളിൽ, ധനു സര ധരാ=വില്ലും അമ്പും ധരിച്ചിരിക്കുന്നുവോ, ദുഇമാഥ കേററി=ആ രണ്ടു ശിരസ്സുള്ളവൻ ആരാണ്?

ബ്രഹ്മചര്യം തുടങ്ങിയ സഹായികളൊന്നിച്ചു വിവേകം പ്രാണരക്ഷാത്ഥം ഓടിപ്പോയി. സന്തോഷം തുടങ്ങിയ നല്ല നല്ല യോദ്ധാക്കാം യുദ്ധത്തിൽ പിന്തിരിഞ്ഞു സദ്ഗ്രന്ഥങ്ങളാകുന്ന പവ്വതങ്ങളുടെ ഗുഹകളിൽ അഭയം പ്രാപിച്ചു. അതായത്തു സദാ ചാരം തുടങ്ങിയ ഗുണങ്ങളെല്ലാം നഷ്ടപ്പെട്ടു പുസ്തകങ്ങളിലെ അ ക്ഷരങ്ങാം മാത്രമായി അവശേഷിച്ചു. സവ്വജീവികളും കാമോദ്ദീ പിതങ്ങളായിഭവിച്ചു. എന്താണുചിതം എന്താണനുചിതമെന്ന വിചാരമേ ആക്കും ഇല്ലാതായി. പ്രപഞ്ചത്തിൽ കൊള്ളരുതായ്മ നടമാടി. എന്താണാവോ ഭവിതവ്യം? ആരാണ് രക്ഷിക്കാൻ? ആരെ ജയിക്കാനാണ് ക്രുദ്ധനായി രതീവല്ലഭൻ സ്വകരങ്ങളിൽ ശരചാപങ്ങാം വഹിക്കുന്നതു്? രണ്ടു ശിരസ്സുള്ള ആ അസാധാരണ ജീവി ആരാണ്? ഒരു ശിരസ്സുള്ള ഒരാളും ഇത്തരം ആത്മനാശ ത്തിനു തയാറെടുക്കില്ല. ഇതേതോ ഇരട്ടത്തലയനേ ആയിരിക്കൂ.

ദോ: ജേ സജീവ ജഗ അചര ചര നാരി പുരുഷ
അസ നാമ
തേ നിജ നിജ മരജാദ തജി ഭഏ സകല ബസ
കാമ

ജഗ ജേ ചര=പ്രപഞ്ചത്തിൽ എത്ര ചരങ്ങളും, അചര സജീവാ= അചരങ്ങളുമായ സജീവികളുണ്ടായിട്ടുണ്ടോ, നാരി പുരുഷ അസ നാമ=(ആക്ഷ) സ്ത്രീപുരുഷനാമം ഉണ്ടായിട്ടുണ്ടോ, തേ സകല നിജ നിജമരജാദ=അവരെല്ലാം താന്താങ്ങളുടെ മര്യാദകരം, തജി കാമ ബസ ഭഏ=വെടിഞ്ഞു കാമനു വിധേയരായി.

ആണ്, പെണ്ണു എന്നിങ്ങനെ വേർതിരിക്കാവുന്ന എത്രയെത്ര ജീവികരം ലോകത്തിലുണ്ടോ അവയെല്ലാംതന്നെ കാമൻെറ കളിപ്പാവകളായിത്തീൎന്നു. എല്ലാ മര്യാദകളും വഴക്കങ്ങളും അവർ തൃണവദ്ഗണിച്ചു.

ചൗ: സബ കേ ഹൃദയം മദന അഭിലാഷാ ലതാ
നിഹാരി നവഹിം തരു സാഖാ
നദീം ഉമഗി അംബുധി കഹും ധാഈം സംഗമ
കരഹിം തലാബ തലാഈ

സബകേ ഹൃദയം=എല്ലാവരുടേയും മനസ്സ്, മദന അഭിലാഷാ= കാമാഭിലാഷത്തോടുകൂടിയതായിഭവിച്ചു, ലതാ നിഹാരി=വല്ലികളെകണ്ടു, തരു സാഖാ=വൃക്ഷങ്ങരം ശാഖകളെ, നവഹിം=താഴ്ത്തി, നദീം ഉമഗീ=നദികരം കരകവിഞ്ഞു, അംബുധി കഹും=സമുദ്രത്തിലേക്ക, ധാഈ=പാഞ്ഞുകൊണ്ടിരുന്നു, തലാബ തലാഈ=കുളങ്ങളും നീക്കുണ്ടുകളും, സംഗമ കരഹിം=സംഗമംചെയ്തു.

ജീവികളുടെ മനസ്സിൽ കാമാഭിലാഷമല്ലാതെ മറെറാന്നും ഇല്ലാതായി. വല്ലികളെ കണ്ടു വൃക്ഷങ്ങരം അവയുടെ ശാഖകരം താഴ്ത്തി സ്വീകരണത്തിനു തയാറെടുത്തുനിന്നു; നദികരം കൂലം തകൎത്തുകൊണ്ടു സമുദ്രത്തിലേക്ക പാഞ്ഞു. കുളങ്ങളും നീക്കുണ്ടുകളും കാമപരവശ്യത്തോടേ പരസ്പരം ആലിംഗനംചെയ്തു.

ജഹം അസി ദസാ ജഡൻഹ കൈ ബരനീ കോ
കഹി സകഇ സചേതന കരനീ
പസു പച്ഛീ നഭ ജല ഥലചാരീ ഭഏ കാമ ബസ
സമയ ബിസാരീ

ജഹം ജഡൻഹ കൈ ദസാ അസിബരനീ=ജഡപദാൎത്ഥങ്ങളുടെ സ്ഥിതി ഈവിധമാണെങ്കിൽ, സചേതന=സചേതനങ്ങളുടെ, കരനീ=ചേഷ്ടകൾ, കോ കഹി സകഇ=ആൎക്കു വിവരിക്കാൻ കഴിയും?, നഭ ജല ഥല=ആകാശത്തിലും വെള്ളത്തിലും കരയിലും, ചാരീ പസു പച്ഛീ=സഞ്ചരിക്കുന്ന പക്ഷികളും മൃഗങ്ങളും, സമയ ബിസരീ കാമ ബസ ഭഏ=സമയം മറന്നു കാമവശങ്ങളായി ഭവിച്ചു.

ജഡവസ്തുക്കളായ വൃക്ഷങ്ങളുടേയും ലതകളുടേയും നദികളുടേയും സമുദ്രങ്ങളുടേയും കുളങ്ങളുടേയും നീർക്കുണ്ടുകളുടേയും കാമചാപല്യം ഇപ്രകാരമായിരിക്കെ സചേതനങ്ങളുടെ സ്ഥിതിഗതികൾ എപ്രകാരമായിരിക്കണം? അതാരെക്കൊണ്ടാണു വൎണ്ണിക്കാനാവുക. ആകാശത്തിലേയും ഭൂമിയിലേയും ജലത്തിലേയും ജീവികൾ അഥവാ പക്ഷികളും മൃഗങ്ങളും നിയമിതകാലംപോലും മറന്നു കാമാധീനങ്ങളായി. [ഓരോ ഋതുക്കളിലാണു ഓരോ ജാതി പക്ഷിമൃഗാദികളുടെ സംയോഗം. എന്നാലിപ്പോളാകട്ടെ ആ വ്യവസ്ഥ ശിഥിലമായി.]

മദന അന്ധ ബ്യാകുല സബ ലോകാ നിസി ദിനു
നഹിം അവലോകഹിം കോകാ
ദേവ ദനുജ നര കിന്നര ബ്യാലാ പ്രേത പിസാച ഭൂത
ബേതാലാ

സബ ലോകാ=സമസ്തലോകങ്ങളും, മദന അന്ധ=മദനാന്ധരും' ബ്യാകുല=വ്യാകുലരുമായി, കോക നിസി ദിനു=ചക്രവാകങ്ങൾ രാവുപകൽ, നഹിം അവലോകഹിം=നോക്കാതായി, ദേവ ദനുജ നര=ദേവന്മാരും അസുരന്മാരും മനുഷ്യരും, കിന്നര ബ്യാലാ=കിന്നരന്മാരും നാഗന്മാരും, പ്രേത പിസാച ഭൂത ബേതാലാ=പ്രേതങ്ങളും പിശാചുക്കളും ഭൂതങ്ങളും വേതാളങ്ങളും എന്നിങ്ങനെയുള്ള.

ഇൻഹ കൈ ദസാ ന കഹേഉം ബഖാനീ സദാ
കാമകേ ചേരേ ജാനീ

സിദ്ധ ബിരക്ത മഹാമുനി ജോഗീ തേപി കാമബസ
ഭഏു ബിയോഗീ

ഇൻഹ കൈ ദസാ=ഇവരുടെ സ്ഥിതി (ഇവർ), സദാ കാമകേ ചേരേ ജാനീ=സദാ കാമൻെറ അടിമകളാണെന്നറിഞ്ഞു്, ബഖാനീ ന കഹേഉം=വിസ്തരിച്ചു ഞാൻ പറയുന്നില്ല, സിദ്ധ ബിരക്ത മഹാമുനി ജോഗീ തേപി=സിദ്ധന്മാരും വിരക്തരും മഹാമുനിമാരും യോഗികളും ആയവരും, കാമബസ=കാമാധീനരായി, ബിയോഗീ ഭഏു=വിയോഗികളായി ഭവിച്ചിരിക്കുന്നു.

ഇക്കൂട്ടരുടെ സ്ഥിതി, ഇവർ തികച്ചും കാമദേവൻെറ അടിമകളാണെന്നറിയുന്നതുകൊണ്ട ഞാൻ വിസ്തരിച്ചു പറയുന്നില്ല. സിദ്ധന്മാരും വിരക്തന്മാരും മഹാമുനിമാരും യോഗികളും കൂടി കാമാധീനരായി വിയോഗികളായിതീൎന്നിരിക്കുന്നു.

ഛം: ഭഏു കാമബസ ജോഗീസ താപസ പാവംരൻഹി
കീ കോ കഹൈ
ദേഖെഹിം ചരാചര നാരിമയ ജേ ബ്രഹ്മമയ
ദേഖത രഹേ
അബലാ ബിലോകഹിം പുരുഷമയ ജഗു പുരുഷ
സബ അബലാമയം
ദുഇ ദണ്ഡ ഭരി ബ്രഹ്മാണ്ഡ ഭീതര കാമ കൃത
കൗതുക അയം

ജോഗീസ താപസ=യോഗീശ്വരന്മാരും താപസന്മാരും, കാമബസ ഭഏു=കാമാധീനരായിത്തീൎന്ന സ്ഥിതിക്കു്, പാവംരൻഹി കീ= പാമരന്മാരെപ്പററി, കോ കഹൈ=എന്താണു പറയുക!, ജേ ചരാചര=ഏതൊരുത്തർ ചരാചരങ്ങളെ, ബ്രഹ്മമയ ദേഖത രഹേ= ബ്രഹ്മമയമായി കണ്ടിരുന്നുവോ, നാരിമയ ദേഖെഹിം=(അവർ അതിനെ) സ്ത്രീമയമായി കാണാൻ തുടങ്ങി, അബലാ ജഗു=സ്ത്രീകൾ പ്രപഞ്ചത്തെ, പുരുഷമയ=പുരുഷമയമായും, പുരുഷ സബ=പുരു

ഷന്മാരെല്ലാം (പ്രപഞ്ചത്തെ), അബലാമയം=സ്ത്രീമയമായും, ബി ലോകഹിം=കാണ്മവാൻ തുടങ്ങി, ദുഇ ദണ്ഡ ഭരി ബ്രഹ്മാണ്ഡ ഭീതര=രണ്ടുനാഴിക നേരം ബ്രഹ്മാണ്ഡം മുഴുക്കെ, കാമ അയം കൗതുക=കാമദേവന്റെ ഈ കളി, കൃത=നടന്നു.

മഹായോഗികളും താപസേന്ദ്രന്മാരും കാമദേവന്റെ കരുക്കളായിക്കഴിഞ്ഞ സ്ഥിതിക്ക പാമരന്മാരുടെ കാര്യം പറയേണ്ട ആവശ്യംതന്നെയില്ല. ചരാചരസമുദായമായ പ്രപഞ്ചത്തെ ബ്രഹ്മമയമായി വീക്ഷിച്ചിരുന്നവർ ഇപ്പോളതു സ്ത്രീമയമായി കാണാൻ തുടങ്ങി. സ്ത്രീകൾ പ്രപഞ്ചത്തെ പുരുഷമയമായും പുരുഷന്മാർ പ്രപഞ്ചത്തെ സ്ത്രീമയമായും കാണ്മവാനാരംഭിച്ചു. ബ്രഹ്മാണ്ഡത്തിന്നുള്ളിൽ രണ്ടുനാഴിക നേരംകൊണ്ടാണ് ഈ കളിയെല്ലാം കാമദേവൻ നടത്തിയതു്.

സോ: ധരീ ന കാഹൂം ധീര സബകേ മന മനസിജ ഹരേ
ജേ രാഖേ രഘുബീര തേ ഉബരേ തേഹികാല മഹൂം

കാഹൂം=ആരുംതന്നെ, ന ധീര ധരി=ധൈര്യം അവലംബിച്ചില്ല, സബ കേ മന=എല്ലാവരുടേയും മനസ്സ്, മനസിജ ഹരേ=കാമദേവൻ അപഹരിച്ചു, തേഹി കാല മഹൂം=ആ കാലത്തു്, ജേ രഘുബീര രാഖേ=ആരെ രഘുവീരൻ രക്ഷിച്ചുവോ, തേ ഉബരേ=അവർ (മാത്രം) രക്ഷപ്പെട്ടു.

ധീരത എന്നതു ഒരാൾക്കും ഇല്ലാതായി. ധീരതയ്ക്കു ഇരിക്കാൻ ഹൃദയമാണല്ലോ ഇടം. ആ 'ഇട'മാകട്ടെ കാമദേവൻ അപഹരിച്ചിരിക്കുന്നു. പിന്നെയെങ്ങനെ ധൈര്യം സൂക്ഷിച്ചുവെയ്ക്കും? അക്കാലത്തു ശ്രീരാമൻ ആരെ രക്ഷിച്ചുവോ അവർ മാത്രം രക്ഷപ്പെട്ടു. ശ്രീരാമാനുഗ്രഹത്തിനു പാത്രമായവൎക്ക മാത്രം മാന്മഥിക പീഡകൾ അനുഭവിക്കേണ്ടിവന്നില്ല എന്നൎത്ഥം.

ചൗ: ഉഭയ ധരീ അസ കൗതുക ഭയഉ ജൗ ലഗി കാമു
സംഭു പഹിം ഗയഉ
സിവഹി ബിലോകി സസങ്കേഉ മാരു ഭയഉ
ജഥാഥിതി സബു സംസാരു

ജൗ ലഗി കാമു സംഭു പഹിം ഗയഉ=കാമദേവൻ ശിവനെ സമീപിച്ചതുവരേയുള്ള, ഉഭയ ധരീ=രണ്ടുനാഴിക നേരം, അസ കൗതുക ഭയഉ=ഈ കളിയുണ്ടായി, സിവഹി ബിലോകി=ശിവനെ കണ്ടു്, മാരു സസങ്കേഉ=മാരൻ ശങ്കാകുലനായി, സബു സംസാര=പ്രപഞ്ചമെല്ലാം, ജഥാഥിതി ഭയഉ=യഥാസ്ഥിതിയിലായി.

കാമദേവൻ ശിവനെ സമീപിച്ചതുവരേയുള്ള രണ്ടുനാഴിക നേരം മാത്രമാണു കാമദേവന്റെ ഈ കേളി നടന്നതു്. ശിവനെ കണ്ടപ്പോഠം മദനൻ ശങ്കാകുലനായിത്തീൎന്നു. പ്രപഞ്ചം മുമ്പു പറഞ്ഞ രണ്ടുനാഴികക്കു മുമ്പുള്ള നില പ്രാപിക്കുകയും ചെയ്തു. വിക്ഷുബ്ധമായ പ്രപഞ്ചം പ്രശാന്തമായി ഭവിച്ചു എന്നൎത്ഥം.

ഭഏ തുരത സബ ജീവ സുഖാരേ ജിമി മദ ഉതരി
ഗഏം മതവാരേ
രുദ്രഹി ദേഖി മദന ഭയമാനാ ദുരാധഷ് ദുർഗമ
ഭഗവാനാ

മതവാരേ=ലഹരി പിടിപെട്ടവർ, ജിമി മദ ഉതരി ഗഏം=ലഹരി മാറിയാലെന്നവണ്ണം, സബ ജീവ=സമസ്ത ജീവികളും, സുഖാരേ ഭഏ=സുഖികളായിത്തീൎന്നു, ദുരാധഷ് ദുർഗമ=ദുരാധഷ്നും ദുൎഗ്ഗമനും, ഭഗവാനാ=ഭഗവാനുമായ, രുദ്രഹി ദേഖി=രുദ്രനെ കണ്ടിട്ടു്, മദന ഭയമാനാ=മദനൻ ഭീതനായിത്തീൎന്നു.

ലഹരിബാധിച്ചവർ ലഹരിവിട്ടുപോകുന്ന നിമിഷംവരെ പല ചാപല്യവും കാണിക്കും. ലഹരി ശമിച്ചാൽ ആശ്വസ്തരാകും. ഇവിടെയും സ്ഥിതി അതുതന്നെ. പ്രപഞ്ചത്തെ കാമദേവൻ ലഹരിപിടിപ്പിച്ചു. ശിവനെ കാമൻ കണ്ടതോടുകൂടി എല്ലാ

ജീവജാലങ്ങളുടേയും മനസ്സ സ്വസ്ഥമായി. രുദ്രനെ കണ്ട മദനന്നു ഭീതിയുണ്ടായി എന്നതാണിതിന്നു കാരണം.

ഫിരത ലാജ്ജ കഛു കരി നഹിം ജാഇ മരന ഠാനി
മന രചേസി ഉപാഇ

പ്രഗടേസി തുരത രുചിര രിതുരാജാ കുസുമിത നവ
തരു രാജി ബിരാജാ

കഛു നഹിം കരി ജാഇ ഫിരത=ഒന്നും ചെയ്യാതെ പോകുകയാണ് മടങ്ങി എന്നുവന്നാൽ, ലാജ്ജ മന മരന ഠാനി=ലജ്ജാവഹമായിരിക്കും. മനസ്സ മരണംവരിക്കാൻ, ഉപാഇ രചേസി=ഉപായം പ്രവൃത്തിച്ചു, തുരത രുചിര രിതുരാജാ=വേഗത്തിൽ മനോഹര വസന്തത്തെ, പ്രഗടേസി തരു രാജി=പ്രകടമാക്കി. വൃക്ഷസമൂഹം, നവ കുസുമിത ബിരാജാ=നവകുസുമിതങ്ങളായി ശോഭിച്ചു

താൻ വന്നിട്ടു ഒന്നും പ്രവൃത്തിക്കാതെ മടങ്ങിപ്പോകുന്നതു ലജ്ജാവഹമായിരിക്കും എന്നുള്ള ചിന്തയാൽ പ്രേരിതനായ കാമദേവൻ ചരമംവരിക്കാനുള്ള ഉപായംചെയ്തു. ഉടനെ അദ്ദേഹം ഋതുക്കളുടെ രാജാവായ വസന്തത്തെ പ്രത്യക്ഷമാക്കി. വൃക്ഷസമൂഹങ്ങൾ പുതിയ പുഷ്പങ്ങളാൽ അലംകൃതങ്ങളായി പരിശോഭിച്ചു

ബന ഉപബന ബാപികാ തഡാഗാ പരമ സുഭഗ
സബ ദിസാ ബിഭാഗ

ജഹം തഹം ജനു ഉമഗത അനുരാഗാ ദേഖി മുഏഹും
മന മനസിജ ജാഗാ

ബന ഉപബന ബാപികാ=വനങ്ങൾ, ഉപവനങ്ങൾ, വാപികകൾ, തഡാഗാ ദിസാ ബിഭാഗ സബ=തടാകങ്ങൾ, ദിക്കുകൾ, ദിഗ്വിഭാഗങ്ങൾ എന്നിവയെല്ലാം, പരമ സുഭഗ=ഏററവും സുന്ദരങ്ങളായിത്തീൎന്നു. ദേഖി മുഏഹും മന=കണ്ടിട്ടു് മരിച്ചവരുടേയും മനസ്സിൽ, മനസിജ ജാഗാ=കാമദേവൻ പ്രബുദ്ധനായോ, ജനു ജഹം തഹം=എന്നു തോന്നുമാറു അങ്ങിങ്ങു, അനുരാഗ ഉമഗത=പ്രേമം കരകവിയാൻ തുടങ്ങി.

വസന്താഗമത്തോടുകൂടി വനങ്ങളും ഉപവനങ്ങളും വാടികകളും തടാകങ്ങളും ദിക്കുകളും വിദിക്കുകളും ഏററവും സുന്ദരങ്ങളായിത്തീൎന്നു. ഈ മനോഹരദൃശ്യം കണ്ടിട്ടു്, മരിച്ചവരുടേയും മനസ്സിൽ പ്രേമബാധ ബാധിച്ചിരിക്കുന്നുവോ എന്നു തോന്നുമാറു് എങ്ങും അനുരാഗം കരകവിഞ്ഞു പ്രവഹിച്ചു.

ഛരം: ജാഗഇ മനോഭവ മുഏഉഹം മന ബന സുഭഗതാ
ന പരൈ കഹീ
സീതല സുഗന്ധ സുമന്ദ മാരുത മദന അനല
സഖാ സഹീ
ബികസേ സരൻഹി ബഹു കഞ്ജ ഗുഞ്ജത പുഞ്ജ
മഞ്ജുല മധുകരാ
കലഹംസ പീക സുക സരസ രവ കരി ഗാന ന
ചഹിം അപഛരാ

മുഏഉഹം മന=മരിച്ചവരുടെ മനസ്സിലും, മനോ ഭവ ജാഗഇ=കാമദേവൻ പ്രവൎത്തിച്ചു, ബന സുഭഗതാ=വനസൗഭാഗ്യം, കഹീ ന പരൈ=വൎണ്ണിക്കുക സാധ്യമല്ല, മദന അനല സഖാ=മദനാഗ്നിയുടെ സുഹൃത്തായ, സീതല സുഗന്ധ സുമന്ദ മാരുത സഹീ=ശീതളസുഗന്ധ മന്ദമാരുതൻ വീശാൻതുടങ്ങി, സരൻഹി ബഹു കഞ്ജ=പൊയ്കകളിൽ പലതരത്തിലുള്ള താമരകൾ, ബികസേ മഞ്ജുല മധുകരാ=വിടൎന്നു. മനോഹരങ്ങളായ മധുകരങ്ങളുടെ, പുഞ്ജ ഗുഞ്ജത=സമൂഹം മുരണ്ടുതുടങ്ങി, കലഹംസ പിക സുക=കളഹംസങ്ങളും പികങ്ങളും ശുകങ്ങളും, സരസ രവ കരി=മനോഹര ധ്വനി പുറപ്പെടുവിച്ചു, അപഛരാ ഗാന നാചഹിം=ഗാനവും നൃത്തവും ചെയ്യാനാരംഭിച്ചു.

മരിച്ചവരുടെ മനസ്സിനെപ്പോലും കാമദേവൻ പ്രക്ഷുബ്ധമാക്കി. വനസൗഭാഗ്യം എത്രത്തോളമെന്നതു അവൎണ്ണ്യംതന്നെ. കാമാഗ്നിയുടെ സുഹൃത്തായ ശീതളസുഗന്ധ മന്ദമാരുതൻ വീശാൻ തുടങ്ങി. സരസ്സുകളിൽ പലതരത്തിലുള്ള കമലങ്ങൾ വികസിച്ചു.

അവയിൽ ചുററിപ്പററിക്കൂടിയ മധുകരങ്ങളുടെ സംഘം മൂളുവാൻ തുടങ്ങി. കളഹംസങ്ങളും പികങ്ങളും ശുകങ്ങളും മനോഹരമാംവണ്ണം കൂജനം ചെയ്യാനാരംഭിച്ചു. അപ്സരസ്സുകൾ ഗാനവും നൃത്തവും ചെയ്യാൻതുടങ്ങി. [ഇപ്പറഞ്ഞതെല്ലാം മദനോദ്ദീപകങ്ങളാണല്ലൊ]

ദോ: സകല കലാ കരി കോടി ബിധി ഹാരേഉ സേന
സമേത
ചലീ ന അചല സമാധി സിവ കോപേഉ
ഹൃദയ നികേത

കോടി ബിധി=അനേകം പ്രകാരം, സകല കലാ കരി=എല്ലാ തന്ത്രവും പ്രയോഗിച്ചു്, സേന സമേത=സൈന്യസമേതം, ഹാരേഉ=പരാജയം വരിച്ചു, സിവ അചല സമാധി=ശിവന്റെ അചലതപസ്സു്, ന ചലീ=ഇളകാതായപ്പോൾ, ഹൃദയ നികേത കോപേഉ=മനോഭവൻ ക്രുദ്ധനായിത്തീൎന്നു.

പലതരത്തിലുള്ള തന്ത്രങ്ങളും കാമനും സൈന്യവും പ്രയോഗിച്ചുനോക്കി. ഒരു ഫലവും ഉണ്ടായില്ല. ശിവന്റെ അചലസമാധിക്കു ഭംഗംവരുന്നില്ലെന്നു കണ്ടപ്പോൾ മനോഭവന്നു കോപമുണ്ടായി. [തൻകാര്യം സാധിക്കാതെവരുമ്പോൾ കോപമുണ്ടാവുക ആൎക്കും പതിവാണല്ലോ]

ചൗ: ദേഖി രസാല ബിടപ ബര സാഖാ രേഹി പര
ചഢേഉ മദന മനമാഖാ
സുമന ചാപ നിജ സര സംധാനേ അതി രിസ
താകി ശ്രവന ലഗി താനേ

രസാല ബിടപ=തേന്മാവിന്റെ, ബര സാഖാ ദേഖി=മനോഹരശാഖകണ്ടു്, മദന മനമാഖാ=കാമദേവൻ ഹൃദയത്തിൽ ഈൎഷ്യയോടേ, തേഹി പര ചഢേഉ=അതിന്മേൽ കേറി, നിജ സുമന ചാപ=തന്റെ പുഷ്പചാപത്തിൽ, സര സന്ധാനേ=ശരം തൊടുത്തു്, അതിരിസ=ഏററവും കോപത്തോടെ, താകി ശ്രവന താനേ ലഗി=ചെവിമറിയെ ഞാൺ വലിച്ചു.

സമീപത്തായി ഒരു തേന്മാവു നില്ക്കുന്നുണ്ടു്. അതിന്റെ സുന്ദരശാഖയിൽ കേറി മന്മഥൻ മ്ലാനഹൃദയത്തോടെ പുഷ്പചാപത്തിൽ ശരംതൊടുത്തു ചെവിമറിയെ ഞാൺ വലിച്ചു.

ഛാഡേ ബിഷമ ബിസിഖ ഉര ലാഗേ ഛൂടി സമാധി
സംഭു തബ ജാഗേ
ഭയഉ ഈസ മന ഛോഭു ബിസേഷീ നയന ഉധാരി
സകല ദിസി ദേഖീ

ഉര ലാഗേ ബിഷമ ബിസിഖ=മാറിടം ലക്ഷ്യമാക്കി വിഷമബാണം, ഛാഡേ സമാധി ഛൂടി=പ്രയോഗിച്ചു. സമാധി ശിഥിലമായി, തബ സംഭു ജാഗേ=ശിവൻ ഉണൎന്നു, ഈസ മന ബിസേഷീ=ശിവന്റെ മനസ്സ് അതിയായി, ഛോഭു ഭയഉ=ക്ഷോഭിച്ചു, നയന ഉധാരി=കണ്ണുകൾ തുറന്നു, സകല ദിസി ദേഖീ=എല്ലാ ദിക്കിലേക്കും നോക്കി.

രസാലശാഖയിൽ ഇരുന്നുകൊണ്ടു ശിവന്റെ ഹൃദയം ലക്ഷ്യമാക്കി മന്മഥൻ വിഷമബാണം പ്രയോഗിച്ചു. ശിവന്റെ സമാധിക്കു വിഘ്നം സംഭവിച്ചു. അദ്ദേഹം ഉണൎന്നു; മനസ്സിൽ അതിയായ ക്ഷോഭം അദ്ദേഹത്തിനുണ്ടായി. അദ്ദേഹം നേത്രങ്ങൾ മിഴിച്ചു് നാലുഭാഗത്തേക്കും നോക്കി.

സൗരഭ പല്ലവ മദനു ബിലോകാ ഭയഉ കോപു കമ്പേഉ
ത്രൈലോകാ
തബ സിവം തീസര നയന ഉധാരാ ചിതവന കാമു
ഭയഉ ജരി ഛാരാ

സൗരഭ പല്ലവ=തേന്മാവിന്റെ തളിരുകളുടെ ഇടയിൽ, മദനു ബിലോകാ=മദനനെ കണ്ടിട്ടു്, ത്രൈലോകാ കമ്പേഉ=മൂന്നു ലോകവും വിറകൊണ്ടു, കോപു ഭയഉ=കോപം ഉണ്ടായി, തബ സിവം=ആ അവസരത്തിൽ ശിവൻ, തീസര നയന ഉധാരാ=മൂന്നാം തൃക്കണ്ണു തുറന്നു, ചിതവന കാമു=നോട്ടത്തിൽത്തന്നെ കാമദേവൻ, ജരി ഛാരാ ഭയഉ=ദഹിച്ചു ചാരമായിത്തീൎന്നു.

തേന്മാവിൻ തളിരുകളുടെ ഇടയിൽ ഇരിക്കുന്ന മദനനെ കണ്ടപ്പോഠം മൂന്നു ലോകവും വിറയ്ക്കാനിടയായ കോപം ശിവനുണ്ടായി. അദ്ദേഹത്തിൻെറ മൂന്നാം തൃക്കണ്ണു തുറന്നു. അദ്ദേഹം കാമനെ നോക്കിയ നിമിഷത്തിൽത്തന്നെ കാമൻ ദഹിച്ചു ഛാരമായി ഭവിച്ചു.

ഹാഹാകാര ഭയഉ ജഗ ഭാരീ ഡരപേ സുര ഭഏ അസുര
സുഖാരീ
സമുഝി കാമസുഖു സോചഹിം ഭോഗീ ഭഏ അകണ്ടക
സാധക ജോഗീ

ജഗ ഭാരീ ഹാഹാകാര ഭയഉ=ലോകത്തിൽ വമ്പിച്ച ഹാഹാകാരം ഉണ്ടായി. സുര ഡരപേ=ദേവന്മാർ ഭയന്നു. അസുര സുഖാരീ ഭഏ=അസുരന്മാർ സുഖികളായി ഭവിച്ചു. ഭോഗീ കാമസുഖു=വിഷയാനുഭവികഠം കാമസുഖം, സമുഝി സോചഹിം=അയവിറക്കി ദുഃഖിക്കാനാരംഭിച്ചു. സാധന ജോഗീ=യോഗാഭ്യസനം നടത്തുന്ന യോഗികഠം, അകണ്ടക ഭഏ=അകണ്ടകന്മാരായി ഭവിച്ചു.

മദനൻ ശിവൻെറ നേത്രാഗ്നിജ്വാലയേററു ദഗ്ദ്ധനായപ്പോഠം ലോകം മുഴുക്കെ ഹാഹാകാരം ഉണ്ടായി. ദേവന്മാർ ഭയചകിതരായി. [ശിവൻ വിവാഹം ചെയ്യുമെന്നുള്ള പ്രതീക്ഷ കാമദഹനം സംഭവിച്ചതോടെ ദേവന്മാരിൽനിന്നകന്നു. അതാണവക്കു ഭയത്തിനു കാരണം.] അസുരന്മാർ സന്തുഷ്ടരായി. (ശിവൻ വിവാഹം ചെയ്യുകയില്ലെന്നും അദ്ദേഹത്തിനു പുത്രനുണ്ടാവില്ലെന്നും താരകനു് ആസന്നഭാവിയിൽ നാശം സംഭവിക്കയില്ലെന്നുമുള്ള ശുഭപ്രതീക്ഷയാൽ അസുരന്മാർ ഹർഷാകുലരായി. യോഗികളെ യോഗപരിശീലനം ചെയ്യുന്ന വിഷയത്തിൽ ശല്യപ്പെടുത്തിക്കൊണ്ടിരുന്ന കാമൻ നശിച്ചുപോയതറിഞ്ഞു യോഗികഠം സന്തുഷ്ടരായിതീൎന്നു.)

ഛം: ജാഗീ അകണ്ടക ഭഏ പതി ഗതി സുനത രതി
മുരഛിത ഭഈ

രോദതി ബദതി ബഹു ഭാംതി കരുനാകരതി സങ്കര
പഹിം ഗഈ
അതിപ്രേമ കരി ബിനതീ ബിബിധ ബിധി
ജോരി കര സന്മുഖ രഹീ
പ്രഭു ആസുതോഷ കൃപാല സിവ അബലാ നിരഖി
ബോലേ സഹീ.

ജോഗീ=യോഗികൾ, അകണ്ടക ഭഏ=നിർബ്ബാധന്മാരായി ഭവിച്ചു. പതി ഗതി സുനത=ഭർത്തൃഗതി കേട്ടു, രതി മുരുഛരിത ഭഈ=രതി മൂർഛരിതയായിത്തീൎന്നു. രുദതി ബദതി=കരഞ്ഞും വിലപിച്ചും, ബഹു ഭാംതി കരുനാ കരതി=പലവിധത്തിലും ദുഃഖം പ്രകടിപ്പിച്ചു്, സങ്കര പഹിം ഗഈ=ശിവസന്നിധിയിൽ ചെന്നു. അതിപ്രേമ കരി=വൎദ്ധിച്ച ഭക്തിയോടെ, ബിബിധ ബിധി ബിനതീ=പല തരത്തിലും വണങ്ങി, കര ജോരി സന്മുഖരഹീ=കൈകൂപ്പി അഭിമുഖമായി നിന്നു. ആസുതോഷ കൃപാല=ക്ഷിപ്രപ്രസാദിയും ദയാലുവും, പ്രഭു സിവ=പ്രഭുവുമായ ശിവൻ, അബലാ നിരഖി=മന്മഥപത്നിയെ നോക്കി, ബോലേ സഹീ=ഇപ്രകാരം യാഥാൎത്ഥ്യം അരുളിച്ചെയ്തു.

യോഗികൾക്ക്, അവരുടെ പ്രവൎത്തനപദ്ധതി സുഗമമായി തീൎന്നു. സ്വഭൎത്താവായ മദനനു സംഭവിച്ച അത്യാഹിതം കേട്ടു രതീദേവി മൂർച്ഛാധീനയായി. കരഞ്ഞും വിലപിച്ചും പലവാറു ദുഃഖം പ്രകാശിപ്പിച്ചും അവൾ ശിവനെ സമീപിച്ചു വണങ്ങി നോക്കി നിന്നു. പെട്ടെന്നു പ്രസന്നനാകുന്നവനും കൃപാലുവും പ്രഭുവുമായ ശിവൻ ആഗതയെ നോക്കി ഇപ്രകാരം ധരിപ്പിച്ചു.

ദോ: അബ തേം രതി തവ നാഥ കര ഹോഇഹി നാമു
അനംഗു
ബിനു ബപു ബ്യാപിഹി സബഹി പുനി സുനു
നിജ മിലന പ്രസംഗു.

രതി അബ തേം=ഹേ രതി, ഇപ്പോാം മുതൽ, തവ നാഥകര നാമു=നിൻെറ നാഥൻെറ പേർ, അനംഗ്ഗ ഹോഇഹി=അനംഗൻ എന്നായിരിക്കും. ബിനു ബപു സബഹി=ശരീരം കൂടാതെ എല്ലാവരേയും, ബ്യാപിഹി=വ്യാപിക്കും, പുനി നിജ മിലന പ്രസംഗസുനു=ഇനി അവനെ വീണ്ടും പ്രാപിക്കാനുള്ള ഉപായവും കോക്കു.

കോക്കു രതി, ഇപ്പോാംമുതൽ നിൻെറ ഭൎത്താവിൻെറ പേർ അനംഗൻ എന്നായിരിക്കും. ദേഹമില്ലെങ്കിലും ആരെയും അവനു ബാധിക്കാം. നിനക്കവനുമായി പുനൎമ്മിളനം ഉണ്ടാകാനുള്ള മാൎഗ്ഗവും ഞാൻ ഉപദേശിക്കാം.

ചൗ: ജബ ജദുബംസ കൃഷ്ന അവതാരാ ഹോഇഹി
ഹരന മഹാ മഹിഭാരാ
കൃഷ്ന തനയ ഹോഇഹി പതി തോരാ ബചനു
അന്യഥാ ഹോഇ ന മോരാ.

മഹാ മഹി ഭാരാ ഹരന=വലുതായ ഭൂഭാരം ശമിപ്പിക്കാൻ, ജദു ബംസ ജബ കൃഷ്ന=യദുവംശത്തിൽ എപ്പോാം കൃഷ്ണൻെറ, അവതാരാ ഹോഇഹി=ഉണ്ടാകുമോ (അപ്പോാം), തോരാ പതി കൃഷ്ന തനയ=നിൻെറ ഭൎത്താവു് കൃഷ്ണൻെറ പുത്രനായി, ഹോഇഹി= മോരാ ബചനു=പിറക്കും. എൻെറ വാക്കു്, അന്യഥാ നഹോഇ= മറിച്ചുവരുന്നതല്ല.

ഭൂമിയ്ക്കുണ്ടാകുന്ന വദ്ധിച്ച ഭാരം ശമിപ്പിക്കാൻ യദുവംശത്തിൽ കൃഷ്ണൻ അവതരിക്കും. അന്നു കൃഷ്ണൻെറ പുത്രനായി ജനിക്കും നിൻെറ ഭൎത്താവായ മന്മഥൻ. എൻെറ ഈ വാക്കു അന്യഥാ ഭവിക്കുന്നതല്ല. [നിനക്കിതു തികച്ചും വിശ്വസിക്കാമെന്നു ഭാവം.]

രതി ഗവനീ സുനി സങ്കര ബാനീ കഥാ അപര
അബ കഹഉം ബഖാനീ
ദേവൻഹ സമാചാര സബ പാഏ ബ്രഹ്മാദിക
വൈകുണ്ഠ സിധാഏ

സങ്കര ബ്വാനീ സുനി=ശിവന്റെ വാക്കുകൾ കേട്ട, രതി ഗവനീ= രതി പോയി, അപര കഥാ=കഥയുടെ ശേഷം ഭാഗം, ബ്വാനീ അബ കഹഉം=വിസ്തരിച്ച ഞാൻ പറയാം, ദേവൻഹ സമാചാര സബ=ദേവന്മാർ വൃത്താന്തമെല്ലാം, പാഏ ബ്രഹ്മാദിക=ഗ്രഹിച്ച. ബ്രഹ്മാദികൾ, വൈകുണ്ഠ സിധാഏ=വൈകുണ്ഠത്തിലേക്കെഴുന്നള്ളി.

ശിവന്റെ അരുളപ്പാടുകേട്ടു രതീദേവി മടങ്ങിപ്പോയി. കഥയുടെ ഇനിയുള്ള ഭാഗം വിസ്തരിച്ചുപറയാം. കാമൻ ശിവസന്നിധിയിലെത്തിയതും വിഷമബാണം പ്രയോഗിച്ചതും ശിവസമാധിക്കു ഭംഗംവന്നതും ശിവൻ മൂന്നാംതൃക്കണ്ണു തുറന്നു കാമനെ നോക്കിയതും ആ തൃക്കണ്ണിൽനിന്നു ബഹിർഗ്ഗമിച്ച അഗ്നി കാമനെ ചാമ്പലാക്കിയതും ദേവന്മാർ കേട്ടു. ബ്രഹ്മാദികൾ വൈകുണ്ഠത്തിലേക്കു യാത്രയായി.

സബ സുര ബിഷ്ണു ബിരംചി സമേതാ ഗഏ
ജഹാം സിവ കൃപാനികേതാ
പൃഥക പൃഥക തിൻഹ കീൻഹി പ്രസംഗാ ഭഏ
പ്രസന്നാ ചന്ദ്ര അവതംസാ

കൃപാനികേത സിവ ജഹാം=കൃപാലനായ ശിവനിരുന്നരുളുന്നേടത്തേക്കു്, സുര സബ=ദേവന്മാരെല്ലാം, ബിഷ്ണു ബിരംചി സമേതാ ഗഏ=വിഷ്ണുവും ബ്രഹ്മദേവനും ഒരുമിച്ചുചെന്നു, തിൻഹ പൃഥക പൃഥക=അവർ തുടരെത്തുടരെ, പ്രസംസാ കീൻഹി=പ്രശംസചെയ്തു, ചന്ദ്ര അവതംസാ ചന്ദ്രാവതംസൻ, പ്രസന്ന ഭഏ= പ്രസന്നനായിഭവിച്ചു.

ശിവസന്നിധിയിലേക്കു ദേവന്മാരും ബ്രഹ്മാവും വിഷ്ണുവും ചെന്നു ശിവനെ വീണ്ടും വീണ്ടും വാഴ്ത്തി സ്തുതിച്ചു. ചന്ദ്രമൗലിയായ ശിവൻ ആഗതരുടെ സ്തുതിവാക്യങ്ങൾ കേട്ടു സമ്പ്രീതനായിത്തീരുകയും ചെയ്തു.

ബോലേ കൃപാസിന്ധു വൃഷകേതു കഹഹു അമര
ആഏ കേഹി ഹേതു

കഹ ബിധി തുംഹ പ്രഭു അന്തരജാമീ തദപി
ഭഗതി ബസ ബിനവഉം സ്വാമീ

കൃപാ സിന്ധു ബൃഷകേതു ബോലേ=കൃപാസാഗരമായ ശിവൻ പറഞ്ഞു:— അമര കേഹി ഹേതു=ഹേ അമരന്മാരേ എന്തു ഹേതുവാലാണ്, ആഏഹു കഹഹു=വന്നിരിക്കുന്നതു്. പറയൂ, ബിധി കഹ=ബ്രഹ്മാവു പറഞ്ഞു:—, പ്രഭു തുംഹ അന്തരജാമീ=പ്രഭോ, അവിടന്നു അന്തര്യാമിയാണ്, സ്വാമീ തദപി=ഹേ സ്വാമിൻ എന്നാലും, ഭഗതി ബസ=ഭക്തിവശരായിട്ടു, ബിനവഉം=അഭ്യൎത്ഥിക്കുന്നു.

ദേവന്മാരേ, നിങ്ങളെന്തുദ്ദേശത്തോടുകൂടിയാണ് പുറപ്പെട്ടിരിക്കുന്നതു്? പറയൂ. കൃപാസാഗരമായ ശിവന്റെ ഈ ചോദ്യം കേട്ടപ്പോൾ ബ്രഹ്മാവു പറഞ്ഞു: –'പ്രഭോ സകല ചരാചരങ്ങളുടേയും അന്തര്യാമിയാണവിടുന്നു്. ഞങ്ങൾ വന്നതെന്തിനെന്നും അവിടേക്കറിയാം. അങ്ങനെയാണെങ്കിൽക്കൂടിയും പ്രഭോ ഭക്തിവിവശരായ ഞങ്ങൾ വന്നകാര്യം സാദരം ഉണൎത്തിക്കാം.'

ദോ: സകല സുരൻഹ കേ ഹൃദയം അസ സങ്കര
പരമ ഉഛാഹു
നിജ നയനൻഹി ദേഖാ ചഹഹിം നാഥ തുംഹാര
ബിബാഹു

സങ്കര=അല്ലയോ മഹാദേവ, സകല സുരൻഹ കേ=എല്ലാ ദേവന്മാരുടേയും, ഹൃദയം=ഹൃദയത്തിൽ, അസ പരമ ഉഛാഹു=അപ്രകാരമൊരു വലിയ ആഗ്രഹമുണ്ടു്, നാഥ=സ്വാമിൻ, തുംഹാര ബിബാഹു=അങ്ങയുടെ വിവാഹം, നിജ നയനൻഹി=സ്വന്തം കണ്ണുകളെകൊണ്ടു്, ദേഖാ ചഹഹിം=കാണാൻ ആഗ്രഹിക്കുന്നു.

അങ്ങയുടെ വിവാഹം സ്വന്തം കണ്ണുകളെക്കൊണ്ടു കണ്ടാനന്ദിക്കാൻ സാധിക്കണമെന്ന വലിയൊരഭിലാഷം ഹേ ശങ്കര, എല്ലാ ദേവന്മാരുടേയും ഹൃദയത്തിലുണ്ടു്.

ചൗ: യഹ ഉതസവ ദേഖിഅ ഭരി ലോചന സോഇ
കഛു കരഹു മദന മദമോചന

കാമു ജാരി രതി കഹ്ഹം ബരു ദീൻഹ കൃപാസിന്ധു
യഹ അതി ഭല കീൻഹാ

മദനമദമോചന=മന്മഥമദമോചന, യഹ ഉത്സവ=ഈ ഉത്സവം, ലോചന ഭരി ദേഖിഅ=കൺനിറയെ കാണാൻ പററുന്ന, സോഇ കഛു കരഹു=ആ യത്നം അല്പമൊന്നു ചെയ്യു, കൃപാസിന്ധു=ഹേ കൃപാസിന്ധോ, കാമ ജാരി=കാമദേവനെ ദഹിപ്പിച്ച്, രതി കഹ്ഹം ബരു ദീൻഹാ=രതിക്കു വരംനൽകീ, യഹ അതി ഭല കീൻഹാ=നല്ലൊരു കാര്യമാണങ്ങുചെയ്തതു്.

അല്ലയോ മന്മഥാരേ, അങ്ങയുടെ വിവാഹമഹോത്സവം കണ്ടു കണ്ണുകൾക്കു കുളൎമ്മയുണ്ടാകുന്നതിനുള്ള വഴി അങ്ങു ചെയ്യുക. കൃപാസാഗരമേ, ലോകജേതാവായ മദനനെ ഭസ്മമാക്കുകയും നിസ്സഹായയായ രതീദേവിക്കു വരംനൽകുകയും ചെയ്തതു സമുചിതമായിട്ടുണ്ടു്.

സാസതി കരി പുനി കരഹീം പസാഉ നാഥ
പ്രഭുൻഹ കര സഹജ സുഭാഉ
പാരബതിം തപു കീൻഹ അപാരാ കരഹു താസു
അബ അംഗീകാരാ

നാഥ=സ്വാമിൻ, സാസതി കരി=ദണ്ഡിപ്പിച്ചിട്ടു്, പസാഉ കരഹിം=പ്രസന്നരാകുക എന്നതു്, പ്രഭുൻഹ സഹജ സുഭാഉ=പ്രഭുക്കളുടെ പ്രകൃത്യാഉള്ള സ്വഭാവമാണു്, പാരബതിം അപാരാ തപു കീൻഹ=പാൎവ്വതി അപാരതപസ്സുചെയ്തു, താസു അബ അംഗീകാരാ കരഹു=അവളെ അംഗീകരിയ്ക്കൂ.

ആദ്യം ദണ്ഡിപ്പിക്കുക, പിന്നീടു ദണ്ഡ്യന്മാരെ പ്രസന്നരാക്കുക. ഇതു പ്രഭുക്കന്മാൎക്കുള്ള നൈസൎഗ്ഗികസ്വഭാവമാണു്. പാൎവ്വതി അപാരതപസ്സു ചെയ്തിരിക്കുന്നു; അവളെ അവിടുന്നു പരിഗ്രഹിക്കുക.

സുനി ബിധി ബിനയ സമുഝി പ്രഭുബാനീ
ഐസേഇ ഹോഉ കഹാ സുഖു മാനീ

തബ ദേവൻ്ഹ ദുന്ദുഭിം ബജാഇൗം ബരഷി സുമന
ജയ ജയ സുര സാഇൗം

ബിധി ബിനയ സുനി=ബ്രഹ്മദേവൻെറ അഭ്യൎത്ഥനകേട്ടും, പ്രഭു ബാനീ സമുഝി=ശ്രീരാമൻെറ വാക്കുകഠ ഓൎത്തും, സുഖു മാനീ= സുഖിയായിട്ടു, ഐസേഇ ഹോഉ കഹാ=അങ്ങനെതന്നെയാകട്ടെ എന്നു (ശിവൻ) പറഞ്ഞു, തബ ദേവഹ ദുന്ദുഭി ബജാഇൗം=അപ്പോഠ ദേവന്മാർ ദുന്ദുഭിമുഴക്കി, സുരസാഇൗം ജയ ജയ=ഹേ ദേവ ദേവ ജയ ജയ (എന്നുദ്ഘോഷിച്ചു്), സുമന ബരഷി=പുഷ്പങ്ങഠ വൎഷിച്ചു.

ബ്രഹ്മദേവൻെറ അഭ്യൎത്ഥനകേട്ടും ശ്രീരാമദേവൻ അരുളിച്ചെയ്ത വാക്കുകഠ അനുസ്മരിച്ചും ശിവൻ ദേവന്മാരെ നോക്കി സന്തുഷ്ടി പ്രദൎശിപ്പിച്ചുകൊണ്ടു് 'നിങ്ങളുടെ ഹിതംപോലെയാകാം' എന്നു പ്രത്യുത്തരം നൽകി. ദേവന്മാൎക്കുണ്ടായ ആഹ്ലാദത്തിന്നതിരില്ല. അവർ ദേവവാദ്യം മുഴക്കുകയും 'ദേവദേവ അങ്ങു ജയിച്ചാലും ജയിച്ചാലും' എന്നു ഉദ്ഘോഷിച്ചുകൊണ്ടു് പൂമഴ ചൊരിയുകയുംചെയ്തു.

അവസര ജാനി സപ്തരിഷി ആഏ തുരതഹിം
ബിധി ഗിരിഭവന പഠാഏ
പ്രഥമ ഗഏ ജഹം രഹീം ഭവാനീ ബോലേ മധുര
ബചന ഛല സാനീ

അവസര ജാനി=അവസരം അറിഞ്ഞു്, സപ്തരിഷി ആഏ=സപ്തൎഷിമാർ വന്നു, ബിധി തുരതഹിം=ബ്രഹ്മദേവൻ ഉടനെതന്നെ. ഗിരീ ഭവന പഠാഏ=ഹിമവന്നികേതത്തിലേക്കയച്ചു, പ്രഥമ ജഹം ഭവാനീ രഹീം=ആദ്യമായി (അവർ) ഭവാനിയിരിക്കുന്നിടത്തേക്കു, ഗഏ ഛലസാനീ=പോയി. വ്യാജപൂൎണ്ണങ്ങളായ, മധുര ബചന ബോലേ=മധുരവാക്കുകളാൽ (ഇങ്ങനെ) പറഞ്ഞു.

യഥാവസരം സപ്തൎഷികളും സന്നിഹിതരായി. അവരെ ബ്രഹ്മദേവൻ ഹിമവന്മന്ദിരത്തിലേക്കു ഉടനെ അയച്ചു. അവർ ആദ്യം

തന്നെ ചെന്നതു ഗിരിജയുടെ സന്നിധിയിലേക്കായിരുന്നു. ഉമയെ കണ്ട അവർ വ്യാജംനിറഞ്ഞ മധുരവാക്കുകളാൽ ഇങ്ങനെ പറഞ്ഞു:

ദോ: കഹാ ഹമാര ന സുനേഹു തബ നാരദ കേം
ഉപദേസ
അബ ഭാ ഝൂഠ തുംഹാര പന ജാരേഉ കാമു മഹേസ

നാരദ കേം ഉപദേസ=നാരദൻെറ ഉപദേശം നിമിത്തം, തബ ഹമാര കഹ=ആ സമയത്തു ഞങ്ങളുടെ ഉപദേശം, ന സുനേഹു= (നീ) കേട്ടില്ല, തുംഹാര പന അബ=നിൻെറ പ്രതിജ്ഞ ഇപ്പോഠം, ഝൂഠ ഭാ=വ്യാജമായിത്തീൎന്നു, മഹേസ കാമു ജാരേഉ=ശിവൻ കാമദേവനെ ദഹിപ്പിച്ചു.

ഗിരിജേ, അന്നു ഞങ്ങഠം നിന്നോടെന്തെല്ലാം നല്ല കാര്യങ്ങഠം പറഞ്ഞു. നീ നാരദൻെറ ഉപദേശം മുറുകെപ്പിടിച്ചു ഞങ്ങഠം പറഞ്ഞതു അനുസരിക്കയുണ്ടായില്ല. ഇപ്പോളോ? നീ ചെയ്ത പ്രതിജ്ഞയില്ലേ? അതു തകൎന്നു തരിപ്പണമായി. എങ്ങനെയെന്നല്ലേ? ശിവൻ കാമദേവനെ ഭസ്മാവശേഷനാക്കി.

ചൗ: സുനി ബോലീം മുസുകാഇ ഭവാനീ ഉചിത
കഹേഹു മുനിബര ബിഗ്യാനീ
തുംഹരേം ജാന കാമു അബ ജാരാ അബ ലഗി
സംഭു രഹേ സബികാരാ

സുനി=കേട്ടു്, ഭവാനീ മുസുകാഇ=ഭവാനി പുഞ്ചിരി തൂകി, ബോലീം=പറഞ്ഞു:—മുനിബര=മഹൎഷിമാരേ, ഉചിത കഹേഹു=നിങ്ങഠം ഉചിതമായതു പറഞ്ഞു, ബിഗ്യാനീ=(നിങ്ങഠം) മഹാജ്ഞാനികളാണു്, തുംഹരേം ജാന=നിങ്ങളുടെ അറിവു്, അബ കാമു ജാരാ=കാമദേവൻ ഇപ്പോളാണു് ദഗ്ദ്ധനായതെന്നാണോ? അബ ലഗി സംഭു=ഇതുവരെ ശിവൻ, സബികാരാ രഹേ=വികാരാധീനനായിത്തന്നെയാണു് കഴിഞ്ഞുകൂടിയതെന്നാണോ (നിങ്ങളുടെ അറിവു്?)

"മഹഷിമാരുടെ വ്യാജപൂണ്ണങ്ങളായ മധുരവാണികൾ കേട്ടു മന്ദഹാസംതൂകിക്കൊണ്ടു ഭവാനി ഇപ്രകാരം അരുളിച്ചെയ്തു." സപ്തഷിമാരേ, നിങ്ങൾ ഉചിതമായതുതന്നെ പറഞ്ഞു. ഇപ്പോൾ മാത്രമാണു കാമദേവനെ ശിവൻ ഭസ്മമാക്കിയതെന്നും ഇതേവരെ ശിവൻ വികാരാധീനനായിത്തന്നെയാണു കഴിഞ്ഞുകൂടിയിരുന്നതെന്നും ആണോ നിങ്ങളുടെ അറിവ്? [ശിവൻ എന്നും മന്മഥനെ ജയിച്ചുപോന്നിട്ടുണ്ട്. ഇനിയും അതിനൊരു കുറവുവരാനും പോകുന്നില്ല.]

ഹമരേം ജാന സദാ സിവ ജോഗീ അജ അനവദ്യ
അകാമ അഭോഗീ
ജൗം മൈം സിവ സേയേ അസ ജാനീ പ്രീതി
സമേത കമ്മ മന ബാനീ

ഹമരേം ജാന=എൻെറ അറിവിൽ, സദാ സിവ ജോഗീ=ഏതു കാലത്തും ശിവൻ യോഗി തന്നെ, അജ അനവദ്യ അകാമ അഭോഗീ=അജനും, അനവദ്യനും, അകാമനും, അഭോഗിയുമാണ്, ജൗം മൈം അസ ജാനീ=ഞാനിതു അറിഞ്ഞുകൊണ്ടുതന്നെയാണ്, കമ്മ മന ബാനീ=കമ്മണാ മനസാ വാചാ, പ്രീതി സമേത=പ്രീതിപൂവ്വകം, സിവ സേയേ=ശിവനെ സേവിച്ചതും.

എൻെറ അറിവിൽ ഏതു കാലത്തും ശിവൻ യോഗിതന്നെയാണ്. ജന്മജരാമരണാദികൾ ഇല്ലാത്തവനും, നിന്ദാരഹിതനും, നിസ്പൃഹനും, ഭോഗരഹിതനുമാണദ്ദേഹം. അങ്ങനെയുള്ള ഒരാളെന്നറിഞ്ഞുകൊണ്ടുതന്നെയാണു മനോവാക്കമ്മങ്ങളാൽ ഭക്തിപൂവ്വം ഞാൻ അദ്ദേഹത്തെ ഭജിച്ചിട്ടുള്ളതും.

തൗ ഹമാര പന സുനഹു മുനീസാ കരിഹഹിം
സത്യ കൃപാനിധി ഈസാ
തുംഹ ജോ കഹാ ഹര ജാരേഉ മാരാ സോഇ അതി
ബഡ അബിബേകു തുംഹാരാ

തൗ മുനീസാ സുനഹു=അതുകൊണ്ടു ഹേ മഹൎഷിമാരേ, കേൾക്കു, കൃപാനിധി ഈസാ=കൃപാനിധിയായ ശിവൻ, ഹമാരപന സത്യ കരിഹഹിം=എന്റെ പ്രതിജ്ഞ യഥാൎത്ഥമാക്കിത്തീൎക്കും. ഹര മാരാ ജാരേഉ=ശിവൻ മാരനെ ദഹിപ്പിച്ചു (എന്ന), ജോ തുംഹ കഹാ=യാതൊന്നു നിങ്ങൾ പറഞ്ഞുവോ, സോഇ തുംഹാരാ അതി ബഡ അബിബേക=അതു നിങ്ങളുടെ വല്ലാത്ത അവിവേകമായി പ്പോയി.

മഹൎഷിമാരേ, ശിവൻ കരുണാസിന്ധുവാണ്. അദ്ദേഹം എന്റെ പ്രതിജ്ഞ നിറവേററാതിരിക്കയുമില്ല. ശിവൻ മന്മഥനെ ദഹിപ്പിച്ചു എന്നു നിങ്ങൾ പറയുകയുണ്ടായല്ലോ. അതു നിങ്ങളെ സംബന്ധിച്ചിടത്തോളം വല്ലാത്ത അവിവേകമായിപ്പോയി. ശിവ ന്റെ ഔജ്ജ്വല്യത്താൽ കാമൻ സ്വയം നശിക്കുകയാണുണ്ടായതു്.

താത അനല കര സഹജ സുഭാഊ ഹിമ തേഹി
നികട ജാഇ നഹിം കാഊ
ഗഏം സമീപ സോ അവസി നസാഇൗ അസിമന്മഥ
മഹേസകീ നാഇൗ.

താത=മഹാന്മാരേ, അനല കര=അഗ്നിയുടെ, സഹജ സുഭാഊ= നൈസൎഗ്ഗികസ്വഭാവംകൊണ്ടാണ്, ഹിമ തേഹി നികട=മഞ്ഞു അതിന്റെ സമീപം, കാഊ ജാഇ നഹിം=ഒരിക്കലും ചെല്ലാതി രിക്കുന്നതു്, ഗഏം സമീപ=സമീപം ചെന്നാൽ, സോ അവസി ന സാഇൗ=അതു തീൎച്ചയായും നശിക്കും. മഹേസകീ നാഇൗ മന്മഥ അസി=ഇതുപോലെയാണു മഹേശനെ സമീപിച്ചതിനാൽ കാമ ദേവനും ഉണ്ടായ ഗതി.

മഹാന്മാരേ, മഞ്ഞു എന്തുകൊണ്ടാണ് അഗ്നിയെ സമീപി ക്കാതിരിക്കുന്നതു്? അഗ്നിയുടെ പ്രകൃത്യാ ഉള്ള സ്വഭാവം അറിയു ന്നതുകൊണ്ടു്. അറിയാതെ മുമ്പിൽ ചെന്നു ചാടിയാൽ തീൎച്ചയാ യും ഹിമത്തിനു നാശം സംഭവിക്കും. കാമദേവനെ സംബന്ധി ച്ചും സ്ഥിതി ഇതുതന്നെ. അദ്ദേഹം ശിവനെ സമീപിച്ചു; നശി

ക്ഷകയും ചെയ്തു. ശിവൻ മന്മഥനെ നാശിപ്പിക്കയല്ല ചെയ്തതു്; മന്മഥൻ ചെന്നു സ്വയം നാശം വരിക്കുകയാണുണ്ടായതു്.

ദോ: ഹിയം ഹരഷേ മുനി ബചന സുനി ദേഖി പ്രീതി
ബിസ്വാസ
ചലേ ഭവാനിഹി നാഇ സിര ഗഏ ഹിമാചല
പാസ.

മുനി=മഹർഷിമാരാകട്ടെ ഗിരിജയുടെ, ബചന സുനി=വാക്കുകൾ കേട്ടും, പ്രീതി ബിസ്വാസ ദേഖി=പ്രീതിവിശ്വാസങ്ങൾ കണ്ടും, ഹിയം ഹരഷേ=മനസ്സിൽ സന്തോഷിച്ചു്, ഭവാനിഹിം=ഭവാനിയെ, സിരനാഇ=പ്രണമിച്ചു്, ഹിമാചല പാസ ചലേ ഗഏ=ഹിമാലയസന്നിധിയിലേയ്ക്കു പുറപ്പെട്ടു.

ഗിരിജയുടെ വാക്കുകൾ കേട്ടും അവളുടെ ഭക്തിവിശ്വാസങ്ങൾ ഗ്രഹിച്ചും മഹർഷിമാർ മനസാ സന്തോഷിക്കുകയും ഭവാനിയെ വന്ദിച്ചു ഹിമവൽസന്നിധിയിലേയ്ക്കു പുറപ്പെടുകയും ചെയ്തു.

ചൗ: സബു പ്രസംഗു ഗിരിപതിഹി സുനാവാ മദന
ദഹന സുനി അതിദുഖു പാവാ
ബഹുരി കഹേഉ രതി കര ബരദാനാ സുനിഹി-
മവന്ത ബഹുത സുഖു മാനാ.

സബു പ്രസംഗു=എല്ലാ വൃത്താന്തവും, ഗിരിപതിഹി സുനാവാ=ഗിരീന്ദ്രനെ കേൾപ്പിച്ചു, മദന ദഹന സുനി=മദനദഹനം കേട്ടു്, അതി ദുഖു പാവാ=ഏററവും ദുഃഖിച്ചു. ബഹുരി രതി കര ബരദാനാ കഹേഉ=പിന്നീടു രതിക്കു വരദാനംചെയ്തതറിയിച്ചു. സുനി ഹിമവന്ത=കേട്ടു ഹിമവാൻ, ബഹുത സുഖു മാനാ=വളരെ സന്തോഷിച്ചു.

സപ്തർഷികൾ എല്ലാ വൃത്താന്തവും ഹിമവാനെ കേൾപ്പിച്ചു. കാമദഹനവൃത്താന്തം കേട്ടപ്പോൾ ഹിമവാനു വലിയ വ്യസനമു

ണ്ടായി. രതീദേവി ശിവനെ സമീപിച്ചതും ശിവൻ കനിഞ്ഞു അവാംക്ഷ വരം നല്കിയതും പിന്നീട്ട മഹഷിമാർ പർവ്വതരാജാവിനെ ഗ്രഹിപ്പിച്ചു. അതു കേട്ടപ്പോാം അദ്ദേഹം വളരെയേറെ സന്തോഷിക്കകയും ചെയ്തു.

ഹൃദയം ബിചാരി സംഭു പ്രഭുതാഈ സാദര മുനിബര
ലിഏ ബോലാഈ
സുദിന സുനഖതു സുഘരീ സോചാഈ ബേഗി
ബേദബിധി ലഗന ധരാഈ

സംഭു പ്രഭുതാഈ=ശംഭുവിൻെറ പ്രഭുത്വം, ഹൃദയം ബിചാരി=മനസ്സിൽ ആലോചിച്ച്, സാദര മുനിബര=ആദരപൂർവ്വം മഹഷിമാരെ, ബോലാഈ ലിഏ=വിളിച്ചുവരുത്തി, ബോഗി ബേദബിധി=ഉടനെതന്നെ വേദവിധിപ്രകാരം, സുദിന സുനഖതു=ശുഭദിനം, ശുഭനക്ഷത്രം, സുഘരീ സോചാഈ=ശുഭഘടിക എന്നിവ ചിന്തിച്ച്, ലഗന ധരാഈ=ലഗ്നം കുറിച്ചു.

ശിവപ്രഭാവം മനസാ ചിന്തിച്ചു ഹിമവാൻ ആദരപൂർവ്വം മഹഷിമാരെ ക്ഷണിച്ചുവരുത്തുകയും അവരുമായി ആലോചിച്ചു വേദസമ്മതമായ ദിവസം, നക്ഷത്രം, ഘടിക എന്നിവ ചിച്ചിചെയ്യിക്കകയും ലഗ്നം തീച്ച്യയാക്കി കുറിപ്പിക്കകയുംചെയ്തു. [കർത്തൃദോഷം നീക്കിവേണം മുഹൂത്തം കുറിക്കുവാൻ. ആരെ ഉദ്ദേശിച്ചു മുഹൂത്തമുണ്ടാക്കുന്നുവോ അവർ ജനിച്ച നക്ഷത്രങ്ങളിൽ ചെന്ന പാദംതുടങ്ങി 88-ം 108-ം പാദങ്ങളിലും അവർ ജനിച്ച കുറിൻെറ എട്ടാംരാശിയിലും എട്ടാംകൂറിലും ജനിച്ച ലഗ്നത്തിൻെറ എട്ടാംരാശിയിലും ജനിച്ച കുറിൻെറ എട്ടാംരാശി പാപഗ്രഹത്തിൻേറയോ ശുക്രൻേറയോ ആയിവരുമ്പോടത്തു ആ രാശിയിൽ വരുന്ന അംശങ്ങളിലും ജനിച്ച നക്ഷത്തിൻെറ 3-ാം നാളിലും, 5-ാംനാളിലും 7-ാംനാളിലും 2-ാംഅനുജന്മനക്ഷത്രത്തിൻെറ 3-ാം നാളിലെ ഒന്നാം പാദത്തിലും 5-ാം നാളിൻെറ നാലാംപാദത്തിലും ഏഴാംനാളിൻെറ മൂന്നാംപാദത്തിലും മൂന്നാം അനുജന്മനക്ഷത്ര

ത്തിൻെറ 3, 5, 7 എന്നീ നാളുകളിലെ പാദാംശകങ്ങളിലും മുഹൂർത്തങ്ങരം നിഷിദ്ധങ്ങളാകുന്നു. വിവാഹവിഷയത്തിൽ പുരുഷൻെറ ജന്മനക്ഷത്രവും വജ്ജിക്കണം. സ്ത്രീപുരുഷന്മാർ ജനിച്ച കൂറിൻെറ ഏഴിൽ ആദിത്യനും ചൊവ്വയും നിൽക്കുമ്പോഴും വിവാഹം നിഷിദ്ധമാകുന്നു.]

പത്രീ സപ്തരിഷിൻഹ സാഇ ദീൻഹീ ഗഹി പദ
ബിനയ ഹിമാചല കീൻഹീ
ജാഇ ബിധിഹി തിൻഹ ദീൻഹി സോ പാതീ
ബാചത പ്രീതി ന ഹൃദയം സമാതീ

സോഇ പത്രീ സപ്തരിഷിൻഹ=ആ ലഗ്നപത്രിക സപ്തഷിമാക്ക്, ദീൻഹി പദ ഗഹി=നൽകി. കാൽപിടിച്ച്, ഹിമാചല=ഹിമവാൻ, ബിനയ കീൻഹി=വണങ്ങി, തിൻഹ ജാഇ=അവർ ചെന്നു്, സോ പാതീ ബിധിഹി=ആ പത്രിക ബ്രഹ്മദേവനു, ദീൻഹി ബാചത=നൽകി. അതുവായിക്കേ, ഹൃദയം പ്രീതി ന സമാതീ= മനസ്സിലുണ്ടായ സന്തോഷം അതുല്യമായിരുന്നു.

ഹിമവാൻ മുഹൂർത്തംകുറിച്ച പത്രിക സപ്തഷിമാക്ക് സമപ്പിച്ചു. പിന്നീടദ്ദേഹം മാമുനിമാരുടെ കാൽതൊട്ടു വണങ്ങി വിടവാങ്ങി. പിന്നീടവർ അതു ബ്രഹ്മദേവനു നൽകി. കുറിപ്പു വായിച്ചപ്പോരം ഉണ്ടായ ആഹ്ലാദം അപരിമിതമായിരുന്നു.

ലഗന ബാചി അജ സബഹി സുനാഇ ഹരഷേ
മുനി സബ സുര സമുദാഇ
സുമന ബൃഷ്ടി നഭ ബാജന ബാജേ മംഗല കലസ
ദസഹും ദിസി സാജേ

അജ=ബ്രഹ്മാവു്, ലഗന ബാചി=ലഗ്നപത്രിക വായിച്ച്, സബഹി സുനാഇ=എല്ലാവരേയും കേരംപ്പിച്ചു, സബ മുനി സുര സമുദാഇ=ദേവമുനിഗണങ്ങളെല്ലാം, സുനി ഹരഷേ=കേട്ടു സന്തോഷിച്ചു, നഭ സുമന ബൃഷ്ടി=ആകാശത്തിൽ പുഷ്പവൃഷ്ടിയുണ്ടായി,

ബാജേ ബാജനാ=വാദ്യങ്ങൾ മുഴക്കി, മംഗല കലസഃ=മംഗളകുംഭങ്ങൾ, ദസഹ്ഹും ദിസി സാജേ=പത്തുദിക്കിലും സജ്ജമാക്കി.

മുഹൂത്ത്പ്പത്രിക വായിച്ചു എല്ലാവരേയും കേൾപ്പിച്ചതു ബ്രഹ്മദേവനായിരുന്നു. അതുകേട്ട മുനിമാരും ദേവസമൂഹവും സന്തുഷ്ടരായി. ആകാശത്തിൽ പൂമഴയുണ്ടായി. വാദ്യധ്വനി എങ്ങും വ്യാപിച്ചു. പത്തുദിക്കിലും മംഗളകുംഭങ്ങൾ സജ്ജങ്ങളാക്കി.

ദോ: ലഗേ സംവാരന സകല സുര ബാഹന ബിബിധ
ബിമാന
ഹോഹിം സഗുന മംഗല സുഭദ കരഹിം അപ-
ഛരാ ഗാന

സകല സുര=എല്ലാ ദേവന്മാരും, ബിബിധ ബിമാന=പലതരത്തിലുള്ള വിമാനങ്ങൾ, സംവാരന ലഗേ=ഒരുക്കുവാൻ തുടങ്ങി, സുഭദ മംഗല സഗുന=ശുഭപ്രദങ്ങളായ മംഗളശകുനങ്ങൾ, ഹോഹിം അപഛരാ=ഉണ്ടായി. അപ്സരസ്സുകൾ, ഗാന കരഹിം=ഗാനം ചെയ്തുകൊണ്ടിരുന്നു.

ദേവന്മാരെല്ലാം പലവിധത്തിലുള്ള വിമാനങ്ങൾ സംഭരിക്കുവാൻ ആരംഭിച്ചു. ശുഭപ്രദങ്ങളായ ശകുനങ്ങൾ ഉണ്ടായി. അപ്സരസ്സുകൾ പാട്ടുപാടിക്കൊണ്ടിരുന്നു.

സിവഹിം സംഭൂ ഗന കരഹിം സിംഗാരാ ജടാമുകുട
അഹിമൗര സംവാരാ
കുണ്ഡല കങ്കന പഹിരേ ബ്യാലാ തന ബിഭൂതി പട
കേഹരിഛാലാ

സിവഹിം=ശിവനെ, സംഭൂഗന=ശിവഭൂതഗണങ്ങൾ, സിംഗാരാ കരഹിം=അലങ്കരിച്ചുകൊണ്ടിരുന്നു, ജടാമുകുട=ജടാകിരീടം, അഹിമൗര സംവാരാ=സപ്പരജ്ജുകൊണ്ട് ബന്ധിച്ചു, ബ്യാലാ കുണ്ഡല കങ്കന=സപ്പകുണ്ഡലങ്ങളും സപ്പകങ്കണങ്ങളും, പഹിരേ=അണിയിച്ചു, തന ബിഭൂതി=ശരീരത്തിൽ ഭസ്മം, കേഹരി ഛാലാ പട=സിംഹചമ്മം വസ്ത്രം.

ശിവഭൂതഗണങ്ങളാം ശിവനെ അലങ്കരിച്ചുകൊണ്ടിരിക്കുന്നു. അവരദ്ദേഹത്തിൻെറ ജടയാകുന്ന കിരീടം സപ്പമാകുന്ന ചരടുകൊണ്ടു ബന്ധിച്ചു; സപ്പകുണ്ഡലങ്ങളും സപ്പകങ്കണങ്ങളും അണിയിച്ചു ശരീരം മുഴുക്കെ ഭസ്മംതേച്ചു. സിംഹചമ്മം ഉടുപ്പിച്ചു.

സസി ലാലാട സുന്ദര സിര ഗംഗാ നയന തീനി
ഉപബീത ഭുജംഗാ
ഗരല കണ്ഠ ഉര നര സിരമാലാ അസിവ ബേഷ
സിവധാമ കൃപാലാ

ലലാട സുന്ദര സസി=നെററിത്തടത്തിൽ മനോഹരചന്ദ്രൻ, സിര ഗംഗ=ശിരസ്സിൽ ഗംഗ, തീനി നയന=മൂന്നു കണ്ണു്, ഭുജംഗാ ഉപവീത=സപ്പോപവീതം, കണ്ഠ ഗരല=കഴുത്തിൽ വിഷം. ഉര നര സിര മാലാ=വക്ഷസ്സിൽ നരശിരസ്സുകളെക്കൊണ്ടുള്ള മാല, കൃപാലാ=കൃപാലുവായ (ശിവൻ), അസിവ വേഷ=അമംഗളവേഷനെങ്കിലും, സിവധാമ=മംഗളധാമമാണു്.

ശിവൻെറ നെററിത്തടത്തിൽ പ്രിയദശകമായ ചന്ദ്രകല; ശിരസ്സിൽ സാക്ഷാൽ ദേവഗംഗ; കണ്ണുകളോ മൂന്നു്. അദ്ദേഹത്തിൻെറ പൂണനൂൽകൂടി സപ്പമാണു്. കണ്ഠത്തിൽ ഹാലാഹലം; മാറിൽ മനുഷ്യശിരസ്സുകളെക്കൊണ്ടുള്ള മാല്യം; ദയാലുവായ ശിവൻെറ വേഷം അശിവമെങ്കിലും അദ്ദേഹം ശിവ(മംഗള)ധാമമാകുന്നു.

കര ത്രിസൂല അരു ഡമരു ബിരാജാ ചലേ ബസഹം
ചഢി ബാജഹിം ബാജാ
ദേഖി സിവഹി സുരത്രിയ മുസുകാഹീം ബര ലായക
ദുലഹിനി ജഗ നാഹീം

കര ത്രിസൂല അരു=(ഒരു) കൈയിൽ ത്രിശൂലവും, ഡമരു=(മറെറാരുകരത്തിൽ) ഡമരുവും, ബിരാജാ=ശോഭിച്ചു. (ഇപ്രകാരം ശിവൻ), ബസഹം ചഢി ചലേ=നന്ദി എന്ന കാളയിൽകേറി പുറ

പ്പെട്ടപ്പോൾ, ബാജാ ബാജഹിം=വാദ്യങ്ങൾ മുഴങ്ങിക്കൊണ്ടിരുന്നു, സിവഹി ദേഖി=ശിവനെകണ്ടു്, സുരത്രിയ മുസു കാഹീം=ദേവസ്ത്രീകൾ പുഞ്ചിരിതൂകിക്കൊണ്ടിരുന്നു (അവരിങ്ങനെ പറയുകയും ചെയ്തിരുന്നു), ബര ലായക=(ഈ) വരനു അനുരൂപയായ, ദുലഹിനി ജഗ നാഹീം=വധുലോകത്തിലില്ല.

ഒരു കൈയിൽ ത്രിശൂലം; മറെറാന്നിൽ ഡമരു. ഈ നിലയിൽ നന്ദിയുടെ മുതുകിലേറി വരനായ ശിവൻ പുറപ്പെട്ടപ്പോൾ വാദ്യങ്ങൾ മുഴങ്ങി. ദേവാംഗനമാർ വരനെ ദർശിച്ചു മന്ദാക്ഷം തൂകി ഇങ്ങനെ അന്യോന്യം പറഞ്ഞു. 'ഇതുപോലെ സർവ്വാംഗസുന്ദരനായ വരനു സർവ്വഥാ അനുരൂപയായൊരു വധു ലോകത്തൊരിടത്തും ഇല്ല.'

ബിഷ്ന ബിരംചി ആദി സുരബ്രാതാ ചഢി ചഢി
ബാഹന ചലേ ബരാതാ
സുര സമാജ സബ ഭാംതി അനൂപാ നഹിം ബരാത
ദൂലഹ അനുരൂപാ

ബിഷ്ണു ബിരംചി ആദി സുരബ്രാതാ=വിഷ്ണു, വിരിഞ്ചൻ തുടങ്ങിയ സുരസമൂഹം, ബാഹന ചഢി ചഢി=അവരവരുടെ വാഹനങ്ങളിൽ കേറി, ബരാതാ ചലേ=വരപക്ഷത്തിൽ ചേർന്നു യാത്രതുടൻ, സബ ഭാംതി സുര സമാജ=എല്ലാവിധത്തിലും ദേവസംഘം, അനൂപാ=നിരുപമമായിരുന്നു, ദൂലഹ അനുരൂപാ=വരനു അനുരൂപമായ, ബരാത നഹിം=വരപക്ഷം ആയിരുന്നില്ലെങ്കിൽക്കൂടിയും.

ബ്രഹ്മാവു, വിഷ്ണു തുടങ്ങിയ ദേവന്മാരെല്ലാം അവരവൎക്കുള്ള വാഹനങ്ങളിൽ കേറി വരപക്ഷത്തിൽ ചേർന്നു യാത്രതുടൻ. വരനു അനുരൂപമായ വരപക്ഷക്കാരായിരുന്നില്ലെങ്കിൽക്കൂടിയും എല്ലാവിധത്തിലും ആ ദേവന്മാരുടെ സംഘം നിരുപമമായിരുന്നു.

ദോ: ബിഷ്ന കഹാ അസ ബിഹസി തബ ബോലി
സകല ദിസിരാജ

ബിലഗ ബിലഗ ഹോഇ ചലഹു സബ നിജ നിജ
സഹിത സമാജ

തബ ബിഷ്ണു=ആ അവസരത്തിൽ വിഷ്ണു, സകല ദിസിരാജ=എല്ലാ ദിക് പാലകന്മാരേയും, ബോലി ബിഹസി=വിളിച്ചു ചിരിച്ചുകൊണ്ടു, അസ കഹാ=ഇപ്രകാരം പറഞ്ഞു:— സബ നിജ നിജ=എല്ലാവരും അവരവരുടെ, സമാജ സഹിത=പരിവാരത്തോടുകൂടി, ബിലഗ ബിലഗ ഹോഇ=വെവ്വേറെ വെവ്വേറെയായി, ചലഹു=സഞ്ചരിക്കുക.

ആ സന്ദർഭത്തിൽ ഇന്ദ്രൻ, വഹ്നി, പിതൃപതി, നിരൃതി, വരുണൻ, വായു, കുബേരൻ എന്നിങ്ങനെയുള്ള സർവ്വ ദിക്പാലന്മാരേയും വിളിച്ചു മഹാവിഷ്ണു ഇങ്ങനെ പറഞ്ഞു. നിങ്ങളോരോരുത്തരും അവരവരുടെ പരിവാരങ്ങളുമൊന്നിച്ചു വെവ്വേറെ വെവ്വേറെയായി വേണം യാത്ര ചെയ്യാൻ.

ചൗ· ബര അനുഹാരി ബരാത ന ഭാഈ ഹംസി
കരൈഹഹു പര പുര ജാഈ
ബിഷ്ണു ബചന സുനി സുര മുസുകാനേ നിജ
നിജ സേന സഹിത ബിലഗാനേ

ഭാഈ=സഹോദരന്മാരേ, ബര അനുഹാരി=വരനു അനുരൂപരായ, ബരാത ന=വരപക്ഷക്കാരില്ല, പര പുര ജാഈ=മററുള്ളവരുടെ നഗരത്തിൽ ചെന്നു്, ഹംസീ കരൈഹഹു=ചിരിപ്പിക്കാനിടയാകുകയോ! ബിഷ്ണുബചനസുനി=വിഷ്ണുവിൻെറ വാക്കുകാംകേട്ടു്, സുര മുസുകാനേ=ദേവന്മാർ പുഞ്ചിരി തൂകി, നിജ നിജ സേനാ സഹിത=അവരവരുടെ പരിവാരങ്ങളോടൊത്തു്, ബിലഗാനേ=വെവ്വേറെയായി (യാത്ര).

ഭ്രാതാക്കളേ, വരനേപ്പോലെ യോഗ്യത തികഞ്ഞവരല്ല വരനു അകമ്പടിക്കാർ. നാം പോകുന്നതു മറെറാരു നഗരത്തിലേയ്ക്കാണല്ലോ. ആ നഗരത്തിലുള്ളവർ നമ്മുടെ ഈ സമ്പ്രദായം കണ്ടു

പരിഹസിക്കാൻ നാം ഒരിക്കലും ഇടയാക്കിക്കൂടാ. മഹാവിഷ്ണുവിന്റെ വാക്കുകൾ കേട്ട അദ്ദേഹം നിർദ്ദേശിച്ചതുപോലെ ഓരോ നേതാക്കന്മാരും അവരുടെ പരിവാരങ്ങളൊന്നിച്ച വെവ്വേറെ യാത്ര തുടന്നു.

മനഹീ മന മഹേസ മുസുകാഹീം ഹരികേ വ്യംഗ
ബചന നഹിം ജാഹീം
അതി പ്രിയ ബചന സുനത പ്രിയ കേരേ ഭൃംഗിഹി
പ്രേരി സകല ഗന ടേരേ.

മനഹീ മന=ഉള്ളുകളള്ളേ, മഹേസ മുസുകാഹീം=ശിവൻ ചിരിക്കാൻ തുടങ്ങി, ഹരി കേ വ്യംഗ വചന നഹിം ജാഹീം=മഹാവിഷ്ണുവിന്റെ വ്യംഗ്യവാക്കുകൾ പരാജയപ്പെടുകയില്ല. പ്രിയ കേരേ അതിപ്രിയ ബചന=പ്രിയനായ (വിഷ്ണുവിന്റെ) ഏററവും പ്രിയപ്പെട്ട വാക്കുകൾ, സുനത=കേട്ടഉടനെ (ശിവൻ), ഭൃംഗിഹി=ഭൃംഗിയോടു പറഞ്ഞു. സകല ഗന=സകല ഭൂതഗണത്തേയും, ടേരേ=വിളിപ്പിച്ചു.

ഉള്ളുകളള്ളേ ശിവൻ ചിരിക്കാൻ തുടങ്ങി. മഹാവിഷ്ണുവിന്റെ വ്യംഗ്യവാക്കുകൾക്കു പരാജയം സംഭവിക്കുകയില്ല. പ്രിയ വിഷ്ണുവിന്റെ ഏററവും പ്രിയപ്പെട്ട വാക്കുകൾ കേട്ട ഉടനെ ശിവൻ ഭൃംഗിയെ വിളിച്ചു കല്പിച്ചു ഭൂതഗണങ്ങളെ വിളിക്കാൻ. ഭൃംഗി ഭൂതഗണങ്ങളെ വിളിച്ചു.

സിവ അനുസാസന സുനി സബ ആഏ പ്രഭുപദ
ജലജ സീസ തിൻഹ നാഏ
നാനാ വാഹന നാനാ ബേഷാ ബിഹസേ സിവ
സമാജ നിജ ദേഖാ.

സിവ അനുസാസന സുനി=ശിവന്റെ കല്പന കേട്ട്, സബ ആഏ=എല്ലാവരും വന്നു. തിൻഹ പ്രഭുപദ=അവർ സ്വാമിപാദങ്ങളാകുന്ന, ജലജ സീസ നാഏ=താമരകളിൽ ശിരസ്സുവച്ചു.

നാനാ ബാഹന=വിവിധ വാഹനങ്ങളോടും, നാനാ ബേഷ= നാനാവേഷങ്ങളോടും കൂടിയ, നിജ സമാജ ദേഖാ=സ്വസംഘത്തെ കണ്ടു്, സിവ ബിഹസേ=ശിവൻ ചിരിച്ചു.

ശിവൻെറ കല്പന കേട്ട ഭൂതഗണങ്ങളെല്ലാം വന്നു തിരുമുമ്പാകെ നിന്നു. അവർ ഭഗവാൻെറ തൃപ്പാദകമലങ്ങളിൽ നമസ്കരിച്ചു. വിവിധ വാഹനങ്ങളോടും വിവിധ വേഷഭൂഷകളോടും കൂടിയ ആ സംഘത്തെ കണ്ടപ്പോൾ ശിവന്നു ചിരി വന്നു.

കോഉ മുഖ ഹീന ബിപുല മുഖ കാഹൂ ബിനു പദ
കര കോഉ ബഹുപദ ബാഹൂ
ബിപുല നയന കോഉ നയന ബിഹീനാ രിഷ്ടപുഷ്ട
കോഉ അതി തനഖീനാ.

കോഉ=ചിലർ, മുഖഹീന=മുഖമില്ലാത്തവർ, കാഹൂ ബിപുലമുഖ= (ചിലർ) വിപുലമുഖന്മാർ, ബിനു പദ കര=ചിലൎക്കു കാലും കൈയും ഇല്ല. കോഉ ബഹുപദ ബാഹൂ=ചിലർ അനേകം കാൽകളോടും കൈകളോടും കൂടിയവർ, കോഉ ബിപുല നയന=ചിലർ വിപുലനേത്രന്മാർ, നയന ബിഹീനാ=കണ്ണില്ലാത്തവരാണ ചിലർ, രിഷ്ടപുഷ്ട=രിഷ്ടപുഷ്ടന്മാരാണ ചിലർ (കൃശന്മാരും തടിച്ചവരും), കോഉ അതി തനഖീനാ=ചിലർ ഏററവും മെലിഞ്ഞവർ.

ഭൂതഗണത്തിൽ പെട്ടവരിൽ ചിലൎക്കു മുഖങ്ങളില്ല; ചിലർ വിപുലമുഖന്മാരാണു്; ചിലൎക്കു കാലും കൈയും ഇല്ല; ചിലൎക്കു അനേകം കാൽകളും കൈകളുമുണ്ടു്. ചിലർ വിപുലങ്ങളായ കണ്ണുകളോടുകൂടിയവരും ചിലർ കണ്ണുകളില്ലാത്തവരുമാണു്. ചിലർ കൃശന്മാരും ചിലർ തടിച്ചവരും ചിലർ ഏററവും ബലഹീനരും ആണു്.

ഛം: തന ഖീന കോഉ അതിപീന പാവന കോഉ
അപാവന ഗതി ധരേം
ഭൂഷന കരാല കപാല കര സബ സദ്യ സോനിത
തന ഭരേം

ഖര സ്വാന സൂഅര സൃഗാല മൂഖ ഗന ബേഷ
അഗനിത കോ ഗനൈ
ബഹു ജിനിസ പ്രേത പിസാച ജോഗി ജമാത
ബരനത നഹിം ബനൈ.

കോഉ തനഖീന=ചിലർ മെലിഞ്ഞവർ, അതിപീന=വളരെയധികം തടിച്ചവർ, പാവന=ചിലർ പവിത്രവേഷത്തിൽ, കോഉ അപാവന ഗതി ധരേം=ചിലർ അപവിത്രഗതി വഹിക്കുന്നവർ, കരാല ഭൂഷന=ഭയങ്കര ആഭരണങ്ങളോടു കൂടിയവരാണു ചിലർ. സബ കര കപാല=എല്ലാവരുടേയും കൈകളിലുണ്ടു കപാലങ്ങൾ, സദ്യ സോനിത തനഭരേം=പുതുരക്തംപുരണ്ട ശരീരങ്ങളോടുകൂടിയവരാണ് ചിലർ, ഖര സ്വാന=കഴുതകളുടേയും ശ്വാക്കളുടേയും, സൂഅര സൃഗാല മുഖ=പന്നികളുടേയും കുറുക്കന്മാരുടേയും മുഖത്തോടുകൂടിയവരാണ് ചിലർ, അഗനിത ബേഷ ഗന=അഗണിതങ്ങളായ വേഷങ്ങളോടുകൂടിയ ഭൂതഗണങ്ങളെ, കോ ഗനൈ=ആർക്കു ഗണിയ്ക്കാനാവും, ബഹു ജിനിസ=അനേകം തരത്തിലുള്ള, പ്രേത പിസാച ജോഗി ജമാത=പ്രേതങ്ങളുടേയും പിശാചുക്കളുടേയും യോഗിനികളുടേയും സംഘത്തെ, ബരനത നഹിം ബനൈ=വർണ്ണിക്കുക സാദ്ധ്യമല്ല.

ചിലർ മെലിഞ്ഞവർ, ചിലർ സ്ഥൂലശരീരികൾ; ചിലർ പവിത്രവേഷത്തിലുള്ളവർ; ചിലർ അപവിത്രഗതിക്കാർ. ഇവരെല്ലാം ഭയങ്കരങ്ങളായ ആഭരണങ്ങളാണ് ചാർത്തിയിട്ടുള്ളതു്. എല്ലാവരുടെ കൈകളിലും ഉണ്ടു് കപാലങ്ങൾ. എല്ലാവരുടേയും ദേഹത്തിൽ രക്തം പുരണ്ടിട്ടും ഉണ്ടു്. ചിലരുടെ മുഖം കഴുതയുടെ മുഖത്തിന്നും, ചിലരുടേതു നായ്ക്കളുടെ മുഖത്തിനും, ചിലരുടേതു പന്നിയുടെ മുഖത്തിനും ചിലരുടേതു കുറുക്കന്റെ മുഖത്തിനും തുല്യമാണ്. എണ്ണിയാലൊടുങ്ങാത്ത വേഷങ്ങളോടുകൂടിയ ഭൂതഗണത്തെ എങ്ങനെയാണ് ഗണിക്കുക? അനേകവിധത്തിലുള്ള പ്രേതങ്ങളുടേയും പിശാചുക്കളുടേയും യോഗിനികളുടേയും സംഘങ്ങളെക്കുറിച്ചു വർണ്ണിക്കുക എളുപ്പമല്ല.

സോ: നാചഹിം ഗാവഹിം ഗീത പരമ തരംഗീ ഭൂത
സബ
ദേഖത അതി ബിപരീത ബോലഹിം ബചന
ബിചിത്ര ബിധി

സബ ഭൂത പരമ തരംഗീ=എല്ലാ ഭൂതങ്ങളും തമാശയിൽ സമത്ഥന്മാരാണു്, നാചഹിം ഗാവഹിം=നൃത്തംചെയ്തുകൊണ്ടും പാടിക്കൊണ്ടും (യാത്രചെയ്യുന്നു), ദേഖത അതി ബിപരീത=കാഴ്ചയിൽ ഏററവും വൈപരീത്യത്തോടുകൂടിയവരാണു്, ബിചിത്ര ബിധി= വിചിത്രരീതിയിൽ, ബചന ബോലഹിം=സംസാരിക്കുകയും ചെയ്തുകൊണ്ടിരുന്നു.

ശിവഭൂതഗണങ്ങളെല്ലാം സമത്ഥന്മാരായ തമാശക്കാരാണു്. അവർ നൃത്തം ചെയ്യുന്നുണ്ടു്; പാടുന്നുണ്ടു്; കാഴ്ചയിൽ ഏററവും വൈപരീത്യപ്രകൃതിയാണവക്കു. അവരുടെ വാക്കുകളും വിചിത്രരീതിയിലായിരുന്നു.

ചൗ: ജസ ദൂലഹു തസി ബനീ ബരാതാ കൗതുക
ബിബിധ ഹോഹിം മഗ ജാതാ
ഇഹാം ഹിമാചല രചേഉ ബിതാനാ അതി
ബിചിത്ര നഹിം ജാഇ ബഖാനാ

ജസ ദൂലഹു=വരനെപ്രകാരമോ, തസി ബരാതാ ബനീ=അപ്രകാരംതന്നെ വരപക്ഷക്കാരും തയാറായിരിക്കുന്നു, മഗ ബിബിധ കൗതുക=വഴിയ്ക്കു പലവിധ തമാശകളും, ഹോഹിം ജാതാ=ഉണ്ടാക്കിക്കൊണ്ടു് അവർ പ്രയാണംചെയ്തു, ഇഹാം ഹിമാചല=ഇവിടെ ഹിമാലയൻ, നഹിം ബഖാനാ ജാഇ=വണ്ണിക്കാനാകാത്തവണ്ണം, അതി ബിചിത്ര=ഏററവും വിചിത്രങ്ങളായ, ബിതാനാ രചേഉ=മണ്ഡപങ്ങളുണ്ടാക്കിയിരിക്കുന്നു.

വരനെപ്പോലെതന്നെ ഭീകരവേഷഭൂഷകളോടുകൂടിയവരാണു് അകമ്പടിക്കാരും. പലതരത്തിലുള്ള തമാശകളും കാട്ടിക്കൊണ്ടു് അവർ യാത്ര തുടന്നു. അതങ്ങനെ ഇരിക്കട്ടെ. നമുക്കിനി

ഹിമവാൻ പ്രസ്ഥത്തിലേക്കു കടക്കാം. അവിടെ ഹിമവാൻ വർണ്ണിക്കാനാവാത്തതരത്തിൽ ഏററവും വിചിത്രങ്ങളായ മണ്ഡപങ്ങൾ ഉണ്ടാക്കിച്ചിരിക്കുന്നു.

സൈല സകല ജഹം ലഗി ജഗ മാഹീം ലഘു
ബിസാല നഹിം ബരനി സിരാഹീം
ബന സാഗര സബ നദീം തലാബാ ഹിമ ഗിരി
സബ കഹും നേവത പഠാവാ

ജഗ മാഹീം=ലോകത്തിൽ, ജഹം ലഗി=എത്രത്തോളം, ലഘു ബിസാല=വലുതും ചെറുതും, നഹിം ബരനി സിരാഹിം=ശ്ലാഘിച്ചു വിവരിക്കാൻ വിഷമമുള്ളവയും ആയ പർവ്വതങ്ങളുണ്ടോ ആ, സകല സൈല=എല്ലാ പർവ്വതങ്ങളേയും, സബ വന സാഗര തലാബാ=എല്ലാ വനങ്ങളേയും സാഗരങ്ങളേയും പൊയ്കകളേയും, സബ കഹം=എല്ലാം, ഹിമഗിരി നേവത പഠാവാ=ഹിമവാൻ ക്ഷണിക്കാൻ ആളുകളെ അയച്ചു.

ലോകത്തിൽ അവർണ്ണ്യങ്ങളും, ചെറുതും വലുതും ആയി എന്തുമാത്രം പർവ്വതങ്ങളുണ്ടോ അവയേയും സർവ്വവനങ്ങളേയും സാഗരങ്ങളേയും പൊയ്കകളേയും വിവാഹത്തിനു സന്നിഹിതരാകാൻ അഭ്യർത്ഥിച്ചുകൊണ്ട് ഹിമവാൻ (ക്ഷണിക്കുന്നതിനു) ആളുകളെ നാനാദിക്കുകളിലേക്കും അയച്ചുകഴിഞ്ഞിരിക്കുന്നു.

കാമരൂപ സുന്ദര തന ധാരീ സഹിത സമാജ
സഹിത ബര നാരീ
ഗഏ സകല തുഹിനാചല ഗേഹാ ഗാവഹിം മംഗല
സഹിത സനേഹാ

കാമരൂപ സുന്ദര തന ധാരീ=ഇച്ഛാനുസാരം സുന്ദരാകൃതി വഹിച്ച്, സഹിത സമാജ=പരിവാരങ്ങളോടും, സഹിത ബരനാരീ=ശ്രേഷ്ഠമാരായ പത്നിമാരോടുംകൂടി, സകല=അവരെല്ലാം, തുഹിനാചല ഗേഹാ=ഹിമവാൻെറ ഗൃഹത്തിലേക്കു, ഗഏ സഹിത

സനോഹാ=ചെന്നു് സ്നേഹപൂർവ്വം, മംഗല ഗാവഹിം=മംഗളഗാനം ചെയ്തുകൊണ്ടിരുന്നു.

ആരെയെല്ലാം ഹിമവാൻ പുത്രിയുടെ വിവാഹത്തിൽ പങ്കു കൊള്ളാൻ ക്ഷണിച്ചിരുന്നുവോ അവരെല്ലാം അവക്കിഷ്ടപ്പെട്ട സുന്ദരാകൃതിവഹിച്ച പ്രിയ ഭാര്യമാരോടും പരിവാരങ്ങളോടുംകൂടി ഹിമാലയഗേഹത്തിൽ സന്നിഹിതരാകുകയും മംഗളഗാനങ്ങൾ പാടുകയും ചെയ്തു.

പ്രഥമഹിം ഗിരി ബഹു ഗൃഹ സംവരാഏ ജഥാ-
ജോഗു തഹം തഹം സബ ഛാഏ
പുര സോഭാ അവ ലോകി സുഹാഈ ലാഗഇ ലഘു
ബിരംചി നിപുനാഈ

ഗിരി പ്രഥമഹിം=ഹിമവാൻ മുമ്പേകൂടിത്തന്നെ, ബഹു ഗൃഹ സംവരാഏ=അനേകം ഗൃഹങ്ങൾ സജ്ജീകരിച്ചുകഴിഞ്ഞിരിക്കുന്നു, ജഹം തഹം ജഥാ ജോഗു=എങ്ങും യഥായോഗ്യം, സബ ഛാഏ=എല്ലാവരേയും വസിപ്പിച്ചു, പുര സുഹാഈ സോഭാ=പുരത്തിൻെറ സുന്ദരശോഭ, അവലോകി=വീക്ഷിച്ചു്, ബിരംചിനിപുനാഈ=ബ്രഹ്മാവിൻെറ സൃഷ്ടിവൈദഗ്ദ്ധ്യം, ലഘു ലാഗഇ=നിസ്സാരമെന്നു തോന്നി.

ഛം: ലഘു ലാഗ ബിധി കീ നിപുനതാ അവലോകി
പുര സോഭാ സഹീ
ബന ബാഗ കൂപ തഡാഗ സരിതാ സുഭഗ സബ
സക കോ കഹീ
മംഗല ബിപുല തോരന പതാകാ കേതു ഗൃഹ ഗൃഹ
സോഹഹീം
ബനിതാ പുരുഷ സുന്ദര ചതുര ഛബി ദേഖി മുനി
മന മോഹഹീം

സഹീ പുര സോഭാ അവലോകി=ആ നഗരത്തിൻെറ ശോഭകണ്ടു്, ബിധി കീ നിപുനതാ=വിധിയുടെ വിദഗ്ദ്ധത, ലഘു ലാഗ=തുച്ഛ

മായി ഗണിച്ചു, ബന ബാഗ കൂപ തഡാഗ സരിതാ സബ=വനം, ജനവാസപ്രദേശം, കൂപം, തടാകം, നദി എന്നിവയുടെയെല്ലാം, സുഭഗ കഹീ കോ സക=സൗഭാഗ്യം വർണ്ണിക്കാൻ ആൎക്കാണ് കഴിയുക?, ഗൃഹ ഗൃഹ ബിപുല=ഗൃഹംതോറും വലിയ വലിയ, മംഗല തോരന പതാകാ കേതു=മംഗളതോരണങ്ങളും പതാകയും കൊടിമരവും, സോഹഹിം=ശോഭിച്ചു, സുന്ദര ചതുര=സുന്ദരന്മാരും ചതുരന്മാരുമായ, പുരുഷ ബനിതാ=പുരുഷന്മാരുടേയും സ്ത്രീകളുടേയും, ഛബി ദേഖി=ശോഭകണ്ടു്, മുനിമന മോഹഹിം=മുനിമാരുടെ മനസ്സും മോഹിച്ചു.

ഹിമവൽപുരത്തിൻെറ ഭംഗി വീക്ഷിച്ചു സൃഷ്ടികൎത്താവിൻെറ സൃഷ്ടിവൈദഗ്ദ്ധ്യത്തേയും ദൎശകലോകം തുച്ഛമായി പരിഗണിച്ചു. വനം, ജനസ്ഥാനം, കിണർ, തടാകം, നദി എന്നിവയുടെ സൗഭാഗ്യം ആരാൽ വർണ്ണിക്കപ്പെടും? മംഗളസൂചകങ്ങളായ തോരണങ്ങളും പതാകകളും ധ്വജങ്ങളും ഓരോ ഗൃഹത്തേയും ശോഭിപ്പിച്ചു. നഗരത്തിലുള്ള സുന്ദരന്മാരുടേയും സുന്ദരിമാരുടേയും ചാതുൎയ്യവും വൎദ്ധിച്ച കാന്തിയും കണ്ടു മുനിമാരുടെ മനസ്സിൽപോലും മോഹം അങ്കുരിച്ചു.

ദോ: ജഗദംബാ ജഹം അവതരീ സോ പുരു ബരനി
കി ജാഇ
രിദ്ധി സിദ്ധി സംപത്തി സുഖ നിത നൂതന
അധികാഇ

ജഹം ജഗദംബാ അവതരീ=എവിടെ ലോകമാതാവവതരിച്ചുവോ, സോ പുരു=ആ നഗരം, ബരനി കി ജാഇ=വർണ്ണിക്കാനെങ്ങനെ കഴിയും?, രിദ്ധി സിദ്ധി=ഋദ്ധിയും സിദ്ധിയും, സംപത്തി സുഖ=സമ്പത്തും സുഖവും, നിത നൂതന=നിത്യവും നൂതനവുമായി, അധികാഇ=വൎദ്ധിച്ചുകൊണ്ടിരുന്നു.

ലോകമാതാവായ പാൎവ്വതി ഏതൊരു നഗരത്തിൽ അവതരിച്ചുവോ ആ നഗരത്തിൻെറ പ്രഭാവം വർണ്ണിക്കാനെങ്ങനെ കഴി

യും? എല്ലാത്തരം ഋദ്ധികളും സിദ്ധികളും സമ്പൽസുഖങ്ങളും നിത്യനൂതനങ്ങളായി പെരുകി.

ചൗ: നഗര നികട ബരാത സുനി ആഈ പുര ഖരഭരു
സോഭാ അധികാഈ
കരി ബനാവ സജി ബാഹന നാനാ ചലേ ലേന
സാദര അഗവാനാ

ബരാത നഗര നികട=വരപക്ഷക്കാർ നഗരത്തിനു സമീപം, ആഈ സുനി പുര=വന്നതുകേട്ട് നഗരത്തിൽ, ഖരഭരു സോഭാ= ബഹളവും ശോഭയും (പൂർവ്വാധികം), അധികാഈ=വർദ്ധിച്ചു, നാനാ ബാഹന=പലതരത്തിലുള്ള വാഹനങ്ങളും, ബനാവ സജി സാദര=തയാറാക്കി അലങ്കരിച്ച് ആദരപൂർവ്വം, സബ അഗവാനാ ലേന ചലേ=ആഗതരെ എതിരേൽക്കാൻ എല്ലാവരും പുറപ്പെട്ടു.

ശിവനും പരിവാരങ്ങളും നഗരത്തെ സമീപിച്ചിരിക്കുന്നു എന്നു കേട്ടു നഗരത്തിൽ പൂർവ്വാധികം കോലാഹലം ഉണ്ടായി. നഗരം കൂടുതൽ ഭാസുരവുമായി. പലതരത്തിലുള്ള വാഹനങ്ങളും തയാർചെയ്തു ആദരപൂർവ്വം ആഗതരരെ എതിരേല്ക്കാൻ എല്ലാവരും പുറപ്പെട്ടു.

ഹിയം ഹരഷേ സുര സേന നിഹാരീ ഹരിഹി ദേഖി
അതി ഭഏ സുഖാരീ
സിവ സമാജ ജബ ദേഖത ലാഗേ ബിസരി ചലേ
ബാഹന സബ ഭാഗേ

സുര സേന നിഹാരീ=ദേവന്മാരുടെ സേനയെ കണ്ടു, ഹിയം ഹരഷേ=മനസ്സു പ്രസന്നമായി, ഹരിഹി ദേഖി=വിഷ്ണുവിനെക്കണ്ട്, അതി സുഖാരീ ഭഏ=ഏററവും സുഖികളായി ഭവിച്ചു, ജബ സിവ സമാജ=എപ്പോഠം ശിവൻെറ സംഘത്തെ, ദേഖത ലാഗേ= കാണാനിടയായി; അപ്പോഠം, സബ ബാഹന=എല്ലാ വാഹനങ്ങളും, ബിഡരി ഭാഗേ ചലേ=പരിഭ്രമിച്ചു ഓടാൻ തുടങ്ങി.

ദേവസംഘങ്ങൾ കണ്ട ദർശകലോകം ആഹ്ലാദിച്ചു. വിഷ്ണുവിനെ കണ്ടപ്പോൾ അവർ അത്യധികം സുഖമനുഭവിച്ചു. എന്നാൽ ശിവന്റെ സംഘത്തെ കണ്ട എല്ലാ വാഹനങ്ങളും പരിഭ്രമിച്ചു നാലുദിക്കിലേക്കും പായുവാനാരംഭിച്ചു [വാഹനങ്ങൾ എന്നു ഇവിടെ പ്രസ്താവിച്ചതു ആനകളേയും കുതിരകളേയും കാളകളേയും ഉദ്ദേശിച്ചാണെന്നു പ്രത്യേകം ഓൎക്കുമല്ലോ ]

ധരി ധീരജു തഹം രഹേ സയാനേ ബാലക സബ
ലൈ ജീവ പരാനേ
ഗഏം ഭവന പൂഛഹിം പിതു മാതാ കഹഹിം ബചന
ഭയ കമ്പിത ഗാതാ

സയാനേ=ചതുരന്മാർ, ധീരജു ധരി=ധൈൎയ്യം അവലംബിച്ച്, തഹം രഹേ=അവിടെത്തന്നെ നിന്നു, സബ ബാലക=കുട്ടികളെല്ലാം, ജീവ ലൈ പരാനേ=പ്രാണനുംകൊണ്ട പാഞ്ഞു, ഭവന ഗഏം=വീടുകളിൽ ചെന്നപ്പോൾ, പിതു മാതു=അച്ഛനമ്മമാർ, പൂഛഹിം=വൎത്തമാനങ്ങൾ ചോദിച്ചു, ഭയ കമ്പിത ഗാതാ=ഭയകമ്പിതഗാത്രരായി, ബചന കഹഹിം=വാക്കുകൾ പറഞ്ഞു.

സമൎത്ഥന്മാരായിട്ടുള്ളവർ ധൈൎയ്യം വിടാതെ അവിടെത്തന്നെ നിന്നു. കുട്ടികളാകട്ടെ അവരുടെ ജീവനുംകൊണ്ട ഓടി ഗൃഹങ്ങളിലേക്കു പോയി. അവരുടെ മാതാപിതാക്കന്മാർ അവരോടു വൃത്താന്തം ചോദിച്ചു. കിടുകിടെ വിറച്ചുകൊണ്ട അവർ ഓരോന്നു പറയുകയും ചെയ്തിരുന്നു.

കഹിഅ കാഹ കഹി ജാഇ ന ബാതാ ജമ കര ധാര
കിധൌം ബരിആതാ
ബരു ബൈരാഹ ബസഹം അസവാരാ ബ്യാല
കപാല ബിഭൂഷന ഛാരാ

കഹിഅ കാഹ=എന്താണ പറയുക?, ബാതാ ന കഹി ജാഇ=വൎത്തമാനം പറയാൻ വിഷമം, ബരിആതാ കിധൌം=ഇവർ വര

പക്ഷക്കാരോ, ജമ കര ധാര=യമൻെറ സേനയോ?, ബരു ബൌ രാഹ=വരൻ ഉന്മാദിയാണു്, അസവാരാ ബസഹം=കാളപ്പുറത്താണു് സവാരി, ബ്യാല കപാല ഛാരാ=പാമ്പും തലയോട്ടും ഭസ്മവുമാണു്, ബിഭൂഷന=അണിഞ്ഞിരിക്കുന്നതു്.

എന്താണൊന്നു പറയുക! കാര്യങ്ങൾ പറഞ്ഞൊപ്പിക്കാൻ വിഷമമാണു്. ഈ വന്നിട്ടുള്ള വരൻെറ അകമ്പടിക്കാർ, വരപക്ഷത്തുതന്നെ ഉള്ളവരോ അതോ യമരാജാവിൻെറ സൈന്യങ്ങളോ? വരനു ചിത്തഭ്രമം ആണു്. മൂപ്പരുടെ ഇരിപ്പു ഒരു കാളപ്പുറത്തും. പാമ്പും തലയോട്ടും ഛാരവുമൊക്കെയാണു തിരുവാഭരണങ്ങൾ.

ഛം: തന ഛാര ബ്യാല കപാല ഭൂഷന നഗന ജടില
ഭയംകരാ
സംഗ ഭൂത പ്രേത പിസാച ജോഗിനി ബികട
മുഖ രജനീചരാ
ജോ ജിഅത രഹിഹി ബരാത ദേഖത പുന്യ
ബട തേഹികര സഹീ
ദേഖിഹി സോ ഉമാ ബിബാഹു ഘര ഘര ബാത
അസ ലരികൻഹ കഹീ

തന ഛാര=മെയ്യിൽ ഛാരം, ബ്യാല കപാല ഭൂഷന=സർപ്പവും തലയോട്ടും ആഭരണം, നഗന ജടില=നഗ്നൻ; ജടാധാരി, ഭയങ്കരാ=ഭയമുണ്ടാക്കുന്നവൻ, സംഗ ഭൂത പ്രേത=കൂടെ ഭൂതങ്ങൾ പ്രേതങ്ങൾ, പിസാച ജോഗിനി=പിശാചുക്കൾ യോഗിനികൾ, ബികടമുഖാ രജനീചരാ=വികടമുഖങ്ങളോടുകൂടിയ രാക്ഷസന്മാർ, ജോ ബരാത ദേഖത=ഏതൊരുത്തൻ വരപക്ഷത്തെ കണ്ടിട്ടു, ജിഅത=ജീവിച്ചിരിക്കുന്നുണ്ടോ, തേഹി കര സഹീ ബഡ പുന്യ=അവനു സത്യമായും വലിയ പുണ്യമുണ്ടു്, ഉമാ ബിബാഹു ദേഖിഹി സോ=ഉമാവിവാഹം കാണാൻ കഴിയുന്നതും അവനുതന്നെ, അസ ലരികൻഹ=ഇപ്രകാരം കുട്ടികൾ, ഘര ഘര ബാത കഹീ=വീടുതോറും വൃത്താന്തങ്ങൾ പറഞ്ഞു.

ദേഹത്തിൽ ചാരം തേച്ചിട്ടുണ്ട്. ആഭരണങ്ങൾ പാമ്പുകളും തലയോട്ടുകളുമാണ്. വസ്ത്രം ഉടുത്തിട്ടേ ഇല്ല. ആരെയും ഭയപ്പെടുത്തുന്നവൻ; ജട ധരിച്ചവൻ; സംഘത്തിലുള്ളവരോ! ഭൂതങ്ങൾ പ്രേതങ്ങൾ പിശാചുക്കൾ, യോഗിനിമാർ, വികടമുഖങ്ങളോടുകൂടിയ രാക്ഷസന്മാർ ഇവരെല്ലാമാണ്. ഇവരെ കാണുന്നവർ ഉടനെ മരിക്കും. അഥവാ വല്ലവർക്കും അതിനിടയായില്ലെങ്കിൽ അതവർ ചെയ്ത മഹാ സുകൃതംകൊണ്ടു മാത്രമായിരിക്കും. ഉമാവിവാഹം കാണാനും അവ്വാറ അയാൾക്കിടയാകും. ഇതൊക്കെയാണ് കുട്ടികൾ അവരുടെ ഗൃഹത്തിലെല്ലാം പറഞ്ഞു നടന്നുകൊണ്ടിരുന്നത്.

ദോ: സമുഝി മഹേസ സമാജ സബ ജനനി ജനക
മുസുകാഹിം
ബാല ബുഝാഏ ബിബിധ ബിധി നിഡര
ഹോഹു ഡരു നാഹിം

മഹേസ സമാജ=ശിവൻെറ സംഘത്തെ, സമുഝി=വേർതിരിച്ചറിഞ്ഞു, സബ ജനനി ജനക=എല്ലാ മാതാക്കളും പിതാക്കളും, മുസുകാഹിം=ചിരിച്ചുകൊണ്ടു്, ബിബിധ ബിധി=പല പ്രകാരത്തിലും, ബാല ബുഝാഏ=കുട്ടികളെ സമാശ്വസിപ്പിച്ചു, നിഡര ഹോഹു=പേടിക്കാതിരിക്കുക (നിർഭയരായിരിക്കുക), ഡരു നാഹിം=പേടിക്കണ്ട.

ശിവൻെറ അകമ്പടിക്കാരെ വേർതിരിച്ചറിഞ്ഞു കുട്ടികളുടെ മാതാപിതാക്കന്മാരെല്ലാം ചിരിച്ചു. കുട്ടികളോടവർ 'മക്കളെ നിർഭയരായിരിക്കിൻ. പേടിക്കാനൊന്നുമില്ല' എന്നിങ്ങനെ പറഞ്ഞു സമാശ്വസിപ്പിച്ചു.

ചൗ: ലൈ അഗവാന ബരാതഹി ആഏ ദിഏ
സബഹി ജനവാസ സുഹാഏ
മൈനാം സുഭ ആരതീ സംവാരീ സംഗ
സുമംഗല ഗാവഹിം നാരീ

അഗവാനാ=എതിരേൽപുകാർ, ബരാതന്ഹി=വരപക്ഷക്കാരുമായി, ആഏ സബഹി=വന്നു; എല്ലാവക്കും, സുഹാഏ ജനവാസ ദിഏ=മനോഹര വാസസ്ഥാനങ്ങൾ നല്കി, മൈനാം=മേന, സുഭ ആരതി=മംഗളാരതി, സംവാരി=ഒരുക്കി, സംഗ നാരീ=കൂടെയുള്ള സ്ത്രീകൾ, സുമംഗല ഗാവഹിം=മംഗളഗാനം പാടി.

എതിരേല്പിനു ചെന്നവർ വരപക്ഷക്കാരെ സ്വീകരിച്ചു കൂട്ടിക്കൊണ്ടുവന്നു. എല്ലാവക്കും സുഖവാസത്തിന്നുള്ള ഭവനങ്ങൾ നല്കി. മംഗളാരതിക്കു വേണ്ട ഒരുക്കങ്ങൾ ഹിമവാന്റെ പത്നിയായ മേന ചെയ്തു. മേനയുമൊന്നിച്ചു വന്ന സ്ത്രീകൾ മംഗളഗാനം പാടി.

കഞ്ചനഥാര സോഹ ബര പാനീ പരിഛന ചലീ
ഹരഹി ഹരഷാനീ
ബികട ബേഷ രുദ്രഹി ജബ ദേഖാ അബലൻഹ ഉര
ഭയ ഭയഉ ബിസേഖാ

ബര പാനീ=സുന്ദരകരങ്ങളിൽ, കഞ്ചന ഥാര=സ്വൎണ്ണത്താലങ്ങൾ, സോഹ=ശോഭിച്ചു, ഹിരഷാനീ ഹരഹിം=പ്രസന്നയായിട്ട് ശിവനെ, പരിഛന ചലീം=ആരതി ചെയ്യാൻ പുറപ്പെട്ടു, ജബ ബികട ബേഷ=എപ്പോൾ ഭയങ്കരവേഷനായ, രുദ്രഹി ദേഖാ=രുദ്രനെ കണ്ടുവോ (അപ്പോൾ). അബലൻഹ=അബലമാരുടെ മനസ്സിൽ, ബിസേഖാ ഭയ ഭയഉ=വിശേഷിച്ചും ഭയം ഉണ്ടായി.

കാഞ്ചനത്താലങ്ങളേന്തിയ സുന്ദരകരങ്ങൾ ശോഭിച്ചിരുന്നു. അവർ പ്രസന്നചിത്തരായി ശിവന്നു ആരതിയൎപ്പിക്കാൻ പുറപ്പെട്ടു. ഭയങ്കര വേഷനായ ശിവനെ കണ്ടപ്പോൾ സ്ത്രീകളുടെ മനസ്സിൽ സവിശേഷഭീതി അങ്കുരിച്ചു.

ഭാഗി ഭവന പൈഠീം അതി ത്രാസാ ഗഏ മഹേസു
ജഹാം ജനവാസാ

മൈനാ ഹൃദയം ഭയഉ ദുഖു ഭാരീ ലീൻഹി ബോലി
ഗിരീസകുമാരീ

അതി ത്രാസാ=വദ്ധിച്ച ഭയത്താൽ, ഭാഗി=ഓടിച്ചെന്നു്, ഭവന പൈഠീം=വീട്ടിന്നുള്ളിൽ കടന്നു, മഹേസ ജനവാസാ ജഹാം=മഹേശൻ തനിക്കുള്ള വസതിയിലേക്ക പോയി, മൈനാ ഹൃദയം=മേനയുടെ ഹൃദയത്തിൽ, ഭാരീ ദുഖു ഭയഉ=വദ്ധിച്ച ദുഃഖം ഉണ്ടായി, ഗിരീസകുമാരീ=പാവ്വതിയെ, ബോലി ലീൻഹി=വിളിപ്പിച്ചു.

ശിവൻെറ വേഷം കണ്ടിട്ടുണ്ടായ അതിരററ ഭീതിയാൽ അവിടെനിന്നും ഓടി മേന സ്വമന്ദിരത്തിന്നുള്ളിൽ പ്രവേശിച്ചു. ശിവൻ അദ്ദേഹത്തിന്നുവേണ്ടി തയാർചെയ്തിട്ടുള്ള വസതിയിലേക്കും പുറപ്പെട്ടു. മേനയുടെ മനസ്സു വദ്ധിച്ച ശോകത്തോടുകൂടിയതായിത്തീന്നു. ആ സ്ത്രീരത്നം പാവ്വതിയെ വിളിപ്പിച്ചു.

അധിക സനേഹം ഗോദ ബൈഠാരീ സ്യാമ സരോജ
നയന ഭരേ ബാരീ
ജേഹിം ബിധി തുംഹഹിം രൂപു അസ ദീൻഹാ
തേഹിം ജഡ തരു ബാഉര കസ കീൻഹാ

അധിക സനേഹ=അതിസ്നേഹത്തോടെ, ഗോദ ബൈഠാരീ=മടിയിലിരുത്തിയും, സ്യാമ സരോജ നയന=നീലത്താമരപോലുള്ള നേത്രങ്ങളിൽ, ബാരീ ഭരേ=ബാഷ്പം നിറച്ചും, ജേഹി ബിധി തുംഹഹിം=(ഇങ്ങിനെ പറഞ്ഞു:) ഏതൊരു വിധി നിനക്കു, അസ രൂപു ദീൻഹാ=ഈവിധമൊരു രൂപം നൽകി, തേഹി ജഡ കസ=ആ ജളൻ എന്തിനുവേണ്ടി, ബര ബാഉര കീൻഹാ=(നിൻെറ) വരനെ ഭ്രാന്തനാക്കിച്ചെയ്തു?

പുത്രിയെ സസ്നേഹം അങ്കതലത്തിലിരുത്തി നീർ നിറഞ്ഞ നേത്രങ്ങളോടെ മേന ഇപ്രകാരം പറഞ്ഞു:— നിനക്കു ഇതുപോലൊരു മനോഹരരൂപം നല്കിയതു വിധിതന്നെയല്ലേ? അപ്രകാര

മുള്ള നിനക്കു അനുരൂപനായ ഒരു വരനെയല്ലെ അദ്ദേഹം നല്കേണ്ടിയിരുന്നതു്? അങ്ങനെയല്ലല്ലോ സംഭവിച്ചതു്. എന്തിനുവേണ്ടി അദ്ദേഹം നിൻെറ വരനെ ഒരു ഭ്രാന്തനാക്കി?

ഛം: കസ കീൻഹ ബരു ബൗരാഹ ബിധി ജേഹിം
തുംഹഹി സുന്ദരതാ ദഈ
ജോ ഫലു ചഹിഅ സുരതരുഹിം സോ ബരബസ
ബബൂരഹിം ലാഗഈ
തുംഹ സഹിത ഗിരി തേം ഗിരൗം പാവക ജരൗം
ജലനിധി മഹും പരൗം
ധരു ജാഉ അപജസു ഹോഉ ജഗ ജീവന
ബിബാഹു ന ഹൗം കരൗം

ജേഹിം തുംഹഹി=യാതൊരുത്തൻ നിനക്കു, സുന്ദരതാ ദഈ=സൗന്ദര്യം നല്കി, ബിധി=(ആ) ബ്രഹ്മദേവൻ, ബരു ബൗരാഹ കസ കീൻഹ=വരനെ എന്തുകൊണ്ടു ഉന്മാദിയാക്കി?, ജോ ഫലു=യാതൊരു ഫലം, സുരതരുഹിം ചഹിഅ=കല്പവൃക്ഷത്തിലുണ്ടാകാൻ കൊതിച്ചു, സോ ബരബസ=അതു ബലപ്രയോഗത്താൽ, ബബൂരഹിം ലാഗഈ=കാരമുൾച്ചെടിയിൽ പ്രതിഷ്ഠിച്ചു, തുംഹ സഹിത ഗിരി തേം=നീയൊന്നിച്ചു് പൎവ്വതത്തിൽനിന്നു, ഗിരൗം പാവക ജരൗം=വീഴുകയോ അഗ്നിയിൽ ദഹിക്കുകയോ, ജലനിധി മഹും പരൗം=സമുദ്രത്തിൽ ചാടുകയോ (ചെയ്യും), ഘരു ജാഉ=ഗൃഹം നശിക്കട്ടെ, അപജസു ഹോഉ=ദുഷ്കീൎത്തിയുണ്ടായിക്കൊള്ളട്ടെ, ജഗ ജീവന=ലോകത്തു ജീവിക്കുമ്പോൾ, ബിബാഹു നഹൗം കരൗം=വിവാഹം നടന്നുകൂടാ.

ഉമേ, നിന്നെ സുന്ദരിയാക്കി സൃഷ്ടിച്ച ബ്രഹ്മദേവൻ എന്തിനോ നിൻെറ വരനെ ഭ്രാന്തനായി സൃഷ്ടിച്ചതു്? കല്പവൃക്ഷത്തിലുണ്ടായിക്കാണാൻ കൊതിച്ച ഫലം ബലാൽ ഉണ്ടായതു കാരമുൾച്ചെടിയിലായിപ്പോയി. എൻെറ മനസ്സിൽ തോന്നിപ്പോകുന്നു

നിന്നേയും കൂട്ടി പർവ്വതത്തിൽനിന്നു താഴത്തേക്കു ചാടിയോ, അഗ്നിയിൽ പതിച്ചോ കടലിൽച്ചാടിയോ മരിച്ചാലെന്തെന്നു്! വീടു നശിച്ചോട്ടെ എനിക്കു ദുഷ്കീർത്തിയും ഉണ്ടായിക്കൊള്ളട്ടെ, എന്നാലും ഞാൻ ജീവിച്ചിരിക്കുന്ന കാലത്തോളം ഇങ്ങനെയുള്ള ഒരു വരനുമായി നിന്റെ വിവാഹം നടക്കാൻ സമ്മതിക്കയില്ല.

ദോ: ഭഊം ബികല അബലാ സകല ദുഖിത ദേഖി
ഗിരിനാരി
കരി ബിലാപു രോദതി ബദതി സുതാ സനേഹ
സംഭാരി

സകല അബലാ=എല്ലാ സ്ത്രീകളും, ഗിരിനാരി=ഹിമവൽപത്നിയെ, ദുഖിത ദേഖി=ദുഖിതയായി കണ്ടു്, ബികല ഭഊം=വ്യാകുലമാരായി ഭവിച്ചു, സുതാ സനേഹ സംഭാരി=സുതാസ്നേഹത്തെക്കുറിച്ചു ചിന്തിച്ചു്, രോദതി=കരഞ്ഞു്, ബിലാപുകരി=വിലപിച്ചു, ബദതി=(ഇപ്രകാരം) പറഞ്ഞുകൊണ്ടിരുന്നു.

എല്ലാ സ്ത്രീകളും മേന ദുഃഖിതയായിരിക്കുന്നു എന്നറിഞ്ഞു വ്യാകുലമാരായി ഭവിച്ചു. പുത്രീസ്നേഹത്തെക്കുറിച്ചു ചിന്തിച്ചു കരഞ്ഞും വിലപിച്ചും മാതാവിവിധം പറഞ്ഞു:—

ചൗ: നാരദ കര മൈം കഹ ബിഗാരാ ഭവനു മോര
ജിൻഹ ബസത ഉജാരാ
അസ ഉപദേസു ഉമഹി ജിൻഹ ദീൻഹാ ബൗരേ
ബരഹി ലാഗി തപു കീൻഹാ.

മോര ബസത ഭവനു=എന്റെ വാസഗേഹം, ജിൻഹ ഉജാരാ=യാതൊരുത്തൻ ദഹിപ്പിച്ചുവോ ആ, നാരദ കര മൈം=നാരദനു ഞാൻ, കാഹ ബിഗാരാ=എന്താപത്താണുണ്ടാക്കിയതു്? ബൗരേ ബരഹി=ഭ്രാന്തനായ വരനെ, ലാഗി തപുകീൻഹാ=ഉദ്ദേശിച്ചു തപസ്സു ചെയ്തതു്, ജിൻഹ ഉമഹി=യാതൊരുത്തൻ ഉമയ്ക്കു, ദീൻഹാ അസ ഉപദേസു=കൊടുത്ത താദൃശ ഉപദേശത്താലാണു്.

എന്താപത്തു നാരദനു ഞാൻ ഉണ്ടാക്കിയ വ്യക്തസ്സാണു് അദ്ദേഹം എൻെറ കുടുംബം നശിപ്പിച്ചതു്? എൻെറ മകൾ ഉമ നാരദൻ കൊടുത്ത ഉപദേശപ്രകാരമല്ലെ ഉന്മാദിയായ വരനെ ഉദ്ദേശിച്ച ഘോരതപസ്സു ചെയ്തതു്!

സാചേഹും ഉൻഹ കേം മോഹ ന മായാ ഉദാസീന
ധനു ധാമു ന ജായാ
പര ഘര ഘാലക ലാജ ന ഭീരാ ബാംഝ കി ജാന
പ്രസവ കൈ പീരാ.

സാചേഹും=വാസ്തവത്തിൽ, ഉൻഹ കേം=അദ്ദേഹത്തിനു്, മായാ ന മോഹ=മായയും മോഹവും ഇല്ല; ഉദാസീന=ഉദാസീനനാണു്. ധനു ധാമു ജായാ ന=ധനമോ ഗൃഹമോ ഭാര്യയോ ഇല്ല. പരഘര ഘാലക=പരഗൃഹം നശിപ്പിക്കുന്നവനാണു്. ലാജ ഭീരാ ന=ലജ്ജയുമില്ല ഭീതിയുമില്ല. പ്രസവ കൈ പീരാ=പ്രസവവേദന, ബാംഝ കി ജാന=വന്ധ്യ അറിയുമോ!

നാരദനു മായാമോഹങ്ങളില്ല. അദ്ദേഹം ഉദാസീനനുമാണു്; അദ്ദേഹത്തിനു ധനമില്ല, ഗൃഹമില്ല, ഭാര്യയില്ല. അതുകൊണ്ടാണദ്ദേഹം മററുള്ളവരുടെ കുടുംബം നശിപ്പിക്കുന്നതു്. അദ്ദേഹത്തിനു നാണവുമില്ല, ഭയവും ഇല്ല. പ്രസവിക്കാത്ത സ്ത്രീ എങ്ങനെയാണു പ്രസവവേദന അറിയുക?

ജനനിഹി ബികല ബിലോകി ഭവാനീ ബോലീ
ജുത ബിബേക മൃദു ബാനീ
അസ ബിചാരി സോചഹി മതി മാതാ സോ ന
ടരഇ ജോ രചഇ ബിധാതാ.

ഭവാനീ=ഉമ, ജനനിഹി ബികല ബിലോകി=മാതാവിനെ ദുഃഖിതയായി കണ്ടു്, ബിബേക ജുത മൃദുബാനീ ബോലീ=വിവേകയുക്തങ്ങളായ മൃദുവാക്കുകളാൽ പറഞ്ഞു:— മാതാ=അമ്മേ, ബിധാതാ ജോ രചഇ=ബ്രഹ്മദേവൻ യാതൊന്നു കല്പിച്ചുവോ, സോ ന ടരഇ=

അതിന്നു മാററം ഉണ്ടാകുകയില്ല. അസ ബിഛാരി=ഇങ്ങനെ വിഛാരിച്ചു, സോഛഹി മതി=ദുഃഖിക്കാതിരിക്കുക.

മാതാവു ദുഃഖിതയായി തീൎന്നിരിക്കുന്നു എന്നറിഞ്ഞ ഉമ വിവേകപൂൎവ്വങ്ങളും എന്നാൽ ലളിതങ്ങളുമായ വാക്കുകളാൽ ഇപ്രകാരം അറിയിച്ചു: —'അമ്മേ, ബ്രഹ്മനിശ്ചയം എന്തോ അതു നിറവേറും. ഈ വസ്തുത മനസ്സിലാക്കി അമ്മ ദുഃഖിക്കാതിരിക്കണം.' (ഇവിടെ മത് എന്ന അൎത്ഥത്തിലാണ് 'മതി' എന്ന പദപ്രയോഗം.)

കരമ ലിഖാ ജൗം ബാഉര നാഹു തൗ കത ദോസു
ലഗാഇഅ കാഹു
തുംഹ സന മിടഹിം കി ബിധി കേ അങ്കാ മാതു
ബ്യൎത്ഥ ജനി ലേഹു കലങ്കാ.

കരമ=കൎമ്മങ്ങളിൽ, ബാഉര നാഹു=ഭ്രാന്തനായ ഭൎത്താവിനെയാണ്, ജൗം ലിഖാ തൗ=എഴുതിയിട്ടുള്ളതെങ്കിൽ, കത ദോസു കാഹു=ആരെയും ദൂഷിച്ചിട്ടു എന്തുണ്ട്, ലഗാഇഅ=പ്രയോജനം? ബിധി കേ അങ്കാ=വിധി നിശ്ചയം, തുംഹ സന=നിങ്ങളെക്കൊണ്ട്, കി മിടഹിം=മാററാനാകുമോ? ബ്യൎത്ഥ മാതു=വൃഥാ, അമ്മേ, നിങ്ങൾ, കലങ്കാ ജനി ലേഹു=ഉൽകണ്ഠിതയാവരുതു്.

എൻെറ കൎമ്മവിപാകത്തിൽ എനിക്കു വിധിച്ചിരിക്കുന്നതു ഉന്മാദിയായ ഒരു ഭൎത്താവിനെയാണെങ്കിൽ അക്കാൎയ്യത്തിൽ മററാരേയും പഴിച്ചിട്ടു് എന്തു പ്രയോജനമാണുള്ളതു്? വിധിയുടെ നിശ്ചയം അമ്മയെക്കൊണ്ടു മാററാനാവുമോ? അമ്മേ നിങ്ങൾ ഉൽകണ്ഠിതയാകുന്നതു വ്യൎത്ഥംതന്നെ.

ഛം: ജനി ലേഹു മാതു കലങ്കു കരുനാ പരിഹരഹു
അവസര നഹീം
ദുഖു സുഖു ജോ ലിഖാ ലിലാര ഹമരേം ജാന
ജഹം പാഉബ തഹീം

സുനി ഉമാ ബചന ബിനീത കോമല സകല
അബലാ സോചഹീം
ബഹു ഭാംതി ബിധിഹി ലഗാഇ ദൂഷന നയന
ബാരി ബിമോചഹീം

മാതു കലങ്ക ജനി ലേഹു=അമ്മേ അമ്മ ഉൽകണ്ഠിതയാകരുതു്, കരുനാ പരിഹരഹു=ദുഃഖം പരിത്യജിക്ക, അവസര നാഹീം=(ദുഃഖിക്കാനുള്ള) അവസരമല്ല, ഹമരേം ലിലാര=എന്റെ ലലാടത്തിൽ, ജോ സുഖ ദുഖ ലിഖാ=യാതൊരു സുഖവും ദുഃഖവും എഴുതപ്പെട്ടിട്ടുണ്ടോ, ജഹം ജാബ=ഞാൻ എവിടെപോകുമോ, തഹിം പാഉബ=അവിടെ അവ എനിക്ക ലഭിക്കം'', ഉമാ ബിനീത കോമല=ഉമയുടെ വിനീതങ്ങളും കോമളങ്ങളുമായ, ബചന സുനി=വാക്കുകൾ കേട്ടു്, സകല അബലാ=എല്ലാ സ്ത്രീകളും, സോചഹീം=ദുഃഖിക്കാൻ തുടങ്ങി, ബഹു ഭാംതി=പലവിധത്തിലും, ബിധിഹി ദൂഷന ലഗാഇ=വിധിയെ ദൂഷിക്കാനും, നയന ബാരി ബിമോചഹീം=കണ്ണുനീർ തൂകാനും ആരംഭിച്ചു

ഉമ തുടന്നു:—അമ്മ, അമ്മ ഉൽകണ്ഠിതയാകരുതു്. ഞാൻ പോകുന്നിടത്തേക്ക എനിക്ക വിധി കല്പിച്ചിട്ടുള്ള സുഖദുഃഖങ്ങളും പോരും ദുഃഖിക്കാനുള്ള ഒരവസരമല്ല ഇതു്. സമാശ്വസിക്കുക ഉമയുടെ വിനീതമധുരങ്ങളായ വാക്കുകൾകേട്ടു് അവിടെ സന്നിഹിതമാരായ സ്ത്രീകൾക്ക ദുഃഖമുണ്ടായി. അവർ വിധിയെ പഴിക്കാനും കണ്ണീർ ചൊരിയുവാനും തുടങ്ങി.

ദോ: തേഹി അവസര നാരദ സഹിത അരു രിഷി
സപ്ത സമേത
സമാചാര സുനി തുഹിനഗിരി ഗവനേ തുരത
നികേത

തേഹി അവസര=ആ സമയത്തു്, സമാചാര സുനി=വൃത്താന്തങ്ങൾ കേട്ടു്, തുഹിനഗിരി=ഹിമവാൻ, നാരദ സഹിത അരു=നാരദസഹിതനും, സപ്തരിഷി സമേത=സപ്തൎഷിസമേതനും ആയി, തുരത നികേത ഗവനേ=വേഗം ഗൃഹത്തിലെത്തി.

വൃത്താന്തമെല്ലാം ഗ്രഹിച്ചു ഹിമവാൻ നാരദനോട്ടം സപ്ത ഷിമാരോട്ടംകൂടി വേഗത്തിൽ സ്വമന്ദിരത്തിലേക്ക ചെന്നു.

ചൗ: തബ നാരദ സബഹീ സമുഝാവാ പൂരബ
കഥാപ്രസംഗു സുനാവാ
മയനാ സത്യ സുനഹു മമ ബാനീ ജഗദംബാ
തവ സുതാ ഭവാനീ

തബ നാരദ=ആ അവസരത്തിൽ നാരദൻ, പൂരബ കഥാപ്രസംഗു=പൂർവ്വകഥാപ്രസംഗം, സുനാവാ=കേൾപ്പിച്ച്, സബഹീ സമുഝാവാ=എല്ലാവരേയും സമാശ്വസിപ്പിച്ചു:—, മയനാ=ഹേ മേനേ, മമ സത്യബാനീ സുനഹു=എന്റെ സത്യവാക്ക കേൾക്ക, തവ സുതാ ഭവാനീ=നിന്റെ മകളായ ഭവാനി, ജഗദംബാ=ലോകമാതാവാണ്.

ആശയക്കഴപ്പംകൊണ്ട് എല്ലാവരും വിഷമിച്ചിരിക്കുന്ന ആ അവസരത്തിൽ നാരദമഹർഷി ഗിരിജ ആരായിരുന്നു പൂർവ്വജന്മത്തിലെന്നും എന്തുദ്ദേശം പുരസ്കരിച്ചു അവൾ മേനയിൽ പുനർജ്ജന്മമെടുത്തുവെന്നും മററുമുള്ള പൂർവ്വകഥകൾ വിസ്തരിച്ചുപറഞ്ഞു അവരെ കേൾപ്പിക്കയും അങ്ങനെ അവരെ സമാശ്വസിപ്പിക്കുകയും ചെയ്തു. അദ്ദേഹം പറഞ്ഞു:—'മേനേ, ഞാൻ പറയുന്നതു സത്യമാണ്. കേൾക്ക. നിന്റെ പുത്രിയായ ഭവാനി സാക്ഷാൽ ലോകമാതാവാണ്.

അജാ അനാദി സക്തി അബിനാസിനി സദാ
സംഭു അരധാംഗ നിവാസിനീ
ജഗ സംഭവ പാലന ലയ കാരിനി നിജ ഇച്ഛാ
ലീലാ ബപു ധാരിനി

അജാ അനാദി=അജയും അനാദിയും, സക്തി=മായയും, അബിനാസിനി=അവിനാശിനിയും, സദാ സംഭു അരധാംഗ=സദാ ശംഭുവിന്റെ അർദ്ധാംഗത്തിൽ, നിവാസിനി=വസിക്കുന്നവളും, ജഗ

സംഭവ പാലന=ലോകസൃഷ്ടി, സ്ഥിതി, ലയ കാരിനി=സംഹാര കാരിണിയും, നിജ ഇച്ഛാ ലീലാ=സ്വേച്ഛയാ ലീലാർത്ഥം, ബപു ധാരിനി=ശരീരം ധരിക്കുന്നവളുമാണു്.

മേനേ, നിന്റെ പുത്രിയായ ഈ ലോകമാതാവു് ജന്മജരാമരണരഹിതയും ആദിയില്ലാത്തവളും പരാശക്തിയും നാശരഹിതയും ശിവാർദ്ധാംഗിനിയും ലോകസൃഷ്ടി സ്ഥിതിസംഹാരകാരിണിയും സ്വാഭിലാഷപ്രകാരം ചരിത്രം നിർമ്മിക്കുവാൻ അവസരോചിതമായ ദേഹം വഹിക്കുന്നവളുമാണു്.

ജനമീം പ്രഥമ ദച്ഛ ഗൃഹ ജാഇ നാമ സതീ
സുന്ദര തനു പാഇ
തഹംഹും സതീ സങ്കരഹി ബിബാഹീം കഥാ
പ്രസിദ്ധ സകല ജഗ മാഹീം

പ്രഥമ ദച്ഛ ഗൃഹ ജാഇ=ആദ്യമായി ദക്ഷഗൃഹത്തിൽചെന്നു, ജനമീം സതീ നാമ=ജന്മമെടുത്തു് സതി എന്ന പേരും, സുന്ദര തനു പാഇ=സുന്ദരമായ ശരീരവും കൈക്കൊണ്ടു, തഹംഹും സതീ=അന്നും ആ സതീദേവി, സങ്കരഹി ബിബാഹീം=ശിവനെ വേട്ടു, കഥാ സകല ജഗമാഹീം പ്രസിദ്ധ=കഥ സർവ്വലോകങ്ങളിലും പ്രസിദ്ധമാണു്.

മേനേ, ഈ പാർവ്വതീ കഴിഞ്ഞജന്മത്തിൽ ദക്ഷമന്ദിരത്തിൽ ജാതയായി. സുന്ദരിയായ അവൾക്കു സതീ എന്നായിരുന്നു പേർ. സതീദേവി ശിവനെ വിവാഹംചെയ്തു. ഈകഥ ലോകമെങ്ങും പ്രസിദ്ധമാണു്.

ഏക ബാര ആവത സിവ സംഗാ ദേഖേഉ രഘുകുല
കമല പതംഗാ
ഭയഉ മോഹ സിവ കഹാ ന കീൻഹാ ഭ്രമബസ-
ബേഷു സീയ കര ലീൻഹാ

ഹൃകബാര=ഒരിക്കൽ, സിവ സംഗാ ആവത=ശിവനൊരുമിച്ചു ചെന്നു്, രഘുകുല കമല പതംഗാ=രഘുകുലകമലപതംഗത്തെ, ദേഖെഉ ഭയഉ മോഹ=സന്ദർശിച്ചു. മോഹം ഉണ്ടായി, സിവ കഹാ ന കീൻഹാ=ശിവൻെറ അഭിപ്രായം കൈക്കൊണ്ടില്ല, ഭ്രമബസ സീയ കര=ഭ്രമത്തിനു വിധേയയായി സീതയുടെ, ബേഷു ലീൻഹാ=വേഷം ധരിച്ചു.

ദക്ഷപുത്രിയായ ഇവാം അന്നു ശിവനും ഒരുമിച്ചുചെന്നു ദശരഥപുത്രനും, രഘുവംശമാകുന്ന താമരയ്ക്കു സൂര്യനുമായ ശ്രീരാമനെ കണ്ടു. രാമൻെറ പ്രഭാവത്തിൽ സതിയ്ക്കു സന്ദേഹം ജനിച്ചു. അപ്രകാരമൊരു സന്ദേഹം നിരർത്ഥകമെന്നും രാമൻ സാക്ഷാൽ ഭഗവാൻതന്നെയാണെന്നും ശിവൻ സതീദേവിയോടു് പറഞ്ഞുനോക്കി, എങ്കിലും അവളുടു വിശ്വസിക്കയുണ്ടായില്ല. രാമനെ ഒന്നു പരീക്ഷിക്കാൻതന്നെ ദാക്ഷായണി ഉറച്ചു സീതാവിരഹത്താൽ വ്യാകുലനായി അവളെ തേടിനടക്കുന്ന രാമനെ സതീദേവി സീതയുടെ വേഷത്തിൽ സമീപിച്ചു.

ഛം: സിയ ബേഷു സതിം ജോ കീൻഹ തേഹിം
 അപരാധ സങ്കര പരിഹരീം
 ഹര ബിരഹം ജാഇ ബഹോരി പിതു കേം
 ജഗ്യ ജോഗാനല ജരീം
 അബ ജനമി തുംഹരേ ഭവന നിജ പതി ലാഗി
 ദാരുന തപു കിയാ
 അസ ജാനി സംസയ തജഹു ഗിരിജാ സർബ്ബദാ
 സങ്കര പ്രിയാ

സതീ ജോ സിയബേഷു കീൻഹ=സതീദേവി ഏതൊരു സീതയുടെ വേഷംധരിച്ചുവോ, തേഹിം അപരാധ=ആ ഒരപരാധത്താൽത്തന്നെ, സങ്കര പരിഹരീം=ശിവൻ ഉപേക്ഷിച്ചു, ഹര ബിരഹം=(ഇങ്ങനെയാണു്) ഹരനുമായി വിരഹം (ഉണ്ടായതു്), ബഹോരി ജാഇ=അനന്തരം ചെന്നു, പിതു കേ ജഗ്യ=പിതാവിൻെറ യജ്ഞ

ത്തിൽ(വെച്ച്) ജോഗാനല ജരീം=യോഗാഗ്നിയിൽ ദഹിച്ച്, അബ തുംഹരേ ഭവന=ഇപ്പോൾ നിങ്ങളുടെ ഗൃഹത്തിൽ, ജനമി നിജപതി ലാഗി=ജനിച്ച് സ്വഭർത്തൃലാഭാർത്ഥം, ദാരുന തപ കിയാ=ഭയങ്കര തപം ചെയ്തു, അസ ജാനി സംസയ തജഹു=ഇതൊക്കെ ഗ്രഹിച്ച് സംശയം ത്യജിക്ക, സർബദാ ഗിരിജാ സങ്കര പ്രിയാ=എല്ലാകാലത്തും ഉമ ശിവന്റെ പത്നിയാണ്.

ശിവന്റെ ഇഷ്ടദേവതയായ രാമന്റെ പത്നിയാണല്ലോ സീത. ആ സ്ഥിതിക്ക അവൾ ശിവന്റെ ഗുരുജനമാണ്. അപ്രകാരമിരിക്കുന്ന സീതയുടെ വേഷമാണല്ലോ രാമനെ പരീക്ഷിക്കാൻ സതീദേവി കൈക്കൊണ്ടത്. ഇതു തികച്ചും അപരാധമെന്നു ഗ്രഹിച്ച ശിവൻ സതീദേവിയുമായുള്ള ബന്ധം വിച്ഛേദിച്ചു. ഇപ്രകാരമാണ ദാക്ഷായണിക്ക ശിവനുമായുള്ള വേർപാടുണ്ടായത്. അതിനുശേഷം അവൾ ദക്ഷമന്ദിരത്തിൽ ചെല്ലുകയും അവിടെ ദക്ഷൻ നടത്തുന്ന യാഗത്തിൽ ശിവനു യജ്ഞഭാഗം ഇല്ലാതിരിക്കുന്നതു കണ്ടു ക്രുദ്ധയായിത്തീർന്ന സതി യോഗാഗ്നിയിൽ സ്വശരീരം പരിത്യജിക്കുകയും ചെയ്തു. ആ സതീദേവിയാണ് നിങ്ങളുടെ പുത്രിയായി പിറന്നത്. അവൾ ഘോരതപസ്സു ചെയ്തതും അവളുടെ നഷ്ടപ്പെട്ട ഭർത്താവിനെ വീണ്ടുകിട്ടാനായിരുന്നു. ഈ യാഥാർത്ഥ്യം ഗ്രഹിച്ചു സന്ദേഹമെല്ലാം കൈവെടിയുക. ഗിരിജ എന്നും ശിവന്റെ പ്രാണപ്രേയസിതന്നെയാണ്.

ദോ: സുനി നാരദ കേ ബചന തബ സബ കര മിടാ
ബിഷാദ
ഛനമഹും ബ്യാപേഉ സകല പുര ഘര ഘര
യഹ സംബാദ

നാരദ കേ ബചന സുനി=നാരദന്റെ വാക്കുകൾ കേട്ടു, തബ സബ കര ബിഷാദ മിടാ=ആ അവസരത്തിൽ എല്ലാവരുടേയും വിഷാദം അകന്നു, ഛനമഹും=നിമിഷനേരംകൊണ്ടു, യഹ സംബാദ പുര=ഈ സംവാദം നഗരത്തിലെ, സകല ഘര ഘര=എല്ലാ ഗൃഹങ്ങളിലും, ബ്യാപേഉ=പരന്നു.

മേനാസ്സും അവിടെ കൂടിയിരുന്ന മററു ലോകക്കും നാരദൻെറ വാക്കുകഠം കേട്ട ആ സമയത്തു വിഷാദം അകന്നു. നാരദൻെറ ഈ സംവാദം നഗരത്തിലുള്ള സകല ഗൃഹങ്ങളിലും വ്യാപിച്ചു. [ഈ വസ്തുത നഗരം മുഴുവൻ ഉള്ള ജനങ്ങഠം ഗ്രഹിച്ചു എന്നത്ഥം ]

ചൗ: തബ മയനാ ഹിമവന്തു അനന്ദേ പുനി പുനി
പാരബതീ പദ ബന്ദേ
നാരി പുരുഷ സിസു ജുബാ സയാനേ നഗര
ലോക സബ അതി ഹരഷാനേ

തബ മയനാ ഹിമവന്തു=അപ്പോഠം മേനയും ഹിമവാനും, അനന്ദേ പുനി പുനി=ആനന്ദിച്ചു. വീണ്ടും വീണ്ടും, പാരബതീ പദ ബന്ദേ= പാർവ്വതീപാദം വന്ദിച്ചു, സബ നഗര ലോക=എല്ലാ പൗരരും—, നാരി പുരുഷ സിസു ജുബാ സയാനേ=സ്ത്രീകളും പുരുഷന്മാരും ശിശുക്കളും യുവാക്കളും വൃദ്ധരുമെല്ലാം — , അതി ഹരഷാനേ=ഏററവും പ്രസന്നരായി.

സംശയങ്ങളകലുകയും യാഥാർത്ഥ്യം ഗ്രഹിക്കാനിടയാകുകയും ചെയ്തപ്പോഠം മേനയുടേയും ഹിമവാൻെറയും ഹൃദയം പരമാനന്ദഭരിതമായി. ജഗദംബയാണു ഗിരിജ എന്ന ബോധത്തോടെ അവർ അവളുടെ പാദങ്ങളിൽ വീണ്ടും വീണ്ടും പ്രണമിച്ചു. നഗരത്തിലുള്ള സ്ത്രീകളും പുരുഷന്മാരും — ശിശുക്കളും യുവാക്കളും വൃദ്ധരുമെല്ലാം അത്യധികം ആഹ്ലാദിച്ചു.

ലഗേ ഹോന പുര മംഗല ഗാനാ സജേ സബഹിം
ഹാടക ഘട നാനാ
ഭാംതി അനേക ഭഈ ജേവനാരാ സൂപസാസ്ത്ര ജസ
കഛു ബ്യവഹാരാ

പുര മംഗല ഗാനാ ഹോന ലഗേ=നഗരത്തിൽ മംഗളാചാരങ്ങഠം അനുഷ്ഠിക്കാൻ തുടങ്ങി, സബഹി നാനാ ഹാടകഘട=എല്ലാവരും പലതരത്തിലുള്ള സ്വർണ്ണകലശങ്ങഠം, സജേ=സജ്ജീകരിച്ചു, ജസ

കഥരം സൂപസാസ്ത്ര=എങ്ങനെയൊക്കെ പാചകശാസ്ത്രത്തിൽ, ബ്യവഹാരാ നാനാ ഭാംതി=വിസ്തരിച്ചിട്ടുണ്ടോ (അതേപ്രകാരം) പലവിധത്തിലുള്ള, ജേവനാരാ ഭഈ=സദ്യവട്ടം ഉണ്ടായി.

നഗരമെല്ലാം മംഗളാചാരങ്ങൾ അനുഷ്ഠിക്കുന്നതിൽ ശ്രദ്ധ പ്രകടിപ്പിച്ചു. എല്ലാവരും പലതരത്തിലുള്ള സ്വർണ്ണകലശങ്ങൾ സജ്ജീകരിച്ചു. പാചകശാസ്ത്രസിദ്ധാന്തപ്രകാരമുള്ള വിഭവങ്ങളെല്ലാം തയാറാക്കി.

സോ ജേവനാര കി ജാഇ ബഖാനീ ബസഹിം ഭവന
ജേഹിം മാതു ഭവാനീ
സാദര ബോലേ സകല ബരാതീ ബിഷ്ണു ബിരംചി
ദേവ സബ ജാതീ

ജേഹിം ഭവന=ഏതൊരു ഭവനത്തിൽ, മാതു ഭവാനീ ബസഹിം= ലോകമാതാവായ ഭവാനി വസിക്കുന്നു, സോ ജേവനാര=അവിടത്തെ സദ്യവട്ടത്തെപ്പററി, കി ബഖാനീ ജാഇ=എങ്ങനെ വർണ്ണിക്കാനാകും?, ബിഷ്ണു ബിരംചി=വിഷ്ണുവിനേയും ബ്രഹ്മാവിനേയും, ബരാതീ ദേവ=വരപക്ഷക്കാരായ ദേവന്മാരേയും, സബ ജാതീ= എല്ലാ ജാതിക്കാരേയും, സാദര, ബോലേ=ആദരപൂർവ്വം വിളിച്ചു.

ലോകമാതാവായ ഭവാനി വസിക്കുന്ന ഗൃഹത്തിലുണ്ടാകുന്ന സദ്യവട്ടത്തെപ്പററി വർണ്ണിക്കുക എളുപ്പമല്ലല്ലൊ. വിഷ്ണു, ബ്രഹ്മാവു്, വരപക്ഷത്തിൽപെട്ട ദേവന്മാർ, മററു വർഗ്ഗക്കാർ എന്നിവരെയെല്ലാം ആദരപൂർവ്വം ഭോജനത്തിനു ക്ഷണിച്ചു.

ബിബിധി പാംതി ബൈഠീ ജേവനാരാ ലാഗേ
പരുസന നിപുന സുആരാ
നാരി ബൃന്ദ സുര ജേവംത ജാനീ ലഗീം ദേന ഗാരീം
മൃദു ബാനീ

ബിബിധി പാംതി=അനേകം പന്തികളിൽ, ജേവനാരാ ബൈഠീ= അതിഥികൾ ഭക്ഷണത്തിനിരുന്നു, നിപുന സുആരാ=നിപുണരായ

വിളമ്പുകാർ, പരുസന ലാഗേ=വിളമ്പാനാരംഭിച്ചു, സുര ജേവംത ജാനീ=ദേവന്മാർ ആഹാരം കഴിക്കുന്നു എന്നു ഗ്രഹിച്ചു, നാരി ബൃന്ദ=സ്ത്രീസമൂഹം, മൃദുബാനീ=മൃദുവാക്കുകളാൽ, ഗാരീം ദേന ലഗീം=തമാശ പറയാൻ തുടങ്ങി.

നിരവധി പന്തികളിലായി അതിഥികളിരുന്നു. സമർത്ഥന്മാരായ വിളമ്പുകാർ ഭക്ഷ്യപദാർത്ഥങ്ങൾ വിളമ്പുവാനും തുടങ്ങി. ദേവന്മാർ ആഹാരം കഴിക്കുന്നു എന്നു ഗ്രഹിച്ച സ്ത്രീകൾ മൃദുവാക്കുകളാൽ തമാശ പറയാനാരംഭിച്ചു.

ഛം: ഗാരീം മധുര സ്വര ദേഹിം സുന്ദരി ബിംഗ്യ
ബചന സുനാവഹീം
ഭോജനു കരഹിം സുര അതി ബിലംബു
ബിനോദ സുനി സചു പാവഹീം
ജേവംത ജോ ബഢ്യാ അനന്ദു സോ മുഖ
കോടിഹ്നും ന പരൈ കഹ്യോ
അചവാംഇ ദീൻഹേ പാന ഗവനേ ബാസ ജഹം
ജാകോ രഹ്യോ

മധുര സ്വര=മധുരസ്വരങ്ങളാൽ, ഗാരീം ദേഹിം=തമാശ പറഞ്ഞു, സുന്ദരി=സുന്ദരിമാർ, ബിംഗ്യ ബചന സുനാവഹിം=വ്യംഗവാക്കുകൾ കേൾപ്പിച്ചിരുന്നു, സുര അതി ബിലംബു=ദേവന്മാർ വളരെ മന്ദഗതിയിൽ, ഭോജനു കരഹിം=ഭോജനം കഴിച്ചുകൊണ്ടിരുന്നു, ബിനോദ സുനി=വിനോദം കേട്ടു, സചു പാവഹിം=സുഖിക്കുകയും ചെയ്തിരുന്നു, ജേവംത ജോ അനന്ദു=ഭോജനത്തിൽ യാതൊരാനന്ദം, ബഢ്യാ സോ=വർദ്ധിക്കുകയുണ്ടായോ അതു, കോടിഹ്നും മുഖ=കോടി മുഖങ്ങൾകൊണ്ടും, കഹ്യോ ന പരൈ=പറയുക സാദ്ധ്യമല്ല, അചവാംഇ=വായും കൈയും കഴുകിയശേഷം (അതിഥികൾക്കു്) പാന ദീൻഹേ=താംബൂലം നൽകി, ജഹം ജാകോ രഹ്യോ ബാസ=ആർ എവിടെ വസിക്കാൻ നിശ്ചയിച്ചിട്ടുണ്ടോ അവിടേക്കു് അവർ, ഗവനേ=പോയി.

മധുരസ്വരങ്ങളാൽ സുന്ദരിമാർ തമാശ പറഞ്ഞു അതിഥികളെ കോരിപ്പിച്ചു. അതിഥികൾ പ്രസന്നരുമായി. ആഹാരജന്യമായ സുഖം ഏതുപ്രകാരത്തിലുള്ളതായിരുന്നു എന്നു ആക്കും എത്ര യത്നിച്ചാലും വർണ്ണിക്കാനാവതല്ല. ഊണുകഴിഞ്ഞു മുഖവും കൈയും കഴുകിയ അതിഥികൾക്കു താംബൂലസമർപ്പണം ചെയ്തു. അതിനുശേഷം വിരുന്നുകാർ അവക്കു നിശ്ചയിക്കപ്പെട്ടിട്ടുള്ള വസതികളിലേക്കു വിശ്രമാർത്ഥം പുറപ്പെട്ടു.

ദോ: ബഹുരി മുനിൻഹ ഹിമവന്ത കഹും ലഗന
സുനാഈ ആഇ
സമയ ബിലോകി ബിബാഹ കര പഠാഏ ദേവ
ബോലാഇ

ബഹുരി മുനിൻഹ ആഇ=അനന്തരം മുനിമാർ വന്നു്, ഹിമവന്ത കഹും=ഹിമവാനോടു, ലഗന സുനാഈ=ലഗ്നം കേൾപ്പിച്ചു, ബിബാഹ കര സമയ ബിലോകി=വിവാഹസമയം ഗ്രഹിച്ചു്, ദേവ ബോലാഇ പഠാഏ=ദേവന്മാരെ വിളിക്കാൻ ആളെ അയച്ചു.

ഭോജനാനന്തരം സപ്തഷികൾ ഹിമവാനെ സമീപിച്ചു് വിവാഹമുഹൂത്തം അറിയിക്കുകയും സമയമായെന്നു കണ്ടു ഹിമവാൻ ദേവന്മാരെ വിളിക്കാൻ ആളെ നിയോഗിക്കുകയും ചെയ്തു.

ചൗ: ബോലി സകല സുര സാദര ലീൻഹേ സബഹി
ജഥോചിത ആസന ദീൻഹേ
ബേദീ ബേദ ബിധാന സംവാരീ സുഭഗ
സുമംഗല ഗാവഹിം നാരീ

സകല സുര=എല്ലാ ദേവന്മാരേയും, സാദര ബോലി ലീൻഹേ=ആദരപൂർവ്വം വിളിപ്പിച്ചു്, സബഹി ജഥോചിത=എല്ലാവക്കും യഥോചിതം, ആസന ദീൻഹേ=ഇരിപ്പിടങ്ങൾ നൽകി, ബേദീ ബേദ ബിധാന=വിവാഹവേദി വേദവിധിയനുസരിച്ചു, സംവാ

രീ=തയ്യാർ ചെയ്തിരുന്നു, സുഭഗ നാരീ=സുന്ദരിമാരായ സ്ത്രീകൾ, സുമംഗല ഗാവഹിം=മംഗളാചാരങ്ങൾ ഗാനംചെയ്തുകൊണ്ടിരുന്നു.

ദേവന്മാരെയെല്ലാം ആദരപൂർവ്വം കൂട്ടിക്കൊണ്ടുവന്നു അവൎക്കു യഥോചിതം ഇരിപ്പിടങ്ങൾ നല്കി. വിധിപ്രകാരം നിൎമ്മിച്ചിരുന്നു വിവാഹവേദി. സുന്ദരിമാരായ സ്ത്രീകൾ മംഗളാചാരങ്ങൾ ഗാനംചെയ്തു.

സിംഹാസനു അതി ദിബ്യ സുഹാവാ ജാഇ ന ബരനി
ബിരംചി ബനാവാ
ബൈഠേ സിവ ബിപ്രൻഹ സിരു നാഈ ഹൃദയം
സുമിരി നിജ പ്രഭു രഘുരാഈ

അതി ദിബ്യ സുഹാവാ=അതിദിവ്യവും സുന്ദരവും, ബിരംചി ബനാവാ=ബ്രഹ്മവിരചിതവും ആയ, സിംഹാസനു=സിംഹാസനം, ബരനി ന ജാഇ=വൎണ്ണിക്കുക വിഷമംതന്നെ, സിവ=ശിവൻ (ആ സിംഹാസനത്തിൽ), ബിപ്രൻഹ സിരു നാഈ=ബ്രാഹ്മണരെ വന്ദിച്ചുകൊണ്ടും, നിജ പ്രഭു രഘുരാഈ=തന്റെ സ്വാമിയായ ശ്രീരാമനെ, ഹൃദയം സുമിരി=ഹൃദയത്തിൽ ധ്യാനിച്ചുകൊണ്ടും, ബൈഠേ=ഉപവിഷ്ടനായി.

ബ്രഹ്മദേവനാൽ വിരചിതവും അതിദിവ്യവും സുന്ദരവും അവൎണ്ണ്യവുമായ സിംഹാസനത്തിൽ, ബ്രാഹ്മണരെ വന്ദിച്ചും, സ്വസ്വാമിയായ ശ്രീരാമചന്ദ്രനെ മനസാ ധ്യാനിച്ചും ശിവൻ ഉപവിഷ്ടനായി.

ബഹുരി മുനീസൻഹ ഉമാ ബോലാഈം കരി സിംഗാരു
സഖീ ലൈ ആഈ
ദേഖത രൂപു സകല സുര മോഹേ ബരനൈ ഛബി
അസ ജഗ കബി കോ ഹൈ

ബഹുരി മുനീസൻഹ ഉമാ=അനന്തരം സപ്തൎഷികൾ ഉമയെ, ബോലാഈ=വിളിപ്പിച്ചു, സിംഗാര കരി സഖീ=ചമയിച്ച് സഖിമാർ (ഉമയെ), ലേ ആഈ=കൂട്ടിക്കൊണ്ടുവന്നു, രൂപ ദേഖത=രൂപം കണ്ടു്, സകല സുര മോഹേ=എല്ലാ ദേവന്മാരും മുഗ്ദ്ധരായി, ഛബി ബരനൈ അസ കബി=കാന്തിവിശേഷം വൎണ്ണിക്കാൻപോന്ന കവികൾ, ജഗ കോ ഹൈ=ലോകത്തിൽ ആരുണ്ടു്!

അനന്തരം സപ്തൎഷിമാർ ഉമയെ വിളിപ്പിച്ചു. സഖിമാർ അവളെ ചമയിച്ചു കൂട്ടിക്കൊണ്ടുവന്നു. ഗിരിജയുടെ ലാവണ്യം കണ്ടു ദേവന്മാർപോലും മുഗ്ദ്ധരായി. അവളുടെ അനുപമവും അഭൗമവുമായ ദീപ്തി വൎണ്ണിക്കുവാൻപോന്ന കവികൾ ലോകത്തിലാരാണുള്ളതു്!

ജഗദംബികാ ജാനി ഭവ ഭാമാ സുരൻഹ മനഹിം മന
കീൻഹ പ്രനാമാ
സുന്ദരതാ മരജാദ ഭവാനീ ജാഇ ന കോടിഹും ബദന
ബഖാനീ

ഭവ ഭാമാ=ശിവപ്രേയസി, ജഗദംബികാ ജാനി=ലോകമാതാവാണെന്നു ഗ്രഹിച്ച്, സുരൻഹ=ദേവന്മാർ, മനഹി മന=ഉള്ളുകളെ, പ്രനാമാ കീൻഹ=പ്രണാമം ചെയ്തു, ഭവാനീ സുന്ദരതാ മരജാദ=ഗിരിജ സൗന്ദര്യത്തിൻെറ പരമാവധിയാണു്, കോടിഹും ബദന=കോടി മുഖങ്ങളെക്കൊണ്ടും (അതു്), ബഖാനീ ന ജാഇ=വിവരിക്കാൻ സാദ്ധ്യമല്ല.

ശിവൻെറ പ്രാണപ്രേയസിയാകാൻ പോകുന്ന പാൎവ്വതി ലോകമാതാവാണെന്നറിഞ്ഞ ദേവന്മാർ ഹൃദയംകൊണ്ടു അവളെ പ്രണമിച്ചു. സൗന്ദര്യത്തിൻെറ പരമകാഷ്ഠയാണു് ഉമ. അവളുടെ ആ ലാവണ്യവിശേഷം കോടിക്കണക്കിലുള്ള നാവുകളെക്കൊണ്ടും വിവരിക്കുക സാദ്ധ്യമല്ല.

ഛം: കോടിഹും ബദന നഹിം ബനൈ ബരനത ജഗ
ജനനി സോഭാ മഹാ

സകുചഹിം കഹത ശ്രുതി സേഷ സാരദ മന്ദമതി
തുലസീ കഹാ
ഛബി ഖാനി മാതു ഭവാനി ഗവനീം മധ്യ
മണ്ഡപ സിവ ജഹാം
അവലോകി സകഹിം ന സകുച പതി പദ
കമല മധുകര തഹാം

ജഗ ജനനി മഹാ സോഭാ=ലോകമാതാവിന്റെ മഹാശോഭയെ, ബരനത കോടിഹും ബദന=വൎണ്ണിക്കാൻ കോടി മുഖങ്ങളാലും, നഹിം ബനൈ=സാധ്യമല്ല, ശ്രുതി സേഷ സാരദ=വേദങ്ങളും ആദിശേഷനും സരസ്വതിയും, സകുചഹിം=സങ്കോചമുള്ളവരായി തീൎന്നിരിക്കുന്നു, മന്ദമതി=മന്ദബുദ്ധിയായ, കഹാ തുലസീ=തുളസിയുടെ കഥയെന്തു്?, ഛബി ഖാനി=സൗന്ദര്യാകരമായ, മാതു ഭവാനി=മാതാ ഭവാനി, സിവ ജഹാം മണ്ഡപ മധ്യ=ശിവനിരിക്കുന്ന മണ്ഡപത്തിന്റെ നടുവിലേക്കു, ഗവനീം=പൊയ്ക്കൊണ്ടിരിക്കുന്നു, പതി പദ കമല=നാഥന്റെ തൃപ്പാദങ്ങളാകുന്ന കമലങ്ങളിൽ (എവിടെ), മധുകര=(മനസ്സാകുന്ന) വണ്ടു (എത്തിയിട്ടുണ്ടോ), തഹാം സകുച=അവിടെ—(ആ പാദകമലങ്ങളിൽ) ലജ്ജഹേതുവായി, അവലോകി=നോക്കുവാൻ, ന സകഹിം=ശക്തയായില്ല.

ലോകമാതാവായ ഭവാനിയുടെ മഹാദീപ്തി കോടി മുഖങ്ങളാലും വൎണ്ണിക്കാൻ കഴിവില്ല. വേദങ്ങളും ആദിശേഷനും സരസ്വതിയും അതു വൎണ്ണിക്കുന്നതിൽ സങ്കോചപ്പെട്ടമ്പോൾ മന്ദബുദ്ധിയായ ഞാനോ അതു വൎണ്ണിക്കാൻ ശക്തനാകുന്നു! സൗന്ദര്യാകരമായ ഭവാനി ശിവനിരുന്നരുളുന്ന മണ്ഡപത്തിന്റെ നടുവിലേക്കു നടന്നുകൊണ്ടിരിക്കയാണു്. അവളുടെ മനസ്സാകുന്ന ഭ്രമരം പണ്ടേതന്നെ യാതൊരു തൃപ്പാദങ്ങളിലെത്തിക്കഴിഞ്ഞിട്ടുണ്ടോ ആ പാദകമലങ്ങൾ നേത്രങ്ങളെക്കൊണ്ടു വീക്ഷിക്കാൻ ലജ്ജാപാരവശ്യം നിമിത്തം പാൎവ്വതിക്കു കഴിഞ്ഞില്ല.

ദോ: മുനി അനുസാസന ഗനപതിഹി പൂജേഉ സംഭു
ഭവാനി
കോഉ സുനി സംസയ കരൈ ജനി സുര അനാദി
ജിയം ജാനി.

മുനി അനുസാസന=മുനിമാരുടെ ആജ്ഞയാൽ, സംഭു ഭവാനി= ശിവനും ഉമയും, ഗനപതിഹി പൂജേഉ=ഗണപതിയെ പൂജിച്ചു. സുനി കോഉ=കേട്ട ആരും, ജനി സംസയ കരൈ=സംശയിക്കേണ്ട. സുര അനാദി=ദേവന്മാർ അനാദികളെന്നു്, ജിയം ജാനി= മനസ്സിലാക്കുക

മുനിമാരുടെ നിയോഗമനുസരിച്ചു ഉമാമഹേശ്വരന്മാർ ഗണപതിയെ പൂജിച്ചു ലോകമാതാവും പിതാവും ഗണപതിയെ പൂജിക്കുകയോ! ഇതാക്കും സംശയത്തിനിട കൊടുത്തേക്കും. ഇവിടെ അത്തരമൊരു സന്ദേഹമേ വേണ്ട. ഒന്നു മനസ്സിലാക്കിയാൽ മതി. എന്താണെന്നല്ലേ? ദേവന്മാർ ആദിരഹിതരാണു്. പാർവ്വതീ പരമേശ്വരന്മാരുടെ പുത്രനാണ ഗണപതിയെന്നു കേൾക്കാത്തവരില്ല. വിവാഹമാണെങ്കിൽ നടക്കാൻ പോകുന്നതേയുള്ളു ആ സ്ഥിതിക്കു ഉമാശങ്കരന്മാർ ഗണപതിയെ പൂജിച്ചു എന്നു പറയുന്നതു ശരിയാണോ? ഇതാണു സംശയത്തിനു കാരണം. പ്രസ്തുത സന്ദേഹം പരിഹരിക്കാൻ കവി നമുക്കു തരുന്ന നിർദ്ദേശം ഗണപതി, മററു ദേവന്മാരെപ്പോലെതന്നെ ആദിയില്ലാത്തവനെന്നത്രെ. ആദിമൂലവിഘ്നേശ്വരനേയാണു പാർവ്വതീപരമേശ്വരന്മാർ പൂജിച്ചതു്. ആ വിഘ്നേശ്വരൻതന്നെയാണു പിന്നീടു പാർവ്വതീപരമേശ്വരന്മാൎക്കു പുത്രനായി അവതരിച്ചതും ഗണപതിയെന്ന അന്വത്ഥസംജ്ഞയ്ക്കു അഹനായതും എന്നു കരുതി സമാധാനിക്കുക തന്നെയേ വഴിയുള്ളു.

ചൗ: ജസി ബിബാഹ കൈ ബിധി ശ്രുതി ഗാഈ
മഹാമുനിൻഹ സോ സബ കരവാഈ

ഗഹി ഗിരീസ കുസ കന്ന്യാ പാനീ ഭവഹി സമരപീം
ജാനി ഭവാനീ.

ശ്രുതി ബിബാഹ കൈ=വേദങ്ങൾ വിവാഹത്തിൻെറ, ബിധി ജസി ഗാഈ=ചടങ്ങുകൾ യാതൊരു വിധമെന്നൊക്കെ ഉദ്ഘോഷിച്ചിട്ടുണ്ടോ, സോ സബ=അതെല്ലാം, മഹാമുനിൻഹ കരവാഈ=മഹഷിമാർ നിവ്വഹിപ്പിച്ചു, ഗിരീസ കുസ=ഹിമവാൻ കുശയും, കന്യാ പാനീ ഗഹി=കന്യകയുടെ പാണിയും ഗ്രഹിച്ചു, ഭവാനീ ജാനി=ഭവാനിയെന്നു മനസ്സിൽ കരുതി, ഭവഹി സമരപീം=ശിവന്നു സമപ്പിച്ചു

വേദങ്ങൾ അനുശാസിക്കുന്ന എല്ലാ വിവാഹച്ചടങ്ങുകളും മഹഷിമാർ ശരിയായി നിവ്വഹിപ്പിച്ചു. ഹിമവാൻ കുശയും, ഉമയുടെ പാണിയും പിടിച്ചു അവൾ ശിവൻെറ അദ്ധാംഗിനിയാണെന്നു സങ്കല്പിച്ചു ശിവന്നു സമപ്പിച്ചു.

പാനിഗ്രഹന ജബ കീൻഹ മഹേസാ ഹിയം
ഹരഷേ തബ സകല സുരേസാ
ബേദ മന്ത്ര മുനിബര ഉച്ചരഹീം ജയ ജയ ജയ സങ്കര
സുര കരഹീം.

ജബ മഹേസാ പാനിഗ്രഹന കീൻഹ=ശിവൻ എപ്പോൾ (പാവ്വതീ)പാണിഗ്രഹണം ചെയ്തുവോ, തബ സകല സുരേസാ ഹിയം ഹരഷേ=സകല ദേവനാഥന്മാരും ഹൃദയത്തിൽ സന്തോഷിച്ചു. മുനിബര=മഹഷിമാർ, ബേദ മന്ത്ര ഉച്ചരഹീം=വൈദികമന്ത്രങ്ങൾ ഉച്ചരിച്ചു. സുര സങ്കര=ദേവന്മാർ ശിവനെ (ശ്ലാഘിച്ചു), ജയ ജയ ജയ കരഹീം=ജയ ജയ ജയാരവം മുഴക്കി.

ഗിരീന്ദ്രനാൽ സമപ്പിതമായ ഉമയുടെ പാണി ശിവൻ ഗ്രഹിച്ച അതേ നിമിഷത്തിൽ ദേവനാഥന്മാരുടെ ഹൃദയം സന്തോഷഭരിതമായി ഭവിച്ചു. മഹഷിമാർ വേദമന്ത്രങ്ങൾ ഉച്ചരിക്കുകയും ദേവന്മാർ ശിവനെ ഉദ്ദേശിച്ചു ജയഘോഷം മുഴക്കുകയും ചെയ്തു.

ബാജഹിം ബാജന ബിബിധ ബിധാനാ സുമന-
ബൃഷ്ടി നഭ ഭൈ ബിധി നാനാ
ഹര ഗിരിജാ കര ഭയഉ ബിബാഹു സകല ഭുവന
ഭരി രഹാ ഉഛാഹു.

ബിബിധ ബിധാനാ=പലവിധത്തിലുള്ള, ബാജന ബാജഹിം= വാദ്യങ്ങൾ മുഴക്കി. നാനാ ബിധി=നാനാവിധത്തിലുള്ള, സുമന-ബൃഷ്ടി നഭ ഭൈ=പുഷ്പവൃഷ്ടി ആകാശത്തിലുണ്ടായി. ഹര ഗിരിജാ കര=ഹരഗിരിജമാരുടെ, ബിബാഹു ഭയഉ=വിവാഹം നടന്നു. സകല ഭുവന=സമസ്ത ഭുവനങ്ങളിലും, ഉഛാഹു ഭരി രഹാ=ഉത്സാഹം വ്യാപിച്ചു.

പലവിധത്തിലുള്ള വാദ്യഘോഷങ്ങളുണ്ടായി. ദേവന്മാർ പുഷ്പവർഷം ചെയ്തു. പാർവ്വതീപരമേശ്വരന്മാരുടെ പരിണയം ഉണ്ടായി. ലോകമെല്ലാം ആനന്ദഭരിതവുമായി.

ദാസീം ദാസ തുരഗ രഥ നാഗാ ധേനു ബസന മനി
ബസ്തു ബിഭാഗാ
അന്ന കനക ഭാജന ഭരി ജാനാ ദാഇജ ദീൻഹ ന
ജാഇ ബഖാനാ.

ദാസീം ദാസ തുരഗ രഥ=ദാസിമാർ, ദാസന്മാർ, കുതിരകൾ, രഥങ്ങൾ, നാഗ ധേനു ബസന മനി=ആനകൾ, പശുക്കൾ, വസ്ത്രങ്ങൾ, രത്നങ്ങൾ, ബസ്തു ബിഭാഗാ=വസ്തുവിഭാഗങ്ങൾ, കനക ഭാജനഭരി അന്ന=കനകഭാജനങ്ങളിൽ നിറച്ച ചോറ് ഇവയെല്ലാം നിറച്ച, ജാനാ ദാഇജ ദീൻഹ=വാഹനങ്ങൾ സ്ത്രീധനമായി നൽകിയതു്, ബഖാനാ ന ജാഇ=വർണ്ണിക്കാൻ വിഷമംതന്നെ.

ദാസദാസിമാർ, കുതിരകൾ, രഥങ്ങൾ, ഗജങ്ങൾ, പശുക്കൾ, വസ്ത്രങ്ങൾ, രത്നങ്ങൾ, മററനേകം പദാർത്ഥങ്ങൾ, സ്വർണ്ണപാത്രങ്ങളിൽ നിറയെ ചോറ് ഇവയെല്ലാം വാഹനങ്ങളിലാക്കി സ്ത്രീധനമായി കൊടുത്തു. ഇവയെപ്പററി വിവരിക്കുക സാദ്ധ്യമല്ല.

ഛം: ദാഇജ ദിയോ ബഹു ഭാംതി പുനി കര ജോരി
ഹിമ ഭൂധര കഹ്യോ
കാ ദേഉം പൂരന കാമ സങ്കര ചരന പങ്കജ
ഗഹി രഹ്യോ
സിവം കൃപാസാഗര സസുര കര സന്തോഷി
സബ ഭാംതിഹിം കിയോ
പുനി ഗഹേ പദ പാഥോജ മയനാം പ്രേമ
പരിപൂരന ഹിയോ

ബഹു ഭാംതി ദാഇജ ദിയോ=പലതരത്തിലുള്ള സ്ത്രീധനം നൽകി, പുനി ഹിമഭൂധര കര ജോരി=അനന്തരം ഹിമവാൻ കൈകൂപ്പി, കഹ്യോ കാ ദേഉം=പറഞ്ഞു. ഞാനെന്തുതരട്ടെ!, പൂരനകാമ= അങ്ങു പൂർണ്ണകാമനാണ്, സംകര ചരന പങ്കജ ഗഹി രഹ്യോ= ശിവന്റെ പാദപത്മം ഗ്രഹിച്ചു നിലകൊണ്ടു, കൃപാസാഗര സിവം=കാരുണ്യക്കടലായ ശിവൻ, സസുര കര സബ ഭാംതിഹിം= ശ്വശുരനെ എല്ലാവിധത്തിലും, സന്തോഷി കിയോ=സന്തുഷ്ടനാക്കി, പുനി മയനാം പദ പാഥോജ=അനന്തരം മേന പദകമലം, ഗഹേ പ്രേമ പരിപൂരന ഹിയോ=പിടിച്ചു പ്രേമത്താൽ പരിപൂർണ്ണമായി ഹൃദയം.

ശിവനു പലതരത്തിലുള്ള സ്ത്രീധനം നൽകിയതിനുശേഷം ഹിമവാൻ ബദ്ധാഞ്ജലി ഹസ്തനായി ശിവനോടിങ്ങനെ ഉണർത്തിച്ചു:—'ഭഗവൻ, അങ്ങു പരിപൂർണ്ണകാമനാണ്. ആവിധമുള്ള അങ്ങേക്കുതരാൻ എന്നിൽ എന്തുണ്ട്!' ഇത്രയും പറഞ്ഞു പർവ്വതസമ്രാട്ട് ശിവപാദം ഗ്രഹിച്ചു നിശ്ചഞ്ചലം നിന്നു. കാരുണ്യസാഗരമായ ശിവൻ ശ്വശുരനെ പലവിധത്തിലും സന്തുഷ്ടനാക്കി. അനന്തരം മേന ശിവപാദങ്ങൾ ഗ്രഹിച്ചു. ആ സാധ്വീരത്നത്തിന്റെ ഹൃദയം സ്നേഹനിർഭരമായി.

ദോ: നാഥ ഉമാ മമ പ്രാന സമ ഗൃഹകിങ്കരി കരേഹു
ഛമേഹു സകല അപരാധ അബ ഹോഇ
പ്രസന്ന ബരു ദേഹു

നാഥ മമ പ്രാന സമ=സ്വാമിൻ എൻെറ പ്രാണങ്ങൾക്ക തുല്യമായ, ഉമാ ഗൃഹ കിങ്കരി കരേഹു=ഉമയെ അങ്ങയുടെ ഗൃഹദാസിയാക്കിച്ചെയ്യു, സകല അപരാധ ഛമേഹു=എല്ലാ കുററങ്ങളും ക്ഷമിക്ക, പ്രസന്ന ഹോഇ=(അങ്ങ്) പ്രസന്നനായി, അബ ബരു ദേഹു=ഇപ്പോൾ വരംനൽകു.

സ്വാമിൻ, എനിക്കെൻെറ പ്രാണങ്ങൾക്ക സമാനയാണ് പാർവ്വതി. അവളെ അങ്ങ് അങ്ങയുടെ ഗൃഹത്തിലെ ദാസിയാക്കുക. പൂർവ്വജന്മത്തിൽ ഇവൾ എന്തപരാധം ചെയ്തിട്ടുണ്ടെങ്കിലും അവിടന്നു അതെല്ലാം പൊറുക്കണമേ. അങ്ങു പ്രസന്നനായി എനിക്കൊരു വരംനൽകു.

ചൗ: ബഹു ബിധി സംഭു സാസു സമുഝാഈ ഗവനീ
ഭവന ചരന സിരു നാഈ
ജനനീം ഉമാ ബോലി തബ ലീൻ്ഹീ ലൈ
ഉഛംഗ സുന്ദര സിഖ ദീൻ്ഹീ

സംഭു ബഹുബിധി=ശിവൻ പലവിധത്തിലും, സാസു സമുഝാഈ=ശ്വശ്രുവയെ സമാശ്വസിപ്പിച്ചു, ചരന സിരു നാഈ=കാൽക്കൽ തലതാഴ്ത്തി, ഭവന ഗവനീ=വീട്ടിലേക്കപോയി, തബ ജനനീം=അപ്പോൾ അമ്മ, ഉമാ ബോലി ലീൻ്ഹീ=ഉമയെ വിളിച്ചു, ഉഛംഗ ലൈ=ഉത്സംഗത്തിൽവെച്ച്, സുന്ദര സിഖ ദീൻ്ഹീ= മനോഹരമായ ഉപദേശം നൽകി.

പലവിധത്തിലും ശ്വശ്രുവയെ സമാശ്വസിപ്പിച്ചു വണങ്ങി ശിവൻ വസതിയിലേക്ക പോയി. ആ അവസരത്തിൽ മാതാവു പുത്രിയെ എടുത്തു മടിയിലിരുത്തി ഇപ്രകാരം മനോഹരമായ ഉപദേശം നൽകി.

കരേഹു സദാ സങ്കര പദ പൂജാ നാരി ധരമു പതി
ദൈഉ ന ദൂജാ
ബചന കഹത ഭരേ ലോചന ബാരീ ബഹുരി
ലാഇ ഉര ലീൻ്ഹി കുമാരീ

സങ്കര പദ പൂജാ സദാ കരഹു=ശിവതൃപ്പാദപൂജ സദാ ചെയ്യുക, നാരി ധരമു=(ഇതാണ്) ഭാര്യാധർമ്മം, പതി ദൈഉ ന ദൂജാ=ഭർത്താവിനേക്കാൾ വലുതായി രണ്ടാമതൊരു ദേവതയില്ല, ബചന കഹിത=പറഞ്ഞു പറഞ്ഞു, ലോചന ബാരി ഭരേ=കണ്ണുകൾ അശ്രുപൂർണ്ണങ്ങളായി, ബഹുരി കുമാരീ=പിന്നീട് ഗിരിജയെ, ഉര ലായ ലീൻഹി=മാറോടണച്ചാശ്ലേഷിച്ചു.

ശിവന്റെ തൃപ്പാദങ്ങളെ സദാപി പൂജിക്ക. ഭാര്യാധർമ്മം ഇതാണ്. ഭർത്താവിനെ വിട്ട നിനക്ക മറെറാരു ദൈവതം ഇല്ല. ഇത്രയും പറഞ്ഞുതീരുമ്പോളേക്കും മേനയുടെ കണ്ണുകൾ ബാഷ്പാകുലങ്ങളായി. അനന്തരം അമ്മ മകളെ വക്ഷസ്സോടണച്ചു ആശ്ലേഷിച്ചു.

കത ബിധി സൃജി നാരി ജഗ മാഹീം പരാധീന
സപനേഹും സുഖു നാഹീം
ഭൈ അതിപ്രേമ ബികല മഹതാരീ ധീരജു കീൻഹ
കുസമയ ബിചാരീ

ജഗമാഹീം=ലോകത്തിൽ, ബിധി കത=ബ്രഹ്മദേവൻ എന്തിനു വേണ്ടിയാണ്, നാരി സൃജി=സ്ത്രീകളെ സൃഷ്ടിച്ചിട്ടുള്ളത്?, പരാധീന=പരാധീനമാരായ സ്ത്രീകൾ, സപനേഹും സുഖു നാഹീം= സ്വപ്നത്തിൽപോലും ഉണ്ടാകുന്നില്ല സുഖം, മഹതാരീ അതിപ്രേമ= മാതാവു അതിപ്രേമത്താൽ, ബികല ഭൈ=വ്യാകുലയായിഭവിച്ചു, കുസമയ ബിചാരീ=ചീത്തവേള കരുതി, ധീരജു കീൻഹ=ധൈര്യമവലംബിച്ചു.

മേന തുടൎന്നു:—മകളേ, ബ്രഹ്മാവിങ്ങനെ സ്ത്രീകളെ പടച്ചുവിട്ടിട്ടുള്ളതെന്തിനാണ്? അവർ എന്നും പരാധീനമാർ തന്നെ. അവക്ക സ്വാതന്ത്ര്യമെന്നൊന്നില്ല. പിതാവിന്നു വിധേയയായി ബാല്യവും ഭർത്താവിന്നു വിധേയയായി യൗവനവും പുത്രനു വിധേയയായി വാർദ്ധക്യവും നയിക്കണം അവൾ. സ്വപ്നത്തിൽപോലും ഇല്ല പരാധീനയ്ക്കു സൗഖ്യം! മേന പുത്രിയോടുള്ള അതിവാത്സല്യ

ത്താൽ വ്യാകുലയായിത്തീൎന്നു. ദുഷ്ടാലമാണ് തനിക്കെന്ന വിചാരംകൊണ്ടു് ധൈൎയ്യം കൈവിട്ടില്ലെന്നു മാത്രം.

പുനി പുനി മിലതി പരതി ഗഹി ചരനാ പരമ
പ്രേമു കഛു ജാഇ ന ബരനാ
സബ നാരിൻഹ മിലി ഭേടി ഭവാനീ ജാഇ ജനനി
ഉര പുനി ലപടാനീ

പുനി പുനി=വീണ്ടും വീണ്ടും ആശ്ലേഷിക്കുന്നു, ചരനാ ഗഹി=കാൽപിടിച്ചു, പരതി=പതിക്കുന്നു, പരമ പ്രേമു കഛു ബരനാ ന ജാഇ=വൎദ്ധിച്ച വാത്സല്യം കുറഞ്ഞൊന്നു വൎണ്ണിക്കാൻപോലും സാധ്യമല്ല, ഭവാനീ=ഉമ, സബ നാരിൻഹ=എല്ലാ സ്ത്രീകളേയും, മിലി ഭേടി പുനി=ആശ്ലേഷിച്ച് അനന്തരം, ജാഇ ജനനീ ഉര=ചെന്നു് അമ്മയുടെ മാറിൽ, ലപടാനീ=കെട്ടിപ്പിടിച്ചു.

മേന പുത്രിയെ വീണ്ടും വീണ്ടും ആശ്ലേഷിക്കുന്നു. അവളുടെ പാദങ്ങൾ ഗ്രഹിച്ചു പാദങ്ങളിൽ വീഴുന്നു. മേനയുടെ വൎദ്ധിച്ച വാത്സല്യം അല്പമെങ്കിലും വൎണ്ണിക്കാൻ സാദ്ധ്യമല്ല. ഉമ എല്ലാ സ്ത്രീകളേയും ആശ്ലേഷിച്ചതിനുശേഷം മാതാവിനെ സമീപിക്കയും മാതൃവക്ഷസ്സിൽ കെട്ടിപ്പിടിക്കുകയും ചെയ്തു.

ഛം: ജനനിഹി ബഹുരി മിലി ചലീ ഉചിത അസീസ
സബ കാഹൂം ദഈ
ഫിരി ഫിരി ബിലോകതി മാതു തന തബ
സഖീം ലൈ സിവ പഹിം ഗഈം
ജാചക സകല സന്തോഷി സങ്കരു ഉമാ സഹിത
ഭവന ചലേ
സബ അമര ഹരഷേ സുമന ബരഷി നി സാന
നഭ ബാജേ ഭലേ

ജനനിഹി=അമ്മയെ, ബഹുരി മിലി=വീണ്ടും ആശ്ലേഷിച്ച്, ചലീ=പുറപ്പെട്ടപ്പോൾ, സബകാഹൂം=എല്ലാവരും, ഉചിത അ

സീസ=ഉചിതാശിസ്സുകം, ദഈം::നൽകി, ഫിരി ഫിരി=വീണ്ടും മടങ്ങിവന്നു, മാതു തന അവലോകതി=അമ്മയുടെ നേക്കുനോക്കു മ്പോഠം, സഖീ തബ ലൈ=സഖിമാർ ആ സമയം കൂട്ടിക്കൊണ്ടു, സിവ പഹിം ഗഈ=ശിവസന്നിധിയിലേക്കു പോയി.

വീണ്ടും മാതാവിനെ ആശ്ലേഷിച്ചു ഗിരിജ പുറപ്പെട്ടപ്പോഠം എല്ലാവരും അവഠംക്കു സമുചിതങ്ങളായ ആശിർവാദങ്ങഠം നല്കി. പിന്നെയും മടങ്ങിവന്നു അവഠം അമ്മയുടെ നേക്കു നോക്കുന്നതു കണ്ടു സഖിമാർ അവളെ ശിവസന്നിധിയിലേക്കു കൂട്ടിക്കൊണ്ടു പോയി.

സങ്കര സകല ജാചക=ശിവൻ എല്ലാ യാചകരേയും, സന്തോഷി ഉമാ സഹിത=സന്തുഷ്ടരാക്കി ഉമയൊന്നിച്ച്, ഭവന ചലേ=ഭവന ത്തിലേക്കു പുറപ്പെട്ടു, സബ അമര ഹരഷേ=എല്ലാ ദേവന്മാരും പ്രസന്നരായി, സുമന ബരഷി=പുഷ്പങ്ങഠം വർഷിച്ചു, നഭ നിസാന=ആകാശത്തിൽ പെരുമ്പറ, ഭലേ ബാജേ=നല്ലവണ്ണം മുഴക്കി.

അർത്ഥികളെയെല്ലാം സന്തുഷ്ടരാക്കി ശിവൻ ഉമാദേവിയു മൊന്നിച്ചു ഗൃഹത്തിലേക്കു പുറപ്പെട്ടു. ദേവന്മാരെല്ലാം പ്രസന്ന രായി പുഷ്പവൃഷ്ടി ചെയ്തു. അന്തരീക്ഷത്തിൽ പെരുമ്പറ അത്യുച്ചം മുഴക്കി.

ദോ: ചലേ സംഗ ഹിമവന്തു തബ പഹുംചാവന
അതി ഹേതു
ബിബിധ ഭാംതി പരിതോഷു കരി ബിദാ
കീൻഹ ബൃഷകേതു

തബ ഹിമബന്തു സംഗ=ആ അവസരത്തിൽ ഹിമവാൻ ഒരുമിച്ചു, അതി ഹേതു പഹുംചാവന=അതിസ്നേഹത്താൽ അനുഗമനത്തിനു, ചലേ ബിബിധ ഭാംതി=പുറപ്പെട്ടു. പലപ്രകാരത്തിലും, പരിതോഷു കരി=സന്തുഷ്ടനാക്കി, ബൃഷകേതു=ശിവൻ, ബിദാ കീൻഹ= വിട നല്കി.

ആ സന്ദർഭത്തിൽ സ്നേഹാധിക്യത്താൽ വിവശനായ ഹിമവാൻ നവദമ്പതിമാരൊന്നിച്ച അനുയാത്രക്ക തയാറായി. ശിവൻ ശ്വശുരനെ പലവാറ സന്തോഷിപ്പിച്ച മടങ്ങിപ്പോകാൻ യാത്രാനുമതി നല്കി.

ചൗ: തുരത ഭവന ആഏ ഗിരിരാജൂ സകല ശൈല
സര ലിഏ ബോലാജൂ
ആദര ദാന ബിനയ ബഹുമാനാ സബ കര
ബിദാ കീൻഹ ഹിമവാനാ

ഗിരിരാജൂ തുരത=ഹിമവാൻ വേഗം, ഭവന ആഏ=സ്വഗൃഹത്തിൽ വന്നു, സകല ശൈല സര=എല്ലാ പൎവ്വതങ്ങളേയും സരസ്സുകളേയും, ബോലാജൂ ലിഏ=വിളിപ്പിച്ച, ഹിമവാനാ=ഹിമവാൻ, ആദര ദാന ബിനയ=ആദരദാനവിനയ, ബഹുമാനാ സബകര=ബഹുമാനങ്ങളാൽ എല്ലാവൎക്കും, ബിദാ കീൻഹ=യാത്രാനുമതി നല്കി.

പുത്രിയേയും ജാമാതാവിനേയും വേർപിരിഞ്ഞു ഒട്ടും വൈകാതെ ഹിമവാൻ സ്വമന്ദിരത്തിലെത്തുകയും സമസ്ത ശൈലങ്ങളേയും സരസ്സുകളേയും വിളിപ്പിച്ച ആദരദാനവിനയബഹുമാനങ്ങളാൽ ഉപചരിച്ച വിടനല്കി.

ജബഹിം സംഭു കൈലാസഹിം ആഏ സുര സബ നിജ
നിജ ലോക സിധാഏ
ജഗത മാതു പിതു സംഭു ഭവാനീ തേഹിം സിംഗാരു ന
കഹഉം ബഖാനീ

ജബഹിം സംഭു കൈലാസഹിം ആഏ=എപ്പോൾ ശിവൻ കൈലാസത്തിലേക്ക വന്നുവോ, സുര സബ നിജ നിജ ലോക സിധാഏ=(അപ്പോൾ) ദേവന്മാരെല്ലാം അവരവരുടെ ലോകത്തിലേക്ക പുറപ്പെട്ടു, ഭവാനീ സംഭു ജഗത മാതു പിതു=ശിവനും ഭവാനിയും

ലോകമാതാവും പിതാവുമാണ്, തേഹി സിംഗാരു ബഖാനി ന കഹഉം=ആ കാരണത്താൽത്തന്നെ (അവരുടെ) ശൃംഗാരം ഞാൻ വൎണ്ണിക്കുന്നില്ല.

ഉമയുമൊന്നിച്ചു ശ്രീമഹാദേവൻ കൈലാസത്തിലെഴുന്നള്ളിയപ്പോൾ ദേവന്മാരെല്ലാം അവരുടെ ലോകങ്ങളിലേക്കു യാത്രയായി. [പാൎവ്വതീപരമേശ്വരന്മാർ ലോകമാതാവും പിതാവുമായതുകൊണ്ടു അവരുടെ ശൃംഗാരചേഷ്ടകൾ വൎണ്ണിക്കുന്നതു ഉചിതമാണെന്നു ഞാൻ വിചാരിക്കുന്നില്ല] വലയത്തിനകത്തുള്ള ഭാഗം കവിവാക്യമാകുന്നു.

കരഹിം ബിബിധബിധി ഭോഗ ബിലാസാ ഗനൻഹ
സമേത ബസഹിം കൈലാസാ
ഹര ഗിരിജാ ബിഹാര നിത നയഊ ഏഹി ബിധി
ബിപുല കാല ചലി ഗയഊ

ബിബിധ ബിധി=പലവിധത്തിലുള്ള, ഭോഗ ബിലാസാ കരഹിം=ഭോഗാഡംബരങ്ങളിൽ മുഴുകി, ഗനൻഹ സമേത=ഭൂതഗണസമേതരായി, കൈലാസാ ബസഹിം=(ദമ്പതിമാർ) കൈലാസത്തിൽ വസിച്ചു, ഗിരിജാ ഹര ബിഹാര=പാൎവ്വതീപരമേശ്വരന്മാരുടെ ക്രീഡകൾ, നിത നയഊ=നിത്യനവങ്ങളായി (തുടൎന്നു), ഏഹി ബിധി=ഇപ്രകാരം, ബിപുല കാല ചലി ഗയഊ=വളരെ കാലംപോയി.

പലവിധത്തിലുള്ള ഭോഗാഡംബരങ്ങളിൽ മുഴുകി ശിവനും പാൎവ്വതിയും ഭൂതഗണങ്ങളുമൊന്നിച്ചു കൈലാസത്തിൽ വസിച്ചു. ദമ്പതിമാർ നിത്യനൂതനങ്ങളായ ക്രീഡകൾ ചെയ്തുകൊണ്ടു വളരെ കാലം നയിച്ചു.

തബ ജനമേഉ ഷടബദന കുമാരാ താരകു അസുര
സമര ജേഹിം മാരാ
ആഗമ നിഗമ പ്രസിദ്ധ പുരാനാ ഷൻമുഖ ജന്മു
സകല ജഗ ജാനാ

തബ ഷടബദന കുമാരാ=അക്കാലത്തു ഷൺമുഖകുമാരൻ, ജനമേഉ താരക അസുര=ജാതനായി. താരകാസുരനെ, സമര ജേഹിം മാരാ= സമരത്തിൽ അദ്ദേഹം വധിച്ചു, ആഗമ നിഗമ പുരാനാ=വേദശാസ്ത്രപുരാണങ്ങളിൽ (ഈകഥ), പ്രസിദ്ധ=പ്രസിദ്ധമാണ്, ഷൻമുഖ ജന്മു=ഷൺമുഖജന്മം, സകല ജഗ ജാനാ=സകലജഗത്തും അറിയുന്നുണ്ട്.

പാർവ്വതീ പരമേശ്വരന്മാർ കൈലാസത്തിൽ വിഹരിച്ചുകൊണ്ടിരിക്കുന്ന കാലത്താണ് അവർക്കു പുത്രനായി ഷൺമുഖൻ ജാതനായതു്. പിൽകാലത്തു അദ്ദേഹംതന്നെയാണല്ലോ താരകാസുരനെ സമരത്തിൽ നിഗ്രഹിച്ചതും. വേദശാസ്ത്രപുരാണങ്ങളിൽ ഈ കഥ പ്രസിദ്ധമാണ്. ഷൺമുഖജന്മം അറിയാത്ത ലോകരും ഇല്ല.

ഛം: ജഗു ജാന ഷൻമുഖ ജന്മു കർമു പ്രതാപു
പുരുഷാരഥു മഹാ
തേഹി ഹേതു മൈം ബൃഷകേതു സുത കര ചരിത
സംഛേപഹിം കഹാ
യഹ ഉമാ സംഭു ബിബാഹു ജേ നര നാരി
കഹഹിം ജേ ഗാവഹീം
കല്യാന കാജ ബിബാഹ മംഗല സർബദാ
സുഖു പാവഹീം

ഷൻമുഖ ജന്മു കർമു പ്രതാപു=സുബ്രഹ്മണ്യന്റെ ജനനം, കർമ്മം, പ്രതാപം, മഹാപുരുഷാരഥു=മഹാപുരുഷാർത്ഥം (ഇതെല്ലാം), ജഗു ജാന=ജഗൽവിദിതമാണ്, തേഹി ഹേതു=ആ കാരണത്താൽത്തന്നെയാണ്, ബൃഷകേതു സുത കര ചരിത=ശിവസുതന്റെ കഥ, സംഛേപഹിം കഹാ=സംക്ഷേപിച്ചു പറഞ്ഞതു്, യഹ ഉമാ സംഭു ബിബാഹു=ഈ ഉമാശംഭു വിവാഹം, ജേ നര നാരി=ഏതൊരു നരനാരിമാർ, കഹഹിം ജേ ഗാവഹീം=ആഖ്യാനംചെയ്യു

ന്നു ആർ ഗാനംചെയ്യുന്നു, കല്യാന കാജ=ശുഭകൎമ്മങ്ങളിലും, ബി ബാഹ മംഗല=വിവാഹമംഗളങ്ങളിലും, സുഖു പാവഹീം=സൗഖ്യമടയും.

സുബ്രഹ്മണ്യന്റെ ജനനം, പരാക്രമം, പ്രതാപം, മഹാപുരുഷാൎത്ഥം ഇതൊക്കെ ലോകവിദിതമായതുകൊണ്ടാണ് ഞാൻ ആ കഥ വിസ്തരിക്കാതെ സംക്ഷേപിച്ചു പറഞ്ഞതു്. പാൎവ്വതീപരമേശ്വരന്മാരുടെ പരിണയകഥ ഏതൊരു സ്ത്രീപുരുഷന്മാർ വൎണ്ണിക്കുന്നു, കേൾക്കുന്നു അവർ ശുഭകൎമ്മങ്ങളിലും വിവാഹമംഗളത്തിലും സൗഖ്യാന്വിതരായി ഭവിക്കും.

ദോ: ചരിത സിന്ധു ഗിരിജാ രമന ബേദ ന
പാവഹിം പാരു
ബരനൈ തുലസീ ദാസു കിമി അതി മതിമന്ദ
ഗവാംരു

ഗിരിജാ രമന=ശിവന്റെ, ചരിത സിന്ധു പാരു=കഥയാകുന്ന സമുദ്രത്തിന്റെ മറുകര, ബേദ ന പാവഹിം=വേദങ്ങളും പ്രാപിച്ചിട്ടില്ല. (ആ സ്ഥിതിക്കു്), അതി മതിമന്ദ=ഏററവും ബുദ്ധിഹീനനും, ഗവാംരു=അപരിഷ്കൃതനും ആയ, തുലസീ ദാസു=തുളസീദാസൻ, കിമി ബരനൈ=എങ്ങനെ വൎണ്ണിക്കാനാണു്!

ഗിരിജാരമണനായ ശ്രീമഹാദേവന്റെ ചരിത്രമാകുന്ന ഗംഭീരസാഗരം തരണംചെയ്തു മറുകരയെത്താൻ വേദങ്ങൾക്കുകൂടി കഴിഞ്ഞിട്ടില്ല. വേദങ്ങളുടെ കഴിവിനെപ്പോലും ചോദ്യംചെയ്യുന്ന ആ അപാര ചരിതം ഏററവും മന്ദബുദ്ധിയും അപരിഷ്കൃതനുമായ ഈ തുളസീദാസൻ എങ്ങനെ വൎണ്ണിക്കാനാണു്!

ചൗ: സംഭു ചരിത സുനി സരസ സുഹാവാ ഭരദ്വാജ
മുനി അതിസുഖു പാവാ
ബഹു ലാലസാ കഥാ പര ബാഢീ നയനൻഹി
നീരു രോമാവലി ഠാഢീ

ഭരദ്വാജ മുനി=ഭരദ്വാജ മുനി, സരസ സുഹാവാ=രസഭരിതവും സുന്ദരവുമായ, സംഭു ചരിത സുനി=ശിവചരിതം കേട്ടു, അതി സുഖു പാവാ=ഏററവും സുഖം അനുഭവിച്ചു, കഥാപര=കഥയിൽ, ബഹു ലാലസാ ബാഢീ=എന്തെന്നില്ലാത്ത ആസക്തി വദ്ധിച്ചു, നയനൻഹി നീരു=കണ്ണുകളിൽ ജലം (നിറഞ്ഞു), രോമാവലി ഠാഢീ=(ദേഹം) പുളകിതമായി.

ഭരദ്വാജ മുനിക്കു സരസവും സുന്ദരവുമായ ശിവചരിതം കേട്ടു അതിയായ സുഖം തോന്നി കഥയിൽ അമിതാസക്തിയു ണ്ടായി. സന്തോഷാധിക്യത്താൽ നേത്രങ്ങൾ ജലപൂണ്ണങ്ങളും ദേ ഹം പുളകിതവുമായി.

പ്രേമ ബിബസ മുഖ ആവ ന ബാനീ ദസാ ദേഖി
ഹരഷേ മുനി ഗ്യാനീ
അഹോ ധന്യ തവ ജന്മു മുനീസാ തുംഹഹി പ്രാന
സമ പ്രിയ ഗൗരീസാ

പ്രേമ ബിബസ=പ്രേമവിവശനായതുകൊണ്ടു, മുഖ ബാനീ ന ആവ=വാക്ക പുറത്തുവന്നില്ല, ഗ്യാനീ മുനി=ജ്ഞാനിയായ മുനി, ദസാ ദേഖി ഹരഷേ=സ്ഥിതി കണ്ടു പ്രസന്നനായി, മുനീസാ= ഹേ മഹഷേ, തവ ജന്മു=അങ്ങയുടെ ജന്മം, അഹോ ധന്യ=അ ഹോ ധന്യമായി, തുംഹഹി ഗൗരീസാ=അങ്ങക്കു ശിവൻ, പ്രാന സമപ്രിയ=പ്രാണസമപ്രിയനാണു്.

പ്രേമപാരവശ്യം നിമിത്തം ഒരു വാക്കപോലും പറയാൻ അദ്ദേഹം ശക്തനായില്ല. ജ്ഞാനിയായ മുനിക്ക ആ സ്ഥിതിവി ശേഷം കണ്ടു സന്തോഷം തോന്നി. അദ്ദേഹം പറഞ്ഞു:— 'ഹേ മഹഷേ, അങ്ങയുടെ ജന്മം ഫലിച്ചു. അഹോ ധന്യനാണങ്ങു്. അങ്ങക്കു ശിവൻ പ്രാണസമപ്രിയനാണു്.

സിവ പദ കമല ജിൻഹഹി രതി നാഹീം രാമഹി
തേ സപനേഹും ന സോഹാഹീം

ബിനു ഛല ബിസ്വനാഥ പദ നേഹു രാമ ഭഗത
കര ലച്ഛന ഏഹു

ജിൻഹഹി=ഏതൊരുത്തക്കു, സിവ പദ കമല രതി നാഹീം= ശിവതൃപ്പാദപ്രേമമില്ല, തേ സപനേഹും രാമഹി=അവർ സ്വപ്ന ത്തിൽപോലും രാമനെ, ന സോഹാഹീം=സന്തുഷ്ടനാക്കുകയില്ല, ബിനു ഛല=നിർവ്യാജമായ, ബിസ്വനാഥ പദനേഹു=ശിവപാദ പ്രേമമാണു്, രാമ ഭഗത കര=ശ്രീരാമഭക്തന്റെ, ഏഹു ലച്ഛന= ഒരേ ഒരു ലക്ഷണം.

ശിവതൃപ്പാദമില്ലാത്തവക്കു സ്വപ്നത്തിൽപോലും രാമനെ സന്തുഷ്ടനാക്കാൻ കഴിവില്ല. ശ്രീരാമഭക്തന്റെ ലക്ഷണംതന്നെ വിശ്വനാഥനായ ശിവന്റെ ചരണകമലങ്ങളിൽ നിർവ്യാജഭക്തി ഉണ്ടായിരിക്കുക എന്നതാണു്.

സിവ സമ കോ രഘുപതി ബ്രതധാരീ ബിനു അഘ
തജി സതീ അസി നാരീ
പനു കരി രഘുപതി ഭഗതി ദേഖാഈ കേ സിവ സമ
രാമഹി പ്രിയ ഭാഈ

സിവ സമ=ശിവനു തുല്യം, രഘുപതി ബ്രതധാരീ=രഘുപതിവ്രത ധാരിയായി, കോ=ആരാണുള്ളതു്? ബിനു അഘ അസി നാരീ സതീ=നിഷ്പാപയായ ആ ഭാര്യയായ സതീദേവിയെ, തജി പനു കരി=ശിവൻ ഉപേക്ഷിച്ചു്, പ്രതിജ്ഞചെയ്തു, രഘുപതി ഭഗതി ദേഖാഈ=രാമഭക്തി കാട്ടിക്കൊടുത്തു, സിവ സമ രാമഹി=ശിവ നുതുല്യം രാമനു, പ്രിയ കോ ഭാഈ=പ്രിയനായി ആരാണുള്ളതു സോദര.

ശിവനേപ്പോലെ ശ്രീരാമവ്രതം എടുത്തിട്ടുള്ളവർ ആരുണ്ടു്. അദ്ദേഹം ഒരു പാപവും ചെയ്യാത്ത സ്വപതിയായ സതീദേവി യെ പരിത്യജിച്ചു, പ്രതിജ്ഞാബദ്ധനായി രാമഭക്തി പ്രകാശി പ്പിച്ചു. ശ്രീരാമനു പ്രിയനായി അല്ലയോ സോദര, ശിവനുതുല്യം

ആരുണ്ടു്? തന്റെ ഇഷ്ടദേവതയായ ശ്രീരാമനെ പരീക്ഷിക്കാൻ സീതാവേഷം ധരിച്ചു രാമനെ സമീപിച്ച സതീദേവിയുടെ ആ പ്രവൃത്തി ക്ഷമിക്കാൻ ശിവനു കഴിയാതെ വന്നതു രാമനിൽ അദ്ദേഹത്തിനുള്ള ഭക്തി ഒന്നുകൊണ്ടു മാത്രമാണ്. മറെറന്തു പാപമാണു സതി ചെയ്തിട്ടുള്ളതു്? സഹോദര, ഒന്നാലോചിച്ചുനോക്കു.

ദോ: പ്രഥമഹിം മൈം കഹി സിവ ചരിത ബൂഝ
മരമു തുംഹാര
സുചി സേവക തുംഹ രാമകേ രഹിത സമസ്ത
ബികാര

തുംഹ രാമകേ=അങ്ങു രാമന്റെ, സുചി സേവക=നിഷ്കളങ്കസേവകനെന്നും, സമസ്ത ബികാര=സമസ്തവികാര, രഹിത=രഹിതനാണെന്നും, പ്രഥമഹിം=ആദ്യമേതന്നെ, മൈം കഹി=ഞാൻ പറഞ്ഞു, സിവ ചരിത=ശിവചരിതത്തിന്റെ, മരമു=മമ്മവും, തുംഹാര ബൂഝാ=അങ്ങയ്ക്കു മനസ്സിലാക്കിത്തന്നു.

അങ്ങു ശ്രീരാമന്റെ നിഷ്കപട സേവകനാണ്; സമസ്തദോഷങ്ങളിൽനിന്നും വിമുക്തനുമാണ്. ഈ വസ്തുത ആദ്യമേതന്നെ ഞാൻ പറയുകയുണ്ടായി. മാത്രമല്ല ശിവചരിതത്തിന്റെ മമ്മവും ഞാനങ്ങയെ ധരിപ്പിച്ചു.

ചൌ: മൈം ജാനാ തുംഹാര ഗുന സീലാ കഹഉം
സുനഹു അബ രഘുപതി ലീലാ
സുനി മുനി ആജ സമാഗമ തോരേം കഹി ന
ജാഇ ജസ സുഖു മന മോരേം

തുംഹാര ഗുന സീലാ=അങ്ങയുടെ ഗുണങ്ങളും ശീലവും, മൈം ജാനാ=ഞാൻ ഗ്രഹിച്ചിട്ടുണ്ടു്, അബ രഘുപതി ലീലാ=ഇപ്പോൾ ശ്രീരാമലീലകൾ, കഹഉം സുനഹു=വണ്ണിക്കുന്നതു കേൾക്കു, മുനി സുനി=ഹേ മുനേ, കേൾക്കു, ആജ തോരേം സമാഗമ=ഇന്നു അങ്ങ

യുടെ സമാഗമംകൊണ്ടു, മോരേം മന ജസ സുഖു=എൻെറ മന സ്സിലുണ്ടാകുന്ന സുഖം (എത്രത്തോളമെന്നു്), കഹി ന ജാഇ=പ റഞ്ഞറിയിക്കുക വയ്യ.

അങ്ങയുടെ ഗുണങ്ങളും ശീലവും എനിക്കു നന്നായറിയാം. അതുകൊണ്ടുതന്നെയാണു രാമചരിതം ഞാനിപ്പോൾ വർണ്ണിക്കാൻ തുടങ്ങുന്നതും. അങ്ങു സശ്രദ്ധം കേൾക്കുക. ഹേ മുനേ, അങ്ങയുമായുള്ള സമാഗമംകൊണ്ടു എൻെറ മനസ്സു ഇന്നനുഭവിക്കുന്ന സുഖം എത്രത്തോളമെന്നു പറയാൻ എനിക്കു കഴിവില്ല.

രാമ ചരിത അതി അമിത മുനീസാ കഹി ന സകഹിം
സതകോടി അഹീസാ
തദപി ജഥാസ്രുത കഹഉം ബഖാനീ സുമിരി
ഗിരാപതി പ്രഭു ധനുപാനീ

മുനീസാ=അല്ലയോ മഹർഷേ, രാമ ചരിത=ശ്രീരാമചരിതം, അതി അമിത=അത്യമിതമാണു്, സതകോടി അഹീസാ=നൂറുകോടി സ പ്പരാജാക്കന്മാരാലും, കഹി ന സകഹിം=പറയാൻ കഴിവില്ല, തദപി ജഥാശ്രുത=എന്നാലും യഥാശ്രുതം, ബഖാനീ കഹഉം=വ ർണ്ണിച്ചു ഞാൻ പറയുന്നു, ഗിരാപതി=സരസ്വതിയേയും, ധനുപാനീ പ്രഭു സുമിരി=ധനുഷ്പാണിയായ ഭഗവാനേയും ധ്യാനിച്ചു കൊണ്ടു്.

അല്ലയോ മഹർഷേ, നൂറു കോടി അനന്തന്മാരാലും വർണ്ണിക്കാനാവാത്ത അത്ര അമിതമായിട്ടുള്ള ഒന്നാണു ശ്രീരാമൻെറ ചരിതം. എന്നാലും ഞാനതു എനിക്കു കേൾക്കാനിടയായിട്ടുള്ളതുപോലെ സരസ്വതിയേയും ധനുഷ്പാണിയായ ഭഗവാനേയും ധ്യാനിച്ചു കൊണ്ടു സവിസ്തരം വർണ്ണിക്കാം.

സാരദ ദാരുനാരി സമ സ്വാമീ രാമു സൂത്രധര
അന്തര ജാമീ
ജേഹിപര കൃപാ കരഹിം ജനു ജാനീ കവി ഉര
അജിര നചാവഹിം ബാനീ.

സ്വാമീ=സ്വാമിൻ, സാരദ=സരസ്വതി, ദാരുനാരി സമ=പെൺപാവയ്ക്കു തുല്യവും, അന്തരജാമീ രാമു=അന്തര്യാമിയായ രാമൻ, സൂത്രധര=സൂത്രധാരനുമാണ്. ജന ജാനീ=ഭക്തജനമെന്നറിഞ്ഞു, ജേഹി പര=ആരിൽ, കൃപാ കരഹിം=കൃപ പ്രകാശിപ്പിക്കുന്നു. കവി ഉര=(അദ്ദേഹംതന്നെയാണ്) കവിയുടെ മനസ്സാകുന്ന, അജിര:= അങ്കണത്തിലും, ബാനീ നചാവഹിം=വാണിയെക്കൊണ്ടു നൃത്തം ചെയ്യിക്കുന്നതു്.

സ്വാമിൻ, സരസ്വതി പെൺപാവയ്ക്കു സമവും അന്തര്യാമിയായ രാമൻ സൂത്രധാരനുമാണ്. തന്റെ ഭക്തനാണെന്നറിഞ്ഞു ഏതൊരുവനിലും കൃപ പ്രദർശിപ്പിക്കുന്ന ആ രാമഭദ്രൻതന്നെയാണ കവിയുടെ മനസ്സാകുന്ന അങ്കണത്തിലും സരസ്വതിയെക്കൊണ്ടു നൃത്തം ചെയ്യിക്കുന്നതു്. [സൂത്രധരനെന്ന പദത്തിന്റെ അർത്ഥവ്യാപ്തി ചിന്തനീയമാണ്. ശരിയായ ചരടുപിടുത്തക്കാരനെക്കൊണ്ടല്ലാതെ പാവകളെ സന്ദർഭാനുസാരം നൃത്തം ചെയ്യിക്കാൻ കഴിവില്ല. ചരടുപിടുത്തക്കാരന്റെ യോഗ്യതയനുസരിച്ചിരിക്കും പാവയുടെ കളിയും. കളി പിഴയ്ക്കുന്നതു പാവയുടെ ദോഷംകൊണ്ടല്ല സൂത്രധരന്റെ അറിവില്ലായ്മയും അശ്രദ്ധയുംകൊണ്ടാണ്. സരസ്വതിയെ പാവയാക്കി സങ്കല്പിച്ചിരിക്കുന്നതിൽനിന്നു് ആ ദേവിയുടെ നിസ്സഹായതയും ആ ദേവിയെ നയിക്കുന്ന രാമന്റെ പ്രാഗത്ഭ്യവും ഭംഗ്യന്തരേണ കവി പ്രകാശിപ്പിക്കുന്നു. ഭക്തനോടുള്ള ദയ രാമനു കവിയിലും ഉണ്ടു് എന്നു ഭാവം].

പ്രനവഉം സോഇ കൃപാല രഘുനാഥാ ബരനഉം
ബിസദ താസു ഗുന ഗാഥാ
പരമ രമ്യ ഗിരിബരു കൈലാസൂ സദാ ജഹാം സിവ
ഉമാ നിവാസൂ.

സോഇ കൃപാല രഘുനാഥാ=ആ കൃപാലുവായ ശ്രീരാമനെ, പ്രനവഉം താസു ഗുനഗാഥാ=ഞാൻ പ്രണമിക്കുന്നു. അദ്ദേഹത്തിന്റെ

ഗുണലീലകൾ, ബരനഉം=വൎണ്ണിക്കുകയും ചെയ്യുന്നു. കൈലാസ-ഗിരിബരു=കൈലാസമഹാപൎവ്വതം, പരമ രമ്യ ജഹാം=പരമ രമ്യമാണ്. അവിടമാണല്ലോ, സിവ ഉമാ സദാ നിവാസ്സ=ഉമാ ശിവന്മാരുടെ നിത്യനിവാസം.

ദയാസാഗരമായ ആ ശ്രീരാമനെ ഞാൻ പ്രണമിച്ച് അദ്ദേഹത്തിൻെറ ഗുണലീലകൾ വൎണ്ണിക്കുന്നു. ഉമാമഹേശ്വരന്മാർ സദാ എവിടെ നിവസിക്കുന്നുവോ ആ കൈലാസമഹാഗിരി ഏററവും പ്രിയദൎശകമാകുന്നു.

ദോ: സിദ്ധ തപോധന ജോഗിജന സുര കിന്നര
മുനിബൃന്ദ
ബസഹിം തഹാം സുകൃതി സകല സേവഹിം
സിവ സുഖ കന്ദ.

തഹാം, സകല സിദ്ധ, തപോധന=അവിടെ സകല സിദ്ധന്മാരും തപോധനന്മാരും, ജോഗിജന സുര=യോഗികളും ദേവന്മാരും, കിന്നര മുനിബൃന്ദ=കിന്നരന്മാരും മുനിസമൂഹവും, സുകൃതി ബസഹിം=പുണ്യാത്മാക്കളും വസിക്കുന്നു, സുഖകന്ദ സിവ=സുഖകന്ദമായ ശിവനെ, സേവഹിം=ഭജിക്കുകയും ചെയ്യുന്നു.

ആ മഹാഗിരിയായ കൈലാസത്തിൽ സിദ്ധന്മാരും തപോധനന്മാരും യോഗികളും ദേവന്മാരും കിന്നരന്മാരും, മുനിസമൂഹവും, പുണ്യാത്മാക്കളും അധിവസിച്ച സുഖകന്ദമായ ശിവനെ സേവിക്കുന്നു.

ചൗ: ഹരി ഹര ബിമുഖ ധൎമ്മ രതി നാഹീം തേ നര
തഹം സപനേഹ്ഉം നഹിം ജാഹീം
തേഹി ഗിരി പര ബട ബിടപ ബിസാലാ
നിത നൂതന സുന്ദര സബ കാലാ

ഹരിഹര ബിമുഖ=ഹരിയിലും ഹരനിലും വൈമുഖ്യമുള്ളവരും, ധൎമ്മ രതി നാഹീം=ധൎമ്മത്തിൽ ആസക്തി ഇല്ലാത്തവരും(ആരോ),

തേ നര തഹം=ആ നരന്മാക്ക ആ സ്ഥലത്തു്, സപനേഹും ജാഹിം നസീം=സ്വപ്നേപി ചെല്ലാൻ കഴിവില്ല, തേഹി ഗിരി പര=ആ പർവ്വതത്തിൽ, നിത നൂതന=നിത്യനൂതനവും, സുന്ദര=സുന്ദരവും, സബകാലാ=എല്ലാ ഋതുക്കളിലും (പുഷ്പിക്കുകയും ഫലിക്കുന്നതും ആയ), ബിസാല ബട ബിടപ=ക്കുററൻ വടവൃക്ഷമുണ്ടു്.

ഹരിഹരവിമുഖന്മാരും ധർമ്മശ്രദ്ധാവിഹീനരുമായ ജനങ്ങൾക്കു സ്വപ്നേപി ചെന്നെത്താൻ സാധിക്കുന്ന പ്രദേശമല്ല കൈലാസം. അവിടെ എല്ലാ ഋതുക്കളിലും പുഷ്പിക്കുന്നതും ഫലിക്കുന്നതും നിത്യവും നൂതനവും രമണീയവുമായൊരു ക്കുററൻ വടവൃക്ഷം സ്ഥിതിചെയ്യുന്നുണ്ടു്.

ത്രിബിധ സമീര സുസീതലി ഛായാ സിവ
ബിശ്രാമ ബിടപ ശ്രുതി ഗായാ
ഏക ബാര തേഹി തര പ്രഭു ഗയഊ തരു ബിലോകി
ഉര അതി സുഖു ഭയഊ

ത്രിബിധ സമീര=മൂന്നുവിധത്തിലുള്ള കാററു്, സുസീതലി ഛായാ=കുളിരാന്ന തണൽ, സിവ ബിശ്രാമ ബിടപ=ശിവൻ വിശ്രമിക്കാനുപയോഗിക്കുന്ന വൃക്ഷം, ശ്രുതി ഗായാ ഏകബാരാ=വേദം അതു ഗാനംചെയ്തിട്ടുണ്ടു്. ഒരിക്കൽ, പ്രഭു തേഹി തര ഗയേഊ=ഭഗവാൻ ആ വൃക്ഷ(ച്ചോട്ടിൽ) ചെന്നു, തരു ബിലോകി=വൃക്ഷം കണ്ടു്, ഉര അതിസുഖു ഭയേഊ=മനസ്സിൽ അത്യധികം സുഖം തോന്നി.

കൈലാസത്തിലെ കാററു മൂന്നു ഗുണങ്ങളോടുകൂടിയതാണു്. ആ മൂന്നു ഗുണങ്ങളാകട്ടെ, ശീതളം, സുരഭിലം, മാന്ദ്യം എന്നിവയാണു്. വൃക്ഷത്തിൻെറ തണലോ ഏററവും ശൈതള്യത്തോടുകൂടിയതും. ആ വൃക്ഷമൂലത്തിലിരുന്നാണ് ശിവൻ വിശ്രമം കൊള്ളുക. ഒരിക്കൽ അദ്ദേഹം യാദൃച്ഛികമായി ആ വൃക്ഷത്തെ കാണുകയും അതിൻെറ അകൃത്രിമഭംഗികണ്ടു ഏററവും സന്തുഷ്ടനായിത്തീരുകയുംചെയ്തു.

നിജകര ഡാസി നാഗരിപു ഛാലാ ബൈഠേ
സഹജഹിം സംഭു കൃപാലാ
കുന്ദ ഇന്ദു ദര ഗൗര സരീരാ ഭുജ പ്രലംബ പരിധന
മുനി ചീരാ

നിജ കര നാഗരിപു ഛാലാ=സ്വഹസ്തംകൊണ്ടു് സിംഹചൎമ്മം, ഡാസി കൃപാലാ സംഭു=വിരിച്ചു് കൃപാലുവായ ശിവൻ, സഹജഹിം ബൈഠേ=സ്വാഭാവികമായിത്തന്നെ ഇരുന്നു, സരീരാ കുന്ദ ഇന്ദു ദര=(അദ്ദേഹത്തിന്റെ) ശരീരം കുരുക്കുത്തിമുല്ലയുടേയും ചന്ദ്രന്റേയും ശംഖിന്റേയും (പോലെ), ഗൗര=ശ്വേതവൎണ്ണത്തോടു കൂടിയതാണു്, ഭുജ പ്രലംബ=കൈകൾ നീണ്ടവയും ആണു്, മുനി ചീരാ പരിധന=മുനികളുടേതുപോലെയുള്ള കൗപീനമാണദ്ദേഹം ചാൎത്തിയിട്ടുള്ളതു്.

സ്വന്തം കൈകൊണ്ടുതന്നെ അദ്ദേഹം സിംഹചൎമ്മം വിരിച്ചു അതിൽ സാധാരണമട്ടിൽ ഇരുന്നു. അദ്ദേഹത്തിന്റെ ദേഹം മുല്ല, ചന്ദ്രൻ, ശംഖു എന്നിവയുടെ നിറംപോലുള്ള നിറത്തോടു കൂടിയതും കൈകൾ സുദീൎഘങ്ങളുമാണു്. കൗപീനം മാത്രമാണദ്ദേഹം ഉടുത്തിട്ടുള്ളതും.

തരുന അരുന അംബുജ സമ ചരനാ നഖ ദുതി
ഭഗത ഹൃദയ തമ ഹരനാ
ഭുജഗ ഭൂതി ഭൂഷന ത്രിപുരാരീ ആനന സരദ ചന്ദ
ഛബി ഹാരീ

ചരനാ=തൃപ്പാദങ്ങൾ, തരുന അരുന അംബുജ സമ=തരുണാരുണാബ്ജങ്ങൾക്കു സമങ്ങളാണു്, നഖ ദുതി=നഖകാന്തിയാകട്ടേ ഭഗത ഹൃദയ തമ ഹരനാ=ഭക്തഹൃദയതമസ്സിനെ അപഹരിക്കുന്നതുമാണു്, ത്രിപുരാരീ ഭുജഗ ഭൂതി ഭൂഷന=ശിവൻ ഭുജഗഭൂതിഭൂഷണനാണു്, ആനന സരദ ചന്ദ=മുഖം ശരൽചന്ദ്രന്റെ, ഛബി ഹാരീ=ശോഭയെ ഹരിക്കുന്നതുമാണു്.

പുതുത്തൂട്ടപ്പാന്ന് കമലങ്ങൾക്ക സമാനങ്ങളായ ചേവടികൾ, ഭക്തന്മാരുടെ ഹൃദയത്തിലെ അജ്ഞാനം നശിപ്പിക്കുന്ന നഖകാന്തി; ഭുജഗഭൂതികളെക്കൊണ്ടു് ഭൂഷിതമായ ദേഹം, ശരച്ചന്ദ്രശോഭയെ വെല്ലുവിളിക്കുന്ന കാന്തി.

ദോ: ജടാ മുകുട സുര സരിത സിര ലോചന നലിന
ബിസാല
നീല കണ്ഠ ലാവന്യ നിധി സോഹ ബാല
ബിധു ഭാല

ജടാ മുകുട=ജടാകിരീടം, സുര സരിത=(അതിൽ) ഗംഗ, ബിസാല ലോചന നലിന=വിശാലങ്ങളായ ലോചന നളിനങ്ങൾ, നീല കണ്ഠ=നീലകണ്ഠം, ഭാല ബാല ബിധു=ഫാലത്തിൽ ബാലചന്ദ്രൻ, ലാവന്യ നിധി=(ഇങ്ങനെ) ലാവണ്യനിധിയായി, സോഹാ=ശോഭിച്ചു.

ശിരസ്സിൽ ജടാകിരീടം. അതിൽ ഗംഗ; വിശാലങ്ങളായ ലോചനകമലങ്ങൾ; നീലകണ്ഠ; നെററിത്തടത്തിൽ ബാലചന്ദ്രൻ ഇങ്ങനെ അദ്ദേഹം ലാവണ്യനിധിയായി ശോഭിച്ചു.

ചൌ: ബൈഠേം സോഹ കാമ രിപു കൈസേം ധരേം
സരീരു സാന്തരസു ജൈസേം
പാരബതീ ഭല അവസരു ജാനീ ഗഇൗം സംഭു
പഹിം മാതു ഭവാനീ

സാന്തരസു സരീരു ധരേം ജൈസേം=ശാന്തരസം ശരീരമെടുത്താൽ എങ്ങനേയോ, കൈസേം ബൈഠേം കാമ രിപു=അപ്രകാരം ഉപവിഷ്ടനായ ശിവൻ, സോഹ=ശോഭിച്ചു, ഭല അവസരു ജാനീ=നല്ലൊരവസരമെന്നറിഞ്ഞു, മാതു ഭവാനീ പാരബതീ=(ലോക) മാതാവും ഭവാനിയുമായ പാർവ്വതി, സംഭു പഹിം ഗഇൗം=ശംഭുവിനെ സമീപിച്ചു.

ശാന്തരസം ശരീരമെടുക്കുക; എന്നിട്ടൊരിടത്തിരിക്കുക എന്നുവന്നാൽ എപ്രകാരമോ അപ്രകാരം ഉപവിഷ്ടനായ ശിവൻ

ശോഭിച്ചു. ലോകമാതാവും ശിവാർദ്ധാംഗിനിയും ആയ ഗിരിജ ഇതു നല്ലൊരവസരമാണെന്നു മനസ്സിലാക്കി ശിവനെ സമീപിച്ചു.

ജാനി പ്രിയാ ആദരു അതി കീൻഹാ ബാമ ഭാഗ
ആസനു ഹര ദീൻഹാ
ബൈഠീം സിവ സമീപ ഹരഷാഈ പൂരുബ ജന്മ
കഥാ ചിത ആഈ

പ്രിയാ ജാനി=പ്രിയയെന്നറിഞ്ഞു, അതി ആദരു കീൻഹാ=അത്യധികം ആദരിച്ചു, ഹര ബാമ ഭാഗ ആസനു=ശിവൻ വാമഭാഗം ഇരിപ്പിടമായി, ദീൻഹാ=നൽകി, ഹരഷാഈ സിവ സമീപ=പ്രസന്നയായി ശിവസമീപത്തു, ബൈഠീം പൂരുബ ജന്മ=ഇരുന്നു. പൂർവ്വജന്മത്തിലെ, കഥാ ചിത ആഈ=കഥ മനസ്സിൽവന്നു.

പ്രാണപ്രേയസിയായ ഗിരിജയാണു വന്നിരിക്കുന്നതെന്നു മനസ്സിലാക്കിയ ശിവൻ അവളെ സമാദരിച്ചു വാമഭാഗത്തു ഇരിക്കാൻ ഇരിപ്പിടം നൽകി. പ്രഹൃഷ്ടയായി ഗിരിജ ശിവാന്തികത്തിലിരുന്നു. പൂർവ്വജന്മകഥ അവളുടെ ഹൃദയത്തിൽ ഉണ്ടായി.

പതി ഹിയം ഹേതു അധിക അനുമാനീ ബിഹസീ ഉമാ
ബോലീം പ്രിയബാനീ
കഥാ ജോ സകല ലോക ഹിതകാരീ സോഇ പൂഛന
ചഹ സൈലകുമാരീ

പതി ഹിയം=ഭർത്തൃഹൃദയത്തിൽ, അധിക ഹേതു അനുമാനീ=അധികമായ സന്തോഷമുണ്ടെന്നറിഞ്ഞു, ഉമാ ബിഹസീ=ഉമ ചിരിച്ചു്, പ്രിയബാനീ ബോലീം=പ്രിയവാക്കുകളാൽ പറഞ്ഞു:—, സകല ലോക ഹിതകാരീ=സകല ലോകങ്ങൾക്കും ഹിതം ചെയ്യുന്നതായ, ജോ കഥാ സോഇ സൈലകുമാരീ=യാതൊരു കഥയുണ്ടോ അതു പാർവ്വതി, പൂഛന ചഹ=ചോദിക്കാനാഗ്രഹിക്കുന്നു.

ഭർത്താവിന്റെ മനസ്സു അതിസ്നേഹനിർഭരമെന്നു ഊഹിച്ചു ഉമ ചിരിച്ചു് പ്രിയവാക്കുകളാൽ ഇപ്രകാരം അറിയിച്ചു:— 'സകല

ലോകങ്ങൾക്കം ഹിതപ്രദമായി എതൊരു കഥയുണ്ടോ ആ കഥ കേൾക്കാനാണ ഈ ഗിരിജ കൊതിക്കുന്നതു്.'

ബിസ്വനാഥ മമ നാഥ പുരാരീ ത്രിഭുവന മഹിമാ
ബിദിത തുംഹാരീ
ചരു അരു അചരു നാഗ നര ദേഹി സകല കരഹിം
പദ പങ്കജ സേവാ

ബിസ്വനാഥ മമ നാഥ=ലോകനാഥനും എൻെറ നാഥനും, പുരാരീ തുംഹാരീ=ത്രിപുരാന്തകനുമായ അങ്ങയുടെ, മഹിമാ ത്രിഭുവന ബിദിത=മാഹാത്മ്യം ത്രിഭുവനവിദിതമാണ്, ചരു അരു അചരു=ചരങ്ങളും അചരങ്ങളും, നാഗ നര ദേവാ സകല=നാഗനരദേവന്മാരുമെല്ലാം, പദ പങ്കജ സേവാ കരഹിം=തൃപ്പാദകമലസേവ ചെയ്തുകൊണ്ടിരിക്കുന്നു.

ലോകനാഥനും, എൻെറ പ്രാണനാഥനും ത്രിപുരാന്തകനുമാണ് അവിടന്നു്. അങ്ങയുടെ മാഹാത്മ്യം മൂന്നു ലോകത്തുള്ളവക്കം നന്നായറിയാനും കഴിഞ്ഞിട്ടുണ്ടു്. നാഗനരദേവന്മാരുൾപ്പെട്ട സമസ്ത ചരാചരങ്ങളും അങ്ങയുടെ തൃപ്പാദങ്ങൾ ഭജിക്കുന്നു.

ദോ: പ്രഭു സമരഥ സർബഗ്യ സിവ സകല കലാ ഗുന
ധാമ
ജോഗ ഗ്യാന ബൈരാഗ്യ നിധി പ്രനത
കലപതരു നാമ

പ്രഭു സമരഥ=പ്രഭോ, അങ്ങു സമർത്ഥനും, സർബഗ്യ സിവ=സർവ്വജ്ഞനും മംഗളസ്വരൂപനും, സകല കലാ ഗുന ധാമ=സകല കലകളുടേയും സർവ്വഗുണങ്ങളുടേയും ധാമവും, ജോഗ ഗ്യാന ബൈരാഗ്യ നിധി=യോഗജ്ഞാനവൈരാഗ്യങ്ങളുടെ ഇരിപ്പിടവും, നാമ പ്രനത കലപതരു=(അങ്ങയുടെ) നാമം പ്രണതന്മാൎക്കു കല്പകതരുവുമാണ്.

പ്രഭോ അവിടന്നു സമർത്ഥനാണ്; സർവ്വജ്ഞനും മംഗളസ്വരൂപനുമാണ്; കലാവല്ലഭനും ഗുണധാമവുമാണ്. അങ്ങു യോഗ

ജ്ഞാനവൈരാഗ്യങ്ങളുടെ ഇരിപ്പിടവും അങ്ങയുടെ നാമം പ്രണത നാക്കു കല്പകതരുവുമാണ്.

ചൗ: ജൗം മോ പര പ്രസന്നാ സുഖരാസീ ജാനിയ സത്യ
മോഹി നിജ ദാസീ
തൗ പ്രഭു ഹരഹു മോര അഗ്യാനാ കഹി രഘുനാഥ
കഥാ ബിധി നാനാ

സുഖരാസീ=ആനന്ദസ്വരൂപമേ, ജൗം മോപര പ്രസന്ന=എന്നിൽ പ്രസന്നനാണെങ്കിൽ, തൗ മോഹി സത്യ നിജ ദാസീ ജാനിയ= എന്നെ യഥാർത്ഥത്തിൽ സ്വദാസിയായി ഗ്രഹിക്കുന്നുവെങ്കിൽ, പ്രഭു=ഹേ പ്രഭോ, നാനാബിധി=പലതരത്തിലുള്ള, രഘുനാഥ ക ഥാ കഹി=ശ്രീരാമകഥ പറഞ്ഞു, മോര അഗ്യാനാ=എൻെറ അ ജ്ഞാനം, ഹരഹു=നശിപ്പിക്കുക.

ഹേ ആനന്ദസ്വരൂപിൻ, എന്നിൽ അവിടന്നു പ്രസന്നനാണെങ്കിൽ ഞാൻ അങ്ങയുടെ ദാസിയെന്നു വാസ്തവത്തിൽ അങ്ങു കരുതുന്നുണ്ടെങ്കിൽ അവിടന്നു ശ്രീരാമൻെറ വിവിധ ചരിതം എ നിക്കുപദേശിച്ചു എന്നിലുള്ള അജ്ഞാനം പരിഹരിക്കുക.

ജാസു ഭവനു സുരതരു തര ഹോഇ സഹി കി ദരിദ്ര
ജനിത ദുഖു സോഇ
സസി ഭൂഷന അസ ഹൃദയം ബിചാരീ ഹരഹു നാഥ
മമ മതി ഭ്രമ ഭാരീ

ജാസു ഭവനു=ആരുടെ ഗൃഹം, സുരതരു തര ഹോഇ=കല്പകവൃക്ഷ ത്തിൻെറ ചോട്ടിലാണോ, സോഇ കി ദരിദ്ര ജനിത ദുഖു സഹി= അവൻ ദാരിദ്ര്യജനിതമായ ദുഃഖം അനുഭവിക്കുമോ?, സസി ഭൂഷന= ഹേ ചന്ദ്രശേഖര, അസ ഹൃദയം=ഇങ്ങനെ ഹൃദയത്തിൽ, ബി ചാരി നാഥ=വിചാരിച്ച് ഹേ നാഥ, മമ ഭാരി മതി ഭ്രമ=എ ൻെറ വളർച്ച മതിഭ്രമം, ഹരഹു=നശിപ്പിക്കുക.

കല്പകവൃക്ഷച്ചോട്ടിൽ ഗൃഹമുള്ള ഒരുവനു എങ്ങനെയാണ സ്വാമിൻ ദാരിദ്ര്യദുഃഖം അനുഭവിക്കാനിടവരിക? ഹേ ചന്ദ്രമൗ

ലേ, ഇങ്ങനെ മനസ്സിൽ വിചാരിച്ച് അവിടന്നെൻെറ വദ്ധിച്ച മതിഭ്രമം ശമിപ്പിക്കുക.

പ്രഭു ജേ മുനി പരമാരഥ ബാദീ കഹഹിം രാമ കഹ്ഹും
ബ്രഹ്മ അനാദീ
സേസ സാരദാ ബേദ പുരാനാ സകല കരഹിം
രഘുപതി ഗുന ഗാനാ

പ്രഭു=അല്ലയോ സ്വാമിൻ, ജേ പരമാരഥ ബാദീ മുനി=യാതൊരു പരമാൎത്ഥവാദികളായ മുനിമാരുണ്ടോ (അവർ), രാമ കഹ്ഹും=രാമനെ, അനാദീ ബ്രഹ്മ കഹഹിം=അനാദിബ്രഹ്മമെന്നു പറയുന്നു, ബേദ പുരാനാ സേഷ സാരദാ=വേദപുരാണങ്ങളും ശേഷനും സരസ്വതിയും, സകല=എല്ലാം, രഘുപതി ഗുന ഗാനാ കരഹിം=ശ്രീരാമൻെറ ഗുണങ്ങളെ ഗാനംചെയ്യുന്നു.

പരമാൎത്ഥവാദികളായ മുനിമാർ, ഹേ സ്വാമിൻ, ശ്രീരാമനെ അനാദിബ്രഹ്മമെന്നു വൎണ്ണിക്കുന്നു. വേദങ്ങളും പുരാണങ്ങളും ആദിശേഷനും സരസ്വതിയുമെല്ലാം ശ്രീരാമൻെറ ഗുണഗണങ്ങാം പാടുകയും ചെയ്യുന്നു.

തുംഹ പുനി രാമ രാമ ദിന രാതീ സാദര ജപഹ്ഹ
അനംഗ ആരാതീ
രാമു സോ അവധ നൃപതി സുത സോഈ കീ അജ
അഗുന അലഖ ഗതി കോഈ

അനംഗ ആരാതീ തുംഹ പുനി=ഹേ അംഗജാരേ, അങ്ങാണെങ്കിൽ, രാമ രാമ ദിന രാതീ=രാമ, രാമ എന്നിങ്ങനെ പകലും രാവും, സാദര ജപഹ്ഹ=ആദരപൂൎവ്വം ജപിക്കുകയും ചെയ്യുന്നു, സോ രാമ അവധ നൃപതി സുത=ആ രാമൻ അയോധ്യാ രാജാവിൻെറ പുത്രനോ, സോഇ കോഈ അജ അഗുന അലഖ ഗതി=അതോ അജനും അഗുണനും അലഘഗതിയുമായ മററു വല്ലവനുമോ?

അവിടുന്നാകട്ടേ രാപ്പകൽ വ്യത്യാസം കൂടാതെ രാമ രാമ എന്നിങ്ങനെ ആദരപൂൎവ്വം ജപിക്കുകയും ചെയ്യുന്നു. ഇങ്ങനെ

മുനിമാരും വേദപുരാണങ്ങളും ആദിശേഷനും സരസ്വതിയും അവിടന്നും പ്രകീർത്തിക്കുന്നതു അയോധ്യാ രാജാവിൻെറ പുത്രനായ ആ രാമനെത്തന്നെയോ അതല്ല ജന്മരഹിതനും നിർഗ്ഗുണനും അജ്ഞാതഗതിയോടുകൂടിയവനുമായ മററു് ആരെയെങ്കിലുമോ?

ദോ: ജൗം നൃപ തനയ ത ബ്രഹ്മ കിമി നാരി ബിരഹം
മതി ഭോരീ
ദേഖി ചരിത മഹിമാ സുനതി ഭ്രമതി ബുദ്ധി
അതി ഭോരീ

ജൗം നൃപത നയത=അദ്ദേഹം രാജകുമാരൻതന്നെയാണെങ്കിൽ, മതി നാരി ബിരഹ ഭോരീ=(അദ്ദേഹത്തിൻെറ) ബുദ്ധി ഭാര്യാവിരഹകാതരമാണെങ്കിൽ, കിമി ബ്രഹ്മ=എങ്ങനെ അദ്ദേഹം ബ്രഹ്മമാകും?, ചരിത ദേഖി=ചരിത്രം കണ്ടും, മഹിമാ സുനതി=മാഹാത്മ്യം കേട്ടും, മോരീ ബുദ്ധി=എൻെറ മനസ്സ, അതി ഭ്രമതി=വല്ലാതെ ഭ്രമിക്കുന്നു.

മുമ്പു പറഞ്ഞ ആ അനാദിബ്രഹ്മം നൃപപുത്രനായ ശ്രീരാമൻതന്നെയാണെങ്കിൽ അദ്ദേഹം ഭാര്യാവിരഹകാതരനാകുന്നതു് അസാംഗത്യമല്ലെ? അദ്ദേഹത്തിൻെറ ചരിത്രം കണ്ടും, മാഹാത്മ്യം കേട്ടും എൻെറ മനസ്സിനു വല്ലാത്ത ആശയക്കുഴപ്പം സംഭവിച്ചിരിക്കുന്നു.

ചൗ: ജൗം അനീഹ ബ്യാപക ബിഭു കോഉൗ കഹഹു
ബുഝാഇ നാഥ മോഹി സോഉൗ
അഗ്യ ജാനി രിസ ഉര ജനി ധരഹു ജേഹി
ബിധി മോഹ മിടൈ സോഇ കരഹു

ജൗം അനീഹ ബ്യാപക ബിഭു കോഉൗ=അനീഹനും വ്യാപകനുമായ ആ ബ്രഹ്മം മറെറാരാളാണെങ്കിൽ, നാഥ സോഉൗ മോഹി ബുഝാഇ കഹഹു=ഹേ നാഥ, അദ്ദേഹം ആരെന്നു എനിക്കു മനസ്സിലാക്കിത്തരിക, അഗ്യ ജാനി=(ഞാൻ) അജ്ഞയാണെന്നറി

ഞ്ഞു്, ഉര രിസ ജനി ധരഹു=മനസ്സിൽ ഈൗഷ്യതോന്നരുതു്, ജേഹി ബിധി=ഏതുപ്രകാരമായാൽ, മോഹ മിടൈ=മോഹം അകലുമോ, സോഇ കരഹു=അതു പ്രവൎത്തിക്കുക.

ദശരഥപുത്രനായ രാമനല്ല ഇവിടെ നിൎദ്ദിഷ്ടമായ അനീഹ വ്യാപകബ്രഹ്മമെങ്കിൽ മററാരാണ അദ്ദേഹമെന്നു വ്യക്തമായി അരുളിച്ചെയ്യുക. ഞാൻ അറിവില്ലാത്തവളെന്നു കരുതി എന്നിൽ കോപം പ്രകടിപ്പിക്കരുതേ. എനിക്കെൻെറ ഭ്രമം തീരണം. അതിന്നു പൎയ്യാപ്തമായതെന്തോ അതു അവിടന്നു പ്രവൎത്തിക്കണം.

മൈം ബന ദീഖി രാമ പ്രഭുതാഈ അതി ഭയ ബികല ന തുംഹഹി സുനാഈ
തദപി മലിന മന ബോധു ന ആവാ സോ ഫലു ഭലീ ഭാംതി ഹം പാവാ

മൈം ബന=ഞാൻ വനത്തിൽവെച്ചു, രാമ പ്രഭുതാഈ=ശ്രീരാമൻെറ പ്രഭുത്വം, ദീഖി=കാണുകയുണ്ടായി, അതി ഭയ ബികല=വൎദ്ധിച്ച ഭയത്താൽ വ്യാകുലയായി, തുംഹഹി ന സുനാഈ=(ആ സംഭവം) അങ്ങയെ കേൾപ്പിച്ചില്ല, തദപി മലിന മന=എന്നിട്ടും മലിനമനസ്സിന്നു, ബോധു ന ആവാ=ബോധം വന്നില്ല, സോ ഫലു ഭലീ ഭാംതി=അതിൻെറ ഫലം നല്ലപോലെ, ഹമ പാവാ=എനിക്കു ലഭിക്കുകയും ചെയ്തു.

[പൂൎവ്വജന്മവൃത്താന്തമാണിവിടെ പാൎവ്വതി പറയുന്നതു്.]

ശ്രീരാമൻെറ അമാനുഷപ്രഭാവം ഞാൻ ദണ്ഡകാരണ്യത്തിൽ വെച്ചു ഗ്രഹിക്കുകയുണ്ടായി. ഞാൻ ഭയകമ്പിതയുമായിത്തീൎന്നു. ആ സംഗതി ഞാനങ്ങയെ ധരിപ്പിക്കുകയും ചെയ്തില്ല. എന്നിട്ടും എൻെറ മനസ്സിനെ ബാധിച്ച അജ്ഞാനം നീങ്ങുകയല്ല ഉണ്ടായതു്. ഞാൻ രാമനെ സാധാരണ ഒരു വ്യക്തിയായി തരംതാഴ്ത്തിയതിലും അങ്ങയിൽനിന്നു സത്യം മറച്ചുവെച്ചതിലും അപരാധിനിയായിത്തീൎന്ന എനിക്കു മതിയായ ശിക്ഷ ലഭിക്കുകയും ചെയ്തു.

അജഹൂം കഛു സംസഉ മന മോരേം കരഹു കൃപാ ബിനവഉം കര ജോരേം

പ്രഭു തബ മോഹി ബഹു ഭാംതി പ്രബോധാ നാഥ
സോ സമുഝി കരഹു ജനി ക്രോധാ

അജഹൂം കഛു സംസഉ=ഇപ്പോഴും കുറച്ചുടിയും കുറഞ്ഞൊരു സന്ദേഹം, മോരേം മന=എൻെറ മനസ്സിൽ (ഉണ്ട്), കര ജോരേം ബിനവഉം=കൈകൂപ്പി അപേക്ഷിക്കുന്നു, കൃപാ കരഹു=കൃപ പ്രദർശിപ്പിക്കുക, തബ പ്രഭു=അന്നു ഹേ പ്രഭോ അവിടുന്നു, ബഹു ഭാംതി പ്രബോധാ=പലതരത്തിലും എന്നെ പ്രബോധിപ്പിച്ചു, നാഥ സോ സമുഝി=സ്വാമിൻ, (ഞാനങ്ങു പറഞ്ഞതു ഗണിച്ചില്ലല്ലോ) അതു വിചാരിച്ച്, ജനി ക്രോധാ കരഹു=എന്നിൽ ക്രോധം അരുത്.

ഇന്നും എൻെറ മനസ്സ് ആ സന്ദേഹത്തിൽനിന്നു തികച്ചും വിമുക്തമായിട്ടില്ല. എന്നിൽ കൃപ പ്രകാശിപ്പിക്കാൻ ഞാൻ കൈകൂപ്പി അഭ്യർത്ഥിക്കുന്നു. അന്നവിടുന്നു എനിക്കു യഥാർത്ഥ ജ്ഞാനമുണ്ടാകാൻ പലതരത്തിലും യത്നിച്ചു. പക്ഷേ അങ്ങയുടെ ഉദ്ബോധനം ഞാൻ കൈക്കൊണ്ടില്ല. അതോർത്തു അങ്ങെന്നോടു കോപിക്കരുതേ!

തബ കര അസ ബിമോഹ അബ നാഹീം രാമകഥാ
പര രുചി മന മാഹീം
കഹഹു പുനീത രാമ ഗുന ഗാഥാ ഭുജഗ രാജ ഭൂഷന
സുരനാഥാ

തബ കര അസ ബിമോഹ=അന്നുണ്ടായിരുന്ന ആ വിമോഹം, അബ നാഹീം=ഇപ്പോളില്ല, രാമകഥാ പര മന മാഹീം രുചി=ശ്രീരാമകഥയോടു മനസ്സിനു അഭിരുചിയും ഉണ്ട്, രാമ പുനീത ഗുന ഗാഥാ കഹഹു=ശ്രീരാമൻെറ പവിത്ര ഗുണസമൂഹം അരുളിച്ചെയ്യു, ഭുജഗ രാജ ഭൂഷന=ഹേ സർപ്പഭൂഷണ, സുര നാഥാ=അവിടുന്നു ദേവന്മാരുടേയും ദേവനാണല്ലോ.

ഹേ സർപ്പഭൂഷണ, ദേവാധിദേവ, പണ്ടു എനിക്കുണ്ടായിരുന്ന ആ മതിഭ്രമം ഇപ്പോൾ എന്നിൽ ഇല്ല. മാത്രമല്ല, രാമകഥ

യിൽ എനിക്കു അഭിരുചി ഉണ്ടാവുകയും ചെയ്തിരിക്കുന്നു. ശ്രീരാമൻെറ പാവനഗുണങ്ങൾ അവിടുന്നു അരുളിച്ചെയ്യണമേ.

ദോ: ബന്ദഉം പദ ധരി ധരനി സിരു ബിനയ കരഉം കര ജോരി
ബരനഹു രഘുബര ബിസദ ജസു ശ്രുതി സിദ്ധാന്ത നിചാരി

ധരനി സിരു ധരി പദ ബന്ദഉം=ഭൂമിയിൽ ശിരസ്സർപ്പിച്ച ഞാൻ തൃപ്പാദങ്ങൾ വന്ദിക്കുന്നു, കര ജോരി ബിനയ കരഉം=കൈകൂപ്പി അൎത്ഥിക്കുകയും ചെയ്യുന്നു, ശ്രുതി സിദ്ധാന്ത നിചോരി=വേദസിദ്ധാന്തങ്ങളൾക്കൊള്ളുന്ന, രഘുബര ബിസദ ജസു=വിപുലകീൎത്തി, ബരനഹു=(അവിടന്നു്) വൎണ്ണിക്കുക.

സാഷ്ടാംഗപ്രണാമംചെയ്തു കൈകൂപ്പി ഞാനങ്ങയോടഭ്യൎത്ഥിക്കുന്നു, വേദസിദ്ധാന്തസാരമായ ശ്രീരാമൻെറ അഖിലലോകവ്യാപകമായ കീൎത്തിയുടെ ചരിത്രം അങ്ങു വൎണ്ണിക്കണമെന്നു്.

ചൗ: ജദപി ജോഷിതാ നഹിം അധികാരീ ദാസീ മന ക്രമ ബചന തുംഹാരീ
ഗൂഢഉ തത്വ ന സാധു ദുരാവഹിം ആരത അധികാരീ ജഹം പാവഹിം

ജദപി ജോഷിതാ നഹിം അധികാരീ=സ്ത്രീകൾ അധികാരിമാരല്ലെങ്കിലും (ഞാൻ), മന ക്രമ വചന തുംഹാരീ=മനസാ കൎമ്മണാ വാചാ അങ്ങയുടെ, ദാസീ=ദാസിയാണു്, ജഹം സാധു ആരത=എവിടെ നല്ലവരായ ആൎത്തന്മാർ, അധികാരീ പാവഹിം=അധികാരിയെ പ്രാപിക്കുന്നു, ഗൂഢഉ തത്വ=(അവിടെ) ഗൂഢതത്വങ്ങൾ കൂടിയും, ന ദുരാവഹിം=മറയ്ക്കപ്പെടുന്നില്ല.

ഒരു സ്ത്രീയെന്ന നിലക്കു ബ്രഹ്മത്തിൻെറ നിഗൂഢതത്വങ്ങൾ ചോദിക്കാൻ എനിക്കധികാരമില്ലെങ്കിലും മനസാ വാചാ കൎമ്മണാ ഞാൻ അങ്ങയുടെ ദാസിയാണു്. ദുഃഖിതന്മാർ അധികാരി

കളെ സമീപിച്ചു ചോദിക്കുന്നപക്ഷം ഏതു നിഗൂഢ തത്വങ്ങളും അവരിൽനിന്നു മറച്ചുവെയ്ക്കുക പതിവില്ലല്ലോ. [ദുഃഖിതയും പരബ്രഹ്മജ്ഞാനം സിദ്ധിക്കുന്നതിൽ ആസക്തയും ഭഗവൽ ഭക്തയുമാണ് ഗിരിജ. ആ സ്ഥിതിക്കു, അവൾ അധികാരിയല്ലെങ്കിൽകൂടിയും അവൾക്കു ബ്രഹ്മതത്വങ്ങൾ ഉപദേശിക്കാമെന്നു പാൎവ്വതി സമൎത്ഥിക്കുന്നു. ഇവിടെ ആരാണ് അധികാരി എന്നൊരു പ്രശ്നം ഉത്ഭവിക്കുന്നുണ്ട്. ആൎത്തനും ജിജ്ഞാസുവും ഭക്തനും ബ്രഹ്മതത്വോപദേശഗ്രഹണത്തിനു അധികാരിയാണെന്നു കാണാം ]

അതി ആരതി പൂഛഉം സുരരായാ രഘുപതി കഥാ
കഹഹു കരി ദായാ
പ്രഥമ സോ കരന കഹഹു ബിചാരീ നിർഗുന ബ്രഹ്മ
സഗുന ബപു ധാരീ

സുരരായാ=ഹേ ദേവാധിദേവ, അതി ആരതി=ഏററവും ആൎത്തയായി, പൂഛഉം=ഞാൻ ചോദിക്കുന്നു, ദായാകരി=ദയവുചെയ്തു, രഘുപതി കഥാ കഹഹു=ശ്രീരാമകഥ അരുളിച്ചെയ്യു, നിർഗുന ബ്രഹ്മ=നിർഗുണബ്രഹ്മം, സഗുന ബപു ധാരീ=സഗുണശരീരം വഹിക്കാൻ, കാരന സോ=കാരണമെന്തോ അതു, ബിചാരീ=ആലോചിച്ചു, പ്രഥമ കഹഹു=ആദ്യമായി അരുളിച്ചെയ്യുക.

ഏററവും ദുഃഖിതയായ ഞാൻ അഭ്യൎത്ഥിക്കുന്നു ശ്രീരാമചരിതം സദയം അരുളിച്ചെയ്വാൻ. ആദ്യമായി അവിടന്നു എനിക്കു പറഞ്ഞുതരേണ്ടതു നിഗ്ഗുണബ്രഹ്മം സഗുണശരീരമെടുക്കാനുള്ള കാരണമെന്താണെന്നതിനെപ്പററിയാണ്.

പുനി പ്രഭു കഹഹു രാമ അവതാരാ ബാലചരിത
പുനി കഹഹു ഉദാരാ
കഹഹു ജഥാ ജാനകീ ബിബാഹീം രാജ തജാ
സോ ദൂഷന കാഹീം

പ്രഭു പുനി=ഹേ പ്രഭോ, പിന്നീട്, രാമ അവതാരാ കഹഹു=രാമാവതാരം അരുളിച്ചെയ്യുക, പുനി ഉദാരാ ബാലചരിത=പിന്നീട്

ഉദാരമായ ബാലചരിതവും, കഹഹു=അരുളിച്ചെയ്യു, ജഥാ ജാനകീ ബിബാഹഹീം=എങ്ങനെ ജാനകിയെ വേട്ടു എന്നും, കഹഹു=അരുളിച്ചെയ്യു, സോ കാഹഹീം ദൂഷന=അദ്ദേഹം എന്തുദോഷത്താൽ, രാജ തജാ=രാജ്യം ഉപേക്ഷിച്ചു (എന്നും അരുളിച്ചെയ്യുക).

അനന്തരം രാമാവതാരവും രാമൻെറ ബാല്യകാലചരിതവും അദ്ദേഹം ജനകരാജപുത്രിയെ വിവാഹം ചെയ്തതും രാജ്യം ഉപേക്ഷിച്ചതും മററും എന്നോടരുളിച്ചെയ്യുക.

ബന ബസി കീൻഹേ ചരിത അപാരാ കഹഹു
നാഥ ജിമി രാവന മാരാ
രാജ ബൈഠി കീൻഹീം ബഹു ലീലാ സകല
കഹഹു സങ്കര സുഖസീലാ

ബന ബസി കീൻഹേ=വനത്തിൽ വസിച്ചു ചെയ്ത, അപാരാ ചരിത=അപാരലീലകളും, ജിമി രാവന മാരാ=രാവണനെ എങ്ങനെ വധിച്ചു (എന്നതും), നാഥ കഹഹു=ഹേ സ്വാമിൻ അരുളിച്ചെയ്യുക, സുഖസീലാ സങ്കര=സുഖശീലനായ ഹേ ശങ്കര, രാജ ബൈഠി=രാജാവായിവാണ്, കീൻഹീം ബഹുലീലാ=ചെയ്ത നിരവധി ലീലകളും, സകല കഹഹു=എല്ലാം അരുളിച്ചെയ്യുക.

വനവാസം ചെയ്യുന്നകാലത്ത് അദ്ദേഹം ചെയ്തതെന്തൊക്കെയാണ്? എങ്ങനെ അദ്ദേഹം രാവണനിഗ്രഹം ചെയ്തു; അയോധ്യയിൽ മടങ്ങിവന്നു രാജാവായിവാണ് എന്തൊക്കെ പ്രവത്തിച്ചു ഇതെല്ലാം അവിടന്നെനിക്കു പറഞ്ഞുതരണം.

ദോ· ബഹുരി കഹഹു കരുനായതന കീൻഹ ജോ
അചരജ രാമ
പ്രജാസഹിത രഘുബംസ മനി കിമി ഗവനേ
നിജധാമ

കരുനായതന=ഹേ കരുണാനിലയമേ, രാമ ജോ അചരജ കീൻഹ=രാമൻ യാതൊരാശ്ചര്യപ്രവൃത്തികരം ചെയ്തുവോ (അവയും),

ബഹ്ഹരി കഹഹ്ഹ=പിന്നീട്ട് അരുളിച്ചെയ്യുക, പ്രജാസഹിത രഘു ബംസ സമതി=പ്രജാസമേതനായ രാമൻ, കിമി നിജ ധാമ ഗവ നേ=എങ്ങനെ സ്വധാമം പ്രാപിച്ചു (എന്നും അരുളിച്ചെയ്യുക).

അനന്തരം രാമൻചെയ്ത അത്ഭുതാവഹങ്ങളായ കർമ്മങ്ങൾ അരുളിച്ചെയ്യുക. പിന്നീട്ട് പ്രജാസമേതനായ രാമൻ സ്വധാമ മായ വൈകുണ്ഠം പ്രാപിച്ചതെങ്ങനെ എന്നും അരുളിച്ചെയ്യുക.

ചൗ: പുനി പ്രഭു കഹഹു സോ തത്വ ബഖാനീ ജേഹിം
ബിഗ്യാന മഗനമുനി ഗ്യാനീ
ഭഗതി ഗ്യാന ബിഗ്യാന ബിരാഗ പുനി സബ
ബരനഹു സഹിത ബിഭാഗാ

ജേഹിം ബിഗ്യാന=യാതൊന്നിൻെറ വിജ്ഞാനത്തിൽ, ഗ്യാനീ മുനി മഗന=ജ്ഞാനികളായ മുനിമാർ മുഴുകികഴിയുന്നുവോ, സോ തത്വ പുനി=ആ തത്വം അനന്തരം, പ്രഭു=ഹേ പ്രഭോ, കഹഹു= അരുളിച്ചെയ്യു, പുനി ഭഗതി ഗ്യാന ബിഗ്യാന=പിന്നീട്ട് ഭക്തി ജ്ഞാനവൈരാഗ്യങ്ങളേയും, ബിരാഗാ സബ=വൈരാഗ്യത്തേയു മെല്ലാം, ബിഭാഗാ സഹിത=വെവ്വേറെ, ബരനഹു=വർണ്ണിക്കുക.

ഭഗവൻ, ഏതൊരു തത്വത്തിൻെറ വിജ്ഞാനത്തിൽ ജ്ഞാ നികളായ മുനിമാർ മുഴുകി കഴിഞ്ഞുകൂടുന്നുവോ ആ തത്വം ഹേ പ്രഭോ, അവിടന്നെന്നോടരുളിച്ചെയ്യു. അനന്തരം ഭക്തി, ജ്ഞാനം, വൈരാഗ്യം എന്നിവയെ വകതിരിച്ചു വർണ്ണിക്കുകയും ചെയ്യു.

ഔരഉ രാമ രഹസ്യ അനേകാ കഹഹു നാഥ അതി
ബിമല ബിബേകാ
ജോ പ്രഭു മൈം പൂഛാ നഹിം ഹോഈ സോഉ
ദയാല രാഖഹു ജനി ഗോഈ

ഔരഉ രാമ=മാത്രമല്ല, രാമനെ സംബന്ധിച്ച്, അനേകാ രഹ സ്യ=അനേക രഹസ്യങ്ങളുണ്ട്, നാഥ കഹഹു=ഹേ നാഥ, (അ വയും) അരുളിച്ചെയ്യുക, അതി ബിമല ബിബേകാ=(അത്യു കേവ

കടന്നതുകൊണ്ടു്) ഏററവും വിമലമായ വിജ്ഞാനം സിദ്ധിക്കും, പ്രഭു=ഹേ പ്രഭോ, മൈം പൂഛാ നഹിം ഹോഇ=ഞാൻ ചോദി ക്കാ (വിട്ടുപോയിട്ടുണ്ടെങ്കിൽ)തിരുന്നതു വല്ലതുമുണ്ടെങ്കിൽ, സോഉ ദയാല=അതും ഹേ ദയാലോ, ജനി രാഖഹു ഗോഇ=മറച്ചുവെ ക്കാതിരിക്കേണമേ.

രാമനെക്കുറിച്ചു് ഇനിയുമുണ്ടു് ചോദിക്കേണ്ടതായി അനേ കം രഹസ്യങ്ങൾ. അവയും അവിടന്നരുളിച്ചെയ്യണം. എന്തുകൊ ണ്ടെന്നാൽ അവ കേട്ടാൽ അതിനിർമ്മലജ്ഞാനമാണു് സിദ്ധിക്കുക. ചോദിക്കാൻ വിട്ടുപോയിരിക്കും പലതും. എന്നാലും അതെല്ലാം മറച്ചുവെക്കാതെ എന്നോടവിടന്നു് അരുളിച്ചെയ്യേണമേ.

തുംഹ ത്രിഭുവന ഗുര ബേദ ബഖാനാ ആന ജീവ
പാവംര കാ ജാനാ
പ്രസ്ന ഉമാ കൈ സഹജ സുഹാഇ ഛല ബിഹീന
സുനി സിവ മന ഭാഇ

ബേദ ബഖാനാ=വേദങ്ങൾ വർണ്ണിച്ചിട്ടുണ്ടു്, തുംഹ ത്രിഭുവന ഗുര= അവിടന്നു ത്രിലോകാചാര്യനെന്നു, പാവംര ആന ജീവ=പാമര ന്മാരായ അന്യജീവികൾ, കാ ജാനാ=(ഈ രഹസ്യം) അറിയാൻ ശക്തരാണോ!, സഹജ സുഹാഇ=പ്രകൃത്യാ സുന്ദരങ്ങളും, ഛല ബിഹീന=നിഷ്കപടങ്ങളും ആയ, ഉമാ കൈ പ്രസ്ന=ഉമയുടെ ചോദ്യങ്ങൾ, സുനി=കേട്ടു്, സിവ മന ഭാഇ=ശിവൻെറ മന സ്സിനു (അവ) സമുക്തങ്ങളായി തോന്നി.

അങ്ങു മൂന്നുലോകത്തിനും ഗുരുവാണെന്നു വേദങ്ങൾ ഉദ് ഘോഷിച്ചിട്ടുണ്ടു്. ആ നിഗൂഢവൃത്താന്തം എങ്ങനെയാണു് പാമ രജനങ്ങൾ അറിയുക? നൈസർഗ്ഗികസുന്ദരങ്ങളും അകൃത്രിമങ്ങളും ആയ ഉമയുടെ ചോദ്യങ്ങൾ കേട്ടു ശിവനുതോന്നി അവ സമുചിത പ്രശ്നങ്ങളാണെന്നു്.

ഹര ഹിയം രാമ ചരിത സബ ആഏ പ്രേമ
പുലക ലോചന ജല ഛാഏ

ശ്രീരഘുനാഥ രൂപ ഉര ആവാ പരമാനന്ദ അമിത
സുഖ പാവാ

ഹരഹിയം=ശിവൻെറ ഹൃദയത്തിൽ, സബ രാമചരിത ആഏ=രാമൻെറ സമസ്തചരിതവും പ്രകടമായി, പ്രേമ പുലക=പ്രേമപുളകിതനായി, ലോചന ജല ഛാഏ=കണ്ണുകൾ ജലപൂർണ്ണങ്ങളായി, ശ്രീരഘുനാഥ രൂപ ഉര ആവാ=ശ്രീരാമചന്ദ്രൻെറ സ്വരൂപം ഹൃദയത്തിൽ വന്നപ്പോൾ, പരമാനന്ദ അമിത സുഖ പാവാ=പരമാനന്ദവും അമിതസുഖവും സിദ്ധിച്ചു.

ശ്രീരാമൻെറ ലീലകളെല്ലാം ശിവൻെറ ഹൃദയത്തിൽ പ്രകടങ്ങളായപ്പോൾ അദ്ദേഹത്തിൻെറ ശരീരം കോരിത്തരിക്കയും നേത്രങ്ങൾ ജലപൂർണ്ണങ്ങളായി ഭവിക്കുകയും ചെയ്തു. എപ്പോൾ ഭഗവാൻെറ രൂപം ഹൃദയത്തിൽ സന്നിഹിതമായോ അപ്പോൾ വർദ്ധിച്ച ആനന്ദവും അമിതമായ സുഖവും അദ്ദേഹത്തിനു സിദ്ധിച്ചു.

ദോ: മഗന ധ്യാന രസ ദണ്ഡ ജുഗ പുനി മന
ബാഹേര കീൻഹ
രഘുപതി ചരിത മഹേസ തബ ഹരഷിത
ബരനൈ ലീൻഹ

ജുഗ ദണ്ഡ=രണ്ടുനാഴികയോളം നേരം (ശിവൻ), ധ്യാന രസ മഗന=ധ്യാനരസത്തിൽ മഗ്നനായി, പുനി മന=അനന്തരം മനസ്സിനെ, ബാഹേര കീൻഹ=ധ്യാനത്തിൽനിന്നു വിമുക്തമാക്കി, ഹരഷിത തബ=പ്രഹൃഷ്ടനായി അപ്പോൾ, മഹേസ രഘുപതി ചരിത=ശിവൻ ശ്രീരാമൻെറ ചരിത്രം, ബരനൈ ലീൻഹ=വർണ്ണിക്കാനാരംഭിച്ചു.

രണ്ടുനാഴികനേരം ശിവൻ ധ്യാനരസത്തിൽ മഗ്നനായി. അതുകഴിഞ്ഞു ഹൃദയത്തെ ധ്യാനവിമുക്തനാക്കി. അനന്തരം ഹർഷവിവശനായ മഹേശൻ ശ്രീരാമചരിതം വർണ്ണിക്കാനാരംഭിച്ചു.

ചൗ: ഝൂഠേഉ സത്യ ജാഹി ബിനു ജാനേം ജിമി
ഭുജംഗ ബിനു രജ്ജു പഹി ചാനേം
ജേഹി ജാനേം ജഗ ജാഇ ഹേരാഈ ജാഗേം
ജഥാ സപന ഭ്രമ ജാഈ

ജാഹി ബിനു ജാനേ=ആരെ അറിയാതെ, ഝൂഠഉ സത്യ=അസത്യത്തേ (പ്രപഞ്ചത്തേ) യും സത്യമായി (അറിയുന്നുവോ), ജിമി രജ്ജു പഹി ചാനേം ബിനു=എങ്ങനെ രജ്ജുവിനെ തിരിച്ചറിയാതെ, ഭുജംഗ=(അതു്) സപ്പമെന്നു കരുതുന്നുവോ, ജേഹി ജാനേ=ആരെ അറിയുന്നതുകൊണ്ടു, ജഗ ഹേരാഈ ജാഇ=പ്രപഞ്ചം മിഥ്യയെന്നാകുന്നുവോ, ജഥാ ജാഗേ=എപ്രകാരം ജാഗ്രത്തിനാൽ, സപന ഭ്രമ ജാഈ=സ്വപ്നഭ്രമം അകലുമോ.

ബന്ദഉം ബാലരൂപ സോഇ രാമൂ സബ സിധി സുലഭ
ജപത ജിസു നാമൂ
മംഗല ഭവന അമംഗല ഹാരീ ദ്രവഉ സോ ദസരഥ
അജിര ബിഹാരീ

സോഇ രാമൂ ബാലരൂപ=ആ രാമൻെറ ബാലരൂപത്തെ, ബന്ദഉം ജിസു നാമൂ=ഞാൻ വന്ദിക്കുന്നു. യാതൊരുത്തൻെറ നാമത്തെ, ജപത=ജപിക്കുന്നതിനാൽ, സബ സിധി സുലഭ=സവ്വസിദ്ധികളും സുലഭങ്ങളാണു്, മംഗല ഭവന=മംഗളഭവനവും, അമംഗല ഹാരീ=അമംഗളഹരനും, ദസരഥ അജിര ബിഹാരീ=ദശരഥൻെറ (അരമനയിലെ) അങ്കണത്തിൽ വിഹരിക്കുന്നവനുമായ, സോ ദ്രവഉ=അദ്ദേഹം കനിയട്ടെ.

വിവേകമില്ലായ്മയാൽ കയർ കണ്ടിട്ടു അതു പാമ്പാണെന്നു കരുതാറുള്ളതുപോലെ ഭഗവൽജ്ഞാനമില്ലായ്മയാൽ പലരും മിഥ്യയായ പ്രപഞ്ചത്തെ സത്യമായി പരിഗണിക്കുന്നു. അങ്ങനെയുള്ളവക്കു രാമനെ അറിയാൻ ഇടവരുമ്പോഴം മാത്രമാണു് പ്രപഞ്ചം മിഥ്യയെന്നു തോന്നുക. ഉണരുമ്പോളല്ലേ സ്വപ്നഭ്രമം തീരൂ. അജ്ഞാനം അകലുമ്പോഴം മാത്രമേ യഥാത്ഥ ജ്ഞാനമുണ്ടാകൂ. രാമ

നെക്കുറിച്ചുള്ള ജ്ഞാനംകൊണ്ടു മാത്രമേ എല്ലാത്തരം ഭ്രമങ്ങളും അകലുകയുള്ളു. അതിനാൽത്തന്നെയാണു ആ രാമൻെറ ബാലസ്വരൂപത്തെ ഞാൻ വന്ദിക്കുന്നതു്. അദ്ദേഹത്തിൻെറ നാമം ജപിക്കുന്നതുകൊണ്ടുതന്നെ ഭക്തന്മാക്കു സർവ്വസിദ്ധികളും ഉണ്ടാകുന്നു. അദ്ദേഹം മംഗളങ്ങളുടെ നികേതമാണു്. അമംഗളങ്ങളെ നശിപ്പിക്കുന്നവനുമാണു്. ദശരഥൻെറ കൊട്ടാരത്തിലെ മണിമുററത്തു വിഹരിച്ചതും ആ ബാലരാമനാണല്ലോ. അദ്ദേഹം എന്നിൽ കനിവുള്ളവനായിത്തീരട്ടെ.

കരി പ്രനാമ രാമഹി ത്രിപുരാരീ ഹരഷി സുധാ സമ
ഗിരാ ഉചാരീ
ധന്യ ധന്യ ഗിരിരാജ കുമാരീ തുംഹ സമാന നഹിം
കോഉ ഉപകാരീ

ത്രിപുരാരീ=ശിവൻ, രാമഹിം പ്രനാമ കരി=രാമനെ പ്രണമിച്ചു്, ഹരഷി=പ്രസന്നനായി, സുധാ സമ ഗിരാ ഉചാരീ=അമൃതസമാനങ്ങളായ വാക്കുകളാൽ പറഞ്ഞു:–, ഗിരിരാജ കുമാരീ=ഹേ പാർവ്വതി, ധന്യ ധന്യ=ധന്യധന്യയാണു നീ, തുംഹ സമാന=നിനക്കു തുല്യം, ഉപകാരീ കോഉ നഹിം=ഉപകാരിയായി ആരും ഇല്ല.

ശിവൻ ശ്രീരാമനെ നമസ്കരിച്ചു സന്തുഷ്ടനായി, അമൃതസദൃശങ്ങളായ വാക്കുകളാൽ പാർവ്വതിയോടിപ്രകാരം അരുളിച്ചെയ്തു. 'ഹേ ഗിരിജേ, ധന്യധന്യയാണു് നീ. നിന്നെപ്പോലെ ഉപകാരം ചെയ്യുന്നവർ മററാരാണുള്ളതു്?

പൂംഛേഹു രഘുപതി കഥാ പ്രസംഗാ സകല ലോക
ജഗ പാവനി ഗംഗാ
തുംഹ രഘുബീര ചരന അനുരാഗീ കീൻഹിഹു പ്രസ്ന
ജഗത ഹിത ലാഗീ

രഘുപതി കഥാ പ്രസംഗാ പൂംഛേഹു=ശ്രീരാമൻെറ കഥ വർണ്ണിക്കാൻ നീയെന്നോടു പറയുന്നു; ആ കഥയാകട്ടെ, സകല ലോക=

സർവ്വലോകത്തിനും, ജഗ പാവനി ഗംഗാ=ജഗൽപ്പാവനിയായ ഗംഗയാണ്, രഘുബീര ചരന തുംഹ=ശ്രീരാമതൃപ്പാദങ്ങളിൽ നിനക്ക്, അനുരാഗീ=പ്രേമവും ഉണ്ട്, ജഗത ഹിത ലാഗീ=ലോകനന്മക്കവേണ്ടിയാണ്, പ്രസ്ന കീൻഹിഹു=പ്രശ്നങ്ങൾ ഉന്നയിച്ചതും.

ജഗൽപാവനിയായ ഗംഗതന്നെയാണ് സർവ്വലോകപവിത്രമായ ശ്രീരാമകഥ. നീയാണെങ്കിൽ ശ്രീരാമഭക്തയുമാണ്. നിന്റെ ചോദ്യങ്ങളുടെ പ്രയോജനംതന്നെ ലോകനന്മയുമാണ്. [മൂന്നു യോഗ്യതകളാണിവിടെ. ഒന്നു കഥയുടെ സർവ്വാതിശായിത്വം. രണ്ട് പ്രശ്നകർത്ത്രിയുടെ ഭക്തി; മൂന്നു പ്രശ്നങ്ങൾ ഉന്നയിച്ചതിൽ നിഴലിക്കുന്ന നിസ്വാൎത്ഥത. ലോകനന്മക്കവേണ്ടി, ലോകനന്മതന്നെ ലക്ഷ്യമാക്കിക്കൊണ്ട് നിസ്വാൎത്ഥയായ ഭക്ത ചോദിക്കുന്ന ജിജ്ഞാസാഭരിതങ്ങളായ പ്രശ്നങ്ങൾ. ഇതിലധികമെന്തു വേണം?]

ദോ: രാമ കൃപാ തേം പാരബതി സപനേഹും തവ
മന മാഹിം
സോക മോഹ സന്ദേഹ ഭ്രമ മമ ബിചാര
കഛു നാഹിം

പാരബതി=ഹേ പാർവ്വതി, രാമകൃപാ തേം=ശ്രീരാമന്റെ കാരുണ്യത്താൽ, തവ മന മാഹിം=നിന്റെ മനസ്സിൽ, സപനേഹും=സ്വപ്നത്തിൽക്കൂടിയും, സോക മോഹ സന്ദേഹ ഭ്രമ=ശോകമോഹങ്ങളും സന്ദേഹഭ്രമങ്ങളും, കഛു നാഹിം=തീരെ ഉണ്ടാകുന്നതല്ല എന്നാണ്, മമ ബിചാര=എന്റെ ബോധ്യം.

എനിക്ക ബോധ്യമാണ പാർവ്വതി, ശ്രീരാമകൃപയാൽ നിന്റെ മനസ്സിൽ സ്വപ്നേപി ശോകവും മോഹവും സന്ദേഹവും ഭ്രമവും ലേശംപോലും ഇല്ലെന്നു്.

ചൗ: തദപി അസങ്കാ കീൻഹിഹു സോഇ കഹത
സുനത സബകര ഹിത ഹോഇ

ജിൻഹ ഹരികഥാ സുനി നഹിം കാനാ ശ്രവന
രന്ധ്ര അഹിഭവന സമാനാ

തദപി അസങ്കാ=നിനക്കു സന്ദേഹമുണ്ടായിട്ടല്ല, കീൻഹിഹു=(നീ ചോദ്യങ്ങൾ) ഉന്നയിച്ചതു്, സോഇ കഹത സുനത=(രാമചരിതം) അതു പറഞ്ഞും കേട്ടും, സബ കര ഹിതഹോഇ::എല്ലാവക്കും നന്മ വരട്ടെ (ഈ വിചാരംകൊണ്ടാണ് നീ ചോദിക്കുന്നതു്), ജിൻഹ ഹരികഥാ സുനി=ആക്കു ഭഗവൽകഥ കേൾക്കാൻ, കാനാ നഹിം= കണ്ണങ്ങളില്ല (അവരുടെ), ശ്രവന രന്ധ്ര=കാതുകൾ, അഹിഭവന സമാനാ=പാതാളതുല്യങ്ങളാണ്.

പാവ്വതി, നിനക്കു ശോകമോഹസന്ദേഹങ്ങൾ രാമകൃപയാലിപ്പോൾ ഇല്ല. എന്നിട്ടും നീ പ്രശ്നങ്ങൾ ഉന്നയിച്ചതു ആ ചോദ്യങ്ങൾക്കുണ്ടാകുന്ന പ്രത്യുത്തരങ്ങൾ വായിച്ചും കേട്ടും അങ്ങനെയെങ്കിലും ലോകത്തിനു നന്മയുണ്ടാകട്ടേ എന്ന നിഷ്കാമവിചാരത്തോടുകൂടിയാണ്. ഭഗവൽക്കഥ കേൾക്കാനുള്ള ശ്രോത്രങ്ങൾ ഏതൊരുത്തക്കില്ലയോ അവരുടെ ശ്രവണരന്ധ്രങ്ങൾ പാതാളസമാനങ്ങളാകുന്നു. [ഭാഗവതം ദ്വിതീയസ്കന്ധത്തിൽ പറയുന്നു:

ബിലേവതോരുക്രമവിക്രമാന്യേ ന ശൃണ്വതഃ കർണ്ണപുടേ നരസ്യ
ജിഹ്വാഽസതീ ദാർദ്ദുരികേവ സൂത നചോപഗായത്യുരുഗായ
ഗാഥാഃ
ഭാരഃ പരം പട്ടകിരീടജുഷ്ടമപ്യുത്തമാംഗം ന നമേന്മുകുന്ദം
ശാവൌ കരൌ നോ കുരുതഃ സപര്യാം ഹരേർലസൽകാഞ്ചന
കങ്കണൌവാ
ബർഹായിതേ തേ നയനേ നരാണാം ലിംഗാനി വിഷ്ണോന്ന
നിരീക്ഷതോ യേ
പാദൌ നൃണാംതൌ ദ്രുമജന്മ ഭാജൌ ക്ഷേത്രാണിനാനുവ്രജതോ
ഹരേർയൌ
ജീവച്ഛവോ ഭാഗവതാംഘ്രിരേണും നജാതു മർത്ത്യോഽഭിലഭേതയസ്തു
ശ്രീവിഷ്ണുപദ്യാമനുജസ്തുലസ്യാഃ ശ്വസൻശവോയസ്തു ന
വേദഗന്ധം

തദശ്മസാരം ഹൃദയം വതേദം യൽഗൃഹ്യമാണൈ:
ഹരിനാമധേയൈ:
ന വിക്രിയേതാഥ യദാവികാരോ നേത്രേജലം
ഗാത്രരുഹേഷുഹഷ്:— എന്നിപ്രകാരം ]

(ഈ ആശയങ്ങളെല്ലാം ഇവിടെ കവി കൊണ്ടുവന്നു നിരത്തിയിട്ടുണ്ട്.)

നയനൻഹി സന്ത ദരസ നഹിം ദേഖാ ലോചന
മോരപംഖ കര ലേഖാ
തേ സിര കട്ട തുംബരി സമതുലാ ജേ ന നമത ഹരി
ഗുര പദ മൂലാ

നയനൻഹി=കണ്ണുകളെക്കൊണ്ട, സന്ത ദരസ നഹിം ദേഖാ=സജ്ജനങ്ങളെ (ആർ) ദർശിക്കുന്നില്ലയോ, ലോചന=(അവരുടെ) കണ്ണുകഠം, മോരപംഖ കര ലേഖാ=മയിൽപീലിക്കണ്ണുകഠംതന്നെ, ഹരി ഗുര പദ മൂലാ=ഭഗവാൻേറയും ഗുരുവിൻേറയും തൃപ്പാദമൂലങ്ങളിൽ, ജോന നമത=ആർ നമിക്കുന്നില്ല, തേ സിര=അവരുടെ ശിരസ്സുകഠം, തുംബരി സമ തുലാ=കൈപ്പുള്ള കുമ്പളങ്ങയ്ക്കു തുല്യം ഫലശൂന്യമാണ്.

പുണ്യാത്മാക്കളെ ദർശിക്കാത്ത നേത്രങ്ങഠം മയിൽപ്പീലിയിലെ കണ്ണുകഠംക്കു സമാനങ്ങളാകുന്നു. ഭഗവാൻേറയും ഗുരുവിൻേറയും പാദമൂലങ്ങളിൽ കുനിയാത്ത ശിരസ്സുകഠം കൈപ്പൻ കുമ്പളങ്ങയ്ക്കു തുല്യം നിഷ്പ്രയോജനമാണ്

ജിൻഹ ഹരി ഭഗതി ഹൃദയം നഹിം ആനീ ജീവത
സവ സമാന തേഇ പ്രാനീ
ജോ നഹിം കരഇ രാമഗുന ഗാനാ ജീഹ സോ ദാദുര
ജീഹ സമാനാ

ജിൻഹ ഹൃദയം=ഏതൊരുത്തർ ഹൃദയത്തിൽ, ഹരി ഭഗതി=ഭഗവൽഭക്തി, നഹിം ആനീ=അങ്കുരിപ്പിച്ചിട്ടില്ല, തേഇ പ്രാനീ=ആ

ജീവികരം, ജീവത സവ സമാന=ജീവിക്കുന്നതു ശവതുല്യങ്ങളായി ട്ടാണ്, ജോ രാമഗുന ഗാനാ നഹിം കരഇ=ഏതൊരുവൻെറ ജിഹ്വ ശ്രീരാമഗുണങ്ങരം ഗാനംചെയ്യുന്നില്ലയോ, സോ ജീഹ= ആ നാവു്, ദാദുര ജീഹ സമാനാ=തവളയുടെ നാവിനു തുല്യ മാണ്.

ആർ ഭഗവൽഭക്തിക്ക സ്വഹൃദയത്തിൽ വളരാൻ ഇടംകൊ ടുക്കുന്നില്ല അവൻ ജീവിക്കുന്നതു ശവതുല്യമായിട്ടാണ്. ഏതൊരു വൻെറ നാവു ഭഗവൽകീർത്തി ഗാനംചെയ്യുന്നില്ല ആ നാവു തവ ളയുടെ നാവിനു സമാനമാകുന്നു.

കുലിസ കഠോര നിഠുര സോഇ ഛാതീ സുനി ഹരി
ചരിത ന ജോ ഹരഷാതീ
ഗിരിജാ സുനഹു രാമ കൈ ലീലാ സുര ഹിത ദനുജ
ബിമോഹന സീലാ

ജോ ഹരി ചരിത സുനി=ഏതൊരു ഹൃദയം ഭഗവച്ചരിതം കേ ട്ടിട്ടു, ന ഹരഷാതീ=സന്തോഷിക്കുന്നില്ല, സോഇ ഛാതീ=ആ ഹൃ ദയം, കുലിസ കഠോര നിഠുര=കുലിശത്തിന്നുതുല്യം കഠോരവും നിഷ്ഠുരവുമാണ്, ഗിരിജാ=ഹേ പാർവ്വതി, രാമ കൈ ലീലാ=ശ്രീ രാമലീല, സുനഹു=കേരംക്ക. (അതു്), സുരഹിത സീലാ=ദേവന്മാ ക്ക ഹിതപ്രദവും, ദനുജ ബിമോഹന=അസുരന്മാരെ മോഹിപ്പി ക്കുന്നതുമാണ്.

ഭഗവച്ചരിതം കേട്ടു ഹൃഷ്ടമാകാത്ത ഹൃദയം വജ്രത്തേക്കാരം കഠോരവും നിഷ്ഠുരവുമാണ്. കേരംക്ക ഗിരിജേ, ശ്രീരാമലീല അതു ദേവന്മാക്ക നന്മയേയും അസുരന്മാക്ക മോഹത്തേയും നൽ കുന്നു.

ദോ: രാമ കഥാ സുരധേനു സമ സേവത സബ സുഖ
ദാനി
സന്തസമാജ സുരലോക സബ കോ ന സുനൈ
അസ ജാനി

സേവത സബ സുഖ ദാനീ=സേവിക്കുന്നവക്ക് സവ്വസുഖവും നൽകുന്ന, സുരധേനു സമ രാമകഥാ=കാമധേനുവിനു തുല്യമാണ് രാമകഥ, സന്തസമാജ=സജ്ജനങ്ങൾക്കും (രാമകഥ കാമധേനുവാണ്), സബ സുരലോക=സവ്വദേവന്മാക്ക് (കാമധേനു എപ്രകാരമോ അപ്രകാരം), അസ ജാനി=ഇതറിഞ്ഞു്, കോ ന സുനൈ?=ആരാണ് (രാമകഥ) കേൾക്കാതിരിക്കുക

സേവിക്കുന്ന സവ്വദേവന്മാക്കും സവ്വാഭീഷ്ടം നൽകുന്നു കാമസുരഭി. രാമകഥയും അപ്രകാരംതന്നെ ഭക്തന്മാരുടെ ആഗ്രഹങ്ങളെല്ലാം സാധിപ്പിക്കുന്നു. ഈ വസ്തുത അറിഞ്ഞിട്ടുള്ള ഏതൊരുത്തനാണ് ശ്രീരാമകഥ കേൾക്കാതിരിക്കുക?

ചൗ: രാമ കഥാ സുന്ദര കര താരീ സംസയ ബിഹഗ
ഉഡാവനിഹാരീ
രാമ കഥാ കലി ബിടപ കുഠാരീ സാദര സുനു
ഗിരിരാജകുമാരീ

സംസയ ബിഹഗ=സന്ദേഹങ്ങളാകുന്ന കിളികളെ, ഉഡാവനിഹാരീ=ദൂരെ പറപ്പിക്കുന്ന, സുന്ദര കര താരീ=സുന്ദരകരത്താളമാണ്, രാമകഥാ=ശ്രീരാമന്റെ കഥ, ഗിരിരാജകുമാരീ=ഹേ പാവ്വതി, കലി ബിടപ=കലിയാകുന്ന വൃക്ഷത്തിനു, കുഠാരീ രാമകഥാ=കുഠാരിയാണ് ശ്രീരാമകഥ, സാദര സുനു=ആദരപൂവ്വം കേൾക്കുക.

സംശയങ്ങളാകുന്ന ആററക്കിളികളെ അകലെ പറപ്പിച്ചുകളയുന്ന സുന്ദര കരത്താലമാണ് ശ്രീരാമചരിതം. കലികാലമാലിന്യമാകുന്ന വൃക്ഷത്തിനു മഴുവുമാണ് രാമകഥ. ഹേ പാവ്വതി, കഥ ആദരവോടെ ശ്രവിക്കുക. [വയലുകളിലും തോട്ടങ്ങളിലും കിളികളുടെ ശല്യമുണ്ടാകുമ്പോൾ അവയെ ദൂരെ പറപ്പിച്ചുകളയാൻ ഒരുപകരണം ഉപയോഗിച്ചുവരുന്നുണ്ട്. അതിന്റെ പേരാണ് കരത്താലം എന്നു്. അതു പ്രവത്തിക്കുമ്പോൾ അതിൽനിന്നുണ്ടാകുന്ന ശബ്ദംകേട്ടു ഭയന്നു കിളികൾ പറന്നകലുന്നു. അതുപോലെതന്നെയാണ് സന്ദേഹങ്ങളകററുന്ന രാമകഥയും എന്നത്ഥം.]

രാമ നാമ ഗുന ചരിത സുഹാഏ ജനമ കരമ അഗനിത
ശ്രുതി ഗാഏ
ജഥാ അനന്ത രാമ ഭഗവാനാ തഥാ കഥാ കീരതി
ഗുന നാനാ

രാമ നാമ ഗുന സുഹാഏ ചരിത ജനമ കരമ=ശ്രീരാമൻെറ പേര്, ഗുണങ്ങൾ, സുന്ദരചരിതം, ജന്മം, കൎമ്മം (എന്നിവ), ശ്രുതി അഗനിത ഗാഏ=വേദങ്ങളിൽ അഗണിതങ്ങളെന്നു ഗാനംചെയ്തിട്ടുണ്ട്, ജഥാ രാമ ഭഗവാനാ=എപ്രകാരം ശ്രീരാമൻ, അനന്ത തഥാ=അനന്ത (അന്തമില്ലാത്തവ)നോ അപ്രകാരംതന്നെ, കഥാ കീരതി=കഥയും കീൎത്തിയും, നാനാ ഗുന അനന്തഃ=വിവിധ ഗുണങ്ങളും അനന്തങ്ങളാണ്.

ഗണിക്കാനാവാതല്ലാത്ത വകുപ്പിലാണ് വേദങ്ങൾ ശ്രീരാമൻെറ പേരും ഗുണങ്ങളും ലീലകളും, ജനനവും, കൎമ്മങ്ങളുമെല്ലാം പെടുത്തിയിട്ടുള്ളതു്. ആദിമദ്ധ്യാന്തരഹിതനാണ് ഭഗവാൻ രാമചന്ദ്രൻ. അദ്ദേഹത്തിൻെറ കഥയ്ക്കും കീൎത്തിയ്ക്കും ഗുണങ്ങൾക്കുമില്ല അന്തം. അവയും അനന്തങ്ങളാണ്.

തദപി ജഥാശ്രുത ജസി മതി മോരീ കഹിഹഉം ദേഖി
പ്രീതി അതി തോരീ
ഉമാ പ്രസ്ന തവ സഹജ സുഹാഏ സുഖദ സന്ത സമ്മത
മോഹി ഭാഏ

തദപി=അങ്ങനെയൊക്കെയാണെങ്കിലും, ജഥാശ്രുത=യഥാശ്രുതവും, ജസി മോരി മതി=എൻെറ ബുദ്ധിയ്ക്കനുസൃതവും ആയി, തോരീ അതിപ്രീതി ദേഖി=നിൻെറ അതിപ്രീതി കണ്ടു്, കഹിഹഉം=ഞാൻ പറയാം, ഉമാ=ഹേ പാൎവ്വതി, തവ പ്രസ്ന=നിൻെറ ചോദ്യങ്ങൾ, സഹജ സുഹാഈ=നിസൎഗ്ഗസുന്ദരങ്ങളും, സുഖദ=സുഖപ്രദങ്ങളും, സന്തസമ്മത=സജ്ജനസമ്മതങ്ങളും, മോഹി ഭാഈ=എനിക്ക രോചകങ്ങളുമാണ്.

അങ്ങനെയൊക്കെയാണെങ്കിലും രാമചരിതം ഞാൻ കേട്ട പോലെയും എൻെറ ബുദ്ധിക്കനുസൃതമായും ഞാൻ പറയാം. കഥ കേൾക്കുന്നതിൽ നിനക്കുള്ള ആസക്തിയും ഞാൻ കണക്കിലെടുക്കുന്നുണ്ട്. നീ ചോദിച്ച ചോദ്യങ്ങളൊക്കെത്തന്നെ പ്രകൃത്യാ സുന്ദരങ്ങളും സുഖപ്രദങ്ങളും സജ്ജനസമ്മതങ്ങളുമാണ്. എനിക്കും നിൻെറ ചോദ്യങ്ങൾ വളരെയേറെ രുചിച്ചിട്ടുണ്ട്.

ഏക ബാത നഹിം മോഹി സോഹാനീ ജദപി മോഹ
ബസ കഹേഹു ബവാനീ
തുംഹ ജോ കഹാ രാമ കോഉ ആനാ ജേഹി ശ്രുതി
ഗാവ ധരഹിം മുനി ധ്യാനാ

ജദപി മോഹ ബസ=ഭ്രമം ഹേതുവായി, കഹേഹു ഭവാനീ=നീ പറഞ്ഞതാണെങ്കിലും ഹേ ഭവാനീ, മോഹി ഏക ബാത=എനിക്ക ഒരു കാര്യം, സോഹാനി നഹിം=രുചിക്കുന്നില്ല, ജേഹി ശ്രുതി ഗാവ=യാതൊരു ഭഗവാനെ വേദങ്ങൾ പ്രകീർത്തിക്കുന്നു, മുനി ധ്യാനാ ധരഹിം=മുനിമാർ ധ്യാനിക്കുന്നു, രാമ കോഉ ആനാ=ആ രാമൻ വേറെ ഒരാളോ എന്നു, തുംഹ ജോ കഹാ=നീ ചോദിക്കുകയുണ്ടായില്ലേ ആ കാര്യം. (അതാണെനിക്ക പിടിക്കാത്തതു്).

വേദങ്ങൾ കീർത്തിക്കുകയും മുനിമാർ ധ്യാനിക്കുകയും ചെയ്യുന്ന ആ രാമൻ ദശരഥൻെറ മകൻ രാമനോ അതോ മററുവല്ലവരുമോ എന്നൊരുചോദ്യം നീ ചോദിക്കുകയുണ്ടായില്ലേ ആ ചോദ്യം, ഭ്രമവശാൽ നീ ചോദിച്ചപോയതാണെങ്കിലും, എനിക്ക തീരെ രുചിച്ചിട്ടില്ല.

ദോ: കഹഹിം സുനഹിം അസ അധമ നര ഗ്രസേ
ജേ മോഹ പിസാച
പാഖണ്ഡീ ഹരി പദ ബിമുഖ ജാനഹിം ഝൂഠ
ന സാച

മോഹ പിസാച ഗ്രസേ=മോഹപിശാചിനാൽ ഗ്രസ്തരും, പാഖണ്ഡീ=നിരീശ്വരരും, ഹരിപദ ബിമുഖ=ഭഗവൽ പാദങ്ങളിൽ

വിമുഖരും, ഝൂഠ ന സാച ജാനഹിം=അസത്യവും സത്യവും ത
മ്മിൽ വ്യത്യാസം കാണാത്തവരും, അധമ=അധമന്മാരും മാത്രമേ,
അസ കഹഹിം സുനഹിം=ഇതുപോലെ പറയുകയും കേൾക്കുകയും
ചെയ്യൂ.

മോഹം ഒരു പിശാചാണ് ഭവാനി. ആ പിശാചു ആരെ
പിടികൂടിയിരിക്കുന്നുവോ അവരും ഈശ്വരനില്ലെന്നു വാദിക്കുന്ന
വരും, ഭഗവൽപാദങ്ങളിൽ വൈമുഖ്യമുള്ളവരും സത്യാസത്യങ്ങൾ
ക്കു തമ്മിൽ അന്തരം കാണാത്തവരും അധമന്മാരുമായി ചിലരു
ണ്ടു്. അവൎക്കു പറയാനും കേൾക്കാനും പററുന്നതാണ് നീ പറ
ഞ്ഞ സംഗതി. അതായതു് ആ രാമൻ ദാശരഥിയോ അപരനോ
എന്ന ആ സന്ദേഹം.

ചൗ: അഗ്യ അകോബിദ അന്ധ അഭാഗീ കാഈ
ബിഷയ മുകര മന ലാഗീ
ലമ്പട കപടീ കുടില ബിസേഖീ സപനേഹും
സന്ത സഭാ നഹിം ദേഖീ

അഗ്യ അകോബിദ=അജ്ഞരും അസമൎത്ഥരും, അന്ധ അഭാഗീ=
അന്ധരും നിർഭാഗ്യരും, മനമുകുര=മനോദൎപ്പണത്തിൽ, ബിഷയ
കാഈ=വിഷയച്ചെളി വെച്ചുകൊണ്ടിരിക്കുന്നവരും, ലമ്പട കപ
ടീ=ലമ്പടരും വഞ്ചകരും, ബിസേഖീ കുടില=വിശേഷിച്ചും കുടി
ലരും, സപനേഹും=സ്വപ്നേപി, സന്തസഭാ=സജ്ജനസദസ്സ്.
ദേഖീ നഹിം=കാണാത്തവരും.

കഹഹിം തേ ബേദ അസമ്മത ബാനീ ജിൻഹ
കേം സൂഝ ലാഭു നഹിം ഹാനീ
മുകുര മലിന അരു നയന ബിഹീനാ രാമ രൂപ
ദേഖഹിം കിമി ദീനാ

ജിൻഹ കേം=ആൎക്കു, ലാഭു ഹാനീ സൂഝ നഹിം=ലാഭനഷ്ടങ്ങളുടെ
ബോധം ഇല്ലയോ, തേ=അവരും (മാത്രമേ ഇതുപോലുള്ള), ബേദ
അസമ്മത ബാനീ=വേദസമ്മതങ്ങളല്ലാത്ത വാക്കുകൾ, കഹഹിം=

പറയുകയുള്ള (അവരുടെ), മുകര മലിന=(മനസ്സാകുന്ന) ദപ്പണം മലിനമാണു്, അരു നയന ബിഹീനാ=(അവർ) നയനവിഹീനരുമാണു് (താദൃശരായ), ദീനാ കിമി=ദീനന്മാർ എങ്ങനെയാണു്, രാമ രൂപ ദേഖഹിം=ശ്രീരാമൻെറ രൂപം കാണുക?

പാമരന്മാരും അജ്ഞാനികളും ശാസ്ത്രക്കണ്ണു നഷ്ടപ്പെട്ടവരും ഭാഗ്യംകെട്ടവരും മനോമുകുരം നിറയെ ചെളി ബാധിച്ചവരും ലമ്പടന്മാരും വഞ്ചകരും അത്യധികം കുടിലരും സ്വപ്നത്തിൽപോലും മഹാത്മാക്കളെ കാണാത്തവരും ലാഭനഷ്ടവിവേകം ഇല്ലാത്തവരും മാത്രമേ, ഹേ ഭവാനീ, നീ ചോദിച്ചതുപോലുള്ള ചോദ്യങ്ങൾ ചോദിക്കൂ. അവരുടെ മനസ്സാകുന്ന ദപ്പണം എമ്പാടും പങ്കിലമാണു്, അവർ ശാസ്ത്രദൃഷ്ടിയില്ലാത്തവരാണു്. അത്തരക്കാരെങ്ങനെയാണു് ശ്രീരാമൻെറ രൂപം കാണുക? അവക്കതിനു കഴിവില്ല. [ധമ്മശാസ്ത്രം ഉദ്ഘോഷിക്കുന്നു: –

'ശ്രുതിസ്മൃതി ഉഭേ നേത്രേ ബ്രാഹ്മണാനാം പ്രകീത്തിതേ
ഏകേനവികലഃകാണോദ്വാഭ്യാമന്ധഃപ്രകീത്തിതഃ'

എന്നു്. അതായതു മഹാജ്ഞാനികൾക്കു ശ്രുതി എന്നും സ്മൃതി എന്നും രണ്ടു കണ്ണുകളുള്ളതായി പ്രകീത്തിക്കപ്പെട്ടുന്നു. ഇവയിൽ ഏതെങ്കിലുമൊന്നില്ലാത്തവനെ ഒററക്കണ്ണൻ എന്നും രണ്ടുമില്ലാത്തവനെ അന്ധൻ എന്നും പറയുന്നു.]

ജിൻഹ കേം അഗുന ന സഗുന ബിബേകാ ജല്പഹിം
കല്പിത ബചന അനേകാ
ഹരിമായാ ബസ ജഗത ഭ്രമാഹിം തിൻഹഹി
കഹത കഛു അഘടിത നാഹിം

ജിൻഹ കേം അഗുന സഗുന=ആക്കു് അഗുണ–സഗുണങ്ങളെപ്പററിയുള്ള, ബിബേകാ ന=ജ്ഞാനമില്ല (അവരാണു്), കല്പിത അനേകാ ബചന=കല്പിതങ്ങളായ നിരവധിവാക്കുകൾ, ജല്പഹിം=ജല്പിക്കുന്നതു്, ഹരിമായാ ബസ=ഭഗവാൻെറ മായക്കു വിധേയരായി, ജഗത ഭ്രമാഹിം=പ്രപഞ്ചത്തിൽക്കിടന്നു നട്ടംതിരിയുന്ന,

തിൻഹാറി=അള്ളട്ടക്ക്, കഥം കഹത=എന്തെങ്കിലുമൊക്കെ പറയുന്നതു്, അഘടിത നാഹിം=അത്രവലിയ ആഭാസമൊന്നുമല്ല

നിർഗ്ഗുണബ്രഹ്മത്തെക്കുറിച്ചോ സഗുണബ്രഹ്മത്തെക്കുറിച്ചോ ഒരെത്തുംപിടിയുമില്ലാത്തവർ സ്വകപോലകല്പിതങ്ങളായ ഒട്ടേറെ സംഗതികൾ ജല്പിക്കുന്നു. ഭഗവാന്റെ മായക്കു വിധേയരായി സംസാരസാഗരത്തിൽക്കിടന്നു നട്ടംതിരിയുന്നവർക്കു് എന്തെങ്കിലുമൊക്കെ ജല്പിക്കുന്നതു അത്രവലിയൊരു ആഭാസമല്ല.

ബാതുല ഭൂത ബിബസ മതവാരേ തേ നഹിം
ബോലഹിം ബചന ബിചാരേ
ജിൻഹ കൃത മഹാമോഹ മദ പാനാ തിൻഹ കര
കഹാ കരിഅം നഹിം കാനാ

ബാതുല ഭൂത ബിബസ=സന്നിപാതബാധിതരോ, ഭൂതബാധിതരോ, മതവാരേ തേ=ഉന്മത്തരോ ആയിട്ടുള്ളവരാരോ അവർ, ബിചാരേ ബചന=ആലോചിച്ചു വാക്കുകൾ, നഹിം ബോലഹിം=പറയുന്നവരല്ല, ജിൻഹ മഹാമോഹ മദ=യാതൊരുത്തർ മഹാമോഹമദങ്ങൾ, പാനാകൃത=പാനം ചെയ്തിട്ടുണ്ടോ, തിൻഹ കര കഹാ=അവരുടെ പ്രസ്താവങ്ങൾക്കു്, കാനാ നഹിം കരിഅ=ആരും ചെവികൊടുക്കേണ്ടതില്ല.

സന്നിപാതം ബാധിച്ചവർ, ഭൂതബാധിതർ, ഉന്മത്തന്മാർ ഇവരാരും ആലോചിച്ചല്ല സംസാരിക്കുക. വളരെയേറെ അജ്ഞരായിട്ടുള്ളവരും മോഹമദങ്ങളാൽ ആശ്ലിഷ്ടരും ആയവർ പറയുന്നതൊന്നും ശ്രദ്ധിക്കാതിരിക്കുകയാണു് ഉത്തമം.

സോ: അസ നിജ ഹൃദയം ബിചാരി തജു സംസയ
ഭജു രാമ പദ
സുനു ഗിരിരാജകുമാരി ഭ്രമ തമ രബി കര
ബചന മമ

നിജ ഹൃദയം=സ്വഹൃദയത്തിൽ, അസ ബിചാരി=ഇതു വിചാരിച്ചു്, സംസയ തജു=സന്ദേഹം വെടിയുക, രാമപദ ഭജു=ശ്രീരാമ

പാദം ഭജിക്കുക, ഗിരിരാജകുമാരി=ഹേ പാൎവ്വതി, മമ ബചന സുനു=എന്റെ വാക്കുകൾ കേൾക്കുക. (എന്തുപോലെയെന്നാൽ), രബി കര തമ=രവികിരണങ്ങളാൽ തമസ്സ എന്നപോലെ, ഭ്രമ= (ഇതിനാൽ നിന്റെ) ഭ്രമം അകലും.

ഞാൻ ഇവിടെ പറഞ്ഞതെല്ലാം നന്നായിവിചാരിച്ചു സംശയം ത്യജിച്ചു് ശ്രീരാമതൃപ്പാദം ഭജിക്കുക. സൂൎയ്യകിരണങ്ങൾ അന്ധകാരത്തെ എപ്രകാരമോ അപ്രകാരം നിന്റെ ഭ്രമത്തെ അകററുവാൻ പൎയ്യാപ്തങ്ങളായ എന്റെ വാക്കുകൾ നീ കേൾക്കുക.

ചൗ: സഗുനഹി അഗുനഹി നാഹിം കഛു ഭേദാ
ഗാവഹിം മുനി പുരാന ബുധ ബേദാ
അഗുന അരൂപ അലഖ അജ ജോഈ ഭഗത
പ്രേമ ബസ സഗുന സോ ഹോഈ

സഗുനഹി അഗുനഹി=സഗുണബ്രഹ്മത്തിന്നും നിൎഗ്ഗുണബ്രഹ്മത്തിന്നും തമ്മിൽ, കഛു ഭേദാ നാഹിം=ഒരന്തരവും ഇല്ല, ബേദ പുരാന ബുധ=വേദപുരാണങ്ങളും പണ്ഡിതന്മാരും, മുനി ഗാവഹിം= മുനിമാരും (ഇങ്ങനെയാണു്) ഉദ്ഘോഷിക്കുന്നതു്, ജോഈ അരൂപ അലഖ=യാതൊന്നു അരൂപവും അദൃശ്യവും, അജ സോ അഗുന= അജവുമാണോ ആ നിൎഗ്ഗുണബ്രഹ്മം, മഗന പ്രേമ ബസ=ഭക്തന്മാരുടെ പ്രേമത്തിന്നു വശഗമായി, സഗുന ഹോഈ=സഗുണബ്രഹ്മമായിത്തീരുന്നു.

ഹേ പാൎവ്വതി, സഗുണബ്രഹ്മമെന്നും നിൎഗ്ഗുണബ്രഹ്മമെന്നും പറയപ്പെടുന്ന ഇവരണ്ടിനും പരമാൎത്ഥത്തിൽ ഒരു ഭേദവും ഇല്ല. രണ്ടും ഒന്നുതന്നെയാണു്. പുരാണങ്ങളും വേദങ്ങളും പണ്ഡിതന്മാരും മുനികളും പറയുന്നതും ഇങ്ങനെതന്നെ. നിൎഗ്ഗുണബ്രഹ്മത്തിന്റെ സ്വരൂപം അരൂപവും അദൃശ്യവും ജന്മരഹിതവുമാണൊന്നുള്ളതത്രെ ഈ നിൎഗ്ഗുണബ്രഹ്മം തന്നെയാണു് ഭക്തന്മാരുടെ പ്രേമത്തിന്നു വിധേയമായി സഗുണബ്രഹ്മമാകുന്നതു്.

ജോ ഗുന രഹിത സഗുന സോഇ കൈ സേം ജലു
ഹിമ ഉപല ബിലഗ നഹിം ജൈസേം
ജാസു നാമ ഭ്രമ തിമിര പതംഗാ തേഹി കിമി
കഹിഅ ബിമോഹ പ്രസംഗാ

ജോ=യാതൊന്നു (നീ ചോദിക്കുകയുണ്ടായില്ലേ?), ഗുനരഹിത=നിർഗ്ഗുണബ്രഹ്മം, കൈസേം സഗുന=എങ്ങിനെ സഗുണബ്രഹ്മമാകും (എന്നും), സോ=അതു (ഇപ്രകാരമാണ്). ജൈസേ ജലു=എപ്രകാരം വെള്ളം, ഹിമ ഉപല=ഹിമോപലത്തിൽനിന്നു, ബിലഗ നഹിം=വേർപെട്ടു നില്ക്കുന്നില്ല (അപ്രകാരം), ജാസു നാമ=യാതൊരുത്തന്റെ നാമം, പതംഗാ തിമിര=സൂര്യൻ ഇരുട്ടിനെ (എന്നപോലെ), ഭ്രമ=ഭ്രമത്തെ (അകററുന്നു), തേഹി ബിമോഹ പ്രസംഗ=നിർഗ്ഗുണസഗുണബ്രഹ്മങ്ങളെക്കുറിച്ചു (നീ) മോഹവശയായി എന്നു, കിമി കഹിഅ=എങ്ങനെയാണു പറയുക?

പാൎവ്വതി, ഹിമോപലം ജലത്തിന്റെ മറെറാരു രൂപമാണ്. ഹിമോപലത്തിൽനിന്നു വെള്ളം വേർപെട്ടിരിക്കുന്നില്ല വെള്ളവും മഞ്ഞുകട്ടയും രണ്ടെന്നു തോന്നുന്നതു ഭ്രമംകൊണ്ടാണ്. രണ്ടു രൂപം എന്നല്ലാതെ അവയുടെ ഉള്ളടക്കത്തെ സംബന്ധിച്ചിടത്തോളം വ്യത്യസ്തതയില്ല. ജലംതന്നെയാണ് ഹിമോപലത്തിന്റെ സത്ത. അതുപോലെ നിർഗ്ഗുണബ്രഹ്മംതന്നെയാണ് സഗുണബ്രഹ്മത്തിന്റെയും സത്ത. സഗുണത്തിൽനിന്നു നിർഗ്ഗുണം വേർതിരിക്കപ്പെടുന്നില്ല. അങ്ങനെ വേർതിരിച്ചാൽ അതോടെ സഗുണബ്രഹ്മവും ഇല്ലാതാകും. ഈ രണ്ടു ബ്രഹ്മങ്ങളും ഒന്നുതന്നെ. അവയ്ക്കു അന്തരമില്ല. ഭഗവാന്റെ നാമം ഭ്രമത്തെ അകററുന്നതു രവികിരണങ്ങൾ തമസ്സിനെ അകററുന്നതുപോലെയാണ്. ഈ സ്ഥിതിക്കു ഞാനെങ്ങനെ പറയും സഗുണനിർഗ്ഗുണബ്രഹ്മങ്ങളെസംബന്ധിച്ചു നീ സന്ദേഹവശഗയെന്നു്.

രാമ സച്ചിദാനന്ദ ദിനേസാ നഹിം തഹം മോഹ
നിസാ ലവലേസാ

സഹജ പ്രകാസ രൂപ ഭഗവാനാ നഹിം തഹം പുനി
ബിഗ്യാന ബിഹാനാ

രാമ സച്ചിദാനന്ദ ദിനേസാ=രാമൻ സച്ചിദാനന്ദനും സൂര്യരൂപനു മാണു്, തഹം മോഹ നിസാ ലവലേസാ നഹിം=അവിടെ മോഹവും നിശയും ലേശമില്ല, ഭഗവാനാ സഹജ പ്രകാസ രൂപ= ഭഗവാൻ സഹജപ്രകാശരൂപനാണു്, തഹം പുനി ബിഗ്യാന=അവിടെ വിജ്ഞാനമാകുന്ന, ബിഹാനാ നഹിം=പ്രഭാതം ഇല്ല.

ശ്രീരാമൻ സച്ചിദാനന്ദനാണു്; സൂര്യരൂപനാണു്. ഈ രണ്ടു ഗുണവും സംയോജിച്ചിരിക്കുമ്പോൾ അവിടെ സന്ദേഹത്തിന്നും ഇരുട്ടിന്നും സ്ഥാനമില്ല. സഹജപ്രകാശരൂപനാണു് ഭഗവാൻ. ആ സ്ഥിതിക്കു അവിടെ വിജ്ഞാനമാകുന്ന പ്രഭാതത്തിന്റെ പ്രശ്നമേ ഇല്ല. ചുരുക്കത്തിൽ ഇതാണു ഭാവം:— സൂര്യന്റെ മുമ്പിൽ ഒരിക്കലും രാത്രിയില്ല. ഈ കാരണത്താൽത്തന്നെ സൂര്യനെസംബന്ധിച്ചിടത്തോളം പ്രഭാതത്തിന്നു പ്രസക്തി എവിടെ. രാത്രിയില്ലെങ്കിൽ പ്രഭാതമെങ്ങനെ ഉണ്ടാകാൻ? അദ്ദേഹം സദാ പ്രകാശമാനനാണു്. അതുപോലെതന്നെ ശ്രീരാമനിൽ അജ്ഞാനത്തിന്റെ കണികപോലും ഇല്ല. അദ്ദേഹം സഹജപ്രകാശരൂപനാണു്. ജ്ഞാനം അജ്ഞാനത്തെ അകററുന്നു എന്നാണല്ലോ വെപ്പു്. ഇവിടെ അജ്ഞാനമെന്നതു നാമമാത്രമായിട്ടെങ്കിലുമില്ല. അജ്ഞാനമില്ലെങ്കിൽ എങ്ങനെയാണുണ്ടാവുക ജ്ഞാനം? ജ്ഞാനാജ്ഞാനങ്ങളെ പരാമശിച്ചു രാമൻതന്നെ അരുളിച്ചെയ്തിരിക്കുന്നതിപ്രകാരമാണു്:—

നാഹോ ന രാത്രി: സവിതുർയഥാ ഭവേൽ പ്രകാശരൂപാ
വ്യഭിചാരത: കചിൽ
ജ്ഞാനം യഥാ ജ്ഞാനമിദം ദ്വയേഹരൗ രാമേ കഥം
സ്ഥാസ്യതി ശുദ്ധചിദ്ഘനേ

പ്രകാശരൂപത്തിൽനിന്നു അകന്നവനല്ലെന്ന കാരണത്താൽ സൂര്യന്റെ ദൃഷ്ടിയിൽ പകലുമില്ല രാത്രിയുമില്ല. അപ്രകാരംതന്നെ സ

ച്ചിദാനന്ദഭഗവാനായ രാമനിൽ ജ്ഞാനാജ്ഞാനങ്ങൾ രണ്ടും എങ്ങനെ നിലനില്ക്കും? — അദ്ധ്യാത്മരാമായണം.

ഹരഷ ബിഷാദ ഗ്യാന അഗ്യാനാ ജീവ ധമ്മ
അഹമിതി അഭിമാനാ
രാമ ബ്രഹ്മ ബ്യാപക ജഗ ജാനാ പരമാനന്ദ
പരേസ പുരാനാ

ഹരഷ ബിഷാദ ഗ്യാന അഗ്യാനാ=ഹർഷം, വിഷാദം, ജ്ഞാനം, അജ്ഞാനം, അഹമിതി അഭിമാന=ഞാനെന്ന ഭാവം, അഭിമാനം (ഇവയെല്ലാം), ജീവ ധമ്മ=ജീവന്റെ ധമ്മങ്ങളാണ് (എന്നാൽ), രാമ ബ്രഹ്മ ബ്യാപക=രാമൻ ബ്രഹ്മവും വ്യാപകനും, പരമാനന്ദ പരേസാ=പരമാനന്ദസ്വരൂപനും പരമേശ്വരനും, പുരാനാ=സനാതനനുമാണെന്നു, ജഗ ജാനാ=ലോകം അറിയുന്നു.

ഹേ പാവ്വതി, സന്തോഷസന്താപങ്ങളും ജ്ഞാനാജ്ഞാനങ്ങളും അഹംഭാവവും അഭിമാനവുമെല്ലാം ജീവന്റെ ധമ്മങ്ങളാണ്. എന്നാൽ രാമൻ ജീവനല്ല; ബ്രഹ്മവും വ്യാപകനും പരമാനന്ദസ്വരൂപനും പരമേശ്വരനും സനാതനനുമാണ്. ഈ വസ്തുത പ്രപഞ്ചം അറിയുന്നും ഉണ്ട്.

ദോ: പുരുഷ പ്രസിദ്ധ പ്രകാസ നിധി പ്രഗട
പരാവര നാഥ
രഘുകുല മനി മമ സ്വാമി സോഇ സിവം
നായഉ മാഥ

പുരുഷ പ്രസിദ്ധ=പുരുഷന്റെ (നാമത്താൽ) പ്രസിദ്ധനും, പ്രകാസനിധി=പ്രകാശനിധിയുമാണ (ബ്രഹ്മം), പ്രഗട പരാവര നാഥ=(മായയുടെ)സ്ഥൂലസൂക്ഷ്മങ്ങളുടെ നാഥനുമാണ്, മമ സ്വാമി=എന്റെ സ്വാമി, സോഇ രഘുകുല മനി=ആ രഘുകുലരത്നമാണ്, കഹി സിവം=(ഇങ്ങനെ) പറഞ്ഞു ശിവൻ, മാഥ നായഉ=ശിരസ്സു കുനിച്ചു.

യാതൊരു ബ്രഹ്മം സാംഖ്യശാസ്ത്രം വ്യവഹരിക്കുന്ന പുരുഷ നാമത്താൽ പ്രസിദ്ധനും പ്രകാശനിധിയുമാകുന്നു. മായയുടെ പ്രത്യക്ഷങ്ങളായ സ്ഥൂലസൂക്ഷ്മങ്ങൾക്കു നാഥനുമാണു ആ ബ്രഹ്മം. അതുതന്നെയാണു് രഘുകുലരത്നം. അദ്ദേഹംതന്നെയാണെന്റെ സ്വാമിയും. ഇത്രയും പറഞ്ഞു ശിവൻ ശിരസ്സു കുനിച്ചു.

[ഭാഗവതത്തിൽ പറയുന്നു,

'വിലക്ഷണ: സ്ഥൂലസൂക്ഷ്മാദ്ദേഹാ ദാത്മേക്ഷിതാ സ്വദൃക്
യഥാഗ്നിർദ്ദാരുണോ ദാഹ്യാദ്ദാഹകോഽന്യ: പ്രകാശക:
നിരോധോൽപത്ത്യണു ബൃഹന്നാനാത്വം തൽകൃതാൽ ഗുണാൽ
അന്ത: പ്രവിഷ്ട ആധത്ത ഏവം ദേഹ ഗുണാൽപര:' എന്നു്.

അതായതു്, ദാഹകനും പ്രകാശകനും അഗ്നിയും ദാഹ്യവും പ്രകാശ്യകാഷ്ഠങ്ങളിൽനിന്നു ഭിന്നങ്ങളായ പദാൎത്ഥങ്ങളാണു്. അതുപോലെ സാക്ഷിമാത്രനും സ്വപ്രകാശാത്മാവും സ്ഥൂലസൂക്ഷ്മങ്ങളും രണ്ടു പ്രകാരത്തിലും ശരീരത്തിൽനിന്നു ഭിന്നമാകുന്നു. എന്തുപോലെയെന്നാൽ ധ്വംസം, ജന്മം, സൂക്ഷ്മത്വം, മഹത്വം, അനേകത്വം എന്നിങ്ങനേയുള്ള യഥാൎത്ഥ ഗുണങ്ങൾ അഗ്നിക്കില്ല. എന്നാൽ കാഷ്ഠത്തിൽ പ്രവേശിക്കുന്നതു നിമിത്തം അഗ്നി, കാഷ്ഠത്തിന്റെ ഗുണങ്ങളെ വഹിക്കുന്നു. അതുപോലെ ആത്മാവും, ദേഹത്തിന്റെ ജന്മജരാമരണാദി ഗുണങ്ങളെ വഹിക്കുന്നു. എന്നാൽ വാസ്തവത്തിൽ ആ ഗുണങ്ങൾ ആത്മാവിന്റേതല്ല, ശരീരത്തിന്റേതാകുന്നു ]

(ഇവിടെ പ്രഗട ശബ്ദത്തിനു മായ എന്നു അൎത്ഥം കല്പിച്ചിരിക്കുന്നതു 'ഗോ ഗോചര ജഹം ലഗി മന ജാഇ സോ സബ മായാ ജാനഹു ഭാഈ' എന്ന ആശയം അനുസ്മരിച്ചുകൊണ്ടാണു്.)

ചൗ: നിജ ഭ്രമ നഹിം സമുഝഹിം അഗ്യാനീ പ്രഭു പര
മോഹ ധരഹിം ജഡ പ്രാനീ
ജഥാ ഗഗന ഘന പടല നിഹാരീ ഝാംപേഉ
ഭാനു കഹഹിം കുബിചാരീ

അഗ്യാനീ=അജ്ഞാനി, നിജ ഭ്രമ സമുഝഹിം നഹിം=തൻെറ ഭ്രമത്തെ മനസ്സിലാക്കുന്നില്ല, പ്രഭുപര മോഹ ധരഹിം=പ്രഭുവിൽ മോഹം ആരോപിക്കുന്നു, ജഡ പ്രാനീ=(അത്തരത്തിലുള്ളവർ) മൂർഖന്മാരാണു്, ഗഗന ഘന പടല നിഹാരീ=ആകാശത്തിൽ മേഘപടലം കണ്ടു്, കബിചാരീ=അജ്ഞാനികൾ, കഹഹിം ഭാനു ഝാംപേഉ=പറയും സൂര്യൻ മറഞ്ഞു എന്നു്.

തൻെറ ഭ്രമത്തെക്കുറിച്ച് അജ്ഞാനി ഒന്നും മനസ്സിലാക്കുന്നില്ല. പ്രഭുവിലാണവൻ മോഹാരോപണം ചെയ്യുന്നതു്. അത്തരത്തിലുള്ളവർ മൂഢന്മാർതന്നെ. ആകാശത്തിലെ മേഘപടലം കണ്ടു് അജ്ഞാനികൾ പറയും സൂര്യൻ മറഞ്ഞു എന്നു്. അഥവാ മേഘങ്ങളാൽ സൂര്യൻ മറക്കപ്പെട്ടു എന്നു്.

ചിതവ ജോ ലോചന അംഗുലി ലാഏം പ്രഗട ജുഗല
സസി തേഹി കേ ഭാഏം
ഉമാ രാമ ബിഷഇക അസ മോഹാ നഭ തമ ധൂമ ധൂരി
ജിമി സോഹാ

ജോ=ഏതൊരുത്തൻ, ലോചന അംഗുലി ലാഏം=കണ്ണിൽ വിരൽ വെച്ച്, ചിതവ=നോക്കുന്നപക്ഷം, തേഹി കേ ഭാഏം=അവൻെറ വീക്ഷണപഥത്തിൽ, ജുഗല സസി പ്രഗട=(ഒരു ചന്ദ്രനു പകരം) രണ്ടു ചന്ദ്രൻ കാണപ്പെടും, ഉമാ=ഹേ പാർവ്വതി, രാമ ബിഷഇക= രാമവിഷയകമായി, മോഹ അസ=മോഹം ആരോപിക്കുന്നതും ഇപ്രകാരമാണു്, ജിമി നഭ=ഏതുപ്രകാരം ആകാശം, ധൂമ ധൂരി=ധൂമവും ധൂളിയും നിമിത്തം, തമ സോഹാ=തമോവൃതമാകുന്നു (എന്നു പറയുന്നതുപോലെ)

ഒരുവൻ കണ്ണിനു നേക്ക് വിരൽവെച്ച് ചന്ദ്രനെ നോക്കുന്നപക്ഷം ഒരു ചന്ദ്രനു പകരം രണ്ടു ചന്ദ്രനെയാണവൻ കാണുക. ആകാശം ധൂമവും ധൂളിയും ഇരുട്ടും വ്യാപിച്ചിരിക്കുന്നു എന്നു പറയുന്നതുപോലെയാണു് രാമവിഷയകമായ മോഹവും. അതായതു ആകാശം നിർമ്മലമാണു്. അവിടെ ധൂമമോ ധൂളിയോ തമസ്സോ

എങ്ങനെയാണെത്തുക? അതുപോലെതന്നെ രാമൻ പരബ്രഹ്മമാണ്; പരമാത്മാവാണ്. അവിടെ മോഹത്തിന്നെന്തു വേലയാണുള്ളത്?

ബിഷയ കരന സുര ജീവ സമേതാ സകല ഏകതേം
ഏക സചേതാ
സബ കര പരമ പ്രകാസക ജോഈ രാമ അനാദി
അവധപതി സോഈ

ബിഷയ=വിഷയങ്ങൾ, കരന=കരണങ്ങൾ, സുര ജീവ=ദേവന്മാർ, ജീവൻ എന്നീ, സകല=സർവ്വവും, ഏകതേം ഏക=ഒന്നിൽ നിന്നൊന്നു്, സചേതാ=ചേതനയോടുകൂടിയതായി തീരുന്നു, ജോ ഈ സബ കര=യാതൊരുത്തൻ മാത്രമാണോ എല്ലാററിൻേറയും, പരമ പ്രകാസക=പരമപ്രകാശകനാകുന്നതു്, സോഈ=അദ്ദേഹം തന്നെയാണു്, അനാദി=അനാദിയായ പരബ്രഹ്മവും, അവധപതി രാമ=അയോദ്ധ്യാ രാജാവുമായ ശ്രീരാമൻ.

ജീവനിൽനിന്നു ദേവതമാർ, ദേവതമാരിൽനിന്നു് ഇന്ദ്രിയങ്ങൾ, ഇന്ദ്രിയങ്ങളിൽനിന്നു വിഷയം ഇവ സചേതനങ്ങളായി ത്തീരുന്നു. ഇവക്കെല്ലാം പരമപ്രകാശം നൽകുന്നതാരാണോ അദ്ദേഹംതന്നെയാണു് അനാദിയായ പരബ്രഹ്മവും അയോധ്യാ രാജാവും ആയ ശ്രീരാമൻ. വിഷയങ്ങളെന്നു പറയപ്പെടുന്നതു രൂപസ്പർശശബ്ദരസഗന്ധങ്ങളെയാണു്. നേത്രം, ത്വക്, കർണ്ണം, ജിഹ്വ, നാസിക ഇവയാണു ഇന്ദ്രിയങ്ങൾ. ദേവന്മാർ സൂര്യൻ, വായു, ദിക്കു്, വരുണൻ, അശ്വിനീകുമാരന്മാർ എന്നിവരാണു്. വിഷയജ്ഞാനം ഇന്ദ്രിയദ്വാരാ ഉണ്ടാകുന്നു. ഇന്ദ്രിയങ്ങളിൽ വിഷയഗ്രഹണം ചെയ്യുന്നതിന്നുള്ള ശക്തി അതതിൻെറ ദേവതയിൽനിന്നു വരുന്നു. അതായതു് ദേവതകളിൽനിന്നു ഇന്ദ്രിയങ്ങൾ സചേതങ്ങളായി ഭവിക്കുന്നു എന്നു സാരം. ദേവതമാർ ജീവനിൽനിന്നു ചൈതന്യം സമ്പാദിക്കുന്നു. ജീവൻ എന്ന ഒന്നില്ലെങ്കിൽ ദേവതമാർ സചേതങ്ങളാവുകയില്ല. മാത്രമല്ല, ഇന്ദ്രിയങ്ങൾക്ക

അതതിന്റെ വിഷയം ഗ്രഹിക്കുന്നതിനും സാധ്യമാവുകയില്ല. അ പ്രകാരംതന്നെ ജീവനു ചൈതന്യം നല്കുന്നതു ബ്രഹ്മമാണ്. നോക്കുക:—

യേന ശബ്ദം രസം രൂപം ഗന്ധം ജാനാസി രാഘവ!
തദാത്മാനം പരംബ്രഹ്മ ജാനീഹി പരമേശ്വരം.

— യോഗവാസിഷ്ഠം.

ജഗത പ്രകാസ്യ പ്രകാസത രാമൂ മായാധീസ ഗ്യാന ഗുന ധാമൂ
ജാസു സത്യതാ തേം ജഡ മായാ ഭാസ സത്യ ഇവ മോഹ സഹായാ

ജഗത പ്രകാസ്യ=പ്രപഞ്ചം പ്രകാശ്യവും, രാമു പ്രകാസക=രാമൻ പ്രകാശകനുമാണ്, മായാധീസ=അദ്ദേഹം മായയുടെ സ്വാമിയാണ്, ഗ്യാന ഗുന ധാമൂ=ജ്ഞാനഗുണധാമവുമാണ്, ജാസു സത്യതാ=ആരുടെ സത്തയിൽനിന്നു, ജഡ മായാ=ജഡമായ മായ, മോഹ സഹായാ=മോഹത്തിന്റെ സഹായതയാൽ, സത്യ ഇവ=സത്യമെന്നപോലെ, ഭാസ=ശോഭിക്കുന്നു.

ഈ പ്രപഞ്ചം പ്രകാശ്യവും ശ്രീരാമൻ പ്രകാശകനുമാണ്. മായക്കു നാഥനാണദ്ദേഹം. ജ്ഞാനഗുണങ്ങളുടെ ധാമവുമാകുന്നു. അവിടത്തെ സത്തയിൽനിന്നു ഉൽഭൂതമായി ജഡമായിരിക്കുന്ന മായ, മോഹത്തിന്റെ സഹായംകൊണ്ടു സത്യമെന്നപോലെ ശോഭിക്കുന്നു.

ദോ: രജത സീപ മഹും ഭാസ ജിമി ജഥാ ഭാനു കര ബാരി
ജദപി മൃഷാ തിഹും കാല സോഇ ഭ്രമ ന സകഇ കോഉ ടാരി

ജിമി=യാതൊരു പ്രകാരം, സീപ മഹും=ചിപ്പിയിൽ, രജത=വെള്ളിയും, ജഥാ=യാതൊരുവിധം, ഭാനു കര=സൂര്യകിരണത്തിൽ, ബാരി ഭാസ=ജലവും ശോഭിക്കും?, ജദപി തിഹും കാല മൃഷാ

സോഇ=ഭൂതവർത്തമാന ഭവിഷ്യൽ കാലങ്ങളിലും അസത്യമാണിതെങ്കിലും, ഭ്രമ ടാരി=ഭ്രമത്തെ ദൂരത്താക്കാൻ, കോഉ ന സകഇ=ആക്കും കഴിവില്ലല്ലൊ.

മുത്തുച്ചിപ്പിക്കകത്തു വെള്ളിയും സൂര്യരശ്മിയിൽ ജലവും ഉണ്ടെന്ന കാര്യം ഒരുകാലത്തും യഥാൎത്ഥമല്ല. പക്ഷെ ഭ്രമം അകററാൻ ആൎക്കാണു കഴിയുക. ചിപ്പിയിൽ രജതമുണ്ടെന്നും സൂര്യകിരണത്തിൽ ജലമുണ്ടെന്നുമുള്ള തോന്നൽ ഭ്രമമാണ്. അത്തരം ഭ്രമത്തെ അകററാൻ ആൎക്കാണ് കഴിവുണ്ടാകുന്നതു്?

ചൗ: ഏഹി ബിധി ജഗ ഹരി ആശ്രിത രഹഈ
ജദപി അസത്യ ദേത ദുഖ അഹഈ
ജൗം സപനേം സിര കാടൈ കോഈ ബിനു
ജാഗേം ന ദൂരി ദുഖ ഹോഈ

ഏഹി ബിധി=ഇങ്ങനെ, ജഗ=പ്രപഞ്ചം, ഹരി ആശ്രിത രഹഈ=ഭഗവാൻെറ അധീനത്തിൽ സ്ഥിതിചെയ്യുന്നു, ജദപി അസത്യ=അസത്യമാണെങ്കിലും, ദുഖ ദേത അഹഈ=ദു:ഖമുണ്ടാക്കുന്നു, ജൗം സപനേം സിര കോഇ കാടൈ=തൻെറ ശിരസ്സ് ഒരാൾ അരിഞ്ഞുവെന്നു സ്വപ്നം കണ്ടാലും, ബിനു ജാഗേം=(സ്വപ്നത്തിൽനിന്നു്) ഉണരാതെകണ്ടു്, ദുഖ ദൂരി ന ഹോഈ=ദു:ഖം അകലുന്നില്ലാത്തതുപോലെ.

ഭഗവാൻെറ അധീനത്തിലാണു പ്രപഞ്ചം സ്ഥിതി ചെയ്യുന്നതു്. പ്രപഞ്ചം മിഥ്യയാണ്. സത്യമല്ല. എന്നാലും അതു ദുഃഖമുണ്ടാക്കുന്നുണ്ടു്. എന്തുപോലെന്നാൽ ഒരാൾ സ്വപ്നത്തിൽ അയാളുടെ ശിരസ്സ് ഏതോ ഒരുവൻ അരിയുന്നതായി കാണുന്നു. അയാൾ വളരെ വ്യസനിക്കുന്നു. സ്വപ്നത്തിൽനിന്നു മോചനം ലഭിക്കുകയും ശിരസ്സ് നഷ്ടപ്പെട്ടതു സ്വപ്നസംഭവമായിരുന്നെന്നു അറിയുകയും ചെയ്യുന്നതുവരെ അയാളെ ബാധിച്ച ദുഃഖത്തിൽനിന്നു അയാൾക്കു മുക്തി ലഭിക്കുന്നില്ലല്ലൊ. പ്രപഞ്ചം മിഥ്യയാണെന്നറിയുന്നതുവരെ പ്രാപഞ്ചികദുഃഖമോചനവും ഉണ്ടാകുന്നില്ല എന്നു ഭാവം.

ജാസു കൃപാം അസ ഭ്രമ മിടി ജാഈ ഗിരിജാ സോഇ
കൃപാല രഘുരാഈ
ആദി അന്ത കോഉ ജാസു ന പാവാ മതി അനുമാനി
നിഗമ അസ ഗാവാ.

ഗിരിജാ=ഹേ പാർവ്വതി, ജാസു കൃപാം അസ ഭ്രമ=ആരുടെ കൃപ കൊണ്ടു ഈ ഭ്രമം, മിടി ജാഈ സോഇ=അകലുന്നുവോ അദ്ദേഹ മാണു്, കൃപാല രഘുരാഈ=ദയാലുവായ ശ്രീരാമൻ, ജാസു ആദി അന്ത=ആരുടെ ആദിയും അന്തവും, കോഉ ന പാവാ=ആരും പ്രാപിച്ചിട്ടില്ല. (എന്നാൽ), മതി അനുമാനി=മനസാ അനുമാനിച്ചു്, നിഗമ അസ ഗാവാ=വേദങ്ങളിൽ ഇങ്ങനെ ഉദ്ഘോഷിച്ചിട്ടുണ്ടു്.

ആർ ദയ പ്രകാശിപ്പിച്ചാൽ ഏതാദൃശമായ ഭ്രമം നശിക്കുമോ അദ്ദേഹമാണു ദയാലുവായ രാമൻ. അദ്ദേഹത്തിന്റെ ആദിയും അന്തവും അറിഞ്ഞവരില്ല. വേദങ്ങൾ ഉദ്ഘോഷിക്കുന്നുണ്ടു് അവയുടെ അനുമാനം പുരസ്സരിച്ചു ചിലതെല്ലാം എന്നുമാത്രം. [വേദങ്ങൾക്കുപോലും ശരിക്കു എത്തുപെടാത്തതാണു ഭഗവാന്റെ യാഥാത്മ്യം.]

ബിനു പദ ചലഇ സുനഇ ബിനു കാനാ കര ബിനു
കരമ കരഇ ബിധി നാനാ
ആനന രഹിത സകല രസ ഭോഗീ ബിനു ബാനീ
ബകതാ ബഡ ജോഗീ.

ബിനു പദ ചലഇ=കാലുകൾ കൂടാതെ നടക്കുന്നു; ബിനു കാനാ സുനഇ=ചെവി കൂടാതെ കേൾക്കുന്നു, ബിനു കര=കൈകൾ കൂടാതെ, നാനാ ബിധി കരമ കരഇ=പല വിധത്തിലുള്ള പ്രവൃത്തികൾ ചെയ്യുന്നു. ആനന രഹിത=മുഖം കൂടാതെ, സകല രസ ഭോഗീ=എല്ലാ രസങ്ങളും ആസ്വദിക്കുന്നു. ബിനു ബാനീ ബഡ ജോഗീ=വാക്കുകൾ കൂടാതെ വലിയ യോഗികൾപോലും, ബകതാ =സംസാരിക്കുന്നു.

അനാദിയും അനന്തവുമായ ബ്രഹ്മത്തെ വേദങ്ങൾ വൎണ്ണിക്കുന്നതീപ്രകാരമാണല്ലോ. ഭഗവാൻ പാദങ്ങൾ കൂടാതെ ചരിക്കുകയും കണ്ണുകളുടെ അപേക്ഷ കൂടാതെ കേൾക്കുകയും കൈകൾ കൂടാതെ പല വിധത്തിലുള്ള പ്രവൃത്തികൾ നിൎവ്വഹിക്കുകയും രസന കൂടാതെ എല്ലാ രസങ്ങളും ആസ്വാദിക്കുകയും ചെയ്യുന്നു. മൗനികൾപോലും വാക്കുകൾ കൂടാതെ സംസാരിക്കുന്നു. [ശ്വേതാശ്വതരോപനിഷത്തിൽ ഇങ്ങനെ കാണുന്നു:—

"അപാണി പാദോ ജവനോ ഗ്രഹീതാ പശ്യത്യചക്ഷുഃ
സശൃണോത്യകൎണ്ണഃ
സവേത്തി വേദ്യം ന ച തസ്യാസ്തി വേത്താ തമാഹുരഗ്ര്യം
പുരുഷം മഹാന്തം"

എന്നു്. ഈ ആശയംതന്നെയാണു ഇവിടേയും ശിവൻ പാൎവ്വതിക്കുപദേശിക്കുന്നതു്]

തന ബിനു പരസ നയന ബിനു ദേഖാ ഗ്രഹഇ
ഘ്രാന ബിനു ബാസ അസേഖാ
അസ സബ ഭാംതി അലൗകിക കരനീ മഹിമാ
ജാസു ജാഇ നഹിം ബരനീ.

ബിനു തന=ശരീരം കൂടാതെ, പരസ=സ്പൎശനവും, ബിനു നയന ദേഖാ=കണ്ണു കൂടാതെ കാണലും, ബിനു ഘ്രാന=മൂക്കു കൂടാതെ, അസേഖാ ബാസ=സമസ്ത ഗന്ധഗ്രഹണവും (നിൎവ്വഹിക്കപ്പെടുന്നു.) അസ ഭാംതി=ഇതുപോലെ, കരനീ സബ=(ഭഗവാന്റെ) ചെയ്തികളെല്ലാം, അലൗകിക=അലൗകികങ്ങളാണു്. ജാസു മഹിമാ =അദ്ദേഹത്തിന്റെ മാഹാത്മ്യം, ബരനീ നഹിം ജാഇ=വൎണ്ണിക്കുക സാദ്ധ്യമല്ല.

ഭഗവാനു ത്വഗിന്ദ്രിയസഹായം വേണ്ട സ്പൎശത്തിനു്; കാണുന്നതിനു കണ്ണുകളും ഗന്ധഗ്രഹണത്തിനു നാസികയും വേണ്ട. ഭഗവൽചേഷ്ടകളെല്ലാം അലൗകികങ്ങളും അദ്ദേഹത്തിന്റെ മാഹാത്മ്യം വൎണ്ണനാതീതവുമാകുന്നു.

ദോ: ജേഹി ഇമി ഗാവഹിം ബേദ ബുധ ജാഹി
ധരഹിം മുനി ധ്യാന
സോഇ ദസരഥ സുത ഭഗതഹിത കോസല പതി
ഭഗവാന.

ജേഹി ഇമി=അദ്ദേഹത്തെ ഇപ്രകാരമാണ്, ബേദ ബുധ=വേദങ്ങളും പണ്ഡിതന്മാരും, ഗാവഹിം=പ്രകീൎത്തിക്കുന്നതു്. ജാഹി=അദ്ദേഹത്തെത്തന്നെയാണ്, മുനി ധ്യാന ധരഹിം=മുനിമാർ ധ്യാനത്തിന്നു വിഷയമാക്കുന്നതും, സോഇ ദസരഥ സുത=അദ്ദേഹംതന്നെയാണു ദശരഥപുത്രനും, ഭഗതഹിത=ഭക്തഹിതനും, കോസല-പതി ഭഗവാന=കോസലപതിയുമായ ഭഗവാൻ.

ഗിരിജേ, വേദങ്ങളാലും പണ്ഡിതന്മാരാലും അപ്രകാരമെല്ലാം പ്രകീൎത്തിതനും മുനിമാരാൽ ധ്യേയനുമായ ആ ഭഗവാൻതന്നെയാണു ദശരഥപുത്രനും ഭക്തവത്സലനും കോസലാധിപനുമായ ശ്രീരാമചന്ദ്രൻ.

ചൗ: കാസീം മരത ജന്തു അവലോകീ ജാസു നാമ ബല
കരഉം ബിസോകീ
സോഇ പ്രഭു മോര ചരാചര സ്വാമീ രഘുബര
സബ ഉര അന്തര ജാമീ.

കാസീം മരത ജന്തു=കാശിയിൽ മൃതിയടയുന്ന ജീവിയെ, അവ-ലോകീ=കണ്ടിട്ടു് (അവനെ), ജാസു നാമ ബല=ഏതു ഭഗവാൻെറ നാമത്തിൻെറ ബലത്താൽ, ബിസോകീ കരഉം=ഞാൻ ശോകരഹിതനാക്കുന്നുവോ, സോഇ ചരാചര സ്വാമീ=അദ്ദേഹമാണു ചരാചരനാഥനും, സബ ഉര അന്തര ജാമീ=സൎവ്വാന്തൎയ്യാമിയും, മോരേ പ്രഭു=എൻെറ സ്വാമിയുമായ, രഘുബര=ശ്രീരാമൻ.

കാശിയിൽവെച്ചു ചരമം പ്രാപിക്കുന്നവനെ ഞാൻ സംസാരബന്ധത്തിൽനിന്നു മുക്തനാക്കി മോക്ഷം നൽകുന്നതു എൻെറ ശക്തികൊണ്ടല്ല, ഞാൻ സദാ ജപിക്കുന്ന രാമനാമത്തിൻെറ പ്രഭാ

വത്താലാണ്. ആ രാമനാണ ചരാചരനാഥനും എൻെറ സ്വാമിയും സർവ്വാന്തര്യാമിയുമായ ഭഗവാൻ.

ബിബസഹ്ഥം ജാസു നാമ നര കഹഹീം ജനമ
അനേക രചിത അഘ ദഹഹീം
സാദര സുമിരന ജേ നര കരഹീം ഭവ ബാരിധി
ഗോപദ ഇവ തരഹീം.

ബിബസഹ്ഥം=വിവശരായിരുന്നും, ജാസു നാമ നര കരഹീം= ആരുടെ നാമം ജപിക്കുന്നതുകൊണ്ടു് മനുഷ്യർ, അനേക ജന്മ രചിത=അനേകജന്മങ്ങളിൽ ചെയ്ത, അഘ ദഹഹീം=പാപങ്ങളിൽനിന്നു മുക്തരാവുന്നുവോ, ജേ നര സാദര=ഏതൊരുത്തർ ആദരാപൂർവ്വം, സുമിരന കരഹീം=(അദ്ദേഹത്തെ) സ്മരണം ചെയ്യുന്നുവോ (അവർ), ഭവ ബാരിധി=സംസാരസാഗരത്തെ, ഗോപദ ഇവ തരഹീം=ഗോഷ്പദത്തെയെന്നപോലെ തരണംചെയ്യുന്നു.

ഹേ പാർവ്വതി, വിവശരായിട്ടും ആർ ഏതൊരുത്തൻെറ തിരുനാമം ജപിക്കുന്നതുകൊണ്ടു് ജന്മജന്മാന്തരങ്ങളിൽ ചെയ്ത പാപങ്ങളിൽനിന്നു മുക്തരാവുന്നുണ്ടോ ആരദ്ദേഹത്തെ സ്മരിക്കുന്നുവോ അപ്രകാരമുള്ളവർ പ്രപഞ്ചസമുദ്രത്തെ കുളമ്പടിയിലെ ജലത്തെ എന്നപോലെ തരണംചെയ്യും.

രാമ സോ പരമാത്മാ ഭവാനീ തഹം ഭ്രമ അതി
അബി ഹിത തവ ബാനീ
അസ സംസയ ആനത ഉര മാഹീം ഗ്യാന ബിരാഗ
സകല ഗുന ജാഹീം

ഭവാനീ=ഹേ പാർവ്വതി, സോ രാമ പരമാത്മാ=ആ രാമൻ പരമാത്മാവാണ്, തഹം ഭ്രമ=ഭഗവദ്വിഷയകമായി നിനക്കുണ്ടായ ഭ്രമം സൂചിപ്പിച്ചുപറഞ്ഞ, തവ ബാനീ=നിൻെറ വാക്കുകൾ, അതി അബിഹിത=ഏററവും അനുചിതങ്ങളായിപ്പോയി, അസ സംസയ=ഈവിധമുള്ള സന്ദേഹം, ഉര മാഹീം ആനത=ഹൃദയത്തിൽ

കടന്നുകൂടിയാൽ, ഗ്യാന ബിരാഗ=ജ്ഞാനവൈരാഗ്യങ്ങളും, സകല ഗുന=സമസ്തഗുണങ്ങളും, ജാഹീം=പൊയ്പ്പോകും.

ദശരഥപുത്രനായ ആ രാമൻ തന്നെയാണ് പരമാത്മാവ്. ഭഗവദ്വിഷയകമായി നിനക്കുണ്ടായ ഭ്രമത്തെ പരാമർശിച്ചു പറഞ്ഞതിൻെറ വാക്കുകൾ അനുചിതങ്ങളായിപ്പോയി. ഈവിധമൊരു സംശയം മനസ്സിൽ കടന്നുകൂടിയാലുള്ള ഫലമെന്താണെന്നറിയാമോ? ജ്ഞാനവും വൈരാഗ്യവും സർവ്വഗുണങ്ങളും മനസ്സിൽ നിന്നുപോകും.

സുനി സിവ കേ ഭ്രമ ഭഞ്ജന ബചനാ മിടി ഗൈ
സബ കുതരക കൈ രചനാ
ഭഇ രഘുപതി പദ പ്രീതി പ്രതീതി ദാരുന അസം
ഭാവനാ ബീതീ

ഭ്രമ ഭഞ്ജന=സന്ദേഹഭഞ്ജകങ്ങളായ, സിവ കേ ബചന സുനി=ശിവൻെറ വാക്കുകൾ കേട്ട്, കുതരക കൈ=കുതർക്കങ്ങളുടെ, സബ രചനാ മിടി ഗൈ=എല്ലാ സൃഷ്ടികളും അകന്നു, രഘുപതി പ്രീതി പ്രതീതീ=ശ്രീരാമനിൽ ഭക്തിയും വിശ്വാസവും, ഭഇ ദാരുന അസം ഭാവനാ=ഉണ്ടായി. കഠിനമായ അവിശ്വാസം, ബീതീ=ദൂരത്തായി.

സന്ദേഹങ്ങളെല്ലാം അകററുന്നതിനു പര്യാപ്തങ്ങളായ ശിവവചസ്സുകൾ കേട്ട എല്ലാ കുതർക്കങ്ങളും അകന്നു; മാത്രമല്ല ഗിരിജയുടെ ശ്രീരാമനിൽ ഭക്തിയും വിശ്വാസവും അങ്കുരിക്കയും കഠിനമായ അവിശ്വാസം അകലുകയും ചെയ്തു.

ദോ: പുനി പുനി പ്രഭുപദ കമല ഗഹി ജോഹി
പങ്കരുഹ പാനി
ബോലീം ഗിരിജാ ബചന ബര മനഹും പ്രേമ
രസ സാനി

പുനി പുനി=വീണ്ടും വീണ്ടും, പ്രഭുപാദ കമല ഗഹി=ഭഗവാനായ ശിവൻെറ പാദകമലം പിടിച്ചു, പങ്കരുഹ പാനി ജോരി=താമര

പോലുള്ള കൈകാംക്കൂപ്പി, പ്രേമ രസസാനി മനഹു=പ്രേമരസ സാന്ദ്രങ്ങളോ എന്നു തോന്നുമാറുള്ള, ബര ബചനാ=ശ്രേഷ്ഠവാക്ക കളാൽ, ഗിരിജാ ബോലീം=പാർവ്വതി പറഞ്ഞു:—

ശിവപാദകമലങ്ങാം വീണ്ടും വീണ്ടും ഗ്രഹിച്ച കൈക്കൂപ്പി പ്രേമരസസാന്ദ്രങ്ങളോ എന്നു തോന്നുമാറുള്ള ശ്രേഷ്ഠവാണികളാൽ പാർവ്വതി ഈവിധം അരുളിച്ചെയ്തു: —

ചൗ: സസി കര സമ സൂനി ഗിരാ തുംഹാരീ മിടാ
മോഹ സരദാതപ ഭാരീ
തുംഹ കൃപാല സബു സംസഉ ഹരേഊ രാമ-
സ്വരൂപ ജാനി മോഹി പരേഊ

സസികര=ചന്ദ്രരശ്മികളാൽ, സരദാതപ സമ=ശരൽക്കാലവെയിൽപോലെ, തുംഹാരീ ഗിരാ സുനി=അങ്ങയുടെ വാക്കുകാം കേട്ട്, ഭാരീ മോഹ മിടാ=വദ്ധിച്ച ഭ്രമം അകന്നു, കൃപാല തുംഹ=ദയാലോ, അവിടന്നു, സബു സംസഉ=എല്ലാ സന്ദേഹവും, ഹരേഉ=ഇല്ലാതാക്കി, മോഹി രാമസ്വരൂപ=ശ്രീരാമസ്വരൂപം, ജാനി പരേഊ=അറിയാനും സംഗതിയായി.

ചന്ദ്രരശ്മികളേൽക്കുമ്പോാം ശരൽക്കാലതാപം എങ്ങനെ ശമിക്കുമോ അപ്രകാരം അതിശീതളങ്ങളായ അങ്ങയുടെ വാക്കുകാം കോംക്കാനിടവന്നതോടെ എൻെറ വദ്ധിച്ച സന്ദേഹം നാമാവശേഷമായി. മാത്രമല്ല ശ്രീരാമസ്വരൂപം എനിക്കു മനസ്സിലാക്കാനും കഴിഞ്ഞു.

നാഥ കൃപാം അപ ഗയഉ ബിഷാദ സുഖീ ഭയഉം
പ്രഭു ചരന പ്രസാദാ
അബ മോംഹി ആപനി കിങ്കരി ജാനി ജദപി
സഹജ ജഡ നാരി അഗ്യാനി

നാഥ കൃപാം=സ്വാമിൻ, കൃപയാൽ, അബ ബിഷാദ ഗയഉ=വിഷാദംതീൎന്നു, പ്രഭു ചരന പ്രസാദാ=അങ്ങയുടെ തൃപ്പാദപ്രസാദ

ത്താൽ, സുഖീ ഭയഉം=സുഖിയായും തീൎന്നു, അബ മോഹി അപ നി കിങ്കരി ജാനി=ഇപ്പോളെന്നെ അങ്ങയുടെ ദാസിയെന്നു ഗ്രഹി ച്ചുവല്ലോ, സഹജ നാരി=സ്വാഭാവികമായി സ്ത്രീ, ജദപി ജഡ അഗ്യാനി=മൂർഖയും അജ്ഞയുമാണെങ്കിലും.

നാഥ, അങ്ങയുടെ കാരുണ്യാതിരേകംകൊണ്ട് എന്റെ ദുഃഖ മെല്ലാം തീൎന്നു. അങ്ങയുടെ പാദപ്രസാദത്താൽ ഞാൻ സുഖിയായും തീൎന്നു. സ്വാഭാവികമായി സ്ത്രീ മൂർഖയും അജ്ഞയുമാണെങ്കിലും എന്നെ അങ്ങു അങ്ങയുടെ ദാസിയാണെന്നു മനസ്സിലാക്കിയല്ലോ.

പ്രഥമ ജോ മൈം പൂഛാ സോഇ കഹഹു ജൗം
മോപര പ്രസന്നാ പ്രഭു അഹഹു
രാമ ബ്രഹ്മ ചിനമയ അബിനാസീ സർബ
രഹിത സബ ഉര പുര ബാസീ

ജൗം മോപര പ്രസന്ന അഹഹു=എന്നിൽ അവിടന്നു പ്രസന്നനാണെങ്കിൽ, പ്രഭു=ഹേ നാഥ, പ്രഥമ ജോ മൈം=ആദ്യമേ ഞാൻ യാതൊന്നു, പൂഛാ സോഇ കഹഹു=ചോദിച്ചുവോ അതിന്നു (പ്രത്യുത്തരം) അരുളിച്ചെയ്യു, രാമ ബ്രഹ്മ ചിനമയ=രാമൻ പരബ്രഹ്മവും ചിന്മയനും, അബിനാസീ=നാശരഹിതനും, സർബ രഹിത=സൎവ്വരഹിതനും, സബ ഉര പുരബാസീ=സൎവ്വാന്തര്യാമിയുമാണല്ലോ.

അവിടന്നു എന്നിൽ സന്തുഷ്ടനാണെന്നുള്ളപക്ഷം ഞാൻ ആദ്യമായി ചോദിച്ച ചോദ്യത്തിന്നു പ്രത്യുത്തരം പറയു. ശ്രീരാമൻ പരബ്രഹ്മമാണ്; സച്ചിന്മയനാണ്; നാശരഹിതനും സൎവ്വരഹിതനും, സകലചരാചരാന്തര്യാമിയുമാണല്ലോ.

നാഥ ധരേഉ നരതനു കേഹി ഹേതു മോഹി
സമുഝാഇ കഹഹു ബൃഷകേതു
ഉമാ ബചന സുനി പരമ ബിനീതാ രാമ കഥാപര
പ്രീതി സുനീതാ

നാഥ=അല്ലയോ നാഥ, കേഹി ഹേതു=എന്തിന്നുവേണ്ടിയാണ്, നരതനു ധരേഉ=അദ്ദേഹം മനുഷ്യശരീരം എടുത്തതു്?, ബൃഷകേതു=ഹേ മഹാദേവ, മോഹി സമുഝാഇ കഹഹു=എനിക്കു വ്യക്തമായി പറഞ്ഞുതരു, ഉമാ പരമ ബിനീത ബചന സുനി=പാർവ്വതിയുടെ ഏററവും വിനയപൂർവ്വകങ്ങളായ വാക്കുകൾ കേട്ടും, രാമകഥാ പര=ശ്രീരാമകഥയിൽ ദേവിക്കുള്ള, പുനീതാ പ്രീതി=യഥാർത്ഥപ്രേമം (കണ്ടും).

ദോ: ഹിയ ഹരഷേ കാമാരി തബ സങ്കര സഹജ സുജാന
ബഹുബിധി ഉമഹി പ്രസംസി പുനി ബോലേ കൃപാ നിധാന

കാമാരി=മന്മഥവൈരിയും, സഹജ സുജാന=പ്രകൃത്യാ ജ്ഞാനിയും ആയ, സങ്കര തബ=ശിവൻ അപ്പോൾ, ഉമഹി ബഹുബിധി=ഉമയെ പലതരത്തിലും, പ്രസംസി പുനി=പ്രശംസിച്ചു. അനന്തരം, കൃപാനിധാന ബോലേ=കൃപാനിധിയായിട്ടു (ഇപ്രകാരം) പറഞ്ഞു.

മദനമഥനനും സ്വാഭാവികമായിത്തന്നെ പരമവിജ്ഞാനിയുമായ ശ്രീമഹാദേവൻ ഗിരിജയെ പലവാറു പുകഴ്ത്തുകയും ദയാമയനായിട്ടു ഇപ്രകാരം അരുളിച്ചെയ്യുകയും ചെയ്തു.

സോ: സുനു സുഭ ചരിത ഭവാനി രാമ ചരിത മാനസ ബിമല
കഹാ ഭുസുണ്ഡി ബഖാനി സുനാ ബിഹഗ നായക ഗരുഡ
സോ സംവാദ ഉദാര ജേഹി ബിധി ഭാ ആഗേം കഹബ
സുനഹു രാമ അവതാര ചരിത പരമ സുന്ദര അനഘ
ഹരി ഗുന നാമ അപാര കഥാ രൂപ അഗനിത അമിത

മൈം നിജ മതി അനുസാര കഹഉം ഉമാ
സാദര സുനഹു

ഭവാനീ=ഹേ ഭവാനീ, സുഭ ചരിത സുന=സുന്ദരകഥ കേൾക്ക, ബിമല രാമ ചരിത മാനസ=(ഈ) നിർമ്മലമായ രാമചരിതമാനസം, ഭുസുണ്ഡി=ഭുസുണ്ഡി, ബഖാനി കഹാ=വിസ്തരിച്ചു പറഞ്ഞു, ബിഹഗ നായക ഗരുഡ=പക്ഷിരാജാവായ ഗരുഡനെ, സുനാ=കേൾപ്പിച്ചു, സോ ഉദാര സംവാദ=ആ ഉദാരസംവാദം, ജേഹി ബിധി ഭാ=ഏതുപ്രകാരം ഉണ്ടായി (എന്നു്), ആഗേം കഹബ=വഴിയേ പറയാം, രാമ അവതാര=രാമാവതാരത്തിൻെറ, പരമ സുന്ദര=പരമസുന്ദരവും, അനഘ ചരിത=പാപരഹിതവും ആയ ചരിത്രം, സുനഹു=കേൾക്കുക, ഹരി ഗുന നാമ=ഭഗവാൻെറ ഗുണങ്ങളും നാമവും, അപാരാ=അപാരമാണു്, കഥാ രൂപ=കഥയും സ്വരൂപവും, അഗനിത അമിത=അഗണിതവും അമിതവുമാണു്, മൈം നിജ മതി അനുസാര=ഞാനെൻെറ ബുദ്ധിയ്ക്കനുസൃതമായി, ഉമാ=ഹേ ഗിരിജേ, കഹഉം സാദര സുനഹു=പറയാം. ആദരപൂർവ്വം കേൾക്ക.

ഈ പരമപാവനമായ രാമചരിതമാനസം ഒരിക്കൽ വായസനായകനായ കാക ഭുസുണ്ഡി സവിസ്തരം പറഞ്ഞു് പക്ഷിനായകനായ ഗരുഡനെ കേൾപ്പിച്ചു. കാക ഭുസുണ്ഡിയും ഗരുഡനും തമ്മിൽ കാണാനും ഇങ്ങനെ ഒരു സംവാദം ചെയ്യാനും ഇടയായതെങ്ങനെ എന്നതിനെപ്പററി വഴിയേ പറയാം. ഇപ്പോൾ ഞാൻ പറയാൻ തുടങ്ങുന്നതു രാമാവതാരം സംബന്ധിച്ച പാവനചരിത്രമാണു്. രാമൻെറ ഗുണങ്ങളും അപാരവും കഥയും സ്വരൂപവും അഗണിതങ്ങളും അമിതങ്ങളുമാണു്. എൻെറ കഴിവനുസരിച്ചു ഞാൻ കഥ പറയാം. സശ്രദ്ധം കേൾക്ക.

ചൗ: സുനു ഗിരിജാ ഹരി ചരിത സുഹാഏ ബിപുല
ബിസദ നിഗമാഗമ ഗാഏ
ഹരി അവതാര ഹേതു ജേഹി ഹോഈ ഇദമിത്ഥം
കാഹി ജാഇ ന സോഈ

ഗിരിജാ=ഹേ പാർവ്വതി, ഹരി സുഹാഏ=ഭഗവാൻെറ സുന്ദരവും, ബിപുല=വിസ്തൃതവും, ബിസദ=വിശദവും, നിഗമാഗമ ഗാഏ=നിഗമങ്ങളും ആഗമങ്ങളും ഗാനംചെയ്തിട്ടുള്ളതും ആയ, ചരിത സുനു=ചരിത്രം കേൾക്കുക, ഹരി അവതാര=ഭഗവാൻെറ അവതാരം, ജേഹി ഹേതു ഹോഇ=ഏതൊരു കാരണത്താൽ ഉണ്ടായി—, ഇദമിത്ഥം സോഇ=ഇതിപ്രകാരമാണ്—എന്നു്, കഹി ന ജാഇ=പറയുവാൻ സാദ്ധ്യമല്ല.

സുന്ദരവും വിസ്തൃതവും വിശദവും ആഗമനിഗമപ്രകീർത്തിതവും ആയ ഭഗവാൻെറ കഥ കേൾക്കുക. അദ്ദേഹം അവതരിച്ചതു ഇപ്രകാരമാണ് എന്നു് പരിച്ഛേദിച്ചു പറയുക സാധ്യമല്ല

രാമ അതർക്ക്യ ബുദ്ധിമന ബാനീ മത ഹമാര
അസ സുനഹി സയാനീ
തദപി സന്ത മുനി ബേദ പുരാനാ അസ കഛു
കഹഹിം സ്വമതി അനുമാനാ

സയാനീ=ഹേ ചതുരേ, സുനഹി=കേൾക്കു, ഹമാര മത അസ=എൻെറ അഭിപ്രായം ഇങ്ങനെയാണ്, ബുദ്ധി മന ബാനീ=ബുദ്ധിമനോവാക്കുകളാൽ, രാമ അതർക്യ=രാമൻ അതർക്യനാണ്, തദപി സന്ത=അങ്ങനെയാണെങ്കിലും സജ്ജനങ്ങളും, മുനി ബേദ=മുനിമാരും വേദങ്ങളും, പുരാനാ=പുരാണങ്ങളും, സ്വമന അനുമാനാ=സ്വബുദ്ധികൊണ്ടനുമാനിച്ച്, അസ കഛു കഹഹിം=യാതൊരു പ്രകാരം അല്പമൊന്നു പറഞ്ഞിട്ടുണ്ടോ.

തസ മൈം സുമുഖി സുനാവഉം തോഹീ സമുഝി
പരഇ ജസ കാരന മോഹീ
ജബ ജബ ഹോഇ ധരമ കൈ ഹാനീ ബാഢഹിം
അസുര അധമ അഭിമാനീ

ജസ കാരന മോഹി സമുഝി പരൈം=എന്തു കാരണം പുരസ്സരിച്ചാണെന്നു എനിക്കു തോന്നുന്നോ, തസ മൈം=അതുപോലെ ഞാൻ, സുമുഖി, തോഹീ=ഹേ സുന്ദരി, നിന്നെ, സുനാവഉം=കേൾപ്പിക്കാം, ജബ ജബ ധരമ കൈ=എപ്പോളെപ്പോൾ ധർമ്മത്തിനു, ഹാനീ ഹോഇ=ഹാനി സംഭവിക്കുന്നു, അധമ അഭിമാനീ=

അധമന്മാരും അഭിമാനികളുമായ, അസുര ബഢഹിം=അസുരന്മാർ പെരുകുന്നു.

കരഹിം അനീതി ജാഇ നഹിം ബരനീ സീദഹിം
ബിപ്ര ധേനു സുര ധരനീ
തബ തബ പ്രഭു ധരി ബിബിധ സരീരാ ഹരഹിം
കൃപാനിധി സജ്ജന പീരാ

ബരനീ നഹിം ജാഇ=വർണ്ണിക്കാനാകാത്തവിധം, അനീതി കരഹിം=അവർ അനീതി ചെയ്യുന്നു, ബിപ്ര ധേനു സുര ധരനീ=വിപ്രന്മാക്കും പശുക്കൾക്കും ദേവന്മാക്കും ഭൂമിയ്ക്കും, സീദഹിം=ദുഃഖങ്ങളുണ്ടാകുന്നു, തബ തബ=ആ സന്ദർഭങ്ങളിലെല്ലാം, കൃപാനിധി പ്രഭു ബിബിധ സരീരാ ധരി=കൃപാനിധിയായ ഭഗവാൻ വിവിധ ശരീരങ്ങളെടുത്തു് പ്രത്യക്ഷനായി, സജ്ജന പീരാ ഹരഹിം=സജ്ജനപീഡകൾ ശമിപ്പിക്കുന്നു.

ആഗമങ്ങളും മുനിമാരും സജ്ജനങ്ങളും ശാസ്ത്രങ്ങളും ഭഗവാന്റെ അവതാരം എന്തു കാരണം മുൻനിർത്തിയാണുണ്ടാകുന്നതെന്നു വിവരിച്ചിട്ടുണ്ടോ, എന്തു ഹേതുവാൽ അവതാരം ഉണ്ടാകുന്നു എന്നെനിക്കു തോന്നിയിട്ടുണ്ടോ അതു നിന്നെ ഞാൻ കേൾപ്പിക്കാം. ധർമ്മത്തിനു ഹാനിയുണ്ടാകുമ്പോളെല്ലാം അധർമ്മികൾ പെരുകുകയും അവരുടെ അനീതികൾ നിമിത്തം വിപ്രന്മാക്കും പശുക്കൾക്കും, ദേവന്മാക്കും ഭൂമിയ്ക്കും പലതരത്തിലുള്ള ദുഃഖമുണ്ടാകുകയും ചെയ്യുമ്പോളെല്ലാം കൃപാലുവായ ഭഗവാൻ അവതരിക്കുകയും ദുഃഖിതരെ രക്ഷിക്കുകയും ചെയ്യുന്നു. ഇതാണു അവതാരത്തിന്റെ ഉദ്ദേശ്യം. [ഗീതയിലും പറയുന്നതിപ്രകാരമാണു്:—

യദായദാഹി ധർമ്മസ്യ ഗ്ലാനി ഭവതി ഭാരത,
അഭ്യുത്ഥാനമധർമ്മസ്യ തദാത്മാനം സൃജാമ്യഹം
പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ.

ധർമ്മത്തിനു ഗ്ലാനിയും അധർമ്മത്തിനു ആക്കവും ഉണ്ടാകുമ്പോൾ സാധുസംരക്ഷണത്തിനും ദുഷ്ടനിഗ്രഹത്തിനും ധർമ്മസംസ്ഥാപനത്തിനുമായി രൂപമെടുത്തു ഓരോ യുഗത്തിലും ഞാൻ പ്രത്യക്ഷനാകും.]

ദോ: അസുര മാരി ഥാപഹിം സുരൻഹ രാഖഹിം
നിജ ശ്രുതി സേതു
ജഗ ബിസ്താരഹിം ബിസദ ജസ രാമ ജന്മ
കര ഹേതു

അസുര മാരി=അസുരന്മാരെ നിഗ്രഹിച്ചു്, സുരൻഹ രാഖഹിം= ദേവന്മാരെ (അവരുടെ സ്ഥാനങ്ങളിൽ) വാഴിച്ചു്, നിജ ശ്രുതി സേതു=സ്വവേദമര്യാദ പുലത്തുകയും, ജഗ ബിസദ ജസ=ലോകത്തിൽ നിർമ്മല കീർത്തി, ബിസ്താരഹിം=പരത്തുകയും ചെയ്യുന്നു, രാമ ജന്മ കര ഹേതു=ശ്രീരാമൻ ജന്മമെടുക്കാനുള്ള കാരണം ഇതു തന്നെ.

അധർമ്മികളായ അസുരന്മാരെ ഒടുക്കി ദേവന്മാരെ അവരുടെ സ്ഥാനങ്ങളിൽ പുനഃപ്രതിഷ്ഠചെയ്തു വേദമര്യാദകൾ രക്ഷിച്ചു നിർമ്മലകീർത്തി ജഗത്തിൽ പരത്തുക എന്നതാണു് ശ്രീരാമൻെറ അവതാരോദ്ദേശ്യം.

ചൗ: സോഇ ജസ ഗാഇ ഭഗത ഭവ തരഹിം കൃപാ
സിന്ധു ജന ഹിത തനു ധരഹീം
രാമ ജനമ കേ ഹേതു അനേകാ പരമ ബിചിത്ര
ഏകതേം ഏകാ

സോഇ ജസ ഗാഇ=ആ യശസ്സു ഗാനംചെയ്തു്, ഭഗത ഭവ തരഹിം=ഭക്തന്മാർ സംസാരസാഗരം കടക്കുന്നു, ജനഹിത കൃപാസിന്ധു=ഭക്തജനഹിതാത്ഥമാണു് കൃപാസാഗരമായ (ഭഗവാൻ), തനു ധരഹീം=ശരീരമെടുക്കുന്നതു്, രാമ ജനമ കേ ഹേതു=ശ്രീരാമാവതാരത്തിനു ഹേതുക്കൾ, അനേകാ=അനേകമാണു്, ഏകതേം ഏകാ=അവ ഒന്നിനൊന്നു, പരമ ബിചിത്ര=പരമവിചിത്രവുമാണു്.

ധർമ്മരക്ഷചെയ്തു ലോകത്തിൽ നിർമ്മലകീർത്തി പരത്തുന്നു എന്നു മുമ്പു പറഞ്ഞല്ലോ. ആ നിർമ്മല യശസ്സു ഗാനംചെയ്തു ഭക്തന്മാർ പ്രാപഞ്ചികദുരിതാനുഭവങ്ങളിൽനിന്നു വിമുക്തരായിത്തീരുന്നു. എന്തുകൊണ്ടെന്നാൽ ഭക്തന്മാക്കുവേണ്ടിത്തന്നെയാണു്

ദയാസാഗരമായ ഭഗവാൻ ശരീരമെടുക്കുന്നതു്. ഗിരിജേ, ശ്രീരാമാവതാരത്തിന്നു കാരണം അസംഖ്യമാണു്. അവ ഒന്നിനൊന്നു ഏററവും വിചിത്രവുമാണു്.

ജനമ എക ദ്വഇ കഹഉം ബഖാനീ സാവധാന
സുനു സുമതി ഭവാനീ
ദ്വാരപാല ഹരികേ പ്രിയ ദോഉ ജയ അരു
ബിജയ ജാന സബ കോഉ

എക ദ്വഇ ജനമ=(ഭഗവാൻെറ) ഒന്നുരണ്ടു ജന്മ (കഥ), ബഖാനീ കഹഉം=വിസ്തരിച്ചു ഞാൻ പറയാം, സുമതി ഭവാനീ=ബുദ്ധിശാലിനിയായ ഹേ ഭവാനി, സാവധാന സുനു=സശ്രദ്ധം കേൾക്കു, സബ കോഉ ജാന=എല്ലാവക്കും അറിയാം, ജയ അരു വിജയ= ജയനും വിജയനും, ഹരി കേ പ്രിയ=മഹാവിഷ്ണുവിൻെറ പ്രിയപ്പെട്ട, ദ്വാരപാലക=ദ്വാരപാലകന്മാരാണെന്നു്.

ഭഗവാൻെറ ഒന്നുരണ്ടവതാരങ്ങൾ വിസ്തരിച്ചു ഞാൻ പറയും. കേൾക്കു ഭവാനി. മഹാവിഷ്ണുവിന്നു ഏററവും പ്രിയപ്പെട്ട രണ്ടു ദ്വാരപാലന്മാരാണു് ജയനും വിജയനും എന്ന വസ്തുത ലോകവിദിതമാണല്ലൊ.

ബിപ്ര സാപതേം ദ്വനഉ ഭാഈ താമസ അസുര
ദേഹ തിൻഹ പാഈ
കനക കസിപു അരു ഹാടകലോചന ജഗത
ബിദിത സുരപതിമദ മോചന

തിൻഹ ദ്വനഉ ഭാഈ=ആ രണ്ടു സഹോദരന്മാരും, ബിപ്ര സാപതേം=ബ്രാഹ്മണശാപത്താൽ, താമസ അസുര ദേഹ പാഈ=തമോഗുണപ്രധാനികളായ അസുരന്മാരായിഭവിച്ചു, സുരപതിമദ മോചന=ഇന്ദ്രൻെറ മദം തീൎത്തവരെന്നു, ജഗത ബിദിത=ലോകവിദിതരാണു്, കനക കസിപു അരു=ഹിരണ്യകശിപുവും, ഹാടകലോചന=ഹിരണ്യാക്ഷനും (എന്നു പേരായ ആ രണ്ടുപേർ).

വിജയനും ജയനും സഹോദരന്മാരായിരുന്നു. അവർക്ക് ഒരിക്കൽ ബ്രാഹ്മണശാപം ലഭിച്ചു. ശാപഫലമായി അവർ അസുരദേഹം എടുത്തു. അവർക്ക് പേർ ഹിരണ്യകശിപു എന്നും ഹിരണ്യാക്ഷനെന്നുമായിരുന്നു. ഇന്ദ്രദർപ്പത്തെ തകർത്തവരെന്ന പേരിൽ ഇവരിരുവരും ലോകവിദിതരുമായിരുന്നു. [ശാപകാരണം ഇതാണ്. ഒരിക്കൽ സനകാദിമഹർഷിമാർ മഹാവിഷ്ണുവിനെ സന്ദർശിക്കാൻ വൈകുണ്ഠത്തിലേക്ക ചെന്നു. അന്നവിടെ ദ്വാരപാലകന്മാർ ജയവിജയന്മാരാണ്. അവർ ആഗതരെ അകത്തേക്കുവിട്ടില്ല. മഹർഷിമാർ ക്രുദ്ധരായി ഇങ്ങനെ ശപിച്ചു. നിങ്ങൾ അസുരന്മാരാകട്ടെ. മൂന്നാമത്തെ ജന്മത്തിൽ നിങ്ങൾക്ക ശാപമോക്ഷം ലഭിക്കും.]

ബിജഈ സമര ബീര ബിഖ്യാതാ ധരി ബരാഹ
ബപു ഏക നിപാതാ
ഹോഇ നരഹരി ദൂസര പുനി മാരാ ജന പ്രഹലാദ
സുജസ ബിസ്താരാ

സമര ബീര=യുദ്ധവീരന്മാരും, ബിഖ്യാത ബിജഈ=വിഖ്യാതവിജയികളുമായ അവരിൽ, ഏക ബരാഹ ബപു ധരി=ഒരുവനെ (ഭഗവാൻ) വരാഹവേഷം ധരിച്ച്, നിപാതാ=നിഗ്രഹിച്ചു, പുനി നരഹരീ ഹോഇ=രണ്ടാമതു നരിസംഹാവതാരം ചെയ്തു്, ദൂസര മാരാ=അപരനായ അസുരനെ കൊന്നു, ജനപ്രഹലാദ=ഭക്തപ്രഹ്ലാദൻെറ, സുജസ ബിസ്താരാ=സൽകീത്തി(എങ്ങും)വ്യാപിപ്പിച്ചു.

ഹിരണ്യകശിപുവും ഹിരണ്യാക്ഷനും യുദ്ധവീരന്മാരും വിഖ്യാതവിജയികളുമായി നിരവധി അധമ്മങ്ങൾ പ്രവത്തിച്ചു. ഭഗവാനു അവരുടെ അനീതികൾ കണ്ടുകൊണ്ടിരിക്കാനാവാതെ വന്നു. അദ്ദേഹം വരാഹമായി അവതരിച്ചു ആദ്യം അവരിൽ ഒരുവനേയും പിന്നീട് നരസിംഹമായി അവതരിച്ചു അപരനേയും നിഗ്രഹിച്ചു. ഹിരണ്യകശിപുവിൻെറ പുത്രനായ പ്രഹ്ലാദൻ ഭഗവൽഭക്തനായിരുന്നു. ആ ഭക്തനുവേണ്ടിയാണ് ഭഗവാൻ നരസിംഹവേഷം ധരിച്ചതും പ്രഹ്ലാദനെ രക്ഷിച്ച് അവൻെറ കീത്തി ലോകവ്യാപ്തമാക്കിയതും.

ദോ: ഭഏ നിസാചര ജാഇ തേഇ മഹാബീര ബലവാന
കുംഭകരന രാവന സുഭട സുര ബിജഈ ജഗ ജാന

തേഇ ജാഇ=അവർ തന്നെയാണ് ൦ിെന്നു്, മഹാബീര=മഹാവീരന്മാരും, ബലവാന=ബലവാന്മാരും ആയ, കുംഭകരന രാവന=കുംഭകർണ്ണരാവണന്മാരായി, നിസാചര=നിശാചര(വംശത്തിൽ പിറന്നതു്), സുഭട=അവർ വീരയോദ്ധാക്കളും, ബിജഈ=(ദേവ) വിജയികളുമെന്നതു്, ജഗ ജാന=ലോകവിദിതമാണല്ലോ.

ജയനും വിജയനും ഹിരണ്യാക്ഷനും ഹിരണ്യകശിപുവുമായി അവരെ ഭഗവാൻ നിഗ്രഹിച്ചു. അതോടെ അവരുടെ ശാപത്തിൽ പെട്ട ആദ്യജന്മം അവസാനിച്ചു. രണ്ടാംജന്മത്തിൽ അവർ നിശാചരവംശത്തിൽ പിറന്നു. അവർ മഹാവീരന്മാരും ബലിഷ്ഠരുമായിരുന്നു. വീരയോദ്ധാക്കളും ദേവജേതാക്കളുമായിരുന്ന അവർ രാവണനെന്നും കുംഭകർണ്ണനെന്നുമുള്ള പേരിൽ അറിയപ്പെടുന്നു.

ചൗ: മുകുത ന ഭഏ ഹതേ ഭഗവാനാ തീനി ജന്മ
ദ്വിജ ബചന പ്രവാനാ
ഏക ബാര തിൻഹ കേ ഹിത ലാഗീ ധരേഉ
സരീര ഭഗത അനുരാഗീ

ഭഗവാനാ ഹതേ=ഭഗവാനാൽ ഹതരായിട്ടും (അവർ), മുകുത ന ഭഏ=മുക്തരായിഭവിച്ചില്ല, ദ്വിജ ബചന പ്രവാനാ=ബ്രാഹ്മണശാപാവധി, തീനി ജന്മ=മൂന്നു ജന്മമാണല്ലോ, ഏക ബാര തിൻഹകേ=ഒരിക്കൽ അവരുടെ, ഹിതലാഗീ=ഹിതത്തിനുവേണ്ടി, ഭഗത അനുരാഗീ=ഭക്തപ്രേമിയായ (ഭഗവാൻ), സരീര ധരേഉ=ശരീരമെടുത്തു.

ഹിരണ്യാക്ഷനും ഹിരണ്യകശിപുവും ഭഗവാനാൽ നിഗ്രഹിക്കപ്പെട്ടവരായിട്ടും ബ്രാഹ്മണശാപം നിമിത്തം അവക്കു മോക്ഷം ലഭിച്ചില്ല. ബ്രാഹ്മണശാപാവധി മൂന്നുജന്മവുമാണല്ലോ. രാവണകുംഭകർണ്ണന്മാർ ശാപവശാൽ നിശാചരരായെങ്കിലും അവർ ഭക്ത

ന്മാരായ ജയവിജയന്മാരുടെ പുനർജ്ജന്മമല്ലെ? അവരുടെ ഹിതത്തിനുവേണ്ടി ഭഗവാൻ ശരീരമെടുത്തു. അതായതു് അവരുടെ രണ്ടാംജന്മം അവസാനിപ്പിക്കുവാൻ.

കസ്യപ അദിതി തഹാം പിതു മാതാ ദസരഥ
കൗസല്യാ ബിഖ്യാതാ
ഏക കലപ ഏഹി ബിധി അവതാരാ ചരിത
പവിത്ര കിഏ സംസാരാ

തഹാം=ആ ജന്മത്തിൽ, മാതാ പിതു=മാതാപിതാക്കളായിരുന്ന, അദിതി കസ്യപ=അദിതിയും കശ്യപനുമാണു്, കൗസല്യാ ദസരഥ=കൗസല്യാ ദശരഥന്മാരായി, ബിഖ്യാതാ=വിഖ്യാതരായതു്, ഏക കലപ=ഒരു കല്പത്തിൽ, ഏഹി ബിധി അവതാരാ=ഇപ്രകാരം അവതരിച്ചിട്ടു് (ഭഗവാൻ), സംസാര പവിത്ര ചരിത്ര കിഏ=പ്രപഞ്ചത്തിൽ പവിത്രലീലകൾ ചെയ്തു.

മുന്നൊരുജന്മത്തിൽ ഭഗവാൻെറ മാതാപിതാക്കളായിരുന്നവർതന്നെയാണു് പിന്നീടു് കൗസല്യാദശരഥന്മാരെന്ന പേരിൽ പ്രഖ്യാതരായതു്. ഒരു കല്പത്തിൽ ഇപ്രകാരം അവതരിച്ച ഭഗവാൻ ലോകത്തിൽ പവിത്രചരിത്രം സൃഷ്ടിക്കുകയുണ്ടായി.

ഏക കലപ സുര ദേഖി ദുഖാരേ സമര ജലന്ധര
സന സബ ഹാരേ
സംഭു കീൻഹ സംഗ്രാമ അപാരാ ദനുജ മഹാബല
മരഇ ന മാരാ
പരമ സതീ അസുരാധിപ നാരീ തേഹിം ബല
താഹി ന ജിതഹിം പുരാരീ

ഏക കലപ=ഒരു കല്പത്തിൽ, സബ സുര=എല്ലാ ദേവന്മാരും, ജലന്ധര സന സമര=ജലന്ധരനുമായി യുദ്ധത്തിൽ, ഹാരേ ദുഖാരേ ദേഖി=പരാജിതരായതുനിമിത്തം ദുഃഖിതരായികണ്ടു്, സംഭു അപാരാ സംഗ്രാമ=ശംഭു അപാരമായ യുദ്ധം, കീൻഹ ദനുജ=

ചെയ്തു. അസുരൻ, മഹാബല മാരാഃ=ഏറ്റവും ബലവാനായിരുന്നതിനാൽ നിഗ്രഹിച്ചിട്ടും, ന മരൈ=മൃതനായില്ല, അസുരാധിപനാരീ=അസുരാധിപനായ ജലന്ധരൻെറ പത്നി, പരമ സതീ=പരമ സാധ്വി(യായിരുന്നു), തേഹിം ബല പുരാരീ=ആ ബലത്താൽ ശിവൻ, താഹി ന ജിതഹിം=അവനെ ജയിക്കുവാൻ ശക്തനായില്ല.

ഒരു കല്പത്തിൽ ദേവന്മാക്കു ജലന്ധരനുമായുള്ള ഏററുമുട്ടലിൽ വമ്പിച്ച പരാജയം സംഭവിച്ചു. അവർ ദുഃഖിതരായി ഭവിച്ചു. ശിവനു വല്ലാത്ത സങ്കടമുണ്ടായി. അദ്ദേഹം ജലന്ധരനുമായി ഘോരസമരം ചെയ്തു. അവൻ ബലിഷ്ഠനായിരുന്നതുകൊണ്ടു കൊന്നിട്ടും ചാകാത്തവനായി അവൻ. അവൻെറ ഭാര്യ പരമസാധ്വിയായിരുന്നു ആ ചാരിത്ര്യത്തിൻെറ ശക്തിനിമിത്തം ശിവനു ജലന്ധരനെ ജയിക്കാൻ കഴിഞ്ഞില്ല.

ദോ: ഛല കരി ടാരേഉ താസു ബ്രത പ്രഭു സുര കാരജ കീൻഹ
ജബ തേഹിം ജാനേഉ മരമ തബ ശ്രാപ കോപ കരി ദീൻഹ

പ്രഭു ഛല കരി=ഭഗവാൻ വ്യാജം പ്രയോഗിച്ച്, താസു ബ്രത=അവളുടെ ചാരിത്ര്യം, ടാരേഉ സുര കാരജ=തകൎത്തു. ദേവകാര്യം, കീൻഹ=നിൎവ്വഹിച്ചു, ജബ തേഹിം മരമ ജാനേഉ=എപ്പോൾ രഹസ്യം അവൾ ഗ്രഹിച്ചുവോ, തബ കോപ കരി=അപ്പോൾ ക്രുദ്ധയായി, ശ്രാപ ദീൻഹ=ശപിച്ചു.

ജലന്ധരപത്നിയുടെ സതീത്വത്തിൻെറ ബലത്താലാണു ജലന്ധരൻ അജയ്യനായിരിക്കുന്നതെന്നറിഞ്ഞ ഭഗവാൻ വ്യാജപ്രയോഗംകൊണ്ടു അവളുടെ ചാരിത്ര്യം നശിപ്പിക്കുകയും ദേവകാര്യം നിറവേററുകയും ചെയ്തു. ജലന്ധരപത്നിക്കു സൂക്ഷ്മം അറിയാനിടയായി. അവൾ ക്രുദ്ധയായി ഭഗവാനെ ശപിച്ചു.

[ഭഗവാൻ ഒരു സന്യാസിയുടെ വേഷത്തിൽ ജലന്ധരഗൃഹത്തിൽ ചെന്നു. അദ്ദേഹത്തിൻെറ പത്നിയായ വൃന്ദ, സന്യാസി

യിൽനിന്നു ജലന്ധരൻ യുദ്ധത്തിലേൎപ്പെട്ടിരിക്കുന്ന വൃത്താന്തം ഗ്രഹിച്ചു. ഇതിന്നിടക്കു ജലന്ധരന്റെ ശരീരത്തിലെ സൎവ്വാവയവവും ഛിന്നഭിന്നങ്ങളെന്ന നിലയിൽ വൃന്ദയുടെ പുരോഭാഗത്തു വന്നുവീണു. വൃന്ദ ദീനരോദനം ചെയ്തു. ഭഗവാൻ—സന്ന്യാസി—പറഞ്ഞു:_ 'വൃന്ദേ നീ സതിയാണു്. സതീത്വത്തിന്റെ ശക്തിയാൽ ഈ അവയവങ്ങളെല്ലാം യോജിപ്പിക്കു. നിന്റെ മാഹാത്മ്യംകൊണ്ടു ജലന്ധരൻ ജീവിക്കും.' സന്ന്യാസി പറഞ്ഞതുപോലെയെല്ലാം വൃന്ദ പ്രവൎത്തിച്ചു. ജലന്ധരൻ ജീവിച്ചെഴുന്നേററു. വൃന്ദ, സന്ന്യാസിയുടെ കാൽ പിടിച്ചു നമസ്കരിച്ചു. ഇതരദേഹസ്പൎശം ഉണ്ടായ നിമിഷത്തിൽ വൃന്ദയുടെ ചാരിത്ര്യത്തിനു ഭംഗം വന്നു. യുദ്ധത്തിൽ ശിവൻ ജലന്ധരനെ വധിച്ചു. ജലന്ധരൻ മരിക്കേ, സന്ന്യാസിയുടേയും കൃത്രിമജലന്ധരന്റേയും ശരീരം നഷ്ടമായി. യഥാൎത്ഥം മനസ്സിലാക്കിയ വൃന്ദ ഭഗവാനെ ഇപ്രകാരം ശപിച്ചു. 'അങ്ങേയ്ക്കു പത്നീവിയോഗദുഃഖം അനുഭവിക്കാനിടയാകട്ടെ. എന്റെ ഭൎത്താവു പുനൎജ്ജന്മമെടുത്തു അങ്ങയുടെ പത്നിയെ അപഹരിക്കുകയും ചെയ്യട്ടെ.' ഇതായിരുന്നു ശാപം.]

ചൌ: താസു ശ്രാപ ഹരി ദീൻഹ പ്രമാനാ കൌതുകനിധി
കൃപാല ഭഗവാനാ
തഹാം ജലന്ധര രാവന ഭയഊ രന ഹതി രാമ
പരമ പാദ ദയഊ

ഹരി താസു ശ്രാപ=മഹാവിഷ്ണു അവളുടെ ശാപം, പ്രമാനാ ദീൻഹ=അംഗീകരിച്ചു, കൃപാല ഭഗവാന=ദയാനിധിയായ ഭഗവാൻ, കൌതുക നിധി=വിനോദപ്രിയനാണല്ലൊ, തഹാം ജലന്ധര=മറെറാരു ജന്മത്തിൽ ജലന്ധരൻ, രാവന ഭയഊ=രാവണനായി ഭവിച്ചു, രാമ രന ഹതി=രാമൻ (രാവണനെ) യുദ്ധത്തിൽ നിഗ്രഹിച്ചു്, പരമ പാദ ദയഊ=മോക്ഷം നൽകി.

വൃന്ദയുടെ ശാപം മഹാവിഷ്ണു അംഗീകരിച്ചു. എന്തുകൊണ്ടെന്നാൽ ദയാസാഗരമായ ഭഗവാൻ കൌതുകനിധിയല്ലെ? ജല

ന്ധരൻ മററൊരു ജന്മത്തിൽ രാവണനായി ജനിക്കുകയും ഭഗവാൻ രാമചന്ദ്രൻ യുദ്ധത്തിൽ രാവണനെ നിഗ്രഹിച്ച് അവനു പരമ സായുജ്യം നൽകുകയുംചെയ്തു.

ഏക ജന്മ കര കാരന ഏഹാ ജേഹി ലഗി രാമ
ധരീ നരദേഹാ
പ്രതി അവതാര കഥാ പ്രഭു കേരീ സുനു മുനി
ബരനീ കബിൻഹ ഘനേരീ

ജേഹി ലഗി രാമ=എന്തിനുവേണ്ടി രാമൻ, നരദേഹാ ധരീ=മനുഷ്യജന്മം കൈക്കൊണ്ടു എന്നതിന്ന്, ഏക ജനമ കര=ഒരു ജന്മത്തിലെ, കാരന ഏഹാ=കാരണം ഇതാണ്, സുനു മുനി=(ഗിരിജേ) കേൾക്കു മുനിമാരും, കബിൻഹ പ്രഭു കേരീ=കവികളും ഭഗവാന്റെ, പ്രതി അവതാര=ഓരോ അവതാരത്തെ സംബന്ധിച്ചും, ഘനേരീ കഥാ ബരനീ=അനേകം കഥകൾ വർണ്ണിച്ചിട്ടുണ്ട്.

ഭഗവാൻ മനുഷ്യദേഹം ധരിച്ചതെന്തിനുവേണ്ടി എന്നു നീ ചോദിച്ചല്ലോ. ഒരവതാരത്തിലെ കഥ ഇതാണ്. അതായതു് ജലന്ധരന്റെ പുനർജ്ജന്മമായ രാവണനു മോക്ഷം കൊടുക്കാൻ. മുനിമാരും കവികളും ഭഗവാന്റെ ഓരോ അവതാരത്തെ സംബന്ധിച്ചും നിരവധി കഥകൾ വർണ്ണിക്കുകയുണ്ടായിട്ടുണ്ട്.

നാരദ ശ്രാപ ദീൻഹ ഏക ബാരാ കലപ് ഏക
തേഹി ലഗി അവതാരാ
ഗിരിജാ ചകിത ഭഈം സുനി ബാനീ നാരദ
ബിഷ്നു ഭഗത പുനി ഗ്യാനീ

ഏക ബാര=ഒരിക്കൽ, നാരദ ശ്രാപ ദീൻഹ=നാരദൻ (ഭഗവാനു) ശാപം നൽകി, ഏക കലപ=ഒരു കല്പത്തിൽ, തേഹി ലഗി=അതിനുവേണ്ടി, അവതാരാ=ഭഗവാൻ അവതാരമെടുത്തു, ബാനീസുനി=(ശിവൻ അരുളിച്ചെയ്ത) വാക്കുകൾ കേട്ട്, ഗിരിജാ ചകിത ഭഈം=പാർവ്വതി ചകിതയായിഭവിച്ചു, നാരദ മുനി ഗ്യാനീ=നാരദമുനി ജ്ഞാനിയും, ബിഷ്നു ഭഗത=വിഷ്ണുഭക്തനുമാണല്ലോ.

പാർവ്വതി, ഒരിക്കൽ നാരദൻ ഭഗവാനെ ശപിച്ചു. അതു നിമിത്തം അദ്ദേഹത്തിന്ന് ഒരു കല്പത്തിൽ അവതരിക്കേണ്ടതായി വന്നു. ശിവനിതു പറഞ്ഞപ്പോഠം ഗിരിജ നട്ടങ്ങിപ്പോയി. എന്തു കൊണ്ടെന്നാൽ മഹാജ്ഞാനിയും ദേവർഷിയും വിഷ്ണുഭക്തനുമായ നാരദൻ വിഷ്ണുവിനെ ശപിക്കുകയോ!

കാരന കവന ശ്രാപ മുനി ദീൻഹാ കാ അപരാധ
രമാപതി ദീൻഹാ
യഹ പ്രസംഗ മോഹി കഹഹു പുരാരീ മുനി മന
മോഹ ആചരജ ഭാരീ

കവന കാരന=എന്തു കാരണത്താലാണ്, മുനി ശ്രാപ ദീൻഹാ= (വിഷ്ണുവിനു) മുനി ശാപം കൊടുത്തതു്?, രമാപതി കാ അപരാധ ദീൻഹാ=മഹാവിഷ്ണു എന്തപരാധം ചെയ്തു?, പുരാരീ യഹ പ്രസംഗ=ഹെ പുരാരീ, ഈ കഥ. മോഹി കഹഹു മുനിമന=എന്നോടു പറയൂ. മുനിയുടെ മനസ്സിൽ, മോഹ ഭാരീ ആചരജ=മോഹം (ഉണ്ടായതു്) വലിയ ആശ്ചര്യംതന്നെ.

നാഥ, മഹാവിഷ്ണുവിനെ നാരദൻ ശപിക്കാനുണ്ടായ കാരണമെന്താണ്? എന്തപരാധം രമാപതിചെയ്തവകക്കാണ് ഈ ശാപം? എന്നോടിക്കഥ അവിടന്നരുളിച്ചെയ്യണം. നാരദനേപ്പോലുള്ള ഒരു ദേവർഷിയുടെ മനസ്സ് മോഹാധീനമാകുന്നതു വല്ലാത്തൊരാശ്ചര്യമാണ്.

ദോ: ബോലേ ബിഹസി മഹേസ തബ ഗ്യാനീ
മൂഢ ന കോഇ
ജേഹി ജസ രഘുപതി കരഹിം ജബ തോ തസ
തേഹി ഛന ഹോഇ

തബ മഹേസ=ആ അവസരത്തിൽ ശിവൻ, ബിഹസി ബോലേ= ചിരിച്ചുകൊണ്ടു് അരുളിചെയ്തു, കോഇ ഗ്യാനീ ന മൂഢ=ആരും ജ്ഞാനിയല്ല. (ആരും), മൂഢനും അല്ല, രഘുപതി ജേഹി ജസ= ഭഗവാൻ ആരെ ഏതുപ്രകാരം, കരഹിം ജബ=ആക്കുന്നു അപ്പോഠം,

തേഹി ഛന തോതസ=ആ നിമിഷത്തിൽ അവൻ അപ്രകാരം, ഹോഇ=ആയിത്തീരുന്നു.

ഗിരിജേ, കേൾക്കു. ലോകത്തിൽ ഒരാളും ജ്ഞാനിയല്ല; ഒരാളും പാമരനുമല്ല. ഭഗവാൻ ആരെ ഏതുവേഷം കെട്ടിക്കുന്നു ആ നിമിഷത്തിൽ അവൻ ആ വേഷത്തിന്നു അർഹനായിതീരുന്നു എന്നുമാത്രം. ലോകത്തിൽ ഭഗവൽഹിതമൊന്നേ നടക്കൂ.

സോ: കഹഉം രാമ ഗുന നാഥ ഭരദ്വാജ സാദര സുനഹു
ഭവ ഭഞ്ജന രഘുനാഥ ഭജ്ജ തുലസീ തജി മാന മദ

ഭരദ്വാജ=(യാജ്ഞവൽക്യൻ പറയുന്നു) ഹെ ഭരദ്വാജ, രാമ ഗുന ഗാഥ=ശ്രീരാമൻെറ ഗുണങ്ങളുടെ ചരിത്രം, കഹഉം സാദര സുനഹു=ഞാൻ പറയാം. ആദരപൂർവ്വം കേൾക്കു, തുലസീ മാന മദ=അല്ലയോ തുളസി, അഹങ്കാരമദങ്ങൾ, തജി=ത്യജിച്ചു, ഭവ ഭഞ്ജന=ഭവഭഞ്ജകനായ, രഘുനാഥ ഭജ്ജ=ശ്രീരാമനെ ഭജിക്കുക.

യാജ്ഞവൽക്യൻ ഭരദ്വാജനെ നോക്കി അരുളിച്ചെയ്തു: —'ഹേ ഭരദ്വാജ, ശ്രീരാമൻെറ ഗുണങ്ങളുടെ കഥ ഞാൻ പറയാം. സശ്രദ്ധം കേൾക്കുക. [കവി പറയുന്നു സ്വായം]

ഹേ തുളസി, മദവും അഹങ്കാരവും കൈവെടിഞ്ഞു പ്രാപഞ്ചികക്ലേശങ്ങൾ ഹരിക്കുന്ന ശ്രീരാമനെ ഭജിക്കുക.

ചൗ: ഹിമ ഗിരി ഗുഹാ ഏക അതി പാവനി ബഹ
സമീപ സുരസരീ സുഹാവനി
ആശ്രമ പരമ പുനീത സുഹാവാ ദേഖി
ദേവരിഷി മത അതി ഭാവാ

ഹിമഗിരി=ഹിമഗിരിയിൽ, അതിപാവനി=ഏററവും പവിത്രമായ, ഏക ഗുഹാ=ഒരു ഗുഹയുണ്ടു്, സമീപ=അതിൻെറ അരികിലായി, സുഹാവനി സുരസരി=മനോഹരമായ ഗംഗ, ബഹ=പ്രവഹിക്കുന്നു, പരമ പുനീത=ഏററവും പവിത്രവും, സുഹാവാ

ആശ്രമ=മനോഹരവുമായ ആശ്രമം, ദേഖീ ദേവരിഷി മനാ=ക ണ്ടിട്ടു് ദേവർഷിയായ നാരദൻെറ മനസ്സു്, അതി ഭാവാ=ഏററവും സന്തുഷ്ടമായി

ഹേ ഭരദ്വാജ, ഹിമവൽ പൎവ്വതത്തിലുണ്ടു് ഏററവും പവി ത്രമായൊരു ഗുഹ. ആ ഗുഹയുടെ സമീപത്തിലൂടെയാണു് ഗംഗ യാറൊഴുകുന്നതു്. ഏററവും പാവനവും പ്രിയദൎശകവുമായ ആ ശ്രമംകണ്ടു് ദേവർഷിയായ നാരദൻെറ മനസ്സു് ആഹ്ലാദവിവശ മായിതീൎന്നു.

നിരഖി സൈല സരി ബിപിന ബിഭാഗാ ഭയഉ
രമാപതി പദ അനുരാഗാ
സുമിരത ഹരിഹി ശ്രാപ ഗതി ബാധീ സഹജ
ബിമല മന ലാഗി സമാധീ

സൈല സരി ബിപിന ബിഭാഗാ=പൎവ്വതം, നദി, വിപിനവിഭാ ഗങ്ങൾ എന്നിവ, നിരഖി രമാപതി പദ=വീക്ഷിച്ചു് വിഷ്ണുപ്പാദങ്ങളിൽ, അനുരാഗ ഭയഉ=അനുരാഗം ഉണ്ടായി, ഹരിഹി സുമിരത=ഹരിയെ സ്മരിച്ചനിമിഷത്തിൽ, ശ്രാപഗതി ബാധീ= ശാപഗതി അകന്നു, സഹജ മന ബിമല=സ്വാഭാവികാവസ്ഥ യാൽ മനസ്സു് നിൎമ്മലമായി, സമാധീ ലാഗി=സമാധിയിൽ ലീനമായി.

അവിടത്തെ വനവും സരിത്തും വിപിനവിഭാഗങ്ങളും നിരീ ക്ഷിച്ച ദേവർഷി നാരദനു വിഷ്ണുപ്പാദങ്ങളിൽ പ്രേമം അങ്കുരിച്ചു. ഭഗവൽസ്മരണ ഉണ്ടായതോടെ ശാപഗതി അകലുകയും സ്വാഭാ വികതയാൽ മനസ്സു നിൎമ്മലമായി സമാധിയിൽ ലീനമാവുകയും ചെയ്തു. [നാരദൻ സ്ഥിരമായി ഒരിടത്തും അധികനേരം ഇരുന്നു കൂടാ എന്നൊരു ശാപം ദക്ഷൻ നാരദനു നൽകിയിട്ടുണ്ടു്. ആ ശാപമാണിവിടെ സൂചിപ്പിച്ചതു്.]

മുനി ഗതി ദേഖി സുരേസ ഡേരാനാ കാമഹി
ബോലി കീൻഹ സനമാനാ

സഹിത സഹായ ജാഹു മമ ഹേതു ചലേഉ ഹരഷി
ഹിയം ജലചരകേതു

മുനി ഗതി ദേഖി=മുനിയുടെ (ഈ) സ്ഥിതികണ്ടു്, സുരേസ ഡേരാനാ=ഇന്ദ്രൻ ഭയന്നു, കാമഹി ബോലി=കാമനെ വിളിച്ചുവരുത്തി, സനമാനാ കീൻഹ=സമ്മാനിച്ചു. (എന്നിട്ടിങ്ങനെ പറഞ്ഞു), മമ ഹേതു സഹിത സഹായ=എൻെറ നന്മക്കവേണ്ടി സഹായികളുമൊന്നിച്ചു്, ജാഹു ഹിയം ഹരഷി=പുറപ്പെടുക. മനസ്സിൽ പ്രസന്നതയോടുകൂടി, ജല ചരകേതു ചലേഉ=കാമദേവൻ പുറപ്പെട്ടു.

മുനി സമാധിയിലേപ്പെടാൻ ഭാവിക്കുന്നതറിഞ്ഞപ്പോാം ദേവേന്ദ്രനു ഭയംതോന്നി. അദ്ദേഹം ഉടനെ നാരദനെവരുത്തി ഉപചരിച്ചു ഇപ്രകാരം പറഞ്ഞു:— ഹേ മഹർഷേ, അങ്ങു വസന്തം തുടങ്ങിയ സഹായികളുമൊന്നിച്ചു, എൻെറ നന്മക്കുവേണ്ടി പുറപ്പെടുക. പ്രസന്നചിത്തനായ കാമദേവൻ ഒട്ടും താമസിക്കാതെ പുറപ്പെട്ടു.

സുനാസിര മന മഹും അസി ത്രാസാ ചഹത
ദേവരിഷി മമ പുര ബാസാ
ജേ കാമീ ലോലുപ ജഗമാഹീം കുടില കാക ഇവ
സബഹി ഡേരാഹീം

സുനാസീര മന മഹും=ഇന്ദ്രൻെറ മനസ്സിൽ, ദേവരിഷി=ദേവർഷിയായ നാരദൻ, മമ പുര ബാസാ ചഹത=സ്വപുരത്തിൽ വസിക്കാൻ ആഗ്രഹിക്കുന്നു, അതി ത്രാസാ=വലിയ ഭീതി (ഉണ്ടാക്കി), ജഗമഹീ, കാമി ലോലുപ=ലോകത്തിൽ കാമികളും ലോലുപരും ആയി, ജേ=എതൊരുത്തരുണ്ടോ (അവർ), കുടില കാക ഇവ=കുടിലനായ കാകൻ കണക്കു്, സബഹി ഡോരാഹീം=എല്ലാവരേയും ഭയപ്പെടുന്നു.

ദേവർഷിയായ നാരദൻ ഇന്ദ്രപുരത്തിൽ വസിക്കാൻ ആഗ്രഹിക്കുന്നു എന്നു അനുമാനിച്ചു ഇന്ദ്രൻ ഏററവും ത്രസ്തനായിത്തീൎന്നു.

കാമികാംക്കം അത്യാഗ്രററികാംക്കം, കുടിലനായ കാക്ക കണക്ക, എല്ലാവരേയും ഭയമായിരിക്കമല്ലോ. നാരദൻ തപസ്സുചെയ്തു ഇന്ദ്ര പദവി കരസ്ഥമാക്കിയാലോ എന്നതാണ്ഀ ഇന്ദ്രൻെറ ഭയം.

ദോ: സൂഖ ഹാഡ ലൈ ഭാഗ സഠ സ്വാന
നിരഖി മൃഗരാജ
ഛീനീ ലേഇ ജനി ജാനി ജഡ തിമി
സുരപതിഹി ന ലാജ

മൃഗരാജ നിരഖി=സിംഹത്തെ കണ്ടിട്ടു്, സൂഖ ഹാഡ ലൈ=ശുഷ്ക്കാസ്ഥിയും കടിച്ചെടുത്തു, സഠ സ്വാന ഭാഗ=ശഠനായ ശ്വാനകൻ ഓടിപ്പോകുന്നു, ജഡ=ആ ജഡ ജീവി, ജനി ഛീനി ലേഇ ജാനി=അപഹരിക്കരുതു് (തൻെറ കൈവശമുള്ള അസ്ഥി എന്നു്) ഗ്രഹിക്കുകയും ചെയ്യുന്നു, തിമി സുരപതിഹി=ഇങ്ങനെ (നിഗമനത്തിലെത്താൻ) ഇന്ദ്രനു, ന ലാജ=ലജ്ജയുണ്ടായില്ല.

സ്വാധീനത്തിലുള്ള ഉണക്ക എല്ലു് മൃഗരാജാവായ സിംഹം അപഹരിച്ചാലോ എന്നു ധരിച്ചു ശഠനായ ശ്വാനൻ ഓടിപ്പോകുന്നു. ഇന്ദ്രൻെറ വിചാരം, സ്വപദവി, തപഃശക്തിയാൽ നാരദൻ കരസ്ഥമാക്കിയേക്കമോ എന്നതാണ്. അതു തന്നെയാണയാളെ ഭീതനാക്കിയതും. ഇന്ദ്രനെ ശുനകനും, ഇന്ദ്രപദവിയെ ശുഷ്ക്കാസ്ഥിയും നാരദനെ സിംഹവുമായി കല്പിക്കുന്നതു ഏററവും സമഞ്ജസമായിരിക്കുന്നു. ശുഷ്ക്കാസ്ഥികൊണ്ടു സിംഹത്തിനു ഒരു പ്രയോജനവും ഇല്ല. അതുപോലെ നാരദനുമില്ല ഇന്ദ്രപദവികൊണ്ടൊരു പ്രയോജനം. എന്നാൽ ആ യാഥാത്ഥ്യം ചിന്തിക്കാൻ ഇന്ദ്രൻ തയാറായില്ല.

ചൗ: തേഹി ആശ്രമഹിം മദന ജബ ഗയഊ നിജ
മായാം ബസന്ത നിരമയഊ
കുസുമിത ബിബിധ ബിടപ ബഹുരംഗാ
കൂജഹിം കോകില ഗുംജഹിം ഭൃംഗാ

മദന ജബ=മദൻ എപ്പോാം, തേഹി ആശ്രമഹിം ഗയഉ=ആ ആശ്രമത്തിൽ ചെന്നുവോ (അപ്പോാം), നിജമായാം=(കാമൻ) സ്വ മായയാൽ, ബസന്ത നിരമയഉ=വസന്തത്തെ സൃഷ്ടിച്ചു, ബി ബിധ ബിടപ=പലതരത്തിലുള്ള വൃക്ഷങ്ങരം, ബഹുരംഗാ കുസു മിത=പലതരം നിറങ്ങളുള്ള പുഷ്പങ്ങളോട്ടുകൂടിയതായിത്തീൻ, കോകില കൂജഹിം=കുയിലുകരം കൂജനം ചെയ്യാൻ തുടങ്ങി. ഭൃംഗാ ഗുഞ്ജഹിം=വണ്ടുകരം മൂരളുവാൻ ആരംഭിച്ചു.

നാരദൻ സമാധിസ്ഥനായിരിക്കുന്ന ആശ്രമത്തിലേക്കു മദ നൻ പ്രവേശിച്ച ഉടനെ സ്വമായകൊണ്ടു വസന്തത്തെ സൃഷ്ടിച്ചു. പലതരത്തിലുള്ള വൃക്ഷങ്ങളിൽ വിവിധവൎണ്ണങ്ങളിലുള്ള പുഷ്പ ങ്ങരം ഉണ്ടായി. കുയിലുകരം കൂജനം ചെയ്യാനും ഭൃംഗങ്ങരം മൂരളു വാനും തുടങ്ങി.

ചലീ സുഹാവനി ത്രിബിധ ബയാരീ കാമ
കൃസാനു ബഢാവനിഹാരീ
രംഭാദിക സുരനാരി നബീനാ സകല അസമ
സര കലാ പ്രബീനാ

സുഹാവനി ത്രിബിധ ബയാരീ=മനോഹരമായ ശീതള സുരഭില മന്ദപവനൻ, ചലീ=വീശി, കാമകൃസാനു=കാമാഗ്നിയെ, ബഢാ വനിഹാരീ=ആളിക്കത്തിക്കുന്നതായിരുന്നു (അതു്), അസമസര സകല=കാമദേവന്റെ സമസ്ത, കലാ പ്രബീനാ=കലകളിലും പ്രവീണമാരായിരുന്നു, രംഭാദിക നബീനാ സുരനാരി=രംഭ തുട ങ്ങിയ നവീന ദേവാംഗനമാർ.

വസന്താഗമത്തോടുകൂടി കാമാഗ്നിയെ ആളിക്കത്തിക്കുന്ന മൃദു ശീതളസുരഭിലമാരുതൻ പ്രവൎത്തനം ആരംഭിച്ചു. മന്മഥന്റെ സൎവ്വ കലകളിലും പ്രഗത്ഭമാരായിരുന്നു രംഭ തുടങ്ങിയ നവീന ദേവാം ഗനമാർ. [ഇന്ദ്രന്റെ ആവശ്യപ്രകാരമാണല്ലൊ മദനൻ നാരദനെ സമീപിച്ചിരിക്കുന്നതു്. അതിനാൽ ദേവാംഗനമാരുടെ സാന്നി ദ്ധ്യത്തിനു വിഷമമില്ലല്ലൊ.]

കരഹിം ഗാന ബഹു താന തരംഗാ ബഹുബിധി
ക്രീഡഹിം പാനി പതംഗാ
ദേഖി സഹായ മദന ഹരഷാനാ കീൻഹേസി
പുനി പ്രപഞ്ച ബിധി നാനാ

ബഹുതാന തരംഗാ=അനേകം ശ്രുതിമേളങ്ങളോടുകൂടി, ഗാന കരഹിം=ഗാനംചെയ്തുകൊണ്ടിരുന്നു, പാനി പതംഗാ=കൈകളിൽ കന്ദുകങ്ങൾ വഹിച്ചു്, ബഹുബിധി=പലവിധത്തിൽ, ക്രീഡഹിം=ക്രീഡിച്ചുകൊണ്ടിരുന്നു, സഹായദേഖി=(ഏവംവിധം) സഹായികളെകണ്ടു, മദന ഹരഷാനാ=മന്മഥൻ പ്രസന്നനായി, പുനി നാനാ ബിധി=അനന്തരം പലതരത്തിലുള്ള, പ്രപഞ്ച കീൻഹേസി=മായകാണിക്കാൻ തുടങ്ങി.

ദേവാംഗനമാർ ശ്രുതിമേളങ്ങളോടെ ഗാനംചെയ്തു. പന്താട്ടം നടത്തി; ഇപ്രകാരം സ്വോദ്ദേശ്യ നിർവ്വഹണത്തിൽ സഹായിക്കാനും സഹകരിക്കാനും എത്തിക്കൂടിയവരെ കണ്ടു പുഷ്പബാണൻ സന്തോഷവിവശനായി. അദ്ദേഹം അനേകം തരത്തിലുള്ള മായാപ്രയോഗങ്ങൾ തുടരുകയും ചെയ്തു.

കാമ കലാ കഛു മുനിഹി ന ബ്യാപീ നിജ ഭയം
ഡരേഉ മനോഭവ പാപീ
സീമ കീ ചാംപി സകഇ കോഉ താസു ബഡ
രഖവാര രമാപതി ജാസു

മുനിഹി കാമകലാ=നാരദമുനിയിൽ കാമകലകൾ, ന ബ്യാപീ=വ്യാപിച്ചില്ല, പാപീ മനോഭവ=പാപിയായ കാമദേവൻ, നിജ ഭയം=തന്നെക്കുറിച്ചുള്ള ഭയത്താൽ, ഡരേഉ=ഭീതനായി, രാമപതി ജാസു=ലക്ഷ്മീവല്ലഭൻ ആർക്കു, ബഡ രഖവാര=വലിയ രക്ഷകനോ, താസു സീമ കീ=അവരുടെ സീമയിൽ (കടന്നു്), ചാംപി കോഉ സകഇ=കൈയേററം നടത്താൻ ആർക്കാണു കഴിയുക?

കാമൻെറ തന്ത്രങ്ങളൊന്നും നാരദനിൽ പ്രതികരണമുണ്ടാക്കിയില്ല. മാത്രമല്ല തനിക്കുതന്നെങ്കിലും അനർത്ഥം സംഭവിക്കുമോ

എന്നൊരു ഭീതിയും മന്മഥനുണ്ടായി. മഹാവിഷ്ണു ആരെ നല്ല വണ്ണം സംരക്ഷിച്ചുപോകുന്നുവോ ആ ഭക്തന്മാരുടെ അതിർത്തിയിൽ കൈയേററം നടത്താൻ കഴിവുള്ളവർ ആരാണുള്ളതു്?

ദോ: സഹിത സഹായ സഭീത അതി മാനി ഹരി
                    മന മൈന
ഗഹേസി ജാഇ മുനി ചരന തബ കഹി സുഠി
                    ആരത ബൈന

സഹിത സഹായ മൈന=സഹായികളോടുകൂടിയ(മന്മഥൻ), മന ഹാരി മാനി=മനസ്സിൽ പരാജയം ഗണിച്ചു്, അതി സഭീത തബ =ഏററവും ഭയത്തോടുകൂടിയവനായി തീൎന്നു. അപ്പോൾ, ജാഇ സുഠി ആരത=ചെന്നു് സുന്ദരവും ദീനവുമായ, ബൈന കഹി= വാക്കുകൾ പറഞ്ഞു, മുനി ചരന ഗഹേസി=മുനിയുടെ കാൽ പിടിച്ചു.

വസന്തം, മന്ദമാരുതൻ, ദേവാംഗനമാർ എന്നിവരുടെയെല്ലാം സഹായത്തോടുകൂടിയ മന്മഥൻ പരാജയം സമ്മതിച്ചു അതിഭീതനായി തീരുകയും സുന്ദരവും ദയനീയവുമായ വാക്കുകൾ പറഞ്ഞു നാരദമഹൎഷിയുടെ കാൽ പിടിക്കുകയും ചെയ്തു.

ചൗ: ഭയഉ ന നാരദ മന കഛു രോഷാ കഹിപ്രിയ
                    ബചന കാമ പരിതോഷാ
നാഇ ചരന സിരു ആയസു പാഈ ഗയഉ മദന
                    തബ സഹിത സഹാഈ

നാരദ മന കഛു രോഷാ=നാരദൻെറ മനസ്സിൽ കുറച്ചെങ്കിലും കോപം, ന ഭയഉ- ഉണ്ടായില്ല, പ്രിയ ബചന കഹി=പ്രിയവാക്കുകൾ പറഞ്ഞു, കാമ പരിതോഷാ=കാമനെ സന്തുഷ്ടനാക്കി. ചരന സിരു നാഇ=ചരണങ്ങളിൽ ശിരസ്സു കുനിച്ചു്, ആയസു പാഈ തബ=അനുജ്ഞ വാങ്ങി ആ അവസരത്തിൽ, മദന സഹിത സഹാഈ=മദനൻ സഹായികളൊരുമിച്ചു, ഗയഉ=യാത്രയായി.

മദനൻെറ തന്ത്രങ്ങാകൊണ്ടു നാരദൻെറ മനസ്സിൽ കുറഞ്ഞൊരു കോപവും ഉണ്ടായില്ലെന്നു മാത്രമല്ല, ദുഃഖിതനായി ശരണം പ്രാപിച്ച അവനെ അദ്ദേഹം പ്രിയവാക്കുകാ പറഞ്ഞു സമാശ്വസിപ്പിക്കുകകൂടി ചെയ്തു. നാരദനെ പ്രണിപതിച്ചു അനുജ്ഞ വാങ്ങി മന്മഥൻ സഹായികളൊന്നിച്ചു ആശ്രമം വിട്ടു.

മുനി സുസീലതാ ആപനി കരനീ സുരപതി സഭാം
ജാഇ സബ ബരനീ
സുനി സബ കേം മന അചരജു ആവാ മുനിഹി
പ്രസംസി ഹരിഹി സിരു നാവാ

മുനി സുസീലതാ=നാരദമുനിയുടെ സൗശീല്യവും, ആപനി കരനീ=സ്വചെഷ്ടകളും, സുരപതി സഭാം=ഇന്ദ്രസഭയിൽ, ജാഇ സബ ബരനീ=(കാമൻ) ചെന്നു എല്ലാം വർണ്ണിച്ചു, സുനി സബ കേം മന=(അതു) കേട്ട് എല്ലാവരുടേയും മനസ്സിൽ, അചരജു ആവാ=ആശ്ചര്യം ഉണ്ടായി. മുനിഹി പ്രസംസി=(എല്ലാവരും) മുനിയെ പ്രശംസിക്കുകയും, ഹരിഹി സിരു നാവാ=മഹാവിഷ്ണുവിനെ പ്രണമിക്കുകയും ചെയ്തു

നാരദനോടു വിടവാങ്ങി സഹായികളുമൊരുമിച്ചു മന്മഥൻ നേരെ ഇന്ദ്രസഭയിലേയ്ക്കു ചെന്നു മഹർഷിയുടെ ദാക്ഷിണ്യവും താൻ ചെയ്ത പ്രവൃത്തികളും സവിസ്തരം സദസ്യരെ കേഠപ്പിച്ചു. മന്മഥൻ പറഞ്ഞതു കേട്ടു സഭ്യരെല്ലാം ആശ്ചര്യപ്പെട്ടു. അവർ മഹർഷിയെ ശ്ലാഘിക്കുകയും വിഷ്ണുവിനെ നമസ്കരിക്കുകയും ചെയ്തു.

തബ നാരദ ഗവനേ സിവപാഹീം ജിതാ കാമ
അഹമിതി മനമാഹീം
മാര ചരിത സങ്കരഹി സുനാഏ അതിപ്രിയ ജാനി
മഹേസ സിഖാഏ

തബ നാരദ=ആ അവസരത്തിൽ നാരദൻ, സിവ പാഹീം ഗവനേ=ശിവസന്നിധിയിൽ ചെന്നു. കാമ ജിതാ അഹമിതി=

താൻ കാമനെ ജയിച്ചു എന്ന ഒരഹംമതി, മനമാഹീം=(നാരദ ൻെറ) മനസ്സിൽ (ഉണ്ടായിരുന്നു), മാര ചരിത സങ്കരഹി=കാമ ൻെറ ചരിത്രം (നാരദൻ, ശിവനെ, സുനാഏു=കേൾപ്പിച്ചു. മഹേസ=ശിവൻ, അതിപ്രിയ ജാനി=(നാരദൻ തനിക്ക്) ഏററ വും പ്രിയനെന്നറിഞ്ഞു, സിഖാഏു=(ഇപ്രകാരം) ഉപദേശിച്ചു.

സമാധി പൂത്തിയാക്കി നാരദൻ ശിവനെ സമീപിച്ചതു താൻ മന്മഥനെ ജയിച്ചു എന്ന ഒരഹംകാരത്തോടുകൂടിയായിരുന്നു. കാമൻ ചെയ്ത തന്ത്രങ്ങളെല്ലാം നാരദൻ വിസ്തരിച്ചു പറഞ്ഞു ശിവ നെ കേൾപ്പിച്ചു. നാരദൻ തനിക്ക ഏററവും പ്രിയപ്പെട്ടവനാ ണെന്നു ഗ്രഹിച്ച് ശിവൻ നാരദനു് ഇപ്രകാരം ഒരു ഉപദേശം നല്കി.

ബാര ബാര ബിനവഉം മുനി തോഹീ ജിമി യഹ
കഥാ സുനായഹു മോഹീ
തിമി ജനി ഹരിഹി സുനാവഹു കബഹും ചലേഹും
പ്രസംഗ ദുരാഏഹു തബഹും

മുനി ബാര ബാര=ഹേ മുനേ, വീണ്ടും വീണ്ടും, തോഹീ ബിന വഉം=അങ്ങയോടു ഞാനഭ്യത്ഥിക്കുന്നു, ജിമി യഹ കഥാ=ഏതുപ്ര കാരം ഈ കഥ, മോഹീ സുനായഹു=എന്നെ അങ്ങു കേൾപ്പിച്ചു വോ, തിമി കബഹും=അപ്രകാരം ഒരിക്കലും, ഹരിഹിം ജനി സുനാവഹു=വിഷ്ണുവിനെ കേൾപ്പിച്ചു പോകരുത്, പ്രസംഗ ചലേഹും തബഹും=ചച്ച നടക്കുമ്പോഴുംകൂടി, ദുരാഏഹു=രഹ സ്യമാക്കി വെയ്ക്കണം.

മഹഷേ, ഞാനങ്ങയോടു വീണ്ടും അപേക്ഷിക്കുന്നു, എന്നെ ഈ കഥ കേൾപ്പിച്ചപോലെ മഹാവിഷ്ണുവിനെ ഒരിക്കലും അങ്ങും ധരിപ്പിച്ചുപോകരുത്. കാര്യങ്ങൾ വിഷ്ണു അറിഞ്ഞിട്ടുണ്ടെങ്കിൽ ക്കൂടിയും ചച്ച നടക്കുമ്പോൾ ഇക്കഥ രഹസ്യമായി വെക്കണം.

ദോ: സംഭു ദീൻഹ ഉപദേസ ഹിത നഹിം നാരദഹി
സോഹാന

ഭരദ്വാജ കൗതുക സുനഹു ഹരി ഇച്ഛാ ബലവാന
സംഭു ഹിത ഉപദേസ ദീൻഹ=ശിവൻ (നാരദന്നു) ഹിതോപദേശം നല്കി. നാരദഹി സോഹാന നഹിം=നാരദന്നു ഹൃദ്യമായില്ല. ഭരദ്വാജ=(യാജ്ഞവൽക്യൻ പറയുന്നു) ഹേ ഭരദ്വാജ, കൗതുക സുനഹു=നേരമ്പോക്കു കേൾക്കു. ഹരി ഇച്ഛാ ബലവാന=ദൈവേച്ഛ ബലവത്താണല്ലോ.

നാരദന്റെ നന്മ ഉദ്ദേശിച്ചാണു ശിവൻ, വിഷ്ണുവിൽനിന്നു സംഭവം മറച്ചുവെക്കണമെന്നു നാരദനോടഭ്യർത്ഥിച്ചതു്. പക്ഷേ ആ അപേക്ഷ നാരദന്നു രുചിച്ചില്ല. ഹേ ഭരദ്വാജ, പിന്നീടുണ്ടായ തമാശ കേൾക്കു. ദൈവേച്ഛ ബലവത്തല്ലേ?

ചൗ: രാമ കീൻഹ ചാഹഹിം സോഇ ഹോഇ കരൈ
അന്യഥാ അസ നഹിം കോഇ
സംഭു ബചന മുനി മന നഹിം ഭാഏ തബ
ബിരംചി കേ ലോക സിധാഏ

രാമ കീൻഹ ചാഹഹിം=രാമൻ (ഭഗവാൻ എന്തു) ചെയ്യാൻ ആഗ്രഹിക്കുന്നു, സോഇ ഹോഇ=അതു നിർവ്വഹിക്കപ്പെടുന്നു, അസ അന്യഥാ കരൈ=അതു മറിച്ചാകാൻ, കോഇ നഹിം=ആരുമില്ല, സംഭു ബചന മുനിമന=ശിവന്റെ വാക്കുകൾ മുനിയുടെ മനസ്സിന്നു, നഹിം ഭാഏ=നല്ലതായി തോന്നിയില്ല, തബബിരംചി കേ ലോക=ആ അവസരത്തിൽ (നാരദൻ) ബ്രഹ്മലോകത്തേക്കു, സിധാഏ=പുറപ്പെട്ടു.

ഭഗവാൻ എന്തിച്ഛിക്കുന്നു അതു നടക്കുകതന്നെ ചെയ്യും. അതു വേറൊരുവിധത്തിലാക്കാൻ ആൎക്കും ശക്യമല്ല. ശിവന്റെ ഹിതോപദേശം നാരദന്നു രുചിച്ചില്ല. അദ്ദേഹം വിടവാങ്ങി ബ്രഹ്മലോകത്തേക്കു പുറപ്പെട്ടു.

ഏക ബാര കരതല ബര ബീനാ ഗാവത ഹരി
ഗുന ഗാന പ്രബീനാ

ഛീര സിന്ധു ഗവനേ മുനിനാഥാ ജഹം ബസ
ശ്രീനിവാസ ശ്രുതിമാഥാ

ഏക ബാര കരതല=ഒരിക്കൽ കൈയിൽ, ബര ബീനാ ഗാന പ്ര ബീനാ=ശ്രേഷ്ഠമായ വീണ വഹിക്കുന്നവനും ഗാനപ്രവീണനും, മുനിനാഥ=നാരദൻ, ഹരി ഗുന ഗാവത=ഭഗവന്മാഹാത്മ്യം ഗാനം ചെയ്തുകൊണ്ടു്, ഛീര സിന്ധു ഗവനേ=പാൽക്കടലിൽ ചെന്നു, ജഹം ശ്രുതിമാഥാ=അവിടെയാണല്ലോ വേദങ്ങളുടെ നാഥനായ, ശ്രീനിവാസ ബസ=മഹാവിഷ്ണു വസിക്കുന്നതു്.

കൈത്തലത്തിൽ വീണയേന്തി ഭഗവന്മാഹാത്മ്യം ഗാനം ചെയ്തുകൊണ്ടു ഗാനപ്രവീണനായ നാരദമഹർഷി, വേദനാഥനും ശ്രീവല്ലഭനുമായ ഹരി നിവസിക്കുന്ന ക്ഷീരസാഗരത്തിൽ ചെന്നു.

ഹരഷി മിലേ ഉഠി രമാനികേതാ ബൈഠേ ആസന
രിഷിഹി സമേതാ
ബോലേ ബിഹസി ചരാചര രായാ ബഹുതേ
ദിനൻഹ കീൻഹി മുനി ദായാ

മിലേ രമാനികേത=(നാരദനെ) കണ്ടിട്ടു് ലക്ഷ്മീപതി, ഹരഷി ഉഠി=പ്രസന്നനായി എഴുന്നേററു് (എതിരേററു്), രിഷിഹി സ മേത=മഹർഷിയൊന്നിച്ചു്, ആസന ബൈഠേ=ഇരിപ്പിടത്തിൽ ഇ രുന്നു, ചരാചര രായാ=ചരാചരനാഥനായ (ഭഗവാൻ), ബിഹം സി ബോലേ=ചിരിച്ചുകൊണ്ടു (ഇപ്രകാരം) പറഞ്ഞു:_, മുനി=ഹേ മുനേ, ബഹുതേ ദിനൻഹ=വളരെ നാളായി (ഇവിടേക്കെഴുന്ന ള്ളാൻ), ദായാ കീൻഹി=ദയയുണ്ടായിട്ടു്.

നാരദനെ കണ്ട ഉടൻ മഹാവിഷ്ണു എഴുന്നേററു സസന്തോ ഷം എതിരേല്ക്കുകയും മഹർഷിയൊന്നിച്ചു പീഠത്തിലിരിക്കുകയും ചെയ്തു. അതിനുശേഷം ചരാചരനാഥനായ ഭഗവാൻ ചിരിച്ചു കൊണ്ടു ഇപ്രകാരം പറഞ്ഞു:_ ഇങ്ങനെ ഒരു ദയ അവിടേക്കുണ്ടാ യിട്ടു വളരെ നാളായി. [അതായതു വളരെ നാളായി അവിടന്നു ഇങ്ങോട്ടൊക്കെ ഒന്നെഴുന്നള്ളിയിട്ടു് എന്നു സാരം.]

കാമ ചരിത നാരദ സബ ഭാഖേ ജദ്യപി പ്രഥമ
ബരജി സിവം രാഖേ
അതി പ്രചണ്ഡ രഘുപതി കൈ മായാ ജേഹി ന
മോഹ അസ കോ ജഗ ജായാ

നാരദ കാമ ചരിത സബ=നാരദൻ കാമചരിതമെല്ലാം, ഭാഖേ=(വിഷ്ണുവിനോട്ട) പറഞ്ഞു, ജദ്യപി സിവം പ്രഥമ രാഖേ ബരജി=ശിവൻ, കഥ പറയരുതെന്നു ആദ്യമേതന്നെ ഉപദേശിച്ചിരുന്നുവെങ്കിൽക്കൂടിയും, രഘുപതി കൈ മായാ=ഭഗവാൻെറ മായ, അതി പ്രചണ്ഡ=അതിപ്രബലമാണ്, ജേഹി ന മോഹ അസ=അതു മോഹിപ്പിക്കാത്ത, കോ ജഗ ജായാ=ആരാണ് ലോകത്തിൽ ജനിച്ചിട്ടുള്ളതു്!

ശിവൻ മുമ്പേക്കൂട്ടി വിലക്കിയിരുന്നിട്ടും മന്മഥകഥയെല്ലാം നാരദൻ വിഷ്ണുവിനോട്ട വിസ്തരിച്ചു പറയുകതന്നെ ചെയ്തു. ഭഗവാൻെറ മായ ബലിഷ്ഠമായിട്ടുള്ള ഒന്നാണ്. ആ മായ, മോഹിപ്പിക്കാത്ത ഒരുവൻ ഈ ഭൂമിയിൽ ജനിക്കുകയുണ്ടായിട്ടില്ല.

ദോ: രുഖ ബദന കരി ബചന മൃദു ബോലേ
ശ്രീഭഗവാന
തുംഹരേ സുമിരന തേം മിടഹിം മോഹ മാര
മദ മാന

രുഖ ബദന=നീരസമുഖഭാവത്തോടുകൂടിയെങ്കിലും, മൃദു ബചന=മൃദുവാക്കുകളാൽ, ശ്രീഭഗവാന ബോലേ=മഹാവിഷ്ണു പറഞ്ഞു:–' തുംഹരേ സുമിരന തേം=അങ്ങയെ സ്മരിക്കുന്നതിനാൽത്തന്നെ' മോഹ മാര മദ മാന=മോഹവും മാരമദവും അഹങ്കാരവും, മിടഹിം=അകലുന്നു.

ഭഗവാൻ അരുളിച്ചെയ്തതു മൃദുവാക്കുകളാലാണെങ്കിലും നാരദൻെറ കാമചരിതവർണ്ണന അദ്ദേഹത്തിനു നീരസമാണങ്കുരിപ്പിച്ചതു്. അദ്ദേഹം പറഞ്ഞതും ആ നീരസമുഖംകൊള്ളുന്ന ആശയങ്ങൾതന്നെയായിരുന്നു. അങ്ങയെ സ്മരിക്കുന്നതിനാൽത്തന്നെ

മോഹവും മന്മഥമദവും അഹങ്കാരവും അകലും എന്നദ്ദേഹം അരുളിച്ചെയ്തു. നാമുകൾ ഒന്നു ചുഴിഞ്ഞുനോക്കാം ഇതുതന്നെയോ അദ്ദേഹം പറഞ്ഞതെന്നു്. അങ്ങയെ സ്മരിക്കുക എന്നർത്ഥമായ 'തും ഔർ സുമിരൻ' എന്ന പ്രയോഗത്തിന്നുതന്നെ അങ്ങയെയല്ലാതെ (മറ്റൊരുവനെ) സ്മരിക്കുക എന്നുകൂടി അർത്ഥമുണ്ടു്. അതായതു മററാരെ സ്മരിച്ചാലും തരക്കേടില്ല; അങ്ങയെ സ്മരിക്കണ്ട എന്നുവരെ ഇതിന്നർത്ഥവ്യാപ്തിയുണ്ടെന്നു പണ്ഡിതന്മാർ പറയുന്നു. ഇതാണു ഭഗവാനുദ്ദേശിക്കുന്ന അർത്ഥമെങ്കിൽ നാരദനെപ്പററി അവിടേക്കു ഒട്ടുംതന്നെ നല്ല അഭിപ്രായമല്ല ഉള്ളതെന്നു തീച്ച്യയാണല്ലോ. അകലും എന്ന ഭാവികാലക്രിയ—ഇപ്പോഴം അകന്നിട്ടില്ല എന്ന അർത്ഥം സൂചിപ്പിക്കുന്നു.

ചൗ: സുനു മുനി മോഹ ഹോഇ മന താകേം ഗ്യാന
ബിരാഗ ഹൃദയ നഹിം ജാകേം
ബ്രഹ്മ ചരജ ബ്രതരത മതി ധീരാ തുംഹഹി കി
കരഇ മനോഭവ പീരാ

മുനി സുനു=മുനേ കേൾക്കു, ജാകേം ഹൃദയ=ആരുടെ ഹൃദയത്തിൽ, ഗ്യാന ബിരാഗ നഹിം=ജ്ഞാനവും വൈരാഗ്യവുമില്ല, താകേം മന മോഹ ഹോഇ=അവരുടെ മനസ്സിൽ മോഹമുണ്ടാകുന്നു, ബ്രഹ്മ ചരജ ബ്രതരത=(അങ്ങു്)ബ്രഹ്മചര്യാവ്രതരതനാണു്; മതി ധീരാ=സ്ഥിരബുദ്ധിയുമാണു്, തുംഹഹി മനോഭവ:=അങ്ങേക്കു കാമദേവൻ, കി കരഇ പീരാ=പീഡചെയ്യാൻ ശക്തനാകുന്നതെങ്ങനെ?

മുനേ ആരുടെ ഹൃദയത്തിൽ ജ്ഞാനവൈരാഗ്യങ്ങളില്ലയോ അവർക്കാണു് മോഹം ഉണ്ടാകുക. അങ്ങാണെങ്കിൽ ബ്രഹ്മചര്യാവ്രതത്തിൽ തല്പരൻ; അങ്ങയുടെ ബുദ്ധിക്കു് സ്ഥൈര്യവും ഉണ്ടു്. ആവിധമുള്ള അങ്ങയെ കാമദേവൻ പീഡിപ്പിക്കുന്നതെങ്ങിനെ? [ഇവിടെയും ഗൂഢാർത്ഥമുണ്ടു്. ആരുടെ ഹൃദയത്തിൽ ജ്ഞാനവൈരാഗ്യങ്ങളില്ലയോ അവർക്കാണു് മോഹമുണ്ടാവുക എന്നതല്ല ഇവിടെ വിവക്ഷിക്കപ്പെടേണ്ടതു്. അങ്ങേക്കു ജ്ഞാനവും വൈരാഗ്യവുമില്ല എന്ന അർത്ഥമാണു് സ്വീകാര്യം. ജ്ഞാനമുണ്ടെങ്കിൽ കാമചരിതകഥ അങ്ങിവിടെ പറയാനിടയില്ല. ബ്രഹ്മചര്യാവ്രതതല്പരനേയും സ്ഥിരബുദ്ധിയേയും മാത്രമേ മന്മഥൻ പീഡിപ്പിക്കാതിരിക്കൂ.

അങ്ങു തൽപരനായിരിക്കണം; സ്ഥിരബുദ്ധിയുമായിരിക്കണം— ഇപ്പോഴം അങ്ങനെ ഒരവസ്ഥ അങ്ങേക്കില്ല എന്നു ഗൂഢാൎത്ഥം.]

നാരദ കഹേഉ സഹിത അഭിമാനാ കൃപാ തുംഹാരി
സകല ഭഗവാനാ
കരുനാനിധി മന ദീഖ ബിചാരീ ഉര അങ്കുരേഉ
ഗരബ തരു ഭാരീ

സഹിത അഭിമാനാ=ഗൎവ്വത്തോടെ, നാരദ കഹേഉ=നാരദൻ പറഞ്ഞു:–, ഭഗവാനാ സകല=ഹേ ഭഗവൻ എല്ലാം, തുംഹാരി കൃപാ= അങ്ങയുടെ കൃപ, കരുനാനിധി=കരുണാനിധിയായ ഭഗവാൻ, മന ബിചാരീ ദീൻഹ=മനസ്സിൽ വിചാരിച്ചു കണ്ടു, ഉര ഗൎബ തരു=(മുനിയുടെ) മനസ്സിൽ ഗൎവ്വാകുന്ന വൃക്ഷത്തിൻെറ, ഭാരീ അങ്കുരേഉ=വലിയൊരു അങ്കുരം ഉണ്ട് എന്നു്.

'ഭഗവൻ എല്ലാം അങ്ങയുടെ കൃപ.' നാരദനിങ്ങനെ പറഞ്ഞതു ധാൎഷ്ട്യത്തോടെയായിരുന്നു. ആ കാരുണ്യനിധിക്കു തോന്നി നാരദൻെറ മനസ്സിൽ ഗൎവ്വാകുന്ന വൃക്ഷത്തിൻെറ പ്രബലമായ മുള ഉണ്ടായിക്കഴിഞ്ഞിരിക്കുന്നു എന്നു്.

ബേഗി സോ മൈം ഡാരിഹഉം ഉഖാരീ പന ഹമാര
സേവക ഹിതകാരീ
മുനി കര ഹിത മമ കൗതുക ഹോഈ അവസി ഉപായ
കരബി മൈം സോഈ

മൈം സോ ബേഗി ഉഖാരീ ഡാരിഹഉം=ഞാൻ ആ ഗൎവ്വാങ്കുരം വേഗം പിഴുതുകളയും, സേവക ഹിതകാരീ=ഭക്തന്മാൎക്കു ഹിതം ചെയ്യുക എന്നതു, ഹമാര പന=എൻെറ പ്രതിജ്ഞയാണു്, മുനി കര ഹിത മമ കൗതുക ഹോഇ=മുനിക്കു ഹിതവും എനിക്കു കൗതുകവും ആയ, സോഈ ഉപായ മൈം അവസി=ആ ഉപായം ഞാൻ അവശ്യം, കരബി=ചെയ്യും.

നാരദൻെറ മനസ്സിൽ കടന്നുകൂടിയിട്ടുള്ള ഗൎവ്വ രോഗം നശിപ്പിച്ചേ കഴിയൂ. എന്തുകൊണ്ടെന്നാൽ അദ്ദേഹം ഭക്തനാണു്.

ഭക്തനു ഗവ്വുണ്ടാകാൻ പാടില്ല. അവനെ രക്ഷിക്കാൻ ഞാൻ പ്രതിജ്ഞാബദ്ധനുമാണ്. ഭക്തഹിതമാണ് എൻെറ ലക്ഷ്യം. ഏതൊന്നു പ്രവത്തിച്ചാൽ നാരദനു നന്മയും എനിക്കൊരു കൗതുകവുമായിരിക്കുമോ ആ ഉപായം ഞാൻ അവശ്യം പ്രവത്തിക്കുകതന്നെ വേണം.

തബ നാരദ ഹരിപദ സിര നാഈ ചലേ ഹൃദയം
അഹമിതി അധികാഈ
ശ്രീപതി നിജ മായാ തബ പ്രേരീ സുനഹു കഠിന
കരനീ തേഹി കേരീ

തബ നാരദ ഹരിപദ=ആ അവസരത്തിൽ നാരദൻ ഭഗവൽപാദങ്ങളിൽ, സിര നാഈ ചലേ=പ്രണമിച്ചു യാത്രയായി, ഹൃദയം അധികാഈ=മനസ്സിൽ വദ്ധിച്ച, അഹമിതി=അഹന്തതി (ഉണ്ടായിരുന്നു), ശ്രീപതി നിജ മായാ തബ=ഭഗവാൻ സ്വമായയെ അപ്പോറം, പ്രേരീ തേഹി കേരീ=പ്രേരിപ്പിച്ചു. ആ മായയുടേയും, കഠിന കരനീ=വിചിത്രവൃത്തികറം, സുനഹു=കേറംക്കു.

ഭക്തനായ നാരദൻെറ ഗവ്വ നശിപ്പിച്ചു അദ്ദേഹത്തെ പവിത്രനാക്കേണ്ടതു അത്യാവശ്യമാണെന്നു എപ്പോറം ഭഗവാൻ ഉറച്ചുവോ ആ സമയത്തുതന്നെയാണ് നാരദൻ ഭഗവാനെ പ്രണമിച്ച് വിടവാങ്ങിയതു്. അദ്ദേഹത്തിൻെറ ഹൃദയം അപ്പോഴും അഹംഭാവംകൊണ്ടു മലിനംതന്നെയായിരുന്നു. ഭഗവാൻ സ്വമായയെ നിയോഗിച്ചു. ആ മായ എന്തൊക്കെ വൈചിത്ര്യങ്ങളാണ് പ്രവത്തിച്ചതെന്നു് ഹേ ഭരദ്വാജ, അങ്ങു കേറംക്കു.

ദോ: ബിരചേഉ മഗ മഹും നഗര തേഹിം സത
ജോജന ബിസ്താര
ശ്രീനിവാസപുര തേം അധിക രചനാ
ബിബിധ പ്രകാര

തേഹിം മഗ മഹും=ആ മായയാകട്ടെ (നാരദൻ പോകുന്ന) വഴിയിൽ, സത ജോജന ബിസ്താര=നൂറു യോജന വിസ്താരത്തിൽ,

നഗര ബിരചേഉ=(ഒരു) നഗരം സൃഷ്ടിച്ചു, ബിബിധ പ്രകാര രചനാ=പല പ്രകാരത്തിലുള്ള (ആ നഗരത്തിൻെറ) നിർമ്മിതി, ശ്രീനിവാസപുര തേം=വൈകുണ്ഠത്തേക്കാളും, അധിക=കവിഞ്ഞതായിരുന്നു.

നാരദൻ പോകുന്ന വഴിക്ക നൂറു യോജന വിസ്താരത്തിൽ മായ മനോഹരമായൊരു നഗരം സൃഷ്ടിച്ചു. പലതരത്തിലും കമനീയമായ ആ നഗരം വൈകുണ്ഠത്തേക്കാളും മികച്ചതും ആയിരുന്നു.

ചൗ: ബസഹിം നഗര സുന്ദര നരനാരീ ജനു ബഹു
മനസിജ രതി തനുധാരീ
തേഹിം പുര ബസഇ സീലനിധി രാജാ
അഗനിത ഹയ ഗയ സേന സമാജാ

നഗര സുന്ദര നര നാരീ ബസഹിം=(ആ) നഗരത്തിൽ സുന്ദരരായ നരന്മാരും നാരിമാരും വസിച്ചിരുന്നു, ബഹു മനസിജ രതി തനുധാരീ ജനു=അനേകം മന്മഥന്മാരും രതീദേവിമാരും ശരീരമെടുത്തതാണോ എന്നു തോന്നും (ആ നാഗരികരെ കണ്ടാൽ), തേഹി പുര സീലനിധി രാജാ=ആ നഗരത്തിൽ ശീലനിധിയായ രാജാവു്, അഗനിത ഹയ ഗയ=അസംഖ്യം കുതിരകളം, ഗജങ്ങളം, സേന സമാജാ ബസഇ=സൈന്യം എന്നിവയൊത്തു വസിച്ചിരുന്നു.

ആ നഗരത്തിൽ നിരവധി കാമദേവന്മാരും രതീദേവിമാരും ശരീരമെടുത്തു വന്നിരിക്കുകയോ എന്നു തോന്നുമാറുള്ള അസംഖ്യം പുരുഷന്മാരും സ്ത്രീകളും അധിവസിച്ചിരുന്നു. അവിടത്തെ രാജാവു ഏററവും സുശീലനും വമ്പിച്ച സേനയോടും എണ്ണിയാലൊടുങ്ങാത്ത കുതിരകളോടും ഗജങ്ങളോടും കൂടിയവനുമായിരുന്നു.

സത സുരേസ സമ ബിഭവ ബിലാസാ രൂപ തേജ
ബല നീതി നിവാസാ
ബിസ്വ മോഹിനീ താസു കുമാരീ ശ്രീ ബിമോഹ
ജിസു രൂപു നിഹാരീ

സത സുരേസ സമ=ന്യാ ദേവേന്ദ്രന്മാൎക്കു തുല്യം, ബിഭവ ബിലാസാ=വിഭവവിലാസങ്ങളോട്ടകൂടിയവനും, രൂപ തേജ ബല നീതി നിവാസാ=സൗന്ദൎയ്യം, തേജസ്സ്, ബലം, നീതി എന്നിവകൾക്ക് ആസ്ഥാനവുമായിരുന്നു (ആ രാജാവു്), താസു ജിസു രൂപ നിഹാരീ=അദ്ദേഹത്തിന്നു, യാതൊരുവളുടെ സൗന്ദൎയ്യം കണ്ടു, ശ്രീ ബിമോഹ ബിശ്വമോഹിനീ=ലക്ഷ്മീദേവിപോലും മോഹിക്കുന്ന വിശ്വമോഹിനിയായ, കുമാരീ=കുമാരിയുണ്ടു്.

ന്യറിന്ദ്രന്മാൎക്കു തുല്യം വിഭവവിലാസങ്ങളോട്ടകൂടിയവനും തേജസ്സിന്റേയും സൗന്ദൎയ്യത്തിന്റേയും ബലത്തിന്റേയും നീതിയുടേയും ആസ്ഥാനവും ആയ ആ രാജാവിന്നു ലക്ഷ്മീദേവിക്കുപോലും മോഹമുദിപ്പിക്കുന്ന വിശ്വവിമോഹിനിയായൊരു പുത്രിയും ഉണ്ടു്.

സോഇ ഹരിമായാ സബ ഗുന ഖാനീ സോഭാ താസു
കി ജാഇ ബഖാനീ
കരഇ സ്വയംബര സോ ന്യപബാലാ ആഏ തഹം
അഗനിത മഹിപാലാ

സോഇ ഹരിമായ=ആ വിഷ്ണുമായ, സബ ഗുന ഖാനീ=എല്ലാ ഗുണങ്ങളുടേയും ആകാരമായിരുന്നു, താസു സോഭാ=അവളുടെ ശോഭ, ബഖാനീ കി ജാഇ=എങ്ങനെ വൎണ്ണിക്കാൻ!, സോ ന്യപബാലാ=ആ രാജകുമാരിക്കു, സ്വയംവര കരഇ=സ്വയംവരം നിശ്ചയിച്ചു, തഹം അഗനിത=അവിടേക്കു അസംഖ്യം, മഹിപാലാ ആഏ=രാജാക്കന്മാർ വന്നു.

വിഷ്ണുമായയായ ആ രാജകുമാരി സമസ്ത ഗുണങ്ങളുടേയും ആകരമാണു്. അവളുടെ ശോഭ അവൎണ്ണ്യമാണു്. രാജകുമാരിക്കു രാജാവു സ്വയംവരം നിശ്ചയിച്ചു. അനേകം രാജാക്കന്മാർ സ്വയംവരത്തിന്നു സന്നിഹിതരുമായി.

മുനി കൗതുകീ നഗര തേഹിം ഗയഊ പുരബാസിൻഹ
സബ പൂഛത ഭയഊ

സുനി സബ ചരിത ഭൂപഗൃഹം ആഏ കരി പൂജാ നൃപ
മുനി ബൈഠാഏ

കൗതുകീ മുനി=തമാശ കാണാൻ നാരദൻ, തേഹിം നഗര ഗയഊ=ആ നഗരത്തിലേക്ക ചെന്നു, സബ പുരബാസിൻഹ=എല്ലാ പുരവാസികളോടും, പൂഛത ഭയഊ=വിശേഷമറിയാൻ ചോദ്യംചെയ്തു, സബ ചരിത സുനീ=എല്ലാ കഥയും കേട്ടു, ഭൂപഗൃഹ ആഏ=(നാരദൻ) കൊട്ടാരത്തിൽ ചെന്നു, നൃപ മുനി=രാജാവു നാരദമഹർഷിയെ, പൂജാ കരി ബൈഠാഏ=പൂജിച്ചു ഉപവിഷ്ടനാക്കി.

കൗതുകം കാണാൻ നാരദൻ നഗരത്തിലേക്ക പ്രവേശിച്ചു. അവിടത്തെ ആഘോഷങ്ങൾ എന്തുദ്ദേശം പുരസ്സരിച്ചുകൊണ്ടാണെന്നു നഗരവാസികളോട്ട ചോദിച്ചു അവർ എല്ലാ വൃത്താന്തവും നാരദനെ കേൾപ്പിച്ചു. ഉടനേതന്നെ മഹർഷി കൊട്ടാരത്തിലേക്ക ചെന്നു. രാജാവു മഹർഷിയെ എതിരേററു പൂജിച്ചു ഒരു പീഠത്തിൽ ആദരപൂർവ്വം ഇരുത്തി.

ദോ: ആനി ദേഖാഈ നാരദഹി ഭൂപതി രാജകുമാരി
കഹഹു നാഥ ഗുന ദോഷ സബ ഏഹി കേ
ഹൃദയം ബിചാരി

ഭൂപതി രാജകുമാരി=രാജാവു രാജകുമാരിയെ, ആനി നാരദഹി=കൂട്ടിക്കൊണ്ടുവന്നു നാരദനെ, ദേഖാഈ=കാട്ടി (എന്നിട്ടിങ്ങനെ അപേക്ഷിച്ചു), നാഥ ഹൃദയം ബിചാരി=സ്വാമിൻ, മനസ്സിൽ ചിന്തിച്ച്, ഏഹി കേ ഗുന ദോഷ സബ=ഇവളുടെ ഗുണവും ദോഷവുമെല്ലാം, കഹഹു=അരുളിച്ചെയ്യു.

നാരദമഹർഷിയെ ഇരുത്തിയതിനുശേഷം രാജാവു അന്തഃപുരത്തിൽ ചെന്നു പുത്രിയെ കൂട്ടിക്കൊണ്ടുവന്നു് നാരദനെ കാണിക്കയും അവളുടെ ഗുണദോഷങ്ങളെല്ലാം നന്നായി ചിന്തിച്ചരുളിച്ചെയ്യാൻ അഭ്യർത്ഥിക്കുകയും ചെയ്തു.

ചൗ: ദേഖി രൂപ മുനി ബിരതി ബിസാരീ ബഡീ
ബാര ലഗി രഹേ നിഹാരീ

ലച്ഛന താസു ബിലോകി ഭൂലാനേ ഹൃദയം ഹരഷി
നഹിം പ്രഗട ബഖാനേ

രൂപ ദേഖി=(കുമാരിയുടെ) രൂപം കണ്ടു്, മുനി ബിരതി ബിസാരീ=നാരദൻ ബ്രഹ്മചര്യവ്രതം മറന്നു, ബഡീ ബാര ലഗി=വളരെ നേരം, നിഹാരീ രഹേ=(അവളെത്തന്നെ) നോക്കിക്കൊണ്ടുനിന്നു, താസു ലച്ഛന=അവളുടെ ലക്ഷണം, ബിലോകി=കണ്ടു്, ഭൂലാനേ ഹൃദയം ഹരഷി=(മഹർഷി) തന്നെത്തന്നെ മറന്നു. മനസ്സിൽ ഹർഷം (ഉണ്ടായി), ബഖാനേ പ്രഗട നഹിം=വിവരിച്ചു പ്രകടമാക്കുകയുണ്ടായില്ല.

കുമാരിയുടെ രൂപം കണ്ടപ്പോൾ നാരദമുനി, ബ്രഹ്മചര്യാവ്രതം തന്നെ മറന്നു. അദ്ദേഹം അവളെത്തന്നെ നോക്കിക്കൊണ്ടു കുറേ നേരം ഇരുന്നു. അവളുടെ ലക്ഷണം കണ്ടു മഹർഷി, തന്നെത്തന്നെ മറന്നു. അദ്ദേഹത്തിൻെറ മനസ്സു ഹർഷവിവശമായി. പക്ഷേ ആ ആഹ്ലാദം അദ്ദേഹം പുറമേ പ്രകാശിപ്പിച്ചില്ല.

ജോ ഏഹി ബരഇ അമര സോഇ ഹോഇ സമര
ഭൂമി തേഹി ജീത ന കോഇ
സേവഹിം സകല ചരാചര താഹീ ബരഇ
സീലനിധി കന്യാ ജാഹീ

ജോ ഏഹി ബരഇ=ഏതൊരുവൻ ഇവളെ വേൾക്കുന്നുവോ, സോഇ അമര ഹോഇ=അവൻ അമരനാകും, തേഹി സമര ഭൂമി=അവനെ സമരഭൂവിൽ, ജീത ന കോഇ=ജയിക്കാൻ ആരും ഉണ്ടാവില്ല, സീലനിധി കന്യാ=ശീലനിധിയായ (ഈ) കന്യകയെ, ജാഹീ ബരഇ താഹീ=ആർ വേൾക്കുന്നുവോ അവനെ, സകല ചരാചര സേവഹിം=സർവ്വചരാചരങ്ങളും സേവിക്കും.

നാരദൻ ആത്മഗതം ചെയ്തു — ഇവളെ ആർ വിവാഹം ചെയ്യുന്നുവോ അവൻ അമരനായി ഭവിക്കും. അവനെ സമരത്തിൽ ജയിക്കാൻ ആരും ഉണ്ടാവില്ല ശീലനിധിയായ രാജകന്യകയെ വേൾക്കുന്നവനെ സമസ്ത ചരാചരങ്ങളും സേവിക്കും.

ല്ച്ഛന സബ ബിചാരി ഉര രാഖേ കഛ്ു കബനാഇ
ഭൂപ സന ഭാഖേ
സുതാ സുലച്ഛന കഹി നൃപ പാഹീം നാരദ ചലേ
സോച മന മാഹീം

ലച്ഛന സബ ബി ചാരി=ലക്ഷണമെല്ലാം ചിന്തിച്ച്, ഉര രാഖേ=(നാരദൻ) മനസ്സിൽവെച്ച്, കഛ്ുക ബനാഇ=എന്തോ ചിലതെല്ലാം സൃഷ്ടിച്ച്, ഭൂപ സന ഭാഖേ=രാജാവിനോട്ട പറഞ്ഞു, നൃപ പാഹീം സുതാ=രാജാവിനോട്ട മകൾ, സുലച്ഛന കഹി=സുലക്ഷണയാണെന്നു പറഞ്ഞു, മനമാഹീം സോച നാരദ ചലേ=മനസ്സിൽ ചിന്തകളോടേ നാരദൻ വിടവാങ്ങി.

രാജകുമാരിയുടെ ലക്ഷണമെല്ലാം ചിന്തിച്ച മനസ്സിൽ വെച്ചതല്ലാതെ വിശേഷിച്ചൊന്നും നാരദൻ രാജാവിനെ ധരിപ്പിച്ചില്ല. അങ്ങയുടെ മകൾ സുലക്ഷണയാണ് എന്നിങ്ങനെ അല്പം ചിലതു മാത്രം അറിയിച്ച ചിന്താതാന്തനായിത്തീന്ന നാരദൻ രാജാവിനോട്ട വിടവാങ്ങി.

കരൗം ജാഇ സോഇ ജതന ബിചാരീ ജേഹി പ്രകാര
മോഹി ബരൈ കുമാരീ
ജപ തപ കഛ്ു ന ഹോഇ തേഹി കാലാ ഹേ ബിധി
മിലഇ കവന ബിധി ബാലാ

ജാഇ ബിചാരീ സോഇ ജതന കരൗം=ചെന്നു് ആലോചിച്ച് ആ ഉപായം ചെയ്യണം. ജേഹി പ്രകാര മോഹി=ഏതുവിധമായാൽ എന്നെ, കുമാരീ ബൈരേ=കുമാരി വരിക്കുമോ (ആ ഉപായം), ഏഹി കാലാ=ഈ അവസരത്തിൽ, ജപ തപ കഛ്ു ന ഹോഇ=ജപവും തപവുമൊന്നും സാധ്യമല്ല. ഹേ ബിധി കവന ബിധി=ഹേ വിധേ, ഏതുവിധമാണ്, ബാലാ മിലഇ=കുമാരിയെ എനിക്കു ലഭിക്കുക.

എന്തൊന്നു പ്രവത്തിച്ചാൽ കുമാരി എന്നെ വരിക്കുമോ ആ ഉപായമാണ് യത്നം ചെയ്തു കണ്ടുപിടിക്കേണ്ടതു്. ജപത്തിനും

തപത്തിനുമൊന്നും പററിയ അവസരമല്ല ഇതു്. ഹേ വിധേ, ഏതുപ്രകാരമാണു് എനിക്കു ഈ കന്യകയെ ലഭിക്കുക!

ദോ: ഏഹി അവസര ചാഹിഅ പരമ സോഭാ രൂപ
ബിസാല
ജോ ബിലോകി രീഝൈ കുഅംരി തബ മേലൈ
ജയമാല

ഏഹി അവസര=ഈ അവസരത്തിൽ, പരമ സോഭാ=അപാര സൗന്ദര്യവും, ബിസാല രൂപ ചാഹിഅ=വിശാലരൂപവും വേണം. ജോ ബിലോകി=അതു കണ്ടു, കുഅംരി രീഝൈ തബ=കുമാരി മോഹിച്ചു് ഉടനെ, ജയമാല മേലൈ=എന്റെ കഴുത്തിൽ വരണമാല്യം ചാർത്തും.

നാരദൻ വിചാരിക്കുകയാണു്, ഈ അവസരത്തിൽ എനിക്കത്യന്താപേക്ഷിതം അപാരലാവണ്യവും നിരുപമരൂപവും മാത്രമാണു്. എന്റെ ആ സൗന്ദര്യവും നിരുപമാകൃതിയും കണ്ടു കുമാരി മുഗ്ദ്ധയായി എന്റെ കഴുത്തിൽ വരണമാല്യം അർപ്പിക്കും.

ചൗ: ഹരി സന മാഗൌം സുന്ദരതാഈ ഹോഇഹി ജാത
ഗഹരു അതി ഭാഈ
മോരേം ഹിത ഹരിസമ നഹിം കോഊ ഏഹി
അവസര സഹായ സോഇ ഹോഊ

ഹരിസന=വിഷ്ണുവിനോടു്, സുന്ദരതാഈ=സൗന്ദര്യം, മാഗൌം= അഭ്യർത്ഥിക്കാം, ജാത ഭാഈ=അവിടേയ്ക്കു പോകുന്നപക്ഷം, എന്റെ സോദര, അതി ഗഹരു ഹോഇഹി=സമയവും വളരെ വൈകും. ഏഹി അവസര സോഇ=ഈ അവസരത്തിൽ ഇങ്ങനെ ഒരു, സഹായ ഹോഊ=സഹായിയാകാൻ, മോരേം ഹിത=എനിക്കു ഹിതനായി, ഹരി സമ=വിഷ്ണുവിനു തുല്യം, കോഊ നഹിം= ആരും ഇല്ല.

സൗന്ദര്യത്തിന്നൊരു വിഷമവും ഇല്ല. മഹാവിഷ്ണുവിനോട പേക്ഷിക്കാം. പക്ഷേ വൈകുണ്ഠത്തിൽ ചെന്നു ഭഗവാനെ കണ്ടു സൗന്ദര്യവും വാങ്ങി വരാൻ നേരമില്ലല്ലോ. അതല്ലേ സോദര വലിയ വിഷമമായിരിക്കുന്നതു്! ഈ അവസരത്തിൽ ഇപ്രകാര മൊരു സഹായം ചെയ്യാൻ എനിക്കേററവും ഹിതകാരിയായ മഹാവിഷ്ണുവല്ലാതെ മററാരും ഇല്ല [സ്വഹൃദയംതന്നെ നാരദൻെറ സോദരൻ]

ബഹുബിധി ബിനയ കീൻഹി തേഹികാലാ പ്രഗ-
ടേഉ പ്രഭു കൗതുകീ കൃപാലാ
പ്രഭുബിലോകി മുനി നയന ജുഡാനേ ഹോഇഹി
കാജു ഹിഏം ഹരഷാനേ

ബഹുബിധി=പലവിധത്തിലും, ബിനയ കീൻഹി=(ഭഗവാനോടു്) കെഞ്ചി, തേഹികാലാ=ആ അവസരത്തിൽ, കൗതുകീ കൃപാലാ =കുതുകിയും കൃപാലുവുമായ, പ്രഭു പ്രഗടേഉ=ഭഗവാൻ പ്രത്യക്ഷ നായി, പ്രഭു ബിലോകി=ഭഗവാനെ കണ്ടപ്പോഠം, മുനി നയന ജുഡാനേ=മുനിയുടെ നേത്രങ്ങഠം കുളിത്തു, കാജു ഹോഇഹി=കാര്യം സാധിക്കും (എന്നു കരുതി), ഹിഏം ഹരഷാനേ=മനസ്സു സന്തുഷ്ടമായി.

നാരദൻ പലവിധത്തിലും ഭഗവാനോടു കെഞ്ചി. ഒടുവിൽ ഭഗവാൻ പ്രത്യക്ഷനാവുകയും ചെയ്തു. ഭഗവാനെ കണ്ടപ്പോഠം നാരദൻെറ കണ്ണുകഠം കുളിത്തു. കാര്യം സാധിക്കുമെന്ന പ്രതീക്ഷ യാൽ നാരദൻ സന്തോഷിക്കയും ചെയ്തു.

അതി ആരതി കഹി കഥാ സുനാഈ കരഹു കൃപാ
കരി ഹോഹു സഹാഈ
ആപന രൂപ ദേഹു പ്രഭു മോഹീ ആന ഭാംതി
നഹിം പാവൈം ഓഹീ

അതി ആരതി=ഏററവും ദീനതയോടേ, കഥാ കഹി സുനാഈ= കഥ പറഞ്ഞു കേഠംപ്പിച്ചു (എന്നിട്ടിങ്ങനെ അപേക്ഷിച്ചു) കൃപാ

കരി=എന്നിൽ കൃപ പ്രകടിപ്പിച്ചു്, സഹാഈ ഹോഹു കരഹു= എനിക്ക സഹായിയായി തീരുക, പ്രഭു മോഹീ=ഹേ പ്രഭോ, എനിക്കു്, ആപ്നാ രൂപ ദേഹു=അങ്ങയുടെ രൂപം നൽകുക, ആന ഭാംതി=മറെറാരു വിധത്തിലും, ഓഹീ നഹിം പാവൈം=ആ കന്യകയെ (എനിക്ക) ലഭിക്കാൻ വഴിയില്ല.

തൻെറ ദയനീയാവസ്ഥകളെല്ലാം നാരദൻ ഭഗവാനെ ധരിപ്പിച്ചു. ഒടുവിൽ ഇങ്ങനേയും അപേക്ഷിച്ചു:—പ്രഭോ, എനിക്കങ്ങയുടെ രൂപം നൽകുക. വേറൊരു വിധത്തിലും എനിക്കു് ആ രാജകുമാരിയെ പ്രാപിക്കാൻ സാധ്യമാകുന്നതല്ല. (മഹാവിഷ്ണുവിൻെറ സൗന്ദര്യത്തിൽ കവിഞ്ഞൊരു ലാവണ്യം മററാക്കും ഇല്ലല്ലോ. അതുകൊണ്ടു് ആ രൂപം തനിക്ക ലഭിച്ചാൽ കന്യകാപ്രാപ്തി സുലഭമെന്നു നാരദൻ വിശ്വസിക്കുന്നു.)

ജേഹി ബിധി നാഥ ഹോഇ ഹിത മോരാ കരഹു
സോ ബേഗി ദാസ മൈം തോരാ
നിജ മായാബല ദേഖി ബിസാലാ ഹിയം ഹംസി
ബോലേ ദീന ദയാലാ

നാഥ=സ്വാമിൻ, ജേഹി ബിധി=ഏതുപ്രകാരമായാൽ, മോരാ ഹിത ഹോഇ=എനിക്ക ഹിതമാകുമോ, സോ ബേഗി കരഹു= അതു വേഗം ചെയ്യുക. മൈം തോരാ ദാസ=ഞാൻ അങ്ങയുടെ ദാസനാണു്. നിജ മായാബല ദേഖി=തൻെറ മായയുടെ പ്രഭാവം കണ്ടു്, ഹിയം ഹംസി=ഉളേള ചിരിച്ചുകൊണ്ടു്, ദീനദയാലാ ബോലേ=ആ ദീനദയാലു പറഞ്ഞു:—

നാരദൻ അപേക്ഷിച്ചു: —'സ്വാമിൻ എന്തു പ്രവത്തിച്ചാൽ എൻെറ അഭീഷ്ടം സാധിക്കമോ അതവിടുന്നു ഉടനേ ചെയ്യണം. ഞാൻ അങ്ങയുടെ ദാസനാണു്.' തൻെറ മായയുടെ പ്രഭാവം കണ്ടു് ഉളേള ചിരിച്ചു് ദീനദയാലുവായ വിഷ്ണുഭഗവാൻ ഇങ്ങനെ അരുളിച്ചെയ്തു:—

ദോ: ജേഹി ബിധി ഹോഇഹി പരമ ഹിത നാരദ
സുനഹു തുംഹാര
സോഇ ഹമ കരബ ആന കഛു ബചന ന മൃഷാ
ഹമാര

നാരദ സുനഹു=നാരദ, കേൾക്ക. ജേഹി ബിധി=എപ്രകാരമായാൽ, തുംഹാര=അങ്ങേക്കു, പരമ ഹിത ഹോഇഹി=ഏററവും ഹിതമായിത്തീരുമോ, സോഇ ഹമ കരബ=അതു ഞാൻ ചെയ്യാം, ആന കഛു ന=മറെറാന്നുമില്ല, ഹമാര ബചന=എന്റെ വാക്ക്, മൃഷാ ന=അസത്യമാകയില്ല.

ഹേ നാരദ, എന്തു പ്രവൎത്തിച്ചാൽ അങ്ങേക്കു ഹിതമാകുമോ അതു ഞാൻ ചെയ്യാം. എന്റെ വാക്ക ഒരിക്കലും അസത്യമാവുകയില്ല. (ഭഗവാൻ ചിരിച്ചുകൊണ്ടാണിതു പറഞ്ഞതെന്നു ഓൎക്കനുണ്ടല്ലോ. അതിനു കാരണവുമുണ്ട്, നാരദൻ, താൻ മന്മഥനെ ജയിച്ചു എന്നു അല്പനേരം മുമ്പാണല്ലോ ഭഗവാനെ ധരിപ്പിച്ചു ധാൎഷ്ട്യത്തോടേ വിടവാങ്ങിയതു്. ആ നാരദൻ തന്നെയാണു കാമപീഡിതനായിത്തീൎന്നു തന്നെ രക്ഷിക്കാനൎത്ഥിക്കുന്നതു്. ചിരി പുറത്തു കാണിക്കാതിരുന്നതു നാരദനിൽനിന്നു ഈ വിചാരം മറയ്ക്കാൻ വേണ്ടിയായിരുന്നു എന്ന വസ്തുതയും ഓൎക്കണം ]

ചൗ: കുപഥ മാഗ രുജബ്യാകുല രോഗീ ബൈദ ന
ദേഇ സുനഹു മുനി ജോഗീ
ഏഹി ബിധി ഹിത തുംഹാര മൈ ഠയഊ കഹി
അസ അന്തരഹിത പ്രഭു ഭയഊ

ജോഗീ മുനി=ഹേ യോഗിൻ, മുനേ, സുനഹു=കേൾക്ക, രുജബ്യാകുല=വേദനയാൽ വ്യാകുലനായ, രോഗീ=രോഗി, കുപഥ മാഗ=അപഥ്യം കൊതിക്കുന്നു, ബൈദ ന ദേഇ=വൈദ്യൻ അതിനവനെ സമ്മതിക്കുന്നില്ല, ഏഹി ബിധി=ഇതുപോലെ, തുംഹാര ഹിത=അങ്ങേക്കു ഹിതമെന്തോ അതു, മൈ ഠയഊ=ഞാൻ തീരുമാ

നിച്ചു കഴിഞ്ഞിരിക്കുന്നു, അസ കഹറി=ഇങ്ങനെ അരുളിച്ചെയ്തു്, പ്രഭു=ഭഗവാൻ, അന്തരഹിത ഭയഊ=അന്തർദ്ധാനംചെയ്തു.

'യോഗിയായ നാരദമുനേ, കേഠംക്ക യാതനകൊണ്ടു വിഷമിക്കുന്ന രോഗി പത്ഥ്യംതെററി നടക്കാൻ കൊതിക്കുന്നു. വൈദ്യൻ അവനങ്ങനെ വഴിതെററുന്നതു അനുവദിക്കുകയില്ല ഇതുപോലെതന്നെ ഞാനും അങ്ങേയ്ക്കു ഹിതമായിട്ടുള്ളതെന്തോ അതു ചെയ്യാൻ ഉറച്ചുകഴിഞ്ഞിരിക്കുന്നു.' ഇത്രയും പറഞ്ഞു ഭഗവാൻ അപ്രത്യക്ഷനായി. [ഭഗവാൻ പറഞ്ഞതു കാമവിവശനായ നാരദൻ ശരിയ്ക്കും ഗ്രഹിച്ചിരിക്കയില്ല. രുജാവ്യാകുലനായ രോഗിയാണിപ്പോഠം നാരദൻ. അദ്ദേഹം അപത്ഥ്യത്തിലാണു കണ്ണു വെച്ചിരിക്കുന്നതും. ആ വഴിക്കു പോകാൻ വൈദ്യനായ ഭഗവാൻ അനുവദിക്കുകയില്ല. നാരദനേപ്പോലെ യോഗസിദ്ധിവന്ന ഒരു ജ്ഞാനി, ബ്രഹ്മചര്യവ്രതം ദൂരെയെറിഞ്ഞു ഒരു സ്ത്രീയുടെ സൗന്ദര്യത്തിൽ ഭ്രമിക്കുന്നു എന്നതു ധർമ്മമല്ലെന്നും അധാർമ്മികമായ ആ സംരംഭം ഭഗവാൻ ഒരിക്കലും അനുവദിക്കുന്നതല്ലെന്നും നാരദൻ മനസ്സിലാക്കാത്തതു പരിതാപകരം തന്നെയല്ലേ?]

മായാ ബിബസ ഭഏ മുനി മൂഢാ സമുഝി നഹിം
ഹരിഗിരാ നിഗൂഢാ
ഗവനേ തുരത തഹാം രിഷിരാഈ ജഹാം
സ്വയംവര ഭൂമി ബനാഈ

മായാ ബിബസ മുനി=മായാവിവശനായ മുനി, മൂഢാ ഭഏ=മൂഢനായി ഭവിച്ചു, ഹരി നിഗൂഢാ ഗിരാ=മഹാവിഷ്ണുവിന്റെ നിഗൂഢങ്ങളായ വാക്കുകഠം, സമുഝി നഹിം=(മുനിയ്ക്കു) മനസ്സിലായില്ല, ജഹാം സ്വയംവര ഭൂമി ബനാഈ=എവിടെ സ്വയംവരമണ്ഡപം നിർമ്മിച്ചിരിക്കുന്നുവോ, തഹാം രിഷിരാഈ തുരത ഗവനേ=അവിടേയ്ക്കു മഹർഷി വേഗം നടന്നു.

മായാവിവശനായ മുനി മൂഢനായിത്തീൎന്നു. ഭഗവാൻ പറഞ്ഞ നിഗൂഢങ്ങളായ വാക്കുകളുടെ സാരം മഹർഷിക്കു മനസ്സിലാ

ക്കാൻ കഴിഞ്ഞില്ല. ഭഗവാൻ അപ്രത്യക്ഷനായ ഉടൻ നാരദൻ സ്വയംവരമണ്ഡപത്തിലേക്കു വേഗം നടന്നു.

നിജ നിജ ആസന ബൈഠേ രാജാ ബഹു ബനാവ
കരി സഹിത സമാജാ
മുനി മന ഹരഷ രൂപ അതി മോരേം മോഹി തജി
ആനഹി ബരിഹി ന ഭോരേം

രാജാ=രാജാക്കന്മാർ, ബഹു ബനാവ കരി=രാജകീയവേഷഭൂഷക ളോടുകൂടിയും, സമാജ സഹിത=പരിവാരസമേതരായും, നിജ നിജ ആസന=അവരവർക്കുള്ള ഇരിപ്പിടങ്ങളിൽ, ബൈഠേ=ഇരുന്നു, മോരേം രൂപ അതി=എൻെറ രൂപം ഏററവും സുന്ദരമെന്നു (കരുതി), മുനി മന ഹരഷ=മുനിയുടെ ഹൃദയം സന്തുഷ്ടമായി, മോഹി തജി=എന്നെ ഉപേക്ഷിച്ച് (രാജകുമാരി), ആനഹിം=മററൊരുവനെ, ഭോരേം=മറവിയിൽപോലും, ന ബരഹി=വരിക്കുകയില്ല.

രാജകീയ വേഷഭൂഷകളോടും പരിവാരങ്ങളോടുംകൂടി രാജാക്കന്മാർ വിവാഹമണ്ഡപത്തിൽ അവരവർക്കുള്ള സിംഹാസനങ്ങളിൽ ഇരുന്നു. നാരദൻ ആ അവസരത്തിൽ ഇങ്ങനെ ആത്മഗതം ചെയ്തു. 'സൗന്ദര്യത്തിൽ നിരുപമനാണ് ഞാൻ; എന്നെയല്ലാതെ മററാരെയും മറന്നിട്ടുപോലും രാജകുമാരി വരിക്കുകയില്ല.' ഈ സങ്കല്പം അദ്ദേഹത്തെ ഹർഷാകുലനാക്കി.

മുനി ഹിത കാരന കൃപാ നിധാനാ ദീൻഹ കുരൂപ ന
ജാഇ ബഖാനാ
സോ ചരിത്ര ലഖി കാഹും ന പാവാ നാരദ ജാനി
സബഹിം സിരനാവാ

കൃപാ നിധാനാ=കൃപാനിധിയായ ഭഗവാൻ, മുനി ഹിത കാരന=മുനിയുടെ നന്മക്കുവേണ്ടിയാണ്, കുരൂപ ദീൻഹ=വൈരൂപ്യം നല്കിയതു് (ആ വൈരൂപ്യമാകട്ടെ എത്രത്തോളമെന്നു്), ബഖാനാ ന ജാഇ=വർണ്ണിക്കുക സാദ്ധ്യമല്ല, സോ ചരിത്ര=ആ ചരിത്രം,

കാഹ്റം ലഖി ന പാവാ=ആക്കും ഗ്രഹിക്കാൻ കഴിഞ്ഞില്ല, സബ ഹ്രിം നാരദ ജാനി=എല്ലാവരും നാരദനെന്നു ഗ്രഹിച്ചു (മുനിയെ) സിര നാവാ=നമിച്ചു.

നാരദനെ ബാധിച്ചിട്ടുള്ള മാലിന്യത്തിൽനിന്നു അദ്ദേഹത്തെ ഉദ്ധരിക്കാൻവേണ്ടിയാണു് ഭഗവാൻ അദ്ദേഹത്തെ വിരൂപനാക്കിയതു്. എത്രത്തോളമാണു് ആ വൈരൂപ്യം എന്നതു വാക്കുകൾക്ക വിഷയമല്ല. ജനങ്ങൾ അദ്ദേഹത്തെ നാരദനെന്നറിഞ്ഞു നമിച്ചു. യാഥാൎത്ഥ്യം അവൎക്കറിയാൻ കഴിഞ്ഞില്ല. [എല്ലാവരും നാരദനെ നാരദൻെറ വേഷത്തിൽത്തന്നെ കണ്ടു. രാജകുമാരിക്ക മാത്രമേ, ഭഗവാൻ, നാരദനു കൊടുത്ത മൎക്കടരൂപം കാണാൻ കഴിഞ്ഞുള്ളു. നാരദനു തോന്നി താൻ സാക്ഷാൽ വിഷ്ണുവിൻെറ രൂപത്തിൽത്തന്നെയാണവിടെ സന്നിഹിതനായിട്ടുള്ളതെന്നു്. വിഷ്ണുമായയുടെ ഗതി നോക്കു.]

ദോ: രഹേ തഹാം ദുഇ രുദ്ര ഗന തേ ജാനഹിം സബ ഭേഉ
ബിപ്രബേഷ ദേഖത ഫിരഹിം പരമ കൗതുകീ തേഉ

തഹാം രുദ്ര=അവിടെ ശിവൻെറ, ദുഇ ഗന രഹേ=രണ്ടു ഭൂതങ്ങൾ (ഉണ്ടായിരുന്നു), തേ സബ ഭേഉ=അവർ എല്ലാ രഹസ്യവും, ജാനഹിം=ഗ്രഹിച്ചിരുന്നു, ബിപ്രബേഷ തേഉ=ബ്രാഹ്മണവേഷത്തിൽ അവർ, ദേഖത ഫിരഹിം=എല്ലാം നോക്കി ചുററിത്തിരിഞ്ഞുകൊണ്ടിരുന്നു, പരമ കൗതുകീ=(അവർ) ഏററവും വിനോദപ്രിയരുമായിരുന്നു.

വിവാഹമണ്ഡപത്തിൽ ശിവൻെറ ഭൂതഗണങ്ങളിൽപെട്ട രണ്ടുപേർ ബ്രാഹ്മണവേഷം ധരിച്ചു സന്നിഹിതരായി വിവാഹച്ചടങ്ങുകൾ നോക്കി രസിക്കുന്നുണ്ടായിരുന്നു. അവൎക്കറിയാം നാരദമഹൎഷിക്കു സംഭവിച്ച വൈരൂപ്യം. അങ്ങനെ രാജകുമാരിക്കു പുറമെ ഇവൎക്കും രഹസ്യം അറിയാൻ കഴിഞ്ഞിട്ടുണ്ടു്; നാരദൻെറ മൎക്കടാകാരം. [നാരദൻ പൊങ്ങച്ചം പറഞ്ഞു് ഗൎവ്വിഷ്ഠനായി

ബ്രഹ്മലോകത്തേക്കു പോയ ഉടനെ നാരദൻെറ അനന്തരചേഷ്ട കൾ എന്തൊക്കെയെന്നു അറിഞ്ഞു വരാൻ ശിവനാൽ അയക്ക പ്പെട്ടവരാണ് ഈ രണ്ടു ഭൂതങ്ങളും എന്നുകൂടി ഇവിടെ പ്രസ്താവി ച്ചുകൊള്ളട്ടെ ]

ചൗ: ജേഹിം സമാജ ബൈഠേ മുനി ജാഇ ഹൃദയം
രൂപ അഹമിതി അധികാഇ
തഹം ബൈഠേ മഹേസ ഗന ദോഊ
ബിപ്രബേഷ ഗതി ലഖഇ ന കോഊ

ജേഹിം സമാജ=ഏതു കൂട്ടത്തിൽ, മുനി മന=നാരദമുനി മനസ്സിൽ, അധികാഇ രൂപ അഹമിതി=വർദ്ധിച്ച സൗന്ദര്യാഹമ്മതിയോടു കൂടി, ജാഇ ബൈഠേ തഹം=ചെന്നു് ഉപവിഷ്ടനായോ അവി ടെ, മഹേസ ദോഊ ഗന ബൈഠേ=ശിവഭൂതങ്ങളും ഇരിപ്പുറപ്പി ച്ചു, ബിപ്രബേഷ=ബ്രാഹ്മണവേഷം (ആയിരുന്നതിനാൽ അവ രുടെ), ഗതി കോഊ ന ലഖഇ=പെരുമാററം ആരും കാണുകയു ണ്ടായില്ല.

തന്നേക്കാൾ മികച്ച ഒരു സുന്ദരനില്ലെന്ന അഹമ്മതിയോടു കൂടി നാരദൻ എവിടെ ചെന്നു ഇരുന്നുവോ അതിനു സമീപത്താ യിത്തന്നെ ഭൂതങ്ങളും, ഉപവിഷ്ടരായി. ഭൂതങ്ങൾ വിപ്രവേഷത്തി ലായിരുന്നതുകൊണ്ടു അവരുടെ പെരുമാററം ആരും അത്ര ലക്ഷ്യ മാക്കുകയുണ്ടായില്ല.

കരഹിം കൂടി നാരദഹി സുനാഈ നീകി ദീൻഹി ഹരി
സുന്ദരതാഈ
രീഝഹി രാജകുഅംരി ഛബി ദേഖീ ഇൻഹഹി
ബരിഹി ഹരി ജാനി ബിസേഖീ

ഹരി സുന്ദരതാഈ നീകി ദീൻഹി=ഹരി സൗന്ദര്യം വേണ്ടപോ ലെ കൊടുത്തു (എന്നു്), നാരദഹിം കൂടി സുനാഈ കരഹിം=നാ രദനെ വ്യംഗ്യവാക്കുകൾ കേൾപ്പിച്ചു, ഛബി ദേഖീ രീഝഹി= ശോഭ കണ്ടിട്ടു് മോഹിച്ചു്, രാജകുഅംരി ഇൻഹഹി=രാജകുമാരി

ഇദ്ദേഹത്തെ, ഹരി ജാനി ബിസേഖീ=ഹരി എന്നറിഞ്ഞു വിശേഷിച്ചും, ബരിഹഹി=വരിക്കം.

നാരദനു, ഹരി സൗന്ദര്യം വേണ്ടപോലെതന്നെ കൊടുത്തു. ഇദ്ദേഹത്തിന്റെ ശോഭ കാണുമ്പോൾതന്നെ മോഹപരവശയായി രാജകുമാരി ഇദ്ദേഹത്തെ ഹരി എന്നു ഗ്രഹിച്ചു വിശേഷിച്ചും വരിക്കാതിരിക്കയില്ല എന്നു ഭൂതങ്ങൾ വ്യംഗ്യവാക്കുകൾ പറഞ്ഞു നാരദനെ കേൾപ്പിച്ചിരുന്നു. [എന്താണിവിടത്തെ വ്യംഗ്യവാക്കുകൾ? ഹരി, സൗന്ദര്യം കൊടുത്തു എന്ന പ്രയോഗത്തിൽ ഹരിശബ്ദത്തിനു രണ്ടത്ഥമാണുള്ളതു്. ഒന്നു വിഷ്ണുവെന്നും അപരം കുരങ്ങു് എന്നുമാണു്. അപ്പോൾ ഹരിസൗന്ദര്യം എന്ന വാക്കു ശ്ലേഷയാണു്. ഹരി സൗന്ദര്യം നല്കി എന്നു പറയുമ്പോൾ കർത്തൃപദം ഹരി എന്നാകും. അതിനു വിഷ്ണു എന്നു അത്ഥവുമുണ്ടു്. രണ്ടാമത്തെ അത്ഥത്തിൽ ഹരിയുടെ അഥവാ വാനരന്റെ സൗന്ദര്യം പെടുന്നു. അതുപോലെ ഹരി ജാനി എന്നിടത്തും ഹരി ശബ്ദത്തിനു മുമ്പു പറഞ്ഞ രണ്ടത്ഥവും ഉണ്ടു്. നാരദൻ അഭ്യത്ഥിച്ചതും ഹരിസൌന്ദര്യമാണല്ലോ. ഭഗവാൻ കൊടുത്തതും ഹരി (വാനരന്റെ) സൗന്ദര്യംതന്നെ.]

(ഭൂതങ്ങൾ ഹരിശബ്ദത്തിനു വാനരൻ എന്ന അത്ഥമാണു് കല്പിച്ചിരിക്കുന്നതെന്നു നാരദൻ അറിഞ്ഞിട്ടില്ല.)

മുനിഹി മോഹ മന ഹാഥ പരാഏം ഹംസഹിം
സംഭുഗന അതി സചു പാഏം
ജദപി സുനഹിം മുനി അടപടി ബാനീ സമുഝി ന
പരഇ ബുദ്ധിഭ്രമ സാനീ

മുനിഹി മോഹ=മുനിയാകട്ടേ മോഹവശൻ, മന പരാഏം ഹാഥ=അദ്ദേഹത്തിന്റെ മനസ്സു മായക്കു അധീനവും, സംഭുഗന=ശിവഭൂതങ്ങൾ, അതി സചു പാഏം=സന്തോഷപരവശരായി, ഹംസഹി=ചിരിച്ചുകൊണ്ടും ഇരിക്കുന്നു, മുനി അടപടി ബാനീ=മുനി (ശിവഭൂതങ്ങളുടെ) വിചിത്രവാക്കുകൾ, ജദപി സുനഹിം=

കേട്ടുകൊണ്ടിരിക്കുന്നുണ്ടെങ്കിലും, ബുദ്ധി ഭ്രമ സാനീ=ബുദ്ധിയിൽ ഭ്രമമുണ്ടാകുക നിമിത്തം, ന സമുഝി പരഇ=ഗ്രാഹ്യമാകുന്നില്ല.

നാരദമുനി മോഹവിവശനാണ്; അദ്ദേഹത്തിൻെറ മനസ്സ മായയുടെ കൈപ്പിടിയിലുമാണ്. ശിവഭൃത്യങ്ങൾ സന്തോഷപരവശരായി ഹസിച്ചുകൊണ്ടിരിക്കുന്നു. അവരുടെ വിചിത്രവാക്കുകൾ നാരദൻ കേൾക്കുന്നുണ്ടെങ്കിൽക്കൂടി ബുദ്ധിഭ്രമം കാരണം അദ്ദേഹത്തിൻെറ മനസ്സിന്നു അവ ഗ്രാഹ്യങ്ങളാകുന്നില്ല.

കാഹും ന ലഖാ സോ ചരിത ബിസേഖാ സോ
സരൂപ നൃപകന്യാം ദേഖാ
മക്കട ബദന ഭയംകര ദേഹീ ദേഖത ഹൃദയം ക്രോധ
ഭാ തേഹീ

സോ ബിസേഖാ ചരിത=ആ വിശേഷകഥ, കാഹൂം ന ലഖാ=ആരും അറിഞ്ഞില്ല, നൃപകന്യാം=രാജകുമാരി, സോ സരൂപ ദേഖാ=ആ സ്വരൂപം കണ്ടു, മക്കട ബദന=മക്കടമുഖവും, ഭയംകര ദേഹീ=ഭയങ്കര ശരീരവും, ദേഖത തേഹീ ഹൃദയ=കണ്ടപ്പോൾ (രാജകുമാരിയുടെ) മനസ്സിൽ, ക്രോധ ഭാ=ക്രോധം ഉണ്ടായി.

മക്കടസൗന്ദര്യം ഭഗവാൻ നാരദനു നൽകിയിരിക്കുന്ന ആ വിചിത്ര കഥ ആരും അറിഞ്ഞിട്ടില്ല. എന്നാൽ രാജകുമാരിക്ക നാരദൻെറ മക്കടമുഖവും ഭയങ്കര ശരീരവും കാണാനിടയായി. കുമാരിക്ക ആ കാഴ്ച കണ്ടപ്പോൾ മനസ്സിൽ ക്രോധം ജനിച്ചു

ദോ: സഖീ സംഗ ലൈ കുഅംരി തബ ചലി ജനു
രാജമരാല
ദേഖത ഫിരഇ മഹീപ സബ കര സരോജ
ജയമാല

തബ കുഅംരി=ആ അവസരത്തിൽ രാജകുമാരി, സഖീ സംഗ ലൈ=സഖിമാരുമൊന്നിച്ച്, രാജമരാല ജനു=രാജഹംസിനികണക്ക, ചലി=നടന്നു, സരോജ കര ജയമാല=സരോജ (സമാനമായ)

കരത്തിൽ വരണമാല്യം (ഏന്തി), മഹീപ ദേഖത=രാജാക്കന്മാരെ വീക്ഷിച്ചുകൊണ്ടു, ഫിരഇ=(വിവാഹമണ്ഡപത്തിൽ) ചുററിനട ന്നുതുടങ്ങി.

ആ അവസരത്തിൽ രാജകുമാരി സഖിമാരുമൊന്നിച്ചു രാജ ഹംസിനിക്കു തുല്യം കമലസമാനമായ കൈയിൽ വരണമാല്യവും വഹിച്ചു സ്വയംവരത്തിനു സന്നിഹിതരായിരിക്കുന്ന രാജാക്കന്മാ രെ നിരീക്ഷിച്ചുകൊണ്ടു വിവാഹമണ്ഡപത്തിൽ ചുററിപ്പുററി നട ക്കാൻ തുടങ്ങി.

ചൗ: ജേഹി ദിസി ബൈഠ നാരദ ഫൂലീ സോ ദിസി
തേഹിം ന ബിലോകീ ഭൂലീ
പുനി പുനി മുനി ഉകസഹിം അകുലാഹീം ദേഖി
ദസാ ഹര ഗന മുസുകാഹീം

ജേഹി ദിസി നാരദ=ഏതൊരു ഭാഗത്തു നാരദൻ, ഫൂലീ ബൈഠ സോ ദിസി=രൂപഗർവ്വിഷ്ഠനായി ഇരിക്കുന്നുണ്ടോ ആ ഇടത്തേക്കു, തേഹിം ഭൂലീ=രാജകുമാരി മറന്നിട്ടെങ്കിലും, ന ബിലോകീ=ഏ ത്തിനോക്കുകയുണ്ടായില്ല, മുനി പുനി പുനി=നാരദൻ പിന്നെയും പിന്നെയും, ഉകസഹിം അകുലാഹീം=ഞെളിഞ്ഞും പിരിഞ്ഞും ഇ രുന്നു, ദസാ ദേഖി ഹരഗന=(ഈ) സ്ഥിതി കണ്ടു് ശിവഭൃതങ്ങൾ, മുസുകാഹീം=ഹസിച്ചുകൊണ്ടിരുന്നു.

നാരദനിരിക്കുന്ന സ്ഥലത്തേക്കു ഓൎമ്മപ്പിശകായിട്ടെങ്കിലും രാജകുമാരി നോക്കുകയുണ്ടായില്ല. മക്കടമുഖവും ഭീകരദേഹവുമു ള്ള ഒരുവൻെറ ഗളത്തിൽ വരണമാല്യം അൎപ്പിക്കാൻതക്കവണ്ണം ബുദ്ധിശൂന്യയല്ലല്ലൊ രാജകുമാരി. അവളുടെ ദൃഷ്ടിയിൽ പെ ടാൻ നാരദൻ പല ചാപല്യങ്ങളും കാണിച്ചു. അദ്ദേഹത്തിൻെറ അപ്പോഴത്തെ സ്ഥിതി കണ്ടു ശിവഭൃതങ്ങൾ ചിരിക്കാൻ തുടങ്ങി.

ധരി നൃപ തനു തഹം ഗയഉ കൃപാലാ കുഅംരി ഹരഷി
മേലേഉ ജയമാലാ

ദുലഹിനി ലൈ ഗേ ലച്ഛിനിവാസാ നൃപ സമാജ
സബ ഭയഉ നിരാസാ

കൃപാലാ=ദയാനിധിയായ വിഷ്ണുവും, നൃപ തനു ധരി=നൃപദേഹം വഹിച്ച (രാജവേഷത്തിൽ), തഹം ഗയഉ=അവിടേക്കു ചെന്നു, കുഅംരി ഹരഷി=കുമാരി പ്രസന്നയായി, ജയമാലാ മേലേഉ=വരണമാല്യം ചാർത്തി, ലച്ഛിനിവാസാ=ലക്ഷ്മീവല്ലഭനായ വിഷ്ണു, ദുലഹിനി ലൈ ഗേ=വധുവിനേയുംകൂട്ടി പുറപ്പെട്ടു, സബ നൃപ സമാജ=രാജസമൂഹമെല്ലാം, നിരാസാ ഭയഉ=നിരാശതയിൽപെട്ടു.

സ്വയംവരത്തിനു രാജവേഷത്തിൽ മഹാവിഷ്ണുവും സന്നിഹിതനായിരുന്നു. രാജകുമാരി ഏററവും സന്തോഷത്തോടെ അദ്ദേഹത്തിൻെറ കഴുത്തിൽ വരണമാല്യം ചാർത്തി. ഭഗവാൻ വധുവിനേയും കൂട്ടിക്കൊണ്ടു യാത്രയായി. അവിടെ കൂടിയിരുന്ന രാജാക്കന്മാക്കൊക്കെ വലുതായ നൈരാശ്യം ഉണ്ടായി.

മുനി അതി ബികല മോഹം മതി നാഠീ മനി ഗിരി
ഗഈ ഛൂടി ജനു ഗാംഠീ
തബ ഹര ഗന ബോലേ മുസുകാഈ നിജ മുഖ മുകുര
ബിലോകഹു ജാഈ

മോഹം മുനി മതി=മോഹാധീനനായ മുനിയുടെ മനസ്സു, അതി ബികല നാഠീ=വ്യാകുലവും ദൂഷിതവുമായി ഭവിച്ചു, ഗാംഠീ മനി=ഭാണ്ഡത്തിൽനിന്നു രത്നം, ഛൂടി ഗിരി ഗഈ ജനു=ചോൎന്നുപോയാലെങ്ങനെയോ അതുപോലെ, തബ മുസുകാഈ=ആ അവസരത്തിൽ ചിരിച്ചുകൊണ്ടു, ഹര ഗന ബോലേ=ശിവഭൂതങ്ങൾ (ഇങ്ങനെ) പറഞ്ഞു:_, ജാഈ നിജ മുഖ=(അങ്ങു) ചെന്നു് സ്വമുഖം മുകുര ബിലോകഹു=കണ്ണാടിയിൽ നോക്കു.

മോഹാധീനനായ നാരദമുനിയുടെ മനസ്സു വ്യാകുലമായും ദൂഷിതമായും തീൎന്നു. ഭദ്രമായി സഞ്ചിയിൽ സൂക്ഷിച്ച രത്നം ചോൎന്നുപോയാൽ അതിൻെറ ഉടമസ്ഥനുണ്ടാകുന്ന വ്യസനം ഏതുപ്രകാരമാ

യിരിക്കമോ അതുപോലുള്ള വ്യഥ നാരദനും ഉണ്ടായി. ഈ വിഷമവേളയിലും ശിവഭൃതങ്ങൾ മൌനം ദീക്ഷിച്ചില്ല. അവർ ചിരിച്ചുകൊണ്ടു് ഇങ്ങനെ പറഞ്ഞു:—'അങ്ങു പോയി അങ്ങയുടെ മുഖമൊന്നു കണ്ണാടിയിൽ നോക്കു.' [അവരുടെ ഈ വാക്കുകൾ പുണ്ണിലേല്പിക്കുന്ന ശസ്ത്രങ്ങൾതന്നെയായിരുന്നു.]

അസ കഹി ദോഉ ഭാഗേ ഭയം ഭാരീ ബദന ദീഖ
മുനി ബാരി നിഹാരീ
ബേഷു ബിലോകി ക്രോധ അതി ബാഢാ തിൻഹ-
ഹി സരാപ ദിൻഹ അതി ഗാഢാ

അസ കഹി=ഇപ്രകാരം പറഞ്ഞു, ഭാരീ ഭയം ദോഉ=ഏററവും ഭയത്തോടെ രണ്ടു ശിവഭൃതങ്ങളും, ഭാഗേ മുനി=ഓടിക്കളഞ്ഞു. നാരദൻ, ബാരി നിഹാരീ=വെള്ളത്തിൽ നോക്കി, ബദന ദീഖ= മുഖം കണ്ടു, ബേഷു ബിലോകി=വേഷം കണ്ടിട്ടു, ക്രോധ അതി ബാഢാ=ക്രോധം വല്ലാതെ ഉണ്ടായി, തിൻഹഹി അതി ഗാഢാ= അവക്കു ഏററവും ഉഗ്രമായ, സരാപ ദീൻഹ=ശാപം നൽകി.

'മുഖം കണ്ണാടിയിൽ നോക്കു' എന്നു പരിഹസിച്ചു പറഞ്ഞുകൊണ്ടു ശിവഭൃതങ്ങൾ നാരദനിൽനിന്നുണ്ടാകുന്ന പ്രതികരണം ഭയന്നു വേഗം അവിടെനിന്നു പോയി. നാരദൻ ഉടനെ വെള്ളത്തിൽ നോക്കി സ്വമുഖം കണ്ടു. അദ്ദേഹത്തിനുണ്ടായ ക്രോധം അനല്പമായിരുന്നു. അദ്ദേഹം നിരപരാധികളായ ശിവഭൃതങ്ങളെ ഉഗ്രമായി ശപിച്ചു.

ദോ: ഹോഹു നിസാചര ജാഇ തുംഹ കപടീ പാപീ
ദോഉ
ഹംസേഹു ഹമഹിം സോ ലേഹു ഫല ബഹുരി
ഹംസേഹു മുനി കോഉ

തുംഹ ദോഉ=നിങ്ങൾ രണ്ടു പേരും, കപടീ പാപീ=വഞ്ചകരും പാപികളുമാണു്. ജാഇ=(നിങ്ങൾ) ചെന്നു്, നിസാചര ഹോഹു

=നിശാചരന്മാരായി പിറക്കുവിൻ. ഹമഹിം ഹംസേഹു=എന്നെ പരിഹസിച്ചല്ലോ, സോ ഫല ലേഹു=അതിൻെറ ഫലം അനുഭവിക്കുവിൻ. ബഹുരി കോഉ മുനി=ഇനിയും ഒരു മുനിയേ, ഹംസേഹു=പരിഹസിക്കിൻ (ആഗ്രഹമുണ്ടെങ്കിൽ).

വഞ്ചകരും പാപികളുമായ നിങ്ങൾ ചെന്നു രാക്ഷസന്മാരായി ജനിക്കുക; എന്നെ നിങ്ങൾ പരിഹസിച്ചതിന്നുള്ള ഫലമാണിതു്. അനുഭവിക്കിൻ. ഇനി നിങ്ങൾ മറെറാരു മുനിയേയും പരിഹസിക്കരുതു്. കാണട്ടേ നിങ്ങളിനി ഏതെങ്കിലും ഒരു മുനിയെ അപഹസിക്കുന്നതു്!

ചൗ: പുനി ജല ദീഖ രൂപ നിജ പാവാ തദപി ഹൃദയം
സന്തോഷ ന ആവാ
ഫരകത അധര കോപ മന മാഹീം സപദി
ചലേ കമലാപതി പാഹീം

പുനി ജല ദീഖ=രണ്ടാമതും ജലത്തിൽ നോക്കി. നിജരൂപ പാവാ =സ്വന്തമായ രൂപം ലഭിച്ചിരിക്കുന്നു. തദപി ഹൃദയം=എന്നാലും മനസ്സിന്നു്, സന്തോഷ ന ആവാ=സന്തോഷം ഉണ്ടായില്ല. മന മാഹിം കോപ=മനസ്സിൽ ക്രോധം (വദ്ധിച്ചു) അധര ഫരകത= ചുണ്ടുകൾ വിറയ്ക്കാൻ തുടങ്ങി. സപദി=ഉടനെ (നാരദൻ), കമലാപതി പാഹീം ചലേ=മഹാവിഷ്ണുവിൻെറ സന്നിധിയിലേയ്ക്കു പുറപ്പെട്ടു.

നാരദൻ വീണ്ടും ജലത്തിൽ നോക്കി. അദ്ദേഹം സ്വന്തമായ രൂപം വഹിക്കുന്നതായി കണ്ടു. എങ്കിലും മനസ്സു് അസന്തുഷ്ടമായി. അദ്ദേഹത്തിൻെറ അധരങ്ങൾ വിറച്ചു; കോപം തിളച്ചു പൊന്തി. ഒട്ടും താമസിയാതെ അദ്ദേഹം വിഷ്ണുസന്നിധിയിലേയ്ക്കു പുറപ്പെട്ടു.

ദേഹഉം ശ്രാപ കി മരിഹഉം ജാഹൌ ജഗത മോരി
ഉപഹാസ കരാഹൌ

ബീചഹിം പന്ഥ മിലേ ദനുജാരീ സംഗ രമാ
സോഇ രാജകുമാരീ

ജാഇ ശ്രാപ ദേഹഉം=വെന്നു് ശാപം കൊടുക്കുകയോ, മരിഹഉം= കൊല്ലുകയോ വേണ്ടതു്? ജഗത മോരി=ലോകത്തിൽ എന്നെ, ഉപഹാസ കരാഇൗ=പരിഹാസ്യനാക്കി. പന്ഥ ബീചഹിം=വഴി മദ്ധ്യേ വെച്ചുതന്നെ, ദനുജാരീ മിലേ=മഹാവിഷ്ണുവിനെ കണ്ടെത്തി, സംഗ രമാ=കൂടെ ലക്ഷ്മീദേവിയും, സോഇ രാജകുമാരീ= ആ രാജകുമാരിയും ഉണ്ടു്.

നാരദനു വൈകുണ്ഠത്തിൽ ചെല്ലേണ്ടിവന്നില്ല. അതിന്നു മുമ്പായി വഴിയിൽ വെച്ചുതന്നെ ദനുജാരിയെ കാണാൻ നാരദനു കഴിഞ്ഞു. കണ്ടെത്തിയാൽ ശാപമോ നിഗ്രഹമോ ഏതാണു വേണ്ടതു്? എന്നെ വിഷ്ണു പരപരിഹാസ്യനാക്കിത്തീൎത്തു. കൂടെയുണ്ടല്ലോ ലക്ഷ്മീദേവിയും നവവധുവായ ആ രാജകുമാരിയും.

ബോലേ മധുര ബചന സുരസാഇൗ മുനി കഹം
ചലേ ബികലകീ നാഇൗ
സുനത ബചന ഉപജാ അതി ക്രോധാ മായാ ബസ
ന രഹാ മന ബോധാ

സുരസാഇൗ=മഹാവിഷ്ണു, മധുര ബചന ബോലേ=മധുരവാക്കുകളാൽ പറഞ്ഞു:— മുനി ബികലകീ നാഇൗ=ഹേ മുനേ, വ്യാകുലനെന്നപോലെ അങ്ങു്, കഹം ചലേ=എവിടേയ്ക്കാണു പോകുന്നതു്? ബചന സുനത=(ഈ) വാക്കുകൾ കേട്ടപ്പോൾ, അതി ക്രോധാ ഉപജാ=അതിയായ ക്രോധം (നാരദനു) ഉണ്ടായി. മായാബസ= മോഹവശനായതുകൊണ്ടു്, മന ബോധാ ന രഹാ=മനസ്സിൽ ബോധമുണ്ടായില്ല.

വഴിമദ്ധ്യേ കണ്ട നാരദനോടു മഹാവിഷ്ണു ചോദിച്ചു:— 'മുനേ, പരിഭ്രാന്തനെന്നവണ്ണം അങ്ങു് എവിടേയ്ക്കാണിപ്പോൾ പോകുന്നതു്?' വിഷ്ണു ഇപ്രകാരം ചോദിക്കുന്നതു കേട്ടപ്പോൾ നാര

ന്നു് അതിയായ കോപമാണുണ്ടായതു്. മോഹവിവശനായതു കൊണ്ടു് അദ്ദേഹത്തിന്നപ്പോഠം ബോധമുണ്ടായില്ല.

പര സമ്പദാ സകഹു നഹിം ദേഖി തുംഹരേം
ഇരിഷാ കപട ബിസേഖി
മഥന സിന്ധു രുദ്രഹി ബൌരായഹു സുരൻഹ പ്രേരി
ബിഷപാന കരായഹു

പര സമ്പദാ=അന്യന്മാരുടെ ഐശ്വര്യം, ദേഖി നഹിം സകഹു =കാണാൻ (അങ്ങു) ശക്തനല്ല. തുംഹരേം ഇരിഷാ=അങ്ങേയ്ക്കു് ഈ ഷ്യയും, കപട ബിസേഖീ=കാപട്യവും വിശേഷിച്ചും ഉണ്ടു്. സിന്ധു മഥന=പാൽക്കടൽ മഥനത്തിൽ (അങ്ങു്), രുദ്രഹി ബൌരായഹു=ശിവനു ഭ്രാന്തു പിടിപ്പിച്ചു, സുരൻഹ പ്രേരി=സുര ന്മാരെ പ്രേരിപ്പിച്ചു, ബിഷപാന കരായഹു=(ശിവനെക്കൊണ്ടു) വിഷപാനവും ചെയ്യിച്ചു

നാരദൻ വിഷ്ണുവിനോടു പറഞ്ഞു:—'അങ്ങേയ്ക്കു മററുള്ളവരു ടെ ഐശ്വര്യം കാണാൻ ഇഷ്ടമേ ഇല്ല. ഈഷ്യയും കാപട്യവും അങ്ങയിൽ കുറച്ചധികവുമാണു്. പാലാഴി മഥനവേളയിൽ എ ന്താണുണ്ടായതെന്നു അങ്ങേയ്ക്കറിഞ്ഞുകൂടെ? അങ്ങു ശിവനെ ഭ്രാന്ത നാക്കി; പോരെങ്കിൽ ദേവന്മാരെ പ്രേരിപ്പിച്ചു ശിവനെ വിഷം കുടിപ്പിക്കുകയും ചെയ്തു. [ശിവനെ ഭ്രാന്തനാക്കി എന്നു നാരദൻ പറയുന്നതു വിഷ്ണു മോഹനിയായിവന്നു ശിവനെ മോഹിപ്പിച്ച സംഭവം അനുസ്മരിച്ചായിരിക്കണം.]

ദോ: അസുര സുരാ ബിഷ സങ്കരഹി ആപു രമാ
മനി ചാരു
സ്വാരഥ സാധക കുടില തുംഹ സദാ കപട
ബ്യവഹാരു

അസുര സുരാ=അസുരന്മാക്കു മദ്യവും, സങ്കരഹി ബിഷ=ശിവനു വിഷവും (കൊടുപ്പിച്ചു), ആപു രമാ ചാരുമനി=അങ്ങു ലക്ഷ്മിയേ യും കൌസ്തുഭത്തേയും (കൈക്കലാക്കി), തുംഹ സ്വാരഥ=അങ്ങു്

സ്വാൎത്ഥിയും, കുടില സദാ=കുടിലനും എപ്പോഴും, കപട ബ്യവഹാരു=കപടവ്യവഹാരിയുമാണ്.

അങ്ങയെ ആരാണറിയാത്തതു്? അസുരന്മാക്ക് മദ്യവും ശിവന്നു വിഷവുംകൊടുത്തു ലക്ഷ്മിയേയും മനോഹരമായ കൗസ്തുഭരത്നത്തേയും അങ്ങു കൈക്കലാക്കി. തൻകാര്യപ്രസക്തനും കുടിലനും കപടഭാഷിയുമാണ് എപ്പോളും അങ്ങ്.

ചൗ: പരമ സ്വതന്ത്ര ന സിരപര കോഈ ഭാവഇ
മനഹി കരഹു തുംഹ സോഈ
ഭലേഹി മന്ദ മന്ദേഹി ഭല കരഹു ബിസമയ
ഹരഷ ന ഹിയം കഛു ധരഹു

തുംഹ പരമ സ്വതന്ത്ര=അങ്ങു പരമ സ്വതന്ത്രനാണ്, സിരപര കോഇ ന=അങ്ങയുടെ തലക്കുമീതെ ആരുമില്ല, മനഹി ഭാവഇ=മനസ്സിലെന്തുതോന്നുന്നു. സോഈ കരഹു=അതു പ്രവൎത്തിക്കുന്നു, ഭലേഹി മന്ദ=നന്മയെ തിന്മയാക്കുന്നു, മന്ദേഹി ഭല=തിന്മയെ നന്മയാക്കുന്നു, ഹിയം ബിസമയ=(അങ്ങയുടെ) ഹൃദയത്തിൽ വിസ്മയമാകട്ടേ, ഹരഷ കഛു ധരഹു ന=ഹൎഷമാകട്ടെ ലേശമെങ്കിലും സ്പൎശിക്കുന്നില്ല.

അങ്ങു സൎവ്വതന്ത്രസ്വതന്ത്രനാണ്. അങ്ങയ്ക്കുമീതെ ഒരാളും ഇല്ല. എന്താണങ്ങാഗ്രഹിക്കുന്നതു് അതാണങ്ങുപ്രവൎത്തിക്കുന്നതു്. അങ്ങു നന്മയെ തിന്മയും തിന്മയെ നന്മയുമാക്കുന്നു. വിസ്മയാദിവികാരങ്ങൾക്കൊന്നും അങ്ങയുടെ മനസ്സിൽ പ്രവേശനമേ ഇല്ല.

ഡഹകി ഡഹകി പരിചേഹു സബ കാഹൂ അതി
അസങ്ക മന സദാ ഉഛാഹൂ
കരമ സുഭാസുഭ തുംഹഹി ന ബാധാ അബ ലഗി
തുംഹഹി ന കാഹൂം സാധാ

സബകാഹൂ=എല്ലാവരേയും, ഡഹകി ഡഹകി=വഞ്ചിച്ചു വഞ്ചിച്ചു, പരിചേഹു=അങ്ങയ്ക്കു തഴക്കം വന്നിട്ടുണ്ടു്, മന അതി അ

സങ്കാ=അങ്ങയ്ക്കു മനസ്സിൽ എന്തിനെക്കുറിച്ചും തീരെ ശങ്കയില്ല, സുഭാസുഭ കരമ=ശുഭാശുഭകൎമ്മങ്ങൾ, തുംഹഹി ന ബാധാ=അങ്ങയ്ക്കു ബാധകമല്ല, അബ ലഗി തുംഹഹി=ഇതേവരെ അങ്ങയെ, കാഹൂം ന സാധാ=ആരും പാകപ്പെടുത്തിയിട്ടില്ല.

സകലരേയും വഞ്ചിച്ചുവഞ്ചിച്ചു തഴക്കംകിട്ടിയിട്ടുണ്ടങ്ങയ്ക്കു. ഒന്നിനെക്കുറിച്ചും തീരെ ശങ്ക അങ്ങയ്ക്കില്ല. ശുഭകൎമ്മങ്ങളാകട്ടെ അഥവാ അശുഭകൎമ്മങ്ങളാകട്ടെ ഇവയൊന്നും അങ്ങയ്ക്കു ബാധകമല്ല. അങ്ങയെ ഇതേവരെ ആരും പാകപ്പെടുത്തിയിട്ടും ഇല്ല.

ഭലേ ഭവന അബ ബായന ദീൻഹാ പാവഹുഗേ
ഫല ആപന കീൻഹാ
ബഞ്ചേഹു മോഹി ജവനി ധരി ദേഹാ സോഇ
തനു ധരഹു ശ്രാപ മമ ഏഹാ

ഭലേ ഭവന അബ ബായന=നല്ലൊരു ഗൃഹോപഹാരമാണിപ്പോൾ, ദീൻഹാ; ആപന കീൻഹാ=എനിക്കങ്ങുനല്കിയതു്. അങ്ങു ചെയ്തതിന്റെ, ഫല പാവഹുഗേ=ഫലം അങ്ങുതന്നെ അനുഭവിക്കണം, ജവനിദേഹാ ധരി മോഹി=എന്തൊരു ദേഹംധരിച്ച എന്നെയാണോ (അങ്ങു്), ബഞ്ചേഹു സോഇ തനു=വഞ്ചിച്ചതു് ആ ശരീരം, ധരഹു മമ ശ്രാപ ഏഹാ=അങ്ങും ധരിക്കുക. എന്റെ ശാപം ഇതാണു്.

എനിക്കു ഉപഹാരമായി അങ്ങു നൽകിയതു നല്ലൊരു ഭവനമാണു്. (എന്നെ അങ്ങു മക്കടാകാരനാക്കി). അങ്ങു ചെയ്തതിന്റെ ഫലം അങ്ങുതന്നെവേണം അനുഭവിക്കാൻ. എന്തൊരു ദേഹം ധരിച്ച എന്നെയാണോ അങ്ങു ചതിച്ചതു് ആ ദേഹം അങ്ങയും ധരിക്കണം. ഇതാണെന്റെ ശാപം. [വിവാഹംകഴിഞ്ഞു് ഇഷ്ടമിത്രങ്ങൾക്കു കൊടുത്തയക്കുന്ന ഉപഹാരം. ആ ഉപഹാരത്തിനു സമുചിതമായ പാരിതോഷികം അവർ തിരിച്ചും അയക്കുന്നു ]

കപി ആകൃതി തുംഹ കീൻഹി ഹമാരീ കരിഹഹിം
കീസ സഹായ തുംഹാരീ

മമ അപകാര കീൻഹ തുംഹ ഭാരീ നാരി ബിരഹം
തുംഹ ഹോബ ദുഖാരീ

തുംഹ ഹമാരീ കപി ആകൃതി കീൻഹി=അങ്ങ എന്നെ വാനരാകൃതിയാക്കി, തുംഹാരീ സഹായ കീസ കരിഹഹിം=അങ്ങക്കും സഹായം വാനരന്മാർ ചെയ്യും, തുംഹ മമ ഭാരീ അപകാര=അങ്ങെനിക്ക വമ്പിച്ച അപകാരം, കീൻഹ തുംഹ=ചെയ്തു. (അതിനാൽ) അങ്ങും, നാരി ബിരഹം=ഭാര്യാവിരഹത്താൽ, ദുഖാരീ ഹോബ= ദുഃഖിതനായിത്തീരും.

അങ്ങെനിയ്ക്കു തരാൻകണ്ടതു് വാനരാകൃതിയാണല്ലൊ. ഇങ്ങനെ ഒരു സഹായം ചെയ്തതിന്ന പകരമായി അങ്ങയ്ക്കും സഹായത്തിന്ന വാനരന്മാരാണുണ്ടാവുക. അങ്ങു് എന്നോടു ചെയ്തതു വമ്പിച്ച ഒരപകാരമാണു്. [ഞാൻ മനസാവരിച്ച സ്ത്രീയെ അങ്ങ തട്ടിയെടുത്തു എന്നെ വിരഹാതുരനാക്കി] അതിന്നുപകരം ഭാര്യാവിരഹദുഃഖം അങ്ങും അനുഭവിക്കും.

ദോ: ശ്രാപ സീസ ധരി ഹരഷി ഹിയം പ്രഭു ബഹു
ബിനതീ കീൻഹി
നിജ മായാ കൈ പ്രബലതാ കരഷീ കൃപാനിധി
ലീൻഹി

ശ്രാപ സീസ ധരി=ശാപത്തെ ശിരസാവഹിച്ചു്, കൃപാനിധി പ്രഭു=കൃപാനിധിയായ ഭഗവാൻ, ഹിയം ഹരഷി=പ്രസന്നഹൃദയനായി, ബഹു ബിനതീ കീൻഹി=പലതരത്തിലും വണങ്ങി, നിജ മായാ കൈ=സ്വമായയുടെ, പ്രബലതാ=പ്രാബല്യം, കരഷി ലീൻഹി=പിൻവലിച്ചു.

വിഷ്ണു നാരദശാപത്തെ ശിരസാവഹിച്ചു. കാരുണ്യസാഗരമായ ഭഗവാൻ സന്തുഷ്ടനായി നാരദനെ പലപ്രകാരേണ വണങ്ങി സ്വമായയുടെ പ്രാബല്യം പിൻവലിച്ചു.

ചൌ: ജബ ഹരി മായാ ദൂരി നിവാരീ നഹിം തഹം
രമാ ന രാജകുമാരീ

തബ മുനി അതി സഭീത ഹരിചരനാ ഗഹേ
പാഹി പ്രനതാരതി ഹരനാ

ജബ ഹരി മായാദ്ദൂരി നിവാരീ=എപ്പോഠം മഹാവിഷ്ണു മായയെ ദ്ദൂരത്താക്കിയോ, ന തഹം രമാ രാജകുമാരീ നഹിം=അപ്പോളവിടെ ലക്ഷ്മീദേവിയും ഇല്ല, രാജകുമാരിയും ഇല്ല, തബ മുനി അതി സഭീത=അപ്പോഠം നാരദൻ ഏററവും ഭീതനായി, ഹരിചരന ഗഹേ=വിഷ്ണുപാദങ്ങഠം ഗ്രഹിച്ചു് (ഇങ്ങനെ അത്ഥിച്ചു), പ്രനതാരതി ഹരനാ='ഹേ പ്രണതാത്തിഹാരിൻ, (എന്നെ), പാഹി= രക്ഷിക്കേണമേ.'

മഹാവിഷ്ണു എപ്പോഠം സ്വമായയുടെ പ്രാബല്യം പിൻവലിച്ചുവോ അപ്പോഠം അവിടെ ലക്ഷ്മീദേവിയുമില്ല. രാജകുമാരിയുമില്ല. ഈ അവസരത്തിൽ നാരദൻ ഏററവും ഭീതനായി. അദ്ദേഹം വിഷ്ണുപാദങ്ങഠം ഗ്രഹിച്ചു് 'ഹേ ദുഃഖിതന്മാരുടെ ദുഃഖം തീക്കുന്ന ഭഗവൻ, എന്നെ രക്ഷിക്കേണമേ' എന്നിങ്ങനെ അഭ്യത്ഥിച്ചു.

മൃഷാഹോഉ മമ ശ്രാപ കൃപാലാ മമ ഇച്ഛാ കഹ
ദീന ദയാലാ
മൈം ദുബചന കഹേ ബഹുതേരേ കഹ മുനി
പാപ മിടിഹിം കിമി മേരേ

കൃപാലാ=ഹേ ദയാലോ, മമ ശ്രാപ മൃഷാഹോഉ=എൻെറ ശാപം വ്യാജമായിത്തീരട്ടെ', ദീന ദയാലാ കഹ=(ഇതു കേട്ടപ്പോഠം) വിഷ്ണു പറഞ്ഞു, മമ ഇച്ഛാ=എൻെറ ആഗ്രഹത്താലാണീശാപം ഉണ്ടായതു്', മുനി കഹ=നാരദമുനി പറഞ്ഞു: —, മൈ ദുർബചന ബഹുതേരേ കഹേ=ഞാൻ ദുവ്വ്ചനങ്ങഠം പലതും പറയുകയുണ്ടായി, മേരേ പാപ കിമിമിടിഹിം=എൻെറ (ഈ) പാപം ഏതുപ്രകാരമാണു് നശിക്കുക?

നാരദൻ തുടന്നു:—ഹേ ദയാലോ, എൻെറ ശാപം ഫലിക്കാതെ പോകട്ടെ. 'ഇതുകേട്ടു ഭഗവാൻ അരുളിച്ചെയ്തു: —' ഹേ നാരദ, അങ്ങു് ഉൽകണ്ഠിതനാകരുതു്. ഈ ശാപം എൻെറ ഇച്ഛ

 സ്സാതീതമല്ല. 'നാരദമഹറഷി ഉണ്ടത്തി:—' സ്വാമിൻ അങ്ങയുടെ മുഖത്തുനോക്കി വളരെയേറെ ദുർവ്വാക്കുകൾ ഞാൻ പറഞ്ഞു. ഇതൊരു വലിയ പാപംതന്നെയാണ്. ഇത്തരമൊരു പാപത്തിൽ നിന്നു ഏതുപ്രകാരത്തിലാണ് ഞാൻ മുക്തനാവുക?

ജപഹു ജാഇ സങ്കര സത നാമാ ഹോഇഹി ഹൃദയം
തുരത ബിസ്രാമാ
കോഉ നഹിം സിവ സമാന പ്രിയ മോരേം അസി
പരതീതി തജഹു ജനി ഭോരേം

ജാഇ=ചെന്നു്, സങ്കര സത നാമാ=ശിവശതനാമം, ജപഹു=ജപിക്കുക, ഹൃദയം ബിസ്രാമാ=മനസ്സിന്നു വിശ്രമം, തുരത ഹോഇഹി=വേഗം ഉണ്ടാകും, മോരേം സിവ സമാന=എനിക്കു ശിവനുതുല്യം, പ്രിയ കോഉ നഹിം=പ്രിയനായി ആരും ഇല്ല, അസ പരതീതി=ഈ തോന്നൽ, ഭോരേം ജനി തജഹു=മറവിയിൽപോലും ഉപേക്ഷിക്കരുതു്.

എന്നോടങ്ങു ദുർവ്വചനങ്ങൾ പറഞ്ഞ പാപത്തിനു പരിഹാരം ഞാൻ നിർദ്ദേശിക്കുന്നതു ശിവശതനാമം ജപിക്കുവാനാണ്. എന്തുകൊണ്ടെന്നാൽ എനിക്കു ശിവനിലുള്ളതുപോലെ പ്രിയം ആരിലും ഇല്ല. ഈയൊരു തോന്നൽ ഹേ മുനേ, മറവിയിലും അങ്ങു കൈവിടരുതു്. [ശിവൻെറ ഉപദേശം അനാദരിച്ചതിനു ഒരുപക്ഷേ വിഷ്ണു കല്പിക്കുന്ന പിഴയായിരിക്കാം ശതനാമജപം.]

ജേഹി പര കൃപാ ന കരഹിം പുരാരീ സോന പാവ
മുനി ഭഗതി ഹമാരീ
അസ ഉരധരി മഹി ബിചരഹു ജാഇ അബ ന
തുംഹഹി മായാ നിഅരാഇ

മുനി ജേഹിപര=ഹേ മുനേ, ആരുടെ നേരെ, പുരാരീ കൃപാ ന കരഹിം=ശിവൻ കൃപ പ്രകാശിപ്പിക്കുന്നില്ലയോ, സോ ഹമാരീ ഭഗതി=അവൻ വിഷ്ണുഭക്തി, ന പാവ അസ ഉര ധരി=പ്രാപിക്കു

ന്നില്ല. ഇതുള്ളിൽ ധരിച്ച്, ജാഇ മററി ബിചരഹു=ചെന്ന് ഭ്രമി യിൽ പര്യടനംചെയ്യ, അബ മായാ ത്ധംററഹി=ഇനി മായ അങ്ങ യെ, ന നിഅരാഇ=അലട്ടുകയില്ല.

ഹേ നാരദ, ആരിൽ ശിവൻ പ്രീതനല്ല, അവൻ വിഷ്ണുഭക്ത നാവുന്നില്ല. ഈ വസ്തുത ധരിച്ച് അങ്ങു സഞ്ചരിച്ചുകൊള്ളുക. മായ ഇനി അങ്ങയെ വിഷമിപ്പിക്കുകയില്ല.

ദോ: ബഹുബിധി മുനിഹി പ്രബോധി പ്രഭു തബ<br>ഭഏു അന്തരധാന<br>സത്യ ലോക നാരദ ചലേ കരത രാമ ഗുന ഗാന

പ്രഭു=ഭഗവാൻ, ബഹുബിധി=പലവാറ്, മുനിഹി പ്രബോധി= മുനിയെ പ്രബുദ്ധനാക്കി, തബ=അനന്തരം, അന്തരധാന ഭഏു= അന്തർദ്ധാനംചെയ്തു, രാമ ഗുന ഗാന കരത=രാമഗുണങ്ങൾ ഗാനം ചെയ്തുകൊണ്ടു, നാരദ സത്യ ലോക ചലേ=നാരദൻ സത്യലോക ത്തേക്കു പോയി.

മഹാവിഷ്ണു പലതരത്തിലും നാരദനെ പ്രബുദ്ധനാക്കിയതി നുശേഷം അപ്രത്യക്ഷനായി. നാരദൻ ഭഗവൽ ഗുണങ്ങൾ ഗാ നംചെയ്തുകൊണ്ടു സത്യലോകത്തേക്കും പോയി.

ചൗ: ഹര ഗന മുനിഹി ജാത പഥ ദേഖീ ബിഗത<br>മോഹ മന ഹരഷ ബിസേഖീ<br>അതി സഭീത നാരദ പഹിം ആഏു ഗഹി പദ<br>ആരത ബചന സുനാഏു

ഹര ഗന മുനിഹി ജാത=ശിവഭൃതങ്ങൾ മുനിയെഴുന്നള്ളുന്ന, പഥ ദേഖീ=മാർഗ്ഗം നോക്കി (അദ്ദേഹം), ബിഗത മോഹ=മോഹനിർമ്മു ക്തനെന്നും, ബിസേഖീ മന ഹരഷ=ഏററവും സന്തുഷ്ടഹൃദയനെ ന്നും (ഗ്രഹിച്ച്), അതി സഭീത=ഏററവും ഭയത്തോടുകൂടിയവരാ യി, നാരദ പഹിം ആഏു=നാരദനെ സമീപിച്ച്, പദ ഗഹി= പാദങ്ങൾ പിടിച്ചു, ആരത ബചന സുനാഏു=ആർത്തവാക്കുകൾ കേൾപ്പിച്ചു.

നാരദമുനി സത്യലോകത്തേക്ക പോകുന്നതു വഴിക്കുവെച്ച് ശിവഭൃതങ്ങൾ കണ്ടു. അവൎക്ക മനസ്സിലായി മഹൎഷി മോഹനിൎമ്മുക്തനും പരമസന്തുഷ്ടനും ആയിതീൎന്നിരിക്കുന്നു എന്നു്. എന്നാലും അദ്ദേഹത്തെ സമീപിക്കാൻ അവൎക്ക വളരെ ഭയമുണ്ടായി. പണിപ്പെട്ടു സമീപിച്ച് അവരദ്ദേഹത്തെ വണങ്ങി കാൽ പിടിച്ചു അവരുടെ സങ്കടം ധരിപ്പിച്ചു.

ഹര ഗന ഹമ ന ബിപ്ര മുനിരായാ ബഡ അപരാധ
കീൻഹ ഫല പായാ
ആപ അനുഗ്രഹ കരഹു കൃപാലാ ബോലേ നാരദ
ദീനദയാലാ

മുനിരായാ=ഹേ മഹൎഷേ, ഹം ന ബിപ്ര=ഞങ്ങൾ ബ്രാഹ്മണരല്ല, ഹര ഗന=ശിവഭൃതങ്ങളാണു്, ബഡ അപരാധ കീൻഹ=വലിയ അപരാധം ചെയ്തു, ഫല പായാ=(അതിൻെറ) ഫലവും ലഭിച്ചു, കൃപാലാ=ഹേ, കൃപാലോ, ആപ അനുഗ്രഹ കരഹു=അവിടന്നു ശാപമോക്ഷം ഞങ്ങൾക്ക നൽകുക, ദീന ദയാലാ നാരദ=ദീനദയാലുവായ നാരദൻ, ബോലേ=പറഞ്ഞു.

ശിവഭൃതങ്ങളായ ഞങ്ങൾ ചെയ്ത അപരാധത്തിനു മതിയായ ശിക്ഷ ലഭിച്ചു. ഇനിയെങ്കിലും അവിടന്നു ഞങ്ങൾക്ക ശാപമോക്ഷം നല്കുക. ഇതുകേട്ടു ദീനദയാലുവായ നാരദൻ ഇങ്ങനെ പറഞ്ഞു:—

നിസി ചര ജാഇ ഹോഇ തുംഹ ദോഊ ബൈഭവ
ബിപുല തേജ ബല ഹോഊ
ഭുജബല ബിസ്വ ജിതബ തുംഹ ജഹിആ ധരിഹഹിം
ബിഷ്നു മനുജ തനു തഹിആ

തുംഹ ദോഊ=നിങ്ങൾ രണ്ടുപേരും, ജാഇ=ചെന്നു്, നിസിചര ഹോഹു=രാക്ഷസരായിത്തീരട്ടെ, ബിപുല ബൈഭവ തേജ=വിപുലവൈഭവത്തോടും തേജസ്സ്, ബല ഹോഊ=ബലം എന്നിവയോടുംകൂടിയവരായി തീരട്ടെ, തുംഹ ഭുജബല=നിങ്ങൾ ഭുജബല

ത്താൽ, ജഹിഞ്ഞ ബിസ്വ ജിതബ=പ്രപഞ്ചത്തെയെല്ലാം ജയിച്ചു കീഴടക്കുമ്പോൾ, തഹിഞ്ഞ ബിഷ്ണ=ആ അവസരത്തിൽ വിഷ്ണു, മനുജ തനു=മനുഷ്യശരീരം, ധരിഹഹിം=ധരിക്കും.

ഞാൻ ശപിച്ചതുപോലെ നിങ്ങൾ ചെന്നു രാക്ഷസന്മാരായി പിറക്കുക. വിപുലവൈഭവം, തേജസ്സ്, ബലം എന്നിവ നിങ്ങൾക്കുണ്ടാകും. നിഖിലലോകങ്ങളും നിങ്ങൾ നിങ്ങളുടെ കൈയ്യുക്കുകൊണ്ടു ജയിച്ചു കീഴടക്കും. അക്കാലത്തുതന്നെ മഹാവിഷ്ണു മനുഷ്യനായി അവതരിക്കുകയും ചെയ്യും.

സമര മരന ഹരി ഹാഥ തുംഹാരാ ഹോഇഹഹു മുകുത
ന പുനി സംസാര
ചലേ ജുഗല മുനി പദ സിര നാഈ ഭഏ നിസാചര
കാലഹി പാഈ

സമര ഹരി ഹാഥ=യുദ്ധത്തിൽ ഭഗവൽക്കരംകൊണ്ടു, തുംഹാരാ മരനാ=നിങ്ങൾക്കു മരണവും, മുകുത ഹോഇഹഹു=മുക്തിയും സിദ്ധിക്കും, പുനി ന സംസാരാ=പിന്നീടു പ്രാപഞ്ചികത്വം ഉണ്ടാവുകയില്ല, ജുഗല=ആ രണ്ടു (ശിവഭൂതങ്ങളും), മുനി പദ സിരനാഈ=മുനിപാദങ്ങളിൽ നമസ്കരിച്ച്, ചലേ; കാലഹി പാഈ=വിടവാങ്ങി; സമയമായപ്പോൾ, നിസാചര ഭഏ=രാക്ഷസന്മാരായി ഭവിച്ചു.

ഹേ ശിവഭൂതങ്ങളേ, ഭഗവാന്റെ കൈകൊണ്ടു സമരത്തിൽ നിങ്ങൾക്കു മരണം സംഭവിക്കും. പുനർജ്ജന്മവിരഹിതമായ സായൂജ്യവും നിങ്ങൾക്കു ലഭിക്കും. ശാപമോക്ഷം കേട്ടു അവർ നാരദപാദങ്ങളിൽ പ്രണമിച്ചു വിടവാങ്ങുകയും യഥാകാലം രാക്ഷസന്മാരായി പിറക്കുകയും ചെയ്തു.

ദോ: ഏക കലപ ഏഹി ഹേതു പ്രഭു ലീൻഹ മനുജ
അവതാര
സുര രഞ്ജന സജ്ജന സുഖദ ഹരി ഭഞ്ജന ഭുവി
ഭാര

ഏക കലപ=ഒരു കല്പത്തിൽ, പ്രഭു ഏഹി ഹേതു=ഭഗവാൻ ഈ കാരണത്താൽ, മനുജ അവതാര ലീൻഹ=മനുഷ്യാവതാരമെടുത്തു, ഹരി സുര രഞ്ജന=(എന്തുകൊണ്ടെന്നാൽ) ഭഗവാൻ ദേവരഞ്ജകനും, സജ്ജന സുഖദ=സജ്ജനങ്ങൾക്കു സുഖപ്രദനും, ഭുവി ഭാര ഭഞ്ജന=ഭൂഭാരഭഞ്ജകനുമാണല്ലോ.

നാരദൻെറ ശാപം നിമിത്തമാണ് ഒരു കല്പത്തിൽ ഭഗവാൻ മനുഷ്യാവതാരം കൈക്കൊണ്ടതു്. അവിടന്നു ദേവാഭീഷ്ടപ്രദനും സജ്ജനസുഖദാതാവും ഭൂഭാരഭഞ്ജകനുമാണല്ലോ.

ചൗ: ഏഹി ബിധി ജനമ കരമ ഹരി കേരേ സുന്ദര
സുഖദ ബിചിത്ര ഘനേരേ
കലപ കലപ പ്രതി പ്രഭു അവതരഹീ ചാരു
ചരിത നാനാബിധി കരഹീം

ഏഹി ബിധി ഹരി കേരേ=ഇപ്രകാരം ഭഗവാൻെറ, ജനമ കരമ=ജന്മവും കർമ്മവും, സുന്ദര സുഖദ=സുന്ദരവും സുഖപ്രദവും, ഘനേരേ ബിചിത്ര=അത്യധികം വിചിത്രവുമാണ്, കലപ പ്രതി കലപ=എല്ലാ കല്പങ്ങളിലും, പ്രഭു അവതരഹീം=ഭഗവാൻ അവതരിക്കുന്നു, നാനാ ബിധി=പല തരത്തിലുള്ള, ചാരു ചരിത=മനോഹര ലീലകൾ, കരഹീം=പ്രകടിപ്പിക്കുകയും ചെയ്യുന്നു.

ഞാനിവിടെ പ്രസ്താവിച്ചതുപോലെ ഭഗവാൻെറ അവതാരവും ലീലയും പ്രിയദർശകങ്ങളും സുഖദങ്ങളും വളരെയധികം വിചിത്രങ്ങളുമാണ്. ഓരോ കല്പത്തിലും ഭഗവാൻ അവതരിക്കുന്നു. വിവിധ ലീലകൾ ചെയ്യുന്നു.

തബ തബ കഥാ മുനീസൻഹ ഗാഈ പരമ പുനീത
പ്രബന്ധ ബനാഈ
ബിബിധ പ്രസംഗ അനൂപ ബഖാനേ കരഹിം ന
സുനി ആചരജു സയാനേ

തബ തബ കഥാ=അപ്പോഴപ്പോൾ കഥകൾ, മുനീസൻഹ ഗാഈ=മഹർഷിമാർ ഗാനംചെയ്തിട്ടുണ്ട്, സുനി സയാനേ=കേട്ട് പ്രഗത്ഭ

രായവർ, ആചരജ്ഞ ന കരഹിം=ആശ്ചര്യപ്പെടാത്ത, ബിബിധ അനൂപ പ്രസംഗ=വിവിധങ്ങളും അനുപമങ്ങളുമായ പ്രബന്ധങ്ങൾ, ബഖാനേ=വ്യാഖ്യാനിക്കുകയും ചെയ്തിട്ടുണ്ട്.

ഓരോ കല്പത്തിലും ഭഗവാൻ അവതരിക്കുന്നുണ്ടെന്നു പറഞ്ഞല്ലോ. അങ്ങനെ അവതരിക്കുന്ന കാലങ്ങളിലെല്ലാം സംഭവിക്കുന്ന ഭഗവച്ചരിതങ്ങൾ മഹർഷിമാർ ഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. മാത്രമല്ല ശ്രോതാക്കളായ പണ്ഡിതന്മാർ ആശ്ചര്യപ്പെടാത്ത വിവിധങ്ങളും അനുപമങ്ങളുമായ പ്രബന്ധങ്ങൾ അവർ രചിക്കുകയും ചെയ്തിട്ടുണ്ട്.

ഹരി അനന്ത ഹരി കഥാ അനന്താ കഹഹിം
സുനഹിം ബഹു ബിധി സബ സന്താ
രാമചന്ദ്ര കേ ചരിത സുഹാഏ കലപ കോടി ലഗി
ജാഹിം ന ഗാഏ

ഹരി അനന്ത=ഭഗവാൻ അനന്തനാണ്, ഹരി കഥാ അനന്താ= ഭഗവൽകഥകളും അനന്തങ്ങളാണ്, സബ സന്താ=എല്ലാ സജ്ജനങ്ങളും, ബഹു ബിധി കഹഹിം=പലവിധത്തിലും പാരായണം ചെയ്യുകയും, സുനഹിം=കേൾക്കുകയും ചെയ്യുന്നുണ്ട്, രാമചന്ദ്ര കേ സുഹാഏ ചരിത=ശ്രീരാമന്റെ സുന്ദരചരിതം, കോടി കലപ= കോടി കല്പങ്ങൾകൊണ്ടും, ന ഗാഏ ജാഹിം=പാരായണംചെയ്തു തീക്കാൻ സാധ്യമല്ല.

ഭഗവാൻ അനന്തനായിരിക്കുന്നതുപോലെതന്നെ ഭഗവാന്റെ കഥകളും അനന്തങ്ങളാണ്. എല്ലാ സജ്ജനങ്ങളും അവ പലവിധത്തിലും പാരായണംചെയ്തും ശ്രവിച്ചും പോരുന്നു. ശ്രീരാമന്റെ സുന്ദരചരിതം കോടികല്പങ്ങൾകൊണ്ടും പാരായണംചെയ്തുതീക്കാൻ ശക്യമല്ല. [അതു അപാരമാണ് ആ കഥ എന്നു സാരം]

യഹ പ്രസംഗ മൈം കഹാ ഭവാനീ ഹരിമായാം
മോഹഹിം മുനി ഗ്യാനീ

പ്രദ്ദ കൗതുകീ പ്രനത ഹിതകാരീ സേവത സുലഭ
സകല ദൂഖ ഹാരീ

ഭവാനീ=ഹേ ഭവാനി, യഹ പ്രസംഗ മൈം കഹാ=ഈ വസ്തുത വെച്ചുകൊണ്ടാണ് ഞാൻ പറഞ്ഞതു്, ഗ്യാനീ മുനി=ജ്ഞാനികളായ മുനികളെപ്പോലും, ഹരിമായാ മോഹഹിം=വിഷ്ണുമായ മോഹിപ്പിക്കുന്നു എന്നു്, പ്രദ്ദ കൗതുകീ=ഭഗവാൻ കുതുകിയും, പ്രനത ഹിതകാരീ=ഭക്തഹിതപ്രദനും, സേവത സുലഭ=സേവിക്കുന്നവൎക്കു സുലഭനും, സകല ദൂഖ ഹാരീ=എല്ലാവിധത്തിലുള്ള ദുഃഖങ്ങളും ശമിപ്പിക്കുന്നവനുമാണു്.

ഈ സംഗതി വെച്ചുകൊണ്ടാണ് ഞാൻ അല്ലയോ ഭവാനി, നിന്നോടു പറഞ്ഞതു വിഷ്ണുമായ മഹാജ്ഞാനികളായ മുനിമാരെക്കൂടി മോഹിപ്പിക്കുന്നു എന്നു്. ഭഗവാൻ കുതുകിയാണു്; ഭക്തഹിതപ്രദനാണു്; സേവിക്കുന്നവൎക്കു സുലഭനാണു്; സമസ്തതാപസംഹാരിയുമാണു്.

ദോ: സുര നര മുനി കോഉ നാഹിം ജഹി ന മോഹ
മായാ പ്രബല
അസ ബിചാരി മന മാഹിം ഭജിഅ മഹാമായാ
പതിഹി

ജേഹി പ്രബല മായാ=ആരെ (ഭഗവാൻെറ) പ്രബലമായ മായ, ന മോഹ=മോഹിപ്പിച്ചിട്ടില്ല (അങ്ങനെയുള്ള), സുര നര മുനി കോഉ=സുരന്മാരും, നരന്മാരും, മുനികളും ആരും, നാഹിം=ഇല്ലതന്നെ, അസ മന മാഹിം ബിചാരി=ഇതു മനസ്സിൽ വിചാരിച്ചു്, മഹാമായാ പതിഹി=മഹാമായയുടെ ഭൎത്താവിനെ (ഭഗവാനെ) തന്നെ, ഭജിഅ=ഭജിക്കുക.

ഭഗവാൻെറ വൎദ്ധിച്ച ശക്തിയോടുകൂടിയ മായ മോഹിപ്പിക്കാത്തവരായി സുരന്മാരിലും നരന്മാരിലും മുനിമാരിലും ആരും തന്നെയില്ല. ഈ പരമാൎത്ഥം ഗ്രഹിച്ചു മായാപതിയായ ഭഗവാനെ ഭജിക്കുക. എന്നാൽ മാത്രമേ മായയുടെ പീഡകളിൽനിന്നു മോചനം സിദ്ധിക്കൂ.

അപര ഹേതു സുനു സൈല കുമാരീ കഹഹുഉം
ബിചിത്ര കഥാ ബിസ്താരീ
ജേഹി കാരന അജ അഗുന അരൂപാ ബ്രഹ്മ ഭയഉ
കോസലപുര ഭൂപാ

സൈല കുമാരീ=അല്ലയോ പാർവ്വതി, അപര ഹേതു സുനു=മററൊരു ഹേതുവും കേൾക്ക, ബിചിത്ര കഥാ=ആ വിചിത്രകഥ, ബിസ്താരീ കഹഉം=വിസ്തരിച്ചു ഞാൻ പറയാം, ജേഹികാരന=എന്തുകാരണത്താലാണു്, അജ അഗുന അരൂപാ=അജനും നിർഗ്ഗുണനും അരൂപനമായ, ബ്രഹ്മ കോസലപുര ഭൂപാ=ബ്രഹ്മം കോസലപുര രാജാവായതെന്നു്.

പാർവ്വതി, ഇനി മററൊരു കാരണവും ഉണ്ടു്. എന്തു കാരണത്താലാണു് ജന്മരഹിതനും, നിർഗ്ഗുണനും രൂപരഹിതനുമായ പരബ്രഹ്മം അയോദ്ധ്യാരാജാവായി ജന്മമെടുത്തതെന്ന ആ വിചിത്ര കഥ ഞാൻ സവിസ്തരം പറയാം. കേൾക്ക.

ജോ പ്രഭു ബിപിന ഫിരത തുംഹ ദേഖാ ബന്ധു
സമേത ധരേം മുനിബേഷാ
ജാസു ചരിത അവലോകി ഭവാനീ സതീ സരീര
രഹിഹു ബൗരാനീ

ജോ പ്രഭു ബന്ധു സമേത=ഏതൊരു ഭഗവാൻ സഹോദരനുമൊന്നിച്ചു, മുനിബേഷാ ധരേം=മുനിവേഷം ധരിച്ചു്, ബിപിന ഫിരത=വനത്തിൽ ചുററിനടക്കുന്നതു, തുംഹ ദേഖാ=നീ കാണുകയുണ്ടായോ, ഭവാനീ=അല്ലയോ ഭവാനി, ജാസു ചരിത=ആരുടെ ലീല, അവലോകി=കണ്ടിട്ടു്, സതീ സരീര=സതീദേവിയുടെ ശരീരത്തിൽ, ബൗരാനീ രഹിഹു=ഭ്രമം നിലനിന്നുവോ.

അജഹും ന ഛായാ മിടതി തുംഹാരീ താസു ചരിത
സുനു ഭ്രമ രുജ ഹാരീ
ലീലാ കീൻഹി ജോ തേഹി അവതാരാ സോ
സബ കഹിഹഉം മതി അനുസാരാ

അജഹ്ഹം തുംററാരീ=ഇപ്പോഴും നന്നിൽനിന്നു, ഛായ ന മിടതി= ആ ഭ്രമത്തിൻെറ ബാക്കി വിട്ടുപോയിട്ടില്ല, താസു ചരിത സുന= അദ്ദേഹത്തിൻെറ കഥ കേൾക്ക, ഭ്രമരുജ ഹാരീ=(നിൻെറ) ഭ്രമമാകുന്ന രോഗം മാറും, തേഹിം അവതാര=ആ അവതാരത്തിൽ, ജോ ലീലാ കീൻഹി=(ഭഗവാൻ) എന്തൊക്കെ ലീലകൾ ചെയ്തുവോ, സോ സബ=അതെല്ലാം, മതി അനുസാരാ=എൻെറ ബുദ്ധിയ്ക്കനുസൃതമായി, കഹിഹഉം=ഞാൻ പറയാം.

ഏതൊരു ഭഗവാൻ സഹോദരനായ ലക്ഷ്മണനോട്ടുകൂടി മുനിവേഷത്തിൽ കാട്ടിൽ നടക്കുന്നതു നീ കാണുകയുണ്ടായോ, ആരുടെ ലീലകണ്ടു സതീദേവിയായ നിന്നിൽ ഭ്രമം ബാധിച്ചുവോ, ഇപ്പോഴുംകൂടിയും നിന്നിൽനിന്നു ആ ഭ്രമത്തിൻെറ നേരിയൊരംശം വിട്ടുപോയിട്ടില്ലയോ ആ ശ്രീരാമൻെറ ചരിത്രം കേൾക്ക. എന്നാൽ നിന്നെ ബാധിച്ചിട്ടുള്ള ഭ്രമമാകുന്ന രോഗം ശമിക്കും. രാമനായി അവതരിച്ച ഭഗവാൻ എന്തെല്ലാം പ്രവർത്തിച്ചുവോ ഞാൻ അതെല്ലാം എൻെറ കഴിവനുസരിച്ച നിന്നോട്ടു പറയാം. കേട്ടുകൊള്ളുക.

ഭരദ്വാജ സുനി സങ്കര ബാനീ സകുചി സപ്രേമ
ഉമാ മുസുകാനീ
ലഗേ ബഹുരി ബരനൈ ബൃഷകേതു സോ അവതാര
ഭയഉ ജേഹി ഹേതു

ഭരദ്വാജ=(യാജ്ഞവൽക്യൻ പറഞ്ഞു) ഹേ ഭരദ്വാജ, സങ്കര ബാനീ സുനി=ശിവൻെറ വാക്കുകൾകേട്ടു്, ഉമാ സകുചിസപ്രേമ= ഉമാദേവി സങ്കോചപ്രേമങ്ങളോടേ, മുസുകാനീ=പുഞ്ചിരിതൂകി, ബഹുരി ബൃഷകേതു=അനന്തരം ശിവൻ, ജേഹി ഹേതു=എന്തുകാരണത്താൽ, അവതാര ഭയഉ=അവതാരമുണ്ടായോ, സോ ബരനൈ ലഗേ=അതു വർണ്ണിക്കാനാരംഭിച്ചു.

ഹേ ഭരദ്വാജമഹർഷേ. ശിവനിപ്രകാരം അരുളിച്ചെയ്തതു കേട്ടപ്പോൾ ഉമാദേവിക്കു സങ്കോചവും പ്രേമവും ഉണ്ടായി. ദേവി

പുഞ്ചിരിതൂകി. പിന്നീട്ട് ശിവൻ എന്തൊരു കാരണംനിമിത്തം രാമാവതാരം ഉണ്ടായോ ആ കഥ വണ്ണിക്കാൻ തുടങ്ങി. (താൻ സതിയുടെ പുനജ്ജന്മമാണെന്നും മററുമുള്ള ചിന്തയാണ് സങ്കോചഹേതു.)

ദോ: സോ മൈം തുംഹ സന കഹഉം സബു സുനു
മുനീസ മന ലാഇ
രാമ കഥാ കലിമല ഹരനീ മംഗല കരനി
സുഹാഇ

സോ സബു മൈം=അതെല്ലാം ഞാൻ, തുംഹ സന കഹഉം=അങ്ങയോട്ട് പറയാം, മുനീസാ=ഹേ മഹഷേ, മന ലാഇ സുനു=സശ്രദ്ധം കേൾക്കു, രാമകഥാ=ശ്രീരാമൻെറ ചരിത്രം, കലിമല ഹരനീ=കലികാലപാപങ്ങളെ ഹരിക്കുന്നതും, സുഹാഇ മംഗല കരനി=സുന്ദരമംഗളങ്ങൾ അരുളുന്നതുമാണ്.

ഹേ ഭരദ്വാജ, ശിവൻ പാവ്വതിയോടരുളിച്ചെയ്ത ആ കഥയെല്ലാം ഞാൻ അങ്ങയെ ധരിപ്പിക്കാം. അങ്ങു ശ്രദ്ധാപൂവ്വം കേൾക്കുക. എന്തുകൊണ്ടെന്നാൽ ശ്രീരാമചരിതം കലികാലപാപവിധ്വംസകവും ഭാസുരമംഗളങ്ങൾ നൽകുന്നതുമായ ഒന്നാണ്.

ചൗ: സ്വായംഭു മനു അരു സതരൂപാ ജിൻഹ തേം
ഭൈ നരസൃഷ്ടി അനൂപാ
ദമ്പതി ധമ്മ ആചരന നീകാ അജഹൂം ഗാവ
ശ്രുതി ജിൻഹ കൈ ലീകാ

ജിൻഹ തേം നര=ഏതൊരുവരിൽനിന്നു മനുഷ്യരുടെ, അനൂപാ സൃഷ്ടി ഭഇ=നിരുപമസൃഷ്ടി ഉണ്ടായോ, സ്വായംഭു മനു അരു=ആ സ്വായംഭുവമനുവും, സതരൂപാ=ശതരൂപയും, ദമ്പതി ധരമ=ഭാര്യാഭർത്തൃധമ്മങ്ങൾ, നീകാ ആചരന=യഥാവിധി അനുഷ്ഠിച്ചിരുന്നു, ജിൻഹ കൈ ലീകാ=അവരുടെ സമ്പ്രദായങ്ങൾ, അജഹൂം ശ്രുതി ഗാവ=ഇന്നും വേദങ്ങൾ ഉദ്ഘോഷിക്കുന്നുണ്ട്.

ആദ്യമായി മനുഷ്യസൃഷ്ടി ഉണ്ടായതു് സ്വായംഭുവ മനുവിൽനിന്നും ശതരൂപയിൽനിന്നുമാണല്ലോ. ആ ഭാര്യാഭർത്താക്കന്മാർ, ദമ്പതിധർമ്മം വിധിപോലെ അനുഷ്ഠിച്ചിരുന്നു. ഇന്നും അവരുടെ ആ സദ്ധർമ്മങ്ങൾ വേദങ്ങൾ ഉദ്ഘോഷിക്കുന്നുണ്ടു്. [പുരാണങ്ങളിൽ പറയുന്നു, സൃഷ്ടികർത്താവു് സ്വശരീരം രണ്ടായിഭാഗിച്ചു് ഒരുഭാഗം സ്ത്രീയാക്കിയെന്നും അപരഭാഗം പുരുഷനാക്കി എന്നും. സ്ത്രീക്കു ശതരൂപാ എന്നും പുരുഷനു് സ്വായംഭുവനെന്നുമാണു് പേർ. പതിന്നാലുമനുക്കളിൽ ഒന്നാമത്തെ മനുവാണു് സ്വായംഭുവൻ.]

നൃപ ഉത്താനപാദ സുത താസൂ ധ്രുവ ഹരി ഭഗത
ഭയഉ സുത ജാസൂ
ലഘു സുത നാമ പ്രിയബ്രത താഹീ ബേദ പുരാന
പ്രസംസഹിം ജാഹി

താസു സുത=അവരുടെ പുത്രനാണു്, ഉത്താനപാദ നൃപ=ഉത്താനപാദരാജാവു്, ജാസു സുത=അദ്ദേഹത്തിന്റെ പുത്രനാണു്, ഹരി ഭഗത ധ്രുവ=വിഷ്ണുഭക്തനായ ധ്രുവൻ, ജാഹീ ബേദപുരാന=ആരെ വേദങ്ങളും പുരാണങ്ങളും, പ്രസംസഹി = പ്രശംസിക്കുന്നുവോ, താഹീ ലഘു സുത=അദ്ദേഹത്തിന്റെ ഇളയമകനാണു്, പ്രിയബ്രത നാമാ=പ്രിയവ്രതനെന്ന പേരോടുകൂടിയവൻ.

സ്വായംഭുവ മനുവിന്റെയും പത്നിയായ ശതരൂപയുടേയും പുത്രനാണു് ഉത്താനപാദ മഹാരാജാവു്. അദ്ദേഹത്തിന്റെ പുത്രനാണു് വിഷ്ണുഭക്തനായ ധ്രുവൻ. ആരെ വേദപുരാണങ്ങൾ പ്രശംസിക്കുന്നുവോ അദ്ദേഹത്തിന്റെ ഇളയ മകനാണു പ്രിയവ്രതൻ.

ദേവഹൂതി പുനി താസു കുമാരീ ജോ മുനി കർദ്ദമ കൈ
പ്രിയനാരീ
ആദിദേവ പ്രഭു ദീനദയാലാ ജഠര ധരേഉ ജേഹിം
കപില കൃപാലാ

താസു കുമാരീ പുനി=അദ്ദേഹത്തിൻെറ മകളായി അനന്തരം, ദേവഹൂതി ജോ=ദേവഹൂതിയുണ്ടായി. അവൾ, കൎദ്ദമ മുനി കൈ=കൎദ്ദമമുനിയുടെ, പ്രിയ നാരീ=പ്രിയപത്നിയായി, ആദിദേവ=ആദിദേവനും, കൃപാലാ ദീനദയാലാ പ്രഭു=കൃപാലുവും ദീനദയാലുവുമായ ഭഗവാൻ, ജേഹിം ജാര=ആ ദേവഹൂതിയുടെ ഉദരത്തിൽ, കപില=കപിലനായി, ധരേഉ=രൂപമെടുത്തു.

അദ്ദേഹത്തിനു പിന്നീടുണ്ടായ പുത്രിയാണു് ദേവഹൂതി. അവളെ കൎദ്ദമമുനി വേട്ടു. അവൾ കപിലനെ ഗൎഭത്തിൽ വഹിച്ചു. ആദിദേവനും, കൃപാലുവും ദീനദയാലുവുമാണു് ഭഗവാൻ കപിലൻ.

സാംഖ്യ സാസ്ത്ര ജിൻഹ പ്രഗട ബഖാനാ തത്വ
ബിചാര നിപുന ഭഗവാനാ
തേഹിം മനു രാജ കീൻഹ ബഹു കാലാ പ്രഭു ആയസു
സബ ബിധി പ്രതിപാലാ

ജിൻഹ സാംഖ്യ സാസ്ത്ര=യാതൊരു കപിലനാണോ സാംഖ്യശാസ്ത്രത്തെ, പ്രഗട ബഖാനാ=സ്പഷ്ടരൂപത്തിൽ വ്യാഖ്യാനിച്ചതു് ആ, ഭഗവാനാ=കപിലഭഗവാൻ, തത്വ ബിചാര നിപുന=തത്വവിചാര നിപുണനാണു്, തേഹി മനു=അദ്ദേഹത്തെ മനു, ബഹു കാലാ=വളരെക്കാലം, രാജ കീൻഹ=രാജാവാക്കി, പ്രഭു ആയസു=ഭഗവാൻെറ ആജ്ഞകൾ, സബ ബിധി=എല്ലാ വിധത്തിലും, പ്രതിപാലാ=പാലിക്കുകയും ചെയ്തു.

സാംഖ്യമെന്ന ശാസ്ത്രത്തെ സ്പഷ്ടരൂപത്തിൽ വ്യാഖ്യാനിച്ചതു ആ കപിലനാണു്. പരബ്രഹ്മതത്വവിചാരത്തിൽ അദ്ദേഹം മഹാദക്ഷനുമായിരുന്നു. കപിലനെ മനു വളരെക്കാലം രാജാവാക്കി. രാജാവാകട്ടേ ഭഗവാൻെറ ആജ്ഞകൾ എല്ലാ പ്രകാരത്തിലും നിറവേററുകയും ചെയ്തു. [കപിലൻെറ അഭിപ്രായത്തിൽ പ്രപഞ്ചം മൂന്നുവിധം ദുഃഖങ്ങളോടുകൂടിയതാണു്. പ്രാപഞ്ചികങ്ങളായ ഉപായങ്ങൾകൊണ്ടു കല്പകാലത്തേക്കു മാത്രമേ ദുഃഖനിവൃത്തി

ഉണ്ടാവുകയുള്ളൂ. ശാശ്വതനിവൃത്തി വേണമെങ്കിൽ സാംഖ്യജ്ഞാനം അത്യന്താപേക്ഷിതമാണ്. ഈ കാരണത്താൽ സാംഖ്യം ഇരുപത്തഞ്ചു തത്വങ്ങൾ പ്രായോഗികളാക്കാൻ ആവശ്യപ്പെടുന്നു. കപിലസിദ്ധാന്തങ്ങളിലൂടെ നോക്കുന്നവർക്ക് കപിലൻ വേദവിരോധിയെന്നു പറയാൻ മനസ്സുവരില്ല. വേദസൂക്തങ്ങളിൽ ചിലതു സ്വഗ്രന്ഥത്തിൽ ഉദ്ധരിക്കുകയും ചെയ്തിട്ടുണ്ട്. കപിലൻ ഈശ്വരവാദിയല്ല. സൃഷ്ടിയും സുഖവും ദുഃഖവുമെല്ലാം പ്രകൃതിയേയും പുരുഷനേയുമാണ് ആശ്രയിച്ചിരിക്കുന്നതെന്നു കപിലൻ അഭിപ്രായപ്പെടുന്നു. ജ്ഞാനോദയം ഉണ്ടാകുമ്പോൾകൂടിയും പുരുഷനു നാശമുണ്ടാകുന്നില്ല. അതിനു കാരണം പ്രാരബ്ധമാണ്. ഇവിടെ കപിലൻ നൽകുന്ന ഉദാഹരണം കുലാലൻെറ ചക്രവും മൺപാത്രവുമാകുന്നു. ചക്രത്തിൽ കിടക്കുന്ന പാത്രം രൂപംവഹിച്ചു, കുലാലൻ ചക്രത്തിൽനിന്നു അതിനെ വേർപെടുത്തിയാലും, കുറെ നേരം ചക്രം കറങ്ങിക്കൊണ്ടുതന്നെ ഇരിക്കും. കപിലൻ യാഗാദികർമ്മങ്ങളെ ഒരിക്കലും വകവെച്ചിട്ടില്ല. യാഗാദികർമ്മങ്ങൾക്കെതിരാണ് അദ്ദേഹം. മോക്ഷസിദ്ധിക്ക് ഇവയൊന്നും പര്യാപ്തമല്ലെന്നാണ് കപിലൻെറ അഭിപ്രായം.]

സോ: ഹോഇ ന ബിഷയ ബിരാഗ ഭവന ബസത ഭാ
ചൗഥപന
ഹൃദയം ബഹുത ദുഖ ലാഗ ജനമ ഗയഉ ഹരി
ഭഗതി ബിനു

ബിഷയ ബിരാഗ ന ഹോഇ=വിഷയവിരക്തി ഉണ്ടായില്ല, ഭവന ബസത=ഗൃഹത്തിലിരുന്നിട്ടു്, ചൗഥപന ഭാ=വാർദ്ധക്യവും ബാധിച്ചു, ഹരി ഭഗതി ബിനു=ഭഗവദ് ഭക്തിയില്ലാതെ, ജനമ ഗയഉ=ജന്മം പോയല്ലോ എന്നു്, ഹൃദയം ബഹുത ദുഖ=ഹൃദയത്തിൽ വലിയ ദുഃഖം, ലാഗാ=ഉണ്ടായി.

എന്തൊക്കെയോ ചെയ്തു. വിഷയങ്ങളിൽനിന്നു വിരക്തി സിദ്ധിച്ചില്ല. ഗൃഹസ്ഥാശ്രമത്തിൽ കാലം നയിച്ചു; ഇതാ ഇന്നി

പ്പോഠം വൃദ്ധനുമായി. ഭഗവാനെ ഭജിക്കാതെയാണല്ലോ ഈ കാലമത്രയും ഞാൻ നയിച്ചതു്? ഇപ്രകാരമുള്ള ചിന്തകളാൽ ആ രാജാവിന്റെ മനസ്സ വ്യഥിതമായിതീന്നു.

ചൗ: ബരബസ രാജ സുതഹി തബ ദീൻഹാ നാരി
സമേത ഗവന ബന കീൻഹാ
തീരഥ ബര നൈമിഷ ബിഖ്യാതാ അതി
പുനീത സാധക സിധി ദാതാ

ബരബസ രാജ=വിവശനായിട്ടു് രാജാവു്, തബ സുതഹി=ആ അവസരത്തിൽ പുത്രനു (രാജ്യത്തെ), ദീൻഹാ=നൽകി, നാരി സമേത=ഭാര്യയൊന്നിച്ചു്, ബന ഗവന കീൻഹാ=വനത്തിലേക്ക ഗമിച്ചു, നൈമിഷ ബിഖ്യാതാ=നൈമിഷമെന്നു വിഖ്യാതവും, അതി പുനീത=ഏററവും പവിത്രവും, സാധക സിധി ദാതാ=സാധകന്മാക്ക സിദ്ധിപ്രദവുമായ, ബര തീരഥ=ഒരു വിശിഷ്ട തീത്ഥമുണ്ടു്.

ഇപ്രകാരമുള്ള ചിന്തകളാൽ വ്യഥിതനായ രാജാവു, രാജ്യം പുത്രനെ ഏല്പിച്ചു പത്നിയുമൊന്നിച്ചു നൈമിഷാരണ്യത്തിലേക്ക പുറപ്പെട്ടു. ആ പ്രദേശമാകട്ടെ ഏററവും പവിത്രവും സാധകന്മാക്ക സിദ്ധിനൽകുന്നതുമായ ശ്രേഷ്ഠതീത്ഥവുമാണു്. [ഈ സ്ഥലത്തുവെച്ചു പണ്ടു് ഭഗവാൻ നിമിഷനേരംകൊണ്ടു ഒരു ദൈത്യനെ നിഗ്രഹിച്ചുവെന്നും അതിനാൽ ഈ വനപ്രദേശത്തിനു നൈമിഷാരണ്യം എന്ന പേരുണ്ടായി എന്നും ഐതിഹ്യമുണ്ടു്.]

ബസഹിം തഹാം മുനി സിദ്ധസമാജാ തഹം ഹിയം
ഹരഷി ചലേഉ മനു രാജാ
പന്ഥ ജാത സോഹഹിം മതി ധീരാ ഗ്യാന ഭഗതി
ജനു ധരേം സരീരാ

തഹാം മുനി സിദ്ധ സമാജാ=അവിടെ മുനിമാരുടേയും സിദ്ധന്മാരുടേയും സംഘം, ബസഹിം തഹം=വസിക്കാറുണ്ടായിരുന്നു. അ

വിടേക്കതന്നെ, രാജാ മന=രാജാവായ മനുവും, ഹിയം ഹരഷി ചലേഉ=സന്തുഷ്ടഹൃദയനായി ചെന്നു, ഗ്യാന ഭഗതി=ജ്ഞാനവും ഭക്തിയും, സരീരാ ധരേം ജന=ശരീരങ്ങൾ എടുത്തിരിക്കുകയോ എന്നു തോന്നുമാറ്, മതി ധീരാ=ധീരബുദ്ധികളായ ആ ദമ്പതിമാർ, പന്ഥ ജാത സോഹഹിം=വഴിയേ പോകുമ്പോൾ ശോഭിച്ചു.

മുനിസമൂഹവും സിദ്ധസമൂഹവും എവിടെ അധിവസിക്കുന്നുവോ അവിടേക്കുതന്നെ രാജാവും നടന്നു. അദ്ദേഹവും പത്നിയും വഴിയേക്കൂടി പോകുന്നതു കണ്ടാൽ ആർക്കും തോന്നും അവരിരുവരും ജ്ഞാനവും ഭക്തിയും സ്വയം ശരീരം ധരിച്ചു സഞ്ചരിക്കുകയാണോ എന്ന്. [രാജാവു മഹാജ്ഞാനി; റാണിയോ ഏററവും ഭക്ത ഈ കാരണത്താലാകാം ഇവരെ ഇങ്ങനെ വർണ്ണിച്ചിരിക്കുന്നതു്.]

പഹുംചേ ജാഇ ധേനുമതി തീരാ ഹരഷി നഹാനേ
നിരമല നീരാ
ആഏ മിലന സിദ്ധ മുനി ഗ്യാനീ ധരമ ധുരന്ധര
നൃപരിഷി ജാനീ

ജാഇ ധേനുമതി തീരാ=(അവർ) ചെന്നു് ധേനുമതിതീരത്തിൽ, പഹുംചേ ഹരഷി=എത്തി. പ്രസന്നരായി, നിരമല നീരാ=നിർമ്മലജലത്തിൽ, നഹാനേ=സ്നാനംചെയ്തു, ധരമ ധുരന്ധര=ധർമ്മധുരംധരനായ, നൃപരിഷി ജാനീ=രാജർഷിയാണു് (വന്നിരിക്കുന്നതു് എന്നു്) ഗ്രഹിച്ചു്, ഗ്യാനീ മുനിസിദ്ധ=ജ്ഞാനികളായ മുനിമാരും സിദ്ധന്മാരും, മിലന ആഏ=എതിരേല്ക്കാൻ സന്നിഹിതരായി.

ധേനുമതി എന്ന നദിയുടെ തീരത്തിലെത്തിയ രാജാവും പത്നിയും ആ നദിയിലെ നിർമ്മലജലത്തിൽ നീരാടി. ധർമ്മധുരംധരനായ മനുരാജർഷിയാണ് വനത്തിലേക്കു വന്നിരിക്കുന്നതെന്നു ഗ്രഹിച്ച ജ്ഞാനികളായ മുനിമാരും സിദ്ധന്മാരും അദ്ദേഹത്തെയും പത്നിയേയും എതിരേല്ക്കാൻ ചെന്നു.

ജഹം ജഹം തീരഥ രഹേ സുഹാഏ മുനിൻഹ സകല
സാദര കരവാഏ
കൃസ സരീര മുനിപട പരിധാനാ സത സമാജ നിത
സുനഹിം പുരാനാ

ജഹം ജഹം സുഹാഏ=എവിടെയെവിടെ സുന്ദരങ്ങളായ, തീരഥ രഹേ സകല=തീൎത്ഥങ്ങളുണ്ടോ അവിടെയെല്ലാം, മുനിൻഹ സാദര=മുനിമാർ ആദരപൂൎവ്വം (കൂട്ടിക്കൊണ്ടുപോയി ദൎശനം), കരവാഏ=കഴിപ്പിച്ചു, കൃസ സരീര=(വനവാസംകൊണ്ടു) കൃശശരീരികളായി(ത്തീൎന്ന ദമ്പതിമാർ), മുനിപട പരിധാനാ=മുനിജനോചിതങ്ങളായ വസ്ത്രങ്ങരം ധരിച്ച്, സത സമാജ നിത=മഹാത്മാക്കളുടെ സദസ്സിലിരുന്നു പതിവായി, പുരാനാ സുനഹിം=പുരാണങ്ങരം കേട്ടു.

നൈമിഷവനത്തിൽ എവിടെയെല്ലാം മനോഹര തീൎത്ഥങ്ങളുണ്ടോ അവിടെയെല്ലാം രാജദമ്പതിമാരെ മഹൎഷിമാർ ആദരപൂൎവ്വം കൂട്ടിക്കൊണ്ടുപോയി ദൎശനം ചെയ്യിച്ചു. വനവാസം നിമിത്തം കൃശശരീരികളായിത്തീൎന്ന ദമ്പതിമാർ വല്ക്കലമാത്രധാരികളായി പുണ്യാത്മാക്കളുടെ സദസ്സിലിരുന്നു പുരാണപാരായണം കേട്ടുകൊണ്ടിരുന്നു പതിവായിട്ട്.

ദോ: ദ്വാദസ അച്ഛര മന്ത്ര പുനി ജപഹിം സഹിത
അനുരാഗ
ബാസുദേവ പദ പങ്കരുഹ ദമ്പതി മന അതി ലാഗ

സഹിത അനുരാഗ പുനി=ഭക്തിപൂൎവ്വകം പിന്നീടവർ, ദ്വാദസ അച്ഛര മന്ത്ര=ദ്വാദശാക്ഷരമന്ത്രം, ജപഹിം ദമ്പതി മന=ജപിക്കാൻതുടങ്ങി. ദമ്പതിമാരുടെ മനസ്സ്, ബാസുദേവ പദ പങ്കരുഹ=മഹാവിഷ്ണുവിൻെറ തൃപ്പാദകമലങ്ങളിൽ, അതി ലാഗ=ഏററവും ഗാഢമായി പതിഞ്ഞു.

പിന്നീടു ആ ദമ്പതിമാർ ദ്വാദശാക്ഷരമന്ത്രം ജപിക്കാൻ തുടങ്ങി. രാജാവിൻെറയും പത്നിയുടേയും മനസ്സു ഭഗവൽപാദാരവി

ങ്ങളിൽ കൂടുതൽ ശക്തിയായി പതിഞ്ഞു. [ദ്വാദശാക്ഷരമന്ത്രം ബഹുധാ പ്രസിദ്ധവും സമസ്താഭിലാഷസിദ്ധിദവുമാണ്. 'ഓം നമോ ഭഗവതേ വാസുദേവായ' എന്നാണ് ഈ ദ്വാദശാക്ഷരി.]

ചൗ: കരഹിം അഹാര സാക ഫല കന്ദാ സുമിരഹിം
ബ്രഹ്മ സച്ചിദാനന്ദാ
പുനി ഹരി ഹേതു കരന തപ ലാഗേ ബാരി
അധാര മൂല ഫല ത്യാഗേ

സാക ഫല കന്ദാ=ഇലകളും പഴങ്ങളും കിഴങ്ങുകളും, അഹാര കരഹിം=ആഹരിച്ചും, സച്ചിദാനന്ദാ ബ്രഹ്മ=സച്ചിദാനന്ദബ്രഹ്മത്തെ സുമിരഹിം=ധ്യാനിച്ചും (അവർ ദിനങ്ങൾ നയിച്ചുകൊണ്ടിരുന്നു), പുനി ഹരി ഹേതു=വിഷ്ണുവിനെ ഉദ്ദേശിച്ച്, തപ കരന ലാഗേ=തപസ്സുചെയ്യാനാരംഭിച്ചു, മൂല ഫല ത്യാഗേ=കിഴങ്ങും കായും ഉപേക്ഷിച്ച്, ബാരി അധാര=ജലം (അവർ) ആധാരമാക്കി.

ഇലകളും പഴങ്ങളും കിഴങ്ങുകളും ഭക്ഷിച്ചും സച്ചിദാനന്ദബ്രഹ്മത്തെ ധ്യാനിച്ചും അവർ ദിവസങ്ങൾ കഴിച്ചുകൂട്ടി. പിന്നീടവർ മഹാവിഷ്ണുവിനെ ഉദ്ദേശിച്ചു തപസ്സാരംഭിച്ചു. തപോവൃത്തിയിൽ ഏർപ്പെട്ടതോടുകൂടി ഫലമൂലങ്ങൾ ഉപേക്ഷിക്കുകയും വെള്ളം മാത്രം കുടിച്ചു ജീവിക്കുകയും ചെയ്തു ആ വിശിഷ്ടാത്മാക്കളായ ദമ്പതിമാർ.

ഉര അഭിലാഷ നിരന്തര ഹോഈ ദേഖിഅ നയന
പരമ പ്രഭു സോഈ
അഗുന അഖണ്ഡ അനന്ത അനാദീ ജേഹി ചിന്തഹിം
പരമാരഥ ബാദീ

പരമ പ്രഭു=പരബ്രഹ്മത്തെ, നയന ദേഖിഅ=മാംസചക്ഷുസ്സുകളെക്കൊണ്ടു ദർശിക്കണമെന്ന, സോഈ അഭിലാഷ=ആ ഒരാഗ്രഹം, ഉര നിരന്തര ഹോഈ=(അവർക്കു) മനസ്സിൽ സദാ ഉണ്ടായി, ജേഹി പരമാരഥ ബാദീ=ആരെ പരമാത്മവാദികൾ, ചിന്തഹിം=

ധ്യാനിക്കനുവോ (ആ ബ്രഹ്മം), അഗുന അഖണ്ഡ=നിർഗ്ഗുണനും അഖണ്ഡനും, അനന്ത അനാദി=അനന്തനും അനാദിയുമാണല്ലോ.

യഥാൎത്ഥ ജ്ഞാനികൾ ആരെ ധ്യാനിക്കനുവോ നിർഗ്ഗുണനും, അഖണ്ഡനും, അനന്തനും അനാദിയുമായ ആ പരബ്രഹ്മത്തെ സ്വന്തം മാംസചക്ഷുസ്സുകൾകൊണ്ട ദർശിക്കണമെന്ന അഭിലാഷം സദാ ആ ദമ്പതിമാൎക്കുണ്ടായി.

ജേഹി നേതി നേതി ബേദ നിരൂപാ നിജാനന്ദ
നിരുപാധി അനൂപാ
സംഭു ബിരഞ്ചി ബിഷ്ന ഭഗവാനാ ഉപജഹിം ജാസു
അംസ തേം നാനാ

ജേഹി നേതി നേതി=ആരെ നേതി നേതി എന്നു്, ബേദ=വേദങ്ങൾ നിരൂപിക്കുന്നു (ആ ബ്രഹ്മം), നിജാനന്ദ=നിജാനന്ദനും, നിരുപാധി=ഉപാധിരഹിതനും, അനൂപാ=അനുപമനുമാകുന്നു, ജാസു അംസ തേം=ആ പരബ്രഹ്മത്തിന്റെ അംശത്തിൽനിന്നാണല്ലോ, നാനാ സംഭു=അനേകം ശിവന്മാരും, ബിരഞ്ചി=ബ്രഹ്മദേവന്മാരും, ബിഷ്ന ഭഗവാനാ=വിഷ്ണുഭഗവാന്മാരും, ഉപജഹിം=ഉത്ഭവിക്കുന്നതു്.

നേതി നേതി എന്നിങ്ങനെ വേദങ്ങൾ ഏതൊന്നിനെ നിരൂപിക്കുന്നുവോ ആ പരബ്രഹ്മം ചിദാനന്ദനും നിരുപാധിയും അനുപമനുമാണ്. ആ ബ്രഹ്മത്തിന്റെ അംശത്തിൽനിന്നാണ് അനേകം ശിവന്മാരും ബ്രഹ്മദേവന്മാരും വിഷ്ണുഭഗവാന്മാരും ഉത്ഭവിക്കുന്നതു്.

ഐസേഉ പ്രഭു സേവക ബസ അഹഈ ഭഗത ഹേതു
ലീലാ തനു ഗഹഈ
ജൗം യഹ ബചന സത്യ ശ്രുതി ഭാഷാ തൗ ഹമാര
പൂജിഹി അഭിലാഷാ

ഐസേഉ പ്രഭു=ആവിധമെല്ലാമിരിക്കുന്ന ഭഗവാൻ, സേവക ബസ അഹഈ=സേവകന്മാൎക്ക വിധേയനാണ്, ഭഗത ഹേതു ലീലാ=

ഭക്തഹിതാൎത്ഥം ലീലയ്ക്കുവേണ്ടി, തനു ഗഹഈ=ശരീരമെടുക്കക യും ചെയ്യുന്നു, യഹ ബചന സത്യ=ഈ വാക്ക സത്യമെന്നു, ശ്രുതി ഭാഷാ ജൗം തൗ=വേദങ്ങൾ ഉദ്ഘോഷിക്കുന്നുണ്ടെങ്കിൽ, ഹമാര അഭിലാഷാ=ഞങ്ങളുടെ ആഗ്രഹം, പൂജിഹി=നിറവേറും.

അപ്രകാരമെല്ലാമിരിക്കുന്ന ഭഗവാൻ, സ്വസേവകന്മാൎക്ക വിധേയനും, ഭക്തന്മാൎക്കവേണ്ടി ലീലാൎത്ഥം അവതരിക്കുന്നവനുമാണെന്ന ശ്രുതിവാക്യം യഥാൎത്ഥമാണെങ്കിൽ ഭഗവാനെ ഈ കണ്ണുകൾകൊണ്ട ദൎശിക്കണമെന്ന ഞങ്ങളുടെ ആഗ്രഹവും സഫലമാകാതിരിക്കയില്ല.

ദോ: ഏഹി ബിധി ബീതേ ബരഷ ഷട സഹസ
ബാരി ആഹാര
സംബത സപ്ത സഹസ്ര പുനി രഹേ സമീര
അധാര

ഏഹി ബിധി=ഇപ്രകാരം, ബാരി ആഹാര=ജലം മാത്രം ആഹാരം കഴിച്ച്, ഷട സഹസ ബരഷ=ആറായിരം കൊല്ലം, ബീതേ പുനി=(അവർ) കഴിച്ചുകൂട്ടി. പിന്നീട്, സപ്ത സഹസ സംബത=ഏഴായിരം സംവത്സരം, സമീര അധാര=കാററ (മാത്രം) ആധാരമാക്കി, രഹേ=ജീവിച്ചു.

ഇങ്ങനെ വെള്ളം മാത്രം ആഹാരം കഴിച്ച ആറായിരം വത്സരവും അതിനെത്തുടൎന്ന് കാററ മാത്രം ഭക്ഷിച്ച ഏഴായിരം കൊല്ലവും അവർ കഴിച്ചുകൂട്ടി.

ചൗ: ബരഷ സഹസ ദസ ത്യാഗേഉ സോഊ ഠാഢേ
രഹേ ഏക പദ ദോഊ
ബിധി ഹരി ഹര തപ ദേഖി അപാരാ മനു
സമീപ ആഏ ബഹു ബാരാ

ദസ സഹസ ബരഷ=പതിനായിരം കൊല്ലം കഴിഞ്ഞപ്പോൾ, സോഊ ത്യാഗേഉ=പാനാഹാരവും ഉപേക്ഷിച്ച് (അവർ), ദോ

ഊ ഏക പദ ഠാഢേ രഹേ=രണ്ടുപേരും ഒററക്കാലിന്മേൽ നിന്നു തപസ്സാരംഭിച്ചു, അപാരാ തപ ദേഖി=(അവരുടെ ഈ) അപാരമായ തപസ്സു കണ്ടു്, ബിധി ഹരി ഹര=വിരിഞ്ചനും വിഷ്ണുവും ശിവനും, ബഹു ബാരാ മനു സമീപ=പല തവണയും മനുവിൻെറ സമീപം, ആഏ=വരികയുണ്ടായി.

പതിനായിരം കൊല്ലം കഴിഞ്ഞപ്പോഠം അവർ കാററൂണും നിറുത്തി ഒററക്കാലിൽ നിന്നുകൊണ്ടു് തപസ്സു തുടൎന്നു. അവരനുഷ്ഠിക്കുന്ന ഘോരതപസ്സുകണ്ടു ത്രിമൂൎത്തികഠം ഇടയ്ക്കിടയ്ക്കു അവിടേക്കു വരികയും ചെയ്തിരുന്നു. [ഏഴായിരം സംവത്സരം കാററു ആഹാരമാക്കി എന്നു മുൻ പദ്യത്തിൽ പറയുന്നു. പ്രകൃതപദ്യത്തിലാകട്ടെ പതിനായിരം കൊല്ലമെന്നും കാണുന്നു. ഇതിൽ ഏതു ശരി എന്നു മനസ്സിലാകുന്നില്ല.]

മാഗഹി ബര ബഹു ഭാംതി ലോഭാഏ പരമ ധീര
നഹിം ചലഹി ചലാഏ
അസ്ഥി മാത്ര ഹോഇ രഹേ സരീരാ തദപി
മനാഗ മനഹിം നഹിം പീരാ

മാഗഹു ബര=വരങ്ങഠംവരിക്കുക (എന്നു പറഞ്ഞു ത്രിമൂൎത്തികഠം അവരെ), ബഹു ഭാംതി=പലതരത്തിലും പ്രലോഭിപ്പിച്ചു, പരമ ധീര=പരമധീരരായ (ദമ്പതിമാർ), ചലാഏ നഹിം ചലഹിം= അവരുടെ ഗതിയിൽനിന്നു ചലിക്കുകയുണ്ടായില്ല, സരീരാ അസ്ഥി മാത്ര ഹോഇ=ശരീരം അസ്ഥിമാത്രമായി, രഹേ തദപി= അവശേഷിച്ചു. എന്നിട്ടും, മനഹിം മനാഗ പീരാ നഹിം=മനസ്സിനു ലേശമെങ്കിലും പീഡയുണ്ടായില്ല.

ത്രിമൂൎത്തികഠം അവരോടു് നിങ്ങഠംക്കാവശ്യമുള്ള വരങ്ങഠം ചോദിച്ചുകൊള്ളുക എന്നു പറഞ്ഞു അവരെ പ്രലോഭിപ്പിച്ചു. ഏററവും ധീരരായ ദമ്പതിമാരാകട്ടെ മുൻവെച്ചകാൽ പിന്നാക്കം വെയ്ക്കുകയുണ്ടായില്ല. അവരുടെ ശരീരം വെറും അസ്ഥിപഞ്ജരമായിതീൎന്നിരുന്നു. എന്നാലും അവൎക്കു ലേശമെങ്കിലും മാനസിക പീഡകഠം ഉണ്ടായില്ല.

പ്രഭു സർബഗ്യ ദാസ നിജ ജാനീ ഗതി അനന്യ
താപസ നൃപ രാനീ
മാഗു മാഗു ബരു ഭൈ നഭ ബാനീ പരമ ഗഭീര
കൃപാമൃത സാനീ

താപസ നൃപ രാനീ=താപസരായ രാജാവും റാണിയും, അനന്യ ഗതി=അനന്യഗതികളെന്നും, നിജ ദാസ ജാനീ=തൻെറ ദാസന്മാരെന്നും ഗ്രഹിച്ചു, സർബഗ്യ പ്രഭു=സർവ്വജ്ഞനായ ഭഗവാൻ, മാഗു മാഗു ബരു=വരിക്കൂ വരിക്കൂ വരങ്ങൾ (എന്നിങ്ങനെ), പരമ ഗഭീര=പരമഗംഭീരങ്ങളും, കൃപാമൃത സാനീ=കൃപാമൃതസാന്ദ്രങ്ങളുമായ നഭ ബാനീ ഭൈ=അശരീരവാക്കുണ്ടായി.

താപസന്മാരായ രാജാവും റാണിയും അന്യഗതിയില്ലാത്തവരും, തൻെറ ദാസന്മാരും എന്നു സർവ്വജ്ഞനായ മഹാവിഷ്ണു ഗ്രഹിച്ചുവശായി. ഉടനെ അന്തരീക്ഷത്തിൽനിന്നു പരമഗംഭീരങ്ങളും കൃപാമൃതസാന്ദ്രങ്ങളുമായ വാക്കുകൾ ഉണ്ടായി. "താപസരേ, നിങ്ങൾക്കാവശ്യമുള്ള വരങ്ങൾ ചോദിക്കുക; വരങ്ങൾ ചോദിക്കുക" എന്നു്.

മൃതക ജിആവനി ഗിരാ സുഹാഈ ശ്രവന രന്ധ്ര
ഹോഇ ഉര ജബ ആഈ
ഹൃഷ്ട പുഷ്ട തന ഭഏ സുഹാഏ മാനഹും
അബഹിം ഭവന തേ ആഏ

മൃതക ജിആവനി=മൃതസഞ്ജീവനിപോലുള്ള, സുഹാഈ ഗിരാ=സുന്ദരവാചസ്സുകൾ, ശ്രവന രന്ധ്ര ഹോഇ=ശ്രവണരന്ധ്രത്തിൽക്കൂടെ, ജബ ഉര ആഈ=എപ്പോൾ ഹൃദയത്തിലെത്തിയോ (അപ്പോൾ), ഭവന തേ ആഏ=കൊട്ടാരത്തിൽനിന്നു തൽക്ഷണം എത്തിയവരോ, മാനഹും തന=എന്നു തോന്നുമാറു് അവരുടെ ശരീരങ്ങൾ, സുഹാഏ ഹൃഷ്ട പുഷ്ട ഭഏ=സുന്ദരങ്ങളും ഹൃഷ്ടപുഷ്ടങ്ങളുമായിഭവിച്ചു.

മൃതസഞ്ജീവനിയ്ക്കു സമാനങ്ങളായ ആ മനോഹരവാണികഠം കണ്ണരന്ധ്രങ്ങഠം വഴി എപ്പോഠം ഹൃദയത്തിലെത്തിയോ ആ അവസരത്തിൽ അവരുടെ ദേഹങ്ങഠം അവർ കൊട്ടാരത്തിൽനിന്നു തൽക്ഷണം വന്നവരായാൽ എപ്രകാരമിരിക്കുമോ അപ്രകാരം സുന്ദരങ്ങളും ഹൃഷ്ടപുഷ്ടങ്ങളുമായിഭവിച്ചു.

ദോ: ശ്രുവന സുധാ സമ ബചന സുനി പുലക
　　　　　　　　പ്രഫുല്ലിത ഗാത
　　ബോലേ മനു കരി ദണ്ഡവത പ്രേമ ന ഹൃദയം
　　　　　　　　സമാത

ശ്രുവന സുധാ സമ=ശ്രോത്രങ്ങഠംക്കു അമൃതുപോലുള്ള, ബചന സുനി=വാക്കുകഠം കേട്ട്, ഗാത പുലക പ്രഫുല്ലിത=(അവരുടെ) ശരീരങ്ങഠം പുളകപ്രഫുല്ലിതങ്ങളായി, മനു ദണ്ഡവത കരി=മനു ദണ്ഡനമസ്കാരം ചെയ്ത്, ബോലേ ഹൃദയം=പറഞ്ഞു. ഹൃദയത്തിൽ, പ്രേമ ന സമാതാ=പ്രേമം ഒതുങ്ങിനിന്നില്ല.

ചെവികഠംക്കു അമൃതസേചകങ്ങളായ വാക്കുകഠംകേട്ട രാജാവിൻേറയും റാണിയുടേയും ദേഹം പുളകം വിരിഞ്ഞതായിത്തീൻ. രാജാവു ദണ്ഡനമസ്കാരം ചെയ്തു. അദ്ദേഹത്തിൻെറ ഹൃദയത്തിൽ പ്രേമം നിറഞ്ഞുകവിഞ്ഞൊഴുകി. അദ്ദേഹം ഇപ്രകാരം പറഞ്ഞു:—

ചൗ: സുനു സേവക സുരതരു സുരധേനു ബിധി ഹരി
　　　　　　　　ഹര ബന്ദിത പദ രേനു
　　സേവത സുലഭ സകല സുഖ ദായക പ്രനതപാല
　　　　　　　　സചരാചര നായക

സേവക സുരതരു=ഭക്തന്മാൎക്കു കല്പവൃക്ഷമേ, സുരധേനു=ഭക്തന്മാൎക്കു കാമധേനുവായുള്ളോവേ, ബിധി ഹരി ഹര=ബ്രഹ്മാവിഷ്ണു മഹേശ്വരന്മാരാൽ, ബന്ദിത പദ രേനു=വന്ദിക്കപ്പെട്ട പാദരേണുക്കളോടുകൂടിയവനേ, സേവത സകല=സേവിക്കുന്നവൎക്കു സമസ്ത,

സുഖ സുലഭ=സുഖങ്ങളും സുലഭമായി, ദായക=നൽകുന്നവനേ, പ്രനത പാല=പ്രണതസംരക്ഷക, സചരാചര നായക=ചരാചരങ്ങളടങ്ങിയ ബ്രഹ്മാണ്ഡങ്ങൾക്ക നേതാവേ.

ഭക്തന്മാൎക്ക കല്പകതരുവും കാമധേനുവും ആണ് അവിടുന്ന്. ബ്രഹ്മാ വിഷ്ണു മഹേശ്വരന്മാരാണ് അങ്ങയുടെ തൃപ്പാദപരാഗങ്ങൾ ശിരസ്സിൽ ചാൎത്തുന്നതു്. അങ്ങയെ ഭജിക്കുന്നവൎക്ക് എല്ലാ സുഖവും ധാരാളം അവിടുന്നു നൽകുന്നു. പ്രണതന്മാരെ അങ്ങു രക്ഷിക്കുന്നു; ചരാചരങ്ങളടങ്ങിയ പ്രപഞ്ചങ്ങളുടെ നിയന്താവാണങ്ങു്.

ജൗം അനാഥ ഹിത ഹമ പര നേഹൂ തൗ പ്രസന്നാ
ഹോഇ യഹ ബര ദേഹൂ
ജോ സരൂപ ബസ സിവ മന മാഹീം ജേഹി
കാരന മുനി ജതന കരാഹീം

ജൗം അനാഥ ഹിത ഹമപര നേഹൂ തൗ=നാഥനില്ലാത്തവൎക്ക ഹിതംചെയ്യുന്ന അവിടേക്ക ഞങ്ങളിൽ സ്നേഹമുണ്ടെങ്കിൽ, പ്രസന്ന ഹോഇ=(അവിടുന്നു) പ്രസന്നനായി, യഹ ബര ദേഹൂ=ഈ(യൊരു)വരം നൽകുക, ജോ സരൂപ=(അങ്ങയുടെ)യാതൊരു സ്വരൂപം, സിവ മനമാഹീം ബസ=ശിവൻെറ മനസ്സിൽ കുടികൊള്ളുന്നുവോ, ജേഹി കാരന മുനി=ഏതൊന്നിനുവേണ്ടി മുനിമാർ, ജനത കരാഹീം=പ്രയത്നം ചെയ്യുന്നുവോ.

ജോ ഭുസുണ്ഡി മന മാനസ ഹംസാ സഗുന അഗുന
ജേഹി നിഗമ പ്രസംസാ
ദേഖഹി ഹമ സോ രൂപ ഭരി ലോചന കൃപാ കരഹു
പ്രനതാരതി മോചന

ജോ ഭുസുണ്ഡി മന=യാതൊരു രൂപം ഭുസുണ്ഡിയുടെ മനസ്സാകുന്ന, മാനസ ഹംസാ=മാനസസരസ്സിൽ (ക്രീഡിക്കുന്ന) ഹംസമാണോ, ജേഹി നിഗമ=യാതൊരു രൂപത്തെ വേദങ്ങൾ, സഗുന അഗുന

പ്രസംസാ=സഗുണനിര്ഗ്ഗുണങ്ങളെന്നു പ്രശംസിക്കുന്നുവോ, സോ രൂപ=ആ രൂപത്തെ, ലോചന ഭരി ഹമ=കൺനിറയെ ഞങ്ങൾക്കു ദേഖഹി=കാണാൻ, പ്രനതാരതി മോചന=ഹേ, പ്രണതാർത്തിഭഞ്ജക, കൃപാ കരഹു=അവിടന്നു കൃപ പ്രകാശിപ്പിക്കുക.

അനാഥർക്കു ഹിതപ്രദനായ അവിടേക്കു ഈ ഞങ്ങളുടെ പേരിൽ സ്നേഹമുണ്ടെങ്കിൽ ഞങ്ങൾക്കു നൽകേണ്ടതു ഈയൊരു വരമാണു്. അങ്ങയുടെ ഏതൊരു സ്വരൂപം, ശിവഹൃദയത്തിൽ അധിവാസം ചെയ്യുന്നുവോ ആരുടെ സഗുണാകാരം ദർശിക്കാൻ മുനിമാർ അശ്രാന്തയത്നങ്ങൾ ചെയ്യുന്നുവോ ഏതൊരു സ്വരൂപം ഭുശുണ്ഡിയുടെ മനസ്സാകുന്ന മാനസസരോവരത്തിലെ ഹംസമായി വിളയാടുന്നുവോ വേദങ്ങൾ ഏതൊരു സ്വരൂപത്തെ സഗുണനിര്ഗ്ഗുണങ്ങളെന്നു വാഴ്ത്തുന്നുവോ ആ അങ്ങയുടെ സ്വരൂപം ഞങ്ങൾക്കു കണ്ണുനിറയെ കാണാൻ അവിടന്നു സദയം അനുഗ്രഹിക്കുക.

ദമ്പതി ബചന പരമ പ്രിയ ലാഗേ മൃദുല ബിനീത
പ്രേമ രസ പാഗേ
ഭഗത ബഛല പ്രഭു കൃപാനിധാനാ ബിസ്വബാസ
പ്രഗടേ ഭഗവാനാ

മൃദുല ബിനീത=മൃദുലങ്ങളും വിനീതങ്ങളും, പ്രേമ രസ പാഗേ=പ്രേമരസസ്നിഗ്ദ്ധങ്ങളും ആയ, ദമ്പതി ബചന=ദമ്പതിമാരുടെ വാക്കുകൾ, പരമപ്രിയ ലാഗേ=(ഭഗവാനു) ഏററവും പ്രിയങ്കരങ്ങളായി, ഭഗത ബഛല=ഭക്തവാത്സലനും, കൃപാനിധാന=കൃപാനികേതനും, ബിസ്വബാസ പ്രഭു=വിശ്വവ്യാപിയും പ്രഭുവുമായ, ഭഗവാനാ പ്രഗടേ=ഭഗവാൻ പ്രത്യക്ഷനായി.

മൃദുലങ്ങളും വിനീതങ്ങളും പ്രേമരസസാന്ദ്രങ്ങളുമായ ദമ്പതിമാരുടെ വാക്കുകൾ ഭഗവാനെ അത്യധികം സന്തുഷ്ടനാക്കി. ഭക്തവത്സലനും കൃപാനിധിയും വിശ്വവ്യാപിയും പ്രഭുവുമായ ഭഗവാൻ ഉടനെ പ്രത്യക്ഷനായി.

ദോ: നീല സരോരുഹ നീല മനി നീല നീരധര സ്യാമ
ലാജഹിം തന സോഭാ നിരഖി കോടി കോടി
സത കാമ

നീല സരോരുഹ=നീലത്താമരപോലെയും, നീല മനി=നീല ര ത്നംപോലെയും, നീല നീരധര=നീലമേഘംപോലെയും, സ്യാമ തന സോഭാ=ശ്യാമമായ (ഭഗവാൻെറ) ശരീരകാന്തി, സത കോടി കോടി=അസംഖ്യം കോടി, കാമ നിരഖി ലാജഹിം=കാമദേവന്മാരും കണ്ട് ലജ്ജിച്ചിരുന്നു.

നീലകമലത്തിനും നീലരത്നത്തിനും നിലമേഘത്തിനും തുല്യമായ ശ്യാമനിറത്തോടുകൂടിയ ഭഗവാൻെറ ദേഹകാന്തി നിരവധി കാമദേവന്മാരെപ്പോലും ലജ്ജിപ്പിച്ചിരുന്നു.

ചൗ: സരദ മയങ്ക ബദന ഛബി സിംവാ ചാരു
കപോല ചിബുക ദര ഗ്രീവാ
അധര അരുന രദ സുന്ദര നാസാ ബിധുകര
നികര ബിനിന്ദക ഹാസാ

ഛബി സിംവാ=സൗന്ദര്യത്തിൻെറ സീമയും, സരദ മയങ്ക=ശരച്ചന്ദ്രസമാനവുമായ, ബദന=മുഖവും, ചാരു കപോല=മനോഹരമായ കവിൾത്തടങ്ങളും, ചിബുക=താടിയും, ദര ഗ്രീവാ=ശംഖുപോലുള്ള കണ്ഠവും, അരുന അധര=ശോണാധരവും, രദ=ദന്തങ്ങളും, സുന്ദര നാസാ=മനോഹര നാസികയും, ബിധുകര നികര ബിനിന്ദക ഹാസാ=വിധുവിൻെറ കരനികരങ്ങളെ നിന്ദിക്കുന്ന പുഞ്ചിരിയും.

ലാവണ്യസീമയും ശരച്ചന്ദ്രതുല്യവുമായ മുഖം; മനോഹരങ്ങളായ കപോലം; ചിബുകം; ശംഖുകണ്ഠം; ശോണാധരം; മനോഹര ദന്തനാസികകൾ; ചന്ദ്രകിരണസമാനമായ പുഞ്ചിരി.

നവ അംബുജ അംബക ഛബി നീകീ ചിതവനി
ലലിത ഭാവന്തീ ജീകീ

ഭൃകുടി മനോജ ചാപ ഛബി ഹാരീ തിലക ലലാട
പടല ദ്യുതികാരീ

നവ അംബുജ=പുതുതായി വിടൎന്ന താമരപ്പൂ സമാനങ്ങളായ, അം ബക നീകീ ഛബി=കണ്ണുകളുടെ സുന്ദരകാന്തിയും, ജീകീ ഭാവം തീ=മനംകവരുന്ന, ലലിത ചിതവനി=ലളിതവീക്ഷണവും, മനോജ ചാപ ഛബി ഹാരീ=മന്മഥചാപത്തിന്റെ ശോഭയെ ഹരിക്കുന്ന, ഭൃകുടി ലലാട=പുരികക്കൊടികളും നെററിത്തടത്തിനു, ദ്യുതി പടലകാരീ=ശോഭയുണ്ടാക്കുന്ന, തിലക=തിലകവും.

നവകമലതുല്യങ്ങളായ നേത്രങ്ങളുടെ കാന്തി; ഹൃദയഹാരിയായ ലളിതവീക്ഷണം; മന്മഥചാപത്തിനു സമാനമായ പുരികക്കൊടി; നെററിത്തടത്തിൽ ശോഭിക്കുന്ന തിലകം.

കുണ്ഡല മകര മുകുട സിര ഭ്രാജാ കുടില കേസ ജനു
മധുപ സമാജാ
ഉര ശ്രീവത്സ രുചിര ബനമാലാ പദിക ഹാര ഭൂഷന
മനി ജാലാ

മകര കുണ്ഡല=മത്സ്യാകൃതിയിൽ ഉള്ള കുണ്ഡലങ്ങളും, സിര ഭ്രാജാ മുകുട=ശിരസ്സിൽ ശോഭിക്കുന്ന കിരീടവും, മധുപ സമാജാ ജനു= ഭ്രമരപാളിയോ എന്നു തോന്നുമാറുള്ള, കുടില കേസ=ചുരുണ്ട തല മുടിയും, ഉര ശ്രീബത്സ=വക്ഷസ്സിലെ ശ്രീവത്സവും, രുചിര ബന മാലാ=മനോഹരമായ വനമാലയും, പദികഹാര=മുത്തുമാലയും, മനി ഭൂഷന ജാലാ=രത്നഭൂഷണങ്ങളും.

മകരകുണ്ഡലങ്ങൾ, ശിരസ്സിൽശോഭിക്കുന്ന കിരീടം, വണ്ടിണ്ടയോ എന്നു തോന്നുന്ന ചുരുണ്ട തലമുടി; വക്ഷസ്സിനെ അലങ്കരിക്കുന്ന ശ്രീവത്സം, വനമാല്യം, മുത്തുമാല, രത്നഭൂഷണം.

കേഹരി കന്ധര ചാരു ജനേഊ ബാഹു ബിഭൂഷന
സുന്ദര തേഊ

കരികര സരിസ സുഭഗ ഭുജ ദണ്ഡാ കടി നിഷംഗ
കര സര കോദണ്ഡാ

കേഹരി കന്ധര=കേസരിയുടേതുപോലുള്ള കഴുത്തും, ചാരു ജനേ ഊ=മനോഹരമായ പൂണനൂലും, സുന്ദര ബിഭൂഷന=സുന്ദരങ്ങളും അലംകൃതങ്ങളുമായ, തേഊ ബാഹു=ആ കൈകളും, കരികര സരിസ=തുമ്പിക്കൈയിനു സമാനങ്ങളായ, ഭുജദണ്ഡാ=ഭുജദണ്ഡങ്ങളും, കടി നിഷംഗ=അരക്കെട്ടിലെ ആവനാഴിയും, കര=കൈയിലെ, സര കോദണ്ഡാ=ശര ചാപങ്ങളും.

സിംഹത്തിന്റേതുപോലുള്ള കഴുത്ത്; മനോഹരമായ യജ്ഞോപവീതം; സുന്ദരങ്ങളും അംഗുലീയ കടകാംഗദങ്ങളാൽ ശോഭിക്കുന്ന ഹസ്തങ്ങൾ; തുമ്പിക്കൈയിനു തുല്യമായ ഭുജദണ്ഡങ്ങൾ, കടിതടത്തിൽ ബന്ധിച്ചിട്ടുള്ള തൂണീരം, കരങ്ങളിൽ വഹിക്കുന്ന ശരചാപങ്ങൾ.

ദോ: തഡിത ബിനിന്ദക പീത പട ഉദര രേഖ ബര
തീനി
നാഭി മനോഹര ലേതി ജനു ജമുന ഭവംര
ഛബി ഛീനി

തഡിത=മിന്നൽപിണരിനെ, ബിനിന്ദക=നിന്ദിക്കുന്ന, പീതപട=മഞ്ഞപ്പട്ടും, ഉദര=ഉദരത്തിലുള്ള, തീനി ബര രേഖാ=മൂന്നു ശ്രേഷ്ഠരേഖകളും, ജമുന ഭംവര ഛബി ഛീനി ലേതി ജനു മനോഹര നാഭി=യമുനാനദിയിലെ ചുഴികളുടെ ശോഭയെ ശിഥിലമാക്കുന്നുവോ എന്നു തോന്നുമാറുള്ള മനോഹരനാഭിയും.

മിന്നൽപ്പിണരിനെ നിന്ദിക്കുന്ന പീതാംബരം, ഉദരത്തിൽ ശോഭിക്കുന്ന മൂന്നു ശ്രേഷ്ഠരേഖ; യമുനയിലെ ചുഴികൾക്കു സമാനമായ മനോഹരനാഭി;

ചൗ: പദ രാജീവ ബരനി നഹിം ജാഹീ മുനി മന
മധുപ ബസഹിം ജിൻഹ മാഹീം

ബാമ ഭാഗ സോഭതി അനുകൂലാ ആദി സക്തി
ഛബി നിധി ജഗമൂലാ

പദ രാജീവ=പാദകമലങ്ങളും — അവ വർണ്ണിക്കാൻ അശക്യങ്ങളായ പാദാബ്ജങ്ങൾ; ആദിശക്തിയാൽ അലംകൃതമായ വാമഭാഗം, ബരനി നഹിം ജാഹീം=വർണ്ണിക്കുക ശക്യമല്ല, ജിൻഹ മോഹീം=അവയിൽ, മുനി മന മധുപ=മുനിമാരുടെ മനസ്സാകുന്ന മധുപങ്ങൾ, ബസഹിം=വാസം ചെയ്യുന്നു, ഛബി നിധി=ശോഭാനിധിയും, ജഗമൂലാ ആദിസക്തി=ജഗത്തിന്നു ആദികാരണവുമായ ആദിശക്തി, അനുകൂലാ=വിഷ്ണുസ്വരൂപത്തിനു അനുരൂപമായിത്തന്നെ, ബാമഭാഗ സോഭതി=ഇടത്തുഭാഗത്തായി ശോഭിക്കുന്നു.

ഭഗവാന്റെ തൃപ്പാദകമലങ്ങൾ ഏതുപ്രകാരമുള്ളവയെന്നും മററും വർണ്ണിക്കുക വിഷമമാണ്. ആ പാദകമലങ്ങളിലാണ് മുനിമാരുടെ മാനസങ്ങളാകുന്ന വണ്ടുകൾ നിവസിക്കുന്നതു്. സൗന്ദര്യത്തിന്റെ സീമയും ജഗത്തിന്നു ആദികാരണവുമായ പരാശക്തി മഹാവിഷ്ണുവിന്റെ വർണ്ണത്തിനു അനുയോജ്യമായിത്തന്നെ വാമഭാഗത്തു ശോഭിക്കുന്നുണ്ട്.

ജാസു അംസ ഉപജഹിം ഗുനഖാനീ അഗനിത ലച്ഛി
ഉമാ ബ്രഹ്മാനീ
ഭൃകുടി ബിലാസ ജാസു ജഗ ഹോഈ രാമ ബാമ ദിസി
സീതാ സോഈ

ജാസു അംസ=ആ പരബ്രഹ്മത്തിന്റെ അംശത്തിൽനിന്നാണ്, ഗുനഖാനീ=ഗുണങ്ങളുടെ ആകരങ്ങളും, അഗനിത=അഗണിതമാരുമായ, ലച്ഛി ഉമാ ബ്രഹ്മാനീ=ലക്ഷ്മിയും പാർവ്വതിയും സരസ്വതിയും, ഉപജഹിം=ഉത്ഭവിക്കുന്നതു്. (ആരുടെ), ഭൃകുടി ബിലാസ=ഭ്രൂകുടിവിലാസംകൊണ്ട്, ജഗ ഹോഈ=പ്രപഞ്ചം ഉണ്ടാകുന്നുവോ, സോഈ സീതാ=ആ സീതയും, രാമ ബാമ ദിസി=ശ്രീരാമന്റെ വാമഭാഗത്തുതന്നെയാണല്ലോ ശോഭിക്കുന്നതു്.

ആ പരബ്രഹ്മത്തിന്റെ അംശത്തിൽനിന്നാണ് ഗുണങ്ങളുടെ ആകരങ്ങളും അഗണിതമാരുമായ ലക്ഷ്മിയും പാർവ്വതിയും സര

സ്വാതിയും ഉത്ഭവിക്കുന്നതു്. ആരുടെ പുരികംവെട്ടൽകൊണ്ടു പ്രപഞ്ചം ഉണ്ടാകുന്നുവോ ആ സീതയും ശ്രീരാമന്റെ വാമഭാഗത്തു തന്നെയാണല്ലോ ശോഭിക്കുന്നതു്.

ഛബി സമുദ്ര ഹരി രൂപ ബിലോകീ ഏകടക രഹേ
നയന പട രോകീ
ചിതവഹിം സാദര രൂപ അനൂപാ തൃപ്തി നമാനഹിം
മനു സത രൂപാ

ഛബി സമുദ്ര ഹരി രൂപ=ശോഭാസാഗരമായ വിഷ്ണുവിന്റെ രൂപം, ബിലോകീ=കണ്ടിട്ടു്, ഏകടക രഹേ നയന പട രോകീ=(രാജാവും രാണിയും) കണ്ണിമയ്ക്കാതെ നോക്കിക്കൊണ്ടു സ്തബ്ധരായി നിന്നു, മനു സതരൂപാ=മനുവും ശതരൂപയും, സാദര അനൂപാ=ആദരപൂർവ്വം ആ നിരുപമമായ, രൂപ ചിതവഹിം=രൂപം നോക്കാൻ തുടങ്ങി, തൃപ്തിന മാനഹിം=(എത്ര കണ്ടിട്ടും) അലംഭാവം ഉണ്ടായില്ല.

ശോഭാസമുദ്രമായ വിഷ്ണുരൂപം കണ്ടിട്ടു മനുവും ശതരൂപയും കണ്ണിമക്കാതെ സ്തബ്ധരായി നോക്കിക്കൊണ്ടു നിന്നു. അവർ ആദരപൂർവ്വം ആ നിരുപമമായ ആകാരം നോക്കുവാൻ തുടങ്ങി. എത്രനേരം കണ്ടിട്ടും അവർക്കു അലംഭാവം ഉണ്ടായില്ല.

ഹരഷ ബിബസ തന ദസാ ഭുലാനീ പരേ ദണ്ഡ ഇവ
ഗഹി പര പാനീ
സിര പരസേ പ്രഭു നിജ കര കഞ്ജാ തുരത ഉഠാഏ
കരുനാപുഞ്ജാ

ഹരഷ ബിബസ=ഹർഷവിവശരായതുകൊണ്ടു് (ആ തപസ്വികൾ), തനദസാ ഭുലാനീ=ശരീരസ്ഥിതി മറന്നു, പാനീ പദ ഗഹി=പാണികൾകൊണ്ടു് തൃപ്പാദങ്ങൾ ഗ്രഹിച്ചു്, ദണ്ഡ ഇവ പരേ=വടികണക്കെ വീണു, കരുനാപുഞ്ജാ പ്രഭു=കാരുണ്യനിധിയായ ഭഗവാൻ, നിജ കര കഞ്ജാ=സ്വഹസ്തകമലത്താൽ, സിര

പരസേ=(അവരുടെ) ശിരസ്സുകൾ സ്പൃശിച്ച്, തുരത ഉഠാഏ=വേഗം എഴുന്നേല്പിച്ചു.

ഹർഷവിവശരായതിനാൽ മനുവും ശതരൂപയും അവരുടെ ദേഹസ്ഥിതികൂടി മറന്നു. അവർ അവരുടെ കരങ്ങൾകൊണ്ടു ഭഗവാൻെറ കാലുകൾ പിടിച്ച് വടികണക്കെ നിലംപതിച്ചു. ഭഗവാൻ അവരുടെ ശിരസ്സുകൾ സ്വകരകമലംകൊണ്ടു സ്പൃശിക്കുകയും അവരെ എടുത്തു വേഗം എഴുന്നേല്പിക്കുകയും ചെയ്തു.

ദോ: ബോലേ കൃപാ നിധാന പുനി അതി പ്രസന്ന
മോഹി ജാനി
മാഗ്ഹു ബര ജോഇ ഭാവ മന മഹാദാനി
അനുമാനീ

പുനി കൃപാനിധാന=അനന്തരം കരുണാനിധിയായ (ഭഗവാൻ), ബോലേ മോഹി അതി പ്രസന്ന=(ഇപ്രകാരം) പറഞ്ഞു:— ഞാൻ ഏററവും പ്രസന്നനാണെന്നു്, ജാനി മഹാദാനി=മനസ്സിലാക്കി മഹാദാതാവെന്നു്, അനുമാനീ=അനുമാനിച്ച്, മന ഭാവ ജോഇ വര=മനസ്സിൽ ആഗ്രഹിക്കുന്നതു യാതൊരു വരമോ അതു. മാഗഹു=വരിക്കുക.

മനുവിനേയും ശതരൂപയേയും തൃക്കരംകൊണ്ടു എടുത്തെഴുന്നേല്പിച്ചതിനുശേഷം കരുണാനിധിയായ ഭഗവാൻ ഇപ്രകാരം അവരോടരുളിച്ചെയ്തു — 'ഞാൻ ഏററവും പ്രസന്നനും മഹാദാതാവുമാണെന്നു ഗ്രഹിച്ചും അനുമിച്ചും യാതൊരു വരമാണോ നിങ്ങൾ കൊതിക്കുന്നതു് അതു വരിച്ചുകൊള്ളുക.'

ചൗ: സുനി പ്രഭു ബചന ജോരി ജുഗ പാനീ ധരി
ധീരജു ബോലേ മൃദു ബാനീ
നാഥ ദേഖി പദ കമല തുംഹാരേ അബ പൂരേ
സബ കാമ ഹമാരേ

പ്രഭു ബചന സുനി=ഭഗവാൻെറ അരുളപ്പാടു കേട്ടു്, ജുഗ പാനീ ജോരി=രണ്ടുകൈയും കൂപ്പി, ധീരജു ധരി=ധൈര്യം അവലംബി

ച്ച്, മൃദുബാനീ ബോലേ=മൃദുവാക്കുകളാൽ (ഇപ്രകാരം) ഉണൎത്തി ച്ചു:-, നാഥ തുംഹാരേ='സ്വാമിൻ അവിടത്തെ, പദ കമല ദേ ഖി=തൃപ്പാദകമലങ്ങൾ ദൎശിച്ചതുകൊണ്ടുതന്നെ, ഹമാരേ സബ കാമ=ഞങ്ങളുടെ എല്ലാ ആഗ്രഹങ്ങളും, അബ പൂരേ=ഇപ്പോൾ നിറവേറിയിരിക്കുന്നു.'

ആഗ്രഹിക്കുന്ന വരം വരിച്ചുകൊള്ളാൻ ഭഗവാൻ കല്പിച്ചതു കേട്ട ആ ദമ്പതിമാർ ബദ്ധാഞ്ജലിഹസ്തരായി ധൈൎയ്യസമേതം ഇ പ്രകാരം ഉണൎത്തിച്ചു:_ 'ഭഗവാനേ, അങ്ങയുടെ തൃപ്പാദകമലങ്ങൾ കാണാൻ ഭാഗ്യമുണ്ടായതുകൊണ്ടുതന്നെ ഞങ്ങളുടെ എല്ലാ കാമിത ങ്ങളും കൈവന്നുകഴിഞ്ഞിരിക്കുന്നു.'

ഏക ലാലസാ ബഡി ഉര മാഹീം സുഗമ അഗമ
കഹി ജാതി സോ നാഹീം
തുംഹഹി ദേത അതി സുഗമ ഗോസാഈ അഗമ ലാഗ
മോഹി നിജ കൃപനാഈ

ഉര മാഹീം='(ഞങ്ങളുടെ) മനസ്സിൽ, ഏക ബഡി ലാലസാ=ഒരു വലുതായ ആഗ്രഹമുണ്ട്, സുഗമ അഗമ=അതു സുഗമവും അഗമവു മാണ്, സോ കഹി നാഹിം ജാതി=അതു വൎണ്ണിക്കാനാവുന്ന ഒന്ന ല്ല, ഗോസാഈം തുംഹഹി=സ്വാമിൻ, അങ്ങേക്കു (ആ വരം), ദേത അതി സുഗമ=തരാൻ ഏററവും എളുപ്പമാണ്, മോഹി=എനിക്ക്, നിജ കൃപനാഈ=സ്വദൈന്യതകൊണ്ടു, അഗമ ലാഗ=അതു അഗ മവുമാണ് എന്നു തോന്നിപ്പോകുന്നു.

ഭഗവാൻ, ഞങ്ങളുടെ മനസ്സിൽ വലുതായൊരാഗ്രഹമുണ്ട്. അതു സുഗമവും അതുപോലെതന്നെ അഗമവുമാണ്. അതു അവർ ണ്ണ്യവുമാണ്. പ്രഭോ, അങ്ങേക്കു ആ വരംനൽകാൻ എളുപ്പമാണ്. പക്ഷെ ഞങ്ങളുടെ ദൈന്യതയാലോചിക്കുമ്പോൾ അതു അഗമ്യ മായി ഞങ്ങൾക്കു തോന്നുകയും ചെയ്യുന്നു. [അങ്ങ് ഞങ്ങളുടെ അഭിലാഷം സാധിപ്പിക്കാൻ ഒട്ടുംതന്നെ വിഷമിക്കേണ്ടിവരിക യില്ല. പക്ഷെ ഞങ്ങളുടെ ദൈന്യതകൊണ്ട് ഞങ്ങൾക്കതു അഗമ്യ മായിതോന്നുന്നു എന്നുമാത്രം.]

ജഥാ ദരിദ്ര ബിബുധ തരുപാഇൗ ബഹു സംപതി
മാഗത സകുചാഇൗം
താസു പ്രഭാഉ ജാന നഹിം സോഇൗ തഥാ ഹൃദയം
മമ സംസയ ഹോഇൗ

ദരിദ്ര ബിബുധ തരുപാഇൗ=ഒരു നിർധനൻ കല്പവൃക്ഷത്തെ സമീപിച്ച്, ബഹു സംപതി മാഗത=പലവിധത്തിലുള്ള സമ്പത്തുകൾ യാചിക്കുന്നതിൽ, സകുചാഇൗം സോഇൗ=ലജ്ജിതനായിത്തീരുന്നു. അവൻ, താസു പ്രഭാഉ=അതിന്റെ പ്രഭാവം, ജഥാ നഹിം ജാന തഥാ=അറിയുന്നില്ലാത്തതെപ്രകാരമോ ആവിധംതന്നെ, മമ ഹൃദയം സംസയ=എന്റെ ഹൃദയത്തിലും സംശയം, ഹോഇൗ=ഉണ്ടാകുന്നു.

പരമദരിദ്രനായ ഒരുവൻ കല്പവൃക്ഷത്തെ സമീപിച്ച എല്ലാവിധത്തിലുമുള്ള സമ്പത്തു യാചിക്കാൻ ലജ്ജനിമിത്തം അശക്തനായിതീരുന്നതു എപ്രകാരമോ അപ്രകാരം എന്റെ മനസ്സിലും സന്ദേഹം ഉണ്ടാകുന്നു. [ഭഗവൽ പാദദർശനംകൊണ്ടുതന്നെ എല്ലാം സിദ്ധിച്ച എനിക്കു് ഇനിയും കൂടുതൽ നേട്ടം വേണമെന്നാവശ്യപ്പെടാൻ ലജ്ജതോന്നുന്നുണ്ടു് എന്നതാകാം രാജാവിന്റെ പോക്കു്.]

സോ തുംഹ ജാനഹു അന്തരജാമീ പുരവഹു മോര
മനോരഥ സ്വാമീ
സകുച ബിഹാഇ മാഗു നൃപ മോഹീ മോരേം
നഹിം അദേയ കഛു തോഹീ

സോ തുംഹ ജാനഹു=എന്റെ അഭീഷ്ടമെന്തെന്നു അങ്ങറിയാം; (അങ്ങു്), അന്തരജാമീ=സർവ്വാന്തര്യാമിയാണു്, സ്വാമീ മോര=പ്രഭോ എന്റെ, മനോരഥ പുരവഹു=മനോരഥം നിറവേററുക." (ഭഗവാൻ പറഞ്ഞു:—), നൃപ സകുച=''അല്ലയോ രാജാവേ, സങ്കോചം കൈവെടിഞ്ഞു്, മോഹീ മാഗു=എന്നോടു് (വരം) ആവശ്യപ്പെടുക, തോഹീ അദേയ=അങ്ങേയ്ക്കു നൽകാനാകാത്ത, കഛു മോരേം=ഒന്നും എന്റെ (അധീനത്തിൽ), നഹിം=ഇല്ല.

'പ്രഭോ ഞാനെന്തഭിലഷിക്കുന്നു എന്നു് അവിടേക്കറിയാം. എന്തുകൊണ്ടെന്നാൽ അങ്ങു് സകല ചരാചരങ്ങളുടേയും അന്തൎയ്യാമിയാണു്. എന്റെ കാമിതം നിറവേററുക.' ഇതുകേട്ടു് മഹാവിഷ്ണു അരുളിച്ചെയ്തു: –'ഹേ രാജാവേ, സങ്കോചംവെടിഞ്ഞു് എന്താണങ്ങയുടെ അഭിലാഷമെന്നു തുറന്നുപറയുക. അങ്ങേയ്ക്കു തരാൻ സാധ്യമല്ലാത്ത ഒന്നുംതന്നെ എന്റെ അധീനത്തിലില്ല.

ദോ: ദാനി സിരോമനി കൃപാനിധി നാഥ കഹഉം സതിഭാഉ
ചാഹഉം തുംഹഹി സമാന സുത പ്രഭുസന കവന ദുരാഉ

കൃപാനിധി="ഹേ കരുണാനിധേ", (രാജാവു പറഞ്ഞു), ദാനി സിരോമനി="അങ്ങു ദാതൃശിരോമണിയാണു്, നാഥ=സ്വാമിൻ, കഹഉം സതി ഭാഉ=ഞാൻ സത്യമായിത്തന്നെ പറയുന്നു, തുംഹഹിം സമാന=അങ്ങേയ്ക്കു സമാനനായ, സുത ചാഹഉം=പുത്രനെ ആഗ്രഹിക്കുന്നു. പ്രഭുസന=ഭഗവാനോടു്, കവന ദുരാഉ=എന്തിന്നു മറച്ചുവെയ്ക്കുന്നു?

"ഭഗവൻ, അങ്ങു കരുണാനിധിയാണു്. അങ്ങേയ്ക്കു തുല്യനായ ഒരു പുത്രൻ എനിക്കുണ്ടാകണം. ഇതാണെന്റെ ആഗ്രഹം. എന്തിനാണു് ഞാനങ്ങയിൽനിന്നു എന്റെ അഭിലാഷം മറച്ചുവെയ്ക്കുന്നതു്?"

ചൗ: ദേഖി പ്രീതി സുനി ബചന അമോലേ ഏവമസ്തു കരുനാനിധി ബോലേ
ആപു സരിസ ഖോജൗം കഹം ജാഈ നൃപ തവ തനയ ഹോബ മൈം ആഈ

പ്രീതി ദേഖി=(ആ ദമ്പതിമാൎക്കു തന്റെ പേരിലുള്ള) പ്രേമം കണ്ടും അമോലേ ബചന സുനി=അമൂല്യങ്ങളായ വാക്കുകൾ കേട്ടും, കരുനാനിധി ബോലേ=കരുണാനിധിയായ (ഭഗവാൻ) അരുളിച്ചെയ്തു:-

ഏവമസ്തു='ഇപ്രകാരംതന്നെയാകട്ടെ, ആപു സരിസ കഹം=എനി ക്കു തുല്യനായവനെ എവിടേയാണ്, ഖോജൗം ജാഇ=തേടി ഞാൻ പോവുക?, നൃപ മൈം ജാഇ=ഹേ രാജാവേ, ഞാൻതന്നെ വന്നു, തവ തനയ ഹോബ=അങ്ങയുടെ പുത്രനായി ജനിക്കാം.

മനുവിനും ശതരൂപയ്ക്കും തന്നിലുള്ള പ്രേമം കണ്ടും അവരുടെ അമൂല്യങ്ങളായ വാക്കുകൾ കേട്ടും കാരുണ്യനിധിയായ ഭഗവാൻ രാജാവിനോടിങ്ങനെ അരുളിച്ചെയ്തു:– "അങ്ങു ആഗ്രഹിക്കുന്നതു പോലെയാകട്ടെ. പക്ഷേ എനിക്കു തുല്യനായ ഒരുവനെ അന്വേ ഷിച്ചു ഞാൻ എവിടെ പോകും? ഹേ രാജൻ, ഞാൻതന്നെ വന്നു അങ്ങയുടെ പുത്രനായി പിറക്കാം."

സതരൂപഹി ബിലോകി കര ജോരേം ദേഖി മാഗു
ബരു ജോ രുചി തോരേം
ജോ ബരു നാഥ ചതുര നൃപ മാഗാ സോഇ കൃപാല
മോഹി അതി പ്രിയ ലാഗാ

കര ജോരേം സതരൂപഹി ബിലോകി=(അനന്തരം മഹാവിഷ്ണു) കൈകൂപ്പി ശതരൂപയെ നോക്കി പറഞ്ഞു:–, ദേബി തോരേം രുചി ജോ ബരു മാഗു="ദേവി, ഭവതിക്കിഷ്ടമുള്ള വരവും ചോദി ച്ചുകൊള്ളുക.", നാഥ=(റാണി പറഞ്ഞു:–) "പ്രഭോ, ചതുര നൃപ= ജ്ഞാനിയായ രാജാവു്, ജോ ബരു മാഗാ=യാതൊരു വരമോ വ രിച്ചതു്, കൃപാലാ=ഹേ ദയാലോ, സോഇ മോഹി=അതുതന്നെയാ ണു് എനിക്കും, അതി പ്രിയ ലാഗാ=ഏററവും പ്രിയമായി തോ ന്നുന്നതു്.

മനുവിനു അഭീഷ്ടദാനം ചെയ്തതിനുശേഷം വിഷ്ണു, ശതരൂപ യെ കൈകൂപ്പി ദർശിച്ചു ഇപ്രകാരം അരുളിച്ചെയ്തു:– 'ദേവി, ഭവ തി ആഗ്രഹിക്കുന്ന വരവും വരിച്ചുകൊള്ളുക.' ഇതുകേട്ടു ശതരൂപ പറഞ്ഞു:– 'ഭഗവാനേ, എന്റെ ഭർത്താവും ജ്ഞാനിയുമായ രാജാ വു് ഏതൊരു വരമാണോ വരിച്ചതു് ആ വരംതന്നെയാണു് എ നിക്കും ഏററവും പ്രിയമായിട്ടുള്ളതു്.'

പ്രഭു പരന്തു സുഠി ഹോതി ഢിഠാഈ ജദപി ഭഗത
ഹിത തുംഹഹി സോഹാഈ
തുംഹ ബ്രഹ്മാദി ജനക ജഗ സ്വാമീ ബ്രഹ്മ സകല ഉര
അന്തര ജാമീ

ജദപി ഭഗത ഹിത തുംഹഹി സോഹാഈ=ഭക്തന്മാക്കു ഹിതംചെ‌യ്യക എന്ന കാര്യം അങ്ങേയ്ക്കിഷ്ടമാണെങ്കിലും, പ്രഭു=ഹേ പ്രഭോ, സുഠി ഢിഠാഈ ഹോതി പരന്തു=വല്ലാത്തൊരു ധൃഷ്ടാഠ്യമാണു ഇത്തരം അത്ഥനാ, തുംഹ ബ്രഹ്മാദി ജനക=അവിടന്നു, ബ്രഹ്മാവു തുടങ്ങിയ ദേവന്മാരുടെ പിതാവും, ജഗ സ്വാമീ=ജഗൽസ്വാമിയും, സകല ഉര=എല്ലാവരുടേയും ഹൃദയത്തിന്റെ, അന്തര ജാമീ=അന്തൎയ്യാമിയുമായ, ബ്രഹ്മ=പരബ്രഹ്മമാണു്.

ഭക്തന്മാരുടെ ഹിതത്തിനുവേണ്ടി എന്തു പ്രവൎത്തിക്കുന്നതും അങ്ങേയ്ക്കു ഹൃദ്യമാണെങ്കിലും ഈ അത്ഥന വല്ലാത്തൊരു ധൃഷ്ടാഠ്യം തന്നെയായിപ്പോയി. അവിടന്നാണു് ബ്രഹ്മാവു തുടങ്ങിയ ദേവന്മാരുടെ പിതാവു്; പ്രപഞ്ചത്തിന്റെ സ്വാമിയുമാണങ്ങു്. സൎവ്വഹൃദയാന്തൎയ്യാമിയും അവിടുന്നുതന്നെ. [ശതരൂപ അഭിലഷിക്കുന്നതെന്താണെന്നറിവാൻ എല്ലാവിധത്തിലും ശക്തനും സമസ്തചരാചരാന്തൎയ്യാമിയുമായ ഭഗവാൻ, ഭക്തഹിതാത്ഥമായിട്ടെങ്കിലും, 'ഭവതിയ്ക്കിഷ്ടമുള്ള വരം വരിക്കുക' എന്നത്ഥിച്ചതു കടന്ന കൈയായിപ്പോയെന്നാണു് ശതരൂപ പരിഗണിക്കുന്നതെന്നു ഭാവം.]

അസ സമുഝത മന സംസയ ഹോഈ കഹാ ജോ
പ്രഭു പ്രവാന പുനി സോഈ
ജേ നിജ ഭഗത നാഥ തവ അഹഹീം ജോ സുഖ
പാവഹിം ജോ ഗതി ലഹഹീം

അസ സമുഝത=ഇങ്ങനെ വിചാരിച്ചു്, മന സംസയ ഹോഈ=മനസ്സിൽ സന്ദേഹമുണ്ടാകുന്നു. (എന്നാൽ), ജോ പ്രഭു കഹാ=യാതൊന്നു ഹേ ഭഗവൻ, അവിടന്നരുളിച്ചെയ്തല്ലോ, സോഈം പുനി

പ്രവാന=അതു സത്യമാണ്, നാഥ ജേ തവ=സ്വാമിൻ, ഏതൊരു ത്തർ അങ്ങയുടെ, നിജ ഭഗത=ആത്മഭക്തന്മാരാണോ (അവർ), ജോ സുഖ പാവഹിം=യാതൊരു സുഖം പ്രാപിക്കുന്നു, ജോ ഗതി ലഹഹിം=യാതൊരു ഗതിയടയുന്നു.

ദോ: സോഇ സുഖ സോഇ ഗതി സോഇ ഭഗതി
സോഇ നിജ ചരന സനേഹ
സോഇ ബിബേക സോഇ രഹനി പ്രഭു ഹമഹിം
കൃപാ കരി ദേഹു

പ്രഭു സോഇ സുഖ=ഹേ ഭഗവൻ, ആ സുഖം, സോഇ ഗതി=ആ ഗതി, സോഇ ഭഗതി=ആ ഭക്തി, സോഇ നിജ ചരന സനേഹ= ആ തൃപ്പാദഭക്തി, സോഇ ബിബേക=ആ ജ്ഞാനം, സോഇ രഹനി=ആ ജീവിതഗതി, ഹമഹിം കൃപാകരി ദേഹു=ഞങ്ങൾക്കു സദയം നൽകുക.

ഇപ്രകാരം പരിഗണിച്ചു മനസ്സു സംശയവിധേയമായിത്തീരുന്നുണ്ട്. എന്നാൽ ഹേ ഭഗവൻ, അവിടന്നെന്തരുളിച്ചെയ്തുവോ അതു സത്യമാണ്. അങ്ങയുടെ ഭക്തന്മാർ ഏതൊരു സുഖവും ഗതിയും പ്രാപിക്കുന്നുവോ ആ സുഖവും ആ ഗതിയും ആ ഭക്തിയും, ആ തൃപ്പാദപ്രേമവും, ആ ജ്ഞാനവും, ആ ജീവിതഗതിയും ഈ ഞങ്ങൾക്കും സദയം അവിടന്നു നല്കണമേ!'

ചൗ: സുനി മൃദു ഗൂഢ രുചിര ബര രചനാ കൃപാസിന്ധു
ബോലേ മൃദു ബചന
ജോ കഛു രുചി തുംഹരേ മന മാഹിം മൈം സോ
ദീൻഹ സബ സംസയ നാഹിം

മൃദു ഗൂഢ രുചിര=കോമളവും, ഗൂഢവും, സുന്ദരവും, ബര രചനാ സുനി=ശ്രേഷ്ഠവുമായ പ്രസ്താവന കേട്ട്, കൃപാസിന്ധു=കാരുണ്യസാഗരമായ (ഭഗവാൻ), മൃദു ബചന ബോലേ=കോമളവാക്കുകളാൽ (ഇങ്ങനെ) പറഞ്ഞു:–, തുംഹരേ മനമാഹിം="നിങ്ങളുടെ

മനസ്സിൽ, ജോ കഛു രുചി=യാതൊരഭിലാഷമുണ്ടോ, സോ സ ബ=അതെല്ലാം, മൈം ദീൻഹ=ഞാൻ നിങ്ങൾക്ക നല്കിയിരിക്കുന്നു, സംസയ നാഹീം=സംശയിക്കയേ വേണ്ട.

കോമളവും ഗൂഢവും പരമസുന്ദരവും ശ്രേഷ്ഠവുമായ ശതരൂപയുടെ വാക്കുകൾ കേട്ടു കോമളവാണികളാൽ മഹാവിഷ്ണു ഏവ്വം വിധം അരുളിച്ചെയ്തു:– "നിങ്ങൾക്കെന്തൊക്കെ ആഗ്രഹങ്ങളുണ്ടോ അതെല്ലാം ഞാൻ നല്കിയിരിക്കുന്നു. ഇക്കാര്യത്തിൽ സന്ദേഹമേ വേണ്ട.

മാതു ബിബേക അലൗകിക തോരേം കബഹും ന
മിടിഹി അനുഗ്രഹ മോരേം
ബന്ദി ചരന മനു കഹേഉ ബഹോരീ അവര ഏക
ബിനതീ പ്രഭു മോരീ

മാതു="അല്ലയോ മാതാവേ, മോരേം അനുഗ്രഹ=എന്റെ അനുഗ്രഹത്താൽ, തോരേം അലൗകിക ബിബേക=അവിടത്തെ അഭൗമജ്ഞാനം, കബഹും ന മിടിഹി=ഒരിക്കലും ശിഥിലമാകയില്ല" മനു ചരന ബന്ദി=മനുരാജാവു് തൃപ്പാദങ്ങൾ വന്ദിച്ചു്, ബഹോരീ കഹേഉ=അനന്തരം പറഞ്ഞു: – പ്രഭു മോരീ="ഹേ പ്രഭോ, എനിക്കു്, അവര ഏക ബിനതീ=മറ്റൊരപേക്ഷകൂടിയുണ്ടു്.

അല്ലയോ മാതാവേ, എന്റെ അനുഗ്രഹത്താൽ അവിടത്തെ അഭൗമമായ ജ്ഞാനത്തിനു് ഒരു കാലത്തും ശൈഥില്യം ഉണ്ടാകുന്നതല്ല. ഈ അവസരത്തിൽ മനുരാജാവു, വിഷ്ണുവിന്റെ തൃപ്പാദങ്ങളെ വന്ദിച്ചു് ഇപ്രകാരം പറഞ്ഞു: – ഹേ പ്രഭോ, എനിക്കു മറ്റൊരഭ്യർത്ഥനകൂടിയുണ്ടു്.

സുത ബിഷഇക തവ പദ രതി ഹോഉ മോഹി
ബഡ മൂഢ കഹൈ കിന കോഊ
മനി ബിനു ഫനി ജിമി ജല ബിനു മീനാ മമ
ജീവന തിമി തുംഹഹി അധീനാ

സുത ബിഷയക=പുത്രവിഷയകമായിട്ടെപ്രകാരമോ അപ്രകാരം, തവ പാദ=അങ്ങയുടെ തൃപ്പാദങ്ങളിൽ, രതി ഹോഉ=പ്രേമം (എനിക്കു്) ഉണ്ടാകട്ടെ. മോഹി ബഡ മൂഢ=എന്നെ വലിയ മൂഢനെന്നു, കോഉ കിന കഹൈ=ആരെങ്കിലും പുലമ്പിക്കൊള്ളട്ടെ മനി ബിനു ഫനി=രത്നം കൈവിട്ട സർപ്പം ഏതുപോലെയും, ജല ബിനു ജിമി മീനാ=ജലാഭാവത്തിലെ മത്സ്യം ഏതുപോലെയും ആണോ, മമ ജീവന തിമി=എന്റെ ജീവിതവും അതുപോലെ, തുംഹഹി അധീനാ=അങ്ങയ്ക്കധീനമാണ്.

പുത്രനോടു പിതാവിനുണ്ടാകുന്ന അതേ വാത്സല്യം അങ്ങയുടെ തൃപ്പാദങ്ങളോടു് എനിക്കുണ്ടായിരിക്കണം. എന്നെ വലിയ മൂഢനെന്നു് ആരെങ്കിലും ആക്ഷേപിച്ചുകൊള്ളട്ടെ. രത്നം നഷ്ടപ്പെട്ട സർപ്പം ഏതുപോലെയോ ജലാഭാവത്തിൽ മത്സ്യം ഏതുപോലെയോ എന്റെ ഈ ജീവിതവും അവിടത്തേയ്ക്കധീനമാണ്." [രത്നത്തെ കൈവെടിഞ്ഞു സർപ്പം ജീവിക്കുന്നില്ല. വെള്ളമില്ലാതെ മത്സ്യത്തിനുമില്ല ജീവിതം. അതുപോലെ അങ്ങയ്ക്കധീനമല്ലെങ്കിൽ എനിക്കു ജീവിതവും ഇല്ല എന്നു ഭാവം.]

അസ ബരു മാഗി ചരന ഗഹി രഹേഉ ഏവമസ്തു
കരുനാനിധി കഹേഉ
അബ തുംഹ മമ അനുസാസന മാനീ ബസഹു
ജാഇ സുരപതി രജധാനീ

അസ ബരു മാഗി=ഇപ്രകാരം വരം യാചിച്ചു് (രാജാവു്), ചരന ഗഹി=ഭഗവൽപാദങ്ങൾ ഗ്രഹിച്ചു്, രഹേഉ=നിലകൊണ്ടപ്പോൾ, ഏവമസ്തു='അപ്രകാരം ഭവിക്കട്ടെ' (എന്നു്), കരുനാനിധി കഹേഉ=കരുണാനിധിയായ (ഭഗവാൻ) അരുളിച്ചെയ്തു. അബ തുംഹ മമ അനുസാസന മാനീ=(അദ്ദേഹം തുടർന്നു പറഞ്ഞു) നിങ്ങളിപ്പോൾ എന്റെ നിയോഗത്തെ മാനിച്ചു്, സുരപതി രജധാനീ ജാഇ=ഇന്ദ്രന്റെ രാജധാനിയിൽ ചെന്നു്, ബസഹു=വസിക്കുക.

ഇങ്ങനെ വരം യാചിച്ച് മനുരാജാവു ഭഗവൽപാദങ്ങൾ പിടിച്ചു നിന്നപ്പോൾ കരുണാനിധിയായ ഭഗവാൻ ഇപ്രകാരം അരുളിച്ചെയ്തു:—'ഹേ രാജൻ, അങ്ങാവശ്യപ്പെട്ടതുപോലെ ഭവിക്കട്ടെ. നിങ്ങൾ ഇപ്പോൾ എന്റെ നിയോഗം മാനിച്ച് അമരാവതിയിൽ ചെന്നു വസിക്കുക.'

സോ: തഹം കരി ഭോഗ ബിസാല താത ഗഏം കഛു-
കാല പുനി

ഹോ ഇഹഹു അബധ ഭുആല തബ മൈം
ഹോബ തുംഹാര സുത

താത തഹം=''ഹേ പിതാവേ, അവിടെ (വസിച്ച്), ഭോഗ ബിലാസ കരി=ഭോഗങ്ങളനുഭവിച്ച്, കഛുകാല ഗഏം=കുറച്ചു കാലം കഴിയുമ്പോൾ, പുനി അവധ ഭുആല=അനന്തരം അയോദ്ധ്യാരാജാവായി, ഹോഇഹഹു തബ=ഭവിക്കും. അപ്പോൾ, മൈം തുംഹാര സുത ഹോബ=ഞാൻ നിങ്ങളുടെ പുത്രനാകും.

അമരാവതിയിൽ നിങ്ങളിരുവരും വസിച്ചു ദേവലോകസുഖങ്ങളനുഭവിച്ചു കുറെ കാലം കഴിഞ്ഞുകൂടുക. പിന്നീടങ്ങ് അയോദ്ധ്യാരാജാവായി ഭവിക്കും. ആ അവസരത്തിൽ ഞാനങ്ങയ്ക്കു പുത്രനായി പിറക്കുകയും ചെയ്യും.

ചൗ: ഇച്ഛാമയ നരബേഷ സംബാരേം ഹോഇഹഉം
പ്രഗട നികേത തുംഹാരേം

അംസൻഹ സഹിത ദേഹ ധരി താതാ കരിഹഉം
ചരിത ഭഗത സുഖ ദാതാ

ഇച്ഛാമയ=സ്വേച്ഛയാ, നരബേഷ സംബാരേം=മനുഷ്യവേഷം ധരിച്ച്, തുംഹാരേം നികേത=അങ്ങയുടെ കൊട്ടാരത്തിൽ, പ്രഗട ഹോഇഹഉം=ഞാൻ പ്രത്യക്ഷനാകും: താതാ=ഹേ പിതാവേ, അംസൻഹ സഹിത=അംശങ്ങളോടുകൂടി, ദേഹ ധരി=ദേഹങ്ങൾ ധരിച്ച്, ഭഗത സുഖ ദാതാ=ഭക്തസുഖദാതാവായി, ചരിത കരിഹഉം=ചരിത്രങ്ങൾ സൃഷ്ടിക്കും.

സ്വേച്ഛയാ ഞാൻ മനുഷ്യവേഷം ധരിച്ച് അങ്ങയുടെ അരമനയിൽ ജനിക്കും. ഹേ പിതാവേ, എന്റെ അംശങ്ങളും ദേഹങ്ങൾ എടുത്തു ഭക്തസുഖത്തിനായി പ്രത്യക്ഷരാകും. അവിടെ ഞാൻ ചരിത്രം സൃഷ്ടിക്കും.

ജേ സുനി സാദര നര ബഡഭാഗീ ഭവ തരിഹഹിം
മമതാ മദ ത്യാഗീ
ആദി സക്തി ജേഹിം ജഗ ഉപജായാ സോഉ അവ-
തരിഹി മോരി യഹ മായാ

ജേ സാദര സുനി=യാതൊരാൾ ചരിത്രങ്ങൾ ആദരപൂർവ്വം കേട്ട്", ബഡഭാഗീ നര=മഹാഭാഗ്യവാന്മാരായ മനുഷ്യർ, മമതാ മദ ത്യാഗീ=മമതയും മദവും കൈവെടിഞ്ഞു", ഭവ തരിഹഹിം=സംസാരസാഗരം തരണം ചെയ്യും. മോരി യഹ മായാ=എന്റെ ഈ മായയായ, സോ ആദി സക്തി=ആദിശക്തിയും, അവതരിഹി=അവതരിക്കും. ജേഹിം=ആ മായയാണല്ലോ, ജഗ ഉപജായാ=പ്രപഞ്ചത്തെ സൃഷ്ടിച്ചിരിക്കുന്നതും.

എന്റെ ലീലകൾ ആദരപൂർവ്വം ശ്രവിച്ച് അതിഭാഗ്യവാന്മാരായ മനുഷ്യർ മമതയും മദവും കൈവെടിഞ്ഞു സംസാരസാഗരം തരണം ചെയ്യും. പ്രപഞ്ചത്തെ സൃഷ്ടിച്ച ഈ മായയായ ആദിശക്തിയും ലോകത്തിൽ അവതരിക്കും.

പുരഉബ മൈം അഭിലാഷ തുംഹാരാ സത്യ സത്യ
പന സത്യ ഹമാരാ
പുനി പുനി അസ കഹി കൃപാനിധാനാ അന്തരധാന
ഭഏ ഭഗവാനാ

മൈം തുംഹാരാ അഭിലാഷ=ഞാൻ നിങ്ങളുടെ അഭിലാഷം, പുരഉബ=നിറവേററുന്നുണ്ട്." കൃപാനിധാനാ ഭഗവാനാ=കൃപാനിധിയായ ഭഗവാൻ, പുനി പുനി അസ കഹി=വീണ്ടും വീണ്ടും ഇപ്രകാരം പറഞ്ഞു. ഹമാരാ പന സത്യ സത്യ സത്യ="എന്റെ

ഈ പ്രതിജ്ഞ സത്യമാണ്. സത്യം, സത്യം.'' അന്തരധാന ഭഏ= (എന്നിട്ട്) മറയുകയും ചെയ്തു.

ഞാൻ നിങ്ങളുടെ ആഗ്രഹം നിറവേററുന്നുണ്ട്. എൻെറ ഈ പ്രതിജ്ഞ സത്യമാണ്. കാരുണ്യനിധിയായ ഭഗവാൻ വീണ്ടും വീണ്ടും ഇങ്ങനെ അരുളിച്ചെയ്തു അപ്രത്യക്ഷനായി.

ദമ്പതി ഉര ധരി ഭഗതി കൃപാലാ തേഹിം ആശ്രമ
നിവസേ കഛു കാലാ
സമയ പാഇ തനു തജി അനായാസാ ജാഇ കീൻഹ
അമരാവതീ ബാസാ

കൃപാലാ ഭഗതി=ഭഗവൽഭക്തിയെ, ഉരധരി=ഹൃദയത്തിൽ വഹിച്ച്, ദമ്പതി=(ആ) ദമ്പതിമാർ, കഛു കാലാ=കുറച്ചുകാലം, തേഹിം ആശ്രമ=ആ ആശ്രമത്തിൽത്തന്നെ, നിവസേ=വസിച്ചു, സമയ പാഇ=യഥാകാലം, അനായാസാ=പ്രയാസംകൂടാതെ (അവർ), തനു തജി=ശരീരമുപേക്ഷിച്ചു, അമരാവതി ജാഇ=അമരാവതിയിൽ ചെന്നു, ബാസാ=വസിച്ചു

ഭഗവൽഭക്തി ഹൃദയത്തിൽ വഹിച്ചു മനുരാജാവും പത്നിയായ ശതരൂപയും കുറച്ചുകാലംകൂടി ആ ആശ്രമത്തിൽത്തന്നെ വസിച്ചു. ദേഹവിയോഗത്തിനുള്ള സമയമായപ്പോൾ നിഷ്പ്രയാസം അവർ ദേഹം ഉപേക്ഷിച്ചു ദേവലോകത്തിൽ ചെന്നു അവിടെ നിവസിച്ചു.

ദോ: യഹ ഇതിഹാസ പുനീത അതി ഉമഹി കഹീ
ബൃഷകേതു
ഭരദ്വാജ സുനു അപര പുനി രാമജനമ കര ഹേതു

ബൃഷകേതു=ശിവൻ, യഹ അതി പുനീത ഇതിഹാസ=ഈ അതിപാവനമായ ഇതിഹാസം, ഉമഹി കഹീ=പാൎവ്വതിക്കുപദേശിച്ചു, ഭരദ്വാജ പുനി=ഹേ ഭരദ്വാജ, ഇനി, രാമജനമ കര=ശ്രീരാമാവ

താരത്തിന്നുള്ള, അപര ഹേതു=മററൊരു കാരണവും, സുനു=കേട്ടു കൊള്ളുക.

ഏററവും പവിത്രമായ ഈ ഇതിഹാസം ശിവൻ പാൎവ്വതിയെ ധരിപ്പിച്ചു. ഹേ ഭരദ്വാജ, ശ്രീരാമാവതാരത്തിന്നുള്ള മററൊരു കാരണവും ഇനി അങ്ങു കേൾക്കു. [രാമാവതാരം ഒരേഒരു കാരണത്താൽ ഉണ്ടായതല്ലെന്നുള്ളതിന്നു് ഇനിയും ന്യായം കാണിക്കുന്നു.]

ചൗ: സുനു മുനി കഥാ പുനീത പുരാനീ ജോ ഗിരിജാ
പ്രതി സംഭു ബഖാനീ
ബിസ്വ ബിദിത ഏക കൈകയ ദേസൂ
സത്യകേതു തഹം ബസഇ നരേസൂ

മുനി=ഹേ ഭരദ്വാജ മുനേ, പുരാനീ പുനീത കഥാ=പൗരാണികവും പവിത്രവുമായ ഒരു കഥ (പറയാം), സുനോ=കേൾക്കു, ജോ ഗിരിജാപ്രതി=അതു പാൎവ്വതിയെ, സംഭു ബഖാനീ=ശിവൻ വിസ്തരിച്ചു കേൾപ്പിച്ചതുമാണു്, ബിസ്വ ബിദിത=ലോകപ്രസിദ്ധമായി, കൈകയ ഏക ദേസൂ=കേകയമെന്നൊരു രാജ്യമുണ്ടു്, തഹം സത്യകേതു=അവിടെ സത്യകേതു എന്ന, നരേസൂ ബസഇ=രാജാവു് വാണിരുന്നു.

ഹേ ഭരദ്വാജ, പാൎവ്വതിക്കു ശിവൻ ഉപദേശിച്ചതും പൗരാണികവും പവിത്രവുമായ ഒരു കഥ ഞാനങ്ങയോടു പറയാം. കേൾക്കു. ലോകപ്രസിദ്ധമായി കേകയമെന്നൊരു രാജ്യമുണ്ടു്. അവിടെ പണ്ടു സത്യകേതു എന്നൊരു രാജാവു് വാണിരുന്നു.

ധരമ ധുരംധര നീതി നിധാനാ തേജ പ്രതാപ
സീല ബലവാനാ
തേഹി കേം ഭഏ ജുഗല സുത ബീരാ സബ ഗുന
ധാമ മഹാ രനധീരാ

ധരമ ധുരന്ധര=അദ്ദേഹം ധൎമ്മധുരന്ധരനും, നീതി നിധാന=നീതിവിശാരദനും, തേജ പ്രതാപ=തേജസ്വിയും, പ്രതാപിയും,

സീല ബലവാനാ=ശീലബലങ്ങളോടുകൂടിയവനും ആയിരുന്നു, തേഹികേം ബീരാ=അദ്ദേഹത്തിന്ന വീരന്മാരും, സബഗുന ധാമ= സൎവ്വഗുണനികേതന്മാരും, മഹാ രനധീരാ=ഏററവും പരാക്രമികളും ആയ, ജുഗല സുത ഭഏ=രണ്ടു പുത്രന്മാരുണ്ടായി.

ധൎമ്മധുരന്ധരനും നീതിവിശാരദനും തേജസ്വിയും പ്രതാപശാലിയും സൗശീല്യം പ്രാബല്യം എന്നിവയോടുകൂടിയവനും ആയിരുന്ന ആ സത്യകേതു രാജാവിന്നു സൎവ്വഗുണസമ്പന്നന്മാരും പരാക്രമശാലികളും രണധീരന്മാരുമായ രണ്ടു പുത്രന്മാരുണ്ടായിരുന്നു.

രാജ ധനീ ജോ ജേഠ സുത ആഹീ നാമ പ്രതാപ
ഭാനു അസ താഹീ
അപര സുതഹി അരിമൎദ്ദന നാമാ ഭുജബല അതുല
അചല സംഗ്രാമാ

ജോ ജേഠ സുത=ഏതൊരു ജ്യേഷ്ഠപുത്രൻ, രാജധനീ ആഹീ=രാജ്യാവകാശിയാണോ, അസ താഹീ നാമ=ആ അദ്ദേഹത്തിന്റെ പേർ, പ്രതാപ ഭാനു=പ്രതാപഭാനു എന്നായിരുന്നു, അപര സുതഹി നാമാ=രണ്ടാമത്തെ മകന്നു പേർ, അരിമൎദ്ദന=അരിമൎദ്ദനനെന്നായിരുന്നു, അതുല ഭുജബല=(അദ്ദേഹം) അതുലമായ ഭുജബലത്തോടുകൂടിയവനും, സംഗ്രാമ അചല=സമരത്തിൽ അചഞ്ചലനുമായിരുന്നു.

രാജ്യാവകാശിയായ ജ്യേഷ്ഠപുത്രന്റെ പേർ പ്രതാപഭാനു എന്നും, അതുലഭുജബലനും സമരസ്ഥിരനുമായ രണ്ടാമത്തെ പുത്രന്റെ പേർ അരിമൎദ്ദനൻ എന്നും ആയിരുന്നു.

ഭാഇഹി ഭാഇഹി പരമ സമീതീ സകല ദോഷ
ഛല ബരജിത പ്രീതീ
ജേഠേ സുതഹി രാജ നൃപ ദീൻഹാ ഹരി ഹിത
ആപു ഗവന ബന കീൻഹാ

ഭാഇഹി ഭാഇഹി=സഹോദരനും സഹോദരനുമായി അന്യോന്യം, പരമ സമീതീ=ഏററവും സഹാനുഭൂതിയിലാണ് കഴിഞ്ഞുകൂടി യതു്, സകല ദോഷ ഛല=സമസ്തദോഷങ്ങളും കാപട്യങ്ങളും, വരജിത പ്രീതീ=വജ്ജിച്ചുകൊണ്ടുള്ള പ്രീതിയായിരുന്നു (അവരു ടേതു്), ജേഠേ സുതഹി=ജ്യേഷ്ഠപുത്രനായ പ്രതാപഭാനുവിനു, നൃപ രാജ ദീൻഹാ=സത്യകേതു രാജാവു് രാജ്യം നല്കി, ഹരിഹിത ആപു=ഭഗവൽഭജനാത്ഥം സത്യകേതു, ബന ഗവന കീൻഹാ= വനത്തിലേക്ക പോയി.

പ്രതാപഭാനുവും അരിമദ്ദനനും പരസ്പരസ്നേഹവിശ്വാസങ്ങ ളോടും അന്യോന്യസഹാനുഭൂതിയോടുംകൂടി നിർദ്ദോഷരും നിഷ്ക പടമതികളുമായി ജീവിച്ചുപോന്നു. മൂത്തപുത്രനായ പ്രതാപഭാന വിനു യഥാകാലം രാജ്യം നൽകി പിതാവായ സത്യകേതു ഭഗവൽ ഭജനാത്ഥം വനത്തിലേയ്ക്കെഴുന്നള്ളി.

ദോ: ജബ പ്രതാപരബി ഭയേഉ നൃപ ഫിരി ദോഹാഈ
ദേസ
പ്രജാ പാല അതി ബേദബിധി കതഹും നഹിം
അഘ ലേസ

പ്രതാപരബി ജബ=പ്രതാപഭാനു എപ്പോൾ, നൃപ ഭയേഉ=മഹാ രാജാവായോ അപ്പോൾ, ദേസ ദോഹാഈ ഫിരി=(ആ വസ്തുത) ദേശമെങ്ങും വിളംബരംചെയ്തു, അതി ബേദബിധി=വേദവിധി പ്രകാരം, പ്രജാ പാല=പ്രജകളെ പാലിച്ചു, കതഹും അഘ=എ ങ്ങും പാപം, ലേസ നഹിം=ലേശവും ഉണ്ടായില്ല.

പ്രതാപഭാനു രാജാവായി വാഴിക്കപ്പെട്ട സംഗതി നാടൊ ട്ടുക്ക വിളംബരപ്പെടുത്തി. അദ്ദേഹം വേദവിധികളനുസരിച്ചു പ്രജാപാലനംചെയ്തു. ഒരിടത്തും പാപാചരണം ഉണ്ടായില്ല.

ചൗ: നൃപ ഹിതകാരക സചിവ സയാനാ നാമ ധരമ
രുചി സുക്ര സമാനാ

സചിവ സയാന ബന്ധു ബലബീരാ ആപു
പ്രതാപപുഞ്ജ രനധീരാ

നൃപ ഹിതകാരക=രാജാവിന്നു ഹിതകാരിയും, സുക്ര സമാനാ=ശുക്രതുല്യനും, സയാനാ=പ്രഗത്ഭനുമായി, ധരമരുചി നാമ=ധൎമ്മരുചി എന്നു പേരോടുകൂടിയ ഒരു, സചിവ=സചിവനുണ്ടായിരുന്നു, സയാന സചിവ=പ്രഗത്ഭനായമന്ത്രി, ബലബീരാ ബന്ധു=ബലവീൎയ്യമുള്ള സഹോദരൻ, ആപു=രാജാവാണെങ്കിൽ, പ്രതാപപുഞ്ജ=പ്രതാപിയും, രനധീരാ=സമരധീരനും.

പ്രതാപഭാനുവിൻെറ സചിവൻെറ പേർ ധൎമ്മരുചി എന്നായിരുന്നു. അദ്ദേഹം നൃപഹിതകാരിയും ശക്രസമാനനും പ്രഗത്ഭനുമായിരുന്നു. സചിവനോ ഏററവും സമൎത്ഥൻ; ബലവും വീൎയ്യവും തികഞ്ഞ അനുജൻ; രാജാവോ പ്രതാപിയും സമരധീരനും. [ഇതിൽ പരം എന്താണിനിവേണ്ടതു്?]

സേന സംഗ ചതുരംഗം അപാരാ അമിത സഭട
സബ സമര ജുഝാരാ
സേന ബിലോകി രാഉ ഹരഷാനാ അരു ബാജേ
ഗഹ ഗഹേ നിസാനാ

സംഗ അപാരാ=അതോടൊപ്പംതന്നെ അപാരമായ, ചതുരംഗ സേനാ=ചതുരംഗസൈന്യവും ഉണ്ടു്, സമര ജുഝാരാ=രണപ്രിയന്മാരായിരുന്നു, അമിത സബ സുഭട=കണക്കററ എല്ലാ വിശിഷ്ട യോദ്ധാക്കളും, സേന ബിലോകി=സൈന്യത്തെ വീക്ഷിച്ചു്, രാഉ ഹരഷാനാ=രാജാവു് സന്തുഷ്ടനാവുകയും, അരു ഗഹ ഗഹേ ബാജേ നിസാനാ=ആൎപ്പൊടത്തിമേളപ്പോടേ പെരുമ്പറമുഴക്കിക്കുകയുംചെയ്തു.

യോഗ്യനായ മന്ത്രിയും പ്രഗത്ഭനായ സഹോദരനും സഹായികളായ ആ സമൎത്ഥനായ രാജാവിനു് ആനപ്പടയും കുതിരപ്പടയും തേർപ്പടയും കാലാൾപ്പടയും കണക്കററവണ്ടു്. യോദ്ധാക്കന്മാരോ സമരപ്രിയന്മാരും. ആ വമ്പിച്ച സേനയെകണ്ടു് പ്രതാപ

ഭാനു സന്തുഷ്ടനാവുകയും, ദിഗ്വിജയ സന്നദ്ധനായി ആഹ്ലാദത്തി മപ്പോടേ പെരുമ്പറമുഴക്കിക്കുകയും ചെയ്തു.

ബിജയ ഹേതു കടകഈ ബനാഈ സുദിന സാധി
നൃപ ചലേഉ ബജാഈ
ജഹം തഹം പരീം അനേക ലരാഈം ജീതേ സകല
ഭൂപ ബരിആഈ

ബിജയഹേതു=ദിഗ്വിജയാത്ഥം, കടകഈ ബനാഈ=സൈന്യങ്ങളെ ഒരുക്കി, സുദിന സാധി=നല്ലദിവസം നോക്കി, നൃപ ബജാഈ ചലേഉ=രാജാവു് പടഹമടിപ്പിച്ചു യാത്രയായി, ജഹം തഹം=എവിടെയെവിടെവെച്ചെല്ലാം, അനേക ലരാഈ=നിരവധിസമരം, പരീ=ഉണ്ടായോ അവിടെവെച്ചെല്ലാം, സകല ഭൂപ=സകല (ശത്രു) രാജാക്കന്മാരേയും (പ്രതാപഭാനു), ബരിആഈ ജീതേ=ബലാൽ കീഴടക്കി.

പ്രതാപഭാനു ദിഗ്വിജയാത്ഥം സൈന്യങ്ങളെ ഒരുക്കി നല്ല ദിവസംനോക്കി പ്രയാണം ആരംഭിച്ചു. പലസ്ഥലത്തുവെച്ചും ശത്രുരാജാക്കന്മാരുമായി സംഘട്ടനങ്ങളുണ്ടായി. ആ യുദ്ധങ്ങളിൽ പ്രതാപഭാനു ജയിക്കുകയും എതിരാളികളെയെല്ലാം തൻെറ ശക്തിക്കു കീഴ്പ്പെടുത്തുകയുംചെയ്തു.

സപ്ത ദീപ ഭുജബല ബസ കീൻഹേ ലൈ ലൈ
ദണ്ഡ ഛാഡി നൃപ ദീൻഹേ
സകല അവനി മണ്ഡല തേഹി കാലാ ഏക
പ്രതാപ ഭാനു മഹിപാലാ

സപ്തദീപ=സപ്തദീപങ്ങളേയും, ഭുജബല=ഭുജബലത്താൽ (പ്രതാപഭാനു), ബസ കീൻഹേ=വശത്താക്കി, ദണ്ഡ ലൈ ലൈ=കപ്പം വാങ്ങി, നൃപ ഛാഡി ദീൻഹേ=രാജാക്കന്മാരെ അദ്ദേഹം വിട്ടയച്ചു, തേഹി കാലാ=ആ കാലത്തു്, സകല അവനി മണ്ഡല=സർവ്വഭൂമിക്കും, മഹിപാലാ=രാജാവു്, പ്രതാപ ഭാനു ഏക=പ്രതാപഭാനു മാത്രമായിരുന്നു.

ജംബൂദ്വീപം, ശാകദ്വീപം, കുശദ്വീപം, ക്രൗഞ്ചദ്വീപം, പുഷ്കരദ്വീപം, ശാല്മലീദ്വീപം, ഗോമേദദ്വീപം ഇവയാണ് സപ്തദ്വീപങ്ങൾ. ഇവയെല്ലാം കൈയ്യൂക്കുകൊണ്ട് പ്രതാപഭാനു കീഴടക്കി. ശരണാഗതരായ രാജാക്കന്മാരിൽനിന്നു കപ്പംവാങ്ങി അവരെ അദ്ദേഹം വിട്ടയച്ചു. അക്കാലത്തു് സകലഭൂമിക്കും പ്രതാപഭാനുവായിരുന്നു ഏക രാജാവു്. [അങ്ങനെ അദ്ദേഹം സാർവ്വഭൗമനെന്ന പേർ അന്വർത്ഥമാക്കി ]

ദോ: സ്വബസ ബിസ്വകരി ബാഹുബല നിജ പുര
കീൻഹ പ്രബേസു
അരഥ ധരമ കാമാദി സുഖ സേവഇ സമയം
നരേസു

ബാഹുബല=കൈയ്യൂക്കിനാൽ, ബിസ്വ=വിശ്വത്തെ, സ്വബസ കരി=സ്വാധീനമാക്കി (പ്രതാപഭാനു), നിജപുര=സ്വനഗരത്തിലേക്കു പ്രബേസു കീൻഹാ=പ്രവേശിച്ചു, സമയം നരേസു=യഥാകാലം രാജാവു്, ധരമ അരഥ കാമാദി സുഖ=ധർമ്മാർത്ഥകാമാദികളായ സുഖങ്ങൾ, സേവഇ=അനുഭവിച്ചു.

സ്വഭുജബലത്താൽ പ്രതാപഭാനു വിശ്വമെല്ലാം ജയിച്ചു കീഴടക്കി. സ്വനഗരത്തിലേക്കു തിരിച്ചെഴുന്നള്ളി. യഥാകാലം അദ്ദേഹം രാജധാനിയിലിരുന്നു ലൗകികങ്ങളായ എല്ലാ സുഖങ്ങളും അനുഭവിച്ചു.

ചൗ: ഭൂപ പ്രതാപഭാനു ബല പാഈ കാമധേനു ഭൈ
ഭൂമി സുഹാഈ
സബ ദുഖ ബരജിത പ്രജാ സുഖാരീ ധരമ
സീല സുന്ദര നര നാരീ

പ്രതാപഭാനു ഭൂപ=പ്രതാപഭാനു ചക്രവർത്തിയുടെ, ബല പാഈ=ശക്തി സമാർജ്ജിച്ചു്, സുഹാഈ ഭൂമി=സുന്ദരിയായ ധരണീദേവി, കാമധേനു ഭൈ=കാമധേനുവായി ഭവിച്ചു, ബരജിത സബ ദുഖ=വർജ്ജിക്കപ്പെട്ട സമസ്തക്ലേശങ്ങളോടും കൂടിയ, പ്രജാ സുഖാരീ=

പ്രജകാം സുഖികളായിത്തീന്ന, നര നാരീ=പുരുഷന്മാരും സ്ത്രീകളും, സുന്ദര ധരമ സീലാ=സൗന്ദര്യവും ധമ്മശീലവും ഉള്ളവരായിഭവിച്ചു.

ഭൂമിദേവിയ്ക്കു ചക്രവത്തിയായ പ്രതാപഭാനുവിന്റെ ബലം ലഭിച്ചപ്പോഠം ആ സുന്ദരിയായ ദേവി സകലജനങ്ങഠംക്കും സവ്വാഭീഷ്ടപ്രദയായിത്തീന്നു. പ്രജകാംക്കാക്കും ഒരുതരത്തിലുമുള്ള ക്ലേശങ്ങഠം ഉണ്ടായില്ല. അവർ തികച്ചും സുഖം അനുഭവിച്ചു. പുരുഷന്മാരും സ്ത്രീകളും സൗന്ദര്യവും ധമ്മശീലവും ഉള്ളവരായിഭവിച്ചു.

സചിവ ധരമരുചി ഹരി പദ പ്രീതി നൃപ ഹിത
ഹേതു സിഖവ നിത നീതി
ഗുര സുര സന്ത പിതര മഹിദേവ കരഇ സദാ
നൃപ സബ കൈ സേവാ

ധരമരുചി സചിവ=ധമ്മരുചിയായ സചിവൻ, ഹരി പദ പ്രീതി=ഭഗവൽപാദഭക്തനായിരുന്നു, നൃപ ഹിത ഹേതു നിത=രാജാവിനു ശ്രേയസ്സിനുവേണ്ടി നിത്യവും, നീതി സിഖവ=നീതി ഉപദേശിക്കയും ചെയ്തിരുന്നു, ഗുര, സുര, സന്ത=ആചാര്യൻ, ദേവന്മാർ, സജ്ജനങ്ങഠം, പിതര മഹിദേവാ=പിതൃക്കഠം, ബ്രാഹ്മണർ, സബ കൈ സദാ=ഇവരെയെല്ലാം എല്ലായ്പ്പോഴും, നൃപ സേവാ കരഇ=രാജാവു് ഭജിച്ചിരുന്നു.

ധമ്മരുചി എന്നു പേരായ മന്ത്രി ഭഗവദ്ഭക്തനായിരുന്നു. അദ്ദേഹം രാജാവിന്റെ നന്മക്കുവേണ്ടി നിത്യവും നീതി ഉപദേശിക്കുകയും ചെയ്തുപോന്നു. ആചാര്യൻ, ദേവന്മാർ, സജ്ജനങ്ങഠം, പിതൃക്കഠം, ബ്രാഹ്മണർ ഇവരെയെല്ലാം പ്രതാപഭാനു സദാ സേവിച്ചിരുന്നു.

ഭൂപ ധരമ ജേ ബേദ ബഖാനേ സകല കരഇ
സാദര സുഖമാനേ
ദിന പ്രതി ദേഇ ബിബിധ ബിധി ദാനാ സുനഇ
സാസ്ത്ര ബര ബേദ പുരാനാ

ബേദ ജേ ഭ്രപ ധരമ ബഖാനേ=വേദങ്ങളിൽ എന്തെല്ലാ രാജധൎമ്മ ങ്ങളാണോ പ്രതിപാദിക്കപ്പെട്ടിരിക്കുന്നതു്, സകല സുഖ മാനേ= അവയെല്ലാം സുഖകരങ്ങളായി ഗണിച്ച്, സാദര കരഇ=(രാജാവു്) ആദരപൂൎവ്വം അനുഷ്ഠിച്ചു, പ്രതിദിന=നിത്യവും, ബിബിധ ബിധി ദാനാ=അനേകതരത്തിലുള്ള ദാനങ്ങൾ (അദ്ദേഹം), ദേഇ ബര ബേദ=ചെയ്തു. ശ്രേഷ്ഠങ്ങളായ വേദങ്ങളും, ശാസ്ത്ര പുരാനാ= ശാസ്ത്രങ്ങളും പുരാണങ്ങളും, സുനഇ=ശ്രവിക്കുകയും ചെയ്തിരുന്നു.

വേദത്തിൽ അനുശാസിക്കുന്ന രാജധൎമ്മങ്ങളെല്ലാം സുഖപ്രദങ്ങളായി പരിഗണിച്ചുകൊണ്ടുതന്നെ രാജാവു അവ സാദരം അനുഷ്ഠിച്ചു. അദ്ദേഹം അൎത്ഥികൾക്കു ദിവസന്തോറും നിരവധി ദാനങ്ങൾ ചെയ്തു. വേദങ്ങളും പുരാണങ്ങളും ശാസ്ത്രങ്ങളും രാജാവു സശ്രദ്ധം കേൾക്കുകയും ചെയ്തിരുന്നു.

നാനാ ബാപീം കൂപ തഡാഗാ സുമന ബാടികാ
സുന്ദര ബാഗാ
ബിപ്രഭവന സുരഭവന സുഹാഏ സബ തീരഥൻഹ
ബിചിത്ര ബനാഏ

നാനാ ബാപീം കൂപ=പലതരത്തിലുള്ള വാപികളും കിണറുകളും, തഡാഗാ ബാടികാ=തടാകങ്ങളും വാടികളും, സുന്ദര ബാഗാ= സുന്ദരാരാമങ്ങളും, ബിപ്രഭവനാ=അഗ്രഹാരങ്ങളും, സുഹാഏ സുരഭവന=പ്രിയദൎശകങ്ങളായ ദേവാലയങ്ങളും, ബിചിത്ര തീരഥൻഹ സബ=വിചിത്രതീൎത്ഥങ്ങളുമെല്ലാം (രാജാവു്), ബനാഏ=ഉണ്ടാക്കിച്ചു.

വിവിധസമ്പ്രദായങ്ങളിലുള്ള കുളങ്ങൾ, കിണറുകൾ, തടാകങ്ങൾ, വാടികൾ, മനോഹരോദ്യാനങ്ങൾ, ബ്രഹ്മാലയങ്ങൾ, ചേതോഹരങ്ങളായ ദേവാലയങ്ങൾ, വിചിത്രതീൎത്ഥങ്ങൾ എന്നിവയെല്ലാം രാജാവുണ്ടാക്കിച്ചു.

ദോ: ജഹം ലഗി കഹേ പുരാന ശ്രുതി ഏക ഏക
സബ ജാഗ

ബാര സഹസ്ര നൃപ കിഏു സഹിത അനുരാഗ

ശ്രുതി പുരാനാ=വേദങ്ങളിലും പുരാണങ്ങളിലും, ജഹം ലഗി=എത്ര മാത്രം യാഗങ്ങളെപ്പററി വണ്ണിച്ചിട്ടുണ്ടോ, ജാഗ സബ=ആ യാഗങ്ങളെല്ലാം, ഏക ഏക=പ്രത്യേകം പ്രത്യേകം, നൃപ=പ്രതാപഭാനു ചക്രവത്തി, സഹിത അനുരാഗ=ഏററവും ഭക്തിപൂവ്വം, സഹസ്ര ബാര കിഏു=ആയിരക്കണക്കിനു ചെയ്തിരുന്നു.

വേദപുരാണങ്ങളിൽ ഓരോ യാഗത്തെക്കുറിച്ചും എത്രത്തോളം വിസ്തരിച്ചു പറഞ്ഞിട്ടുണ്ടോ ആ യാഗങ്ങളെല്ലാം പ്രതാപഭാനു ചക്രവത്തി ഭക്തിശ്രദ്ധകളോടെ ആയിരം തവണ ചെയ്യിച്ചിട്ടുണ്ട്.

ചൗ: ഹൃദയം ന കഛു ഫല അനുസന്ധാനാ ഭൂപ
ബിബേകീ പരമ സുജാനാ
കരഇ ജേ ധരമ കരമ മന ബാനീ ബാസുദേവ
അപ്പിത നൃപ ഗ്യാനീ

ഹൃദയം ഫല=മനസ്സിൽ (ആ യജ്ഞങ്ങളുടെയെല്ലാം) ഫലം, കഛു ന=(രാജാവു്) കുറച്ചുപോലും (ആഗ്രഹിച്ചതേ) ഇല്ല. ഭൂപ പരമ ഗ്യാനീ=രാജാവു് ഏററവും ജ്ഞാനിയും, ബിബേകീ=ചതുരനുമായിരുന്നു. മനബാനീ ജേ ധരമ=മനോവാക്കുകളാൽ എന്തു ധമ്മവും, കരമ കരഇ=കമ്മവും അനുഷ്ഠിച്ചുവോ (അവയെ), ഗ്യാനീ നൃപ= ജ്ഞാനിയായ നൃപൻ, ബാസുദേവ അപ്പിത=ഭഗവാനു് അപ്പിച്ചിരുന്നു.

യാഗങ്ങൾ നടത്തുന്നതുകൊണ്ടു വിശിഷ്ടഫലങ്ങളുണ്ടെന്നു പ്രതാപഭാനുവും ഗ്രഹിച്ചിട്ടുണ്ടു്. പക്ഷേ ആ ഫലം ഒട്ടുംതന്നെ അദ്ദേഹം ആഗ്രഹിച്ചല്ല യാഗം നടത്തിയതു്. എന്തുകൊണ്ടെന്നാൽ അദ്ദേഹം മഹാജ്ഞാനിയും ചതുരനുമായിരുന്നു. മനസാ വാചാ അദ്ദേഹം എന്തൊരു ധമ്മവും കമ്മവും അനുഷ്ഠിച്ചിരുന്നുവോ അതെല്ലാം ഈശ്വരാപ്പിതങ്ങളായിരുന്നു. [ഗീത ഉദ്ഘോഷിക്കുന്നതും ഇതുതന്നെയല്ലേ? നോക്കുക:—

'കമ്മണ്യേവാധികാരസ്തേ മാഫലേഷു കദാചന
യൽകരോഷിയദശ്നാസി യജ്ജുഹോഷിദദാസിയൽ
യത്തപസ്യസി കൗന്തേയ തൽകുരുഷ്വമദപ്പണം'' അതായതു്
ഹേ കുന്തീപുത്ര, അർജ്ജുന, നിനക്കു കമ്മംചെയ്യാൻ മാത്രമാണ
ധികാരം. ഫലത്തിൽ ഒട്ടുംതന്നെ അധികാരമില്ല. നീ ചെയ്യു
ന്നതും, ഭക്ഷിക്കുന്നതും, ഹോമിക്കുന്നതും, ദാനംചെയ്യുന്നതും, തപ
സ്സനുഷ്ഠിക്കുന്നതും എന്നിൽ സമപ്പിച്ചു ആകട്ടെ ]

ചഢി ബര ബാജി ബാര ഏക രാജാ മൃഗയാ കര
സബ സാജി സമാജാ
ബിന്ധ്യാചല ഗംഭീര ബന ഗയഊ മൃഗ പുനീത
ബഹു മാരത ഭയഊ

ഏകബാര രാജാ=ഒരിക്കൽ പ്രതാപഭാനു, ബരബാജി ചഢി= ശ്രേഷ്ഠാശ്വത്തിൽ കേറി, മൃഗയാ കര=വേട്ടയ്ക്കുള്ള, സമാജാ സാജി=ഒരുക്കങ്ങൾകൂട്ടി, ബിന്ധ്യാചല=വിന്ധ്യപവ്വതത്തിലെ, ഗംഭീര ബന ഗയഊ=ഗംഭീരവനത്തിലേക്കു പുറപ്പെട്ടു, പുനീത ബഹു മൃഗ=പവിത്രങ്ങളായ നിരവധി മൃഗങ്ങളെ, മാരത ഭയഊ= അദ്ദേഹം കൊന്നൊടുക്കി.

സുഖമായും സന്തോഷമായും അദ്ദേഹം രാജധാനിയിൽ കഴി ഞ്ഞുകൂടുന്ന അക്കാലത്തു് ഒരിക്കൽ മൃഗയാവിനോദത്തിനു പോകു വാനുദ്ദേശിച്ചു് എല്ലാ ഏപ്പാടുകളും ചെയ്തു വിന്ധ്യപവ്വതത്തിലെ ഘോരകാന്താരത്തിലേക്കെഴുന്നള്ളുകയും വേട്ടയാടി നിരവധി പവിത്രമൃഗങ്ങളെ കൊന്നൊടുക്കുകയും ചെയ്തു. [പവിത്രമൃഗങ്ങളെ എന്നു വിശേഷിപ്പിച്ചതുകൊണ്ടു് അവയെ അദ്ദേഹം കൊന്നുകൂടാ ത്തതായിരുന്നു എന്നൊരു തോന്നൽ ഉണ്ടാകാം. ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടില്ല മൃഗയാവേളയിൽ അത്തരം ജീവികളുടെ വധം നിഷിദ്ധമെന്നു്. അതുകൊണ്ടാണദ്ദേഹം അവയെ നിഗ്രഹിച്ചതു്.]

ഫിരത ബിപിന നൃപ ദീഖ ബരാഹു ജനു ബന
ദുരേഉ സസിഹി ഗ്രസി രാഹു

ബഢ ബിധു നഹിം സമാത മുഖ മാഹീം മനഹ്ഹൂം
ക്രോധ ബസ ഉഗിലത നാഹീം

ഫിരത=(വനത്തിൽ) ചുററിത്തിരിഞ്ഞുകൊണ്ടിരിക്കെ, നൃപ ബരാഹ്ഹ ദീഖ=രാജാവു് ഒരു വരാഹത്തെ കണ്ട, രാഹ്ഹ സസിഹി ഗ്രസി=രാഹു ചന്ദ്രനെ വിഴുങ്ങി, ബന ദുരേഉ ജനു=കാട്ടിൽ ഒളിഞ്ഞിരിക്കുകയോ എന്നു തോന്നും, ബിധു ബഢ=ചന്ദ്രൻ വലുതായതുകൊണ്ടു്, മുഖ മാഹീം=വായിൽ, നഹിം സമാത=ഒതുങ്ങാതെ, ക്രോധ ബസ=ക്രോധവശനായി, മനഹ്ഹൂം ഉഗിലത നാഹീം=തുപ്പിക്കളയാനും ആവാതെ കഴിച്ചുകൂട്ടുകയാണോ എന്നും തോന്നും.

മൃഗയാ സംരംഭത്തിൽ ഏർപ്പെട്ട വനത്തിൽ ചുററിത്തിരിയുമ്പോരം രാജാവിന്നു് ഒരു പന്നിയെ കാണാനിടയായി. രാഹു ചന്ദ്രനെ വിഴുങ്ങി കാട്ടിൽ ഒളിഞ്ഞിരിക്കുകയാണോ എന്നും ചന്ദ്രൻ വലുതായതുകൊണ്ടു് വായിൽ ഒതുങ്ങാതെവന്നതിനാൽ കോപിച്ചു തുപ്പിക്കളയാനും ആകാതെ വിഷമാവസ്ഥയിൽ പെട്ടിരിക്കുകയാണോ എന്നും തോന്നും അതിനെ കണ്ടാൽ.

കോല കരാല ദസന ഛബി ഗാഈ തനു ബിസാല
പീവര അധികാഈ
ഘുരു ഘുരാത ഹയ ആ രൗ പാഏം ചകിത
ബിലോകത കാന ഉഠാഏം

കരാല കോല=ഭയങ്കരനായ പന്നിയുടെ, ദസന ഛബി=തേററകളുടെ ശോഭ, ഗാഈ=പ്രസ്താവാർഹമാണു്, ബിസാല തനു=സുദീർഘശരീരം, അധികാഈ പീവര=ഏററവും തടിച്ചതായിരുന്നു, ഹയ ആരൗ=(രാജാവിൻെറ)കുതിരയുടെ ആരവം, പാഏം=കേട്ടു്, ഘുരു ഘുരാത=(ആ പന്നി) ഘുരു ഘുരു എന്നു ശബ്ദിച്ചു്, കാന ഉഠാഏം=ചെവികരം കൂർപ്പിച്ചു, ചകിത ബിലോകത=ഭയത്തോടെ നോക്കാൻ തുടങ്ങി.

ആ പന്നിയുടെ തേററകളുടെ ശോഭ പ്രസ്താവാർഹം തന്നെ. അതിൻെറ നീളമേറിയ ദേഹം വളരെ തടിച്ചതായി

തുന്നു. രാജാശ്വത്തിൻെറ ഹ്രാരവം കേട്ടപ്പോൾ ആ വരാഹം ഘുരു ഘുരു എന്നു മുരണ്ടു് വിറപ്പിച്ചു് ഭയത്തോടേ നാലുപാടും നോക്കാൻ തുടങ്ങി.

ദോ: നീല മഹീധര സിഖര സമ ദേഖി ബിസാല
ബരാഹു
ചപരി ചലേഉ ഹയ സുടുകി നൃപ ഹാംകി ന
ഹോഇ നിബാഹു

നീല മഹീധര സിഖര സമ=നീലപർവ്വതത്തിൻെറ കൊടുമുടിക്കു തുല്യമായ, ബിസാല ബരാഹു ദേഖി=ക്രൂരൻ പന്നിയെ കണ്ടു്, സുടുകി ചപരി ഹയ നൃപ ചലേഉ=വിരണ്ട കുതിരയെ രാജാവു് വേഗം ഓടിച്ചു, ഹാംകി നിബാഹു ന ഹോഇ=ഓടിക്കയല്ലാതെ പോംവഴിയുണ്ടായില്ല.

നീലാചലത്തിൻെറ ശിഖരത്തിനു സമാനമായ ആ ക്രൂരൻ പന്നിയെ കണ്ടഉടനെ കുതിര വിരണ്ടു. രാജാവു് അതിനെ വേഗം തെളിച്ചു. അദ്ദേഹത്തിനു് അങ്ങനെ ചെയ്കയല്ലാതെ മററൊരു പോംവഴിയും ഇല്ല.

ചൗ: ആവത ദേഖി അധിക രവ ബാജി ചലേഉ
ബരാഹ മരുത ഗതി ഭാജീ
തുരത കീൻഹ നൃപ സര സന്ധാനാ മഹി
മിലി ഗയഉ ബിലോകത ബാനാ

അധിക രവ=അധികവേഗത്തോടേ, ബാജീ ആവത ദേഖി=കുതിര വരുന്നതുകണ്ടു, ബരാഹ മരുത ഗതി=പന്നി കാററുകണക്കുവേഗത്തിൽ, ഭാജീ ചലേഉ=ഓടിപ്പോയി, നൃപ തുരത=രാജാവു് ഉടനെ, സര സന്ധാനാ കീൻഹ=വില്ലിൽ ശരം തൊടുത്തു്, ബാനാ ബിലോകത=ശരം കണ്ടപ്പോൾ (പന്നി), മഹി മിലി ഗയഉ=നിലം പററിച്ചേർന്നു.

വർദ്ധിച്ച വേഗത്തിൽതന്നെ പിന്തുടൎന്നു കുതിരവരുന്നതു കണ്ടപ്പോൾ വരാഹം കാററുകണക്കെ ഓടിയകന്നു. രാജാവു് അതിനെ

പിന്തുടൎന്നു വില്ലിൽ ശരമെയ്പ്പിച്ചു. പന്നി ആ കാൎയ്യംകണ്ടു. ശരപാതത്തിൽനിന്നു രക്ഷപ്പെടുവാൻ ആ ജന്തു ഭൂമിയോടു് പററിച്ചേൎന്നു പാഞ്ഞു.

തകി തകി തീര മററീസ ചലാവാ കരി ഛല
സുഅര സരീര ബചാവാ
പ്രഗടത ദുരത ജാഇ മൃഗ ഭാഗാ രിസവസ ഭൂപ
ചലേഉ സംഗ ലാഗാ

മററീസ തകി തകി=രാജാവു് ഉന്നംവെച്ചുന്നംവെച്ചു്, തീര ചലാവാ=ബാണങ്ങൾ പ്രയോഗിച്ചു്, സുഅര ഛലകരി=പന്നിയാകട്ടെ വ്യാജം പ്രകടിപ്പിച്ചു, സരീര ബചാവാ=(അതിൻെറ ശരീരത്തെ (ശരമേല്ക്കാനിടയാകാതെ) രക്ഷിച്ചു, മൃഗ ദുരത=(ആ) മൃഗം വേഗം, പ്രഗടത ഭാഗാ ജാഇ=പ്രത്യക്ഷമാകും; ഉടനെ മറയും ഓടി, രിസവസ ഭൂപ=കോപപരിവശനായ രാജാവു്, സംഗ ലാഗാ ചലേഉ=പന്നിയെ തുടൎന്നു് കുതിരയെ ഓടിച്ചു.

പ്രതാപഭാനു രാജാവു് പന്നിയെ ലക്ഷ്യമാക്കി മൂൎച്ചയുള്ള ശരങ്ങൾ പ്രയോഗിച്ചു. എന്നാൽ പന്നിയാകട്ടെ വ്യാജം പ്രകടിപ്പിച്ചു ശരപാതത്തിൽനിന്നു സ്വശരീരത്തെ രക്ഷിക്കുകയും ചെയ്തു. ഒരിക്കൽ അതു പ്രത്യക്ഷമാകും; ഉടനെതന്നെ മറയുകയും ചെയ്യും. രാജാവിനു കോപം വൎദ്ധിച്ചു. അദ്ദേഹം പന്നിയെ പിന്തുടരുവാൻ തന്നെ തീൎച്ചമാനിച്ചു പന്നിപോയവഴിയെ കുതിരയേയും വിട്ടു.

ഗയഉ ദൂരി ഘന ഗഹന ബരാഹൂ ജഹം നാഹിന
ഗജ ബാജി നിബാഹൂ
അതി അകേല ബന ബിപുല കലേസൂ തദപി
ന മൃഗ മഗ തജഇ നരേസൂ

ബരാഹൂ=(ആ) പന്നി, ഘന ഗഹന=നിബിഡമായ വനത്തിൽ, ജഹം ഗജ ബാജി=എവിടെ ആനയും കുതിരയും, നിബാഹൂ നാഹിന=ചെല്ലുകയില്ലയോ അവിടേക്കു്, ദൂരി ഗയഉ=വളരെ ദൂരം കടന്നുചെന്നു; നരേസൂ=രാജാവു്, അകേല=ഏകാകിയായി, ബന

ബിപുല കലേസു=കാട്ടിൽ അദ്ദേഹം വളരെ ക്ലേശിക്കുകയുംചെയ്തു, തദപി=എന്നിട്ടും, മൃഗ മഗ=പന്നിയുടെ മാൎഗ്ഗത്തെ, ന തജഇ= കൈവിട്ടില്ല.

ആനയോ കുതിരയോ കടന്നുചെല്ലാത്ത നിബിഡവനത്തി ലേക്കു പന്നി പ്രവേശിച്ചു വളരെദൂരെയെത്തി. രാജാവു് ഒററ യ്ക്കായി. ആ കാട്ടിൽ സഞ്ചരിക്കാൻ അദ്ദേഹത്തിനു വളരെ ക്ലേ ശവും ഉണ്ടായി. എന്നിട്ടും പന്നിയെ പിന്തുടരുന്ന ശ്രമത്തിൽ നിന്നു അദ്ദേഹം പിന്തിരിഞ്ഞില്ല.

കോല ബിലോകി ഭൂപ ബഡ ധീരാ ഭാഗി പൈഠ
ഗിരിഗുഹാം ഗഭീരാ
അഗമ ദേഖി നൃപ അതി പഛിതാഇ ഫിരേഉ
മഹാവന പരേഉ ഭുലാഈ

ഭൂപ ബഡ ധീരാ=രാജാവു് മഹാധീരനെന്നു, ബിലോകി കോല= കണ്ടു് (ആ) പന്നി, ഭാഗി=കുതിച്ചുപാഞ്ഞു്, ഗഭീരാ ഗിരിഗുഹാം പൈഠ=പൎവ്വതത്തിലുള്ള ഗംഭീര ഗുഹയിലേക്കു പ്രവേശിച്ചു, അഗമ ദേഖി=(ഗുഹയിലേക്കു) പ്രവേശിക്കാൻ സാധ്യമല്ലെന്നു് കണ്ടു്, നൃപ പഛിതാഈ=പശ്ചാത്തപിച്ചു്, ഫിരേഉ=പിന്മാറി, മഹാബന പരേഉ=ആ കൊടുങ്കാട്ടിലുള്ള വഴിയും, ഭുലാഈ=അദ്ദേ ഹം മറന്നു.

രാജാവു് മഹാധീരനെന്നു കണ്ടു് ആ പന്നി പൎവ്വതത്തിലുള്ള ഗംഭീരമായൊരു ഗുഹയിലേക്കു പ്രവേശിച്ചു. ആ മൃഗത്തെ പിന്തു ടൎന്നു ചെല്ലുവാൻ നിവൃത്തിയില്ലെന്നു കണ്ടു രാജാവു് പിൻവാങ്ങി. ആ കൊടുങ്കാട്ടിലെ വഴിയും അദ്ദേഹം മറന്നു.

ദോ: ഖേദ ഖിന്ന ഛുദ്ധിത തൃഷിത രാജാ ബാജി
സമേത
ഖോജത ബ്യാകുല സരിത സര ജലബിനു ഭയഉ
അചേത

രാജാ ബാജി സമേത=രാജാവു് കുതിരയൊന്നിച്ചു്, ഛുധിത തൃഷിത=ക്ഷുൽപിപാസകളാൽ, ഖേദ ഖിന്ന=ഖേദഖിന്നനായി, സരിത സര=നദിയും സരസ്സും, ഖോജത=തേടി, ജലബിനു ബ്യാകുല=ജലംലഭിക്കാതെ വ്യാകുലനും, അചേത ഭയഉ=നിശ്ചേതനനമായി ഭവിച്ചു.

ആ ഘോരകാന്താരത്തിൽ വഴികാണാതെയും ക്ഷുൽപിപാസകളാൽ ക്ഷീണിച്ചും നദിയോ സരസ്സോ കണ്ടെത്തായ്കയാൽ ജലം ലഭിക്കാതെയും വ്യാകുലനും നിശ്ചേതനനമായി ഭവിച്ചു.

ചൗ: ഫിരത ബിപിന ആശ്രമ ഏക ദേഖാ തഹം
ബസ നൃപതി കപട മുനിബേഖാ
ജാസു ദേസ നൃപ ലീൻഹ ഛഡാഈ സമര
സേന തജി ഗയഉ പരാഈ

ബിപിന ഫിരത=വനത്തിൽ അലഞ്ഞുനടക്കേ, ഏക ആശ്രമ ദേഖാ=ഒരാശ്രമം കണ്ടു, തഹം കപട മുനിബേഖാ=ആ ആശ്രമത്തിൽ കപടമുനിവേഷത്തിൽ, നൃപതി ബസ=ഒരു രാജാവു വസിക്കുന്നുണ്ടായിരുന്നു, ജാസു ദേസ നൃപ=ഇദ്ദേഹത്തിന്റെ രാജ്യം പ്രതാപഭാനു രാജാവു്, ഛഡാഈ ലീൻഹ=നശിപ്പിക്കുകയും, സമരസേന തജി=യുദ്ധത്തിൽ സൈന്യത്തെ കൈവിട്ടു (ഇദ്ദേഹം), പരാഈ ഗയഉ=പാലായനം ചെയ്കയുമുണ്ടായി.

അങ്ങനെ രാജാവു ആ വനത്തിൽ സഞ്ചരിക്കെ ഒരാശ്രമം കണ്ടു. അതിൽ വസിക്കുന്നതു കപടമുനിവേഷം ചമഞ്ഞ ഒരു രാജാവാണു്. അദ്ദേഹം പ്രതാപഭാനുവായി നേരിട്ടു സമരത്തിൽ തോററു പ്രാണരക്ഷാൎത്ഥം ഓടി കാട്ടിലെത്തി മുനിവേഷം ധരിച്ചു ങ്ങനെ കഴിഞ്ഞുകൂട്ടുകയാണു്.

സമയ പ്രതാപ ഭാനു കര ജാനീ ആപന അതി
അസമയ അനുമാനി
ഗയഉ ന ഗൃഹ മന ബഹുത ഗലാനീ മിലാ ന
രാജഹി നൃപ അഭിമാനീ

പ്രതാപഭാനു കര=പ്രതാപഭാനുവിൻെറ, സമയ=(നല്ല) സമയവും, ആപന അതി അസമയ=തൻെറ ഏററവും ചീത്തയായ സമയവും, ജാനീ=ഗ്രഹിച്ച്, മന ബഹുത ഗലാനീ=മനസ്സിൽ വളരെ ഗ്ലാനിയുണ്ടായതിനാൽ, ഗൃഹ ന ഗഃയഉ=(അദ്ദേഹം) രാജമന്ദിരത്തിലേക്ക് (മടങ്ങി) പോയില്ല, അഭിമാനീ നൃപ=അഹങ്കാരിയായ (ആ) രാജാവ്, രാജഹിം നമിലാ=പ്രതാപഭാനുവിനേയും സമീപിക്കുകയുണ്ടായില്ല.

പ്രതാപഭാനുവിൻെറ നല്ല കാലവും തൻെറ ദുഷ്ക്കാലവും ഗ്രഹിച്ച് മനസ്സിൽ അതിയായ ഗ്ലാനിയോടുകൂടി രാജാവു അരമനയിലേക്ക മടങ്ങാതെ വനം പ്രാപിച്ചു. അഹങ്കാരിയായ അദ്ദേഹം പ്രതാപഭാനുവുമായി ആഭിമുഖ്യത്തിനും തയാറായില്ല.

രിസ ഉര മാരി രങ്ക ജിമി രാജാ ബിപിന ബസഇ
താപസ കേം സാജാ
താസു സമീപ ഗവന നൃപ കീൻഹാ യഹ പ്രതാപ
രബി തേഹിം തബ ചീൻഹാ

രിസ ഉര മാരി=ഈഷ്യ ഹൃദയത്തിലൊതുക്കി, രങ്ക ജിമി=ദരിദ്രനെന്നപോലെ, താപസ കേം സാജാ=താപസൻെറ വേഷത്തിൽ, രാജാ ബിപിന ബസഇ=വനത്തിൽ രാജാവു വസിക്കാൻതുടങ്ങി, നൃപ താസു സമീപ=(പ്രതാപഭാനു) രാജാവ് അദ്ദേഹത്തിൻെറ സമീപം, ഗവന കീൻഹാ=ചെന്നു, യഹ പ്രതാപ രബി=ഇതു പ്രതാപഭാനുതന്നെയാണ എന്നു, തേഹിം തബ ചീൻഹാ=അദ്ദേഹത്തിനു അപ്പോൾ മനസ്സിലായി.

പരാജിതനായ രാജാവു ഈഷ്യ ഹൃദയത്തിലടക്കി ദരിദ്രനെപ്പോലെ താപസവേഷത്തിൽ വനവാസമാരംഭിച്ചു. ആ രാജാവിനെയാണ് പ്രതാപഭാനു സമീപിച്ചതു്. ആഗതൻ പ്രതാപഭാനുതന്നെയെന്നു താപസരാജാവും ഗ്രഹിച്ചു.

രാഉ തൃഷിത നഹിം സോ പഹിചാനാ ദേഖി
സുബേഷ മഹാമുനി ജാനാ

ഉതരി തുരഗ തേം കീൻഹ പ്രനാമാ പരമ ചതുര ന
കഹേഉ നിജ നാമാ

രാഉ തൃഷിത=(പ്രതാപഭാനു) രാജാവു് ദാഹവിവശനായിരുന്നതിനാൽ, സോ നഹിം പഹിചാനാ=അദ്ദേഹം താപസനാരെന്നറിഞ്ഞില്ല, സുബേഷ ദേഖി=വിശിഷ്ടവേഷം കണ്ടു്, മഹാമുനി ജാനാ=മഹർഷിയാണെന്നു ഗ്രഹിച്ചു്, തുരഗ തേം ഉതരി=കുതിരയിൽനിന്നിറങ്ങി, പ്രനാമ കീൻഹ=പ്രണമിച്ചു, പരമ ചതുര=പരമചതുരനായിരുന്നതിനാൽ, നിജ നാമാ ന കഹേഉ=തന്റെ പേർ പറയുകയുണ്ടായില്ല.

ദാഹവിവശനായിരുന്നതുകൊണ്ടു് ആ താപസനാരാണു് എന്നു ഗ്രഹിക്കാൻ പ്രതാപഭാനുവിനു കഴിഞ്ഞില്ല. ശ്രേഷ്ഠവേഷം കണ്ടപ്പോൾ ഒരു മഹർഷിയാണെന്നേ അദ്ദേഹത്തിനു് തോന്നിയുള്ളു. ഉടൻതന്നെ പ്രതാപഭാനു കുതിരപ്പുറത്തുനിന്നിറങ്ങി താപസനെ പ്രണമിച്ചു. പക്ഷേ ചതുരനായ അദ്ദേഹം തന്റെ പേർ പറയുകയുണ്ടായില്ല—പേർ പറഞ്ഞു നമസ്കരിക്കേണ്ടതു മര്യാദയാണെങ്കിൽക്കൂടിയും.

ദോ: ഭൂപതി തൃഷിത ബിലോകി തേഹിം സരബരു
ദീൻഹ ദേഖാഇ
മജ്ജന പാന സമേത ഹയ കീൻഹ നൃപതി
ഹരഷാഇ

ഭൂപതി തൃഷിത ബിലോകി=രാജാവു ദാഹപരവശനെന്നു കണ്ടു, തേഹിം സരബരു=അദ്ദേഹത്തിനു് പൊയ്ക, ദേഖാഇ ദീൻഹ നൃപതി=കാട്ടിക്കൊടുത്തു. രാജാവു്, ഹയ സമേത ഹരഷാഇ=കുതിരയോടൊപ്പം, സസന്തോഷം, മജ്ജന പാന കീൻഹ=സ്നാനപാനങ്ങൾ ചെയ്തു.

പ്രതാപഭാനു രാജാവു ദാഹത്താൽ വിവശനാണെന്നു കണ്ടു താപസരാജാവു് ആഗതനു പൊയ്ക കാട്ടിക്കൊടുത്തു. രാജാവു കുതിരയെ കുളിപ്പിച്ചു വെള്ളം കുടിപ്പിക്കയും സ്വയം സ്നാനപാനങ്ങൾ നിർവ്വഹിക്കുകയും ചെയ്തു.

ചൗ: ഗൈ ശ്രമ സകല സുഖീ നൃപ ഭയഊ നിജ
ആശ്രമ താപസ ലൈ ഗയഊ
ആസന ദീൻഹ അസ്ത രബി ജാനീ പുനി
താപസ ബോലേഉ മൃദു ബാനീ

സകല ശ്രമ ഗൈ=എല്ലാ ക്ഷീണവും തീൎന്നു്, നൃപ സുഖീ ഭയഊ= രാജാവു് സ്വസ്ഥനായി ഭവിച്ചു, താപസ=താപസ(രാജാവു്), നിജ ആശ്രമ=തന്റെ ആശ്രമത്തിലേക്ക (പ്രതാപഭാനുവിനെ), ലൈ ഗയഊ=കൂട്ടിക്കൊണ്ടുപോയി, രബി അസ്ത ജാനീ=സൂൎയ്യൻ അസ്തമിച്ചു എന്നറിഞ്ഞു്, ആസന ദീൻഹ=(അതിഥിക്കു്) ഇരിപ്പിടം നൽകുകയും, താപസ പുനി=താപസൻ പിന്നീട്ടു്, മൃദു ബാനീ ബോലേഉ=മൃദുവാക്കുകളാൽ ഇപ്രകാരം പറയുകയുംചെയ്തു.

സ്നാനപാനങ്ങൾ കഴിഞ്ഞതോടുകൂടി പ്രതാപഭാനുവിന്റെ ക്ഷീണം തീൎന്നു; അദ്ദേഹം സ്വസ്ഥനായി. താപസൻ തന്റെ ആശ്രമത്തിലേക്ക പ്രതാപഭാനുവിനെ കൂട്ടിക്കൊണ്ടുപോയി. സൂൎയ്യൻ അസ്തംഗതനായി. താപസൻ അതിഥിക്ക പീഠം നല്കി ഇരുത്തിയതിനുശേഷം മൃദുവാക്കുകളാൽ ഇപ്രകാരം പറഞ്ഞു:—

കോ തുംഹ കസ ബന ഫിരഹു അകേലേം സുന്ദര
ജുബാ ജീബ പരഹേലേം
ചക്രബത്തി കേ ലച്ഛന തോരേം ദേഖത ദയാ
ലാഗി അതി മോരേം

തുംഹ കോ=അങ്ങു ആരാണു്?, ബന അകേലേം=വനത്തിൽ ഏകാകിയായി, കസ ഫിരഹു=എന്താണലയുന്നതു്?, സുന്ദര ജുബാ= സുന്ദരനും യുവാവുമായിരുന്നിട്ടു്, ജീബ പരഹേലേം=ജീവിതത്തോടെന്താണിത്ര അനാദരവു്?, തോരേം ചക്രബത്തി ലച്ഛന ദേഖത= അങ്ങയുടെ ചക്രവൎത്തിലക്ഷണം കാണുമ്പോൾ, മോരേം അതി ദയാ ലാഗീ=എനിയ്ക്കു ഏററവും ദയതോന്നുന്നു.

ഹേ യുവാവേ, ആരാണങ്ങു്? എന്താണിങ്ങനെ ഒററയ്ക്കു കാട്ടിൽ ഉഴലുന്നതു്? അങ്ങു സുന്ദരനാണു്; യുവാവാണു്. എന്നി

ട്ടം ജീവിതം അപായപ്പെട്ടതാണെന്തിനു തുനിയുന്നു? അങ്ങയിൽ ചക്രവൎത്തിലക്ഷണം കണ്ട എനിക്കങ്ങയുടെ പേരിൽ വല്യതായ ദയ ഉണ്ടാകുന്നുണ്ട്. [നഖം, കൈത്തലം, കാൽത്തലം, കടക്കണ്ണുകൾ എന്നിവ അരുണവൎണ്ണമായിരിക്കുക; കൈകൾ, ജംഘകൾ, കപോലം ഇവ ഒരുപോലെ ഇരിക്കുക; മുഖം, നേത്രം, വായ, ജിഹ്വാ, ഓഷ്ഠം, താലു ഇവയെല്ലാം കമലസമാനമായിരിക്കുക; കൈത്തലത്തിൽ ചക്രാകൃതിയിൽ രേഖകളുണ്ടായിരിക്കുക ഇതെല്ലാം ചക്രവൎത്തിലക്ഷണമാണ്.]

നാമ പ്രതാപ ഭാനു അവനീസാ താസു സചിവ
മൈം സുനഹു മുനീസാ
ഫിരത അഹേരേം പരേഉം ഭുലാഈ ബഡേം ഭാഗ
ദേഖേഉം പദ ആഈ

മുനീസാ=ഹേ മഹൎഷേ, സുനഹു=കേൾക്കു, അവനീസാ പ്രതാപ ഭാനു നാമ=രാജാവാണ് പ്രതാപഭാനു എന്ന പേരോടുകൂടിയ ദേഹം, മൈം താസു സചിവ:=ഞാനദ്ദേഹത്തിൻെറ മന്ത്രിയാണ്, അഹേരേ ഫിരത=വേട്ടയ്ക്കായി ചുററിനടന്നു. ഭുലാഈ പരേഉം=(വഴി) മറവിയിൽ പെട്ടു, പദ ദേഖേഉം=അങ്ങയുടെ തൃപ്പാദം കാണാനുള്ള, ബഡേ ഭാഗ ആഈ=മഹാഭാഗ്യം കൈവന്നു.

പ്രതാപഭാനു എന്നു പേരായ ഒരു രാജാവുണ്ട്. അദ്ദേഹത്തിൻെറ സചിവനാണ് ഞാൻ. വേട്ടക്കുവേണ്ടി കാട്ടിൽവന്നു വഴിതെററി അലയുകയാണ്. ഈ വിഷമഘട്ടത്തിൽ അങ്ങയെ സന്ദൎശിക്കാൻ സാധിച്ചതു എൻെറ മഹാഭാഗ്യംകൊണ്ടാണ്.

ഹമ കഹേം ദുൎല്ലഭ ദരസ തുംഹാരാ ജാനത ഹൗം
കഛു ഭല ഹോനിഹാരാ
കഹ മുനി താത ഭയഉ അംധിആരാ ജോജന
സന്തരി നഗരു തുംഹാരാ

ഹമ കഹം=എനിക്കു, തുംഹാരാ ദരസ-അങ്ങയുടെ ദൎശനം (സിദ്ധിക്കുക എന്നതു), ദുൎല്ലഭ=ദുൎല്ലഭംതന്നെ, കഛു ഭല=എന്തോ

ചില നന്ന, ഹോനിഹാരാ=ഭാവിയില്ലുണ്ടെന്നുള്ള സൂചനയാണ്''
മുനി കഹ=മുനി പറഞ്ഞു:-, താത അംധിആരാ=ഹേ വത്സ, ഇരുട്ട്, ഭയഉ തുംഹാരാ=ആയിക്കഴിഞ്ഞിരിക്കുന്നു. അങ്ങയുടെ, നഗരു=നഗരത്തിലേക്ക (ഇവിടെനിന്നു്), സത്തരി ജോജന=560 നാഴിക ദൂരം ഉണ്ടു്.

അങ്ങയെപ്പോലുള്ള പുണ്യാത്മാക്കളെ സന്ദർശിക്കാനിടവരുന്നതുതന്നെ 'ഭാവിശ്രേയ: പിശു ന ശകുന'മാണു്. ഇതുകേട്ട മുനി പറഞ്ഞു:– 'വത്സ, നേരം ഇരുട്ടായിക്കഴിഞ്ഞിരിക്കുന്നു. നിങ്ങളുടെ നഗരം ഇവിടെനിന്നു 560 നാഴിക ദൂരെയാണു്.'

ദോ: നിസാ ഘോര ഗംഭീര ബന പന്ഥ ന സുനഹു
സുജാന
ബസഹു ആജു അസ ജാനി തുംഹ ജാഏഹു
ഹോത ബിഹാന

സുജാന സുനഹു=ഹേ വിജ്ഞാനി, കേൾക്കുക, ഘോര നിസാ= ഭയങ്കരമായ രാത്രി, ഗംഭീര ബന=ഗംഭീരമായ വനം, പന്ഥ ന= പോകുന്നതിനു വഴിയും ഇല്ല, അസ ജാനി=ഇതറിഞ്ഞു്, ആജു തുംഹ=ഇന്നു അങ്ങു്, ബസഹു=(ഇവിടെ) കഴിച്ചുകൂട്ടുക, ബിഹാന ഹോത=പ്രഭാതമായാൽ, ജാഏഹു=പോകുകയും ചെയ്യാം.

അങ്ങു അറിവുള്ള ആളാണല്ലോ. എന്തൊരു ഭയങ്കര രാത്രി. വനമോ അതിഗംഭീരവും. പോകുന്നതിനു വഴിയും ഇല്ല. ഇതെല്ലാം ഗ്രഹിച്ചു ഇന്നു രാത്രി ഇവിടെ താമസിക്കുക. നേരം പുലന്നാൽ അങ്ങേയ്ക്കു പുറപ്പെടുകയും ചെയ്യാം.

തുലസീ ജസി ഭവതബ്യ്താ തൈസീ മിലഇ സഹാഇ
ആപനു ആവഇ തഹി പഹിം താഹി തഹാം ലൈ
ജാഇ

തുലസീ=തുളസീദാസ് പറയുന്നു:— ജസി ഭവതബ്യതാ=വരാനിരിക്കുന്നതെന്തോ, തൈസീ സഹാഇ മിലഇ=അതിന്നനുസരിച്ചു് സഹായവും ലഭിക്കുന്നു, ആപ=(ഭവിതവ്യത) സ്വയമേവ, താഹി

പാഹിം=അവന്റെ സമീപത്തേക്ക്, ന ആവഇ=വരുന്നില്ലെങ്കിൽ, താഹി തഹാം=അവനെ അവിടേയ്ക്കു (അതു്), ലൈ ജാഇ=കൂട്ടി ക്കൊണ്ടുപോകുന്നു.

തുളസീദാസ് പറയുന്നു:— വരാനിരിക്കുന്നതിനു അനുരൂപ മായി സഹായവും ലഭിക്കുന്നു. വരാനുള്ളതു സ്വയമേവ അവനെ സമീപിക്കുന്നില്ലെങ്കിൽ അതു അവനെ അവിടേക്കു കൂട്ടിക്കൊണ്ടു പോകുന്നു. [പ്രതാപു ഭാനുവിനു ചിലതു വന്നേ കഴിയൂ. അതദ്ദേ ഹത്തിനു രാജധാനിയിൽവെച്ചുണ്ടായില്ല. പക്ഷേ അതദ്ദേഹ ത്തെ ഭവിതവ്യതയിരിക്കുന്നിടത്തേക്കു — ആ ഘോരവനത്തിലുള്ള കപടമുനിയുടെ ആശ്രമത്തിലേക്കു നയിക്കുകയാണല്ലോ ചെയ്യു ന്നതു്.]

ചൗ: ഭലേഹിം നാഥ ആയസു ധരി സീസാ ബാംധി
തുരഗ തരു ബൈഠ മഹീസാ
നൃപ ബഹു ഭാംതി പ്രസംസേഉ താഹീ ചരന
ബന്ദി നിജ ഭാഗ്യ സരാഹീ

നാഥ ഭലേഹിം='സ്വാമിൻ, നല്ലതു്' (ഇത്രയും അറിയിച്ച്), ആയസു സീസാ ധരി=നിയോഗം ശിരസാവഹിച്ച്, മഹീസാ തുരഗ=രാജാവ് കുതിരയെ, തരു ബാംധി=വൃക്ഷത്തിൽ കെട്ടി, ബൈഠ=ഒരിടത്തിരുന്നു, നൃപ ബഹു ഭാംതി=രാജാവ് പലവിധ ത്തിലും, താഹി പ്രസംസേഉ=മഹർഷിയെ പ്രശംസിച്ചു, ചരന ബന്ദി=തൃപ്പാദങ്ങൾ വന്ദിച്ച്, നിജ ഭാഗ്യ സരാഹീ=സ്വഭാഗ്യ ത്തെ ശ്ലാഘിക്കുകയും ചെയ്തു.

'സ്വാമിൻ, ഇന്നു രാത്രി ഇവിടെ തങ്ങി പ്രഭാതത്തിൽ പുറ പ്പെടാം എന്നു എന്നോടു അവിടുന്നാജ്ഞാപിക്കുകയുണ്ടായല്ലോ. അങ്ങനെ തന്നെ ഞാനതു കൈക്കൊള്ളുന്നു' എന്നിപ്രകാരം പറ ഞ്ഞു രാജാവു കുതിരയെ ഒരു മരത്തിൽ കെട്ടി സ്വയം ഒരിടത്തു ഉപവിഷ്ടനായി. മഹർഷിയെ രാജാവു പലവിധത്തിലും പ്രശം സിക്കുകയും അദ്ദേഹത്തിന്റെ പാദങ്ങൾ വന്ദിച്ചു സ്വഭാഗ്യത്തെ പുകഴ്ത്തുകയും ചെയ്തു.

പുനി ബോലേഉ മൃദു ഗിരാ സുഹാഇൗ ജാനി പിതാ
പ്രഭു കരഉം ഢിഠാഇൗ
മോഹി മുനീസ സുത സേവക ജാനീ നാഥ നാമ
നിജ കഹഹു ബഖാനീ

പുനി സുഹാഇൗ=അനന്തരം മനോഹരങ്ങളായ, മൃദുഗിരാ ബോ-ലേഉ=മൃദുവാക്കുകളാൽ ഇങ്ങനെ പറഞ്ഞു:— പ്രഭു=ഹേ പ്രഭോ, പിതാ ജാനി=(അങ്ങയെ) പിതാവെന്നു മനസ്സിലാക്കി, ഢിഠാഇ കരഉം=ഞാൻ സംബോധന ചെയ്യാൻ സാഹസപ്പെടുകയാണ്. മോഹി മുനീസ=എന്നെ ഹേ മഹേഷ്, സുത-സേവക ജാനീ=(അങ്ങയുടെ) പുത്രനെന്നും സേവകനെന്നും ഗ്രഹിച്ച്, നാഥ=പ്രഭോ, നിജ നാമ ബഖാനീ കഹഹു=സ്വനാമം വിവരിച്ചു പറയുക.

അനന്തരം പ്രതാപഭാനു മനോഹരങ്ങളും മൃദുലങ്ങളുമായ വാക്കുകളാൽ ഇപ്രകാരം ഉണർത്തിച്ചു: — 'പ്രഭോ, ഞാനങ്ങയെ പിതാവായി കരുതി സംബോധന ചെയ്യാൻ സാഹസപ്പെടുകയാണ്. അങ്ങു എന്നെ ഹേ മഹേഷ്, അങ്ങയുടെ പുത്രനും സേവകനുമെന്നു പരിഗണിച്ച് അങ്ങയുടെ നാമം വിസ്തരിച്ചു പറയുക.'

തേഹി ന ജാന നൃപ നൃപഹി സോജാനാ ഭൂപ
സുഹൃദ സോ കപട സയാനാ
ബൈരീ പുനി ഛത്രീ പുനി രാജാ ഛല ബല
കീൻഹ ചഹഇ നിജ കാജാ

നൃപ തേഹി=പ്രതാപഭാനുരാജാവു കപടമുനിയെ, ന ജാന=തിരിച്ചറിഞ്ഞില്ലെങ്കിലും, നൃപഹി സോ ജാനാ=രാജാവിനെ കപടമുനി തിരിച്ചറിഞ്ഞു കഴിഞ്ഞിരിക്കുന്നു. ഭൂപ സുഹൃദ=രാജാവു് സന്മനസ്സോടുകൂടിയവനും, സോ കപട=മുനി, കാപട്യത്തിൽ, സയാനാ=ചതുരനുമായിരുന്നു, ബൈരീ പുനി=ഒന്നാമതു വിരോധി, പോരെങ്കിൽ, ഛത്രീ=(ജാതിയിൽ) ക്ഷത്രിയൻ, പുനി രാജാ=മൂന്നാമതു രാജാവു്, ഛല ബല=കൃത്രിമബലംകൊണ്ടു്, നിജ

കാജാ=സ്വന്തം കാര്യം, കീൻഹ ചഹഇ=പ്രവൎത്തിക്കാൻ ആഗ്ര ഹിക്കുന്നു.

പ്രതാപഭാനു ആ കപടമുനിയെ തിരിച്ചറിഞ്ഞില്ലെങ്കിലും അയാാം രാജാവിനെ തിരിച്ചറിഞ്ഞിരിക്കുന്നു. എന്തുകൊണ്ടെന്നാൽ രാജാവു ഹൃദയാലുവും കപടമുനി, കാപട്യത്തിൽ സമൎത്ഥനുമാണു്. ആ മുനിയാകട്ടെ പ്രതാപഭാനുവിൻെറ ശത്രു; ക്ഷത്രിയൻ, പോരെങ്കിൽ രാജാവും. വ്യാജമാകുന്ന ബലം പ്രയോഗിച്ചു് ആ വഞ്ചകൻ തൻകാൎയ്യം പ്രവൎത്തിക്കാനാണാഗ്രഹിക്കുന്നതു്. [രാജാക്കന്മാർ അവരുടെ ശത്രുക്കളെ ഒരിക്കലും ജീവിച്ചിരിക്കാൻ അനുവദിക്കരുതു്. ശത്രു ബലഹീനനെന്നു വരികിൽത്തന്നെയും ആ ഒരു നില പരിഗണിച്ചുകൊണ്ടു് അവനെ വിട്ടയയ്ക്കരുതു്. ഏററവും ചെറിയ തീപ്പൊരി മതി വലിയൊരു കാടു ദഹിപ്പിക്കാൻ. സാമദാനഭേദദണ്ഡങ്ങളെന്ന ചതുരുപായം രാജാക്കന്മാൎക്കുള്ള ആയുധങ്ങളാകുന്നു. ശരണാഗതനാണു ശത്രുവെങ്കിൽക്കൂടിയും അവനിൽ സഹാനുഭൂതി പ്രദൎശിപ്പിച്ചുകൂടാ എന്നിങ്ങനെ മഹാഭാരതം ആരണ്യപൎവ്വത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്. ക്ഷത്രിയൻെറ ക്രോധം മഹാദാരുണമാണു്. ശത്രുസംഹാരം നിൎവ്വഹിക്കപ്പെടുന്നതുവരെ ആ ക്രോധം തണുത്താറുകയില്ല എന്നു് അംഗദൻ രാവണനോടു പറഞ്ഞിട്ടുണ്ടു്. രാജാക്കന്മാർ രാജ്യലോഭം നിമിത്തം പലപ്പോഴും ജാതിനിഗ്രഹത്തിനുകൂടി സന്നദ്ധരായിട്ടുണ്ടെന്നു ലക്ഷ്മണൻ രാമനോടു പറയുന്നു.

'പ്രോത്സാഹിതോയം കൈകേയ്യാ സന്തുഷ്ടോയദിനഃ പിതാ
അമിത്രഭൂതോ നിസ്സംഗം വധ്യതാം വധ്യതാമപി' — വാല്മീകി രാമായണം അയോധ്യാകാണ്ഡം.]

സമൃദ്ധി രാജസുഖ ദുഖിത അരാതീ അവാം അനല
ഇവ സുലഗഇ ഛാതീ
സരല ബചന നൃപ കേ സുനി കാനാ ബയര
സംഭാരി ഹൃദയം ഹരഷാനാ

രാജസുഖ സമുഝി=രാജാവായിരുന്നാലുള്ള സുഖത്തെ ആലോചിച്ച്, അരാതീ ദുഖിത=ശത്രുവായ കപടമുനി ദുഃഖിതനായിത്തീൎന്നു. ഛാതീ=അദ്ദേഹത്തിന്റെ മനസ്സ്, അവാം അനല ഇവ=അസൂയയാൽ പ്രളയാഗ്നിയാലെന്നവണ്ണം, സുലഗഇ=ദഹിച്ചുകൊണ്ടിരുന്നു. നൃപ കേ സരല ബചന=രാജാവിന്റെ സരളവാക്കുകൾ, കാനാ സുനി ഹൃദയം=ചെവികൊണ്ടു കേട്ട് മനസ്സിൽ, ബയര സംഭാരി=പൂൎവ്വവിരോധം ഓൎത്ത് (പുറമെ), ഹരഷാനാ=സന്തോഷം ഭാവിച്ചു.

രാജസുഖം ആലോചിച്ചു ശത്രുവായ കപടതാപസൻ ദുഃഖിതനായിത്തീൎന്നു. അദ്ദേഹത്തിന്റെ മനസ്സു പ്രതാപഭാനുവിനോടുള്ള അസൂയയാൽ, ഔൎവ്വാഗ്നിയാലെന്നപോലെ ദഹിച്ചുകൊണ്ടിരുന്നു. പ്രതാപഭാനുവിന്റെ സരളവാണികൾ ചെവികൊണ്ടു കേട്ടും മനസ്സിൽ പൂൎവ്വവിരോധം ഓൎത്തും താപസൻ, ശത്രുത പുറത്തു കാണിക്കാതെ സന്തോഷം ഭാവിച്ചു.

ദോ: കപട ബോരി ബാനീ മൃദുല ബോലേഉ ജുഗുതി
സമേത
നാമ ഹമാര ഭിഖാരി അബ നിൎധന രഹിത
നികേത

ജുഗുതി സമേത=യുക്തിപൂൎവ്വം, കപടബോരി=കാപട്യത്തിൽ മുക്കിയെടുത്ത, മൃദുല ബാനീ ബോലേഉ=മൃദുലവാക്കുകളാൽ (കപടമുനി) പറഞ്ഞു:— ഹമാര നാമ അബ=എന്റെ പേർ ഇപ്പോൾ, ഭിഖാരി നിൎധന=ഭിക്ഷു എന്നാണ്. ഞാൻ നിൎദ്ധനനും, നികേത രഹിത=ഗൃഹഹീനനുമാണ്.

കാപട്യത്തിൽ മുക്കിയെടുത്ത മധുരവാക്കുകളാൽ കപടതാപസൻ പറഞ്ഞു:— "എന്റെ പേർ ഇപ്പോൾ ഭിക്ഷു എന്നാണ് ഞാൻ നിസ്വനും ഭവനരഹിതനുമാണ്."

ചൗ: കഹ നൃപ ജേ ബിഗ്യാന നിധാനാ തുംഹ
സാരിഖേ ഗലിത അഭിമാനാ

സദാ രഹഹിം അപനപൗ ദുരാഏം സബ ബിധി
കുസല കുബേഷ ബനാഏം

നൃപ കഹ=രാജാവു പറഞ്ഞു:— ജേ ബിഗ്യാന നിധാനാ തുംഹ സാരിഖേ=വിജ്ഞാനനിധികളായ ഭവാദൃശരേപ്പോലുള്ളവർ, സദാ ഗലിതാഭിമാനാ=സദാ നിരഹങ്കാരികളാണല്ലോ, അപനപൗ ദുരാഏം=(അവർ) തങ്ങളുടെ സ്ഥിതി ഗോപനംചെയ്തു്, സബ ബിധി=എല്ലാവിധത്തിലും, കുസല=കുശലന്മാരായി, കുബേഷ ബനാഏം=കുത്സിതവേഷം ചമയുന്നു.

പ്രതാപഭാനു പറഞ്ഞു:—അങ്ങയേപ്പോലുള്ള വിജ്ഞാനനിധികൾ എന്നുകാലത്തും നിരഹങ്കാരികളാണു്. അവർ സ്വന്തം മേന്മകൾ കൊട്ടിഘോഷിക്കാറില്ല. അവരെല്ലാവിധത്തിലും കുശലന്മാരാണു്. മലിനവേഷത്തിലാണവർ പെരുമാറുകയും ചെയ്യുക. [അതായതു് ആഡംബരഭ്രമമോ പൊങ്ങച്ചം പറയലോ അവർക്കിഷ്ടമല്ല. എന്നുകാലത്തും അവർ ലഘുജീവിതമേ നയിക്കുകയുമുള്ളു. മഹാജ്ഞാനികൾ ഇത്തരത്തിലുള്ളവരാണു്.]

തേഹി തേം കഹഹിം സന്ത ശ്രുതി ടേരേം പരമ
അകിഞ്ചന പ്രിയ ഹരി കേരേം
തുംഹ സമ അധന ഭിഖാരി അഗേഹാ ഹോത
ബിരംചി സിവഹി സന്ദേഹ

തേഹി തേം=അതുകൊണ്ടുതന്നെയാണു്, ശ്രുതി സന്ത=വേദങ്ങളും സജ്ജനങ്ങളും, ടേരേം കഹഹിം=അത്യുച്ചം ഉദ്ഘോഷിക്കുന്നതു, പരമ അകിഞ്ചന=ഏററവും ദരിദ്രന്മാരാണു്, ഹരി കേരേം പ്രിയ=വിഷ്ണുവിന്നു പ്രിയപ്പെട്ടവരെന്നു്, തുംഹ സമ=അങ്ങയേപ്പോലുള്ള, അധന ഭിഖാരി=നിർദ്ധനരായ ഭിക്ഷുക്കൾ, അഗേഹാ=ഭവനരഹിതരാണെന്ന (പരമാർത്ഥം), ബിരംചി സിവഹി=ബ്രഹ്മാവിനേയും ശിവനേയും, സന്ദേഹ ഹോത=സന്ദേഹമുള്ളവരാക്കിത്തീർക്കുന്നു.

അതുകൊണ്ടുതന്നെയാണ്, ഏററവും ദരിദ്രന്മാർ ഭഗവാന്നു പ്രിയപ്പെട്ടവരെന്നു വേദങ്ങളും സജ്ജനങ്ങളും ഉച്ചൈസ്സരം ഉദ്ഘോഷിക്കുന്നതു്. അങ്ങയെപ്പോലുള്ള നിർധനരായ ഭിക്ഷുക്കൾ ഭവനരഹിതന്മാരാണെന്ന വസ്തുത ബ്രഹ്മാവിന്നും ശിവന്നും സന്ദേഹമുണ്ടാക്കുന്നു. [തപഃപ്രഭാവം ഞങ്ങളേക്കാൾ ഇവക്കു് അധികമുണ്ടാകാൻ വയ്യ എന്നു ബ്രഹ്മാവും ശിവനും വിചാരിക്കുന്നുണ്ടോ എന്നൊരു പ്രതീതി.]

ജോസി സോസി തവ ചരന നമാമീ മോ പര
കൃപാ കരിഅ അബ സ്വാമീ
സഹജ പ്രീതി ഭൂപതി കൈ ദേഖീ ആപു ബിഷയ
ബിസ്വാസ ബിസേഖീ
സബ പ്രകാര രാജഹി അപനാഈ ബോലേഉ
അധിക സനേഹ ജനാഈ
സുനു സതി ഭാഉ കഹഉം മഹിപാലാ ഇഹാം
ബസത ബീതേ ബഹു കാലാ

ജോസി സോസി=അങ്ങു് ഏതുവിധമുള്ളവനായിരുന്നാലും വേണ്ടില്ല, തവ ചരന നമാമീ=ഞാനങ്ങയുടെ പാദങ്ങളിൽ നമസ്കരിക്കുന്നു, സ്വാമീ അബ മോപര=പ്രഭോ, ഇപ്പോൾ എന്നിൽ, കൃപാ കരിഅ=കൃപാകുലനായിഭവിക്കുക, ഭൂപതി കൈ സഹജ പ്രീതി=രാജാവിന്റെ സ്വാഭാവികപ്രീതിയും, ആപു ബിഷയ=തന്റെ കാര്യത്തിൽ, ബിസേഖീ ബിസ്വാസ ദേഖി=സവിശേഷവിശ്വാസവും കണ്ടു്, സബ പ്രകാര രാജഹി=എല്ലാവിധത്തിലും രാജാവിനെ, അപനാഈ അധിക സനേഹ=സ്വാധീനത്തിലാക്കി അധികസ്നേഹം, ജനാഈ ബോലേഉ=ജനിപ്പിച്ചു (ഇങ്ങനെ) പറഞ്ഞു:—, മഹിപാലാ സതിഭാവ=“ഹേ രാജാവേ, സത്യമായും, കഹഉം സുനു=ഞാൻ പറയുന്നു, കേൾക്കുക, ഇഹാം രഹത=ഇവിടെ വസിച്ചുകൊണ്ടു് (ഞാൻ), ബഹു കാലാ ബീതേ=വളരെകാലം കഴിച്ചുകൂട്ടി.

അങ്ങ് ആരായാലും വേണ്ടില്ല, ഞാനങ്ങയുടെ പാദങ്ങളിൽ പ്രണമിക്കുന്നു. അങ്ങയ്ക്കെന്നിൽ ദയ ഉണ്ടാകണം. പ്രതാപഭാനുവിൻെറ സ്വാഭാവികപ്രീതിയും, തന്നെ സംബന്ധിച്ചുള്ള സവിശേഷവിശ്വാസവും മനസ്സിലാക്കി, എല്ലാപ്രകാരത്തിലും രാജാവിനെ സ്വാധീനമാക്കി അധികസ്നേഹം ജനിപ്പിച്ചുകൊണ്ട് വഞ്ചകനായ താപസൻ ഇപ്രകാരം പറഞ്ഞു: — 'അല്ലയോ രാജാവേ, ഞാൻ പരമാർത്ഥമാണ് പറയുന്നതു്. കേൾക്കു. ഈ ആശ്രമത്തിൽ ഞാൻ വളരെകാലമായി വസിക്കാൻ തുടങ്ങിയിട്ട്.

ദോ: അബ ലഗി മോഹി ന മിലേഉ കോഉ മൈം
ന ജനാവഉം കാഹു
ലോക മാന്യതാ അനല സമ കര തപ കാനന
ദാഹു

സോ: തുലസീ ദേഖി സുബേഷു ഭൂലഹിം മൂഢ ന
ചതുര നര
സുന്ദര കേകിഹി പേഖു ബചന സുധാ സമ
അസന അഹി

തുലസീ=തുളസീദാസ് പറയുന്നു, സുബേഷു ദേഖി=സുന്ദരമായ വേഷം കണ്ടിട്ട്, മൂഢ ന ചതുരനര=മൂഢന്മാർ മാത്രമല്ല സമർത്ഥന്മാരും, ഭൂലഹിം=വഞ്ചിതരായിത്തീരുന്നുണ്ട്, സുന്ദര കേകിഹി=ഭംഗിയുള്ള മയൂരത്തെ, പേഖു ബചന സുധാസമ=നോക്കുക; ശബ്ദം സുധാസമമാണ്, അസന അഹി=ഭക്ഷണമോ പാമ്പിനേയും.

തുളസീദാസ് പറയുന്നു, സുന്ദരമായ വേഷം കണ്ടിട്ട് മൂഢന്മാർ മാത്രമല്ല സമർത്ഥന്മാരും വഞ്ചിതരാകുന്നുണ്ട്. ഭംഗിയുള്ള മയിലിനെ നോക്കുക. അതിൻെറ ശബ്ദം അമൃതതുല്യമാണ്. എന്നാൽ അതു ഭക്ഷിക്കുന്നതോ? പാമ്പിനെ.

ചൗ: താതേം ഗുപുത രഹഉം ജഗമാഹീം ഹരി തജി
കിമപി പ്രയോജന നാഹീം

പ്രഭു ജാനത സബ ബിനഹിം ജനാഏം കഹഹു
കവനി സിധി ലോക രിഝാഏം

താതേം ഗുപുത=അതുകൊണ്ടാണ് ഞാൻ സ്ഥിതിഗതികൾ ഗോപ്യങ്ങളാക്കി. രഹഉം=വെച്ചുകൊണ്ടിരിക്കുന്നതു്, ജഗമാഹീം=ലോകത്തിൽ, തജി ഹരി=(എനിക്കു്) ഭഗവാനല്ലാതെ, കിമപി പ്രയോജന=മറേറതെങ്കിലും പ്രയോജനമുള്ളവൻ, നാഹീം=ഇല്ലതന്നെ, താത=ഹേ വത്സ, ബിനഹിം ജനാഏം=അറിയിക്കാതെതന്നെ, പ്രഭു സബ ജാനത=ഭഗവാൻ എല്ലാം അറിയുന്നുണ്ടു്, ലോക രിഝാഏം=ലോകത്തെ പ്രസന്നമാക്കുന്നതിൽ, സിധി കവന=നേട്ടം എന്താണുള്ളതു്?, കഹഹു=പറയൂ.

അതുകൊണ്ടാണു ഞാൻ എന്റെ സ്ഥിതി മറച്ചുവെച്ചുകൊണ്ടിരിക്കുന്നതു്. ലോകത്തിൽ ഭഗവാനെക്കൊണ്ടല്ലാതെ മററാരെക്കൊണ്ടും എനിയ്ക്കൊരു പ്രയോജനവും ഇല്ല. ലോകത്തെ സന്തുഷ്ടമാക്കുന്നതുകൊണ്ടു എന്തു നേട്ടമാണുള്ളതെന്നു പറയൂ.

തുംഹ സുചി സുമതീ പരമ പ്രിയ മോരേം പ്രീതി
പ്രതീതി മോഹി പര തോരേം
അബ ജൗം താത ദുരാവഹിം തോഹീ ദാരുന ദോഷ
ഘടഇ അതി മോഹീ

തുംഹ സുചി=അങ്ങു നിഷ്കളങ്കനാണ്, സുമതി; മോരേം=ബുദ്ധിമാനാണ്; എനിക്കു, പരമ പ്രിയ; തോരേം=പരമപ്രിയനുമാണ്. അങ്ങേയ്ക്കും, മോഹി പര പ്രീതി=എന്നിൽ പ്രീതിയും, പ്രതീതി; താത=വിശ്വാസവും ഉണ്ടു്. വത്സ, തോഹീ അബ=അങ്ങയിൽനിന്നു (ആ സ്ഥിതികൾ) ഇപ്പോൾ, ജൗം ദുരാവഹും=ഞാനെന്തെങ്കിലും മറച്ചുവെയ്ക്കുന്നപക്ഷം, മോഹീ അതി ദാരുന ദോഷ=എനിയ്ക്കു അതിദാരുണമായ ദോഷം, ഘടഇ=ഉണ്ടാകും.

അങ്ങു നിഷ്കപടനും ബുദ്ധിമാനും എനിക്കു പരമപ്രിയനുമാണു്. എന്നിൽ അങ്ങേയ്ക്കും പ്രീതിവിശ്വാസങ്ങളുണ്ടായിക്കഴി

ഞ്ഞിരിക്കുന്നു. ആ സ്ഥിതിക്കു എന്തെങ്കിലുമൊരു കാര്യം അങ്ങ യിൽനിന്നു മറച്ചുവെക്കുന്നപക്ഷം എന്നെ സംബന്ധിച്ചിടത്തോ ളം അതു ഏററവും ദാരുണമായ പാപമായിരിക്കും.

ജിമി ജിമി താപസു കഥഇ ഉദാസാ തിമി തിമി
നൃപഹി ഉപജ ബിസ്വാസാ
ദേഖാ സ്വബസ കമ്മ മന ബാനീ തബ ബോലാ
താപസ ബക ധ്യാനീ

താപസു ജിമി ജിമി=താപസൻ എത്രത്തോളം, ഉദാസാ കഥഇ= ഉദാസീനൻ എന്നവണ്ണം സംസാരിച്ചുവോ, തിമി തിമി ബിസ്വാ സാ=അത്രത്തോളം വിശ്വാസം അയാളിൽ, നൃപഹി ഉപജ=രാജാ വിന്നും ഉണ്ടായി, മന ബാനീ കർമ=മനസാ വാചാ കർമ്മണാ, സ്വബസ ദേഖാ=തനിക്കു വിധേയനാണ് (രാജാവു്) എന്നു് എപ്പോൾ കണ്ടുവോ, തബ ബകധ്യാനീ താപസ ബോലാ= അപ്പോൾ ബകധ്യാനിയായ താപസൻ തുടൻ.

കപടതാപസൻ ഉദാസീനഭാവത്തിൽ ഓരോന്നു പറയു ന്തോറും രാജാവിന്നു അയാളിൽ വിശ്വാസം വദ്ധിച്ചു വദ്ധിച്ചു വന്നു. ത്രിവിധകരണങ്ങളാലും പ്രതാപഭാനു തനിക്കു കീഴ്പ്പെട്ടു കഴിഞ്ഞിരിക്കുന്നു എന്നു ബോദ്ധ്യമായപ്പോൾ ബകധ്യാനിയായ ആ വഞ്ചകൻ തുടൻ പറഞ്ഞു —

നാമ ഹമാര ഏകതനു ഭാഈ സുനി നൃപ ബോലേഉ
പുനി സിരു നാഈ
കഹഹു നാമ കര അരഥ ബഖാനീ മോഹി സേവക
അതി ആപന ജാനീ

ഭാഈ ഹമാര നാമ="സഹോദര, എൻെറ പേർ, ഏകതനു സുനി നൃപ=ഏകതനു (എന്നാണ്)" ഇതുകേട്ടു് രാജാവു്, സിരു നാഈ പുനി=ശിരസ്സു കുനിച്ചു് അനന്തരം (ഇപ്രകാരം), ബോലേഉ മോഹി ആപന=പറഞ്ഞു:— "എന്നെ അങ്ങയുടെ, അതി സേവക

ജാനീ=മററാരകതനൊന്നറിഞ്ഞു്, നാമകര അരഥ=പേരിൻെറ അത്ഥം, ബഖാനീ കഹഹു=ഒന്നു വിസ്തരിച്ചരുളിച്ചെയ്യുക.

ബകത്തേപ്പോലെ മത്സ്യം എപ്പോഴം സമീപിക്കും കൊത്തി വിഴുങ്ങാമെന്നു നോക്കിക്കൊണ്ടു കാത്തിരിക്കുന്ന കൊററിയേപ്പോലുള്ള ആ കൃത്രിമതാപസൻ പറഞ്ഞു തൻെറ പേർ ഏകതനു എന്നാണെന്നു്. ഇതു കേട്ടു ഉടനെ രാജാവു കുമ്പിട്ടു ഇപ്രകാരം ഉണത്തി:– 'ഞാൻ അങ്ങയുടെ ആപ്തസേവകനാണു്. ഈ വസ്തുത ഗ്രഹിച്ചു ആ പേരിൻെറ അത്ഥം എനിയ്ക്കൊന്നു വിസ്തരിച്ചു പറഞ്ഞുതരണമേ!'

ദോ: ആദി സൃഷ്ടി ഉപജീ ജബഹിം തബ ഉതപതി<br>
ഭൈ മോരി<br>
നാമ ഏക തനു ഹേതു തേഹി ദേഹ ന ധരീ<br>
ബഹോരി

ജബഹിം=(ബകധ്യാനി പറഞ്ഞു:–) എപ്പോളാണോ, ആദിസൃഷ്ടി ഉപജാ=ആദ്യസൃഷ്ടി ഉണ്ടായതു്?, തബ മോരി=അപ്പോളാണു് എൻെറ, ഉതപതി ഭൈ=ഉത്ഭവം ഉണ്ടായതു്, തേഹി ഹേതു=ആ കാരണത്താൽ, നാമ ഏകതനു=(എൻെറ) പേർ ഏകതനു എന്നായി, ബഹോരീ ദേഹ=പിന്നീടു ശരീരം, ന ധരീ=ഞാൻ എടുക്കുകയുണ്ടായില്ല.

ലോകത്തിൽ ആദ്യസൃഷ്ടി ഉണ്ടായ അതേ കാലത്തുതന്നെ ഞാനും ജനിച്ചു. അതുകൊണ്ടാണു് എനിക്കു ഏകതനു എന്ന പേരുണ്ടായതു്. പിന്നീടെനിക്കു മറെറാരു ശരീരം കൈക്കൊള്ളേണ്ടിവന്നിട്ടും ഇല്ല. [താൻ ലോകോത്ഭവകാലത്തു ജനിച്ചവനെന്നും ഇതേവരെ തനിക്കു ദേഹവിയോഗം വേണ്ടിവന്നിട്ടില്ലെന്നും കപടതാപസൻ വ്യാജപ്രസ്താവം ചെയ്യുന്നു.]

ചൗ: ജനി ആചരജു കരഹു മനമാഹീം സുത തപതേം<br>
ദുർലഭ കഛു നാഹീം

തപബല തേം ജഗ സൃജഇ ബിധാതാ
തപോബല ബിഷ്ന ഭഏ പരിത്രാതാ

സൂത, മനമാഹീം=വത്സ, മനസ്സിൽ, ആചരജു ജനി കരഹു=അങ്ങു വിസ്മയിക്കരുതു്, തപതേം ദുർലഭ=തപോബലംകൊണ്ടു ദുർല്ലഭമായി, കഛു നാഹീം=ഒന്നുംതന്നെയില്ല, തപബല തേം=തപോബലംകൊണ്ടാണു്, ബിധാതാ ജഗ സൃജഇ=ബ്രഹ്മദേവൻ ജഗത്തിനെ സൃഷ്ടിക്കുന്നതു്, തപോബല ബിഷ്ന=തപോബലംകൊണ്ടാണു് വിഷ്ണു, പരിത്രാതാ ഭഏ=പരിത്രാതാവായി ഭവിക്കുന്നതു്.

വത്സ, നീയിതുകേട്ടു വിസ്മയിക്കണ്ട. തപോബലംകൊണ്ടു സാധിക്കാത്തതായി ലോകത്തിൽ ഒന്നുംതന്നെയില്ല. തപോബലംകൊണ്ടാണു് ബ്രഹ്മാവു ലോകസൃഷ്ടി നടത്തുന്നതും വിഷ്ണുദേവൻ ലോകത്തെ സംരക്ഷിക്കുന്നതും.

തപബല സംഭു കരഹിം സംഘാരാ തപതേം അഗമ
ന കഛു സംസാരാ
ഭയഉ നൃപഹി സുനി അതി അനുരാഗാ കഥാ
പുരാതന കഹൈ സോ ലാഗാ

തപബല=തപോബലംകൊണ്ടുതന്നെയാണു്, സംഭു സംഘാരാ കരഹിം=ശിവൻ സംഹാരകർമ്മം ചെയ്യുന്നതും, തപതേം അഗമ=തപസ്സുകൊണ്ടു അഗമ്യമായി, സംസാരാ കഛു ന=പ്രപഞ്ചത്തിൽ ഒന്നുംതന്നെയില്ല, സുനി നൃപഹിം=ഇതെല്ലാം കേട്ടു രാജാവിനു, അതി അനുരാഗ ഭയഉ=(കപടതാപസനിൽ) വലുതായ പ്രേമം ഉണ്ടായി, സോ പുരാതന കഥാ=അതിനാൽ (താപസൻ) പുരാതനകഥകൾ, കഹൈ ലാഗാ=പറയാനാരംഭിച്ചു.

'വത്സ, തപശ്ശക്തികൊണ്ടുതന്നെയാണു് ശിവൻ സംഹാരകർമ്മത്തിനു് ദക്ഷനായിത്തീരുന്നതു്. തപസ്സുകൊണ്ടു് ലോകത്തിൽ ഒന്നുംതന്നെ അപ്രാപ്യമായിട്ടില്ല. ഇതുകേട്ടു് പ്രതാപഭാനുവിനു് കപടമുനിയുടെ നേരെ അതിയായ ഭക്തിയുണ്ടായി. താപസനും ഉത്സാഹം വർദ്ധിച്ചു. അയാൾ പഴയകഥകൾ പലതും പറയാൻ തുടങ്ങി.

കരമ ധരമ ഇതിഹാസ അനേകാ കരഇ നിരൂപന
ബിരതി ബിബേകാ
ഉദഭവ പാലന പ്രലയ കഹാനീ കഹേസി അമിത
ആചരജ ബഖാനീ

കരമ ധരമ=(മനുഷ്യരുടെ) ധർമ്മം, കർമ്മം, അനേകാ ഇതിഹാസ= അസംഖ്യം ഇതിഹാസങ്ങൾ, ബിബേകാ ബിരതി=ജ്ഞാനം, വൈരാഗ്യം (ഇവയെക്കുറിച്ചെല്ലാം), നിരൂപന കരഇ=വിമർശി ക്കാൻ തുടങ്ങി, ഉദഭവ പാലന=(ലോകത്തിൻെറ) ഉല്പത്തി, സ്ഥിതി, പ്രലയ=നാശം (എന്നിവയെക്കുറിച്ചുള്ള), അമിത ആച രജ=അസംഖ്യങ്ങളും ആശ്ചര്യജനകങ്ങളും ആയ, കഹാനീ ബഖാ നീ=കഥകൾ വർണ്ണിച്ച്, കഹേസി=പറഞ്ഞു.

മാനവധർമ്മകർമ്മങ്ങൾ, ഇതിഹാസങ്ങൾ, ജ്ഞാനവൈരാഗ്യ ങ്ങൾ എന്നിവയെപ്പററി താപസൻ വിമർശിക്കാൻ തുടങ്ങി. പ്രപ ഞ്ചത്തിൻെറ ഉത്ഭവം, നിലനിൽപ്പ്, നാശം എന്നിവ പരാമർശി ക്കുന്ന നിരവധി വിസ്മയാവഹങ്ങളായ കഥകളും അയാൾ വിസ്ത രിച്ചു പറഞ്ഞു.

സുനി മഹീപ താപസ ബസ ഭയഊ ആപന നാമ
കഹന തബ ലയഊ
കഹ താപസ നൃപ ജാനഉം തോഹീ കീൻഹേഹു
കപട ലാഗ ഭല മോഹീ

സുനി മഹീപ=ഇതെല്ലാം കേട്ടുകൂടുമ്പോൾത്തന്നെ രാജാവ്, താപ സ ബസ ഭയഊ=താപസനു വശനായി ഭവിച്ചു, ആപന നാമ തബ=(അദ്ദേഹം) തൻെറ പേർ ആ അവസരത്തിൽ, കഹന ലയഊ=പറയാൻ തുടങ്ങി, കഹ നൃപ=(താപസൻ) പറഞ്ഞു:- ഹേ രാജാവേ, തോഹീ ജാനഉം=അങ്ങയെ എനിക്കറിയാം, കപട കീൻഹേഹു=(അങ്ങെന്നോട്ട) വ്യാജം പറഞ്ഞതു്, മോഹീ ഭല ലാഗ=എനിക്ക നന്മയായിത്തീർന്നു.

കപടമുനിയുടെ കഥാപ്രസംഗം കേട്ടുകൂടുമ്പോൾത്തന്നെ രാജാവ് അയാൾക്ക തികച്ചും വിധേയനായി ഭവിച്ചു. മാത്രമല്ല,

പരമാൎത്ഥം മറച്ചുവെച്ച് താൻ പ്രതാപഭാനുവിന്റെ സചിവ നെന്നു മുനിയെ ധരിപ്പിച്ചതിനാൽ രാജാവു വ്യസനിക്കുകയും തന്റെ ശരിയായ പേർ പറയാൻ ആരംഭിക്കുകയുംചെയ്തു. ഉടനെ താപസൻ, രാജാവിനെ ആ സംരംഭത്തിൽനിന്നു വിലക്കികൊണ്ടിപ്രകാരം പറഞ്ഞു:– "ഹേ രാജൻ, തപ:ശക്തികൊണ്ടു എനിക്കങ്ങയെ തിരിച്ചറിയാൻ കഴിഞ്ഞിട്ടുണ്ട്. അങ്ങെന്നോടു വ്യാജം പറഞ്ഞതു ഒരുവിധത്തിൽ എനിക്കു നന്മതന്നെ."

സോ: സുനു മഹീസ അസി നീതി ജഹം തഹം നാമ
ന കഹഹിം നൃപ
മോഹി തോഹി പര അതീ പ്രീതി സോഇ
ചതുരതാ ബിചാരി തവ

മഹീസ, സുനു=ഹേ രാജൻ, കേൾക്കു, നൃപ നാമ=രാജാക്കന്മാർ (അവരുടെ)പേരുകൾ, ജഹം തഹം=തോന്നിയേടത്തെല്ലാംവെച്ച്, ന കഹഹിം=പറയാൻവയ്യെന്ന, അസി നീതി=ആവിധമൊരു നീതിയുണ്ട്, സോ തവ=അക്കാൎയ്യത്തിൽ അങ്ങയുടെ, ചതുരതാ ബിചാരി=സാമൎത്ഥ്യം ആലോചിച്ചു, മോഹി തോഹി പര=എനിക്കങ്ങയുടെ പേരിൽ, അതി പ്രീതി=അതിയായ പ്രീതിയാണുള്ളതു്.

ഹേ രാജാവേ, കേൾക്കുക. രാജാക്കന്മാർ അവരുടെ പേരുകൾ എവിടെയും യഥേഷ്ടം പ്രസ്താവിക്കരുതെന്നു രാജധൎമ്മങ്ങളിൽ ഒരംശമാണ്. ആ വിഷയത്തിൽ അങ്ങു പ്രദൎശിപ്പിച്ച സാമൎത്ഥ്യം ആലോചിച്ചു എനിക്കങ്ങയുടെ പേരിൽ അതിയായ പ്രീതിയാണുള്ളതു്. വ്യാജം പറഞ്ഞു എന്നതു ഇക്കാൎയ്യത്തിൽ ഒരപരാധമായി ഞാൻ പരിഗണിക്കുന്നില്ല.

ചൗ: നാമ തുംഹാര പ്രതാപ ദിനേസാ സത്യകേതു തവ
പിതാ നരേസാ
ഗുരു പ്രസാദ സബ ജാനിഅ രാജാ കഹിഅ ന
ആപന ജാനി അകാജാ

ത്തുംഹാര നാമ=അങ്ങയുടെ പേർ, പ്രതാപ ദിനേസാ തവ പിതാ= പ്രതാപഭാനു എന്നാണ്; അങ്ങയുടെ പിതാവു്, സത്യകേതു നരേസാ=സത്യകേതു രാജാവുമാണ്, രാജാ, ഗുരു പ്രസാദ=ഹേ രാജൻ, ഗുരുകാരുണ്യംകൊണ്ടു, സബ ജാനിഅ=ഞാനെല്ലാം അറിയുന്നു. പക്ഷേ, ആപനാ അകാജാ ജാനി=അങ്ങയ്ക്കു ഹാനിയുണ്ടാവും എന്നു കരുതി, ന കഹിഅ=ഞാനൊന്നും പറയാതിരുന്നതാണ്.

ഹേ രാജാവേ, അങ്ങയുടെ പേർ പ്രതാപഭാനു എന്നാണ്. അങ്ങയുടെ പിതാവു രാജാ സത്യകേതുവുമാകുന്നു. ആചാര്യകൃപയാൽ ഞാനെല്ലാം അറിയുന്നുണ്ടു്. അങ്ങയ്ക്കു് ആപത്തായാലോ എന്നു കരുതി ഞാനൊന്നും പറയാതിരുന്നതാണ്.

ദേഖി താത തവ സഹജ സുധാഈ പ്രീതി പ്രതീതി
നീതി നിപുനാഈ
ഉപജി പരീ മമതാ മന മോരേം കഹഉം കഥാ നിജ
പൂഛേ തോരേം

താത തവ സഹജ=വത്സ, അങ്ങയുടെ സ്വാഭാവികമായ, സുധാഈ പ്രീതി=ആർജ്ജവവും പ്രീതിയും, പ്രതീതി=വിശ്വാസവും, നീതി നിപുനാഈ=നീതിനിപുണതയും, ദേഖി മോരേം മന=കണ്ടിട്ടു് എൻെറ മനസ്സിലും, മമതാ പരീ ഉപജി=മമത അങ്കുരിച്ചിരിക്കുന്നു. (അതിനാൽ), തോരേം പൂഛേ=അങ്ങു ചോദിച്ചതിനു, നിജ കഥാ= സ്വകഥയും, കഹേഉം=ഞാൻ പറഞ്ഞു.

ഹേ പ്രതാപഭാനോ, അങ്ങയുടെ നൈസർഗ്ഗികമായ ആർജ്ജവവും പ്രീതിയും വിശ്വാസവും നീതിനൈപുണ്യവും കണ്ടു് അങ്ങയെപ്പററി എനിക്കും മമതയുണ്ടായി. അതുകൊണ്ടുതന്നെയാണ് അങ്ങു ചോദിച്ചതിനു ഞാനെൻെറ ആത്മകഥയും പറഞ്ഞതു്.

അബ പ്രസന്ന മൈം സംസയ നാഹീം മാഗു ജോ
ഭൂപ ഭാവ മന മാഹീം
സുനി സുബചന ഭൂപതി ഹരഷാനാ ഗഹി പദ
ബിനയ കീൻഹി ബിധി നാനാ

മൈം അബ പ്രസന്ന=ഞാനിപ്പോഠം പ്രസന്നനാണ്, സംസയ നാഹീം=സംശയിക്കേണ്ട. ഭൂപ, മന മാഹീം=ഹേ രാജൻ, മനസ്സിൽ, ജോ ഭാവ മാഗു=എന്തുദ്ദേശിക്കുന്നുവോ (അതു്) ചോദിച്ചുകൊള്ളുക. സുബചന സുനി=ആ നല്ല വാക്കുകഠം കേട്ടു്, ഭൂപതി ഹരഷാനാ=രാജാവു സന്തോഷിച്ചു. പദ ഗഹി=(താപസൻെറ) കാൽ പിടിച്ചു്, നാനാബിധി=പല പ്രകാരത്തിലും (മുനിയെ), ബിനയ കീൻഹി=വണങ്ങി.

ഹേ രാജാവേ, ഞാനങ്ങയിൽ പ്രസന്നനായിരിക്കുന്നു. സംശയിക്കണ്ട. മനസ്സിൽ അങ്ങു എന്താഗ്രഹിക്കുന്നു അതെന്നോടു ചോദിച്ചുകൊള്ളുക.' ആ മധുരവാക്കുകഠം കേട്ടു പ്രതാപഭാനു സന്തുഷ്ടനാവുകയും താപസൻെറ കാൽ പിടിച്ചു പലവിധത്തിലും അയാളെ വണങ്ങുകയും ചെയ്തു.

കൃപാസിന്ധു മുനി ദരസന തോരേം ചാരി പദാരഥ
കരതല മോരേം
പ്രഭുഹി തഥാപി പ്രസന്ന ബിലോകീ മാഗി അഗമ
ബര ഹോഉം അസോകീ

മുനി കൃപാസിന്ധു=ഹേ മുനേ, കൃപാസിന്ധോ, തോരേം ദരസന=അങ്ങയെ ദശിച്ചതുകൊണ്ടു്, ചാരിപദാരഥ=നാലു പദാത്ഥങ്ങഠം, മോരേ കരതല=എനിക്കു കരസ്ഥമായി, തഥാപി പ്രഭുഹി=എന്നിട്ടും സ്വാമിയെ, പ്രസന്ന ബിലോകീ=പ്രസന്നനായി കണ്ടിട്ടു്, അഗമ ബരു മാഗി=ദുഷ്പ്രാപമായൊരു വരം വാങ്ങി, അസോകീ ഹോഉം=ശോകരഹിതനായിരിക്കാനിടയാകട്ടെ.

ദയാസാഗരമായ മഹഷേ, അങ്ങയെ ദശിക്കാനിടയായതുകൊണ്ടു ധമ്മാത്ഥകാമമോക്ഷങ്ങളെന്ന നാലു പദാത്ഥങ്ങളും എനിക്കു കൈവന്നിരിക്കുന്നു. എന്നാലും അങ്ങു എന്നിൽ അതീവ പ്രസന്നനെന്നറിഞ്ഞു ഞാനങ്ങയോടു ദുഷ്പ്രാപമായൊരു വരത്തിനു യാചിക്കട്ടെ. ആ വരദാനംകൊണ്ടു ഞാൻ ശോകരഹിതനായി ഭവിക്കുകയും ചെയ്യട്ടെ.

ദോ: ജരാ മരന ദുഖ രഹിത തനു സമര ജിതൈ ജനി
കോഉ
ഏകഛത്ര രിപുഹീന മഹി രാജ കലപ സത
ഹോഉ

തനു=(എൻെറ ഈ) ശരീരം, ജരാമരന ദുഖരഹിത=ജരാമരണ ദുഃഖങ്ങളോട്ടകൂടാത്തതായിരിക്കണം, സമര കോഉ=യുദ്ധത്തിൽ ആരും, ജനി ജിതൈ=(എന്നെ) ജയിക്കരുതു്, രിപുഹീന=ശത്രു വിഹീനമായ, ഏകഛത്ര രാജ=ഏകഛത്രരാജ്യം, മഹി സത കലപഹോഉ=ഭൂമിയിൽ നൂറു കല്പംവരെ നിലനില്ക്കണം.

എൻെറ ഈ ശരീരം ജരയോ മരണമോ നിമിത്തം ഉണ്ടാകുന്ന ദുഃഖത്തോട്ടകൂടാത്തതായിരിക്കണം. എന്നെ സമരത്തിൽ ആരും ജയിക്കരുതു്. ശത്രുവിഹീനമായ ഏകഛത്രരാജ്യം ഭൂമിയിൽ നൂറു കല്പംവരെ നിലനില്ക്കണം. [അതായതു അകണ്ടകമായ ഒരു സാമ്രാജ്യം, ആ സാമ്രാജ്യത്തിൽ താൻ ചക്രവർത്തി അങ്ങനെ നൂറു കല്പകാലം തനിക്കു ജീവിക്കാനിടയാകണമെന്നാണു് പ്രതാപഭാനുവിൻെറ ആഗ്രഹം.]

ചൗ: കഹ താപസ നൃപ ഐസേഇ ഹോഊ കാരന
ഏക കഠിന സുനു സോഊ
കാലഉ തുഅ പദ നാഇഹി സീസാ ഏക ബിപ്ര
കുല ഛാഡി മഹീസാ

താപസ കഹ=താപസൻ പറഞ്ഞു: —, നൃപ=അല്ലയോ രാജാവേ, ഐസേഇ ഹോഊ=അങ്ങനെതന്നെയാകട്ടെ, ഏക കഠിന കാരന=എന്നാൽ ഇക്കാര്യത്തിൽ വലിയൊരു ദുർഘടമുണ്ടു്, സോഊ സുനു=അതെന്താണെന്നു കേൾക്കു, ബിപ്രകുല ഏക=ബ്രാഹ്മണവംശം ഒന്നു, ഛാഡി=ഒഴികെ, മഹീസാ കാലഉ=ഹേ രാജൻ, കാലവുംകൂടി, തുഅ പദ=അങ്ങയുടെ പാദങ്ങളിൽ, സീസാ നാഇഹി=തലതാഴ്ത്തും.

ഹേ പ്രതാപഭാനു, അങ്ങയുടെ ഹിതംപോലെതന്നെ എല്ലാം ഭവിക്കും. പക്ഷേ ഇതിൽ ഒരു ദുർഘടമുണ്ട്. അതും ഞാൻ പറയാം. കേൾക്കുക. ബ്രാഹ്മണവംശം ഒന്നൊഴികെ മററുള്ളവരൊക്കെയും— എന്തിനു്; കാലവുംകൂടി അങ്ങയുടെ കാല്ക്കൽ കുമ്പിടും.

തപബല ബിപ്ര സദാ ബരിആരാ തിൻഹ കേ
കോപ ന കോഉ രഖവാരാ
ജൗം ബിപ്രൻഹ ബസ കരഹു നരേസാ തൗം തുഅ
ബസ ബിധി ബിഷ്നു മഹേസാ

തപബല=തപഃശക്തികൊണ്ടു്, ബിപ്ര=ബ്രാഹ്മണൻ, സദാ ബരിആരാ=സദാ ബലവാന്മാരാണു്, തിൻഹ കേ കോപ=അവരുടെ കോപത്തിൽനിന്നു്, കോഉ ന രഖവാരാ=രക്ഷിക്കാൻ ഒരുവനും ഇല്ല, നരേസാ=ഹേ രാജാവേ, ബിപ്രൻഹ ജൗം ബസ കരഹു തൗം=ബ്രാഹ്മണരെ വശത്താക്കാൻ സാധിക്കുന്നപക്ഷം, ബിധി ബിഷ്നു മഹേസാ=ബ്രഹ്മാവിഷ്ണു മഹേശ്വരന്മാർ, തുഅ ബസ=അങ്ങയ്ക്കു വിധേയരാകും.

ഹേ പ്രതാപഭാനോ, തപശ്ശക്തികൊണ്ടു് എല്ലാകാലത്തും ബലവാന്മാരാണു് ബ്രാഹ്മണർ. അവർ കോപിച്ചാൽ രക്ഷിക്കാൻ ആരുമില്ല. ഹേ രാജൻ, ബ്രാഹ്മണരെ വശത്താക്കാൻ അങ്ങേക്കു സാധിക്കുന്നപക്ഷം ബ്രഹ്മാവിഷ്ണു മഹേശ്വരന്മാരും അങ്ങയ്ക്കു വിധേയരാകും.

ചല ന ബിപ്രകുല സന ബരിആഈ സത്യ കഹഉം
ദോഉ ഭുജാ ഉഠാഈ
ബിപ്ര ശ്രാപ ബിനു സുനു മഹിപാലാ തോര നാസ
നഹിം കവനേഹും കാലാ

ബിപ്രകുല സന=ബ്രാഹ്മണവംശത്തിൽനിന്നു്, ബരിആഈ=ശക്തി, ന ചല=വിട്ടുപോവുകയില്ല, ദോഉ ഭുജാ ഉഠാഈ=രണ്ടു കൈയും പൊക്കി, സത്യ കഹഉം=ഞാൻ സത്യംചെയ്തു പറയുന്നു,

ബിപ്ര ശ്രാപ ബിനു=വിപ്രശാപംകൊണ്ടല്ലാതെ, മഹിപാലാ സുനു=ഹേ രാജാവേ കേൾക്ക, കവനേഹും കാലാ=ഒരുകാലത്തും, തോരാ നാസ നഹിം=അങ്ങേക്കു നാശം ഉണ്ടാവുന്നതല്ല.

ബ്രാഹ്മണവംശത്തെ വിട്ട ശക്തി പോകുന്നതല്ല. ഈ സംഗതി ഞാൻ രണ്ടു കൈയും പൊക്കി സത്യം ചെയ്യാം. ബ്രാഹ്മണശാപം മൂലമല്ലാതെ അങ്ങേക്കു് ഒരുകാലത്തും നാശവും ഉണ്ടാകുന്നതല്ല.

ഹരഷേഉ രാഉ ബചന സുനി താസൂ നാഥ ന
ഹോഇ മോര അബ നാസൂ
തവ പ്രസാദ പ്രഭു കൃപാനിധാനാ മോ കഹും
സർബ കാല കല്യാനാ

താസു ബചന സുനി=അയാളുടെ വാക്കുകേട്ടു്, രാഉ ഹരഷേഉ=രാജാവു് പ്രസന്നനായി. (എന്നിട്ടിങ്ങനെ പറഞ്ഞു:–), നാഥ മോര നാസ=പ്രഭോ, എനിക്ക നാശം, അബ ന ഹോഇ=ഇപ്പോളുണ്ടാകയില്ല, കൃപാനിധാനാ പ്രഭു=കൃപാസാഗരമായ ഹേ സ്വാമിൻ, തവ പ്രസാദ=അങ്ങയുടെ പ്രസാദത്താൽ, മോ കഹും=എനിക്കു്, സർബ കാല കല്യാനാ=എല്ലാകാലവും മംഗളമാണു്.

കപടതാപസൻെറ വാക്കുകൾ കേട്ട പ്രതാപഭാനു പ്രസന്നനായി ഇപ്രകാരം പറഞ്ഞു:—'പ്രഭോ എനിക്കു് നാശം ഇപ്പോളുണ്ടാകുകയില്ല. അവിടന്നു കൃപാസാഗരമാണു്. സ്വാമിൻ, അങ്ങയുടെ പ്രസാദത്താൽ എനിക്ക സർവ്വകാലവും മംഗളംതന്നെ.'

ദോ: ഏവമസ്തു കഹി കപട മുനി ബോലാ കുടില
ബഹോരി
മിലബ ഹമാര ഭുലാബ നിജ കഹഹു ത ഹമഹി
ഖോരി

ഏവമസ്തു=ഇങ്ങനെതന്നെ ഭവിക്കട്ടെ എന്നു, കപട മുനി കഹി=കപടമുനി പറഞ്ഞു, ബഹോരി കുടില=തുടന്നു് ആ വഞ്ചകൻ

(ഇങ്ങനേയും), ബോലാ=പറഞ്ഞു: —, നിജ ഹമാര മിലബ=ഈ നമ്മുടെ സമ്മേളനം, ഭൂലാബ=മറന്നുകളയണം, കഹഹു തഃ=ഇതിനെപ്പററി അങ്ങ് ആരൊടെങ്കിലും പറയുന്നപക്ഷം, ഹമഹി=ഖോരി ന=ഞാൻ കുററക്കാരനല്ല.

ഹേ രാജൻ, അങ്ങയും ഞാനുമായുള്ള ഈ സമ്മേളനം മറന്നുകളയണം. ഇതിനെക്കുറിച്ച് ആരോടെങ്കിലും അങ്ങ് പറയുന്ന പക്ഷം ഞാൻ കുററക്കാരനാവില്ല.

ചൗ താതേം മൈം തോഹി ബരജഉം രാജാ കഹേം
കഥാ തവ പരമ അകാജാ
ഛഠേം ശ്രവന യഹ പരത കഹാനീ നാസ
തുംഹാര സത്യ മമ ബാനീ

താതേം രാജാ=അതുകൊണ്ട് അല്ലയോ രാജൻ, തോഹി ബരജഉം=ഞാൻ താക്കീതു തരുന്നു, കഥാ കഹേം=ഈ കഥ ആരോടെങ്കിലും അങ്ങു പറയുന്നപക്ഷം, തവ പരമ അകാജാ=അങ്ങേയ്ക്കു വലിയ ആപത്തുണ്ടാകും, ഛഠേം ശ്രവനാ=ആറു ചെവികളിൽ, യഹ കഹാനീ പരത=ഈ കഥ പെട്ടന്നപക്ഷം, തുംഹാര നാസ=അങ്ങേയ്ക്കു നാശമാണുണ്ടാവുക, മമ ബാനീ സത്യ=എൻെറ വാക്കു സത്യമാണ്.

ഞാനങ്ങേയ്ക്കു ഹേ രാജൻ, ഞാൻ മുന്നറിയിപ്പു നല്കുകയാണ്. നമ്മുടെ സംഭാഷണത്തെക്കുറിച്ചു അങ്ങു ആരോടെങ്കിലും പറയുന്ന പക്ഷം അതുനിമിത്തം അങ്ങേയ്ക്കു വലിയ വിപത്തുണ്ടാകും. ആറു ചെവികളിൽ ഈ കഥ പെട്ടന്നപക്ഷം അങ്ങേയ്ക്കു നാശമാണുണ്ടാവുക. ഇതു സത്യമാണ്. [ആറു കണ്ണറിഞ്ഞാൽ മന്ത്രം ഭേദിച്ചിട്ടും എന്നു നീതിശാസ്ത്രം.]

യഹ പ്രഗടേം അഥവാ ദ്വിജ ശ്രാപാ നാസ തോര
സുനു ഭാനുപ്രതാപാ
ആന ഉപായം നിധന തവ നാഹീം ജൗം ഹരി ഹര
കോപഹിം മനമാഹീം

പ്രതാപ ഭാനു, സുനു=ഹേ പ്രതാപ ഭാനോ കേൾക്ക, അഥവാ യഹ പ്രഗടേം=അഥവാ ഈ കാര്യം പുറത്തായാൽ, ദ്വിജശ്രാപാഃ: ദ്വിജശാപം ഹേതുവായി, തോര നാസ=അങ്ങക്ക നാശം (സംഭവിക്കം), ജൗം ഹരി ഹര മനമാഹീം കോപഹിം=വിഷ്ണുവും ശിവനും മനസാ കോപിക്കുന്നതായാൽത്തന്നെയും, ആന ഉപായ= മറെറാരുപായത്താൽ, തവ നിധന നാഹീം=അങ്ങയ്ക്കു നാശം സംഭവിക്കുന്നതല്ല.

ഹേ പ്രതാപ ഭാനോ, കേൾക്ക. നാം തമ്മിലുണ്ടായ സംഭാഷണവിഷയം ഒരുപക്ഷെ പരസ്യമായാൽ അതിന്റെ ഫലം ബ്രാഹ്മണശാപംകൊണ്ട അങ്ങ നശിച്ചുപോകുക എന്നതായിരിക്കും. മനസാ മഹാവിഷ്ണുവും ശിവനും കോപിക്കുന്നു എന്നു തന്നെ വരട്ടെ, എന്നാലും മറെറാരുപായംകൊണ്ട അങ്ങയ്ക്കു നാശത്തിൽനിന്നു രക്ഷപ്രാപിക്കാൻ വഴിയുണ്ട്.

സത്യ നാഥ പദ ഗഹി നൃപ ഭാഖാ ദ്വിജ ഗുര
കോപ കഹഹു കോ രാഖാ
രാഖഇ ഗുര ജൗം കോപ ബിധാതാ ഗുര ബിരോധ
നഹിം കോഉ ജഗ ത്രാതാ

നൃപ, പദഗഹി=രാജാവു (താപസന്റെ) കാലുകൾ പിടിച്ച്, ഭാഖാ=പറഞ്ഞു:-, നാഥ=സ്വാമിൻ, അവിടന്നരുളിച്ചെയ്യുന്നതു സത്യമാണ്, ദ്വിജ ഗുര കോപ=ബ്രാഹ്മണരുടേയും ഗുരുവിന്റേയും കോപമുണ്ടായാൽ, കോ രാഖാ=ആരാണ് രക്ഷിക്കാൻ ? പറയു, ജൗം ബിധാതാ കോപ=ബ്രഹ്മദേവൻ കോപിച്ചാൽ, ഗുര രാഖഇ=ഗുരുവുണ്ട് രക്ഷിക്കാൻ, ഗുര ബിരോധ=ഗുരു വിരോധിച്ചാൽ, ജഗ ത്രാതാ=ലോകത്തിൽ രക്ഷനൽകാൻ, കോഉ നഹിം= ഒരാളും ഇല്ല.

രാജാവു താപസന്റെ പാദങ്ങൾ ഗ്രഹിച്ചു ഇങ്ങനെ പറഞ്ഞു:- 'സ്വാമിൻ, അവിടന്നരുളിച്ചെയ്തതു് പരമാൎത്ഥമാണ്. ബ്രഹ്മാവു ക്രുദ്ധനായാൽ ഗുരുവുണ്ട് രക്ഷിക്കാൻ. ഗുരു കോപിച്ചാൽ രക്ഷ നൽകുന്നതിനു ലോകത്തിൽ ഒരുവനുമില്ല.

ജൗം ന ചലബ്പ ഹമ കഹേ തുംഹാരേം ഹോഉ
നാസ നഹിം സോച ഹമാരേം
ഏകഹിം ഡര ഡരപത മന മോരാ പ്രഭു മഹിദേവ
ശ്രാപ അതി ഘോരാ

തുംഹാരേം ജൗം കഹേന ചലബ്പ=അങ്ങു പറയുന്നതു അനുസരി ക്കാത്തപക്ഷം, ഹമ നാസ ഹോഉ=ഞാൻ നശിച്ചുപോകട്ടെ, ഹമാരേം സോച നഹിം=എനിക്കതിനെപ്പററി ദുഃഖമില്ല, ഏക ഹിം ഡര=എന്നാൽ ഒരു ഭീതി, മോരാ മന ഡരപത=എൻെറ മനസ്സിനെ അലട്ടുന്നുണ്ടു്, പ്രഭു മഹിദേവ ശ്രാപ=ഹേ പ്രഭോ, ബ്രാഹ്മണശാപം, അതി ഘോരാ=വളരെ ഭയങ്കരമാണു്.

അങ്ങു പറയുന്നതു അനാദരിക്കുന്നപക്ഷം ഞാൻ തുലയും. തുലഞ്ഞുപൊയ്ക്കൊള്ളട്ടെ. എനിക്കതിനെപ്പററി വിചാരമില്ല. എന്നെ ഭയപ്പെടുത്തുന്നതു മറെറാരു സംഗതിയാണു്. എന്താണെന്നല്ലേ? ബ്രാഹ്മണശാപം. അതു ഭയങ്കരമാണു്.

ദോ: ഹോഹിം ബിപ്ര ബസ കവന ബിധി കഹഹു
കൃപാകരി സോഉ
തുംഹ തജി ദീനദയാല നിജ ഹിതു ന ദേഖഉം
കോഉ

ബിപ്ര=വിപ്രന്മാരെ, കവന ബിധി=ഏതുവിധമാണു്, ബസ ഹോഹിം=വശത്താക്കുക?, കൃപാകരി=ദയവുചെയ്തു, സോഉ കഹഹു=അതൊന്നരുളിച്ചെയ്യുക, തുംഹ തജി=അവിടന്നല്ലാതെ, നിജ ഹിതു=എനിക്ക ഹിതകാരിയായി, കോഉ ന ദേഖഉം=മററാരെയും ഞാൻ കാണുന്നില്ല.

ബ്രാഹ്മണരെ ഏതുവിധത്തിലാണു് സ്വാധീനമാക്കേണ്ട തെന്നു ദയവുചെയ്തു അവിടന്നു അരുളിച്ചെയ്യണം. എൻെറ നന്മക്ക അവിടന്നല്ലാതെ മററാരേയും ഞാൻ കാണുന്നില്ല.

ചൗ: സുനു നൃപ ബിബിധ ജതന ജഗ മാഹീം
കഷ്ടസാധ്യ പുനി ഹോഹിം കി നാഹീം

അഹഇ ഏക അതി സുഗമ ഉപാഇ തഹാം
പരന്തു ഏക കഠിനാഇ

നൃപ സുനു=(താപസൻ പറഞ്ഞു) ഹേ രാജൻ, കേൾക്കുക, ജഗ മാഹീം=ലോകത്തിൽ, ബിബിധ ജതന=അനേകം തരത്തിലുള്ള ഉപായങ്ങളുണ്ട്, കഷ്ട സാധ്യ=അവ കഷ്ടപ്പെട്ടു നിറവേററേണ്ടവയുമാണ്, പുനി കി ഹോഹിം നാഹീം=എന്നാൽത്തന്നെ ഉദ്ദിഷ്ട കാര്യം നിറവേറി എന്നും ഇല്ലെന്നും വരാം. അതി സുഗമ ഏക ഉപാഇ അഹഇ=ഏററവും എളുപ്പമായ ഒരുപായമുണ്ട്, പരന്തു തഹാം= എന്നാൽ അവിടെയുമുണ്ട്, ഏക കഠിനാഇ=ഒരു വൈഷമ്യം.

കപടതാപസൻ പറഞ്ഞു: — പ്രതാപഭാനോ, കേൾക്കു. ലോകത്തിൽ അങ്ങാഗ്രഹിക്കുന്നകാര്യം സാധിക്കാൻ അനേകം വഴികളുണ്ട്. അവയെല്ലാംതന്നെ കഷ്ടപ്പെട്ടു സാധിക്കേണ്ടവയുമാണ്. എന്നാൽത്തന്നെ ചിലപ്പോൾ കാര്യസാധ്യം ഉണ്ടായില്ലെന്നും വരാം. ഏററവും എളുപ്പമായ ഒരു ഉപായമുണ്ട്. എന്നാൽ അതിനുമുണ്ട് വൈഷമ്യം.

മമ ആധീന ജുഗുതി നൃപ സോഇ മോര ജാബ
തവ നഗര ന ഹോഇ
ആജു ലഗേം അരു ജബ തേം ഭയേഉം കാഹൂ കേ
ഗൃഹ ഗ്രാമ ന ഗയഉം

നൃപ=അല്ലയോ രാജാവേ, സോഇ ജുഗുതി മമ ആധീന=എൻെറ അധീനത്തിൽ ഒരു തന്ത്രമുണ്ട്. എന്നാൽ, മോര ജാബ തവ നഗര=എൻെറ യാത്ര നിങ്ങളുടെ നഗരത്തിലേക്കു, നഹോഇ= ഉണ്ടാവുന്നതല്ല, ജബ തേം ഭയേഉം ആജു ലഗേ=ഞാൻ ജനിച്ചിട്ടു ഇന്നേവരെ, കാഹൂ കേ ഗൃഹ ഗ്രാമ ന ഗയേഉം=ആരുടേയും ഗൃഹത്തിലോ ഗ്രാമത്തിലോ പോകുകയുണ്ടായിട്ടില്ല.

ഹേ പ്രതാപഭാനോ, ഞാനൊരു തന്ത്രം പ്രയോഗിക്കാം. പക്ഷേ നിങ്ങളുടെ നഗരത്തിൽ ഞാൻ വരിക എന്ന പ്രശ്നമേ ഇല്ല. ഞാൻ ജനിച്ചതുമുതൽ ഇന്നേവരെ ആരുടേയും ഗൃഹത്തിലോ ഗ്രാമത്തിലോ പോകുകയുണ്ടായിട്ടില്ല.

ജൗം ന ജാഉം തബ ഹോഇ അകാജൂ ബനാ ആഇ
അസമഞ്ജസ്സ ആജൂ
സുനി മഹീസ ബോലേഉ മൃദു ബാനീ നാഥ
നിഗമ അസി നീതി ബഖാനീ

ജൗം ന ജാഉം=ഞാൻ വരാതിരുന്നാൽ, തവ അകാജൂ ഹോഇ=അങ്ങയുടെ കാര്യസാദ്ധ്യവും ഉണ്ടാവില്ല, ആജു അസമഞ്ജസ ബനാ ആഇ=ഇന്നു് ആവിധമൊരു ധർമ്മസങ്കടത്തിലാണു് ഞാൻ പെട്ടിരിക്കുന്നതു്, സുനി മഹീസ=ഇതുകേട്ടു് രാജാവു്, മൃദു ബാനീ ബോലേഉ=മൃദുവാക്കുകളാൽ ഇപ്രകാരം പറഞ്ഞു, നാഥ നിഗമ=ശാസ്ത്രങ്ങളിൽ, അസി നീതി ബഖാനീ=ഇപ്രകാരമൊരു വ്യവസ്ഥയെപ്പററി പറഞ്ഞിട്ടുണ്ടു്.

ഞാനങ്ങയുടെ നഗരത്തിലേക്കു വരാതിരുന്നാൽ അങ്ങയുടെ കാര്യം സഫലമാവില്ല. ഞാനാകപ്പാടെ വല്ലാത്ത ധർമ്മസങ്കടത്തിലായിട്ടുണ്ടു്. ഇതുകേട്ടു രാജാവു് മൃദുവാക്കുകളാൽ ഇപ്രകാരം പറഞ്ഞു. 'ശാസ്ത്രങ്ങളിൽ ഇങ്ങനെ ഒരു വ്യവസ്ഥ വിവരിച്ചിട്ടുണ്ടു്.

ബഡേ സനേഹ ലഘുൻഹ പര കരഹീം ഗിരി
നിജ സിരസി സദാ തൃന ധരഹീം
ജലധി അഗാധ മൗലി ബഹ ഫേനൂ സന്തത
ധരനി ധരത സിര രേനൂ

ബഡേ ലഘുൻഹ പര=വലിയവർ ചെറിയവരുടെ പേരിൽ, സനേഹ കരഹീം=സ്നേഹം പ്രകാശിപ്പിക്കുന്നു, ഗിരി നിജ സിരസി=പർവ്വതം സ്വശിരസ്സിൽ, സദാ തൃന ധരഹീം=സദാ തൃണത്തെവഹിക്കുന്നു, അഗാധ ജലധി=അഗാധസമുദ്രം, മൗലി ഫേനൂ ബഹ=മൂർദ്ധാവിൽ നുരയെ വഹിക്കുന്നു, സന്തത ധരനി=സദാകാലവും ഭൂമി, രേനൂ സിര ധരത=രേണുവിനെ ശിരസ്സിൽ വഹിക്കുന്നു.

മഹാന്മാർ എളിയവരിൽ എന്നും സ്നേഹമേ പ്രകാശിപ്പിക്കാറുള്ളു. പർവ്വതത്തിൻെറ സ്ഥിതി നോക്കുക. അതു സദാ സ്വശി

രസ്സിൽ തൃണത്തെവഹിക്കുന്നു. അഗാധസമുദ്രം മൂദ്ധാവിൽ നുര വഹിക്കുന്നു; ഭൂമി നിരന്തരം രേണുവിനെ ശിരസ്സിൽ വഹിക്കുന്നു.

ദോ: അസ കഹി ഗഹേ നരേസ പദ സ്വാമീ
ഹോഹു കൃപാല
മോഹി ലാഗി ദുഖ സഹിഅ പ്രഭു സജ്ജന
ദീന ദയാല

അസ കഹി=ഇപ്രകാരം പറഞ്ഞു്, നരേസ പദ ഗഹേ=രാജാവു് പാദംപിടിച്ചു് (ഇങ്ങനെ പറഞ്ഞു), സ്വാമീ കൃപാല ഹോഹു= സ്വാമിൻ, കൃപാലുവായിത്തീരുക, പ്രഭു മോഹി ലാഗി=പ്രഭോ, എനിക്കുവേണ്ടി, ദുഖ സഹിഅ=ദുഃഖം സഹിക്കുക, സജ്ജന ദീന ദയാല=സജ്ജനങ്ങൾ ദീനദായാലുക്കളാണല്ലോ.

ഇങ്ങനെ പറഞ്ഞു രാജാവു് താപസൻെറ കാൽപിടിച്ചു് തുടന്നു പറഞ്ഞു:— സ്വാമിൻ അങ്ങു് എൻെറ പേരിൽ കൃപ പ്രദശിപ്പിക്കുക. എനിക്കുവേണ്ടി ദുഃഖം സഹിക്കുക. നല്ലവർ ദീനദയാലുക്കളാണല്ലോ.

ജാനി നൃപഹി ആപന ആധീനാ ബോലാ താപസ
കപട പ്രബീനാ
സത്യ കഹഉം ഭൂപതി സുനു തോഹീം ജഗ നാഹിന
ദുർല്ലഭ കഛു മോഹീ

നൃപഹി ആപന ആധീനാ ജാനി=രാജാവു് തനിക്കു് ധീനനാണെന്നു ഗ്രഹിച്ചു്, കപട പ്രബീനാ താപസ=കപട പ്രവീണനായ താപസൻ, ബോലാ ഭൂപതി സുനു=പറഞ്ഞു:— രാജാവേ, കേൾക്കുക, തോഹീം സത്യ കഹഉം=അങ്ങയോടു് ഞാൻ സത്യമാണു് പറയുന്നതു്, ജഗ മോഹീ=ലോകത്തിൽ എനിക്കു്, കഛു ദുർല്ലഭ നാഹിന=ഒന്നുംതന്നെ ദുർല്ലഭമായിട്ടില്ല.

പ്രതാപഭാനു തനിക്കു നിശ്ശേഷം കീഴ്പെട്ടു എന്നു ഗ്രഹിച്ചു വഞ്ചകാഗ്രണിയായ താപസൻ ഇപ്രകാരം പറഞ്ഞു:—'ഹേ

രാജാവേ, കേൾക്കൂ. അങ്ങയോട്ട് ഞാൻ സത്യമാണ് പറയുന്നത്. ലോകത്തിൽ എനിക്ക് ഒന്നുംതന്നെ ദുർല്ലഭമായിട്ടില്ല.'

അവസി കാജ മൈം കരിഹഉം തോര മന തന
ബചന ഭഗത തൈം മോരാ
ജോഗ ജുഗുതി തപ മന്ത്ര പ്രഭാഊ ഫലഉ തബഹിം
ജബ കരിഅ ദുരാഊ

മൈം തോരാ കാജ=ഞാൻ അങ്ങയുടെ കാര്യം, അവസി=അവശ്യം, കരിഹഉം=നിർവ്വഹിക്കാം, മന തന ബചന=മനസാ ശരീരേണ വചസാ, മോരാ ഭഗത തൈം=എൻെറ ഭക്തനാണങ്ങ്, ജബ ദുരാഊ കരിഅ തബഹിം=ഗോപ്യമായി പ്രവൎത്തിയ്ക്കുമ്പോളാണ്, ജോഗ ജുഗുതി തപ=യോഗവും തന്ത്രവും തപസ്സും, മന്ത്ര പ്രഭാഉ= മന്ത്രപ്രഭാവവും, ഫലഇ=സഫലമാകുന്നതു്.

മനസാവാചാ ശരീരേണ അങ്ങ് എൻെറ ഭക്തനാണ്. ആ സ്ഥിതിക്ക് അങ്ങയുടെ കാര്യം അവശ്യം ഞാൻ നിർവ്വഹിക്കാം. യോഗമാകട്ടെ, തന്ത്രമാകട്ടെ, തപസ്സാകട്ടെ, മന്ത്രപ്രഭാവമാകട്ടെ, ഗോപ്യമായി പ്രവൎത്തിയ്ക്കുമ്പോൾ മാത്രമേ ഫലിക്കുകയുള്ളു.

ജൗം നരേസ മൈം കരൈം രസോഇ തുംഹ
പരുസഹു മോഹി ജാന ന കോഇ
അന്ന സോ ജോഇ ഭോജന കരഇ സോഇ സോഇ
തബ ആയസു അനുസരഇ

നരേസ=ഹേ രാജാവേ, ജൗം മൈം രസോഇ കരൗം=ഞാൻ ആഹാരം ഉണ്ടാക്കുമ്പോൾ, തുംഹ പരുസഹു=അങ്ങ് അതു തൊട്ടുകയോ, മോഹി കോഇ=എന്നെ ആരും, ജാന ന=അറിയുകയോ അരുതു്, സോ അന്ന=ആ ആഹാരം, ജോഇ ഭോജന കരഇ=ആർ ഭക്ഷിക്കുന്നുവോ, സോഇ സോഇ=അവരെല്ലാംതന്നെ, തവ ആയസു=അങ്ങയുടെ അനുജ്ഞ, അനുസരഇ=അനുസരിക്കും.

ഹേ രാജാവേ, ഞാനൊരാഹാരം തയാറാക്കാം. അതു അങ്ങു് സ്പർശിച്ചുപോകരുതു്. എന്നെ ഒരാളും അറിയാനും ഇടവരരുതു്. അങ്ങനെ ഞാനുണ്ടാകുന്ന ആഹാരം ആരൊക്കെ ഭക്ഷിക്കുന്നുവോ അവരെല്ലാം അങ്ങയുടെ കിങ്കരന്മാരായിത്തീരും.

പുനി തിൻഹ കേ ഗൃഹ ജേവംഇ ജോഊ തവ ബസ
ഹോഇ ഭൂപ സുനു സോഊ
ജാഇ ഉപായ രചഹു നൃപ ഏഹു സംബത ഭരി
സങ്കലപ കരേഹു

ഭൂപ സുനു=ഹേ രാജൻ, കേൾക്കുക, പുനി തിൻഹ കേ ഗൃഹ=ഇനിയുമൊന്നു്; അവരുടെ ഗൃഹത്തിൽചെന്നു്, ജോഊ ജേവംഇ=ആരാഹാരം കഴിക്കുന്നു, സോഊ തവ ബസ ഹോഇ=അവരും അങ്ങയ്ക്കു വശഗരാകും, നൃപ ജാഇ=രാജാവേ, ചെന്നു്, ഏഹു ഉപായ രചഹു=ഈ ഉപായം ചെയ്യുക, സംബത ഭരി=ഒരു വത്സരം മുഴുവൻ, സങ്കലപ കരേഹു=സങ്കല്പവും അനുഷ്ഠിക്കുക.

ഇനിയുണ്ടു് മറ്റൊന്നു്. അങ്ങു പുതൊരു ബ്രാഹ്മണരെ മൃഷ്ടാന്നം കഴിപ്പിച്ചു സന്തുഷ്ടരാക്കുന്നുവോ അവരുടെ ഗൃഹത്തിൽ നിന്നു ഭക്ഷണം കഴിക്കുന്ന മററുള്ളവരും അങ്ങയുടെ കിങ്കരന്മാരാകും. അങ്ങു ചെന്നു ഈ ഒരുപായം ചെയ്യുക. ഒരു കൊല്ലക്കാലം സങ്കല്പവ്രതവും അനുഷ്ഠിക്കുക.

ദോ: നിത നൂതന ദ്വിജ സഹസ സത ബരേഹു
സഹിത പരിവാര
മൈം തുംഹരേ സങ്കലപ ലഗി കരബി ജേവനാര

നിത സത സഹസ=നിത്യവും പുഴായിരം, നൂതന ദ്വിജ=പുതിയ ബ്രാഹ്മണരെ, പരിവാരസഹിത=പരിവാരസമേതം, ബരേഹു=ക്ഷണിക്കുക, മൈം തുംഹരേ സങ്കലപ ലഗി=ഞാനങ്ങയുടെ സങ്കല്പാവധിവരെ, ജേവനാര കരബി=ഭോജനം തയാറാക്കാം.

അങ്ങു ദിവസംതോറും പുഴായിരം ബ്രാഹ്മണരെ സകുടുംബം ആഹാരത്തിനു ക്ഷണിക്കുക. അവർക്കെല്ലാം അങ്ങയുടെ സങ്കല്പ

വ്രതം കഴിയുന്നതുവരെ ഞാൻ ആഹാരത്തിനുവേണ്ട ഏർപ്പാടുകൾ ചെയ്തുകൊള്ളാം അതിഥികൾക്കെല്ലാം.

ഏഹി ബിധി ഭൂപ കഷ്ട അതി ഥോരേം ഹോഇ-
ഹഹിം സകല ബിപ്ര ബസ തോരേം
കരിഹഹിം ബിപ്ര ഹോമ മഖ സേവാ തേഹിം
പ്രസംഗ സഹജേഹിം ബസ ദേവാ

ഭൂപ ഏഹി ബിധി=ഹേ രാജാവേ, ഇപ്രകാരം, ഥോരേം അതി കഷ്ട=അല്പമായ അതിക്ലേശംകൊണ്ട്, സകല ബിപ്ര=എല്ലാ ബ്രാഹ്മണരും, തോരെ സബ ഹോഇഹഹിം=അങ്ങേയ്ക്കു വശഗരായി ഭവിക്കും. ബിപ്ര ഹോമ മഖ=ബ്രാഹ്മണർ ഹോമവും മഖവും, സേവാ കരിഹഹിം=(ഭഗവാൻ) സേവയും ചെയ്യും, തേഹിം പ്രസംഗ ദേവാ=ഇതിനാൽ ദേവന്മാർ, സഹജേഹിം ബസ=സ്വാഭാവികമായിത്തന്നെ വശത്തായിത്തീരും.

ഹേ രാജൻ, ഇങ്ങനെ അല്പകാലം അതിക്ലേശം ചെയ്യുന്നതുകൊണ്ടു. എല്ലാ ബ്രാഹ്മണരും അങ്ങേയ്ക്കു വശരായി ഭവിക്കും. ബ്രാഹ്മണർ ഹോമവും യാഗവും ഭഗവൽസേവയുംചെയ്യും. ഈ സംഗതികൊണ്ടുതന്നെ ദേവന്മാർ സ്വാഭാവികമായി അങ്ങേയ്ക്കു വശഗരാകും.

ഔര ഏക തോഹി കഹഉം ലഖാഊ മൈം ഏഹിം
ബേഷ ന ആഉബ കാഊ
തുംഹരേ ഉപരോഹിത കഹ്ഉം രായാ ഹരി ആനബ
മൈം കരി നിജ മായാ

ഏക ഔര ലഖാഊ തോഹിം കഹഊം=ഒരു കാര്യംകൂടി ഞാനങ്ങയോടു പറയുന്നു, മൈം ഏഹി ബേഷ=ഞാൻ ഈ വേഷത്തിൽ, കാഊ ന ആഉബ=ഒരിക്കലും വരികയില്ല. രായാ നിജമായാ= ഹേ രാജാവേ, എന്റെ മായകൊണ്ടു, തുംഹരേ പുരോഹിത കഹ്ഉം =അങ്ങയുടെ പുരോഹിതനെ, ഹരി മൈം ആനബ=അപഹരിച്ചു ഞാൻ ഇവിടെയ്ക്കു കൊണ്ടുവരാം.

ഹേ പ്രതാപഭാനോ, അങ്ങയോട്ട് ഒരു കാര്യംകൂടി ഞാൻ പറയുന്നു, ഈ വേഷത്തിൽ അവിടേയ്ക്കു വരാൻ എനിക്കു സാദ്ധ്യമല്ല. ഞാനെൻെറ മായകൊണ്ട് അങ്ങയുടെ പുരോഹിതനെ അപഹരിച്ച് ഇവിടേയ്ക്കു കൊണ്ടുവരാം.

തപബല തേഹി കരി ആപു സമാനാ രഖിഹഉം
ഇഹാം ബരഷ പരവാനാ
മൈം ധരി താസു ബേഷു സുനു രാജാ സബ ബിധി
തോര സംവാരബ കാജാ

തപബല=തപശ്ശക്തിയാൽ, തേഹി ആപു സമാനാ കരി=അദ്ദേഹത്തെ എനിക്കു തുല്യനാക്കി, ബരഷ പരവാനാ ഇഹാം=ഒരു കൊല്ലം മുഴുവൻ ഇവിടെ, രഖിഹഉം=ഇരുത്താം. രാജാ, സുനു=രാജാവേ, കേൾക്കു. താസു ബേഷു മൈം ധരി=അദ്ദേഹത്തിൻെറ വേഷം ഞാൻ ധരിച്ച്, സബ ബിധി=എല്ലാ പ്രകാരത്തിലും, തോര കാജാ=അങ്ങയുടെ കാര്യം, സംവാരബ=നിയന്ത്രിച്ചു കൊള്ളാം.

അദ്ദേഹത്തെ എനിക്കു തുല്യനാക്കി ഒരു കൊല്ലംവരെ ഇവിടെ ഇരുത്താം. ആ പുരോഹിതൻെറ വേഷം ധരിച്ച് ഞാനെല്ലാ പ്രകാരത്തിലും അങ്ങയുടെ കാര്യം ശരിയാക്കിക്കൊള്ളാം.

ഗൈ നിസി ബഹുത സയന അബ കീജേ മോഹി
തോഹി ഭൂപ ഭേംട ദിന തീജേ
മൈം തപബല തോഹി തുരഗ സമേതാ പഹുഁം-
ചൈഹഉം സോവതഹി നികേതാ

നിസി ബഹുത ഗൈ=രാത്രി വളരെയായി, അബ സയന കീജേ=ഇനി അങ്ങു ഉറങ്ങൂ, മോഹി തോഹി ഭൂപ=നമുക്കിരുവർക്കും ഹേ രാജൻ, തീജേദിന ഭേംട=മൂന്നാംദിവസം മേളിക്കാനിടയാകും. മൈം തപബല=ഞാൻ തപോബലംകൊണ്ട്, തോഹി തുരഗ സമേതാ=അങ്ങയെ കുതിരയൊന്നിച്ച്, സോവതഹിം=അങ്ങ് ഉറങ്ങുമ്പോൾത്തന്നെ, നികേതാ=കൊട്ടാരത്തിൽ, പഹുംചൈഹഉം=എത്തിക്കാം.

രാത്രി വളരെയായിരിക്കുന്നു. അങ്ങ് ഇനി ഉറങ്ങിക്കൊള്ളുക. അങ്ങയും ഞാനും തമ്മിൽ ഇനി കാണുന്നതു് ഇന്നേയ്ക്കു മൂന്നാംദിവസമായിരിക്കും. ഞാൻ തപോബലംകൊണ്ടു് ഉറങ്ങിക്കിടക്കുന്ന അങ്ങയെ അതേ നിലയിൽ അങ്ങയുടെ കുതിരയോടൊപ്പം കൊട്ടാരത്തിൽ എത്തിക്കാം.

ദോ: മൈം ആഉബ സോഇ ബേഷു ധരി പഹിചാ-
നേഹു തബ മോഹി
ജബ ഏകാന്ത ബോലാഇ സബ കഥാ സുനാവേം
തോഹി

മൈം സോഇ ബേഷു ധരി=ഞാൻ ആ വേഷം ധരിച്ചു, ആഉബ തബ മോഹി=വരാം. അപ്പോൾ എന്നെ, പഹിചാനേഹു=അങ്ങേയ്ക്കു മനസ്സിലാകും. ജബ തോഹി ഏകാന്ത ബോലാഇ=അങ്ങയെ ഏകാന്തത്തിൽ വിളിച്ചു്, സബ കഥാ=എല്ലാ കഥയും, സുനാവേം =കേൾപ്പിക്കാം.

എന്നെ അങ്ങേയ്ക്കു മനസ്സിലാകുന്നതിനു പറ്റിയ പുരോഹിതവേഷത്തിൽ ഞാൻ വരാം. ഏകാന്തത്തിൽ വിളിച്ചു എല്ലാ കാര്യങ്ങളും ഞാനങ്ങയോടു പറയുകയും ചെയ്യാം. അപ്പോൾ അങ്ങേയ്ക്കു എന്നെ മനസ്സിലാകും.

ചൗ: സയന കീൻഹ നൃപ ആയസു മാനീ ആസന
ജാഇ ബൈഠ ഛലഗ്യാനീ
ശ്രമിത ഭൂപ നിദ്രാ അതി ആഈ സോ കിമി
സോവ സോച അധികാഈ

നൃപ ആയസു മാനീ=രാജാവു് (താപസ) നിയോഗം മാനിച്ചു്, സയന കീൻഹ=ശയിച്ചു, ഛലഗ്യാനീ ജാഇ=കപടജ്ഞാനിയായ (താപസൻ) ചെന്നു്, ആസന ബൈഠാ=പീഠത്തിലിരുന്നു. ശ്രമിത ഭൂപ=തളർന്നവനായ രാജാവു്, അതി നിദ്രാ ആഈ=ഗാഢനിദ്രയിൽ പെട്ടു. സോ കിമി സോവ=എന്നാൽ മായാവിയായ താപസനെങ്ങനെ ഉറങ്ങും? സോച അധികാഈ=അയാൾ അധികചിന്താവശനായി.

താപസൻെറ അനുജ്ഞ മാനിച്ചു പ്രതാപഭാനു ശയിച്ചു. വളരെ ക്ഷീണിച്ചിരുന്നതിനാൽ അദ്ദേഹത്തിനു ഗാഢനിദ്രയുണ്ടായി. മായാവിയായ താപസൻ ചെന്നു ഒരു പീഠത്തിലിരുന്നു. അയാൾക്കെങ്ങനെ ഉറക്കംവരും? അയാളുടെ ചിന്താഗതി വർദ്ധിച്ചു.

കാലകേതു നിസിചര തഹം ആവാ ജേഹിം സൂകര
ഹോഇ നൃപഹി ഭുലാവാ
പരമമിത്ര താപസ നൃപ കേരാ ജാനഇ സോ
അതി കപട ഘനേരാ

കാലകേതു നിസിചര=(ഇതിനിടയ്ക്കു)കാലകേതു എന്ന രാക്ഷസൻ, തഹം ആവാ=അവിടേക്കുവന്നു, ജേഹിം സൂകര ഹോഇ=അവനാണ് പന്നിയായിച്ചെന്നു്, നൃപഹി ഭുലാവാ=രാജാവിനെ വഴി തെററിച്ചതു്, താപസ നൃപ കേരാ=താപസരാജാവിൻെറ, പരമമിത്ര സോ=ആപ്തസുഹൃത്തായ ആ കാലകേതു, അതി ഘനേരാ കപട ജാനഇ=ഏററവും കാപട്യം ഗ്രഹിച്ചവനായിരുന്നു.

താപസരാജാവു് ചിന്താതാന്തനായിരിക്കുന്ന ആ അവസരത്തിൽ അവിടേയ്ക്കു കാലമേനി ചെന്നു. അവനാണ് പന്നിയുടെ വേഷത്തിൽ ചെന്നു രാജാവിനെ ആകർഷിച്ചു വഴിതെററിച്ചു് അവിടേക്കു കൊണ്ടുവന്നതു്. അവൻ ആ കപടയോഗിയുടെ ആത്മസുഹൃത്തും വമ്പിച്ച മായാവിയുമാണ്.

തേഹി കേ സത സുത അരു ദസ ഭാഈ ഖല
അതി അജയ ദേവ ദുഖദാഈ
പ്രഥമഹിം ഭൂപ സമര സബ മാരേ ബിപ്ര സന്ത
സുര ദേഖി ദുഖാരേ

തേഹി കേ ഖല=ആ കാലകേതുവിനു ഖലന്മാരും, അതി അജയ=ഏററവും അജയന്മാരും, ദേവ ദുഖദാഈ=ദേവന്മാർക്ക് ദുഃഖപ്രദരുമായ, സത സുത ദസ ഭാഈ=നൂറു പുത്രന്മാരും പത്തു സഹോദരന്മാരുമുണ്ടായിരുന്നു, ഭൂപ ബിപ്ര=പ്രതാപഭാനു രാജാവു്, ബ്രാഹ്മ

ണരേയും സന്ത സുര=സജ്ജനങ്ങളേയും ദേവന്മാരേയും, ദുഖാരേ ദേഖി=വ്യഥിതരായിക്കണ്ടു, പ്രഥമഹിം സബ=മുമ്പേതന്നെ എല്ലാ രാക്ഷസന്മാരേയും, സമര മാരേ=യുദ്ധത്തിൽ നിഗ്രഹിച്ചു.

ആ കാലകേതു എന്ന രാക്ഷസന്ന നൂറു പുത്രന്മാരും പത്തു സഹോദരന്മാരും ഉണ്ടായിരുന്നു. അവർ ദുഷ്ടന്മാരും അജയ്യന്മാരും ദേവന്മാക്കു ശോകപ്രദരും ആയിരുന്നു. രാക്ഷസപീഡകളാൽ സജ്ജനങ്ങളും ദേവന്മാരും വ്യഥിതരായിരിക്കുന്നതുകണ്ടു രാജാവു് എല്ലാ രാക്ഷസന്മാരേയും യുദ്ധത്തിൽ നിഗ്രഹിച്ചു.

തേഹിം ഖല പാഛില ബയരു സംഭാര താപസ
നൃപ മിലി മന്ത്ര ബിചാരാ
ജേഹി രിപു ഛയ സോഇ രചേൻഹി ഉപാഊ
ഭാവീ ബസ ന ജാന കഛു രാഊ

തേഹി ഖല=ഇതുനിമിത്തം ദുഷ്ടൻ, പാഛില ബയരു=പണ്ടത്തെ വൈരം, സംഭാരാ=നിയന്ത്രിച്ചു്, താപസ നൃപമിലി=താപസ രാജാവുമായികലന്നു, മന്ത്ര ബിചാരാ=മന്ത്രാലോചനചെയ്തു, ജേഹി=എങ്ങനെയായാൽ, രിപുഛയ=ശത്രുക്ഷയം, രചേൻഹി= വരുത്താമോ, സോഇൗ ഉപാഊ=ആ ഉപായം, ഭാവീ ബസ=ഭാവി വശനായ, രാഊ=(പ്രതാപഭാനു)രാജാവു്, കഛു ന ജാന=തീരെ അറിഞ്ഞില്ല.

പുത്രന്മാരേയും സോദരന്മാരേയും പ്രതാപഭാനു സമരത്തിൽ നിഗ്രഹിക്കുകയാൽ കാലകേതുവിനു പ്രതാപഭാനുവിനോടു പണ്ടേ തന്നെ വിരോധമായിരുന്നു. അവൻ ആ വിരോധം ഒതുക്കി താപസരാജാവുമായി കൂടിയാലോചന നടത്തി. എന്തു പ്രവത്തിച്ചാൽ പ്രതാപഭാനു നശിക്കുമോ ആ ഉപദേശമാണ് താപസരാജാവു് പ്രതാപഭാനുവിനു നല്കിയിരിക്കുന്നതു്. എന്നാൽ വിധിക്കു വിധേയനായ പ്രതാപഭാനു ആ വസ്തുത തീരെ ഗ്രഹിക്കുകയുണ്ടായില്ല.

ദോ: രിപു തേജസീ അകേല അപി ലഘു കരി
ഗനിഅ ന താഹു

അജഹ്ഹം ദേത ദുഖ രബി സസിഹി സിര
അവസേഷിത രാഹ്ഹ

തേജസീ രിപു=തേജസ്വിയായ ശത്രു, അകേല അപി=ഏകാകി യായിരുന്നുകൊള്ളട്ടെ; എന്നാലും, താഹ്ഹ ലഘു കരി ന ഗനിഅ= അവനെ നിസ്സാരനെന്നു ഗണിച്ചുകൂടാ, അവസേഷിത സിര=ശിര സ്സുമാത്രമായി ശേഷിച്ച, രാഹ്ഹ രബി സസിഹി=രാഹ്ഹവും സൂര്യ ചന്ദ്രന്മാർ, അജഹ്ഹം ദുഖ ദേത=ഇപ്പോഴും ദുഃഖമുണ്ടാക്കുന്നു.

ശത്രു തേജസ്വിയാണ്. അവൻ ഏകാകിയാണെന്നുതന്നെ വരട്ടെ. എന്നാൽകൂടി അവനെ നിസ്സാരനെന്നു കണക്കാക്കി കൂടാ. രാഹ്ഹവിന്നു ശിരസ്സുമാത്രമല്ലേ, വിഷ്ണുചക്രമേററതിൻെറ ഫലമായി ബാക്കി കിട്ടുകയുണ്ടായുള്ളു. എന്നാലെന്താണ്? ഇന്നും അതു സൂര്യചന്ദ്രന്മാരെ ദുഃഖിപ്പിക്കുന്നില്ലേ?

താപസ നൃപ നിജ സഖഹി നിഹാരീ ഹരഷി
മിലേഉ ഉഠി ഭയഉ സുഖാരീ
മിത്രഹി കഹി സബ കഥാ സുനാഈ ജാതുധാന
ബോലാ സുഖ പാഈ

താപസ നൃപ=താപസരാജാവു, നിജ സഖഹി=സ്വസുഹൃത്തിനെ, നിഹാരീ ഹരഷി=വീക്ഷിച്ച് പ്രസന്നനായി, ഉഠി മിലാ=എഴു ന്നേററു ആശ്ലേഷിച്ച്, സുഖാരീ ഭയഉ=സ്വസ്ഥനായി ഭവിച്ചു, മിത്രഹി സബ കഥാ=മിത്രത്തെ എല്ലാ കഥയും, കഹി സുനാഈ= പറഞ്ഞു കേൾപ്പിച്ചു, സുഖപാഈ ജാതുധാന=സുഖപ്രാപ്തനായ രാക്ഷസൻ, ബോലാ=പറഞ്ഞു.

താപസരാജാവു സ്വമിത്രത്തെ കണ്ടു ആഹ്ലാദവിവശനായി എഴുന്നേററുചെന്നു കാലകേതുവിനെ ആശ്ലേഷിക്കുകയും നടന്ന കഥകളെല്ലാം പറഞ്ഞു കേൾപ്പിക്കുകയും ചെയ്തു. ഏററവും സന്തു ഷ്ടനായിത്തീർന്ന കാലകേതു ഇപ്രകാരം പറഞ്ഞു:—

അബ സാധേഉം രിപു സുനഹു നരേസാ ജൗം തുംഹ
കീൻഹ മോര ഉപദേസാ

പരിഹരി സോച രഹഹു തുംഹ സോഈ ബിനു
ഔഷധ ബിആധി ബിധി ഖോഈ

നരേസാ=ഹേ രാജാവേ, സുനഹു=കോകഒ, തുംഹ=അങ്ങു്, മോര ഉപദേസാ=എന്റെ ഉപദേശം (അനുസരിച്ച്), ജൗം കീൻഹ=പ്രവത്തിച്ചതുകൊണ്ടു്, അബ രിപു=ഇപ്പോഠം ശത്രു (അങ്ങയ്ക്കു്), സാധേഉം=വശത്തായിരിക്കുന്നു, സോച പരിഹരി=ചിന്ത വെടിഞ്ഞു്, സോ രഹഹു=വിശ്രമിക്കുക, ബിധി=വിധാതാവു്, ബിനു ഔഷധ=ഔഷധം കൂടാതെ, ബിആധി=വ്യാധി, ഖോഈ=ശമിപ്പിക്കുന്നു.

രാജാവേ, കേഠംക്കു. എന്റെ ഉപദേശമനുസരിച്ചു് അങ്ങു പ്രവത്തിച്ചതുകൊണ്ടു് ശത്രു അങ്ങയ്ക്കു കീഴ്പ്പെട്ടുകഴിഞ്ഞിരിക്കുന്നു. ഇനി അവിടന്നു നിവ്വിചാരനായി വിശ്രമിക്കുക. ബ്രഹ്മദേവൻ ഔഷധം കൂടാതെതന്നെ വ്യാധി ശമിപ്പിക്കുന്നു.

കുല സമേത രിപു മൂല ബഹാഈ ചൗഥേം ദിവസ
മിലബ മൈം ആഈ
താപസ നൃപഹി ബഹുത പരിതോഷീ ചലാ മഹാ
കപടീ അതിരോഷീ

കുല സമേത=കുലത്തോടുകൂടി, രിപുമൂല ബഹാഈ=ശത്രുവിന്റെ കടപുഴക്കിയെറിഞ്ഞു, ചൗഥേം ദിവസ=നാലാം ദിവസം, മൈം ആഈ മിലബ=ഞാൻ വന്നു് അങ്ങയെ കാണാം, താപസ നൃപഹി=താപസരാജാവിനെ, ബഹുത പരിതോഷീ=വളരെ സന്തോഷിപ്പിച്ചു്, അതിരോഷീ=ഏററവും രുഷ്ടനായ, മഹാ കപടീ ചലാ=മഹാവഞ്ചകൻ പുറപ്പെട്ടു.

കുലത്തോടുകൂടി ശത്രുവായ പ്രതാപഭാനുവിന്റെ കടതന്നെ പുഴക്കിയെറിഞ്ഞു നാലാം ദിവസം ഞാൻ വന്നു് അങ്ങയെ കാണാം. ഇങ്ങനെ പലതും പറഞ്ഞു താപസരാജാവിനെ പ്രസന്നനാക്കി ഏററവും രുഷ്ടനായ കാലകേതു പുറപ്പെട്ടു.

ഭാനുപ്രതാപഹി ബാജിസമേതാ പഹുംചാഏസി
ഛന മാഝ നികേതാ
നൃപഹി നാരി പഹിം സയന കരാഈ ഗയഗൃഹം
ബാംധേസി ബാജി ബനാഈ

ഭാനുപ്രതാപഹി=പ്രതാപഭാനുവിനെ, ബാജിസമേതാ=കുതിരയോടുകൂടി, ഛന മാഝ=നിമിഷനേരംകൊണ്ടു്, നികേതാ പഹുംചാഏസി=കൊട്ടാരത്തിലെത്തിച്ചു, നൃപഹി നാരി പഹിം=രാജാവിനെ ഭാര്യാസമീപം, സയന കരാഈ=ശയിപ്പിച്ചു്, ബാജി ഹയഗൃഹം=കുതിരയെ കുതിരലായത്തിൽ, ബാംധേസി ബനാഇ=ബന്ധിക്കുകയും ചെയ്തു.

കാലകേതു പ്രതാപഭാനുവിനെ കുതിരയോടുകൂടി കൊണ്ടുപോയി ക്ഷണനേരംകൊണ്ടു കൊട്ടാരത്തിലെത്തിച്ചു. രാജാവിനെ റാണിയുടെ സമീപത്തായി കിടത്തിയതിനുശേഷം ആ രാക്ഷസൻ കുതിരയെ ലായത്തിൽ കൊണ്ടുപോയി കെട്ടി.

ദോ: രാജാ കേ ഉപരോഹിതഹി ഹരി ലൈ ഗയഉ
ബഹോരി
ലൈ രാഖേസി ഗിരി ഖോഹ മഹും മായാം കരി
മതി ഭോരി

ബഹോരി=അനന്തരം, രാജാ കേ=രാജാവിൻെറ, ഉപരോഹിതഹി=പുരോഹിതനെ, ഹരി ലൈ ഗയഉ=അപഹരിച്ചു എടുത്തു, കൊണ്ടുപോയി, ലൈ ഗിരി=കൊണ്ടുപോയി പർവ്വതത്തിലെ ഖോഹ മഹും=ഗുഹയിൽ, രാഖേസി=ഇരുത്തി, മായാം=(സ്വ)മായയാൽ (പുരോഹിതൻെറ), മതി ഭോരി കരി=ബുദ്ധിക്കു ഭ്രമം ഉണ്ടാക്കുകയും ചെയ്തു.

അനന്തരം കാലകേതു പ്രതാപഭാനു രാജാവിൻെറ പുരോഹിതനെ എടുത്തുകൊണ്ടുപോയി ഒരു പർവ്വതഗുഹയിലാക്കി. മാത്രമല്ല സ്വമായകൊണ്ടു് പുരോഹിതൻെറ ബുദ്ധിക്കു ഉന്മാദമുണ്ടാക്കുകയും ചെയ്തു.

ചൗ: ആപു ബിരചി ഉപരോഹിത രൂപാ പരേഉ ജാഇ
തേഹി സേജ അനൂപാ
ജാഗേഉ നൃപ അന ഭഏം ബിഹാനാ ദേഖി
ഭവന അതി അചരജു മാനാ

ആപു ഉപരോഹിത രൂപ=സ്വയം പുരോഹിതന്റെ രൂപം, ബിരചി ജാഇ=ധരിച്ചു് ചെന്നു്, തേഹി അനൂപാ സേജ=അദ്ദേഹത്തിന്റെ നിരുപമമായ ശയ്യയിൽ, പരേഉ നൃപ=കിടന്നു. രാജാവു്, ബിഹാനാ അനഭഏം=പ്രഭാതമാകുന്നതിനു മുമ്പേതന്നെ, ജാഗേഉ ഭവന ദേഖി=ഉണൎന്നു. കൊട്ടാരം കണ്ടു്, അതി അചരജു മാനാ=അത്യാശ്ചൎയ്യം തോന്നി.

കാലകേതു പ്രതാപഭാനുവിന്റെ പുരോഹിതവേഷം ചമഞ്ഞു പുരോഹിതൻ കിടക്കുന്ന മോഹനശയ്യയിൽ കിടന്നു. പ്രഭാതമാകുന്നതിനു മുമ്പുതന്നെ ഉണൎന്ന പ്രതാപഭാനു, സ്വമന്ദിരം കണ്ടു് ആശ്ചൎയ്യപ്പെട്ടു.

മുനി മഹിമാ മന മഹും അനുമാനീ ഉഠേഉ
ഗവംഹിം ജേഹിം ജാന ന രാനീ
കാനന ഗയഉ ബാജി ചഢി തേഹീം പുരനര നാരി
ന ജാനേഉ കേഹീം

മുനി മഹിമാ=മുനിയുടെ മാഹാത്മ്യം, മനമഹും അനുമാനീ=മനസ്സിൽ അനുമാനിച്ചു്, ഗവംഹിം ഉഠേഉ=ഒന്നും മിണ്ടാതെ എഴുന്നേററു, രാനീ ജേഹിം ന ജാന=റാണിയും അതറിഞ്ഞില്ല, തേഹീം ബാജി ചഢി=ആ കുതിരയിൽത്തന്നെ കേറി, കാനന ഗയഉ=വനത്തിലേക്കു പോയി, പുര നര നാരീ=നഗരത്തിലെ പുരുഷന്മാരും സ്ത്രീകളും, കേഹീം ന ജാനേഉ=ആരും ഒന്നും അറിഞ്ഞില്ല.

മുനിയുടെ മാഹാത്മ്യം മനസ്സിൽ അനുമാനിച്ചു് രാജാവു് റാണിയേയുംകൂടി അറിയിക്കാതെ വേഗം പുറത്തിറങ്ങി സ്വന്തം കുതിരപ്പുറത്തു കേറി വനത്തിലേക്കു പുറപ്പെട്ടു. അദ്ദേഹത്തിന്റെ

നഗരപ്രവേശനമോ, പ്രഭാതത്തിൽ നഗരത്തിൽനിന്നുള്ള പ്രയാണമോ നഗരവാസികളായ സ്ത്രീപുരുഷന്മാരാരും അറിഞ്ഞതേഇല്ല.

ഗഏും ജാമ ജുഗ ഭൂപതി ആവാ ഘര ഘര ഉത്സവ
ബാജ ബധാവാ
ഉപരോഹിതഹി ദേഖ ജബ രാജാ ചകിത
ബിലോക സുമിരി സോഇ കാജാ

ജാമജുഗ ഗഏു=രണ്ടുയാമം കഴിഞ്ഞപ്പോൾ, ഭൂപതി ആവാ=രാജാവു വന്നു, ഘര ഘര=(ആ സമയം) ഗൃഹങ്ങളിൽ, ഉത്സവ=ഉത്സവവും, ബധാവാ ബാജ=വാദ്യഘോഷവും ഉണ്ടായി, ജബ രാജാ=എപ്പോൾ രാജാവു, ഉപരോഹിതഹി ദേഖ=പുരോഹിതനെ കണ്ടുവോ, ബിലോക=കണ്ടപ്പോൾത്തന്നെ, സോഇ കാജാ=ആ കാര്യം സുമിരി ചകിത=ഓർത്തു ചകിതനായിത്തീൎന്നു.

പ്രഭാതത്തിന്നല്പംമുമ്പു ആരും അറിയാതെ കൊട്ടാരം വിട്ടു കാട്ടിലേക്കു പോയ പ്രതാപ ഭാനു മദ്ധ്യാഹ്നമായപ്പോൾ തിരിച്ചെത്തി. രാജാവു വേട്ട കഴിഞ്ഞു മടങ്ങിവരികയാണെന്നു ഗ്രഹിച്ചു പൌരന്മാർ ഉത്സവം ആഘോഷിച്ചു. പുരോഹിതനെ കണ്ടപ്പോൾ തലേനാളുണ്ടായതൊക്കെ രാജാവു ഓർത്തു. അദ്ദേഹം വിസ്മയഭരിതനായിത്തീൎന്നു.

ജുഗ സമ നൃപഹി ഗഏ ദിന തീനീ കപടീ മുനി
പദ രഹ മതി ലീനീ
സമയ ജാനി ഉപരോഹിത ആവാ നൃപഹി മതേ
സബ കഹി സമുഝാവാ

നൃപഹി=രാജാവിന്നു, തീനീ ദിന=മൂന്നുദിവസങ്ങൾ, ജുഗ സമ=മൂന്നുയുഗങ്ങളായിതോന്നി, കപടീ മുനി=കപടമുനിയുടെ, പദ=പാദങ്ങളിൽ (രാജാവിൻെറ), മതി ലീനീ രഹ=ബുദ്ധി പതിഞ്ഞു കഴിഞ്ഞിരുന്നു, സമയ ജാനി=സമയമായെന്നറിഞ്ഞു, ഉപരോഹിത ആവാ=പുരോഹിതൻ എത്തി, നൃപഹി മതേ സബ=നൃപനെ, നിശ്ചയിച്ച കാര്യങ്ങളെല്ലാം, കഹി സമുഝാവാ=പറഞ്ഞു മനസ്സിലാക്കി.

രാജാവിന്നു മൂന്നു ദിവസം മൂന്നുയുഗമായി തോന്നി. അദ്ദേഹം കപടമുനിയുടെ പാദഭക്തനായ്തീൎന്നു് കഴിഞ്ഞിരിക്കുന്നു. അവസരമായി എന്നു ഗ്രഹിച്ചു പുരോഹിതൻ രാജാവിനെ സമീപിച്ചു നിശ്ചയിച്ചുവെച്ച കാൎയ്യങ്ങളെല്ലാം പറഞ്ഞു ധരിപ്പിച്ചു.

ദോ: നൃപ ഹരഷേഉ പഹിചാനി ഗുരു ഭ്രമ ബസ
രഹാ ന ചേത
ബരേ തുരത സത സഹസ ബര ബിപ്ര
കുടുംബ സമേത.

നൃപ=രാജാവു്, ഗുരു പഹിചാനി=ഗുരുവിനെ തിരിച്ചറിഞ്ഞു്, ഹരഷേഉ=പ്രസന്നനായി, ഭ്രമ ബസ=ഭ്രമത്തിന്നു വശനായതിനാൽ, ചേത ന രഹാ=ബോധമുണ്ടായില്ല, തുരത=വേഗത്തിൽ (അദ്ദേഹം), സത സഹസ=പതിനായിരം, ബര ബിപ്ര=ശ്രേഷ്ഠന്മാരായ ബ്രാഹ്മണരെ, കുടുംബ സമേത=കുടുംബസമേതം, ബരേ=ക്ഷണിച്ചു.

പ്രതാപഭാനു കപടയോഗിയായ ഗുരുവിനെ തിരിച്ചറിഞ്ഞു ഏററവും സന്തുഷ്ടനായി. ഭ്രമാധീനനായിരുന്നതിനാൽ അദ്ദേഹത്തിന്നു ബോധം ഉണ്ടായില്ല. അദ്ദേഹം, ഉടനെതന്നെ പതിനായിരം ശ്രേഷ്ഠന്മാരായ ബ്രാഹ്മണരെ കുടുംബസഹിതം മൃഷ്ടാന്നഭോജനത്തിന്നു ക്ഷണിച്ചു.

ഉപരോഹിത ജേവനാര ബനാഈ ഛരസ ചാരി
ബിധി ജസി ശ്രുതി ഗാഈ
മായാമയ തേഹിം കീൻഹി രസോഈ ബിംജന
ബഹു ഗനി സകഇ ന കോഈ

ഉപരോഹിത=പുരോഹിതൻ, ജസി ശ്രുതി ഗാഈ=വേദവിധിപ്രകാരമുള്ള, ഛരസ ചാരി ബിധി=ഷഡ്രസസംപൂൎണ്ണങ്ങളായ നാലുതരം, ജേവനാര ബനാഈ=ആഹാരങ്ങളുണ്ടാക്കി, തേഹിം മായാമയ=അദ്ദേഹം മായയാൽ, രസോഈ കീൻഹി=ഭോജനശാല

ഉണ്ടാക്കി, ഷോള ഗനി ന സകല=ആക്കം ഗണിക്കാനാവാത്ത, ബഹു ബിംജന=പല പാകപ്പെട്ടത്തിയ ഖാദ്യപദാൎത്ഥങ്ങളും ഭോജ്നശാലയിൽ പ്രകടമായി.

വേദവിധിപ്രകാരം ആറ രസവും കലൎന്ന നാല്വതരം ആഹാരം പുരോഹിതൻ തയ്യാറാക്കി. സ്വമായയാൽ അദ്ദേഹം ഭോജനശാലയും നിൎമ്മിച്ചു. അതിൽ വൎണ്ണിക്കാനാകാത്ത പാകപ്പെട്ടത്തിയ ഖാദ്യപദാൎത്ഥങ്ങളും പ്രകടങ്ങളായി.

ബിബിധ മൃഗൻഹ കര ആമിഷ രാംധാ തേഹി
മഹും ബിപ്രമാംസു ഖല സാംധാ
ഭോജന കഹും സബ ബിപ്ര ബോലാഏ പദ
പഖാരി സാദര ബൈഠാഏ

ബിബിധ മൃഗൻഹ കര ആമിഷ രാംധാ=അനേകം മൃഗങ്ങളുടെ മാംസം പാകപ്പെട്ടത്തി, ഖല=ആ ദുഷ്ടൻ, തേഹി=അതിനെ, ബിപ്ര മാംസു സാംധാ=വിപ്രന്മാരുടെ മാംസാഹാരപദാൎത്ഥങ്ങളിൽ കലൎത്തി, സബ ബിപ്ര=എല്ലാ ബ്രാഹ്മണരെയും, ഭോജന കഹും=ഭോജനാൎത്ഥം, ബോലാഏ=വിളിച്ചു, പദ പഖാരി സാദര=കാൽ കഴുകിച്ച് ആദരപൂൎവ്വം, ബൈഠാഏ=ആഹാരത്തിന്ന് ഇരുത്തി.

അനേകം മൃഗങ്ങളുടെ മാംസം പാകപ്പെട്ടത്തി ആ നീചനായ പുരോഹിതൻ അതു വിപ്രന്മാരുടെ ആഹാരപദാൎത്ഥങ്ങളിൽ കലൎത്തി. അതിനുശേഷം ഭോജനാൎത്ഥം ബ്രാഹ്മണരെയെല്ലാം വിളിച്ചു കാൽ കഴുകിച്ച് ആദരപൂൎവ്വം ഭക്ഷണത്തിന്നിരുത്തി.

പരുസന ജബഹിം ലാഗ മഹിപാലാ ഭൈ
അകാസബാനി തേഹി കാലാ
ബിപ്രബൃന്ദ ഉഠി ഉഠി ഗൃഹ ജാഹു ഹൈ ബഡി
ഹാനി അന്ന ജനി ഖാഹു

മഹിപാലാ ജബഹിം=രാജാവ് എപ്പോഴാ, പരുസന ലാഗ=ആഹാരം വിളമ്പാനാരംഭിച്ചുവോ, തേഹി കാലാ=ആ അവസര

ത്തിൽ, ആകാസബാനി ഭൈ=അശരീരിവാക്കുണ്ടായി, ബിപ്ര ബൃന്ദ="ഹേ ഭൂസുരന്മാരേ, ഉഠി ഉഠി=നിങ്ങഠം വേഗം എഴുന്നേററു്", ഗൃഹ ജാഹു=നിങ്ങളുടെ ഗൃഹങ്ങളിലേക്കു പോകുവിൻ, ബഡി ഹാനി ഹൈ=(അല്ലാത്തപക്ഷം) വലിയ ഹാനി സംഭവിക്കും, അന്ന ജനി ഖാഹു=ആഹാരം ഭക്ഷിക്കരുതു്.

ബ്രാഹ്മണരെല്ലാം ആഹാരത്തിനിരുന്നു. രാജാവു വിളമ്പാനാരംഭിച്ചു. ആ സമയത്തു ഇപ്രകാരമൊരശരീരിവാക്കുണ്ടായി: 'ഹേ ബ്രാഹ്മണരെ നിങ്ങഠം വേഗം എഴുന്നേററു നിങ്ങളുടെ ഗൃഹങ്ങളിലേക്കു മടങ്ങിപ്പോകുവിൻ. അല്ലാത്തപക്ഷം നിങ്ങഠംക്കു വലുതായ ഹാനി സംഭവിക്കും. നിങ്ങളാരും ആഹാരം ഭക്ഷിക്കരുതു്.' [കാലകേതുവാണു് ഈ ആകാശവാണിയുടെ കത്താവു്. അവനു രാജാവിനെ നാശിപ്പിക്കണമെന്നാണല്ലോ ആഗ്രഹം.]

ഭയഉ രസോഇ ഭൂസുര മാംസൂ സബ ദ്വിജ ഉഠേ
മാനി ബിസ്വാസൂ
ഭൂപ വികല മതി മോഹം ഭുലാനീ ഭാവീ ബസ ന
ആവ മുഖ ബാനീ

രസോഇ ഭൂസുര മാംസൂ=ആഹാരവസ്തുക്കളിൽ വിപ്രമാംസം, ഭയഉ=കലന്നിട്ടുണ്ടു്. (ഈ ആകാശവാണിയിൽ), ബിസ്വാസൂ മാനി=വിശ്വസിച്ചു്, സബ ദ്വിജ ഉഠേ=എല്ലാ ബ്രാഹ്മണരും ഉണ്ണാനിരുന്നിടത്തുനിന്നു് എഴുന്നേററു. ഭൂപ ബികല=രാജാവു വിഹ്വലനായി. മോഹ മതി ഭുലാനീ=മോഹം ബുദ്ധിയെ വഴിതെററിച്ചു. ഭാവീബസ=ഭവിതവ്യത്തിനു വിധേയനായതു നിമിത്തം, മുഖബാനീ=(അദ്ദേഹത്തിൻെറ) മുഖത്തിൽനിന്നു വാക്കുകഠം, ന ആവ=പുറത്തു വന്നില്ല.

ആഹാരപദാത്ഥങ്ങളിൽ വിപ്രമാംസം കലത്തിയിട്ടുണ്ടു്, ഈ അശരീരിവാക്കു വിശ്വസിച്ചു് എല്ലാ ബ്രാഹ്മണരും ഉണ്ണാൻ ഇരുന്നിടത്തുനിന്നു് എഴുന്നേററു. പ്രതാപഭാനു വിഹ്വലനായി തീൎന്നു. അദ്ദേഹത്തെ ബാധിച്ച ഭ്രമം ബുദ്ധിയെ വഴിതെററിച്ചു.

ഭവിതവ്യത്തിന്നു വിധേയനായതുകൊണ്ടു് അദ്ദേഹത്തിന്നു് ആ അവസരത്തിൽ ഒരൊററ വാക്കും പറയാൻ കഴിവുണ്ടായില്ല.

ദോ: ബോലേ ബിപ്ര സകോപ തബ നഹിം കഛു
കീൻഹ ബിചാര
ജാഇ നിസാചര ഹോഹു നൃപ മൂഢ സഹിത
പരിവാര

തബ ബിപ്ര=അപ്പോഠം ബ്രാഹ്മണർ, കഛു ബിചാര നഹിം കീൻഹ=വിചാരലേശംകൂടാതെ, സകോപബോലേ=കോപത്തോടുകൂടി (ഇപ്രകാരം) പറഞ്ഞു: — മൂഢ നൃപ='ഹേ മൂഢനായ രാജാവേ, (അങ്ങു്), പരിവാര സമേത ജാഇ=കുടുംബസഹിതം ചെന്നു്, നിസാചര ഹോഹു=രാക്ഷസന്മാരായി ഭവിക്കട്ടെ.

ചൗ: ഛത്രബന്ധു തൈം ബിപ്ര ബോലാഈ ഘാലൈ
ലിഏ സഹിത സമുദാഈ
ഈസ്വര രാഖാ ധരമ ഹമാരാ ജൈഹസി തൈം
സമേത പരിവാരാ

ഛത്രബന്ധു തൈം=എടാ നീചക്ഷത്രിയ, നീ, ബിപ്ര ബോലാഈ =ബ്രാഹ്മണരെ ക്ഷണിച്ചു വരുത്തി, സമുദാഈ സഹിത=കുടുംബ സമേതം, ഘാലൈ ലിഏ=ഭ്രഷ്ടരാക്കാനാഗ്രഹിച്ചു. ഈസ്വര ഹമാരാ=ഈശ്വരൻ ഞങ്ങളുടെ, ധരമ രാഖാ=ധൎമ്മത്തെ കാത്തു, ജൈഹസി തൈ സമേത പരിവാര=:അതിനാൽ നീ കുടുംബസഹിതം നഷ്ടമായിത്തീരും.

ആഹാരത്തിൽ മാംസത്തിൻെറ കലപ്പുണ്ടെന്നു അശരീരി വിശ്വസിച്ച ബ്രാഹ്മണർ മുന്നും പിന്നും നോക്കാതെ ഇങ്ങനെ പറഞ്ഞു:—എടോ മൂർഖനായ രാജാവേ, അങ്ങും കുടുംബവും രാക്ഷസന്മാരാകും. എടാ ക്ഷത്രിയാധമ, നീ ഞങ്ങളെ ക്ഷണിച്ചു വരുത്തി കുടുംബസമേതം ഭ്രഷ്ടരാക്കണമെന്നു് ആഗ്രഹിച്ചു. പക്ഷേ ഞങ്ങളെ ഈശ്വരൻ കാത്തു രക്ഷിച്ചു. ഞങ്ങളെ കെടുത്താനുദ്യമിച്ച നീ കുടുംബസഹിതം നശിക്കും.

സംബത മധ്യ നാസ തവ ഹോഊ ജലദാതാ ന
രഹിഹി കുല കോഊ
നൃപ സുനി ശ്രാപ ബികല അതിത്രാസാ ഭൈ
ബഹോരി ബരഗിരാ അകാസാ

സംബത മധ്യ തവ നാസ ഹോഊ=ഒരു സംവത്സരത്തിൻെറ മദ്ധ്യത്തിൽ നിനക്കു നാശമുണ്ടാകും. കുല ജലദാതാ കോഊ=നിൻെറ വംശത്തിൽ വെള്ളം തരാൻപോലും ആരും, ന രഹിഹി=ശേഷിക്കുകയില്ല, നൃപ ശ്രാപ സുനി=രാജാവു ശാപം കേട്ട്, അതിത്രാസാ=ഏററവും ഭീതനും, ബികല=വ്യാകുലനുമായി ഭവിച്ചു. ബഹോരി അകാസാ=അതിന്നുശേഷം ആകാശത്തിൽനിന്നു, ബരഗിരാ ഭൈ=ശ്രേഷ്ഠവാണികളുണ്ടായി.

ഒരു കൊല്ലത്തിന്നുള്ളിൽ നിനക്കു നാശമുണ്ടാകും. നിൻെറ വംശത്തിൽ വെള്ളം തരാൻപോലും ആരും അവശേഷിക്കുകയില്ല.' ഈ ഭയങ്കരശാപം കേട്ടു നിരപരാധിയായ പ്രതാപഭാനു ഏററവും ഭീതനും വ്യാകുലനുമായി ഭവിച്ചു. അതിന്നുശേഷം അന്തരീക്ഷത്തിൽനിന്നു് ഇപ്രകാരമൊരശരീരിവാക്കുണ്ടായി.

ബിപ്രഹു ശ്രാപ ബിചാരി ന ദീൻഹാ നഹിം
അപരാധ ഭൂപ കഛു കീൻഹാ
ചകിത ബിപ്രസബ സുനി നഭ ബാനീ ഭൂപ ഗയഉ
ജഹം ഭോജന ഖാനീ

ബിപ്രഹു=ബ്രാഹ്മണർ, ന ബിചാരി=ആലോചിക്കാതെയാണ്, ശ്രാപ ദീൻഹാ=ശാപം നൽകിയതു്. ഭൂപ അപരാധ കഛു=രാജാവു് അപരാധം തീരെ, നഹിം കിൻഹാ=ചെയ്തിട്ടില്ല. സബ ബിപ്ര=എല്ലാ ബ്രാഹ്മണരും, നഭബാനീ സുനി=ആകാശവാണി കേട്ടു്, ചകിത=പരിഭ്രാന്തരായി. ഭോജന ഖാനീ ജഹം= ഊട്ടുപുരയിലേയ്ക്കു്, ഭൂപ ഗയഉ=രാജാവു ചെന്നു.

ഈ ബ്രാഹ്മണർ രാജാവിനെ ശപിച്ചതു വീണ്ടുവിചാരം കൂടാതെയാണു്; അദ്ദേഹം ലേശമെങ്കിലും അപരാധം ചെയ്തിട്ടില്ല.

ഈ വാക്കുകൾ കേട്ട ബ്രാഹ്മണരെല്ലാം പരിഭ്രാന്തരായി. രാജാവു് ഊട്ടുപുരയിലേയ്ക്കും ചെന്നു.

തഹാം ന അസന നഹിം ബിപ്ര സുആരാ
ഫിരേഉ രാഉ മന സോച അപാരാ
സബ പ്രസംഗ മഹിസുരൻഹ സുനാഈ ത്രസിത
പരേഉ അവനീം അകുലാഈ

തഹം ന അസന=അവിടെ ആഹാരവും ഇല്ല, സുആരാ ബിപ്ര= പാചകനായ വിപ്രനും ഇല്ല. മന അപാരാ സോച=മനസ്സിൽ വദ്ധിച്ച ചിന്തകളോടെ, രാഉ ഫിരേഉ=രാജാവു് മടങ്ങി, സബ പ്രസംഗ=എല്ലാ സംഗതികളും (രാജാവു്), മഹിസുരൻഹ സുനാ ഈ=ബ്രാഹ്മണരെ കേൾപ്പിച്ചു, ത്രസിത അകുലാഈ=ഭീതനായി പരിഭ്രാന്തനായി, അവനീം പരേഉ=ഭൂമിയിൽ വീണു.

ഊട്ടുപുരയിൽ ആഹാരപദാത്ഥങ്ങളോ പാചകനോ ഇല്ല. മനസ്സിൽ വദ്ധിച്ച ചിന്തകളോടെ പ്രതാപഭാനു മടങ്ങി. ഉണ്ടായ കാര്യങ്ങളെല്ലാം രാജാവു് ബ്രാഹ്മണരെ കേൾപ്പിച്ചു. അദ്ദേഹം ഭീതനും പരിഭ്രാന്തനുമായി നിലംപതിച്ചു.

ദോ: ഭൂപതി ഭാവീ മിടഇ നഹിം ജദപി ന ദൂഷന
തോര
കിഏം അന്യഥാ ഹോഇ നഹീം ബിപ്രശ്രാപ
അതിഘോര

ഭൂപതി=(ബ്രാഹ്മണർ പറഞ്ഞു:—) ഹേ രാജാവേ, ജദപി തോര ദൂഷന ന=അങ്ങു് ദോഷം ചെയ്തിട്ടില്ലെങ്കിലും, ഭാവീ നഹിം മിടഇ=ഭവിതവ്യം അപരിഹാര്യമാണു്, ബിപ്രശ്രാപ അതി ഘോര=ബ്രാഹ്മണശാപം ഏററവു ഭയങ്കരമാണു്, കിഏം അന്യ ഥാ നഹിം ഹോഇ=അതു മറിച്ചാക്കുക സാദ്ധ്യമല്ല.

ബ്രാഹ്മണൻ പറഞ്ഞു:—ഹേ രാജാവേ, അങ്ങു നിരപരാധി യായിരിക്കാമെന്നു തന്നെ വന്നാലും ഭവിതവ്യം വന്നുതന്നെ തീരു ണം. ബ്രാഹ്മണശാപം ഏററവും ഭയങ്കരമാണു്. അതു മറിച്ചാ ക്കുക സാദ്ധ്യമല്ല.

ചൗ: അസ കഹി സബ മഹിദേവ സിധാഏ സമാ-
ചാര പുരലോഗൻഹ പാഏ
സോചഹിം ദൂഷന ദൈവഹി ദേഹീം ബിരചത
ഹംസ കാഗ കിയ ജേഹീം

അസ കഹി=ഇങ്ങനെ പറഞ്ഞു, സബ മഹിദേവ=എല്ലാ ബ്രാഹ്മണരും, സിധാഏ=വിടവാങ്ങി, സമാചാര=വൃത്താന്തങ്ങൾ, പുര ലോഗൻഹ പാഏ=നഗരവാസികളറിഞ്ഞു, സോചഹിം=(അവർ) വിചാരപ്പെട്ടകയും, ദൈവഹി ദൂഷന ദേഹീം=ദൈവത്തെ പഴിക്കുകയുംചെയ്തു, ജേഹീം=യാതൊരുത്തനെ (വിധി), ഹംസ ബിരചത=ഹംസമാക്കാൻ സൃഷ്ടിനടത്തി, കാഗ കിയ=കാക്കയാക്കി.

എല്ലാ ബ്രാഹ്മണരും ഇപ്രകാരം പറഞ്ഞു അവരുടെ ഗൃഹങ്ങളിലേക്ക നടന്നു. രാജാവിനു നേരിട്ട അത്യാഹിതം പൗരന്മാർ മനസ്സിലാക്കി. അരയന്നത്തെ സൃഷ്ടിക്കാൻ വേലചെയ്തിട്ടു കാക്കയെ സൃഷ്ടിക്കാനാണ് വിധിക്ക കഴിഞ്ഞതെന്നു അവർ വിധിയെ പഴിച്ചു. അവരുടെ മനസ്സു വിചാരദശയമായി.

ഉപരോഹിതഹി ഭവന പഹുംചാഈ അസുര
താപസഹി ഖബരി ജനാഈ
തേഹിം ഖല ജഹം തഹം പത്ര പഠാഏ സജി
സജി സേന ഭൂപ സബ ധാഏ

അസുര=കാലകേതു എന്ന ആ അസുരൻ, ഉപരോഹിതഹി ഭവന=പുരോഹിതനെ വീട്ടിൽ, പഹുംചാഈ=എത്തിച്ചു, താപസഹി=താപസരാജാവിനെ, ഖബരി ജനാഈ=വൃത്താന്തം ഗ്രഹിപ്പിച്ചു, തേഹിം ഖല ജഹം തഹം=ആ ദുഷ്ടൻ എങ്ങും, പത്ര പഠാഏ=പത്രങ്ങൾ അയച്ചു, സബ ഭൂപ=(പരാജിതരായികഴിയുന്ന) എല്ലാ രാജാക്കന്മാരും, സേന സജി സജി=സൈന്യത്തെ സജ്ജീകരിച്ച്, ധാഏ=സന്നിഹിതരായി.

ഗുഹയിൽ വസിപ്പിച്ചിരുന്ന പുരോഹിതനെ കാലകേതു പുരോഹിതഭവനത്തിലെത്തിച്ചു. വൃത്താന്തമെല്ലാം അവൻ താപസ

രാജാവിനെ ധരിപ്പിക്കുകയും പ്രതാപഭാനുവിൻെറ ശത്രുക്കളായ രാജാക്കന്മാക്കെല്ലാം അറിയിപ്പുയക്കുകയും ചെയ്തു. അവർ സൈന്യസന്നാഹത്തോടേ യുദ്ധസന്നദ്ധരായി എത്തി.

ഘേലരേൻഹി നഗര നിസാന ബജാഇൗ ബിബിധ
ഭാംതി നിത ഹോഇ ലരാഇൗ
ജൂഝേ സകല സുഭട കരി കരനീ ബന്ധു സമേത
പരേഉ നൃപധരനീ

നിസാന ബജാഇ=പെരുമ്പറ താക്കിച്ചുകൊണ്ടു് (ശത്രുക്കരം), നഗര ഘേലരേൻഹി=നഗരം വളഞ്ഞു, നിത ബിബിധ ഭാംതി=നിത്യവും പലതരത്തിലുള്ള, ലരാഇൗ ഹോഇ=യുദ്ധമുണ്ടായി. (പ്രതാപഭാനുവിൻെറ) സകല സുഭട=എല്ലാ യോദ്ധാക്കളും, കരനീ കരി=യുദ്ധംചെയ്തു, ജൂഝേ നൃപ=പരാജിതരായി. പ്രതാപഭാനു രാജാവു്, ബന്ധുസമേത=സഹോദരനോടൊപ്പം, ധരനീ പരേഉ=നിലംപതിച്ചു. (ചരമം പ്രാപിച്ചു)

ശത്രുക്കരം പെരുമ്പറ താക്കിച്ചു നാനാദിക്കുകളിൽനിന്നും വന്നു പ്രതാപഭാനുവിൻെറ നഗരം വളഞ്ഞു. ഇരുക്കൂട്ടരും ശക്തിയായി കുറെദിവസം പോരാടി. ഒടുവിൽ പ്രതാപഭാനുവിൻെറ സൈന്യങ്ങരം നിശ്ശേഷം തോല്ക്കുകയും പ്രതാപഭാനുവും സഹോദരനും ചരമത്തിൽ വീരസ്വഗ്ഗം പ്രാപിക്കുകയും ചെയ്തു.

സത്യ കേതു കുല കോഉ നഹിം ബാംച ബിപ്ര-
ശ്രാപ കിമി ഹോഇ അസാംച
രിപു ജിതി സബ നൃപ നഗര ബസാഇൗ നിജപുര
ഗവനേ ജയ ജസു പാഇൗ

സത്യ കേതു കുല=സത്യകേതുവിൻെറ വംശത്തിൽ, കോഉ നഹിം ബാംച=ആരും രക്ഷപ്പെട്ടില്ല, ബിപ്രശ്രാപ കിമി=ബ്രാഹ്മണശാപം എങ്ങനെ, അസാംചാ ഹോഇ=വ്യത്ഥമാകും?, രിപു ജിതി=ശത്രുവായ പ്രതാപഭാനുവിനെ ജയിച്ചു്, നഗര ബസാഇൗ=നഗ

രത്തിൽ വസിച്ച്, ജയ ജസു പാഈ=വിജയവും യശസ്സും ആർ ജ്ജിച്ച്, സബ നൃപ=എല്ലാ രാജാക്കന്മാരും, നിജ പുര ഗവനേ= സ്വനഗരങ്ങളിലേക്കുപോയി.

സത്യകേതുവിൻെറ കുലത്തിൽ ആരും അവശേഷിച്ചില്ല. എങ്ങനെ അവശേഷിക്കും? ബ്രാഹ്മണശാപം ഫലിക്കാതിരിക്കുന്ന തെങ്ങനെ? ശത്രുരാജാക്കന്മാർ, പ്രതാപഭാനുവിൻെറ നഗരത്തിൽ ജേതാക്കളായി കുറെദിവസം വസിക്കുകയും ജയവും കീർത്തിയും സമാർജ്ജിച്ച് അവരവരുടെ നഗരങ്ങളിലേക്കു പോവുകയുംചെയ്തു.

ദോ: ഭരദ്വാജ സുനു ജാഹി ജബ ഹോഇ ബിധാതാ
ബാമ
ധൂരി മേരുസമ ജനക ജമ താഹി ബ്യാലസമ ദാമ

ഭരദ്വാജ സുനു=ഹേ ഭരദ്വാജ, കേൾക്കു, ജബ ജാഹി ബിധാതാ= എപ്പോഴാണ് ആർക്ക് വിധി, ബാമ താഹീ=വിപരീതമാണോ (അ പ്പോഴാണ്) അവർക്ക്, ധൂരി മേരുസമ=ധൂളി, മേരു തുല്യവും, ജനക ജമ=പിതാവ്, യമനുതുല്യവും, ദാമ ബ്യാലസമ=രജ്ജു, പന്നഗ സമവും (ആയിത്തീരുന്നു).

ഭരദ്വാജ, കേൾക്കു. എപ്പോഴാണ് ഏതൊരുവനു വിധിവിപരീ തമോ അപ്പോഴാണ് അവർക്ക് ധൂളി, മഹാമേരുസദൃശവും, പിതാവു യമതുല്യനും രജ്ജു (കയർ) പന്നഗസമാനവുമായിതീരുന്നു.

ചൗ: കാല പാഇ മുനി സുനു സോഇ രാജാ ഭയഉ
നിസാചര സഹിത സമാജാ
ദസ സിര താഹി ബീസ ഭുജദണ്ഡാ രാവന നാമ
ബീര ബരിബണ്ഡാ

മുനി സുനു=ഭരദ്വാജ മുനേ, കേൾക്കു, കാല പാഇ=യഥാകാലം, സോഇ രാജാ=ആ പ്രതാപഭാനു രാജാവ്, സമാജാ സഹിത= സ്വപരിവാരങ്ങളൊന്നിച്ച്, നിസാചര ഭയഉ=രാക്ഷസനായി ഭവിച്ചു. (അദ്ദേഹത്തിന്ന്), ദസ സിര ബീസ=പത്തു തലയും

ഇരുപതു, ഭുജദണ്ഡാ=കൈകളും (ഉണ്ട്), രാവന നാമ=ആ രാവണ നാമാവു്, ബണ്ഡാ ബരി ബീര=അധൃഷ്യനായ വീരനായിരുന്നു.

ഭരദ്വാജമുനേ, കേൾക്കേ. സമരത്തിൽ ചരമംപ്രാപിച്ച ആ പ്രതാപഭാനു, ശാപംനിമിത്തം സ്വകുടുംബസഹിതം രാക്ഷസനായി ജനിച്ചു. അദ്ദേഹത്തിനു പത്തു ശിരസ്സും ബലിഷ്ഠങ്ങളായ ഇരുപതു കൈകളും ഉണ്ട്. അദ്ദേഹത്തിൻെറ പേർ രാവണനെന്നായിരുന്നു. രാവണൻ അധൃഷ്യനായൊരു വീരനുമാണ്.

ഭൂപ അനുജ അരിമർദ്ദന നാമാ ഭയഉ സോ കുംഭകരന
ബലധാമാ
സചിവ ജോ രഹാ ധരമരുചി ജാസു ഭയഉ ബിമാത്ര
ബന്ധു ലഘു താസൂ

ഭൂപ അരിമർദ്ദന നാമാ=പ്രതാപഭാനു രാജാവിൻെറ അരിമർദ്ദനനെന്നുപേരായ, അനുജ ബലധാമാ=അനുജൻ തന്നെയാണ് ബലധാമാവായ, സോ കുംഭകരന ഭയഉ=ആ കുംഭകർണ്ണനായി ഭവിച്ചതു്, ജാസു സചിവ=ഏതൊരു പ്രതാപഭാനുവിന്നു മന്ത്രിയായി, ജോ ധരമരുചി രഹാ=യാതൊരു ധർമ്മരുചിയുണ്ടായിരുന്നുവോ അദ്ദേഹം, താസു ബിമാത്ര ലഘു ബന്ധു=ആ രാവണൻെറ ചെറിയമ്മയിൽ ഇളയസോദരനായി, ഭയഉ=ഭവിച്ചു.

പ്രതാപഭാനുവാണ രാവണനായി പിറന്നതു്. അദ്ദേഹത്തിൻെറ അനുജനായിരുന്നല്ലോ അരിമർദ്ദനൻ. അദ്ദേഹം കുംഭകർണ്ണനായും ജനിച്ചു. പ്രതാപഭാനുവിൻെറ മന്ത്രിയായിരുന്ന ധർമ്മരുചി രാവണൻെറ ചെറിയമ്മയിൽ പിറന്നു രാവണൻെറ ഒരിളയസോദരൻെറ സ്ഥാനം വഹിച്ചു.

നാമ ബിഭീഷന ജേഹി ജഗ ജാനാ ബിഷ്ണു
ഭഗത ബിഗ്യാന നിധാനാ
രഹേ ജേ സുത സേവക നൃപ കേരേ ഭഏ നിസാചര
ഘോര ഘനേരേ

ജഗ ജേഹി=ലോകം യാതൊരുവനെ, ബിഭീഷന നാമ=വിഭീഷണനെന്ന പേരിനാൽ, ജാനാ=അറിഞ്ഞിരിക്കുന്നുവോ അദ്ദേഹം, ബിഷ്ന ഭഗത=വിഷ്ണുഭക്തനും, ബിഗ്യാന നിധാനാ=വിജ്ഞാന നിലയവുമാണ്, ജേ നൃപ കേരേ=യാതൊരുത്തർ പ്രതാപഭാനു രാജാവിൻെറ, സുത സേവക രഹേ=പുത്രന്മാരായും സേവകന്മാരായും ഉണ്ടായിരുന്നോ അവർ, ഘോര ഘനേരേ=അതിഭയങ്കരന്മാരായ, നിസാചര ഭഏ=നിശാചരന്മാരായി ഭവിച്ചു.

അദ്ദേഹത്തെ വിഭീഷണനെന്ന പേരിൽ ലോകർ അറിഞ്ഞിട്ടുണ്ട്. അദ്ദേഹം മഹാ വിജ്ഞാനിയും വിഷ്ണുഭക്തനുമായിരുന്നു. പ്രതാപഭാനുവിൻെറ പുത്രന്മാരായും സേവകന്മാരായും ഉണ്ടായിരുന്നവർ ഘോരഘോരന്മാരായ രാക്ഷസന്മാരായി പിറന്നു.

കാമരൂപ ഖല ജിനസ അനേകാ കുടില ഭയങ്കര
ബിഗത ബിബേകാ
കൃപാരഹിത ഹിംസക സബ പാപീ ബരനി ന
ജാഹിം ബിസ്വ പരിതാപീ

കാമരൂപ=കാമരൂപന്മാരും, ഖല=ദുഷ്ടന്മാരും, അനേകാ ജിനസ=അനേകരീതിയിലുള്ളവരും, കുടില ഭയങ്കര=കുടിലന്മാരും ഭയങ്കരന്മാരും, ബിഗത ബിബേകാ=വിവേകശൂന്യരും, കൃപാരഹിതരും ഹിംസക സബ പാപീ=ഹിംസകരും എല്ലാത്തരം പാപകൎമ്മങ്ങളും ചെയ്യുന്നവരും, ബിസ്വപരിതാപീ=വിശ്വത്തെ പരിതപിപ്പിക്കുന്നവരുമായ ഇവരെ, ബരനീ ന ജാഹിം=വൎണ്ണിക്കുക സാദ്ധ്യമല്ല.

എപ്പോഴും വേണമെങ്കിലും ഏതു രൂപവും ധരിക്കാൻ കഴിവുള്ളവരാണ്; ദുഷ്ടന്മാരാണ്; പലസമ്പ്രദായക്കാരാണ്; കുടിലന്മാരാണ്; ഭയങ്കരന്മാരാണ്; അവിവേകികളും നിർദ്ദയരുമാണ്. ഹിംസകരും ഏതു പാപവും ചെയ്യാൻ മടിയില്ലാത്തവരും, വിശ്വത്തെ ദുഃഖിപ്പിക്കുന്നവരുമാണ് ഈ രാക്ഷസന്മാർ. ഇവരെ വൎണ്ണിക്കുക എന്നതു എളുപ്പമായൊരു കാര്യമല്ല.

ദോ: ഉപജേ ജദപി പുലസ്ത്യ കുല പാവന അമല
അനൂപ
തദപി മഹീസുര ശ്രാപ ബസ ഭഏ സകല
അഘരൂപ

പാവന അമല അനൂപ=പവിത്രവും, നിർമ്മലവും നിരുപമവു മായ, പുലസ്ത്യ കുല=പുലസ്ത്യവംശത്തിൽ, ജദപി ഉപജേ തദപി= ജനിച്ചവരാണെങ്കിലും (ഈ രാക്ഷസന്മാർ), മഹീസുര ശ്രാപ ബസ=ബ്രാഹ്മണശാപത്തിന്നു വശഗരായിരിക്കയാൽ, സകല അഘരൂപ ഭഏ=എല്ലാവരും പാപരൂപികളായി ഭവിച്ചു.

ഈ രാക്ഷസന്മാർ ജനിച്ചതു പുലസ്ത്യവംശത്തിലാണ്. ആ വംശമാകട്ടെ പവിത്രവും നിർമ്മലവും നിരുപമവുമാണ്. പക്ഷേ ബ്രാഹ്മണശാപംനിമിത്തം ഇത്ര പവിത്രമായ വംശത്തിൽ ജനി ച്ചിട്ടും അവർ പാപപങ്കിലരായിത്തന്നെ ജീവിക്കേണ്ടിവന്നു. [ബ്രഹ്മദേവൻെറ പുത്രനായ പുലസ്ത്യൻ, കൃതയുഗത്തിൽ മഹാമേരു വിന്നുസമീപം സ്ഥിതിചെയ്യുന്ന ഒരാശ്രമത്തിൽ ചെന്നു. ആ ആശ്ര മം തൃണബിന്ദുവിൻെറയാണ്. പുലസ്ത്യൻ അവിടെ വസിച്ചു തപ സ്സാരംഭിച്ചു. അവിടെ ഋഷിമാരുടേയും നാഗന്മാരുടേയും രാജർഷി മാരുടേയും പുത്രിമാരും അപ്സരസ്സുകളും ഇടക്കിടക്കവന്നു പാട്ടുകയും ആട്ടുകയും ചെയ്തിരുന്നു. ഇവരുടെ തിക്കും തിരക്കും പുലസ്ത്യൻെറ തപസ്സിന്നു ഭംഗം നേരിടുന്നതായി പുലസ്ത്യന്നു തോന്നി. അദ്ദേഹം കോപകലുഷനായി ഇങ്ങനെ പറഞ്ഞു:— 'എൻെറ ദൃഷ്ടിയിൽ പെടുന്ന പെൺകിടാവു ഗർഭിണിയാകും.' ഇതറിഞ്ഞു കന്യകമാ രൊന്നും അവിടേക്കു ചെല്ലാതായി. തൃണബിന്ദുവിന്നുണ്ടു ഒരു മകൾ. പുലസ്ത്യൻെറ നിശ്ചയം അവളറിഞ്ഞിരുന്നില്ല. അവൾ പതിവുപോലെ പുലസ്ത്യനെ സമീപിച്ചു. അവൾ ഗർഭിണിയായി. ഗത്യന്തരമില്ലാതെ തൃണബിന്ദു സ്വപുത്രിയെ പുലസ്ത്യന്നു നല്കി. ഇങ്ങനെയാണു വിശ്രവസ്സുണ്ടായതു്. വിശ്രവസ്സു ഭരദ്വാജ മുനി യുടെ പുത്രിയായ ദേവവർണ്ണിനിയെ പരിണയിച്ചു. ആ ദമ്പതി മാരിലാണു കുബേരൻ ജനിച്ചതു്. കുബേരൻ തപംചെയ്തു ലോക

പാലന്മാരിൽ ഒരുവനായി. തപസ്സുകണ്ടു പ്രസന്നനായ ബ്രഹ്മാവു കുബേരനു പുഷ്പകമെന്നൊരു വിമാനം നല്കി. സുമാലി എന്ന രാക്ഷസൻ സ്വപുത്രിയായ കേകസിയെ വിശ്രവസ്സിന്റെ സന്നിധിയിലേക്കയച്ചു. അവൾ അദ്ദേഹത്തെ സമീപിച്ചപ്പോൾ സമയം സന്ധ്യാകാലമായിരുന്നു. വിശ്രവസ്സു അഗ്നിഹോത്രം ചെയ്തുകൊണ്ടിരിക്കയാണു്. കേകസി വിശ്രവസ്സിന്റെ പുരോഭാഗത്തു ചെന്നുനിന്നു കാൽവിരൽകൊണ്ടു പാഴ്മണ്ണിൽ ചില വരകൾ വരച്ചു. കാമാഭിലാഷസൂചകമായ ആ ചേഷ്ടകണ്ടു് വിശ്രവസ്സു പറഞ്ഞു:— 'നീ ഈ സന്ധ്യാസമയത്തു വന്നു് എന്നെ ആശ്രയിച്ചിരിക്കകകൊണ്ടു് നിന്നിൽ എനിക്കുണ്ടാകുന്നവർ ഘോരരാക്ഷസന്മാരായിരിക്കും.' ഈ സന്തോഷകരമല്ലാത്ത വാക്കുകൾ കേട്ടു കേകസി പറഞ്ഞു:— 'അങ്ങയെപ്പോലുള്ള ഒരു ബ്രഹ്മവാദിയിൽ നിന്നു പാപികളായ പുത്രന്മാർ എനിക്കുണ്ടാവുന്നതു് എനിക്കിഷ്ടമല്ല.' ഇതിനു പ്രത്യുത്തരമെന്നോണം വിശ്രവസ്സു പറഞ്ഞു:— 'നിന്റെ ഒരു പുത്രൻ എന്റെ വംശത്തിൽ യോഗ്യനും ധർമ്മാത്മാവുമായിരിക്കും.'

ഒരിക്കൽ കുബേരൻ വിശ്രവസ്സിനെ കാണാൻ ചെന്നു. 'ആരാണിദ്ദേഹം?' എന്നു രാവണൻ പിതാവിനോടു ചോദിച്ചു. 'നിന്റെ സഹോദരനാണു് ഇവൻ'; 'ഇവൻ ഉഗ്രതപസ്സു ചെയ്തു. ബ്രഹ്മാവു സന്തോഷിച്ചു് വിമാനവും കൊടുത്തു. നിധിയുടെ എല്ലാ ഉടമയും ഈ കുബേരനാണു്. തപപ്രഭാവമാണല്ലോ ഇതിനെല്ലാം പശ്ചാത്തലം.' ഇതുകേട്ടു് രാവണനും അദ്ദേഹത്തിന്റെ രണ്ടനുജന്മാരും ഘോരതപസ്സിനു ഒരുങ്ങി.

ചൌ: കീൻഹ ബിബിധ തപ തീനിഹും ഭാഈ പരമ
ഉഗ്ര നഹിം ബരനി സോ ജാഈ
ഗയഉ നികട തപ ദേഖി ബിധാതാ മാഗഹു
ബര പ്രസന്ന മൈം താതാ

തീനിഹും ഭാഈ=മൂന്നു സഹോദരന്മാരും, ബിബിധ തപ കീൻഹ= പലവിധത്തിലുമുള്ള തപസ്സുകൾ ചെയ്തു, പരമ ഉഗ്ര സോ=ഏറ്റവ

വും ഉഗ്രമായ ആ തപസ്സിനെപ്പററി, ബരനി നഹിം ജാഈ= വണ്ണിക്കുക സാദ്ധ്യമല്ല, തപ ദേഖി=(അവരുടെ) തപസ്സുകണ്ടു്, ബിധാതാ=ബ്രഹ്മാവു്, നികട ഗയഉ=സമീപം ചെന്നു്, താതാ മൈം പ്രസന്ന=വത്സന്മാരേ, ഞാൻ പ്രസന്നനായിരിക്കുന്നു, ബര മാഗഹു=വരങ്ങൾ വരിക്കു. (എന്നു് അരുളിച്ചെയ്തു.)

രാവണനും കുംഭകൎണ്ണനും വിഭീഷണനും അത്യുഗ്രമായ തപസ്സനുഷ്ഠിച്ചു. അവരുടെ ആ ഘോരതപസ്സു കണ്ടു് ബ്രഹ്മദേവൻ അവരെ സമീപിച്ചു് ഇങ്ങനെ പറഞ്ഞു:— 'വത്സന്മാരേ, നിങ്ങളുടെ തപസ്സിനാൽ ഞാൻ സന്തുഷ്ടനായിരിക്കുന്നു. നിങ്ങൾക്കെന്തു വരമാണു് വേണ്ടതു്? ചോദിച്ചുകൊള്ളുക.

കരി ബിനതീ പദ ഗഹി ദസസീസാ ബോലേഉ
ബചന സുനഹു ജഗദീസാ
ഹമ കാഹൂ കേ മരഹിം ന മാരേം ബാനര മനുജ
ജാതി ദുഇ ബാരേം

ദസസീസാ=രാവണൻ, പദഗഹി ബിനതീ കരി=പാദം ഗ്രഹിച്ചു വണങ്ങി (ഇപ്രകാരം), ബചന ബോലേഉ=പറഞ്ഞു, ജഗദീസാ സുനഹു=ഹേ ജഗദീശ, കേൾക്കു, ബാനര മനുജ ദുഇ ജാതി ബാരേം=വാനരൻ മനുഷ്യൻ എന്നീ രണ്ടു ജാതിയിലുള്ളവരൊഴികെ, ഹമ കാഹൂ കേ മരഹിം ന മാരേം=ഞാൻ ആരാലും നിഗ്രഹിക്കപ്പെടരുതു്.

പ്രത്യക്ഷനായ ബ്രഹ്മദേവൻെറ കാൽ പിടിച്ചു വണങ്ങി രാവണൻ പറഞ്ഞു:— 'ഹേ ബ്രഹ്മദേവ, കേൾക്കുക. വാനരമനുജവൎഗ്ഗത്തിലുള്ളവരൊഴികെ മററാരാലും ഞാൻ വധിക്കപ്പെടരുതു്.' [എന്താണിപ്രകാരമൊരു വരം രാവണൻ വരിച്ചതു്. ആരാലും ഞാൻ കൊല്ലപ്പെടരുതു് എന്നാണു രാവണൻ പറഞ്ഞതെങ്കിൽ നമുക്കതു മനസ്സിലാക്കാം. എന്തിനാണദ്ദേഹം വാനരമനുജജാതിയെ ഒഴിവാക്കിയതു്? അവർ, തന്നെ കൊല്ലുന്നതു തനിക്കു സമ്മതമാണെന്നോ രാവണൻെറ ആശയം? ഒരിക്കലും അതാകാൻ വഴിയില്ല. എന്നാൽപ്പിന്നെ ഈ ഒഴിവാക്കലിൻെറ അൎത്ഥം

എന്താണ്? വാനരജാതിയേയും മർത്ത്യജാതിയേയും അദ്ദേഹം വളരെ ക്ഷുദ്രങ്ങളായിട്ടാണ് പരിഗണിച്ചിട്ടുള്ളത്. അവരിൽ നിന്നു ഒരെതിർപ്പുണ്ടാകുക എന്നതു അദ്ദേഹത്തിന്നു വിചാരിക്ക കയേ വയ്യ. രാക്ഷസനെന്നു കേൾക്കുമ്പോൾ പേടിച്ചോടുന്ന കുര ങ്ങന്മാരേയോ, മനുഷ്യരേയോ രാവണനുണ്ടോ ഭയപ്പെടുന്നു? അങ്ങനെ നേരിയൊരു ശങ്കപോലും അദ്ദേഹത്തിന്നില്ല. മനുഷ്യ രിൽനിന്നും വാനരന്മാരിൽനിന്നും ഒരാപത്തും തനിയ്ക്കുണ്ടാവുക യില്ലെന്ന ദൃഢവിശ്വാസത്തിന്റെ പേരിലാണ് അദ്ദേഹം ആ 'ക്ഷുദ്രജാതികളെ' ഒഴിവാക്കിയത്.]

ഏവമസ്തു തുംഹ ബഡ തപ കീൻഹാ മൈം
ബ്രഹ്മാം മിലി തേഹി ബര ദീൻഹാ
പുനി പ്രഭു കുംഭകരന പഹിം ഗയഊ തേഹി
ബിലോകി മന ബിസമയ ഭയഊ

ഏവമസ്തു=അപ്രകാരമാകട്ടെ (ബ്രഹ്മാവു പറഞ്ഞു), തുംഹ ബഡ തപ കീൻഹാ=നിങ്ങൾ ഘോരതപം ചെയ്തു. (ശിവൻ പറയുന്നു,) മൈം ബ്രഹ്മാം മിലി=ഞാനും ബ്രഹ്മാവും ചേൎന്ന്, തേഹി ബര ദീൻഹാ=അവൎക്കു വരംകൊടുത്തു, പുനി പ്രഭു=അനന്തരം പ്രഭുവായ ബ്രഹ്മാവു്, കുംഭകരന പഹി=കുംഭകൎണ്ണന്റെ സമീപം, ഗയഊ= ചെന്നു, തേഹി ബിലോകി=അദ്ദേഹത്തെ കണ്ടു്, മന ബിസമയ ഭയഊ=മനസ്സിൽ വിസ്മയം ഉണ്ടായി.

ബ്രഹ്മാവു പറഞ്ഞു:— 'രാവണ, നീ വരിച്ചതുപോലെയാ കട്ടെ. എന്തുകൊണ്ടെന്നാൽ അത്ര ഘോരമായ തപസ്സാണ് നീ ചെയ്തതു്.' (ശിവൻ പറഞ്ഞു) 'ഞാനും ബ്രഹ്മാവും ചേൎന്നു രാവ ണാദികൾക്കു വരം കൊടുത്തു.' അതിന്നുശേഷം ബ്രഹ്മദേവൻ കുംഭകൎണ്ണനെ സമീപിച്ചു. കുംഭകൎണ്ണനെ കണ്ടു് ബ്രഹ്മാവു വിസ്മ യഭരിതനായി ഭവിച്ചു.

ജൌം ഏഹിം ഖല നിത കരബ അഹാരു
ഹോഇഹി സബ ഉജാരി സംസാരു

സാരദ പ്രേരി താസു മതി ഫേരീ മാഗേസി നീദ
മാസ ഷട കേരീ

ഏഹിം ഖല=ഈ ദുഷ്ടൻ, ജൗം നിത അഹാരു കരബ=നിത്യവും ആഹാരം കഴിക്കുന്നപക്ഷം, സബ സംസാര=പ്രപഞ്ചമെല്ലാം, ഉജാരി ഹോഇഹി=ശൂന്യമാകും. (അതിനാൽ അദ്ദേഹം), സാരദ പ്രേരി=സരസ്വതിയെ പ്രേരിപ്പിച്ച്, താസു മതി ഫേരി=അവന്റെ ബുദ്ധി മറിക്കുകയും (അവൻ), ഷട കേരി മാസ=ആറുമാസം, നീദ മാഗേസി=ഉറക്കം വരിക്കുകയും ചെയ്തു.

കുംഭകർണ്ണന്റെ പർവ്വതാകാരമായ ദേഹം കണ്ട് വിസ്മയഭരിതനായ ബ്രഹ്മദേവൻ ഇങ്ങനെ വിചാരിച്ചു:– 'ഇവൻ പതിവായി ആഹാരം കഴിക്കുന്നപക്ഷം ലോകമൊക്കെ വെളുത്തുപോകും. ഇവനെ ഒന്നു വഞ്ചിക്കാതെ നിർവ്വാഹമില്ല.' അദ്ദേഹം സരസ്വതിയെ പ്രേരിപ്പിച്ച് കുംഭകർണ്ണന്റെ നിർദ്ദേവത്വമെന്ന ആശയം അട്ടിമറിപ്പിക്കുകയും അവൻ 'നിദ്രേവത്വ'മെന്ന വരം വരിക്കുകയും ചെയ്തു.

ദോ: ഗഏ ബിഭീഷന പാസ പുനി കഹേഉ പുത്ര
ബര മാഗു
തേഹിം മാഗേഉ ഭഗവന്ത പദ കമല അമല
അനുരാഗു

പുനി=അനന്തരം (ബ്രഹ്മദേവൻ), ബിഭീഷന പാസ ഗഏ=വിഭീഷണസമീപം ചെന്ന്, കഹേഉ=(ഇപ്രകാരം) പറഞ്ഞു, പുത്ര ബര മാംഗു=വത്സ, വരം വരിക്കുക, തേഹി=അദ്ദേഹം, ഭഗവന്ത പദ കമല=ഭഗവാന്റെ തൃപ്പാദകമലങ്ങളിൽ, അമല അനുരാഗു=നിർമ്മല പ്രേമം ഉണ്ടാകണമെന്ന വരം, മാഗേഉ=വരിച്ചു.

പിന്നീട് വിധാതാവു വിഭീഷണനെ സമീപിച്ച് ഇങ്ങനെ പറഞ്ഞു: – 'വത്സ, വിഭീഷണ, നിന്റെ തപസ്സു കണ്ടു ഞാൻ സന്തുഷ്ടനായിരിക്കുന്നു. നീ എന്തു വരമാണ് ആവശ്യപ്പെടുന്നത്? പറയൂ.' ബ്രഹ്മദേവന്റെ മനോജ്ഞവാക്കുകൾ കേട്ട് 'സ്വാമിൻ,

ഭഗവാൻപാദകമലങ്ങളിൽ പവിത്രപ്രേമം ഉണ്ടാകാൻ എനിക്കൊരു വരം നൽകണം.' എന്നിങ്ങനെ അഭ്യർത്ഥിച്ചു.

ചൗ: തിൻഹഹിം ദേഇ ബര ബ്രഹ്മ സിധാഏ ഹരഷിത
തേ അപനേ ഗൃഹ ആഏ
മയ തനുജാ മന്ദോദരിനാമാ പരമ സുന്ദരീ നാരി
ലലാമാ

ബ്രഹ്മ തിൻഹഹിം ബര ദേഇ=ബ്രഹ്മാവു് അവൎക്കു വരം നൽകി, സിധാഏ=എഴുന്നള്ളി, ഹരഷിത തേ=സന്തുഷ്ടരായ അവർ, അപനേ ഗൃഹ ആഏ=സ്വമന്ദിരത്തിലേയ്ക്കു മടങ്ങിവന്നു. മയ തനുജാ=മയൻ എന്ന അസുരൻെറ മകളാണു്, പരമ സുന്ദരീ=പരമസുന്ദരിയും, നാരി ലലാമാ=നാരീലലാമയും, മന്ദോദരി നാമാ= മണ്ഡോദരി എന്ന പേരോടും കൂടിയവളാം.

രാവണപ്രഭൃതികൾക്കു വരങ്ങൾ നൽകി ബ്രഹ്മദേവൻ എഴുന്നള്ളി. വരലാഭത്താൽ സന്തുഷ്ടരായിത്തീൎന്ന രാവണാദികൾ അവരുടെ ഗൃഹത്തിലേയ്ക്കും മടങ്ങി. മയൻ എന്നൊരസുരനും അവനു മണ്ഡോദരി എന്നു പേരായ ഒരു മകളും ഉണ്ടു്. അവൾ ഏററവും സുന്ദരിയും സ്ത്രീലോകലലാമയുമാണു്.

സോഇ മയ ദീൻഹി രാവനഹിം ആനീ ഹോഇഹി
ജാതുധാനപതി ജാനീ
ഹരഷിത ഭയേഉ നാരി ഭലി പാഇ പുനി ദോഉ
ബന്ധു ബിആഹേസി ജാഇ

മയ സോഇ ആനീ=മയൻ അവളെ കൊണ്ടുവന്നു, രാവനഹിം ദീൻഹി=രാവണനു നല്കി, ജാതുധാനപതി ഹോഇഹി ജാനീ= (രാവണൻ) രാക്ഷസരാജാവായിത്തീരുമെന്നു ഗ്രഹിച്ചു്, ഭലി നാരി പാഇ=സുന്ദരിയായ സ്ത്രീയെ പ്രാപിച്ചതിനാൽ, ഹരഷിത ഭയേഉ=(രാവണൻ) സന്തുഷ്ടനായി ഭവിച്ചു. ജാഇ പുനി ദോഉ ബന്ധു=പിന്നു് അനന്തരം രണ്ടു സഹോദരന്മാരേയും, ബിആഹേസി=വിവാഹം കഴിപ്പിച്ചു.

മയൻ സ്വപുത്രിയായ മണ്ഡോദരിയെ, രാക്ഷസരാജാവായി ത്തീരും രാവണൻ എന്നു കരുതി രാവണന്നു നല്കി. സുന്ദരിയായ വധുവിനെ ലഭിച്ചതുകൊണ്ടു രാവണൻ സന്തുഷ്ടനായി ഭവിച്ചു. പിന്നീടു ചെന്നു രണ്ടു സഹോദരന്മാരേയും വിവാഹം കഴിപ്പിച്ചു.

ഗിരി ത്രികൂട ഏക സിന്ധു മംഝാരീ ബിധി നിമ്മിത
ദുഗ്ഗമ അതി ഭാരീ
സോഇ മയ ദാനവ ബഹുരി സംവാരാ കനക രചിത
മനിഭവന അപാരാ

സിന്ധു മംഝാരീ=സമുദ്രത്തിൻെറ നടുക്കു്, ബിധി നിമ്മിത ദുഗ്ഗമ=വിധി നിമ്മിതവും ദുഗ്ഗമവും, അതി ഭാരീ=വളരെ വലുതും ആയ, ഏക ത്രികൂട ഗിരി=ഒരു ത്രികൂടപവ്വതമുണ്ടു്. മയ ദാനവ സോഇ=മയാസുരൻ ആ ഗിരിയെ, സംവാരാ=പരിഷ്കരിച്ചു് അതിൽ, അപാരാ കനക മനി ഭവന രചിത=നിരവധി സ്വണ്ണരത്ന ഭവനങ്ങൾ ഉണ്ടാക്കി.

ദക്ഷിണസമുദ്രത്തിൻെറ നടുക്കു ബ്രഹ്മദേവനാൽ നിമ്മിതവും ദുഷ്പ്രാപവും വളരെ കുററനും ത്രികൂടം എന്ന പേരോടുകൂടിയതു മായ ഒരു പവ്വതമുണ്ടു്. ആ പവ്വതത്തെ ശില്പകലാവിദഗ്ദ്ധനായ മയൻ പരിഷ്കരിക്കുകയും അതിൽ മനോഹരങ്ങളും സ്വണ്ണരത്നമ യങ്ങളുമായ നിരവധി ഭവനങ്ങൾ നിമ്മിക്കുകയും ചെയ്തു.

ഭോഗവതി ജസി അഹി കുല ബാസാ അമരാവതി
ജസി സക്രനിബാസാ
തിൻഹതേം അധിക രമ്യ അതി ബങ്കാ ജഗബി-
ഖ്യാത നാമ തേഹി ലങ്കാ

അഹി കുല ബാസാ ഭോഗവതി ജസി=പാതാളനഗരമായ ഭോഗ വതി എപ്രകാരമോ, സക്രനിബാസാ=ഇന്ദ്രനിവാസമായ, അമരാ വതി ജസി=അമരാവതി എപ്രകാരമോ, തിൻഹതേം അധിക രമ്യ=അവയേക്കാൾ കൂടുതൽ രമ്യവും, അതി ബങ്കാ=ഏററവും

സമൃദ്ധവും, ലങ്കാ നാമ ജഗബ്ബിഖ്യാത=ലങ്ക എന്ന പേരിൽ ലോകപ്രസിദ്ധവും ആണ്, തേഹി=മയാസുരനിർമ്മിതമായ ആ നഗരം.

പാതാളനഗരമായ ഭോഗവതിയേക്കാളും ഇന്ദ്രനഗരമായ അമരാവതിയേക്കാളും കൂടുതൽ രമ്യവും സമ്പൽസമൃദ്ധവുമാണ് മയനിർമ്മിതവും ലങ്ക എന്ന പേരിൽ ലോകപ്രസിദ്ധവുമായ ആ നഗരം.

ദോ: ഖാഈം സിന്ധു ഗഭീര അതി ചാരിഹും ദിസി ഫിരി ആവ
കനക കോട മനി ഖചിത ദൃഢ ബരനി ന ജാഇ ബനാവ
ഹരി പ്രേരിത ജേഹിം കലപ ജോഇ ജാതുധാന-പതി ഹോഇ
സൂര പ്രതാപീ അതുല ബല ദല സമേത ബസ സോഇ

ചാരിഹും ദിസി=(ആ നഗരത്തിൻെറ) നാലു ഭാഗത്തുമുള്ള, ഫിരി ആവ=തൊട്ടു വളഞ്ഞുകിടക്കുന്ന, അതിഗഭീര സിന്ധു=അതിഗംഭീരസമുദ്രം (തന്നെയാണ്), ഖാഈം=കിടങ്ങുകൾ, കനക മനിരചിത=കനകരത്നനിർമ്മിതങ്ങളായ, ദൃഢ കോട=ഉറപ്പേറിയ കോട്ടമതിലുകളുടെ, ബനാവ=സൃഷ്ടിവൈചിത്ര്യം, ബരനി നജാഇ=വർണ്ണിക്കുക സാധ്യമല്ല.

മയനിർമ്മിതമായ ആ പുതിയ നഗരത്തിനു പ്രകൃതിതന്നെ നിർമ്മിച്ചിട്ടുണ്ട് അതിഗംഭീരങ്ങളായി നാലു ഭാഗത്തും വളഞ്ഞുകിടക്കുന്ന അത്യഗാധങ്ങളായ സമുദ്രക്കിടങ്ങുകൾ. നഗരത്തിനു ചുററുമുള്ള ഉറപ്പേറിയ കോട്ടമതിലുകളാകട്ടെ സ്വർണ്ണരത്നനിർമ്മിതങ്ങളുമാണ്. അവയുടെ സൃഷ്ടിവൈചിത്ര്യം വർണ്ണിക്കുക പ്രയാസംതന്നെയാണ്.

ഹരി പ്രേരിത=ഭഗവൽപ്രേരണയാൽ, ജേഹി കലപ=ഏതു കല്പത്തിൽ ജോഇ=ഏതൊരുവൻ, ജാതുധാനപതി ഹോഇ=രാക്ഷസ

രാജാവായിത്തീൎന്നുവോ, സോഇ സൂര=അവൻ ശൂരനും, പ്രതാപീ= പ്രതാപിയും, അതുലബല ദല സമേത=അതുലബല ദല സമേത നുമായി (ആ നഗരത്തിൽ), ബസ=വാസം ചെയ്യുന്നു.

ഭഗവാൻെറ പ്രേരണയാൽ ഏതൊരു കല്പത്തിൽ ഏതൊരുവൻ രാക്ഷസരാജാവായിത്തീൎന്നുവോ ആ രാക്ഷസരാജാവു് മയനിൎമ്മിതമായ ലങ്കാനഗരത്തിൽ ശൂരനും പ്രതാപശാലിയും അതുലമായ ബലത്തോടും സൈന്യത്തോടും കൂടിയവനുമായി വാസം ചെയ്യുന്നു.

ചൗ: രഹേ തഹാം നിസിചര ഭട ഭാരേ തേ സബ
സുരൻഹ സമര സംഘാരേ
അബ തഹം രഹഹിം സക്ര കേ പ്രേരേ രച്ഛക
കോടി ജച്ഛപതി കേരേ

തഹാം ഭാരേ നിസിചര ഭട=അവിടെ വമ്പന്മാരായ രാക്ഷസഭടന്മാർ, രഹേ തേ സബ സുരൻഹ=വസിച്ചിരുന്നു. അവരെയെല്ലാം ദേവന്മാർ, സമര സംഘാരേ=യുദ്ധത്തിൽ സംഹരിച്ചു, അബ തഹം=ഇപ്പോഠം അവിടെ, സക്ര കേ പ്രേരേ=ഇന്ദ്രനിയോഗത്താൽ, ജച്ഛപതി കേരേ=യക്ഷരാജാവായ കുബേരൻെറ, കോടി രച്ഛക= കോടി രക്ഷകന്മാർ, രഹഹിം നിവസിക്കുന്നുണ്ടു്.

അവിടെ അതിപരാക്രമശാലികളായ രാക്ഷസയോദ്ധാക്കഠം വസിച്ചിരുന്നു. അവരെയെല്ലാം ദേവന്മാർ യുദ്ധത്തിൽ നിഗ്രഹിച്ചു. ഇപ്പോളവിടെ വസിക്കുന്നതു ഇന്ദ്രനിയോഗപ്രകാരം കുബേരൻെറ ഒരു കോടി രക്ഷകന്മാരാണു്.

ദസമുഖ കതഹ്ണം ഖബരി അസി പാഈ സേന
സാജി ഗഢ ഘേരേസി ജാഈ
ദേഖി ബികട ഭട ബഡി കടകാഈ ജച്ഛ ജീവ
ലൈ ഗഏ പരാഈ

ദസമുഖ കതഹ്ണം=രാവണൻ എവിടെ നിന്നോ, അസി ഖബരി പാഈ=ഈ വൃത്താന്തം അറിഞ്ഞു്, സേന സാജി ജാഈ=സൈന്യ

ത്തെ സജ്ജീകരിച്ചു് ചെന്നു്, ഗഢ ഘേരേസി=നഗരം വളഞ്ഞു. ബികട ഭട=ഭയങ്കരന്മാരായ ഭടന്മാരുൾപ്പെട്ട, ബഢി കടകാഈ ദേഖി=വമ്പിച്ച സൈന്യത്തെ കണ്ടു്, ജച്ഛ ജീവ ലൈ=യക്ഷന്മാർ പ്രാണങ്ങളുംകൊണ്ടു, പരാഈ ഗഏ=പലായനംചെയ്തു.

രാവണൻ എവിടെനിന്നോ ഈ വൃത്താന്തം ധരിച്ചു് സൈന്യസജ്ജീകരണംചെയ്തു ചെന്നു് നഗരം വളഞ്ഞു. രാവണന്റെ നിരവധി ഭടന്മാരടങ്ങിയ സൈന്യത്തെ കണ്ടു് യക്ഷന്മാർ പ്രാണരക്ഷാർത്ഥം ഓടി.

ഫിരി സബ നഗര ദസാനന ദേഖാ ഗയേഉ സോച
സുഖ ഭയേഉ ബിസേഖാ
സുന്ദര സഹജ അഗമ അനുമാനീ കീൻഹി തഹാം
രാവന രജധാനീ

ദസാനന ഫിരി=രാവണൻ ചുററിനടന്നു, നഗര സബ=നഗരമെല്ലാം, ദേഖാ സോച=നോക്കി; അസ്വസ്ഥത, ഗയേഉ=അകന്നു, ബിസേഖാ സുഖ ഭയേഉ=വിശേഷസുഖം ഉണ്ടായി, സഹജ സുന്ദര=പ്രകൃത്യാതന്നെ (ആ നഗരത്തെ) സുന്ദരവും, അഗമ അനുമാനീ=അഗമവും എന്നു അനുമാനിച്ചു്, തഹാം രാവന=അവിടെ രാവണൻ, രജധാനീ=രാജധാനി, കീൻഹി=ഉണ്ടാക്കി.

യക്ഷന്മാരായ രക്ഷകന്മാർ പ്രാണരക്ഷാർത്ഥം പലായനം ചെയ്തതോടുകൂടി നിർബ്ബാധം നഗരത്തിൽ രാവണൻ പ്രവേശിച്ചു. നഗരമൊക്കെ ഒന്നു ചുററിനടന്നു അദ്ദേഹം നോക്കി. അദ്ദേഹത്തിന്റെ ഹൃദയം ദുഃഖനിർമ്മുക്തവും സവിശേഷസുഖാവാപ്തവുമായി ഭവിച്ചു. പ്രകൃത്യാ സുന്ദരവും ശത്രുക്കൾക്കു ദുഷ്പ്രാപവുമാണു ആ നഗരമെന്നുകണ്ടു അവിടെ രാവണൻ സ്വരാജധാനിയുണ്ടാക്കി.

ജേഹി ജസ ജോഗ ബാംടി ഗൃഹ ദീൻഹേ സുഖീ
സകല രജനീചര കീൻഹേ
ഏക ബാര കുബേര പര ധാവാ പുഷ്പകജാന ജീതി
ലേഇ ആവാ

ജേഹി ജസ ജോഗ=ഓരോരുത്തൎക്കും അവരുടെ യോഗ്യതയ്ക്കനുസ രിച്ച്, ബാംടി ഗൃഹ ദീൻഹേ=വെവ്വേറെ (രാവണൻ) ഭവനങ്ങൾ നല്കി. സകല രജനീചര=എല്ലാ രാക്ഷസന്മാരേയും, സുഖീ കീൻ ഹ=(രാവണൻ) സൗഖ്യത്തോടുകൂടിയവരാക്കിച്ചെയ്തു. ഏക ബാര= ഒരിക്കൽ (രാവണൻ), കുബേര പര ധാവാ=കുബേരനെ ആക്ര മിച്ചു, ജീതി പുഷ്പകജാന=(സമരത്തിൽ) ജയിച്ച് പുഷ്പകവിമാനം, ലേഇ ആവാ=കൈക്കലാക്കി മടങ്ങിവന്നു.

രാവണന്നു നിരവധി അനുയായികളുണ്ട്. അവൎക്കെല്ലാം അവരുടെ സ്ഥിതികൾക്കനുസൃതമായി രാവണൻ, വസിക്കുന്ന തിന്നു വെവ്വേറെ ഭവനങ്ങൾകൊടുത്തു. രാക്ഷസന്മാരെയെല്ലാം അദ്ദേഹം സുഖികളാക്കി. ഒരിക്കൽ അദ്ദേഹം കുബേരനോടേററു മുട്ടി യുദ്ധത്തിൽ കുബേരനെ ജയിക്കുകയും കുബേരൻെറ വകയാ യിരുന്ന പുഷ്പകവിമാനം കരസ്ഥമാക്കി മടങ്ങുകയും ചെയ്തു.

ദോ: കൗതുക ഹീ കൈലാസ പുനി ലീൻഹേസി
ജാഇ ഉഠാഇ
മനഹും തൗലി നിജ ബാഹുബല ചലാ ബഹുത
സുഖ പാഇ

പുനി കൗതുക ഹീം=അനന്തരം വിനോദാൎത്ഥമായിത്തന്നെ, നിജ ബാഹുബല തൗലി മനഹും=സ്വബാഹുബലം പരിഗണിക്കാനോ എന്നു തോന്നുമാറു (രാവണൻ), ജാഇ കൈലാസ=ചെന്നു് കൈ ലാസപൎവ്വതം, ഉഠാഇ ലീൻഹേസി=പൊക്കിയെടുത്തു, ബഹുത സുഖ പാഇ ചലാ=വളരെ സുഖത്തോടെ മടങ്ങിപ്പോന്നു.

തൻെറ ഭുജങ്ങൾക്കുള്ള കരുത്തു എത്രത്തോളമെന്നു പരീക്ഷി ക്കാൻ വേണ്ടിയോ എന്നു തോന്നുമാറ് രാവണൻ ചെന്നു കൈ ലാസപൎവ്വതം പൊക്കിയെടുത്തു സന്തൃപ്തനായി മടങ്ങി.

ചൗ: സുഖ സമ്പതി സേന സഹാഈ ജയ പ്രതാപ
ബല ബുദ്ധി ബഡാഈ

നിത നൂതന സബ ബാഢത ജാഇ ജിമി
പ്രതിലാഭ ലോഭ അധികാഇ

ജിമി പ്രതിലാഭ ലോഭ അധികാഇ=ലാഭമുണ്ടാകുമ്പോൾ ലോഭം വദ്ധിക്കുന്നതുപോലെ, സുഖ സമ്പതി=സുഖവും സമ്പത്തും, സേന സഹാഇ=സൈന്യവും, സഹായികളും, ജയ പ്രതാപ=ജയവും പ്രതാപവും ബല ബുദ്ധി=ബലവും ബുദ്ധിയും, ബഡാഇ സബ=പെരുമയും എല്ലാം, നിത നൂതന=നിത്യനൂതനങ്ങളായി, ബാഢത ജാഇ=വദ്ധിക്കാൻ തുടങ്ങി.

ലാഭം സിദ്ധിക്കേ, ലോഭം വദ്ധിക്കുന്നതുപോലെ രാവണന്റെ സുഖവും, ഐശ്വര്യവും, സേനയും, സേവകന്മാരും, ജയവും പ്രതാപവും പെരുമയും നിത്യവും നൂതനവുമായി വദ്ധിക്കാൻ തുടങ്ങി.

അതിബല കുംഭകരന അസ ഭ്രാതാ ജേഹി കഹും
നഹിം പ്രതിഭട ജഗ ജാതാ
കരൈ പാന സോവഇ ഷടമാസാ ജാഗത ഹോഹി
തിഹും പുരത്രാസാ

ജേഹി കഹും=ആക്ക്, ജഗ പ്രതിഭട നഹിം=ലോകത്തിൽ എതിരാളി ഇല്ലയോ, അതിബല കുംഭകരന=ആ മഹാബലവാനായ കുംഭകണ്ണൻ, അസ ഭ്രാതാ=ഇവ(രാവണ)ന്റെ ഭ്രാതാവാണ്, കരൈ പാന ഷടമാസാ=മദ്യം പാനംചെയ്തു ആറുമാസം, സോവഇ ജാഗത=ഉറങ്ങിയിരുന്നു. ഉണന്നാൽ, തിഹും പുര ത്രാസാ ഹോഇ=മൂന്നുലോകത്തേയും ഭയപ്പെടുത്തുകയും ചെയ്തിരുന്നു.

ബലിഷ്ഠനാണ് കുംഭകണ്ണൻ. അദ്ദേഹത്തിന് ലോകത്തിൽ പ്രതിയോഗികളില്ല. രാവണന്റെ അനുജനമാണിദ്ദേഹം. മൂക്കററം കുടിക്കും. ആറുമാസം തുടച്ച്യയായി ഉറങ്ങും. ഉണന്നാൽ മൂന്നുലോകത്തേയും ഭയപ്പെടുത്തുകയും ചെയ്യും. ഇതാണദ്ദേഹത്തിന്റെ പരിപാടികൾ.

ജൗം ദിനപ്രതി അഹാരകര സോഇൗ ബിസ്വ
ബേഗി സബ ചൗപട ഹോഇൗ
സമര ധീര നഹിം ജാഇ വഖാനാ തേഹി സമ
അമിത ബീര ബലവാനാ

സോഇ പ്രതിദിന=അവൻ ദിവസംതോറം, ജൗം അഹാര കര=ആഹാരം കഴിക്കുന്നപക്ഷം, സബ ബിസ്വ ബേഗി=എല്ലാ ലോകവും വേഗത്തിൽ, ചൗപട ഹോഇൗ=ശൂന്യശൂന്യമാവും, സമര ബഖാനാ നഹിം ജാഇ=സമരത്തിൽ വർണ്ണിക്കാനാവാത്ത, ധീര തേഹി സമ=ധീരനാണദ്ദേഹം. അവനു തുല്യരായി, അമിത ബല വാനാ=അമിതബലവാന്മാരായ, വീര=വീരന്മാരും (അവിടെയുണ്ട്).

ഇപ്പോഴാം ആറുമാസമല്ലെ കുംഭകർണ്ണനു് ആഹാരം വേണ്ടു? പന്ത്രണ്ടുമാസവും ദിവസത്തിൽ മൂന്നുനേരം അദ്ദേഹം ഭക്ഷിച്ചിരുന്നെങ്കിൽ ലോകങ്ങളെല്ലാം ശൂന്യശൂന്യമായിതീരുമായിരുന്നു. അവർണ്ണ്യനായ സമരധീരനാണദ്ദേഹം. അവനുതുല്യം അമിത ബലന്മാരായ വീരന്മാരുമുണ്ടു് രാവണന്റെ സംഘത്തിൽ.

ബാരിദനാദ ജേഠ സുത താസൂ ഭട മഹും പ്രഥമ
ലീക ജഗ ജാസൂ
ജേഹി ന ഹോഇ രന സനമുഖ കോഇൗ സുരപുര
നിതഹിം പരാവന ഹോഇൗ

താസൂ ജേഠ സുത=രാവണന്റെ മൂത്തമകനാണു്, ബാരിദനാദ ജാസൂ ജഗ=മേഘനാദൻ. അവൻ ലോകത്തിലെ, പ്രഥമ ഭട മഹും ലീക=ഭടാഗ്രഗണ്യന്മാരിൽ പ്രമുഖനായി പരിഗണിക്കപ്പെട്ടിരുന്നു. രന ജേഹി സനമുഖ=രണത്തിൽ അവനുമായി നേരിടാൻ, കോഇ ന ഹോഇ=ആരുമുണ്ടായിരുന്നില്ല, സുരപുര നിതഹിം=ഇന്ദ്രനഗരത്തിൽ പതിവായി, പരാവന ഹോഇൗ=പേടിച്ചോട്ടമുണ്ടായി.

രാവണന്റെ മൂത്തമകനാണു് മേഘനാദൻ. ലോകത്തിലുള്ള വീരയോദ്ധാക്കളിൽ അഗ്രഗണ്യനാണു് അവൻ. അവനെ സമര

ത്തിൽ എത്തിക്കാൻ ആരുമില്ല. അവൻെറ പേടികേട്ട് ഇന്ദ്രപുരിയിൽ പതിവായി പേടിച്ചോട്ടമുണ്ടായി.

ദോ: കുമുഖ അകമ്പന കുലിസരദ ധൂമകേതു അതികായ
ഏക ഏക ജഗ ജീതി സക ഐസേ സുഭട നികായ

കുമുഖ=ദുമ്മുഖൻ, അകമ്പന=അകമ്പനൻ, കുലിസരദ=വജ്രദന്തൻ, ധൂമകേതു=ധൂമ്രകേതു, അതികായ=അതികായൻ, ഏക ഏക=(ഇവർ) ഒററയ്ക്കൊററയ്ക്കു, ജഗ ജീതി സക=ലോകം ജയിക്കാൻ കഴിയുന്ന, ഐസേ സുഭട നികായ=അവ്വാറുള്ള വീരയോദ്ധാക്കളായിരുന്നു.

ചൗ: കാമരൂപ ജാനഹിം സബ മായാ സപനേഹും
ജിൻഹകേ ധരമ ന ദായാ
ദസമുഖ ബൈഠ സമാ ഏക ബാരാ ദേഖി
അമിത ആപന പരിവാരാ

കാമരൂപ ജാനഹിം=കാമരൂപജ്ഞാനികളായിരുന്നു അവർ, സബ മായാ=എല്ലാവരും മായാവികളുമാണ്, ജിൻഹകേ ധരമ ദായാ=അവക്കു ധമ്മമോ ദയയോ, സപനേഹും ന=സ്വപ്നത്തിൽപ്പോലും ഇല്ല, ഏകബാര ദസമുഖ=ഒരിക്കൽ രാവണൻ, സബാ ബൈഠ=സഭയിൽ ഇരുന്നു്, ആപന അമിത പരിവാരാ=തൻെറ അമിതമായ പരിവാരത്തെ, ദേഖി=വീക്ഷിച്ചു.

എപ്പോഴും ഏതുരൂപവും യഥേഷ്ടം ധരിയാൻ അവക്കറിയാം. മായാവികളുമാണ് അവർ. അവക്ക് ധമ്മമോ ദയയോ സ്വപ്നേപി ഇല്ല. ഒരിക്കൽ രാവണൻ സഭയിൽ ഇരുന്നു തൻെറ അമിതമായ പരിവാരങ്ങളെ കാണുകയുണ്ടായി.

സുത സമൂഹ ജന പരിജന നാതീ ഗനൈ കോ
പാര നിസാചര ജാതീ
സേനാ ബിലോകി സഹജ അഭിമാനീ ബോലാ
ബചന ക്രോധമദ സാനീ

സുത സമൂഹ=പുത്ര(പൗത്ര) സമൂഹത്തേയും, ജന പരിജന=ബന്ധുക്കളേയും പരിജനങ്ങളേയും, നാതീ=പുത്രന്മാരുടെ പുത്രിമാരേയും, നിസാചര ജാതീ=രാക്ഷസവർഗ്ഗത്തേയും—, പാര ഗനൈ കോ=എണ്ണി അററംകാണാൻ ആക്കാണ് സാധിക്കുക!—, സോന ബിലോകി=സൈന്യത്തേയും കണ്ടിട്ട്, സഹജ അഭിമാനീ=പ്രകൃത്യാതന്നെ അഹങ്കാരിയായ (രാവണൻ), ക്രോധമദ സാനീ=ക്രോധമദസാന്ദ്രങ്ങളായ, ബചന ബോലാ=വാക്കുകളാൽ(ഇങ്ങനെ)പറഞ്ഞു.

പുത്രപൗത്രസമൂഹത്തേയും ബന്ധുക്കളേയും പരിജനങ്ങളേയും പുത്രന്മാരുടെ പുത്രിമാരേയും —രാക്ഷസജാതിയെക്കുറിച്ച് ആക്കു പരിഗണിക്കാനാകും? — സേനയേയും കണ്ടിട്ട് ക്രോധമദസാന്ദ്രങ്ങളായ വാക്കുകളാൽ രാവണൻ ഇങ്ങനെ പറഞ്ഞു:—

സുനഹു സകല രജനീചര ജൂഥാ ഹമരേ ബൈരി
ബിബുധ ബരൂഥാ
തേ സനമുഖ നഹിം കരഹിം ലരാഈ ദേഖി
സബല രിപു ജാഹിം പരാഈ

സകല രജനീചര ജൂഥാ=അല്ലയോ രാക്ഷസസമൂഹമേ, സുനഹു ഹമരേ ബൈരീ=കേൾക്കുക. നമ്മുടെ ശത്രുക്കൾ, ബിബുധ ബരൂഥാ=ദേവസമൂഹമാണ്, തേ സനമുഖ=അവർ അഭിമുഖമായി നിന്നു്, ലരാഈ നഹിം കരഹിം=യുദ്ധം ചെയ്യുന്നില്ല, ദേഖി സബല രിപു=(അവർ) ബലിഷ്ഠരായ അവരുടെ ശത്രുക്കളെ (നമ്മെ)കണ്ടു്, പരാഈ ജാഹിം=പലായനം ചെയ്യുന്നു.

ഹേ നിശാചരന്മാരേ കേൾക്കുക. ദേവന്മാരാണ് നമ്മുടെ വൈരികൾ. അവർ നമുക്കഭിമുഖമായിനിന്നു പോരാടുന്നില്ല. ബലിഷ്ഠരും അവരുടെ ശത്രുക്കളുമായ നമ്മെ കണ്ടു് അവർ ഓടിപ്പോവുകയാണ് ചെയ്യുന്നതു്.

തിൻഹ കര മരന ഏക ബിധി ഹോഈ കഹൗം
ബുഝാഇ സുനഹു അബ സോഈ

ദ്വിജ ഭോജന മഖ ഹോമ സരാധാ സബ കൈ
ജാഇ കരഹു തുംഹ ബാധാ

തിൻഹ കര മരന=അവരുടെ മരണം, എയ്ക ബിധി ഹോഇ=ഒരുവിധത്തിൽ നാം നടത്തണം, ബൃഥാഉ കഹൗം സുനാഹു=നിങ്ങളെ മനസ്സിലാക്കി ഞാൻ പറയാം; കേൾക്ക, തുംഹ ജാഇ=നിങ്ങൾ ചെന്നു്, ദ്വിജ ഭോജന മഖ ഹോമ=വിപ്രഭോജനം യാഗം ഹോമം, സരാധാ സബ കൈ=ശ്രാദ്ധം എല്ലാററിനും, ബാധാ കരഹു=വിഘ്നമുണ്ടാക്കണം.

അവരെ എങ്ങിനെങ്കിലും വിധത്തിൽ നശിപ്പിക്കുകതന്നെ വേണം. ഞാൻ പറയുന്നതു മനസ്സിരുത്തി കേൾക്കുക; വിപ്രഭോജനം, യാഗം, ഹോമം, ശ്രാദ്ധം ഇതൊന്നും നടന്നുകൂടാ. നിങ്ങൾ ചെന്നു എല്ലാം വിഘ്നത്തിലാക്കണം.

ദോ: ഛുധാ ഛീന ബലഹീന സുര സഹജഹിം
മിലിഹഹിം ആഇ
തബ മാരിഹൗം കി ഛാഡിഹൗം ഭലീ ഭാംതി
അപനാഇ

ഛുധാ ഛീനാ=ക്ഷുത്തുകൊണ്ടു ക്ഷീണിച്ചു്, സുര സഹജഹിം=ദേവന്മാർ സ്വാഭാവികമായിത്തന്നെ, ആഇ മിലിഹഹിം=വന്നു കീഴടങ്ങും, തബ മാരിഹൗം=അപ്പോൾ അവരെ കൊല്ലാം, കി=അല്ലാത്തപക്ഷം, ഭലീ ഭാംതി അപനാഇ=യഥേഷ്ടം എന്റെ ഹിതാനുവത്തികളാക്കി, ഛാഡിഹൗം=വിട്ടയക്കാം.

വിപ്രഭോജനം, ഹോമം, യാഗം, ശ്രാദ്ധം ഇവയെല്ലാമാണല്ലോ ദേവന്മാക്കു ജീവിക്കുന്നതിനാവശ്യമായതെല്ലാം നല്കുന്നതു്. ഇവയൊക്കെ മുടങ്ങിയാൽ അവരുടെ ആഹാരവും മുട്ടും. ആഹാരമില്ലാതെ അവർ ക്ഷീണിക്കും. അപ്പോൾ അവർ താനേ വന്നു കീഴടങ്ങിക്കൊള്ളും. ആ സന്ദർഭത്തിൽ നമുക്കവരെ കൊല്ലണമെങ്കിൽ കൊല്ലാം. അല്ലെങ്കിൽ എന്റെ ഹിതം ശരിക്കു പാലിച്ചുകൊള്ളാമെന്ന നിശ്ചയത്തിൽ അവരെ അടിമകളാക്കി വിട്ടയക്കുകയും ചെയ്യാം.

ചൗ: മേഘനാദ കഹ്ഹും പുനി ഹംകരാവാ ദീൻഹി
സിഖ ബല ബയരു ബഢാവാ
ജേ സുര സമര ധീര ബലവാനാ ജിനകേ
ലരിബേ കര അഭിമാനാ

പുനി മേഘനാദ കഹ്ഹും=അനന്തരം (രാവണൻ) മേഘനാദനെ, ഹംകരാവാ=വരുത്തി, സിഖ ദീൻഹി=ഉപദേശം കൊടുത്തു്, ബല ബയരു ബഢാവാ=ബലവും വൈരവും വദ്ധിപ്പിച്ചു, ജേ സുര സമര ധീര=(ഏതൊരു) ദേവന്മാർ സമരത്തിൽ ധീരന്മാരാണോ, ബലവാനാ ജിനകേ=ബലിഷ്ഠന്മാരാണോ, ജിനകേ ലരിബേ കര=ആക്രൗ് പോരാടുന്നതിൽ, അഭിമാനാ=അഹങ്കാരമുണ്ടോ.

തിൻഹഹിം ജീതി രന ആനേസു ബാംധീ ഉഠി സുത
പിതു അനുസാസന കാംധീ
ഏഹി ബിധി സബഹീ അഗ്യാ ദീൻഹീ ആപുന
ചലേഉ ഗദാ കര ലീൻഹീ

തിൻഹഹിം രന ജീതി=അവരെ യുദ്ധത്തിൽ ജയിച്ചു്, ബാംധി ആനേസു=ബന്ധനസ്ഥരാക്കി കൊണ്ടുവരു, സുത=(ഇതു കേട്ട ഉടനെ) പുത്രനായ മേഘനാദൻ, പിതു അനുസാസനാ=പിതാവിൻെറ അനുജ്ഞ, കാംധീ ഉഠി=ശിരസാവഹിച്ചു് എഴുന്നേററു, ഏഹി ബിധി=ഇപ്രകാരം, സബഹീ=എല്ലാ രാക്ഷസന്മാർക്കും, അഗ്യാ ദീൻഹി=കല്പന നല്കി, ആപുന കര=(രാവണനും) സ്വയം കരത്തിൽ, ഗദാ ലീൻഹി ചലേഉ=ഗദയേന്തി പുറപ്പെട്ടു.

അനന്തരം രാവണൻ പുത്രനായ മേഘനാദനെ വരുത്തി ഉപദേശം നല്കി അവൻെറ ശക്തിയേയും ദേവന്മാരോടുള്ള വൈരത്തേയും ഉത്തേജിപ്പിച്ചു. "സമരധീരന്മാരും ബലിഷ്ഠരും സമരം ചെയ്യുന്നതിൽ അഹംഭാവികളുമായ ദേവന്മാരെ നീ യുദ്ധത്തിൽ തോല്പിച്ച് തടവുപുള്ളികളായി പിടിച്ചു് ബന്ധനസ്ഥരാക്കി എൻെറ മുമ്പിൽ കൊണ്ടുവരണം.' ഈ വാക്കുകൾ കേട്ട ഉടനെ

മേഘനാദൻ പിതാവിൻെറ ആജ്ഞ ശിരസാ വഹിച്ച് എഴു ന്നേററു. മററു രാക്ഷസന്മാക്കും രാവണൻ ഇതേ കല്പനതന്നെ നൽകി.

ചലത ദസാനന ഡോലതി അവനീ ഗർജന ഗഭ്
ശ്രവഹിം സുര രവനീ
രാവന ആവത സുനേഉ സകോഹാ ദേവൻഹ തകേ
മേരു ഗിരി ഖോഹാ

ദസാനന ചലത=രാവണൻ നടന്നപ്പോൾ, അവനീ ഡോലതി= ഭൂമി ഉഴിഞ്ഞാലാടി, ഗർജന സുരരവനീ=ഗജ്ജിച്ചപ്പോൾ ദേവാം ഗനമാരുടെ, ഗഭ് ശ്രവഹിം=ഗഭം സ്രവിക്കകയും ചെയ്തു, സകോ ഹാ രാവന ആവത=ക്രുദ്ധനായി രാവണൻ വരുന്നതു, സുനേഉ ദേവൻഹ=കേട്ടപ്പോൾ ദേവന്മാർ, മേരു ഗിരി ഖോഹാ തകേ= മഹാമേരു പവ്വതത്തിൻെറ ഗുഹകളിൽ ഒളിച്ചു.

സഭയിൽനിന്നെഴുന്നേററു കരത്തിൽ ഗദയും വഹിച്ചു രാവ ണൻ നടന്നപ്പോൾ ഭൂമി ഉഴിഞ്ഞാലാടി; രാവണൻെറ ഗജ്ജനം കേട്ടപ്പോൾ ഭൗഹൃദമാരായ സുരാംഗനമാക്കു ഗഭസ്രാവം ഉണ്ടായി. കോപിച്ചുകൊണ്ടാണ് ദശാനനൻ വരുന്നതെന്നു കേട്ട് ദേവന്മാ രെല്ലാം മേരുപവ്വതഗുഹകളിൽ ചെന്നൊളിച്ചു.

ദിഗപാലൻഹ കേ ലോക സുഹാഏ സൂനേ സകല
ദസാനന പാഏ
പുനി പുനി സിംഘനാദ കരി ഭാരീ ദേഇ
ദേവതൻഹ ഗാരി പ്രചാരീ

ദിഗപാലക കേ ലോക=ദിക്പാലന്മാരുടെ ലോകങ്ങളിലേക്കു (രാവണൻ), സുഹാഏ=ചെന്നു, സകല ദസാനന=എല്ലാവരു ടേയും നഗരങ്ങൾ രാവണൻ, സൂന പാഏ=ശൂന്യങ്ങളായി കണ്ടു, പുനി പുനി=പിന്നെയും പിന്നെയും, ഭാരീ സിംഘനാദ കരി=ഭയ ങ്കരമാംവണ്ണം സിംഹനാദംചെയ്തു, ദേവതൻഹ പ്രചാരീ ഗാരീ= ദേവന്മാരെ വെല്ലുവിളിക്കുകയും ഭർത്സിക്കുകയും ചെയ്തു.

അഷ്ടദിക്പാലന്മാരുടെ ലോകങ്ങളിൽ രാവണൻ ചെന്നു. അവിടമെല്ലാം ശൂന്യമായിക്കിടക്കുന്ന കാഴ്ചയാണദ്ദേഹം കണ്ടതു്. തുടരെത്തുടരെ രാവണൻ അത്യുച്ചം സിംഹനാദംചെയ്തു. അദ്ദേഹം ദേവന്മാരെ വെല്ലുവിളിച്ചു; ഭർത്സിച്ചു.

രന മദ മത്ത ഫരൈ ജഗ ധാവാ പ്രതി ഭട
ഖോജത കതഹ്ഹും ന പാവാ
രബി സസി പവന ബരുന ധനധാരീ അഗിനി
കാല ജമ സബ അധികാരീ

രന മദ മത്ത=രണമദംകൊണ്ടു മദിച്ച (രാവണൻ), ജഗ ധാവാ=ലോകം മുഴുവൻ പാഞ്ഞു, പ്രതിഭട ഖോജത=എതിരാളികളെ അന്വേഷിച്ചതിൽ, കതഹ്ഹും ന പാവാ=ഒരിടത്തും കണ്ടുകിട്ടിയില്ല, രബി സസി പവന=സൂര്യചന്ദ്രന്മാർ, വായു, ബരുന ധനധാരീ=വരുണൻ, കുബേരൻ, അഗിനി കാല=അഗ്നി, കാലം, ജമ സബ അധികാരീ=യമൻ എന്നീ എല്ലാ അധികാരികളുടേയും.

കിന്നര സിദ്ധ മനുജ സുര നാഗാ ഹഠി സബഹീ
കേ പന്ഥഹിം ലാഗാ
ബ്രഹ്മ സൃഷ്ടി ജഹം ലഗി തനുധാരീ ദസമുഖ ബസ
ബത്തീ നര നാരീ
ആയസു കരഹിം സകല ഭയ ഭീതാ നവഹിം ആഇ
നിത ചരന ബിനീതാ

കിന്നര സിദ്ധ=കിന്നരന്മാർ, സിദ്ധന്മാർ, മനുജ സുര നാഗ=മനുഷ്യർ, ദേവന്മാർ, നാഗന്മാർ, സബഹീ കേ പന്ഥഹിം ഹഠി ലാഗാ=എന്നിവരുടെയുമെല്ലാം പിന്നാലെ രാവണൻ പാഞ്ഞു ചെന്നു വിഷമിപ്പിച്ചു, ബ്രഹ്മസൃഷ്ടി ജഹം ലഗി=ബ്രഹ്മസൃഷ്ടിയിൽ എത്രത്തോളം, തനു ധാരീ നര നാരീ=ശരീരധാരികളുണ്ടോ (ആ) പുരുഷന്മാരും സ്ത്രീകളും, ദസമുഖ ബസബത്തീ=രാവണന്നു വിധേയരായിത്തീർന്നു, ഭയഭീതാ സകല=ഭയചകിതരായിട്ടു എല്ലാ

വരും, ആയസു കരഹിം=രാവണൻെറ കല്പന മാനിക്കാൻ തുട ങ്ങി, നിത ആജ്ഞ ചരനാ=നിത്യവും ചെന്നു് (രാവണ) ചരണങ്ങ ളിൽ, വിനീത നവഹിം=വിനീതരായി കമ്പിടുകയും ചെയ്തി രുന്നു.

രണമദംകൊണ്ടു മദിച്ച രാവണൻ ലോകം മുഴവൻ പാഞ്ഞു. ഒരിടത്തുമില്ല അദ്ദേഹത്തിനു എതിരാളികഠം. സൂര്യൻ, ചന്ദ്രൻ, വായു, വരുണൻ, കുബേരൻ, അഗ്നി, കാലം, യമൻ എന്നീ ദിക പാലന്മാരുടേയും കിന്നരന്മാർ, സിദ്ധന്മാർ, മനുഷ്യർ, ദേവന്മാർ, നാഗന്മാർ എന്നിവരുടേയും പിന്നാലെ ദശാസ്യൻ പാഞ്ഞുനടന്നു വിഷമതകളുണ്ടാക്കി. ഭയചകിതരായി സകല സ്ത്രീപുരുഷന്മാരും രാവണൻെറ കല്പനകഠം അനുസരിക്കാനും പതിവായി ചെന്നു് രാവണപാദങ്ങളിൽ വിനയപൂർവ്വം കമ്പിടുവാനും തുടങ്ങി. [ഇപ്ര കാരം രാവണൻ ദിഗ്വിജയാർത്ഥം സഞ്ചരിച്ചുകൊണ്ടിരിക്കെ ഒരി ക്കൽ നാരദനുമായി കണ്ടുമുട്ടി. 'ദേവന്മാരെവിടെ നാരദ?' എന്നു രാവണൻ ചോദിച്ചു. 'അവരെയെല്ലാം ശ്വേതദ്വീപിലേക്കയ ച്ചിരിക്കുന്നു' എന്നു നാരദൻ പ്രത്യുത്തരം നല്കി. രാവണൻ ഉടനെ ശ്വേതദ്വീപിലെത്തി. അവിടെ അദ്ദേഹം സ്ത്രീകഠം കൂട്ടം കൂട്ടമായി നില്ക്കുന്നതു കണ്ടു. അവരോടദ്ദേഹം ഇപ്രകാരം പറഞ്ഞു: 'നിങ്ങഠം ചെന്നു നിങ്ങളുടെ ഭർത്താക്കന്മാരോടു പറയു, രാവണൻ വന്നിട്ടുണ്ടെന്നും യുദ്ധത്തിൽ നിങ്ങളുടെ ഭർത്താക്കന്മാരെ ജയിച്ചു നിങ്ങളെ അന്തഃപുരദാസിമാരാക്കാൻ രാവണൻ ആഗ്രഹിക്കുന്നു എന്നും'. ഇതുകേട്ടു അവരുടെ കൂട്ടത്തിലുള്ള ഒരു വൃദ്ധ രാവണൻെറ കാൽ രണ്ടും പിടിച്ചു് ആകാശത്തേയ്ക്കെറിഞ്ഞു. വളരെ ഉയര ത്തിൽ ചെന്ന രാവണൻ പിന്നീടു ഒരു കടലിൽ തിരമാലകളുടെ ഇടയിൽ വീണു; അചിരേണ അദ്ദേഹം കടലിൽ താണു. പിന്നെ ചെന്നതു പാതാളത്തിലാണു്. പാതാളനാഗലോകങ്ങഠം രാവ ണൻ ജയിച്ചു കീഴടക്കി. അതിനുശേഷം രാവണൻ മഹാബ ലിയെ സമീപിച്ചു ഇങ്ങനെ അറിയിച്ചു:— 'ഹേ മഹാബലി, നീ നിൻെറ പരമശത്രുവായ വിഷ്ണുവിനെ പിടികൂടി നിനക്കു നഷ്ട പ്പെട്ട ലോകങ്ങഠം വീണ്ടെടുക്കുക.' മഹാബലി, ഹിരണ്യകശി

പൂവിൻെറ വസ്ത്രാഭരണങ്ങരം രാവണനു ചാർത്താൻ കൊടുത്തു. രാവണൻ അവ നിലത്തുനിന്നു് പൊക്കിയെടുക്കാൻ ശ്രമിച്ചു. ഫലപ്രാപ്തി ഉണ്ടായില്ല. രാവണൻെറ നിസ്സഹായാവസ്ഥ കണ്ട മഹാബലി, രാവണനോടിങ്ങനെ പറഞ്ഞു:– 'ഈ ശക്തിയും വെച്ചുകൊണ്ടാണോ രാവണ, നീ ഭഗവാനെ ജയിക്കാൻ ഭാവിക്കുന്നതു്?' ഇതുകേട്ട ലജ്ജിതനായ രാവണൻ വേഗം അവിടെനിന്നോടിപ്പോയി. പോകുന്ന പോക്കിൽ ഭോഗവതിയിലെ കുട്ടികരം രാവണനെ വളഞ്ഞുപിടിച്ചു ബന്ധനത്തിലാക്കി. കൃപാനിധിയായ വാമനമൂർത്തി ഈ വൃത്താന്തംകേട്ട ഓടിയെത്തി. രാവണനെ ബന്ധനത്തിൽനിന്നു മോചിപ്പിച്ചു. രാവണൻ പിന്നീട് ചെന്നതു ബാലിയുടെ സന്നിധിയിലേക്കാണു്. ബാലി ഒരു പൊയ്കയുടെ തീരത്തിരുന്നു ധ്യാനിക്കുകയാണു്. രാവണൻ ഒരു താലവൃക്ഷം കടപുഴക്കി കൈയിലേന്തി ബാലിയെ പോരിനു് വിളിച്ചു. ബാലി രാവണനെ പിടിച്ചു വാലിന്മേൽ ബന്ധിച്ചു. മാസം തികച്ചും ആറു കഴിഞ്ഞിരിക്കുന്നു. ബാലി, രാവണനെ ബന്ധനവിമുക്തനാക്കി, സ്വപുത്രനായ അംഗദൻെറ കളിച്ചെങ്ങാതിയായി നിയമിച്ചു. താര, രാവണനെ തിരിച്ചറിഞ്ഞു് ബന്ധനവിമുക്തനാക്കി. അനന്തരം രാവണൻ ചെന്നതു സഹസ്രബാഹുവിൻെറ സന്നിധിയിലേക്കായിരുന്നു. അവിടെ ചെന്നപ്പോളുണ്ടു് കുറെ സ്ത്രീകരം ജലക്രീഡ ചെയ്യുന്നു. രാവണൻ മന്ത്രശക്തിയാൽ നദിയിൽ വെള്ളപ്പൊക്കമുണ്ടാക്കി. കാര്യമറിയാതെ സഹസ്രബാഹുവും അല്പനേരം പരിഭ്രമിച്ചു. ഇതറിഞ്ഞു് സ്ത്രീകളിലൊരുത്തി പറഞ്ഞു:– രാജാവേ, ഏതോ ഒരു ശക്തൻ ഇവിടെ വരികയുണ്ടായി. പെട്ടെന്നു നദിയിൽ വെള്ളപ്പൊക്കവും ഉണ്ടായി. സഹസ്രബാഹു രാവണനെ കണ്ടെത്തി പിടികൂടി സ്ത്രീകരം കാൺകെ ബന്ധനത്തിലാക്കി. രാവണനെ മോചിപ്പിക്കാൻ പുലസ്ത്യമുനി ചെന്നു സഹസ്രബാഹുവിനോടഭ്യർത്ഥിച്ചു. സഹസ്രബാഹു രാവണനെ വിമുക്തനാക്കി. പോകുന്ന വഴിക്കു സുന്ദരിയായ ഒരുവരം ശിവപൂജക്കുള്ള പദാർത്ഥങ്ങളുമായി പോകുന്നതു്

രാവണൻ കണ്ടു. രാവണൻ ചോദിച്ചു:— 'സുന്ദരി, നീയാരാണു്? എവിടേക്കാണു് പോകുന്നതു്?' അവൾ മറുപടി പറയാതെ നടന്നു. രാവണനു ഈ പോക്കത്ര രുചിച്ചില്ല. ആ കാമകിങ്കരൻ അവളെ ബലാൽ പിടിച്ചു മടിയിലിരുത്തി. പിന്നീടാണു്, ആ സ്ത്രീ കുബേരന്റെ പുത്രവധുവായ ഉർവ്വശിയാണെന്നു രാവണൻ അറിഞ്ഞതു്, താൻ ചെയ്തതു നീചകർമ്മമാണെന്നു രാവണനു തോന്നി. രാവണൻ നാണിച്ചു് ലങ്കയിലേക്കു മടങ്ങി. ഉർവ്വശി എല്ലാ വസ്തുതയും ഭർത്താവായ നളകൂബരനെ ധരിപ്പിച്ചു. 'നിന്റെ വംശവും നീയും നശിക്കട്ടെ' എന്നു നളകൂബരൻ രാവണനെ ശപിച്ചു. രാവണനെ ശാപം ബാധിച്ചു. ഭയവിഹ്വലനായി ദശാസ്യൻ. മഹർഷിമാരെ പിടിപ്പിക്കാൻ നാലു കിങ്കരന്മാരെ രാവണൻ പറഞ്ഞയച്ചു. അവർ തങ്ങൾക്കു ലഭിച്ചിരിക്കുന്ന നിയോഗം മഹർഷിമാരെ കേൾപ്പിച്ചു. മഹർഷിമാർ ഒരു കുടം കൊണ്ടുവരുവിച്ചു് അതിൽ രക്തം നിറച്ചു് കിങ്കരന്മാർക്കു കൊടുത്തു. എന്നിട്ടിങ്ങനെ പറഞ്ഞു:— 'ഈ പാത്രം തൊടുന്ന നിമിഷത്തിൽ രാവണൻ കുലത്തോടെ നശിക്കും.' ചോരക്കുടം രാവണനു സമർപ്പിച്ചു് എല്ലാ സംഭവവും പറഞ്ഞുകേൾപ്പിച്ചു. രാവണൻ കിങ്കരന്മാരോടിപ്രകാരം കല്പിച്ചു:— 'നിങ്ങൾ ഈ പാത്രം കൊണ്ടുപോയി വിദേഹരാജ്യത്തൊരിടത്തു കുഴിച്ചിടുക. അക്കാലത്തു അനാവൃഷ്ടി നിമിത്തം വിദേഹരാജ്യത്തിലെ പ്രജകൾ തികച്ചും ദാരിദ്ര്യത്തിലാണു് മുങ്ങിക്കിടന്നിരുന്നതു്. ദോഷപരിഹാരാർത്ഥം ജനകരാജാവൊരു യാഗംചെയ്യാനാരംഭിച്ചു. അദ്ദേഹം സ്വർണ്ണക്കലപ്പകൊണ്ടു യാഗാർഹമായ സ്ഥലം ഉഴുതു നിരപ്പാക്കാൻ തുടങ്ങി. ഉഴവുചാലിൽനിന്നു അദ്ദേഹത്തിനൊരു കന്യകയെ കിട്ടി. (രുധിരപാത്രസംഭൃതയാണു് ആ പെൺകിടാവു്) അവളെ ജനകൻ കൊണ്ടുപോയി വളർത്തി അവൾക്കദ്ദേഹം ജാനകി എന്നു നാമകരണവും ചെയ്തു.]

ദോ: ഭുജബല ബിസ്വ ബസ്യ കരി രാഖേസി കോഉ
ന സുതന്ത്ര

മണ്ഡലീക മനി രാവന രാജ കരഇ നിജ മന്ത്ര
ദേവ ജച്ഛ ഗന്ധർബ്ബ നര കിന്നാര നാഗ കുമാരീ
ജീതി ബരീം നിജ ബാഹൂ ബല ബഹൂ സുന്ദര
ബര നാരി

ഭുജബല=കൈയ്യൂക്കകൊണ്ടു, ബിസ്വ ബസ്യ കരി=വിശ്വം വശത്താക്കി(രാവണൻ), കോഉ ന സുതന്ത്ര രാഖേസി=ആരെയും സ്വതന്ത്രനാകാൻ സമ്മതിച്ചില്ല, മണ്ഡലീക മനി രാജ=ഭൂമണ്ഡലചക്രവർത്തിയായി, രാവന നിജ മന്ത്ര കരഇ=രാവണൻ സ്വന്തം ആലോചനയോടെ ഭരണം ആരംഭിച്ചു, ദേവ ജച്ഛ ഗന്ധർബ്ബ=ദേവന്മാർ, യക്ഷന്മാർ, ഗന്ധർവ്വന്മാർ, നര കിന്നര നാഗ=നരന്മാർ, കിന്നരന്മാർ, നാഗന്മാർ എന്നിവരുടെ, കുമാരി ബഹൂ സുന്ദര=കന്യകമാരെയും ഏററവും സുന്ദരിമാരായ, ബര നാരി നിജ=സ്ത്രീരത്നങ്ങളേയും തന്റെ, ഭുജബല ജീതി=കൈയ്യൂക്കകൊണ്ടു ജയിച്ചു് (രാവണൻ), ബരീം=(അവരെ) വിവാഹംചെയ്തു.

ലോകം മുഴുവൻ ഭുജബലംകൊണ്ടു് രാവണൻ കീഴടക്കി. ആക്കും സ്വതന്ത്രരാകാൻ വയ്യ എന്ന നില വരുത്തി. സ്വന്തം ആലോചനയോടെ അദ്ദേഹം ഭരണവും തുടങ്ങി. ദേവയക്ഷഗന്ധർവ്വാദി കുമാരിമാരേയും, മററുള്ള സുന്ദരീരത്നങ്ങളേയും രാവണൻ കൈയ്യൂക്കകൊണ്ടു ജയിക്കുകയും അവരെയെല്ലാം സ്വപത്നിമാരാക്കുകയും ചെയ്തു.

ചൗ: ഇന്ദ്രജീത സന ജോ കഛു കഹേഉ സോ സബ
ജനു പഹിലേഹി കരി രഹേഉ
പ്രഥമഹിം ജിൻഹ കഹും ആയസു ദീൻഹാ
തിൻഹകര ചരിത സുനഹു ജോ കീൻഹാ

ഇന്ദ്രജീത സന=ഇന്ദ്രജിത്തിനോടു്, ജോ കഛു കഹേഉ=(രാവണൻ) എന്തുപദേശിച്ചിരുന്നോ, സോ സബ=അതെല്ലാം, പഹിലേഹി ജനു കരി രഹേഉ=(അവൻ) പണ്ടേതന്നെ നിറവേററി എന്നു തോന്നും, ജിൻഹകഹും പ്രഥമഹിം=ആരോടു ആദ്യമായി,

ആയസു ദീൻഹാ=ആജ്ഞ നൽകിയോ, തിൻഹകര ജോ കീൻഹാ ചരിത സുനഹു=അവർ എന്തുചെയ്തു എന്ന കഥ കേൾക്ക.

ഇന്ദ്രജിത്തിനോട്ട രാവണൻ ഉപദേശിച്ച കാര്യങ്ങൾ പണ്ടേ തന്നെ ഇന്ദ്രജിത്തു നിർവ്വഹിച്ചിരിക്കുന്നു എന്നു തോന്നും. ആരോട്ട എന്തു മുമ്പു പറഞ്ഞു അവൻ അക്കാര്യത്തിൽ എന്തു ചെയ്തു എന്ന കഥയല്ലെ കേൾക്കേണ്ടതു്!

ദേഖത ഭീമരൂപ സബ പാപീ നിസിചര നികര
ദേവ പരിതാപീ
കരഹിം ഉപദ്രവ അസുര നികായാ നാനാരൂപ
ധരഹിം കരി മായാ

നിസിചര നികര സബ=രാക്ഷസന്മാരെല്ലാം, ദേഖത ഭീമരൂപ=കാഴ്ചയിൽ ഭയങ്കരാകൃതികളും, ദേവ പരിതാപീ പാപീ=ദേവന്മാരെ പരിതപിപ്പിക്കുന്ന പാപികളുമായിരുന്നു, മായാ കരി=മായ പ്രയോഗിച്ചു്, നാനാ രൂപ ധരഹിം=വിവിധവേഷം ചമഞ്ഞു്, അസുര നികായ=രാക്ഷസസമൂഹം, ഉപദ്രവ കരഹിം=ഉപദ്രവങ്ങൾ ഉണ്ടാക്കി.

ഭീമാകാരന്മാരും ദേവപീഡകരും പാപികളുമായിരുന്നു രാക്ഷസന്മാരെല്ലാം. മായാവികളായ അവർ പല വേഷവും ചമഞ്ഞു് പലതരത്തിലുള്ള ഉപദ്രവങ്ങളും ലോകത്തിനുണ്ടാക്കുകയും ചെയ്തിരുന്നു.

ജേഹി ബിധി ഹോഇ ധരമ നിർമൂലാ സോ സബ
കരഹിം ബേദ പ്രതികൂലാ
ജേഹി ജേഹി ദേസ ധേനു ദ്വിജ പാവഹിം നഗര
ഗാഉം പുര ആഗി ലഗാവഹിം

ജേഹി ബിധി=എപ്രകാരമായാൽ, ധരമ നിർമൂലാ ഹോഇ=ധർമ്മം നിർമ്മൂലമാകുമോ, ബേദ പ്രതികൂലാ=വേദപ്രതികൂലങ്ങളായ, സോ സബ കരഹിം=അതെല്ലാം (രാക്ഷസന്മാർ) ചെയ്തുകൊണ്ടിരുന്നു, ജേഹി ജേഹി ദേസ=ഏതേതു ദേശങ്ങളിൽ, ധേനു ദ്വിജ പാവ

ഹിം=ഗോബ്രാഹ്മണർ ഉണ്ടോ, നഗര ഗാഉം പുര=ആ നഗരവും, ഗ്രാമവും, പുരവും, ആഗി ലഗാവഹിം=ചുട്ടെരിക്കാൻ ആരംഭിച്ചു.

വേദനിഷിദ്ധങ്ങളായ എന്തൊക്കെ ദുഷ്ക്കർമ്മങ്ങളാം ചെയ്താലാണോ ധർമ്മം നശിക്കുക അതെല്ലാം രാക്ഷസന്മാർ ചെയ്തു. എവിടെയെല്ലാം പശുക്കളും ബ്രാഹ്മണരും നിവസിക്കുന്നുണ്ടോ അവിടം നഗരമായാലും, ഗ്രാമമായാലും, പുരമായാലും വേണ്ടില്ല അഗ്നിക്കിരയാക്കാനും ഈ കശ്മലന്മാർ മുൻകൈയെടുത്തിരുന്നു.

സുഭ ആചരന കതഹ്ഹും നഹിം ഹോഈ ദേവ
ബിപ്ര ഗുരു മാന ന കോഈ
നഹിം ഹരി ഭഗതി ജഗ്യ ജപ ദാനാ സപനേഹ്ഹും
സുനിഅ ന ബേദ പുരാനാ

കതഹ്ഹും നഹിം സുഭ ആചരന=ഒരിടത്തുമില്ല ശുഭാചാരണങ്ങളാം, ദേവ ബിപ്ര ഗുരു=ദേവന്മാരോടും ദ്വിജന്മാരോടും ആചാര്യന്മാരോടും, കോഈ ന മാന=ആർക്കുമില്ല ബഹുമാനം, ഹരി ഭഗതി ജഗ്യ=ഭഗവദ്ഭക്തിയും യജ്ഞവും, ജപ ദാനാ നഹിം=ജപവും ദാനവും ഇല്ലാതായി, സപനേഹ്ഹും ബേദ പുരാനാ ന സുനിഅ= സ്വപ്നേപിയില്ല വേദപുരാണശ്രവണം.

സദാചാരമെന്നതു ഒരിടത്തും ഇല്ല. ദേവന്മാരോടും വിപ്രന്മാരോടും ആചാര്യന്മാരോടും ആർക്കുമില്ല ആദരം. ഈശ്വരഭക്തിയും യജ്ഞവും ജപവും ദാനവും എങ്ങുമില്ല. വേദപുരാണാകർണ്ണനം സ്വപ്നേപി ഇല്ല.

ഛംദ: ജപ ജോഗ ബിരാഗ തപ മഖ ഭാഗാ ശ്രവന
സുനൈ ദസസീസാ
ആപുന ഉഠി ധാവൈ രഹേ ന പാവൈ ധരി
സബ ഘാലൈ ഖീസാ
അസ ഭ്രഷ്ട അചാരാ ഭാ സംസാരാ ധരമ
സുനിഅ നഹിം കാനാ
തേഹി ബഹുബിധി ത്രാസൈ ദേസ
നികാസൈ ജോ കഹ ബേദപുരാനാ

ദസ്സീസാ=രാവണൻ, ജപ ജോഗ ബിരാഗാ=ജപയോഗങ്ങളം വൈരാഗ്യം, തപ മഖ ഭാഗാ=തപസ്സ്, യാഗഭാഗം ഇവയൊന്നും, ശ്രവന സുനൈ ന=ചെവികൊണ്ടു കേൾക്കുകയുണ്ടായില്ല; ആപുന ഉഠി ധാവൈ രഹേ ന=താൻ എഴുന്നേററു പാഞ്ഞുചെന്ന സ്ഥല ത്തൊന്നും അവ നില്ക്കാനും സമ്മതിച്ചില്ല, സബ ധരി ഘാലൈ ഖീസാ=എല്ലാം (രാവണൻ) നശിപ്പിച്ചു, അസ സംസാരാ=ഇപ്ര കാരം പ്രപഞ്ചം, ഭ്രഷ്ട അചാരാ ഭാ=ഭ്രഷ്ടാചാരങ്ങളോടുകൂടിയ തായി ഭവിച്ചു, ധരമ കാനാ=ധൎമ്മം ചെവികൊണ്ടുപോലും, നഹിം സുനിഅ=കേൾക്കാനില്ലാതായി, ജോ ബേദ പുരാനാ=ഏതൊരു ത്തർ വേദങ്ങളും പുരാണങ്ങളും, കഹ്‌ര തേഹി ബഹുബിധി=പാരാ യണംചെയ്തു, അവരെ പലവിധത്തിലും, ത്രാസേ ദേസ നികാ സൈ=ഭീഷണിപ്പെടുത്തുകയും നാട്ടിൽനിന്നു ആട്ടിപ്പായിക്കുകയും ചെയ്തു.

ഒരിടത്തും രാവണനു ജപയോഗവൈരാഗ്യതപസ്സുകളേക്കു റിച്ചും യജ്ഞത്തെപ്പററിയും കേൾക്കാനിടയായില്ല. വല്ല സ്ഥല ത്തും അങ്ങനെ വല്ലതും ഉണ്ടെങ്കിൽ അവയെ അദ്ദേഹം നശിപ്പി ക്കുകയും ചെയ്തിരുന്നു. പ്രപഞ്ചം നിഷിദ്ധാചാരങ്ങളെക്കൊണ്ടു നിറഞ്ഞുവശായി. ധൎമ്മമെന്ന ശബ്ദംപോലും കേൾക്കാനില്ലാ തായി. വേദപുരാണങ്ങൾ പാരായണംചെയ്യുന്നവരെ രാവണൻ ഭീഷണിപ്പെടുത്തി നാട്ടിൽനിന്നു ആട്ടിപ്പുറത്താക്കി.

സോ: ബരനി ന ജാഇ അനീതി ഘോര നിസാചര
ജോ കരഹിം
ഹിംസാ പര അതി പ്രീതി തിൻഹ കേ
പാപഹിം കവനി മിതി

നിസാചര=(രാവണ)രാക്ഷസൻ, ജോ ഘോര അനീതി കരഹിം= യാതൊരു ഘോര അനീതി ചെയ്തിരുന്നുവോ (അതു്), ബരനി ന ജാഇ=വൎണ്ണിക്കുക സാധ്യമല്ല, ഹിംസാ പര അതി പ്രീതി=ഹിംസ യിൽ വൎദ്ധിച്ച പ്രീതി (ആൎക്കുണ്ടോ), തിൻഹകേ പാപഹിം=അവ രുടെ പാപങ്ങൾക്കു, കവനി മിതി=എന്തൊരതിൎത്തിയാണുണ്ടാ യിരിക്കുക!

രാവണൻ കാട്ടിക്കൂട്ടിയ അനീതികൾ അവർണ്ണ്യങ്ങളാണ്. ഹിംസാതല്പരന്മാർ ചെയ്യുന്ന പാപങ്ങൾക്ക എന്തൊരതിത്തിയാണുള്ളത്?

ചൗ: ബാഢേ ഖല ബഹു ചോര ജൂആരാ ജേ ലമ്പട
പരധന പര ദാരാ
മാനഹിം മാതു പിതാ നഹിം ദേവാ സാധുൻഹ
സന കരവാവഹിം സേവാ

ജേ=ഏതൊരുത്തർ, പരധന പരദാരാ=പരന്മാരുടെ ധനത്തിലും പരദാരങ്ങളിലും, ലമ്പട=ലമ്പടന്മാരോ ആ, ഖല=ദുഷ്ടന്മാരും, ചോര=തസ്കരന്മാരും, ജൂആരാ=ചൂതുകളിക്കാരും, ബഹു ബാഢേ=വളരെയധികം പെരുത്തുവശായി, മാതു പിതാ ദേവാ=മാതാപിതാക്കന്മാരേയും ദേവന്മാരേയും, നഹിം മാനഹിം=ആരും മാനിയ്ക്കാതായി, സാധുൻഹ സന=ദിവ്യന്മാരെക്കൊണ്ടു, സേവാ കരവാവഹിം=വേലചെയ്യിക്കാനും തുടങ്ങി.

പരധനത്തിലും പരദാരങ്ങളിലും ലമ്പടന്മാരും ദുഷ്ടന്മാരും, തസ്കരന്മാരും ചൂതുകളിക്കാരുമായ ജനങ്ങളുടെ സംഖ്യ തുലോം വദ്ധിച്ചു; മാതാപിതാക്കന്മാരേയും ദേവന്മാരേയും മാനിക്കാൻ ആളില്ലാതായി. ദിവ്യന്മാരെക്കൊണ്ടു ജനങ്ങൾ വീട്ടുവേലചെയ്യിക്കാനും തുടങ്ങി.

ജിൻഹകേ യഹ ആചരന ഭവാനീ തേ ജാനഹു
നിസിചര സബ പ്രാനീ
അതിസയ ദേഖി ധരമ കൈ ഗ്ലാനീ പരമ സഭീത
ധരാ അകുലാനീ

ഭവാനീ=(ശിവൻ പറഞ്ഞു) ഹേ പാൎവ്വതി, യഹ ആചരന=ഇത്തരം ആചാരങ്ങൾ, ജിൻഹകേ=ആരു ചെയ്യുന്നുവോ, തേ സബ പ്രാനീ=ആ സൎവ്വജീവികളും, നിസിചര ജാനഹു=രാക്ഷസന്മാരെന്നു മനസ്സിലാക്കുക, ധരമ കൈ=ധൎമ്മത്തിനു നേരിട്ട, അതിസയ ഗ്ലാനീ ദേഖി=വമ്പിച്ച ഹാനികണ്ടു്. ധരാ പരമ സഭീതാ=ഭൂമിദേവി ഏററവും ഭീതയും, അകുലാനീ=വ്യഥിതയുമായി.

ഹേ ഭവാനീ, ഈവിധമുള്ള കുത്സിതാചാരങ്ങൾ ആർതന്നെ ചെയ്താലും അവരെയെല്ലാം രാക്ഷസന്മാരായിത്തന്നെ വേണം പരിഗണിക്കാൻ. ധർമ്മത്തിന്ന സംഭവിച്ച വലുതായ ഹാനി കണ്ടു ഭൂമിദേവി ഏററവും ഭീതയും ദുഃഖിതയുമായി ഭവിച്ചു.

ഗിരി സരി സിന്ധു ഭാര നഹിം മോഹീ ജസ മോഹി
ഗരുഅ ഏക പരദ്രോഹീ
സകല ധരമ ദേഖൈ ബിപരീതാ കഹി ന സകൈ
രാവന ഭയ ഭീതാ

മോഹീ ഗിരി=(ഭൂമീദേവി പറഞ്ഞു) എനിക്കു പർവ്വതങ്ങളും, സരി സിന്ധു ഭാര നഹിം ജസ=നദികളും സമുദ്രങ്ങളും അത്രത്തോളം ഭാരമുണ്ടാക്കുന്നില്ല. മോഹി പരദ്രോഹീ ഏക ഗരുഅ=പരദ്രോഹി കളുടെ ഭാരം എനിക്കുള്ളതുപോലെ, സകല ധരമ ബിപരീതാ= സകലരും ധർമ്മത്തിന്ന വിരുദ്ധരായി, ദേഖൈ=കാണപ്പെടുന്നു. രാവന ഭയഭീതഃ=രാവണൻ നിമിത്തമുള്ള ഭയഭീതികൾ, കഹി ന സകൈ=പറഞ്ഞറിയിക്കുക ശക്യമല്ല.

പർവ്വതങ്ങളും നദികളും സമുദ്രങ്ങളും എനിക്കൊരു ഭാരമായി തോന്നുന്നില്ല. പരദ്രോഹികളുടെ ഭാരമാണ് എന്നെ വിഷമിപ്പി ക്കുന്നതു്. ധർമ്മത്തിനെതിരായിട്ടാണ് എല്ലാവരുടേയും പോക്കു്. രാവണൻ നിമിത്തമുള്ള ഭീഷണിയാകട്ടേ അവർണ്ണ്യവുമാണ്.

ധേനു രൂപ ധരി ഹൃദയ ബിചാരീ ഗഈ തഹാം
ജഹം സുരമുനിഝാരീ
നിജ സന്താപ സുനാഏസി രോഈ കാഹൂ തേം
കഛു കാജ ന ഹോഈ

ഹൃദയ ബിചാരീ=മനസ്സിൽ ആലോചിച്ചു (ഭൂമിദേവി), ധേനു രൂപ ധരി=ഗോരൂപം ധരിച്ച്, ജഹം സുരമുനിഝാരീ=ദേവ ന്മാരും മഹർഷിമാരും എവിടെയോ, തഹാം ഗഈ രോഈ=അവി ടേക്കുചെന്നു; കരഞ്ഞുകൊണ്ടു്, നിജ സന്താപ സുനാഏസി=സ്വ

സങ്കടം അറിയിച്ചെങ്കിലും അവരെ കോപിപ്പിച്ചു, കാഹൂ തേം കഛു കാജ=ആരെക്കൊണ്ടും ഒരു പ്രയോജനവും, ന ഹോഈ=ഉണ്ടായില്ല.

ചിന്താവിഷ്ടയായ ഭൂമിദേവി ഗോരൂപംധരിച്ചു ദേവന്മാരും മഹർഷിമാരും ഇരിക്കുന്നിടത്തേക്കുചെന്നു കരഞ്ഞുകൊണ്ടു സങ്കടനിവേദനംചെയ്തു. അവരിൽനിന്നു ഒരു പ്രതികരണവും ഉണ്ടായില്ല.

ഛം: സുര മുനി ഗന്ധർബാ മിലി കരി സർബാ ഗേ
ബിരംചി കേ ലോകാ
സംഗ ഗോതനു ധാരീ ഭൂമി ബിചാരി പരമ
ബികല ഭയ സോകാ
ബ്രഹ്മാ സബ ജാനാ മന അനുമാനാ മോര കഛൂ
ന ബസാഈ
ജാ കരി തൈം ദാസീ സോ അബിനാസീ
ഹമരേഉ തോര സഹാഈ

സുര മുനി ഗന്ധർബാ സർബാ മിലി കരി=ദേവന്മാരും മുനിമാരും ഗന്ധർവ്വന്മാരുമെല്ലാം ചേർന്നു, ബിരഞ്ചി കേ ലോകാ ഗേ=ബ്രഹ്മലോകത്തേക്കുപോയി, സംഗ ഗോതനു ധാരീ ഭൂമി=അവരൊന്നിച്ചു ഗോരൂപധരയായ ഭൂമിദേവി, ബിചാരി പരമ ബികല=ചിന്താവിഷ്ടയും പരമവിഹ്വലയും, ഭയസോകാ=ഭയത്താൽ ദുഃഖിതയും ആയി പുറപ്പെട്ടു, ബ്രഹ്മാ സബ ജാനാ=ബ്രഹ്മദേവൻ എല്ലാം അറിഞ്ഞു്, മന അനു മാനാ=മനസ്സിലിങ്ങനെ അനുമാനിച്ചു, മോര കഛൂ ന ബസാഈ='എനിക്കൊന്നും കഴിവില്ല', ജാകരി തൈം ദാസീ=യാതൊരുവനു നീ ദാസിയാണോ, സോ അബിനാസീ=ആ അവിനാശിയായ ഭഗവാൻ, ഹമരേഉ തോര സഹാഈ=നമ്മുടേയും നിന്റേയും സഹായിയാണു്.

ഗോരൂപധരയായ ഭൂമിദേവി ചിന്താവിഷ്ടയും പരമവിഹ്വലയും ഭയഭീതയും ആയി ദേവമുനി ഗന്ധർവ്വഗണവുമൊന്നിച്ചു് ബ്രഹ്മലോകത്തേക്കു പുറപ്പെട്ടു. ബ്രഹ്മദേവൻ ഭൂമിദേവിക്കു നേരിട്ടിരിക്കുന്ന ആപത്തുകളെല്ലാം മനസ്സിലാക്കി' ഇക്കാര്യത്തിൽ ഞാൻ

നിസ്സഹായനായിപ്പോയല്ലോ എന്നു അദ്ദേഹം ആത്മഗതംചെയ്തു. അനന്തരം അദ്ദേഹം ഇപ്രകാരം തുടൎന്നു. 'ഹേ വസുന്ധരേ, ദേവി, ഭഗവാന്റെ ദാസിയാണു്. അവിനാശിയായ അദ്ദേഹമാണു് നിനക്കും എനിക്കും സഹായിയായിട്ടുള്ളതു്.'

സോ: ധരനി ധരഹി മന ധീര കഹ ബിരഞ്ചി
ഹരിപദ സുമിരു
ജാനത ജന കീ പീര പ്രഭു ഭഞ്ജിഹിം ദാരുന
ബിപതി

ബിരഞ്ചി=ബ്രഹ്മദേവൻ, ഹരി പദ സുമിരു കഹ=ഭഗവൽപാദം ധ്യാനിച്ചു് പറഞ്ഞു:-, ധരനി മന ധീര=അല്ലയോ ഭൂമാതേ, മനസ്സിൽ ധൈൎയ്യം, ധരഹി പ്രഭു=അവലംബിച്ചുകൊള്ളുക. ഭഗവാൻ, ജന കീ പീര=ജനങ്ങളുടെ പീഡകൾ, ജാനത=അറിയുന്നുണ്ടു്, ദാരുന ബിപതി=(ഈ) ദാരുണവിപത്തു്, ഭഞ്ജിഹിം=അദ്ദേഹം ശിഥിലമാക്കും (നശിപ്പിക്കും).

ഭഗവൽപാദങ്ങൾ സ്മരിച്ചുകൊണ്ടു് ബ്രഹ്മാവിങ്ങനെ അരുളിച്ചെയ്തു:– 'ഹേ വസുന്ധരേ, ഒട്ടും അധീരയാകരുതു്. ഭക്തന്മാരായ ജനങ്ങളുടെ ക്ലേശങ്ങൾ ഭഗവാന്നറിയാം. നമുക്കു നേരിട്ടിട്ടുള്ള ഭയങ്കരാപത്തു അദ്ദേഹംതന്നെ തീൎക്കും.

ചൗ: ബൈഠേ സുര സബ കരഹിം ബിചാരാ കഹം
പാഇഅ പ്രഭു കരിയ പുകാരാ
പുര വൈകുണ്ഠ ജാന കഹ കോഈ കഹ പയ-
നിധി ബസ പ്രഭു സോഈ

സബ സുര ബൈഠേ=എല്ലാ ദേവന്മാരും ഇരുന്നു, ബിചാരാ കരഹിം=ചിന്തിക്കാൻ തുടങ്ങി, കഹം പാഇഅ പ്രഭു പുകാരാ കരിയ= എവിടെച്ചെന്നു പ്രഭുവിനെ വിളിക്കേണ്ടു?, കോഈ വൈകുണ്ഠ പുര ജാന കഹ=ചിലർ വൈകുണ്ഠത്തിലേക്കു പോകാമെന്നു പറഞ്ഞു, കോഉ കഹ സോഈ പ്രഭു=ചിലർ പറഞ്ഞു, ആ ഭഗവാൻ, പയനിധി ബസ=ക്ഷീരസാഗരത്തിലാണു് വസിക്കുന്നതെന്നു്.

എവിടെ ചെന്നാലാണ് മഹാവിഷ്ണുവിനെ കണ്ടു സങ്കടമു ണർത്താൻ കഴിയുക എന്നു ദേവന്മാർ ഇരുന്നാലോചിക്കാനാരം ഭിച്ചു. ചിലർ പറഞ്ഞു വൈകുണ്ഠത്തിലേക്കുപോകാം നമുക്കെന്നു്. മററു ചിലർ അഭിപ്രായപ്പെട്ടു ഭഗവാൻ ക്ഷീരസാഗരത്തിലാണ് വസിക്കുന്നതെന്നു്.

ജാകേ ഹൃദയ ഭഗതി ജസി പ്രീതീ, പ്രഭു തഹം പ്രഗട
സദാ തേഹി രീതി
തേഹി സമാജ ഗിരജാ മൈം രഹേഉ്ം അവസര
പാഇ ബചന ഏക കഹേഉ്ം

ജാകേ ഹൃദയ=ആരുടെ ഹൃദയത്തിൽ, ജസി ഭഗതി പ്രീതീ=എവ്വി ധഭക്തിയും പ്രീതിയും ഉണ്ടോ, തഹം പ്രഭു തേഹി രീതി=അവക്കു ഭഗവാൻ ആ രീതിയിൽ, സദാ പ്രകട=സദാ പ്രത്യക്ഷനാകുന്നു, ഗിരജാ തേഹി സമാജ=(ശിവൻ പറഞ്ഞു) ഹേ ഗിരിജേ, ആ സംഘത്തിൽ, മൈം രഹേഉ്ം=ഞാനും ഉണ്ടായിരുന്നു, അവസര പാഇ=അവസരം കൈവന്നപ്പോൾ, ഏക ബചന കഹേഉ്ം=ഒരു വാക്കു ഞാൻ ഇപ്രകാരം പറയുകയും ഉണ്ടായി.

ആരുടെ മനസ്സിൽ എവ്വിധമുള്ള ഭക്തിയും പ്രീതിയും ഉണ്ടോ അവക്കു് ഭഗവാൻ ആ രീതിയിൽ ഏതുകാലത്തും ദശനം നൽ കുന്നു. ഹേ ഗിരിജേ, അവരുടെ ആ സംഘത്തിൽ ഞാനും ഉണ്ടാ യിരുന്നു. അവസരം കിട്ടിയപ്പോൾ ഞാനിങ്ങനെ പറയുകയും ചെയ്തു:— [ഇതേ ആശയംതന്നെ ഗീതയിലും കാണുന്നു:—

'യേ യഥാമാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം'

(ഏതൊരുത്തൻ ഏതുപ്രകാരത്തിൽ എന്നെ പ്രാപിക്കുന്നു, അവരെ ആ വിധത്തിൽ ഞാൻ ഭജിക്കുന്നു.) ]

ഹരി ബ്യാപക സൎവ്വത്ര സമാനാ പ്രേമതേം പ്രഗട
ഹോഹിം മൈം ജാനാ
ദേസ കാല ദിസി ബിദിസിഹു മാഹീം കഹഹു
സോ കഹാം ജഹാം പ്രഭു നാഹീം

സവ്വത്ര സമാനാ=എല്ലായിടത്തും ഒരുപോലെ, ബ്യാപക ഹരി= വ്യാപകനാണ് ഭഗവാൻ, പ്രേമ തേം പ്രഗട ഹോഹിം=പ്രേമത്താൽ അവിടുന്നു പ്രത്യക്ഷനാകുമെന്നു, മൈം ജാനാ=എനിക്കറിയാം. ദേസ കാല ദിസി=ദേശങ്ങളിലും കാലങ്ങളിലും ദിക്കുകളിലും, ബിദിസിഹു കഹാം ജഹാം=വിദിക്കുകളിലും എങ്ങെങ്ങാണ്, പ്രഭു നാഹിം സോകഹഹു=ഭഗവാനില്ലാത്തതു്? അതു പറയൂ.

ഭഗവാൻ സവ്വവ്യാപകനാണ്. പ്രേമത്താൽ അവിടന്നു പ്രത്യക്ഷനാകുമെന്നു എനിക്കറിയാം. അദ്ദേഹം ഇല്ലാത്തദിക്കുകളും ദേശങ്ങളും, കാലങ്ങളും, വിദിക്കുകളും ഏതുണ്ടെന്നൊന്നു പറയൂ.

അഗ ജഗ ഭയ സബരഹിത ബിരാഗീ പ്രേമതേം
പ്രഭു പ്രഗടൈം ജിമി ആഗീ
മോര ബചന സബ കേ മന മാനാ സാധു സാധു
കരി ബ്രഹ്മ ബഖാനാ

അഗ ജഗ മയ=സ്ഥാവരങ്ങളിലും ജംഗമങ്ങളിലും വ്യാപ്തനും, സബരഹിത=സവ്വരഹിതനും, ബിരാഗീ പ്രഭു=നിസ്പൃഹനും ആയ ഭഗവാൻ, ആഗീ ജിമി=അഗ്നികണക്കു, പ്രേമ തേം പ്രഗടേം= പ്രേമത്താൽ പ്രത്യക്ഷനാകുന്നു, മോര ബചന=എന്റെ വാക്കു്, സബകേ മന മാനാ=എല്ലാവരുടേയും മനസ്സിനു രുചിച്ചു, സാധു സാധു കരി=ശരിയാണ് ശരിയാണ് എന്നുപറഞ്ഞു, ബ്രഹ്മ ബഖാനാ=ബ്രഹ്മദേവൻ ശ്ലാഘിച്ചു.

പവ്വതം വൃക്ഷം എന്നിങ്ങനേയുള്ള സ്ഥാവരങ്ങളിലും മനുഷ്യൻ മൃഗം എന്നിങ്ങനേയുള്ള ജംഗമങ്ങളിലും വ്യാപിച്ചിരിക്കുന്നവനും സവ്വരഹിതനും നിരീഹനുമായ ഭഗവാൻ (കാഷ്ഠത്തിൽ മറഞ്ഞിരിക്കുന്ന അഗ്നി, സംഘഷംകൊണ്ടു് പ്രകടമാകുന്നതെപ്രകാരമോ) അപ്രകാരം പ്രേമത്താൽ പ്രത്യക്ഷനാകുന്നു. എന്റെ അഭിപ്രായം എല്ലാവക്കും ഹൃദ്യമായി. ശരിയാണ്; ശരിയാണ് എന്നിങ്ങനെ പറഞ്ഞു ബ്രഹ്മദേവൻ എന്നെ ശ്ലാഘിക്കുകയും ചെയ്തു.

ദോ: സുനി ബിരംചി മന ഹരഷ തന പുലകി നയന
ബഹ നീര
അസ്തുതി കരത ജോര കര സാവധാന മതി ധീര

സുനി ബിരംചി മന=(എൻെറ വാക്കുകഠം) കേട്ട ബ്രഹ്മാവിൻെറ മനസ്സ്, ഹരഷ തന പുലകി=പ്രസന്നവും ശരീരം പുളകിതവു മായി, നയന നീര ബഹ=കണ്ണുകളിൽനിന്നു ജലം പ്രവഹിച്ചു, മതി ധീര=ധൈര്യം അവലംബിച്ച്, സാവധാന=അവധാന പൂർവ്വം, കര ജോര=കൈകൂപ്പി (ബ്രഹ്മാവു്), അസ്തുതി കരത=സ്തുതി ക്കാൻ തുടങ്ങി.

എൻെറ വാക്കുകഠം കേട്ട ബ്രഹ്മാവിൻെറ മനസ്സ പ്രസന്ന മായി. ദേഹത്തിൽ കോരിത്തരിപ്പുണ്ടായി. നേത്രങ്ങളിൽനിന്നു നീരൊഴുകി. അദ്ദേഹം ധൈര്യം അവലംബിച്ചു അവധാനപൂർവ്വം കൈകഠം കൂപ്പി സ്തുതിക്കാൻ തുടങ്ങി.

ഛം: ജയ ജയ സുരനായക ജന സുഖ ദായക പ്രനത
പാല ഭഗവന്താ
ഗോദ്വിജ ഹിതകാരീ ജയ അസുരാരീ സിന്ധു
സുതാപ്രിയ കന്താ
പാലന സുര ധരനീ അദ്ഭുത കരനീ മരമ ന
ജാനൈ കോഈ
ജോ സഹജ കൃപാലാ ദീനദയാലാ കരഹു
അനുഗ്രഹ സോഈ

സുരനായക=ഹേ ദേവേശ, ജന സുഖ ദായക=ജനസുഖപ്രദ, പ്രന തപാല=പ്രണതരക്ഷക, ഭഗവന്താ=ഭഗവൻ, ഗോദ്വിജ ഹിത കാരീ = ഗോബ്രാഹ്മണഹിതദായക, അസുരാരീ = അസുരാരേ, സിന്ധു സുതാപ്രിയ കന്താ=ലക്ഷ്മീവല്ലഭ, സുര ധരനീ പാലന= സുരധരണീപാലക, ജയ ജയ=അവിടന്നു ജയിച്ചാലും, ജയിച്ചാ ലും, അദ്ഭുത കരനീ=അങ്ങയുടെ കർമ്മങ്ങഠം ആശ്ചര്യാവഹങ്ങ ളാണ്, കോഈ മരമ ന ജാനൈ=ആർക്കും അതിൻെറ മർമ്മം അറി

ഞ്ഞുകൂടാ, ജോ സഹജ കൃപാലാ=യാതൊരുവൻ സ്വാഭാവികമായി ത്തന്നെ കൃപാലുവോ, ദീനദയാലാ=ദീനദയാലുവോ, സോ ഈ= ആ ഭഗവാൻ, അനുഗ്രഹ കരഹു=അനുഗ്രഹിക്കട്ടെ.

ദേവന്മാക്ക് നേതാവും ഭക്തജനങ്ങൾക്ക് സുഖപ്രദനുമാണങ്ങ്. പ്രണതരക്ഷകനും ഭഗവാനുമാണവിടുന്നു്. ഗോക്കൾക്കും ബ്രാഹ്മണക്കും അവിടന്നു ഹിതംചെയ്യുന്നു; ദുഷ്ടന്മാരായ അസുരന്മാക്ക അവിടന്നന്തകനാണ്; ക്ഷീരസാഗരസംഭൂതയായ മഹാലക്ഷ്മിയുടെ പ്രാണേശ്വരനാണങ്ങ്. ദേവന്മാരേയും ഭൂമിയേയും അങ്ങു പരിപാലനംചെയ്യുന്നു. അങ്ങയുടെ കമ്മങ്ങൾ അത്ഭുതാവഹങ്ങളാണ്. അവയുടെ മമ്മം മനസ്സിലാക്കിയവരും ഇല്ല. അങ്ങു പ്രകൃത്യാതന്നെ കൃപാലുവും ദീനദയാലുവുമാകുന്നു. അവിടന്നു ഞങ്ങളെ അനുഗ്രഹിക്കുക.

ജയ ജയ അബിനാസീ സബഘടബാസീ ബ്യാപക
പരമാനന്ദാ
അബിഗത ഗോതീതം ചരിത പുനീതം
മായാരഹിത മുകുന്ദാ
ജേഹി ലാഗി ബിരാഗീ അതി അനുരാഗീ വിഗത
മോഹ മുനിവൃന്ദാ
നിസി ബാസര ധ്യാവഹിം ഗുനഗന ഗാവഹിം
ജയതി സച്ചിദാനന്ദാ

അബിനാസീ ജയ ജയ=ഹേ അവിനാശിൻ ജയിച്ചാലും, ജയിച്ചാലും, സബഘടബാസീ=സവ്വഘടവാസിയും, ബ്യാപക പരമാനന്ദാ=വ്യാപകനും പരമാനന്ദരൂപിയുമാണവിടുന്നു്, അബിഗത ഗോതീതം=അവിഗതനും ഇന്ദ്രിയാതീതനും, പുനീതം ചരിത=പവിത്രചരിത്രനുമാണങ്ങ്, മായാരഹിത മുകുന്ദാ=മായാരഹിതനും മോക്ഷദനുമാകുന്നു, ബിഗത മോഹ=വിഗതമോഹനാണങ്ങ്, ജേഹി ലാഗി=ആരെ ദശിക്കാൻവേണ്ടി, ബിരാഗീ മുനിബൃന്ദ= വിരക്തന്മാരായ മുനിമാരുടെ സംഘം, അതി അനുരാഗീ=ഏററവും പ്രേമത്തോടുകൂടിയവരായിട്ടു്, നിസിബാസര=രാവും പകലും,

ധ്യാവഹിം=ധ്യാനിക്കനുവോ, ഗുന ഗന ഗാവഹിം=ഗുണഗണങ്ങാം ഗാനംചെയ്യുന്നുവോ, സച്ചിദാനന്ദാ=സച്ചിദാനന്ദനായ അവിടന്നു, ജയതി=സർവ്വോൽകർഷേണ വർത്തിക്കുന്നു.

നാശരഹിതനും സർവ്വവ്യാപകനും പരമാനന്ദസ്വരൂപനും അവിഗതനും ഇന്ദ്രിയാതീതനും പവിത്രചരിതനുമാണവിടുന്നു്. അങ്ങു മായാരഹിതനാണു്. മോക്ഷപ്രദനാണു്; മോഹാതീതനാണു്. അങ്ങയെ സാക്ഷാൽകരിക്കാൻവേണ്ടി മാത്രമാണല്ലോ വിരക്തന്മാരായ മുനിമാർ രാവും പകലും അങ്ങയെ ധ്യാനിക്കുന്നതും അങ്ങയുടെ അപദാനങ്ങാം പ്രകീർത്തിക്കുന്നതും. സച്ചിദാനന്ദമൂർത്തിയാണങ്ങു്. അവിടന്നു സർവ്വോൽകർഷേണ വർത്തിക്കുകയും ചെയ്യുന്നു.

ജേഹി സൃഷ്ടി ഉപാഈ ത്രിവിധ ബനാഈ സംഗ
സഹായ ന ദൂജാ
സോ കരൌ അഘാരീ ചിത ഹമാരീ ജാനിഅ
ഭഗതി ന പൂജാ
ജോ ഭവഭയ ഭഞ്ജന മുനിമന രഞ്ജന ഗഞ്ജന
ബിപതി ബരൂഥാ
മന വച ക്രമ ബാനീ ഛാംഡി സയാനീ സരന
സകല സുര ജൂഥാ

ജേഹി ദൂജാ=ഏതൊരുവൻ മററൊരുവന്റെ, ന സഹായ=സഹായമില്ലാതെ, ത്രിബിധ സൃഷ്ടി=സത്വരജസ്തമോ ഗുണങ്ങളാംക്കൊള്ളുന്ന മൂന്നുവിധ സൃഷ്ടികളെ, ഉപാഈ ബനാഈ=ഉപായങ്ങാം ഉണ്ടാക്കുന്നു, സോ അഘാരി=ആ പാപഹാരിയായ ഭഗവാൻ, ഹമാരീ ചിത കരൌ=ഞങ്ങളുടെ ചിന്തക്കു വിഷയമാകട്ടെ, ഭഗതി പൂജാ=ഭക്തിയോ പൂജയോ, ന ജാനിഅ=ഞങ്ങാംക്കറിഞ്ഞുകൂടാ, ജോ ഭവഭയ ഭഞ്ജന=ഏതൊരുവൻ പ്രാപഞ്ചികഭയം ഭഞ്ജിക്കുന്നുവോ, മുനിമന രഞ്ജന=മുനിമാരുടെ മാനസത്തെ രഞ്ജിപ്പിക്കുന്നുവോ, ബിപതി ബരൂഥാ=ആപത്താകുന്ന സൈന്യത്തെ ഒടുക്കു

നുവോ, സയാനീ=ആ ചതുരനായ ഭഗവാനെ, മന വച ക്രമ ബാനീ=മനസാ കമ്മണാ വാചാ, സകല സുരജ്ജഥാ=സവ്വദേവ സമൂഹവും, സരന ഛാംഡി=ശരണംപ്രാപിക്കുന്നു

ഏതൊരു ഭഗവാൻ പരസഹായം കൂടാതെ സത്വരജസ്തമോ സൃഷ്ടികളുള്ള ഉപായങ്ങൾ ഉണ്ടാക്കുന്നുവോ ആ പാപരഹിതനായ മഹാവിഷ്ണുദേവൻ ഞങ്ങളുടെ ചിന്തക്കു വിഷയമായിത്തീരട്ടെ. പൂജയും ഭക്തിയും ഞങ്ങൾക്കറിഞ്ഞുകൂടാ. പ്രാപഞ്ചികഭയം ശമിപ്പിക്കുന്നവനും മുനിമാരുടെ മാനസത്തെ രഞ്ജിപ്പിക്കുന്നവനും ആപത്താകുന്ന സൈന്യത്തെ നശിപ്പിക്കുന്നവനും ചതുരനുമായ അങ്ങയെ ഹേ ഭഗവൻ, ഈ ദേവന്മാരെല്ലാം മനസാ വാചാ കമ്മണാ ശരണംപ്രാപിക്കുന്നു.

സാരദ ശ്രുതി സേഷാ രിഷയ അസേഷാ ജാ കഹും
കോഉ നഹിം ജാനാ
ജേഹി ദീന പിആരേ ബേദ പുകാരേ ദ്രവഉ സോ
ശ്രീ ഭഗവാനാ
ഭവ ബാരിധി മന്ദര സബ ബിധി സുന്ദര ഗുന
മന്ദിര സുഖ പുഞ്ജാ
മുനി സിദ്ധ സകല സുര പരമ ഭയാതുര നമത
നാഥ പദ കഞ്ജാ

ജാകഹം=ആരെ, സാരദ=സരസ്വതിയ്ക്കും, ശ്രുതി സേഷാ=വേദങ്ങൾക്കും ആദിശേഷനും, രിഷയ കോഉ=മഹഷിമാക്കും എന്നുവേണ്ട ആക്കുംതന്നെ, നഹിം ജാനാ=അറിയാൻ സാധിക്കുന്നില്ലയോ, ജേഹി ദീന=ആക്കു ദീനന്മാരിൽ, പിആരേ=പ്രിയം ഉണ്ടോ, ബേദ പുകാരേ=ആരെ വേദങ്ങൾ വിസ്തരിക്കുന്നുണ്ടോ, സോ ശ്രീ ഭഗവാനാ=ആ ശ്രീഭഗവാൻ, ദ്രവഉ=ഞങ്ങളിൽ കനിവുള്ളവനായി ഭവിക്കട്ടെ, ഭവബാരിധി മന്ദര=അങ്ങു സംസാരസാഗരത്തിന്നു മന്ദരപവ്വതവും, സബ ബിധി=എല്ലാവിധത്തിലുമുള്ള, സുന്ദര ഗുന മന്ദിര=സുന്ദരഗുണങ്ങൾക്കു മന്ദിരവും, സുഖ പുഞ്ജാ=സുഖപുഞ്ജവുമാകുന്നു, മുനിസിദ്ധ=മുനിമാരും സിദ്ധന്മാരും, സകല

സുര=സൎവ്വദേവന്മാരും, പരമ ഭയാതുര=ഏററവും ഭീതരായിട്ട്, നാഥ=ഹേ ഭഗവൻ, പദ കഞ്ജാ നമത=തൃപ്പാദപത്മങ്ങളെ നമി ക്കുന്നു.

അങ്ങയെ ഹേ, ഭഗവാൻ ആരാണറിഞ്ഞിട്ടുള്ളത്? വാണീ ദേവിയ്ക്കും വേദങ്ങൾക്കും ആദിശേഷനും മഹൎഷിമാൎക്കും മററു ഇത രന്മാൎക്കുമാൎക്കും അങ്ങയെ അറിവാൻ കഴിവില്ല. അങ്ങു ദീനദയാ ലുവാണെന്നു വേദങ്ങൾ വൎണ്ണിക്കുന്നു. അവ്വാറിരിക്കുന്ന ഹേ ഭഗ വാൻ, അങ്ങു ഞങ്ങളിൽ കനിയണമേ. സംസാരസാഗരത്തിനു അവിടന്നാണ് മന്ദരാചലം; സുന്ദരങ്ങളായ സമസ്തഗുണങ്ങളു ടേയും നിലയനമാണങ്ങ്. സുഖരാശിയാണവിടുന്ന്. ഹേ, ഭഗവൻ, സൎവ്വദേവന്മാരും ഏററവും ഭീതരായി ഇതാ അങ്ങയെ ശരണംപ്രാപിച്ചിരിക്കുന്നു.

ദോ: ജാനി സഭയ സുര ഭൂമി സുനി ബചന സമേത
സനേഹ
ഗഗനഗിരാ ഗംഭീര ഭൈ ഹരനി സോക സന്ദേഹ

ഭൂമി സുര=ഭൂമിദേവിയും ദേവന്മാരും, സഭയ ജാനി=ഭീതരാണ് എന്നു ഗ്രഹിച്ചും, സനേഹ സമേത=സ്നേഹാന്വിതങ്ങളായ, ബചന സുനി=വാക്കുകൾ കേട്ടും, സോക സന്ദേഹ=ശോകവും സംശയവും, ഹരനി=ദൂരത്താക്കുന്ന, ഗംഭീര ഗഗനഗിരാ ഭൈ= ഗംഭീരമായ ആകാശവാണിയുണ്ടായി.

ഭൂദേവിയും ദേവന്മാരും ഭയപരവശരായിരിക്കുന്നു എന്ന റിഞ്ഞും അവരുടെ പ്രേമാകുലങ്ങളായ വാക്കുകൾ കേട്ടും ശോക സന്ദേഹങ്ങൾ അകററുന്ന ഗംഭീരമായ അശരീരിവാക്കുണ്ടായി.

ചൗ: ജനി ഡരപഹു മുനി സിദ്ധ സുരേസാ തുംഹരിം
ലാഗി ധരിഹൗം നരബേസാ
അംസൻഹ സഹിത മനുജ അവതാരാ ലേഇഹൗം
ദിനകരബംസ ഉദാരാ

മുനി സിദ്ധ സുരേസാ=മുനിമാരേ, സിദ്ധന്മാരേ, ദേവനാഥന്മാരേ, ജാനി ഡരപഹു=(നിങ്ങൾ) ഭീതരാകരുതു്, തുംഹഹിം ലാഗി=നിങ്ങൾക്കുവേണ്ടി, നരബേസാ ധരിഹൗം=ഞാൻ മനുഷ്യവേഷം ധരിക്കും, ഉദാരാ ദിനകര ബംസ=ഉദാരമായ സൂര്യവംശത്തിൽ, അംസൻഹ സമേതം=(എന്റെ) അംശങ്ങളോടുകൂടി, മനുജ അവതാരാ ലേഇഹൗം=ഞാൻ മനുഷ്യനായി അവതരിക്കും.

മഹർഷിമാരേ, സിദ്ധന്മാരേ, ദേവമുഖ്യന്മാരേ, നിങ്ങൾ ഭയപ്പെടരുതു്. നിങ്ങൾക്കുവേണ്ടി ഞാൻ മനുഷ്യവേഷം ധരിക്കും. ഉദാരമായ സൂര്യകുലത്തിൽ എന്റെ അംശങ്ങളോടുകൂടി ഞാൻ മർത്ത്യനായി അവതരിക്കും.

കസ്യപ അദിതി മഹാതപ കീൻഹാ തിൻഹ
കഹം മൈം പൂരബ ബര ദീൻഹാ
തേ ദസരഥ കൗസല്യാ രൂപാ കോസല പുരീ പ്രഗട
നരഭൂപാ

കസ്യപ അദിതി=കശ്യപനും അദിതിയും, മഹാതപ കീൻഹാ=ഘോരതപം ചെയ്തു, തിൻഹ കഹം മൈം പൂരബ=അവർക്കു ഞാൻ പണ്ടു്, ബര ദീൻഹാ തേ=വരവും കൊടുത്തു. ആ കശ്യപനും അദിതിയും, ദസരഥ കൗസല്യാ രൂപ=ദശരഥന്റേയും കൗസല്യയുടേയും രൂപത്തിൽ, നരഭൂപാ=രാജാവും രാജ്ഞിയുമായി, കോസലപുരീ പ്രഗട=കോസലനഗരത്തിൽ പ്രത്യക്ഷരായിട്ടുണ്ടു്.

വളരെക്കാലം കഠിനതപസ്സു ചെയ്തവരാണു് കശ്യപപ്രജാപതിയും അദ്ദേഹത്തിന്റെ പത്നിയായ അദിതീദേവിയും. അവർക്കു് ഞാൻ പുത്രനായി പിറക്കാമെന്നു അന്നു വരവും നൽകിയിരുന്നു. ആ ദമ്പതിമാരാണു് ഇപ്പോൾ കോസലരാജധാനിയിൽ ദശരഥനും കൗസല്യയുമായി പിറന്നിരിക്കുന്നതു്.

തിൻഹ കേ ഗൃഹ അവതരിഹൗം ജാഇ രഘുകുല
തിലക സോ ചാരിഉ ഭാഇ

നാരദ ബചന സത്യ സബ കരിഹൗം പരമ സക്തി
സമേത അവതരിഹൗ

ജാഊ=(ഞാൻ) ചെന്നു്, തിൻഹകേ ഗൃഹ=അവരുടെ കൊട്ടാരത്തിൽ, രഘുകുല തിലക=രഘുവംശത്തിൽ ശ്രേഷ്ഠന്മാരായ, സോചാരിഉ ഭാഊ=നാലു സഹോദരന്മാരായി, അവതരിഹൗം=അവതരിക്കും, നാരദ ബചന സബ=നാരദന്റെ വാക്കുകളെല്ലാം, സത്യ കരിഹൗം=സത്യമാക്കിച്ചെയ്യും, പരമ സക്തി സമേത=പരാശക്തിസമേതനായി, അവതരിഹൗം=ഞാൻ അവതരിക്കും.

ഞാൻ ദശരഥകൗസല്യമാരുടെ മന്ദിരത്തിൽ രഘുവംശതിലകന്മാരായ നാലു സഹോദരന്മാരായി അവതരിക്കും. നാരദന്റെ വാക്കുകൾ ഞാൻ അന്വർത്ഥങ്ങളാക്കും. പരാശക്തിസമേതനായി ഞാൻ അവതരിക്കും.

ഹരിഹൗം സകല ഭൂമി ഗരു ആഊ നിർഭയ ഹോഹു
ദേവ സമുദാഊ
ഗഗന ബ്രഹ്മബാനീ സുനി കാനാ തുരത ഫിരേ
സുര ഹൃദയ ജുഡാനാ
തബ ബ്രഹ്മാ ധരനിഹിം സമുഝാവാ അഭയ ഭഊ
ഭരോസ ജിയ ആവാ

ഭൂമി സകല ഗരു ആഊ=ഭൂമിയുടെ എല്ലാ ഭാരവും, ഹരിഹൗം=ഞാൻ തീക്കും, ദേവ സമുദാഊ=ഹേ ദേവഗണങ്ങളേ, നിർഭയ ഹോഹു=നിർഭയരായിരിക്കുക, കാനാ=സ്വകണ്ണുങ്ങളെക്കൊണ്ടു, ഗഗന ബ്രഹ്മ ബാനീ=ആകാശത്തിൽനിന്നുള്ള ബ്രഹ്മവാണികൾ, സുനി സുര=കേട്ടു ദേവന്മാർ, ഹൃദയ ജുഡാനാ=ഹൃദയം കുളിത്തു്, തുരത ഫിരേ=വേഗത്തിൽ മടങ്ങി, തബ ബ്രഹ്മാ=ആ അവസരത്തിൽ ബ്രഹ്മാവു്, ധരനിഹിം സമുഝാവാ=ധരണിദേവിയെ സമാശ്വസിപ്പിച്ചു, അഭയ ഭഊ=(ഭൂമിദേവി) നിർഭയയായി ഭവിച്ചു, ജിയ ഭരോസ ആവാ=മനസ്സിൽ വിശ്വാസം ഉണ്ടായി.

ഭൂദേവിയുടെ ഭാരമെല്ലാം ഞാൻ തീൎക്കും. ദേവന്മാരേ, നിങ്ങൾ നിൎഭയരായിരിക്കുക. സ്വകൎണ്ണങ്ങളെക്കൊണ്ടു ആകാശത്തിൽനിന്നുണ്ടായ പരബ്രഹ്മവാണികൾ കേട്ടു ദേവന്മാർ ഹൃദയം കുളൎത്തവരായി വേഗത്തിൽ മടങ്ങി. ആ അവസരത്തിൽ ബ്രഹ്മാവു ഭൂമിദേവിയെ സമാശ്വസിപ്പിച്ചു. ദേവിയുടെ ഭയം തീൎന്നു. മാത്രമല്ല ഭാവിയെക്കുറിച്ചു വിശ്വാസവും ഉണ്ടായി.

ദോ: നിജ ലോകഹിം ബിരഞ്ചി ഗേ ദേവൻഹ
ഇഹൈ സിഖാഇ
ബാനര തനു ധരി ധരനി മഹും ഹരിപദ
സേവഹു ജാഇ

ബിരഞ്ചി ദേവൻഹ=ബ്രഹ്മാവു് ദേവന്മാരോടു, ജാഇ=(നിങ്ങൾ) ചെന്നു്, ധരനി മഹും=ഭൂമിയിൽ, ബാനര തനു ധരി=വാനരദേഹമെടുത്തു്, ഹരിപദ സേവഹു=ഭഗവൽപാദസേവ ചെയ്യുക, ഇഹൈ സിഖാഇ=എന്നിങ്ങനെ ഉപദേശിച്ചു, നിജ ലോകഹിം=ബ്രഹ്മലോകത്തേക്കു, ഗേ=ഗമിച്ചു.

'ദേവന്മാരേ, നിങ്ങൾ ചെന്നു ഭൂമിയിൽ വാനരദേഹം എടുത്തു് ഭഗവൽപാദസേവ ചെയ്യുക' എന്നിങ്ങനെ ഉപദേശിച്ചു ബ്രഹ്മാവു് തന്റെ ലോകത്തേക്കു പോയി. [ഇവിടെ വായനക്കാൎക്കു അല്പമൊരാശയക്കുഴപ്പം ഉണ്ടാവാം. ഇതിനുമുമ്പു് ഒരു ഷരദസ്സിൽ സുരന്മാരും മുനിമാരുമെല്ലാം ബ്രഹ്മലോകത്തേക്കു് പോയി എന്നു പ്രസ്താവിച്ചിട്ടുണ്ടു്. മഹാവിഷ്ണുവിന്റെ അശരീരിവാക്കുണ്ടായതും അവർ ബ്രഹ്മലോകത്തിരിക്കുമ്പോളാണു്. ആ സ്ഥിതിക്കു ബ്രഹ്മാവു് ബ്രഹ്മലോകത്തേക്കു പോയി എന്നു പറയുന്നതിൽ കുറച്ചൊരനൗചിത്യമില്ലേ? ഇതിന്നൊരു സമാധാനം കാണാതെയും വയ്യ. ദേവതമാർ അവരുടെ സഭാസ്ഥാനത്തു്—ദേവസഭയിലാണിരുന്നതു്. ആ സഭ ബ്രഹ്മലോകത്തുനിന്നു വ്യത്യസ്തമായൊരു ലോകത്താകാം. അവിടെയുമുണ്ടു് കുറച്ചൊരു വൈഷമ്യം. ബ്രഹ്മാവു ആ ദേവസഭയിലേക്കെഴുന്നള്ളിയതായി കാണെ

ന്നില്ലല്ലോ. അദ്ദേഹത്തെ ദേവന്മാർ സമീപിക്കുകയല്ലേ ചെയ്തതു്? ആ സ്ഥിതിക്കു ഈ സമാധാനം സമഞ്ജസമായിരിക്കുന്നില്ല. കവി എന്തുദ്ദേശിച്ചിരിക്കുമോ! ഇംഗ്ലീഷിലേക്കുള്ള വിവർത്തനത്തിലും ഇങ്ങനെയാണു്:– Then Brahma proceeded to his *realm* after thus instructing the gods: 'Assuming the form of monkeys you go to the earth and adore the feet of Sri Hari.' ഇതിലെ realm പദത്തിനു സാമ്രാജ്യം, രാഷ്ട്രം, രാജ്യം, നാടു് എന്നൊക്കെയാണർത്ഥം. ഇംഗ്ലീഷു വിവർത്തകനു് ഇവിടെ ഒരു സംശയംകൂടി ഉണ്ടായിട്ടില്ല. മുമ്പു് 'all repaired to Brahma's abode' എന്നു അദ്ദേഹവും പറഞ്ഞിട്ടുണ്ടു്. എന്നിട്ടും വിവർത്തകൻ ആ ഭാഗം ഓർക്കാതിരുന്നതെന്തോ!]

ചൗ: ഗഏ ദേവ സബ നിജ നിജ ധാമാ ഭൂമി സഹിത
മന കഹം ബിശ്രാമാ
ജോ കഛു ആയസു ബ്രഹ്മാ ദീൻഹാ ഹരഷേ
ദേവ ബിലംബ ന കീൻഹാ

സബ ദേവ ഭൂമി സഹിത=എല്ലാ ദേവന്മാരും ഭൂമിദേവിയോടൊപ്പം, നിജ നിജ ധാമാ ഗഏ=അവരവരുടെ ധാമത്തിലേക്കു പോയി, മന കഹം ബിശ്രാമാ=മനസ്സിനു വിശ്രമവും ലഭിച്ചു, ബ്രഹ്മാ ജോ കഛു ആയസു ദീൻഹാ=ബ്രഹ്മാവു യാതൊരു നിർദ്ദേശം നൽകിയോ അതു നിർവ്വഹിക്കുന്നതിൽ, ഹരഷേ ദേവ=സന്തുഷ്ടരായ ദേവന്മാർ, ബിലംബ ന കീൻഹാ=(കാല)താമസം വരുത്തിയില്ല.

ഭൂമിദേവിയും ദേവന്മാരും അവരവരുടെ ധാമത്തിലേക്കു് മടങ്ങി. അവരുടെ മനസ്സിനു കുറഞ്ഞൊന്നു വിശ്രമവും ലഭിച്ചു. 'നിങ്ങൾ ഭൂമിയിൽ ചെന്നു വാനരന്മാരായി പിറന്നു ഭഗവൽപാദസേവ ചെയ്യുക' എന്നു ബ്രഹ്മദേവൻ ദേവന്മാർക്കു നിർദ്ദേശം കൊടുക്കുകയുണ്ടായല്ലോ. ആ നിയോഗം അനുസരിക്കുന്നതിൽ ദേവന്മാർ ഒട്ടുംതന്നെ വിളംബം വരുത്തുകയുണ്ടായില്ല.

ബന ചര ദേഹ ധരീ ഛിതി മാഹീം അതുലിത
ബല പ്രതാപ തിൻഹ പാഹീം
ഗിരി തരു നഖ ആയുധ സബ ബീരാ ഹരി മാരഗ
ചിതവഹിം മതിധീരാ

ഛിതി മാഹീം=ഭൂമിയിൽ (വന്നു് ദേവന്മാർ), ബനചര ദേഹ ധരീ=വാനരവേഷം ധരിച്ചു, തിൻഹ പാഹീം=അവക്കുള്ള, ബല പ്രതാപ അതുലിത=ബലവും പ്രതാപവും അതുല്യങ്ങളായിരുന്നു, ഗിരി തരു നഖ ആയുധ മതി ധീരാ സബ ബീരാ=അവക്കുള്ള ആയുധങ്ങാം പവ്വതം, വൃക്ഷം, നഖം എന്നിവയാണു്. ധീരമതികളായ എല്ലാ വീരന്മാരും, ഹരി മാരഗ ചിതവഹി=ഭഗവാൻ വരുന്ന വഴി നോക്കിക്കൊണ്ടിരുന്നു.

ബ്രഹ്മദേവൻെറ നിയോഗപ്രകാരം ദേവന്മാർ ഭൂമിയിൽ വാനരന്മാരായി പിറന്നു. ഗിരിതരുനഖായുധന്മാരും അതുല്യബല പ്രതാപികളും മതിധീരന്മാരും വീരന്മാരുമായ ആ വാനരന്മാർ ഭഗവാൻെറ ആഗമനവും പ്രതീക്ഷിച്ചുകൊണ്ടു കാലം നയിച്ചു.

ഗിരി കാനന ജഹം തഹം ഭരി പൂരി രഹേ നിജ
നിജ അനീക രചി ത്രുരീ
യഹ സബ രുചിര ചരിത മൈം ഭാഖാ അബ സോ
സുനഹു ജോ ബീചഹിം രാഖാ

ഗിരി കാനന=ഗിരികളിലും കാനനങ്ങളിലും, ജഹം തഹം പൂരീ ഭരി=യഥേഷ്ടം നിറഞ്ഞുകഴിഞ്ഞ (അവർ), നിജ നിജ=അവരവരുടേതായ, അനീക ത്രുരീ രചി=സൈന്യവിഭാഗങ്ങളുണ്ടാക്കി, രഹേ=വസിച്ചു, മൈം യഹ സബ രുചിര ചരിത ഭാഖാ=ഞാൻ ഈ എല്ലാ സുന്ദരകഥയും പറഞ്ഞുകഴിഞ്ഞു, അബ ജോ ബീചഹിം=ഇനി യാതൊരു കഥ ഇടക്കുവെച്ചു്, രാഖാ സോ=നിറുത്തുകയുണ്ടായോ ആ കഥ (പറയാം), സുനഹു=കോക്കുക.

ഗിരികാനനങ്ങളിൽ യഥേഷ്ടം നിറഞ്ഞുകഴിഞ്ഞ വാനരന്മാർ അവരവരുടേതായ സൈന്യവിഭാഗം ഉണ്ടാക്കി പാക്കവാ

നാരംഭിച്ചു. ഞാൻ ഈ സുന്ദരകഥയെല്ലാം പറഞ്ഞുതീർത്തു. ഇനി ഇടയ്ക്കുവെച്ചു നിറുത്തിയ ആ കഥ പറവാൻ ഭാവിക്കുകയാണ്. കേൾക്കുക.

രാമാവതാര

അവധപുരീം രഘുകുല മനി രാഊ ബേദ ബിദിത
തേഹി ദസരഥ നാഊം
ധരമ ധുരന്ധര ഗ്രുനനിധി ഗ്യാനീ ഹൃദയം ഭഗതി
മതി സാരംഗപാനീ

അവധപുരീം:=അയോദ്ധ്യാ നഗരത്തിൽ, രഘുകുലമനി രാഊ= രഘുവംശരത്നമായി ഒരു രാജാവുണ്ടായിരുന്നു, ബേദ ബിദിത തേഹി=വേദവിദിതനായ അദ്ദേഹത്തിന്നു, നാഊം ദസരഥ=പേർ ദശരഥനെന്നായിരുന്നു, ധരമ ധുരന്ധര=ധൎമ്മധുരന്ധരനും, ഗ്രുന നിധി=ഗുണങ്ങളുടെ ഇരിപ്പിടവും, ഗ്യാനീ=ജ്ഞാനിയുമായിരുന്നു അദ്ദേഹം, ഹൃദയം=ഹൃദയത്തിൽ, സാരംഗപാനീ ഭഗതി=ഭഗവൽ ഭക്തിയും, മതി=ശ്രദ്ധയും അദ്ദേഹത്തിന്നുണ്ടായിരുന്നു.

അയോദ്ധ്യാ നഗരത്തിൽ രഘുവംശരത്നമായി ഒരു രാജാവുണ്ടായിരുന്നു. വേദങ്ങളാൽ അറിയപ്പെട്ടുന്ന ആ രാജാവിന്നു ദശരഥനെന്നായിരുന്നു പേർ. ധൎമ്മധുരന്ധരനാണദ്ദേഹം. സൎവ്വ ഗുണാകരനും ജ്ഞാനിയുമായിരുന്നു ആ രാജാവ്. അദ്ദേഹത്തിന്നു ഭഗവാനിൽ ഭക്തിശ്രദ്ധകളും ഉണ്ടായിരുന്നു.

ദോ: കൗസല്യാദി നാരി പ്രിയ സബ ആചരന പുനീത
പതി അനുകൂല പ്രേമ ദൃഢ ഹരി പദ കമല
ബിനീത

കൗസല്യാദി പ്രിയ നാരി=കൗസല്യ തുടങ്ങിയ പ്രിയപത്നിമാർ അദ്ദേഹത്തിന്നുണ്ടായിരുന്നു, സബ ആചരന പുനീത=അദ്ദേഹത്തിൻെറ പത്നിമാരുടെ സമസ്താചരണങ്ങളും പവിത്രങ്ങളായിരുന്നു, പതി അനുകൂല ബിനീത=അവർ ഭൎത്താവിന്നു അനുകൂല

മാരും വിനീതമാരും, ഹരി പദ കമല ദൃഢ പ്രേമ=ഭഗവൽപാദ കമലത്തിൽ ദൃഢപ്രേമത്തോടുകൂടിയവരുമായിരുന്നു.

കൗസല്യ, കൈകേയി, സുമിത്ര എന്നിവരാണദ്ദേഹത്തിൻെറ പ്രിയപത്നിമാർ. അവരുടെ ആചരണങ്ങളെല്ലാം പരിശുദ്ധങ്ങളായിരുന്നു. അവർ വിനീതമാരും ഭർത്താവിന്നു അനുകൂലമാരും ഭഗവൽപാദാരവിന്ദങ്ങളിൽ ദൃഢമായ പ്രേമത്തോടുകൂടിയവരും ആയിരുന്നു.

ചൗ: ഏകബാര ഭൂപതി മനമാഹീം ഭഇ ഗലാനി
മോരേ സുത നാഹീം
ഗുരു ഗൃഹ ഗയേഉ തുരത മഹിപാലാ ചരന
ലാഗി കരി ബിനയ ബിസാലാ

മോരേ സുത നാഹിം ഗലാനി=എനിക്കു പുത്രന്മാരില്ലല്ലോ എന്ന ഒരു ഗ്ലാനി, ഏകബാര ഭൂപതി=ഒരിക്കൽ ദശരഥരാജാവിന്നു, മനമാഹീം ഭഇ തുരത=മനസ്സിലുണ്ടായി. ഉടനേതന്നെ, മഹിപാലാ ഗുരു ഗൃഹ ഗയേഉ=രാജാവു് ആചാര്യഗൃഹത്തിലേക്കു് പോയി, ചരന ലാഗി ബിസാലാ ബിനയ=കാൽ പിടിച്ചു അത്യധികം വിനയം, കരി=പ്രദർശിപ്പിച്ചുകൊണ്ടു്.

നിജ ദുഖ സുഖ സബ ഗുരുഹിം സുനായേഉ കഹി
ബസിഷ്ഠ ബഹുബിധി സമുഝായേഉ
ധരഹു ധീര ഹോഇഹഹിം സുത ചാരി ത്രിഭുവന
ബിദിത ഭഗത ഭയ ഹാരീ

നിജ ദുഖ സുഖ സബ=തൻെറ ദുഃഖവും സുഖവുമെല്ലാം, ഗുരുഹിം സുനായേഉ=ആചാര്യനെ കേൾപ്പിച്ചു, ബസിഷ്ഠ ബഹുബിധി=വസിഷ്ഠൻ പലവിധത്തിലും, സമുഝായേഉ കഹി=സമാശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു:—, ധീര ധരഹു=''ധൈര്യമായിരിക്കു, ത്രിഭുവന ബിദിത=ത്രിഭുവനവിദിതരും, ഭഗത ഭയ ഹാരീ=ഭക്തഭയഹാരികളും ആയ, ചാരി സുത ഹോഇഹഹിം=നാലു പുത്രന്മാർ അങ്ങേക്കുണ്ടാകും.''

തനിക്കു പുത്രന്മാരില്ലല്ലോ എന്നൊരു വ്യഥ ദശരഥന്റെ മനസ്സിലുണ്ടായി. പ്രതിവിധിക്കായി അദ്ദേഹം ആചാര്യനായ വസിഷ്ഠനെ സമീപിക്കുകയും സ്വന്തസുഖദുഃഖങ്ങൾ അദ്ദേഹത്തെ ധരിപ്പിക്കുകയും ചെയ്തു. ദശരഥനെ വസിഷ്ഠൻ പലപ്രകാരത്തിലും സമാശ്വസിപ്പിച്ചു 'ഹേ രാജൻ അങ്ങെന്തിനാണു ദുഃഖിക്കുന്നതു്? അങ്ങക്കു ഒരു പുത്രനല്ല നാലു പുത്രന്മാരുണ്ടാകും. അവർ ഭൂസ്വർഗ്ഗപാതാളങ്ങളിലും അറിയപ്പെടുന്നവരും ഭക്തന്മാരുടെ താപം ശമിപ്പിക്കുന്നവരുമായിരിക്കും, അങ്ങു അധീരനാകരുതു്.'

സൃംഗീ രിഷിഹിം ബസിഷ്ഠ ബോലാവാ പുത്ര കാമ
സുഭ ജഗ്യ കരാവാ
ഭഗതി സഹിത മുനി ആഹുതി ദീൻഹേ പ്രഗടേ
അഗിനി ചരു കര ലീൻഹേ

ബസിഷ്ഠ=വസിഷ്ഠൻ, സൃംഗീ രിഷിഹിം=ഋശ്യശൃംഗമഹർഷിയെ, ബോലാവാ=ക്ഷണിച്ചുവരുത്തി, പുത്രകാമ=പുത്രകാമ എന്ന, സുഭ ജഗ്യ=മംഗളയാഗം, കരാവാ=നടത്തിച്ചു, ഭഗതി സഹിത=ഭക്തിപൂർവം, മുനി ആഹുതി ദീൻഹേ=മുനി ആഹുതി നൽകി, അഗിനി കര ചരു ലീൻഹേ=അഗ്നിദേവൻ തൃക്കൈയിൽ ചരുവും വഹിച്ചു, പ്രഗടേ=പ്രത്യക്ഷനായി.

വസിഷ്ഠൻ, ദശരഥമഹാരാജാവിനു് ആശയും ആവേശവും നൽകി വിടകൊടുത്തതിനുശേഷം ഒട്ടും വൈകാതെ ഋശ്യശൃംഗമഹർഷിയെവരുത്തി 'പുത്രകാമ' എന്നു പ്രസിദ്ധമായ യാഗം നടത്തിച്ചു. പ്രസന്നനായിത്തീർന്ന അഗ്നിദേവൻ തൃക്കൈയിലൊരു പാത്രവുംവഹിച്ചു പ്രത്യക്ഷനായി.

ജോ ബസിഷ്ഠ കഛു ഹൃദയ ബിചാരാ സകല
കാജ ഭാ സിദ്ധ തുംഹാരാ
യഹ ഹവി ബാംടി ദേഹു നൃപ ജാഈ ജഥാജോഗ
ജേഹി ഭാഗ ബനാഈ

ബസിഷ്ഠ ജോ കഹും=(അഗ്നിദേവൻ പറഞ്ഞു) "ഹേ രാജാവേ, വസിഷ്ഠൻ എന്തൊന്നു, ഹൃദയ ബിചാരാ=മനസ്സിൽ വിചാരിച്ചിരുന്നുവോ, തുംഹാര സകല കാജ സിദ്ധ=അങ്ങയുടെ ആ സകല കാര്യങ്ങളും സിദ്ധമായിരിക്കുന്നു, നൃപ ജാഉ യഹ ഹവി=ഹേ രാജൻ, അങ്ങുചെന്നു ഈ ഹവിസ്സ്, ബാംടി ജഥാ ജോഗ=പങ്കുവെച്ച യഥായോഗ്യം, ജേഹി ഭാഗ ബനാഉ=ഏതുപങ്കു ആർക്കു ചേരുമോ അങ്ങനെ ഭാഗിച്ച് — (ഭാര്യമാർക്കു), ദേഹൂ—നൽകുക."

അഗ്നിദേവൻ ദശരഥമഹാരാജാവിനോട്ട് പറഞ്ഞു:—"ഹേ രാജൻ ഞാൻ സമർപ്പിക്കുന്ന ഈ ഹവിസ്സു അങ്ങു സ്വീകരിച്ചു ഇതിനെ പങ്കുവെച്ച് ഏതു പങ്കു ഏതു പത്നിക്കു കൊടുക്കണമോ അങ്ങനെ നൽകുക. അങ്ങയെ ഉദ്ദേശിച്ചു വസിഷ്ഠൻ മനസ്സിൽ എന്തൊക്കെ വിചാരിച്ചിരുന്നുവോ ആ കാര്യങ്ങളെല്ലാം നിറവേറിക്കഴിഞ്ഞിരിക്കുന്നു.

ദോ: തബ അദൃസ്യ ഭഏ പാവക സകല സഭഹി
സമുഝാഇ
പരമാനന്ദ മഗന നൃപ ഹരഷ ന ഹൃദയ സമാഇ

തബ പാവക=അനന്തരം അഗ്നിദേവൻ, സകല സഭഹി=എല്ലാ സദസ്യരേയും, സമുഝാഇ=ഉദ്ബോധിപ്പിച്ച്, അദൃസ്യ ഭഏ=അന്തർദ്ധാനംചെയ്തു, പരമാനന്ദ മഗന=പരമാനന്ദത്തിൽ മുഴുകിയ, നൃപ ഹൃദയ ഹരഷ=രാജാവിൻെറ ഹൃദയത്തിൽ സന്തോഷം, ന സമാഇ=ഒതുങ്ങിനിന്നില്ല

പിന്നീട്ട് അഗ്നിദേവൻ അവിടെ കൂടിയിരുന്നവരെയെല്ലാം കാര്യങ്ങൾ ഗ്രഹിപ്പിച്ച് അപ്രത്യക്ഷനായി. ദശരഥമഹാരാജാവു പരമാനന്ദമഗ്നനായിഭവിച്ചു. അദ്ദേഹത്തിൻെറ മനസ്സിൽ ഒതുങ്ങിനില്ക്കത്തക്കവണ്ണം പരിമിതമായിരുന്നില്ല ഹർഷം.

ചൗ: തബഹി രായ പ്രിയ നാരി ബോലാഈ കൗസ-
ല്യാദി തഹാം ചലി ആഈ
അരധ ഭാഗ കൗസല്യഹി ദീൻഹാ ഉഭയ ഭാഗ
ആധേ കര കീൻഹാ

തബഹി രാജ=അപ്പോൾത്തന്നെ രാജാവു്, പ്രിയ നാരി ബോലാ ഈ=പ്രിയപത്നിമാരെ വിളിച്ചു, കൗസല്യാദി=കൗസല്യ തുടങ്ങിയ അവർ, തഹാം ചലി ആഈ=ആ യജ്ഞശാലയിലേക്കു വന്നു, അരധ ഭാഗ=ഹവിസ്സിൻെറ നേർപകുതി, കൗസല്യഹി ദീൻഹാ=കൗസല്യക്കുകൊടുത്തു, ഉഭയ ഭാഗ=മറേറപ്പകുതി, ആധേ കര കീൻഹ=വീണ്ടും രണ്ടായിഭാഗിച്ചു.

ദശരഥമഹാരാജാവു് ഉടനേതന്നെ പത്നിമാരെവരുത്തി. അദ്ദേഹം പാവകദത്തമായ ഹവിസ്സ രണ്ടായി ഭാഗിക്കുകയും ഒരു ഭാഗം കൗസല്യക്കു നൽകുകയുംചെയ്തു. മററൊരുപങ്കു പിന്നെയും രണ്ടായി ഭാഗിച്ചു.

കൈകേഈ കഹം നൃപ സോ ദയേഉ രഹേഉ സോ
ഉഭയ ഭാഗ പുനി ഭയേഉ
കൗസല്യാ കൈകേഈ ഹാഥ ധരി ദീൻഹ
സുമിത്രഹി മന പ്രസന്ന കരി

നൃപ സോ=രാജാവു് അതിലെ ഒരു ഭാഗം, കൈകേഈ കഹം=കൈകേയിക്കു്, ദയേഉ=കൊടുത്തു, രഹേഉ സോ പുനി=ബാക്കി ഭാഗം പിന്നീടു്, ഉഭയ ഭാഗ ഭയേഉ=രണ്ടാക്കി ഭാഗിച്ചു്, കൗസല്യാകൈകേഈ=കൗസല്യയുടേയും കൈകേയിയുടേയും, ഹാഥ ധരി=കൈവശംവെച്ചിരുന്നതു്, മന പ്രസന്ന കരി=മനസ്സന്തോഷത്തോടേ (അവർ), സുമിത്രഹി ദീൻഹ=സുമിത്രക്കു കൊടുത്തു.

ദശരഥമഹാരാജാവു് ഹവിസ്സിനെ ആദ്യമായി രണ്ടായി പകുത്തു ഒരുഭാഗം കൗസല്യക്കുകൊടുത്തു എന്നു പറഞ്ഞല്ലൊ. ബാക്കി രണ്ടായിഭാഗിച്ചു് ഒരുഭാഗം കൈകേയിക്കുകൊടുത്തു. ബാക്കിഭാഗം രണ്ടായിഭാഗിച്ചു് സുമിത്രക്കുകൊടുക്കാൻ ഉദ്ദേശിച്ചു് കൗസല്യയേയും കൈകേയിയേയും ഏല്പിച്ചു. അവർ ആ രണ്ടു പങ്കും സുമിത്രക്കു സന്തോഷപൂർവ്വം കൊടുത്തു.

[ഇങ്ങനെ നോക്കുമ്പോൾ ഹവിസ്സിൻെറ കാൽഭാഗംതന്നെ സുമിത്രക്കു കിട്ടി. സുമിത്രക്കുള്ള വിഹിതം തീർച്ചയാക്കാനും കൊടു

ക്കാനുമുള്ള ഭാരം ദശരഥൻ കൗസല്യക്കും കൈകേയിക്കും വിട്ടു കൊടുത്തതു് ഒരുപക്ഷെ സപത്നീ കലഹംകൂടാതെ കഴിയട്ടെ എന്നു വിചാരിച്ചോ സുമിത്രയോടു് മററു രണ്ടുപേക്കുമുള്ള മനോഭാവം എത്രത്തോളമെന്നറിയാൻ ഈ അവസരം പ്രയോജനപ്പെടട്ടെ എന്നു വിചാരിച്ചോ എന്തോ! എന്തായാലും കൗസല്യയും കൈകേയിയും ഏററവും നീതിപൂവ്വം കാര്യം നിവ്വഹിച്ചു. ദശരഥൻ ഏല്പിച്ച വിഹിതം അവർ ഒട്ടും അപഹരിക്കാതെ സസന്തോഷം സുമിത്രക്കു കൊടുക്കുകയാണല്ലോ ചെയ്തതു്.]

ഏഹി ബിധി ഗർഭസഹിത സബ നാരീ ഭഈം
ഹൃദയ ഹരഷിത സുഖ ഭാരീ
ജാ ദിന തേം ഹരി ഗർഭഹി ആഏ സകല ലോക
സുഖ സമ്പതി ഛാഏ

ഏഹി ബിധി=ഇപ്രകാരം (പായസാന്നഭോജനത്താൽ), സബ നാരീ=എല്ലാ പത്നിമാരും, ഗർഭ സഹിത=ഗർഭം വഹിക്കുന്നവരായി, ഹൃദയ ഹരഷിത ഭഈം=മനസ്സിൽ സന്തുഷ്ടമാരായിഭവിച്ചു, ഭാരീ സുഖ=അവക്കു സുഖവും വദ്ധിച്ചു, ജാ ദിന തേം=ഏതു ദിവസം മുതൽ, ഹരി ഗർഭഹി ആഏ=വിഷ്ണുഗർഭസ്ഥനായോ അന്നുമുതൽ, സകല ലോക=സമസ്തലോകങ്ങളിലും, സുഖ സമ്പതി ഛാഏ= സുഖവും സമ്പത്തും നിഴൽവിരിച്ചു.

ഹവിസ്സു ഭക്ഷിച്ചതിന്റെ ഫലമായി ദശരഥന്റെ പത്നിമാർ മൂവരും ദൗഹൃദമാരായിഭവിച്ചു. അവരുടെ മനസ്സു് സന്തോഷവിവശമായിതീന്നു. വദ്ധിച്ചസ്വാസ്ഥ്യവും അവക്കുണ്ടായി. മഹാവിഷ്ണു മനുഷ്യഗർഭത്തിൽ പ്രവേശിച്ച ആ സുദിനം മുതൽ ലോകത്തിലെല്ലാം സുഖവും സമ്പത്തും വ്യാപിച്ചു.

മന്ദിരമഹം സബ രാജഹിം രാനീ സോഭാ സീല
തേജ കീ ഖാനീ
സുഖജുത കഛുക കാല ചലിഗയഊ ജേഹി പ്രഭു
പ്രഗട സോ അവസര ഭയഊ

മന്ദിരമഹ്ഹം=കൊട്ടാരത്തിൽ, സബ രാനീ=എല്ലാ റാണിമാരും, സോഭാ സീല തേജ കീ ഖാനീ=ശോഭാശീല തേജസ്സുകളുടെ ആകരങ്ങളായി, രാജഹിം=ശോഭിച്ചു, സുഖജുത=സൗഖ്യത്തോടുകൂടി, കഛുക കാല=കുറെകാലം, ചലിഗയേഉ=കഴിഞ്ഞുകൂടിയപ്പോൾ, ജേഹി പ്രഭു പ്രഗട=ഭഗവാന്റ പ്രത്യക്ഷമാകാൻ, സോ അവസര ഭയേഊ=അപ്രകാരമൊരവസരം സഞ്ജാതമായി.

ഗൗഹൃദമാരായ റാണിമാരിൽ ഓജസ്സും, തേജസ്സും, ശീലവും കാന്തിയുമെല്ലാം ക്രമപ്രവൃദ്ധമായി. അവർ കൊട്ടാരത്തിൽ സന്തോഷസമാധാനങ്ങളോടെ എത്താനും കാലം കഴിച്ചുകൂട്ടി. ഭഗവാന്റ അവതരിക്കാനുള്ള അവസരവും ഉണ്ടായി.

ദോ: ജോഗ ലഗന ഗ്രഹ ബാര തിഥി സകല ഭഏ
അനുകൂല
ചര അരു അചര ഹരഷ ജുത രാമ ജനമ
സുഖമൂലാ

ജോഗ ലഗന ഗ്രഹ ബാര തിഥി=യോഗം, ലഗ്നം, ഗ്രഹസ്ഥിതി, ആഴ്ച, തിഥി സകല അനുകൂല ഭഏ=ഇവയെല്ലാം അനുകൂലമായി ഭവിച്ചു, സുഖമൂലാ രാമ ജനമ=സുഖമൂലകമായ ശ്രീരാമാവതാരം, ചര അരു അചര=ചരാചരങ്ങൾക്ക്, ഹരഷ ജുത=ഹർഷപ്രദമായിഭവിച്ചു.

യോഗം, ലഗ്നം, ഗ്രഹങ്ങളുടെ സ്ഥിതി, ആഴ്ച, പക്കം ഇവയെല്ലാം അനുകൂലങ്ങളായിഭവിച്ചു. സമസ്തവിശ്വങ്ങൾക്കും സുഖഹേതുകമായ രാമാവതാരത്താൽ ചരാചരങ്ങൾ സന്തോഷത്തോടുകൂടിയവയായിത്തീൎന്നു.

ചൗ: നവമീ തിഥി മധുമാസ പുനീതാ സുകല പച്ഛ
അഭിജിത ഹരിപ്രീതാ
മദ്ധ്യ ദിവസ അതി സീത ന ഘാമാ പാവന
കാല ലോകബിശ്രാമാ

തിഥി നവമീ=പക്കം നവമി, പുനീതാ മധുമാസ=പവിത്രമായ ചൈത്രമാസം (മേടമാസം), സുകല പച്ഛ=ശുക്ലപക്ഷം, ഹരി പ്രീതാ=വിഷ്ണുവിന്നു പ്രീതികരമായ, അഭിജിത=അഭിജിത്തു് മുഹൂർത്തം, മദ്ധ്യ ദിവസ=മദ്ധ്യാഹ്നവേള, അതി സീത ന=വളരെ തണുപ്പോ, ഘാമാ (ന)=മേഘാവൃതമോ അല്ലാത്ത ദിവസം, ലോക ബിശ്രാമാ=ലോകത്തിനു് വിശ്രമം നൽകുന്ന, പാവന കാല= പവിത്രവേള.

പവിത്രമായ ചൈത്രമാസത്തിൽ ശുക്ലപക്ഷനവമിയിൽ വിഷ്ണുവിന്നു അഭികാമ്യമായ അഭിജിത് മുഹൂർത്തത്തിൽ മദ്ധ്യാഹ്ന വേളയിൽ വളരെ ശൈത്യമില്ലാത്ത മേഘാച്ഛന്നമല്ലാത്ത, ലോക വിശ്രാമപ്രദമായ പവിത്രവേള. [പകൽ 12 മണി മുതൽക്ക അഭിജിത്ത് എന്ന പ്രശസ്തമുഹൂർത്തം തുടങ്ങുന്നു.]

സീതല മന്ദ സുരഭി ബഹ ബാഉ ഹരഷിത സുര
സന്തൻഹ മന ചാഉ
ബന കുസുമിത ഗിരിഗന മനിആരാ ശ്രവഹിം
സകല സരിതാമൃത ധാരാ

സീതല സുരഭി മന്ദ ബാഉ=ശീതളവും സുരഭിലവും മന്ദവുമായ വായു, ബഹ സുര ഹരഷിത=വീശിക്കൊണ്ടിരുന്നു. ദേവന്മാർ സന്തുഷ്ടരായി, സന്തൻഹ മന ചാഉ=സത്തുക്കളുടെ മനസ്സ് ഉത്സാഹഭരിതമായി, ബന കുസുമിത=വനങ്ങൾ കുസുമിതങ്ങളായി, ഗിരിഗന മനി ആരാ=ഗിരിസമൂഹങ്ങളിൽ രത്നഖനികൾ കാണാൻതുടങ്ങി, സകല സരിത=എല്ലാ നദികളിലും, അമൃത ധാരാ ശ്രവഹിം=അമൃതധാര പ്രവഹിക്കാൻ ആരംഭിച്ചു.

തുമണംകലൻ തണുത്ത തെന്നൽ വീശിക്കൊണ്ടിരുന്നു; ദേവന്മാർ സന്തുഷ്ടരും സജ്ജനങ്ങൾ ഉത്സാഹഭരിതരുമായി. വനങ്ങളെല്ലാം പൂത്തു. ഗിരികളിൽ ഖനികൾ പ്രത്യക്ഷങ്ങളായി. എല്ലാ നദികളിലും അമൃതധാര പ്രവഹിക്കാൻ തുടങ്ങി.

സോ അവസര ബിരഞ്ചി ജബ ജാനാ ചലേ സകല
സുര സാജി ബിമാനാ
ഗഗന ബിമല സങ്കുല സുരജൂഥാ ഗാവഹിം ഗുന
ഗന്ധർബ ബരൂഥാ

സോ അവസര=ആ അവസരം, ജബ ബിരഞ്ചി ജാനാ=എപ്പോഠം ബ്രഹ്മാവറിഞ്ഞുവോ (അപ്പോഠം), സകല സുര=എല്ലാ ദേവന്മാരേയും കൂട്ടി, ബിമാനാ സാജി=വിമാനങ്ങഠം തയാറാക്കി (അയോദ്ധ്യയിലേക്ക്), ചലേ=പുറപ്പെട്ടു, ബിമല ഗഗന=നിൎമ്മലമായ അന്തരീക്ഷത്തിൽ, സുര ജൂഥാ സങ്കല=ദേവന്മാർ തിക്കിത്തിരക്കി കൂടി, ഗന്ധർബ ബരൂഥാ=ഗന്ധൎവ്വന്മാർ, ഗുന ഗാവഹിം=ഭഗവാന്റെ ഗുണങ്ങഠം ഗാനം ചെയ്തുകൊണ്ടിരുന്നു.

ശ്രീരാമൻ അവതരിച്ചു എന്നു ഏതു നിമിഷത്തിൽ ബ്രഹ്മദേവൻ അറിഞ്ഞുവോ ആ സമയത്തു ദേവന്മാരേയും കൂട്ടി വിമാനങ്ങളിൽ കേറി അദ്ദേഹം അയോധ്യയിലേക്ക പുറപ്പെട്ടു. അന്തരീക്ഷം ദേവവൃന്ദസങ്കലവും ആയി. ഗന്ധൎവ്വന്മാർ ഭഗവദ്ഗുണം വൎണ്ണിച്ചുകൊണ്ടു് ഗാനം ചെയ്യുന്നുണ്ടു്.

ബരഷഹിം സുമന സുഅഞ്ജലി സാജീ ഗഹ ഗഹി
ഗഗന ദുന്ദുഭീ ബാജീ
അസ്തുതി കരഹിം നാഗ മുനി ദേവാ ബഹു ബിധി
ലാവഹിം നിജ നിജ സേവാ

സുമന=(ദേവന്മാർ) പുഷ്പങ്ങഠം, സുഅഞ്ജലി സാജീ=കൈകളാൽ വാരിക്കോരി, ബരഷഹിം=വൎഷിച്ചുകൊണ്ടിരുന്നു, ഗഗന ഗഹ ഗഹി=ആകാശത്തിൽ ആഹ്ലാദപൂൎണ്ണം, ദുന്ദുഭീ ബാജീ=ദുന്ദുഭി മുഴക്കിക്കൊണ്ടിരുന്നു, നാഗ മുനി ദേവാ=നാഗന്മാരും മുനിമാരും ദേവന്മാരും, അസ്തുതി കരഹിം=സ്തുതിച്ചുംകൊണ്ടിരുന്നു, നിജനിജ സേവാ=ഓരോരുത്തരും അവരവരുടെ ഭജനം, ബഹുബിധി ലാവഹിം=പലതരത്തിലും നിൎവ്വഹിച്ചുകൊണ്ടിരുന്നു.

ദേവന്മാർ വാരിക്കോരിപുഷ്പങ്ങൾ വർഷിച്ചു; ആഹ്ലാദത്തോടെ ദുന്ദുഭിവാദ്യം മുഴക്കി; നാഗന്മാരും മുനിമാരും ദേവന്മാരും രാമനെ സ്തുതിച്ചു; എന്നുവേണ്ട ഓരോരുത്തരും അവരുടെ ഭജന പലവിധത്തിലും നിർവ്വഹിച്ചു.

ദോ: സുര സമൂഹ ബിനതീ കരി പഹുംചേ നിജ
നിജ ധാമ
ജഗ നിവാസ പ്രഭു പ്രഗടേ അഖില ലോക
ബിശ്രാമ

സുര സമൂഹ=ദേവസമൂഹം (ഇപ്രകാരം), ബിനതീ കരി=(രാമനെ) വണങ്ങി, നിജനിജ ധാമ=അവരവരുടെ ധാമങ്ങളിലേക്ക, പഹുംചേ=മടങ്ങി, അഖില ലോക ബിശ്രാമ=സമസ്തലോകത്തിന്നും ആനന്ദപ്രദനും, ജഗ നിവാസ പ്രഭു പ്രഗടേ=ജഗന്നിവാസനുമായ ഭഗവാൻ പ്രത്യക്ഷനായി.

ഇങ്ങനെ പലതരത്തിലും സമസ്തലോകങ്ങൾക്കും ആനന്ദപ്രദനും ജഗന്നിവാസനുമായ ഭഗവാൻ അവതരിച്ചതറിഞ്ഞു സന്നിഹിതരായ ദേവസമൂഹം ഭഗവാനെ വണങ്ങി അവരവരുടെ വസതിയിലേക്ക മടങ്ങിപ്പോയി.

ഛം: ഭഏ പ്രഗട കൃപാലാ പരമ ദയാലാ കൗസല്യാ
ഹിത കാരീ
ഹരഷിത മഹതാരീ മുനിമന ഹാരീ അദ്ഭുത
രൂപ ബിചാരീ
ലോചന അഭിരാമം തനുഘനസ്യാമം നിജ
ആയുധ ഭുജ ചാരീ
ഭൂഷന ബനമാലാ നയന ബിസാലാ സോഭാ
സിന്ധു ഖരാരീ

കൃപാലാ=ഹേ കൃപാലോ, പരമദയാലാ=പരമദയാലോ, കൗസല്യാഹിത കാരീ=കൗസല്യാഹിതപ്രദ, പ്രഗട ഭഏ=അവിടന്നു

പ്രത്യക്ഷനായി, മഹതാരീ=ആ അവസരത്തിൽ മാതാവു്, മുനി മന ഹാരീ മുനിമാരുടെ മനസ്സിനെപ്പോലും ഹരിക്കുന്ന, അദ്ഭുത രൂപ ബിചാരി=അത്ഭുതരൂപത്തെപ്പററി ചിന്തിച്ചു്, ഹരഷിത= പ്രസന്നയായി, അഭിരാമം ലോചന=മനോഹരങ്ങളായ നേത്ര ങ്ങൾ, ഘനസ്യാമം തനു=മേഘശ്യാമളമായ ശരീരം, നിജ ആയുധ= സ്വായുധങ്ങളോടുകൂടിയ, ചാരി ഭുജ=നാലു തൃക്കൈകൾ, ഭൂഷന ബനമാലാ=ആഭരണങ്ങൾ, വനമാല, ബിസാലാ നയന=വിടന്നു ഇടംപെട്ട കണ്ണുകൾ, സോഭാ സിന്ധു=കാന്തിസമുദ്രം, ഖരാരീ= ദുഷ്ടന്മാരുടെ ശത്രു — ആവിധമെല്ലാമിരിക്കുന്ന ഭഗവാൻ അവതീ ർണ്ണനായി.

കൃപാലുവും പരമദയാലുവും കൗസല്യാഹിതപ്രദനും മുനിമാ രുടെ മനസ്സിനെപ്പോലും മോഹിപ്പിക്കുന്ന സുന്ദരരൂപനും, അഭി രാമലോചനനും ഘനശ്യാമശരീരനും സ്വായുധചതുർഭുജനും അലംകൃതനും, വിശാലനേത്രനും കാന്തിസമുദ്രവും, ദുഷ്ടശത്രുവു മായ ഭഗവാൻ അവതീർണ്ണനായി.

കഹ ദുഈ കര ജോരീ അസ്തുതി തോരീ കേഹി
ബിധി കരൗം അനന്താ
മായാഗുന ഗ്യാനാതീത അമാനാ ബേദ പുരാന
ഭനന്താ
കരുനാ സുഖ സാഗര സബ ഗുന ആഗര ജേഹിം
ഗാവഹിം ശ്രുതി സന്താ
സോ മമ ഹിത ലാഗി ജന അനുരാഗീ ഭയേഉ
പ്രഗട ശ്രീകന്താ

ദുഈ കര ജോരീ=രണ്ടു കൈയുംകൂപ്പി (മാതാവു്), കഹ=പറഞ്ഞു:—, അനന്താ=ഹേ അനന്ത, കേഹി ബിധി= ഏതുപ്രകാരമാണു്, തോരീ അസ്തുതി കരൗം=ഞാൻ അങ്ങയെ സ്തുതിക്കേണ്ടതു്?, മായാ ഗുന തീത=മായാഗുണങ്ങളൊനാതീതനാണു് അവിടുന്നു്, അമാനാ=അഭി മാനരഹിതനാണു്, ബേദ പുരാന ഭനന്താ=വേദങ്ങളും പുരാണ

ങ്ങളും അങ്ങയെ പ്രശംസിക്കുന്നു, കരുന സുഖ സാഗര=കരുണാ സുഖസാഗരനാണങ്ങ്, സബ ഗുന ആഗര=സർവ്വഗുണാഗാരവുമാണ്, ശ്രുതി സന്താ=വേദങ്ങളും സജ്ജനങ്ങളും, ജേഹിം ഗാവഹിം=യാതൊരങ്ങയെ പ്രശംസിക്കുന്നു, സോ മമഹിത ലാഗീ=അപ്രകാരമിരിക്കുന്ന അങ്ങ് എൻെറ ഹിതത്തിനുവേണ്ടി, ജന അനുരാഗീ=ഹേ ഭക്തവത്സല, ശ്രീകന്താ=ലക്ഷ്മിപതേ, പ്രഗട ഭയേഉ=പ്രത്യക്ഷനായിരിക്കുന്നു.

കൗസല്യാദേവി രണ്ടു കൈയ്യുംകൂപ്പി ഇങ്ങനെ ഉണർത്തിച്ചു:– "ഹേ അനന്ത, ഏതുവിധമാണ് ഞാനങ്ങയെ സ്തുതിക്കുക! മായ, സത്വരജസ്തമോഗുണങ്ങൾ, ജ്ഞാനം എന്നിവയ്ക്കുവിട്ടുന്നു അതീതനാണ്. അഭിമാനരഹിതനാണ്. (നിരഹങ്കാരിയാണ്) വേദങ്ങളും പുരാണങ്ങളും അങ്ങയെ വർണ്ണിക്കുന്നു. കാരുണ്യത്തിൻേറയും സുഖത്തിൻേറയും സമുദ്രമാണങ്ങ്. സർവ്വഗുണനികേതവുമാണവിടുന്ന്. വേദങ്ങളും സജ്ജനങ്ങളും അങ്ങയെ വാഴ്ത്തുന്നു. അവിടുന്നു ഭക്തവത്സലനും ലക്ഷ്മീവല്ലഭനുമാണ്. ആവിധമെല്ലാമിരിക്കുന്ന അങ്ങ് എനിക്കുവേണ്ടിയാണല്ലോ പ്രത്യക്ഷനായിരിക്കുന്നത്.

ബ്രഹ്മാണ്ഡനികായാ നിർമ്മിത മായാ രോമ രോമ
പ്രതി ബേദ കഹൈ
മമ ഉര സോ ബാസീ യഹ ഉപഹാസീ സുനത
ധീര മതി ഥിര ന രഹൈ
ഉപജാ ജബ ഗ്യാനാ പ്രഭു മുസുകാനാ ചരിത
ബഹുത ബിധി കീൻഹ ചഹൈ
കഹി കഥാ സുഹാഈ മാതു ബുഝാഈ ജേഹി
പ്രകാര സുത പ്രേമ ലഹൈ

മായാ നിർമ്മിത=അങ്ങയുടെ മായയാൽ നിർമ്മിതങ്ങളായ, ബ്രഹ്മാണ്ഡനികായാ=ബ്രഹ്മാണ്ഡകോടികൾ, രോമ രോമ പ്രതി=അങ്ങയുടെ ഓരോരോ രോമത്തിലും (സ്ഥിതിചെയ്യുന്നു എന്നു്), ബേദ കഹൈ=വേദങ്ങൾ ഉദ്ഘോഷിക്കുന്നു. (എന്നിട്ടും), സോ മമ ഉര

ബാസീ=ആ അങ്ങ് എൻെറ ഉദരത്തിൽ കിടന്നു, യഹ ഉപ ഹാസീ സുനത=ഈ ഉപഹാസം കേട്ട്, ധീര മതി=ധീരന്മാരുടെ ബുദ്ധിയും, ഥിര ന രഹൈ=അസ്ഥിരമാകും, ജബ ഗ്യാനാ ഉപജാ=എപ്പോറം മാതാവിന്നു ജ്ഞാനം ഉദിച്ചുവോ (അപ്പോറം), പ്രഭു മുസുകാനാ=ഭഗവാൻ പുഞ്ചിരിതൂകി, ബഹുത ബിധി=(എന്തു കൊണ്ടെന്നാൽ)അനേകംവിധത്തിലുള്ള, ചരിത കീൻഹ ചഹൈ= ലീലകറം ചെയ്യാനാണദ്ദേഹം ആഗ്രഹിക്കുന്നതു്.

സ്വമായയാൽ സൃഷ്ടിക്കപ്പെട്ട കോടി കോടി ബ്രഹ്മാണ്ഡ ങ്ങറം അങ്ങയുടെ ഓരോ രോമത്തിലും സ്ഥിതിചെയ്യുന്നതായി വേദങ്ങറം പ്രകീത്തിക്കുന്നു. ആവിധത്തിലിരിക്കുന്ന അങ്ങാണല്ലോ എൻെറ ഉദരത്തിൽ ശയിച്ചതു്. ഈ ഉപഹാസം കേട്ട ധീരന്മാർ കൂടി അധീരരാകും. മാതാവിന്നു ജ്ഞാനോദയം ഉണ്ടായി എന്ന റിഞ്ഞു ഭഗവാൻ പുഞ്ചിരിതൂകി. ഇതുപോലെയുള്ള ലീലകറം ചെയ്യുവാനാണ് ഭഗവാൻ ആഗ്രഹിക്കുന്നതു്. അതുകൊണ്ടുതന്നെ യാകാം അദ്ദേഹം പുഞ്ചിരിതൂകിയതും.

സുഹാഈ കഥാ കഹി=(അനന്തരം ഭഗവാൻ) പൂവ്വജന്മത്തിലെ ആ സുന്ദരകഥ പറഞ്ഞു, മാതു ബുഝാഈ=അമ്മയെ ഗ്രഹിപ്പിച്ചു, ജേഹി പ്രകാര=എതുപ്രകാരമായാൽ, സുത പ്രേമ ലഹൈ=പുത്ര നെന്നുള്ള വാത്സല്യം കൗസല്യയ്ക്കുണ്ടാകുമോ ആ വിധത്തിൽ പൂവ്വ ജന്മവൃത്താന്തം മാതാവിനെ കേറംപ്പിച്ചു.

കശ്യപപ്രജാപതിയും പത്നിയും തപസ്സുചെയ്തതും മഹാവിഷ്ണു പുത്രനായി പിറക്കാൻ വരം യാചിച്ചതും ഭഗവാൻ അപ്രകാരമാ കാമെന്നു സമ്മതിച്ചതും മററുമായ സുന്ദരകഥയും, കശ്യപനും പത്നിയുമാണ് ദശരഥനും കൗസല്യയുമായി ജന്മമെടുത്തിരിക്കുന്ന തെന്ന വസ്തുതയും അമ്മയെ പറഞ്ഞു കേറംപ്പിച്ചതിൻെറ ഉദ്ദേശം തന്നെ തന്നിൽ കൗസല്യക്കു പുത്രനെന്ന പ്രതീതി ഉണ്ടാക്കുവാനാ യിരുന്നു.

മാതാ പുനി ബോലീ സോ മതി ഡോലീ തജഹു
താത യഹ രൂപാ

കീജിയ സിസുലീലാ അതിപ്രിയസീലാ യഹ സുഖ
പാരമ അനൂപാ
സുനി ബചന സുജാനാ രോദന ഠാനാ ഹോഇ
ബാലക സുര ഭൂപാ
യഹ ചരിത ജേ ഗാവഹിം ഹരിപദ പാവഹിം തേ
ന പരഹിം ഭവകൂപാ

സോ മതി ഡോലീ=ഭഗവാനാണ് പ്രത്യക്ഷനായിരിക്കുന്നതെന്ന ആ വിവേകബുദ്ധി അന്തൎദ്ധാനം ചെയ്തപ്പോഠം, മാതാ പുനി ബോലീ=(കൗസല്യാ)മാതാവു പിന്നീടു ഇങ്ങനെ പറഞ്ഞു:—, താത യഹ രൂപാ തജഹു=വത്സ, ഈ രൂപം കൈവെടിയുക, അതിപ്രിയ സീലാ=ഏററവും പ്രിയപ്പെട്ട സ്വഭാവമായ, സിസുലീലാ കീജി അ=ശിശുക്രീഡ ചെയ്യുക, യഹ അനൂപാ=ഇതാണ് (എനിക്കു) നിരുപമവും, പരമ സുഖ=പരമവുമായ സുഖം, ബചന സുനി= ഈ വാക്കുകഠം കേട്ടു്, സുജാനാ സുരഭൂപാ=ജ്ഞാനിയും ദേവരാജാവുമായ ഭഗവാൻ, ബാലക ഹോഇ=ബാലരൂപംപൂണ്ടു്, രോദന ഠാനാ=കരയാൻ തുടങ്ങി, ജേ യഹ ചരിത=ഏതൊരുത്തർ ഈ കഥ, ഗാവഹിം തേ=ഗാനംചെയ്യുന്നുവോ അവർ, ഹരിപദ പാവഹിം=സായൂജ്യം പ്രാപിച്ചു്, ഭവ കൂപാ ന പരഹിം=ഭവകൂപത്തിൽ പതിക്കാതിരിക്കുകയും ചെയ്യും.

ഭഗവാനാണ് പ്രത്യക്ഷനായിരിക്കുന്നതെന്ന ആ വിവേകബുദ്ധി അകന്ന ഉടനെ അമ്മയായ കൗസല്യ ഇപ്രകാരം പറഞ്ഞു: 'ഈ രൂപം കൈവെടിഞ്ഞു ഏററവും പ്രിയപ്രകൃതിയായ ശൈശവലീലകഠം ചെയ്യുക. എന്നെ പരമാനന്ദഭരിതയാക്കുന്നതും അതിനാൽത്തന്നെയാണ്.' കൗസല്യയുടെ ഈ വാക്കുകഠം കേട്ടു് ജ്ഞാനസ്വരൂപിയും ദേവന്മാരുടെ രാജാവുമായ ഭഗവാൻ ബാലരൂപംപൂണ്ടു് കരയാനാരംഭിച്ചു. ഈ കഥ പാരായണംചെയ്യുന്നവർ വിഷ്ണുസായൂജ്യം പ്രാപിക്കും. സംസാരകൂപത്തിൽ അവർ ഒരിക്കലും വീഴാതെയും ഇരിക്കും.

ദോ: ബിപ്ര ധേനു സുര സന്ത ഹിത ലീൻഹ മനുജ
അവതാര
നിജ ഇച്ഛാ നിർമിത തനു മായാഗുന ഗോപാര

മായാഗുന ഗോപാര=(ഏതൊരു ഭഗവാൻ) മായകളും സത്വരജസ്ത മോഗുണങ്ങൾകളും ഇന്ദ്രിയങ്ങൾകളും അതീതനാണോ അദ്ദേഹം, ബിപ്ര ധേനു സുര സന്ത ഹിത=വിപ്രന്മാരുടേയും ഗോക്കളുടേയും സുരന്മാരുടേയും സത്തുക്കളുടേയും ഹിതത്തിനുവേണ്ടി, നിജ ഇച്ഛാ നിമ്മിത=സ്വേച്ഛയാ നിമ്മിതമായ, തനു ലീൻഹ=ശരീരമെടുത്തു, മനുജ അവതാര=മനുഷ്യനായി പിറന്നിരിക്കുന്നു.

മായയ്ക്കും സത്വരജസ്തമോഗുണങ്ങൾക്കും കമ്മജ്ഞാനേന്ദ്രിയങ്ങൾക്കും അതീതനായ ഭഗവാൻ വിപ്രന്മാരുടേയും ഗോക്കളുടേയും ദേവന്മാരുടേയും ദിവ്യന്മാരുടേയും ശ്രേയസ്സിനുവേണ്ടി സ്വേച്ഛാ നിമ്മിതമായ ശരീരമെടുത്തു മനുഷ്യനായി അവതരിച്ചിരിക്കുന്നു.

ചൗ: സുനി സിസു രുദന പരമ പ്രിയ ബാനീ സംഭ്രമ
ചലി ആഈം സബ രാനീ
ഹരഷിത ജഹം തഹം ധാഈം ദാസീ ആനന്ദ
മഗന സകല പുര ബാസീ

പരമ പ്രിയ സിസു രുദന ബാനീ=ഏററവും പ്രിയപ്പെട്ട ശിശു രോദനശബ്ദം, സുനി സബ രാനീ=കേട്ട് എല്ലാ റാണിമാരും, സംഭ്രമ ചലി ആഈം=സംഭ്രമത്തോടെ ഓടിയെത്തി, ദാസീ ഹരഷിത=ദാസിമാർ സന്തുഷ്ടമാരായി, ജഹം തഹം ധാഈം=അങ്ങുമിങ്ങും ഓടിനടക്കുന്നുണ്ട്, സകല പുര ബാസീ=സകല നഗരവാസികളും, ആനന്ദ മഗന=ആനന്ദമഗ്നരായി.

ഏററവും പ്രിയപ്പെട്ട ശിശുരോദനശബ്ദം കേട്ട റാണിമാരെല്ലാം സസംഭ്രമം ഓടിയെത്തി. ദാസിമാരാകട്ടേ സന്തുഷ്ടമാരായി അങ്ങിങ്ങു ഓടിനടക്കുന്നു. നഗരവാസികളെല്ലാം പരമാനന്ദഭരിതരായിത്തീൻ. (രാമജന്മത്തെപ്പററി കേട്ടതിനാൽ എന്നത്ഥം.)

ദസരഥ പുത്രജനമ സുനി കാനാ മാനഹ്ഹം
ബ്രഹ്മാനന്ദ സമാനാ
പരമ പ്രേമ മന പുലക സരീരാ ചാഹത ഉഠന
കരത മതി ധീരാ

പുത്ര ജനമ=പുത്രജനനത്തെപ്പററി, കാനാ സുനി=കാതുകൾകൊണ്ടു കേട്ടിട്ടു, ദസരഥ=ദശരഥമഹാരാജാവു്, ബ്രഹ്മാനന്ദ സമാനാ മാനഹ്ഹം=ബ്രഹ്മാനന്ദാനുഭൂതിയ്ക്കു വശഗനായോ എന്നു തോന്നും, മന പരമ പ്രേമ=മനസ്സിലുണ്ടായ വർദ്ധിച്ച പ്രേമത്താൽ, സരീരാ പുലക=ശരീരം പുളകിതമായി, ഉഠന ചാഹത മതി ധീരാ കരത= എഴുന്നേല്ക്കാൻ ആഗ്രഹിച്ചു. ബുദ്ധിക്കു സ്ഥൈര്യം ഉണ്ടാക്കാനും ശ്രമിച്ചു.

കൗസല്യയിൽ തനിക്കൊരു പുത്രൻ ജാതനായിരിക്കുന്നു എന്നു കാതുകളെക്കൊണ്ടു കേട്ട മഹാരാജാവിൻെറ അപ്പഴത്തെ സ്ഥിതി കണ്ടാൽ ആക്കും തോന്നും അദ്ദേഹം ബ്രഹ്മാനന്ദത്തിൽ മുഴുകിയിരിക്കുകയാണോ എന്നു്. ആത്മവിസ്മൃതിയാണല്ലോ ബ്രഹ്മാനന്ദത്തിൻെറ ലക്ഷ്യം. അദ്ദേഹത്തിൻെറ ഹൃദയം പരമാനന്ദഭരിതവും ദേഹം പുളകിതവുമായിത്തീൎന്നു. ബുദ്ധിയെ സ്ഥിരപ്പെടുത്തിക്കൊണ്ടു ഇരുന്നിടത്തുനിന്നു എഴുന്നേല്ക്കാൻ അദ്ദേഹം ആശിച്ചു.

ജാകര നാമ സുനത സുഭ ഹോഇ മോരേ ഗ്രഹ
ആവാ പ്രഭു സോഇ
പരമാനന്ദ പൂരി മന രാജാ കഹാ ബുലാഇ
ബജാവഹു ബാജാ

ജാകര നാമ സുനത=(ദശരഥൻ ആത്മഗതംചെയ്തു) ആരുടെ പേർ കേൾക്കുന്നതുകൊണ്ടുതന്നെ, സുഭ ഹോഇ=മംഗളമുണ്ടാകുന്നുവോ, സോഇ പ്രഭു=ആ ഭഗവാൻ, മോരേ ഗ്രഹ=എൻെറ ഗൃഹത്തിൽ എഴുന്നള്ളിയിരിക്കുന്നു, രാജാ മന=രാജാവിൻെറ മനസ്സു്, പരമാനന്ദ പൂരി=പരമാനന്ദപൂൎണ്ണമായി, ബുലാഇ കഹാ=(സേവക

ന്മാരെ) വിളിച്ചു കല്പിച്ചു, ബാജാ ബജാവഹു=വാദ്യങ്ങരം മുഴക്കി ക്കുവിൻ (എന്നു്).

ദശരഥമഹാരാജാവു ഈവിധം ആത്മഗതംചെയ്തു. 'ആരുടെ പേർ കേരംക്കുന്നതുകൊണ്ടുതന്നെ ശ്രോതാവിനു മംഗളമുണ്ടാകുന്നു, ആ ഭഗവാൻ എൻെറ ഭവനത്തിൽ എഴുന്നള്ളിയിരിക്കുന്നു.' മഹാരാജാവിൻെറ മനസ്സു പരമാനന്ദഭരിതമായി. അദ്ദേഹം സേവകന്മാരെ വിളിച്ചു വാദ്യങ്ങരം മുഴക്കിക്കുവാൻ കല്പന നല്കി.

ഗുരു ബസിഷ്ഠ കഹം ഗയേഉ ഹംകാരാ ആഏ
ദ്വിജൻഹ സഹിത നൃപദ്വാരാ
അനുപമ ബാലക ദേഖിൻഹ ജാഇ രൂപരാസി
ഗുന കഹി ന സിരാഇ

ഗുരു വസിഷ്ഠ കഹം=ആചാര്യവസിഷ്ഠനെ, ഹങ്കാരാ ഗയേഉ= വിളിക്കാൻ ആരം പോയി, ദ്വിജൻഹ സഹിത=ബ്രാഹ്മണരൊന്നിച്ചു (വസിഷ്ഠൻ), നൃപദ്വാരാ ആഏ=കൊട്ടാരത്തിൻെറ പ്രവേശനദ്വാരത്തിൽ സന്നിഹിതനായി, അനുപമ ബാലക=അനുപമനായ ബാലനെ (അവർ), ജാഇ ദേഖിൻഹ=ചെന്നു കണ്ടു, രൂപ ഗുന രാസി=ബാലൻെറ രൂപഗുണസമൂഹം, സിരാഇ ന കഹി= വണ്ണനാതീതമാണു്.

ആചാര്യനായ വസിഷ്ഠമഹർഷിയെ കൂട്ടിക്കൊണ്ടുവരാൻ മഹാരാജാവു കല്പിച്ചു. വസിഷ്ഠൻ ബ്രാഹ്മണരുമൊന്നിച്ചു കൊട്ടാരത്തിലേക്കുള്ള പ്രവേശനദ്വാരത്തിൽ സന്നിഹിതനായി. അനുപമനായ ബാലനെ അവർ ചെന്നു കണ്ടു. ആ ബാലൻെറ രൂപഗുണങ്ങരം വണ്ണനാതീതങ്ങളാണു്.

ദോ: തബ നന്ദീമുഖ ശ്രാദ്ധ കരി ജാത കരമ സബ
കീൻഹ
ഹാടക ധേനു ബസന മനി നൃപ ബിപ്രൻഹ
കഹം ദീൻഹ

തബ ദൃപ=ആ സന്ദർഭത്തിൽ രാജാവു്, നാന്ദീമുഖ ശ്രാദ്ധ കരി=നാന്ദീമുഖശ്രാദ്ധം കഴിച്ചു്, സബ ജാത കരമ=എല്ലാ ജാതകർമ്മച്ചടങ്ങുകളും, കീൻഹ=നിർവ്വഹിച്ചു, ബിപ്രൻഹ കഹം=ബ്രാഹ്മണക്കായി, ഹാടക ധേനു ബസന മനി ദീൻഹ=സ്വർണ്ണം, പശുക്കൾ, വസ്ത്രങ്ങൾ, രത്നങ്ങൾ എന്നിവ ദാനംചെയ്തു.

ആ അവസരത്തിൽ ദശരഥരാജാവു് നാന്ദീമുഖശ്രാദ്ധവും തുടൎന്നു് ജാതകർമ്മച്ചടങ്ങുകളും നിർവ്വഹിച്ചു. അനന്തരം സ്വർണ്ണം, പശുക്കൾ, വസ്ത്രങ്ങൾ, രത്നങ്ങൾ എന്നിവ അദ്ദേഹം ബ്രാഹ്മണൎക്കു ദാനംചെയ്തു. [പിതൃക്കളുടെ സദ്ഗതി ലക്ഷ്യമാക്കി ശ്രദ്ധാപൂർവ്വം ചെയ്യുന്ന കർമ്മത്തിനാണു് ശ്രാദ്ധം എന്നു പറയാറുള്ളതു്. ശുഭകാര്യങ്ങളിൽ ചെയ്യുന്ന ശ്രദ്ധാപൂർവ്വകങ്ങളായ കർമ്മങ്ങൾക്കു നാന്ദീമുഖശ്രാദ്ധം എന്നാണു് പേർ. ജാതകർമ്മം എന്നു പറയുന്നതു ശിശുക്കളുടെ ജനനവേളയിൽ നടത്തുന്ന ചടങ്ങുകളെയാകുന്നു. ജാതകർമ്മവിധി ഏതാണ്ടിപ്രകാരമാണു്. ആദ്യമായി ജാതകന്റെ പിതാവു് സ്നാനംചെയ്തു് ഇഷ്ടദേവതമാരെ പൂജിച്ചു് അരിപ്പൊടിയും മലർപ്പൊടിയും ശിശുവിന്റെ നാവിൽ തേയ്ക്കുന്നു. പിന്നീടു നെയ്യു പുരട്ടുന്നു. അനന്തരം പൊക്കിൾക്കൊടി ഛേദിക്കാനും കുട്ടിക്കു പാൽ കൊടുക്കാനും ആജ്ഞനൽകുന്നു.]

ചൗ: ധ്വജ പതാക തോരന പുര ഛാവാ. കഹി ന
ജാഇ ജേഹി ഭാംതി ബനാവാ
സുമന ബൃഷ്ടി അകാസ തേം ഹോഈ ബ്രഹ്മാനന്ദ
മഗന സബ കോഈ

ധ്വജ പതാകാ=കൊടിമരങ്ങളാലും കൊടിക്കൂറകളാലും, തോരന പുര ഛാവാ=തോരണങ്ങളാലും നഗരം സമ്പൂർണ്ണമായി. ജേഹി ഭാംതി ബനാവാ=ഏതുവിധമുള്ള അലങ്കാരങ്ങളൊക്കെയുണ്ടായെന്നു, കഹി ന ജാഇ=വർണ്ണിക്കുക ശക്യമല്ല. അകാസ തേം=ആകാശത്തിൽനിന്നു്, സുമന ബൃഷ്ടി ഹോഈ=പുഷ്പവർഷം ഉണ്ടായി. സബ കോഈ=എല്ലാവരും, ബ്രഹ്മാനന്ദ മഗന=ബ്രഹ്മാനന്ദമഗ്നരായി ഭവിച്ചു.

കൊടിമരങ്ങൾ, പതാകകൾ, തോരണങ്ങൾ എന്നിവകൊണ്ടു് അയോധ്യാനഗരം പൂർണ്ണമായി. നഗരത്തിലെ ആഡംബരങ്ങൾ വർണ്ണ്യാതീതങ്ങളാണു്. ആകാശത്തിൽനിന്നു പൂമഴയുണ്ടായി. എല്ലാവരും ബ്രഹ്മാനന്ദത്തിൽ മുഴുകി.

ബൃന്ദ ബൃന്ദ മിലി ചലീം ലോഗാഈം സഹജ
സിംഗാര കിഏ ഉഠി ധാഈം
കനക കലസ മംഗല ഭരി ഥാരാ ഗാവത പൈഠഹിം
ഭൂപദ്വാരാ

ലോഗാഈം ബൃന്ദ ബൃന്ദ മിലി=സ്ത്രീകൾ സംഘം സംഘമായി ചേർന്നു, ചലീം=സഞ്ചരിച്ചുകൊണ്ടിരുന്നു. സഹജ സിംഗാര കിഏ=(സന്തോഷാധിക്യത്താൽ) സ്വാഭാവികമായ ശൃംഗാരത്തോടുകൂടിത്തന്നെ, ഉഠി ധാഈം=എഴുന്നേററു പാഞ്ഞുകൊണ്ടിരുന്നു. കനക കലസ=സ്വർണ്ണകുംഭങ്ങളിലും, ഥാരാ മംഗല ഭരി=താലങ്ങളിലും മംഗളപദാർത്ഥങ്ങൾ നിറച്ചു് അവ വഹിച്ചുകൊണ്ടും, ഗാവത ഭൂപദ്വാരാ=ഗാനം ചെയ്തുകൊണ്ടും കൊട്ടാരപ്രവേശദ്വാരത്തിലേക്കു്, പൈഠഹിം=ആഹ്ലാദപൂർവ്വം പൊയ്ക്കൊണ്ടിരുന്നു.

സ്ത്രീകൾ കൂട്ടംകൂട്ടമായി പൊയ്ക്കൊണ്ടിരിക്കുന്നു; രാമജനനത്തെക്കുറിച്ചു കേൾക്കയാൽ വർദ്ധിച്ച സന്തോഷത്തോടുകൂടിയവരായിച്ചമഞ്ഞ സ്ത്രീകൾ, പുതുതായി മോടിപിടിപ്പിക്കാൻ നില്ക്കാതെ സ്വാഭാവികമായ ശൃംഗാരത്തോടുകൂടിത്തന്നെ സഞ്ചരിച്ചു അവർ കനകകലശങ്ങളിലും കനകത്താലങ്ങളിലും മംഗളപദാർത്ഥങ്ങൾ നിറച്ചു് അവ വഹിച്ചുംകൊണ്ടു മംഗളഗാനം പാടി രാജമന്ദിരദ്വാരം ലക്ഷ്യമാക്കി ആഹ്ലാദപൂർവ്വകം നടന്നു.

കരി ആരതി നേവഛാവരി കരഹീം ബാര ബാര
സിസു ചരനഹി പരഹീം
മാഗധ സൂത ബന്ദി ഗന ഗായക പാവന ഗുന
ഗാവഹിം രഘുനായക

ആരതി കരി=(ആ സ്ത്രീസമൂഹം രാമന്നു്) ദീപാരാധന ചെയ്തും, നേവഛാവരി=ദാനങ്ങൾ ചെയ്തും, ബാര ബാര=ഇടയ്ക്കിടെ, സിസു ചരനഹി = ശിശുപാദങ്ങളിൽ, പരഹീം=പതിച്ചുംകൊണ്ടിരുന്നു. മാഗധ സൂത=മാഗധന്മാർ സൂതന്മാർ, ബന്ദിഗന ഗായക= വന്ദികൾ, ഗായകന്മാർ (ഇവരെല്ലാം), രഘുനായക പാവന ഗുന= രാമൻെറ പവിത്രഗുണങ്ങൾ, ഗാവഹിം=ഗാനം ചെയ്തുകൊണ്ടിരുന്നു.

സ്ത്രീകളുടെ ആ സംഘം ബാലന്നു ദീപാരാധനചെയ്തും, അൎത്ഥികൾക്കു ദാനങ്ങൾ ചെയ്തും കൂടെക്കൂടെ ശിശുവിൻെറ പാദങ്ങളിൽ പ്രണിപതിച്ചും അവരുടെ സ്നേഹാദരങ്ങൾ പ്രകടിപ്പിച്ചു. മാഗധന്മാരും സൂതന്മാരും വന്ദികളും ഗായകന്മാരും ശ്രീരാമൻെറ പവിത്രഗുണങ്ങൾ ഗാനംചെയ്തു.

സരബസ ദാന ദീൻഹ സബ കാഹൂ ജേഹിപാവാ
രാഖാ നഹിം താഹൂ
മൃഗമദ ചന്ദന കുങ്കുമ കീചാ മചീ സകല ബീഥിൻഹ
ബിച ബീചാ

സബകാഹൂ=(രാജാവു്) എല്ലാവൎക്കും, സരബസ ദാന ദീൻഹ= സൎവ്വസ്വദാനം ചെയ്തു. ജേഹിപാവാ താഹൂ=എന്താൎജ്ജിച്ചുവോ അവ, രാഖാ നഹിം=അവശേഷിപ്പിച്ചില്ല. സകല ബീഥിൻഹ= എല്ലാ വീഥികളിലും, ബിച ബീചാ=ഇടയിലിടയിൽ, മൃഗമദ ചന്ദന=കസ്തൂരി, ചന്ദനം, കുങ്കുമ കീചാ മചീ=കുങ്കുമം എന്നിവയുടെ ചാറു തളിക്കയാൽ ചെളി കെട്ടിയതുപോലെയായി.

ദശരഥമഹാരാജാവിൻെറ ആൎജ്ജിതങ്ങളെല്ലാംതന്നെ, ഒന്നും അവശേഷിപ്പിക്കാതെ അൎത്ഥികൾക്കു സൎവ്വസ്വദാനം ചെയ്തു.

എല്ലാ വീഥികളിലും ഇടയ്ക്കിടയ്ക്കു കസ്തൂരിച്ചാറും ചന്ദനച്ചാറും കുങ്കുമച്ചാറും തളിക്കുകയാൽ ചളികെട്ടിയതുപോലുള്ള പ്രതീതിയുണ്ടായി. ['ഉണ്ണിയുണ്ടായ സന്തോഷംകൊണ്ടുടൻ പുണ്യലോകായഭ്രതി കൊടുക്കയാൽ ആലവട്ടം കുട തഴയെന്നിയെ ശേഷിച്ചില്ലൊന്നും ഭൂപനു' എന്നു് എഴുത്തച്ഛനും പാടുകയുണ്ടായിട്ടുണ്ടു്.]

ദോ: ഗൃഹ ഗൃഹ ബാജ ബധാവ സുഭ പ്രഗടേ സുഷമാ
കന്ദ
ഹരഷവന്ത സബ ജഹം തഹം നഗര നാരി നര
ബൃന്ദ

സുഷമാ കന്ദ പ്രഗടേ=സുഷമാകന്ദമായ ഭഗവാൻ അവതരിച്ചു. ഗൃഹ ഗൃഹ=(അതിനാൽ) ഗൃഹംതോറും, സുഭ ബാജ ബധാവ= മംഗളവാദ്യങ്ങൾ മുഴങ്ങി, നഗര ജഹം തഹം=നഗരത്തിൽ (എവിടെയൊക്കെ നോക്കുന്നുവോ അവിടെയെല്ലാം), നാരി നര ബൃന്ദ സബ=സ്ത്രീപുരുഷസമൂഹമെല്ലാം, ഹരഷവന്ത=സന്തോഷ ഭരിതരാണ്.

ദ്യുതിയുടെ നിദാനമായ ഭഗവാൻ ഏതൊരു നഗരത്തിൽ അവതരിച്ചുവോ ആ നഗരത്തിലെ ഓരോ ഗൃഹത്തിലും മംഗളവാദ്യങ്ങൾ മുഴക്കി. നഗരത്തിൽ നോക്കുന്നിടത്തൊക്കെ ആബാലവൃദ്ധം ജനങ്ങൾ സന്തോഷഭരിതരായിത്തന്നെ നിലകൊള്ളുന്നു.

ചൌ: കൈകയ സുതാ സുമിത്രാ ദോഊ സുന്ദര സുത
ജനമത ഭഈം ഓഊ
വോഹ സുഖ സമ്പതി സമയ സമാജാ കഹി ന
സകൈ സാരദ അഹിരാജ

കൈകയ സുതാ സുമിത്രാ=കൈകേയിയും സുമിത്രയും, ദോഊ= രണ്ടുപേരും, സുന്ദര സുത ഓഊ=സുന്ദരന്മാരായ പുത്രന്മാക്ക്, ജനമത ഭഈം=ജന്മദാനം ചെയ്തു, വോഹ സമയ സമാജ സുഖ സമ്പതി= ആ സമയത്തു ജനങ്ങൾക്കുണ്ടായ സുഖസമ്പത്തുക്കൾ, സാരദ അഹിരാജാ=സരസ്വതിക്കും ആദിശേഷനും, കഹി ന സകൈ= വർണ്ണിക്കുക ശക്യമല്ല.

കൈകേയിയും സുമിത്രയും യഥാകാലം മൂന്നു ബാലന്മാരെ പ്രസവിച്ചു. അങ്ങനെ നാലാൺകുട്ടികൾ അയോധ്യയിൽ ജാതരായിരിക്കുന്നു എന്നറിഞ്ഞു ജനങ്ങൾക്കുണ്ടായ സന്തോഷൈശ്വര്യങ്ങൾ എത്രത്തോളമെന്നു വാണീദേവിക്കും ആദിശേഷനുംകൂടി വർണ്ണിക്കുക സാധ്യമല്ല.

അവധ പുരീ സോഹൈ ഏഹി ഭാംതീ പ്രഭുഹി
മിലന ആഈ ജനു രാതീ
ദേഖി ഭാനു ജനു മന സകുചാനീ തദവി ബനീ
സന്ധ്യാ അനുമാനീ

രാതീ പ്രഭുഹി മിലന=നിശാദേവി ഭഗവാനെ കാണാൻ, ജനു ആഈ ഏഹി ഭാംതീ=വന്നിരിക്കുകയാണോ എന്നു തോന്നുമാറ് അപ്രകാരം, അവധപുരീ സോഹൈ=അയോധ്യാനഗരം ശോഭിച്ചു, ഭാനു ദേഖി=സൂര്യനെ കണ്ടിട്ട്, മന ജനു സകുചാനീ=മനസ്സിനു സങ്കോചമുണ്ടായിട്ടോ എന്നു തോന്നുമാറ്, തദവി അനുമാനീ= ആ അവസ്ഥയിലും മനസ്സിൽ ആലോചിച്ചു (രാത്രി), സന്ധ്യാ ബനീ=സന്ധ്യാരൂപം കൈക്കൊണ്ടു.

നിശാദേവി ഭഗവല്ദർശനാർത്ഥം സമാഗതയായിരിക്കയാണോ എന്നു തോന്നുമാറു അയോധ്യാനഗരം ശോഭിച്ചു. സൂര്യനെ കാണുന്ന നിമിഷത്തിൽ തന്റെ കഥ കഴിയുമല്ലോ എന്നു കരുതിയാകാം ആ ദേവി നന്നായാലോചിച്ചതിനുശേഷം സന്ധ്യാരൂപം കൈക്കൊണ്ടതു്. [സന്ധ്യാവേളയിൽ പകലിന്റെ അംശവും രാത്രിയുടെ അംശവും അടങ്ങിയിട്ടുണ്ടല്ലൊ.]

അഗര ധൂപ ബഹു ജനു അംധിയാരീ ഉഡൈ
അബീര മനഹും അരുനാരീ
മന്ദിര മനി സമൂഹ ജനു താരാ നൃപ ഗൃഹ കലസ
സോ ഇന്ദു ഉദാരാ

അംധിയാരീ ജനു=അന്ധകാരം വ്യാപിച്ചിരിക്കുകയോ എന്നു തോന്നുമാറു്, അഗര ധൂപ ബഹു=അകിലിൽനിന്നു പുകപൊങ്ങി എങ്ങും പരന്നു, അബീര ഉഡൈ=കുങ്കുമം പാറുന്നതുകണ്ടാൽ, അരുനാരീ മനഹും=സന്ധ്യാരാഗമാണോ എന്നു തോന്നും, മന്ദിര മനി സമൂഹ=രാജഗൃഹത്തിൽ ഉള്ള രത്നസമൂഹം കണ്ടാൽ, ജനു താരാ=നക്ഷത്രങ്ങളാണോ എന്നു തോന്നും, സോ നൃപ ഗൃഹ കലസ=കൊട്ടാരത്തിന്റെ താഴികക്കുടം കണ്ടാൽ, ഉദാരാ ഇന്ദു= ഉദാരനായ ചന്ദ്രനാണോ എന്നും തോന്നും.

അകിലിൽനിന്നു അന്തരീക്ഷത്തിലേക്കു വ്യാപിച്ചിരിക്കുന്ന ധൂപം അന്ധകാരമായും കുങ്കമപ്രസാരം സന്ധ്യാരാഗമായും രാജഗൃഹത്തിലുള്ള വിവിധരത്നസമൂഹം നക്ഷത്രപാളിയായും കൊട്ടാരത്തിൻെറ താഴികക്കുടം പൂൎണ്ണചന്ദ്രനായും കവി ഉൽപ്രേക്ഷിക്കുന്നു.

ഭവന ബേദധ്വനി അതി മൃദു ബാനീ ജനു ഖഗ
മുഖര സമയ അനുമാനീ
കൗതുക ദേഖി പതംഗ ഭുലാന ഏക മാസ തേഇ
ജാത ന ജാനാ

സമയ അനുമാനീ ഖഗ=അവസരോചിതമായി പക്ഷികൾ, മുഖര ജനു=ഗാനം ചെയ്യുന്നുവോ എന്നു തോന്നുമാറു്, അതി മൃദു ബാനീ ഭവന=ഏററവും കോമളസ്വരത്തിൽ കൊട്ടാരത്തിൽനിന്നു്, ബേദധ്വനി=വേദധ്വനിയുണ്ടായി, കൗതുക ദേഖി=(ഈ) കൗതുകം വീക്ഷിച്ചു്, പതംഗ ഭുലാനാ=സൂൎയ്യൻ വിസ്മൃതിയുണ്ടായി, തേഇ ഏക മാസ ജാത=അദ്ദേഹം ഒരുമാസം പോയതു്, ന ജാനാ=അറിഞ്ഞതേ ഇല്ല.

പ്രഭാതവേളയാണെന്നറിഞ്ഞു പക്ഷികൾ കളനാദം മുഴക്കുകയാണോ എന്നു തോന്നും കൊട്ടാരത്തിൽനിന്നു ബഹിൎഗ്ഗമിക്കുന്ന പരമോദാരമധുരങ്ങളായ വേദസൂക്തങ്ങളുടെ ഉച്ചാരണം കേട്ടാൽ. അയോധ്യയിലെ വൈചിത്ര്യങ്ങൾ വീക്ഷിച്ച സൂൎയ്യനുപോലും ആത്മവിസ്മൃതി ഉണ്ടായി. ഉദയാസ്തമയങ്ങൾ അദ്ദേഹം അറിയുന്നതേ ഇല്ല. ഇത്തരത്തിലാണു് ഒരുമാസം പോയതെന്നും സൂൎയ്യദേവൻ ഗ്രഹിക്കുകയുണ്ടായില്ല.

ദോ: മാസ ദിവസ കര ദിവസ ഭാ മരമ ന ജാനൈ
കോഇ
രഥസമേത രബി ഥാകേഉ നിസാ കവന
ബിധി ഹോഇ

ദിവസ=ഒരു ദിവസം, മാസ ദിവസ കര ഭാ=ഒരു മാസത്തിൻെറ ദൈൎഘ്യത്തോടുകൂടിയതായിഭവിച്ചു, മരമ കോഇ ന ജാനൈ=

സൂക്ഷ്മം ആരും അറിഞ്ഞില്ല, രവി രഥസമേത=സൂര്യൻ രഥസമേതം, ഥാകേഉ=അനങ്ങാതെനിന്നു, കവന ബിധി=(ആ സ്ഥിതിക്ക്) ഏതുപ്രകാരമാണു്, നിസാ ഹോഇ=രാത്രി ഉണ്ടാവുക?

ഒരു മാസത്തിലെ ദിവസങ്ങൾക്കു് എത്ര ദൈർഘ്യമുണ്ടോ അത്രയും ദൈർഘ്യം ഒരൊററ ദിവസത്തിനുള്ളതായി ജനങ്ങൾക്കു തോന്നി. എന്താണു് ഈ അതിദൈർഘ്യത്തിന്നു് ഹേതു? അതാർക്കും അറിഞ്ഞുകൂടാ. [എല്ലാവരും ആനന്ദനിമഗ്നരായിരുന്നതിനാൽ ദിവസത്തിൻെറ ദൈർഘ്യം അറിഞ്ഞില്ലെന്നു ഭാവം] സൂര്യൻ രഥവുമായി നിശ്ചലം നിന്നു. [അദ്ദേഹത്തിൻെറ വംശത്തിൽ ഭഗവാൻ അവതരിച്ചിരിക്കുന്നതിനാൽ ആ ഭഗവാനെ കാണാൻ സൂര്യൻ വളരെനേരം ചെലവഴിച്ചു എന്നു ഭാവം] പകൽപോകാൻ ഭാവമില്ലെങ്കിൽ രാത്രി എങ്ങനെ ഉണ്ടാകും?

ചൌ: യഹരഹസ്യ കാഹൂ നഹിം ജാനാ ദിനമനി
ചലേ കരത ഗുനഗാനാ
ദേഖി മഹോത്സവ സുര മുനി നാഗാ ചലേ
ഭവന ബരനത നിജ ഭാഗാ

യഹരഹസ്യ=ഈ രഹസ്യം, കാഹൂ നഹിം ജാനാ=ആരും അറിഞ്ഞില്ല, ദിനമനി ഗുനഗാനാ കരതേ=സൂര്യൻ (രാമൻെറ) ഗുണങ്ങൾ ഗാനംചെയ്തുകൊണ്ടു്, ചലേ സുരമുനി നാഗാ=സഞ്ചരിച്ചു. സുരന്മാരും മുനിമാരും നാഗന്മാരും, മഹോത്സവ ദേഖി=(ശ്രീരാമജന്മ) മഹോത്സവം വീക്ഷിക്കാനുണ്ടായ, നിജ ഭാഗ്യ=തങ്ങളുടെ ഭാഗധേയത്തെ, ബരനത ചലേ=വർണ്ണിച്ചുകൊണ്ടു് പുറപ്പെട്ടു.

പകലിൻെറ ദൈർഘ്യത്തിന്നു കാരണം ആരും അറിഞ്ഞില്ല. ദിനനാഥനായ സൂര്യൻ ശ്രീരാമൻെറ അപദാനങ്ങൾ ഗാനംചെയ്തുകൊണ്ടു സഞ്ചരിച്ചു. ദേവന്മാരും മുനിമാരും നാഗന്മാരും രാമജന്മമഹോത്സവം വീക്ഷിക്കാൻ തങ്ങൾക്കു ഭാഗ്യം കൈവന്നതിനെ പ്രകീർത്തിച്ചുകൊണ്ടു് അയോധ്യയിൽനിന്നു മടങ്ങിപ്പോയി.

ഔരെ ഏക കഹൌം നിജ ചോരീ സുനു ഗിരിജാ
അതി ദൃഢ മതി തോരീ

കാക ഭുസുണ്ഡി സംഗ ഹമ ദോഉ മനുജ രൂപ
കൈ ജാപര ഹോഊ

ഔരൌ നിജ ചോരീ ഏക കഹഊം=(ശിവൻ പറഞ്ഞു) ഇക്കൂട്ടത്തിൽ ഞാനെൻെറ ഒരു രഹസ്യംകൂടി പറഞ്ഞുകൊള്ളട്ടെ, ഗിരിജാസുനു=ഹേ ഗിരിജേ, കേൾക്ക, തോരീ മതി അതി ദൃഢ=നിൻെറ ബുദ്ധികൾ (ഇപ്പോൾ) ഏററവും സ്ഥിരതവന്നിരിക്കുന്നു, കാക ഭുസുണ്ഡി ഹമ ദോഉ=കാക ഭുസുണ്ഡിയും ഞാനും (ഇരുവരും), സംഗ=ഒന്നിച്ച്, മനുജ രൂപ കോഉ=മനുഷ്യവേഷത്തിൽ ആരും, നാഹിം ജാനൈ=അറിയാതെ.

പരമാനന്ദ പ്രേമ സുഖ ഫൂലേ ബീഥിൻഹ
ഫിരഹിം മഗന മന ഭൂലേ
യഹ സുഭ ചരിത ജാന പൈ സോഊ കൃപാരാമ
കൈ ജാ പര ഹോഊ

പരമാനന്ദ=(ജന്മോത്സവത്തിൻെറ) പരമാനന്ദത്തിലും, പ്രേമസുഖ ഫൂലേ=പ്രേമസുഖത്തിലും പ്രഫുല്ലിതരായി, മഗന മന=ആമഗ്നഹൃദയരായി, ബീഥിൻഹ=തെരുവുകളിൽ, ഭൂലേ ഫിരഹിം=ഞങ്ങളെത്തന്നെ മറന്നു അലഞ്ഞുതിരിഞ്ഞിരുന്നു, ജാ പര=ഏതൊരുവനിൽ, രാമ കൈ കൃപാ ഹോഊ=രാമൻ കൃപാലുവാണോ, സോഊ യഹ സുഭ ചരിത=അവൻ ഈ ശുഭചരിത്രം, ജാന പൈ=അറിവാൻ ശക്തനാണ്.

രാമജന്മോത്സവം നിമിത്തമുണ്ടായ പരമാനന്ദത്തിലും പ്രേമത്തിലും സുഖത്തിലും പ്രഫുല്ലിതരായി ഞങ്ങൾ — ഞാനും കാക ഭുസുണ്ഡിയും — ഞങ്ങളെത്തന്നെ മറന്നു അയോദ്ധ്യയിലെ തെരുവുകളിൽ അലഞ്ഞുനടക്കുകയുണ്ടായി. രാമൻ ആരിൽ കൃപാലുവാണോ അവൻ ഈ മംഗളചരിത്രം അറിയുവാൻ ശക്തനാണ്.

തേഹി അവസര ജോ ജേഹി ബിധി ആവാ ദീൻഹ
ഭൂപ ജോ ജേഹി മന ഭാവാ

ഗജ രഥ തുരംഗ ഹേമ ഗോ ഹീരാ ദീൻഹ നൃപ
നാനാ ബിധി ചീരാ

തേഹി അവസര=ആ ജന്മോത്സവാഘോഷവേളയിൽ, ജോ ജേഹി ബിധി ആവാ=ആർ ഏതുപ്രകാരം വന്നുവോ, ജോ ജേഹി മന ഭാവാ=ആൎക്കു എപ്രകാരമായാൽ സംതൃപ്തിയാകുമോ അതെല്ലാം, ഭൂപ ദീൻഹ=രാജാവു നല്കി, നൃപ രഥ ഗജ=രാജാവു, രഥങ്ങൾ, ഗജങ്ങൾ, തുരംഗ ഹേമ ഗോ ഹീരാ=കുതിരകൾ, സ്വൎണ്ണം, പശുക്കൾ. മുത്തു്, നാനാബിധി ചീരാ=പലവിധത്തിലുള്ള വസ്ത്രങ്ങൾ എന്നിവ അൎത്ഥികൾക്കു കൊടുത്തു.

ശ്രീരാമജന്മോത്സവവേളയിൽ ആരെല്ലാം ഏതെല്ലാം വിധത്തിൽ സംബന്ധിച്ചുവോ ആൎക്കു എങ്ങനെയൊക്കെയായാൽ സംതൃപ്തി ഉണ്ടാകുമോ ആ വിധത്തിലെല്ലാം രാജാവു ദാനംചെയ്തു. ആനകൾ, കുതിരകൾ, തേരുകൾ, സ്വൎണ്ണം, പശുക്കൾ, മുത്തു്, പലവിധത്തിലുള്ള വസ്ത്രങ്ങൾ എന്നിവ രാജാവു അൎത്ഥികൾക്കു നൽകി.

ദോ: മന സന്തോഷ സബൻഹി കേ ജഹം തഹം
ദേഹിം അസീസ
സകല തനയ ചിരജീവഹു തുലസീദാസ കേ
ഈസാ

സബൻഹി കേ മന=എല്ലാവരുടേയും മനസ്സു്, സന്തോഷ=സന്തുഷ്ടമായി, ജഹം തഹം=അങ്ങുമിങ്ങും(നിന്നു്) അവർ, തുലസീദാസ കേ ഈസാ=തുളസീദാസന്റെ ദൈവതങ്ങളും (ദശരഥരാജാവിന്റെ), തനയ സകല=പുത്രന്മാരുമായ എല്ലാവരും, ചിരജീവഹു= ചിരഞ്ജീവികളായ് ഭവിക്കട്ടെ എന്നു, അസീസ ദേഹിം=ആശിസ്സു നൽകിക്കൊണ്ടിരുന്നു.

അഭീഷ്ടസിദ്ധി വന്നതിനാൽ അൎത്ഥികളുടെയെല്ലാം മനസ്സിൽ അതിയായ സന്തോഷമുണ്ടായി. അവർ അങ്ങുമിങ്ങും നിന്നു കൊണ്ടു ദശരഥമഹാരാജാവിന്റെ പുത്രന്മാരും തുളസീദാസന്റെ

ദൈവതങ്ങളുമായ നാൽവരും ചിരഞ്ജീവികളായി ഭവിക്കട്ടെ എന്നു ആശിസ്സു നൽകി.

ചൗ: കഛുക ദിവസ ബീതേ ഏഹി ഭാംതീ; ജാത ന
ജാനീ ദിന അരു രാതീ
നാമ കരന കര അവസര ജാനീ ഭൂപ ബോലി
പഠഏ മുനി ഗ്യാനീ

കഛുക ദിവസ ഏഹി ഭാംതി=കുറെ ദിവസം ഇപ്രകാരം, ബീതേ ദിന അരു രാതീ=കഴിഞ്ഞു. പകലും രാവും, ജാത ന ജാനീ=പോയതു ആരും അറിഞ്ഞില്ല, നാമകരന കര=നാമകരണത്തിനു, അവസര ജാനീ ഭൂപ=അവസരമായെന്നറിഞ്ഞു് രാജാവു്, ഗ്യാനീ മുനി=ജ്ഞാനിയായ മുനിയെ, ബോലി പഠഏ=വിളിക്കാൻ ആളെ അയച്ചു.

ദിവസങ്ങളിങ്ങനെ കുറെ കഴിഞ്ഞു. ദിനരാത്രങ്ങൾ പൊയ്ക്കൊണ്ടിരിക്കുന്ന കഥയേ ആരും അറിഞ്ഞില്ല. പുത്രന്മാക്ക നാമകരണത്തിനുള്ള അവസരമായി എന്നു കണ്ടു ദശരഥമഹാരാജാവു് ജ്ഞാനിയും മുനീശ്വരനുമായ ആചാര്യവസിഷ്ഠനെ കൂട്ടിക്കൊണ്ടുവരാൻ ആളെ അയച്ചു.

കരി പൂജാ ഭൂപതി അസ ഭാഖാ ധരിഅ നാമ ജോ
മുനി ഗുനി രാഖാ
ഇൻഹകേ നാമ അനേക അനൂപാ മൈം നൃപ
കഹബ സ്വമതി അനുരൂപാ

പൂജാ കരി ഭൂപതി=(വസിഷ്ഠനെ) പൂജിച്ചു് രാജാവു്, അസ ഭാഖാ=ഇപ്രകാരം പറഞ്ഞു:–, മുനി ഗുനിരാഖാ=''ഹേ മഹഷേ, അങ്ങു് കണക്കാക്കിവെച്ചിട്ടുള്ളതു്, ജോ നാമ=യാതൊരു പേരാണോ (ആ പേർ), ധരിഅ=(കുട്ടികൾക്കു്) ഇടുക, ഇൻഹ കേ അനൂപാ=ഇവക്ക അനുപമങ്ങളായ, അനേക നാമ=അനേകാനേക നാമങ്ങളുണ്ടു്, സ്വമതി അനുരൂപാ=എന്റെ ബുദ്ധിക്കനുസരിച്ചു, നൃപ മൈം കഹബ=ഹേ രാജാവേ, ഞാൻ പേരുകൾ പറയാം.

ദശരഥൻ വസിഷ്ഠനോടിങ്ങനെ ഉണർത്തിച്ചു:— 'അല്ലയോ മുനീശ്വര, അഞ്ച കുട്ടികൾക്കിടാനുദ്ദേശിച്ചിട്ടുള്ള പേരുകളിടുക.' ഇതുകേട്ട വസിഷ്ഠൻ പറഞ്ഞു:— 'ഹേ രാജാവേ അങ്ങയുടെ മക്കൾക്ക് അതുല്യങ്ങളായ അനേകാനേകം നാമങ്ങളുണ്ടെങ്കിലും ഞാനെനിക്ക തോന്നുംവിധം ചില പേരുകൾ നിർദ്ദേശിക്കാം.

ജോ ആനന്ദസിന്ധു സുഖരാസീ സീകര തേം
ത്രൈലോക സുപാസീ
സോ സുഖധാമ രാമ അസ നാമാ അഖില ലോക
ദായക ബിശ്രാമാ

ജോ സുഖ രാസീ=ആർ സുഖരാശിയും, ആനന്ദ സിന്ധു=ആനന്ദ സാഗരവുമാണോ, സീകര തേം=ആ സാഗരത്തിലെ ഒരൊററ ബിന്ദുകൊണ്ടു, ത്രൈലോക സുപാസീ=മൂന്നു ലോകവും സുഖംപ്രാപിക്കുന്നുവോ, അഖില ലോക=അഖിലലോകത്തിനും, ബിശ്രാമാ ദായക=വിശ്രമം നൽകുന്ന, സോ സുഖധാമ=ആ സുഖധാമത്തിനു, രാമ അസ നാമാ=രാമൻ എന്നിപ്രകാരമാണ് നാമം.

ഏതൊരു സാഗരത്തിലെ ഒരൊററ ബിന്ദുകൊണ്ടുതന്നെ മൂന്നു ലോകവും സുഖംപ്രാപിക്കുന്നുവോ ആ ആനന്ദസാഗരവും സുഖരാശിയും, അഖിലലോക വിശ്രമപ്രദനും സുഖധാമവും ആരാണോ അദ്ദേഹത്തിനു പേർ രാമൻ എന്നാണ്.

ബിസ്വ ഭരന പോഷന കര ജോഈ താകര നാമ
ഭരത അസ ഹോഈ
ജാകേ സുമിരന തേം രിപു നാസാ നാമ സത്രുഹന
ബേദ പ്രകാസാ

ജോഈ ബിസ്വ കര ഭരന=ഏതൊരുത്തൻ വിശ്വത്തിൻെറ ഭരണവും, പോഷന=പോഷണവും നിർവ്വഹിക്കുന്നുവോ, താകര നാമ=അദ്ദേഹത്തിൻെറ പേർ, ഭരത അസ ഹോഈ=ഭരതൻ എന്നിങ്ങനെയായിരിക്കും, ജാകേ സുമിരന തേം=ഏതൊരുത്തനെ

സ്മരിക്കുന്നതുകൊണ്ടുതന്നെ, രിപു നാസാ നാമ=ശത്രുക്കൾ നശി ക്കുമോ അദ്ദേഹത്തിന്റെ പേർ, ബേദ സത്രുഹന പ്രകാസാ=വേദ ങ്ങൾ ശത്രുഘ്നൻ എന്നു പ്രകടമാക്കിയിട്ടുണ്ട്.

ആർ പ്രപഞ്ചത്തെ പാലിക്കുകയും പോഷിപ്പിക്കുകയും ചെയ്യുമോ അദ്ദേഹത്തിന്റെ പേർ ഭരതൻ എന്നായിരിക്കും. ആരെ സ്മരിക്കുന്നതിനാൽത്തന്നെ ശത്രുക്കൾ നശിക്കുമോ അദ്ദേഹത്തിനു പേർ ശത്രുഘ്നൻ എന്നു വേദങ്ങൾ ഉദ്ഘോഷിച്ചിട്ടുണ്ട്.

ദോ: ലച്ഛന ധാമ രാമപ്രിയ സകല ജഗത ആധാര
ഗുരു ബസിഷ്ഠ തേഹി രാഖാ ലഛിമന നാമ ഉദാര

ലച്ഛന ധാമ=(സൗന്ദര്യ)ലക്ഷണങ്ങളുടെ ധാമവും, രാമപ്രിയ=രാമ പ്രിയനും, സകല ജഗത ആധാര=സകല ജഗത്തിനും ആധാരമാ യിരുന്നവനും ആരോ, തേഹി=അദ്ദേഹത്തിനു, ലച്ഛിമന ഉദാര നാമ=ലക്ഷ്മണൻ എന്ന ഉദാരനാമം, ഗുരു ബസിഷ്ഠ രാഖാ=ആചാ ര്യനായ വസിഷ്ഠൻ കല്പിച്ചുവെച്ചു.

സർവ്വലക്ഷണസമ്പന്നനും ശ്രീരാമപ്രിയനും ജഗത്തിന്നെല്ലാം ആധാരമായിരുന്നവനും ആരാണോ അദ്ദേഹത്തിനു ലക്ഷ്മണൻ എന്ന ഉദാരമായ നാമം ആചാര്യനായ വസിഷ്ഠൻ കല്പിച്ചു. [ജഗ ത്തിന്നെല്ലാം ആധാരമായിരുന്ന എന്ന വിശേഷണം പ്രയോഗിച്ച തിൽനിന്നു കവിയുടെ ഉദ്ദേശം ലക്ഷ്മണൻ ഭൂഭാരം വഹിക്കുന്ന ആദിശേഷന്റെ അവതാരമെന്നു കാണിക്കാൻ മാത്രമാണ്. ഇന്നു ജഗദാധാരഭൂതത്വം ലക്ഷ്മണന്നില്ലെന്നതും സൂചിപ്പിക്കുന്നു.]

[ശത്രുഘ്നന്റെ നാമനിർദ്ദേശം കഴിഞ്ഞിട്ടാണല്ലോ വസിഷ്ഠൻ ലക്ഷ്മണനു നാമനിർദ്ദേശം ചെയ്യുന്നതു്. ശത്രുഘ്നനു മുമ്പിൽ ലക്ഷ്മ ണന്റെ പേരല്ലെ പ്രസ്താവിക്കേണ്ടിയിരുന്നതു് എന്നു ചിലക്കു തോന്നാം, 'ലച്ഛന ധാമ' എന്ന പദപ്രയോഗംകൊണ്ടു മററ മൂന്നു സഹോദരന്മാരുടേയും ലക്ഷണങ്ങൾ പ്രസ്താവിച്ചിരിക്കുന്നു. രാമന്റെ സർവ്വലോകവിശ്രമപ്രദത്വം, ഭരതന്റെ പ്രപഞ്ചപാല നത്വം, ശത്രുഘ്നന്റെ രിപുധ്വംസത്വം — ഈ മൂന്നു ഗുണങ്ങളും

ലക്ഷ്മണനിലുണ്ടെന്നു കാണിക്കാനാണ് ലക്ഷ്മണൻെറ നാമനിർദ്ദേശം ഒടുവിലേക്കാക്കിയതെന്നു വിചാരിക്കാം.]

ചൗ: ധരേ നാമ ഗുര ഹൃദയ ബിചാരീ ബേദതത്വ
നൃപ തവ സുത ചാരീ
മുനി ധന ജന സരബസ സിവപ്രാനാ ബാല
കേലി രസ തേഹി സുഖ മാനാ

ഗുര ഹൃദയ ബിചാരീ=വസിഷ്ഠൻ മനസാ ചിന്തിച്ച്, നാമ ധരേ=നാമനിർദ്ദേശം ചെയ്തിട്ട്(പറഞ്ഞു), നൃപ തവ ചാരീ സുത=ഹേ രാജൻ, അങ്ങയുടെ നാലു പുത്രന്മാരും, ബേദ തത്വ=വേദതത്വങ്ങളാണ്, മുനി ധന=മുനിമാരുടെ ധനവും, ജന സരബസ=ഭക്തജനങ്ങളുടെ സർവ്വസ്വവും, സിവ പ്രാനാ=ശിവൻെറ പ്രാണനും ആണ്, തേഹി ബാല കേലി രസ=അദ്ദേഹം ബാലകേളീരസത്തിൽ, സുഖ മാനാ=സുഖാനുഭൂതിയടയുന്നു.

ആചാര്യനായ വസിഷ്ഠൻ മനസാ ചിന്തിച്ചു നാമനിർദ്ദേശം ചെയ്തതിനുശേഷം ദശരഥമഹാരാജാവിനോടു ഈവിധം അരുളിച്ചെയ്തു:– 'അല്ലയോ രാജാവേ, അങ്ങയുടെ നാലു മക്കളും വേദങ്ങളുടെ തത്വങ്ങളും മഹർഷിമാരുടെ ധനവും ഭക്തജനങ്ങളുടെ സർവ്വസ്വവും ശിവൻെറ പ്രാണങ്ങളുമാണ്. ശിവനാകട്ടെ, അങ്ങയുടെ പുത്രന്മാരുടെ ബാലകേളീരസത്തിൽ പരമാനന്ദം അനുഭവിക്കുന്നു.

ബാരേഹി തേം നിജ ഹിത പതി ജാനീ ലഛിമന
രാമ ചരന രതി മാനീ
ഭരത സത്രുഹന ദൂനൗ ഭാഈ പ്രഭു സേവക ജസി
പ്രീതി ബഡാഈ

ലഛിമന=ലക്ഷ്മണൻ, ബാരേഹി തേം=ബാല്യം മുതൽക്കുതന്നെ, നിജ ഹിത=തനിക്കു ഹിതനും, പതി ജാനീ=സ്വാമിയും എന്നു ഗ്രഹിച്ച്, രാമ ചരന രതി മാനീ=രാമൻെറ തൃപ്പാദങ്ങളിൽ പ്രേമം നിലനിറുത്തി, ഭരത സത്രുഹന ദൂനൗ ഭാഈ=ഭരതശത്രുഘ്ന

ന്മാരായ ഇരുസഹോദരന്മാരും, പ്രഭു സേവക ജസി=പ്രഭുവും സേവകനും തമ്മിലെങ്ങനേയോ ആ വിധം, പ്രീതി ബഢാഈ= പ്രീതി വൎദ്ധിപ്പിച്ചു.

ബാല്യംമുതൽക്കേതന്നെ ലക്ഷ്മണൻ, തനിക്കു ഹിതപ്രദനും സ്വാമിയും രാമൻതന്നെയാണെന്നറിഞ്ഞു ശ്രീരാമതൃപ്പാദങ്ങളിൽ പ്രേമം സൎവ്വോപരി കരുതി സമാദരിച്ചു പോന്നു. ഭരതശത്രുഘ്നന്മാരാകട്ടെ പ്രഭുസേവകന്മാരെങ്ങനെയോ അവ്വാറു പരസ്പരപ്രീതി വൎദ്ധിപ്പിച്ചു. ['ദേന്ദ്രീഭൂയ ചരണ്യൗ തൗ പായസാംശാനുസാരതഃ' എന്നു് അദ്ധ്യാത്മരാമായണം.]

സ്യാമ ഗൗര സുന്ദര ദോഉ ജോരീ നിരഖഹിം ഛബി
ജനനീ തൃന തോരീ
ചാരിഉ സീല രൂപ ഗുന ധാമാ തദപി അധിക
സുഖ സാഗര രാമാ

സ്യാമ=ശ്യാമളവൎണ്ണനായ രാമനും, ഗൗര=ശ്വേതവൎണ്ണനായ ലക്ഷ്മണനും, (സ്യാമ)=ശ്യാമളവൎണ്ണനായ ഭരതനും, (ഗൗര)=ശ്വേതവൎണ്ണനായ ശത്രുഘ്നനും, ദോഉ സുന്ദര ജോരീ=രണ്ടും സുന്ദരജോഡിയാണു്. ജനനീ=അമ്മമാർ, തൃന തോരീ=പുൽക്കൊടി മുറിച്ചു് (മക്കളുടെ), ഛബി നിരഖഹിം=ശോഭ വീക്ഷിച്ചുകൊണ്ടിരുന്നു. ചാരിഉ=ആ നാലു പേരും, സീല രൂപ ഗുന ധാമാ=ശീലരൂപഗുണങ്ങളുടെ നികേതമാണു്. തദപി=എങ്കിലും, സുഖസാഗര=സുഖസാഗരമായ, രാമാ അധിക=രാമനാണു് അവരിൽ മുഖ്യൻ.

ശ്യാമളവൎണ്ണന്മാരായ രാമഭരതന്മാരേയും ശ്വേതവൎണ്ണന്മാരായ ലക്ഷ്മണശത്രുഘ്നന്മാരേയും ജോടിയായി നില്ക്കുന്നതു് അമ്മമാർ പുൽക്കൊടി മുറിച്ചിട്ടുംകൊണ്ടു നോക്കി നിന്നു. ആ കുമാരന്മാർ നാലു പേരും രൂപശീലഗുണങ്ങളുടെ ധാമമാണെങ്കിലും സുഖസാഗരനായ രാമൻതന്നെയാണു് അവരിൽ പ്രഥമഗണനീയൻ. [അമ്മമാർ മക്കളെ പുൽക്കൊടി മുറിച്ചിട്ടുകൊണ്ടു നോക്കി എന്നു പറയുന്നതെന്തുദ്ദേശിച്ചാണെന്നു പലൎക്കും സന്ദേഹമുണ്ടാകും. ഇന്ത്യ

യിൽ ചില പ്രദേശങ്ങളിൽ ദൃഷ്ടിദോഷം വരാതിരിക്കാൻ—മലയാളഭാഷയിൽ പറയുന്നപക്ഷം കണ്ണേറ്റുകൊള്ളാതിരിക്കാൻ—പുൽക്കൊടി മുറിച്ചിട്ടു നോക്കുന്ന ഒരു സമ്പ്രദായമുണ്ട്. ആ ആചാരവിശേഷമാണ കവി ഇതുകൊണ്ടു പ്രകടമാക്കുന്നതു്.]

ഹൃദയ അനുഗ്രഹ ഇന്ദു പ്രകാസാ സൂചന കിരന
മനോഹര ഹാസാ
കബഹും ഉഛംഗ കബഹും ബര പലനാ മാതു
ദുലാരൈം കഹി പ്രിയ ലലനാ

ഹൃദയ=(അവരുടെ) ഹൃദയങ്ങളിൽ, അനുഗ്രഹ ഇന്ദു=അനുഗ്രഹമാകുന്ന ചന്ദ്രൻ, പ്രകാസാ=പ്രകാശിച്ചുകൊണ്ടിരുന്നു. മനോഹര കിരന=(ആ ചന്ദ്രന്റെ) മനോഹരരശ്മികൾ, ഹാസാ സൂചന=പുഞ്ചിരിരൂപത്തിൽ പ്രകടങ്ങളായി. കബഹും ഉഛംഗ=ചിലപ്പോൾ അങ്കതലത്തിലിരുത്തിയും, കബഹും=ചിലപ്പോൾ, ബര പലനാ=മനോഹരമായ തൊട്ടിയിൽ കിടത്തിയും (കുട്ടികളെ), മാതു=അമ്മമാർ, പ്രിയലലനാ കഹി=ഓമനവാക്കുകൾ പറഞ്ഞു, ദുലാരൈം=ലാളിച്ചുകൊണ്ടിരുന്നു.

അവരുടെ ഹൃദയങ്ങളിൽ അനുഗ്രഹമാകുന്ന ചന്ദ്രൻ മന്ദഹാസമാകുന്ന രശ്മികൾ പ്രസരിപ്പിച്ചുകൊണ്ടു പ്രകാശിച്ചു. ചിലപ്പോൾ അവർ മക്കളെ അങ്കതലത്തിലിരുത്തിയും, ചിലപ്പോൾ തൊട്ടിലിൽ കിടത്തിയും ഓമനവാക്കുകൾ പറഞ്ഞു ലാളിച്ചുകൊണ്ടിരുന്നു.

ദോ: ബ്യാപക ബ്രഹ്മ നിരഞ്ജന നിർഗ്ഗുന ബിഗത
ബിനോദ
സോ അജ പ്രേമ ഭഗതി ബസ കൗസല്യാ കേ
ഗോദ

ബ്യാപക=സർവ്വവ്യാപിയും, ബ്രഹ്മ നിരഞ്ജന=പരമാത്മാവും മായാരഹിതനും, നിർഗ്ഗുന=നിർഗ്ഗുണനും, ബിഗത ബിനോദ=സുഖദുഃഖരഹിതനും, അജ=ജന്മരഹിതനും ആയ, സോ=ആ രാമൻ,

പ്രേമ ഭഗതി ബസ=പ്രേമത്തിനും ഭക്തിക്കും വശഗനായി, കൗസല്യാ കേ ഗോദ=കൗസല്യയുടെ അങ്കതലത്തിലിരുന്നു (ക്രീഡിക്കുന്നു।)

സർവ്വവ്യാപിയും പരമാത്മാവും മായാരഹിതനും നിർഗ്ഗുണനും സുഖദു:ഖജന്മരഹിതനുമായ ആ രാമനാണ് കൗസല്യാദേവിയുടെ അങ്കതലത്തിൽ വിളയാടുന്നതു്.

ചൗ: കാമ കോടി ഛബി സ്യാമ സരീരാ നീലകഞ്ജ
ബാരിദ ഗംഭീരാ
അരുന ചരന പങ്കജ നഖ ജോതീ കമല
ദലൻഹി ബൈഠേ ജനു മോതീ

സ്യാമ സരീരാ=(രാമന്റെ) ശ്യാമളശരീരം, നീലകഞ്ജ=നീലത്താമരപോലെയും, ഗംഭീരാ ബാരിദ=ഗംഭീരമായ മേഘംപോലെയും, കാമ കോടി ഛബി=കോടി മന്മഥന്മാരുടെ അഴകിനു തുല്യമായ അഴകോടുകൂടിയതുമാണ്, കമല ദലൻഹി=കമലദളങ്ങളിൽ, ജനു മോതീ ബൈഠേ=മുത്തു പതിച്ചിരിക്കയോ എന്നു തോന്നുമാറുണ്ട്, അരുന ചരന പങ്കജ=തൃപ്പാദ ചരണകമലത്തിലെ നഖകാന്തി.

രാമന്റെ ശ്യാമളശരീരം നീലത്താമരയുടെ നിറത്തിനും കാർമുകിലിന്റെ വർണ്ണത്തിനും സമാനവും കോടി മന്മഥന്മാരുടെ ദേഹകാന്തിയ്ക്കു സമാനവുമാണ്. അദ്ദേഹത്തിന്റെ അരുണവർണ്ണമായ തൃപ്പാദകമലത്തിലെ നഖകാന്തി കണ്ടാൽ താമരദളങ്ങളിൽ പതിച്ചിരിക്കുന്ന മുത്തുമണികളോ എന്നു തോന്നും.

രേഖ കുലിസ ധ്വജ അങ്കുസ സോഹേ നൂപുര ധുനി
സുനി മുനി മന മോഹേ
കടി കിങ്കിനി ഉദര ത്രയരേഖാ നാഭീ ഗംഭീര ജാന
ജിൻഹ ദേഖാ

കുലിസ ധ്വജ=വജ്രായുധം, ധ്വജം, അങ്കുസ രേഖ=അങ്കുശം എന്നിവയുടെ രേഖകൾ, സോഹേ=(പാദതലങ്ങളിൽ) ശോഭിച്ചു, നൂപുര ധുനി സുനി=കാൽച്ചിലമ്പൊച്ച കേട്ട്, മുനി മന മോഹേ=മുനി

മാരുടെ മനസ്സുപോലും മോഹറിച്ചു, കടി കിങ്കിനി=അരയിൽ കിങ്ങിണിയും, ഉദര ത്രയ രേഖാ=ഉദരത്തിൽ ത്രിരേഖയും, ഗംഭീര നാഭി=ഗംഭീരമായ നാഭിയും ശോഭിച്ചു, ജിൻഹ ദേഖ=കണ്ടവൎക്ക് ആ സൗന്ദര്യം എത്രത്തോളമെന്നു, ജാന=മനസ്സിലാക്കാൻ കഴിയൂ.

വജ്രം, ധ്വജം, അങ്കുശം, എന്നീ രേഖകൾ പാദതലത്തിൽ ശോഭിച്ചു. രാമൻെറ കാൽച്ചിലമ്പൊലി മുനിമാരുടെ മനസ്സിനേയും മോഹിപ്പിച്ചിരുന്നു. അരയിൽ കിങ്ങിണിയും ഉദരത്തിൽ ത്രിരേഖയും ഗംഭീര നാഭിയും ശോഭിച്ചു. രാമൻെറ രൂപസൗഭാഗ്യം എത്രമാത്രമെന്നു കണ്ടവൎക്കേ മനസ്സിലാകൂ.

ഭുജ ബിസാല ഭൂഷന ജൂത ഭൂരീ ഹിയ ഹരിനഖ
അതി സോഭാ രൂരീ
ഉര മനിഹാര പദിക കീ സോഭാ ബിപ്ര ചരന
ദേഖത മന ലോഭാ

ബിസാല ഭുജ=വിശാലഹസ്തങ്ങൾ, ഭൂരി ഭൂഷന ജൂത=നിരവധി ഭൂഷണങ്ങളോടുകൂടിയവയാണ്, ഹരിനഖ=ഹരിനഖമെന്ന ആഭരണം ചാൎത്തിയ, ഹിയ അതി രൂരാ സോഭാ=വക്ഷസ്സ് ഏററവും സുന്ദരമായി ശോഭിച്ചിരുന്നു, ഉര മനിഹാര=ഉരസ്സിലെ രത്നമാല്യം, പദിക കീ സോഭാ=പതക്കത്തിൻെറ ശോഭയോടുകൂടിയതായിരുന്നു, ബിപ്ര ചരന ദേഖത=ഭൃഗുവിൻെറ പാദമുദ്ര കാണുമ്പോൾത്തന്നെ, മന ലോഭാ=മനസ്സു മോഹറിച്ചുപോകും.

നിരവധി ആഭരണങ്ങളണിഞ്ഞിട്ടുണ്ട് ആ വിശാലഹസ്തങ്ങളിൽ. വക്ഷസ്സിൽ ഹരിനഖമെന്ന ആഭരണവും പതക്കത്തോടുകൂടിയ രത്നമാല്യവും അധികമധികം ശോഭിച്ചു. ഭൃഗുവിൻെറ പാദമുദ്രയോടുകൂടിയ വക്ഷസ്സു കണ്ടാൽ ആരുടേയും മനസ്സു മുഗ്ദ്ധമായി ഭവിക്കും. (കേരളത്തിൽ പുലിനഖാഭരണമെന്നും ഹരിനഖാഭരണത്തിനു പേർ പറയാറുണ്ട്.)

[ഭൃഗുവിൻെറ പാദമുദ്ര ഭഗവാൻെറ വക്ഷസ്സിൽ പതിയാനുള്ള കാരണം ഇതാണ്:— 'ബ്രഹ്മാ വിഷ്ണു മഹേശ്വരന്മാരിൽ

ആരാണ് കൂടുതൽ ശ്രേഷ്ഠൻ എന്നൊരു പ്രശ്നം ഒരിക്കൽ മഹർഷിമാരുടെ പര്യാലോചനക്കു വിഷയമായി. അതൊന്നു പരീക്ഷിക്കാൻ മഹർഷിമാർ ബ്രഹ്മാവിൻെറ പുത്രനായ ഭൃഗുവിനെ നിയോഗിച്ചു. ആദ്യമായി അദ്ദേഹം പിതാവിനെ സമീപിച്ചു. കർത്തവ്യബോധമില്ലാതെ പെരുമാറിയ പുത്രൻെറ നേരെ പിതാവിനു കഠിനമായ വിദ്വേഷമുണ്ടായി. എങ്ങനെയോ പിതാവിൻെറ ബന്ധനത്തിൽനിന്നു വിമുക്തനായ ഭൃഗു കൈലാസത്തിലേക്കു ചെന്നു. ശിവൻ ഭൃഗുവിനെ എതിരേററാലിംഗനം ചെയ്യാൻ മുതിന്നു. ഭൃഗു പ്രതിഷേധം ഭാവിച്ചു പിന്മാറിനിന്നുകൊണ്ടു ഇങ്ങനെ അറിയിച്ചു:– 'എന്നെ അങ്ങു സ്പർശിച്ചുപോകരുതു്. സാമുദായികാചാരങ്ങളേയും വേദവിധികളേയും അങ്ങു അനാദരിക്കുന്നു.' ഇതു കേട്ടപ്പോൾ ശിവൻെറ ക്ഷമ അസ്തമിച്ചു. ശിവൻ ത്രിശൂലവുമായി ഭൃഗുവിൻെറ നേക്കു കുതിച്ചുപാഞ്ഞു. പാർവ്വതി ഇടപെട്ടതിനാൽ ഭൃഗു രക്ഷപ്രാപിച്ചു. അതിനുശേഷം ആ മഹർഷി വൈകുണ്ഠത്തിലേക്കു പുറപ്പെട്ടു. ലക്ഷ്മീദേവിയുടെ മടിയിൽ തലയും വെച്ചു മഹാവിഷ്ണു ഉറങ്ങുകയാണു്. കൂസൽകൂടാതെ അദ്ദേഹം ശയനാഗാരത്തിൽ ആരുടേയും അനുമതികൂടാതെ കടന്നുചെന്നു. ഉറങ്ങുന്ന വിഷ്ണുവിൻെറ വക്ഷസ്സിൽ ഭൃഗു പാദപ്രഹാരം ഏല്പിച്ചു. വിഷ്ണു ഞെട്ടി ഉണന്നു മുനിയെ കൈകൂപ്പി ഇങ്ങനെ ഉണത്തി:– 'മഹഷേ, എൻെറ കടുത്ത വക്ഷസ്സിൽ ചവിട്ടുകനിമിത്തം അങ്ങയുടെ പാദത്തിനു വേദനയുണ്ടായിരിക്കണം. ഞാനങ്ങയുടെ പാദമുദ്ര എന്നും മായാതെ വക്ഷസ്സിനു ഭൂഷണമാകും.' ഭൃഗു പ്രത്യുത്തരമൊന്നും നൽകാതെ വേഗം വൈകുണ്ഠംവിട്ടു മഹർഷിമാരെ സമീപിക്കുകയും നടന്നതെല്ലാം വിസ്തരിച്ചു പറയുകയും ചെയ്തു. മഹർഷിമാക്കറിയാനിടയായി ത്രിമൂത്തികളിൽ ശ്രേഷ്ഠനാരെന്നു്. മഹാവിഷ്ണു ഭൃഗുവിൻെറ പാദമുദ്ര സസന്തോഷം വക്ഷസ്സുകൊണ്ടു വഹിച്ചുപോരുന്നു.]

കംബു കണ്ഠ അതി ചിബുക സുഹാഈ ആനന
അമിത മദന ഛബി ഛാഈ

ദ്വജ ദ്വജ ദസന അധര അരുനാരേ നാസാ തിലക
കോ ബരനൈ പാരേ

കംബു കണ്ഠ=ശംഖസമാനമായ കണ്ഠം, അതി സുഹാവന ചിബുക= അത്യന്തസുന്ദരമായ ചിബുകം, അമിത മദന ഛബി ആനന= നിരവധി മന്മഥന്മാരുടെ ശോഭയോടുകൂടിയ വദനം, ദ്വജ ദ്വജ ദസന=ഈരണ്ടു പല്ലുകൾ, അരുനാരേ അധര=ചുവപ്പോടുകൂടിയ അധരം, നാസാ തിലക കോ=നാസിക; തിലകം ഇവ ആക്കു, ബരനൈ പാരേ=വൎണ്ണിച്ചു മറകരയെത്താൻ കഴിയും?

ശംഖസദൃശമായ കണ്ഠവും അത്യധികം സുന്ദരമായ ചിബുകവും മന്മഥകോടിദീപ്തിവഹിക്കുന്ന വദനവും, നാലു പല്ലുകളും ചുവപ്പാൎന്ന അധരോഷ്ഠങ്ങളും, നാസികയും തിലകവും ആരെക്കൊണ്ടാണു് വൎണ്ണിച്ചന്തംകാണാൻ സാധിക്കുക?

സുന്ദര ശ്രവന സുചാരു കപോലാ അതിപ്രിയ മധുര
തോതരേ ബോലാ
ചിക്കനെ കച കുഞ്ചിത ഗഭു ആരേ ബഹുപ്രകാര
രചി മാതു സവാംരേ

സുന്ദര ശ്രവന=സുന്ദരങ്ങളായ കൎണ്ണങ്ങളും, സുചാരു കപോലാ= അതിമനോഹരങ്ങളായ കപോലങ്ങളും, അതിപ്രിയ മധുര=അതിപ്രിയകരവും മധുരവുമായ, തോതരേ ബോലാ=കിളിക്കൊഞ്ചലും (അവൎണ്ണ്യങ്ങളാണു്), ഗഭു ആരേ=ജനനവേളയിൽത്തന്നെയുള്ള, ചിക്കനെ=മൃദുലവും, കുഞ്ചിത കച=ചുരുണ്ടതുമായ തലമുടി, മാതു സവാംരേ=മാതാവായ കൗസല്യ ചീകി ഒതുക്കി, ബഹു പ്രകാര രചി=പലതരത്തിലും അലംകൃതമാക്കി.

അതിമനോഹരങ്ങളായ കപോലങ്ങളെന്നപോലെ രാമൻെറ കൎണ്ണങ്ങളും സുന്ദരങ്ങളാണു്. ഏററവും പ്രിയകരവും മധുരവുമാണദ്ദേഹത്തിൻെറ കിളിക്കൊഞ്ചൽ. ജനിക്കുമ്പോഴുംത്തന്നെയുള്ളതും മിനുമിനുത്തതും ചുരുണ്ടതുമായ തലമുടി മാതാവായ കൗസല്യാദേവി ഭംഗിയായി കോതി ബന്ധിച്ചു പലപ്രകാരേണ അലങ്കരിച്ചു.

പീത ഝഗുലിആ തന പഹിരാഈ ജാന പാനി
ബിചരനി മോഹി ഭാഈ
രൂപ സകഹിം നഹിം കഹി ശ്രുതി സേഷാ സോ
ജാനഇ സപനേഹും ജേഹിം ദേഖാ

പീത ഝഗുലിആ=മഞ്ഞപ്പട്ടാട, പഹിരാഈ തന=ചാത്തിയ ആ ശരീരവും, ജാന പാനി=കാൽമുട്ടുകളും കൈകളും ഊന്നിക്കൊണ്ടുള്ള, ബിചരനി=സഞ്ചരിക്കലും, മോഹി ഭാഈ=എന്നെ സന്തുഷ്ടനാക്കുന്നു, രൂപ കഹി=രാമൻെറ രൂപസൗഭാഗ്യം വൎണ്ണിക്കാൻ, ശ്രുതി സേഷാ=വേദങ്ങാംക്കും ആദിശേഷനും, നഹിം സകഹിം= ശക്യമല്ല. ജേഹിം സപനേഹും=അദ്ദേഹത്തെ സ്വപ്നത്തിലെങ്കിലും, ദേഖാ=കണ്ടവക്കേ, സോ ജാനഇ=അതു മനസ്സിലാകൂ.

പീതാംബരം ചാത്തിയ ശരീരവും കാൽമുട്ടുകളും കൈകളും ഊന്നിക്കൊണ്ടുള്ള നടത്തവും എന്നെ സന്തുഷ്ടനാക്കിത്തീക്കുന്നുണ്ട്. ആ രൂപസൗഭാഗ്യം ആദിശേഷനും വേദങ്ങാംക്കും വൎണ്ണിക്കുക സാദ്ധ്യമല്ല. രാമനെ സ്വപ്നത്തിലെങ്കിലും കണ്ടവക്കേ മനസ്സിലാക്കാൻ കഴിയൂ ആ രൂപസൗഭാഗ്യം എപ്രകാരമുള്ളതെന്നു്.

ദോ: സുഖ സന്ദോഹ മോഹ പര ഗ്യാന ഗിരാ
ഗോതീത
ദമ്പതി പരമ പ്രേമ ബസ കര സിസു ചരിത
പുനീത

സുഖ സന്ദോഹ=സുഖരാശിയും, മോഹപര=മോഹാതീതനും, ഗ്യാന ഗിരാ=ജ്ഞാനത്തിനും വാക്കുകാംക്കും, ഗോതീത=ഇന്ദ്രിയങ്ങാംക്കും അതീതനും ആയ (ഭഗവാൻ), ദമ്പതി=ആ ദമ്പതിമാരുടെ, പരമ പ്രേമ ബസ=പരമപ്രേമത്തിന്നു വശഗനായി, പുനീത സിസു ചരിത കര=പവിത്രമായ ശൈശവലീലകാം ചെയ്യുന്നു!

സുഖസമൃദ്ധനും മോഹാതീതനും ജ്ഞാനത്തിനും വാക്കുകാംക്കും ഇന്ദ്രിയങ്ങാംക്കും അതീതനുമായ ഭഗവാൻ ദശരഥമഹാരാജാ

വിൻെറയും കൗസല്യയുടേയും വദ്ധിച്ച വാത്സല്യത്തിനു വിധേയനായി ശൈശവലീലകഠം ചെയ്തുകൊണ്ടിരിക്കുന്നു.

ചൗ: ഏഹി ബിധി രാമ ജഗത പിതു മാതാ
കോസലപുര ബാസിൻഹ സുഖദാതാ
ജിൻഹ രഘുനാഥ ചരന രതി മാനി തിൻഹ
കീ യഹ ഗതി പ്രഗട ഭവാനീ

ഏഹി ബിധി=ഇപ്രകാരം, ജഗത പിതു മാതാ=ജഗത്തിൻെറ മാതാപിതാക്കന്മാരായ, രാമ=രാമൻ, കോസലപുര ബാസിൻഹ=കോസലപുരവാസികഠംക്ക, സുഖദാതാ=സുഖം നൽകുന്നു, ജിൻഹ=(ശിവൻ പറയുന്നു) ഏതൊരുത്തക്ക, ഭവാനീ=ഹേ പാവ്വതി, രഘുനാഥ ചരന രതി മാനീ=ശ്രീരാമപാദഭക്തിയുണ്ടോ, തിൻഹകീ=അവക്ക മാത്രമേ, യഹ ഗതി=ഈ ഗതി (ദശരഥകൗസല്യമാരുടെ ഗതി), പ്രഗട=ഉണ്ടാവുകയുള്ളു.

ഇപ്രകാരം ജഗത്തിൻെറ പിതാവും മാതാവുമായ രാമൻ സ്വശൈശവലീലകളാലും ആകാരസൗഷ്ഠവംകൊണ്ടും, കിളിക്കൊഞ്ചൽകൊണ്ടും കോസലനഗരവാസികഠംക്ക പരമാനന്ദം നൽകിക്കൊണ്ടിരിക്കുന്നു. അല്ലയോ പാവ്വതി, ഇതുപോലുള്ള ഒരു പുത്രൻെറ മാതാപിതാക്കന്മാരാകുവാൻ ദശരഥനും കൗസല്യക്കും സിദ്ധിച്ച മഹാഭാഗ്യം ശ്രീരാമപാദഭക്തന്മാക്ക മാത്രമേ സിദ്ധിക്കുകയുള്ളു.

രഘുപതി ബിമുഖ ജതന കരി കേരീ കവന സകൈ
ഭവ ബന്ധന ഛോരീ
ജീവ ചരാചര ബസ കൈ രാഖേ സോ മായാ പ്രഭു
സൗം ഭയ ഭാഖേ

രഘുപതി ബിമുഖ=ശ്രീരാമവിമുഖനായി, കേരീ ജതന കരി=നിരവധി യത്നം ചെയ്താലും, ഭവ ബന്ധന ഛോരീ=സംസാരബന്ധമോചനം, കവന സകൈ=ആക്ക എങ്ങനെ സാധ്യമാകാനാണു്?,

ചരാചര ജീവ കൈ=ചരാചര ജീവികളെ, ബസ രാഖേ=വശത്താക്കിവെച്ചിട്ടുള്ള, സോമായാ പ്രഭു സോം=ആ മായയും ഭഗവാനെ, ഭയ ഭാഖേ=ഭയപ്പെട്ടുകൊണ്ടിരിക്കുന്നു.

ശ്രീരാമനിൽ വിമുഖനായ ഒരുവൻ എത്രതന്നെ യത്നിച്ചാലും സംസാരബന്ധത്തിൽനിന്നുള്ള മോചനം അവനു എങ്ങനെ സാധ്യമാകാനാണ്? സർവ്വചരാചരങ്ങളേയും സ്വാധീനമാക്കിവെച്ചിട്ടുള്ള മായപോലും ഭഗവാനെ ഭയപ്പെട്ടാണ് കഴിഞ്ഞുകൂടുന്നത്.

ഭൃകുടി ബിലാസ നചാവൈ താഹീ അസ പ്രഭു
ഛാംഡി ഭജിയ കഹു കാഹീ
മന ക്രമ ബചന ഛാംഡി ചതുരാഈ ഭജത കൃപാ
കരിഹഹിം രഘുരാഈ

താഹീ=ആ മായയെ (ഭഗവാൻ), ഭൃകുടി ബിലാസ=പുരികംവെട്ടിക്കൽകൊണ്ടു്, നചാവൈ=നൃത്തം ചെയ്യിക്കുന്നു, അസ പ്രഭു ഛാംഡി=അപ്രകാരമിരിക്കുന്ന ഭഗവാനെ വിട്ടു്, കാഹീ ഭജിയ=ആരെയാണു ഭജിക്കുക?, കഹു=പറയു, ചതുരാഈ ഛാംഡി=കൃത്രിമംവെടിഞ്ഞു്, മന ക്രമ ബചന=മനസാ കർമ്മണാ വാചാ, ഭജത രഘുരാഈ=ഭജിക്കുന്നതുകൊണ്ടു ഭഗവാൻ, കൃപാ കരഹഹിം=കൃപ പ്രകാശിപ്പിക്കുന്നു.

ചരാചരങ്ങളെ സ്വാധീനമാക്കിവെച്ചിട്ടുള്ള മായയെ ഭഗവാൻ പുരികക്കൊടിവെട്ടിക്കൽകൊണ്ടു നൃത്തംചെയ്യിക്കുന്നു. അവ്വാറിരിക്കുന്ന ആ ഭഗവാനെയല്ലാതെ മററാരെയാണ് ഭജിക്കാനുള്ളതു്? കാപട്യങ്ങളെല്ലാം കൈവെടിഞ്ഞു ത്രിവിധകരണങ്ങളാലും ഭഗവാനെ ഭജിച്ചാൽ ഭഗവാൻ അങ്ങനെ ഭജിക്കുന്നവരിൽ കൃപ പ്രകാശിപ്പിക്കും.

ഏഹി ബിധി സിസു ബിനോദ പ്രഭു കീൻഹാ
സകല നഗര ബാസിൻഹ സുഖ ദീൻഹാ
ലൈ ഉഛംഗ കബഹും ക ഹലരാവൈ കബഹും
പാലനേ ഘാലി ഝുലാവൈ

ഏഹി ബിധി പ്രഭു=ഇപ്രകാരം ഭഗവാൻ, സിസു ബിനോദ കീൻഹാ=ശൈശവ ലീലചെയ്തു്, സകല നഗര ബാസിൻഹ= സമസ്തപൗരൎക്കും, സുഖ ദീൻഹാ=സുഖം നൽകി, കബഹുംക= ചിലപ്പോഠം (അമ്മ മകനെ), ഉഛംഗ ലൈ ഹലരാവൈ=അങ്ക തലത്തിലിരുത്തി ഓമനിക്കും; കബഹും പാലനേ ഘാലി=മററ ചിലപ്പോഠം തൊട്ടിയിൽ കിടത്തി, ഭുലാവൈ=താരാട്ടും.

ഇങ്ങനെ ഭഗവാൻ ശൈശവലീലകളാൽ നഗരവാസികളെ സുഖിപ്പിച്ചു. ചിലപ്പോഠം മാതാവു പുത്രനെ മടിയിലിരുത്തി ഓമനിക്കും; മററ ചിലപ്പോഠം തൊട്ടിലിൽ കിടത്തി താരാട്ടും.

ദോ: പ്രേമ മഗന കൗസല്യാ നിസി ദിന ജാത ന ജാന
സുതസനേഹ ബസ മാതാ ബാല ചരിത കര ഗാന

കൗസല്യാ പ്രേമ മഗന=കൗസല്യ പ്രേമമഗ്നയായതിനാൽ, നിസി ദിന ജാത ന ജാന=രാപ്പകലുകഠം പോയതറിയുന്നതേ ഇല്ല, സുത സനേഹ ബസ മാതാ=സുതസ്നേഹവിവശയായി മാതാവു, ബാല ചരിത ഗാന കര=പുത്രൻെറ ബാലലീലകഠം വൎണ്ണിച്ചുകൊണ്ടിരുന്നു.

കൗസല്യ പുത്രനോടുള്ള വാത്സല്യത്തിൽ മുഴുകിയിരുന്നതിനാൽ രാപ്പകലുകഠം പോയതു അറിയുകയേ ഉണ്ടായില്ല. സുതസ്നേഹവിവശയായ മാതാവു് പുത്രൻെറ ബാലലീലകഠം വൎണ്ണിച്ചിരുന്നു.

ചൗ: ഏക ബാര ജനനീ അൻഹവാഏ കരി സിംഗാര പലനാ പൗഢാഏ
നിജ കുല ഇഷ്ടദേവ ഭഗവാനാ പൂജാഹേതു കീൻഹ അസനാനാ

ഏകബാര ജനനീ=ഒരിക്കൽ മാതാവായ കൗസല്യ, അൻഹ വാഏ=(മകനെ) കുളിപ്പിച്ചു്, സിംഗാര കരി=ചമയിച്ചു്, പല

നാ പൗഢാഹ്ന=തൊട്ടിലിൽ കിടത്തി, നിജ കുല ഇഷ്ടദേവ=സ്വവംശത്തിൻെറ ഇഷ്ടദേവതയായ, ഭഗവാനാ=ഭഗവാനെ, പൂജാഹേതു=പൂജിക്കുന്നതിന്നുവേണ്ടി, അസനാനാ കീൻഹ=സ്നാനം ചെയ്തു.

ഒരിക്കൽ കൗസല്യ ഓമനപ്പുത്രനെ കുളിപ്പിച്ചു ചമയിച്ചു തൊട്ടിലിൽ കിടത്തിയതിന്നുശേഷം ഇഷ്ടദേവതാപൂജയ്ക്കുവേണ്ടി സ്നാനംചെയ്തു.

കരി പൂജാ നൈബേദ്യ ചഢാവാ ആപു ഗഈ
ജഹം പാക ബനാവാ
ബഹുരി മാതു തഹംവാം ചലി ആഈ ഭോജന
കരത ദേഖി സുത ജാഈ

പൂജാകരി=ഇഷ്ടദേവതയെ പൂജിച്ചു്, നൈവേദ്യ ചഢാവാ=നൈവേദ്യം സമപ്പിച്ചു്, ജഹം പാക ബനാവാ=പാകശാലയിലേക്കു, ആപു ഗഈ=ആ ദേവി ചെന്നു, ബഹുരി മാതു=വീണ്ടും മാതാവു്, തഹംവാം ചലി ആഈ=ഇഷ്ടദേവതാസന്നിധിയിലേക്കു തിരിച്ചുവന്നു, സുത ജാഈ=മകൻ പോയി, ഭോജന കരത ദേഖി=നൈവേദ്യം ഭക്ഷിച്ചുകൊണ്ടിരിക്കുന്ന കാഴ്ച, മാതാവു കണ്ടു.

ഇഷ്ടദേവതാപൂജയും നൈവേദ്യസമപ്പണവും നിവ്വഹിച്ചു കൗസല്യ പാകശാലയിൽ ചെന്നു വീണ്ടും ഭഗവൽസന്നിധിയിലേക്കു മടങ്ങിവന്നപ്പോഠം കണ്ടതു പുത്രൻ നൈവേദ്യം ഭുജിക്കുന്ന കാഴ്ചയായിരുന്നു.

ഗഈ ജനനീ സിസു പഹം ഭയ ഭീതാ ദേഖാ ബാല
തഹാം പുനി സൂതാ
ബഹുരി ആഇ ദേഖാ സുത സോഈ ഹൃദയ കമ്പ
മന ധീര ന ഹോഈ

ഭയഭീതാ ജനനീ=ഭയഭീതയായ മാതാവു്, സിസു പഹം ഗഈ=തൊട്ടിയിൽ കിടത്തിയിരുന്ന കുട്ടിയുടെ സമീപത്തേക്കു ചെന്നു, പുനി തഹാം ബാല=അപ്പോഠം അവിടെ കുട്ടി, സൂതാ ദേഖാ=ഉറ

ങ്ങിക്കിടക്കുന്നതായി കണ്ടു, ബഹുരി ആഇ ദേഖാ=വീണ്ടും വന്നു ദേവാലയത്തിൽ നോക്കി, സുത സോഇൗ=മകൻ ഭക്ഷിച്ചുകൊണ്ടു ഇരിക്കുന്നു, ഹൃദയ കമ്പ=ഹൃദയം തുടിച്ചു, മന ധീര നഹോഇൗ= മനസ്സിനു ധൈര്യമില്ലാതായി.

ഭയഭീതയായ കൗസല്യ ദേവാലയത്തിൽനിന്നു പോയി തൊട്ടിലിൽ നോക്കി. രാമൻ കിടന്നു സുഖമായി ഉറങ്ങുന്നു. വീണ്ടും ദേവസന്നിധിയിൽ വന്നു നോക്കി. രാമൻ അവിടെ ഇരുന്നു നൈവേദ്യം ഭക്ഷിക്കുന്നു. കൗസല്യയുടെ ഹൃദയം സ്പന്ദിച്ചു. മനസ്സു അധീരവുമായി.

ഇഹാം ഉഹാം ദുഇ ബാലക ദേഖാ മതിഭ്രമ മോര
കി ആന ബിസേഖാ
ദേഖി രാമ ജനനീ അകുലാനീ പ്രഭു ഹംസി കീൻഹ
മധുര മുസുകാനീ

ഇഹാം ഉഹാം=ഇവിടെയും അവിടെയുമായി, ദുഇ ബാലക ദേഖാ= രണ്ടു ബാലകന്മാരെ കണ്ടു, കി മോര മതി ഭ്രമ=(കൗസല്യ വിചാരിച്ചു) എനിക്കു ബുദ്ധിഭ്രമമാണോ?, ആന ബിസേഖാ=അതോ മറ്റേതെങ്കിലും വിശേഷശക്തിയാണോ?, രാമ ജനനീ=രാമന്റെ അമ്മ, അകുലാനീ ദേഖി=പരിഭ്രാന്തയാണെന്നു കണ്ടു്, പ്രഭു=ഭഗവാൻ, ഹംസി മധുര മുസുകാനി കീൻഹ=ചിരിച്ചു മന്ദംപുഞ്ചിരിതൂകി.

ദേവാലയത്തിൽ ഒരു രാമൻ, തൊട്ടിലിൽ ഒരു രാമൻ ഇങ്ങനെ അങ്ങിങ്ങായി ഒരേസമയത്തു കൗസല്യ രണ്ടു പുത്രന്മാരെ കണ്ടു. തനിക്കു ബുദ്ധിഭ്രമംതന്നെയാണോ അതോ മറ്റേതോ വിശേഷശക്തിയെത്തന്നയോ താൻ കണ്ടതു് എന്നു കൗസല്യ പരിഭ്രമിച്ചു. മാതാവു പരിഭ്രാന്തയാണെന്നുകണ്ടു ഭഗവാൻ പുഞ്ചിരിതൂകി.

ദോ: ദേഖരാവാ മാതഹിം നിജ അദ്ഭുത രൂപ അഖണ്ഡ
രോമ രോമ പ്രതി ലാഗേ കോടി കോടി ബ്രഹ്മാണ്ഡ

മാതറിം=അമ്മയെ, നിജ അദ്ഭുത=തന്റെ ആശ്ചര്യാവഹവും, അഖണ്ഡരൂപ=അഖണ്ഡവുമായ രൂപം (വിശ്വരൂപം), ദേഖരാവാ=കാട്ടിക്കൊടുത്തു, കോടി കോടി=കോടികോടി, ബ്രഹ്മാണ്ഡ=ബ്രഹ്മാണ്ഡങ്ങൾ (ആ വിരാട്പുരുഷന്റെ), രോമ രോമ പ്രതി ലാഗേ=രോമരോമാന്തരം സ്ഥിതിചെയ്യുന്നതായും കാട്ടി.

രാമൻ സ്വമാതാവിന്നു ആശ്ചര്യാവഹവും അഖണ്ഡവും ആയ (വിശ്വ)രൂപം കാട്ടിക്കൊടുത്തു. ആ വിരാട്പുരുഷന്റെ ഓരോ രോമത്തിലും ബ്രഹ്മാണ്ഡങ്ങൾ സ്ഥിതിചെയ്യുന്ന കാഴ്ചയും കൗസല്യയ്ക്കു കാട്ടിക്കൊടുത്തു.

ചൗ: അഗനിത രബി സസി സിവ ചതുരാനന
ബഹുഗിരി സരിത സിന്ധു മഹി കാനന
കാല കരമ ഗുന ഗ്യാന സുഭാഊ സോഉ ദേഖാ
ജോ സുനാ ന കാഊ

അഗനിത രബി=നിരവധി സൂര്യന്മാരേയും, സസി സിവ=ചന്ദ്രന്മാരേയും ശിവന്മാരേയും, ചതുരാനന=ബ്രഹ്മദേവന്മാരേയും, ബഹുഗിരി സരിത=അനേകം പർവ്വതങ്ങളേയും സരിത്തുക്കളേയും, സിന്ധു മഹി=സമുദ്രങ്ങളേയും ഭൂതലങ്ങളേയും, കാനന=കാനനങ്ങളേയും, കാല കരമ ഗുന=കാലം കർമ്മം ഗുണങ്ങൾ എന്നിവയേയും, ഗ്യാന സുഭാഊ=ജ്ഞാനത്തേയും സ്വഭാവത്തേയും, ജോ കാഊ ന സുനാ=എതൊന്നു ഒരിക്കലും കേൾക്കപ്പെട്ടുകയുണ്ടായിട്ടില്ലയോ, സോഉ ദേഖാ=അവയും കൗസല്യ കണ്ടു.

നിരവധി സൂര്യന്മാർ, ചന്ദ്രന്മാർ, ശിവന്മാർ, ബ്രഹ്മദേവന്മാർ, പർവ്വതങ്ങൾ, നദികൾ, സമുദ്രങ്ങൾ, ഭൂമികൾ, കാനനങ്ങൾ, കാലകർമ്മഗുണങ്ങൾ, ജ്ഞാനസ്വഭാവങ്ങൾ എന്നിവയും ഒരിക്കലും കേൾക്കകൂടി ചെയ്തിട്ടില്ലാത്ത പലതും കൗസല്യ കാണുകയുണ്ടായി.

ദേഖി മായാ സബ ബിധി ഗാഢീ അതി സഭീത
ജോരേം കര ഠാഢീ

ദേഖാ ജീവ നചാവൈ ജാഹീ ദേഖി ഭഗതി ജോ
ഛാരൈ താഹീ

സബ ബിധി=എല്ലാവിധത്തിലും, ഗാഢീ=പ്രബലയായ, മായാ ദേഖി=മായയെ കണ്ടു(കൗസല്യ), അതി സഭീത=ഏററവും ഭയന്നു, കര ജോരേം=കൈകൾ കൂപ്പി, ഠാഢീ=നിന്നു, ജാഹി നചാവൈ= യാതൊരു മായ നൃത്തംചെയ്യിക്കുന്ന, ജീവ ദേഖാ=ജീവികളേയും അവൾ കണ്ടു, ജോ താഹീ=യതൊരുവൻ ആ മായയെ, ഛാരൈ= നശിപ്പിക്കുന്നുവോ ആ ഭഗവാനേയും, ഭഗതി ദേഖീ=ഭക്തിപൂർവ്വം കൗസല്യ കണ്ടു.

എല്ലാ വിധത്തിലും പ്രബലയായ മായയെ കണ്ടു കൗസല്യ അതിഭീതയായി കൈകൾകൂപ്പി നിന്നു. മായ നൃത്തംചെയ്യിക്കുന്ന ജീവികളേയും ആ മായയെ ശിഥിലമാക്കുന്ന ഭഗവാനേയും കൗസല്യ വീക്ഷിച്ചു.

തന പുലകിത മുഖ ബചന ന ആവാ നയന മൂംദി
ചരനഹി സിരു നാവാ
ബിസമയവന്തി ദേഖി മഹതാരീ ഭഏ ബഹുരി
സിസുരൂപ ഖരാരീ

തന പുലകിത=ദേഹം പുളകിതമായി, മുഖ ബചന ന ആവാ= മുഖത്തുനിന്നു വാക്കുകൾ പുറത്തുവന്നില്ല, നയന മൂംദി=കണ്ണുകളടച്ച്, ചരനഹി സിരു നാവാ=തൃപ്പാദങ്ങളിൽ ശിരസ്സു കുനിച്ചു, ഖരാരീ=രിപുസൂദനനായ രാമൻ, മഹതാരീ=മാതാവിനെ, ബിസമയവന്തി ദേഖി=അത്ഭുതപരവശയായിരിക്കുന്ന നിലയിൽ കണ്ടു, ബഹുരി സിസുരൂപ=വീണ്ടും ശിശുരൂപമായി, ഭഏ=ഭവിച്ചു.

അത്ഭുതദൃശ്യങ്ങൾ കണ്ടു കൗസല്യയുടെ ദേഹം പുളകിതമായിത്തീർന്നു. ഒരു വാക്കുപോലും സംസാരിക്കാൻ അവൾക്കു കഴിവുണ്ടായില്ല. ദേവി കണ്ണുകളടച്ചു ഭഗവൽപാദങ്ങളിൽ ശിരസ്സു കുനിച്ചു. അമ്മ ആശ്ചര്യഭരിതയായിത്തീർന്നിരിക്കുന്നു എന്നു കണ്ടു ഖരന്തകനായ രാമൻ വീണ്ടും ബാലരൂപം കൈക്കൊണ്ടു.

അസ്തുതി കരി ന ജാഇ ഭയമാനാ ജഗതപിതാ മൈം
സുത കരി ജാനാ
ഹരി ജനനീ ബഹു ബിധി സമുഝാഈ യഹ ജനി
കതഹൂം കഹസി സുനു മാഈ

മൈം ജഗത കരി പിതാ=ഞാൻ ജഗത്തിന്റെ പിതാവിനെയാണു, സുത ജാനാ=പുത്രനെന്നു മനസ്സിലാക്കിയതു് എന്നോർത്തു്, ഭയമാനാ=ഭീതയായ കൗസല്യ, അസ്തുതി ന ജാഇ കരി=സ്തുതിക്കുകയുണ്ടായില്ല, ഹരി ജനനീ=ഭഗവാൻ മാതാവിനെ, ബഹുബിധി സമുഝാഈ=പലവിധത്തിലും പ്രബുദ്ധയാക്കി ഇങ്ങനെ പറഞ്ഞു: മാഈ സുനു='അമ്മേ കേൾക്കു, യഹ കതഹൂം=ഈ സംഭവം ഒരിടത്തും, ജനി കഹസി=(അമ്മ) പറഞ്ഞുപോകരുതു്.'

ജഗൽപിതാവിനെയാണല്ലോ ഞാൻ പുത്രനെന്നു ഗ്രഹിച്ചുപോയതു്? ഈ യാഥാർത്ഥ്യം സ്മരിച്ചപ്പോൾ ദേവി ഭീതയായിതീർന്നു. അവർ ഭഗവാനെ സ്തുതിക്കുകയുണ്ടായില്ല. ഭഗവാൻ അമ്മയെ പലവിധത്തിലും പ്രബുദ്ധയാക്കി ഇപ്രകാരം ഉണർത്തിച്ചു: 'അമ്മേ ഇന്നുണ്ടായ ഈ സംഗതി അമ്മ എങ്ങും പറഞ്ഞുപോകരുതു്.'

ദോ: ബാരബാര കൗസല്യാ ബിനയ കരൈ കര ജോരി
അബ ജനി കബഹൂം ബ്യാപൈ പ്രഭു മോഹി
മായാ തോരി

പ്രഭു തോരീ മായാ=ഭഗവാൻ, അങ്ങയുടെ മായ, മോഹി=എന്നെ, അബ കബഹൂം=ഇനി ഒരിക്കലും, ജനി ബ്യാപൈ=ബാധിക്കരുതേ'(എന്നിങ്ങനെ), കൗസല്യാ=കൗസല്യ, ബാര ബാര=വീണ്ടും വീണ്ടും, കര ജോരി=കൈകൂപ്പി, ബിനയ കരൈ=അഭ്യർത്ഥന ചെയ്തു.

ഭഗവാൻ, അവിടുത്തെ മായ എന്നെ ഇനിയൊരിക്കലും ബാധിക്കരുതേ എന്നിപ്രകാരം കൗസല്യാദേവി, കൈകൂപ്പി വീണ്ടും വീണ്ടും ഭഗവാനോടപേക്ഷിച്ചു.

ചൗ: ബാല ചരിത ഹരി ബഹുബിധി കീൻഹാ അതി
ആനന്ദ ദാസൻഹ കഹം ദീൻഹാ
കഛുക കാല ബിതേ സബ ഭാഈ ബഡേ ഭഏ
പരിജന സുഖദാഈ

ഹരി=ഭഗവാൻ, ബഹുബിധി=പലതരത്തിലുള്ള, ചരിത കീൻഹാ=ലീലകൾ ചെയ്തു, ദാസൻഹ കഹം=ഭക്തന്മാക്ക്, അതി ആനന്ദ ദീൻഹാ=അത്യാനന്ദം നൽകി, കഛുക കാല ബീതേ=കുറച്ചുകാലം കഴിഞ്ഞപ്പോൾ, പരിജന സുഖദാഈ=പരിജനങ്ങൾക്ക സുഖം ദാനംചെയ്യുന്ന, സബ ഭാഈ ബഡ ഭഏ=എല്ലാ സഹോദരന്മാരും വലിയവരായി ഭവിച്ചു.

ഭഗവാൻ പലതരത്തിലുള്ള ലീലകൾ ചെയ്തു ഭക്തലോകത്തിനു അത്യാനന്ദം നൽകി. കുറച്ചുകാലം കഴിഞ്ഞപ്പോൾ പരിജനങ്ങൾക്ക സുഖപ്രദരായ രാമലക്ഷ്മണഭരതശത്രുഘ്നന്മാർ പ്രായപൂർത്തിയിലെത്തി.

ചൂഡാകരന കീൻഹ ഗുരു ആഈ ബിപ്രൻഹ പുനി
ദഛിനാ ബഹു പാഈ
പരമമനോഹര ചരിത അപാരാ കരത ഫിരത
ചാരിഉ സുകുമാരാ

പുനി ഗുരു ആഈ=പിന്നീട്ട് ഗുരു വന്നു്, ചൂഡാകരന കീൻഹ=ചൂഡാകരണമെന്ന ചടങ്ങു നിവ്വഹിച്ചു, ബിപ്രൻഹ ദഛിനാ ബഹു പാഉ=വിപ്രന്മാക്ക ധാരാളം ദക്ഷിണ ലഭിച്ചു, സുകുമാരാ ചാരിഉ=സുകുമാരന്മാരായ നാലു രാജബാലന്മാരും, പരമമനോഹര അപാരാ=പരമമനോഹരങ്ങളും അപാരങ്ങളുമായ, ചരിത കരത ഫിരത=ലീലകൾ ചെയ്തുകൊണ്ടു കാലം നയിച്ചു.

ഇക്കാലത്തു ആചാര്യനായ വസിഷ്ഠൻ കൊട്ടാരത്തിലെത്തി ബാലന്മാക്ക ചൂഡാകരണം നടത്തി. വിപ്രന്മാക്ക ഭൂരിദക്ഷിണയും ലഭിച്ചു. ആ നാലാൺകുട്ടികളും ഏററവും ഏദ്യങ്ങളും അപാരങ്ങളുമായ ലീലകൾ ചെയ്തുകൊണ്ടു കഴിഞ്ഞുകൂടി.

മന ക്രമ ബചന അഗോചര ജോഇൗ ദസരഥ
അജിര ബിചരപ്രഭു സോഇൗ
ഭോജന കരത ബോല ജബ രാജാ നഹിം ആവത
തജി ബാല സമാജാ

ജോഇൗ പ്രഭു=ഏതൊരു ഭഗവാൻ, മന ക്രമ ബചന=മനസാ കർമ്മണാ വാചാ, അഗോചര സോഇൗ=അഗോചരനാണോ, അദ്ദേഹം ദസരഥ അജിര=ദസരഥൻെറ കൊട്ടാരമുററത്തു്, ബിചര=നടന്നു കൊണ്ടിരുന്നു, ജബ രാജാ=എപ്പോൾ രാജാവു, ഭോജന കരത= ഭോജനത്തിനായി രാമനെ, ബോല ബാലസമാജ തജി=വിളിക്കാറുണ്ടോ (അപ്പോൾ) കുട്ടികളുടെ സംഘം വിട്ടു, ആവത നഹിം= വരിക പതിവില്ല.

ഏതൊരു ഭഗവാൻ മനസാ വാചാ കർമ്മണാ അഗോചരനാണോ അദ്ദേഹമാണു് ദശരഥമഹാരാജാവിൻെറ അങ്കണത്തിൽ ക്രീഡിക്കുന്നതു്. ഭക്ഷണത്തിനു ദശരഥരാജാവു രാമനെ വിളിച്ചാൽ, കൂട്ടുകാരെ വിട്ടു രാമൻ പിതാവിനെ സമീപിക്കാറില്ല.

കൗസല്യാ ജബ ബോലന ആഇൗ ഠുമകു ഠുമകു പ്രഭു
ചലഹിം പരാഇൗ
നിഗമ നേതി സിവ അന്ത ന പാവാ താഹി ധരൈ
ജനനീ ഹഠി ധാവാ
ധൂസര ധൂരി ഭരേ തനു ആഏ ഭൂപതി ബിഹംസി
ഗോദ ബൈഠാഏ

ജബ കൗസല്യാ=എപ്പോൾ കൗസല്യ, ബോലന ആഇൗ പ്രഭു= വിളിക്കാൻ വരുന്നു, അപ്പോൾ ഭഗവാൻ, ഠുമുകു ഠുമുകു=കുലുങ്ങി കുലുങ്ങിക്കൊണ്ടു, പരാഇൗ ചലഹിം=മറെറാരിടത്തേക്കു ഓടിപ്പൊയ്ക്കൊണ്ടിരിക്കും, നിഗമ നേതി=വേദങ്ങൾ നേതി നേതി എന്നു പറഞ്ഞു ആരെ വർണ്ണിക്കുന്നുവോ, സിവ അന്ത ന പാവാ= ശിവനു ഏതൊരാളുടെ മാഹാത്മ്യത്തിൻെറ അന്തം കണ്ടെത്താൻ കഴിഞ്ഞിട്ടില്ലയോ, താഹി ജനനീ=ആ ഭഗവാനെ അമ്മയായ

കൗസല്യ, ധാവാ ഹാി=ഓടിയെത്തി ബലാൽ പിടികൂടുന്നു, തനു ധൂരി ഭരേ=പുത്രന്റെ ശരീരം പൊടിനിറഞ്ഞു, ധൂസര ആഹ്യ= ധൂസരമായിരിക്കുന്ന സ്ഥിതിയിൽ എത്തുമ്പോൾ, ഭൂപതി ബിഹംസി=രാജാവു ചിരിച്ചുകൊണ്ടു എടുത്തു്, ഗോദ ബൈഠാഹ്യ=മടിയിലിരുത്തുന്നു.

കൗസല്യ വിളിക്കാൻ ചെല്ലുമ്പോൾ രാമൻ കലുങ്ങികുലുങ്ങി ഓടി മറെറാരിടത്തേക്കു പോകും. വേദങ്ങൾ നേതി നേതി ഉദ്ഘോഷിച്ചു ആരെ വർണ്ണിക്കുന്നു, ശിവനു എത്തൊരാളുടെ അന്തം എത്താൻ കഴിഞ്ഞിട്ടില്ല ആ ഭഗവാനെ അമ്മയായ കൗസല്യ ഓടിയെത്തി ബലാൽ പിടികൂടുന്നു. പൊടിയണിഞ്ഞ കോലവുമായി വരുന്ന പുത്രനെ കണ്ടു ദശരഥൻ ചിരിക്കുകയും എടുത്തു മടിയിൽ ഇരുത്തുകയും ചെയ്യുന്നു.

ദോ: ഭോജന കരത ചപല ചിത ഇത ഉത അവസരു പാഇ<br>
ഭാജി ചലേ ബില്കാത മുഖ ദധി ഓദന ലപടാഇ

ഭോജന കരത=ഊണുകഴിക്കുമ്പോൾ, ചിത ചപല=മനശ്ചാഞ്ചല്യത്താൽ, അവസരു പാഇ=തഞ്ചം നോക്കി, ബിലകാത=കൈ കുതറി, ദധി ഓദന=തൈർ കൂട്ടികുഴച്ച ചോർ, ലപടാഇ മുഖ= പുരണ്ട മുഖവുമായി, ഇത ഉത=അങ്ങുമിങ്ങും, ഭാജി ചലേ=ഓടിപ്പോകും.

രാമൻ ഭക്ഷണത്തിനു ഇരിക്കുന്ന സമയം മനശ്ചാഞ്ചല്യം ഹേതുവായി തഞ്ചംനോക്കി കൈ കുതറി ചോറുപുരണ്ട മുഖവുമായി അങ്ങുമിങ്ങും ഓടിപ്പോകുക പതിവാണു്.

ചൗ: ബാലചരിത അതി സരല സുഹാഏ സാരദ<br>
സേഷ സംഭു ശ്രുതി ഗാഏ<br>
ജിൻഹ കര മന ഇൻഹ സന നഹിം രാതാ<br>
തേജന ബഞ്ചിത കിഏ ബിധാതാ

സുഹാഏ=മനോഹരവും, അതി സരല=അത്യന്തം സരളവുമായ, ബാല ചരിത=ഈ ബാലലീലകൾ, സാരദ സേഷ=സരസ്വതിയും

ശേഷനും, സംഭു ശ്രുതി=ശിവനും വേദങ്ങളും, ഗാഹ്യ=ഗാനംചെയ്തിട്ടുണ്ട്, ജിൻഹ കര മന=ആരുടെ മനസ്സ്, ഇൻഹ സന നഹിം രാതാ=ഈ ലീലകളിൽ പതിയുന്നില്ല, തേ ജന=ആ ജനങ്ങളെ, ബിധാതാ വഞ്ചിത കിഹ്യ=ബ്രഹ്മദേവൻ വഞ്ചിച്ചിരിക്കുന്നു.

അത്യന്തം മനോഹരവും സരളവുമായ ശ്രീരാമലീലകൾ ഭാരതിയും ആദിശേഷനും ശിവനും വേദങ്ങളും വർണ്ണിച്ചിട്ടുണ്ട്. ഈ ലീലകളിൽ ആരുടെ മനസ്സ പതിയുന്നില്ലയോ അവർ ബ്രഹ്മാവിനാൽ വഞ്ചിക്കപ്പെട്ടവർതന്നെയാണ്.

ഭഏ കുമാര ജബഹിം സബ ഭ്രാതാ ദീൻഹ ജനേഊ
ഗുര പിതു മാതാ.
സുര ഗൃഹ ഗഏ പഢന രഘുരാഈ അലപ കാല
ബിദ്യാ സബ ആഈ

ജബഹിം=എപ്പോൾ, ഭ്രാതാ സബ കുമാര=സഹോദരന്മാർ എല്ലാവരും കുമാരന്മാരായി, ഭഏ=ഭവിച്ചുവോ (അപ്പോൾ) അവക്ക്, ഗുര പിതു മാതാ=ആചാര്യനും മാതാപിതാക്കന്മാരും, ജനേഊ ദീൻഹ=പൂണനൂലുകൾ നല്കി (ഉപനയനമെന്ന സംസ്കാരകർമ്മം നിർവ്വഹിച്ചു), രഘുരാഈ പഢന=രാമൻ വിദ്യാഭ്യാസാർത്ഥം, ഗുര ഗൃഹ ഗഏ=ആചാര്യഭവനത്തിലേക്ക പോയി, അലപ കാല=അല്പകാലംകൊണ്ട്, സബ ബിദ്യാ ആഈ=എല്ലാ വിദ്യകളും ഗ്രഹിച്ചു.

ഭ്രാതാക്കൾ കൗമാരാവസ്ഥ പ്രാപിച്ചപ്പോൾ അവക്ക ഗുരുവും മാതാപിതാക്കന്മാരും ഉപനയനം കഴിപ്പിച്ചു. വിദ്യാഭ്യാസാർത്ഥം രാമൻ ആചാര്യഭവനത്തിലേക്ക പോയി. അല്പകാലം കൊണ്ടു അദ്ദേഹം എല്ലാ വിദ്യകളും അഭ്യസിക്കുകയും ചെയ്തു.

ജാകീ സഹജ സ്വാസ സ്രുതി ചാരീ സോ ഹരി
പഢ യഹ കൗതുക ഭാരീ
ബിദ്യാ ബിനയ നിപുന ഗുന സീലാ ഖേലഹിം
ഖേല സകല നൃപ ലീലാ

ജാകീ സഹജ സ്വാസ=ഏതൊരാളുടെ സ്വാഭാവികമായ ശ്വാസം തന്നെ, ചാരീ സ്രുതി=നാലു വേദങ്ങളാണോ, സോ ഹരി പഢ=ആ ഭഗവാൻ പഠിക്കുന്നു, യഹ ഭാരീ കൗതുക=ഇതു വല്ലാത്തൊരു താമശതന്നെ, ബിദ്യാ ബിനയ=വിദ്യയിലും വിനയത്തിലും, നിപുന ഗുന=നിപുണനും ഗുണിയും, സീലാ=സുശീലനുമായി ഭവിച്ച രാമനും സഹോദരന്മാരും, നൃപലീലാ=നൃപലീലകളാകുന്ന, സകല ഖേല=എല്ലാക്കളികളും, ഖേലഹിം=കളിച്ചിരുന്നു.

ആരുടെ നൈസർഗ്ഗികശ്വാസംതന്നെ ചതുർവ്വേദങ്ങളാണോ ആ രാമൻ പഠിക്കുന്നു എന്ന സംഗതി വലിയൊരു തമാശതന്നെയാണ്. വിദ്യയിലും വിനയത്തിലും നിപുണനും ഗുണിയും സുശീലനുമായിത്തീർന്ന രാമനും സോദരന്മാരും നൃപന്മാരുടെ ലീലകളാണ് ചെയ്തുകൊണ്ടിരുന്നതു്.

കരതല ബാന ധനുഷ അതി സോഹാ ദേഖത രൂപ
ചരാചര മോഹാ
ജിൻഹ ബീഥിൻഹ ബിഹരഹിം സബ ഭാഈ
ഥകിത ഹോഹിം സബ ലോഗ ലുഗാഈ

കരതല ബാന=കൈത്തലങ്ങളിൽ ശരങ്ങളും, ധനുഷ സോഹാ=വില്ലുകളും വഹിക്കുന്ന അവർ ശോഭിച്ചു, ദേഖത രൂപ=അവരുടെ രൂപം കാൺകെത്തന്നെ, ചരാചര മോഹാ=ചരാചരങ്ങൾ മോഹിച്ചിരുന്നു, ജിൻഹ ബിരിൻഹ=ഏതു വീഥികളിൽ, സബ ഭാഈ=എല്ലാ സഹോദരന്മാരും, ബിഹരഹിം ലുഗാഈ=വിഹരിച്ചിരുന്നോ (അവരെ കണ്ടിട്ടു്), സബ ലോഗ=എല്ലാ ജനങ്ങളും, ഥകിത ഹോഹിം=നിശ്ചലരായിനിന്നു.

കൈകളിൽ ശരചാപങ്ങളേന്തുന്ന അവർ ശോഭിച്ചു. അവരുടെ ആകാരസൗഷ്ഠവം ചരാചരങ്ങളെ മുഗ്ദ്ധരാക്കി. തെരുവുകളിൽനിന്നു കളിക്കുന്ന അവരെ കണ്ടു എല്ലാ സ്ത്രീപുരുഷന്മാരും നിശ്ചലരായിനിന്നു.

ദോ: കോസല പുര ബാസീ നര നാരി ബൃദ്ധ അരു
ബാല
പ്രാനഹും തേ പ്രിയ ലാഗത സബ കഹം രാമ
കൃപാല

കോസല പുര ബാസീ=കോസലപുരത്തിൽ നിവസിക്കുന്നവരായ, നര നാരി=പുരുഷന്മാരേയും സ്ത്രീകളേയും, ബൃദ്ധ അരു ബാല= വൃദ്ധന്മാരേയും ബാലന്മാരേയും, സബ കഹം=എല്ലാം, കൃപാല രാമ=കൃപാലുവായ രാമൻ, പ്രാനഹും തേ=സ്വപ്രാണങ്ങളേക്കാളും, പ്രിയ ലാഗത=പ്രിയപ്പെട്ടവരായി കരുതി.

കോസലനഗരത്തിൽ വസിക്കുന്ന സ്ത്രീകളേയും പുരുഷന്മാരേയും വൃദ്ധന്മാരേയും ബാലന്മാരേയുമെല്ലാം കൃപാലുവായ രാമൻ, തന്റെ പ്രാണങ്ങളേക്കാളും പ്രിയപ്പെട്ടവരായി ഗണിച്ചിരുന്നു.

ചൗ: ബന്ധു സഖാ സംഗ ലേഹിം ബുലാഈ ബന
മൃഗയാ നിത ഖേലഹിം ജാഈ
പാവന മൃഗ മാരഹിം ജിയ ജാനീ ദിനപ്രതി
നൃപഹിം ദേഖാവഹിം ആനീ

ബന്ധു സഖാ സംഗ സുലാഈ ലേഹിം ജാഈ=സഹോദരന്മാരേയും സ്നേഹിതന്മാരേയും വിളിച്ചുകൂട്ടി അവരോടൊന്നിച്ച് ചെന്ന് (രാമൻ), ബന നിത=കാട്ടിൽ പതിവായി, മൃഗയാ ഖേലഹിം= മൃഗയാവിനോദം ചെയ്തിരുന്നു, ജിയ പാവന=മനസ്സിൽ, പാവനങ്ങളാണ് മാനുകൾ എന്ന്, ജാനി മൃഗ=അറിഞ്ഞുകൊണ്ടുതന്നെ ഹരിണങ്ങളെ, മാരഹിം ആനീ=അവർ വധിച്ചുകൊണ്ടുവന്ന്, ദിനപ്രതി=ദിവസന്തോറും, നൃപഹിം=രാജാവിനെ, ദേഖാവഹിം= കാണിക്കുകയും ചെയ്തിരുന്നു.

രാമൻ, അനുജന്മാരേയും കൂട്ടുകാരേയും വിളിച്ചുകൂട്ടി കാട്ടിൽ പോയി പതിവായി മൃഗയാവിനോദം ചെയ്തിരുന്നു. മാനുകൾ പവിത്രജീവികളാണ് എന്നു മനസ്സിൽ അറിഞ്ഞുകൊണ്ടുതന്നെ

അവർ അവയെ നിഗ്രഹിച്ചു മൃതദേഹങ്ങൾ കൊണ്ടുവന്നു പിതാവായ ദശരഥമഹാരാജാവിനെ കാണിച്ചുകൊടുക്കയും ചെയ്തിരുന്നു.

ജേ മൃഗ രാമ ബാന കേ മാരേ തേ തനു തജി
സുരലോക സിധാരേ
അനുജ സഖാ സംഗ ഭോജന കരഹിം മാതുപിതാ
അഗ്യാ അനുസരഹീം

ജേ മൃഗ രാമകേ ബാന=യാതൊരു മൃഗങ്ങൾ രാമൻെറ ബാണമേററു്, മാരേ തേ=ചത്തുവോ അവ, തനു തജി=ദേഹം ത്യജിച്ചു്, സുരലോക സിധാരേ=ദേവലോകം പ്രാപിച്ചു്, അനുജ സഖാ സംഗ=അനുജന്മാരും മിത്രങ്ങളുമൊത്തു രാമൻ, ഭോജന കരഹിം=ഭോജനം കഴിക്കുകയും, മാതുപിതാ അഗ്യാ=മാതാപിതാക്കന്മാരുടെ ആജ്ഞ, അനുസരഹിം=അനുസരിക്കുകയും ചെയ്തിരുന്നു.

രാമബാണമേററു മൃത്യുവിന്നിരയായ മൃഗങ്ങൾ ദേഹങ്ങൾ ത്യജിച്ചു ദേവലോകത്തെത്തി. അനുജന്മാരും മിത്രങ്ങളുമൊത്തു രാമൻ ഭോജനം കഴിക്കുകയും മാതാപിതാക്കന്മാരുടെ ആജ്ഞകൾ അനുസരിക്കുകയും ചെയ്തിരുന്നു.

ജേഹി ബിധി സുഖീ ഹോഹിം പുരലോഗാ കരഹിം
കൃപാനിധി സോഇ സംജോഗാ
ബേദ പുരാന സുനഹിം മന ലാഈ ആപു
കഹഹിം അനുജൻഹ സമുഝാഈ

ജേഹി ബിധി=ഏതുവിധമായാൽ, പുരലോഗാ=നഗരവാസികൾ, സുഖീ ഹോഹിം=സൗഖ്യത്തോടുകൂടിയവരായിത്തീരുമോ, സോഇ സംജോഗാ=ആ വിധത്തിലുള്ള കർമ്മങ്ങളാണു്, കൃപാനിധി=കരുണാനിധിയായ രാമൻ, കരഹിം=ചെയ്തിരുന്നതു്, മന ലാഈ= ശ്രദ്ധാപൂർവ്വം, ബേദ പുരാന സുനഹിം=വേദപുരാണങ്ങൾ ശ്രവിച്ചിരുന്നു, ആപു=രാമൻതന്നെ, അനുജൻഹ=അനുജന്മാൎക്കു്, സമുഝാഈ കഹഹിം=അറിവു പറഞ്ഞുകൊടുക്കകയും ചെയ്തിരുന്നു.

ഏതുവിധത്തിൽ പ്രയത്നിച്ചാൽ നാഗരവാസികൾക്ക സുഖമുണ്ടാകുമോ ആവിധത്തിലുള്ള സംരംഭങ്ങളാണ് രാമൻ ചെയ്തിരുന്നതു്. അദ്ദേഹം ശ്രദ്ധാപൂർവ്വം വേദങ്ങളും പുരാണങ്ങളും ശ്രവിച്ചു; അനുജന്മാക്ക് ജ്ഞാനോപദേശവും ചെയ്തു.

പ്രാതകാല ഉഠി കൈ രഘുനാഥാ മാതുപിതാ ഗുരു
നാവഹിം മാഥാ
ആയസു മാംഗി കരഹിം പുരകാജാ ദേഖി ചരിത
ഹരഷൈ മന രാജാ

രഘുനാഥാ=രാമൻ, പ്രാതകാല=പ്രഭാതത്തിൽ, ഉഠി=എഴുന്നേററ്, മാതുപിതാ ഗുരു കൈ=മാതാപിതാക്കന്മാരെ, മാഥാ നാവഹിം=നമസ്കരിക്കുന്നു, ആയസു മാംഗി=അനുജ്ഞവാങ്ങി, പുരകാജാ കരഹിം=നഗരകാര്യങ്ങൾ പ്രവർത്തിക്കുന്നു, ചരിത ദേഖി=പ്രവൃത്തികൾ കണ്ടു്, രാജാമന=രാജാവിൻെറ മനസ്സ്, ഹരഷൈ=ആഹ്ലാദിക്കുകയും ചെയ്യുന്നു.

രാമൻ പ്രാതഃകാലത്തുണന്നെഴുന്നേററ് ആദ്യമായി മാതാപിതാക്കന്മാരെ നമസ്കരിക്കുന്നു. പിതാവിൻെറ അനുവാദം വാങ്ങി നഗരകാര്യങ്ങളിൽ പ്രവർത്തിക്കുന്നു. ഇതറിഞ്ഞ രാജാവിൻെറ മനസ്സ് സന്തോഷഭരിതമായിത്തീൎന്നു.

ദോ: ബ്യാപക അകല അനീഹ അജ നിർഗ്ഗുന
നാമ ന രൂപ
ഭഗത ഹേതു നാനാ ബിധി കരത ചരിത്ര അനൂപ

ബ്യാപക=സർവ്വവ്യാപിയും, അകല=കലാരഹിതനും, അനീഹ=നിസ്പൃഹനും, അജ നിർഗ്ഗുന=അജനും നിർഗ്ഗുണനും, നാമ ന രൂപ=നാമരൂപരഹിതനും ആയ (പരമാത്മാവു്), ഭഗത ഹേതു=ഭക്തഹിതാൎത്ഥം, നാനാ ബിധി=പലതരത്തിലുള്ള, അനൂപ ചരിത്ര=നിരുപമലീലകൾ, കരത=ചെയ്യുന്നു.

സർവ്വഗനും കലാരഹിതനും നിരീഹനും ജന്മമരണാരഹിതനും നിർഗ്ഗുണനും നാമരൂപരഹിതനും ആയ പരമാത്മാവു് ഭക്തന്മാൎക്ക ഹിതം ചെയ്യുന്നതിനുവേണ്ടി പലവിധത്തിലുള്ള നിരുപമലീലകരം ചെയ്യുന്നു.

ചൗ: യഹ സബ ചരിത കഹാ മൈം ഗാഈ ആഗിലി
കഥാ സുനഹു മന ലാഈ
ബിസ്വാമിത്ര മഹാമുനി ഗ്യാനീ ബസഹിം
ബിപിന സുഭ ആശ്രമ ജാനീ

യഹ സബ ചരിത=ഈ എല്ലാ ചരിത്രവും, മൈം ഗാഈ കഹാ= ഞാൻ വിസ്തരിച്ചുപറഞ്ഞു, ആഗിലി കഥാ=ഇനി ഇവിടന്നങ്ങോട്ടുള്ള കഥ, മന ലാഈ സുനഹു=സശ്രദ്ധം കേരംക്ക, മഹാഗ്യാനീ= മഹാജ്ഞാനിയായ, ബിസ്വാമിത്ര മഹാമുനി=വിശ്വാമിത്രമുനി, സുഭ ആശ്രമ ജാനീ=ശുഭപ്രദമായ ആശ്രമം എന്നു് ഗ്രഹിച്ചു്, ബിപിന ബസഹിം=കാട്ടിൽ വസിച്ചിരുന്നു.

ഇക്കഥയെല്ലാം ഞാൻ വിസ്തരിച്ചുതന്നെ നിന്നോടു പറഞ്ഞു. ഇനി ഇവിടന്നങ്ങോട്ടുള്ള കഥ ശ്രദ്ധാപൂർവ്വം കേരംക്കുക. മഹാജ്ഞാനിയാണു് വിശ്വാമിത്രമുനി. അദ്ദേഹം നിർബ്ബാധം വസിക്കാൻ പററിയ ആശ്രമമാണെന്നു കണ്ടു് ഒരു വനത്തിൽ വാസംചെയ്തിരുന്നു.

ജഹം ജപ ജഗ്യ ജോഗ മുനി കരഹിം അതി
മാരീച സുബാഹുഹി ഡരഹീം
ദേഖത ജഗ്യ നിസാചര ധാവഹിം കരഹിം
ഉപദ്രവ മുനി ദുഖ പാവഹിം

ജഹം മുനി=അവിടെ ആ മുനി, ജപ ജഗ്യ ജോഗ=ജപവും യജ്ഞവും യോഗാഭ്യാസവും, കരഹിം=ചെയ്തിരുന്നു, മാരീച സുബാഹുഹി=മാരീചസുബാഹു രാക്ഷസന്മാരെ, അതി ഡരഹീം=അദ്ദേഹം വല്ലാതെ ഭയന്നിരുന്നു, ജഗ്യ ദേഖത=യാഗം കണ്ട ഉടനെ,

നിസാചര ധാവഹിം=(ആ) രാക്ഷസന്മാർ ഓടി എത്തുകയും, ഉപദ്രവ കരഹിം=ഉപദ്രവങ്ങളുണ്ടാക്കുകയും, മുനി ദുഖ പാവഹിം=(തന്മൂലം) മുനിക്കു ദുഃഖമുണ്ടാകുകയും ചെയ്തിരുന്നു.

വനത്തിലുള്ള ആ ആശ്രമത്തിൽ വസിച്ച വിശ്വാമിത്രമുനി ജപിക്കുകയും യാഗം ചെയ്യുകയും യോഗമാചരിക്കുകയും ചെയ്തുപോന്നു. അദ്ദേഹത്തിനു മാരീചനേയും സുബാഹുവിനേയും വലിയ പേടിയാണ്. എന്തുകൊണ്ടെന്നാൽ അദ്ദേഹം യാഗം ആരംഭിച്ചു എന്നുകണ്ടാൽ ആ രാക്ഷസന്മാർ ഓടി എത്തുകയായി; ശല്യങ്ങളുണ്ടാക്കുകയായി. തന്മൂലം മുനി ദുഃഖിതനുമായിതീർന്നിരുന്നു.

ഗാധി തനയ മന ചിന്താബ്യ്യാധീ ഹരി ബിനു
മരഹിം ന നിസാചര പാപീ
തബ മുനിബര മന കീൻഹ ബിചാരാ പ്രഭു
അവതരേഉ ഹരന മഹിഭാരാ

ഗാധി തനയ=ഗാധിപുത്രൻെറ, മന ചിന്താ ബ്യാപി=മനസ്സ് ചിന്താവ്യാപിയായി, ഹരി ബിനു പാപീ നിസാചര=ഭഗവാനാലല്ലാതെ പാപികളായ രാക്ഷസന്മാർ, ന മരഹീം തബ=മരിക്കുകയില്ല. ആ അവസരത്തിൽ, മുനിബര മന ബിചാരാ കീൻഹ=മഹർഷി മനസ്സിൽ വിചാരിച്ചു, മഹി ഭാരാ ഹരന=ഭൂഭാരം തീക്കാൻ, പ്രഭു അവതരേഉ=ഭഗവാൻ അവതരിച്ചുകഴിഞ്ഞിരിക്കുന്നു.

ഭഗവാനെക്കൊണ്ടല്ലാതെ രാക്ഷസന്മാക്ക് ചരമം ഉണ്ടാകുന്നതല്ല എന്ന ചിന്ത ഗാധിപുത്രൻെറ മനസ്സിൽ കടന്നുകൂടി. ആ അവസരത്തിൽ അദ്ദേഹം ഇങ്ങനേയും ഓത്തു. ഭൂഭാരഹരണാൎത്ഥം ഭഗവാൻ അവതരിച്ചിരിക്കുന്നു.

ഏഹു മിസ ദേഖൗം പദ ജാഈ കരി ബിനതീ
ആനൗം ദോഉ ഭാഈ
ഗ്യാന ബിരാഗ സകല ഗുന അയനാ സോ പ്രഭു
മൈം ദേഖബ ഭരി നയനാ

ഏഹു മിസ ജാഇ=യാഗകാര്യമെന്ന വ്യാജേന ചെന്നു്, പദ ദേഖൗം=തൃപ്പാദങ്ങൾ ദർശിക്കാം, ബിനതീ കരി=അഭ്യുത്ഥാനം ചെയ്തു്, ദോഉ ഭാഇൗ ആനൗം=രണ്ടു സഹോദരന്മാരേയും കൂട്ടിക്കൊണ്ടുവരികയും ചെയ്യാം, ഗ്യാന ബിരാഗ സകല ഗുന അയനാ=ജ്ഞാനം വൈരാഗ്യം എന്നിവക്കും സമസ്ത ഗുണങ്ങൾക്കും ധാമമായ, സോ പ്രഭു മൈം=ആ പ്രഭുവിനെ ഞാൻ, നയനാ ഭരി= കണ്ണുകൾ നിറയെ, ദേഖബ=കാണും.

യാഗവിഷയമെന്ന വ്യാജേന ചെന്നു ഭഗവൽപാദങ്ങൾ ദർശിക്കുകയും അഭ്യുത്ഥാനം ചെയ്തു രാമനേയും ലക്ഷ്മണനേയും ഇവിടേക്കു കൂട്ടിക്കൊണ്ടുവരികയും ചെയ്യാം. ശ്രീരാമൻ ജ്ഞാനവൈരാഗ്യങ്ങളുടേയും സമസ്തഗുണങ്ങളുടേയും ആസ്ഥാനമാണ്. ആ ഭഗവാനെ കൺനിറയെ ഞാൻ കാണുകയും ചെയ്യും.

ദോ: ബഹുബിധി കരത മനോരഥ ജാത ലാഗി
നഹിം ബാര
കരി മജ്ജന സരജൂ ജല ഗഏ ഭൂപ ദരബാര

ബഹുബിധി മനോരഥ കരത=അനേകപ്രകാരത്തിലുള്ള മനോരഥങ്ങളോടുകൂടിയ അദ്ദേഹം, ജാത ബാര നഹിം ലാഗി=പോകുന്ന കാര്യത്തിൽ ഒട്ടും വിളംബമുണ്ടാക്കിയില്ല, സരജൂ ജല=സരയൂനദിയിൽ, മജ്ജന കരി=സ്നാനംചെയ്തു്, ഭൂപ ദരബാര ഗഏ= രാജസഭയിലേക്കു ചെന്നു.

പല മനോരഥങ്ങളും നടത്തണമെന്ന വിശ്വാമിത്രൻ ഒട്ടും സമയം കളയാതെ അയോധ്യയിലേക്കു പുറപ്പെട്ടു. സരയൂനദിയിൽ സ്നാനംചെയ്തു അദ്ദേഹം രാജസദസ്സിലേക്കു ചെന്നു.

ചൗ: മുനി ആഗമന സുനാ ജബ രാജാ മിലന ഗഏഉ
ലേഇ ബിപ്ര സമാജാ
കരി ദണ്ഡവത മുനിഹിം സനമാനീ നിജ ആസന
ബൈഠാരേൻഹി ആനീ

ജബ രാജാ മുനി ആഗമന സുനാ=രാജാവു മുനിയുടെ ആഗമനം (ദ്വാരപാലകന്മാരിൽനിന്നു) കേട്ടപ്പോൾ, ബിപ്ര സമാജാ ലേഇ= ബ്രാഹ്മണരേയും കൂട്ടിക്കൊണ്ടു, മിലന ഗയേഉ=എതിരേൽക്കാൻ ചെന്നു, മുനിഹിം ദണ്ഡവത കരി=മുനിയെ സാഷ്ടാംഗപ്രണാമം ചെയ്തു്, സനമാനീ ആനീ=സമ്മാനിച്ചു കൂട്ടിക്കൊണ്ടുവന്നു, നിജ ആസനാ=തന്റെ ഇരിപ്പിടത്തിൽ, ബൈഠാരേ=ഇരുത്തി.

ദ്വാരപാലകന്മാരിൽനിന്നു വിശ്വാമിത്രമഹർഷിയുടെ ആഗമനത്തെപ്പററി കേട്ടു് ദശരഥമഹാരാജാവു് ബ്രാഹ്മണരേയും കൂട്ടിക്കൊണ്ടു മഹർഷിയെ എതിരേൽക്കുന്നതിന്നെഴുന്നള്ളി സാഷ്ടാംഗം പ്രണമിച്ചു മുനിയെ സമ്മാനിച്ചു കൂട്ടിക്കൊണ്ടുവന്നു ദശരഥൻ രാജസിംഹാസനത്തിൽ ഉപവേശിപ്പിച്ചു.

ചരന പഖാരി കീൻഹി അതി പൂജാ മോ സമ
ആജു ധന്യ നഹിം ദൂജാ
ബിബിധ ഭാംതി ഭോജന കരവാവാ മുനിബര
ഹൃദയ ഹരഷ അതി പാവാ

ചരന പഖാരി=മുനിപാദങ്ങൾ കഴുകിച്ചു, അതി പൂജാ കീൻഹി= വിവിധ പൂജകൾ ചെയ്തു് (ഇങ്ങനെ പറഞ്ഞു), മോ സമ ധന്യ= എനിക്കുതുല്യം ധന്യനായി, ആജു ദൂജാ നഹിം=ഇന്നു മറെറാരാളില്ല, ബിബിധ ഭാംതി=അനേകതരത്തിലുള്ള, ഭോജന കരവാവാ= ഭോജനം കഴിപ്പിച്ചു, മുനിബര ഹൃദയ=മഹർഷിയുടെ മനസ്സിൽ, അതിഹരഷ പാവാ=അത്യാനന്ദം ഉണ്ടായി.

ദശരഥൻ വിശ്വാമിത്രമഹർഷിയുടെ പാദങ്ങൾ കഴുകിച്ചു് വിവിധ പൂജകൾ ചെയ്തു ഇങ്ങനെ അറിയിച്ചു:— 'ഹേ മാമുനേ, ഇന്നു എന്നോളം ധന്യനായി ലോകത്തിൽ മറെറാരാളില്ല.' അതിനുശേഷം രാജാവു മഹർഷിക്കു വിഭവസമൃദ്ധമായ ഭോജനം നല്കി. വിശ്വാമിത്രന്റെ മനസ്സിൽ അത്യധികം ആനന്ദമുണ്ടായി.

പുനി ചരനൻഹി മിലേ സുത ചാരീ രാമ ദേഖി
മുനി ദേഹ ബിസാരീ

ഭഏ്യ മഗന ദേഖത മുഖ സോഭാ ജനു ചകോര
പൂരന സസി ലോഭാ

പുനി ചരനൻഹി = അനന്തരം മുനിപാദങ്ങളിൽ (ദശരഥൻ തൻെറ), ചാരീ സുത=നാലു പുത്രന്മാരേയും, മിലേ=സമ്മേളിപ്പിച്ചു, രാമ ദേഖി=രാമനെ വീക്ഷിച്ചു്, മുനി=വിശ്വാമിത്രനു, ദേഹ ബിസാരീ=ദേഹവിസ്മൃതിയുണ്ടായി, പൂരന സസി=പൂൎണ്ണചന്ദ്രനെ, ലോഭാ=ആസക്തിയോടുകൂടിയ, ചകോര ജനു=ചകോരം എന്നപോലെ, മുഖ സോഭാ=(മുനി, രാമൻെറ) മുഖശോഭയെ, ദേഖത=വീക്ഷിച്ചു് (ആനന്ദ), മഗന ഭഏ=മഗ്നനായി ഭവിച്ചു.

അനന്തരം ദശരഥൻ, തൻെറ നാലു പുത്രന്മാരേയും കൂട്ടിക്കൊണ്ടുവന്നു വിശ്വാമിത്രപാദങ്ങളിൽ സമ്മേളിപ്പിച്ചു. രാമനെ വീക്ഷിച്ചു് മുനിയ്ക്കു ദേഹവിസ്മൃതിയുണ്ടായി. പൂൎണ്ണചന്ദ്രനെ ആസക്തനായ ചകോരം എന്നപോലെ വിശ്വാമിത്രമഹൎഷി ശ്രീരാമൻെറ മുഖശോഭ കണ്ടു ഹൎഷമഗ്നനായിഭവിച്ചു. [മഗന എന്ന പദം കവി പലദിക്കിലും പ്രയോഗിച്ചിട്ടുണ്ടു്, മിക്കസ്ഥലത്തും അതിന്നു അവ്യാപ്തിയും കാണുന്നുണ്ടു്. എന്നിൽ മഗ്നനാകുന്നു എന്നതു ഊഹിച്ചുതന്നെ വേണം അറിയാൻ.]

തബ മന ഹരഷി ബചനകഹ രാഊ മുനി അസ
കൃപാ ന കീൻഹേഹു കാഊ
കേഹി കാരന ആഗമന തുംഹാരാ കഹഹു സോ
കരത ന ലാവഉം ബാരാ

തബ രാഊ=അപ്പോൾ രാജാവു്, മന ഹരഷി=മനസ്സന്തോഷത്തോടേ, ബചന കഹ=പറഞ്ഞു:-, മുനി=ഹേ മഹൎഷേ, അസ കൃപാ=ഇപ്രകാരമൊരു കൃപ, കാഊ=ഒരിക്കലും, ന കീൻഹേഹു=അങ്ങു പ്രകാശിപ്പിച്ചിട്ടില്ല, തുംഹാരാ ആഗമന=അങ്ങയുടെ ആഗമനം, കേഹി കാരന=എന്തു കാരണത്താലാണെന്നു, കഹഹു=പറയുക, സോ കരത=അതു നിൎവ്വഹിക്കുന്നതിൽ, ബാരാ ന ലാവഉം=കാലതാമസം ഉണ്ടായിക്കൂടാ.

സന്തുഷ്ടനായി രാജാവു പറഞ്ഞു:—ഹേ മഹഷേ്, ഈവിധമൊരു കൃപ ഇതേവരെ അങ്ങു പ്രകടിപ്പിക്കുകയുണ്ടായിട്ടില്ല. അങ്ങ് എന്തുദ്ദേശിച്ചാണിവിടെ വന്നിട്ടുള്ളതെന്നു പറയൂ. അതു—ആ കാര്യം—നിറവേററുന്നതിൽ ഇനി ഒട്ടുംതന്നെ കാലതാമസം വന്നുകൂടാ.

അസുര സമൂഹ സതാവഹിം മോഹീ മൈം ജാചന
ആയോം നൃപ തോഹി
അനുജ സമേത ദേഹു രഘുനാഥാ നിസിചര ബധ
മൈം ഹോബ സനാഥാ

അസുര സമൂഹ=(വിശ്വാമിത്രൻ പറഞ്ഞു) അസുരസമൂഹം, മോഹീ സതാവഹിം=എന്നെ വിഷമിപ്പിക്കുന്നു, തോഹീ ജാചന=അങ്ങയോടൊരു അത്ഥനയുമായിട്ടാണ്, നൃപ മൈം ആയോം=ഹേ രാജൻ ഞാൻ വന്നിരിക്കുന്നതു്, നിസിചര ബധ=നിശാചര വധംകൊണ്ട്, മൈം സനാഥാ ഹോബ=ഞാൻ സനാഥനായിത്തീരുവാൻ, രഘുനാഥാ=രാമനെ, അനുജ സമേത ദേഹു=അനുജ സമേതം അയച്ചുതരിക.

രാക്ഷസന്മാർ എനിക്കു വല്ലാത്ത വിഷമതകൾ ഉണ്ടാക്കിക്കൊണ്ടിരിക്കുന്നു. അവരെ നിഗ്രഹിച്ച് എന്നെ രക്ഷിക്കാൻ അങ്ങ് രാമലക്ഷ്മണന്മാരെ എന്റെകൂടെ അയക്കുക.

ദോ: ദേഹു ഭൂപ മന ഹരഷിത തജഹു മോഹ അഗ്യാന
ധമ്മ സുജസ പ്രഭു തുമ കൗം ഇൻഹ കഹും
അതി കല്യാന

ഭൂപ=ഹേ രാജാവേ, മന ഹരഷിത=മനസ്സു പ്രസന്നമാക്കി, ദേഹു=(പുത്രന്മാരെ) നൽകുക, മോഹ അഗ്യാന=മോഹവും അജ്ഞാനവും, തജഹു പ്രഭു ധമ്മ=പരിത്യജിക്കുക. പ്രഭോ ഇതു രാജധമ്മമാണ്, തുമ കൗം സുജസ=അങ്ങേക്കു ഇതുനിമിത്തം സൽകീത്തിയും, ഇൻഹ കഹും=ഇവക്കു്, അതി കല്യാന=ഐശ്വയ്യവും മംഗളവും ഉണ്ടാകും.

സന്തുഷ്ടനായി അഞ്ചു ബാലന്മാരെ എന്റെകൂടെ അയക്കു. മോഹാജ്ഞാനങ്ങളാം കൈവെടിയു. പുത്രന്മാരെ അയക്കുന്നതുകൊണ്ടു് അങ്ങക്കാണു് സൽകീർത്തിയുണ്ടാവുക. ബാലന്മാർക്കും മംഗളമുണ്ടാകും.

ചൗ: സുനി രാജാ അതി അപ്രിയ ബാനീ ഹൃദയ
കമ്പ മുഖദ്യുതി കുമ്ഹിലാനീ
ചൗഥേപന പായേഉം സുത ചാരീ ബിപ്ര
ബചന നഹിം കഹേഹു ബിചാരീ

അതി അപ്രിയ ബാനീ സുനി=ഏററവും അപ്രിയമായ ഈ വാക്കുകളാംകേട്ടു്, രാജാ ഹൃദയകമ്പ=രാജാവിനു ഹൃദയകമ്പവും, മുഖദ്യുതി കുമ്ഹിലാനീ=മുഖകാന്തിയ്ക്കു കുറവും ഉണ്ടായി. (രാജാവു പറഞ്ഞു), ബിപ്ര, ചൗഥേപന=ഹേ മുനേ, വാർദ്ധക്യത്തിലാണു്, സുത ചാരീ പായേഉം=നാലു മക്കളെ എനിക്കു ലഭിച്ചതു്, ബിചാരീ നഹിം=ആലോചിച്ചില്ല, ബചന കഹേഹു=അവിടന്നിക്കാര്യം പറഞ്ഞതു്.

ദശരഥമഹാരാജാവിനു് ഒട്ടുംതന്നെ പ്രിയമുള്ള വാക്കുകളായിരുന്നില്ല വിശ്വാമിത്രൻ പറഞ്ഞതു്. രാജാവിന്റെ ഹൃദയം തുടിച്ചു. മുഖകാന്തിമങ്ങി. അദ്ദേഹം അറിയിച്ചു:—"ഹേ മഹർഷേ വളരെക്കാലം പ്രതീക്ഷിച്ചിരുന്നിട്ടു് വൃദ്ധാവസ്ഥയിൽ കിട്ടിയതാണു് ഈ നാലുമക്കളെ. ഈ സംഗതി ആലോചിച്ചിരുന്നു എങ്കിൽ അവിടന്നെന്നോടിങ്ങനെ പറയുമായിരുന്നില്ല.

മാംഗഹു ഭൂമി ധേനു ധന കോസാ സരബസ ദേഉം
ആജു സഹരോസാ
ദേഹ പ്രാനതേം പ്രിയ കഛു നാഹീം സോഉ മുനി
ദേഉം നിമിഷ ഏക മാഹീം

ഭൂമി ധേനു ധന കോസാ=ഭൂമിയും പശുക്കളും ധനവും ഖജാനയും, മാംഗഹു=ചോദിച്ചുകൊള്ളുക, സരബസ സഹരോസ=സർവ്വസ്വവും സഹർഷം, ആജു ദേഉം=ഞാനിന്നങ്ങയ്ക്കു നൽകാം, ദേഹ

പ്രാനതേം പ്രിയ=ദേഹപ്രാണങ്ങളേക്കാൾ പ്രിയതരമായി, കഛരു നാഹീം സോഉ=ഒന്നുമില്ല. അവയും, ഏക നിമിഷ മാഹിം=ഒരു നിമിഷത്തിന്നുള്ളിൽ, മുനി ദേഉം=ഹേ മുനേ ഞാനവിടേക്കു നൽകാം

ഭൂമി ചോദിക്കൂ; പുത്രക്കളേയും ധനത്തേയും ഭണ്ഡാരത്തേയും ചോദിക്കൂ. എൻെറ സർവ്വസ്വവും സഹർഷം ഞാനിപ്പോൾ അങ്ങു ക്കു് അർപ്പിക്കാം. മനുഷ്യൎക്കു ദേഹവും പ്രാണങ്ങളുമാണല്ലോ ഏററവും പ്രിയപ്പെട്ടവ. അവയും അങ്ങു ചോദിച്ചാൽ ആ നിമിഷത്തിൽ ഞാനങ്ങയ്ക്കു നൽകാം.

സബ സുത പ്രിയ മോഹി പ്രാനകീ നാഈം
രാമദേത നഹിം ബനൈ ഗോസാഈം
കഹം നിസിചര അതി ഘോര കഠോരാ കഹം
സുന്ദര സുത പരമ കിസോരാ

സബ സുത=എല്ലാ പുത്രന്മാരും, മോഹി=എനിക്കു്, പ്രാനകീ നാഈം പ്രിയ=പ്രാണങ്ങൾക്കു തുല്യം പ്രിയപ്പെട്ടവർതന്നെ. എന്നാലും, ഗോസാഈം=സ്വാമിൻ, രാമ ദേത നഹിം ബനൈ= രാമനെ നൽകുക എന്നതു ഉണ്ടാവാത്ത കാര്യമാണു്, അതി ഘോര കഠോരാ=അതിഘോരന്മാരും കഠോരന്മാരുമായ, നിസിചര കഹം= രാക്ഷസന്മാർ എവിടെ?, പരമ കിസോരാ സുത=ചെറിയ കുട്ടിക ളായ (എൻെറ) പുത്രന്മാർ, കഹം=എവിടെ?

നാലു പുത്രന്മാരും എനിക്കെൻെറ പ്രാണങ്ങൾക്കൊപ്പം പ്രിയപ്പെട്ടവർതന്നെ. എന്നാലും ഹേ സ്വാമിൻ രാമനെ തരിക എന്ന കാര്യം സംഭവ്യമല്ല. ഏററവും ഭയങ്കരന്മാരും കഠോരന്മാരും ആയ രാക്ഷസന്മാരുടെ സ്ഥിതിയെന്തു്? മുലകുടി മാറാത്ത ചെറിയ ശിശുക്കളുടെ സ്ഥിതി എന്തു്?

സുനി നൃപഗിരാ പ്രേമരസ സാനീ ഹൃദയ ഹരഷ
മാനാ മുനി ഗ്യാനീ

തബെ ബസിഷ്ഠ ബഹുബിധി സമുതസാവാ
നൃപസന്ദേഹ് നാസ കഹം പാവാ

നൃപ=രാജാവിൻെറ, പ്രേമരസ സാനീ=പ്രേമരസസാന്ദ്രങ്ങളായ, ഗിരാ സുനി=വാക്കുകഠം കേട്ടു്, ഗ്യാനീ മുനി ഹൃദയ=ജ്ഞാനിയായ മഹഷിക്കു ഹൃദയത്തിൽ, ഹരഷ മാനാ=സന്തോഷം തോന്നി, തബെ ബസിഷ്ഠ=ആ അവസരത്തിൽ വസിഷ്ഠമഹർഷി, ബഹുബിധി സമുഝാവാ=പലതരത്തിലും (രാജാവിനെ) പ്രബുദ്ധനാക്കി, നൃപകഹം=രാജാവിൻെറ, സന്ദേഹ നാസ പാവാ=സന്ദേഹവും തീൎന്നു.

ദശരഥമഹാരാജാവു പുത്രപ്രേമവിവശനായി പറഞ്ഞ വാക്കുകഠം കേട്ടപ്പോഠം മഹാജ്ഞാനിയായ വിശ്വാമിത്രനു സന്തോഷമാണുണ്ടായതു്. ഈ അവസരത്തിൽ വസിഷ്ഠൻ ദശരഥനു പലവാറു പ്രബോധനം നൽകി. ദശരഥൻെറ സന്ദേഹങ്ങഠംക്കു അറുതിയുണ്ടായി. [വസിഷ്ഠൻ അറിയിച്ചു:— ഹേ, രാജൻ അവിടന്നു ധൎമ്മാത്മാവാണു്. അങ്ങു ആദ്യമേതന്നെ വിശ്വാമിത്രനോടൊരു പ്രതിജ്ഞ ചെയ്തുകഴിഞ്ഞു. ആ പ്രതിജ്ഞ പാലിക്കേണ്ടതു അങ്ങയുടെ ധൎമ്മമാണു്. വിശ്വാമിത്രൻ മഹാ തപസ്വിയാണു്. അപ്രകാരമിരിക്കുന്ന മഹാത്മാവുമൊന്നിച്ചു അങ്ങയുടെ പുത്രന്മാർ പോകുന്നതുകൊണ്ടു അങ്ങയ്ക്കു മംഗളമേ ഉണ്ടാവൂ. രാക്ഷസനിഗ്രഹത്തിനു കെല്പില്ലാത്തവനല്ല വിശ്വാമിത്രൻ. ശ്രീരാമനു രാക്ഷസനിഗ്രഹംകൊണ്ടു യശസ്സുണ്ടാകണം എന്നതാണു് വിശ്വാമിത്രൻെറ ലക്ഷ്യം. അതുകൊണ്ടു രാമലക്ഷ്മണന്മാരെ മഹഷിയൊന്നിച്ചയച്ചുകൊള്ളുക.]

അതി ആദര ദോഉ തനയ ബോലാഏ ഹൃദയ ലാഇ
ബഹു ഭാംതി സിഖാഏ
മേരേ പ്രാന നാഥ സുത ദോഊ തുംഹ മുനി പിതാ
ആന നഹിം കോഊ

അതി ആദര=ഏററവും ആദരത്തോടെ, ദോഉ തനയ ബോലാഏ=രണ്ടു പുത്രന്മാരേയും (ദശരഥൻ) വിളിച്ചു്, ഹൃദയ ലാഇ ബഹു

ഭാംതി=മാഃറാടണമ്പ്ച്ച് പലതരത്തിലും, സിഖാഏ്യ=ഉപദേശംനല്ക്കി (അനന്തരം ഉണത്തിച്ചു), മുനി ദോഉൗ സുത=ഹേ മുനേ, ഈ രണ്ടു പുത്രന്മാരും, മേരേ പ്രാന നാഥ=എന്റെ പ്രാണങ്ങൾക്ക ആധാര ഭൂതന്മാരാണ്, തുംഹ പിതാ=അങ്ങു (ഇവരുടെ) പിതാവാണ്, ആന കോഉൗ നാഹിം=മററാരുമല്ല.

ദശരഥൻ അത്യാദരപൂവ്വം രാമലക്ഷ്മണന്മാരെ വിളിച്ച് മാഃറാടണക്കകയും അവക്ക പലവിധം ഉപദേശങ്ങൾ നൽകുകയും ചെയ്തതിനുശേഷം വിശ്വാമിത്രനെ നോക്കി ഇപ്രകാരം അറിയിച്ചു:– 'മഹഷേ, എന്റെ പ്രാണങ്ങൾക്ക ആധാരഭൂതന്മാരാണ് രാമനും ലക്ഷ്മണനും. അങ്ങു ഈ കുട്ടികളുടെ പിതാവാണ്. മററാരും അല്ല.'

ദോ: സൗംപേ ഭൂപ രിഷിഹി സുത ബഹു ബിധി
ദേഇ അസീസ
ജനനീ ഭവന ഗയേ പ്രഭു ചലേ നാഇ പദ സീസ

ഭൂപ ബഹു ബിധി=രാജാവു് പലപ്രകാരത്തിലും, അസീസ ദേഇ= ആശിസ്സുകൾ നല്കി, സുത രിഷിഹി=പുത്രന്മാരെ വിശ്വാമിത്രനു, സൗംപേ പ്രഭു=സമപ്പിച്ചു. (അനന്തരം) ഭഗവാൻ രാമചന്ദ്രൻ, ജനനീ ഭവന ഗയേ=മാതൃഭവനത്തിൽ പോയി, പദ സീസ നാഇ=മാതൃപാദങ്ങളിൽ കുമ്പിട്ടു്, ചലേ=അവിടെനിന്നു പുറപ്പെട്ടു.

പുത്രന്മാക്ക ദശരഥമഹാരാജാവു ആശിവ്വാദങ്ങൾ നൽകി അവരെ വിശ്വാമിത്രനു സമപ്പിച്ചു. രാമൻ മാതാവിനെ സന്ദശിച്ചു പാദപ്രണാമംചെയ്തു വിടവാങ്ങി.

സോ: പുരുഷ സിംഹ ദോഉ ബീര ഹരഷി ചലേ മുനി
ഭയ ഹരന
കൃപാസിന്ധു മതി ധീര അഖില ബിസ്വ
കാരന കരന

പുരുഷ സിംഹ ദോഉ ബീര=പുരുഷസിംഹന്മാരായ രണ്ടു വീര ന്മാരും, ഹരഷി ചലേ=പ്രസന്നരായി പുറപ്പെട്ടു, മുനിഭയ ഹരന= മുനിമാരുടെ ഭയത്തെ ഹരിക്കുന്നവരും, കൃപാസിന്ധു=കൃപാസാഗ രന്മാരും, ധീരമതി=ധീരന്മാരും, അഖില ബിസ്വ കാരന കരന= സമസ്തവിശ്വകാരണകരണന്മാരും ആണ് (അവർ).

മുനിമാരുടെ ഭയത്തെ തീക്കുന്നവരും കൃപാസിന്ധുക്കളും ധീര ന്മാരും സമസ്തപ്രപഞ്ചകാരണകരണന്മാരും പുരുഷശ്രേഷ്ഠന്മാരും ആയ ആ രണ്ടു വീരന്മാരും സസന്തോഷം യാത്രയായി.

ചൗ: അരുന നയന ഉര ബാഹു ബിസാലാ നീല ജലജ
തനു സ്യാമ തമാലാ
കടി പട പീത കസേ ബര മാഥാ രുചിര ചാപ
സായക ദുഹും ഹാഥാ

അരുന നയന=അരുണനയനനും, ബിസാലാ ഉരബാഹു=വിശാ ലോരസ്സനും വിശാലബാഹുവും, നീല ജലജ തമാലാ സ്യാമതനു= നീലകമലത്തിന്നും തമാലവൃക്ഷത്തിന്നും ഉള്ള വണ്ണത്തോട് സമാന മായ ശ്യാമശരീരത്തോടുകൂടിയവനും, കടി പീത പട=അരയിൽ ചാത്തിയ മഞ്ഞപ്പട്ടോടുകൂടിയവനും, ബര മാഥാ കസേ=ശ്രേഷ്ഠ മായ ആവനാഴി ബന്ധിച്ച പൃഷ്ഠത്തോടുകൂടിയവനും, ദുഹും ഹാ ഥാ=രണ്ടു കൈകളിലും, രുചിര ചാപ സായക=വഹിച്ചിട്ടുള്ള മനോഹര ചാപശരങ്ങളോടുകൂടി ആയിരുന്നു, രാമൻ.

സ്യാമ സുന്ദര ഗൗര ദോഉ ഭാഈ ബിസ്വാമിത്ര
മഹാനിധി പാഈ
പ്രഭു ബ്രഹ്മന്യ ദേവ മൈം ജാനാ മോഹി നിതി
പിതാ തജേഉ ഭഗവാനാ

സ്യാമ ഗൗര=ശ്യാമഗൗരന്മാരായ, ദോഉ സുന്ദര ഭാഈ=രണ്ടു സുന്ദര ഭ്രാതാക്കളെ, ബിസ്വാമിത്ര=വിശ്വാമിത്രനു, മഹാനിധി പാഈ=

മഹാനിധികൾ തുല്യം ലഭിച്ചു. (അദ്ദേഹം വിചാരിച്ചു), മൈം ജാനാ="ഞാൻ ഗ്രഹിച്ചുകഴിഞ്ഞു, പ്രഭു ബ്രഹ്മന്യ ദേവ=ഭഗവാൻ ബ്രാഹ്മണരുടേയും ദേവന്മാരുടേയും നാഥനെന്നു്, ഭഗവാനാ മോഹി നിതി=ഭഗവാൻ എനിക്കുവേണ്ടി, പിതാ തനോജ=പിതാവിനെ കൈവെടിഞ്ഞു."

ശ്യാമഗൗരവർണ്ണന്മാരായ രണ്ടു സുന്ദരഭ്രാതാക്കളെ വിശ്വാമിത്രന്ന മഹാനിധികൾ തുല്യമാണു് ലഭിച്ചിരിക്കുന്നതു്. വിശ്വാമിത്രൻ ഇങ്ങിനേയും വിചാരിച്ചു:—'ഭഗവാൻ ബ്രാഹ്മണരുടേയും ദേവന്മാരുടേയും നാഥനാണെന്നു എനിക്കു മനസ്സിലായി. എന്തുകൊണ്ടെന്നാൽ എനിക്കുവേണ്ടിയാണല്ലോ അദ്ദേഹം പിതാവിനെ വേർപിരിഞ്ഞു എന്റെകൂടെ പോന്നിരിക്കുന്നതു്.

ചലേ ജാത മുനി ദീൻഹ ദേഖാഈ സുനി താഡകാ
ക്രോധ കരി ധാഈ
ഏക ഹീ ബാന പ്രാന ഹരി ലീൻഹാ ദീൻഹ
ജാനി തേഹി നിജ പദ ദീൻഹാ

ചലേ ജാത മുനി=പൊയ്ക്കൊണ്ടിരിക്കേ വിശ്വാമിത്രൻ, താഡകാ=താടകയെ, ദീഖ ദേഖാഈ=രാമന്നു കാട്ടിക്കൊടുത്തു, സുനി=(രാമന്റെ ജ്യാഘോഷം) കേട്ടു്, ക്രോധ കരി=ക്രുദ്ധിച്ചു് (അവൾ), ധാഈ=പാഞ്ഞണഞ്ഞു, ഏകഹീ ബാന=ഒരേ ഒരു ശരംകൊണ്ടു്, പ്രാനഹരി ലീൻഹാ=(അവളുടെ) ജീവൻ അപഹരിച്ചു്, തേഹി ദീൻഹ ജാനി=അവളെ ദീനയെന്നറിഞ്ഞു് രാമൻ അവൾക്കു്, നിജപാദ ദീൻഹാ=വിഷ്ണുപദം നൽകി.

വിശ്വാമിത്രനൊന്നിച്ചു കുമാരന്മാർ നടക്കുമ്പോൾ മുനി രാമന്നു താടകയെ കാട്ടിക്കൊടുത്തു. രാമൻ ഞാണൊലിയിട്ടു. അതുകേട്ടു താടകരുഷ്ടയായി പാഞ്ഞണഞ്ഞു. ഒരൊററശരം പ്രയോഗിച്ചു രാമൻ താടകയെ നിഗ്രഹിക്കുകയും അവൾ ദീന

യെന്നു ഗ്രഹിച്ചു അദ്ദേഹം അവരാക്കു വൈകുണ്ഠപദം നൽകുകയും ചെയ്തു. *

തബ രിഷി നിജ നാഥഹി ജിയ ചീൻഹി
വിദ്യാനിധി കഹം വിദ്യാ ദീൻഹീ
ജാതേം ലാഗ ന ഛുധാ പിപാസാ അതുലിത
ബല തനു തേജ പ്രകാസാ

തബ രിഷി=അപ്പോൾ മഹർഷി, നിജ നാഥഹി ജിയ ചീൻഹീ= രാമനെ മനസ്സിൽ തിരിച്ചറിഞ്ഞു, വിദ്യാനിധി കഹം=വിദ്യാനിധിയായ രാമനു, വിദ്യാ ദീൻഹീ=വിദ്യകൾ നൽകി, ജാതേം ഛുധാപിപാസാ=ആ വിദ്യകൾകൊണ്ട് വിശപ്പും ദാഹവും, ന ലാഗ=ബാധിക്കുകയില്ല. (മാത്രമല്ല), തനു=ശരീരത്തിൽ, അതുലിത ബല=അനുപമശക്തിയും, തേജ പ്രകാസാ=തേജസ്സും പ്രകാശിക്കുകയും ചെയ്യും.

വിശ്വാമിത്രനു രാമൻ സാക്ഷാൽ ഭഗവാൻതന്നെയാണെന്നു ബോദ്ധ്യം വന്നു. ഉടനെ അദ്ദേഹം വിദ്യാനിധിയായ രാമനു ബല എന്നും അതിബല എന്നും പേരുള്ള രണ്ടു വിദ്യകൾ ഉപദേശിച്ചു. ആ വിദ്യകളുടെ പ്രയോജനം ക്ഷുൽപിപാസകൾ ബാധിക്കാതിരിക്കുക, ശരീരത്തിനു അനുപമശക്തിയും തേജസ്സും ഉണ്ടാക്കുക എന്നിവയാണ്.

* സുകേതു എന്ന യക്ഷൻ സന്താനാർത്ഥം ബ്രഹ്മാവിനെ തപസ്സുചെയ്തു പ്രസാദിപ്പിക്കുകയും തൽഫലമായി ആയിരം ആനകളുടെ ശക്തിയോടുകൂടിയ താടകയെന്നൊരു പുത്രി പിറക്കുകയും ചെയ്തു. സുകേതു, താടകയെ ജംഭൻെറ പുത്രനായ സുന്ദനു വേളി കഴിച്ചുകൊടുത്തു. അവക്കു മാരീചനെന്നൊരു പുത്രൻ പിറന്നു. അഗസ്ത്യശാപത്താൽ സുന്ദൻ മരിച്ചപ്പോൾ താടക പുത്രനൊന്നിച്ചു ചെന്നു അഗസ്ത്യനെ ഭക്ഷിക്കാൻ തയാറെടുത്തു. അഗസ്ത്യൻ ശപിച്ചതിൻെറ ഫലമായി താടക രാക്ഷസിയും മാരീചൻ രാക്ഷസനുമായി. താടക ദുഃഖിതയെന്നു രാമൻ ഗ്രഹിച്ചതെന്തുകൊണ്ടെന്നു ഇപ്പോൾ വ്യക്തമായല്ലോ.

ദോ: ആയുധ സർവ്വ സമർപ്പി കൈ പ്രഭു നിജ ആശ്രമ
ആനി
കന്ദ മൂല ഫല ഭോജന ദീൻഹ ഭഗത ഹിത ജാനീ

ആയുധ സവ്=എല്ലാ അസ്രശസ്രങ്ങളും, പ്രഭു സമർപ്പി കൈ=പ്രഭുവിന്നു സമർപ്പിച്ച (വിശ്വാമിത്രൻ), നിജ ആശ്രമ ആനി=തൻെറ ആശ്രമത്തിലേക്കു കൂട്ടിക്കൊണ്ടുവന്നു്, ഭഗത ഹിത ജാനി=ഭഗവാൻ ഭക്തഹിതനെന്നറിഞ്ഞു്, കന്ദ മൂല ഫല ഭോജന ദീൻഹ=കന്ദമൂലഫലങ്ങളടങ്ങിയ ഭോജനം നൽകി.

സർവ്വാസ്രങ്ങളും സമർപ്പിച്ച ഭഗവാനെ വിശ്വാമിത്രൻ തൻെറ ആശ്രമത്തിലേക്കു കൂട്ടിക്കൊണ്ടുപോവുകയും കന്ദമൂലഫലങ്ങളെക്കൊണ്ടുള്ള ഭോജനം നൽകുകയും ചെയ്തു.

ചൗ: പ്രാത കഹാ മുനി സന രഘുരാഈ നിർഭയ ജഗ്യ
കരഹു തുംഹ ജാഈ
ഹോമ കരന ലാഗേ മുനി ഝാരീ ആപു രഹേ
മഖ കീ രഖവാരീ

പ്രാത രഘുരാഈ=പ്രഭാതമായപ്പോൾ ശ്രീരാമൻ, മുനിസന കഹാ=വിശ്വാമിത്രമുനിയോടു പറഞ്ഞു:—, തുംഹ ജാഈ നിർഭയ=‘അങ്ങു ചെന്നു് ഭയംകൂടാതെ, ജഗ്യ കരഹു=യാഗം ചെയ്യുക’, മുനി ഝാരീ=മുനിസമൂഹം, ഹോമ കരന ലഗേ=ഹോമം ചെയ്യാൻ ആരംഭിച്ചു, മഖ കീ രഖവാരീ=യാഗരക്ഷാർത്ഥം, ആപു രഹേ=ഭഗവാൻനിന്നു.

പ്രഭാതമായപ്പോൾ രാമൻ വിശ്വാമിത്രനോടിപ്രകാരം ഉണർത്തിച്ചു:—‘മഹർഷേ, അങ്ങുചെന്നു ഭയംകൂടാതെ യാഗം തുടങ്ങിക്കൊള്ളുക.’ ഇതു കേട്ട ഉടൻ വിശ്വാമിത്രൻ മുനിമാരുമായിച്ചേർന്നു യാഗമാരംഭിച്ചു. യാഗരക്ഷാർത്ഥം ഭഗവാൻ തയാറെടുത്തുനിന്നു.

സുനി മാരീച നിസാചര കോഹീ ലൈ സഹായ
ധാവാ മുനി ദ്രോഹീ

ബിനു ഫര ബാന രാമ തേഹിമാരാ സത ജോജന
ഗാ സാഗര പാരാ

മുനി ദ്രോഹീ മാരീച നിശാചര=മുനിദ്രോഹിയായ മാരീചരാക്ഷസൻ, സഹായ ലൈ ധാവാ=സഹായികളേയും കൂട്ടിക്കൊണ്ടു് ഓടിയണഞ്ഞു, രാമ ബിനു ഫര=രാമൻ മൂർച്ഛയില്ലാത്ത, ബാന തേഹി മാരാ=ബാണം അവന്റെ നേക്കു പ്രയോഗിച്ചു, സത ജോജന=നൂറുയോജന ദൂരമുള്ള, സാഗര പാരാ ഗാ=സമുദ്രത്തിന്റെ മറുകരയിൽ അവൻ എത്തി.

മുനിമാരെ ദ്രോഹിക്കുകതന്നെ വ്രതമായ മാരീചരാക്ഷസൻ സഹായികളേയും കൂട്ടി വിശ്വാമിത്രന്റെ യാഗം മുടക്കാൻ വന്നെത്തി. രാമൻ മൂർച്ഛയില്ലാത്ത ഒരു ശരം മാരീചന്റെ നേക്കു പ്രയോഗിച്ചു. ശരമേററ അവൻ നൂറു യോജന വിസ്താരമുള്ള കടലിന്റെ മറുകരയിൽ എത്തി.

പാവക സര സുബാഹു പുനി മാരാ അനുജ നിസാചര
കടകു സംഘാരാ
മാരി അസുര ദ്വിജ നിർഭയകാരീ അസ്തുതി കരഹിം
ദേവ മുനി ഝാരീ

പുനി പാവക സര=അനന്തരം ആഗ്നേയാസ്ത്രംകൊണ്ടു രാമൻ, സുബാഹു മാരാ=സുബാഹുവിനെ വധിച്ചു. അനുജ=രാമാനുജനായ ലക്ഷ്മണൻ, നിസാചര കടകു=രാക്ഷസസേനയെ, സംഘാരാ=സംഹരിച്ചു (ഇങ്ങനെ), അസുര മാരി=രാക്ഷസന്മാരെ നിഗ്രഹിച്ചു്, ദ്വിജ നിർഭയകാരീ=ബ്രാഹ്മണരെ നിർഭയരാക്കി, ദേവ മുനി ഝാരി=ദേവഗണവും മുനിസമൂഹവും, അസ്തുതി കരഹിം=രാമനെ സ്തുതിച്ചു.

മാരീചനെ തുരത്തിയതിനുശേഷം രാമൻ സുബാഹുവിനെ ആഗ്നേയാസ്ത്രം പ്രയോഗിച്ചു നിഗ്രഹിച്ചു. ലക്ഷ്മണൻ രാക്ഷസസൈന്യത്തെസംഹരിച്ചു. ഇപ്രകാരം രാക്ഷസന്മാരെ നിഗ്രഹിച്ചു രാമൻ ബ്രാഹ്മണരെനിർഭയരാക്കി. ദേവന്മാരും മുനിമാരും രാമനെസ്തുതിച്ചു.

തഹം പുനി കഛുക ദിവസ രഘുരായാ രഹേ
കീൻഹി ബിപ്രൻഹ പര ദായാ
ഭഗതി ഹേതു ബഹു കഥാ പുരാനാ കഹേ ബിപ്ര
ജദ്യപി പ്രഭു ജാനാ

പുനി തഹം രഘുരായാ=അനന്തരം അവിടെ രാമൻ, ബിപ്രൻഹ പര ദായാ കീൻഹി=ബ്രാഹ്മണരിൽ ദയ പ്രകാശിപ്പിച്ചുകൊണ്ടു്, കഛുക ദിവസ രഹേ=കുറച്ചുദിവസം വസിച്ചു, പ്രഭു ജാനാ ജദ്യപി=ഭഗവാൻ ഗ്രഹിച്ചിട്ടുള്ളവയാണെങ്കിലും, ഭഗതി ഹേതു ബിപ്ര=ഭക്തി ഹേതുവായി ബ്രാഹ്മണർ, ബഹു കഥാ പുരാനാ=അനേകം കഥകളും പുരാണങ്ങളും, കഹേ=(രാമനെ) പറഞ്ഞു കേൾപ്പിച്ചു.

വിഘ്നം കൂടാതെ യാഗം നിറവേററിയതിനുശേഷം സാനുജനായ രാമൻ ബ്രാഹ്മണരിൽ ദയപ്രകാശിപ്പിച്ചുകൊണ്ടു കുറച്ചു ദിവസം വിശ്വാമിത്രൻെറ ആശ്രമത്തിൽ വസിച്ചു. ബ്രാഹ്മണർ അനേകം കഥകളും പുരാണങ്ങളും രാമനെ പറഞ്ഞു കേൾപ്പിച്ചു. ആ കഥകളും പുരാണങ്ങളുമെല്ലാം അദ്ദേഹം മുമ്പേ തന്നെ ഗ്രഹിച്ചിട്ടുള്ളവയാണെങ്കിലും ബ്രാഹ്മണപ്രീതി കരുതി കഥാകഥനം സശ്രദ്ധം കേട്ടു.

തബ മുനി സാദര കഹാ ബുഝാഈ ചരിത ഏക
പ്രഭു ദേഖിഅ ജാഈ
ധനുഷ ജഗ്യ സുനി രഘുകുലനാഥാ ഹരഷി ചലേ
മുനിബര കേ സാഥാ

തബ മുനി സാദര=ആ അവസരത്തിൽ വിശ്വാമിത്രൻ ആദരപൂർവ്വം, ബുഝാഈ കഹാ പ്രഭു=പറഞ്ഞു:— "ഹേ ഭഗവാൻ, ഏക ചരിത ജാഈ ദേഖിഅ=ഒരു കഥ ചെന്നു കാണേണ്ടിയിരിക്കുന്നു, ധനുഷജഗ്യ സുനി=ചാപയാഗത്തെപ്പററിയുള്ള ആ കഥ കേട്ടു്, രഘുകുല നാഥാ=ശ്രീരാമൻ, ഹരഷി മുനിബരകേ സാഥ=പ്രസന്നനായി മഹർഷിയുമൊന്നിച്ചു്, ചലേ=(ചാപയാഗം കാണാൻ) പുറപ്പെട്ടു.

ആ അവസരത്തിൽ വിശ്വാമിത്രൻ ആദരപൂർവ്വം രാമനോടിപ്രകാരം ഉണർത്തിച്ചു:— ഭഗവാൻ, ചെന്നു കാണേണ്ടതായ ഒരപൂർവ്വ കാര്യം ഉണ്ട്. ധാപയാഗം. അതിനെക്കുറിച്ചു കേട്ട രാമൻ പ്രസന്നനാവുകയും യാഗം കാണ്മാൻ വിശ്വാമിത്രനൊന്നിച്ചു പുറപ്പെടുകയുംചെയ്തു.

ആശ്രമ ഏക ദീഖ മഗ മാഹീം ഖഗമൃഗ ജീവ
ജന്തു തഹം നാഹീം
പൂഛാ മുനിഹിം സിലാ പ്രഭു ദേഖീ സകല കഥാ
മുനി കഹീ ബിസേഖീ

മഗമാഹീം=വഴിയരികിലായി, ഏക ആശ്രമ ദീഖ=ഒരാശ്രമം കണ്ടു, ഖഗ മൃഗ=പക്ഷികളും മൃഗങ്ങളും, ജീവജന്തു=മററ ജീവജാലങ്ങളും, തഹം നാഹീം=അവിടെ ഇല്ല, സിലാ ദേഖി പ്രഭു=ശിലകണ്ട് ഭഗവാൻ, മുനിഹിം പൂഛാ=മുനിയോട് ചോദിച്ചു, മുനി സകല കഥാ=എല്ലാ കഥയും മുനി, ബിസേഖീ കഹീ=വിസ്തരിച്ചു പറഞ്ഞു.

ശ്രീരാമലക്ഷ്മണന്മാരും വിശ്വാമിത്രനും സഞ്ചരിച്ചുകൊണ്ടിരിക്കെ വഴിയരികിൽ ഒരാശ്രമം കണ്ടു. അവിടെ പക്ഷികളോ മൃഗങ്ങളോ മററു ജീവജാലങ്ങളോ ഇല്ല. ശൂന്യമായ ആ ആശ്രമത്തിൽ ഒരു ശില നില്ക്കുന്നതു കണ്ടു. അതിനെക്കുറിച്ചറിവാൻ രാമൻ ജിജ്ഞാസുവായി. വിശ്വാമിത്രൻ ആ ശിലയെ സംബന്ധിച്ച കഥ വിസ്തരിച്ചുപറഞ്ഞു രാമനെ ഗ്രഹിപ്പിച്ചു.

ദോ: ഗൗതമനാരീ ശ്രാപബസ ഉപല ദേഹ ധരി ധീര
ചരന കമല രജ ചാഹതി കൃപാ കരഹു രഘുബീര

ധീര രഘുബീര=ധീരനായ രാമ, ഗൗതമനാരീ=ഗൗതമന്റെ പത്നി, ശ്രാപബസ ഉപല=ശാപവശാൽ ആ ശിലയിൽ, ദേഹ ധരി=ദേഹം വഹിച്ച്, ചരന കമല രജ=അങ്ങയുടെ പാദകമലരേണു. ചാഹതി കൃപാ കരഹു=അഭിലഷിക്കുന്നു. കൃപ പ്രദർശിപ്പിക്കുക.

ററ ധീരനായ രാമ, ഗൗതമന്റെ പത്നിശാപം ഹേതുവായി ആ ശിലയിൽ ദേഹം സംഹരിച്ചു് അങ്ങയുടെ തൃപ്പാദകമലങ്ങളിലെ പൊടി ആഗ്രഹിച്ചുകൊണ്ടിരിക്കയാണു്. അവളിൽ അങ്ങു് ദയ പ്രകാശിപ്പിക്കുക. [ബ്രഹ്മാവു് ഗൗതമമഹർഷിയിൽ പ്രസന്നനായി ഏററവും സുന്ദരിയായ അഹല്യയെ അദ്ദേഹത്തിനു വധുവായി സമപ്പിച്ചു. ഒരിക്കൽ ഇന്ദ്രൻ ഗൗതമവേഷംധരിച്ചു് അഹല്യയെ സമീപിച്ചു് കാമനിവൃത്തിവരുത്തി പുറത്തിറങ്ങി. അതേസമയം യഥാത്ഥ ഗൗതമമുനി എവിടെ എത്തി. അദ്ദേഹം ചോദിച്ചു: —'എന്റെ വേഷംധരിച്ചു് ഈ ആശ്രമത്തിൽ വന്നു അധൎമ്മം പ്രവൎത്തിച്ച നീ ആരാണു്?' കൃത്രിമ ഗൗതമൻ പറഞ്ഞു: — 'മുനേ, ഞാൻ ഇന്ദ്രനാണു്. കാമാന്ധനായിത്തീൎന്നതിനാൽ ഞാൻ അധൎമ്മം പ്രവൎത്തിച്ചു. ക്ഷമിക്കണം' ഗൗതമന്റെ കോപം ശമിച്ചില്ല. അദ്ദേഹം ഇന്ദ്രനെ ശപിച്ചു. 'എട ദുഷ്ട, നിന്റെ ശരീരത്തിൽ ആയിരം ഭഗങ്ങളുണ്ടാകട്ടെ.' ഇന്ദ്രൻ ഇതുകേട്ടു വ്യഥിതനായി ശാപമോക്ഷത്തിനു യാചിച്ചു. ഗൗതമൻ പറഞ്ഞു: - എന്റെ ശാപം മിഥ്യയാകില്ല. പക്ഷേ തിലോത്തമയെന്ന അപ്സരസ്ത്രീയെ കാണുന്നസമയം ആയിരംഭഗങ്ങളും ആയിരം കണ്ണുകളായിത്തീരും.' ഗൗതമൻ ആശ്രമത്തിന്നുള്ളിൽ കടന്നു വേപഥുഗാത്രിയായി നില്ക്കുന്ന അഹല്യയോടിങ്ങനെ പറഞ്ഞു: - "എടി ദുരാചാരിണി, നീ ഈ ആശ്രമത്തിൽ അദൃശ്യയായിനിന്നു ഘോരതപസ്സുചെയ്തു ശിലയായികഴിയുക. രാമനെ ധ്യാനിച്ചുകൊണ്ടു് വളരെക്കാലം കഴിയുമ്പോൾ നിനക്കദ്ദേഹത്തിന്റെ പാദസ്പൎശനം സിദ്ധിക്കും. അന്നു ശാപമോചനവും ഉണ്ടാകും.

ഛന്ദ: പരസത പദ പാവന സോക നസാവന പ്രഗട
ഭഈ തപ പുഞ്ജ സഹീ
ദേഖത രഘുനായക ജന സുഖദായക സനമുഖ
ഹോഇ കര ജോരി രഹീ
അതി പ്രേമ അധിരാ പുലക സരീരാ മുഖ
നഹിം ആവൈ ബചന കഹീ

അതിസമയ ബഡഭാഗീ ചരനൻഹി ലാഗി
ജുഗല നയന ജലധാര ബഹീ

സോകന സാവന=ശോകത്തെ നശിപ്പിക്കുന്ന, പാവന പദ പര സത=പവിത്രപാദങ്ങളുടെ സ്പൎശനത്താൽ, തപ പുഞ്ജ സഹീ പ്രഗട ഭഈ=തപഃപുഞ്ജയായ സ്ത്രീ പ്രത്യക്ഷയായി, ജനസുഖ ദായക=ഭക്തജനങ്ങൾക്ക സുഖപ്രദനായ, രഘുനായക ദേഖത= ശ്രീരാമനെ കണ്ട, കര ജോരി=കൈകൂപ്പി, സനമുഖ ഹോഇ രഹീ=അഭിമുഖമായിനിന്നു, അതിപ്രേമ അധീരാ=വൎദ്ധിച്ച പ്രേമത്താൽ അധീരയും, പുലക സരീരാ=പുളകിത ശരീരയും ആയി, മുഖ കഹീ=മുഖത്തുനിന്നു, ബചന നഹിം ആവൈ=വാക്കുകൾ പുറത്തുവന്നില്ല, അതി സയ ബഡ ഭാഗീ=വൎദ്ധിച്ച ഭാഗ്യത്തോടു കൂടിയ അവൾ, ചരനൻഹി ലാഗീ=രാമപാദങ്ങളിൽ വീണു, ജുഗല നയന=രണ്ടു കണ്ണുകളിൽനിന്നും, ജലധാര ബഹീ=ജലധാര ഒഴുകി.

ശോകനാശകങ്ങളായ ചരണകമലങ്ങളുടെ സ്പൎശമുണ്ടായ നിമിഷത്തിൽ തപഃപുഞ്ജയായ സ്ത്രീ പ്രത്യക്ഷയായി. ഭക്തജന സുഖപ്രദനായ രാമനെ ദൎശിച്ചപ്പോൾത്തന്നെ നിൎവൃതിലഭിച്ച അഹല്യ കൈകൂപ്പി ശ്രീരാമാഭിമുഖയായി നിലകൊണ്ടു. അത്യന്ത പ്രേമത്താൽ അവൾ അധീരയായി; അവളുടെ ശരീരം പുളകാവ്യതമായി; ഒരു വാക്കുപോലും പറയാൻ അവൾക്ക കഴിഞ്ഞില്ല. മഹാഭാഗ്യശാലിനിയായ അഹല്യ രാമപാദങ്ങളിൽ പ്രണിപതിച്ചു; അവളുടെ കണ്ണുകളിൽനിന്നു ബാഷ്പധാര പ്രവഹിക്കുകയും ചെയ്തു.

ധീരജു മന കീൻഹാ പ്രഭു കഹം ചീൻഹാ രഘു-
പതി കൃപാ ഭഗതി പാഈ
അതി നിൎമല ബാനീ അസ്തുതി ഠാനീ ഗ്യാന ഗമ്യ
ജയ രഘുരാഈ
മൈം നാരി അപാവന പ്രഭു ജഗ പാവന രാവന
രിപു ജന സുഖ ദാഈ

രാജീവ ബിലോചന ഭവഭയ മോചന പാഹി
സരനഹി ആഇഊ

മന ധീരജ്ഞ കീൻഹാ=മനസ്സിൽ ധൈര്യം അവലംബിച്ച്, പ്രഭു കഹം ചീൻഹാ=ഭഗവാനെ തിരിച്ചറിയുകയും, രഘുപതി കൃപാ=ശ്രീരാമകൃപയാൽ, ഭഗതി പാഇഊ=ഭക്തി കൈവരികയുംചെയ്തു, അതി നിർമല ബാനീ=അതിനിൎമ്മലങ്ങളായ വാണികളാൽ, അസ്തുതി ഠാനീ=സ്തുതിക്കാനാരംഭിച്ചു, രഘുരാഇഊ ഗ്യാന ഗമ്യ=“ഹേ രാമചന്ദ്ര, ജ്ഞാനഗമ്യ, ജയ പ്രഭു=ജയിച്ചാലും പ്രഭോ, മൈം അപാവന നാരി=ഞാൻ അപവിത്രയായ സ്ത്രീയാണ്, ജഗ പാവന=അവിടന്നു ലോകത്തെ പവിത്രമാക്കുന്നവനുമാണ്, രാവന രിപു=അങ്ങു രാവണാന്തകനും, ജന സുഖ ദാഇഊ=ഭക്തസുഖപ്രദനുമാണ്, രാജീവ ബിലോചന=ഹേ രാജീവനേത്ര, ഭവ ഭയ മോചന=ഭവഭയമോചന, സരനഹി ആഇഊ=ഞാനങ്ങയെ ശരണം പ്രാപിക്കുന്നു, പാഹി=എന്നെ രക്ഷിക്കേണമേ.

അവൾ ധൈര്യം വീണ്ടെടുത്തു. അവൾക്കു ഭഗവാനെ തിരിച്ചറിയാനും കഴിവുണ്ടായി. ശ്രീരാമകൃപയാൽ അവളിൽ ഭക്തി അങ്കുരിച്ചു. ഏറ്റവും പവിത്രങ്ങളായ വാക്കുകളാൽ അവളദ്ദേഹത്തെ സ്തുതിക്കാൻ തുടങ്ങി. ‘ഹേ രാമചന്ദ്ര, ജ്ഞാനഗമ്യ, ഭഗവാനേ അവിടന്നു ജയിച്ചാലും! ഞാൻ അപവിത്രയും അങ്ങു ലോകത്തെ പരിശുദ്ധമാക്കുന്നവനുമാണ്. അങ്ങു രാവണാരിപുവും ഭക്തസുഖപ്രദനുമാണ്. ഹേ രാജീവലോചന, സംസാരദുഃഖത്തിൽ നിന്നു അവിടന്നു ഭക്തരെ മോചിപ്പിക്കുന്നു; സ്വാമിൻ, ഞാൻ അങ്ങയെ ശരണം പ്രാപിക്കുന്നു; എന്നെ രക്ഷിക്കേണമേ.

മുനി ശ്രാപ ജോ ദീൻഹാ അതി ഭല കീൻഹാ
പരമ അനുഗ്രഹ മൈം മാനാ
ദേഖേഉം ഭരി ലോചന ഹരി ഭവ മോചന ഇഹൈ
ലാഭ സങ്കര ജാനാ

ബിനതീ പ്രഭു മോരീ മൈം മതിഭോരീ നാഥ ന
മാംഗൗം ബര ആനാ
പദ കമല പരാഗാ രസ അനുരാഗാ മമ മന
മധുപ കരൈ പാനാ

മുനി ജോ ശ്രാപ ദീൻഹാ=ഗൗതമമുനി എനിക്കു യാതൊരു ശാപം നല്കി, അതിഭല കീൻഹാ=അതു വലിയ നന്മയാണുണ്ടാക്കിയതു്, പരമ അനുഗ്രഹ=അതു പരമാനുഗ്രഹമായി, മൈം മാനാ=ഞാൻ കരുതുന്നു, ഭവ മോചന=ഭവമോചനനായ, ഹരി=ഭഗവാനെ, ലോചന ഭരി=കൺനിറയെ, ദേഖേഉം=കാണാൻ ഇടവന്നതു ആ ശാപം നിമിത്തമാണല്ലോ, ഇഹൈ ലാഭ=ഈ ദശ്നത്തിൻെറ ലാഭം, സങ്കര ജാനാ=ശിവൻ ഗ്രഹിച്ചിട്ടുണ്ടു്, പ്രഭു മോരി മതി= പ്രഭോ, എൻെറ മനസ്സ്, ഭോരീ=നിഷ്കളങ്കമാണ്, നാഥ മൈം= ഹേ സ്വാമിൻ, ഞാൻ, ആനാ ബര ന മാംഗൗം=അന്യമായ വരം യാചിക്കുന്നില്ല, മോരേ ബിനതീ=എൻെറ അപേക്ഷ (ഇതൊന്നു മാത്രമാണ്), പദ കമല പരാഗ രസ=അങ്ങയുടെ തൃപ്പാദകമല പരാഗത്തിൻെറ രസം, മമ മന അനുരാഗാ=എൻെറ മനസ്സ് പ്രേമത്താൽ, മധുപ പാനാ കരൈ=വണ്ടുകൾകണക്കു പാനംചെയ്യട്ടെ.

ഗൗതമമുനി എന്നെ ശപിച്ചതു വളരെ നന്നായി. അതൊരു പരമ അനുഗ്രഹമായിട്ടാണ് ഞാൻ വിചാരിച്ചിട്ടുള്ളതു്. എന്തു കൊണ്ടെന്നാൽ പ്രസ്തുത ശാപംനിമിത്തമാണല്ലോ എനിക്കങ്ങയെ യഥേഷ്ടം കൺകുളിരെ കാണാൻ സംഗതിയായതു്. ശ്രീരാമ ദശ്നംകൊണ്ടുള്ള നേട്ടം എത്രത്തോളമെന്നു ശിവൻ ഗ്രഹിച്ചിട്ടുണ്ട്. പ്രഭോ എൻെറ മനസ്സ നിഷ്കളങ്കമാണ്. സ്വാമിൻ മറെറാരു വരവും എനിക്കു വേണ്ട. ഞാനൊന്നേ യാചിക്കുന്നുള്ളു. അങ്ങയുടെ പാദകമലങ്ങളിലെ പരാഗത്തിൻെറ രസം എൻെറ മനസ്സ പ്രേമത്താൽ വണ്ടുകൾകണക്കു പാനംചെയ്യട്ടെ!

ജേഹി പദ സുര സരിതാ പരമ പുനീതാ പ്രഗട
ഭഈ സിവ സീസ ധരീ

സോഇൗ പദ പങ്കജ ജേഹി പൂജത അജ മമ സിര
ധരേഉ കൃപാല ഹരി
ഏഹി ഭാംതി സിധാരി ഗൗതമ നാരീ ബാര ബാര
ഹരി ചരന പരീ
ജോ അതി മന ഭാവാ സോ ബരു പാവാ ഗഇ പതി
ലോക അനന്ദ ഭരീ

ജേഹി പദ=ആരുടെ തൃപ്പാദത്തിൽ, സുര സരിതാ=ദേവ ഗംഗ, പരമ പുനീതാ=ഏററവും പവിത്രയായിട്ട്, പ്രഗട ഭഇൗ=പ്രത്യക്ഷയായോ, സിവ സീസ ധരീ=(ഏതൊരു ഗംഗ) ശിവൻ ശിരസ്സിലണിയുന്നുവോ, ജേഹി പദ പങ്കജ=ആരുടെ പദപങ്കജം, അജ പൂജത=ബ്രഹ്മാവു പൂജിക്കുന്നുവോ ആ പദപങ്കജംതന്നെയാണ്, ഹരീ കൃപാല=ഭഗവാൻ കൃപാലുവായി, മമ സിര ധരേഉ=എൻെറ ശിരസ്സിൽ അർപ്പിച്ചതു്, ഏഹി ഭാംതി=ഈവിധത്തിൽ, ഗൗതമ നാരീ=ഗൗതമപത്നിയായ അഹല്യ, ഹരി ചരന=ഭഗവൽ പാദങ്ങളിൽ, ബാര ബാര പരീ=തുടരെത്തുടരെ വീണു നമസ്കരിച്ചു്, മന അതിഭാവാ=മനസ്സിനു ഏററവും ഹൃദ്യമായതു്, ജോ സോ ബരു പാവാ=യാതൊന്നോ ആ വരം നേടി, അനന്ദ ഭരീ=ആനന്ദനിമഗ്നയായി, പതിലോക ഗഇ=ഭർത്തൃലോകത്തേക്കു് ഗമിച്ചു

പരമപാവനയായ ഗംഗാദേവി ആരുടെ തൃപ്പാദകമലങ്ങളിൽ പ്രത്യക്ഷയായോ, ഏതൊരു നദിയെ ശിവൻ ശിരസ്സിലണിയുന്നുവോ ആരുടെ തൃപ്പാദാബ്ജങ്ങളെ ബ്രഹ്മദേവൻ പൂജിക്കുന്നുവോ ആ പാദങ്ങൾതന്നെയാണ് കൃപാലുവായ ഭഗവാൻ എൻെറ ശിരസ്സിൽ വെച്ചതു്. ഇങ്ങനെ പറഞ്ഞു ഗൗതമപത്നിയായ അഹല്യ വീണ്ടും വീണ്ടും ഭഗവൽപാദങ്ങളിൽ നമസ്കരിച്ചു തനിക്കു ഏററവും അഭിമതമായ വരം ഭഗവാനിൽനിന്നു വാങ്ങി ആനന്ദഭരിതയായി ഭർത്തൃലോകത്തേക്കു പോയി.

ദോ: അസ പ്രഭു ദീനബന്ധു ഹരി കാരന രഹിത ദയാല
തുലസീ ദാസ സഠ തേഹി ഭജു ഛാംഡി കപട
ജംജാല

തുലസി ദാസ=തുളസീദാസൻ (പറയുന്നു), സാ അസ പ്രഭു=ഹേ മൂർഖ, ഇപ്രകാരം സമർത്ഥനും, ദീന ബന്ധു=ദീനബന്ധുവും, കാരന രഹിത=കാരണംകൂടാതെതന്നെ, തേഹി ദയാലാ ഹരി=ദയപ്രദർശിപ്പിക്കുന്നവനും ആയ ആയ ഭഗവാനെത്തന്നെ, കപട ജംജാല=കപടതന്ത്രങ്ങൾ, ഛാംഡി ഭജു=കൈവെടിഞ്ഞു് ഭജിക്കുക.

ചൗ: ചലേ രാമ ലഛിമന മുനി സംഗാ ഗയേ ജഹാം
ജഗപാവനി ഗംഗാ
ഗാധി സൂനു സബ കഥാ സുനാഈ ജേഹി പ്രകാര
സുരസരി മഹി ആഈ

മുനിസംഗ=മുനിയൊന്നിച്ച്, രാമ ലഛിമന=രാമലക്ഷ്മണന്മാർ, ജഗ പാവനി ഗംഗാ ജഹാം=ലോകപാവനിയായ ഗംഗയുടെ സന്നിധിയിലേക്ക, ഗയേ ജേഹി പ്രകാര=ചെന്നു. ഏതുപ്രകാരമാണു്, സുരസരി മഹി ആഈ=ദേവഗംഗ ഭൂമിയിൽ വന്നതെന്ന, സബ കഥാ ഗാധി സൂനു=എല്ലാ കഥയും വിശ്വാമിത്രൻ, സുനാഈ=രാമലക്ഷ്മണന്മാരെ കേൾപ്പിച്ചു.

തുളസീദാസൻ പറയുന്നു:- ഹേ മൂർഖ, ഇപ്രകാരം സർവ്വാധാരണസമർത്ഥനും ദീനദയാലുവും അകാരണമായിട്ടുപോലും ദയ പ്രകാശിപ്പിക്കുന്നവനും ആയ ആ നിന്തിരുവടിയെത്തന്നെ നീ കപടതന്ത്രങ്ങൾ കൈവെടിഞ്ഞു ഭജിക്കുക.

വിശ്വാമിത്രമഹർഷിയുമൊന്നിച്ച് രാമലക്ഷ്മണന്മാർ ഗംഗയുടെ സന്നിധിയിലേക്ക ചെന്നു. എങ്ങനെയാണു് ആ ദേവഗംഗ ഭൂമിയിൽ വന്നതെന്നും മററുമുള്ള കഥയെല്ലാം വിശ്വാമിത്രൻ അവരെ ധരിപ്പിച്ചു.

[മുനി പറഞ്ഞു:_ രാമ, അങ്ങയുടെ കുലത്തിൽ പണ്ടു സഗരനെന്നൊരു രാജാവുണ്ടായിരുന്നു. കേശിനി എന്നും സുമതി എന്നും പേരായി രണ്ടു ഭാര്യമാരുണ്ടദ്ദേഹത്തിനു്. പുത്രന്മാരില്ലാതെ രാജാവു വളരെ ദുഖിച്ചു. അദ്ദേഹം പത്നിമാരേയും കൂട്ടി

ക്കൊണ്ടു തപസ്സിന്നു പുറപ്പെട്ടു കാട്ടിലേക്കു്. നൂറു സംവത്സരം അദ്ദേഹം കഠിനതപസ്സു ചെയ്തു. ഭൃഗുമഹർഷിയോടദ്ദേഹം തന്റെ ദുഃഖകാരണം അറിയിച്ചു. ഭൃഗു, സഗരന്റെ ഒരു ഭാര്യക്കു ഒരു പുത്രനും മറ്റൊരുവൾക്കു ആയിരക്കണക്കിൽ പുത്രന്മാരും ഉണ്ടാകാൻ വരംനല്കി. രാജാവും പത്നിമാരും വരലാഭത്താൽ സന്തുഷ്ടരായി അയോധ്യയിലേക്കു മടങ്ങി. യഥാകാലം കേശിനിക്കു അസമഞ്ജസൻ എന്നൊരു പുത്രനുണ്ടായി. സുമതിക്കു നിരവധി പുത്രന്മാരുണ്ടായി. ഒരിക്കൽ അസമഞ്ജസൻ സരയൂ നദിയിൽ കളിക്കുന്ന ബാലന്മാരെയെല്ലാം ബലാൽ പിടിച്ചു ഒരു തോണിയിൽ കേററി തോണികളിച്ചു. അസമഞ്ജസനൊഴികെ തോണിയിലുണ്ടായിരുന്ന കുട്ടികളെല്ലാം തോണി മറിഞ്ഞു നദിയിൽ പ്പെട്ടു മരണമടഞ്ഞു. ജനങ്ങൾ സഗരനോടാവലാതി ബോധിപ്പിച്ചു. ജനഹിതാർത്ഥം രാജാവു് അസമഞ്ജസനെ നാട്ടിൽനിന്നു ആട്ടിപ്പുറത്താക്കി. അങ്ങനെ ഇരിക്കെ സഗരൻ ഒരു യാഗം തുടങ്ങി. യാഗാശ്വത്തെ അയച്ചു. ആ അശ്വത്തെ ഇന്ദ്രൻ അപഹരിച്ചു കൊണ്ടുപോയി കപിലമഹർഷിയുടെ ആശ്രമത്തിനു സമീപം ബന്ധിച്ചു. യാഗാശ്വം അപഹൃതമായെന്നറിഞ്ഞ സഗരൻ തന്റെ അറുപതിനായിരം പുത്രന്മാരേയും വിളിച്ചു അശ്വത്തെ തേടിപ്പിടിക്കാൻ നിയോഗിച്ചു. അവർ വളരെ സ്ഥലത്തെല്ലാം അന്വേഷണം നടത്തി. ഒടുവിൽ കപിലമഹർഷിയുടെ സമീപത്തായി അശ്വം നില്ക്കുന്നതു അവർ കണ്ടെത്തി. അശ്വത്തെ അപഹരിച്ചു ഒളിവിൽ വെച്ചിരിക്കുന്നതു കപിലനാണെന്നു തെററിദ്ധരിച്ച സഗരപുത്രന്മാർ ആ നിരപരാധിയായ മഹർഷിയോടേററു. അദ്ദേഹം അവരെ ശപിച്ചു ഭസ്മമാക്കി. പുത്രന്മാർ മടങ്ങിവരാത്തതിനാൽ ദുഃഖിതനായിത്തീർന്ന സഗരൻ അസമഞ്ജസന്റെ പുത്രനായ അംശുമാനെ പുത്രന്മാരേയും അശ്വത്തേയും ആരാഞ്ഞുവരാൻ നിയോഗിച്ചു. അംശുമാൻ കപിലാശ്രമത്തിലെത്തി കപിലമഹർഷിയെ സ്തുതിച്ചു സംപ്രീതനാക്കി അശ്വത്തെ കൈക്കലാക്കുകയും തന്റെ സഹോദരന്മാർക്കു നേരിട്ട അത്യാഹിതം

മഹർഷിയിൽനിന്നു ഗ്രഹിക്കുകയും ചെയ്തു. ഗംഗാജലസ്പർശം കൊണ്ടേ ഭസ്മീഭൂതരായവർക്കു ഗതിവരികയുള്ളു എന്നും കപില മഹർഷി കല്പിച്ചു.

യാഗം കഴിഞ്ഞു രാജ്യഭാരമെല്ലാം അംശുമാനു കൊടുത്തു സഗരൻ തപസ്സിനായി വനത്തിലേക്കു പോയി. അംശുമാനു ദിലീപനെന്നൊരു പുത്രനുണ്ടായി. ആ ദിലീപനു രാജ്യം നല്കി അംശുമാനും തപസ്സിനു പോയി. ദിലീപനും കുറെക്കാലം തപസ്സുചെയ്തു. ആ ദിലീപന്റെ പുത്രനാണ് ഭഗീരഥൻ. ദിലീപൻ തപസ്സിനു പോയി മടങ്ങിവരാത്തതിൽ ഭഗീരഥൻ വ്യഥിതനായി. അദ്ദേഹം സ്വപുത്രനായ കകുൽസ്ഥനെ രാജ്യം ഏല്പിച്ചു തപസ്സുചെയ്യാൻ വനത്തിലേക്കു പുറപ്പെട്ടു. ഗംഗാലാഭാത്ഥമായിരുന്നു ഭഗീരഥന്റെ തപസ്സ്. ബ്രഹ്മാവു പ്രത്യക്ഷനായി വരം വരിക്കാൻ ഭഗീരഥനോടാവശ്യപ്പെട്ടു. സന്താനാഭിവൃദ്ധിയും ഗംഗാവതരണവുമാണ് തന്റെ ആഗ്രഹമെന്നു ഭഗീരഥൻ അറിയിച്ചു. അപ്രകാരമാകട്ടെ എന്നു ബ്രഹ്മാവു വരങ്ങൾ കൊടുത്തു ഭഗീരഥനെ അനുഗ്രഹിച്ചു. പിന്നീടു ബ്രഹ്മാവിങ്ങനെ ഉപദേശിച്ചു:– 'ഭഗീരഥ, ഭൂമിയിലേക്കു പതിക്കുന്ന ഗംഗയുടെ ഭാരം ആരാണ് താങ്ങുക? താങ്ങാനാളില്ലെങ്കിൽ ഗംഗ പാതാളത്തിലേക്കു പോകും. പിന്നെ തിരിയെ വരികയും ഇല്ല. ഗംഗയെ വഹിക്കാൻ ശിവന്നു മാത്രമേ ആവൂ. ശിവനെ തപസ്സുകൊണ്ടു പ്രസാദിപ്പിച്ചു കാര്യം നിറവേററു. ഇത്രയും പറഞ്ഞു ബ്രഹ്മദേവൻ അന്തർദ്ധാനം ചെയ്തു. ഭഗീരഥൻ കഠിനതപസ്സുചെയ്തു ശിവനെ പ്രത്യക്ഷനാക്കി. ഗംഗയുടെ ഭാരം താൻ താങ്ങാമെന്നു ശിവൻ സമ്മതിച്ചു. ബ്രഹ്മദേവൻ ഗംഗയെ ഭൂമിയിലേക്കു തിരിച്ചുവിട്ടു. ഗംഗ ശിവശിരസ്സിൽ വീണു. ഒരു സംവത്സരം ഗംഗ ശിവന്റെ ജടയിൽ തങ്ങിനിന്നു. പിന്നീടു ഭഗീരഥന്റെ അപേക്ഷപ്രകാരം ശിവൻ ഒരു തുള്ളി വെള്ളം ജടയിൽനിന്നു പുറത്തുവിട്ടു. മൂന്നു ഭാഗമായി പിരിഞ്ഞു അതൊഴുകാൻ ആരംഭിച്ചു. ഒന്നു ആകാശത്തേക്ക് ഒഴുകി. അതിന്നു മന്ദാകിനി എന്നു പേർ.

ഒരു ഭാഗം പാതാളത്തിലേക്കൊഴുകി. അതിനു പേർ പ്രഭാവതി എന്നാണ്; പിന്നീട് ഭഗീരഥൻ ഭൂതലത്തിലേക്കൊഴുകുന്ന ഗംഗയെ സമീപിച്ചു കൈകൂപ്പി. ഗംഗ പറഞ്ഞു:_ 'ഹേ, രാജാവേ, അങ്ങു ഒരു കുതിരയിൽ കേറി ഓടിച്ചുപൊയ്ക്കൊള്ളുക. ഞാൻ പിന്നാലെ വരാം.' കുതിരകളെ പൂട്ടിയ രഥത്തിൽ കേറി ഭഗീരഥൻ മുമ്പും ഗംഗ പിമ്പുമായി സഞ്ചരിച്ചു. ഹരിദ്വാരം, പ്രയാഗ, കാശി എന്നിവിടങ്ങളിൽക്കൂടി ഗംഗയൊഴുകി സമുദ്രത്തിലെത്തി. ഗംഗയുടെ സമ്പർക്കത്താൽ ഭഗീരഥന്റെ പൂർവ്വികരും കപിലകോപാഗ്നിയിൽ ഭസ്മീഭൂതരുമായ പിതൃക്കൾക്കു സദ്ഗതി ലഭിച്ചു ]

തബ പ്രഭു രിഷിൻഹ സമേത നഹാഏ ബിബിധ
ദാന മഹി ദേവൻഹ പാഏ
ഹരഷി ചലേ മുനിബൃന്ദ സഹായാ ബേഗി
ബിദേഹ നഗര നിയരായാ

തബ പ്രഭു=ആ അവസരത്തിൽ ഭഗവാൻ, രിഷിൻഹ സമേത=ഋഷിമാരോടുകൂടി, നഹാഏ മഹിദേവൻഹ=സ്നാനംചെയ്തു. ബ്രാഹ്മണർ, ബിബിധ ദാന പാഏ=പലതരത്തിലുള്ള ദാനങ്ങൾ കൈപ്പററി, മുനിബൃന്ദ സഹായാ=മുനിമാരുടെ സഹായത്തോടെ ഭഗവാൻ, ഹരഷി ചലേ=സന്തുഷ്ടനായി പുറപ്പെട്ടു്, ബേഗി ബിദേഹ നഗര=വേഗത്തിൽ വിദേഹനഗരത്തിൽ, നിയരായാ=ചെന്നെത്തി.

ഋഷിമാരൊന്നിച്ചു സ്നാനംചെയ്തു രാമലക്ഷ്മണന്മാർ ബ്രാഹ്മണർക്കു അനേകം ദാനങ്ങൾ ചെയ്തു. അനന്തരം രാമൻ മുനിമാരൊന്നിച്ചു വിദേഹനഗരത്തിൽ എത്തി.

പുര രമ്യതാ രാമ ജബ ദേഖീ ഹരഷേ അനുജ
സമേത ബിസേഖീ
ബാപീ കൂപ സരിത സരാനാനാ സലില സുധാസമ
മനി സോപാനാ

ജബ രാമ പുരരമ്യതാ ദേഖി=രാമൻ നഗരത്തിന്റെ രമ്യത കണ്ട പ്പോറം, അനുജ സമേത=അനുജസമേതം, ബിസേഷീ ഹരഷേ= വിശേഷിച്ചും സന്തോഷിച്ചു, മനി സോപാന=രത്നസോപാനങ്ങളോടും, സുധാ സമ സലില=അമൃത സമ സലിലത്തോടുംകൂടിയ, നാനാ സര=പലതരത്തിലുള്ള സരസ്സുകളും, സരിത ബാപീ കൂപ= നദികളും വാപികളും കൂപങ്ങളും കാണപ്പെട്ടു.

വിദേഹനഗരം പ്രിയദർശകമായി രാമലക്ഷ്മണന്മാർക്ക് തോന്നി. അവർ ആഹ്ലാദവിവശരായി. രത്നങ്ങറം പടുത്ത സോപാനങ്ങളോടുകൂടിയതും അമൃതിനു തുല്യമായ ജലം ഉറംക്കൊള്ളുന്നതുമായ നിരവധി സരസ്സുകളും നദികളും പൊയ്കകളും കിണറുകളും അവരവിടെ കണ്ടു.

ഗുഞ്ജത മഞ്ജു മത്ത രസ ഭൃംഗാ കൂജത കല
ബഹു ബരന ബിഹംഗാ
ബരന ബരന ബികസേ ബനജാതാ ത്രിവിധ
സമീര സദാ സുഖദാതാ

രസ മത്ത ഭൃംഗാ=പുഷ്പരസപാനംകൊണ്ടു മദിച്ച വണ്ടുകറം,മഞ്ജു ഗുഞ്ജത=മനോഹര ധ്വനി പുറപ്പെടുവിച്ചിരുന്നു, ബഹു ബരന ബിഹംഗാ=പലവർണ്ണത്തിലുള്ള പക്ഷികറം, കല കൂജത=കളകൂജനംചെയ്തു, ബരന ബരന ബനജാതാ=വിവിധനിറത്തിൽ ഉള്ള അംഭോരുഹങ്ങറം, ബികസേ ത്രിവിധ സമീര=വികസിച്ച് (ശോഭിച്ചു) മൂന്നുതരത്തിലുള്ള കാററ്, സദാ സുഖ ദാതാ=എല്ലായ്പോഴും സുഖം നൽകിക്കൊണ്ടിരുന്നു.

ദോ: സുമന ബാടികാ ബാഗ ബന ബിപുല
ബിഹംഗ നിവാസ
ഫൂലത ഫലത സുപല്ലവിത സോഹത പുര
ചഹുംപാസ

സുമന ബാടികാ ബാഗ=ഉദ്യാനങ്ങളിലും ഉപവനങ്ങളിലും, ബന ബിപുല ബിഹംഗ നിവാസ=വനത്തിലും നിരവധി പക്ഷി

കൾ പാത്തിരുന്നു, പുര ചഹുംപാസ=നഗരത്തിൻെറ നാലുഭാഗത്തും (വൃക്ഷലതാദികൾ), ഫൂലത ഫലത സുപല്ലവിത=കുസുമിതങ്ങളും ഫലസമൃദ്ധങ്ങളും പലവിതങ്ങളുമായി, സോഹത=ശോഭിച്ചു.

നിരവധി പക്ഷികളുടെ നിവാസരംഗങ്ങളായ ഉദ്യാനങ്ങളും ഉപവനങ്ങളും വനങ്ങളും നഗരത്തിൻെറ നാനാഭാഗത്തും പൂത്തും തളിത്തും ഫലിച്ചും ശോഭിക്കുന്നുണ്ടു്.

ചൗ: ബരനൈ ന ബരനത നഗര നികാഈ ജഹാം
ജാഇ മന തഹഇം ലോഭാഈ
ചാരു ബജാര ബിചിത്ര അംബാരീ മനിമയ
ബിധി ജനു സ്വകര സംവാരീ

നഗര നികാഈ=നഗരസൗന്ദര്യം, ന ബരനത ബരനൈ=വണ്ണിക്കുക ശക്യമല്ല. ജഹാം മന ജാഇ തഹഇം=മനസ്സെത്തുന്നിടമെല്ലാം, ലോഭാഈ=ആകൎഷകങ്ങൾതന്നെ. ചാരു ബജാര=മനോഹരങ്ങളായ ബസാറുകൾ, ബിധി സ്വകര=ബ്രഹ്മദേവൻ സ്വന്തം കൈകളാൽ, സംവാരീ ജനു=സൃഷ്ടിച്ചവയോ എന്നു തോന്നുമാറുള്ള, ബിചിത്ര മനിമയ=വിചിത്രങ്ങളും രത്നമയങ്ങളുമാണു്, അംബാരീ =മണിമേടകൾ.

വിദേഹനഗരം വണ്ണനാതീതമാണു്. എവിടെയൊക്കെ കണ്ണും കരളും ചെല്ലുന്നുവോ അവിടമെല്ലാം ആകൎഷകങ്ങൾതന്നെ. മനോഹരങ്ങളായ ബസാറുകളും ബ്രഹ്മദേവൻ. സ്വകരങ്ങളെക്കൊണ്ടുതന്നെ സൃഷ്ടിച്ചവയോ എന്നു തോന്നിപ്പോകുന്ന വിചിത്രങ്ങളും രത്നമയങ്ങളുമായ മണിമേടകൾ എന്നിവയെക്കുറിച്ചു വണ്ണിക്കുക വിഷമമാണു്.

ധനിക ബനിക ബര ധനദ സമാനാ ബൈഠേ
സകല വസ്തു ലൈ നാനാ
ചൗഹട സുന്ദര ഗലീ സുഹാഈ സന്തത രഹഹിം
സുഗന്ധ സിഞ്ചാഈ

ധനദ സമാനാ=കുബേരതുല്യം, ധനിക=ധനികരും, ബനികബര =വർത്തകപ്രമാണികളുമായവർ, സകലബസ്തു ലൈ=സമസ്തപദാൎത്ഥങ്ങളും വെച്ചു്, ബൈഠേ=ഇരിക്കുന്നുണ്ടു്. സന്തത=എല്ലായ്പോഴും, സുഗന്ധ സിഞ്ചാഈ=സുഗന്ധദ്രവ്യം തളിച്ചു സുരഭിലമാക്കിയിട്ടുള്ള, സുന്ദര ചൗഹട=സുന്ദരങ്ങളായ കുട്ടുപാതകളും, ഗലീ= വീഥികളും, സുഹാഈ രഹഹിം=ശോഭിച്ചുകൊണ്ടിരുന്നു.

കുബേരതുല്യം ധനികരായ വർത്തകപ്രമാണികൾ വില്പനയ്ക്കുള്ള സകല പദാൎത്ഥങ്ങളും വെച്ചുകൊണ്ടിരിക്കുന്നുണ്ടു്. സദാ സുഗന്ധദ്രവ്യംകൊണ്ടു നനഞ്ഞിരിക്കുന്ന കുട്ടുപാതകളും വീഥികളും ശോഭിക്കുന്നു.

മംഗലമയ മന്ദിര സബ കേരേ ചിത്രിത ജനു രതി
നാഥ ചിതേരേ
പുര നര നാരി സുഭഗ സുചി സന്താ ധരമ സീല
ഗ്യാനീ ഗുനവന്താ

സബകേരേ മന്ദിര=എല്ലാവരുടേയും മന്ദിരങ്ങൾ, മംഗലമയ= മംഗളമയങ്ങളായിരുന്നു. ചിതേരേ രതിനാഥ=ചിത്രകാരനായ മന്മഥനാൽ, ചിത്രിത ജനു=ചിത്രീകരിക്കപ്പെട്ടവയോ എന്നു തോന്നും. പുര നര നാരി=നാഗരത്തിലെ സ്ത്രീപുരുഷന്മാരെല്ലാം, സുഭഗ സുചി=സുന്ദരരും പവിത്രരും, സന്താ ധരമസീല=സജ്ജനങ്ങളും ധൎമ്മശീലരും, ഗ്യാനീ ഗുനവന്താ=ജ്ഞാനികളും ഗുണികളുമായിരുന്നു.

ചിത്രകാരനായ മന്മഥനാൽ ചിത്രീകരിക്കപ്പെട്ടവയോ എന്നു തോന്നുമാറു് എല്ലാവരുടേയും ഭവനങ്ങൾ മംഗളമയങ്ങളായിരുന്നു. നഗരത്തിലെ സ്ത്രീപുരുഷന്മാരെല്ലാം സുന്ദരരും പരിശുദ്ധരും സജ്ജനങ്ങളും ധൎമ്മശീലരും ജ്ഞാനികളും ഗുണികളുമായിരുന്നു.

അതി അനൂപ ജഹം ജനക നിവാസൂ ബിഥകഹിം
ബിബുധ ബിലോകി ബിലാസൂ

ഹോത ചകിത ചിത കോട ബിലോകി സകല ഭുവന
സോഭാ ജനു രോകീ

ജഹം അതി അനൂപ=അവിടെയുള്ള ഏററവും അനുപമമായ, ജനക നിവാസു=ജനകമന്ദിരത്തിൻെറ, ബിലാസു ബിലോകി=ശോഭാധിക്യം കണ്ടു്, ബിബുധ ബിധകഹിം=ദേവന്മാരും ആശ്ചര്യപ്പെട്ടിരുന്നു. കോട ബിലോകി=കോട്ട കണ്ടിട്ടു്, ചിത ചകിത ഹോത=മനസ്സു ചകിതമായും തീരുന്നു. സകല ഭുവന സോഭാ=സകല ഭുവനങ്ങളിലുമുള്ള ശോഭ, രോകീ ജനു=തടഞ്ഞുവെച്ചിരിക്കുകയാണോ എന്നു തോന്നും.

വിദേഹനഗരത്തിലുള്ള ഏററവും നിരുപമമായ ജനകമന്ദിരത്തിൻെറ ശോഭാധിക്യം കണ്ടു ദേവന്മാരും വിസ്മയിച്ചിരുന്നു. ആ മന്ദിരത്തെ ചുഴ്ന്നു നില്ക്കുന്ന പ്രാകാരം കണ്ടു് അവരുടെ മനസ്സു ചകിതമായും തീൎന്നിരുന്നു. സമസ്തഭുവനങ്ങളിലുമുള്ള ശോഭ ഇവിടെ ഈ രാജമന്ദിരം തടഞ്ഞുവെച്ചിരിക്കയാണോ എന്നു തോന്നും. [അതായതു സൎവ്വലോകസൗഭാഗ്യവും ഈ മന്ദിരത്തിനുണ്ടെന്നു സാരം.]

ധവല ധാമ മനി പുരട പട്ട സുഘടിത നാനാ ഭാംതി
സിയ നിവാസ സുന്ദര സദന സോഭാ കിമി കഹി
ജാതി

ധവല ധാമ=ആ ധവളമന്ദിരത്തിൽ, നാനാ ഭാംതി=പല തരത്തിൽ, മനി പുരട=രത്നസുവൎണ്ണങ്ങളാൽ, സുഘടിത=സുഘടിതങ്ങളായിരുന്നു, പട്ട=യവനികകൾ, സിയനിവാസ=സീത വസിക്കുന്ന, സുന്ദര സദന=സുന്ദരസദനത്തിൻെറ, സോഭാ കിമി കഹി ജാതി=ശോഭ എങ്ങനെ വൎണ്ണിക്കാനാവും?

ധവളമന്ദിരങ്ങളുടെ പല ഭാഗങ്ങളിലും സുവൎണ്ണരത്നമയങ്ങളായ യവനികകൾ സംഘടിപ്പിക്കപ്പെട്ടിരുന്നു. സീത വസിക്കുന്ന മനോഹരമന്ദിരത്തിൻെറ സ്ഥിതി എങ്ങനെ വൎണ്ണിക്കാനാവും!

ചൗ: സുഭഗ ദ്വാര സബ കുലിസ കപാടാ ഭൂപ ഭീര നട
മാഗധ ഭാടാ

ബനീ ബിസാല ബാജി ഗജസാലാ ഹയ ഗജ
രഥ സങ്കുല സബ കാലാ

സബ സുഭഗ ദ്വാര=എല്ലാ മനോഹരപ്രവേശദ്വാരങ്ങളിലും, കുലിസ കപാടാ=വജ്രകവാടങ്ങൾ നിർമ്മിതങ്ങളായിട്ടുണ്ട്, ഭൂപ നട=(കൊട്ടാരത്തിൽ) സാമന്തഭൂപന്മാരും, നർത്തകന്മാരും, മാഗധ ഭാടാ ഭീര=മാഗധന്മാരുടേയും വന്ദികളുടേയും സമൂഹവും ഉണ്ട്, ബിസാല ബനീ=വിശാലങ്ങളായി നിർമ്മിക്കപ്പെട്ടിരിക്കുന്ന, ബാജി ഗജ സാലാ=കുതിരപ്പന്തിയിലും ആനപ്പന്തിയിലും, സബ കാലാ=എല്ലാക്കാലത്തും, ഹയ ഗജ രഥ സങ്കുല=കുതിരകളും ഗജങ്ങളും രഥങ്ങളും നിറഞ്ഞുനിന്നിരുന്നു.

കൊട്ടാരത്തിലേക്കുള്ള പ്രവേശനദ്വാരങ്ങളുടെ കവാടങ്ങൾ വജ്രംകൊണ്ടുണ്ടാക്കപ്പെട്ടവയാണ്. കൊട്ടാരം സാമന്തഭൂപന്മാരെക്കൊണ്ടും നടന്മാർ മാഗന്മാർ, വന്ദികൾ എന്നിവരുടെ സംഘങ്ങളാലും നിറഞ്ഞിരുന്നു. വിശാലങ്ങളാണ് അവിടത്തെ ആനപ്പന്തിയും കുതിരപ്പന്തിയും. അവയിൽ എല്ലാകാലത്തും നിറഞ്ഞുനില്ക്കുന്നു ഹയങ്ങളും ഗജങ്ങളും രഥങ്ങളും.

സൂര സചിവ സേനപ ബഹുതേരേ നൃപ ഗൃഹ
സരിസ സദന സബ കേരേ

പുര ബാഹിര സര സരിത സമീപാ ഉതരേ ജഹം
തഹം ബിപുല മഹീപാ

ബഹുതേരേ സൂര=നിരവധി ശൂരന്മാരായ, സചിവ സേനപ=സചിവന്മാരും സൈന്യാധിപന്മാരും രാജാവിനുണ്ട്, സബ കേരേ ഗൃഹ=അവരുടെയെല്ലാം മന്ദിരങ്ങൾ, നൃപ സദന=രാജസദനത്തിനു, സരിസ=സദൃശങ്ങളായിരുന്നു, പുര ബാഹിര=നഗരത്തിന്റെ ബഹിർഭാഗത്തു്, സര സരിത=സരസ്സുകളുടേയും നദികളുടേയും, സമീപാ ജഹം തഹം=സമീപം അങ്ങിങ്ങ്,

ബിപുല മഹീപാ=അനവധി രാജാക്കന്മാർ, ഉതരേ=കൂടാരം കെട്ടി പാർത്തിരുന്നു.

അനേകം ശൂരന്മാരായ സചിവന്മാരും സൈന്യാധിപന്മാരും രാജാവിന്നുണ്ട്. അവരെല്ലാം രാജമന്ദിരത്തിന്നു സദൃശങ്ങളായ ഭവനങ്ങളിലാണ് വസിക്കുന്നതു്. ആ നഗരത്തിന്റെ ബഹിർഭാഗത്തു് സരസ്സുകളുടേയും നദികളുടേയും സമീപം അവിടവിടെയായി അനേകം രാജാക്കന്മാർ കൂടാരംകെട്ടി താമസിക്കുന്നുണ്ട്.

ദേഖി അനൂപ ഏക അംവരാഈ സബ സുപാസ
സബ ഭാംതി സുഹാഈ
കൗസിക കഹേഉ മോര മന മാനാ ഇഹാം രഹിഅ
രഘുബീര സുജാനാ

സബ ഭാംതി=എല്ലാവിധത്തിലും, സുഹാഈ=ശോഭിക്കുന്നതും, സബ സുപാസ=സർവ്വമോഹനവും, അനൂപ ഏക=നിരുപമവുമായ ഒരു, അംവരാഈ ദേഖി=മാവുംതോപ്പുകണ്ടു്, കൗസിക കഹേഉ=വിശ്വാമിത്രൻ പറഞ്ഞു:—, സുജാനാ രഘുബീര=ഹേ വിജ്ഞാനിയായ രാമ, ഇഹാം രഹിയ=നമുക്കിവിടെക്കൂടാം എന്നു, മോര മന മാനാ=എനിക്കു തോന്നുന്നു.

നാനാപ്രകാരേണ ശോഭിക്കുന്നതും സർവ്വമോഹനവും നിരുപമവും ആയ ഒരു മാന്തോപ്പുകണ്ടു് വിശ്വാമിത്രമഹർഷി രാമനോടിപ്രകാരം പറഞ്ഞു:—'രാമ, നമുക്കിവിടെ കുറച്ചുനേരം കഴിച്ചുകൂട്ടുന്നതു നന്നായിരിക്കുമെന്നു എനിക്കു തോന്നുന്നു.

ഭലേഹി നാഥ കഹി കൃപാ നികേതാ ഉതരേ
തഹം മുനിബൃന്ദ സമേതാ
ബിസ്വാമിത്ര മഹാമുനി ആഏ സമാചാര
മിഥിലാപതി പാഏ

നാഥ ഭലേഹ്യ=സ്വാമിൻ ശരി; അങ്ങനെതന്നെ എന്നു, കഹി കൃപാനികേതാ=അരുളിച്ചെയ്തു് കൃപാനിലയമായ രാമൻ, തഹം

മുനിബൃന്ദ സമേതാ=അവിടെ മുനിസമൂഹവുമൊന്നിച്ച്, ഉതരേ=പാളയമടിച്ച്, ബിസ്വാമിത്ര മഹാമുനി=വിശ്വാമിത്രമഹർഷി, ആഏ സമാചാര=സമാഗതനായിട്ടുണ്ട് എന്ന വൃത്താന്തം, മിഥിലാപതി പാഏ=ജനകരാജാവിനു ലഭിച്ചു.

'അങ്ങയുടെ ഹിതംപോലെയാകട്ടെ' എന്നു പ്രത്യുത്തരം നൽകി കരുണാനിധിയായ രാമൻ മുനിമാരുമൊന്നിച്ച് മാന്തോപ്പിൽ പാളയമടിച്ചു. വിശ്വാമിത്രമഹർഷി വന്നിരിക്കുന്നു എന്ന വൃത്താന്തം ജനകരാജാവു കേട്ടു.

ദോ: സംഗ സചിവ സുചി ഭൂരി ഭട ഭൂസുര ബര
ഗുരു ഗ്യാതി
ചലേ മിലന മുനിനായകഹിം മുദിത രാഉ
ഏഹി ഭാംതി

സുചി സചിവ=ഉത്തമ മന്ത്രിമാരോടും, ഭൂരി ഭട=നിരവധി ഭടന്മാരോടും, ബര ഭൂസുര ഗുരു=ശ്രേഷ്ഠബ്രാഹ്മണരോടും ആചാര്യനോടും, ഗ്യാതി സംഗ=ജ്ഞാതികളോടുംകൂടി, ഏഹി ഭാംതി മുദിത രാഉ=ഈവിധത്തിൽ സന്തുഷ്ടനായ രാജാവ്, മുനിനായകഹിം=മുനീശ്വരനെ, മിലന ചലേ=എതിരേൽക്കാൻ പുറപ്പെട്ടു.

ഉത്തമന്മാരായ സചിവന്മാർ, നിരവധി യോദ്ധാക്കൾ, വിശിഷ്ടബ്രാഹ്മണർ, ആചാര്യൻ ബന്ധുക്കൾ എന്നിവരോടൊരുമിച്ച് സന്തുഷ്ടനായ വിദേഹരാജാവ് മുനിനായകനായ വിശ്വാമിത്രനെ എതിരേൽക്കാൻ യാത്രയായി.

ചൗ: കീൻഹ പ്രനാമ ചരന ധരി മാഥാ ദീൻഹി
അസീസ മുദിത മുനി നാഥാ
ബിപ്രബൃന്ദ സബ സാദര ബന്ദേ ജാനി ഭാഗ്യ
ബഡ രാഉ അനന്ദേ

സബ ചരന=എല്ലാവരും തൃപ്പാദം, മാഥാ ധരി=ശിരസാ ധരിച്ച്, പ്രനാമ കീൻഹ=പ്രണാമംചെയ്തു, മുദിത മുനി നാഥ=സന്തു

ഷ്ടനായ മഹർഷി, അസീസ ദീൻഹി=ആശിസ്സുകരം നല്കി, ബിപ്ര ബൃന്ദ സാദരബന്ദേ=(പിന്നീടു ജനകൻ) ബ്രാഹ്മണസമൂഹത്തെ വന്ദിച്ചു, ബഡ ഭാഗ്യ ജാനി=മഹാഭാഗ്യമാണ് തനിക്ക കൈവന്നിരിക്കുന്നതെന്നു ഗ്രഹിച്ച്, രാഉ അനന്ദേ=രാജാവു, ആനന്ദിച്ചു.

എല്ലാവരും മഹർഷിയുടെ കാൽക്കൽ ദണ്ഡനമസ്കാരംചെയ്തു. മഹർഷി അവരെ ആശിർവ്വദിച്ചു. അദ്ദേഹവും സന്തുഷ്ടനായി. അനന്തരം ജനകൻ വിപ്രന്മാരെ വന്ദിച്ചു. വിശ്വാമിത്രാഗമനം മഹാഭാഗ്യമാണെന്നറിഞ്ഞു ജനകമഹാരാജാവ് ആനന്ദിച്ചു.

കുസല പ്രശ്ന കഹി ബാരഹിം ബാരാ ബിസ്വാമിത്ര
നൃപഹി ബൈഠാരാ
തേഹി അവസര ആഏ ദോഉ ഭാഈ ഗഏ രഹേ
ദേഖന ഫുലവാഈ

ബാരഹിം ബാര=കൂടെക്കൂടെ, കുസല പ്രശ്ന കഹി=കുശലപ്രശ്നം ചെയ്ത്, ബിസ്വാമിത്ര=വിശ്വാമിത്രൻ, നൃപഹി=രാജാവിനെ, ബൈഠാരേ=ഇരുത്തി, തേഹി അവസര=ആ അവസരത്തിൽ, ദോഉ ഭാഈ ആഏ=രണ്ടു സഹോദരന്മാരും സന്നിഹിതരായി, ഫുലവാഈ ദേഖത=പുഷ്പവാടി കാണാൻ, രഹേ ഗഏ=അവർ പോയിരുന്നു.

ഇടക്കിടക്ക കുശലപ്രശ്നംചെയ്തു വിശ്വാമിത്രൻ രാജാവിനെ ഇരുത്തി. ആ അവസരത്തിൽ പുഷ്പവാടി കാണാൻ പോയിരുന്ന രാമനും ലക്ഷ്മണനും മടങ്ങിവന്നു.

സ്യാമ ഗൗര മൃദു ബയസ കിസോരാ ലോചന
സുഖദ ബിസ്വചിത ചോരാ
ഉഠേ സകല ജബ രഘുപതി ആഏ ബിസ്വാമിത്ര
നികട ബൈഠാഏ

സ്യാമ ഗൗര=ശ്യാമഗൗരന്മാരും, മൃദുബയസ=കൗമാരപ്രായത്തിലുള്ളവരും, ലോചന സുഖദ=(കാണികളുടെ) കണ്ണുകരംക്ക സുഖപ്ര

ദരും, ബിസ്വചിത ചോര=വിശ്വമനസ്സിനെ അപഹരിക്കുന്ന വരും ആയിരുന്നു അവർ, ജബ രഘുപതി ആഏ=ശ്രീരാമൻ വന്ന പ്പോഠം, സകല ഉഠേ=എല്ലാവരും എഴുന്നേററു, ബിസ്വാമിത്ര= വിശ്വാമിത്രൻ (അവരെ), നികട ബൈഠാഏ=സമീപത്തു് ഇരുത്തി.

ശ്യാമളഗൗര വർണ്ണങ്ങളോടുകൂടിയവരും കുമാരന്മാരും കാണി കളുടെ കണ്ണുകഠംക്ക സുഖപ്രദാനം ചെയ്യുന്നവരും ലോകമനോഹര ന്മാരുമാണ് ആ രണ്ടു സഹോദരന്മാരും. രാമനെ കണ്ടപ്പോഠം എല്ലാവരും എഴുന്നേററു. വിശ്വാമിത്രൻ കുട്ടികളെ വിളിച്ച് സമീപത്തിരുത്തി.

ഭഏ സബ സുഖീ ദേഖി ദോഉ ഭ്രാതാ ബാരി
ബിലോചന പുലകിത ഗാതാ
മൂരതി മധുര മനോഹര ദേഖീ ഭയേഉ ബിദേഹു
ബിദേഹു ബിസേഖീ

ദോഉ ഭ്രാതാ ദേഖി=രണ്ടു സഹോദരന്മാരേയും കണ്ടിട്ട്, സബ സുഖീ ഭഏ=എല്ലാവരും സുഖികളായിഭവിച്ചു, ബിലോചന ബാരി=കണ്ണുകളിൽ ആനന്ദബാഷ്പം നിറഞ്ഞു, ഗാതാ പുലകിത= ശരീരങ്ങഠം പുളകിതങ്ങളായി, മധുര മനോഹര=മധുരമനോഹര മായ, മൂരതി ദേഖി=ശരീരം കണ്ടിട്ട്, ബിദേഹു ബിസേഖീ= വിദേഹരാജാവു് വിശേഷിച്ചും, ബിദേഹു ഭയേഉ=വി(സ്മൃത) ദേഹനായി ഭവിച്ചു.

രാമലക്ഷ്മണന്മാരെ സന്ദർശിച്ച് അവിടെ കൂടിയിരുന്നവരെ ല്ലാം ആഹ്ലാദവിവശരായി. അവരുടെ നേത്രങ്ങളിൽ സന്തോഷ ബാഷ്പവും ശരീരങ്ങളിൽ പുളകവും നിറഞ്ഞു. ആ മധുരമനോ ഹരമായ ശരീരങ്ങഠം വീക്ഷിച്ച് വിദേഹരാജാവായ ജനകനു ശരീരവിസ്മൃതിതന്നെ ഉണ്ടായി.

ദോ: പ്രേമ മഗന മന ജാനി നൃപ കരി ബിബേക
ധരി ധീര

ബോലേഉ മുനി പദ നാഇ സിരു ഗദഗദ ഗിരാ
ഗംഭീരാ

മന പ്രേമ മഗന=മനസ്സ് പ്രേമമഗ്നമാണ് എന്നും, ജാനി നൃപ=അറിഞ്ഞു് ജനകരാജാവു്, ബിബേക കരി=വിവേകസഹായത്താൽ, ധീര ധരി=ധൈര്യം അവലംബിച്ചു്, മുനി പദ=മുനിയുടെ തൃപ്പാദങ്ങളിൽ, സിരു നാഇ=കുമ്പിട്ടു്, ഗദഗദ ഗംഭീരാ ഗിരാ=ഗദ്ഗദഗംഭീരങ്ങളായ വാക്കുകളാൽ, ബോലേഉ=പറഞ്ഞു:

താൻ പ്രേമമഗ്നനായെന്നു ജനകനു മനസ്സിലായി. അദ്ദേഹം വിവേകംകൊണ്ടു വികാരം നിയന്ത്രിച്ചു സധീരം മുനിതൃപ്പാദങ്ങളിൽ പ്രണമിച്ചു് ഗദ്ഗദഭരിതങ്ങളും ഗംഭീരങ്ങളുമായ വാക്കുകളെക്കൊണ്ടു ഇപ്രകാരം പറഞ്ഞു:—

ചൗ: കഹഹു നാഥ സുന്ദര ദോഉ ബാലക മുനി കുല
തിലക കി നൃപകുല പാലക
ബ്രഹ്മ ജോ നിഗമ നേതി കഹി ഗാവാ ഉഭയ
ബേഷ ധരി കീ സോഇ ആവാ

നാഥ കഹഹു=സ്വാമിൻ, അരുളിച്ചെയ്യു, സുന്ദര ദോഉ ബാലക=സുന്ദരന്മാരായ ഈ രണ്ടു കുമാരന്മാർ, മുനി കുലതിലക=മുനിവംശതിലകങ്ങളോ അതോ, കി നൃപകുല പാലക=നൃപവംശത്തെ പാലനംചെയ്യുന്നവരോ?, നിഗമ ജോ ബ്രഹ്മ=വേദങ്ങൾ ഏതൊരു പരബ്രഹ്മത്തെ, നേതി കഹി ഗാവാ=നേതി നേതി പറഞ്ഞു ഗാനം ചെയ്യുന്നുവോ, സോഇ ഉഭയ ബേഷ ധരി=ആ പരബ്രഹ്മം രണ്ടു വേഷം ധരിച്ചു്, ആവാ=വന്നിരിക്കുകയാണോ?

ഹേ മഹർഷേ, പറയൂ. മുനിവംശതിലകങ്ങളാണോ ഈ രണ്ടു കുമാരന്മാരും? അതോ, രാജവംശങ്ങളെത്തന്നെ പാലനം ചെയ്യാൻ പ്രത്യക്ഷരായിരിക്കുന്നവരാണോ? വേദങ്ങൾ നേതി നേതി പറഞ്ഞുകൊണ്ടു ആരെ പ്രകീർത്തിക്കുന്നുവോ ആ പരബ്രഹ്മം തന്നെ രണ്ടു വേഷം ധരിച്ചു വന്നിരിക്കുകയാണോ?

സഹജ ബിരാഗരൂപ മന മോരാ ഥകിത ഹോത
ജിമി ചന്ദ ചകോരാ
താതേം പ്രഭു പൂഛഉം സതിഭാഊ കഹഹു നാഥ
ജനി കരഹു ദുരാഊ

സഹജ മോര മന=സ്വാഭാവികമായിത്തന്നെ എന്റെ മനസ്സ്, ബിരാഗരൂപ=വിരക്തമാണ്. എന്നിട്ടും, ചകോര ചന്ദ=ചകോരം ചന്ദ്രനെ കാണുമ്പോളെന്നപോലെ ആ മനസ്സ്, ഥകിത ഹോത= വിവശമായിത്തീരുന്നു, താതേം പ്രഭു=അതുകൊണ്ടുതന്നെയാണ് ഹേ പ്രഭോ, സതിഭാഊ പൂഛഉം=നിഷ്കപടം ഞാൻ ചോദിക്കുന്നതു്, ദുരാഊ ജനി കരഹു=ഒളിച്ചുവെയ്ക്കാതെ, നാഥ കഹഹു= ഹേ നാഥ, (പരമാൎത്ഥം) പറയൂ.

സ്വതേതന്നെ ഹേ സ്വാമിൻ എന്റെ മനസ്സു രാഗദ്വേഷാദി ചിത്തവൃത്തികളിൽനിന്നു വിമുക്തവും വിരക്തവുമാണ്. എന്നിരുന്നിട്ടും ഈ കുമാരന്മാരെ കണ്ടപ്പോൾ ചകോരം ചന്ദ്രനെ കണ്ടാൽ ഏതുപ്രകാരമോ അതുപ്രകാരമുള്ള ഒരു വിവശഭാവം എനിക്കും ഉണ്ടായിപ്പോകുന്നു. അതാണവരാരെന്നറിയാനുള്ള ഉൽകണ്ഠക്കു ഞാൻ വശഗനായതു്. ഒളിച്ചുവെയ്ക്കാതെ യഥാൎത്ഥം എന്നോടു പറയുക.

ഇൻഹഹിം ബിലോകത അതി അനുരാഗാ
ബരബസ ബ്രഹ്മ സുഖഹിം മന ത്യാഗാ
കഹി മുനി ബിഹംസി കഹേഹു നൃപ നീകാ
ബചന തുംഹാര ന ഹോഇ അലീകാ

ഇൻഹഹിം=ഇവരെ, ബിലോകത=കാണുമ്പോൾത്തന്നെ, അതി അനുരാഗാ=അതിയായ പ്രേമത്താൽ, മന ബരബസ=എന്റെ മനസ്സ് അന്യാധീനമായിട്ടു്, ബ്രഹ്മ സുഖഹിം=ബ്രഹ്മാനന്ദത്തേയും, ത്യാഗാ=കൈവെടിഞ്ഞിരിക്കുന്നു'', മുനി ബിഹംസി= മുനി ചിരിച്ചുകൊണ്ടു, കഹ=പറഞ്ഞു:-, നൃപ നീകാ കഹേഹു= ''ഹേ രാജാവേ, അങ്ങു ശരിയായിത്തന്നെ പറഞ്ഞു, തുംഹാര

ബചനാ=അങ്ങയുടെ വാക്കുകൾ, അലീകാ ന ഹോഇ=അസത്യമാകാനിടയില്ല.

ഇവരെ കാണുമ്പോൾത്തന്നെ അതിയായ പ്രേമത്താൽ എൻെറ മനസ്സു വിവശമായിത്തീൎന്നു് ബ്രഹ്മാനന്ദത്തേയും ത്യജിച്ചിരിക്കുന്നു. മുനി ഇതുകേട്ടു ചിരിച്ചുകൊണ്ടു പറഞ്ഞു:_ 'രാജാവേ, അങ്ങു പറഞ്ഞതു ശരിയാണു്. ഒരിക്കലും ആ വാക്കുകൾ വ്യാജങ്ങളാവുകയില്ല. [ബ്രഹ്മാനന്ദാനുഭൂതിയേയും നിസ്സാരമായി പരിഗണിക്കത്തക്കവിധം അത്രമേൽ ആനന്ദസന്ദായകമാണു് ആ കുമാരന്മാരുടെ ദൎശനമെന്നു ഭാവം.]

യേ പ്രിയ സബഹിം ജഹാം ലഗി പ്രാനീ മന
മുസുകാഹിം രാമ സുനി ബാനീ
രഘുകുല മനി ദസരഥ കേ ജാഏ മമ ഹിത ലാഗി
നരേസ പഠാഏ

ജഹാം ലഗി പ്രാനീ=(പ്രപഞ്ചത്തിൽ)എത്രമാത്രം ജീവികളുണ്ടോ, സബഹിം=ആ ജീവികൾക്കെല്ലാംതന്നെ, യേ പ്രിയ=ഇവർ പ്രിയപ്പെട്ടവരാണു്, ബാനീ സുനി=(വിശ്വാമിത്രൻ പറഞ്ഞ ഈ) വാക്കുകൾ കേട്ടിട്ടു, രാമ മന മുസുകഹിം=രാമൻ മനസാ ചിരിച്ചു, രഘുകുലമനി=രഘുവംശരത്നമായ, ദസരഥ കേ ജാഏ=ദശരഥൻെറ പുത്രന്മാരാണു് (ഇവർ), മമ ഹിത ലാഗി=എൻെറ ഇഷ്ടത്തിനുവേണ്ടി (ഇവരെ), നരേസ പഠാഏ=രാജാവു അയച്ചിരിക്കയാണു്.

ലോകത്തിൽ എത്രമാത്രം ജീവികളുണ്ടോ ആ ജീവികൾക്കെല്ലാം പ്രിയരാണു് രാമലക്ഷ്മണന്മാർ. [മഹൎഷി പറഞ്ഞ ഈ അഭിപ്രായം കേട്ടു രാമൻ മനസാ ചിരിച്ചു.] രഘുവംശരത്നമായ ദശരഥമഹാരാജാവിൻെറ പുത്രന്മാരാണു് ഇവർ. ഇവരെ രാജാവു എൻെറ ഇഷ്ടം മാനിച്ചു എൻെറ കൂടെ അയച്ചതാണു്.

ദോ: രാമ ലഖന ദോഉ ബന്ധു ബര രൂപ സീല ബല
ധാമാ

മഖ രാഖേഉ സബു സഖി ജഗ്ഗ ജിതേ അസുര
സംഗ്രാമ

രാമ ലഖന=രാമലക്ഷ്മണന്മാരെന്ന ഈ, ദോഉ ബര ബന്ധു=രണ്ടു ശ്രേഷ്ഠസഹോദരന്മാരും, രൂപ സീല ബല ധാമാ=രൂപശീലബല ങ്ങളുടെ ധാമങ്ങളാണ്, അസുര=അസുരന്മാരെ, സംഗ്രാമ ജിതേ=യുദ്ധത്തിൽ ജയിച്ചു, മഖ രാഖേഉ=(ഇവർ)യാഗം രക്ഷിച്ചു, സബു ജഗ സാഖി=സർവ്വജഗത്തും ഇതിനു സാക്ഷികളാണ്.

രാമലക്ഷ്മണന്മാരെന്നു പേരായ ഈ രണ്ടു വിശിഷ്ടസഹോദ രന്മാരും സൗന്ദര്യം, സൗശീല്യം, ശക്തി എന്നിവയ്ക്കു നികേതങ്ങ ളാണ്. ഇവരാണ് സമരത്തിൽ അസുരന്മാരെ തോല്പിച്ചു എന്റെ യാഗം നിർവ്വിഘ്നം നിറവേററിയതും. ഇവരുടെ ധീരപ്രവൃത്തി കൾക്കു പ്രപഞ്ചങ്ങളാണ് സാക്ഷികൾ.

ചൗ: മുനി തവ ചരന ദേഖി കഹ രാഊ കഹി ന
സകൗം നിജ പുന്യ പ്രഭാഊ
സുന്ദര സ്യാമ ഗൗര ദോഉ ഭ്രാതാ ആനന്ദഹൂ കേ
ആനന്ദ ദാതാ

രാഊ കഹ=രാജാവു പറഞ്ഞു, മുനി=ഹേ മുനേ, തവ ചരന ദേഖി=അങ്ങയുടെ തൃപ്പാദം ദർശിച്ചു എനിയ്ക്കു, നിജ പുന്യ പ്രഭാഊ=എന്റെ സുകൃതപ്രഭാവത്തെ, കഹി ന സകൗം=വർണ്ണി ക്കാൻ കഴിവില്ല, സുന്ദര സ്യാമ ഗൗര=സുന്ദരന്മാരും ശ്യാമളഗൗര വർണ്ണങ്ങളോടുകൂടിയവരുമായ, ദോഉ ഭ്രാതാ=ഈ രണ്ടു ഭ്രാതാക്കളും, ആനന്ദഹൂ കേ=ആനന്ദത്തിനും, ആനന്ദ ദാതാ=ആനന്ദം നൽകു ന്നവരാണ്.

ജനക രാജർഷി പറഞ്ഞു:– "ഹേ വിശ്വാമിത്ര മുനേ, അങ്ങ യുടെ തൃപ്പാദം ദർശിക്കാനിടവന്ന എനിക്കു എന്റെ സുകൃതപ്ര ഭാവം എത്രത്തോളമെന്നു വർണ്ണിക്കുക ശക്യമല്ല. നീലഗൗരവർണ്ണ ഭാസുരന്മാരായ ഈ രണ്ടു സഹോദരന്മാരും ആനന്ദത്തിനുംകൂടി ആനന്ദം നൽകുന്നവരാണ്.

ഇൻഹകേ പ്രീതി പരസപര പാവനി കഹി ന ജാഇ
മന ഭാവ സുഹാവനി
സുനഹു നാഥ കഹ മുദിത ബിദേഹു ബ്രഹ്മ ജീവ
ഇവ സഹജ സനേഹു

പരസപര ഇൻഹകേ പ്രീതി=അന്യോന്യമുള്ള ഇവരുടെ പ്രീതി, മനഭാവ=ഹൃദ്യവും, സുഹാവനി=സമുജ്ജ്വലവും, കഹി ന ജാഇ=വർണ്ണിക്കാനാവാത്തവിധം, പാവനി=പവിത്രവുമാണ്, ബിദേഹു മുദിത=ജനകരാജാവു് സന്തുഷ്ടനായി, കഹ=പറഞ്ഞു:–, നാഥ സുനഹു=സ്വാമിൻ, കേട്ടാലും, സനേഹു=ഇവരുടെ സ്നേഹം, ബ്രഹ്മ ജീവ ഇവ=ബ്രഹ്മവും ജീവനും തമ്മിലുള്ള സ്നേഹംപോലെ, സഹജ=സ്വാഭാവികമാകുന്നു.

രാമലക്ഷ്മണന്മാർക്കു അന്യോന്യമുള്ള സ്നേഹം ഹൃദ്യമാണ്, സമുജ്ജ്വലമാണ്; വർണ്ണിക്കാനാവാത്തവിധം പവിത്രവുമാണ്; ജനകരാജാവു പ്രഹൃഷ്ടനായി പറഞ്ഞു:– 'സ്വാമിൻ കേട്ടാലും. ഇവർക്കു പരസ്പരമുള്ള സ്നേഹം ബ്രഹ്മവും ജീവനും തമ്മിലുള്ള സ്നേഹംപോലെ സ്വാഭാവികമാണ്.

പുനി പുനി പ്രഭുഹിം ചിതവ നരനാഹു പുലക
ഗാത ഉര അധിക ഉഛാഹു
മുനിഹിം പ്രസംസി നാഇ പദ സീസു ചലേഉ
ലിവാഇ നഗര അവനീസു

നരനാഹു പുനി പുനി=രാജാവു തുടരെത്തുടരെ, പ്രഭുഹിം ചിതവ=ഭഗവാനെ നോക്കി, പുലക ഗാത=പുളകിതഗാത്രനായിതീർന്നു, ഉര അധിക=മനസ്സു വർദ്ധിച്ച, ഉഛാഹു=ഉത്സാഹത്തോടുകൂടിയതായും ഭവിച്ചു, അവനീസു=രാജാവു്, പദ സീസു നാഇ=മുനിയുടെ കാൽക്കൽ വീണു, മുനിഹിം=മുനിയെ പ്രശംസിച്ചു്, നഗര=നഗരത്തിലേക്കു, ലിവാഇ ചലേഉ=കൂട്ടിക്കൊണ്ടുപോയി.

ജനകൻ രാമനെ വീണ്ടും വീണ്ടും നോക്കുകയും അപ്പോളെല്ലാം അദ്ദേഹത്തിന്റെ ശരീരം പുളകിതമായി തീരുകയും

ചെയ്തു. അദ്ദേഹത്തിന്റെ മനസ്സാകട്ടെ വദ്ധിച്ച ഔൽസുക്യത്തോടുകൂടിയതായും ഭവിച്ചു രാജാവു മുനിയെ പ്രണിപതിക്കുകയും സ്തുതിക്കുകയും ചെയ്തതിന്നുശേഷം നഗരത്തിലേക്കു കൂട്ടിക്കൊണ്ടു പോകുകയും ചെയ്തു.

സുന്ദര സദന സുഖദ സബകാലാ തഹാം ബാസ
ലൈ ദീൻഹ ഭുആലാ
കരി പൂജാ സബ ബിധി സേവകാഈ ഗയേഉ രാഉ
ഗൃഹ ബിദാ കരാഈ

സബ കാലാ=എല്ലാക്കാലത്തും, സുഖദ=സുഖപ്രദവും, സുന്ദര=സുന്ദരവുമായ, സദന തഹാം=ഭവനത്തിലേക്കു, ലൈ=കൂട്ടിക്കൊണ്ടു വന്നു, ഭുആലാ=രാജാവു്, ബാസ ദീൻഹ=പാപ്പിടം നൽകി, സബബിധി=നാനാപ്രകാരേണ, സേവകാഈ പൂജാ കരി=സേവാപൂജകൾ ചെയ്തു്, ബിദാ കരാഈ=വിടവാങ്ങി, രാഉ ഗൃഹ ഗയേഉ=രാജാവു ഗൃഹത്തിലേക്കു പോയി.

എല്ലാക്കാലത്തും സുഖകരവും സുന്ദരവുമായ ഒരു ഭവനത്തിലേക്കു രാജാവു അതിഥികളെ കൂട്ടിക്കൊണ്ടുവരികയും ആ ഭവനം അവക്കു വസിക്കാനായി നല്കുകയും ചെയ്തു. അനന്തരം പലവിധത്തിലും മുനിയെ പൂജിക്കുകയും ശുശ്രൂഷിക്കുകയും ചെയ്തതിന്നു ശേഷം മഹഷിയോടു വിടവാങ്ങി ജനകൻ സ്വമന്ദിരത്തിലേക്കു പോവുകയും ചെയ്തു:

ദോ: രിഷയ സംഗ രഘുവംസ മനി കരി ഭോജന
ബിശ്രാമു
ബൈഠേ പ്രഭു ഭ്രാതാ സഹിത ദിവസു രഹാ ഭരി
ജാമു

രിഷയ സംഗ=മഹഷിയൊന്നിച്ചു, ഭോജന ബിശ്രാമു കരി=ഭുജിക്കുകയും വിശ്രമിക്കുകയും ചെയ്തു്, രഘുവംസമനി പ്രഭു=രഘുവംശരത്നമായ ഭഗവാൻ, ഭ്രാതാ സഹിത=ഭ്രാതാവൊന്നിച്ചു്, ബൈഠേ=ഇരുന്നു, ദിവസ രഹാ=പകൽ കഴിയാൻ, ജാമു ഭരി=ഒരു യാമം ബാക്കിയുണ്ടു്.

മററഷിയൊന്നിച്ച ആഹാരം കഴിക്കുകയും വിശ്രമിക്കുകയും ചെയ്തതിനുശേഷം രാമൻ സഹോദരനായ ലക്ഷ്മണനോടുകൂടി ഒരിടത്തു ചെന്നു ഉപവിഷ്ടനായി. അപ്പോഠം അന്നത്തെ പകൽ അവസാനിക്കുന്നതിനു ഒരു യാമമേ ബാക്കിയുള്ളു.

ചൗ: ലഷന ഹൃദയ ലാലസാ ബിസേഖീ ജാഇ ജനക
പുര ആഇയ ദേഖീ
പ്രഭു ഭയ ബഹുരി മുനിഹിം സകുചാഹീം പ്രഗട
ന കഹഹിം മനഹിം മുസുകാഹീം

ജാഇ ജനകപുര=ചെന്നു് ജനകന്റെ നഗരം, ദേഖീ ആഇയ=കണ്ടു വരണം എന്ന, ബിസേഖീ ലാലസാ=ഒരു സവിശേഷാഭിലാഷം, ലഷന ഹൃദയ=ലക്ഷ്മണഹൃദയത്തിലുണ്ടായി, ബഹുരി പ്രഭു ഭയ= പിന്നെ രാമനൊന്നു പറയുമോ എന്നൊരു ഭയം, മുനിഹിം സകു ചാഹിം=മുനിയെക്കുറിച്ചു് സങ്കോചവും ഉണ്ടു്, പ്രഗട ന കഹ ഹിം=പുറമേ പറഞ്ഞില്ല, മനഹിം മുസുകാഹീം=മനസ്സുകൊണ്ടു ചിരിച്ചു

വിദേഹനഗരം കാണണമെന്നു ലക്ഷ്മണനു വലുതായ ഒരാ ഗ്രഹം. ആശയം പുറത്തു പറഞ്ഞാൽ രാമൻ എന്തായിരിക്കും പറയുക എന്നൊരു ഭയം. മററഷിയോടു ചോദിക്കാൻ സങ്കോ ചവും ഉണ്ടു്. തന്റെ ആഗ്രഹം ഉള്ളിൽവെച്ചു പുഞ്ചിരിതൂകുക യല്ലാതെ ലക്ഷ്മണൻ അതു പുറമേ പ്രകടിപ്പിച്ചില്ല.

രാമ അനുജ മനകീ ഗതി ജാനീ ഭഗത ബഛലതാ
ഹിയ ഹുലസാനീ
പരമ ബിനീത സകുചി മുസുകാഇ ബോലേ ഗുരു
അനുസാസന പാഇ

അനുജ മനകീ ഗതി=അനുജന്റെ മനോഗതി, ജാനീ=അറിഞ്ഞു്, രാമഹിയ=രാമന്റെ ഹൃദയത്തിൽ, ഭഗത ബഛലതാ=ഭക്തവാ ത്സല്യം, ഹുലസാനീ=കരകവിഞ്ഞൊഴുകി, ഗുരു അനുസാസന

പാഈ=ഗുരുവിൻെറ അനുജ്ഞ പ്രാപിച്ച്, പരമ ബിനീത=ഏററവും വിനീതനായി, സകുചി=സങ്കോചത്തോടെ, മൃസുകാഈ ബോലേ=പുഞ്ചിരിതൂകി പറഞ്ഞു.

അനുജൻെറ മനോഗതി മനസ്സിലാക്കി രാമൻെറ ഹൃദയത്തിൽ ഭക്തവാത്സല്യം കരകവിഞ്ഞൊഴുകി. ഗുരുവിൻെറ കല്പന വാങ്ങി ഏററവും വിനയത്തോടും സങ്കോചത്തോടുംകൂടി രാമൻ ഇപ്രകാരം പറഞ്ഞു:_

നാഥ ലഷന പുര ദേഖന ചഹഹിം പ്രഭു
സകോചഡര പ്രഗട ന കഹഹിം
ജൗം രാഉര ആയസു മൈം പാവഉം നഗര ദേഖാഇ
തുരത ലൈ ആവഉം

നാഥ ലഷന=സ്വാമിൻ, ലക്ഷ്മണൻ, പുര ദേഖന=നഗരം കാണാൻ, ചഹഹിം=ആഗ്രഹിക്കുന്നു, പ്രഭു സകോച ഡര=അങ്ങയോടതു പറയാനുള്ള സങ്കോചവും ഭയവുംകൊണ്ട്, പ്രഗട ന കഹഹിം=(അവൻ അതു) പുറത്തു പറയുന്നില്ല, ജൗം രാഉര ആയസു മൈം പാവഉം=അങ്ങയുടെ അനുജ്ഞ എനിക്കു ലഭിക്കുന്നപക്ഷം, നഗര ദേഖാഇ=നഗരം കാട്ടിക്കൊടുത്തു, തുരത ലൈ ആവഉം=വേഗം കൂട്ടിക്കൊണ്ടുവരാം.

സ്വാമിൻ, ലക്ഷ്മണനു ഒരാഗ്രഹം — നഗരമൊന്നു കാണണമെന്നു്. അങ്ങയോടക്കാര്യം പറയാൻ അവനു നാണവുമുണ്ട്; സങ്കോചവും ഉണ്ട്; ഭയവും ഉണ്ട്. അവിടുന്നു അനുജ്ഞ നല്കുന്നപക്ഷം ഞാൻ അവനെ നഗരം കാണിച്ചുകൊടുത്തു് വേഗം ഇങ്ങോട്ടു കൂട്ടിക്കൊണ്ടുവരാം.

സുനി മുനീസ കഹ ബചന സപ്രീതീ കസ ന രാമ
തുംഹ രാഖഹു നീതീ
ധരമ സേതു പാലക തുംഹ താതാ പ്രേമ ബിബസ
സേവക സുഖ ദാതാ

സുനി മുനീസ=(ഇതു) കേട്ട മഹർഷി, സപ്രീതി=പ്രേമപൂർവ്വം, ബചന കഹ=വാക്കുകൾ പറഞ്ഞു:—, രാമ തുംഹ നീതീ=ഹേ രാമ, അങ്ങു നീതിയെ, കസ ന രാഖഹു=എങ്ങനെ സംരക്ഷിക്കാതിരിക്കും?, തുംഹ താതാ=അങ്ങു് ഹേ, വത്സ, ധരമസേതു പാലക=ധർമ്മമാകുന്ന സേതുവിൻെറ സംരക്ഷകനാണു്, പ്രേമ ബിബസ=പ്രേമവിവശനായിട്ട, സേവക സുഖ ദാതാ=ഭക്തന്മാക്ക സുഖത്തെ നല്കുന്നവനുമാണു്.

ഇപ്രകാരമുള്ള രാമൻെറ വാക്കുകൾ കേട്ട മഹർഷി സസ്നേഹം പറഞ്ഞു: — വത്സ, രാമ, അങ്ങു് എങ്ങനെയാണു് നീതി പരിപാലിക്കാതിരിക്കുക? അങ്ങു് ധർമ്മസംരക്ഷകനും അതേ സമയംതന്നെ പ്രേമത്തിന്നു വിധേയനായി ഭക്തന്മാക്ക സുഖം നൽകുന്നവനുമാണല്ലൊ.

ദോ· ജാഇ ദേഖി ആവഹു നഗരു സുഖ നിധാന ദോഉ ഭാഇ

കരഹു സുഫല സബകേ നയന സുന്ദര ബദന ദേഖാഇ

സുഖ നിധാന=സൗഖ്യനിലയങ്ങളേ, ദോഉ ഭാഇ=നിങ്ങൾ രണ്ട സോദരന്മാരും, ജാഇ നഗരു ദേഖി=ചെന്നു് നഗരം സന്ദർശിച്ചു്, ആവഹു=വരിക, സുന്ദര ബദന ദേഖാഇ=നിങ്ങളുടെ സുന്ദരമുഖങ്ങൾ കാണിച്ചു്, സബകേ നയന=എല്ലാവരുടേയും കണ്ണുകൾ, സുഫല കരഹു=സുഫലങ്ങളാക്കുക.

സൗഖ്യനികേതരായ നിങ്ങൾ രണ്ട സഹോദരന്മാരുംപോയി നഗരം സന്ദർശിച്ചു മടങ്ങിവരിക നിങ്ങളുടെ പ്രിയദർശകങ്ങളായ മുഖകമലങ്ങൾ വീക്ഷിച്ചു് എല്ലാവരുടേയും കണ്ണുകൾ കൃതാർത്ഥങ്ങളായിത്തീരട്ടെ.

ചൗ: മുനി പദ കമല ബന്ദി ദോഉ ഭ്രാതാ ചലേ ലോക ലോചന സുഖ ദാതാ

ബാലക ബൃന്ദ ദേഖി അതി സോഭാ ലഗേ സംഗ ലോചന മന ലോഭാ

ലോക ലോചന=ജനങ്ങളുടെ കണ്ണുകൾക്ക്, സുഖ ദാതാ=സുഖ ദാതാക്കളായ, ദോഉ ഭ്രാതാ=ആ രണ്ടു സഹോദരന്മാരും, മുനിപദ കമല ബന്ദി=മുനിപാദകമലങ്ങൾ വന്ദിച്ചു്, ചലേ=(നഗരസന്ദർശനാർത്ഥം) പുറപ്പെട്ടു, ബാലക ബൃന്ദ=നഗരത്തിലെ കുട്ടികളുടെ സമൂഹം, അതി സോഭാ=(രാമലക്ഷ്മണന്മാരുടെ)അതിയായ ശോഭ, ദേഖി സംഗ ലഗേ=കണ്ടു് ഒരുമിച്ചുപോന്നു, മന ലോചന=ആ കുട്ടികളുടെ മനസ്സും കണ്ണുകളും, ലോഭാ=ആസക്തങ്ങളായിതീർന്നു.

ജനാലോചനങ്ങൾക്കു സുഖംനൽകുന്ന രാമലക്ഷ്മണന്മാർ മുനിയുടെ പാദങ്ങൾ വന്ദിച്ചു് നഗരംകാണാൻ പുറപ്പെട്ടു. നാഗരിക ബാലന്മാർ, രാമലക്ഷ്മണന്മാരുടെ വർദ്ധിച്ച ശോഭകണ്ടു കൂടെക്കൂടി. അവരുടെ മനസ്സും കണ്ണുകളും ആസക്തങ്ങളായിഭവിക്കുകയുംചെയ്തു.

പീത ബസന പരികര കടി മാഥാ ചാരു ചാപ
സര സോഹത ഹാഥാ
തന അനുഹരത സുചന്ദന ഖോരീ സ്യാമല ഗൗര
മനോഹര ജോരീ

പീത ബസന കടി=മഞ്ഞപ്പട്ടുകൊണ്ടു് അരയിൽ, പരികര മാഥാ=പരികരം ബന്ധിച്ചു്, ഹാഥാ ചാരുചാപ=കൈകളിൽ മനോഹരമായ വില്ലും, സര സോഹത=ശരങ്ങളുംവഹിച്ചു് അവർ ശോഭിച്ചു, മനോഹര=മനോഹരന്മാരും, സ്യാമല ഗൗര=ശ്യാമള ഗൗരവർണ്ണത്തോടുകൂടിയവരുമായ അവർ, തന അനുഹരത=ദേഹത്തിൽ ഒരേനിറം വരുമാറു്, സുചന്ദന ഖോരീ=ചന്ദനലേപനം ചെയ്തിരുന്നു.

മഞ്ഞപ്പട്ടുകൊണ്ടു് കടീതടത്തിൽ പരികരം ബന്ധിച്ചു മനോഹരങ്ങളായ വില്ലുകളും ശരങ്ങളും വഹിക്കുന്ന കരകമലങ്ങളോടുകൂടി അവർ ശോഭിച്ചു. മനോഹരന്മാരും ശ്യാമളഗൗരവർണ്ണത്തോടും കൂടിയ രാമലക്ഷ്മണന്മാർ ശരീരത്തിൻെറ നിറത്തിനു ഐക്യംവരുമാറു് ചന്ദനം ദേഹം മുഴുവൻ ചാർത്തിയിരുന്നു.

കേഹരി കന്ധര ബാഹു ബിസാലാ ഉര
അതിരുചിര നാഗമനി മാലാ

സുഭഗ സോന സരസീരുഹ ലോചന ബദന മയങ്ക
താപത്രയ മോചന

കേഹരി കന്ധര=സിംഹത്തിന്േറതിനോടു് തുല്യമായ തോളും, ബിസാലാ ബാഹു=വിശാലഹസ്തങ്ങളും, അതിരുചിത നാഗമനി മാലാ=അതിമനോഹരങ്ങളായ നാഗമണിമാല്യങ്ങളോടുകൂടിയ, ഉര സുഭഗ=വക്ഷസ്സും സുന്ദരങ്ങളായ, സോന സരസീരുഹ ലോചന=ചെന്താമരക്കണ്ണുകളും, മയങ്ക ബദന=ചന്ദ്രതുല്യവദനങ്ങളും, താപത്രയ മോചന=മൂന്നുവിധ താപങ്ങളേയും അകററുന്നവയാണു്.

സിംഹസ്കന്ധങ്ങളും വിശാലബാഹുക്കളും അതിഭാസുരങ്ങളായ നാഗമണിമാല്യങ്ങൾ ചാർത്തിയിട്ടുള്ള വക്ഷസ്സും പ്രിയദർശകങ്ങളായ ചെന്താമരക്കണ്ണുകളും ചന്ദ്രാഭങ്ങളായ മുഖങ്ങളും മൂന്നുതരത്തിലുള്ള സന്താപങ്ങളേയും അകററുന്നവയാണു്.

കാനൻഹി കനക ഫൂല ഛബി ദേഹീം ചിതവന
ചിതഹി ചോര ജനു ലേഹീം
ചിതവനി ചാരു ഭൃകുടി ബര ബാംകീ തിലക രേഖ
സോഭാ ജനു ചാകീ

ചിതവന ചിതഹി=നോക്കുന്നവരുടെ മനസ്സിനെ, ചോര ലേഹീം ജനു=അപഹരിക്കുന്നുണ്ടോ എന്നു തോന്നുമാറു്, കാനൻഹി കനക ഫൂല=കണ്ണുകളിൽ സ്വർണ്ണാഭരണങ്ങൾ, ഛബി ദേഹീം=ശോഭിച്ചു, ചാരു ചിതവനി=മനോഹരമായ വീക്ഷണവും, ബര ഭൃകുടി ബാംകീ=ഭ്രൂഭംഗവിലാസവും, സോഭാ ചാകീ ജനു=ശോഭാമുദ്രയോ എന്നു തോന്നുമാറുള്ള, തിലക രേഖ=തിലകങ്ങളും.

ദോ: രുചിര ചൗതനീ സുഭഗ സിര മേചക കുഞ്ചിത
കേസ
നഖ സിഖ സുന്ദര ബന്ധു ദോഉ സോഭാ സകല
സുദേസ

സുഭഗ സിര=സുഭഗമായ ശിരസ്സുകളിൽ, രുചിര ചൗതനീ=മനോഹരങ്ങളായ ഉഷ്ണീഷങ്ങളും, മേചക കുഞ്ചിത കേസ=മുകിലൊളി

തിരളുന്ന ചുരുണ്ട തലമുടിയും, നഖ സിഖ സുന്ദര=അടിമുതൽ മുടി വരെ (പാദാദികേശം) സുന്ദരന്മാരായ, ദോഉ ബന്ധു=ആ രണ്ടു സഹോദരന്മാരുടേയും, സകല സുദേസ=സർവ്വാവയവങ്ങളിലും, സോഭാ=ശോഭ കൂടികൊണ്ടിരുന്നു.

മനോഹരങ്ങളായ കർണ്ണാഭരണങ്ങൾ, ചേതസ്സമാകഷ്കങ്ങളായ വീക്ഷണങ്ങൾ, ഭ്രൂവിലാസങ്ങൾ, തിലകങ്ങൾ, ശിരസ്സിലണിഞ്ഞിട്ടുള്ള ഉഷ്ണീഷങ്ങൾ, മേഘവർണ്ണത്തെ വെല്ലുവിളിക്കുന്ന ചുരുണ്ട തലമുടി എന്നുവേണ്ട പാദാദികേശം സുന്ദരന്മാരായ ആ രണ്ടു സഹോദരന്മാരുടേയും അംഗപ്രത്യംഗങ്ങൾ ശോഭിച്ചു.

ചൌ: ദേഖത നഗരു ഭൂപസുത ആഏ സമാചാര
പുരബാസിൻഹ പാഏ
ധാഏ ധാമ കാമ സബ ത്യാഗീ മനഹും രങ്ക
നിധി ലൂടന ലാഗീ

നഗര ദേഖത=നഗരം സന്ദർശിക്കാൻ, ഭൂപസുത ആഏ=രാജപുത്രന്മാർ വന്നിരിക്കുന്നു എന്ന, സമാചാര=വൃത്താന്തം, പുരബാസിൻഹ പാഏ=പുരവാസികൾ ഗ്രഹിച്ചു, രങ്ക=ദരിദ്രനാരായണന്മാർ, നിധി ലൂടന ലാഗീ=നിധി കൊള്ളചെയ്യാൻ (ഓടുകയോ) എന്നു, മനഹും സബ ധാമ കാമ=തോന്നുമാറു എല്ലാ (നഗരവാസികളും) എല്ലാ ഗൃഹപ്രവൃത്തികളും, ത്യാഗീ ധാഏ=കൈവെടിഞ്ഞ് ഓടിയെത്തി.

നഗരം സന്ദർശിക്കാൻ ദശരഥന്റെ പുത്രന്മാരായ രാമലക്ഷ്മണന്മാർ എഴുന്നള്ളിയിരിക്കുന്നു എന്നു കേട്ടു സമസ്തപൗരന്മാരും പൗരിമാരും അവരുടെ ഗൃഹജോലികൾ കൈവെടിഞ്ഞു് നിസ്വന്മാർ നിധി അപഹരിക്കാൻ പായുന്നതുപോലെ ഓടി എത്തി.

നിരഖ സഹജ സുന്ദര ദോഉ ഭാഈ ഹോഹിം സുഖീ
ലോചന ഫല പാഈ
ജുവതീ ഭവന ഝരോഖൻഹി ലാഗീം നിരഖഹിം
രാമരൂപ അനുരാഗീം

സഹജ സുന്ദര=പ്രകൃത്യാതന്നെ സുന്ദരന്മാരായ, ദോഉ ഭാഈ നിരഖ=രണ്ട സഹോദരന്മാരേയും വീക്ഷിച്ച്, ലോചന ഫല പാഈ=നേത്രസാഫല്യമടഞ്ഞു്, സുഖീ ഹോഹിം=എല്ലാവരും സുഖമനുഭവിച്ചു. ഭവന ഝരോഖൻഹി ലാഗീ=ഗൃഹങ്ങളിലെ വാതായനങ്ങളിൽ മറഞ്ഞുനിന്നുകൊണ്ട, ജുവതീ=യുവതിമാർ, അനുരാഗീം=അനുരാഗത്തോടെ, രാമരൂപ=ശ്രീരാമൻെറ രൂപം, നിരഖഹിം=വീക്ഷിച്ചുകൊണ്ടിരുന്നു.

സ്വതേതന്നെ സുന്ദരന്മാരായ ആ രണ്ടു ഭ്രാതാക്കളേയും ദർശിച്ചു കാണികൾ നേത്രങ്ങൾ ലഭിച്ചതുകൊണ്ടുള്ള സാഫല്യം നേടി സുഖമനുഭവിച്ചു. യുവതിമാരാകട്ടെ, അവരുടെ ഗൃഹങ്ങളിലെ വാതായനങ്ങളിൽകൂടി ശ്രീരാമൻെറ രൂപം പ്രേമാധിക്യത്തോടെ നോക്കി.

കഹഹിം പരസപര ബചന സപ്രീതീ സഖി
ഇൻഹ കോടികാമ ഛബി ജീതീ
സുര നര അസുര നാഗ മുനി മാഹീം സോഭാ അസി
കഹും സുനി അത നാഹീം

സപ്രീതി=ഏററവും പ്രേമത്തോടെ (ആ യുവതിമാർ), പരസപര=അന്യോന്യം, ബചന കഹഹിം=ഇപ്രകാരം പറഞ്ഞു:—, സഖി="തോഴി, ഇൻഹ കോടി കാമ=ഇവർ അസംഖ്യം മന്മഥന്മാരുടെ, ഛബി ജീതി=ശോഭയെ ജയിച്ചവർതന്നെ, സുര നര=ദേവന്മാർക്കും മനുഷ്യർക്കും, നാഗ മുനി മോഹീ=നാഗന്മാർക്കും മുനിമാർക്കും, കഹും അസി സോഭാ=ആർക്കും ഇതുപോലൊരു ശോഭയുണ്ടായിരുന്നതായി, സുനിഅത നാഹീം=പറഞ്ഞുകേട്ടിട്ടുപോലും ഇല്ല.

ശ്രീരാമലക്ഷ്മണന്മാരെ വീക്ഷിച്ച യുവതിമാർ പരസ്പരം ഇങ്ങനെ പറഞ്ഞു:— ഹേ തോഴി, ഒരു കോടി കാമദേവന്മാരുടെ സൗന്ദര്യമാണ് ഇവർക്കുള്ളതു്. ദേവമനുഷ്യനാഗമുനിമാരിൽ ആർക്കും ഇതുപോലൊരു സൗന്ദര്യം ഉണ്ടായിരുന്നതായി കേട്ടിട്ടുപോലുമില്ല.

ബിഷ്ന ചാരി ഭുജ ബിധി മുഖ ചാരീ ബികട
ബേഷ മുഖ പഞ്ച പുരാരീ
അപര ദേബു അസ കോഉ ന ആഹീ യഹ ഛബി
സഖീ പടതാരിഅ ജാഹീ

ബിഷ്ന ഭുജ ചാരി=വിഷ്ണുവാണെന്നു വിചാരിക്കാൻ വയ്യ. കാരണം വിഷ്ണുവിനു കൈകൾ നാലുണ്ട്, ബിധി മുഖ ചാരീ=ബ്രഹ്മദേവനുമല്ല; കാരണം അദ്ദേഹത്തിനു മുഖങ്ങൾ നാലുണ്ട്, പുരാരീ ബികട ബേഷ=ശിവനുമല്ല; കാരണം, ശിവനു ഭയങ്കരവേഷവും, പഞ്ച മുഖ=അഞ്ചു മുഖവും ഉണ്ട്, സഖീ=ഹേ തോഴി, ജാഹീ യഹ ഛബി പടതാരിഅ=ഈ ശോഭയുമായി താരതമ്യപ്പെടുത്താവുന്ന, അസ കോഉ അപര ദേബു=ആവിധമുള്ള മററൊരു ദേവൻ, ന ആഹീ=ഇല്ലതന്നെ.

ഇദ്ദേഹം വിഷ്ണുവും ബ്രഹ്മദേവനും ശിവനും അല്ല. കാരണം രാമനും ലക്ഷ്മണനും ഈരണ്ടു കൈകളേയുള്ളു. വിഷ്ണുദേവന് കൈകൾ നാലുണ്ട്; ബ്രഹ്മദേവനു മുഖങ്ങൾ നാലാണ്; ഇവക്കു ഓരോ മുഖമേ ഉള്ളു. ശിവൻെറ ആകൃതിയാണെങ്കിൽ ഭയങ്കരമാണ്. ഇവരുടെ ആകൃതി പ്രിയദർശകങ്ങളും. ശിവനു മുഖം അഞ്ചുണ്ട്. ഇവക്കു ഓരോ മുഖമേയുള്ളു. ഇവരുടെ ശോഭയുമായി താരതമ്യപ്പെടുത്താവുന്ന മററൊരു ദേവൻ ഏതാണുള്ളത്?

ദോ: ബയ കിസോര സുഖമാ സദന സ്യാമ ഗൗര
സുഖ ധാമ
അംഗ അംഗ പര ബാരി അഹി കോടി കോടി
സത കാമ

കിസോര ബയ=കൗമാരപ്രായം; സുഖമാ സദന=സുഷമാനിലയം, സുഖ ധാമ=സുഖനികേതം, സ്യാമ ഗൗര=ഈ ശ്യാമളഗൗരവർണ്ണന്മാരുടെ, അംഗ അംഗ പര=അംഗപ്രത്യംഗങ്ങൾ, കോടി സത കോടി=നിരവധി കോടി, കാമ ബാരിഅഹി=കാമദേവന്മാരേയും നിസ്സാരന്മാരാക്കുന്നുണ്ട്.

ഇവക്കാണെങ്കിൽ കുട്ടിപ്രായം; ഇവർ ശോഭയുടേയും സുഖത്തിൻേറയും നിലയങ്ങരാ; ഇവരുടെ അംഗപ്രത്യംഗങ്ങരാ ശതകോടി മന്മഥന്മാരേയും നിസ്സാരന്മാരാക്കുന്നുണ്ട്.

ചൗ: കഹഹു സഖീ അസ കോ തനുധാരീ ജോ ന
മോഹ യഹ രൂപ നിഹാരീ
കോഉ സപ്രേമ ബോലീ മൃദു ബാനീ ജോ മൈം
സുനാ സോ സുനഹു സയാനീ

സഖീ കഹഹു=സഖി, പറയൂ, യഹ രൂപ=ഈ രൂപലാവണ്യം, നിഹാരീ=കണ്ടിട്ട്, ന മോഹ=മോഹിക്കാത്ത, ജോ അസ തനുധാരീ=ആ വിധമുള്ള വ്യക്തി, കോ=ആരുണ്ട്!, കോഉ സപ്രേമ=ഒരുത്തി പ്രേമപൂർവ്വം, മൃദുബാനീ ബോലീ=മൃദുവാണികളാൽ (ഇപ്രകാരം) പറഞ്ഞു:_, ജോ മൈം സുനാ സയാനീ=ഞാൻ യാതൊന്നു കേട്ടുവോ, ഹേ ചതുരേ, സോ സുനഹു=അതു നീ കേരംക്കുക.

സഖി, പറയൂ. ഈദൃശമായ രൂപസൗന്ദര്യം കണ്ടാൽ ഏതൊരു വ്യക്തിയാണു മോഹിക്കാതിരിക്കുക? ഒരുത്തി സപ്രേമം ഇങ്ങനെ പറഞ്ഞു:_ 'ഹേ, ചതുരേ, ഞാൻ കേട്ടതെന്തോ അതു നിന്നെ കേരംപ്പിക്കാം.'

ഏ ദോഉ ദസരഥ കേ ഢോടാ ബാല മരാലൻഹ
കേ കല ജോടാ
മുനി കൌസിക മഖ കേ രഖബാരേ ജിൻഹ രന
അജിര നിസാചര മാര

ഏ ദോഉ=ഈ രണ്ടു കുമാരന്മാരും, ദസരഥ കേ ഢോടാ=ദശരഥന്റെ പുത്രന്മാരാണ്, ബാലമരാലൻഹ കേ=ബാലമരാളങ്ങളുടെ, കല ജോടാ=സുന്ദരയുഗ്മവുമാണ്, മുനി കൗസിക=മുനിയായ വിശ്വാമിത്രന്റെ, മഖ കേ രഖബാരേ=യാഗത്തെ രക്ഷിച്ചവരാണ്, ജിൻഹ രന അജിര=രണഭൂമിയിൽവെച്ച് (ഇവരാണ്), നിസാചര മാരേ=രാക്ഷസന്മാരെ വധിച്ചതു്.

ദശരഥന്റെ പുത്രന്മാരാണ് ഈ രണ്ടു കുമാരന്മാരും. ബാലമരാളങ്ങൾപോലെ സുന്ദരജോടിയാണ് ഇവർ. ഇവരാണ് യുദ്ധത്തിൽ രാക്ഷസന്മാരെ നിഗ്രഹിച്ചു വിശ്വാമിത്രമഹർഷിയുടെ യാഗം രക്ഷിച്ചതു്.

സ്യാമ ഗാത കല കഞ്ജ ബിലോചന ജോ മാരീച
സുംഭുജമദ മോചന
കൗസല്യാ സുത സോ സുഖഖാനീ നാമ രാമ ധനു
സായക പാനീ

ജോ മാരീച സുംഭുജമദമോചന=ആർ മാരീചസുബാഹുക്കളുടെ മദം തീർത്തുവോ, കഞ്ജ കല ബിലോചന=താമരപോലെ മനോഹരങ്ങളായ കണ്ണുകളോടുകൂടിയ ആ കുമാരൻ ഇവരിൽ, സ്യാമ ഗാത=ശ്യാമളഗാത്രനാണ്, സോ സുഖഖാനീ=സുഖങ്ങൾക്കു ആകരമായ അവൻ, കൗസല്യാസുത=കൗസല്യയുടെ പുത്രനാണ്, ധനു സായക പാനീ=ധനുസായകപാണിയായ കുമാരന്റെ, നാമ രാമ= പേർ രാമൻ എന്നാണ്.

മാരിചസുബാഹുക്കളുടെ മദം ശമിപ്പിച്ചവനും കമലനേത്രനും ആയ ശ്യാമളഗാത്രൻ സുഖനികേതമായ കൗസല്യാത്മജനാണ്. ധനുസായകപാണിയായ ഇവന്റെ പേർ രാമനെന്നാണ്.

ഗൗര കിസോര ബേഷ ബര കാഛേം കര സര
ചാപ രാമു കേ പാഛേം
ലഛിമനു നാമ രാമുലഘു ഭ്രാതാ സുനു സഖി
താസു സുമിത്രാ മാതാ

ഗൗര കിസോര=ശ്വേതവർണ്ണത്തോടുകൂടിയ ഏതൊരു കുമാരൻ, ബര ബേഷ കാഛേം=ശ്രേഷ്ഠവേഷം ധരിച്ചു, കര സര ചാപ= കൈയിൽ ശരചാപങ്ങളേന്തി, രാമ കേ പാഛേം=രാമന്റെ പിന്നാലെ പോകുന്നുവോ അവൻ, രാമു ലഘു ഭ്രാതാ=രാമന്റെ അനുജനാണ്, നാമ ലഛിമന=പേരു് ലക്ഷ്മണനെന്നാണ്, സഖി സുനു=തോഴീ, കേൾക്ക, താസു മാതാ=ആ ലക്ഷ്മണന്റെ അമ്മ, സുമിത്രാ=സുമിത്രയാണ്.

ഈ രണ്ടുപേരിൽ വെള്ളനിറത്തോടുകൂടിയ കുമാരൻ രാമൻെറ അനുജനാണ്. അവനാണ് വില്ലും അമ്പും എന്തി രാമൻെറ പിന്നാലെ നടക്കുന്നതു്. അവൻെറ പേർ ലക്ഷ്മണനെന്നാണ്. അമ്മ സുമിത്രയുമാണ്.

ദോ: ബിപ്രകാജു കരി ബന്ധു ദോഉ മഗ മുനിബധൂ ഉധാരി
ആഏ ദേഖന ചാപമഖ സുനി ഹരഷീ സബ നാരി

ദോഉ ബന്ധു=ഇരുസഹോദരന്മാരും, ബിപ്രകാജു കരി=മഹർഷിയുടെ കാര്യം നിറവേററി, മഗ മുനിബധൂ=വഴിക്കുവെച്ചു മുനിപത്നിയായ അഹല്യയെ, ഉധാരി ചാപമഖ=ഉദ്ധരിച്ച് (ഇവിടെ നടത്തുന്ന) ചാപയാഗത്തെ, ദേഖന ആഏ=കാണാൻ വന്നിരിക്കയാണ്, സുനി സബ നാരി=ഇതുകേട്ട് എല്ലാ സ്ത്രീകളും, ഹരഷീം=പ്രസന്നമാരായി ഭവിച്ചു.

ഈ ഭ്രാതാക്കളിരുവരും വിശ്വാമിത്രൻെറ യാഗരക്ഷയും അഹല്യയുടെ ഉദ്ധാരവും സാധിച്ചു ഇവിടെ ജനകമഹാരാജാവു നടത്തുന്ന ചാപയാഗം കാണാൻ വന്നിരിക്കുകയാണ്. ഇതുകേട്ടു എല്ലാ സ്ത്രീകളും സന്തുഷ്ടമാരായിത്തീൎന്നു.

ചൌ: ദേഖി രാമഛബി കോഉ ഏക കഹഇ ജോഗു ജാനകിഹി യഹ ബരു അഹഈ
ജൌം സഖി ഇൻഹഹിം ദേഖ നരനാഹൂ പന പരിഹരി ഹഠി കരൈ ബിബാഹൂ

രാമ ഛബി=രാമൻെറ ശോഭ, ദേഖി കോഉ ഏക=കണ്ടിട്ട് ഒരുവാൾ, കഹഈ=പറഞ്ഞു, ജാനകിഹി=ജനകപുത്രിയായ സീതയ്ക്കു, ജോഗു ഏക ബരു അഹഈ=യോജിച്ച ഏക വരൻ ഇദ്ദേഹമാണ്, സഖി ഇൻഹഹിം=ഹേ തോഴി, ഇദ്ദേഹത്തെ, നരനാഹൂ ജൌം ദേഖ=രാജാവു കാണുന്നപക്ഷം, പന പരിഹരി ഹഠി=വിവാഹ

പ്രതിജ്ഞ ദൂരത്തെറിഞ്ഞു ഉടനെ നിബ്ബന്ധപൂൎവ്വം, ബിബാഹു കരൈ=ഈ കുമാരനുമായി വേളിനടത്തും.

രാമൻെറ ശോഭ കണ്ടു ഒരുവരം പറഞ്ഞു:– സീതക്കു എല്ലാം കൊണ്ടും യോജിച്ച ഒരേ ഒരു വരൻ രാമൻതന്നെ. ഇദ്ദേഹത്തെ ജനകമഹാരാജാവു കണ്ടാൽ വിവാഹനിശ്ചയം വേണ്ടെന്നുവെച്ചു പുത്രിയും ഇദ്ദേഹവുമായുള്ള വിവാഹം അദ്ദേഹം ഉടനെ നടത്തും.

കോഉ കഹ ഏ ഭൂപതി പഹിചാനേ മുനി സമേത
സാദര സനമാനേ
സഖി പരന്തു പന രാഉ ന തജഈ ബിധി ബസ
ഹടി അബിബേകഹിം ഭജഈ

കോഉ കഹ=ഒരുത്തി പറഞ്ഞു:–, ഏ ഭൂപതി പഹിചാനേ=ഇവരെ ജനകൻ തിരിച്ചറിഞ്ഞിരിക്കുന്നു, മുനിസമേത സാദര=മുനിസമേതം ആദരപൂൎവ്വം, സനമാനേ=സമ്മാനിക്കുകയും ചെയ്തിരിക്കുന്നു, പരന്തു സഖി=എന്നാൽ, ഹേ സഖി, രാഉ പന ന തജഇ= രാജാവു വിവാഹപ്രതിജ്ഞ ഉപേക്ഷിക്കയില്ല, ബിധിബസ ഹടി=വിധിവശന്മാരാണു് ശാഠ്യംപിടിച്ചു്, അബിബേക=കഥയില്ലായ്മ, ഭജഇ=കാണിക്കുക.

ഒരുവരം പറഞ്ഞു:– 'തോഴി, നീ കാൎയ്യമൊന്നും മനസ്സിലാക്കിയിട്ടില്ല. ജനകമഹാരാജാവു ഈ കുമാരന്മാരെ കാണുക മാത്രമല്ല ഇവരുമായി പരിചയപ്പെടുകകൂടി ചെയ്തിരിക്കുന്നു. വിശ്വാമിത്രസമേതം ഇവരെ രാജാവു സമ്മാനിക്കുകയും ചെയ്തിട്ടുണ്ടു്. നീ വിചാരിക്കുംപോലെ വിവാഹപ്രതിജ്ഞ ഉപേക്ഷിക്കുന്ന ആളല്ല ജനകൻ. വിധിക്കു കീഴ്പ്പെട്ടവർ മാത്രമേ അത്തരം അവിവേകം അവലംബിക്കൂ.

കോഉ കഹ ജൗം ഭല അഹഇ ബിധാതാ സബ
കഹം സുനിഅ ഉചിത ഫലദാതാ
തൗ ജാനകിഹി മിലിഹി ബരു ഏഹൂ നാഹിം ന
ആലി ഇഹാം സന്ദേഹൂ

കോഉ=ഒരുവൾ പറഞ്ഞു, ബിധാതാ ജൗം ഭല സബ കഹം ഉചിത ഫലദാതാ സുനിഅ അഹഇ തൗ=ബ്രഹ്മാവു നല്ലവനും എല്ലാവൎക്കും അവർ അൎഹിക്കുന്ന ഫലം കൊടുക്കുന്നവനാണെന്ന കേൾവിയും ശരിയാണെങ്കിൽ, ജാനകിഹി ഏഹു ബരു=സീതക്കു ഈ വരനെ, മിലിഹി=കിട്ടും, ആലീ ഇഹാം=ഹേ സഖി, ഇക്കാൎയ്യത്തിൽ, സന്ദേഹ നാഹിംന=സന്ദേഹമേ ഇല്ല.

ഒരുത്തി പറഞ്ഞു:_ 'ബ്രഹ്മദേവൻ നല്ലവനും എല്ലാവൎക്കും സമുചിതഫലം നൽകുന്നവനെന്ന കേൾവി യഥാൎത്ഥവും ആണെങ്കിൽ തീൎച്ചയായും സീതക്കു രാമനെ വരനായി ലഭിക്കും. ഈ കാൎയ്യത്തിൽ എനിക്കു സന്ദേഹമേ ഇല്ല.

ജൗം ബിധിബസ അസ ബനൈ സംജോഗു തൗ
കൃതകൃത്യ ഹോഇം സബ ലോഗു
സഖി ഹമരേ ആരതി അതി താതേ കബഹുംക ഏ
ആവഹിം ഏഹി നാതേ

ബിധിബസ=ഭാഗ്യവശാൽ, അസ സംജോഗു=ഇങ്ങനെയൊരു സംയോഗം, ജൗം ബനൈ തൗ=ഉണ്ടാകുന്നപക്ഷം, സബ ലോഗു=എല്ലാ ജനങ്ങളും, കൃതകൃത്യ ഹോഇം=കൃതാൎത്ഥരാകും, സഖി=ഹേ സഖി, ഏഹി നാതേ=ഇപ്രകാരമൊരു ബന്ധംകൊണ്ടു, സബ ഹുംക ഏ=ചിലപ്പോളെങ്കിലും ഇവർ, ആവഹിം=ഇവിടേക്കു വരും, താതേം ഹമരേ=അതുകൊണ്ടാണു് എനിക്കു ഇക്കാൎയ്യത്തിൽ, അതി ആരതി=വലിയ ആസക്തി.

ഭാഗ്യവശാൽ രാമനും സീതയുമായുള്ള വിവാഹം നടക്കുന്നപക്ഷം ജനങ്ങൾക്കെല്ലാം കൃതാൎത്ഥതയുണ്ടാകും. ഹേ സഖി, ഇങ്ങനെ ഒരു ബന്ധമുണ്ടായാൽ രാമൻ ഇവിടേക്കു വല്ലപ്പോഴെങ്കിലും വരും. ആ അവസരത്തിൽ നമുക്കദ്ദേഹത്തെ കണ്ടു പരമാനന്ദമടയാനും സാധിക്കും. അതാണു് ഇപ്രകാരമൊരു വിവാഹം നടക്കണമെന്ന കാൎയ്യത്തിൽ ഞാൻ ആസക്തി പ്രകടിപ്പിക്കുന്നതു്.

ദോ: നാഹിം ത ഹമ കഹം സുനഹു സഖി ഇൻഹ കര
ദരസന ദൂരി
ഏവം സംഘട തബ ഹോഇ ജബ പുന്യ
പുരാകൃത ഭൂരി

നാഹിം ത ഹമ കഹം=അല്ലാത്തപക്ഷം നമുക്ക്, സഖി സുനഹു=
ഹേ സഖി കേഠംക, ഇൻഹകര ദരസന=ഇവരുടെ ദശ്നം, ദൂരി=
ദുർല്ലഭംതന്നെ, ജബ ഭൂരി പുന്യ=വളരെ സുകൃതങ്ങഠം, പുരാകൃത
തബ=പണ്ടു ചെയ്തിട്ടുണ്ടെങ്കിൽ ആ സ്ഥിതിയിൽ, ഏഹ സം
ഘട=ഈ സംഘടന, ഹോഇ=ഉണ്ടാകും.

ഇങ്ങനെ ഒരു സംഘടന ഉണ്ടാകാത്തപക്ഷം നമുക്കിനിമേൽ ശ്രീരാമനെ ദശിക്കാൻ സാധ്യമായെന്നു വരികയില്ല. നമ്മഠം പൂവ്വജന്മങ്ങളിൽ സുകൃതം ചെയ്തിട്ടുണ്ടെങ്കിൽ സീതാരാമവിവാഹം ഉണ്ടാകും.

ചൗ: ബോലീ അപര കഹേഹു സഖി നീകാ ഏഹി
ബിആഹ അതിഹിത സബഹീ കാ
കോഉ കഹ സങ്കര ചാപ കഠോരാ ഏ സ്യാമല
മൃദുഗാത കിസോരാ

അപര ബോലീ=മറെറാരുത്തി പറഞ്ഞു:–, സഖീ='ഹേ തോഴി,
നീകാ കഹേഹു=നീ ശരിയായി പറഞ്ഞു, ഏഹി ബിആഹ=ഈ
വിവാഹം, സബഹീകാ=എല്ലാവക്കും, അതിഹിത ഹോഗാ=ഏററ
വും ഇഷ്ടമാകും, കോഉ കഹ=മറെറാരുവഠം പറഞ്ഞു:–, സങ്കര
ചാപ=ശൈവചാപം, കഠോരാ=വളരെ കനമുള്ള ഒന്നാണ്,
ഏ സ്യാമല മൃദുഗാത=ഈ ശ്യാമള മൃദുഗാത്രൻ, കിസോരാ=കുട്ടിയു
മാണ്.

എല്ലാവക്കും ഹിതമാണ് സീതാരാമ വിവാഹമെന്നു് നീ പറഞ്ഞതു വളരെ ശരിയാണ്. ഇതുകേട്ടു മറെറാരു സഖി പറ ഞ്ഞു:– "ഈ വിവാഹം എല്ലാവക്കും ഇഷ്ടംതന്നെയാണ്. പക്ഷേ

ജനകരാജാവിൻെറ നിശ്ചയം ശൈവചാപം കലച്ചു വലിക്കാനും ലക്ഷ്യത്തിൽ ശരം എയ്യിക്കാനും പോന്നവനു മാത്രമേ സീതയെ കൊടുക്കൂ എന്നല്ലേ? ശൈവചാപത്തിൻെറ കനം കുറച്ചൊന്നുമല്ല. രാമൻ മൃദുലഗാത്രനും കേവലമൊരു ബാലനുമാണ്.

സബ അസമഞ്ജസ അഹൈ സയാനീ യഹ സുനി
അപര കഹൈ മൃദുബാനീ
സഖി ഇൻഹകഹം കോഉ കോഉ അസ കഹഹീം
ബഡ പ്രഭാഉ ദേഖത ലഘു അഹഹീം

സയാനീ=ഹേ ചതുരേ, സബ അസമഞ്ജസ അഹൈ=എല്ലാം പൊരുത്തക്കേടായി ഭവിച്ചിരിക്കുന്നു, യഹ സുനി=ഇതുകേട്ട്, അപര മൃദുബാനീ=മൃദുവാക്കുകളാൽ പറഞ്ഞു; സഖി=ഹേ സഖി, ദേഖത ലഘു=കാഴ്ചയിൽ കുട്ടികളാണെങ്കിലും, ബഡ പ്രഭാഉ അസ=വളരെ പ്രഭാവമുള്ളവരാണ് ഇവർ എന്ന ഈ അഭിപ്രായമാണ്, ഇൻഹ കഹം=ഇവരെക്കുറിച്ച്, കോഉ കോഉ=ഓരോരുത്തരും, കഹഹിം=പറയുന്നതു്.

ഹേ ചതുരേ, എല്ലാം ആകപ്പാടെ ഒരു പൊരുത്തമില്ലാത്ത മട്ടിലാണ്. ഇതുകേട്ട മറെറാരുത്തി പറഞ്ഞു:—'ഹേ സഖി, രാമനും ലക്ഷ്മണനും കാഴ്ചയിൽ കുട്ടികൾതന്നെ. പക്ഷേ അവരുടെ പ്രഭാവം വളരെ അധികമാണെന്നാണ് ഓരോരുത്തരും പറയുന്നതു്.

പരസി ജാസു പദ പങ്കജ ധൂരീ തരീ അഹല്യാ
കൃത അഘ ഭൂരീ
സോകി രഹഹിം ബിനു സിവധനു തോരേം യഹ
പ്രതീതി പരിഹരിഅ ന ഭോരേം

ജാസു പരസി=ആരുടെ പാദപങ്കജരേണു സ്പർശിച്ചമാത്രയിൽ, ഭൂരീ അഘ കൃത=വളരെ പാപംചെയ്ത, അഹല്യാ തരീ=അഹല്യ പാപവിമുക്തയായി, സോ=ആ രാമനു്, കി സിവധനു തോരേം ബിനു രഹഹിം=ശിവചാപം പ്രയോഗിക്കാൻ കഴിവില്ലാതെവരുമോ?,

യഹ പ്രതീതി=ഈ തോന്നൽ, ഭോരേം ന പരിഹരിഅ=മറവിയി ലും കൈവിടരുതു്.

ഏതൊരുവൻെറ പാദപരാഗം സ്പർശിച്ച നിമിഷംതന്നെ മഹാപാപിനിയായ അഹല്യപാപവിമുക്തയായി സദ്ഗതി പ്രാപിച്ചുവോ ആ രാമനു ശൈവചാപം പ്രയോഗിക്കാൻ എങ്ങ നെ കഴിവില്ലാതെവരും? ഈയൊരു തോന്നൽ മറവിയിലും കൈ വിട്ടുകൂടാ.

ജേഹി ബിരഞ്ചി രചി സീയ സവാംരി തേഹി
സ്യാമല ബരു രചേഉ ബിചാരീ
താസു ബചന സുനി സബ ഹരഷാനീ ഐസെ
ഹോഉ കഹഹിം മൃദു ബാനീ

ജേഹി ബിരഞ്ചി=ഏതൊരു ബ്രഹ്മദേവൻ, സീയ സവാംരി രചി= സീതയെ ശ്രദ്ധാപൂർവ്വം സൃഷ്ടിച്ചുവോ, തേഹി=അദ്ദേഹം തന്നെ യാണു്, ബിചാരീ=ആലോചിച്ചു, സ്യാമല ബരു=ശ്യാമളനായ വരനേയും, രചേഉ=സൃഷ്ടിച്ചിരിക്കുന്നതു്, താസു ബചന സുനി= അവളുടെ വാക്കുകൾ കേട്ടു്, ഐസെ ഹോഉ=അപ്രകാരംതന്നെ വരട്ടെ എന്നു്, മൃദു ബാനീ കഹഹിം=മൃദുവാക്കുകളാൽ പറഞ്ഞു കൊണ്ടു്, സബ ഹരഷാനീ=എല്ലാവരും സന്തോഷിച്ചു.

ഏതൊരു ബ്രഹ്മാവു് നല്ലപോലെ ചിന്തിച്ചു സീതയെ സൃഷ്ടിച്ചുവോ അദ്ദേഹംതന്നെയാണു് മനസ്സിരുത്തി ആലോചിച്ചു അവൾക്കു ശ്യാമളകോമളനായ വരനേയും സൃഷ്ടിച്ചിരിക്കുന്നതു്. അവളുടെ ഈ വാക്കുകൾകേട്ടു എല്ലാവരും അങ്ങനെതന്നെ സംഭ വിക്കട്ടെ എന്നു മൃദുവാക്കുകളാൽ പറഞ്ഞു സന്തോഷിച്ചു.

ദോ: ഹിയ ഹരഷഹിം ബരഷഹിം സുമന
സുമുഖി സുലോചനി ബൃന്ദ
ജാഹിം ജഹാം ജഹം ബസ്സു ദോഉ തഹം തഹം
പരമാനന്ദ

സുമുഖി=സുമുഖികളുടേയും, സുലോചന ബൃന്ദ=സുലോചനമാരുടേയും സമൂഹം, ഹിയ ഹരഷഹിം=മനസാ സന്തോഷിച്ചു, സുമന ബരഷഹിം=പുഷ്പവൃഷ്ടിയും ഉണ്ടായി, ദോഉ ബന്ധു=ആ രണ്ടു സഹോദരന്മാർ, ജഹാം ജഹം ജാഹിം=എവിടെയെല്ലാം പോയോ, തഹം തഹം=അവിടെയുള്ളവൎക്കെല്ലാം, പരമാനന്ദ=പരമാനന്ദമുണ്ടായി.

സുമുഖിമാരുടേയും സുലോചനമാരുടേയും മനസ്സ് ഹൎഷവിവശമായി. ആകാശത്തിൽനിന്നു പൂമഴപെയ്തു. രാമലക്ഷ്മണന്മാർ എവിടെയൊക്കെ പോവുകയുണ്ടായോ അവിടെയുള്ളവൎക്കെല്ലാം പരമാനന്ദവും സഞ്ജാതമായി.

ചൗ: പുര പൂരബ ദിസി ഗേ ദോഉ ഭാഈ ജഹം
ധനുമഖ ഹിത ഭൂമി ബനാഈ
അതി ബിസ്താര ചാരു ഗച ഢാരീ ബിമല
ബേദികാ രുചിര സവാംരീ

പുര പൂരബ ദിസി=നഗരത്തിന്റെ കിഴക്കുഭാഗത്തേക്കു, ദോഉ ഭാഈ ഗേ=ഇരുസഹോദരന്മാരും പോയി, ജഹം ധനുമഖ ഹിത=അവിടെയാണ് ചാപയാഗത്തിനുള്ള, ഭൂമി ബനാഈ=ഭൂമി സജ്ജീകരിച്ചിട്ടുള്ളതു്, അതി ബിസ്താര ചാരു=ഏററവും വിസ്താരത്തിൽ മനോഹരമായി, ഗച ഢാരീ=നിരപ്പാക്കിയ സ്ഥലത്തു്, രുചിര ബിമല=മനോഹരവും വിമലവും ആയ, ബേദികാ സവാംരീ=വേദി നിൎമ്മിച്ചിരുന്നു.

നഗരത്തിന്റെ കിഴക്കുഭാഗത്തേക്കാണ് രാമലക്ഷ്മണന്മാർ പോയതു്. അവിടെയാണ് ചാപയാഗത്തിന്നുള്ള സ്ഥലം. ഏററവും വിസ്താരത്തിൽ മനോഹരമാംവണ്ണം നിരപ്പാക്കിയ സ്ഥലത്തു മനോഹരവും പവിത്രവുമായ ഒരു വേദി നിൎമ്മിച്ചിട്ടുണ്ടു്.

ചഹും ദിസി കഞ്ചന മഞ്ച ബിസാലാ രചേ
ജഹാം ബൈഠഹിം മഹിപാലാ

തേഹി പാഛേ സമീപ ചഹ്രും പാസാ അപര
മഞ്ച മണ്ഡലീ ബിലാസാ

ചഹ്രും ദിസി=നാലുഭാഗത്തും, ബിസാലാ കഞ്ചന മഞ്ച രചേ= വിശാലങ്ങളായ സ്വൎണ്ണമഞ്ചങ്ങൾ നിൎമ്മിക്കപ്പെട്ടിട്ടുണ്ടു്, ജഹാം മഹിപാലാ=ആ മഞ്ചങ്ങളിലാണു് രാജാക്കന്മാർ, ബൈഠഹിം= ഇരിക്കുന്നതു്. തേഹി പാഛേ സമീപ=അതിന്റെ പിന്നിലായി തൊട്ടതന്നെ, ചഹ്രും പാസാ=നാലുഭാഗത്തും തൊട്ടുതൊട്ടായി, അപര മഞ്ച മണ്ഡലീ=മറെറാരു മഞ്ചങ്ങളുടെ സമൂഹം, ബിലാ സാ=ശോഭിക്കുന്നുണ്ടു്.

നഗരത്തിന്റെ കിഴക്കുവശത്തു ഒപ്പനിരപ്പാക്കിയ സ്ഥലത്തു വെച്ചാണു് ചാപയജ്ഞം നടക്കുക. രാമലക്ഷ്മണന്മാർ ആ സ്ഥലം കണ്ടു. നാലുഭാഗത്തും വിശാലങ്ങളായ സ്വൎണ്ണമഞ്ചങ്ങൾ സജ്ജീ കരിച്ചിട്ടുണ്ടു്. ആ മഞ്ചങ്ങളിലാണു് രാജാക്കന്മാർ ഇരിക്കുന്നതു്. അവയുടെ പിന്നിൽ സമീപത്തായി നാലുഭാഗത്തും തൊട്ടുതൊട്ടു നിരവധി മഞ്ചങ്ങൾ ശോഭിക്കുന്നുണ്ടു്.

കഛുക ഊംചി സബ ഭാംതി സുഹാഈ ബൈഠഹിം
നഗര ലോഗ ജഹം ജാഈ
തിൻഹകേ നികട ബിസാല സുഹാഏ ധവല
ധാമ ബഹു ബരന ബനാഏ

കഛുക ഊംചി=കുറഞ്ഞൊന്നു് ഉയൎന്നതും, സബ ഭാംതി സുഹാ ഈ=എല്ലാവിധത്തിലും മനോഹരവും ആയിരുന്ന, ജഹം നഗര ലോഗ=യാതൊരുസ്ഥലത്തു നഗരവാസികൾക്കു, ജാഈ ബൈഠ ഹിം=ചെന്നു ഇരിക്കാൻ ഏൎപ്പാടുചെയ്തിട്ടുണ്ടു്, തിൻഹകേ നികട= അതിന്നു സമീപം, ബിസാല സുഹാഏ=വിശാലവും മനോഹ രവും, ബഹു ബരന=വിവിധവൎണ്ണശബളവുമായ, ധവല ധാമ ബനാഏ=ശ്വേതമണ്ഡലം തയാർ ചെയ്തിട്ടുണ്ടു്.

കുറഞ്ഞൊന്നുയൎന്നതും എല്ലാവിധത്തിലും സമാകൎഷകവു മായ ആ സ്ഥലത്തു നഗരവാസികൾക്കിരിപ്പിടങ്ങൾ ഉണ്ടാക്കി

യിട്ടുണ്ട്. അതിനുസമീപം വിശാലവും മനോഹരവും വിവിധ വർണ്ണോജ്ജ്വലവുമായ ഒരു ശ്വേതമണ്ഡപം നിർമ്മിച്ചിട്ടുണ്ട്.

ജഹം ബൈഠേ ദേഖഹിം സബ നാരീ ജഥാ
ജോഗു നിജ കുല അനുഹാരീ
പുര ബാലക കഹി കഹി മൃദു ബചനാ സാദര
പ്രഭുഹിം ദേഖാവഹിം രചനാ

ജഥാ ജോഗു=യഥായോഗ്യം, നിജകുല അനുഹാരീ=അവരവരുടെ വംശസ്ഥിതിക്കനുസരണമായി, ജഹം സബ നാരീ=അവിടെ എല്ലാ സ്ത്രീകൾക്കും, ബൈഠേ ദേഖഹിം=ഇരുന്നു കാഴ്ചകൾ കാണാനും (ഏർപ്പാടുചെയ്തിട്ടുണ്ട്) പുര ബാലക=നഗരത്തിലെ ബാലകന്മാർ, മൃദുബചനാ കഹി കഹി=മൃദുവാക്കുകൾ പറഞ്ഞുകൊണ്ട്, സാദര പ്രഭുഹിം=ആദരപൂർവ്വം ഭഗവാനെ, രചനാ ദേഖാവഹിം=(രംഗ)വിധാനങ്ങൾ കാണിച്ചുകൊടുക്കാൻ തുടങ്ങി.

എല്ലാ സ്ത്രീകൾക്കും അവരുടെ യോഗ്യതയും വംശസ്ഥിതിയും അനുസരിച്ച് അവിടെ ഇരുന്നു കാഴ്ചകൾ കാണാനുള്ള ഏർപ്പാടുകൾ ചെയ്തിട്ടുണ്ട്. ഈ അവസരത്തിൽ നഗരത്തിലെ ബാലകന്മാർ ഭഗവാനെ സമീപിക്കുകയും മൃദുവാക്കുകൾ പറഞ്ഞു രംഗവിധാനം ഓരോന്നോരോന്നായി ഭഗവാനു കാണിച്ചുകൊടുക്കാൻ തുടങ്ങി.

ദോ: സബ സിസു ഏഹി മിസു പ്രേമബസ പരസി
മനോഹര ഗാത
തന പുലകഹിം അതി ഹരഷു ഹിയ ദേഖി
ദേഖി ദോഉ ഭ്രാത

പ്രേമബസ=പ്രേമവശഗരായ, സബ സിസു=എല്ലാ ശിശുക്കളും, ഏഹി മിസ=ഇതൊരവസരമാക്കി, മനോഹര ഗാത=(ഭഗവാൻെറ) മനോഹരശരീരം, പരസി=സ്പർശിച്ചും, ദോഉ ഭ്രാത=ആ രണ്ടു ഭ്രാതാക്കളേയും, ദേഖി ദേഖി=വീണ്ടും വീണ്ടും ദർശിച്ചും, തനുപുല

കഹിം=പുളകാഞ്ചിതഗാത്രരായിത്തീൎന്നു, ഹിയ=അവരുടെ ഹൃദയം, അതി ഹരഷ=അത്യധികം ഹൎഷത്തോടുകൂടിയതായി ഭവിച്ചു.

പ്രേമവിവശരായ എല്ലാ കുട്ടികളും ഇതൊരു പററിയ അവസരമെന്നു കണ്ടു ഭഗവാൻെറ ശരീരം സ്പൎശിച്ചു രോമാഞ്ചകഞ്ചുകിതഗാത്രരായിത്തീൎന്നു. അവർ രാമലക്ഷ്മണന്മാരെ തുടരെത്തുടരെ കണ്ടു അത്യാനന്ദഹൃദയത്തോടുകൂടിയവരായി ഭവിച്ചു

ചൌ: സിസു സബ രാമ പ്രേമ ബസ ജാനേ പ്രീതി
സമേത നികേത ബഖാനേ
നിജ നിജ രുചി സബ ലേഹിം ബോലാഈ
സഹിത സനേഹ ജാഹിം ദോഉ ഭാഈ

സബ സിസു=എല്ലാ കുട്ടികളും, രാമ പ്രേമ=രാമൻെറ പ്രേമത്തിന്നു, ബസ ജാനേ=വിധേയരാണെന്നറിഞ്ഞു്, പ്രീതി സമേത=പ്രീതിപൂൎവ്വം (രാമൻ), നികേത=യാഗസ്ഥലത്തുള്ള മന്ദിരം, ബഖാനേ=വൎണ്ണിച്ചു, നിജ നിജ രുചി=ഓരോരുത്തരും അവരവരുടെ ഹിതാനുസാരം, സബ=എല്ലാം അവൎക്കു്, ബോലാഈ ലേഹിം=പറഞ്ഞുകൊടുത്തു, ദോഉ ഭാഈ=രണ്ടു സഹോദരന്മാരും, സനേഹ സഹിത=സ്നേഹസമേതം, ജാഹിം=അവരൊന്നിച്ചു നടക്കുകയും ചെയ്തിരുന്നു.

രാമപ്രേമത്തിന്നു വിധേയരാണു് കുട്ടികളെല്ലാമെന്നു ഗ്രഹിച്ചു സസന്തോഷം രാമൻ കുട്ടികൾ കാണിച്ചുകൊടുത്ത മന്ദിരം വൎണ്ണിച്ചു ഓരോരുത്തരും അവരുടെ രുചിക്കനുസരിച്ചു രാമലക്ഷ്മണന്മാൎക്കു എല്ലാം പറഞ്ഞുകൊടുത്തു. രണ്ടു സോദരന്മാരും കുട്ടികളൊന്നിച്ചു നടക്കുകയും ചെയ്തു.

രാമു ദേഖാവഹിം അനുജഹിം രചനാ കഹി മൃദു
മധുര മനോഹര ബചനാ
ലവ നിമേഷ മഹം ഭുവന നികായാ രചൈ ജാസു
അനുസാസന മായാ

രാമ്യ മൃദു മധുര=ശ്രീരാമൻ മൃദുലവും മധുരവും, മനോഹര ബചനാ=മനോഹരവുമായ വാക്കുകഠം, കഹി രചനാ=പറഞ്ഞുകൊണ്ടു അവിടത്തെ നിമ്മാണങ്ങഠം, അനുജഹിം=അനുജനെ, ദേഖാവഹിം=കാട്ടിക്കൊടുത്തു, മായാ ജാസു അനുസാസനാ=മായ ആരുടെ നിയോഗത്താൽ, നിമേഷ ലവ മഹം=അല്പനിമിഷംകൊണ്ടു, ഭുവന നികായ=ബ്രഹ്മാണ്ഡസമൂഹങ്ങളെ, രചൈ=സൃഷ്ടിക്കുന്നുവോ.

ഭഗതി ഹേതു സോഇ ദീനദയാലാ ചിതവത ചകിതാ
ധനുഷ മഖ സാല
കൗതുക ദേഖി ചലേ ഗുരുപാഹീം ജാനി ബിലബു
ത്രാസ മന മാഹീം

സോഇ ദീന ദയാലാ=ആ ദീനദയാലുതന്നെയാണ്, ഭഗതി ഹേതു=ഭക്തഹിതാത്ഥം, ചകിത=ചകിതനായി, ധനുഷ മഖ സാലാ=ചാപയാഗശാല, ചിതവത=ദശിക്കുന്നതു്, കൗതുക ദേഖി=ഈ തമാശ കണ്ടു് അനന്തരം അവരിരുവരും, ഗുരുപാഹീം ചലേ=ഗുരുവിനെ സമീപിച്ചു, ബിലബു ജാനി=കാലതാമസം ഗ്രഹിച്ചു്, മനമാഹീം ത്രാസ=മനസ്സിൽ ഭയമുണ്ടായി.

മൃദുലവും മനോഹരവുമായ വാക്കുകളാൽ വണ്ണിച്ചു യാഗശാലയിലെ വൈചിത്ര്യം ഒരോന്നും വിസ്തരിച്ചു പറഞ്ഞു രാമൻ ലക്ഷ്മണനെ കേഠപ്പിച്ചു. ഏതൊരു ഭഗവാൻെറ നിയോഗത്താൽ മായ, നിമിഷാംശംകൊണ്ടു ബ്രഹ്മാണ്ഡസമൂഹങ്ങഠം സൃഷ്ടിക്കുന്നുവോ ആ ദീനദയാലുതന്നെയാണ് ചകിതനായി യജ്ഞശാല ദശിക്കുന്നതു്. ഈ തമാശ കണ്ടു മടങ്ങി ഗുരുസന്നിധിയിൽ രാമൻ സോദരനൊന്നിച്ചു ചെന്നു. പക്ഷേ വരാൻ കുറച്ചധികം വൈകിയതിനാൽ മഹഷിയിൽനിന്നു എന്തു പ്രതികരണമുണ്ടാകുമോ എന്നു രാമൻ ഭയന്നു.

ജാസു ത്രാസ ഡര കഹം ഡര ഹോഇ ഭജന പ്രഭാഉ
ദേഖാവത സോഇ

കഹി ബാതൈം മൃദു മധുര സുഹാഈ കിഏ ബിദാ
ബാലക ബരിആഈ

ജാസു ത്രാസ=ആരെക്കുറിച്ചുള്ള ഭയത്താൽ, ഡര കഹം ഡര ഹോഈ=ഭയത്തിനും ഭയമുണ്ടാകുന്നുവോ, സോഈ=ആ ഭഗവാൻ തന്നെയാണു്, ഭജന പ്രഭാഉ ദേഖാവത=ഗുരുവിനോടുള്ള ഭക്തിയുടെ പ്രഭാവം പ്രകടിപ്പിക്കുന്നതു്, മൃദു മധുര സുഹാഈ=മൃദുവും മധുരവും മനോഹരവുമായ, ബാതൈം കഹി=വൃത്താന്തങ്ങൾ പറഞ്ഞു, ബാലക=കുട്ടികൾക്ക (രാമൻ), ബരിആഈ ബിദാ കിഏ=പണിപ്പെട്ടു വിടനല്കി.

ആരെക്കുറിച്ചുള്ള ഭയംകൊണ്ടു ഭീതിക്കുപോലും ഭീതിയുണ്ടാകുന്നുവോ ആ ഭഗവാൻതന്നെയാണു് ഗുരുവിനോടു തനിക്കുള്ള ഭക്തിയുടെ പ്രഭാവം കാണിക്കുന്നതു്. മൃദുവും മധുരവും മനോഹരവുമായ വൃത്താന്തങ്ങൾ പറഞ്ഞു കുട്ടികളെ രാമൻ നിർബ്ബന്ധിച്ചു യാത്രയയച്ചു. [രാമനെ പിരിഞ്ഞുപോകുവാൻ കുട്ടികൾക്ക ഒട്ടുംതന്നെ മനസ്സുണ്ടായിരുന്നില്ല. അതാണു പണിപ്പെട്ടു അവരെ പറഞ്ഞയക്കേണ്ടിവന്നതു്.]

ദോ: സഭയ സപ്രേമ ബിനീത അതി സകുച സഹിത
ദോഉ ഭാഇ

ഗുരുപദ പങ്കജ നാഇ സിര ബൈഠേ ആയിസു
പാഇ

സഭയ സപ്രേമ=ഭയത്തോടും പ്രേമത്തോടും, സഹിത സകുച=സങ്കോചത്തോടുംകൂടി, ദോഉ ഭാഇ=രണ്ടു സഹോദരന്മാരും, അതി ബിനീത=ഏററവും വിനയപൂർവ്വം, ഗുരുപദ പങ്കജ=ഗുരുവിൻെറ ചരണകമലങ്ങളിൽ, സിര നാഇ=ശിരസ്സു കുനിച്ചു, ആയസു പാഇ=ആജ്ഞ വാങ്ങി, ബൈഠേ=ഇരുന്നു.

ഭയപ്രേമസങ്കോചങ്ങളോടും അതിവിനയത്തോടുംകൂടി വിശ്വാമിത്രൻെറ പാദങ്ങളിൽ പ്രണിപതിച്ചു അനുജ്ഞവാങ്ങി രാമലക്ഷ്മണന്മാർ സമീപംതന്നെ ഉപവിഷ്ടരായി.

ചൗ: നിസി പ്രബേസ മുനി ആയസു ദീൻഹാ
സബഹീ സന്ധ്യാബന്ദന കീൻഹാ
കഹത കഥാ ഇതിഹാസ പുരാനീ രുചിര
രജനി ജുഗ ജാമ സിരാനി

നിസി പ്രബേസ മുനി=രാത്രി പ്രാരംഭമായി എന്നു (ഗ്രഹിച്ചു്) വിശ്വാമിത്രമുനി, ആയസു ദീൻഹാ=അനുജ്ഞകൊടുത്തു, സബഹി സന്ധ്യാവന്ദന=എല്ലാവരും സന്ധ്യാവന്ദനം, കീൻഹാ=ചെയ്തു, പുരാനീ കഥാ ഇതിഹാസ=പുരാണേതിഹാസകഥകൾ പറഞ്ഞു, രുചിര രജനി=മനോഹരരാത്രിയിലെ, ജുഗജാമ സിരാനീ=രണ്ടുയാമം നയിച്ചു.

പ്രദോഷകാലമായി എന്നു ഗ്രഹിച്ച വിശ്വാമിത്രൻ അനുജ്ഞനൽകിയതനുസരിച്ചു എല്ലാവരും സന്ധ്യയെ വന്ദിച്ചു പുരാണേതിഹാസകഥകൾ പറഞ്ഞു ആ മനോഹരരാത്രിയുടെ രണ്ടു യാമം അവർ നയിച്ചു.

മുനി വര സൈന കീൻഹ തബ ജാഇ ലഗേ
ചരന ചാംപന ദോഉ ഭാഇ
ജിൻഹകേ ചരന സരോരുഹ ലാഗീ കരത
ബിബിധ ജപ ജോഗ ബിരാഗീ

തബ മുനിവര ജാഇ=ആ സമയത്തു വിശ്വാമിത്രമഹർഷി എഴുന്നേററു ശയനസ്ഥലത്തുചെന്നു, സൈന കീൻഹ=ശയിച്ചു. ദോഉ ഭാഇ ചരന ചാംപന ലഗേ=രണ്ടു ഭ്രാതാക്കളും ഗുരുവിൻെറ കാലുകൾ ഉഴിയുവാൻ തുടങ്ങി, ജിൻഹകേ ചരന സരോരുഹ ലാഗീ=ആരുടെ ചരണകമലങ്ങളെ തടയുവാൻവേണ്ടി, ബിരാഗീ ബിബിധ=വിരക്തന്മാർ പലതരത്തിലുള്ള, ജപ ജോഗ കരത=ജപങ്ങളും യോഗങ്ങളും അനുഷ്ഠിക്കുന്നുവോ.

തേഇ ദോഉ ബന്ധു പ്രേമ ജനു ജീതേ ഗുര പദ
കമല പലോടത പ്രീതേ

ബാര ബാര മുനി അഗ്യാ ദീൻഹീ രഘുവര ജാഇ
സൈന തബ കീൻഹീ

തേഇ ദോഉ ബന്ധു=ആ രണ്ടു സഹോദരന്മാരാണ്, പ്രേമ ജീതേ ജനു=പ്രേമാധീനരോ എന്നു തോന്നുമാറ്, ഗുര പദ കമല പ്രീതേ= ഗുരുപാദകമലങ്ങളെ പ്രീതിപൂർവ്വം, പലോടത=തടവിക്കൊണ്ടിരിക്കുന്നതു്, ബാര ബാര മുനി=തുടരെത്തുടരെ വിശ്വാമിത്രമുനി പാദം തലോടിയതു മതി എന്നു, അഗ്യാ ദീൻഹി തബ=കല്പിച്ചപ്പോൾ, രഘുവര ജാഇ=ശ്രീരാമൻ ചെന്നു, സൈന കീൻഹീ= ശയനം ചെയ്തു.

വിശ്വാമിത്രമഹർഷി ചെന്നുകിടന്നു. രാമലക്ഷ്മണന്മാർ മുനിയുടെ തൃപ്പാദങ്ങൾ ഉഴിയാനും തുടങ്ങി. ആരുടെ പാദകമലങ്ങൾ തലോടുന്നതിനുവേണ്ടിയാണോ വിരക്തന്മാർ ജപയോഗങ്ങൾ അനുഷ്ഠിക്കുന്നതു് ആ രണ്ടു സഹോദരന്മാരാണ് പ്രേമാധീനരോ എന്നു തോന്നുമാറു് ഗുരുപാദങ്ങൾ പ്രേമപൂർവ്വകം തടവിക്കൊണ്ടിരിക്കുന്നതു്. വിശ്വാമിത്രൻ തുടരെത്തുടരെ, മതി എന്നു കല്പിച്ചപ്പോൾ ശ്രീരാമൻ കാൽഉഴിച്ചിൽ നിറുത്തി ശയിക്കാൻ പുറപ്പെട്ടു.

ചാംപത ചരന ലഷിനു ഉര ലാഏ സഭയ സപ്രേമ
പരമ സചു പാഏ
പുനി പുനി പ്രഭു കഹ സോവഹു താത പൈഢേ
ധരി ഉര പദ ജലജാതാ

ലഷനു ചരന=ലക്ഷ്മണൻ (രാമൻെറ) തൃപ്പാദങ്ങൾ, ഉര ലാഏ= മനസാധ്യാനിച്ചു, സഭയ സപ്രേമ=ഭയത്തോടും പ്രേമത്തോടും പാദങ്ങൾ, ചാംപത=തടവിക്കൊണ്ടിരുന്നു, പരമ സചു പാഏ= പരമസുഖം പ്രാപിക്കുകയും ചെയ്തിരുന്നു, പ്രഭു പുനി പുനി=ശ്രീരാമൻ വീണ്ടും വീണ്ടും, കഹ താത=പറഞ്ഞു ഹേ വത്സ, സോവഹു= ഉറങ്ങു. (ലക്ഷ്മണനാകട്ടെ), പദ ജല ജാതാ=പാദകമലങ്ങൾ, ഉര ധരി പൈഢേ=ഹൃദയത്തിൽ പ്രതിഷ്ഠിച്ചു് നിദ്രയാരംഭിച്ചു.

ലക്ഷ്മണൻ ശ്രീരാമതൃപ്പാദങ്ങൾ ഹൃദയത്തിൽ ധ്യാനിച്ച് ഭയപ്രേമങ്ങളോടേ തൃച്ചരണങ്ങൾ തഴുവി. ലക്ഷ്മണൻ പരമപ്രീതനമായി. 'ഉറങ്ങു ലക്ഷ്മണ' എന്നു തുടരെത്തുടരെ രാമൻ പറഞ്ഞപ്പോൾ മാത്രമേ ലക്ഷ്മണൻ രാമപാദധ്യാനത്തോടേ നിദ്രക്കാരംഭിച്ചുള്ളൂ.

ദോ: ഉഠേ ലഷന നിസിബിഗത സുനി അരുന
സിഖാ ധുനി കാന
ഗുര തേം പഹിലേഹി ജഗതപതി ജാഗേ രാമു
സുജാന

അരുനസിഖാ ധുനി=കോഴികൂകുന്നതു്, കാന സുനി=കാതുകളാൽ കേട്ടു്, നിസി ബിഗത ലഷനു=രാത്രി പൊയ്ക്കഴിഞ്ഞു (വെന്നു ഗ്രഹിച്ചു്) ലക്ഷ്മണൻ, ഉഠേ=എഴുന്നേററു, ജഗതപതി=ജഗൽപതിയും, സുജാന=ചതുരനും ആയ, രാമു ഗുര തേം=രാമൻ ഗുരുവിനേക്കാൾ, പഹിലേഹി ജാഗേ=മുമ്പായിത്തന്നെ ഉണൎന്നു.

കുക്കുടകൂജനം കണ്ണുങ്ങളാൽ ശ്രവിച്ചു രാത്രി അവസിതമായെന്നു ഗ്രഹിച്ചു ലക്ഷ്മണൻ ഉണൎന്നു. ജഗൽപതിയും ചതുരനുമായ ശ്രീരാമനും ഗുരു ഉണരുന്നതിനു മുമ്പുതന്നെ ഉണൎന്നു. [മനുസ്മൃതിയിൽ പറയുന്നു, 'ഉത്തിഷ്ഠേൽ പ്രഥമം ചാസ്യ ചരമം ചൈവ സംവിശേതു്' എന്നു്. അതായതു് ഗുരു ഉണരുന്നതിനു മുമ്പു് ശിഷ്യന്മാർ ഉണരുകയും, ഗുരുനിദ്ര ചെയ്തതിനുശേഷം അവർ ശയിക്കുകയും വേണം.]

ചൗ: സകല സൌച കരി ജാഇ നഹാഏ നിത്യ
നിബാഹി മുനിഹിം സിര നാഏ
സമയ ജാനി ഗുര ആയസു പാഈ ലേന
പ്രസൂന ചലേ ദോഉ ഭാഈ

ജാഇ സൗച സബ കരി=ചെന്നു ശൗചമെല്ലാം ചെയ്തു്, നഹാഏ നിത്യ നിബാഹി=സ്നാനംചെയ്തു നിത്യകൎമ്മങ്ങളനുഷ്ഠിച്ചു് (രാമലക്ഷ്മണന്മാർ), മുനിഹിം സിര നാഏ=മുനിയെ നമസ്കരിച്ചു,

സമയ ജാനി=അവസരമാണിതെന്നറിഞ്ഞു്, ഗുരു ആയസു പാഈ=ഗുരുനിയോഗം വാങ്ങി, ദോഉ ഭാഈ പ്രസൂന ലേന ചലേ=ആ രണ്ടു സഹോദരന്മാരും പുഷ്പങ്ങൾകൊണ്ടുവരാൻ പുറപ്പെട്ടു.

ഉണൎന്നെഴുന്നേററ രാമലക്ഷ്മണന്മാർ ശൗചം സ്നാനം, സന്ധ്യാവന്ദനം എന്നിവ നിൎവ്വഹിച്ചു വിശ്വാമിത്രപാദങ്ങളിൽ നമസ്കരിച്ചു. അനന്തരം അവർ പൂജയ്ക്കുള്ള പുഷ്പങ്ങൾ സംഭരിക്കാൻ ഗുരുവിന്റെ അനുമതിവാങ്ങി പുറപ്പെട്ടു.

ഭൂപബാഗു ബര ദേഖേഉ ജാഈ ജഹം ബസന്തരിതു
രഹീ ലോഭാഈ
ലാഗേ ബിടപ മനോഹര നാനാ ബരന ബരന
ബര ബേലിബിതാനാ

ജാഈ ഭൂപ ബര ബാഗു=ചെന്നു് ജനകരാജാവിന്റെ ഉപവനം, ദേഖേഉ=(രാമലക്ഷ്മണന്മാർ) കണ്ടു, ലോഭാഈ ജഹം=(കാണികളെ) മുഗ്ദ്ധരാക്കിക്കൊണ്ടു് അവിടെ, ബസന്ത രിതു രഹീ=വസന്തകാലം പ്രഭവിച്ചിരുന്നു, മനോഹര നാനാ=മനോഹരങ്ങളായ പലതരത്തിലുള്ള, ബിടപ ബരന ബരന=വൃക്ഷങ്ങളും വിവിധ വൎണ്ണങ്ങളിലുള്ള, ബര ബേലി ബിതാനാ=ശ്രേഷ്ഠവല്ലീവിതാനങ്ങളും അവിടെ, ലാഗേ=ഉണ്ടായിരുന്നു.

കാണികളുടെ മനംകവൎന്നുകൊണ്ടു പ്രവൎത്തിക്കുന്ന വസന്തകാലം; രാമലക്ഷ്മണന്മാർ ജനകമഹാരാജാവിന്റെ ഉപവനം കണ്ടു. അതിൽ പലതരത്തിലുള്ള മനോഹരവൃക്ഷങ്ങളും ആ വൃക്ഷങ്ങളിൽ ചുററിപ്പററിക്കൂടിയിട്ടുള്ള വിവിധവൎണ്ണശബളങ്ങളായ വിശിഷ്ടലതാവിതാനങ്ങളും സ്ഥിതിചെയ്യുന്നുണ്ടു്.

നവ പല്ലവ ഫല സുമന സുഹാഏ നിജ സമ്പതി
സുരത്രുഖ ലജാഏ
ചാതക കോകില കീര ചകോര കൂജത ബിഗംഗ
നടത കല മോരാ

നിജ സമ്പതി=സ്വസമ്പത്തുകൊണ്ടു (ആ ഉപവനം), സുര ത്രുഖല ജാഹ്നു=ദേവവൃക്ഷങ്ങളേയും(ചൈത്രരഥത്തേയും)ലജ്ജിപ്പിച്ചിരുന്നു, നവപല്ലവ ഫല=നവപല്ലവങ്ങളാലും ഫലങ്ങളാലും, സുമനസൂഹാഏ്യ=പുഷ്പങ്ങളാലും അത്യ ശോഭിച്ചു, ചാതക കോകില=വേഴാമ്പൽ പ്പക്ഷികളും, കുയിലുകളും, കീര ചകോരാ ബിഹംഗ=കിളികളും ചകോരങ്ങളും (തുടങ്ങിയ) പക്ഷികഠം, കൂജത=കൂജനംചെയ്തുകൊണ്ടിരുന്നു, കല മോര നടത=മനോഹരങ്ങളായ മയൂരങ്ങഠം ലാസ്യം ചെയ്തുകൊണ്ടിരുന്നു.

സ്വസമ്പത്തുകൊണ്ടു ആ ഉപവനം ഇന്ദ്രന്റെ ഉദ്യാനമായ ചൈത്രരഥത്തേയും ലജ്ജിപ്പിച്ചിരുന്നു. നവപല്ലവങ്ങളാലും ഫലങ്ങളാലും പുഷ്പങ്ങളാലും അത്യ പരിശോഭിച്ചു വേഴാമ്പൽ പക്ഷികളും കുയിലുകളും കിളികഠം ചകോരങ്ങഠം എന്നിങ്ങനേയുള്ള പക്ഷികളും കൂജനംചെയ്തുകൊണ്ടിരുന്നു. മനോഹരങ്ങളായ മയൂരങ്ങഠം ലാസ്യംചെയ്തു.

മധ്യ ബാഗ സരു സോഹ സുഹാവാ മനി
സോപാന ബിചിത്ര ബനാവാ
ബിമല സലില സരസിജ ബഹുരംഗാ ജല ഖഗ
കൂജത ഗുഞ്ജത ഭൃംഗാ

ബാഗ മധ്യ=രാജോദ്യാനത്തിന്റെ നടുക്കു്, സുഹാവാ സരു സോഹാ=മനോഹരമായ ഒരു സരസ്സു ശോഭിക്കുന്നുണ്ടു്, ബിചിത്ര മനി സോപാന=വിചിത്രരത്നസോപാനങ്ങളും, ബനാവാ=നിൎമ്മിതങ്ങളായിട്ടുണ്ടു്, ബിമല സലില=അതിലെ നിൎമ്മലജലത്തിൽ, ബഹുരംഗാ സരസിജ=പലനിറത്തിലുള്ള താമരകളും, കൂജത ജല ഖഗ=കൂജനംചെയ്യുന്ന വെള്ളപ്പക്ഷികളും, ഗുഞ്ജത ഭൃംഗാ=മൂളുന്ന വണ്ടുകളും ഉണ്ടു്.

ആ രാജോദ്യാനത്തിന്റെ നടുവിൽ വിചിത്രരത്നസോപാനങ്ങഠം പടുത്തിട്ടുള്ള ഒരു സരസ്സുണ്ടു്. നിൎമ്മല ജലപൂൎണ്ണമായ ആ സരസ്സിൽ പലനിറത്തിലുള്ള താമരകളും കൂജനംചെയ്യുന്ന വെള്ളപ്പക്ഷികളും മൂളുന്ന വണ്ടുകളുമുണ്ടു്.

ദോ: ബാഗ്ഗ തഡാഗ്ഗ ബിലോകി പ്രഭു ഹരഷേ
ബന്ധു സമേത
പരമ രമ്യ ആരാമു എഹു ജോ രാമഹിം സുഖദേത

ബാഗ്ഗ തഡാഗ്ഗ ബിലോകി=രാജോദ്യാനവും തടാകവും സന്ദർശിച്ചു്, ബന്ധു സമേത പ്രഭു ഹരഷേ=സഹോദരസമേതനായ ഭഗവാൻ സന്തോഷിച്ചു, രാമഹിം സുഖ ദേത=രാമനു സുഖം നൽകുന്ന, ജോ എഹു ആരാമു=യാതൊരീയാരാമം, പരമ രമ്യ=ഏററവും മനോഹരമായിരുന്നു.

ആ രാജോദ്യാനവും തടാകവും കണ്ട രാമലക്ഷ്മണന്മാർ പ്രസന്നരായി. രാമനെ കൂടുതൽ സുഖിപ്പിച്ചതു യാതൊരാരാമമാണോ ആ ആരാമം ഏററവും പ്രിയദർശകമായിരുന്നു.

ചൗ: ചഹും ദിസി ചിതഇ പൂഛി മാലീഗന ലഗേ
ലേന ദല ഫൂല മുദിത മന
തേഹി അവസര സീതാ തഹം ആഇ ഗിരിജാ
പൂജന ജനനി പഠാഇ

ചഹും ദിസി ചിതഇ=നാലുഭാഗത്തും നോക്കി, മാലീഗന പൂഛി=ഉദ്യാനപാലകന്മാരോടു് ചോദിച്ചു്, മുദിത മന=പ്രസന്നരായി (രാമലക്ഷ്മണന്മാർ), ഫൂലദല ലേന ലഗേ=പുഷ്പങ്ങളും ദളങ്ങളും സംഭരിക്കാനാരംഭിച്ചു, ജനനി=അമ്മ, ഗിരിജാപൂജന=ഗിരിജയെ പൂജിക്കാൻ, പഠാഇ സീതാ=നിയോഗിച്ച സീതാദേവിയും, തേഹി അവസര=ആ അവസരത്തിൽ, തഹം ആഇ=അവിടേയ്ക്കു വന്നു.

നാലുഭാഗത്തും നോക്കി ഉദ്യാനപാലന്മാരുടെ സമ്മതത്തോടു കൂടി സന്തുഷ്ടരായ രാമലക്ഷ്മണന്മാർ പുഷ്പങ്ങളും ദളങ്ങളും സംഭരിക്കാനാരംഭിച്ചു. ഗിരിജയെ പൂജിക്കാൻ മാതാവിനാൽ നിയുക്തയായ സീതാദേവിയും ആ സന്ദർഭത്തിൽ അവിടെ എത്തി.

സംഗ സഖീ സബ സുഭഗ സയാനീ ഗാവഹിം
ഗീത മനോഹര ബാനീ
സര സമീപ ഗിരിജാ ഗൃഹ സോഹാ ബരനി ന
ജാഇ ദേഖി മന മോഹാ

സംഗ=സീതയൊന്നിച്ചുള്ള, സുഭഗ സയാനീ=സുഭഗമാരും ചതുരമാരും ആയ, സബ സഖീ=എല്ലാ സഖിമാരും, മനോഹര ബാനീ=മനോഹരധ്വനിയിൽ, ഗീത ഗാവഹിം=പാട്ടുകൾ പാടിക്കൊണ്ടിരുന്നു, സര സമീപ=സരസ്സിന്റെ സമീപം, ഗിരിജാ ഗൃഹ സോഹാ=പാർവ്വതീക്ഷേത്രം ശോഭിക്കുന്നുണ്ട്, ബരനി ന ജാഇ=ആ ക്ഷേത്രം വർണ്ണിക്കുക സാധ്യമല്ല, ദേഖി മന മോഹാ= കാണുന്നവരുടെ മനം കവർന്നിരുന്നു ആ ക്ഷേത്രം.

സീതയൊന്നിച്ചു സുന്ദരിമാരും ചതുരമാരുമായ അനേകം സഖിമാരും ഉണ്ട്. അവർ ഭംഗിയായി ഗാനംചെയ്തുകൊണ്ടിരുന്നു. സരസ്സിന്റെ സമീപത്തായി, കാണുന്നവരുടെ മനംകവരുന്ന അവർണ്ണ്യമായ പാർവ്വതീക്ഷേത്രം സ്ഥിതിചെയ്യുന്നുണ്ട്.

മജ്ജന കരി സര സഖിൻഹ സമേതാ ഗഈ മുദിത
മന ഗൗരി നികേതാ
പൂജാ കീൻഹി അധിക അനുരാഗാ നിജ അനുരൂപ
സുഭഗ ബര മാംഗാ

സഖിൻഹ സമേതാ=സഖിമാരൊന്നിച്ച്, മജ്ജന കരി=സ്നാനം ചെയ്ത്, മുദിത മന=സന്തുഷ്ടയായി (സീത), ഗിരി നികേതാ ഗഈ=പാർവ്വതീക്ഷേത്രത്തിലേക്ക പോയി, അധിക അനുരാഗാ= അത്യാനുരാഗത്തോടെ, പൂജാ കീൻഹി=പൂജകൾ ചെയ്തു, നിജ അനുരൂപ=തനിയ്ക്കു ചേർന്നതായ, സുഭഗ ബര മാംഗാ=സുന്ദരവരനെ അവൾ അഭ്യർത്ഥിച്ചു.

സീത, സഖിമാരൊന്നിച്ചു സരസ്സിലിറങ്ങി കുളിച്ചു സസന്തോഷം ഉമാക്ഷേത്രത്തിലേക്ക പോയി. അത്യന്താനുരാഗത്തോടെ

പൂജകൾ ചെയ്തു തനിയ്ക്കനുരൂപനായ വരനെ നൽകണമേ എന്നു അവൾ ദേവിയോടഭ്യൎത്ഥിച്ചു.

ഏക സഖീ സിയ സംഗു ബിഹാഈ ഗഈ രഹീ
ദേഖന ഫുലവാഈ
തേഇ ദോഉ ബന്ധു ബിലോകേ ജാഈ പ്രേമ
ബിബസ സീതാപഹം ആഈ

ഏക സഖീ=ഒരു തോഴി, സിയ സംഗു ബിഹാഈ=സീതാസംഗത്തെ വെടിഞ്ഞു്, ഫുലവാഈ ദേഖന=ഉദ്യാനം കാണാൻ, ഗയീ രഹീ=പോയിരുന്നു, ജാഈ തേഇ ദോഉ ബന്ധു=അവൾ ചെന്നു് രണ്ടു സഹോദരന്മാരേയും, ബിലോകേ=കണ്ടു്, പ്രേമ ബിബസ=പ്രേമവിവശയായി (മടങ്ങി), സീതാപഹം ആഈ=സീതയുടെ സമീപം വന്നു.

സീതയുടെ കൂട്ടുകെട്ടു വിട്ടു ഒരു സഖി ഉദ്യാനം കാണാൻ പോയിരുന്നു. അവൾ രാമലക്ഷ്മണന്മാരെ കണ്ടു പ്രേമവിവശയായി മടങ്ങി സീതയെ സമീപിച്ചു. [സീതയെ വിട്ടു സഖിമാരിൽ ഒരുത്തി പോയതിനു ചില കാരണങ്ങളുണ്ടു്. അവൾ വിചാരിച്ചിരിക്കും ഒരുപക്ഷേ സീത ഗിരിജാപൂജ കഴിഞ്ഞു ഉദ്യാനശോഭ കാണാൻ തുനിഞ്ഞേക്കും. അപ്പോൾ അവിടെ വല്ല രാജാക്കന്മാരും എത്തിയിട്ടുണ്ടെങ്കിൽ ആ വിവരം സീതയെ മുൻകൂട്ടി അറിയിച്ചു ഉദ്യാനത്തിലേക്കുള്ള വരവു തടയണം. ചാപയാഗകാലമായതുകൊണ്ടു് പല രാജ്യങ്ങളിൽനിന്നും പല രാജാക്കന്മാരും വന്നു നാനാഭാഗത്തും താവളം ഉറപ്പിച്ചിട്ടുമുണ്ടു്. ഇതാണു് ചതുരയായി സഖി അന്വേഷണാൎത്ഥം അല്പനേരത്തേക്കു സീതയെ വിട്ടുപിരിഞ്ഞതു്.]

ദോ: താസു ദസാ ദേഖി സഖിൻഹ പുലക ഗാത
ജലു നയന
കഹു കാരന നിജ ഹരഷ കര പൂഛഹിം സബ
മൃദു ബയന

സഖിൻഹ=മററുള്ള സഖിമാർ, താസ്ദസാ ദേഖി=ഉദ്യാനത്തിൽ നിന്നു ഓടിവന്ന സഖിയുടെ സ്ഥിതി കണ്ടു്, പുലക ഗാത=പുളകിതശരീരമാരും, ജല്യ നയന=ബാഷ്പലോചനമാരുമായി, സബ മൃദു ബയന=എല്ലാ തോഴിമാരും മൃദുവാക്കുകളാൽ, പൂഛഹിം=ചോദിച്ചു:_ (ഹേ സഖി), നിജ ഹരഷ കര=നിൻെറ സന്തോഷത്തിൻെറ, കാരന കഹ്ഹു=കാരണമെന്തെന്നു പറയു.

ഉദ്യാനത്തിൽനിന്നു പ്രേമവിവശയായി സീതയെ സമീപിച്ച സഖിയെ കണ്ടു ഇതരസഖിമാർ പുളകിതഗാത്രമാരും നീർ നിറഞ്ഞ കണ്ണുകളോടുകൂടിയവരുമായിത്തീൎന്നു. അവർ മൃദുവാക്കുകളാൽ ഇങ്ങനെ ചോദിച്ചു:_ 'തോഴി, നിൻെറ ഈ വദ്ധിച്ച സന്തോഷത്തിനു കാരണമെന്താണെന്നു പറയു?'

ചൗ: ദേഖന ബാഗു കുംഅര ദോഉ ആഏ്യ ബയ
കിസോര സബ ഭാംതി സുഹാഏ്യ
സ്യാമ ഗൗര കിമി കഹൗം ബഖാനീ ഗിരാ
അനയന നയന ബിനു ബാനീ

ദോഉ കുംഅര=(അവരം പറഞ്ഞു) രണ്ടു കുമാരന്മാർ, ബാഗു ദേഖന ആഏ്യ=രാജോദ്യാനം കാണാൻ വന്നിട്ടുണ്ടു്, ബയ കിസോര=പ്രായംകൊണ്ടു കുട്ടികളാണു്, സബ ഭാംതി സുഹാഏ്യ=എല്ലാവിധത്തിലും മനോഹരന്മാർ, സ്യാമ ഗൗര=ഒരുവന്നു ശ്യാമളവൎണ്ണം, മറെറാരുവന്നു ശ്വേതവൎണ്ണം, ബഖാനീ കിമി കഹൗം=വൎണ്ണിച്ചു എങ്ങനെ പറയും?, ഗിരാ അനയന=വാക്കുകറംക്കു കണ്ണുകളില്ല, നയന ബിനു ബാനീ=കണ്ണുകറം വാക്കുകളോടുകൂടാത്തവയുമാണു്.

അവരം പറഞ്ഞു:_ പ്രിയ സഖിമാരേ, രണ്ടു കുമാരന്മാർ രാജോദ്യാനം കാണാൻ വന്നിട്ടുണ്ടു്. അവൎക്കു പ്രായം നന്നെ കുറവാണു്. കണ്ടാൽ വെറം കുട്ടികറം. അവരിൽ ഒരാളുടെ നിറം മേചകവൎണ്ണമാണു്. മറെറാരു കുമാരൻെറ നിറം ശ്വേതവുമാണു്. അവരുടെ സൌന്ദൎയ്യം എങ്ങനെ വൎണ്ണിക്കും. കണ്ണിനു വാക്കുകളില്ല. വാക്കുകറംക്കു കണ്ണുകളും ഇല്ല. [അവരെ കണ്ട സൌന്ദൎയ്യ

ത്തിൻെറ സ്വഭാവം ഊഹിച്ചറിയാമെന്നല്ലാതെ വാക്കുകളെക്കൊണ്ടതു വിവരിക്കാൻ കഴിവില്ലെന്നു ഭാവം.]

സുനി ഹരഷീം സബ സഖീ സയാനീ സിയഹിയ
അതി ഉൽകണ്ഠാ ജാനീ
ഏക കഹഇ നൃപ സുത തേഇ ആലീ സുനേ ജേ
മുനി സംഗ ആഏ കാലീ

സയാനീ സബ സഖീ=ചതുരമാരായ എല്ലാ സഖിമാരും, സുനി ഹരഷീം=ഇതുകേട്ട പ്രസന്നമാരായി, സിയ ഹിയ അതി ഉൽകണ്ഠാ ജാനീ=സീതയുടെ മനസ്സിൽ അത്യുൽകണ്ഠയുണ്ടെന്നറിഞ്ഞു, ഏക കഹഇ=ഒരുവൾ പറഞ്ഞു:—, ആലീ തേഇ നൃപ സുത=ഹേ സഖി, അവർ രാജകുമാരന്മാരായിരിക്കണം, കാലീ മുനി സംഗ= ഇന്നലെ വിശ്വാമിത്രമഹർഷിയൊന്നിച്ചു, ജേ ആഏ സുനേ=വന്നതായി കേട്ട.

സഖിമാർക്കെല്ലാം ഇതുകേട്ട സന്തോഷമുണ്ടായി. സീതയും അത്യുൽകണ്ഠിതയായി. ഈ യാഥാർത്ഥ്യം ഗ്രഹിച്ച സഖിമാരിൽ ഒരുവൾ പറഞ്ഞു:— ഹേ തോഴീ, രാജോദ്യാനം സന്ദർശിക്കാൻ വന്നിട്ടുള്ള അവർ രാജകുമാരന്മാരാകാനാണ് വഴി. വിശ്വാമിത്ര മഹർഷിയൊന്നിച്ച രണ്ടു രാജകുമാരന്മാർ വന്നിട്ടുള്ളതായി ഞാനും കേട്ട. അവരാണ് ഈ കുമാരന്മാർ.

ജിൻഹ നിജ രൂപ മോഹനീ ഡാരീ കീൻഹേ
സ്വബസ നഗര നര നാരീ
ബരനത ഛബി ജഹം തഹം സബ ലോഗൂ
അവസി ദേഖി അഹി ദേഖന ജോഗൂ

ജിൻഹ നിജ രൂപ=അവർ തങ്ങളുടെ രൂപങ്ങളെ, മോഹനീ ഡാരീ=മോഹിനീ രൂപങ്ങളാക്കി, നഗര നര നാരീ=നഗരത്തിലെ പുരുഷന്മാരേയും സ്ത്രീകളേയും, സ്വബസ കീൻഹേ=സ്വവശത്താക്കിയിരിക്കുന്നു, ജഹം തഹം സബലോഗൂ=അങ്ങും ഇങ്ങും

ഉള്ള സവ്വരും, ഛരമ്പി ബരനത=ഈ കുമാരന്മാരുടെ അഴകു വണ്ണി ക്കുന്നു, അവസി ദേഖിഅഹി=(അല്ലയോ സഖിമാരേ) തീച്ചയായും അവരെ ഒന്നു കാണുക, ദേഖന ജോഗ്ഗ=കാണുന്നതിന്നു യോഗ്യ രാണു്.

ആ കുമാരന്മാർ മോഹിനീവേഷം ധരിച്ചു വന്നു ഈ നഗര ത്തിലെ സ്ത്രീകളേയും പുരുഷന്മാരെയുമെല്ലാം മോഹിപ്പിച്ച സ്വാ ധീനത്തിലാക്കിക്കഴിഞ്ഞിരിക്കുന്നു. എവിടെ ചെന്നാലും ഇവ രുടെ സൗന്ദര്യമേ എല്ലാവരും വണ്ണിക്കുന്നുള്ളു. ഇവരെ തീർച്ച യായും കാണുകതന്നെ വേണം. ദശ്നയോഗ്യരാണിവർ.

താസു ബചന അതി സിയഹി സുഹാനേ ദരസ
ലാഗി ലോചന അകുലാനേ
ചലീ അഗ്ര കരി പ്രിയസഖി സോഈ പ്രീതി
പുരാതനി ലഖൈ ന കോഈ

താസു ബചന=അവളുടെ വാക്കുകൾ, സിയ അതി സുഹാനേ= സീതയ്ക്കു ഏററവും ഹൃദ്യങ്ങളായി, ലോചന ദരസ=നേത്രങ്ങൾ ദശ്നത്തിന്നു, അകുലാനേ ലഗേ=വെമ്പൽകൊണ്ടു, സോഈ പ്രിയ സഖി=അവൾ പ്രിയതോഴിയെ, അഗ്രകരി ചലീ=മുമ്പിൽ നട ത്തി പുറപ്പെട്ടു, പുരാതനി പ്രീതി=പുരാതനപ്രീതി, കോഈ ന ലഖൈ=ആക്കും മനസ്സിലാക്കാൻ കഴിഞ്ഞില്ല.

സഖിയുടെ വാക്കുകൾ സീതയ്ക്കു വളരെ ഹൃദ്യമായി തോന്നി. ദേവിയുടെ നേത്രങ്ങൾ കുമാരന്മാരെ ദശിക്കുന്നതിൽ അത്യാസക്തങ്ങളായി. ജനകജ പ്രിയസഖിയെ മുന്നിൽ നടത്തി ഉദ്യാനത്തിലേക്കു നടന്നു. ദേവിയുടെ പുരാതനപ്രീതി സഖിമാ ക്കാക്കും ഗ്രഹിക്കാനായില്ല. [എന്താണു് ദശനത്തിന്നു കണ്ണുകൾ കൊതിച്ചതു്; മറെറാന്നുമല്ല നാരദന്റെ ഉപദേശമാണു് അത്തര മൊരാസക്തി സീതയ്ക്കുണ്ടാക്കിയതു്. അവശ്യം കാണണമെന്നു പ്രിയസഖി പറഞ്ഞതും ഇതിനൊരു പ്രേരകമായിട്ടുണ്ടു്. എന്താ ണു് പുരാതനപ്രീതി എന്നു പറഞ്ഞതിന്റെ സാരം? രാമൻ

വിഷ്ണുവാണ്. സീതയാണ് ലക്ഷ്മീദേവി. ലക്ഷ്മീദേവിയ്ക്കു മഹാവിഷ്ണുവിനോടുള്ള ആ പ്രീതിയാണിവിടെ രാമനിൽ സീതയ്ക്കുള്ളത്.]

ദോ: സുമരി സീയ നാരദ ബചന ഉപജീ പ്രീതി
പുനീത
ചകിത ബിലോകതി സകല ദിസി ജനു സിസു
മൃഗീ സഭീത

നാരദ ബചന=നാരദൻെറ വാക്കുകൾ, സുമിരി സീയ=സ്മരിച്ചപ്പോൾത്തന്നെ സീതയ്ക്കു, പുനീത പ്രീതി ഉപജീ=പവിത്രപ്രേമം ഉണ്ടായി, മൃഗീ സിസു സഭീത=മാൻകുട്ടി ഭയപ്പെട്ടിട്ട്, ജനു=എപ്രകാരമോ അപ്രകാരം, ചകിത സകല ദിസി=നാലു ദിക്കിലേക്കും പരിഭ്രാന്തയായി (സീത), ബിലോകതി=നോക്കുവാൻ തുടങ്ങി.

നാരദൻ അരുളിച്ചെയ്ത വാക്കുകൾ ഓർക്കുക വിഷയമായപ്പോൾത്തന്നെ സീതയ്ക്കു പവിത്രപ്രേമം അങ്കുരിച്ചു. ഭീതയായ മാൻകുട്ടി എന്നപോലെ സീത പകച്ചു നാലുപാടും നോക്കാൻ തുടങ്ങി. [നാരദൻ എന്താണ് പറഞ്ഞിരുന്നത്?

ഒരിക്കൽ സീത പാർവ്വതീപൂജയ്ക്കു പോവുകയായിരുന്നു. വഴിക്കുവെച്ചു അവൾ നാരദനെ കണ്ടു. 'വത്സേ, നീ എവിടേക്കാണ് പോകുന്നത്?' നാരദൻെറ ഈ ചോദ്യം കേട്ടു സീത പറഞ്ഞു. 'ഞാൻ ഗിരിജയെ പൂജിക്കാൻ ക്ഷേത്രത്തിലേക്കു പോവുകയാണ്'' എന്ന്. ആ അവസരത്തിൽ നാരദൻ ഇങ്ങനെ അരുളിച്ചെയ്തു:— 'ഹേ മൈഥിലി, ഗിരിജാക്ഷേത്രത്തിനു തൊട്ടുള്ള രാജോദ്യാനത്തിൽവെച്ചു നിനക്കു രാമനെ സന്ദർശിക്കാനിടവരും. ആ രാമൻതന്നെയായിരിക്കും നിൻെറ ഭർത്താവും.']

ചൗ: കംകന കിംകിനി നൂപുരധുനി സുനി കഹത ലഷന
സന രാമ ഹൃദയ ഗുനി
മാനഹും മദന ദുന്ദുഭീ ദീൻഹി മനസാ ബിസ്വ
ബിജയ കഹം കീൻഹീ

കങ്കന കിങ്കിനി=വളകളുടേയും, കിങ്ങിണികളുടേയും, നൂപുര ധ്വനി സുനി=കാൽച്ചിലമ്പുകളുടേയും ആരവം കേട്ട്, രാമ ഹൃദയ ഗുനി=രാമൻ ഹൃദയത്തിലുള്ള വിചാരം, ലഷന സന കഹത= ലക്ഷ്മണനോട് പറഞ്ഞു:_ 'ഏതാണ് ഈ നാദം?, മദന ബിസ്വ ബിജയ കഹം=മന്മഥൻ വിശ്വത്തെ ജയിക്കുന്നതിനു, മനസാ കീൻഹി=സങ്കല്പിച്ച്, ദുന്ദുഭീ ദീൻഹി മാനഹും=പെരുമ്പറയടി പ്പിക്കുന്നതിൻേറതായിരിക്കുമോ ഈ നാദം ?

സീതയുടെ കങ്കണങ്ങളിൽനിന്നും കിങ്ങിണികളിൽനിന്നും കാൽച്ചിലമ്പുകളിൽനിന്നും പുറപ്പെടുന്ന കളകളധ്വനി കേട്ട് രാമൻ സ്വഹൃദയത്തിലുള്ള വിചാരം ലക്ഷ്മണനെ അറിയിച്ചു:— 'ഹേ ലക്ഷ്മണ, ഈ കേൾക്കുന്ന ശബ്ദം ഒരുപക്ഷെ വിശ്വവിജയം വേണമെന്നു സങ്കല്പിച്ച മദനൻ, ദുന്ദുഭിതാക്കുന്നതിൻേറതായിരി ക്കണം.

അസ കഹി ഫിരി ചിതഏ തേഹി ഓരാ സിയ
മുഖ സസി ഭഏ നയന ചകോരാ
ഭഏ ബിലോചന ചാരു അചംചല മനഹും
സകുചി നിമി തജേ ദൃഗഞ്ചല

അസ കഹി ഫിരി=ഇങ്ങനെ പറഞ്ഞ് പിന്നീട്, തേഹി ഓരാ ചിതഏ=ശബ്ദംകേട്ട സ്ഥലത്തേക്കു നോക്കി (അപ്പോൾ), സിയ മുഖ സസീ=സീതയുടെ മുഖമാകുന്ന ചന്ദ്രനു, നയന ചകോരാ ഭഏ=(രാമൻെറ) നയനങ്ങൾ ചകോരങ്ങളായി ഭവിച്ചു, ചാരു ബിലോചന=മനോഹരനേത്രങ്ങൾ, അചഞ്ചല ഭഏ=അചഞ്ചല ങ്ങളായി ഭവിച്ചു, നിമി=നിമി, സകുചി=ലജ്ജിച്ച്, ദൃഗഞ്ചല തജേ=ദൃഗഞ്ചലത്തെ കൈവെടിഞ്ഞുവോ, മനഹും=എന്നു തോന്നും.

ലക്ഷ്മണനോട് ഈവിധം പറഞ്ഞതിനുശേഷം രാമൻ ശബ്ദം കേട്ട സ്ഥലത്തേക്കു നോക്കി. ആ അവസരത്തിൽ സീതയുടെ മുഖം, ചന്ദ്രനെ ദാഹവിവശങ്ങളായ ചകോരങ്ങളെങ്ങനെയോ

അങ്ങനെ, ശ്രീരാമൻെറ നയനങ്ങൾക്ക ലക്ഷ്യമായി. അദ്ദേഹത്തിൻെറ മനോഹരനേത്രങ്ങൾ ഇളകാതായി. അതു കണ്ടാൽ നിമി ലജ്ജിച്ച ദൃഗഞ്ചലത്തെ — കൺപോളകളെ — പരിത്യജിച്ചിരിക്കയാണോ എന്നു തോന്നും. [നിമി എന്ന വാക്കിന്നു കവി രണ്ടത്ഥം കല്പിച്ചിട്ടുണ്ട്. ഒന്നു നിമീലനത്തിന്നു കാരണഭൂതമായ നിമി എന്നും മറെറാന്നു നിമി എന്നുപേരായ രാജാവെന്നുമാണ്. നിമി രാജാവിനെ പ്രകൃതത്തിൽ കൊണ്ടുവരുന്നതിന്നു കാരണവും ഉണ്ട്. അതാണിനി പറയുവാൻ ഭാവിക്കുന്നതു്. സൂര്യവംശത്തിൽ നിമി എന്നു പേരായ ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹം ഒരിക്കൽ കുലഗുരുവായ വസിഷ്ഠനെ സമീപിച്ച ഒരു യാഗം നടത്താൻ ക്ഷണിച്ചു. വസിഷ്ഠൻ പറഞ്ഞു:– ഞാനിപ്പോൾ ഇന്ദ്രന്നു വേണ്ടി ഒരു യാഗം നടത്തുകയാണ്. അതു കഴിപ്പിച്ച മടങ്ങി വന്നിട്ടു അങ്ങയുടെ യാഗം തുടങ്ങാം.' പക്ഷേ നിമി അതുവരെ കാത്തിരുന്നില്ല. അദ്ദേഹം ഗൗതമമഹഷിയെ ഉപാധ്യായനാക്കി യജ്ഞത്തിന്നുള്ള പ്രാരംഭച്ചടങ്ങുകൾ നിവ്വഹിച്ചു. വസിഷ്ഠൻ മടങ്ങിവന്നു ഈ സംരംഭം കണ്ടു ക്രുദ്ധനായി 'നിൻെറ ശരീരം ചൈതന്യഹീനമായി ഭവിക്കട്ടെ' എന്നു ശപിച്ചു. നിമിയും പിന്മാറിയില്ല. അദ്ദേഹം വസിഷ്ഠനേയും ശപിച്ചു. 'അങ്ങു വിദേഹനായി ഭവിക്കട്ടെ' എന്നു്. ബ്രഹ്മാവിൻെറ കൃപയാൽ വസിഷ്ഠനു ശരീരം ലഭിച്ചു. നിമി, ദേവന്മാരുടെ കാരുണ്യത്താൽ വായുരൂപം വഹിച്ച് ജീവികളുടെ നേത്രങ്ങളിൽ വസിച്ചു. ഈ കാരണത്താൽ ജീവികളുടെ നേത്രങ്ങൾ വിശ്രമാത്ഥം ഇടക്കിടയ്ക്കു അടയുവാൻ തുടങ്ങി. നിമിരാജാവു് ജനകൻെറ പൂവ്വജനാണ്. അദ്ദേഹം സീതാരാമന്മാരുടെ സമ്മേളനം കണ്ടു സങ്കോചിതനായി അവിടെനിന്നു വേഗം പോയി. അതിനാൽ നേത്രങ്ങൾ കൺപോളകൾ അടയ്ക്കുന്നതു കൈവെടിഞ്ഞു.]

ദേഖി സീയ സോഭാ സുഖ പാവാ ഹൃദയ സരാഹത
ബചനു ന ആവാ

ജനു ബിരഞ്ചി സബ നിജ നിപുനാഈ ബിരചി
ബിസ്വ കഹം പ്രഗടി ദേഖാഈ

സീയ സോഭാ ദേഖി=സീതയുടെ ശോഭ കണ്ടു, സുഖ പാവാ= രാമൻ സുഖിയായി, ബചനു ന ആവാ=വാക്ക കിട്ടുകയുണ്ടായില്ല. (അതിനാൽ), ഹൃദയ സരാഹത=ഹൃദയംകൊണ്ടു ശ്ലാഘിച്ചു, ബിരഞ്ചി=ബ്രഹ്മാവു്, നിജ സബ നിപുനാഈ=തൻെറ എല്ലാ ചാതുര്യവും, ബിരചി=പ്രകാശിപ്പിച്ചു്, ബിസ്വ കഹം= വിശ്വത്തിനു, പ്രഗടി ദേഖാഈ=പ്രത്യക്ഷമാക്കിയിരിക്കയാണോ, ജനു=എന്നു തോന്നും സീതയെ കണ്ടാൽ. (ഇതായിരുന്നു രാമനു തോന്നിയതു്.)

സീതയുടെ സൗഷ്ഠവം കണ്ടപ്പോറം രാമനു അതിയായ സുഖം തോന്നി. അദ്ദേഹം വാചംയമിയായിത്തീൎന്നു. പക്ഷേ ഹൃദയം കൊണ്ടദ്ദേഹം ആ രൂപസൗഭാഗ്യത്തെ പ്രശംസിച്ചു. അവളെ കണ്ടപ്പോറം രാമനു തോന്നിയതിങ്ങനെയാണു്. തൻെറ സൃഷ്ടി കൗശലം സൎവ്വവും പ്രയോഗിച്ചു വിശ്വവാസികറംക്കു ദൃഷ്ടിഗോചരമാക്കാനാണു് സീതയെ സൃഷ്ടികൎത്താവു സൃഷ്ടിച്ചിരിക്കുന്നതു്.

സുന്ദരതാ കഹം സുന്ദര കരഈ ഛബിഗൃഹ
ദീപസിഖാ ജനു ബരഈ
സബ ഉപമാ കബി രഹേ ജൂഠാരീ കേഹി പടതരൗം
ബിദേഹ കുമാരീ

സുന്ദരതാ കഹം=സൗന്ദൎയ്യത്തിനും, സുന്ദര കരഈ=സൗന്ദൎയ്യമുണ്ടാക്കുന്നതാണു് (സീതയുടെ സൗന്ദൎയ്യം), ഛബി ഗൃഹ=ശോഭാനിലയത്തിൽ, ദീപസിഖാ=ദീപശിഖ, ബരഈ ജനു=ജ്വലിക്കുകയാണോ എന്നു തോന്നും, കബി സബ ഉപമാ=കവികറം സൎവ്വ ഉപമകളും, ജൂഠാരീ രഹേ=എച്ചിലാക്കിവെച്ചിരിക്കുകയാണു്, കേഹി= പിന്നെ ഏതൊന്നിനോടാണു്, ബിദേഹകുമാരീ=ജനകരാജസുതയെ, പടതരൗം=ഉപമിക്കുക?

സൗന്ദൎയ്യത്തിനും സൗന്ദൎയ്യം ഉണ്ടാക്കുന്നതാണു് സീതയുടെ ലാവണ്യം. ശോഭയാകുന്ന ഗൃഹത്തിലെ ഉജ്വലദീപശിഖയാണതു്. ഓരോ വനിതമാരെ ഉദ്ദേശിച്ചു കവികറം ലോകത്തുള്ള

സർവ്വ ഉപമകളും പ്രയോഗിച്ചുകഴിഞ്ഞിരിക്കുന്നു. അതിനാൽ അവ ഉച്ഛിഷ്ടങ്ങളുമാണു്. ആ സ്ഥിതിക്കു ഏതൊരുപമാനമാണു് സീതയ്ക്കു ഞാൻ നൽകുക.

ദോ: സീയ സോഭാ ഹിയ ബരനി പ്രഭു ആപനി
ദസാ ബിചാരി
ബോലേ സുചി മന അനുജ സന ബചന സമയ
അനുഹാരി

പ്രഭു സീയ സോഭാ=ഭഗവാൻ സീതയുടെ ശോഭ, ഹിയ ബരനി= മനസാ വർണ്ണിക്കുകയും, ആപനി ദസാ=തന്റെ സ്ഥിതി, ബിചാരി അനുജ സന=ആലോചിക്കുകയും ചെയ്തിട്ടു് അനുജ നോടു്, സുചി മന=നിഷ്കളങ്ക മനസ്സോടുകൂടി, സമയ അനുഹാരി= സമയോചിതമായി, ബചന ബോലേ=ഇങ്ങനെ പറഞ്ഞു.

ശ്രീരാമൻ സീതയുടെ ശോഭ മനസാ വർണ്ണിക്കുകയും തന്റെ സ്ഥിതി ആലോചിക്കുകയും ചെയ്തിട്ടു് അനുജനോടു നിഷ്കളങ്ക മനസ്സോടുകൂടി സമയോചിതം ഇപ്രകാരം പറഞ്ഞു:—

ചൗ· താത ജനക തനയാ യഹ സോഇ ധനുഷ ജഗ്യ
ജേഹി കാരന ഹോഇ
പൂജന ഗൗരി സഖീ ലൈ ആഈ കരത പ്രകാസ
ഫിരഇ ഫുലവാഈ

താത യഹ=വത്സ, ഇവൾ, ജനക സോഇ=ജനകരാജാവിന്റെ ആ, തനയാ=പുത്രിയാണു്, ജേഹി കാരന=ഇവൾക്കുവേണ്ടി യാണു്, ധനുഷ ജഗ്യ ഹോഇ=ചാപയാഗം, സഖീ=സഖിമാർ (ഇവളെ), ഗൗരി പൂജന=ഗൗരീപൂജക്കായി, ലൈ ആഈ=കൂട്ടി ക്കൊണ്ടുവന്നിരിക്കയാണു്. ഫുലവാഈ=ഉദ്യാനത്തെ, പ്രകാസ കരത=പ്രകാശിപ്പിച്ചുകൊണ്ടു, ഫിരഇ=നടക്കുന്നതു ആ സീത യാണു്.

ആക്ക് വേണ്ടിയാണോ ചാപയാഗം തീച്ച്യാക്കിയിരിക്കുന്നതു ആ കുമാരിയാണു രാജോദ്യാനത്തെ പ്രദീപ്തമാക്കിക്കൊണ്ടു ചുററി നടക്കുന്ന സീത. ജനകരാജാവിൻെറ പുത്രിയുമാണവാം. ഗൗരീപൂജയ്ക്കുവേണ്ടി അവരെ സഖിമാരിങ്ങോട്ടു കൂട്ടിക്കൊണ്ടു വന്നിരിക്കുകയാണ്.

ജാസു ബിലോകി അലൗകിക സോഭാ സഹജ
പുനീത മോര മന ഛോഭാ
സോ സബു കാരന ജാന ബിധാതാ ഫരകഹിം
സുഭഗ അംഗ സുനു ഭ്രാതാ

ജാസു=ഏതൊരുവളുടെ, അലൗകിക സോഭാ=അഭൗമശോഭ, ബിലോകി=വീക്ഷിച്ച്, സഹജ പുനീത=സ്വാഭാവികമായിത്തന്നെ പവിത്രമായ, മോരേ മന ഛോഭാ=എൻെറ മനസ്സ ക്ഷോഭിച്ചുവശായിരിക്കുന്നുവോ അതിൻെറ, സോ സബു കാരന=കാരണമൊക്കെ, ബിധാതാ ജാന=ബ്രഹ്മദേവനുമാത്രമേ അറിയൂ. ഭ്രാതാ സുനു=ഹേ സോദര, കേൾക്കു, സുഭഗ അംഗ=(എൻെറ) ദക്ഷിണാംഗം, ഫരകഹിം=സ്ഫുരിച്ചുകൊണ്ടിരിക്കുന്നു.

ഏതൊരു കുമാരിയുടെ അഭൗമശോഭ കണ്ടു സ്വാഭാവികമായിത്തന്നെ പവിത്രമായ എൻെറ മനസ്സ വൈകാരികമായിത്തീന്നിരിക്കുന്നു. എന്താണിതിനു കാരണമെന്നു ദൈവത്തിനേ അറിയൂ. അനുജ, കേൾക്കു. എൻെറ വലത്തുഭാഗം സ്ഫുരിക്കുന്നു. [ദക്ഷിണാംഗസ്ഫുരണം വധൂലാഭമെന്നു നിമിത്തശാസ്ത്രം ]

രഘുബംസിൻഹ കര സഹജ സുഭാഉ മനു കുപന്ഥ
പഗു ധരൈം ന കാഉ
മോഹി അതിസയ പ്രതീത മന കേരീ ജേഹി
സപനേഹു പരനാരി ന ഹേരീ

രഘുബംസിൻഹ കര=രഘുവംശത്തിൽ പിറന്നവരുടെ, സഹജ സുഭാഉ=സ്വാഭാവികസ്വഭാവംതന്നെ, കാഉ മനു= ഒരിക്കലും (അവരുടെ) മനസ്സ, കുപന്ഥ=കുത്സിതമാർഗ്ഗത്തിൽ, ന പഗു ധ

രൈം=കാലൂന്നുകയില്ലെന്നതാണ്. മോഹി മന കേരീ=എൻെറ മനസ്സിൽ, അതിസയപ്രതീത=അതിയായ വിശ്വാസമുണ്ട്, ജേഹി സ്വപനേഹു=ആ മനസ്സ സ്വപ്നേപി, പരനാരി ന ഹേരീ=പര സ്ത്രീകളെ സ്മരിക്കുകയില്ലെന്നും.

രഘുവംശത്തിൽ പിറന്നവരുടെ സ്വാഭാവികമായ പ്രകൃതി തന്നെ, അവരുടെ മനസ്സ ഒരിക്കലും കുത്സിത മാൎഗ്ഗത്തിൽ കാലൂന്നുകയില്ല എന്നതാണ്. എനിക്കു ദൃഢമായൊരു വിശ്വാസമുണ്ടു എൻെറ മനസ്സ സ്വപ്നത്തിൽപോലും പരസ്ത്രീകളെ സ്മരിക്കുകയില്ലെന്നതു്.

ജിൻഹ കൈ ലഹഹിം ന രിപു രന പീഠീ നഹിം
ലാവഹിം പരതിയ മന ഡീഠീ
മംഗന ലഹഹിം ന ജിൻഹ കൈ നാഹീം തേ
നരവര ഥോരേ ജഗ മാഹീം

ജിൻഹ കൈ രന രിപു പീഠീ ന ലഹഹിം=ഏതൊരുത്തർ യുദ്ധത്തിൽ ശത്രുക്കൾക്കു പൃഷ്ഠം കാണിച്ചുകൊടുക്കാറില്ലയോ, പരതിയ=പരസ്ത്രീകളിൽ (ഏതൊരുത്തർ), മന ഡീഠീ=മനസ്സും ദൃഷ്ടിയും, നഹിം ലാവഹിം=പതിക്കാറില്ലയോ, ജിൻഹ കൈ മംഗന ന നാഹിം ലഹഹിം=ആരിൽനിന്നു യാചകൎക്കു ന എന്നതു കേൾക്കാനിടയാകുന്നില്ലയോ, തേ നരബര=അപ്രകാരമുള്ള മനുഷ്യശ്രേഷ്ഠന്മാർ (രാജാക്കന്മാരെന്നും), ജഗമാഹീം ഥോരേ=ലോകത്തിൽ ദുർല്ലഭമാണ്.

യുദ്ധത്തിൽ ശത്രുക്കൾക്കു പൃഷ്ഠം കാണിച്ചുകൊടുക്കാത്തവരും — (യുദ്ധത്തിൽ പിന്തിരിയുന്ന ഭീരുക്കളല്ലാത്തവരും — പരസ്ത്രീകളെ കാണുകയോ അവരെ സ്മരിക്കുകയോ ചെയ്യാത്തവരും യാചകന്മാരെ ഇല്ലെന്നു പറഞ്ഞു മടക്കി അയക്കാത്തവരും ആയ നരവരന്മാർ ലോകത്തിൽ ദുർല്ലഭാണ്. ഒന്നുകൂടി വിസ്തരിച്ചു പറയാം. യുദ്ധത്തിൽ ഭീരുക്കളായി തിരിഞ്ഞോടാത്തവർ പരസ്ത്രീകളെ സ്മരിക്കയോ ദൎശിക്കുകയോ ചെയ്യാത്തവർ, ഒന്നും കൊടുക്കാതെ

യാചകരെ വെറും കൈയോടെ അയക്കാത്തവർ ഇവർ ലോക ത്തിൽ എന്നും ദുർല്ലഭമായിരിക്കും. [എന്നാൽ രഘുവംശത്തിൽ ഇവർ സുലഭമാണെന്നു സൂചന] യാചകന്മാരോടു 'ഇല്ല' എന്ന അർത്ഥം വരുന്ന ന എന്നക്ഷരം അത്തരം ഉത്തമമനുഷ്യർ പഠിക്ക കയുണ്ടായിട്ടില്ല. ഇതേ ആശയം തന്നെ നൈഷധ മഹാകാവ്യ ത്തിലും കാണുന്നുണ്ട്. എന്നാൽ അതു നളനെ ഉദ്ദേശിച്ചാണെ ന്നുമാത്രം.

''നാക്ഷരാണി പഠതാ കിമപാഠി
വിസ്മൃതഃ കിമഥവാ പഠിതോऽപി
ഇത്ഥമർത്ഥിചയ സംശയ ദോലാ-
ഖേലനം ഖലു ചകാര ന കാരഃ''

അക്ഷരാഭ്യാസം ചെയ്യുന്നകാലത്തു ന എന്ന അക്ഷരം നളമഹാ രാജാവു പഠിക്കാതിരുന്നതോ അഥവാ പഠിച്ചിട്ടും മറന്നുപോയ തോ എന്നൊരു ശങ്ക യാചകന്മാൎക്കുണ്ടായി (എന്തുകൊണ്ടെന്നാൽ അദ്ദേഹം ന എന്ന പ്രസ്തുത അക്ഷരം യാചകരിൽ പ്രയോഗിച്ചി രുന്നില്ല)

ദോ: കരത ബതകഹീ അനുജ സന മന സിയരൂപ
ലുഭാന
മുഖ സരോജ മകരന്ദ ഛബി കരൈ മധുപ
ഇവ പാന

അനുജ സന=അനുജനോട്, ബതകഹീ കരത=വർത്തമാനങ്ങൾ പറഞ്ഞുകൊണ്ടിരുന്നുവെങ്കിലും രാമന്റെ, മന സിയരൂപ=മന സ്സ് സീതയുടെ സൗന്ദര്യത്തിൽ, ലുഭാന=മുഗ്ദ്ധമായിത്തന്നെയി രുന്നു, മധുപ ഇവ=വണ്ടുകൾ എന്നപോലെ, മുഖ സരോജ മക രന്ദ ഛബി=മുഖമാകുന്ന സരോജത്തിലെ മകരന്ദമാകുന്ന ശോഭ, പാന കരൈ=(രാമൻ) പാനംചെയ്തുകൊണ്ടിരുന്നു.

ലക്ഷ്മണനോട് വാൎത്താലാപം ചെയ്യുന്നുണ്ട് ശ്രീരാമനെ ങ്കിലും അദ്ദേഹത്തിന്റെ ഹൃദയം സീതയുടെ സൗന്ദര്യത്തിൽ മുഗ്ദ്ധ

മായിത്തന്നെയിരുന്നു. സരോജമകരന്ദം മധുപങ്ങൾ എപ്രകാരമോ അപ്രകാരം രാമൻ സീതയുടെ മുഖകാന്തി പാനംചെയ്തു കൊണ്ടിരുന്നു.

ചൗ: ചിതവതി ചകിത ചഹ്രും ദിസി സീതാ കഹം
ഗയേ നൃപ കിസോര മനു ചിന്താ
ജഹം ബിലോക മൃഗ സാബക നയനീ ജനു
തഹം ബരിസ കമല സിത ശ്രേനീ

സീതാ ചകിത=സീത ചകിതയായി, ചഹ്രും ദിസി ചിതവതി=നാലുപാടും നോക്കാൻതുടങ്ങി, നൃപ കിസോര കഹം ഗയേ=രാജകുമാരൻ എവിടേയ്ക്കുപോയി എന്ന, ചിന്താ മനു=ചിന്ത സീതയുടെ മനസ്സിലുണ്ടായി, ജഹം മൃഗ സാബക നയനീ=എവിടെയെവിടെ ആ ഹരിണാക്ഷി, ബിലോക തഹം=നോക്കിയോ അവിടെയെല്ലാം, സിത കമല ശ്രേനീ=വെള്ളത്താമരകളുടെ സമൂഹം, ബരിസ ജനു=വർഷിക്കുന്നുണ്ടോ എന്നു തോന്നും.

ചകിതയായി സീത നാലുപാടും നോക്കി. രാജകുമാരൻ എവിടേക്കാണ് പോയതു് എന്നൊരു ചിന്ത അവളുടെ മനസ്സിൽ കടന്നുകൂടി. ആ മാൻകണ്ണി എവിടെയെവിടെ നോക്കിയോ അവിടെയെല്ലാം വെള്ളത്താമരകൾ വർഷിക്കുന്നതായി തോന്നും. [സീത നോക്കുന്നിടത്തേക്കു തോഴിമാരുടെ നേത്രങ്ങൾ കൂട്ടംകൂട്ടമായി ചെല്ലുന്നു. അവയെയാണ് ശ്വേതകമലങ്ങളായി വർണ്ണിക്കുന്നതു്. നേത്രങ്ങൾക്കു കമലങ്ങളുമായി ഔപമ്യവും ഉണ്ടല്ലോ.]

ലതാ ഓട തബ സഖിന ലഖായേ സ്യാമല ഗൗര
കിസോര സുഹായേ
ദേഖി രൂപ ലോചന ലലചാനേ ഹരഷേ ജനു
നിജ നിധി പഹിചാനേ

സുഹായേ=സുന്ദരന്മാരും, സ്യാമല ഗൗര=ശ്യാമളഗൗരവർണ്ണരുമായ, കിസോര=കുട്ടികളെ, സബ സഖിന തബ=എല്ലാ സഖിമാരും ആ

അവസരത്തിൽ, ലതാ ഓട ലഖാഏ=ലതകളുടെ പഴുതിലൂടെ കാണിച്ചുകൊടുത്തു, രൂപ ദേഖി=അവരുടെ രൂപംകണ്ടു (സീതയുടെ), ലോചന ലലചാനേ=കണ്ണുകഠം മുഗ്ദ്ധങ്ങളായി, നിജനിധി=(ഒരുവന്റെ) അവൻെറ നിധി, പഹിചാനേ=തിരിച്ചറിയാൻ സംഗതിയായാൽ, ഹരഷേ ജനു=എത്ര സന്തോഷമുണ്ടാകുമോ അതുപോലെ.

ശ്യാമളവർണ്ണനായ രാമനേയും ഗൗരവർണ്ണനായ ലക്ഷ്മണനേയും സഖിമാർ ലതാവിതാനത്തിൻെറ പഴുതിൽക്കൂടെ സീതക്കു കാട്ടിക്കൊടുത്തു. അവരുടെ സൗന്ദര്യം കണ്ടു സീതയുടെ കണ്ണുകഠം മുഗ്ദ്ധങ്ങളായി. ഒരുവനു സ്വന്തം നിധി തിരിച്ചറിയാനിടയാകുമ്പോഠം എന്തൊരുവിധം സന്തോഷം ഉണ്ടാകുമോ ആവിധമൊരു സന്തോഷം അവഠംക്കപ്പോളുണ്ടായി.

ഥകേ നയന രഘുപതി ഛബി ദേഖേ പലകന്ഹിൻഹൂ
പരിഹരീം നിമേഖേ
അധിക സനേഹ ദേഹ ഭൈ ഭോരീ സരദ സസിഹി
ജനു ചിതവ ചകോരീ

രഘുപതി ഛബി ദേഖേ=ശ്രീരാമൻെറ ശോഭ കണ്ടുകണ്ട്, പലകന്ഹിൻഹൂ നിമേഖേ പരിഹരീം=കൺപോളകഠം നിമിയെ ത്യജിക്കമാറ് (സീതയുടെ), നയന ഥകേ=കണ്ണുകഠം നിഷ്പന്ദങ്ങളായി, അതി സനേഹ ദേഹ=അതിസ്നേഹത്താൽ (സീതയുടെ) ശരീരം, ഭോരീ ഭൈ=തളന്നതായിഭവിച്ചു, ചകോരീ സരദ സസിഹി= ചകോരപ്പേട ശരൽക്കാലചന്ദ്രനെ, ചിതവ ജനു=കണ്ടാലെന്നവണ്ണം.

ശ്രീരാമൻെറ സൗന്ദര്യം നോക്കിനോക്കി കൺപോളകഠം നിമിയെ ത്യജിക്കമാറു സീതയുടെ നേത്രങ്ങഠം നിഷ്പന്ദങ്ങളായി ഭവിച്ചു. ചകോരപ്പേട ശരൽക്കാലചന്ദ്രനെ വീക്ഷിച്ചാലെപ്രകാരമോ അപ്രകാരം അതിപ്രേമത്താൽ സീതയുടെ ശരീരം തളന്നു വശായി.

ലോചന മഗ രാമഹിം ഉര ആനീ ദീൻഹേ പലക
കപാട സയാനീ
ജബ സിയ സഖിൻഹ പ്രേമബസ ജാനീ കഹി
ന സകഹിം കഛു മന സകുചാനീ

സയാനീ=ചതുരയായ (സീത), രാമഹിം=രാമനെ, ലോചന മഗ=ദൃഷ്ടിപഥത്തിലൂടെ, ഉര ആനീ=ഹൃദയത്തിലേക്കാനയിച്ച്, പലക കപാട ദീൻഹേ=കൺപോളകളാകുന്ന കവാടങ്ങൾ ബന്ധിച്ചു, സിയ പ്രേമബസ=സീത പ്രേമവിവശയാണെന്നു, ജബ സഖിൻഹ ജാനീ=സഖിമാർ ഗ്രഹിച്ചപ്പോൾ, മന സകുചാനീ=മനസ്സു ലജ്ജാധീനമായതുകൊണ്ട് അവക്ക്, കഛു കഹി ന സകഹിം=ഒന്നുംതന്നെ പറയാൻ കഴിഞ്ഞില്ല.

ചതുരയായ സീത, ശ്രീരാമനെ ദൃഷ്ടിപഥത്തിലൂടെ ഹൃദയത്തിലേക്കു കൂട്ടിക്കൊണ്ടുവന്നിരുത്തി കൺപോളകളാകുന്ന കവാടങ്ങൾ ബന്ധിച്ചു. സീതയ്ക്കു പ്രേമജ്വരം ബാധിച്ചിരിക്കുന്നു എന്നു സഖിമാക്കു മനസ്സിലായി. പക്ഷെ ലജ്ജനിമിത്തം അവക്കു ഒന്നും പറയാൻ കഴിഞ്ഞില്ല.

ദോ: ലതാ ഭവന തേ പ്രഗട ഭേ തേഹി അവസര
ദോഉ ഭാഇ
നികസേ ജനു ജുഗ ബിമല ബിധു ജലദ പടല
ബിലഗാഇ

തേഹി അവസര=ആ അവസരത്തിൽ, ദോഉ ഭാഇ=രണ്ടു സഹോദരന്മാരും, ലതാ ഭവനതേ=ലതാഭവനത്തിൽനിന്നു, പ്രഗട ഭേ=പ്രത്യക്ഷരായി. (പുറത്തുവന്നു), ജലദ പടല=മേഘപടലത്തെ, ബിലഗാഇ=വിട്ട്, ജുഗ ബിമല ബിധു=രണ്ടു നിർമ്മലചന്ദ്രന്മാർ, ജനു നികസേ=പുറത്തുവരികയാണോ എന്നു തോന്നും.

ആ അവസരത്തിൽ, മേഘപടലം വിട്ടു രണ്ടു ചന്ദ്രന്മാർ പുറത്തുവരികയാണോ എന്നു തോന്നുമാറ് ലതാഭവനത്തിൽനിന്നു രാമലക്ഷ്മണന്മാർ പുറത്തുവന്നു.

ചൗ: സോഭാ സീംവ സുഭഗ ദോഉ ബീരാ നീലപീത
ജലജാഭ സരീരാ
മോരപംഖ സിര സോഹത നീകേ ഗുച്ഛ ബീച
ബിച കുസുമ കലീകേ

സുഭഗ ദോഉ ബീരാ=സുഭഗന്മാരായ രണ്ടു വീരന്മാരും, സോഭാ സീംവ=ശോഭയുടെ പരമാതിർത്തികളാണ്, നീല പീത ജല ജാഭ= നീലവും പീതവുമായ ജലജത്തിൻെറ ആഭയോടുകൂടിയവയാണ്, സരീര=അവരുടെ ശരീരങ്ങൾ, സിര നീകേ=ശിരസ്സിൽ ഭംഗിയേറിയ, മോരപംഖ സോഹത=മയിൽപ്പീലികൾ ശോഭിക്കുന്നുണ്ട്. ബീച ബിച=ഇടയിലിടയിൽ, കുസുമ കലികേ=പൂമൊട്ടുകളുടെ, ഗുച്ഛ=കുലയും ചാർത്തിയിരുന്നു.

സുഭഗന്മാരായ ആ രണ്ടു വീരന്മാരും ശോഭയുടെ പരമാതിർത്തികളാണ്. അവരുടെ പൂമെയ്യുകളാകട്ടെ നീലാബ്ജത്തിൻേറയും പീതകമലത്തിൻേറയും ശോഭയോടുകൂടിയവയാണ്. ഭംഗിയാന്ന മയൂരപിഞ്ഛങ്ങളാലും ഇടയ്ക്കിടെ തിരുകിയിട്ടുള്ള പൂമൊട്ടുകളുടെ ഗുച്ഛത്താലും അവരുടെ ശീഷ്ങ്ങൾ അലങ്കൃതങ്ങളായിരുന്നു.

ഭാല തിലക സ്രമ ബിന്ദു സുഹാഏ സ്രവന സുഭഗ
ഭൂഷന ഛബി ഛാഏ
ബികട ഭൃകുടി കച ഘൂഘരവാരേ നവ സരോജ
ലോചന രതനാരേ

ഭാല തിലക=അവരുടെ തിരുനെററികളിൽ തിലകങ്ങളും, സ്രമ ബിന്ദു=വിയപ്പുതുള്ളികളും, സുഹാഏ=ശോഭിച്ചിരുന്നു, സ്രവന= കണ്ണങ്ങളിൽ, ഭൂഷന സുഭഗ ഛബി=ആഭരണങ്ങളുടെ മനോഹരശോഭ, ഛാഏ=വ്യാപിച്ചിട്ടുണ്ട്, ബികട ഭൃകടി=വളഞ്ഞ പുരികക്കൊടികളും, ഘൂഘരവാരേ കച=ചുരുണ്ട തലമുടിയും, നവ രതനാരേ സരോജ=പുതുതായി വിടന്ന ചെന്താമരപോലെയുള്ള, ലോചനാ=കണ്ണുകളും ആയിരുന്നു അവരുടേതു്.

തിലകങ്ങളാലും ശ്രമം ഹേതുവായി പൊടിഞ്ഞിട്ടുള്ള ജല ബിന്ദുക്കളാലും അവരുടെ ഫാലദേശവും, ആഭരണങ്ങളുടെ ദീപ്തി പ്രതിഫലിച്ചിട്ടുള്ള കണ്ണങ്ങളും വളഞ്ഞ പുരികക്കൊടികളും, പുതുതായി വിടൎന്ന ചെന്താമരപോലുള്ള നേത്രങ്ങളും ഏററവും ആകൎഷകങ്ങളായിരുന്നു.

ചാരു ചിബുക നാസികാ കപോലാ ഹാസബിലാസ
ലേത മന മോലാ
മുഖ ഛബി കഹി ന ജാഇ മോഹി പാഹീം ജോ
ബിലോകി ബഹു കാമ ലജാഹീം

ചാരു ചിബുക=സുന്ദരങ്ങളായ ചിബുകങ്ങളും, നാസികാ കപോലാ=നാസികകളും കവിൾത്തടങ്ങളും ഹാസബിലാസ=ഹാസവിലാസങ്ങളും, മന മോലേ ലേത=ഹൃദയാകൎഷകങ്ങളായിരുന്നു, ജോ മുഖ ഛബി ബിലോകി=ഏതൊരു മുഖശോഭ വീക്ഷിച്ച്, ബഹു കാമ=അനേകം മന്മഥന്മാർ, ലജാഹീം=ലജ്ജിച്ചിരുന്നുവോ (ആ മുഖകാന്തി), മോഹിപാഹീം=എന്നെക്കൊണ്ട്, കഹി ന ജാഇ= വൎണ്ണിക്കുക സാദ്ധ്യമല്ല.

സുന്ദരങ്ങളായ ചിബുകങ്ങളും നാസികകളും കവിൾത്തടങ്ങളും ഹാസവിലാസങ്ങളും കാണികളുടെ കരളം കവൎന്നിരുന്നു. ആരുടെ മുഖശോഭ നിരവധി മന്മഥന്മാൎക്കും ലജ്ജയുണ്ടാക്കിയിരുന്നോ ആ വദനകാന്തി വൎണ്ണിക്കാൻ ഞാൻ ശക്തനല്ല.

ഉര മനിമാല കംബു കല ഗ്രീവാം കാമ കലഭ
കര ഭുജ ബല സീവാം
സുമന സമേത ബാമകര ദോനാ സാംവര കുഅ്ംര
സഖീ സുഠി ലോനാ

മനിമാല ഉര=രത്നമാലയുത്തൊട്ടുകൂടിയ വക്ഷസ്സും, കംബു കല ഗ്രീവാം=ശംഖുപോലെ മനോഹരമായ കഴുത്തും, ബലസീവാം= ശക്തിയുടെ സീമകളും, കാമ കലഭ കര=കാമദേവന്റെ ഗജത്തി

ൻെറ തുമ്പിക്കൈയ്ക്കു സമാനങ്ങളുമായ, ഭുജ=കൈകളും മനോഹരങ്ങാംതന്നെ, ബാമകര=ഇടതുകൈകളിൽ, സുമനസമേത ദോന=പുഷ്പങ്ങളോടുകൂടിയവരാണ് രണ്ടുപേരും, സാംവര കുംഅര=ശ്യാമളവർണ്ണം പൂണ്ട കുമാരൻ, സഖീ സുഠി ലോനാ=ഹേ സഖി, ഏററവും സുന്ദരനാണ്.

മണിമാലകളണിഞ്ഞിട്ടുള്ള തിരുമാറിടങ്ങളും ശംഖുപോലെ മനോഹരങ്ങളായ ഗളങ്ങളും ശക്തിസീമകളും മന്മഥഗജത്തിൻെറ തുമ്പിക്കൈയ്ക്കു തുല്യങ്ങളുമായ ഭുജങ്ങളും മനോഹരങ്ങാം തന്നെയാണ്. ഇടതുകരങ്ങളിൽ വഹിക്കുന്ന പുഷ്പങ്ങളോടുകൂടിയവരാണ് അവരിരുവരും. ഈ രണ്ടുപേരിൽവെച്ചു കൂടുതൽ ആകർഷണീയൻ ശ്യാമളവർണ്ണം ധരിക്കുന്ന കുമാരനാണ്.

ദോ: കേഹരി കടി പട പീത ധര സുഷമാ സീല
                                                            നിധാന
     ദേഖി ഭാനുകുല ഭൂഷനഹി ബിസരാ സഖിൻഹ
                                                            അപാന

കേസരി കടി=കേസരിയുടേതുപോലുള്ള അരക്കെട്ടിൽ, പീത പട ധര=മഞ്ഞപ്പട്ടു ചാർത്തിയിട്ടുള്ളവനും, സുഷമാ സീല നിധാന=ദൃുതിയുടേയും സൗശീല്യത്തിൻേറയും സ്ഥാനവുമായ, മനുകുല ഭൂഷനഹി=മനുവംശാലങ്കാരത്തെ, ദേഖി സഖിൻഹ=കണ്ടിട്ട് സഖിമാർ, അപാന ബിസരാ=സ്വയം വിസ്മൃതരായി ഭവിച്ചു.

സിംഹത്തിൻെറ കടീതടംപോലുള്ള അരക്കെട്ടിൽ മഞ്ഞപ്പട്ടുചാർത്തിയവനും ദൃുതിയുടേയും ശീലത്തിൻേറയും ആസ്ഥാനവുമായ മനുവംശാലങ്കാരത്തെ വീക്ഷിച്ചു സഖിമാർ, അവരെത്തന്നെ മറന്നു.

ചൗ: ധരി ധീരജ ഏക ആലീ സയാനീ സീതാ സന
                                              ബോലീ ഗഹിപാനീ
     ബഹുരി ഗൗരി കര ധ്യാന കരേഹൂ ഭൂപ കിസോര
                                              ദേഖി കിന ലേഹൂ

ധീരജ ധരീ=ധൈര്യം അവലംബിച്ച്, സയാനീ ഏക ആലീ= ചതുരയായ ഒരു തോഴി, പാനീ ഗഹി സീതാ സന=കൈപിടി ച്ചുകൊണ്ടു് സീതയോടു്, ബോലീ=(ഇങ്ങനെ) പറഞ്ഞു:—, ഗൗരി കര ധ്യാന=ഗൗരീധ്യാനം, ബഹുരി കരേഹു=ഇനിയും നടത്താൻ പററും, ഭൂപ കിസോര=രാജകുമാരന്മാരെ, കി ദേഖിന ലേഹു= എന്താണു് നോക്കാത്തതു്?

പ്രഗത്ഭയായ ഒരു സഖി, സധീരം, സീതയുടെ കരങ്ങഠം ഗ്രഹിച്ച് ഇങ്ങനെ അറിയിച്ചു:—'സീതേ, ഗിരിജയെ ധ്യാനി ക്കാൻ ഇനിയും ഉണ്ടു് അവസരം. നീ എന്താണു് ഈ രാജകുമാര ന്മാരെ നോക്കാത്തതു്. [ഈ അവസരം ഇനികിട്ടി എന്നുവരിക യില്ല. ഉദ്യാനത്തിൽനിന്നു കുമാരന്മാർ പോകുന്നതിനുമുമ്പു് അ വരെ കണ്ണുനിറയെ കണ്ടുകൊള്ളുക എന്നു ഭാവം.]

സകുചി സീയ തബ നയന ഉഘാരേ സനമുഖ
ദോഉ രഘുസിംഹ നിഹാരേ
നഖ സിഖ ദേഖി രാമ കൈ സോഭാ സമിരി
പിതാ പന മന അതി ഛോഭാ

തബ സകുചി=ആ അവസരത്തിൽ സങ്കുചിതയായി, സീയ നയ ന ഉഘാരേ=കണ്ണുകഠം തുറന്നു്, ദോഉ രഘുസിംഹ=രണ്ടു രഘുസിം ഹങ്ങളേയും, സനമുഖ നിഹാരേ=അഭിമുഖമായി നോക്കി, രാമ കൈ നഖ സിഖ സോഭാ ദേഖി=ശ്രീരാമൻെറ ആപാദചൂഡകാ ന്തി വീക്ഷിച്ച്, പിതാ പന സുമിരി=പിതാവിൻെറ പ്രതിജ്ഞ യോർത്തു്, മന അതി ഛോഭാ=(സീതയുടെ)മനസ്സു വിക്ഷുബ്ദ്ധമായി.

അവഠം, ആ അവസരത്തിൽ, കണ്ണുതുറന്നു രാമലക്ഷ്മണന്മാരെ നേരിട്ടുനോക്കി. ശ്രീരാമചന്ദ്രൻെറ ആപാദചൂഡകാന്തികണ്ടു് സീത മുഗ്ദ്ധയായിതീൎന്നു. മാത്രമല്ല സ്വയംവരവിഷയത്തിൽ സ്വ പിതാവായ ജനകൻ കൈക്കൊണ്ട പ്രതിജ്ഞയോർത്തു് അവളുടെ ഹൃദയം വിക്ഷുബ്ദ്ധവുമായി. [ഇവിടെ സീതക്കുണ്ടായ അഭിനിവേ ശത്തിനും പിതാവിൻെറ പ്രതിജ്ഞയോർത്തുണ്ടായ വിക്ഷുബ്ദ്ധതക്കും

എന്താണൊരു പൊരുത്തമെന്നൊരാശങ്കയുണ്ടാകാം. അങ്ങനെ ഒന്നുണ്ടാകുന്നതു സ്വാഭാവികവുമാണ്. സീതയ്ക്കു രാമൻ സ്വപ്രാണനാഥനാകണമെന്നതു അങ്ങേ അററത്തെ അഭിലാഷമാണ്. ആ അഭിലാഷം നിറവേറുന്നതിനു് പിതാവിന്റെ വീരപരീക്ഷാനിശ്ചയം പ്രതിബന്ധമാവുകയില്ലേ എന്നാണവളുടെ ഭീതി. ശൈവചാപം പ്രയോഗിക്കാനുള്ള കഴിവു് കുട്ടിപ്രായം ഇനിയും കഴിഞ്ഞിട്ടില്ലാത്ത രാമനുണ്ടോ എന്നു സീത ശങ്കിക്കുന്നതിൽ തെററില്ല. ഇങ്ങനെ ഒരു പ്രതിജ്ഞയില്ലെങ്കിൽ തനിക്കു രാമനെ വരിക്കുവാൻ വിഷമമില്ലെന്നൊരു ബോധവും സീതയ്ക്കുണ്ടായി.]

പരബസ സഖിൻഹ ലഖീ ജബ സീതാ ഭഏ
ഗഹരു സബ കഹഹിം സഭീതാ
പുനി ആഉബ ഏഹി ബിരിആം കാലീ അസ
കഹി മന ബിഹംസീ ഏക ആലീ

സഖിൻഹ സബ=സഖിമാർ എല്ലാവരും, സീതാ പരബസ ലഖീ ജബ=സീതയെ പരവശയായി കണ്ടപ്പോൾ, ഗഹരു ഭഏ=(മടങ്ങിപ്പോകാനുള്ള) നേരമായിക്കഴിഞ്ഞു എന്നു്, സഭീതാ കഹഹിം=ഭീതമാരായി പറഞ്ഞു. കാലീ ഏഹി ബിരിആം=നാളെ ഈ സമയത്തു്, പുനി ആഉബ=വീണ്ടും വരാം, അസ കഹി ഏക ആലീ=എന്നിപ്രകാരം പറഞ്ഞു് ഒരു തോഴി, മന ബിഹംസീ=മനസ്സുകൊണ്ടു് ചിരിച്ചു.

സീത പ്രേമപരവശയായിരിക്കുന്നു എന്നറിഞ്ഞ സഖിമാരെല്ലാവരും, അവളുടെ ശ്രദ്ധ മറെറാന്നിലേക്കാകർഷിക്കാൻവേണ്ടി 'സീതേ, നമുക്കു മടങ്ങിപ്പോകാൻ സമയമായിരിക്കുന്നു എന്നു ഭയത്തോടെ പറഞ്ഞു.' 'നാളെ ഈ സമയത്തു് നമുക്കിവിടെ വീണ്ടും വരാം' എന്നിപ്രകാരം പറഞ്ഞു സഖിമാരിൽ ഒരുവൾ മനസ്സുകൊണ്ടു ചിരിച്ചു.

ഗൂഢ ഗിരാ സുനി സിയ സകുചാനീ ഭഏഉ
ബിലംബ മാതു ഭയ മാനീ

ധരി ബഡി ധീര രാമ ഉര ആനേ ഫിരി അപ-
നപൗ പിതു ബസ ജാനേ

ഗൂഢ ഗിരാ സുനി=സഖിയുടെ ഈ നിഗൂഢവാക്കുകേട്ട്, സിയ സകുചാനീ=സീത ലജ്ജിതയായി, ബിലംബ ഭയ്യഉ=സമയം വൈകിയതിനാൽ, മാതു ഭയ മാനീ=അമ്മ (എന്തുപറയുമോ എന്ന) ഭയവും ഉണ്ടായി, ബഡി ധീര ധരി=ഏററവും ധൈര്യം അവലംബിച്ച്, രാമ ഉര ആനേ=രാമനെ ഹൃദയത്തിൽ ആനയിച്ച്, അപനപൗ=തൻെറ ഭാസുരഭാവി അഥവാ തൻെറ മാനം, പിതുബസ ജാനേ=പിതാവിന്നധീനമെന്നറിഞ്ഞു്, ഫിരി=(മന്ദിരത്തിലേക്ക) അവാം മടങ്ങി.

'നാളെ ഈ നേരത്തു് ഇനിയും ഇവിടെ വരാം; ഗൗരീധ്യാനത്തിന്നു് ഇനിയുമുണ്ടു് അവസരം' എന്നിങ്ങനേയുള്ള സഖിമാരുടെ ഗൂഢഭാഷണം സീതയെ ലജ്ജാധീനയാക്കി. നേരം വൈകിയതുകൊണ്ടു് മാതാവെന്തുപറയുമോ എന്ന ഭീതിയും അവാംക്കുണ്ടു്. ഏതായാലും അവാം ധൈര്യം കൈവെടിയാതെ ശ്രീരാമനെ ഹൃദയത്തിൽ പ്രതിഷ്ഠിച്ചും പിതാവിന്നധീനമാണു് തൻെറ ഭാവി എന്നു സങ്കല്പിച്ചും സഖിമാരൊന്നിച്ച കൊട്ടാരത്തിലേക്ക മടങ്ങി.

ദോ: ദേഖന മിസ മൃഗ ബിഹംഗ തരു ഫിരഇ
ബഹോരി ബഹോരി
നിരഖി നിരഖി രഘുബീര ഛബി ബാഢഇ
പ്രീതി ന ഥോരി

മൃഗ ബിഹംഗ=മാനുകളേയും പക്ഷികളേയും, തരു=വൃക്ഷങ്ങളേയും, ദേഖനമിസ=കാണാനെന്ന വ്യാജേന, ബഹോരി ബഹോരി=വീണ്ടും വീണ്ടും (സീത), ഫിരഇ=ഉദ്യാനത്തിലേക്കവനു, രഘുബീര ഛബി=ശ്രീരാമൻെറ ശോഭ, നിരഖി നിരഖി=കണ്ടുകണ്ടു്, പ്രീതി ഥോരി ന ബാഢഇ=(സീതക്കു്) സന്തോഷം കുറച്ചൊന്നുമല്ല വർദ്ധിച്ചതു്.

ഹരിണങ്ങളേയും വിഹംഗങ്ങളേയും വൃക്ഷങ്ങളേയും കാണാനെന്ന വ്യാജേന സീത കൂടകളുടെ രാജോദ്യാനത്തിലേക്കുവന്നു. ശ്രീരാമൻെറ ശോഭ വീക്ഷിച്ചുവീക്ഷിച്ചു സീതയ്ക്കു പ്രീതി അത്യധികം വദ്ധിച്ചു.

ജാനീ കഠിന സിവ ചാപ ബിസൂരതി ചലീ രാഖി
ഉര സ്യാമല മൂരതി
പ്രഭു ജബ ജാത ജാനകീ ജാനീ സുഖ സനേഹ
സോഭാ ഗുന ഖാനീ

സിവ ചാപ കഠിന=ശൈവചാപം കഠിനമാണ്, ജാനി=എന്നറിഞ്ഞു്, ബിസൂരതി=ദുഃഖിതയായ (സീത), ഉര സ്യാമല മൂരതി= മനസ്സിൽ, ശ്യാമളമൂത്തിയായ രാമനെ, രാഖി ചലീ=പ്രതിഷ്ഠിച്ചു കൊണ്ടു നടന്നു, ജാനകീ ജാത ജബ=അങ്ങനെ സീത മടങ്ങിപ്പോകുമ്പോൾ, പ്രഭു=രാമൻ (അവളെ), സുഖ സനേഹ സോഭാ=സുഖത്തിൻേറയും സ്നേഹത്തിൻേറയും ശോഭയുടേയും, ഗുന ഖാനീ ജാനീ=ഗുണങ്ങളുടേയും ആകരമെന്നു മനസ്സിലാക്കി.

ശൈവചാപം വളരെ കനംകൂടിയതാണെന്നറിഞ്ഞു സീതയ്ക്കു ദുഃഖമുണ്ടായി. അവൾ ശ്യാമളമൂത്തിയായ രാമനെ ധ്യാനിച്ചു കൊണ്ടു് രാജമന്ദിരത്തിലേക്കു മടങ്ങി. അങ്ങനെ മടങ്ങുന്ന അവളെ സുഖസ്നേഹശോഭകളുടേയും ഗുണങ്ങളുടേയും ആകരമെന്നു രാമൻ മനസ്സിലാക്കി.

പരമ പ്രേമ മയ മൃദു മസി കീൻഹീ ചാരു ചിത്ത
ഭീതി ലിഖി ലീൻഹീ
ഗഈ ഭവാനീ ഭവന ബഹോരീ ബന്ദി ചരന
ബോലീ കര ജോരീ

പരമ പ്രേമ മയ=പരമപ്രേമമയമായ, മൃദുമസി കീൻസീ=മൃദുമഷിയുണ്ടാക്കി (രാമൻ) തൻെറ, ചിത്ത ഭീതി=ചിത്തമാകുന്ന ഭിത്തിയിൽ (സീതയുടെ), ചാരു ലിഖി ലീൻഹീ=മനോഹരമായൊരു ചിത്രം വരച്ചു, ബഹോരി ഭവാനീ ഭവന=പിന്നെയും പാവ്വതീ

ക്ഷേത്രത്തിലേക്ക്, ഗഇൗ കര ജോരീ=ചെനു് കൈകൂപ്പി, ചരന ബന്ദി=(പാൎവ്വതീ) പാദങ്ങളിൽ വന്ദിച്ചു്, ബോലീ=ഇപ്രകാരം ഉണൎത്തിച്ചു.

പരമപ്രേമമയവും മൃദുലവുമായ ചായം ഉണ്ടാക്കി, ആ ചായം ഉപയോഗിച്ചു സീതയുടെ മനോഹരരൂപം രാമൻ തന്റെ ചിത്തമാകുന്ന ഭിത്തിയിൽവരച്ചു. സീത, വീണ്ടും പാൎവ്വതീക്ഷേത്രത്തിൽചെന്നു കൈകൂപ്പി ദേവീപാദങ്ങൾ വന്ദിച്ചു ഇങ്ങനെ ഉണൎത്തിച്ചു: —

ജയ ജയ ഗിരിബര രാജ കിസോരീ ജയ മഹേസ
മുഖ ചന്ദ ചകോരീ
ജയ ഗജ ബദന ഷഡാനന മാതാ ജഗത ജനനീ
ദാമിനി ദ്യുതി ഗാതാ

ഗിരിബര രാജ കിസോരീ=ഹേ പൎവ്വതരാജപുത്രി, അവിടുന്നു്, ജയ ജയ=ജയിച്ചാലും, ജയിച്ചാലും!, മഹേസ മുഖചന്ദ ചകോരീ ജയ=ശിവന്റെ വദനമാകുന്ന ചന്ദ്രനു ചകോരമായ ദേവി, അവിടുന്നു ജയിച്ചാലും, ഗജബദന ഷഡാനന മാതാ ജയ=ഗണപതിയുടേയും സുബ്രഹ്മണ്യന്റേയും മാതാവേ, അവിടുന്നു ജയിച്ചാലും, ജഗത ജനനി=ഹേ ലോകമാതാവേ, ദാമിനി ദ്യുതി ഗാത=മിന്നൽപ്പിണർപോലെ ഉജ്ജ്വലമായ ഗാത്രത്തോടുകൂടിയവളേ.

നഹിം തവ ആദി മധ്യ അവസാനാ അമിത
പ്രഭാവ ബേദ് നഹിം ജാനാ
ഭവ ഭവ വിഭവ പരാഭവ കാരിനീ ബിസ്വ
ബിമോഹനി സ്വബസ ബിഹാരിനി

തവ=അവിടേയ്ക്കു്, ആദിമധ്യ അവസാനാ നഹിം=ആദിയോ മധ്യമോ അന്ത്യമോ ഇല്ല, അമിത പ്രഭാവ=അവിടത്തെ അമിത പ്രഭാവം, ബേദ നഹിം ജാനാ=വേദങ്ങൾക്കും അറിഞ്ഞുകൂടാ, ഭവ ഭവ വിഭവ=പ്രപഞ്ചത്തിന്റെ ഉൽപത്തിയ്ക്കും സ്ഥിതിയ്ക്കും, പരാഭവ കാരിനി=നാശത്തിനും കാരണഭൂതയും, ബിസ്വ ബിമോ

ഹനി=വിശ്വമോഹിനിയും, സ്വബസബിഹാരിനി=സ്വച്ഛന്ദ വിഹാരിണിയുമാണ് അവിടന്നു്.

ഹേ ലോകജനനി, അവിടേക്കു ആദിയും ഇല്ല, അന്ത്യവുമില്ല, മദ്ധ്യവും ഇല്ല. അവിടത്തെ പ്രഭാവം വേദങ്ങളും അറിഞ്ഞിട്ടില്ല. ലോകസൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കു കാരണഭൂതയും വിശ്വമോഹിനിയും, പർവ്വതകുമാരിയും, വേദങ്ങൾക്കുകൂടി അറിയാനിടവരാത്ത അമിതപ്രഭാവത്തോടുകൂടിയവളും വിശ്വമോഹിനിയും സ്വച്ഛന്ദവിഹാരിണിയുമാണ് അവിട്ടന്നു്. ശിവൻെറ മുഖമാകുന്ന ചന്ദ്രനു ചകോരവും ഗണപതി സുബ്രഹ്മണ്യന്മാരുടെ മാതാവും, ലോകജനനിയും ഉജ്ജ്വലിക്കുന്ന ഗാത്രത്തോടുകൂടിയവളുമാണ് അവിടന്നു്.

ദോ: പതിദേവതാ സുതീയമഹം മാതു പ്രഥമ തവ
രേഖ
മഹിമാ അമിത ന സകഹിം കഹി സഹസ
സാരദാ സേഖ

മാതു=അല്ലയോ അമ്മേ, പതിദേവതാ സുതീയമഹാ=പതിദേവതമാരായ സ്ത്രീകളിൽ, തവ രേഖാ പ്രഥമ=അവിടേക്കുള്ള സ്ഥാനം അദ്വിതീയമാണ്, അമിത മഹിമാ=അവിടത്തെ അമിതമായ മഹാത്മ്യം, സഹസ സാരദാ സേഖ=ആയിരം സരസ്വതിമാക്കും ആദിശേഷന്മാക്കും, കഹി ന സകഹിം=വർണ്ണിക്കുക സാദ്ധ്യമല്ല.

അല്ലയോ മാതാവേ, പതിവ്രതാരത്നങ്ങളിൽ അഗ്രഗണ്യയാണവിട്ടന്നു്. അവിടത്തെ അമിതമായ മാഹാത്മ്യം പരസഹസ്രം വാഗ്ദേവതമാക്കും ആദിശേഷന്മാക്കും വർണ്ണിക്കുക സാദ്ധ്യമല്ല.

ചൗ: സേവത തോഹി സുലഭ ഫല ചാരീ ബരദായിനി
ത്രിപുരാരി പിയാരീ
ദേബി പൂജി പദകമല തുംഹാരേ സുര നര മുനി
സബ ഹോഹിം സുഖാരേ

തോഹി സേവത=ഭവതിയെ ഭജിക്കുകനിമിത്തംകൊണ്ടു്, ചാരീ ഫല സുലഭ=നാലു പുരുഷാർത്ഥങ്ങളും സുലഭമാണു്, ബരദായിനി=(എന്തുകൊണ്ടെന്നാൽ അവിടുന്നു്) വരദായിനിയും, ത്രിപുരാരി പിയാരീ=ത്രിപുരാന്തകനായ ശിവന്റെ പ്രാണപ്രിയയുമാണു്, ദേബി=അല്ലയോ ദേവി, തുംഹാരേ പദകമല പൂജി=അവിടത്തെ തൃപ്പാദകമലങ്ങളെ പൂജിച്ചു്, സുര നര മുനി സബ=സുരന്മാരും നരന്മാരും മുനിമാരുമെല്ലാം, സുഖാരേ ഹോഹിം=സുഖികളായിത്തീരുന്നു.

ഹേ ലോകമാതാവേ! അവിടത്തെ ഭജിക്കുന്നതുകൊണ്ടു് ധർമ്മവും അർത്ഥവും കാമവും മോക്ഷവും സുലഭങ്ങളാണു്. എന്തുകൊണ്ടെന്നാൽ അവിടുന്നു വരദായിനിയും ശ്രീമഹാദേവന്റെ ഇഷ്ടപ്രാണേശ്വരിയുമാകുന്നു. ഹേ ദേവി, അവിടത്തെ തൃപ്പാദകമലങ്ങളെ പൂജിച്ച ദേവന്മാരും മനുഷ്യരും മുനിമാരും സുഖികളായി ഭവിക്കുന്നു.

മോര മനോരഥ ജാനഹു നീകേ ബസഹു സദാ
ഉര പുര സബഹീകേ
കീൻഹേഉം പ്രഗട ന കാരന തേഹീ അസ
കഹി ചരന ഗഹേ ബൈദേഹീ

സബഹീകേ ഉരപുര=എല്ലാവരുടേയും ഹൃദയമാകുന്ന നഗരത്തിൽ, സദാ ബസഹു=സദാ (അവിടുന്നു്) വസിക്കുന്നു, മോര മനോരഥ=എന്റെ മനോരഥം, നീകേ ജാനഹു=നല്ലപോലെ അവിടുന്നറിയുന്നുണ്ടു്, തേഹീ കാരന=ആ കാരണത്താൽത്തന്നെ, പ്രഗട ന കീൻഹേഉം=(എന്റെ മനോരഥം ഞാൻ) പ്രകടമാക്കുന്നില്ല, അസ കഹി=ഇങ്ങനെ ഉണർത്തി, ബൈദേഹീ ചരന ഗഹേ=സീതാദേവി, ഗിരിജയുടെ പാദങ്ങളെ ഗ്രഹിച്ചു.

സകല ചരാചരാന്തര്യാമിയാണു് അമ്മ. ഞാനെന്താണു് അഭിലഷിക്കുന്നതെന്നു അവിടേക്കു നല്ലപോലെ അറിയുകയും ചെയ്യാം. ആ സ്ഥിതിക്കു ഞാൻ എന്റെ അഭിലാഷം സ്പഷ്ടമാക്കേ

ണ്ടതില്ല.' ഇത്രയും പറഞ്ഞു വിദേഹരാജപുത്രിയായ സീതാദേവി, പാർവ്വതീദേവിയുടെ കാൽ പിടിച്ചു.

ബിനയ പ്രേമ ബസ ഭഈ ഭവാനീ ഖസീ മാല
മൂരതി മുസുകാനീ
സാദര സിയ പ്രസാദ സിര ധരേഊ ബോലി ഗൗരി
ഹരഷു ഉര ഭരേഊ

ഭവാനീ=ശ്രീ പാർവ്വതീദേവി, ബിനയ പ്രേമ ബസ ഭഈ=വിനയ പ്രേമങ്ങൾക്ക വശഗയായി ഭവിച്ചു, മാല ഖസീ=ദേവിയുടെ കഴുത്തിൽനിന്നു മാല്യം ഊൎന്നുവീണു, മൂരതി മുസുകാനീ=ദേവിയുടെ പ്രതിമ പുഞ്ചിരിതൂകി, സിയ പ്രസാദ സാദര=സീതാദേവി (ആ) പ്രസാദത്തെ ആദരപൂർവ്വം, സിര ധരേഊ=ശിരസ്സിലണിഞ്ഞു, ഉര ഭരേഊ ഹരഷു ഗൗരി ബോലി=മനസ്സു നിറഞ്ഞ സന്തോഷത്തോടേ ഗിരിജ ഇപ്രകാരം പറഞ്ഞു.

സീതയുടെ നിവേദനം, ഗിരിജയെ വിനീതയും പ്രീതയുമാക്കി. ദേവീവിഗ്രഹത്തിൽനിന്നു് മാല്യം ഊൎന്നുവീഴുകയും വിഗ്രഹം പുഞ്ചിരിതൂകുകയും ചെയ്തു. ആ മാല്യപ്രസാദം സീത ഭക്തിപുരസ്സരം എടുത്തു ശിരസ്സിൽ ചാർത്തി. ഗിരിജാദേവി ഉള്ള നിറഞ്ഞ സന്തോഷത്തോടെ ഇപ്രകാരം അരുളിച്ചെയ്തു:—

സുനു സിയ സത്യ അസീസ ഹമാരീ പൂജിഹി മന
കാമനാ തുംഹാരീ
നാരദ ബചന സദാ സുചി സംചാ സോ ബര
മിലിഹി ജാഹി മന രാചാ

സിയ="ഹേ സീതേ, ഹമാരീ=എന്റെ, സത്യ അസീസ സുനു=സത്യമായ ആശിസ്സു കേൾക്ക, തുംഹാരീ=നിന്റെ, മന കാമനാ=മനസ്സിലെ ആഗ്രഹം, പൂജിഹി=നിറവേറും, നാരദ ബചന സദാ=നാരദന്റെ വാക്കുകൾ എന്നും, സാചാ സുചി=സത്യവും പവിത്രവുമാണു്, ജാഹി മന രാചാ=ആരെ നീ മനസാ വരിച്ചിട്ടുണ്ടോ, സോ ബര മിലിഹി=ആ വരനെ നിനക്കു ലഭിക്കും.

സീതേ, നിൻെറ അഭിലാഷം നിറവേറുമെന്നു ഞാൻ നിനക്കു ആശീവ്വാദം നൽകുന്നു. നാരദൻെറ വാക്കുകൾ എന്നു കാലത്തും പരിശുദ്ധങ്ങളും യഥാത്ഥങ്ങളുമാണു്. നിൻെറ മനസ്സു ആരിൽ പതിഞ്ഞിട്ടുണ്ടോ ആ വരനെത്തന്നെ നിനക്കു ലഭിക്കും.

ഛം: മന ജാഹിം രചേഉ മിലിഹി സോ ബര സഹജ
സുന്ദര സാംവരോ
കരുനാ നിധാന സുജാന സീലു സനേഹു ജാനത
രാവരോ
ഏഹി ഭാംതി ഗൗരി അസീസ സുനി സിയ
സഹിത ഹിയം ഹരഷീം അലി
തുലസീ ഭവാനിഹി പൂജി പുനി പുനി മുദിത മന
മന്ദിര ചലീ

മന ജാഹിം രചേഉ=(നിൻെറ) മനസ്സു ആരിൽ ഊന്നിയോ, സഹജ സുന്ദര സാംവരോ = സഹജസുന്ദരനും ശ്യാമളനുമായ, സോ ബര മിലിഹി=ആ വരനെ നിനക്കു ലഭിക്കും, കരുനാ നിധാന സുജാന=കരുണാനിധിയും ജ്ഞാനിയുമായ രാമൻ, രാവരോ സീല സനേഹു=നിൻെറ സൗശീല്യസ്നേഹങ്ങൾ, ജാനത=ഗ്രഹിച്ചിട്ടുണ്ടു്, ഏഹി ഭാംതി ഗൗരി അസീസ=ഇപ്രകാരമുള്ള പാവ്വതിയുടെ ആശിസ്സു്, സുനി അലീ സഹിത=ശ്രവിച്ചു് ആളിമാരോടുകൂടിയ, സിയ ഹിയം ഹരഷിത=സീതയുടെ ഹൃദയം സന്തുഷ്ടമായി, തുലസീ പുനി പുനി=തുളസീദാസൻ പറയുന്നു, വീണ്ടും വീണ്ടും സീത, ഭവാനിഹി പൂജി=പാവ്വതിയെ പൂജിച്ചു്, മുദിത മന മന്ദിര ചലീ=സന്തുഷ്ടഹൃദയത്തോടെ കൊട്ടാരത്തിലേക്കു പോയി.

സീതേ, ഏതൊരുവനിൽ നിൻെറ മനസ്സു പതിഞ്ഞുവോ, പ്രകൃത്യാ സുന്ദരനും ശ്യാമളനുമായ ആ വരനെ നിനക്കു ലഭിക്കും. നിൻെറ പ്രേമത്തേയും സൗശീല്യത്തേയും ഗ്രഹിച്ചിട്ടുള്ളവനാണു് രാമൻ! ഗിരിജയുടെ ഏതാദൃശങ്ങളായ ആശിസ്സുകൾ കേട്ടു്

സീതക്കം സഖിമാക്കും ആനന്ദമുണ്ടായി. അനന്തരം സീത പാൎവ്വതീദേവിയെ പൂജിച്ച സസന്തോഷം രാജോദ്യാനത്തിൽനിന്നു അരമനയിലേക്ക പുറപ്പെട്ടു.

സോ: ജാനി ഗൗരി അനുകൂല സിയ ഹിയ ഹരഷു ന
ജാഇ കഹി
മഞ്ജുല മംഗല മൂല ബാമ അംഗ ഫരകന ലഗേ

ഗൗരി അനുകൂല ജാനി=ശ്രീപാൎവ്വതി അനുകൂലയാണെന്നറിഞ്ഞു്, സിയ ഹിയ ഹരഷു=സീതയ്ക്കു ഹൃദയത്തിലുണ്ടായ ഹൎഷം, കഹി ന ജാഇ=അവൎണ്ണ്യമാണു്, മഞ്ജുല ബാമ അംഗ=മനോഹരമായ ഇടതുഭാഗം, മംഗല മൂല=ശുഭസൂചകമായി, ഫരകന ലഗേ=തുടിക്കാൻ തുടങ്ങി.

തന്നിൽ പാൎവ്വതി അനുകൂലയാണെന്നു ഗ്രഹിച്ച സീത വൎണ്ണിക്കാനാവാത്ത സന്തോഷത്തിനു വിധേയയായിത്തീൎന്നു. ശുഭസൂചകമായി സീതയുടെ വാമഭാഗം സ്പന്ദിച്ചു.

ഹൃദയം സരാഹത സീയ ലോനാഈ ഗുരു സമീപ
ഗവനേ ദോഉ ഭാഈ
രാമ കഹാ സബ കൗസിക പാഹീം സരല സുഭാവ
ഛുഅത ഛല നാഹീം

സീയ ലോനാഈ=സീതയുടെ ലാവണ്യം, ഹൃദയം സരാഹത=മനസാ ശ്ലാഘിച്ചു്, ദോഉ ഭാഈ ഗുരു സമീപ=ശ്രീരാമനും ലക്ഷ്മണനും ഗുരുസന്നിധിയിൽ, ഗവനേ കൗസിക പാഹീം=ചെന്നു. കൗശികനോടു്, രാമ സബ കഹാ=രാമൻ എല്ലാം ഉണൎത്തിച്ചു, സരല സുഭാവ=സരളപ്രകൃതികൾ, ഛല ഛുഅത നാഹീം=വ്യാജം സ്പൎശിക്കുകയില്ലല്ലൊ.

സീതയുടെ സൗന്ദൎയ്യത്തെ ഹൃദയംകൊണ്ടു വാഴ്ത്തി രാമലക്ഷ്മണന്മാരാകുന്ന രണ്ടു സഹോദരന്മാരും ഗുരുവിനെ സമീപിക്കുകയും സരളപ്രകൃതിയായ രാമൻ എല്ലാ വസ്തുതയും വിശ്വാമിത്രനെ ഗ്രഹിപ്പിക്കുകയും ചെയ്തു.

സുമന പാഇ മുനി പൂജാ കീൻഹീ പുനി അസീസ
ദുഉം ഭാഇൻഹ ദീൻഹീ
സുഫല മനോരഥ ഹോഹിം തുംഹാരേ രാമലഷന
സുനി ഭഏ സുഖാരേ

സുമന പാഇ മുനി=പുഷ്പങ്ങൾ ലഭിച്ച വിശ്വാമിത്രൻ, പൂജാ കീൻഹീ=പൂജ നടത്തി, പുനി ദുഉം ഭാഇൻഹ=അനന്തരം ആ രണ്ടു ഭ്രാതാക്കൾക്കും, അസീസ ദീൻഹീ=ആശിസ്സുകൾ നൽകി:— തുംഹാരേ മനോരഥ='നിങ്ങളുടെ മനോരഥം, സുഫല ഹോഹിം=ഫലിക്കട്ടെ', രാമലഷന സുനി=രാമലക്ഷ്മണന്മാർ ഇതുകേട്ട്, സുഖാരേ ഭഏ=സൗഖ്യാന്വിതരായി ഭവിച്ചു.

രാമലക്ഷ്മണന്മാർ കൊണ്ടുവന്ന പുഷ്പങ്ങൾകൊണ്ട് വിശ്വാമിത്രൻ പൂജകൾ നിർവ്വഹിച്ചതിനുശേഷം 'കുമാരന്മാരേ, നിങ്ങളുടെ അഭിലാഷം ഫലവത്തായിഭവിക്കട്ടെ' എന്നു ആശീർവ്വദിച്ചു. അതുകേട്ടു അവരിരുവരും സുഖികളായിഭവിച്ചു.

കരി ഭോജന മുനിബര ബിഗ്യാനീ ലഗേ കഹന
കഛു കഥാ പുരാനീ
ബിഗത ദിവസ ഗുരു ആയസു പാഈ സന്ധ്യാ
കരന ചലേ ദോഉ ഭാഈ

ബിഗ്യാനീ മുനിബര=വിജ്ഞാനിയായ (വിശ്വാമിത്ര) മഹർഷി, ഭോജന കരി=ഭോജനം കഴിച്ച്, കഛു പുരാനീ കഥാ=ചില പുരാണകഥകൾ, കഹന ലഗേ=പറയാനാരംഭിച്ചു, ദിബസ ബിഗത=പകൽവേള കഴിഞ്ഞപ്പോൾ, ദോഉ ഭാഈ=ആ രണ്ടു സഹോദരന്മാരും, ഗുരു ആയസു പാഈ=ഗുരുവിൻെറ അനുജ്ഞവാങ്ങി, സന്ധ്യാ കരന ചലേ=സന്ധ്യാവന്ദനം ചെയ്യാൻ പുറപ്പെട്ടു.

മാധ്യഹ്നികഭോജനത്തിനുശേഷം മഹാജ്ഞാനിയായ വിശ്വാമിത്രമഹർഷി ചില പുരാണകഥകൾ രാമലക്ഷ്മണന്മാർക്കു പറ

ഞ്ഞുകൊട്ടത്തു. അങ്ങനെ അന്നത്തെ പകൽവേളയും കഴിഞ്ഞു. സന്ധ്യാവേളയായെന്നു കണ്ടു് രാമലക്ഷ്മണന്മാർ കൗശികനോടനു മതിവാങ്ങി സന്ധ്യാവന്ദനത്തിനു പുറപ്പെട്ടു.

പ്രാചീ ദിസി സസി ഉയേഉ സുഹാവാ സിയമുഖ
സരിസ ദേഖി സുഖപാവാ
ബഹുരി ബിചാര കീൻഹി മനമാഹീം സീയ
ബദന സമ ഹിമകര നാഹീം

പ്രാചീ ദിസി സുഹാവാ സസി=കിഴക്കേദിക്കിൽ കോമളചന്ദ്രൻ, ഉയേഉ=ഉദിച്ചു. (ആ ചന്ദ്രനെ), സിയ മുഖ സരിസ ദേഖി=സീതയുടെ മുഖത്തിന്നുതുല്യമായി വീക്ഷിച്ചു് (രാമൻ), സുഖപാവാ= സുഖമനുഭവിച്ചു, ബഹുരി മനമാഹീം=അനന്തരം (തന്റെ) മനസ്സിൽ (ഇപ്രകാരം), ബിചാര കീൻഹി=വിചാരിച്ചു:—

സീതയുടെ മുഖത്തിനു സദൃശമായ കോമളചന്ദ്രബിംബം കിഴക്കേദിക്കിൽ ഉദയംചെയ്തതു കണ്ട രാമൻ സന്തോഷപരവശനായി. അദ്ദേഹം ആ അവസരത്തിൽ ഇപ്രകാരം വിചാരിക്കുകയുംചെയ്തു:—

സീയബദന=സീതയുടെ മുഖം, ഹിമകര സമ നാഹീം=ചന്ദ്രനു സമാനമല്ല.

രാമൻ വിചാരിച്ചു:— സീതയുടെ മുഖത്തെ ചന്ദ്രനോടുപമിക്കുന്നതു ശരിയല്ല. എന്തുകൊണ്ടെന്നാൽ,

ജനമു സിന്ധു പുനി ബന്ധു ബിഷു ദിന മലീന
സകലങ്കു
സിയ മുഖ സമതാ പാവ കിമി ചന്ദു ബാപുരോ രങ്കു

സിന്ധു ജനമു പുനി=സിന്ധുവിൽ ജാതനും മാത്രമല്ല, ബിഷു ബന്ധു=വിഷമാകുന്ന സഹോദരനോടുകൂടിയവനും, ദിന മലീന= പകൽ വേളകളിൽ മലിനനും, സകലങ്കു=കളങ്കത്തോടുകൂടിയവനും ബാപുരോ രങ്കു ചന്ദു=പാവപ്പെട്ടവനും ദീനനുമായ ചന്ദ്രനു

മായി, സിയമുഖ സമതാ=സീതയുടെ മുഖത്തിനു സാദൃശ്യം, കിമി പാവ=എങ്ങനെയുണ്ടാവാൻ?

ജനിച്ചതു കടലിൽ; കൂടെപ്പിറപ്പോ ഹാലാഹലം; പകൽ വേളകളിൽ മലിനൻ, കളങ്കമുള്ളവൻ; പാവപ്പെട്ടവൻ, ദീനൻ ഇങ്ങനെയൊക്കെയിരിക്കുന്ന ചന്ദ്രനുമായി സീതയുടെ മുഖമെങ്ങനെ സാദൃശ്യംവഹിക്കും?

ഘടഇ ബഢഇ ബിരഹിനി ദുഖദാഈ ഗ്രസഇ
രാഹു നിജ സന്ധിഹി പാഈ
കോക സോകപ്രദ പങ്കജ ദ്രോഹീ അവ ഗുനത
ചന്ദ്രമാ തോഹീ

ബഢഇ ഘടഇ=വൃദ്ധിക്ഷയങ്ങളോടുകൂടിയവനും, ബിരഹിനി ദുഖദാഈ=വിരഹിണിമാരെ ദുഃഖിപ്പിക്കുന്നവനും ആയ ചന്ദ്രനെ, നിജ സന്ധിഹി പാഈ=തനിക്കു തഞ്ചംകിട്ടിയാൽ, രാഹു ഗ്രസഇ=രാഹു വിഴുങ്ങുന്നു, കോക സോകപ്രദ=ചക്രവാകിക്കു ദുഃഖമുണ്ടാക്കുന്നവനും പങ്കജ ദ്രോഹി=താമരയെ ദ്രോഹിക്കുന്നവനുമായ, ചന്ദ്രമാ തോഹി=ഹേ, ചന്ദ്രമസ്സേ, അങ്ങയ്ക്കു, ബഹുത അവഗുന=നിരവധി ദുർഗ്ഗുണങ്ങളുണ്ടു്.

ചന്ദ്രനു വൃദ്ധിക്ഷയങ്ങളുണ്ടു്. വിരഹിണിമാക്കും ചക്രവാകിക്കും ചന്ദ്രൻ ശോകപ്രദനാണു്. പലപ്പോഴും രാഹുഗ്രസ്തനാണു്. താമരയെ ദ്രോഹിക്കുന്നവനാണു് ചന്ദ്രൻ. ചുരുക്കത്തിൽ, പല ദുർഗ്ഗുണങ്ങളോടും കൂടിയവനാണു് ചന്ദ്രൻ.

ബൈദേഹീമുഖ പടതര ദീൻഹേ ഹോഇ ദോഷ
ബഡ അനുചിത കീൻഹേ
സിയമുഖ ഛബി ബിധു ബ്യാജ ബഖാനീ ഗുരു-
വഹിം ചലേ നിസാ ബഡി ജാനീ

ബൈദേഹീമുഖ=സീതയുടെ മുഖവുമായി, പടതര ദീൻഹേ അനുചിത കീൻഹേ=(ചന്ദ്രനു) സാദൃശ്യം നൽകുക എന്ന അനുചിതം

ചെയ്യുന്നതു്, ബഡ ദോഷ ഹോഇ=വലിയ ദോഷമായിത്തീരും, ബിധു ബ്യാജ=ചന്ദ്രനെന്ന വ്യാജേന, സിയ മുഖ ഛബി ബഖാനീ=സീതയുടെ മുഖകാന്തി വർണ്ണിച്ചു്, നിസാ ബഡി ജാനീ=രാത്രി വളരെയായെന്നറിഞ്ഞു് (രാമൻ), ഗുരുപഹിം ചലേ=ഗുരുസന്നിധിയിലേക്ക ചെന്നു.

സീതയുടെ മുഖവുമായി ചന്ദ്രനു് ഔപമ്യം കല്പിക്കുക എന്ന അനുചിതകൎമ്മം വലിയൊരു ദോഷംതന്നെയാണു്. സീതയുടെ മുഖകാന്തി, ചന്ദ്രനെന്ന വ്യാജേന വൎണ്ണിച്ചുവൎണ്ണിച്ചു രാത്രി വളരെ പൊയ്ക്കഴിഞ്ഞിരിക്കുന്നുവെന്നു ഗ്രഹിച്ച രാമൻ വേഗം ഗുരുവിനെ സമീപിച്ചു.

കരി മുനിചരന സരോജ പ്രനാമാ ആയസു പാഇ
കീൻഹ ബിസ്രാമാ
ബിഗത നിസാ രഘുനായക ജാഗേ ബന്ധു
ബിലോകി കഹന അസ ലാഗേ

മുനിചരന സരോജ=മുനിയുടെ തൃപ്പാദകമലങ്ങളിൽ, പ്രനാമാ കരി ആയസുപാഇ=പ്രണമിച്ചു് ആജ്ഞവാങ്ങി, ബിസ്രാമ കീൻഹ=രാമലക്ഷ്മണന്മാർ വിശ്രമിച്ചു, നിസാ ബിഗത=രാത്രി അവസാനിച്ചപ്പോഠം, രഘുനായക ജാഗേ=ശ്രീരാമൻ ഉണൎന്നു്, ബന്ധു ബിലോകി=സഹോദരനെ നോക്കി, അസ കഹന ലാഗേ=ഇങ്ങനെ പറയാനാരംഭിച്ചു.

വിശ്വാമിത്രമഹൎഷിയെ പ്രണമിച്ചു അനുജ്ഞവാങ്ങി രാമലക്ഷ്മണന്മാർ വിശ്രമിച്ചു. പ്രഭാതമായപ്പോഠം രാമൻ ഉണൎന്നു സഹോദരനായ ലക്ഷ്മണനെ നോക്കി ഇപ്രകാരം പറയാനാരംഭിച്ചു.

ഉഏഉ അരുന അവലോകഹു താതാ പങ്കജ ലോക
കോക സുഖ ദാതാ
ബോലേ ലഷന ജോരി ജുഗ പാനീ പ്രഭു പ്രഭാവ
സൂചക മൃദുബാനീ

താതാ അവലോകഹു=ഹേ വത്സ, നോക്കു, പങ്കജ ലോക കോക സുഖദാതാ=താമരകൾക്കും ജനങ്ങൾക്കും, ചക്രവാകിക്കും സുഖം നൽകുന്ന, അരുന ഉഎഉ=സൂര്യൻ ഉദിച്ചു, ജുഗ പാനീ ജോരി= രണ്ടുകൈയും കൂപ്പി, പ്രഭു പ്രഭാവ സൂചക=ശ്രീരാമൻെറ പ്രഭാവം സൂചിപ്പിക്കുമാറ, മൃദു ബാനീ=മൃദുവാക്കുകളാൽ, ലഷന ബോലേ= ലക്ഷ്മണൻ ഇങ്ങനെ പറഞ്ഞു: —

വത്സ, ലക്ഷ്മണ, നോക്കു. പങ്കജ ലോകകോക സുഖദാതാവായ അരുണൻ ഉദിച്ചു. ഇതുകേട്ടു ലക്ഷ്മണൻ രണ്ടുകൈയുംകൂപ്പി രാമൻെറ പ്രഭാവം സൂചിപ്പിക്കുമാറ മൃദുവാക്കുകളാൽ ഇപ്രകാരം പറഞ്ഞു: —

ദോ: അരുനോദയം സകുചേ കുമുദ ഉഡഗന ജോതി മലീന
ജിമി തുംഹാര ആഗമന സുനി ഭഏ നൃപതി ബലഹീന

അരുനോദയം=അരുണൻ പ്രത്യക്ഷനായപ്പോൾ, കുമുദ സകുചേ= ആമ്പലുകൾ സങ്കോചാവസ്ഥയിലായി, ഉഡഗന ജോതി=നക്ഷത്രസമൂഹത്തിൻെറ പ്രകാശം, മലീന=മങ്ങി, തുംഹാര ആഗമന സുനി=അങ്ങയുടെ വരവുകേട്ടിട്ട്, നൃപതി=രാജാക്കന്മാർ, ബല ഹീന ഭഏ ജിമി=ബലഹീനരായിത്തീർന്നിരിക്കുന്നതെപ്രകാരമോ അപ്രകാരം.

അങ്ങയുടെ ആഗമനത്തെപ്പററി കേട്ടപ്പോൾ സീതാ സ്വയംവരാൎത്ഥം എത്തിയിട്ടുള്ള രാജാക്കന്മാരെങ്ങനെ ബലഹീനരായി ഭവിച്ചുവോ അതുപോലെ അരുണോദയമായപ്പോൾ ആമ്പൽക്കൂട്ടം കൂമ്പുകയും നക്ഷത്രസമൂഹത്തിൻെറ ദീപ്തി മങ്ങുകയുംചെയ്തു.

ചൗ: നൃപ സബ നഖത കരഹിം ഉംജിയാരീ ടാരീ ന സകഹിം ചാപതമ ഭാരീ
കമല കോക മധുകര ഖഗ നാനാ ഹരഷേ സകല നിസാ അവസാനാ

നഖത ഉംജിയാരീ കൗഹിം=നക്ഷത്രങ്ങൾ പ്രകാശിക്കുന്നുണ്ടെങ്കിലും അതിന്നു്, തമ ടാരി ന സകഹിം=ഇരുട്ടിനെ ദൂരത്താൻ സാധിക്കുന്നില്ലാത്തതുപോലെ, സബ നൃപ=എല്ലാ രാജാക്കന്മാരും (അല്പവും അനല്പവുമായ ബലം പ്രദർശിപ്പിക്കുന്നുണ്ടെങ്കിലും അവർക്ക്), ചാപ ഭാരീ (ന സകഹിം)=ശൈവചാപം പ്രയോഗിക്കാൻ മതിയായ ബലമില്ല, നിസാ അവസാന=രാത്രി അവസാനിക്കുമ്പോൾ, കമല കോക മധുകര=കമലങ്ങളും, കോകങ്ങളും വണ്ടുകളും, നാനാ ഖഗ സബ=പലതരത്തിലുള്ള പക്ഷികളുമെല്ലാം, ഹരഷേ=സന്തോഷിക്കുന്നുവല്ലോ.

ഐസേഹി പ്രഭു സബ ഭഗത തുംഹാരേ ഹോഇ-
ഹഹിം ടൂടേ ധനുഷ സുഖാരേ
ഉയേഉ ഭാനു ബിനു ശ്രമ തമ നാസാ ദുരേ നഖത
ജഗ തേജ പ്രകാസാ

ഐസേഹി പ്രഭു=അതുപോലെതന്നെ ഹേ സ്വാമിൻ, തുംഹാരേ സബ ഭഗത=അങ്ങയുടെ ഭക്തന്മാരെല്ലാം, ധനുഷ ടൂടേ=ചാപം തകരുമ്പോൾ, സുഖാരേ ഹോഇഹഹിം=സുഖികളായിഭവിക്കും, ഭാനു ഉയേഉ=സൂര്യനുദിച്ചു, ബിനു ശ്രമ=നിഷ്പ്രയാസം, തമ നാസാ=ഇരുട്ട നാശിക്കുകയുംചെയ്തു, നഖത ദുരേ=നക്ഷത്രങ്ങൾ മറഞ്ഞു, തേജ ജഗ പ്രകാസാ=സൂര്യതേജസ്സ് ലോകമെങ്ങും പ്രകാശിച്ചു.

നക്ഷത്രങ്ങൾ പ്രകാശിക്കുന്നുണ്ടെങ്കിലും അവയ്ക്കു അന്ധകാരം ദൂരത്താനാവുന്നില്ല. രാജാക്കന്മാർ ധാരാളം ഉണ്ടെങ്കിലും അവർക്ക് ശൈവചാപം ഭഗ്നമാക്കാൻ സാധ്യമല്ല. രാത്രി അവസാനിക്കുമ്പോൾ കമലകോകഭ്രമരഖഗങ്ങളെങ്ങനെ സന്തുഷ്ടി പ്രദർശിക്കുമോ അപ്രകാരം, ശൈവചാപം തകരുമ്പോൾ ഭക്തന്മാർ സന്തുഷ്ടരാകും. സൂര്യനുദിച്ചു; ഇരുട്ടനാശിച്ചു. നക്ഷത്രങ്ങൾ മറഞ്ഞു. സൂര്യതേജസ്സു ലോകമെങ്ങും വ്യാപിക്കുകയും ചെയ്തിരിക്കുന്നു.

രബി നിജ ഉദയ ബ്യാജ രഘുരായാ പ്രബ്ല പ്രതാപ
സബ നൃപൻഹ ദിഖായാ
തവ ഭുജ ബല മഹിമാ ഉദഘാടി പ്രഗടീ ധനു
വിഘടന പരിപാടീ

രഘുരായാ=അല്ലയോ രാമ, നിജ ഉദയ ബ്യാജ രബി=തന്റെ ഉദയമെന്ന വ്യാജേന സൂര്യൻ, സബ നൃപൻഹ=എല്ലാ രാജാക്കന്മാൎക്കും, പ്രബ്ല പ്രതാപ ദിഖായാ=അങ്ങയുടെ പ്രതാപം കാട്ടിക്കൊട്ടത്തിരിക്കുന്നു, തവ ഭുജ ബല മഹിമാ=അങ്ങയുടെ കൈയ്യുക്കിന്റെ മാഹാത്മ്യം, ഉദഘാടി=ഉദ്ഘാടനം ചെയ്യാനാണ്, ധനു ബിഘടന പരിപാടീ=ചാപഭഞ്ജന പരിപാടി.

ഹേ രാമ, സൂൎയ്യോദയമെന്ന വ്യാജേന സൂര്യൻ എല്ലാ രാജാക്കന്മാൎക്കും അങ്ങയുടെ പ്രതാപം കാണിച്ചുകൊടുത്തിരിക്കുന്നു. അങ്ങയുടെ കൈയ്യുക്കിന്റെ മാഹാത്മ്യം ഉദ്ഘാടനം ചെയ്യാനാണ് ചാപഭംഗപരിപാടി ഉണ്ടായിരിക്കുന്നതു്.

ബന്ധു ബചന സുനി പ്രബ്ല മുസുകാനേ ഹോഇ
സുചി സഹജ പുനീത നഹാനേ
നിത്യ ക്രിയാ കരി ഗുരു പഹിം ആഏ ചരന
സരോജ സുഭഗ സിര നാഏ

സഹജ പുനീത=സ്വാഭാവികമായിത്തന്നെ പവിത്രനായ, പ്രബ്ല ബന്ധു ബചന സുനി=ശ്രീരാമദേവൻ സഹോദരന്റെ വാക്കുകൾ കേട്ടു്, മുസുകാനേ=ചിരിക്കുകയും, സുചി ഹോഇ നഹാനേ=ശൗചംകഴിച്ചു സ്നാനംചെയ്യുകയും ചെയ്തു. നിത്യക്രിയാകരി=നിത്യകൎമ്മങ്ങൾ നിൎവ്വഹിച്ചു്, ഗുരുപഹിം ആഏ=ഗുരുസന്നിധിയിൽ ചെന്നു്, സുഭഗ ചരന സരോജ=സുന്ദരങ്ങളായ തൃപ്പാദകമലങ്ങളിൽ, സിര നാഏ=നമിക്കുകയും ചെയ്തു.

സ്വാഭാവികമായിത്തന്നെ പവിത്രനായ രാമൻ സഹോദരന്റെ വാക്കുകൾകേട്ടു പുഞ്ചിരിതൂകി. അനന്തരം ശൗചം, സ്നാനം,

സന്ധ്യാവന്ദനം എന്നിവ നിവ്വ്ഹിച്ച ഗുരുസവിധത്തിലെത്തി ഗുരുവിൻെറ മനോഹരപാദപത്മങ്ങളിൽ പ്രണമിച്ചു.

സതാനന്ദ തബ ജനക ബോലാഏ കൗസിക മുനി
പഹിം തുരത പഠാഏ
ജനക ബിനയ തിൻഹ ആനി സുനാഈ ഹരഷേ
ബോലി ലിഏ ദോഉ ഭാഈ

തബ ജനക=ആ അവസരത്തിൽ ജനകമഹാരാജാവു്, സതാനന്ദ ബോലാഏ=ശതാനന്ദനെ ക്ഷണിച്ചുവരുത്തി, കൗസികമുനി പാഹിം=വിശ്വാമിത്രസന്നിധിയിലേക്കു്, തുരത പഠാഏ=വേഗം അയച്ചു. ജനക ബിനയ=ജനകൻെറ അഭ്യൎത്ഥന, തിൻഹ ആനി സുനാഈ=ശതാനന്ദൻ ചെന്നു് കൗശികനെ കേൾപ്പിച്ചു, ഹരഷേ=സന്തുഷ്ടനായ (കൗശികൻ), ദോഉ ഭാഈ=രാമലക്ഷ്മണന്മാരെ, ബോലി ലിഏ=വിളിച്ചുവരുത്തി.

ആ അവസരത്തിൽ ജനകമഹാരാജാവു് ശതാനന്ദൻ വഴി സ്വാഭ്യൎത്ഥനകൗശികനെ ധരിപ്പിച്ചു. അൎത്ഥനകേട്ട സന്തുഷ്ടനായ കൗശികൻ രാമലക്ഷ്മണന്മാരെ വരുത്തി.

ദോ: സതാനന്ദ പദ ബന്ദി പ്രഭു ബൈഠേ ഗുരു
പഹിം ജാഇ
ചലഹു താത മുനി കഹേഉ തബ പഠഏഉ
ജനക ബോലാഇ

സതാനന്ദ പദ ബന്ദി=ശതാനന്ദനെ വണങ്ങി, ജാഇ പ്രഭു=ചെന്നു് ശ്രീരാമൻ, ഗുരു പഹിം ബൈഠേ=ഗുരുസമീപം ഇരുന്നു, തബ മുനി കഹേഉ=അനന്തരം കൗശികൻ പറഞ്ഞു, താത ജനക ബോലാഇ=വത്സ, ജനകരാജാവു് കല്പിക്കുന്നു, പഠഏഉ=കൂട്ടിക്കൊണ്ടുചെല്ലാൻ എന്നു്, ചലഹു=പുറപ്പെടുക.

കൗശികൻെറ ആഹ്വാനം കേട്ട രാമൻ ഗുരുവിനെ സമീപിക്കുകയും അവിടെ ഇരിക്കുന്ന ശതാനന്ദനെ നമസ്കരിച്ചു്

വിശ്വാമിത്രന്റെ സമീപം ഉപവേശിക്കുകയും ചെയ്തു. വിശ്വാമിത്രൻ പറഞ്ഞു:— രാമ, നിങ്ങളെ കൂട്ടിക്കൊണ്ടു ചെല്ലണമെന്നു് എന്നോടു ജനകമഹാരാജാവു് ശതാനന്ദൻ മുഖാന്തരം അഭ്യർത്ഥിച്ചിരിക്കുകയാണു്.

സീയ സ്വയംബര ദേഖിഅ ജാഇ ഈസ കഹി
ധൌം ദേഇ ബഡാഇ
ലഷന കഹാ ജസ ഭാജന സോഇ നാഥ കൃപാ തവ
ജാപര ഹോഇ

ജാഇ സീയ സ്വയംബര ദേഖിഅ=ചെന്നു് സീതാസ്വയംവരം കാണണം, ഈസ കാഹി ബഡാഇ ധൌം ദേഇ=ഈശ്വരൻ ആർക്കാണു് പെരുമ കൊടുക്കുന്നതെന്നറിയാമല്ലോ, ലഷന കഹാ നാഥ = ലക്ഷ്മണൻ പറഞ്ഞു:— സ്വാമിൻ, ജാപര തവ കൃപാ ഹോഇ=ആരിൽ അങ്ങേക്കു കൃപയുണ്ടോ, സോഇ ജസ ഭാജന= അവനാണു് കീർത്തിക്കു പാത്രമായിത്തീരുക.

നമുക്കു കൊട്ടാരത്തിൽ ചെന്നു സീതാസ്വയംവരം കാണണം. ഈശ്വരൻ ആർക്കാണു പെരുമ നൽകുന്നതെന്നു കാണുകയും വേണം. ഇതുകേട്ടു ലക്ഷ്മണൻ പറഞ്ഞു:— 'ഹേ മഹേഷ്, അവിടേക്കു ആരിലാണോ കൃപ അവൻ നിശ്ചയമായും യശസ്സിനു പാത്രമാകും.'

ഹരഷേ മുനി സബ സുനി ബരബാനീ ദീൻഹ
അസീസ സബഹി സുഖമാനീ
പുനി മുനി ബൃന്ദ സമേത കൃപാലാ ദേഖന ചലേ
ധനുഷ മഖ സാലാ

ബരബാനീ സുനി=ലക്ഷ്മണന്റെ ശ്രേഷ്ഠവാണികൾ കേട്ടു, സബ മുനി ഹരഷേ=എല്ലാ മുനിമാരും സന്തുഷ്ടരായി, സബഹി സുഖമാനീ=എല്ലാവരും സുഖാന്വിതരായി, അസീസ ദീൻഹ=ആശിസ്സുകൾ നല്കി, പുനി കൃപാലാ=അനന്തരം ദയാലുവായ രാമൻ

ലക്ഷ്മണനോടും, മുനിബൃന്ദ സമേത=മുനിഗണത്തോടുംകൂടി, ധനുഷ മഖ സാലാ=ചാപയാഗശാല, ദേഖന ചലേ=കാണാൻ നടന്നു.

ലക്ഷ്മണൻെറ വാക്കുകൾകേട്ട മുനിമാരെല്ലാം സന്തുഷ്ടരായി. എല്ലാവരും സുഖികളായി ആശിസ്സുകൾ നല്കി. അനന്തരം ദയാലുവായ രാമൻ വിശ്വാമിത്ര ശതാനന്ദ മുനിമാരോടും ലക്ഷ്മണനോടും മററു മുനിഗണത്തോടുംകൂടി ചാപയാഗശാല കാണാൻ നടന്നു.

രംഗ ഭൂമി ആഏ ദോഉ ഭാഈ അസി സുധി സബ
പുരബാസിൻഹ പാഈ
ചലേ സകല ഗൃഹ കാജ ബിസാരീ ബാല ജൂവാന
ജരഠ നര നാരീ

ദോഉ ഭാഈ=രാമലക്ഷ്മണന്മാർ രണ്ടുപേരും, രംഗ ഭൂമി ആഏ=രംഗഭൂവിൽ വന്നു എന്ന, അസി സുധി പാഈ=ഈ വൃത്താന്തം അറിഞ്ഞു്, സബ പുരബാസിൻഹ=എല്ലാ നഗരവാസികളും, ബാല ജൂവാന ജരഠ=ആബാലവൃദ്ധം, സകല നരനാരീ=സകല സ്ത്രീപുരുഷന്മാരും, ഗൃഹ കാജ ബിസാരീ=ഗൃഹകാര്യങ്ങൾ മറന്നു്, ചലേ=(രാമനെ കാണാൻ) യാത്രയായി.

ശ്രീരാമനും ലക്ഷ്മണനും രംഗഭൂമിയിൽ എത്തിയിരിക്കുന്നു എന്ന വൃത്താന്തം കേട്ട എല്ലാ നഗരവാസികളും അവരുടെ ഗൃഹജോലികൾ മറന്നു് രംഗഭൂമിയിലേക്കു പുറപ്പെട്ടു.

ദേഖീ ജനക ഭിര ഭഇ ഭാരീ സുചി സേവക സബ
ലിഏ ഹങ്കാരീ
തുരത സകല ലോഗൻഹ പഹിം ജാഹു ആസന
ഉചിത ദേഹു സബ കാഹു

ജനക ഭീര ഭാരീ ഭഇ ദേഖി=ജനകമഹാരാജാവു ജനക്കൂട്ടം വളരെയുണ്ടെന്നു് കണ്ടു്, സബ സുചി സേവക ഹങ്കാരീ ലിഏ=എല്ലാ വിശ്വസ്തസേവകരേയും വിളിച്ചു്, സകല ലോഗൻഹ പഹിം

ത്തരത ജാഹ്ഹ=എല്ലാവരേയും വേഗം സമീപിച്ച്, സബ കാഹ്ഹ ഉചിത ആസന=എല്ലാവക്കം സമുചിതാസനങ്ങൾ, ദേഹ=കൊടുക്കുക എന്നിങ്ങനെ കല്പിച്ചു.

രംഗഭൂവിൽ എത്തിയിട്ടുള്ള വമ്പിച്ച പുരുഷാരത്തെ കണ്ടപ്പോൾ ജനകമഹാരാജാവു് വിശ്വസ്തന്മാരായ സേവകന്മാരെ വിളിച്ച് ആഗതക്കെല്ലാം സമുചിതങ്ങളായ ഇരിപ്പിടങ്ങൾ നൽകാൻ കല്പിച്ചു.

ദോ: കഹിം മൃദു ബചന ബിനീത തിൻഹ ബൈഠാരേ
നര നാരി
ഉത്തമ മധ്യമ നീച ലഘു നിജ നിജ ഥല
അനുഹാരി

തിൻഹ ബിനീത മൃദു=ആ സേവകന്മാർ വിനീതങ്ങളും മൃദുലങ്ങളുമായ, ബചന കഹിം=വാക്കുകൾ പറഞ്ഞു്, ഉത്തമ മധ്യമ നീച=ഉത്തമരും മദ്ധ്യമരും നീചരും, ലഘു നര നാരി=നിസ്സാരരുമായ സ്ത്രീകളേയും പുരുഷന്മാരേയും, നിജ നിജ അനുഹാരീ=അവരവക്കു് ഉചിതങ്ങളായ, ഥല ബൈഠാരേ=സ്ഥലങ്ങളിൽ ഇരുത്തി

ജനകമഹാരാജാവിൻെറ നിയോഗം ശിരസാ വഹിച്ച് വിശ്വസ്തരായ ആ സേവകന്മാർ ഉത്തമരും മദ്ധ്യമരും അധമരും നീചരുമായ എല്ലാ സന്ദർശകരേയും അവക്കു ഉചിതങ്ങളായ സ്ഥലങ്ങളിൽ കൊണ്ടുചെന്നു ഇരിപ്പിടങ്ങളിൽ ഇരുത്തി.

ചൗ: രാജ കുംഅര തേഹി അവസര ആഏ, മനഹും
മനോഹര തന ഛാഏ
ഗുന സാഗര നാഗര ബര ബീരാ സുന്ദര
സ്യാമല ഗൗര സരീരാ

തേഹി അവസര=ആ അവസരത്തിൽത്തന്നെ, രാജ കുംഅര ആഏ=രാജകുമാരന്മാരും സന്നിഹിതരായി, തന മനോഹരതാ=അവരുടെ ശരീരങ്ങളെ ആകഷകത്വം, ഛാഏ മനഹും=ആവ

രണം ചെയ്തിരിക്കയാണോ എന്നു തോന്നും, ഗുന സാഗര=ഗുണ സമുദ്രങ്ങളും, നാഗര ബര ബീരാ=പരിഷ്കൃതരും ശ്രേഷ്ഠരും വീരരും ആയ അവർ, സ്യാമല ഗൗര=ശ്യാമളഗൗരവർണ്ണംപൂണ്ട, സുന്ദര സരീരാ=സുന്ദരശരീരന്മാരാണ്.

സേവകന്മാർ ദർശകലോകത്തെ യഥാസ്ഥാനത്തിരുത്തിയ അതേ അവസരത്തിൽത്തന്നെ രാമലക്ഷ്മണന്മാരും അവിടെ എത്തി. അഭൗമകാന്തിയാൽ ആവൃതങ്ങളോ അവരുടെ ശരീരങ്ങളെന്നു തോന്നും. എല്ലാവിധ ഗുണങ്ങളുടേയും കടലുകളാണ് അവർ. പരിഷ്കൃതരും ശ്രേഷ്ഠരും വീരരുമാണ്; ശ്യാമളവർണ്ണവും ഗൗരവർണ്ണവുംകൊണ്ട ശോഭിക്കുന്ന സുന്ദരന്മാരുമാണ് അവർ.

രാജ സമാജ ബിരാജത രുരേ ഉഡുഗനമഹം ജനു
ജുഗ ബിധു പൂരേ
ജിൻഹ കൈ രഹീ ഭാവനാ ജൈസീ പ്രഭു മൂരതി
തിൻഹ ദേഖി തൈസീ

ഉഡുഗനമഹം=നക്ഷത്രസമൂഹത്തിൽ, ജുഗ പൂരേ ബിധു=രണ്ട പൂർണ്ണചന്ദ്രന്മാർ, ജനു=എന്നപോലെ, രാജ സമാജ=രാജാക്കന്മാരുടെ കൂട്ടത്തിൽ, രുരേ ബിരാജത=രണ്ട ഭ്രാതാക്കളും ശോഭിച്ചു, ജിൻഹ കൈ=ആൎക്ക്, ജൈസീ ഭാവനാ=എന്തു ഭാവന, രഹീ തിൻഹ=ഉണ്ടോ അവർ, തൈസീ=ആ വിധംതന്നെ, പ്രഭു മൂരതി ദേഖി=ശ്രീരാമൻെറ രൂപം കണ്ടു.

നക്ഷത്രമണ്ഡലത്തിൽ രണ്ട പൂർണ്ണചന്ദ്രന്മാരെന്നപോലെ രാജസമൂഹത്തിൽ രാമലക്ഷ്മണന്മാർ ശോഭിച്ചു. രാമനെ ആർ എങ്ങനെ ഭാവനംചെയ്തുവോ അങ്ങനെ അവൎക്ക അദ്ദേഹത്തിൻെറ പൂമേനി കാണാൻ കഴിഞ്ഞു.

ദേഖഹിം ഭൂപ മഹാരനധീരാ മനഹും ബീര രസ
ധരേ സരീരാ
ഡരേ കുടില നൃപ പ്രഭുഹി നിഹാരീ മനഹും
ഭയാനക മൂരതി ഭാരീ

ബീര രസ സരീരാ ധരേ=വീരരസം ശരീരമെടുത്തു്, മനഹും ഭൂപ=വന്നവനോ എന്നു തോന്നുമാറു രാമനെ അവിടെ കൂടിയിരുന്ന രാജാക്കന്മാർ, മഹാ രന ധീരാ=മഹാ യുദ്ധധീരനെന്നു, ദേഖഹിം=വീക്ഷിച്ചു, കുടില നൃപ=കുടിലന്മാരായ രാജാക്കന്മാർ, പ്രഭുഹി നിഹാരി=ഭഗവാനെ കണ്ടിട്ടു്, ഭാരീ ഭയാനക മൂരതി=ഏററവും ഭയങ്കരസ്വരൂപനെന്നു, മനഹിം=ഗണിച്ചു്, ഡരേ=ഭയന്നു.

വീരരസം ശരീരമെടുത്തിരിക്കുകയാണോ എന്നു തോന്നുമാറുള്ള രാമനെ രാജാക്കന്മാർ ഏററവും രണധീരനായി വീക്ഷിച്ചു. ദുഷ്ടന്മാരായ രാജാക്കന്മാർ ശ്രീരാമചന്ദ്രനെ കണ്ടു് അതിഭയാവഹനാണദ്ദേഹമെന്നു ഗ്രഹിച്ചു ഭയപ്പെട്ടു.

രഹേ അസുര ഛല ഛോനിപ ബേഖാ തിൻഹ പ്രഭു
പ്രഗട കാല സമ ദേഖാ
പുരബാസിൻഹ ദേഖേ ദോഉ ഭാഈ നര ഭൂഷന
ലോചന സുഖ ദാഈ

ഛല ഛോനിപ ബേഖാ=കൃത്രിമമായി രാജാക്കന്മാരുടെ വേഷം ചമഞ്ഞെത്തിയ, അസുര രഹേ=അസുരന്മാർ ആ കൂട്ടത്തിലുണ്ടു്, തിൻഹ പ്രഭു=അവർ ശ്രീരാമനെ, പ്രഗട കാല സമ=കൺമുമ്പിലുള്ള കാലനു സമമായി, ദേഖാ=കണ്ടു, പുര ബാസിൻഹ=നഗരവാസികൾ, ദോഉ ഭാഈ ദേഖേ=ആ രണ്ടു ഭ്രാതാക്കളേയും കണ്ടതു് ലോചന സുഖദാഈ=നേത്രാനന്ദപ്രദരായിട്ടാണു്.

കൃത്രിമരാജാക്കന്മാരുടെ വേഷത്തിൽ എത്തിയിട്ടുള്ള അസുരന്മാൎക്കു രാമൻ പ്രത്യക്ഷനായ കാലൻപോലെ കാണപ്പെട്ടു. രാമലക്ഷ്മണന്മാരെ നഗരവാസികൾ കണ്ടതു് നേത്രാനന്ദപ്രദരായിട്ടാണു്.

ദോ: നാരി ബിലോകഹിം ഹരഷി ഹിയ നിജ നിജ
രുചി അനുരൂപ
ജനു സോഹത സിംഗാര ധരി മൂരതി പരമ അനൂപ

നാരി=സ്ത്രീകൾ, ഹിയ ഹരിഷി=സന്തുഷ്ടഹൃദയമാരായി, നിജ നിജ രുചി അനുരൂപ=അവരവരുടെ ഹിതത്തിന്നൊത്തവണ്ണം, ബിലോകഹിം=വീക്ഷിച്ചുകൊണ്ടിരുന്നു, സിംഗാര=ശൃംഗാരരസം, പരമ അനൂപ മൂരതി ധരി=അത്യധികം നിരുപമമായ ശരീരം എടുത്തു്, സോഹതജനു=ശോഭിക്കുകയാണോ എന്നു തോന്നും (രാമനെ കണ്ടാൽ).

ചൗ: ബിദുഷൻഹ പ്രഭു ബിരാട മയ ദീസാ ബഹുമുഖ
കര പഗ ലോചന സീസാ
ജനക ജാതി അവലോകഹിം കൈസേ സജന
സഗേ പ്രിയ ലാഗഹിം ജൈസേ

ബിദുഷൻഹ പ്രഭു=വിദ്വാന്മാർക്ക ശ്രീരാമൻ, ബഹു മുഖ കര പഗ= അനേകം മുഖങ്ങളും അനേകം കരചരണങ്ങളും, ലോചന സീസാ=അനേകം നേത്രങ്ങളും ശിരസ്സുകളുമാന്ന, ബിരാടമയ ദീസാ=വിരാൾപുരുഷനെന്നു തോന്നി, ജനക ജാതി=ജനകന്റെ ബന്ധുക്കൾക്ക, സജന സഗേ പ്രിയ=സജ്ജനമായും ബന്ധുവായും പ്രിയനായും, കൈസേ ലാഗഹിം=എങ്ങനെ തോന്നിയോ, ജൈസേ=അങ്ങനെതന്നെ രാമൻ, അവലോകിഹിം=കാണപ്പെട്ടു.

ജ്ഞാനികൾക്ക രാമൻ വിരാൾപുരുഷനായി കാണപ്പെട്ടു. ജനകന്റെ കുടുംബാംഗങ്ങൾക്ക് അവർ ഭാവിച്ചതുപോലെതന്നെ രാമൻ നല്ലവനായും പ്രിയനായും ബന്ധുവായും കാണപ്പെട്ടു.

സഹിത വിദേഹ ബിലോകഹിം രാനീ സിസു സമ
പ്രീതിം ന ജാഇ ബഖാനീ
ജോഗിൻഹ പരമ തത്വമയ ഭാസാ സാന്ത സുദ്ധ
സമ സഹജ പ്രകാസാ

ബിദേഹ സഹിത രാനീ=ജനകനും റാണിമാരും, ന ജാഇ ബഖാനീ പ്രീതി=വർണ്ണിക്കാനാവാത്ത പ്രീതിയോടുകൂടിയവരായി, സിസു സമ=ശിശുക്കൾക്ക തുല്യരായി (രാമലക്ഷ്മണന്മാരെ), ബിലോ

കഹിം=വീക്ഷിച്ച, ജോഗിൻഹ=യോഗിമാർ (രാമനെ), പരമ തത്വമയ=പരമതത്വമയനായും, സുദ്ധ സാന്ത സമ=ശുദ്ധമായ ശാന്തരസത്തിന്നു തുല്യനായും, സഹജ പ്രകാസാ=സ്വാഭാവിക പ്രകാശത്തോടുകൂടിയവനായും, ഭാസാ=വിളങ്ങുന്നവനായി കണ്ടു.

ജനകമഹാരാജാവും റാണിമാരും രാമലക്ഷ്മണന്മാരെ ശിശു നിർവ്വിശേഷം വീക്ഷിച്ചു യോഗിമാർ രാമനെ കണ്ടതു പരമതത്വ മയനും ശുദ്ധമായ ശാന്തരസത്തിന്നു തുല്യനും സ്വാഭാവികപ്രകാശ ത്തോടുകൂടിയവനും ആയിട്ടാണ്.

ഹരി ഭഗതൻഹ ദേഖേ ദോഉ ഭ്രാതാ ഇഷ്ടദേവ
ഇവ സബ സുഖ ദാതാ
രാമഹിം ചിതവ ഭായം ജേഹി സീയാ സോ
സനേഹ മുഖ നാഹിം കഥനീയാ

ഹരി ഭഗതൻഹ=വിഷ്ണുഭക്തന്മാർ, ദോഉ ഭ്രാതാ=രാമലക്ഷ്മണ ന്മാരെ, സബ സുഖ ദാതാ=സമസ്ത സുഖപ്രദരായ, ഇഷ്ടദേവ ഇവ ദേഖേ=ഇഷ്ടദേവതകളെന്നപോലെ കണ്ടു, സീയാ രാമഹിം=സീ താദേവി, രാമനെ, ജേഹി ഭായം=ഏതുഭാവത്തിൽ, ചിതബ= വീക്ഷിച്ചുവോ, സോ സനേഹ=ആ സ്നേഹം, മുഖ=മുഖംകൊണ്ടു (നാവുകൊണ്ട്), നാഹിം കഥനീയാ=വർണ്ണിക്കുക സാധ്യമല്ല.

ഭഗവദ്ഭക്തന്മാർ സമസ്തസുഖപ്രദരായ ഇഷ്ടദേവതമാക്കു തുല്യരായിട്ടാണ് രാമലക്ഷ്മണന്മാരെ കണ്ടതു്. ഏതുഭാവത്തിൽ സീത രാമനെ വീക്ഷിച്ചുവോ ആ സ്നേഹഭാവം വാചാമഗോചരം തന്നെയാണ്.

ഉര അനുഭവതി ന കഹി സക സോഊ കവന
പ്രകാര കഹൈ കബി കോഊ
ഏഹി ബിധി രഹാ ജാഹി ജസ ഭാഊ തേഹിം
തസ ദേഖേഉ കോസല രാഊ

ഉര അനുഭവതി=മനസ്സ് ആ സ്നേഹത്തെ അനുഭവിക്കുന്നുണ്ട്, സോഊ കഹി ന സക=പക്ഷേ അതു വർണ്ണിക്കാനെളുപ്പമല്ല, കോ

ഊ കബി=ആ സ്ഥിതിക്ക ഒരു കവി, കവന പ്രകാര കഹൈ=ഏതുപ്രകാരമാണതു വൎണ്ണിക്കുക!, ജാഹി എഹി ബിധി=ആക്ക് ഇപ്രകാരം, ജസ ഭാഉ തേഹിം=എന്തു ഭാവമുണ്ടായോ അവർ, തസ കോസല രാഉ=അപ്രകാരമുള്ള ഭാവത്തിൽ കോസലരാജാവിനെ, ദേഖേഉ=വീക്ഷിച്ചു.

ഹൃദയത്തിന്നറിയാം ആ സ്നേഹം എപ്രകാരമുള്ളതെന്നു്. പക്ഷേ അതു വൎണ്ണിക്കുക സാധ്യമല്ല. രാമനെ ആർ ഏതുഭാവത്തിൽ പരിഗണിക്കുന്നുവോ അവൎക്ക് ആ ഭാവത്തിൽത്തന്നെ അദ്ദേഹത്തെ വീക്ഷിക്കാൻ കഴിയും.

ദോ॰ രാജത രാജസമാജ മഹം കോസല രാജകിസോര
സുന്ദര സ്യാമല ഗൗര തനു ബിസ്വ ബിലോചന
ചോര

രാജ സമാജ മഹം=രാജാക്കന്മാരുടെ സമിതിയിൽ, കോസല രാജകിസോര=ദശരഥന്റെ പുത്രന്മാർ, രാജത=ശോഭിച്ചു, സുന്ദര സ്യാമല ഗൗര=സുന്ദരങ്ങളും ശ്യാമളഗൗരങ്ങളും ആയ, തനു=ശരീരങ്ങൾ, ബിസ്വ ബിലോചന ചോര=വിശ്വവാസികളുടെ വിലോചനങ്ങൾക്ക സമാകൎഷകങ്ങളുമാണു്.

രാജാക്കന്മാരുടെ കൂട്ടത്തിൽ രാമലക്ഷ്മണന്മാർ പരിശോഭിച്ചു. ശ്യാമളവും ഗൗരവുമായ അവരുടെ മനോഹരഗാത്രങ്ങൾ വിശ്വവിലോചനാകൎഷകങ്ങളായിരുന്നു.

ചൗ: സഹജ മനോഹര മൂരതി ദോഉ കോടി കാമ
ഉപമാ ലഘു സോഉ
സരദ ചന്ദ നിന്ദക മുഖ നീകേ നീരജ നയന
ഭാവതേ ജീകേ

ദോഉ മൂരതി=ആ രണ്ടു മൂൎത്തികളും, സഹജ മനോഹര=പ്രകൃത്യാ ചേതോരമ്യന്മാരും, കോടി കാമ ഉപമാ=കോടി മന്മഥ ഉപമകളെപ്പോലും, സോഉ ലഘു=ആ മനോഹാരിത നിസ്സാരമാക്കുന്നവരു

മാണ്, നീകേ മുഖ=സുന്ദരമുഖങ്ങളാകട്ടേ, സരദ ചന്ദ നിന്ദക=ശരൽകാലചന്ദ്രനെ നിന്ദിക്കുന്നവയാകുന്നു. ജീകേ ഭാവതേ=ഹൃദയഹാരികളാണ് അവരുടെ, നീരജ നയന=കമലസമാനങ്ങളായ നേത്രങ്ങൾ.

പ്രകൃത്യാതന്നെ ചേതോഹരന്മാരാണ് രാമലക്ഷ്മണന്മാർ. കോടി മന്മഥന്മാരോടു അവരെ ഉപമിക്കുന്നതായാൽപോലും ആ ഉപമ അപര്യാപ്തമായിരിക്കുകയേ ഉള്ളു. അവരുടെ മനോഹരമുഖങ്ങളാകട്ടെ ശരച്ചന്ദ്രനെപ്പോലും നിന്ദിക്കുന്നവയാണ്. ഹൃദയഹാരികളാണ് കമലസമാനങ്ങളായ അവരുടെ നേത്രങ്ങൾ.

ചിതവനി ചാരു മാര മദ ഹരനീ ഭാവത ഹൃദയ
ജാത നഹിം ബരനീ
കല കപോല സ്രുതി കുണ്ഡല ലോലാ ചിബുക
അധര സുന്ദര മൃദുബോലാ

മാര മദ ഹരനീ=മന്മഥൻെറ മദത്തെ നാശിപ്പിക്കുന്ന, ചാരു ചിതവനി=മനോഹരവീക്ഷണങ്ങൾ, ഹൃദയ ഭാവത=ഹൃദയാപഹാരികളാണ്. അവ, ബരനീ നഹിം ജാത=വർണ്ണിക്കുക സാധ്യമല്ല. കല കപോല=മനോഹരങ്ങളായ കവിൾത്തടങ്ങളും, ലോലാസ്രുതികുണ്ഡല=ഇളകിക്കൊണ്ടിരിക്കുന്ന കർണ്ണാഭരണങ്ങളും, ചിബുക അധരം=താടിയും അധരങ്ങളും, സുന്ദര മൃദു ബോലാ=സുന്ദരമൃദുഭാഷണവും.

കുമുദ ബന്ധു കര നിന്ദക ഹാംസാ ഭൃകുടീ ബികട
മനോഹര നാസാ
ഭാല ബിസാല തിലക ഝലകാഹീം കച ബിലോ-
കി അലി അവലി ലജാഹീം

കുമുദ ബന്ധു കര=ചന്ദ്രകിരണങ്ങളെ, നിന്ദക ഹാംസാ=നിന്ദിക്കുന്ന പുഞ്ചിരിയും, ബികട ഭൃകുടീ=വളഞ്ഞ പുരികക്കൊടികളും, നാസാ=നാസികകളും, മനോഹര=മനോഹരങ്ങൾതന്നെ. ബിസാ

ല ഭാല=വിസ്തൃതഫാലത്തിൽ, തിലക=തിലകങ്ങളും, ഝലകാഹീം=മിന്നിത്തിളങ്ങിയിരുന്നു. കചബിലോകി=തലമുടികണ്ടാൽ, അലി അവലി=വണ്ടിൻ സമൂഹവും, ലജാഹീം=ലജ്ജിക്കും.

ചന്ദ്രകിരണങ്ങളെ നിന്ദിക്കുന്ന പുഞ്ചിരിയും വളഞ്ഞ പുരികക്കൊടികളും നാസികങ്ങളും മനോഹരങ്ങൾതന്നെ. രാമലക്ഷ്മണന്മാരുടെ വിശാല ഫാലങ്ങളിൽ തിലകങ്ങളും പരിശോഭിക്കുന്നുണ്ട്. അവരുടെ തലമുടികണ്ടാൽ വണ്ടിൻകൂട്ടവും ലജ്ജിക്കും.

പീത ചൗതനീ സിരൻഹ സുഹാഇൗ കുസുമ കലീ
ബിച ബീച ബനാഇൗ
രേഖാ രുചിര കംബുകല ഗ്രീവാം ജനുത്രിഭുവന
സോഭാകീ സീവാം

സിരൻഹ=ശിരസ്സുകളിൽ, പീത ചൗതനീ=മഞ്ഞനിറത്തിലുള്ള കിരീടങ്ങൾ, സുഹാഇൗ=ശോഭിക്കുന്നുണ്ട്. ബിച ബീച=ഇടയിലിടയിൽ, കുസുമകലീ=പൂമൊട്ടുകളും, ബനാഇൗ=തിരുകിയിട്ടുണ്ട്, രുചിര രേഖാ=മനോഹര രേഖകളോടുകൂടിയവയും, കംബു=ശംഖാകൃതിയിലുള്ളവയും ആണ് അവരുടെ, കലഗ്രീവാം=മോഹന കണ്ഠങ്ങൾ. അവ, ത്രിഭുവന സോഭാ കീ=ത്രിഭുവനശോഭയുടെ, സീവാം ജനു=അതിർത്തികളോ എന്നു തോന്നും.

അവരുടെ ശിരസ്സുകളിൽ മഞ്ഞക്കിരീടങ്ങൾ ശോഭിക്കുന്നുണ്ട്. അവയുടെ ഇടയിൽ പൂമൊട്ടുകളും തിരുകിയിട്ടുണ്ട്. മനോഹരരേഖകളോടുകൂടിയവയും ശംഖിൻെറ ആകൃതി വഹിക്കുന്നവയുമായിരുന്നു അവരുടെ മനോഹരഗളങ്ങൾ. അവ മൂന്നുലോകത്തിലുള്ള സമസ്തശോഭയുടേയും പരമാതിർത്തികളോ എന്നുതോന്നും.

ദോ: കുഞ്ജര മനി കണ്ഠാ കലിത ഉരൻഹി തുലസികാ
മാല
ബൃഷഭ കന്ധ കേഹരി ഠവനി ബലനിധി ബാഹു
ബിസാല

കുഞ്ജരമനി കണ്ഠാ=ഗജമൗക്തികങ്ങളാൽ അലംകൃതങ്ങളായ കണ്ഠങ്ങളും, തുലസികാ മാല=തുളസിമാല ചേൻ, ഉരൻഹ=വക്ഷസ്സുകളും, ബൃഷഭ കന്ധ=കാളച്ചുമലുകളും, കേഹരി ഠവനി=സിംഹഗാംഭീര്യവും, ബലനിധി=ശക്തിക്കിരിപ്പിടങ്ങളായ, ബിസാല ബാഹു=വിശാലബാഹുക്കളും അവക്കുണ്ടു്.

ഗജമൗക്തികങ്ങളാൽ അലംകൃതങ്ങളാണവരുടെ കണ്ഠങ്ങൾ. മാറിടത്തിൽ തുളസിമാലകൾ ചാത്തപ്പെട്ടിട്ടുണ്ടു്. അവരുടെ ചുമലും കാളച്ചുമൽപോലുള്ളവയാണു്. അതിബലിഷ്ഠങ്ങളാണു് സിംഹഗംഭീരങ്ങളാണു് അവരുടെ വിശാലഭുജങ്ങൾ.

ചൗ: കടി തൂനീര പീത പട ബാന്ധേം കര സര
ധനുഷ ബാമ ബര കാംധേം
പീത ജഗ്യ ഉപ ബീത സോഹാഏ നഖ സിഖ
മംജു മഹാ ഛബി ഛാഏ

പീത പട കടി=മഞ്ഞപ്പട്ടു ചാത്തിയ അരയിൽ, തൂനീര ബാംധേം=തൂണീരം ബന്ധിച്ചിട്ടുണ്ടു്, ബാമ ബര കര=ശ്രേഷ്ഠങ്ങളായ ഇടതുകൈകളിൽ, ധനുഷ സര കാംധേ=വില്ലും ശരങ്ങളും വഹിച്ചിട്ടുണ്ടു്, പീത ജഗ്യ ഉപബീത സോഹാഏ=മഞ്ഞനിറത്തിലുള്ള പൂണനൂലുകളും ശോഭിക്കുന്നുണ്ടു്, നഖ സിഖ=നഖം മുതൽ ശിഖവരെ, മഞ്ജു മഹാ ഛബി ഛാഏ=മനോഹരമായ മഹാശോഭ വ്യാപിച്ചിട്ടുണ്ടു്.

അവർ അരയിൽ മഞ്ഞപ്പട്ടു ചാത്തി അതിനു മേലേ തൂണീരം ബന്ധിച്ചു, ശ്രേഷ്ഠങ്ങളായ ഇടതുകൈകളിൽ വില്ലും ശരങ്ങളും ഏന്തി, മഞ്ഞനിറത്തിലുള്ള പൂണനൂലുകൾ ചാത്തിയിരുന്നു. അവരുടെ പാദങ്ങൾമുതൽ ശിരസ്സുകൾവരെ മനോഹരവും വിവൃദ്ധവുമായ ശോഭ വ്യാപിച്ചവരായിട്ടുണ്ടു്.

ദേഖി ലോഗ സബ ഭഏ സുഖാരേ ഏക ടക
ലോചന ടരത ന ടാരേ

ഹരഷേ ജനക ദേഖി ദോഉ ഭാഈ മുനി പദ കമല
ഗഹേ തബ ജാഈ

ദേഖി=(ആ രാജകുമാരന്മാരെ) വീക്ഷിച്ചു്, സബ=എല്ലാവരും, സുഖാരേ ഭഏ=സുഖികളായി ഭവിച്ചു, ലോചന ഏകടക=കണ്ണുകൾ ഏകാഗ്രങ്ങളായി, ടരത ന ടാരേ=അടക്കാൻ ശ്രമിച്ചിട്ടും കൺപോളകൾ അടക്കാനായില്ല, ദോഉ ഭാഈ ദേഖി=(ആ) രണ്ടു സഹോദരന്മാരേയും കണ്ടിട്ടു്, ജനക ഹരഷേ=ജനകരാജാവു് സന്തുഷ്ടനായി, തബ ജാഈ=ആ അവസരത്തിൽ (അദ്ദേഹം) ചെന്നു്, മുനിപദ കമല ഗഹേ=മുനിതൃപ്പാദകമലങ്ങൾ പിടിച്ചു.

രാമലക്ഷ്മണന്മാരെ ദർശിച്ചു ജനങ്ങളെല്ലാം പരമാനന്ദഭരിതരായി. അവരുടെ കണ്ണുകൾ ഏകാഗ്രങ്ങളായിത്തീൎന്നു അടക്കാൻ ശ്രമിച്ചിട്ടും കൺപോളകൾ അടഞ്ഞില്ല. ആ രണ്ടു സഹോദരന്മാരേയും കണ്ടു് ജനകമഹാരാജാവു് ഏററവും സന്തോഷിച്ചു. ആ അവസരത്തിൽ അദ്ദേഹം ചെന്നു വിശ്വാമിത്രമഹൎഷിയുടെ തൃപ്പാദകമലങ്ങൾ പിടിച്ചു.

കരി ബിനതീ നിജ കഥാ സുനാഈ രംഗ അവനി
സബ മുനിഹി ദേഖാഈ
ജഹം ജഹം ജാഹിം കുഅംര ബര ദോഊ തഹം
തഹം ചകിത ചിതവ സബ കോഊ

ബിനതീ കരി=(ജനകൻ വിശ്വാമിത്രനെ) വണങ്ങി, നിജ കഥാ സുനാഈ=തന്റെ കഥയെല്ലാം മഹൎഷിയെ കേൾപ്പിച്ചു, മുനിഹി സബ രംഗ അവനി=മുനിയെ (ജനകൻ) രംഗഭൂമിയെല്ലാം, ദേഖാഈ ബര കുഅംര ദോഊ=കാട്ടിക്കൊടുത്തു. ശ്രേഷ്ഠന്മാരായ ആ രണ്ടു കുമാരന്മാരും, ജഹം ജഹം ജാഹിം തഹം തഹം=എങ്ങെങ്ങു ചെന്നുവോ അവിടെയെല്ലാമുള്ള, സബ കോഊ=എല്ലാ ജനങ്ങളും, ചകിത ചിതവ=ചകിതരായി അവരെ നോക്കി.

ജനകൻ വിശ്വാമിത്രനെ വണങ്ങി സ്വകഥയെല്ലാം അദ്ദേഹത്തെ കേൾപ്പിച്ചു. അനന്തരം അദ്ദേഹം മഹൎഷിക്കു രംഗഭൂമി

യെല്ലാം കാട്ടിക്കൊടുത്തു. വീരന്മാരായ രാമലക്ഷ്മണന്മാർ എവിടെയെവിടെ പാദാർപ്പണംചെയ്തുവോ അവിടെയുള്ള ജനങ്ങളെല്ലാം അവരെ ചകിതരായി നോക്കിക്കൊണ്ടുനിന്നു. [ജനകരാജാവു് തന്റെ കഥയെല്ലാം വിശ്വാമിത്രനെ കേൾപ്പിച്ചു എന്നുപറഞ്ഞതു ഒരുപക്ഷേ സീതയുടെ സ്വയംവരവിഷയത്തിൽ താൻ നിശ്ചയിച്ചിട്ടുള്ള വീരപരീക്ഷയെക്കുറിച്ചാകണം. മറ്റെന്തു കഥയാണിപ്പോൾ മഹർഷിയെ കേൾപ്പിക്കാനുള്ളതു്?]

നിജ നിജ രുഖ രാമഹിം സബ ദേഖാ കോഉ ന
ജാന കഛു മരമ ബിസേഖാ
ഭലി രചനാ മുനി നൃപ സന കഹേഊ രാജാമുദിത
മഹാസുഖ ലഹേഊ

രാമഹിം സബ=ശ്രീരാമചന്ദ്രനെ എല്ലാവരും, നിജ നിജ രുഖ ദേഖാ=അവരവരുടെ ഭാവനയാൽ കണ്ടു, ബിസേഖാ മരമ കോഉ=വിശേഷമർമ്മം ആരും, കഛു ന ജാന=ഏതും അറിഞ്ഞില്ല, നൃപ സന മുനി=രാജാവിനോടു് വിശ്വാമിത്രമുനി, രചനാ ഭലി കഹേഊ=ഏർപ്പാടുകൾ ശരിയായിരിക്കുന്നുവെന്നു, കഹേഊ രാജാ=അരുളിച്ചെയ്തു. രാജാവു് (അതുകേട്ടു), മുദിത മഹാസുഖ ലഹേഊ=സന്തുഷ്ടനും ഏററവും സുഖിയുമായിഭവിച്ചു.

ഓരോരുത്തരും രാമനെ അവരുടെ ഇച്ഛയ്ക്കനുരൂപമായി വീക്ഷിച്ചു. വിശേഷരഹസ്യം ആരും കുറച്ചെങ്കിലും ഗ്രഹിക്കുകയുണ്ടായില്ല. രാജാവിനോടു് വിശ്വാമിത്രമഹർഷി, ഏർപ്പാടുകളെല്ലാം ഭംഗിയായിട്ടുണ്ടെന്നു അരുളിച്ചെയ്തു. അതുകേട്ടു ജനകമഹാരാജാവു് സന്തുഷ്ടനും പരമസുഖിയുമായിഭവിച്ചു. [വിശേഷരഹസ്യമെന്തു്? രാമൻ സാക്ഷാൽ വിഷ്ണുവും ലക്ഷ്മണൻ ആദിശേഷനും ആണെന്ന ആ രഹസ്യം — അതു ദർശകലോകം അറിഞ്ഞില്ല.]

ദോ: സബ മഞ്ചൻഹ തേം മഞ്ച ഏക സുന്ദര
ബിസദ ബിസാല

മുനി സമേത ദോഉ ബന്ധു തഹം ബൈഠാരേ
മഹിപാല

സബ മഞ്ചൻഹ തേം=എല്ലാ മഞ്ചങ്ങളേക്കാളും, ഏക മഞ്ച=ഒരു മഞ്ചം, സുന്ദര ബിസദ ബിസാല=മനോഹരവും ഉജ്ജ്വലവും വിസ്തൃതവുമാണ്, തഹം മഹിപാല=ആ മഞ്ചത്തിൽ ജനകമഹാരാജാവ്, മുനി സമേത ദോഉ ബന്ധു=മുനിസമേതരായ രണ്ടു ഭ്രാതാക്കളേയും, ബൈഠാരേ=ഇരുത്തി.

അവിടെ നിരവധി മഞ്ചങ്ങളുണ്ടെങ്കിലും അവയെ അപേക്ഷിച്ചു കൂടുതൽ മനോഹരവും സമുജ്ജ്വലവും വിസ്തൃതവുമാണ് ഒരു മഞ്ചം. ആ മഞ്ചത്തിൽ ജനകമഹാരാജാവ്, വിശ്വാമിത്ര മഹർഷിയേയും ശ്രീരാമലക്ഷ്മണന്മാരേയും ഇരുത്തി.

പ്രഭുഹി ദേഖി സബ നൃപ ഹിയ ഹാരേ ജനു
രാകേസ ഉദയ ഭഏ താരേ
അസ പ്രതീതി സബകേ മനമാഹീം രാമ ചാപ
തോരബ സക നാഹീം

പ്രഭുഹി ദേഖി=ശ്രീരാമനെ വീക്ഷിച്ച്, സബ നൃപ ഹിയ=എല്ലാ രാജാക്കന്മാരുടേയും ഹൃദയം, രാകേസ ഉദയ=പൂർണ്ണചന്ദ്രോദയത്തിൽ, താരേ ജനു=നക്ഷത്രങ്ങളെന്നവണ്ണം, ഹാരേ ഭഏ=നിഷ്പ്രഭമായിഭവിച്ചു, സബകേ മന മാഹീം=എല്ലാവരുടേയും മനസ്സിൽ രാമ ചാപ തോരബ=ശ്രീരാമൻ ചാപം ഭഞ്ജിക്കും, സക നാഹീം=സംശയമില്ല, അസപ്രതീതി=എന്നൊരു തോന്നലുണ്ടായി.

പ്രിയദർശകനായ രാമനെ കണ്ടപ്പോൾ, സ്വയംവരത്തിന്നെത്തിയ രാജാക്കന്മാരുടെ മനസ്സ് പൂർണ്ണചന്ദ്രന്റെ ഉദയത്തിൽ നക്ഷത്രങ്ങളുടേതായ നിഷ്പ്രഭത്വം വരിച്ചു. ശ്രീരാമൻ ശൈവചാപം ഭഞ്ജിക്കാൻ പോന്നവനെന്നു ആ നൃപന്മാർ ഉറച്ചു.

ബിനു ഭഞ്ജേഹു ഭവ ധനുഷ ബിസാലാ മേലിഹി
സീയ രാമ ഉരമാലാ

അസ ബിചാരി ഗവനേഹ്ഹ ഘര ഭാഈ ജസ
പ്രതാപബല തേജ ഗവാംഈ

ബിസാലാ ഭവ ധനുഷ=ക്രൂററനായ ശൈവചാപം, ബിനു ഭഞ്ജേഹ സീയ=ഭഞ്ജിക്കാതെതന്നെ സീതാദേവി, രാമ ഉര മേലാ മേലിഹി=ശ്രീരാമൻെറ വക്ഷസ്സിൽ മാല്യാപ്പണം ചെയ്യും, ഭാഈ അസ ബിചാരി=അല്ലയോ മനസ്സേ, ഇക്കാര്യം വിചാരിച്ച്, ജസ പ്രതാപ ബല തേജ=കീത്തിയും പ്രതാപവും ശക്തിയും തേജസ്സും, ഗവാംഈ ഘര ഗവനേഹ്ഹ=കൈവെടിഞ്ഞു സ്വഗൃഹങ്ങളിലേക്ക പോകുക എന്നായി (രാജാക്കന്മാരുടെ മനോഭാവം).

ശൈവചാപം ഭഞ്ജിക്കാതെതന്നെ സീത രാമനെ പരിഗ്രഹിക്കും. അതുകൊണ്ട് നമ്മളും മറെറാന്നും ചിന്തിക്കാതെ വന്ന വഴിയേ മടങ്ങുകയാണ് ഉത്തമം എന്നായി രാജാക്കന്മാരുടെ വിചാരം.

ബിഹംസേ അപര ഭൂപ സുനി ബാനീ ജേ അബി-
ബേക അന്ധ അഭിമാനീ
തോരേഹ്ഹ ധനുഷ ബ്യാഹ്ഹ അവഗാഹാ ബിനു തോരേ
കോ കുഅംരി ബിആഹാ

അബിബേക=അവിവേകികളും, അന്ധ അഭിമാനീ=അഭിമാനാന്ധരും ആയ, ജേ അപര ഭൂപ=മററരാജാക്കന്മാർ, ബാനീ സുനി= ഇതുകേട്ട്, ബിഹംസേ=പരിഹസിച്ചു, ധനുഷ തോരേഹ്ഹ=ശൈവചാപം ഭഞ്ജിച്ചാലും, ബ്യാഹ്ഹ അവഗാഹാ=വിവാഹം ദുഘ്ഘടമാണ്. (ആ സ്ഥിതിയ്ക്ക്), ബിനു തോരേ കുഅംരി=ചാപഭഞ്ജനം കൂടാതെ രാജകുമാരിയെ, കോ ബിആഹാ=ആർ വിവാഹംചെയ്യും?

അവിവേകികളും അഭിമാനംകൊണ്ട് അന്ധന്മാരുമായ മററ രാജാക്കന്മാർ ഇതുകേട്ട് ഇപ്രകാരം ജല്പിച്ചു:—ശൈവചാപം രാമൻ ഭഞ്ജിച്ചു എന്നുതന്നെവരട്ടെ. എന്നാലും ഈ വിവാഹഘടന ദുഘ്ഘടമാണ്. ആ സ്ഥിതിക്കു ചാപഭഞ്ജനംകൂടി വേണ്ടെന്നുവന്നാൽ രാജകുമാരിയെ ആരാണ് വിവാഹം ചെയ്യുക. എന്നു അവർ ചോദിച്ചു.

ഏക ബാര കാലഹു കി ഹോഊ സിയ ഹിത
സമര ജിതബ ഹമ സോഊ
യഹ സുനി അപര ഭൂപ മുസുകാനേ ധരമസീല
ഹരി ഭഗത സയാനേ

ഏക ബാര=ഒരുപക്ഷേ, കി കാലഹു ഹോഊ=കാലൻതന്നെയായാലും, സിയഹിത ഹമ=സീതയ്ക്കുവേണ്ടി ഞാൻ, സമര സോഊ ജിതബ=യുദ്ധത്തിൽ ആ കാലനേയും ജയിക്കും. യഹ സുനി=ഇതു കേട്ട്, അപര ഭൂപ മുസുകാനേ=മറെറാരു രാജാവു ചിരിച്ചു. (അദ്ദേഹം), ധരമസീല ഹരി ഭഗത സയാനേ=ധർമ്മശീലനും ഭഗവദ് ഭക്തനും ചതുരനുമാണ്.

ഒരു രാജാവു് പറഞ്ഞു:— കാലൻതന്നെ വരട്ടെ. എന്നാൽ സീതക്കുവേണ്ടി ആ കാലനേയും ഞാൻ സമരത്തിൽ ജയിക്കും. ഇതുകേട്ട വേറൊരു രാജാവു ചിരിച്ചു. അദ്ദേഹം ഭഗവദ് ഭക്തനും ധർമ്മശീലനും ചതുരനുമായിരുന്നു.

സോ· സീയ ബിആഹബി രാമ ഗരബ ദൂരി കരി
നൃപൻഹ കേ
ജീതി കോ സക സംഗ്രാമ ദസരഥ കേ രന
ബാംകുരേ

നൃപൻഹ കോ ഗരബ=രാജാക്കന്മാരുടെ ഗർവ്വിനെ, ദൂരി കരി രാമ=ദൂരത്താക്കി ശ്രീരാമൻ, സീയ ബിആഹബി=സീതയെ വേളക്കും, ദസരഥ കേ രന ബാംകുരേ=ദശരഥൻെറ പുത്രന്മാരായ രണവീരന്മാരെ, സംഗ്രാമ കോ ജീതി സക=യുദ്ധത്തിൽ ആക്കു ജയിക്കാനാകും?

രാജാക്കന്മാരുടെ ഗർവ്വ ശ്രീരാമൻ തകൎക്കും. സീതയെ അദ്ദേഹം വേളക്കകയും ചെയ്യും. ദശരഥൻെറ പുത്രന്മാർ വീരയോദ്ധാക്കളാണ്. അവരെ യുദ്ധത്തിൽ ജയിക്കാൻ ആക്കാണ് കഴിയുക?

ചൗ: ബ്യഥാ മരഹ്ഹ ജനി ഗാല ബജാഈ മന മോദ
കൻഹി കി ഭ്രഖ ബുതാഈ
സിഖ ഹമാര സുനി പരമ പുനീത ജഗദംബാ
ജാനഹ്ഹ ജയ സീതാ

ബ്യഥാ ഗാല ബജാഈ=അത്ഥമില്ലാത്ത ആത്മപ്രശംസാലാപംകൊണ്ടു്, ജനി മരഹ്ഹ=ചാകാനിടയാക്കണ്ട, മനമോദകൻഹി=സങ്കല്പക്കൊഴിക്കട്ടകൊണ്ടു്, കി ഭ്രഖ ബുതാഈ=ക്ഷുത്തു ശമിക്കുമോ? ഹമാര പരമ പുനീതാ=എൻെറ ഏററവും പരിശുദ്ധമായ, സിഖ സുനി=ഉപദേശം കേട്ടു്, സീതാ ജഗദംബാ ജിയ=സീത ലോകമാതാവാണെന്നു മനസ്സിൽ, ജാനഹ്ഹ=ഗ്രഹിച്ചുകൊള്ളുക.

അടിസ്ഥാനരഹിതമായ ആത്മപ്രശംസകൊണ്ടു വെറുതെ ചാകണ്ട. സങ്കല്പക്കൊഴിക്കട്ട ഭക്ഷിച്ചാലൊന്നും വിശപ്പു ശമിക്കയില്ല. ഞാൻ പറയുന്ന പരിശുദ്ധോപദേശം കേൾക്കുക. സീത ലോകമാതാവാണു്. ഈ രഹസ്യം മനസ്സിലാക്കിക്കൊള്ളുക.

ജഗത പിതാ രഘുപതിഹി ബിചാരി ഭരിലോചന
ഛബി ലേഹ്ഹ നിഹാരീ
സുന്ദര സുഖദ സകല ഗുനരാസീ ഏ ദോഉ ബന്ധു
സംഭു ഉരബാസീ

ജഗതപിതാ=ജഗൽപിതാവാണു്, രഘുപതിഹി=ശ്രീരാമനെന്നു, ബിചാരീ=പരിഗണിച്ചു്, ലോചന ഭരി=കൺനിറയെ, ഛബി നിഹാരീ ലേഹ്ഹ=(അദ്ദേഹത്തിൻെറ)ശോഭ നിരീക്ഷിച്ചുകൊള്ളുക, ഏ ദോഉ സുന്ദര=ഈ രണ്ടുപേരും സുന്ദരന്മാരും, സുഖദ=സുഖദന്മാരും, സകല ഗുന രാസി=സവ്വഗുണരാശികളും, സംഭു ഉരബാസീ=ശിവഹൃദയവാസികളുമാണു്.

ശ്രീരാമനെ ലോകപിതാവെന്നു കരുതി എല്ലാവരും അദ്ദേഹത്തിൻെറ ദീപ്തി കൺനിറയെ നിരീക്ഷിച്ചുകൊള്ളുവിൻ. രാമലക്ഷ്മണന്മാർ സുന്ദരന്മാരാണു്; സുഖപ്രദരാണു്; സവ്വഗുണരാശികളാണു്; ശിവഹൃദയത്തിൽ കുടികൊള്ളുന്നവരുമാണു്.

സുധാ സമുദ്ര സമീപ ബിഹറാഈ മൃഗജല നിരഖി
മരഹു കത ധാഈ
കരഹു ജാഇ ജാകഹം ജോഇ ഭാവാ ഹമ തൗ ജനമ
ഫല പാവാ

സമീപ സുധാ സമുദ്ര ബിഹാഈ=സമീപത്തുള്ള അമൃതസാഗരം വെടിഞ്ഞു്, മൃഗജല നിരഖി ധാഈ=മൃഗതൃഷ്ണനോക്കി പാഞ്ഞു്, കത മരഹു=എന്തിനാണു് ചാകുന്നതു്! ജാഇ ജോഇ ഭാവാ ജാക ഹം=ആൎക്ക എന്തു ഇഷ്ടമോ അതുപോലൊക്കെ, കരഹു ഹമ തൗ= ചെയ്തുകൊള്ളുക. എനിക്കാകട്ടെ, ജനമ ഫല പാവാ=(രാമദൎശനത്താൽ) ജന്മം ലഭിച്ചതുകൊണ്ടുള്ള ഫലം സിദ്ധിച്ചുകഴിഞ്ഞു.

സമീപത്തുണ്ടു് അമൃതസാഗരം. അതുപേക്ഷിച്ചു മൃഗതൃഷ്ണ നോക്കി പാഞ്ഞു എന്തിനാണു് ചാവുന്നതു്? ഇഷ്ടമുള്ളതൊക്കെ ഇഷ്ടമുള്ളവർ ചെയ്തുകൊള്ളട്ടെ. ശ്രീരാമദൎശനംകൊണ്ടു് എനിക്കെൻെറ ജന്മലാഭം സിദ്ധിച്ചിരിക്കുന്നു.

അസ കഹി ഭലേ ഭൂപ അനുരാഗേ രൂപ അനൂപ
ബിലോകന ലാഗേ
ദേഖഹിം സുര നഭ ചഢേ ബിമാനാ ബരഷഹിം
സുമന കരഹിം കലഗാനാ

അസ കഹി=ഇങ്ങനെ പറഞ്ഞു, ഭലേ ഭൂപ=നല്ലവരായ രാജാക്കന്മാർ, അനുരാഗേ=അനുരാഗികളായി, അനൂപ രൂപ=(ശ്രീരാമൻെറ) നിരുപമാകൃതി, ബിലോകന ലാഗേ=ദൎശിക്കാനാരംഭിച്ചു, നഭ ബിമാന ചഢേ=ആകാശത്തിൽ വിമാനങ്ങളിൽ കേറി, സുര ദേവഹിം=ദേവന്മാർ ആ നിരുപമരൂപം നോക്കിക്കൊണ്ടിരുന്നു, സുമന ബരഷഹിം=പുഷ്പങ്ങൾ വൎഷിക്കുകയും, കല ഗാനാ കരഹിം=മനോഹരഗാനങ്ങൾ ആലപിക്കുകയും ചെയ്തിരുന്നു.

ഇപ്രകാരം പറഞ്ഞു നല്ലവരായ രാജാക്കന്മാർ പ്രേമപൂൎവ്വകം ശ്രീരാമഭഗവാൻെറ നിരുപമരൂപം വീക്ഷിക്കാനാരംഭിച്ചു. വ്യോമയാനങ്ങളിലിരുന്നു ദേവന്മാർ ആ കാഴ്ച കാണുകയും, പുഷ്പങ്ങൾ വൎഷിക്കുകയും മനോഹരഗീതങ്ങൾ പാടുകയും ചെയ്തു.

ദോ: ജാനി സുഅവസരു സീയ തബ പഠഈ ജനക
ബോലാഇ
ചതുര സഖീം സുന്ദര സകല സാദര ചലീം
ലവാഇ

തബ ജനക=ആ അവസരത്തിൽ ജനകമഹാരാജാവു്, സുഅവ സര ജാനി=ഇതൊരു നല്ല സന്ദർഭമെന്നു ഗ്രഹിച്ചു്, സീയ പഠഈ ബോലാഇ=സീതയെ കൂട്ടിക്കൊണ്ടുവരാൻ കല്പിച്ചു, സുന്ദര ചതുര സകല സഖീ=സുന്ദരിമാരും ചതുരമാരുമായ സർവ്വ തോഴികളും, സാദര ലവാഇ ചലീം=ആദരപൂർവ്വം (സീതയെ) കൂട്ടിക്കൊണ്ടു വരാൻ പുറപ്പെട്ടു.

ഇങ്ങനെ രാജാക്കന്മാരിൽ വിശിഷ്ടരായവർ രാമലക്ഷ്മണ ന്മാരെ പ്രേമപൂർവ്വം ധ്യാനിക്കുകയും രാമാപദാനങ്ങൾ വർണ്ണിക്കു കയും ചെയ്തുകൊണ്ടിരിക്കെ ശുഭവേളയായിരിക്കുന്നു എന്നു ഗ്രഹി ച്ചു ജനകമഹാരാജാവു സീതയെ കൂട്ടിക്കൊണ്ടുവരാൻ കല്പിക്കു കയും സുന്ദരിമാരും ചതുരമാരുമായ സഖിമാരെല്ലാം സീതയെ കൊണ്ടുവരാൻ അന്തഃപുരത്തിലേക്കു പോവുകയും ചെയ്തു.

സിയ സോഭാ നഹിം ജാഇ ബഖാനീ ജഗദംബികാ
രൂപഗുന ഖാനീ
ഉപമാ സകല മോഹി ലഘുലാഗീ പ്രാകൃത നാരി
അംഗ അനുരാഗീ

സിയ സോഭാ=സീതാദേവിയുടെ ശോഭ, ബഖാനീ നഹിം ജാഇ= വർണ്ണിക്കാൻ ശക്യമല്ല, ജഗദംബികാ രൂപ ഗുന ഖാനീ=ആ ലോക മാതാവാകട്ടേ രൂപഗുണങ്ങളുടെ ആകരമാണു്, മോഹി സകല ഉപമാ=എനിക്കു എല്ലാ ഉപമകളും, ലഘുലാഗീ=നിസ്സാരങ്ങളായി തോന്നുന്നു, പ്രാകൃത നാരി അംഗ=പ്രാകൃതസ്ത്രീകളുടെ അംഗങ്ങൾ ക്കേ (അവ), അനുരാഗീ=അനുരൂപമായിരിക്കുകയുള്ളൂ.

സീതാദേവിയുടെ കാന്തി വർണ്ണിക്കുക സാദ്ധ്യമല്ല. എന്തു കൊണ്ടെന്നാൽ ആ ദേവി ലോകമാതാവാണു്. മാത്രമല്ല സർവ്വത്ര

പഗുണങ്ങളുടേയും ഖനിയാണ് സീത. എന്തൊക്കെ ഉപമയുണ്ടോ അതൊന്നും സീതയ്ക്കു യോജിക്കയില്ല. കാരണം അവ പ്രാകൃത സ്ത്രീകൾക്ക മാത്രമേ പര്യാപ്തമാവൂ. [സീതയാകട്ടേ, അഭൗമയാണ്; ലോകമാതാവാണ്. അപ്രകാരമുള്ള ദേവിയെപ്പററി സമുചിതങ്ങളായ ഉപമകൾകൊണ്ടു വർണ്ണിക്കാൻ തക്ക യോഗ്യത എനിക്കില്ല.]

സീയ ബരനി തേഹി ഉപമാ ദേഈ കുകവി
കഹാഇ അജ സകോ ലേഈ
ജൗം പട തരിയ തീയമഹം സീയാ ജഗ അസ
ജുഅതി കഹാം കമനീയാ

സീയ ബരനി=സീതയെ വർണ്ണിക്കാൻ, തേഹി ഉപമാ ദേഈ കോ=ആ ഉപമകൾ നൽകി ഏതൊരുത്തൻ, കുകവി കഹാഇ=കുകവി എന്നുള്ള പ്രവാദത്തിനു അർഹനായി, അജസ ലേഈ=ദുഷ്കീർത്തിവരിയ്ക്കും?, സീയാ തീയമഹം=സീതയ്ക്കു സ്ത്രീകളുടെ ഇടയിൽ പ്രയോഗിക്കുന്ന, ജൗം പടതരിയ=ഉപമ കൈക്കൊള്ളുകയാണെങ്കിൽ, ജഗ അസ=ലോകത്തിൽ ആ സീതയേപ്പോലെ, കമനീയാ ജുഅതി=കമനീയയായി ഒരു യുവതി, കഹാം=എവിടെയുണ്ടു"?

സാധാരണ സ്ത്രീകൾക്കപ്രയോഗിക്കുന്ന ഉപമകൾ സീതയെ വർണ്ണിക്കാൻ എടുത്തു കുകവി എന്ന പേരും ദുഷ്കീർത്തിയും സമ്പാദിക്കാൻ ആരാണൊരുങ്ങുക? അങ്ങനെ പ്രയോഗിക്കണമെങ്കിൽ സീതയേപ്പോലെ കമനീയയായ ഒരു യുവതി ഉണ്ടായിരിക്കണം. എവിടെയാണ് ആവിധത്തിലൊരു സ്ത്രീ ഉണ്ടായിട്ടുള്ളതു്! (ഒരിടത്തും ഇല്ല എന്നർത്ഥം).

ഗിരാ മുഖര തന അരധ ഭവാനീ രതി അതി
ദുഖിത അതനുപതി ജാനീ
ബിഷ ബാരുനീ ബന്ധു പ്രിയ ജേഹീ അഹിഅ
രമാസമ കിമി ബൈദേഹീ

ഗിരാ മുഖര=സരസ്വതി വാചാലയാണ്, ഭവാനീ തനു അരധ= ഭവാനിയുടെ ദേഹം പകുതി മാത്രമാണ്, അതനു പതി ജാനീ= ദേഹമില്ലാത്തവനാണ് ഭത്താവെന്നറിഞ്ഞു, അതി ദുഖിത രതി= ഏററവും ദുഃഖിതയായിരിക്കുന്നവളാണ് രതീദേവി, ബിഷ ബാരുനീ ജേഹി പ്രിയബന്ധു=വിഷവും മദ്യവും പ്രിയ സഹോദരന്മാരായ യാതൊരു, രമാ സമ ബൈദേഹ്യ=രമാദേവിക്കു തുല്യയാണ് സീത എന്നു, കിമി കഹിഅ=എങ്ങനെ പറയും?

സീതക്കു സരസ്വതിയും തുല്യയല്ല. കാരണം, സരസ്വതി വാചാലയാണ്. ജനകജ ഭവാനീദേവിക്കും സമയല്ല. കാരണം ഭവാനീദേവിക്കു ശരീരാദ്ധമേയുള്ളു. രതീദേവിക്കു തുല്യയാണ് സീതയെന്നു പറയാനും നിവ്വാഹമില്ല. കാരണം രതീദേവി അതനുവാണ് തന്റെ ഭത്താവെന്ന ചിന്തയാൽ സദാ ദുഃഖിതയാണ്. ലക്ഷ്മീദേവിയോടു് ഔപമ്യം വഹിക്കുന്നുണ്ടു് സീത എന്നു പ്രസ്താവിക്കാനും വഴിയില്ല. കാരണം ലക്ഷ്മീദേവിയുടെ പ്രിയപ്പെട്ട സഹോദരന്മാർ ഹാലാഹലവും വാരുണിയുമാണ്. [വാചാലത്വമോ, ശരീരാദ്ധത്വമോ, നിതാന്തവ്യഥിതത്വമോ, ദുഷ്ടസാഹോദര്യമോ സീതക്കില്ലെന്നുകൂടി കവി ഇവിടെ വിവക്ഷിക്കുന്നില്ലേ? ]

ചൗ: ജൗം ഛബി സുധാപയോനിധി ഹോഇ പരമ
രൂപ മയ കച്ഛപ സോഇ
സോഭാ രജു മന്ദരു സിംഗാരു മഥഇ പാനി
പങ്കജ നിജ മാരു

ദോ: ഏഹി ബിധി ഉപജേ ലച്ഛി ജബ സുന്ദരതാ
സുഖ മൂല
തദപി സകോച സമേത കബി കഹഹിം
സിയ സമ തൂല

ഛബി സുധാ പയോനിധി=ശോഭയാകുന്ന അമൃതസമുദ്രം, പരമരൂപ മയ കച്ഛപ=അത്യന്തസൗന്ദര്യത്തോടുകൂടിയ കൂമ്മം, സോഭാ രജു സിംഗാരു മന്ദര=ശോഭയാകുന്ന കയർ, ശൃംഗാരമാകുന്ന മന്ദര

പൎവ്വതം, മാത്രു നിജ പാനി പങ്കജ=മന്മഥൻ സ്വപാണിപങ്കജം കൊണ്ടു, മഥത്തു ജൗം ഏഹിബിധി=മഥനം ഇതൊക്കെയായിട്ടും, സുന്ദരതാ സുഖമൂല=സൗന്ദൎയ്യസുഖങ്ങാംക്ക നിദാനമായ, ലച്ഛി ഉപജൈ ജബ തദപി=ലക്ഷ്മീദേവി ആ കടലിൽതന്നെ ജനിച്ചാലും, കബി സീയ സമ തുല=കവി, ആ ലക്ഷ്മിയെ സീതയുമായി സമതുലനം, സകോച സമേത=സങ്കോചത്തോടെയായിരിക്കും, കഹഹഹിം=വൎണ്ണിക്കുക.

ഒരു പുതിയ പാലാഴിമഥനംതന്നെ നടക്കുന്നു എന്നു വിചാരിക്കുക. സമുദ്രം വേണമല്ലൊ. അതു പാലാഴിയല്ല ശോഭയാകുന്ന അമൃതസാഗരമാണ്. ഇതിലെ കൂൎമ്മം വൎദ്ധിച്ച സൗന്ദൎയ്യവും, കഥനത്തിനുള്ള കയർ ശോഭയുമാകുന്നു. ശൃംഗാരമാണ് മന്ദരപൎവ്വതം; കടയുന്നതു മന്മഥനാണ്; സ്വപാണിപങ്കജംകൊണ്ടാണ് മഥനം, ഈ കടൽ കടഞ്ഞിട്ടുണ്ടാകുന്നതു സൗന്ദൎയ്യത്തിന്നും സുഖത്തിന്നും നിദാനമായ ലക്ഷ്മീദേവിയാണ്. ആവിധമുത്ഭവിന്ന ലക്ഷ്മീദേവിയുമായി സീതയ്ക്കു ഔപമ്യം കല്പിക്കാമെന്നുവരുമ്പോഠംകൂടിയും സമതുലനവിഷയത്തിൽ കവിക്ക സങ്കോചമുണ്ടാകാതിരിക്കുകയില്ല.

ചൗ: ചലീ സംഗ ലഇ സഖീ സയാനീ ഗാവതി
ഗീത മനോഹര ബാനീ
സോഹ നവല തനു സുന്ദര സാരീ ജഗത
ജനനി അതുലിത ഛബി ഭാരീ

സയാനീ സഖീ=ചതുരമാരായ സഖിമാർ, മനോഹര ബാനീ ഗീത ഗാവതി=മനോഹരപദാവലിയടങ്ങുന്ന ഗാനങ്ങാം പാടി, സംഗ ലഇ ചലീ=സീതയേയുംകൂട്ടി പുറപ്പെട്ടു, നവല തനു=(സീതയുടെ) പൂമെയ്യിൽ, സുന്ദര സാരീ സോഹ=മനോഹരസാരി ശോഭിച്ചു, ജഗത ജനനി ഛബി=ആ ജഗന്മാതാവിൻെറ ശോഭ, അതുലിത ഭാരീ=അതുലിതവും വിപുലവുമാണ്.

ചതുരമാരായ തോഴിമാർ സാഹിത്യരസപൂൎണ്ണങ്ങളായ മനോഹരഗാനങ്ങാം പാടി സീതയേയുംകൂട്ടി വിവാഹമണ്ഡപം

ലക്ഷ്യമാക്കി പുറപ്പെട്ടു. സീതയുടെ തളിർമെയ്യിൽ മനോജ്ഞത സാരി പരിശോഭിച്ചു. ആ ജഗന്മാതാവിൻെറ കാന്തി അതുലിതവും സമുജ്ജ്വലവുമായിരുന്നു.

ഭൂഷന സകല സുദേസ സുഹാംഏ അംഗ അംഗ
രചി സഖിൻഹ ബനാംഏ
രംഗ ഭൂമി ജബ സിയ പഗുധാരീ ദേഖി രൂപ
മോഹേ നരനാരീ

സകല ഭൂഷന=എല്ലാ ആഭരണങ്ങളും, സുദേസ സുഹാഏ=യഥാസ്ഥാനം ശോഭിച്ചു. (എന്തുകൊണ്ടെന്നാൽ), സഖിൻഹ അംഗ അംഗ=തോഴിമാർ ഓരോ അവയവത്തിലും, രചി ബനാഏ=ആഭരണങ്ങൾ ഭംഗിയായി ചാർത്തി, സിയ രംഗഭൂമി=സീത രംഗഭൂമിയിൽ ജബ പഗുധാരീ=പാദാർപ്പണം ചെയ്തപ്പോൾ, രൂപ ദേഖി=(സീതയുടെ) ലാവണ്യം കണ്ടു്, നര നാരീ മോഹി=പുരുഷന്മാരും സ്ത്രീകളും മുഗ്ദ്ധരായി.

തോഴിമാർ ഓരോ അംഗത്തിലും ഭംഗിയായി ആഭരണങ്ങളണിയിച്ചു; അവ യഥാസ്ഥാനം ശോഭിക്കുകയും ചെയ്തു. സീത രംഗഭൂമിയിൽ പ്രവേശിച്ചപ്പോൾ അവളുടെ ലാവണ്യം ജനങ്ങൾക്കു കാണാനിടയായി. അവർ മുഗ്ദ്ധരായിത്തീൎന്നു.

ഹരഷി സുരൻഹ ദുന്ദുഭീ ബജാഈ ബരഷി പ്രസൂന
അപഛരാ ഗാഈ
പാനി സരോജ സോഹ ജയമാലാ അവചട
ചിതഏ സകല ഭുആലാ

സുരൻഹ ഹരഷി=ദേവന്മാർ സന്തുഷ്ടരായി, ദുന്ദുഭീ ബജാഈ=ദുന്ദുഭി മുഴക്കി, പ്രസൂന ബരഷി=പുഷ്പങ്ങൾ വൎഷിച്ചു, അപഛരാ ഗാഈ=അപ്സരസ്സുകൾ ഗാനംചെയ്തു, പാനിസരോജ=(സീതയുടെ) കരകമലത്തിൽ, ജയമാലാ സോഹാ=വരണമാല്യം ശോഭിച്ചു, സകല ഭുആല=സന്നിഹിതരായ സൎവ്വ ഭൂപാലരേയും, അവചട ചിതഏ=പെട്ടെന്നൊന്നുനോക്കി.

ദേവന്മാർ സസന്തോഷം ദുന്ദുഭിമുഴക്കി; പുഷ്പങ്ങറം വഷിച്ചു; അപ്സരസ്സുകറം ഗാനംചെയ്യു. സീതയുടെ കരകമലത്തിൽ വരണമാല്യം ശോഭിച്ചു. സ്വയംവരത്തിനു സന്നിഹിതരായ ഭൂപാലന്മാരെയെല്ലാം സീത പെട്ടെന്നൊന്നു നോക്കി.

സീയ ചകിത ചിത രാമഹി ചാഹാ ഭഏ മോഹ
ബസ സബ നര നാഹാ
മുനി സമീപ ദേഖേ ദോഉ ഭാഈ ലഗേ ലലകി
ലോചന നിധി പാഈ

സീയചിത=സീതയുടെ ചിത്തം, ചകിത=ചകിതമായി, രാമഹി ചാഹാ=രാമനെത്തന്നെ(അവറം)അഭിലഷിച്ചു, സബ നരനാഹാ=സമസ്തരാജാക്കന്മാരും, മോഹ ബസ ഭഏ=മോഹവശരായിഭവിച്ചു, ദോഉ ഭാഈ=ഇരുസഹോദരന്മാരേയും, മുനി സമീപ ദേഖേ=വിശ്വാമിത്രന്റെ സമീപത്തായി (സീത) കണ്ടു, നിധി പാഈ ലോചന=നിധിയുടെ പുനർലാഭത്താലെന്നപോലെ കണ്ണുകറം, ലലകി ലഗേ=ലാലസങ്ങളാകാൻ തുടങ്ങി.

സീതയുടെ മനസ്സു ചകിതമായി. രാമനെത്തന്നെയാണവറം അഭിലഷിച്ചതു്. സീതയെ കണ്ടു രാജാക്കന്മാരെല്ലാം മോഹവിവശരായി. രാമലക്ഷ്മണന്മാർ വിശ്വാമിത്രാന്തികത്തിലിരിക്കുന്നതായി കണ്ടപ്പോറം സീതയുടെ നേത്രങ്ങറം നിധിപുനദ്ദശനത്താലെന്നപോലെ ആസക്തങ്ങളാകാൻ തുടങ്ങി.

ദോ: ഗുരജന ലാജ സമാജു ബഡ ദേഖി സീയ
സകുചാനി
ലാഗി ബിലോകന സഖിൻഹ തന രഘുബീരഹി
ഉര ആനി

ബഡ സമാജു ദേഖി=ആ വലിയ ജനക്കൂട്ടത്തെകണ്ടു് തന്മൂലമുണ്ടായ ലജ്ജയാലും, ഗുരജന ലാജ സീയ=ഗുരുജനങ്ങളെ വീക്ഷിക്കയാലുണ്ടായ ലജ്ജയാലും സീത, സകുചാനി=സങ്കോചവശഗ

യായി, രഘുബീരഹി ഉര ആനി=ശ്രീരാമനെ ഹൃദയത്തിലേക്കാനയിച്ച് (അവാം), സഖിൻഹ തന=സഖിമാരുടെ ശരീരം, ബിലോകന ലാഗി=നോക്കാൻ തുടങ്ങി.

ആ വലിയ ജനക്കൂട്ടത്തെ കണ്ടതുനിമിത്തവും പിതാവു തുടങ്ങിയവരെ ദർശിച്ചതിനാലുണ്ടായ ലജ്ജയാലും സീത വിവശയായിത്തീൎന്നു. ശ്രീരാമനെ ഹൃദയത്തിൽ ധ്യാനിച്ചുകൊണ്ട് സീത സഖിമാരുടെ ശരീരം നോക്കാനാരംഭിച്ചു.

ചൗ: രാമ രൂപ അരു സിയ ഛബി ദേഖീ നര
നാരിൻഹ പരിഹരി നിമേഖീ
സോചഹിം സകല കഹത സകുചാഹീം ബിധി
സന ബിനയ കരഹിം മനമാഹീം

രാമരൂപ അരു സിയ=രാമൻെറ രൂപവും സീതയുടെ, ഛബി ദേഖി=ശോഭയും കണ്ട്, നരനാരിൻഹ=നരന്മാരും നാരിമാരും, നിമേഖീ പരിഹരി=കണ്ണിമയ്ക്കാതെനിന്നു, സകല സോചഹിം=എല്ലാവരും വിചാരിച്ചു, കഹത സകുചാഹീം=പക്ഷേ ആശയം പുറത്താക്കാൻ സങ്കോചമുണ്ടായി, മനമാഹീം ബിധി സന=മനസ്സിൽ വിധാതാവിനോട്, ബിനയ കരഹിം=അൎത്ഥിച്ചുകൊണ്ടിരുന്നു.

(സീതാരാമന്മാരുടെ അഭൗമലാവണ്യത്തെപ്പററി ചിന്തിക്കാനല്ലാതെ ഒരു വാക്കും പുറത്തുപറയാൻ അവൎക്കു കഴിഞ്ഞില്ല. ബ്രഹ്മദേവൻെറ സൃഷ്ടിസാമൎത്ഥ്യം ഓൎത്തു എല്ലാവരും അദ്ദേഹത്തെ മനസാ പ്രശംസിച്ചു)

ഹരു ബിധി ബേഗി ജനക ജഡതാഈ മതി
ഹമാര അസി ദേഹീ സുഹാഈ
ബിനു ബിചാര പനു തജി നരനാഹു സീയ
രാമകര കരഇ ബിആഹു

ബിധി=അല്ലയോ ബ്രഹ്മദേവ, ജനക ജഡതാഈ=ജനകമഹാരാജാവിൻെറ മൂൎഖത, ബേഗി ഹരു=വേഗം നശിപ്പിക്കുക, ഹമാര

മതിചഞ്ഞങ്ങളുടെ ബുദ്ധിപോലുള്ള, സുഹാഈ അസി ദേഹി=നല്ല (ബുദ്ധി) അദ്ദേഹത്തിനു കൊടുക്ക, നരനാഹു=രാജാവു്, ബിനു ബിചാര=ആലോചനകൂടാതെ, പന തജി=പ്രതിജ്ഞ വേണ്ടെന്നു വെച്ചു്, സീയ രാമ കര=സീതാരാമന്മാരുടെ, ബിആഹു കരഇ= വിവാഹം നടത്തട്ടെ.

ജനങ്ങളുടെ അഭ്യൎത്ഥന ഇപ്രകാരമായിരുന്നു:—അല്ലയോ ബ്രഹ്മദേവ, ജനകമഹാരാജാവിന്റെ മൂർഖത വേഗം നശിപ്പിക്കുക. അദ്ദേഹത്തിനു സൽബുദ്ധി പ്രദാനംചെയ്യുക. അദ്ദേഹം വിവാഹപ്രതിജ്ഞ ഉപേക്ഷിച്ചു് സീതയെ ശ്രീരാമനു വേളികഴിച്ചുകൊടുക്കട്ടെ.

ജഗ ഭല കഹിഹി ഭാവ സബ കാഹു ഹഠ കീൻഹേ
അന്തഹ ഉര ദാഹു
ഏഹി ലാലസാ മഗന സബ ലോഗു ബര
സാംവരോ ജാനകീ ജോഗു

ജഗ ഭല കഹിഹി=(രാജാവിപ്രകാരം പ്രവൎത്തിച്ചാൽ) ജനങ്ങൾ (അതു്) നന്നായി എന്നു പറയും, സബ കാഹു ഭാവ=എല്ലാവൎക്കും പ്രിയവുമാകും, ഹഠ കീൻഹേ അന്തഹു=മൎക്കടമുഷ്ടി പിടിക്കുന്ന പക്ഷം ഒടുവിൽ, ഉര ദാഹു=വ്യസനിക്കേണ്ടിവരും, ജാനകീ ജോഗു ബര=സീതയ്ക്കു യോഗ്യനായ വരൻ, സാംവരോ=ശ്യാമള വൎണ്ണൻതന്നെ, സബ ലോഗു=എല്ലാ ജനങ്ങളും, ഏഹി ലാലസാ മഗന=ഈവിധമുള്ള അത്യാഗ്രഹത്തിൽ മഗ്നരായി.

സ്വയംവരനിശ്ചയം ദൂരെയെറിഞ്ഞു സീതയെ രാമനു വിവാഹംചെയ്തുകൊടുക്കാൻ ജനകമഹാരാജാവു തീൎച്ചപ്പെടുത്തുന്നതായാൽ ജനങ്ങൾ അതു യുക്തമായെന്നു പറയും. അതല്ല, അദ്ദേഹം മൎക്കടമുഷ്ടിയെടുത്തുതന്നെയാണു് നില്ക്കാൻ ഭാവമെങ്കിൽ ഒടുവിൽ അദ്ദേഹത്തിനു ദുഃഖിക്കേണ്ടിവരും. സീതയ്ക്കു സൎവ്വഥാ അനുരൂപൻ ശ്യാമളകളേബരനായ രാമൻ തന്നെയാണു്.

തബ ബന്ദീജന ജനക ബോലാഏ ബിരദാവലി
കഹത ചലി ആഏ
കഹ നൃപ ജാഇ കഹഹു പന മോരാ ചലേ ഭാട
ഹിയ ഹരഷ ന ഥോരാ

തബ ജനക=ആ അവസരത്തിൽ ജനകമഹാരാജാവു് ബന്ദീജന ബോലാഏ=വന്ദികളെ വിളിച്ചു. (അവർ), ബിരദാബലി കഹത=രാജവംശ മഹിമകൾ കീൎത്തിച്ചുകൊണ്ടു്, ചലി ആഏ=മുമ്പോട്ടു വന്നു, നൃപ കഹ=രാജാവു കല്പിച്ചു:–, മോരാ പന ജാഇ=എൻെറ പ്രതിജ്ഞ, നിങ്ങൾചെന്നു്, കഹഹു=(സദസ്യരോടു്) പറയുക, ഭാട ചലേ=വന്ദികൾ (സദസ്സിലേക്കു)ചെന്നു, ഹിയ ഹരഷ=മനസ്സിൽ അവൎക്കുണ്ടായ ഹൎഷം, നഥോരാ=കുറച്ചൊന്നുമായിരുന്നില്ല.

ജനകമഹാരാജാവു വന്ദികളെ വിളിച്ചു സീതയുടെ വിവാഹത്തെ സംബന്ധിച്ചുള്ള നിശ്ചയം സദസ്യരെ അറിയിക്കാനാജ്ഞാപിച്ചു. ആ സമയത്തു് അവൎക്കുണ്ടായ ആഹ്ലാദം കുറച്ചൊന്നുമായിരുന്നില്ല.

ദോ: ബോലേ ബന്ദി ബചന ബര സുനഹു സകല
മഹിപാല
പന ബിദേഹ കര കഹഹിം ഹമ ഭുജാ ഉഠാഇ
ബിസാല

ബന്ദി=വന്ദികൾ, ബര ബചന=ശ്രേഷ്ഠവാണികളാൽ, ബോലേ=പറഞ്ഞു:_ , സകല മഹിപാല=എല്ലാ രാജാക്കന്മാരും, സുനഹു=കേൾക്കുവിൻ, ഹമ ബിസാല ഭുജാ ഉഠാഇ=ഞങ്ങൾ വിശാലഹസ്തങ്ങളുയൎത്തിക്കൊണ്ടു്, ബിദേഹ കര പന=വിദേഹൻെറ നിശ്ചയം, കഹഹിം=വിളംബരം ചെയ്യുന്നു.

വന്ദികൾ ശ്രേഷ്ഠവാണികളാൽ ഇങ്ങനെ പറഞ്ഞു:— രാജാക്കന്മാരെല്ലാം കേൾക്കട്ടെ. ഞങ്ങൾ ഞങ്ങളുടെ വിശാലഹസ്തങ്ങളുയൎത്തിപ്പിടിച്ചുകൊണ്ടു വിദേഹരാജാവു സീതാവിവാഹത്തിൽ കൈക്കൊണ്ടിരിക്കുന്ന നിശ്ചയം ഇതാ വിളംബരംചെയ്യുന്നു.

നൃപ ഭുജ ബല ബിധു സിവ ധനു രാഹു ഗരുഅ
കഠോര ബിദിത സബ കാഹു
രാവന ബാന മഹാഭട ഭാരേ ദേഖി സരാസന
ഗവഹിം സിധാരേ

നൃപ ഭുജബല=രാജാക്കന്മാരുടെ കൈയ്യൂക്കു്, ബിധു=ചന്ദ്രനാണു്, സിവ ധനു=ശൈവചാപം, രാഹു=രാഹുവുമാണു്. (അതു്), ഗരുഅ=കനത്തതും, കഠോര=കഠോരവും എന്നു, സബ കാഹു=എല്ലാവരാലും, ബിദിത=അറിയപ്പെട്ടതുമാണു്, രാവന ബാനാ=രാവണനും ബാണാസുരനും, മഹാ ഭാരേ ഭട=വമ്പന്മാരായ യോദ്ധാക്കളാണു്, സരാസന ദേഖി=(ശൈവ)ചാപം കണ്ടു് (അവർ), സിധാരേ ഗവഹിം=ഓടിപ്പോയിട്ടുണ്ടു്.

രാജാക്കന്മാരുടെ ഭുജബലം ചന്ദ്രനും ശൈവചാപം രാഹുവുമാണു്. ആ ചാപം കനത്തതും കഠോരവുമെന്നു മനസ്സിലാക്കാത്തവരും ഇല്ല. രാവണനും ബാണാസുരനും വമ്പന്മാരായ യോദ്ധാക്കളാണു്. അവരും ശൈവചാപംകണ്ടു പേടിച്ചോടിപ്പോറുകയാണുണ്ടായതു്.

സോഇ പുരാരി കോദണ്ഡു കഠോരാ രാജ സമാജ
ആജു ജോഇ തോരാ
ത്രിഭുവന ജയ സമേത ബൈദേഹീ ബിനഹിം
ബിചാര ബരഇ ഹഠി തേഹി

സോഇ പുരാരി കഠോരാ കോദണ്ഡു=ആ ശിവന്റെ കഠോരചാപം, രാജ സമാജ ജോഇ=രാജസമൂഹത്തിൽപെട്ട ഏതൊരുവൻ, ആജു തോരാ=ഇന്നു് ഭഞ്ജിക്കുമോ _ നിർവ്വീര്യമാക്കുമോ, തേഹി ബൈദേഹീ=അദ്ദേഹത്തെ സീത, ബിനഹിം ബിചാര=വീണ്ടുവിചാരംകൂടാതെ, ഹഠി ബരഇ=നിർബ്ബന്ധപൂർവ്വം വരിക്കും, ത്രിഭുവന=മൂന്നു ലോകത്തും, ജയ സമേത=വിജയം ഘോഷിക്കുകയും ചെയ്യും.

ഈ സദസ്സിലുള്ള ഏതൊരു രാജാവു് ആ ശൈവചാപം ഇന്നു ഭഞ്ജിക്കമോ അദ്ദേഹത്തെ സീത വീണ്ടുവിചാരം കൂടാതെ ഭർത്താവായി വരിക്കും. മൂന്നുലോകവും വിജയംആഘോഷിക്കകയും ചെയ്യും.

സുനി പന സകല ഭൂപ അഭിലാഷേ ഭടമാനീ
അതിസയമന മാഷേ
പരികര ബാന്ധി ഉഠേ അകുലാഈ ചലേ ഇഷ്ടദേവൻ
ഹസിരു നാഈ

പന സുനി=പ്രതിജ്ഞകേട്ടു്, സകല ഭൂപ=സകല രാജാക്കന്മാരും തങ്ങൾ, ഭടമാനി=യോദ്ധാക്കളെന്ന അഭിമാനം, അതിസയ മന മാഷേ=വർദ്ധിച്ച മനഃക്രോധമായി മാറി, അകുലാഈ ഉഠേ=ദുഃഖിതരായി എഴുന്നേററു്, പരികര ബാന്ധി=പരികരം ബന്ധിച്ചു് (അരയും തലയും മുറുക്കി), ഇഷ്ടദേവൻഹ സിരു നാഈ=ഇഷ്ടദേവതാ പ്രണാമംചെയ്തു്, ചലേ=(ശൈവചാപം കിടക്കുന്നസ്ഥലത്തേക്കു) നടന്നു.

ജനകമററാരാജാവിൻെറ നിശ്ചയം കേട്ട രാജാക്കന്മാൎക്കു് വർദ്ധിച്ച കോപമുണ്ടായി. അവർ വ്യഥിതരായി എഴുന്നേററു് അരയും തലയും മുറുക്കി ഇഷ്ടദേവതാപ്രണാമം ചെയ്തു ശൈവചാപത്തെ സമീപിച്ചു.

തമകി താകി സിവധനു ധരഹീം ഉഠഇ ന കോടി
ഭാംതി ബല കരഹിം
ജിൻഹകേ കഛു ബിചാര മനമാഹീം ചാപ
സമീപ മഹീപ ന ജാഹീം

സിവധനു=ശൈവചാപത്തെ, തമകി താകി=ക്രോധാവേശത്തോടെ നോക്കി, ധരഹിം=പൊക്കാൻ ശ്രമിച്ചു, ന ഉഠഇ=പൊങ്ങുകയുണ്ടായില്ല, കോടി ഭാംതി=അസംഖ്യം തരത്തിൽ, ബല കരഹിം=ബലം പ്രയോഗിച്ചു, ജിൻഹ മഹീപ കേ=ഏതൊരു രാജാ

ക്കന്മാക്ക്, മനമാഹീം=മനസ്സിൽ, കഛു ബിചാര=കുറഞ്ഞൊരാലോചനയുണ്ടായി, ചാപസമീപ=വില്ലിന്നുസമീപം (അവർ), ന ജാഹീം=പോവുകയേ ചെയ്തില്ല.

ശൈവചാപത്തെ ക്രോധാവേശത്തോടെ നോക്കി നിലത്തുനിന്നു പൊക്കാൻ ചിലർ ശ്രമിച്ചു; പൊങ്ങിയില്ല. പലവിധത്തിലും ബലം പ്രയോഗിച്ചുനോക്കി. അല്പം വിചാരശീലന്മാരായി ചില രാജാക്കന്മാർ ആ കൂട്ടത്തിലുണ്ടായിരുന്നു. അവർ ചാപത്തെ സമീപിക്കുകപോലും ചെയ്തില്ല.

ദോ: തമകി ധരഹിം ധനു മൂഢ നൃപ ഉഠഇ ന
ചലഹിം ലജാഇ
മനഹും പാഇ ഭട ബാഹു ബലു അധികു അധികു
ഗരു ആഇ

മൂഢ നൃപ=മൂഢന്മാരായ രാജാക്കന്മാർ, തമകി=ക്രോധാവേശത്തോടെ, ധനു ധരഹിം=ചാപത്തെ പിടികൂടിയിരുന്നു; ഉഠഇ ന= (അതു) പൊങ്ങുകയുണ്ടായില്ല, ലജാഇ ചലഹിം=ലജ്ജിച്ചു പിൻവാങ്ങി, ഭട ബാഹു ബലു=യോദ്ധാക്കളുടെ ബാഹുബലം, പാഇ അധികു അധികു=ലഭിച്ച് (ആ ചാപം) അധികമധികം, ഗരു ആഇ മനഹും=കനത്തോടുകൂടിതീൎന്നുവോ എന്നു തോന്നും.

മൂഢന്മാരായ രാജാക്കന്മാർ ക്രോധാവേശത്തോടെ ശൈവചാപം പിടികൂടി; ആക്കം അതു നിലത്തുനിന്നു പൊക്കുവാൻ കഴിഞ്ഞില്ല. അവർ ലജ്ജിച്ചു പിൻവാങ്ങി. ഇങ്ങനെ പല രാജാക്കന്മാരുടേയും ബാഹുബലം ആ ചാപത്തിനു ലഭിച്ചതിനാലായിരിക്കുമോ അതിനു അധികമധികം കനം ഉണ്ടായതെന്നു തോന്നും.

ചൗ: ഭൂപ സഹ സദസ ഏകഹിം ബാരാ ലഗേ
ഉഠാവന ടരഇ ന ടാരാ
ഡഗഇ ന സംഭു സരാസന കൈസേ കാമീ
ബചന സതീ മന ജൈസേ

സഹ സദസ ഭൂപ=പതിനായിരം രാജാക്കന്മാർ, ഏകഹിം ബാരാ=ഒന്നിച്ചു്, ഉഠാവന ലഗേ=(ശൈവചാപം) പൊക്കാൻ തുടങ്ങി. ടരഇ ന ടാരാ=അതനങ്ങുകപോലും ഉണ്ടായില്ല, ജൈസേ കാമീ ബചന സതീമന കൈസേ=കാമിയുടെ വാക്കുകളാൽ പതിവ്രതയുടെ മനസ്സ എപ്രകാരമോ അപ്രകാരം, സംഭു സരാസന=ശൈവചാപം, ന ഡഗഇ=ഇളകുകയുണ്ടായില്ല.

പതിനായിരം രാജാക്കന്മാർ ഒന്നായിച്ചേൎന്നു ശൈവചാപം പൊക്കാൻ ഉദ്യമിച്ചു. എന്നാൽ ആ ധനുസ്സ അനങ്ങുകപോലും ഉണ്ടായില്ല. കാമിയുടെ വാക്കുകൾകൊണ്ടു സതിയുടെ മനസ്സ എപ്രകാരമോ അപ്രകാരം രാജാക്കന്മാരുടെ കഠിനപരിശ്രമം കൊണ്ടു ശൈവചാപം ഇളകുകയുണ്ടായില്ല.

സബ നൃപ ഭഏ ജോഗ ഉപഹാസീ ജൈസേ ബിനു
ബിരാഗ സന്ന്യാസീ
കീരതി ബിജയ ബീരതാ ഭാരീ ചലേ ചാപ കര
ബരബസ ഹാരീ

നൃപ സബ=രാജാക്കന്മാരെല്ലാം, ഉപഹാസീ ജോഗ ഭഏ=പരിഹാസാഹരായിഭവിച്ചു, ബിനു ബിരാഗ സംന്യാസീ ജൈസേ=വൈരാഗ്യമില്ലാത്ത സന്യാസികളെന്നപോലെ, കീരതി ബിജയ=(രാജാക്കന്മാരുടെ) കീൎത്തിയും വിജയവും, ഭാരീ ബീരതാ=വദ്ധിച്ച വീരതവും, ബരചാപ കര ബസ=ആ ശ്രേഷ്ഠചാപത്തിനു വശഗമായി, ഹാരീ ചലേ=അപഹൃതങ്ങളായി.

രാജാക്കന്മാരെല്ലാം പരപരിഹാസയോഗ്യരായിത്തീൎന്നു. എന്തുപോലെ? വൈരാഗ്യമില്ലാതെ സന്യാസികളായവപോലെ. അവരുടെ കീൎത്തിയും വിജയവും വീൎയ്യവും ആ ശ്രേഷ്ഠചാപത്തിന്നു വിധേയമായി അപഹൃതങ്ങളായിഭവിച്ചു.

ശ്രീഹത ഭഏ ഹാരി ഹിയ രാജാ ബൈഠേ നിജ
നിജ ജാഇ സമാജാ

നൃപൻഹ ബിലോകി ജനക അകുലാനേ ബോലേ
ബചന രോഷ ജനു സാനേ

ശ്രീഹത ഹാരി ഹിയ=തേജോഹീനരും പരാജിതഹൃദയരും ആയ, രാജാ ജാഇ=രാജാക്കന്മാർ ചെന്നു്, നിജ നിജ സമാജാ=അവരവരുടെ സംഘത്തിൽ, ബൈഠേ=ഇരുന്നു, നൃപൻഹ ബിലോകി=രാജാക്കന്മാരെ കണ്ടു്, ജനക അകുലാനേ=ജനകമഹാരാജാവു വ്യാകുലനായി, രോഷ സാനേ ജനു=ക്രോധസാന്ദ്രങ്ങളോ എന്നു തോന്നുമാറുള്ള, ബചന ബോലേ=വാക്കുകളാൽ (ഇപ്രകാരം) പറഞ്ഞു:—.

ദീപ ദീപ കേ ഭൂപതി നാനാ ആഏ സുനി ഹമ
ജോ പനു ഠാനാ
ദേവ ദനുജ ധരി മനുജ സരീരാ ബിപുല ബീര
ആഏ രനധീരാ

ദീപ ദീപ കേ=ദ്വീപദ്വീപാന്തരങ്ങളിലുള്ള, നാനാ ഭൂപതി ആഏ=അനേകം രാജാക്കന്മാർ ഇവിടെ എത്തിയിട്ടുണ്ടു്, ഹമ ജോ പന ഠാനാ സുനീ=നാം യാതൊരു നിശ്ചയം ചെയ്തിട്ടുണ്ടോ അതു അവർ കേൾക്കുകയും ചെയ്തിരിക്കുന്നു, ബിപുല ബീരാരനധീരാ=പ്രബലവീരന്മാരും സംഗ്രാമധീരന്മാരുമായ, ദേവ ദനുജ—ദേവന്മാരും അസുരന്മാരും, മനുജ സരീരാ ധരി=മനുഷ്യവേഷം ധരിച്ചു്, ആഏ=സന്നിഹിതരായിട്ടുണ്ടു്.

ദ്വീപദ്വീപാന്തരങ്ങളിലുള്ള അനേകം രാജാക്കന്മാർ സ്വയംവരത്തിന്നെത്തിയിരിക്കുന്നു; അവർ സ്വയംവരപ്രതിജ്ഞയും കേട്ടിരിക്കും. വിപുലവീരന്മാരും രണധീരന്മാരുമായ ദേവാസുരന്മാരും മനുഷ്യരുടെ വേഷത്തിൽ ഇവിടെ സന്നിഹിതരായിട്ടുണ്ടു്.

ദോ: കുഅംരി മനോഹരി ബിജയ ബഡി കീരതി
അതി കമനിയ
പാവ നിഹാര ബിരഞ്ചി ജനു രചേഉ ന ധനു
ദമനീയ

മനോഹരി കുഅംരി=മനോഹരിയായ കുമാരിയേയും, ബഡി ബിജയ=വലുതായ വിജയത്തേയും, അതി കമനീയ കിരതി=അതികമനീയമായ കീൎത്തിയേയും, ധാരനിഹാര=കരസ്ഥമാക്കുന്നതിനു പററിയ ഒരു, ധനു ദമനീയ ബിരഞ്ചി=ചാപനിയന്താവിനെ ബ്രഹ്മദേവൻ, ജനു ന രചേഉ=സൃഷ്ടിച്ചിട്ടില്ലായിരിക്കുമോ?

മോഹനാംഗിയായ സീതയേയും മഹാവിജയത്തേയും അതികമനീയമായ കീൎത്തിയേയും കരസ്ഥമാക്കാൻ സമൎത്ഥനായ ഒരു ചാപനിയന്താവിനെ ബ്രഹ്മാവു സൃഷ്ടിച്ചിട്ടില്ലെന്നാണ് എനിക്കു തോന്നുന്നതു്.

ചൗ: കഹഹു കാഹീ യഹ ലാഭ ന ഭാവാ കാഹു ന
സങ്കര ചാപ ചഢാവാ
രഹഉ ചഢാഉബ തോരബ ഭാഈ തില ഭരി
ഭൂമി ന സഖകേ ഛുഡാഈ

ഭാഈ കഹഹു=സഹോദരന്മാരേ, പറയു, കാഹു സങ്കര ചാപ=ആൎക്കു ശൈവചാപം, ന ചഢാവാ കാഹി=കുലക്കാൻ കഴിഞ്ഞില്ല, അവൎക്കു, യഹ ലാഭ ന ഭാവാ=ഈ ലാഭം ഹൃദ്യമായി തോന്നുകയില്ല, ചഢാഉബ തോരബ രഹഉ=വില്ലു കുലക്കുകയും പൊട്ടിക്കുകയും എന്ന സംഗതി പോകട്ടെ, ഭൂമി തില ഭരി=നിലത്തുനിന്നു (ആ ചാപത്തെ) എള്ളിടപോലും, ഛുഡാഈ ന സകേ=പൊക്കാൻകൂടി (നിങ്ങാംക്കാൎക്കും) സാധ്യമായില്ല.

ശൈവചാപം കുലക്കാൻ കഴിയാത്തവൎക്കും ഈവിധമൊരു നേട്ടം ഹൃദ്യമായി തോന്നുകയില്ല. ചാപം എടുക്കുകയും കുലക്കുകയും എന്ന സംഗതി നില്ക്കട്ടെ, നിങ്ങാംക്കാൎക്കും അതു ഭൂമിയിൽ നിന്നു എള്ളിട ദൂരം പൊക്കാൻകൂടി കഴിഞ്ഞില്ലല്ലൊ.

അബ ജനി കോഉമാഖഇ ഭട മാനീ ബീര
ബിഹീന മഹീ മൈം ജാനീ
തജഹു ആസ നിജ നിജ ഗൃഹ ജാഹു ലിഖാ ന
ബിധി ബൈദേഹി ബിആഹു

അബ കോഉ മാനീ ഭട=ഈ അവസരത്തിൽ മാനികളായ യോദ്ധാക്കളാരും, ജനി മാഖഇ=അരിശപ്പെടരുതു്, മൈം ജാനീ മഹീ=ഞാൻ ഗ്രഹിച്ചുകഴിഞ്ഞു, ഭൂമണ്ഡലം, ബീര ബിഹീന=വീരന്മാരോട്ട കൂടാത്തതായി ഭവിച്ചിരിക്കുന്നുവെന്നു്, ആസ തജഹു=ആഗ്രഹം കൈവെടിഞ്ഞു് (എല്ലാവരും), നിജ നിജ ഗൃഹ ജാഹു=അവരവരുടെ ഗൃഹങ്ങളിലേക്കു പൊയ്ക്കൊള്ളുക, ബിധി=ബ്രഹ്മദേവൻ, ബൈദേഹി ബിആഹു ന ലിഖാ=സീതയ്ക്കു വിവാഹം (തലയിൽ) എഴുതിയിട്ടില്ല.

ഈ അവസരത്തിൽ മാനികളായ യോദ്ധാക്കരം അരിശപ്പെടരുതു്. ഭൂമണ്ഡലം വീരവിഹീനമെന്നു എനിക്കു മനസ്സിലായിക്കഴിഞ്ഞു. അല്ലയോ രാജാക്കന്മാരേ, നിങ്ങളെല്ലാവരും നിങ്ങളുടെ ആശ കൈവെടിഞ്ഞു അവരവരുടെ ഗൃഹങ്ങളിലേക്കു മടങ്ങിപ്പോയ്ക്കൊള്ളുക. ബ്രഹ്മാവു് സീതക്കു വിവാഹം വിധിച്ചിട്ടില്ല.

സുകൃത ജാഇ ജൗം പന പരിഹരഊം കുഅംരി
കുഅംരി രഹഉ കാ കരഊം
ജൗ ജനതേഉം ബിനു ഭട ഭുവി ഭാഈ തൗ പന
കരി ഹോതേഉം ന ഹംസാഈ

ജൗംപന പരിഹരഊം=ഞാനെൻെറ പ്രതിജ്ഞ വേണ്ടെന്നുവെയ്ക്കുകഉപക്ഷം, സുകൃത ജാഇ=സുകൃതം ക്ഷയിക്കും, കുഅംരി കുഅംരി രഹഉ=എൻെറ മകരം അവിവാഹിതയായിത്തന്നെ കഴിയട്ടെ, കാ കരഊം=അല്ലാതെന്തുചെയ്യും?, ഭാഈ ഭുവി ഭട ബിനു=സഹോദരന്മാരെ, ഭൂമിയിൽ യോദ്ധാക്കളില്ല എന്നു്, ജൗ ജനതേഉം തൗ=ഗ്രഹിക്കാനിടവന്നിരുന്നുവെങ്കിൽ, പന കരി ഹംസാഈ=പ്രതിജ്ഞചെയ്തവനെന്ന പരിഹാസത്തിനു്, ന ഹോതേഉം=സംഗതിയാവുകയില്ലായിരുന്നു.

ഞാനെൻെറ പ്രതിജ്ഞയിൽനിന്നു പിന്മാറുന്നതായാൽ അതു സുകൃതക്ഷയമാകും. എൻെറ മകരം നിത്യകന്യകയായിത്തന്നെ കഴിഞ്ഞുകൂടിക്കൊള്ളട്ടെ. അല്ലാതെന്തുനിവൃത്തി? ഹേ സഹോദ

രന്മാരേ, ഭൂമിയിൽ ക്ഷത്രിയരില്ലെന്നറിഞ്ഞിരുന്നുവെങ്കിൽ ഇപ്ര കാരമൊരു പ്രതിജ്ഞചെയ്തവനെന്ന പരിഹാസത്തിനു ഞാൻ പാത്രമായിഭവിക്കുകയില്ലായിരുന്നു.

ജനക ബചന സുനി സബ നരനാരീ ദേഖി
ജാനകിഹി ഭഏ ദുഖാരീ
മാഖേ ലഖന കടില ഭഇം ഭൗംഹെം രദപട
ഫരകത നയന രിസൗഹെം

ജനക ബചന സുനി=ജനകരാജാവിൻെറ വാക്കുകൾ കേട്ടു, സബ നാരീനര=എല്ലാ സ്ത്രീപുരുഷന്മാരും, ജാനകിഹി ദേഖി=സീതയെ നോക്കി, ദുഖാരീ ഭഏ=വ്യഥിതരായിഭവിച്ചു, ലഖന മാഖേ= ലക്ഷ്മണൻ ക്രോധമൂർഛിതനായി; ഭൗംഹെം കുടില ഭഇം=പുരി കങ്ങൾ വളഞ്ഞു, രദപട ഫരകത=ചുണ്ടുകൾ വിറച്ചു, നയന രിസൗഹെം=കണ്ണുകൾ ഈഷ്യാകലുഷങ്ങളായി.

ജനകമഹാരാജാവിൻെറ വാക്കുകൾകേട്ടു് അവിടെ കൂടിയി രുന്ന സ്ത്രീപുരുഷന്മാരെല്ലാം സീതയെനോക്കി ദുഃഖം പ്രകടിപ്പി ച്ചു. ലക്ഷ്മണൻ ക്രുദ്ധനായിത്തീൎന്നു. അദ്ദേഹത്തിൻെറ പുരിക ക്കൊടികൾ വളഞ്ഞു. അധരങ്ങൾ വിറച്ചു; നേത്രങ്ങൾ ക്രോധം കൊണ്ടു കലുഷങ്ങളായി.

ദോ: കഹി ന സകത രഘുബീരഡര ലഗേ ബചന
ജനു ബാന
നാഇ രാമപദ കമല സിര ബോലേ ഗിരാ
പ്രമാന

ബചന ജനു ബാന ലഗേ=(ജനകൻെറ) വാക്കുകൾ ബാണങ്ങൾ ക്കുതുല്യമായി തോന്നി. രഘുബീരഡര=ശ്രീരാമനെപ്പററിയുള്ള ഭയം ഹേതുവായി, കഹി ന സകത=(ഒന്നുംതന്നെ) പറയാൻ (ല ക്ഷ്മണൻ) ശക്തനായില്ല, രാമപദ കമല=ശ്രീരാമതൃപ്പാദകമലങ്ങ ളിൽ, സിര നാഇ=കുമ്പിട്ടു്, പ്രമാന ഗിരാ ബോലേ=യുക്തിയു ക്തങ്ങളായ വാക്കുകളാൽ ഇങ്ങനെ പറഞ്ഞു.

ജനകന്റെ വാക്കുകൾ ലക്ഷ്മണന്നു ശരപാതങ്ങളായിട്ടാണു് തോന്നിയതു്. പക്ഷേ ശ്രീരാമനെ ഭയന്നു ഒരൊററവാക്കുപോലും പറയാൻ സൗമിത്രി ശക്തനായില്ല. പിന്നീടദ്ദേഹം രാമതൃപ്പാദങ്ങൾ വന്ദിച്ച സയുക്തികം ഇങ്ങനെ പറഞ്ഞു:—

ചൗ: രഘുബംസിൻഹ മഹ ജഹം കോഉ ഹോഈ
തേഹി സമാജ അസ കഹൈ ന കോഈ
കഹീ ജനക ജസി അനുചിത ബാനീ ബിദ്യമാന
രഘുകുല മനി ജാനീ

രഘുബംസിൻഹ മഹ ജഹം=രഘുവംശത്തിൽ പിറന്നവരായി ഇവിടെ, കോഉ ഹോഈ തേഹി സമാജ=ആരെങ്കിലും ഉണ്ടെങ്കിൽ ആ സദസ്സിൽവെച്ചു്, അസ കോഈ ന കഹൈ=ഇങ്ങനെ ആരും ഉരിയാടുകയില്ല, രഘുകുലമനി=രഘുവംശരത്നമായ രാമൻ, ബിദ്യമാന ജാനി=ഇവിടെയുണ്ടെന്നു അറിഞ്ഞിട്ടും, ജനക=ജനക മഹാരാജാവു്, ജസി അനുചിത ബാനീ കഹീ=എന്തൊരൗചിത്യമില്ലാത്ത വാക്കുകളാണരുളിച്ചെയ്തതു്!

ഇവിടെ സന്നിഹിതരായിട്ടുള്ളവരിൽ രഘുവംശത്തിൽ പിറന്ന ചിലരും ഉണ്ടെന്നു മനസ്സിലാക്കിയിരുന്നെങ്കിൽ തീർച്ചയായും ജനകൻ ഇപ്രകാരം പറയുകയില്ല. രഘുവംശരത്നമായ രാമൻ ഇവിടെയുണ്ടെന്നറിഞ്ഞിട്ടും ജനകമഹാരാജാവെന്താണിങ്ങനെ ഔചിത്യമില്ലാത്ത വാക്കുകൾ പറഞ്ഞതു്?

സുനഹു ഭാനുകുല പങ്കജ ഭാനു കഹഉം സുഭാവ ന
കഛു അഭിമാനു
ജൗം തുംഹാര അനുസാസന പാവഉം കന്ദുക ഇവ
ബ്രഹ്മാണ്ഡ ഉഠാവഉം

ഭാനു കുല പങ്കജ ഭാനു=ഹേ രാമ, സുനഹു=കേൾക്ക, സുഭാവ കഹഉം=സ്വാഭാവികമായിത്തന്നെ ഞാൻ പറയുന്നു, ന കഛു അഭിമാന=ഒട്ടും ഗർവ്വോടുകൂടിയല്ല; തുംഹാര അനുസാസന=അങ്ങ

യുടെ അനുമതി, ജൗം പാവഉൗം=എനിക്കലഭിച്ചാൽ, ബ്രഹ്മാണ്ഡ കന്ദുക ഇവ=ബ്രഹ്മാണ്ഡത്തെത്തന്നെ ഒരു പന്തെന്നപോലെ, ഉഠാവഉൗം=ഞാൻ പൊക്കാം.

സൂര്യവംശമാകുന്ന താമരക്കു സൂര്യനായ ഹേ രാമ, ഒട്ടും ഗർവ്വോടുകൂടിയല്ല, സ്വാഭാവികമായിത്തന്നെയാണ് ഞാനിങ്ങനെ പറയുന്നതു്. അങ്ങയുടെഅനുമതി എനിക്കു ലഭിക്കുന്നപക്ഷം ബ്രഹ്മാണ്ഡത്തെത്തന്നെ ഒരു പന്തെന്നപോലെ ഞാൻ അമ്മാനമാടും.

കാചേ ഘട ജിമി ഡാരഉം ഫോരീ സകഉം മേരു
മൂലക ഇവ തോരീ
തവ പ്രതാപ മഹിമാ ഭഗവാനാ കാ ബാപുരോ
പിനാക പുരാനാ

കാചേ ഘട ജിമി=പച്ചമൺകുടംപോലെ (ആ ബ്രഹ്മാണ്ഡം) ഫോരീ ഡാരഉം=ഞാൻ എറിഞ്ഞുപൊട്ടിക്കാം, മേരു മൂലക ഇവ= മഹാമേരുവിനെ, മൂലികയെ എന്നപോലെ, തോരീ സകഉം=പുഴക്കിയെറിയാനും എനിക്കു കഴിയും, ഭഗവാനാ=ഹേ ഭഗവൻ, തവ പ്രതാപ മഹിമാ=അങ്ങയുടെ പ്രതാപമാഹാത്മ്യത്തിനു മുമ്പിൽ, ബാപുരോ പുരാനാ പിനാക കാ=പാവപ്പെട്ടതും ജീർണ്ണിച്ചതുമായ ശൈവചാപത്തിന്നെന്തു മഹത്വമാണുള്ളതു്?

പച്ചമൺകുടത്തെയെന്നപോലെ ആ ബ്രഹ്മാണ്ഡത്തെ ഞാൻ എറിഞ്ഞുതകൎക്കും. മഹാമേരുപൎവ്വതത്തെ, മൂലിക എന്നപോലെ പുഴക്കിയെറിയാനും എനിക്കു വിഷമമേതും ഇല്ല. അങ്ങയുടെ പ്രതാപത്തിൻെറ മഹത്വം എവിടെ? പാവപ്പെട്ട ജീർണ്ണിച്ച ശൈവ ചാപം എവിടെ?

നാഥ ജാനി അസ ആയസു ഹോഉൗ കൗതുക
കരൗം ബിലോകിഅ സോഉൗ
കമല നാല ജിമി ചാപ ബഢാവൗം ജോജന
സത പ്രമാന ലൈ ധാവൗം

നാഥ=സ്വാമിൻ, അസ ജാനി=ഇപ്രകാരം ഗ്രഹിച്ച്, ആയസു ഹോഉ=എനിക്കു അനുജ്ഞനൽകുക, കൗതുക കരൗം=ഞാൻ തമാശകാണിക്കാം, സോഉ ബിലോകിഅ=അതവിടന്നു കാണുകയും ചെയ്യുക, കമല നാല ജിമി=താമരത്തണ്ടിനെ എന്നപോലെ, ചാപ ബഡാവൗം=ശൈവചാപം ഞാൻ പൊക്കാം, ലൈ സത ജോജന പ്രമാന=ആ ചാപവും എടുത്തുകൊണ്ടു നൂറുയോജന ദൂരം, ധാവൗം=ഞാൻ പറയുകയും ചെയ്യാം.

ഈ വസ്തുത അവിടന്നറിഞ്ഞു എനിക്കു അനുമതിതരിക. ഞാൻ തമാശകാട്ടുന്നതു അവിടന്നു കാണുകയും ചെയ്യുക. ഈ ശൈവചാപത്തെ ഒരു താമരവളയത്തെപ്പോലെ ഞാൻ നിലത്തു നിന്നുപൊക്കി എടുത്തു നൂറുയോജന പായുകയും ചെയ്യാം.

ദോ: തോരൗം ഛത്രക ദണ്ഡ ജിമി തവ പ്രതാപ
ബല നാഥ
ജൗം ന കരൗം പ്രഭുപദ സപഥ കര ന ധരൗം
ധനു ഭാഥ

നാഥ തവ പ്രതാപ ബല=സ്വാമിൻ, അങ്ങയുടെ പ്രതാപത്തിന്റെ ശക്തിയാൽ, ഛത്രക ദണ്ഡ ജിമി=കൂണിൻ തണ്ടുപോലെ (ആ ശൈവചാപം) തോരൗം=ഞാൻ തുണ്ടം തുണ്ടമാക്കാം, ജൗം ന കരൗം കര=ഞാനതു ചെയ്യാത്തപക്ഷം എന്റെ കൈകളിൽ, ധനു ഭാഥ=ചാപവും ശരവും (ഇനി), ന ധരഉം=എടുക്കുന്നതല്ലെന്നു്, പ്രഭുപദ സപഥ=ഇതാ അങ്ങയുടെ കാൽപിടിച്ചു സത്യംചെയ്യുന്നു.

സ്വാമിൻ, അങ്ങയുടെ പ്രതാപത്തിന്റെ ശക്തിയാൽ ഒരു കൂണിൻ തണ്ടുപോലെ ശൈവചാപം ഞാൻ കഷണം കഷണമാക്കുന്നുണ്ടു്. എനിക്കതിനു സാധ്യമല്ലാതെവരുന്നപക്ഷം മേലാൽ ഞാനെന്റെ ഈ കൈകൾകൊണ്ടു വില്ലും അമ്പും സ്പർശിക്കുകയേ ഇല്ലെന്നു ഇതാ അവിടത്തെ കാലുകൾതൊട്ടു ശപഥം ചെയ്യുന്നു. [ജനകൻപറഞ്ഞ വാക്കുകളോരോന്നും ലക്ഷ്മണൻ ഖണ്ഡിച്ചിരിക്കുന്നു. ശൈവചാപം നിലത്തുനിന്നു എള്ളിട പൊക്കുന്നതിനു

കൂടി കഴിവില്ലാത്തവരായല്ലോ രാജാക്കന്മാർ എന്ന പരാതിക്കും ക്ഷത്രിയവിഹീനമായല്ലോ ഭൂമി എന്ന ആക്ഷേപത്തിനും ശരിയായ ഉത്തരമാണ്ട് ലക്ഷ്മണൻ നൽകുന്നതു്.]

ലഷന സകോപ ബചന ജബ ബോലേ ഡഗ
മഗാനി മഹി ദിഗ്ഗജ ഡോലേ
സകല ലോക സബ ഭൂപ ഡേരാനേ സിയ ഹിയ
ഹരഷ ജനക സകുചാനേ

ലഷന സകോപ=ലക്ഷ്മണൻ കോപപൂർവ്വം, ജബ ബചന ബോലേ=ഇങ്ങനെ പറഞ്ഞപ്പോഠം, മഹി ഡഗമഗാനി=ഭൂമി ചാഞ്ചാടി, ദിഗ്ഗജ ഡോലേ=ദിഗ്ഗജങ്ങഠം ഉഴിഞ്ഞാലാടി, സകല ലോക സബ ഭൂപ=എല്ലാ ലോകങ്ങളും എല്ലാ രാജാക്കന്മാരും, ഡേരാനേ സിയഹിയ=ഭയന്നു. സീതാഹൃദയം, ഹരഷ ജനക=പ്രസന്നമായി. ജനകരാജാവു്, സകുചാനേ=സങ്കോചത്തിലായി.

ലക്ഷ്മണൻ ക്രോധാവേശത്തോടെ ഈവിധമെല്ലാം പറഞ്ഞപ്പോഠം ഭൂമിയും ദിഗ്ഗജങ്ങളും ചാഞ്ചാടി; സമസ്തലോകങ്ങളും സർവ്വരാജാക്കന്മാരും ഭീതരായി; സീതയുടെ ഹൃദയം പ്രസന്നമായി. ജനകനു സങ്കോജമുണ്ടായി.

ഗുരു രഘുപതി സബ മുനി മന മാഹീം മുദിത
ജഏ പുനി പുനി പുലകാഹീം
സയനഹിം രഘുപതി ലഷന നിവാരേ പ്രേമ
സമേത നികട ബൈഠാരേ

ഗുരു രഘുപതി സബ മുനി=വിശ്വാമിത്രൻ, രാമൻ, മുനിഗണം എന്നിവർ, മനമാഹീം മുദിത ഭഏ=മനസ്സുകൊണ്ടു് സന്തുഷ്ടരായിഭവിച്ചു്, പുനി പുനി പുലകഹിം=തുടരെത്തുടരെ രോമാഞ്ചകഞ്ചുകിതരായിത്തീരുകയും ചെയ്തു, രഘുപതി സയനഹിം=രഘുപതി ആംഗ്യത്താൽ, ലഷന നിവാരേ പ്രേമസമേത=ലക്ഷ്മണനെ വിലക്കി പ്രീതിപൂർവ്വകം, നികട ബൈഠാരേ=സമീപത്തിരുത്തി.

വിശ്വാമിത്രനും രാമനും കൂടെയുള്ള മുനിമാക്കും ലക്ഷ്മണന്റെ വാക്കുകൾകേട്ട മനസ്സിൽ അതിയായ ഹഷം ഉണ്ടായി. അവർ പുളകിതരുമായി. ശ്രീരാമൻ ആംഗ്യംകൊണ്ട ലക്ഷ്മണനെ സാഹസോദ്യമത്തിൽനിന്ന പിന്തിരിപ്പിക്കുകയും സ്നേഹപൂർവ്വകം സമീപത്തിരുത്തുകയും ചെയ്തു.

ബിസ്വാമിത്ര സമയ സുഭ ജാനീ ബോലേ അതി
സനേഹ മയ ബാനീ
ഉഠഹു രാമ ഭഞ്ജഹു ഭവചാപാ മേടഹു താത
ജനക പരിതാപാ

സുഭ സമയ ജാനീ=അതൊരു മംഗളവേളയെന്നു ഗ്രഹിച്ച്, അതി സനേഹ മയ ബാനീ=അതിസ്നേഹമയങ്ങളായ വാക്കുകളാൽ, ബിസ്വാമിത്ര ബോലേ=വിശ്വാമിത്രൻ പറഞ്ഞു: —, രാമ ഉഠഹു= രാമ, എഴുന്നേൽക്കു, ഭവചാപാ ഭഞ്ജഹു=ശൈവചാപം ഖണ്ഡിക്കു, താത=വത്സ, ജനക പരിതാപാ=ജനകന്റെ പരിതാപം, മേടഹു=ശമിപ്പിക്കു.

നല്ലൊരു വേളയെന്നു ഗ്രഹിച്ച് അതിസ്നേഹമയങ്ങളായ വാക്കുകളാൽ വിശ്വാമിത്രമഹഷി ശ്രീരാമനെ നോക്കി ഇപ്രകാരം പറഞ്ഞു: — 'രാമ, എഴുന്നേൽക്കു. ശിവചാപം ഭഞ്ജിക്കു. ജനകന്റെ ദുഃഖത്തിനു പരിഹാരമുണ്ടാക്കു.'

സുനി ഗുരു ബചന ചരന സിരു നാവാ ഹരഷ
ബിഷാദ ന കഛു ഉര ആവാ
ഠാഢ ഭഏ ഉഠി സഹജ സുഭാഏ ഠവനി ജുവാ മൃഗ
രാജ ലജാഏ

ഗുരു ബചന സുനി=വിശ്വാമിത്രന്റെ വാക്കുകൾ കേട്ട് (രാമൻ), ചരന സിരു നാവാ=കാൽക്കൽ കുമ്പിട്ടു, ഉര ഹരഷ ബിഷാദ= മനസ്സിൽ ഹഷമോ വിഷാദമോ, കഛു ന ആവാ=ഒന്നും ഉണ്ടായില്ല, സുഭായേ=സ്വാഭാവിക പ്രകൃതിയിൽത്തന്നെ, ഉഠി ഠാഢ ഭഏ=രാമൻ ഇരിപ്പിടത്തിൽനിന്നു എഴുന്നേററുനിന്നു, ഠവനി

ജ്ജവാ മൃഗരാജ=രാമൻെറ നടത്തം യുവകേസരിയേപ്പോലും, ലജാഏ=ലജ്ജിപ്പിച്ചു.

വിശ്വാമിത്രൻെറ വാക്കുകഠം കേട്ട രാമൻ മഹർഷിയുടെ തൃപ്പാദങ്ങളിൽ പ്രണമിച്ചു. അദ്ദേഹത്തിൻെറ മനസ്സിൽ ജനക വാണികഠം സന്തോഷമോ സന്താപമോ ഉണ്ടാക്കിയില്ല. സ്വാഭാവികഗതിയിൽത്തന്നെ രാമൻ എഴുന്നേററുനിന്നു. അദ്ദേഹത്തിൻെറ നടത്തം യുവകേസരിയേപ്പോലും ലജ്ജിപ്പിച്ചു.

ദോ: ഉദിത ഉദയഗിരി മഞ്ച പര രഘുബര
ബാലപതംഗ
ബികസേ സന്ത സരോജ സബ ഹരഷേ
ലോചന ഭൃംഗ

മഞ്ച ഉദയഗിരി പര=മഞ്ചമാകുന്ന ഉദയപവ്വതത്തിൽ, രഘുബര ബാല പതംഗ=ശ്രീരാമനാകുന്ന ബാലസൂര്യൻ, ഉദിത=ഉദിച്ചു, സന്ത സരോജ ബികസേ=സത്തുക്കളാകുന്ന താമരകഠം വികസിച്ചു, സബ ലോചന ഭൃംഗ=എല്ലാക്കണ്ണുകളുമാകുന്ന വണ്ടുകഠം, ഹരഷേ=സന്തോഷിച്ചു.

മഞ്ചമാകുന്ന ഉദയഗിരിയിൽ ശ്രീരാമനാകുന്ന ബാലരവി ഉദിക്കുകയും സത്തുക്കളാകുന്ന താമരകഠം വിടരുകയും സമസ്തനേത്രങ്ങളുമാകുന്ന വണ്ടുകഠം സന്തോഷിക്കുകയും ചെയ്തു.

ചൗ: നൃപൻഹ കേരി ആസാ നിസി നാസീ ബചന
നഖത അവലീ ന പ്രകാസീ
മാനി മഹിപ കുമുദ സകുചാനേ കപടീ ഭൂപ
ഉലൂക ലുകാനേ

നൃപൻഹ കേരി ആസാ നിസി=രാജാക്കന്മാരുടെ ആഗ്രഹമാകുന്ന രാത്രി, നാസീ=ഒടുങ്ങി, ബചന നഖത അവലീ=വീരവാദങ്ങളാകുന്ന നക്ഷത്രഗണങ്ങളും, ന പ്രകാസീ=പ്രകാശിക്കാതായി, മാനി മഹിപ കുമുദ സകുചാനേ=ഗവ്വിഷ്ഠന്മാരായ രാജാക്കന്മാരാ

കുന്ന ആമ്പല്പുകരം കൂമ്പി, കപടീ ഭൂപ=കപടമതികളായ രാജാക്കന്മാരാകുന്ന, ഉത്രുക ലൃകാനേ=മൂങ്ങകരം അദൃശ്യങ്ങളായി.

ശ്രീരാമനാകുന്ന ബാലരവി ഉദിച്ചപ്പോരം നൃപാഭിലാഷമാകുന്ന നിശീഥം അവസിതമാവുകയും, നൃപവീരവാദങ്ങളാകുന്ന നക്ഷത്രസമൂഹം മങ്ങുകയും ഗർവ്വികളായ രാജാക്കന്മാരാകുന്ന ആമ്പല്പുകരം കൂമ്പുകയും കപടനൃപന്മാരാകുന്ന ഉലൂകങ്ങരം മറയുകയും ചെയ്തു.

ഭഏ ബിസോക കോക് മുനി ദേവാ ബരഷഹിം
സുമന ജനാവഹിം സേവാ
ഗുരുപദ ബന്ദി സഹിത അനുരാഗാ രാമ മുനിൻഹ
സന ആയസു മാംഗാ

മുനി ദേവാ=മുനിമാരും ദേവന്മാരുമായ ചക്രവാകങ്ങരം, ബിസോക ഭഏ=ശോകരഹിതങ്ങളായി ഭവിച്ചു, സുമന ബരഷഹിം=പുഷ്പവൃഷ്ടിചെയ്തു് (സുരന്മാർ), സേവാ ജനാവഹിം=ശുശ്രൂഷാസന്നദ്ധരായി, സഹിത അനുരാഗാ=പ്രേമപൂർവ്വകം, രാമ ഗുരുപദ ബന്ദി=ശ്രീരാമൻ വിശ്വാമിത്രപാദങ്ങളെ വന്ദിച്ചു്, മുനിൻഹ സന=മുനിമാരിൽനിന്നു, ആയസു മാംഗാ=അനുജ്ഞവാങ്ങി.

മുനിമാരും ദേവന്മാരുമായ ചക്രവാകങ്ങരം ശോകനിവൃത്തരായി. ദേവന്മാർ പൂമഴ ചൊരിഞ്ഞു് സേവാസന്നദ്ധത കൈക്കൊണ്ടു. പ്രേമപൂർവ്വം രാമൻ വിശ്വാമിത്രനെ വണങ്ങി മുനിമാരുടെ ആജ്ഞവാങ്ങി.

സഹജഹി ചലേ സകല ജഗസ്വാമീ മത്തമഞ്ജു
ബര കുഞ്ജര ഗാമീ
ചലത രാമ സബ പുര നര നാരി പുലക പൂരി
തന ഭഏ സുഖാരീ

സകല ജഗ സ്വാമീ രാമ=അഖിലലോകനാഥനായ രാമൻ, മത്തമഞ്ജു ബര കുഞ്ജര ഗാമീ=മദിച്ച ശ്രേഷ്ഠഗജത്തിൻെറ ഗതിയിൽ, ചലത=എഴുന്നള്ളുമ്പോരം, സബപുരി നാരീ=എല്ലാ നഗ

രവാസികളും, പുകല പൂരിതന=പുളകാഞ്ചിതഗാത്രരായി, സുഖാരീ ഭഏ=സുഖികളായിഭവിച്ചു.

സർവ്വലോകനാഥനായ രാമചന്ദ്രൻ ഗജരാജവിരാജിതമന്ദഗതിയായി ശൈവചാപം സ്ഥിതിചെയ്യുന്നിടത്തേക്ക നടന്നുപോകുന്നതു കണ്ടു് ആബാലവൃദ്ധം പൗരക്കും രോമാഞ്ചമുണ്ടായി. അവക്കു അത്യാനന്ദവും സിദ്ധിച്ചു.

ബന്ദി പിതര സുര സുകൃത സംഭാരേ ജൗം കഛു
പുന്യ പ്രഭാഉ ഹമാരേ
തൗ സിവ തനു മൃനാലകീ നാഈം തോരഹിം രാമ
ഗനേസ ഗോസാഈം

പിതര ബന്ദി=പിതൃക്കളെ വന്ദിച്ചു്, സുര സുകൃത സംഭാരേ=ദേവന്മാരേയും ചെയ്ത പുണ്യങ്ങളേയും സ്മരിച്ചുകൊണ്ടു് ഇങ്ങനെ സങ്കല്പിച്ചു, ജൗം ഹമാരേ പുന്യ കഛു പ്രഭാഉ തൗ=ഞാൻ ചെയ്ത പുണ്യങ്ങൾക്ക അല്പമെങ്കിലും പ്രഭാവം ഉണ്ടെന്നുള്ളപക്ഷം, ഗനേസ ഗോസാഈ=അല്ലയോ ഗണേശ്വരഭഗവൻ, സിവധനു=ശൈവചാപത്തെ, രാമ=(ഈ) രാമൻ, മൃനാലകീ നാഈം=താമരവളയം കണക്ക, തോരഹിം=ഭഞ്ജിക്കട്ടെ.

ശ്രീരാമൻ പിതൃക്കളെ വന്ദിച്ചു ദേവന്മാരേയും സ്വസുകൃതത്തേയും സ്മരിച്ചു് ഇങ്ങനെ പ്രാൎത്ഥിച്ചു:—അല്ലയോ ഭഗവൻ ഗണേശ്വര, എന്റെ സുകൃതങ്ങൾക്ക അല്പമെങ്കിലും പ്രഭാവമുണ്ടെങ്കിൽ ഈ രാമൻ ശൈവചാപത്തെ മൃണാളവളയം കണക്ക ഭഞ്ജനം ചെയ്യട്ടെ.

ദോ: രാമഹി പ്രേമ സമേത ലഖി സഖിൻഹ
സമീപ ബോലാഇ
സീതാ മാതു സനേക ബസ ബചന കേഹഇ
ബിലഖാഇ

രാമഹി=ശ്രീരാമനെ, പ്രേമസമേത ലഖി=പ്രേമപൂർവ്വം വീക്ഷിച്ചു, സഖിൻഹ=സഖിമാരെ, സമീപ ബോലാഇ=അരികിൽ വിളിച്ചു,

സീതാമാതു=സീതയുടെ അമ്മ, സനേഹബസ=സ്നേഹവിവശയായി, ബിലഖാഇ=ഉൽക്കണ്ഠാപൂർവ്വം, ബചന കഹഇ=ഇപ്രകാരം പറഞ്ഞു: -

ശ്രീരാമഭദ്രനെ സപ്രേമം വീക്ഷിച്ച സഖിമാരെ അരികിൽ വിളിച്ചു സീതയുടെ അമ്മ സ്നേഹോൽകണ്ഠിതയായി ഇങ്ങിനെ പറഞ്ഞു: —

ചൗ: സഖി സബ കൗതുക ദേഖ നിഹാരേ ജേഉ
കഹാവത ഹിതു ഹമാരേ
കോഉ ന ബുഝാഇ കഹഇ നൃപപാഹീം ഏ
ബാലക അസ ഹഠ ഭല നാഹീം

സഖി സബ=സഖിമാരേ, എല്ലാവരും, കൗതുക ദേഖ നിഹാരേ=കൗതുകം നോക്കിക്കാണുകയാണ്, ജേഉ ഹമാരേ=ഇവർ നമ്മുടെ, ഹിതു കഹാവത=ഹിതകാരികളെന്നു പറയപ്പെടുന്നുമുണ്ട്, കോഉ നൃപപാഹിം=ഇവരിൽ ഒരാളും രാജാവിനോട്, ഏ ബാലക=രാമലക്ഷ്മണന്മാരായ ഇവർ കുട്ടികളാണെന്നു, ന കഹഇ ബുഝാഇ=പറഞ്ഞു മനസ്സിലാക്കിയിട്ടില്ല, അസ ഹഠ=ഈ ദുശ്ശാഠ്യം, ഭല നാഹിം=നല്ലതിനല്ല.

എല്ലാവരും തമാശകാണാൻ തയാറെടുത്തിരിക്കയാണ്. നമ്മുടെ ഹിതകാംക്ഷികളായി പറയപ്പെടുന്ന ഇവരിൽ ഒരാളും ജനകമഹാരാജാവിനോട് രാമലക്ഷ്മണന്മാർ വെറും ബാലന്മാരാണെന്ന വസ്തുത ഉപദേശിക്കുന്നില്ല. ജനകമഹാരാജാവിൻെറ ദുശ്ശാഠ്യം നല്ലതിനല്ല.

രാവന ബാന ഛുആ നഹിം ചാപാ ഹാരേ
സകല ഭൂപ കരി ദാപാ
സോ ധനു രാജ കുഅംരകര ദേഹീം ബാലമരാല
കി മന്ദര ലേഹീം

രാവന ബാന=രാവണ രാക്ഷസനും ബാണാസുരനും, ചാപാ=(ഈ) ശൈവചാപത്തെ, ഛുആ നഹിം=തൊടാൻ കഴിഞ്ഞിട്ടില്ല,

സകല ഭൂപ=എല്ലാ രാജാക്കന്മാരും, ഠാപാ കരി ഹാരേ=ഗവ്വ നടിച്ചു പരാജിതരായി, സോധന=അപ്രകാരമിരിക്കുന്ന ആ ശൈവചാപമാണ്, രാജ കുംഅരകര=രാജകുമാരന്റ, ദേഹീം=കൊടുക്കുന്നതു്, ബാലമരാല=അരയന്നക്കുഞ്ഞിനു്, കി മന്ദര ലേഹീം= മന്ദരപവ്വതം എടുക്കാനാവുമോ!

രാക്ഷസമുഖ്യനായ രാവണനും അസുര പ്രമുഖനായ ബാണനും തൊടാൻ കഴിഞ്ഞിട്ടില്ലാത്ത ഒന്നാണ് ശൈവചാപം. ആ ശൈവചാപത്തോടാണ് ദുരഭിമാനികളായ സവ്വരാജാക്കന്മാരും തോററു തുന്നംപാടിയതും. അതേ ചാപംതന്നെയാണ് രാമനോട്ടും പ്രയോഗിക്കാനാവശ്യപ്പെടുന്നതു്. അരയന്നക്കുഞ്ഞിനു് മന്ദര പവ്വതം പൊക്കാനാവുമോ?

ഭൂപ സയാനപ സകല സിരാനീ സഖി ബിധി
ഗതി കഹി ജാതി ന ജാനീ
ബോലി ചതുര സഖി മൃദുബാനീ തേജവന്ത ലഘു
ഗനിയ ന രാനീ

ഭൂപ സകല സയാനപ=രാജാവിന്റെ സവ്വചാതുര്യവും, സിരാനീ=പൊയ്ക്കഴിഞ്ഞു, സഖി=തോഴിമാരേ, ബിധിഗതി=വിധിയുടെ പോക്കു, കഹി ജാതി ന ജാനീ=വണ്ണിക്കാനും ഗ്രഹിക്കാനും കഴിവില്ല, ചതുര സഖീ=ചതുരമാരായ സഖിമാർ, മൃദു ബാനീ ബോലി=മൃദുവാണികളാൽ പറഞ്ഞു:—, രാനീ തേജവന്താ=അല്ലയോ റാണി, തേജസ്വികളെ, ലഘു ന ഗനിയ=നിസ്സാരന്മാരെന്നു ഗണിക്കരുതു്.

ജനകരാജാവിന്റെ റാണി തുടന്നു:—സഖിമാരേ, ജനക മഹാരാജാവിന്റെ ചാതുര്യമെല്ലാം പൊയ്ക്കഴിഞ്ഞിരിക്കുന്നു. വിധിയുടെ പോക്കു വണ്ണിക്കാനും മനസ്സിലാക്കാനും കഴിവില്ല. ഇതു കേട്ടു നിപുണമാരായ സ്ത്രീകൾ മൃദുവാക്കുകളാൽ ഇങ്ങനെ ധരിപ്പിച്ചു. ഹേ റാണി, തേജസ്വികളായ രാമലക്ഷ്മണന്മാരെ നിസ്സാരന്മാരായി കരുതുന്നതു ശരിയല്ല.

കഹം കുംഭജ കഹം സിന്ധു അപാരാ സോഖേഉ
സുജസ സകല സംസാരാ
രബി മണ്ഡല ദേഖത ലഘു ലാഗാ ഉദയ താസു
ത്രിഭുവന തമ ഭാഗാ

കുംഭജ കഹം=അഗസ്ത്യൻ എവിടെ?, അപാരാ സിന്ധു കഹം=അപാരമായ സമുദ്രം എവിടെ?, സോഖേഉ=ആ സമുദ്രം അഗസ്ത്യൻ ആചമിച്ചില്ലേ!, സുജസ=അദ്ദേഹത്തിൻെറ സൽകീൎത്തി, സകല സംസാരാ=അഖിലലോകത്തും വ്യാപിച്ചിട്ടുണ്ടു്, രബി മണ്ഡല ദേഖത=സൂൎയ്യമണ്ഡലം കാഴ്ചക്കു, ലഘു ലാഗാ=ചെറുതായി തോന്നുന്നു, താസു ഉദയ=ആ സൂൎയ്യൻെറ ഉദയത്തിൽ, ത്രിഭുവന തമ ഭാഗാ=മൂന്നുലോകത്തിലേയും അന്ധകാരം ഓടിപ്പോകുന്നുണ്ടു്.

ഏററവും കൃശശരീരനാണല്ലോ അഗസ്ത്യൻ. അദ്ദേഹം ഒരപാരസമുദ്രം കുടിച്ചുവററിച്ചില്ലേ? അദ്ദേഹത്തിൻെറ കീൎത്തി വ്യാപിക്കാത്തതായി ഒരു ലോകവും ഇല്ല. സൂൎയ്യമണ്ഡലത്തിൻെറ സ്ഥിതി നോക്കു. കാഴ്ചയിൽ അതു ചെറുതാണു്. പക്ഷേ ആ ചെറിയ ഗോളം ഉദിച്ചാൽ ലോകത്തെങ്ങുമുള്ള ഇരുട്ടു ഓടിപ്പോകുന്നുണ്ടല്ലോ. [ഒരിക്കൽ സമുദ്രം, അതിൻെറ തീരത്തു പാൎത്തിരുന്ന ഒരു പാവപ്പെട്ട പക്ഷിയുടെ മൂന്നു കുഞ്ഞുങ്ങളേയും തിരക്കൈകൾകൊണ്ടു പാട്ടിലാക്കി നശിപ്പിച്ചു. തള്ളപ്പക്ഷി സങ്കടപൂൎവ്വം ഒരു ശപഥംചെയ്തു' ഞാനീസ്സമുദ്രം വററിച്ചേ ഇരിക്കു എന്നു് ആ പക്ഷി രാപ്പകലില്ലാതെ കൊക്കുകൊണ്ടു് സമുദ്രജലം എടുത്തു ദൂരെ ക്കൊണ്ടുപോയി ഒഴിച്ചു. ഒരിക്കൽ അഗസ്ത്യമഹൎഷി ഈ പക്ഷിയുടെ കഠിനാദ്ധ്വാനം കണ്ടു ആൎദ്രചിത്തനായി കാരണം ചോദിച്ചു. പക്ഷി എല്ലാക്കഥയും സവിസ്തരം അഗസ്ത്യനെ കേൾപ്പിച്ചു. അഗസ്ത്യനു പക്ഷിയിൽ ദയതോന്നി. കടൽത്തീരത്തിരുന്നു അഗസ്ത്യൻ പൂജിച്ചുകൊണ്ടിരിക്കെ വേലിയേററത്തിൽ പൂജാദ്രവ്യങ്ങൾ കടലിലായി. അഗസ്ത്യനു ദുസ്സഹക്രോധം തോന്നി. അദ്ദേഹം മൂന്നുതവണ കടൽ ആചമിച്ചു. അതോടുകൂടി കടലിലെ വെ

ള്ളവും വററി. പിന്നീട്ട് ദേവതമാരുടെ അഭ്യൎത്ഥനകൊണ്ടാണ് കടൽ പൂൎവ്വരൂപം പ്രാപിച്ചതു്.]

ദോ: മന്ത്ര പരമ ലഘു ജാസു ബസ ബിധി ഹരിഹര
സുര സർബ
മഹാ മത്ത രാജരാജ കഹം ബസ കര അങ്കുസ
ബർബ

പരമ ലഘു മന്ത്ര=ഏററവും ചെറുതാണ് മന്ത്രം. (എന്നാലും), ജാസു ബസ=അതിന്നു വശഗരാണ്, ബിധി ഹരി ഹര=ബ്രഹ്മാവും ഹരിയും, ഹരനും, സർബസുര=സമസ്തദേവന്മാരും, മഹാ മത്തഗജ രാജ കഹം=ഏററവും മദിച്ച ഗജശ്രേഷ്ഠനെ, ബർബ അങ്കുസ=ചെറിയൊരു തോട്ടി, ബസ കര=നിയന്ത്രിക്കുന്നുണ്ടല്ലൊ.

മന്ത്രം ഏററവും ചെറുതാണ്. പക്ഷേ ബ്രഹ്മദേവനും വിഷ്ണുവും ശിവനും സമസ്തദേവന്മാരും ആ മന്ത്രത്തിന്നു വിധേയരാണ്. വല്ലാതെ മദിച്ച ഗജശ്രേഷ്ഠനെ നിയന്ത്രിക്കുന്നതു ചെറിയൊരു തോട്ടിയല്ലെ?

ചൗ: കാമ കുസുമ ധനു സായക ലീൻഹേ സകല
ഭുവന അപനേ ബസ കീൻഹേ
ദേബി തജിയ സംസഉ അസ ജാനീ ഭഞ്ജബ
ധനുഷ രാമ സുനു രാനീ

കാമ=കാമദേവൻ, കുസുമ ധനു സായക=പുഷ്പചാപവും ശരവും, ലീൻഹേ=പ്രയോഗിച്ച്, സകല ഭുവന=സമസ്തലോകത്തേയും, അപനേ ബസ കീൻഹേ=സ്വാധീനമാക്കിയിരിക്കുന്നു, അസ ജാനി=ഇതു മനസ്സിലാക്കി, സംസഉ തജിയ=സംശയം ഉപേക്ഷിക്കുക, രാനീ സുനു=ഹേ റാണി, കേൾക്കു, രാമ ധനുഷ ഭഞ്ജബ= രാമൻ ചാപം ഭഞ്ജിയ്ക്കും.

കാമദേവൻ പുഷ്പചാപവും സായകങ്ങളും പ്രയോഗിച്ച സമസ്തലോകത്തേയും വശത്താക്കിയിരിക്കുന്നു. ഈ യാഥാൎത്ഥ്യം മനസ്സിലാക്കി സന്ദേഹം കൈവെടിഞ്ഞുകൊള്ളുക. ഹേ റാണി, കേൾക്കു രാമൻ ചാപഭഞ്ജനം ചെയ്യും.

സഖീ ബചന സുനി ഭഇ പരതീതി മിടാ ബിഷാദ
ബഢി അതി പ്രീതി
തബ രാമഹിം ബിലോകി ബൈദേഹീ സഭയ
ഹൃദയ ബിനവതി ജേഹി തേഹി

സഖീ ബചന സുനി=സഖിമാരുടെ വാക്കുകൾ കേട്ടു, പരതീതി ഭഇ=(റാണിക്കു) വിശ്വാസം ഉണ്ടായി, ബിഷാദ മിടാ=വിഷാദം അകന്നു, പ്രീതി അതി ബഢി=പ്രീതി അതിയായി വൎദ്ധിച്ചു, തബ ബൈദേഹീ=ആ അവസരത്തിൽ സീത, രാമഹിം ബിലോകി=ശ്രീരാമനെ നോക്കി, സഭയ ഹൃദയ=സഭയ ഹൃദയയായി, തേഹി തേഹി ബിനവതി=എല്ലാ ദേവന്മാരേയും പ്രാൎത്ഥിക്കാനാരംഭിച്ചു.

മനഹീം മന മനാവ അകുലാനീ ഹോഉ പ്രസന്ന
മഹേസ ഭവാനീ
കരഹു സഫല ആപനി സേവകാഈ കരി ഹിതു
ഹരഹു ചാപ ഗരുആഈ

അകുലാനീ=വ്യാകുലയായിട്ടു് (സീത), മനഹിം മന=ഉള്ളുകളെ, മനാവ=പ്രാൎത്ഥിച്ചു, മഹേസ=ഹേ മഹേശ്വര, ഭവാനീ=ഹേ ഭവാനി, പ്രസന്ന ഹോഉ=എന്നിൽ നിങ്ങൾ പ്രസന്നരാവുക, ആപനി സേവകാഈ=എൻെറ ഈശ്വരസേവ, സഫല കരഹു= ഫലവത്താക്കിച്ചെയ്യുക, ഹിതകരി=എന്നിൽ ഹിതം പ്രകാശിപ്പിച്ചു്, ചാപ ഗരുആഈ=ചാപത്തിൻെറ കനം, ഹോരീ കരഹു= തീരെ കുറയ്ക്കണമേ.'

സീത വ്യാകുലയായിട്ടു ഉള്ളുകളെ ഇങ്ങനെ പ്രാൎത്ഥിച്ചു. അല്ലയോ മഹേശ, ഹേ ഭവാനീ, എന്നിൽ നിങ്ങൾ പ്രസന്നരാവുക. എൻെറ ഭഗവൽസേവ സഫലത്താക്കിത്തീൎക്കുക. എന്നിൽ ഹിതം പ്രകടിപ്പിച്ചു ശൈവചാപത്തിൻെറ കനം തീരെ കുറയ്ക്കണമേ.

ഗന നായക ബരദായക ദേവാ ആജ്ഞ ലഗേം
കീൻഹിഉം അതു സേവാ
ബാര ബാര ബിനതീ സുനി മോരി കരഹു ചാപ
ഗുരുതാ അതി ഥാരീ

ബരദായക=ഹേ, വരദ, ഗനനായക ദേവാ=ഗണപതേ, ദേവ, ആജ്ഞ ലഗേം=ഇന്നുകൂടി, നവ സേവാ കീൻഹിഉം=അങ്ങയെ ഭജിച്ചവളാണ് ഞാൻ, ബാര ബാര=വീണ്ടും വീണ്ടും ഉള്ള, മോരീ ബിനതീ സുനി=എന്റെ അഭ്യർത്ഥന കേട്ട്, ചാപഗുരുതാ=ചാപത്തിന്റെ കനം, അതി ഥാരീ കരഹു=ഏറ്റവും ലഘുവാക്കുക.

അല്ലയോ വരദ, ഗണേശ്വര, ദേവ, ഇന്നുകൂടി ഞാൻ അങ്ങയെ ഭജിക്കുകയുണ്ടായി. എന്റെ തുടരെത്തുടരെയുള്ള അഭ്യർത്ഥന കേട്ട എന്നിൽ പ്രസന്നനായി ശൈവചാപത്തിന്റെ കനം തീരെ കുറയ്ക്കുക.

ദോ: ദേഖി ദേഖി രഘുബീര തന സുര മനാവ
ധരി ധീര
ഭരേ ബിലോചന പ്രേമ ജല പുലകാവലീ സരീര

രഘുബീര തന=ശ്രീരാമന്റെ പൂമെയ്യ്, ദേഖി ദേഖി=നോക്കി നോക്കി, ധീര ധരി=ധൈര്യം അവലംബിച്ച്, സുര മനാവ=(സീത) ദേവന്മാരെ പ്രാർത്ഥിച്ചുകൊണ്ടിരുന്നു, ബിലോചന=സീതയുടെ നേത്രങ്ങളിൽ, പ്രേമ ജല ഭരേ=പ്രേമബാഷ്പം നിറഞ്ഞു, സരീര പുലകാവലീ=ശരീരം രോമാഞ്ചകഞ്ചുകിതവുമായി.

സീതാദേവി, ശ്രീരാമന്റെ പൂമെയ്യ് തുടരെത്തുടരെ വീക്ഷിച്ചു ധൈര്യമവലംബിച്ചു ദേവന്മാരോടഭ്യർത്ഥിച്ചുകൊണ്ടിരുന്നു. അവളുടെ നേത്രങ്ങൾ പ്രേമബാഷ്പസമ്പൂർണ്ണങ്ങളായി. ദേവിയുടെ ശരീരം കോരിത്തരിച്ചു.

ചൗ: നീകേ നിരഖി നയന ഭരി സോഭാ പിതുപന
സുമിരി ബഹുരി മന ഛോഭാ

അഹഹ താത ദാരുന ഹഠഠാനീ സംന്ധത
നഹിം കഛു ലാഭ ന ഹാനി

നയന ഭരി നീകേ=കൺനിറയെ യഥേഷ്ടം, സോഭാ നിരഖി= രാമൻെറ ശോഭകണ്ട്, പിതുപന സുമിരി=പിതാവിൻെറ പ്രതിജ്ഞയോർത്തു്, ബഹുരി മന ഛോഭാ=പിന്നീട്ട മനക്ഷോഭം ഉണ്ടായി, താത അഹഹ=ഹേ പിതാവേ, ആശ്ചര്യം, ആശ്ചര്യം, ദാരുന ഹഠഠാനീ=അവിടന്നു ഭയങ്കരശാഠ്യമാണ് ഉന്നയിച്ചിരിക്കുന്നതു്, ലാഭ ഹാനി=ലാഭനഷ്ടങ്ങളെപ്പററി, കഛു നഹിം സമുഝത= ഒന്നും അവിടന്നു ഗണിച്ചില്ല.

ശ്രീരാമൻെറ വദ്ധിച്ച കാന്തി, സീത കൺനിറയെ യഥേഷ്ടം വീക്ഷിച്ചു. അവാം സ്വപിതാവു ചെയ്തിട്ടുള്ള പ്രതിജ്ഞയോർത്തു. അപ്പോാം അവളുടെ മനസ്സു ക്ഷുബ്ധമായി. അവളിങ്ങനെ സ്വയം പറഞ്ഞു:—ഹേ, പിതാവേ, അവിടന്നു ഭയങ്കരശാഠ്യമാണ് ഉന്നയിച്ചിരിക്കുന്നതു്. അങ്ങയുടെ പ്രതിജ്ഞകൊണ്ടുണ്ടാകുന്ന ലാഭനഷ്ടങ്ങളെന്തൊക്കെയെന്നു അങ്ങു ഗണിക്കുകയുണ്ടായില്ല.

സചിവ സഭയ സിഖ ദേഇ ന കോഇൗ ബുധ
സമാജ ബഡ അനുചിത ഹോഇൗ
കഹം ധനു കുലിസഹു ചാഹി കഠോരാ കഹം
സ്യാമല മൃദുഗാത കിസോരാ

സചിവ സഭയ=മന്ത്രിമാർ ഭയത്തോടുകൂടിയവരായി, കോഇൗ സിഖ ന ദേഇ=ആരും ഉപദേശം നൽകിയില്ല, ബുധ സമാജ= പണ്ഡിതഗണം, ബഡ അനുചിത ഹോഇൗ=വല്ലാത്ത അനൗചിത്യത്തോടുകൂടിയവരായി, ധനു കഹം=ശൈവചാപം എവിടെ? സ്യാമല മൃദു ഗാന=ശ്യാമള മൃദുഗാത്രനായ, കിസോരാ കഹം= ബാലനെവിടെ?

മന്ത്രിമാർ രാജാവിൻെറ നിശ്ചയം ശരിയല്ലെന്നു പറയാൻ ഭയന്നു. അവർ അദ്ദേഹത്തെ ഉപദേശിക്കാനും തയാറായില്ല. പണ്ഡിതന്മാരും ഔചിത്യബോധമില്ലാത്തവരായി ഭവിച്ചു ഒരേ

മേറിയ ശൈവചാപത്തിൻെറ കഥയെന്താണ്? ശ്യാമളമൃദുഗാത്രനായ ബാലൻെറ സ്ഥിതിയെന്ത്? [ഇതുപോലൊരു ഭയങ്കരചാപം എടുക്കാനും ഞാൺ ബന്ധിക്കാനും ശരം തൊടുക്കാനും എങ്ങനെ ഈ ബാലനു കഴിയും?]

ബിധി കേഹി ഭാംതി ധരഉം ഉര ധീരാ സിരിസ
സുമന കന ബേധിയ ഹീരാ
സകല സഭാ കൈ മതി ഭഇ ഭോരീ അബ മോഹി
സംഭു ചാപ ഗതി തോരീ

ബിധി=അല്ലയോ വിധേ, കേഹി ഭാംതി ഉര ധീര ധരഉം=ഏതു വിധത്തിലാണ് ധൈര്യമവലംബിക്കുക?, സിരിസ സുമന കന=നെന്മേനി വാകപ്പൂവിൻെറ അഗ്രംകൊണ്ടു. ഹീരാ ബേധിയ=രത്നം മുറിക്കുകയോ!, സകല സഭ കൈ മതി=സദസ്യരുടെയെല്ലാം മനസ്സ്, ഭോരീ ഭഇ=കെട്ടു പൊയ്ക്കഴിഞ്ഞിരിക്കുന്നു, സംഭു ചാപ=ഹേ, ശൈവചാപമേ, മോഹി അബ തോരീ ഗതി= ഇപ്പോൾ എനിക്കു നിൻെറ ഒരവലംബമേ ഉള്ളൂ.

ഞാനെങ്ങനെയാണീശ്വര ധീരയാവുക? നെന്മേനി വാകമലരിൻെറ അഗ്രംകൊണ്ട് രത്നം മുറിയ്ക്കാനെങ്ങനെ കഴിയും? സദസ്യരുടെ മനസ്സെല്ലാം അവതാളത്തിലായിരിക്കുന്നു. ഹേ ശൈവചാപമേ, നീ മാത്രമേ എനിയ്ക്കൊരാശ്രയമുള്ളൂ.

നിജ ജഡതാ ലോഗൻഹ പര ഡാരീ ഹോഹി
ഹരുഅ രഘുപതിഹി നിഹാരീ
അതി പരിതാപ സീയ മന മാഹീം ലവ നിമേഷ
ജുഗ സയ സമ ജാഹീം

നിജ ജഡതാ=നീ നിൻെറ കനം, ലോഗൻഹ പരഡാരീ=ജനങ്ങളിലാക്കി, രഘുപതിഹി=ശ്രീരാമനു, ഹരുആ=അഹ്മാംഹാണ്ണം, നിഹാരീ ഹോഹി=ലഘുവായി ഭവിക്കുക, സീയമനമാഹീം=സീതയുടെ മനസ്സിൽ, അതി പരിതാപ=ഏററവും വ്യസനം

ഉണ്ടായി. ലവനിമേഷ=(സീതയുടെ) അല്പനിമിഷങ്ങരം, യുഗ സയ സമ=യുഗശതസമങ്ങളായി, ജാഹീം=പൊയ്ക്കൊണ്ടിരുന്നു.

ഹേ ശൈവചാപമേ, നീ നിൻെറ കനം ലോകരിലാക്കി ശ്രീരാമന്നു അനുരൂപമായവിധത്തിൽ വില്ല ലഘുവാകുക. സീതയുടെ മനസ്സിന്നു വ്യഥയുണ്ടായി. ഓരോ നിമിഷവും നൂറു യുഗത്തിനൊപ്പമായി തോന്നി സീതയ്ക്കു്.

ദോ: പ്രഭുഹി ചിതഇ പുനി ചിതഇ മഹി രാജത
ലോചന ലോല
ഖേലത മന സിജ മീന ജുഗ ജനു ബിധു
മണ്ഡല ഡോല

പ്രഭുഹി ചിതഇ=ശ്രീരാമനെ (സീത) വീക്ഷിച്ചു, പുനി മഹി ചിതഇ=അനന്തരം ഭൂമിയെ വീക്ഷിച്ചു. ലോല ലോചന=(അവളുടെ) ലോലങ്ങളായ നേത്രങ്ങരം, ബിധു മണ്ഡല=ചന്ദ്രമണ്ഡലമാകുന്ന ഉഴിഞ്ഞാലിലിരുന്നു, മനസിജ ജുഗ മീന=കാമദേവന്മാരാകുന്ന രണ്ടു മത്സ്യങ്ങരം, ഖേലത ജനു രാജത=ക്രീഡിക്കുകയോ എന്നു തോന്നുമാറു ശോഭിച്ചു.

സീതാദേവി രാമനേയും ഭൂമിയേയും തുടരെത്തുടരെ നോക്കി ചന്ദ്രഗോളമാകുന്ന ഉഴിഞ്ഞാലിലിരുന്നു കാമദേവന്മാരായ രണ്ടു മത്സ്യങ്ങരം ക്രീഡിക്കുകയാണോ എന്നു തോന്നുമാറു സീതയുടെ ലോലലോചനങ്ങരം ശോഭിച്ചു.

ചൗ: ഗിരാ അലിനി മുഖ പങ്കജ രോകീ പ്രഗടന
ലാജ നിസാ അവലോകീ
ലോചന ജലു രഹ ലോചന കോനാ ജൈസേ
പരമ കൃപന കര സോനാ

ഗിരാ അലിനി=വാക്ഭ്രമരങ്ങരം, മുഖ പങ്കജ രോകീ=മുഖപങ്കജത്തിൽ പ്രതിരുദ്ധമായി, ലാജ നിസാ അവലോകീ=ലജ്ജയാകുന്ന നിശയെ കണ്ടിട്ടു (ആ ഭ്രമരങ്ങരം), പ്രഗട ന=പുറത്തുവന്നില്ല,

ലോചന ജലു ലോചന കോനാ=കണ്ണുനീർ കൺകോണിൽ, രഹ= തംങ്ങി, പരമ കൃപനകര സോനാ ജൈസേ=അതിലുബ്ധൻെറ സ്വ ർണ്ണംപോലെ.

സീതാദേവിയുടെ വാക്കുകളാകുന്ന വണ്ടുകഠം മുഖമാകുന്ന താമരയിൽ പ്രതിരുദ്ധങ്ങളായി. ലജ്ജയാകുന്ന രാത്രിയെ കണ്ടിട്ടു അവ പുറത്തുവന്നില്ല. ദേവിയുടെ കണ്ണുനീർ കൺകോണുകളിൽ ത്തന്നെ തങ്ങിനിന്നു. പരമലുബ്ധൻ, അവൻെറ ധനം മററുള്ളവ രുടെ ദൃഷ്ടിയിൽ പെടാതെ മറച്ചുവെയ്ക്കുന്നതുപോലെ. [ഭാരത സ്ത്രീകഠം ശുഭാവസരങ്ങളിൽ കണ്ണുനീർ തൂകുന്നതു അമംഗളസൂചക മാണെന്നു പ്രസിദ്ധമാണ്. ആ വസ്തുത സീതയ്ക്കറിയാം. അതു കൊണ്ടാണവഠം ബാഷ്പത്തെ നിയന്ത്രിച്ചതും]

സകുചീ ബ്യാകുലതാ ബഡി ജാനീ ധരി ധീരജ
പ്രതീതി ഉര ആനീ
തന മന ബചന മോര പനു സാചാ രഘുപതി
പദ സരോജ ചിതു രാചാ

ബഡി ബ്യാകുലതാ ജാനീ=വലുതായ വ്യാകുലത തനിയ്ക്കുണ്ടെന്നു സ്വയം അറിഞ്ഞു് സീത, സകുചി ധീരജ ധരി=സങ്കോച വിവ ശയായി. അനന്തരം ധൈര്യം അവലംബിച്ചു, ഉര പ്രതീതി ആനി=മനസ്സിൽ വിശ്വാസം അങ്കുരിപ്പിച്ചു (ഇങ്ങനെ വിചാരി ച്ചു), തനമന ബചന സാചാ മോര പനു=ശരീരംകൊണ്ടും മന സ്സുകൊണ്ടും വാക്കുകൊണ്ടും എൻെറ ജീവിതവ്രതം സത്യമാണെ ങ്കിൽ, രഘുപതിപദ സരോജ=ശ്രീരാമതൃപ്പാദകമലങ്ങളിൽ, ചിതു രാചാ=എൻെറ ഹൃദയം സമർപ്പിതമാണു്.

തൗ ഭഗവാന സകല ഉര ബാസീ കരിഹഹിം
മോഹി രഘുബര കൈ ദാസീ
ജേഹി കേ ജേഹി പര സത്യ സനേഹൂ സോ
തേഹി മിലഇ ന കഛു സന്ദേഹൂ

തൗ സകല ഉര ബാസീ ഭഗവാനാ=എങ്കിൽ, ജീവജാലങ്ങളുടെ യെല്ലാം ഹൃദയസ്ഥനായ ഭഗവാൻ, മോഹി രഘുവര കൈ ദാസീ കരഹഹിം=എന്നെ ശ്രീരാമൻെറ ദാസിയാക്കിച്ചെയ്യും, ജേഹി കേ ജേഹി പര=ആൎക്ക ആരുടെ പേരിൽ, സത്യ സനേഹൂ=സത്യ മായ സ്നേഹമുണ്ടോ, തേഹീ സോ മിലഇ=അവൎക്ക ആ വ്യക്തിയെ ലഭിക്കും, കഛു സന്ദേഹ ന=സംശയമേതും ഇല്ല.

താൻ വ്യഥിതയാണെന്നു സ്വയം അറിഞ്ഞു സീത സങ്കചി തയായി. അവളിങ്ങനെ സങ്കല്പിച്ചു. ഞാനെൻെറ ദേഹംകൊണ്ടും മനസ്സുകൊണ്ടും വാക്കുകൊണ്ടും സത്യസന്ധയാണെങ്കിൽ, എൻെറ ഹൃദയം ശ്രീരാമതൃപ്പാദങ്ങളിൽ സമപ്പിതമാണെങ്കിൽ സകല ചരാചരാന്തര്യാമിയായ ഭഗവാൻ എന്നെ ശ്രീരാമൻെറ ദാസി യാക്കും. ആൎക്ക ആരുടെ പേരിൽ സത്യമായ സ്നേഹം ഉണ്ടോ ആ വ്യക്തിയ്ക്കു അവരു സ്നേഹിക്കുന്ന വ്യക്തിയെ ലഭിക്കും. ഇക്കാര്യ ത്തിൽ ലേശം സംശയമില്ല.

പ്രഭു തന ചിതഇ പ്രേമ പന ഠാനാ കൃപാ നിധാന
രാമ സബ ജാനാ
സിയഹി ബിലോകി തകേഉ ധനു കൈസേ
ചിതവ ഗരുഡ ലഘു ബ്യാലഹി ജൈസേ

പ്രഭുതന ചിതഇ=ശ്രീരാമൻെറ പൂമെയ്യ് വീക്ഷിച്ച് (സീത), പ്രേമ പന ഠാനാ=പ്രേമപ്രതിജ്ഞ സ്ഥിരപ്പെടുത്തി, കൃപാ നിധാന രാമ=കൃപാനിധിയായ രാമൻ, സബജാനാ=എല്ലാം അറി ഞ്ഞിരിക്കുന്നു, സിയഹി ബിലോകി=സീതയെ വീക്ഷിച്ച് (അ നന്തരം) ലഘു ബ്യാലഹി=പാമ്പിൻ കുഞ്ഞിനെ, ഗരുഡ ജൈ സേ ചിതവ=ഗരുഡൻ എപ്രകാരം നോക്കുമോ, കൈസേ ധനു തകേഉ=അപ്രകാരം ശൈവചാപത്തെ ഉററുനോക്കി.

ശ്രീരാമൻെറ പൂമെയ്യുനോക്കി സീത, പ്രേമപ്രതിജ്ഞചെയ്തു. കൃപാനിധിയായ രാമൻ എല്ലാം ഗ്രഹിച്ചുകഴിഞ്ഞിരിക്കുന്നു. അ ദ്ദേഹം സീതയേയും ദശിച്ചു. അനന്തരം ഗരുഡൻ പാമ്പിൻ കുഞ്ഞിനെ എന്നപോലെ രാമൻ ശൈവചാപത്തെ ഉററുനോക്കി.

ദോ: ലഷന ലഖേഉ രഘുബംസമനി താകേഉ ഹര
കോദണ്ഡു
പുലകി ഗാത ബോലേ ബചന ചരന ചാപി
ബ്രഹ്മാണ്ഡു

രഘുബംസമനി=ശ്രീരാമൻ, ഹരകോദണ്ഡു താകേഉ=ശൈവചാപത്തെ ഉററുനോക്കുന്നതു്, ലഖേഉ ലഷന=കണ്ട ലക്ഷ്മണൻ, പുലകി ഗാത=പുളകിത ദേഹനായി, ബ്രഹ്മാണ്ഡു ചരന=ബ്രഹ്മാണ്ഡചരണത്തിൽ, ചാപി=മനസ്സപ്പിച്ചു്, ബചന ബോലേ=ഇപ്രകാരം പറഞ്ഞു.

രഘുവംശമാണിക്യമായ രാമൻ ശൈവചാപം ഉററുനോക്കുന്നതു ലക്ഷ്മണൻ കാണുകയും അദ്ദേഹം ബ്രഹ്മാണ്ഡചരണത്തിൽ അപ്പിച്ച ഹൃദയത്തോടും കോരിത്തരിച്ച മെയ്യോടുംകൂടി ഇപ്രകാരം പറയുകയും ചെയ്തു.

ചൗ: ദിസി കുഞ്ജരഹു കമഠ അഹി കോലാ ധരഹു
ധരനി ധരി ധീര ന ഡോലാ
രാമ ചഹഹിം സങ്കര ധനു തോരാ ഹോഹു
സജഗ സുനി ആയസു മോരാ

ദിസി കുഞ്ജരഹു=ഹേ ദിഗ്ഗജങ്ങളേ, കമഠ, അഹി കോലാ=ആദികൂർമ്മമേ, ആദിശേഷൻ, ആദിവരാഹമേ, ധരി ധീര=ധൈര്യം അവലംബിച്ചു, ധരനി ധരഹു=ക്ഷോണിയെ വഹിച്ചുകൊള്ളുക, ഡോലാ ന=ഇളകാനിടയാകരുതു്, സങ്കര ധനു തോരാ=ശിവചാപം ഭഞ്ജിക്കാൻ, രാമ ചഹഹിം=രാമൻ ആഗ്രഹിക്കുന്നു, മോരാ ആയസു സുനി=എന്റെ അനുജ്ഞ ശ്രവിച്ചു്, സജഗ ഹോഹു=ജാഗ്രതയായിരിക്കുക.

ലക്ഷ്മണൻ ആജ്ഞാപിച്ചു:— ദിഗ്ഗജങ്ങളോടും ആദികൂർമ്മത്തോടും ആദിശേഷനോടും ആദിവരാഹത്തോടും ധൈര്യമവലംബിച്ചു ക്ഷോണിയെ ഇളകാതെ നിറുത്താൻ. എന്തുകൊണ്ടെന്നാൽ രാമൻ ശൈവചാപം ഭഞ്ജിക്കാനാഗ്രഹിക്കുന്നു. [അതിന്റെ പ്രതികരണമായി ഭൂചലനംതന്നെ ഉണ്ടാകാം എന്നു സൂചന.]

ചാപ സമീപ രാമ ജബ ആഏ നര നാരിൻഹ
സുര സുകൃത മനാഏ
സബ കര സംസയഅരു അഗ്യാനൂ മന്ദ മഹീപൻഹ
കര അഭിമാനൂ

രാമ ചാപ സമീപ ജബ ആഏ=രാമൻ ശൈവചാപത്തെ സമീപിച്ചപ്പോ, നര നാരിൻഹ സുര=സ്ത്രീപുരുഷന്മാർ ദേവന്മാരേയും, സുകൃത മനാഏ=സുകൃതങ്ങളേയും പ്രാൎത്ഥിച്ചു, സബകര സംസയ=എല്ലാവരുടേയും സംശയവും, അരു അഗ്യാനൂ=അജ്ഞാനവും, മന്ദ മഹീപൻഹ കര=മന്ദന്മാരായ രാജാക്കന്മാരുടെ, അഭിമാനൂ=ഗൎവ്വവും.

ഭൃഗുപതി കേരി ഗരബ ഗരു ആഈ സുരമുനി
ബരൻഹ കേരി കദരാഈ
സിയകര സോച ജനക പഛിതാവാ രാനിൻഹ
കര ദാരുന ദുഖ ദാവാ
സംഭു ചാപ ബഡ ബോഹിത പാഈ ചഢേ
ജാഇ സബ സംഗ ബനാഈ
രാമ ബാഹു ബല സിന്ധു അപാരാ ചഹത പാര
നഹിം കോഉ കനഹാര

ഭൃഗുപതി കേര ഗരബ=പരശുരാമൻെറ ഗൎവ്വം, ഗരു ആഈ സുര=ഗൗരവവും ദേവന്മാരുടേയും, മുനി ബരൻഹ കേരി=മഹൎഷിമാരുടെ, കദരാഈ സിയകര=ഭീരുതയും സീതയുടെ, സോച=ചിന്തയും, ജനക പഛിതാവാ=ജനകൻെറ പശ്ചാത്താപവും, രാനിൻഹകര=റാണിമാരുടെ, ദാരുന ദുഖ ദാവാ=ദാരുണദുഃഖമാകുന്ന കാട്ടുതീയും, സംഭു ചാപ ബഡ ബോഹിത=ശൈവചാപമാകുന്ന വലിയ കപ്പലിനെ, പാഈ=പ്രാപിച്ചു്, സബസംഗ ബനാഈ=എല്ലാവരും ചേൎന്നു്, ചഢേ ജാഇ=അതിൽ ചാടിക്കേറി, രാമ ബാഹുബല=ശ്രീരാമൻെറ കൈയ്യൂക്കാകുന്ന, അപാരാ സിന്ധു

പാര=അപാരസാഗരത്തിന്റെ മറുകര എത്താൻ, ചഹത=കൊതിച്ചു, കനഹാരാ കോഉ നഹിം=കപ്പിത്താനായി ആരും ഇല്ല.

രാമൻ ശൈവചാപത്തിനു സമീപത്തെത്തിയപ്പോൾ അവിടെകൂടിയിരുന്ന സർവ്വ സ്ത്രീപുരുഷന്മാരും ദേവന്മാരേയും സുകൃതങ്ങളേയും പ്രാൎത്ഥിച്ചു. സമസ്തജനങ്ങളുടേയും സന്ദേഹവും അജ്ഞാനവും മന്ദന്മാരായ രാജാക്കന്മാരുടെ ഗൎവ്വവും പരശുരാമന്റെ ധാർഷ്ട്യവും ഗൗരവവും മഹൎഷിമാരുടെ ഭീരുതയും സീതയുടെ ചിന്തയും ജനകന്റെ പശ്ചാത്താപവും റാണിമാരുടെ ദാരുണശോകവും ശൈവചാപമാകുന്ന വലിയ നൗകയെ സമീപിച്ചു എല്ലാവരും ചേൎന്നു അതിൽകേറി ശ്രീരാമന്റെ ഭുജബലമാകുന്ന അപാരസാഗരത്തിന്റെ മറുകര എത്താൻ അഭിലഷിച്ചു. ആ കപ്പലിൽ ആരുമില്ല കപ്പിത്താനായിട്ട്.

ദോ: രാമ ബിലോകേ ലോഗ സബ ചിത്രലിഖേ
സേ ദേഖി
ചിതഈ സിയ കൃപായതന ജാനീ ബികല
ബിസേഖി

ചിത്രലിഖേ സേ ദേഖി=ചിത്രത്തിലെഴുതപ്പെട്ടവരോ എന്നു തോന്നുമാറു കാണപ്പെട്ട, സബലോക രാമ ബിലോകേ=എല്ലാവരേയും ശ്രീരാമൻ വീക്ഷിച്ചു, കൃപായതന സീയ=കാരുണ്യധാമമായ അദ്ദേഹം സീതയെ, ചിതഈ=ദൎശിച്ചു, ബിസേഖി ബികല ജാനീ=അവൾ വിശേഷിച്ചും വ്യാകുലയെന്നു അദ്ദേഹം അറിയുകയും ചെയ്തു.

ചിത്രാപ്പിതരോ എന്നു തോന്നുമാറുള്ള വലിയൊരു ജനക്കൂട്ടത്തെയും, തികച്ചും വ്യാകുലയായിത്തീൎന്ന സീതാദേവിയേയും കാരുണ്യസാഗരമായ രാമൻ കണ്ടു.

ചൌ: ദേഖി ബിപുല ബികല ബൈദേഹീ നിമിഷ
ബിഹാത കലപ സമ തേഹീ

തൃഷിത ബാരി ബിനു ജോ തനു ത്യാഗാ മുയേ
കരഇ കാ സുധാ തഡാഗാ

ബൈദേഹീ=സീതാദേവി, ബിപുല ബികല=ഏററവും വ്യാകുല യെന്നു, ദേഖി നിമിഷ=കണ്ടു് ഓരോനിമിഷവും, തേഹി കലപ സമ=അദ്ദേഹത്തിനു കല്പ തുല്യമായി, ബിഹാത=പൊയ്ക്കൊണ്ടിരുന്നു, ബിനു ബാരി=വെള്ളം കിട്ടാതെ, തൃഷിത=ദാഹപരവശനായി, ജോതനു ത്യാഗാ=മരിക്കുന്ന, മുയേ സുധാ തഡാഗാ=മൃതകനു് അമൃതതടാകം കൊണ്ടു, കാ കരഇ=എന്തു പ്രയോജനം?

ഏററവും വ്യഥിതയായിരിക്കുന്നു സീത എന്നു കണ്ടു രാമൻ ദുഃഖിതനായി. അദ്ദേഹത്തിനു താൻ നയിക്കുന്ന ഓരോ നിമിഷവും ഓരോ കല്പംപോലെ തോന്നി. തുള്ളി വെള്ളംകിട്ടാതെ ദാഹവിവശനായി മരിക്കുന്നവനു മരണശേഷം അമൃതിൻെറ വലിയൊരു തടാകം ലഭിച്ചിട്ടും എന്താണൊരുകാര്യം. [ഇവിടെ കവി സീതയെ ദാഹപാരവശ്യത്താൽ ചരമമടയുന്ന വ്യക്തിയായിട്ടും രാമനെ പീയൂഷതടാകമായിട്ടും സങ്കല്പിക്കുന്നു. സീത മരിച്ചതിനു ശേഷം രാമനെ അവൾക്കു ലഭിച്ചിട്ടെന്തുപ്രയോജനം. ദാഹപാരവശ്യംകൊണ്ടു മരിക്കാനിടവരാതെ തക്കസമയത്തു വെള്ളംകൊടുത്തു തൃഷിതനെ മൃത്യുവക്ത്റത്തിൽനിന്നു വീണ്ടെടുക്കുകയാണാവശ്യം. കഴിയുന്നവേഗം ശൈവചാപം ഭഞ്ജിക്കാത്തപക്ഷം സീത തനിക്കു എന്നെന്നേക്കുമായി നഷ്ടപ്പെട്ടുമെന്നു രാമനു തോന്നിയിരിക്കണം.]

കാ ബരഷാ സബ കൃഷീ സുഖാനേ സമയ ചുകേ
പുനി കാ പഛിതാനേ
അസ ജിയ ജാനി ജാനകീ ദേഖീ പ്രഭു പുലക ലഖി
പ്രീതി ബിസേഖീ

കൃഷി സബ സുഖാനേ=കൃഷി മുഴുവൻ ഉണങ്ങിയിട്ടു്, ബരഷാ കാ=മഴകൊണ്ടെന്തുകാര്യം, സമയ ചുകേ പുനി=സമയം പൊയ്ക്കഴിഞ്ഞതിനുശേഷം, പഛിതാനേ കാ=പശ്ചാത്തപിച്ചിട്ടെന്തു

കാര്യം, അസജിയ ജാനി=ഉത്തു മനസ്സിൽ ഗ്രഹിച്ച്, പ്രഭു ജാനകീ ദേഖീ=രാമൻ, സീതയെ ദർശിക്കുകയും, ബിസേഖീ പ്രീതി ലഖി= ദേവിയുടെ സവിശേഷപ്രീതി ഗണിച്ച്, പുലകേ=പുളകിതനാവുകയും ചെയ്തു.

കൃഷിയെല്ലാം ഉണങ്ങിക്കരിഞ്ഞതിനുശേഷം മഴപെയ്തിട്ട കാര്യമെന്ത്? കാലവിളംബം സംഭവിച്ചിട്ട പിന്നെ പശ്ചാത്തപിക്കുന്നതുകൊണ്ട് ഒരു പ്രയോജനവും ഇല്ല. ഈ വസ്തുത ഗ്രഹിച്ച് രാമൻ സീതയെ വീക്ഷിച്ചു. അവരാംക്ക തന്നിലുള്ള ദൃഢപ്രേമം മനസ്സിലാക്കിയ അദ്ദേഹത്തിൻെറ ശരീരത്തിൽ കോരിത്തരിപ്പുണ്ടായി.

ഗുരുഹി പ്രനാമ മനഹിം മന കീൻഹാ അതി
ലാഘവ ഉഠാഇ ധനു ലീൻഹാ
ദമകേഉ ദാമിനി ജിമി ജബ ലയഊ പുനി നഭ
ധനു മണ്ഡല സമ ഭയഊ

ഗുരുഹി=ഗുരുവിനെ (രാമൻ), മനഹിം മന=മനസ്സുകൊണ്ടുതന്നെ, പ്രനാമ കീൻഹാ=പ്രണാമംചെയ്തു. ഉഠാഇ=എഴുന്നേററ, അതിലാഘവ=എളുപ്പത്തിൽ, ധനു ലീൻഹാ=ശൈവചാപം എടുത്തു, ജബ ലയഊ=വില്ല കൈയിലെടുത്തപ്പോരാം, ദാമിനി ജിമി=മിന്നൽപിണർ കണക്ക അതു, ദമകേഉ=തിളങ്ങി, പുനി നഭധനു മണ്ഡല സമ ഭയഉ=പിന്നീട്ട മാരി വില്ലിനു തുല്യമായി ഭവിച്ചു.

ഗുരുവായ വിശ്വാമിത്രനെ രാമൻ മനസാ പ്രണമിച്ചു. എഴുന്നേററ നിഷ്പ്രയാസം വില്ലെടുത്തു കൈക്കലാക്കി. ആ സമയത്തു ആ ചാപം മിന്നൽകണക്ക തിളങ്ങി. പിന്നീടതു മാരി വില്ലിനു തുല്യമായിഭവിച്ചു.

ലേത ചഢാവത ഖൈംചത ഗാഢേ കാഹു ന
ലഖാ ദേഖ സബ ഠാഢേ
തേഹി ഛന രാമ മധ്യ ധനു തോരാ ഭരേഉ ഭുവന
ധുനി ഘോര കഠോരാ

ലേത=(വില്ല്) എടുക്കുന്നതും, ചഢാവത=കുലയ്ക്കുന്നതും, ഗാഢേ ഖൈംചത=ശക്തിയായി വലിക്കുന്നതും, കാഹു ന ലഖാ=ആരും കണ്ടില്ല. ഠാഢേ=(രാമൻെറ) നില്ക്കേ, സബ ദേഖേ=എല്ലാവരും കാണുകയുണ്ടായുള്ളു, തേഹി ഛന രാമ=ആ നിമിഷത്തിൽ ശ്രീരാമൻ, ധനു മധ്യ=വില്ലിൻെറ നടു, തോരാ=ഭഞ്ജിച്ചു, ഘോര കഠോരാ ധുനി=ഘോരവും കഠോരവുമായ ധ്വനി, ഭുവന ഭരേഉ= ലോകമെങ്ങും നിറഞ്ഞു.

ശ്രീരാമൻ നിലത്തുനിന്നു ശൈവചാപം പൊക്കി എടുക്കുന്നതും കുലക്കുന്നതും ശക്തിയായി വലിക്കുന്നതും ഒരാളും കണ്ടില്ല. രാമൻ വില്ലിന്നരികിൽ നില്ക്കുന്നതേ എല്ലാവരും കാണുകയുണ്ടായുള്ളു. ആ നിമിഷത്തിൽ ശ്രീരാമൻ വില്ലിൻെറ നടു പൊട്ടിച്ചു. ഘോരവും കഠോരവുമായ ധ്വനി ലോകമെങ്ങും നിറഞ്ഞു.

ഛം: ഭരേ ഭുവന ഘോര കഠോര രവ രബി ബാജി
തജി മാരഗു ചലേ
ചിക്കരഹിം ദിഗ്ഗജ ഡോല മഹി അഹി കോല
കൂരുമ കലമലേ
സുര അസുര മുനി കര കാന ദീൻഹേം സകല
ബികല ബിചാരഹിം
കോദണ്ഡ ഖണ്ഡേഉ രാമ തുലസീ ജയതി
ബചന ഉചാരഹിം

ഘോര കഠോര രവ=ഘോരവും കഠോരവുമായ ശബ്ദം, ഭുവന ഭരേ=ലോകം നിറഞ്ഞു, രബി ബാജി=സൂര്യാശ്വങ്ങൾ, മാരഗ തജി=(അവയുടെ) വഴിവിട്ടു്, ചലേ=സഞ്ചരിച്ചു, ദിഗ്ഗജ=ദിഗ്ഗജങ്ങൾ, ചിക്കരഹിം=ചിന്നംവിളിച്ചു, മഹി ഡോല=ഭൂമി ചാഞ്ചാടി, അഹി കോല കൂരമ=ആദിശേഷനും ആദിവരാഹവും ആദികൂർമ്മവും, കലമലേ=ഞെട്ടിവിറച്ചു, സുര അസുര മുനി=ദേവന്മാരും അസുരന്മാരും മുനിമാരും, കാന കര ദീൻഹേ=കണ്ണുകൾ കൈകൊണ്ടു പൊത്തി, സകല ബികല ബിചാരഹിം=എല്ലാ

വരും വ്യാകുലരായി വിചാരപ്പെട്ടുകൊണ്ടിരുന്നു, തുലസീ രാമ=തുളസീദാസൻ പറയുന്നു, ശ്രീരാമൻ, കോദണ്ഡ ഖണ്ഡേഉ=ശൈവചാപം ഖണ്ഡിച്ചു എന്നു്, ജയതി ബചന=ജയ ജയ ശബ്ദം, ഉചാരഹിം=ഉച്ചരിക്കപ്പെട്ടുകൊണ്ടിരുന്നു.

ശൈവചാപം പൊട്ടുന്നസമയത്തുണ്ടായ ധ്വനി അഖില ലോകങ്ങളിലും വ്യാപിച്ചു. സൂര്യാശ്വങ്ങൾ അവയുടെ നിയമിത പഥത്തിൽനിന്നു വ്യതിചലിച്ചു സഞ്ചരിച്ചു. ദിഗ്ഗജങ്ങൾ ചിന്നം വിളിച്ചു. ഭൂമി ചാഞ്ചാടി. ആദിശേഷനും കൂർമ്മവും വരാഹവും ഞെട്ടിവിറച്ചു. ദേവാസുരന്മാരും മുനിമാരും ചെവിപൊത്തി. എല്ലാവരും വ്യാകുലരായി വിചാരപ്പെട്ടു. തുളസീദാസൻ പറയുന്നു, ശ്രീരാമൻ ശൈവചാപം ഖണ്ഡിച്ചു എന്നു്. ജയ ജയ ശബ്ദം എവിടെയും മുഴങ്ങി.

സോ: സങ്കര ചാപു ജഹാജു സാഗരു രഘുബര
ബാഹുബലു
ബൂഡ സോ സകല സമാജു ചഢാ ജോ
പ്രഥമഹിം മോഹബസ

സങ്കര ചാപ=ശൈവചാപം, ജഹാജ=കപ്പലും, രഘുബര ബാഹുബല=ശ്രീരാമൻെറ കൈയ്യൂക്ക്, സാഗര=സമുദ്രവുമാണു്, ജോ സമാജ=ഏതു നൃപസമൂഹം, പ്രഥമഹിം=ആദ്യമേതന്നെ മോഹബസ=മോഹവശരായി, ചഢാ=ഏതൊരു കപ്പലിൽ കേറിയോ, സോ ബൂഡ=ആ കപ്പൽ മുങ്ങി.

ശൈവചാപം കപ്പലും ശ്രീരാമൻെറ ബാഹുബലം സമുദ്രവുമാണു്. മോഹവശരായി ആദ്യമേതന്നെ ആ കപ്പലിൽ കേറി രാജാക്കന്മാർ. അവർ കേറിയ കപ്പൽ മുങ്ങുകയും ചെയ്തു. സമുദ്രത്തിൽ മുഴുകിപ്പോവുകയാണല്ലോ കപ്പൽ ചെയ്തതു്. രാജാക്കന്മാരും അവരിരുന്ന കപ്പലും ശ്രീരാമൻെറ ഭുജബലത്തിന്നിരയായി എന്നർത്ഥം. [മോഹവശരായി രാജാക്കന്മാരെന്നു പറഞ്ഞതല്ലോ. എന്തായിരുന്നു അവരുടെ ആ മോഹം? ശൈവചാപം പ്രയോഗിക്കാൻ

രാമനു കഴിയുമോ? അതിനു തക്കബലം ആ രാജകുമാരനുണ്ടോ? ഉണ്ടെങ്കിൽ അതെവിടെനിന്നു കിട്ടി ? ഇതൊക്കെയായിരുന്നു അവരുടെ മോഹം.]

ചൗ: പ്രഭു ദോഉ ചാപഖണ്ഡ മഹി ഡാരേ ദേഖി
ലോഗ സബ ഭഏ സുഖാരേ
കൗസിക രൂപ പയോനിധി പാവന പ്രേമ
ബാരി അവഗാഹ സുഹാവന

പ്രഭു=ശ്രീരാമൻ, ചാപദോഉ ഖണ്ഡ=വില്ലിന്റെ രണ്ടു കഷ്ണവും, മഹി ഡാരേ=ഭൂമിയിലിട്ടു, ദേഖി=(അതു്) കണ്ടു്, സബലോഗ=ജനങ്ങളെല്ലാം, സുഖാരേ ഭഏ=സുഖികളായിഭവിച്ചു, കൗസിക രൂപ=കൗശികരൂപമായ, പാവന പയോനിധി=പവിത്രസമുദ്രം, അവഗാഹ=ഗംഭീരവും, സുഹാവന=മോഹനവുമായ, പ്രേമ ബാരി=പ്രേമജലത്തോടുകൂടിയതാണു്.

ശ്രീരാമൻ ശൈവചാപത്തിന്റെ രണ്ടു കഷ്ണവും ഭൂമിയിലിട്ടു. അതുകണ്ടു ജനങ്ങൾക്കു് ആനന്ദമുണ്ടായി. വിശ്വാമിത്രനാകുന്ന പരിശുദ്ധസമുദ്രം ഗംഭീര മോഹനപ്രേമജലപൂർണ്ണമാണു്. [ചാപഭഞ്ജനം നിമിത്തം വിശ്വാമിത്രനു രാമനിൽ അതിയായ പ്രേമംതോന്നി എന്നു് സാരം]

രാമ രൂപ രാകേസ നിഹാരീ ബഢത ബീചി
പുലകാവലി ഭാരീ
ബാജേ നഭ ഗഹ ഗഹേ നിസാനാ ദേവ ബധൂ
നാചഹിം കരി ഗാനാ

രാമരൂപ രാകേസ നിഹാരീ=രാമനാകുന്ന പൂർണ്ണചന്ദ്രനെ വീക്ഷിച്ചു് (ആ സമുദ്രത്തിൽ), പുലകാവലി ഭാരീ=രോമാഞ്ചം നിറഞ്ഞ, ബീചി ബഢത=തിരകൾ വർദ്ധിച്ചു, നഭ=ആകാശത്തിൽ, നിസാനാഗഹ ഗഹേ=പെരുമ്പറകൾ ആഹ്ലാദപൂർണ്ണം, ബാജേ=വാദനം ചെയ്തു, ദേവ ബധൂ ഗാനാ കരി=ദേവവധുക്കൾ പാട്ടുപാടി, നാചഹിം=നൃത്തം ചെയ്തുകൊണ്ടിരുന്നു.

ശ്രീരാമൻ പൂർണ്ണചന്ദ്രനും വിശ്വാമിത്രൻ സമുദ്രവുമായിട്ടാണല്ലോ വർണ്ണിക്കപ്പെട്ടിരിക്കുന്നതു്. പൂർണ്ണചന്ദ്രൻ ഉദിക്കുമ്പോൾ കടൽ വേലിയേററം കൊള്ളും തിരമാലകൾ ശക്തിയായി പൊങ്ങും. എന്നാൽ വിശ്വാമിത്രപക്ഷത്തിലാകട്ടെ രാമനെ വിജയിയായി കണ്ടപ്പോൾ മഹർഷിയുടെ ശരീരമെല്ലാം കോരിത്തരിച്ചു. ദേവന്മാർ രാമൻെറ വിജയത്തിൽ ആഹ്ലാദിക്കുന്നതു എന്തുകൊണ്ടെന്നു നമുക്കറിയാം. അവക്കുവേണ്ടിയാണല്ലോ അദ്ദേഹം അവതീർണ്ണനായിരിക്കുന്നതും. മാത്രമല്ല, രാവണനാണു് ദേവന്മാരുടെ പരമശത്രു. രാവണനു ശൈവചാപം നിലത്തുനിന്നു പൊക്കുവാൻകൂടി കഴിഞ്ഞില്ല. രാവണനു അസാധ്യമായ കാര്യം രാമനു സാധ്യമാകുന്നതറിയുമ്പോൾ ദേവന്മാക്കു് ആഹ്ലാദം ഉണ്ടാകുന്നതു സ്വാഭാവികമാണു്. രാവണനെ ജയിക്കണമെങ്കിൽ രാവണനേക്കാൾ പ്രാബല്യം രാമനുവേണമല്ലൊ. ശൈവചാപഭഞ്ജനം കൊണ്ടു ദേവന്മാക്കുമനസ്സിലായി രാവണനേക്കാൾ പ്രബലനാണു് രാമനെന്നു്. ദേവന്മാർ സന്തുഷ്ടരാകുമ്പോൾ ദേവവധുക്കൾ ആഹ്ലാദിക്കുന്നതിൽ ആശ്ചര്യമില്ല.

ബ്രഹ്മാദിക സുരസിദ്ധ മുനീസാ പ്രഭുഹി പ്രസംസഹി
ദേഹിം അസീസാ
ബരിസഹിം സുമന രംഗ ബഹുമാലാ ഗാവഹിം
കിന്നര ഗീത രസാലാ

ബ്രഹ്മാദിക സുരസിദ്ധ=ബ്രഹ്മദേവൻ തുടങ്ങിയ സുരന്മാരും സിദ്ധന്മാരും, മുനീസാ പ്രഭുഹി=മഹർഷിമാരും രാമനെ, പ്രസംസഹി=പ്രശംസിച്ചു്, അസീസാ ദേഹി=ആശിസ്സുകൾ നൽകി, ബഹു രംഗ=പലവർണ്ണത്തിലുള്ള, സുമന മാലാ=പുഷ്പമാല്യങ്ങൾ, ബരിസഹിം=വർഷിച്ചു, കിന്നര രസാലാ=കിന്നരന്മാർ ഹൃദയാവർജ്ജകങ്ങളായ, ഗീത ഗാവഹിം=ഗീതങ്ങൾ പാടി.

ബ്രഹ്മാവു തുടങ്ങിയ ദേവന്മാരും സിദ്ധന്മാരും മഹർഷിമാരും രാമനെ പ്രശംസിക്കുകയും രാമനു് ആശിസ്സുകൾ നൽകയും ചെയ്തു.

അവർ—ദേവന്മാർ—പലവൎണ്ണത്തിലുള്ള പുഷ്പമാല്യങ്ങൾ വൎഷിച്ചു. കിന്നരന്മാർ ശ്രുതിമധുരങ്ങളായ ഗാനങ്ങൾ ആലാപിച്ചു.

രഹീ ഭുവന ഭരി ജയ ജയ ബാനീ ധനുഷ ഭംഗ
ധുനി ജാത ന ജാനീ
മുദിത കഹഹിം ജഹം തഹം നര നാരീ ഭഞ്ജേഉ
രാമ സംഭു ധനു ഭാരീ

ഭുവന ജയ ജയ ബാനീ=ലോകത്തിൽ ജയജയശബ്ദങ്ങൾ, ഭരീ രഹീ=നിറഞ്ഞുനിന്നു. (അതിനാൽ), ധനുഷ ഭംഗ ധുനി=ചാപഭംഗധ്വനി, ജാനീ ന ജാത=ആരും അറിയാതെ പോയി, ജഹം തഹം നര നാരീ=അങ്ങിങ്ങുള്ള സ്ത്രീപുരുഷന്മാർ, ഭാരീ സംഭു ധനു=കൂററൻ ശൈവചാപം, രാമ ഭഞ്ജേഉ=രാമൻ ഭഞ്ജിച്ചു (എന്നു്), മുദിത കഹഹിം=സന്തുഷ്ടരായി പറഞ്ഞുകൊണ്ടിരുന്നു.

ലോകമെങ്ങും ജയജയശബ്ദം നിറഞ്ഞു അതുകാരണം ശൈവചാപം തകൎന്ന ശബ്ദം ആരും കേൾക്കയുണ്ടായില്ല. അങ്ങിങ്ങുള്ള സ്ത്രീപുരുഷന്മാർ കൂററനായ ശിവചാപം രാമൻ ഒടിച്ചു എന്നു സസന്തോഷം പറഞ്ഞുകൊണ്ടിരുന്നു.

ദോ: ബന്ദീ മാഗധ സൂത ഗന ബിരദ ബദഹിം മതി
ധീര
കരഹിം നിഛാവരി ലോഗ സബ ഹയ ഗയ മനി
ധന ചീര

മതി ധീര=ബുദ്ധിശാലികളും ധീരന്മാരുമായ, ബന്ദീ മാഗധ സൂത ഗന=വന്ദികളും മാഗധന്മാരും സൂതഗണങ്ങളും, ബിരദ ബദഹിം=സ്തുതിപാഠങ്ങൾ ചെയ്തു, സബ ലോഗ=എല്ലാ ജനങ്ങളും, ഹയ ഗയ മനി ധന ചീര=ആന, കുതിര, രത്നം, ധനം, വസ്ത്രം എന്നിവ, നിഛാവരി കരഹിം=ദാനംചെയ്തു.

ബുദ്ധിശാലികളും ധീരന്മാരുമായ വന്ദികളും മാഗധന്മാരും സൂതന്മാരും സ്തുതിപാഠംചെയ്തു. ജനങ്ങൾ ആന, കുതിര, രത്നം, ധനം, വസ്ത്രം എന്നിവ സുലഭമായി ദാനംചെയ്തു.

ചൌ: ഝാംഝി മൃദംഗ സംഖ സഹനാഈ ഭേരി
ഢോല ദുന്ദുഭി സുഹാഈ
ബാജഹിം ബഹു ബാജനേ സുഹാഏ ജഹം
തഹം ജുവതിൻഹ മംഗല ഗാഏ

ഝാംഝി മൃദംഗ=തപ്പിട്ട, മൃദംഗം, സംഖ സഹനാഈ=ശംഖ്, കുഴൽ, ഭേരി ഢോല=ഭേരി, ഢോള, ദുന്ദുഭി=മുരശ്ശ എന്നിങ്ങനേയുള്ള, ബഹു സുഹാഏ ബാജനേ=അനേകം മനോഹരവാദ്യങ്ങൾ, ബാജഹിം=മുഴക്കി, ജഹം തഹം=അങ്ങിങ്ങ, ജുവതിൻഹ=യുവതിമാർ, മംഗല ഗാഏ=മംഗളഗീതങ്ങൾ പാടി.

തപ്പിട്ട, മൃദംഗം, ശംഖ്, കുഴൽ, ഭേരി, ഢോള, മുരശ്ശ എന്നിങ്ങനേയുള്ള നിരവധി മനോഹരവാദ്യങ്ങൾ മുഴക്കി. അങ്ങിങ്ങുനിന്നു യുവതിമാർ മംഗളഗീതങ്ങൾ പാട്ടകയും ചെയ്തിരുന്നു.

സഖിൻഹ സഹിത ഹരഷീം സബ രാനീ സൂഖത
ധാനു പരാ ജനു പാനീ
ജനക ലഹേഉ സുഖ സോച ബിഹാഈ പൈരത
ഥകേ ഥാഹ ജനു പാഈ

സഖിൻഹ സഹിത സബരാനീ=സഖിമാരടക്കം എല്ലാ റാണിമാരും, സൂഖത ധാനു പരാ=ഉണങ്ങിയ കേദാരത്തിന്നു, പാനീ ജനു=വെള്ളം ലഭിച്ചാൽ എപ്രകാരമോ അപ്രകാരം, ഹരഷീം=സന്തോഷിച്ചു, സോച ബിഹാഈ=ചിന്തകൾ വെടിഞ്ഞു, ജനക=ജനകരാജാവിന്നു, ഥാഹ ഥകേ=നീന്തിത്തളന്നവന്നു, പൈരത പാഈ ജനു=നിലകിട്ടിയാലെന്നപോലെ, സുഖ ലഹേഉ=സുഖം തോന്നി.

റാണിമാരും സഖിമാരും, ഉണങ്ങിയ വയലിന്നു വെള്ളം ലഭിച്ചാലെന്നപോലെ സന്തുഷ്ടമാരായി. ജനകൻ നിശ്ചിന്തനായി. നീന്തിത്തളന്നവന്ന് നിലകിട്ടുമ്പോളെന്തൊരാശ്വാസമാണോ ഉണ്ടാവുക ആ വിധമൊരു ആശ്വാസം ജനകമഹാരാജാവിന്നുണ്ടായി.

ശ്രീഹത ഭഏ ഭൂപ ധനു ടൂടേ ജൈസേ ദിവസ
ദീപ ഛബി ഛൂടേ
സീയ സുഖഹി ബരനിയ കേഹി ഭാംതി ജനു
ചാതകീ പാഇ ജല സ്വാതീ

ധനു ടൂടേ=ശൈവചാപം തകൎന്നപ്പോറം, ജൈസേ ദിവസ ദീപ ഛബി ഛൂടേ=പകൽ സമയത്തു ദീപത്തിൻെറ കാന്തി മങ്ങുന്ന തെപ്രകാരമോ അപ്രകാരം, ഭൂപ=(സ്വയംവരത്തിനു സന്നിഹിതരായ) രാജാക്കന്മാർ, ശ്രീഹത ഭഏ=തേജോരഹിതരായിത്തീൎന്നു, സ്വാതി ജല പാഇ=ചോതി ഞാററവേലയിൽ ജലം ലഭിച്ച, ചാതകീ ജനു=വേഴാമ്പൽപ്പേട കണക്കേ, സീയ സുഖഹി=സീതക്കുണ്ടായ സുഖത്തെ, കേഹി ഭാംതി=ഏതുവിധത്തിലാണ്, ബരനിയ=വൎണ്ണിക്കുക!

ഈ പദ്യത്തിൽ രാജാക്കന്മാരുടേയും സീതയുടേയും സ്ഥിതികളാണ് വൎണ്ണിക്കുന്നതു്. സൂൎയ്യപ്രഭാസങ്കലമായ പകൽവേളയിൽ ദീപത്തിനു കാന്തി കുറയുന്നതുപോലെ, ശൈവചാപം തകൎന്നപ്പോറം രാജാക്കന്മാരെല്ലാം നിഷ്പ്രഭന്മാരായി. ചോതി ഞാററവേലയിൽ ജലം ലഭിച്ചാൽ വേഴാമ്പൽപ്പേടക്കുണ്ടാകുന്ന സുഖമെന്തോ അപ്രകാരമൊരു സുഖാനുഭൂതി സീതക്കുണ്ടായി. ആ സൗഖ്യം ഏതുപ്രകാരമാണ് വൎണ്ണിക്കുക? [ചിത്തിരയിൽ പകുതി, സ്വാതി മുഴുവൻ, വിശാഖത്തിൽ മുക്കാൽ ഇങ്ങനെ രണ്ടേകാൽ ഞാററവേലകളാണ് തുലാമാസത്തിൽ ഉണ്ടാകുക. അപ്പോറം തുലാമാസം 7-ാംനു- മുതൽ 21-ാംനു- വരെ സ്വാതി ഞാററവേലയായിരിക്കും. തുലാവൎഷം ധാരാളമാകുന്ന കാലവും ഇതാണ്.]

രാമഹി ലഷന ബിലോകത കൈസേ സസിഹി
ചകോര കിസോരക ജൈസേ
സതാനന്ദ തബ ആയസു ദീൻഹാ സീതാ ഗമനു
രാമ പഹി കീൻഹാ

ചകോര കിസോരക=ചകോരത്തിൻെറ കുഞ്ഞു്, ജൈസേ സസി ഹി=ചന്ദ്രനെ എപ്രകാരമോ, കൈസേ ലഷന രാമഹി=അപ്ര കാരം ലക്ഷ്മണൻ രാമനെ, ബിലോകത=വീക്ഷിച്ചു, സതാനന്ദ ആയസു ദീൻഹാ തബ=ശതാനന്ദൻ ആജ്ഞ നൽകിയപ്പോഠം, രാമപഹി സീതാ ഗമനു കീൻഹാ=രാമസവിധത്തിലേക്ക സീത ചെന്നു.

ചകോരശിശു ചന്ദ്രനെ എപ്രകാരം നോക്കമോ അപ്രകാരം ലക്ഷ്മണൻ രാമനെ വീക്ഷിച്ചു ശതാനന്ദൻെറ നിയോഗം ലഭിച്ച ഉടനെ സീത രാമസന്നിധിയിലേക്ക നടന്നു.

ദോ: സംഗ സഖീം സുന്ദര ചതുര ഗാവഹിം മംഗല
ചാര
ഗവനീ ബാല മരാല ഗതി സുഷമാ അംഗ
അപാര

സംഗ സുന്ദര ചതുര=കൂടെ സുന്ദരിമാരും ചതുരമാരുമായ, സഖീം= തോഴിമാർ, മംഗല ചാര ഗാവഹിം=മംഗളഗീതം പാടി; ബാല മരാല ഗതി=അരയന്നശിശു നടക്കുന്നതുപോലെ, ഗവനീ=നടക്ക ന്നുണ്ടു് സീത, അംഗ=സീതയുടെ അംഗങ്ങഠം, അപാര സുഷമാ= അപാര സുഷമയോടുകൂടിയവയാണു്.

സീതയുടെ കൂടെയുള്ള സുന്ദരിമാരായ പ്രഗത്ഭസഖിമാർ മംഗളഗീതങ്ങഠം പാടുന്നുണ്ടു്. ബാലമരാളഗതിയിൽ സീത രാമ സന്നിധിയിലേക്ക നടന്നു. അവളുടെ അംഗങ്ങഠം അപാരശോഭ വഹിക്കുന്നുണ്ടു്.

ചൌ: സഖിൻഹ മധ്യ സിയ സോഹതി കൈസീ
ഛബിഗന മധ്യ മഹാഛബി ജൈസീ
കര സരോജ ജയമാല സുഹാഈ ബിസ്വ
ബിജയ സോഭാ ജനു ഛാഈ

ഛബിഗന മധ്യ=ശോഭാസമൂഹത്തിൻെറ നടുക്ക്, മഹാ ഛബി ജൈസീ=മഹാശോഭ എപ്രകാരമോ, സഖിൻഹ മധ്യ സിയ= സഖിമാരുടെ നടുക്ക് സീതയും, കൈസീ സോഹതി=ആവിധം ശോഭിച്ചു, ബിസ്വ ബിജയ സോഭാഃ=വിശ്വവിജയിയായ കാന്തി, ഛാഇ ജനു=വ്യാപിച്ചിരിക്കുകയോ എന്നു തോന്നുമാറ്, കര സരോജ=സീതയുടെ കരകമലത്തിൽ, ജയമാല സുഹാഈ= വരണമാല്യം ശോഭിച്ചു.

ദീപ്തിസമൂഹത്തിൻെറ നടുക്ക മഹാദീപ്തി എന്നപോലെ സഖിമാരുടെ നടുക്ക സീത പരിശോഭിച്ചു. വിശ്വവിജയിയായ കാന്തി വ്യാപിച്ചിരിക്കുകയോ എന്നു തോന്നുംവണ്ണം സീതയുടെ കരകമലങ്ങളിൽ വരണമാല്യം ശോഭിച്ചു.

തന സകോച പരമ ഉഛാഹു ഗൂഢ പ്രേമ ലഖി
പരഇ ന കാഹു
ജാഇ സമീപ രാമഛബി ദേഖീ രഹി ജനു കുഅംരി
ചിത്ര അവരേഖീ

തന സകോച=ദേഹം ലജ്ജാധീനമെങ്കിലും (സീതയുടെ), പരമ ഉഛാഹു=മനസ്സ പരമോത്സുകമാണ്, ഗൂഢപ്രേമ=(അവാംക്കു രാമനിലുള്ള)നിഗൂഢപ്രേമം, കാഹു ന ലഖി പരഇ=ആക്കും ഗ്രഹിക്കാൻ കഴിഞ്ഞില്ല, സമീപ ജാഇ കുഅംരി=രാമസവിധത്തിൽ ചെന്ന സീത, രാമ ഛബി ദേഖീ=രാമൻെറ ശോഭ വീക്ഷിച്ച്, ചിത്ര അവ രേഖീ ജനു രഹി=ചിത്രാപ്പിതയെന്നവണ്ണം നിന്നു.

സീതയുടെ ശരീരം ലജ്ജാവിവശമാണെങ്കിലും അവളുടെ മനസ്സ് ഏററവും ഔത്സുക്യത്തോടുകൂടിയതായിരുന്നു. രാമനിൽ അവാംക്കുള്ള നിഗൂഢപ്രേമം മററാരും അറിഞ്ഞിരുന്നില്ല. സീത രാമനെ സമീപിച്ചു അദ്ദേഹത്തിൻെറ ശോഭ വീക്ഷിച്ചു ചിത്രത്തിലെഴുതപ്പെട്ടവാം കണക്കെസ്തബ്ധയായി സ്ഥിതിചെയ്തു.

ചതുര സഖീ ലഖി കഹാ ബുഝാഈ പഹിരാവഹു
ജയമാല സുഹാഈ

സുനത ജുഗല കര മാല ഉഠാഈ പ്രേമബിബസ
പഹിരാഇ ന ജാഈ

ലഖി ചതുര സഖി=ചതുരമായ സഖിമാർ സീതയുടെ മനോഗതി ഗ്രഹിച്ച്, ബുഝാഈ കഹാ=ഇങ്ങനെ ഉദ്ബോധിപ്പിച്ചു:—, സുഹാഈ ജയമാല=മനോഹരമായ വരണമാല്യം, പഹിരാവഹു= രാമന്റെ കഴുത്തിൽ ചാൎത്തുക'', സുനത=ഇതുകേട്ടു, ജുഗലകര= ഇരുകൈകൊണ്ടും, മാല ഉഠാഈ=മാല ഉയൎത്തി, പ്രേമ ബിബസ= പ്രേമവിവശയായതിനാൽ, പഹിരാഇ ന ജാഈ=മാല ചാൎത്താൻ കഴിവുണ്ടായില്ല.

സീതക്കു രാമനിലുള്ള പ്രേമം അപാരവും അഗാധവുമാണെന്നു ഗ്രഹിച്ച സഖിമാർ സീതയോടിങ്ങനെ പറഞ്ഞു:—'സീതേ, മനോഹരമായ ഈ വരണമാല്യം നീ ശ്രീരാമന്റെ ഗളത്തിൽ ചാൎത്തുക.' ഈ പ്രിയവാണികൾ കേട്ടു സീത മാല്യം വഹിക്കുന്ന രണ്ടു കൈയും ഉയൎത്തി പക്ഷേ പ്രേമവിഹ്വലയായ അവൾക്കു ആ വരണമാല്യം ശ്രീരാമന്റെ കണ്ഠത്തിലൎപ്പിക്കാൻ കഴിഞ്ഞില്ല.

സോഹത ജനു ജുഗ ജലജ സനാലാ സസിഹി
സഭീത ദേത ജയമാലാ
ഗാവഹിം ഛബി അവലോകി സഹേലീ സിയ
ജയമാല രാമ ഉര മേലീ

സനാലാ=നാളങ്ങളോടുകൂടിയ, ജുഗ ജലജ=രണ്ടു താമരകൾ, സഭീത=ഭയത്തോടുകൂടി, സസിഹി ജയമാലാ ദേത ജനു=ചന്ദ്രനെ വരണമാല്യം ചാൎത്തിക്കുക്കയോ എന്നു തോന്നുമാറ്, സിയ രാമ ഉര=സീത ശ്രീരാമന്റെ വക്ഷസ്സിൽ, ജയമാല മേലീ=വരണമാല്യം അണിയിച്ചു, ഛബി അവലോകി=വധൂവരന്മാരുടെ ശോഭ വീക്ഷിച്ചു, സഹേലീഗാവഹിം=സഖിമാർ ഗാനംചെയ്തു.

നാളങ്ങളോടുകൂടിയ രണ്ടു കമലങ്ങൾ ഭയത്തോടുകൂടി ചന്ദ്രനു വരണമാല്യം അൎപ്പിക്കുകയാണോ എന്നു തോന്നുമാറു സീത രാമവക്ഷസ്സിൽ വരണമാല്യം ചാൎത്തി. വധൂവരന്മാരുടെ ശോഭ വീ

ക്ഷിച്ചു സഖിമാർ ഗാനംചെയ്തു. [അത്യധികമായ ലജ്ജയാൽ വിവശയായി വിറയ്ക്കുന്ന കൈകളാൽ സീത രാമന്റെ വക്ഷസ്സിൽ വരണമാല ചാർത്തി ചന്ദ്രദർശനത്തിൽ കമലത്തിനു സങ്കോചം സ്വാഭാവികമാണല്ലോ.]

ദോ: രഘുബര ഉര ജയമാല ദേഖി ദേവ ബരിസഹിം
സുമന
സകുചേ സകല ഭുആല ജനു ബിലോകി രബി
കുമുദ ഗന

രഘുബര ഉര ജയമാല ദേഖി=ശ്രീരാമവക്ഷസ്സിൽ വരണമാല്യം കണ്ടു്, ദേവ സുമന ബരിസഹിം=ദേവന്മാർ പുഷ്പവൃഷ്ടിചെയ്തു, രബി ബിലോകി=സൂര്യനെ കണ്ടിട്ടു്, കുമുദ ഗന ജനു=ആമ്പൽക്കൂട്ടം എപ്രകാരമോ അപ്രകാരം, സകല ഭുആല സകുചേ=സൎവ്വരാജാക്കന്മാരും നിഷ്പ്രഭന്മാരായി.

ശ്രീരാമന്റെ വക്ഷസ്സിൽ വരണമാലകണ്ടു ദേവന്മാർ പൂമഴ ചൊരിഞ്ഞു. സൂര്യനെ കണ്ട ആമ്പൽക്കൂട്ടം കണക്കെ രാമവക്ഷസ്സിലെ വരണമാല്യം കണ്ടു രാജാക്കന്മാരെല്ലാം നിഷ്പ്രഭന്മാരായി ഭവിച്ചു.

ചൗ: പുര അരു ബ്യോമ ബാജനേ ബാജേ ഖല ഭഏ
മലിന സാധു സബ രാജേ
സുര കിന്നര നര നാഗ മുനീസാ ജയ ജയ ജയ
കഹി ദേഹിം അസീസാ

പുര അരു ബ്യോമ=വിദേഹനഗരത്തിലും അന്തരീക്ഷത്തിലും, ബാജനേ ബാജേ=വാദ്യഘോഷങ്ങളുണ്ടായി, ഖല മലിന ഭഏ=ഖലന്മാർ മലിനരായിഭവിച്ചു, സബ സാധു രാജേ=സൎവ്വ സജ്ജനങ്ങളും ആനന്ദിച്ചു, സുര കിന്നര=സുരന്മാരും കിന്നരന്മാരും, നര നാഗ മുനീസാ=നരന്മാരും നാഗന്മാരും മഹൎഷിമാരും, ജയ ജയ ജയ കഹി=ജയ ജയ ജയാരവംചെയ്തു്, അസീസാ ദേഹിം=ആശിസ്സുനൽകി.

വിദേഹപുരത്തിലും ആകാശത്തും വാദ്യഘോഷങ്ങളുണ്ടായി. ദുഷ്ടന്മാർ നിസ്തേജരായി. വിശിഷ്ടന്മാരെല്ലാം സന്തുഷ്ടരായി. സുരകിന്നര നരനാഗന്മാരും മഹർഷിമാരും ജയ ജയാരവംചെയ്തു ആശിസ്സുകരം നൽകി.

നാചഹിം ഗാവഹിം ബിബുധ ബധൂടീ ബാരബാര
കുസുമാഞ്ജലി ഛൂടീ
ജഹം തഹം ബിപ്ര ബേദധുനി കരഹിം ബന്ദീ
ബിരദാബലി ഉച്ചരഹീം

ബിബുധ ബധൂടീ=ദേവാംഗനമാർ, നാചഹിം ഗാവഹിം=നൃത്തം ചെയ്തുകൊണ്ടിരുന്നു: പാടിക്കൊണ്ടിരുന്നു, ബാരബാര=ഇടയ്ക്കിടെ, കുസുമാഞ്ജലി ഛൂടീ=പുഷ്പാഞ്ജലിയും ചെയ്തു, ബിപ്ര ബേദധുനി= ബ്രാഹ്മണൻ വേദധ്വനി, കരഹിം=മുഴക്കി, ബന്ദീ=സ്തുതിപാഠക ന്മാർ, ബിരദാവലി ഉച്ചരഹീം=വംശമഹിമകരം ഉദ്ഘോഷിച്ചു.

ദേവാംഗനമാർ നൃത്തംചെയ്തു; പാടി; കൂടെക്കൂടെ പുഷ്പാഞ്ജലിചെയ്തു. ബ്രാഹ്മണർ വേദങ്ങളുച്ചരിച്ചു. സ്തുതിപാഠകന്മാർ രാജവംശമഹിമകരം ഉദ്ഘോഷിച്ചു.

മഹി പാതാല നാക ജസു ബ്യാപാ രാമബരീ
സിയ ഭഞ്ജേഉ ചാപാ
കരഹിം ആരതി പുര നര നാരീ ദേഹിം നിഛാവരി
ബിത്ത ബിസാരീ

ചാപാ ഭഞ്ജേഉ=ശൈവചാപം ഭഞ്ജിച്ച്, സിയ രാമ=സീതയെ രാമൻ, ബരീ=വരിച്ചു എന്ന, ജസു=യശസ്സ്, മഹി പാതാല നാക ബ്യാപാ=ത്രിഭുവനങ്ങളിലും പരന്നു, പുര നര നാരീ=പുര വാസികളായ സ്ത്രീപുരുഷന്മാർ, ആരതി കരഹിം=ദീപാരാധന നടത്തി, ബിത്ത ബിസാരീ=ധനസ്ഥിതി മറന്നും (ജനങ്ങരം), നിഛാവരി ദേഹി=ദാനങ്ങരം ചെയ്തു.

ശിവചാപം ഭഞ്ജിച്ച രാമൻ സീതയെ വേട്ടു എന്ന യശസ്സുര വൃത്താന്തം മൂന്നു ലോകത്തും വ്യാപിച്ചു. നാഗരവാസികളായ നര

നാരിമാർ ആരതി ചെയ്തു. അവർ തങ്ങളുടെ സാമ്പത്തികസ്ഥിതി മറന്നും അർത്ഥികാംക്ക് ദാനങ്ങരം ചെയ്തു.

സോഹതി സീയ രാമ കൈ ജോരീ ഛബിസിംഗാര
മനഹും ഏക ഠോരീ
സഖീ കഹഹിം പ്രഭുപദ ഗഹു സീതാ കരത ന
ചരത പരസ അതി ഭീതാ

ഛബി സിംഗാര=കാന്തിയും ശൃംഗാരവും. ഏക ഠോരീ മനഹും= ഒന്നായിച്ചേർന്നുവോ എന്നു തോന്നുമാറു്, സീയ രാമ കൈ ജോരീ= സീതാരാമന്മാരുടെ ജോഡി, സോഹതി=ശോഭിച്ചു, സഖീ കഹ ഹിം=സഖിമാർ പറഞ്ഞു, സീതാ പ്രഭുപദ ഗഹു='സീതേ, നീ, ഭഗവാൻെറ തൃപ്പാദം പിടിക്കുക, അതിഭീതാ=ഏററവും ഭയന്ന അവരം, ചരന പരസ ന കരത=രാമതൃപ്പാദങ്ങരം സ്പർശിച്ചില്ല.

ദോ: ഗൗതമ തിയ ഗതി സുരതി കരി നഹിം പരസതി
പഗ പാനി
മന ബിഹംസേ രഘുബംസ മനി പ്രീതി
അലൗകിക ജാനി

ഗൗതമ തിയ ഗതി=ഗൗതമപത്നിയുടെ ഗതി, സുരതി കരി=സ്മരി ച്ചു്, പാനി പഗ=(സീത) കൈകളാൽ രാമതൃപ്പാദം, നഹിം പരസതി=സ്പർശിച്ചില്ല, രഘുബംസമനി=ശ്രീരാമനാകട്ടെ (സീത യുടെ), അലൗകിക പ്രീതി ജനി=അഭൗമപ്രേമമറിഞ്ഞു, മന ബി ഹംസേ=മനസ്സുകൊണ്ടു ചിരിച്ചു.

ഗൗതമപത്നിയായ അഹല്യ രാമചരണസ്പർശം നിമിത്തം പണ്ടത്തെ സ്ഥിതിയിലായി. അതുപോലെ താനും ശ്രീരാമപാദം സ്പർശിച്ചാൽ പൂർവ്വരൂപമായ മററാലക്ഷ്മിയായി മാറിയാലോ എന്ന ഭയം സീതക്കും ഉണ്ടായി. അതാണു് സ്വകരംകൊണ്ടു രാമപാദം സ്പർശിക്കാൻ സീതക്കു ഭയം തോന്നിയതു്. ശ്രീരാമനു അവളുടെ ഈ ഉദാസീനതകണ്ടു് ഒട്ടുംതന്നെ പരിഭവവുമുണ്ടായില്ല. നേരേ

മറിച്ചു് അവരാക്ക തൻെറ പേരിലുള്ള അഭൗമപ്രേമം അദ്ദേഹം തികച്ചും ഗ്രഹിക്കുകയും മനസാ ചിരിക്കുകയുമാണുണ്ടായതു്.

ചൗ: തബ സിയ ദേഖി ഭൂപ അഭിലാഷേ ക്രൂര കപൂത
മൂഢ മന ഭാഷേ
ഉഠി ഉഠി പഹിരി സനാഹ അഭാഗേ ജഹം
തഹം ഗാലി ബജാവന ലാഗേ

തബ സിയ ദേഖി=ആ അവസരത്തിൽ സീതയെ വീക്ഷിച്ചു്, ഭൂപ അഭിലാഷേ=രാജാക്കന്മാർ ആശ പ്രകടിപ്പിച്ചു, ക്രൂര കപൂത മൂഢ=ക്രൂരന്മാരും അപവിത്രരും മൂഢരുമായ അവർ, ഭാഷേ=അമഷ്ത്തോടുകൂടിയവരായിഭവിച്ചു, അഭാഗേ ഉഠി ഉഠി=ആ നിർഭാഗ്യന്മാർ ചാടിയെഴുന്നേററു്, സനാഹ പഹിരി=കവചങ്ങൾ ധരിച്ചു്, ജഹം തഹം=അങ്ങിങ്ങുനിന്നു, ഗാല ബജാവന ലാഗേ=ദുർഭാഷണങ്ങളാരംഭിച്ചു.

ആ അവസരത്തിൽ സീതയെ വീക്ഷിച്ച രാജാക്കന്മാരെല്ലാം അവളിൽ അഭിലാഷമുള്ളവരായിത്തീൻ. ക്രൂരന്മാരും അപവിത്രരും മൂഢരുമായ അവർ അമഷ്ത്തോടേ ചാടി എഴുന്നേററ കവചങ്ങൾ ചാത്തി അവിടവിടെനിന്നുകൊണ്ടു് ദുർഭാഷണങ്ങളാരംഭിച്ചു.

ലേഹു ഛഡാഇ സീയ കഹ കോഊ ധരി ബാന്ധഹു
നൃപ ബാലക ദോഊ
തോരേം ധനുഷു ചാഡ നഹിം സരഈ ജീവത
ഹമഹി കുഅംരി കോ ബരഈ

കോഊ കഹ=ഒരു രാജാവു പറഞ്ഞു:_, നൃപ ബാലക ദോഊ=രണ്ടു രാജകുമാരന്മാരേയും, ധരി ബാന്ധഹു=പിടികൂടി ബന്ധനത്തിലാക്കുക, സീയ ഛഡാഇ ലേഹു=സീതയെ അപഹരിക്കുക, ധനുഷ തോരേം=ധനുസ്സു ഖണ്ഡിച്ചതുകൊണ്ടു, ചാഡ നഹിം സരഈ=പണി അവസാനിച്ചില്ല, ഹമഹി ജീവത=ഞങ്ങൾ ജീവനോടിരിക്കേ, കുഅംരി=കുമാരിയെ, കോ ബരഈ=ആരാണു വേൾക്കുക?

രാജാക്കന്മാരിൽ ഒരുവൻ ജല്പിച്ചു:— രണ്ടു രാജകുമാരന്മാരെയും പിടികൂടി ബന്ധനത്തിലാക്കുക. സീതയെ അപഹരിക്കുക. ധനുസ്സു ഖണ്ഡിച്ചതുകൊണ്ടു പണി അവസാനിച്ചിട്ടില്ല. നാം ജീവനോടിരിക്കേ ജനകരാജകുമാരിയെ മററൊരാരാം വേരാംക്കുകയോ?

ജൗം ബിദേഹ കഛു കരഇ സഹാഇ ജീതഹു സമര
സഹിത ദോഉ ഭാഇ
സാധു ഭൂപ ബോലേ സുനി ബാനീ രാജ സമാജഹിം
ലാജ ലജാനീ

ബിദേഹ കഛു സഹാഇ=ജനകമഹാരാജാവു് അവക്കു് സഹായംവല്ലതും, ജൗം കരഇ=ചെയ്യുന്നപക്ഷം, ദോഉ ഭാഇ സഹിത=ആ രണ്ടു സഹോദരന്മാരോടൊപ്പം അദ്ദേഹത്തേയും, സമര ജീതഹു=യുദ്ധത്തിൽ ജയിക്കാം, സുനി ബാനീ=ഈ വാക്കുകരാം കേട്ടു്, സാധു ഭൂപ ബോലേ=വിശിഷ്ടന്മാരായ രാജാക്കന്മാർ ഇപ്രകാരം പറഞ്ഞു:—, രാജ സമാജഹിം=ഈ രാജസമൂഹത്തെക്കുറിച്ചു, ലാജ ലജാനീ=ലജ്ജക്കുംകൂടി ലജ്ജതോന്നുന്നു.

ജനകമഹാരാജാവു ആ രാജകുമാരന്മാക്കു സഹായം വല്ലതും ചെയ്യുന്നപക്ഷം അദ്ദേഹത്തേയും കുമാരന്മാരോടൊപ്പം യുദ്ധത്തിൽ ജയിക്കാം. ഈ വാക്കുകരാം കേട്ടു വിശിഷ്ടന്മാരായ രാജാക്കന്മാർ ഇപ്രകാരം പറഞ്ഞു:— ഈ രാജസമൂഹത്തെക്കുറിച്ചു ലജ്ജക്കുപോലും ലജ്ജ ഉണ്ടാകുന്നു.

ബലു പ്രതാപു ബിരതാ ബഡാഇ നാക
പിനാകഹി സംഗ സിധാഇ
സോഉ സൂരതാ കി അബ കഹും പാഇ അസി
ബുധി തൗ ബിധി മുഹ മസി ലാഇ

ബലു പ്രതാപു ബിരതാ ബഡാഇ=നിങ്ങളുടെ ബലപ്രതാപങ്ങളും വീര്യവും വലുപ്പവും, പിനാകഹിം സംഗ=പിനാകത്തോ

ടൊപ്പം, നാക സിധാഈ::സ്വർഗ്ഗത്തിലേക്ക പൊയ്യൊഴിഞ്ഞിരി ക്കുന്നു, സോഉ സൂരതാ=നിങ്ങാം കാട്ടുന്ന ഈ ശൌര്യം, കി അബ കഹ്ഹം പാഈ=ഇപ്പോഠം നിങ്ങാംക്ക എവിടന്നു കിട്ടി?, അസി ബുധി തൌ ബിധി=ഇപ്രകാരമുള്ള ബുദ്ധികൊണ്ടുതന്നെയാണു് ദൈവം, മുഹ മസി ലാഈ=നിങ്ങളുടെ മുഖത്തു കരിതേച്ചുവിട്ടതു്.

നിങ്ങാംക്ക ബലവും പ്രതാപവും വീര്യവും പെരുമയും ഇപ്പോളില്ല. അവയെല്ലാം ശൈവചാപഭഞ്ജനത്തോടുകൂടി സ്വർഗ്ഗ ത്തിലേക്ക പൊയ്യൊഴിഞ്ഞു. ഈ ശൌര്യം ഇപ്പോഠം എവിടന്നുവന്നു? ഇത്തരം ബുദ്ധിയുണ്ടായതുകൊണ്ടുതന്നെയാണ ദൈവം നിങ്ങളുടെ മുഖത്തു കരിതേച്ചുവിട്ടതും.

ദോ: ദേഖഹ്ഹ രാമഹിം നയന ഭരി തജി ഇരിഷാ മദ<br>കോഹ്ഹ<br>ലഷന രോഷു പാവകു പ്രബലു ജാനി സലഭ ജനീ<br>ഹോഹ്ഹ

ഇരിഷാ മദ കോഹ്ഹ തജി=ഈഷ്യയും മദവും ക്രോധവും വെടി ഞ്ഞു്, രാമഹിം നയന ഭരി ദേഖഹ്ഹ=രാമനെ കൺനിറയെ കാണുക, ലഷന രോഷു=ലക്ഷ്മണൻെറ കോപം, പ്രബലു പാവകു ജാനി=പ്രബലാഗ്നിയാണെന്നറിഞ്ഞു ആ അഗ്നിയ്ക്കു നിങ്ങാം, സലഭ ജനി ഹോഹ്ഹ=ഇയ്യാംപാററകളായി തീരണ്ട.

ഈഷ്യാ മദങ്ങളും ക്രോധങ്ങളും കൈവെടിഞ്ഞു രാമനെ കൺനിറയെ നോക്കു. ലക്ഷ്മണൻെറ കോപം പ്രബലാഗ്നിയാ ണെന്നു അറിഞ്ഞിരുന്നിട്ടും നിങ്ങാം ആ തീയ്യിനു ഇയ്യാംപാററക ളായി തീരാനാഗ്രഹിക്കരുതു്.

ബൈനതേയ ബലി ജിമി ചഹ കാഗു ജിമി സസ<br>ചഹഇ നാഗ അരി ഭാഗു<br>ജിമി ചഹ കുസല അകാരന കോഹീ സബ<br>സമ്പദാ ചഹഇ സിവ ദ്രോഹീ

വൈനതേയ ബലി=ഗരുഡന്നുള്ള ബലി, ജിമി കാഗ്ഗ ചഹ=കാക്ക കൊതിക്കുന്നതുപോലെയും, നാഗ അരി ഭാഗ്ഗ=സിംഹത്തിൻെറ വിഹിതം, ജിമി സസ ചഹഇ=മുയൽ കൊതിക്കുന്നതുപോലെയും, അകാരന കോഹീ=കാരണംകൂടാതെ ക്രുദ്ധനായവൻ, ജിമി കുസല ചഹ=ക്ഷേമത്തെ ആഗ്രഹിക്കുന്നതുപോലെയും, സിവദ്രോഹീ=ശിവദ്രോഹി, സബ സമ്പദാ ചഹഇ=സവ്വ സമ്പത്തും കൊതിക്കുന്നതുപോലെയും.

ലോഭീ ലോലുപ കീരതി ചഹഇ അകലങ്കിതാ കി
കാമീ ലഹഇ
ഹരിപദ ബിമുഖ പരമഗതി ചാഹാ തസ തുംഹാര
ലാലച നരനാഹാ

ലോഭീ ലോലുപ=ലുബ്ധനും അത്യാസക്തനും, കീരതി ചഹഇ=കീൎത്തി ആഗ്രഹിക്കുന്നതുപോലെയും, ഹരിപദ ബിമുഖ=ഭഗവൽഭക്തിയിൽ വിമുഖൻ, പരമഗതി ചാഹാ തസ=മോക്ഷം കൊതിക്കുന്നതുപോലെയും ആണ്, നരനാഹാ=ഹേ രാജാക്കന്മാരെ, തുമഹാര ലാലച=നിങ്ങളുടെ ആഗ്രഹം.

ഗരുഡന്നുള്ള ബലി, കാക്കയും, സിംഹത്തിന്നുള്ള ബലി, മുയലും ആഗ്രഹിക്കുന്നതുപോലെയും അകാരണക്രുദ്ധൻ ക്ഷേമത്തേയും, ശിവദ്രോഹി സവ്വസമ്പത്തിനേയും കൊതിക്കുന്നതുപോലെയും ലുബ്ധനും അത്യാഗ്രഹിയും കീൎത്തിനേയും ഭഗവൽഭക്തിവിമുഖൻ മോക്ഷത്തേയും കൊതിക്കുന്നതുപോലെയുമാണ് നിങ്ങളുടെ ആസക്തി.

കോലാഹല സുനി സീയ സകാനീ സഖീ ലേവാഇ
ഗഈം ജഹം രാനീ
രാമ സുഭായ ചലേ ഗുരു പാഹീം സിയ സനേഹു
ബരനത മന മാഹീം

കോലാഹല സുനി സീയ=കോലാഹലം കേട്ട സീതാദേവി,
സകാനീ [illegible]

സീതയെ കൂട്ടിക്കൊണ്ടു റാണിയിരിക്കുന്നിടത്തേക്കു പോയി, രാമ മന മാഹീം സിയ സനേഹ്ഹ=രാമൻ മനസ്സിൽ സീതയുടെ സ്നേഹം, ബരനത സുഭായ=വർണ്ണിച്ചുകൊണ്ടു സഹജഗതിയിൽ, ഗുരു പാഹീം ചലേ=ഗുരുസന്നിധിയിലേക്കു നടന്നു.

രാജാക്കന്മാരുടെ കോലാഹലം കേട്ടു സീത ഭയന്നു. സഖിമാർ സീതാദേവിയെ റാണിയിരിക്കുന്നിടത്തേക്കു കൂട്ടിക്കൊണ്ടു പോയി. സീതയ്ക്കു തന്നിലുള്ള സ്നേഹം രാമൻ മനസാ വർണ്ണിച്ചു കൊണ്ടു വിശ്വാമിത്രസന്നിധിയിലേക്കു നടന്നു.

രാനിൻഹ സഹിത സോച ബസ സീയാ
അബധൗം ബിധിഹി കാഹ കരനീയാ
ഭൂപ ബചന സുനി ഇത ഉത തകഹീം ലഷന
രാമഡര ബോലി ന സകഹീം

രാനിൻഹ സഹിത സീയാ=റാണിമാരോടൊപ്പം സീതയും, സോച ബസ അബധൗം=ചിന്താവശഗയായി. ഇനിയങ്ങോട്ട്, ബിധിഹി കരനീയാ കാഹ=വിധിയുടെ കരണീയമെന്തായിരിക്കും?, ലഷന ഭൂപ ബചന സുനി=ലക്ഷ്മണൻ രാജാക്കന്മാരുടെ വാക്കുകൾ കേട്ട്, ഇത ഉത തകഹീം=അങ്ങുമിങ്ങും മിഴിച്ചുനോക്കി, രാമ ഡര=രാമനെ ഭയന്നു, ബോലി ന സകഹീം=ഒന്നും സംസാരിക്കാൻ ശക്തനായില്ല.

റാണിമാരോടൊപ്പം സീതയും ചിന്താകുലയായി. എന്താണ് ദൈവം ഇനി ഇവിടന്നങ്ങോട്ടു ചെയ്യാൻ കണ്ടിരിക്കുന്നത്? ലക്ഷ്മണൻ രാജാക്കന്മാരുടെ വാക്കുകൾ കേട്ടു അങ്ങുമിങ്ങും മിഴിച്ചു നോക്കി. പക്ഷേ രാമനെ ഭയന്നു ഒരക്ഷരംപോലും സംസാരിക്കാൻ ലക്ഷ്മണനു കഴിഞ്ഞില്ല.

ദോ: അരുന നയന ഭൃകുടീ കുടില ചിതവത നൃപൻഹ
സകോപ
മനഹ്ഹും മത്ത ഗജഗന നിരഖി സിംഹകി
സോരഹി ചോപ

അരുന നയന=അരുണവർണ്ണങ്ങളായ നയനങ്ങളോടും, കുടില ഭൃകുടി=വളഞ്ഞ പുരികക്കൊടികളോടുംകൂടി, സകോപ=സക്രോധം (ലക്ഷ്മണൻ), നൃപൻഹ ചിതവന=രാജാക്കന്മാരെ നോക്കി, മനഹും=ആ നോട്ടം കണ്ടാൽ തോന്നും, മത്ത ഗജ ഗന നിരഖി=മദിച്ച ഗജസമൂഹത്തെ കണ്ടിട്ടു, സിംഘകിസോരഹി ചോപ=സിംഹക്കുട്ടിക്കു ആവേശമുണ്ടാകുകയാണോ എന്നു്.

രോഷം ഹേതുവായി ലക്ഷ്മണൻെറ നേത്രങ്ങൾ അരുണാഭങ്ങളായി. പുരികക്കൊടികൾ വളഞ്ഞു. അദ്ദേഹം പൊങ്ങച്ചം പുലമ്പുന്ന രാജാക്കന്മാരെ രൂക്ഷമായി നോക്കി. മദിജഗജസമൂഹത്തെ കണ്ടാൽ സിംഹക്കുട്ടിക്കുണ്ടാകുന്ന ആവേശം എന്തായിരിക്കുമോ താദൃശമായ ഒരാവേശമാണു് അപ്പോൾ സൗമിത്രിക്കുണ്ടായതു്.

ചൗ: ഖര ഭര ദേഖി ബികല പുര നാരീ സബ മിലി
ദേഹിം മഹീപൻഹ ഗാരീ
തേഹി അവസര സുനി സിവ ധനു ഭംഗാ ആഏ
ഭൃഗുകുല കമല പതംഗാ

ഖര ഭര ദേഖി=കോലാഹലങ്ങൾ കണ്ടു്, പുരനാരീ=പൗരാംഗനമാർ, ബികല=വ്യാകുലമാരായി, സബമിലി=എല്ലാവരും ചേർന്നു, മഹീപൻഹ ഗാരീ ദേഹി=രാജാക്കന്മാരെ ഭർത്സനംചെയ്തു, തേഹി അവസര=ആ അവസരത്തിലാണു്, സിവ ധനു ഭംഗ സുനി=ശൈവചാപഭഞ്ജനം കേട്ടു്, ഭൃഗുകുലകമല പതംഗാ=ഭൃഗുവംശമാകുന്ന കമലത്തിനു സൂര്യനായ പരശുരാമൻ, ആഏ=ആഗതനായതു്.

രാജാക്കന്മാരുടെ കോലാഹലങ്ങൾ കണ്ടു പൗരാംഗനമാരെല്ലാം വ്യാകുലമാരായി. അവർ ഒന്നിച്ചു ചേർന്നു രാജാക്കന്മാരെ ഭർത്സിച്ചു. അതേ അവസരത്തിൽത്തന്നെ ശൈവചാപഭംഗം കേട്ടു ക്രുദ്ധനായി പരശുരാമനും പ്രത്യക്ഷനായതു്.

ദേഖി മഹീപ സകല സകുചാനേ ബാജ ഝപട
ജനു ലവാ ലുകാനേ

ഗൗര സരീര ഭൂതി ഭലി ഭ്രാജാ ഭാല ബിസാല
ത്രിപുണ്ഡ ബിരാജാ

ബാജ ഝപട ലവാ=പരുന്തു റാഞ്ചുവാൻ ശ്രമിക്കേ കുരുവി, ലുകാനേ ജനു=ഒളിയുവാനൊരുങ്ങുന്നതുപോലെ, ദേഖി മഹീപ സകല=(പരശുരാമനെ) കണ്ടു് രാജാക്കന്മാർ എല്ലാം, സകു ചാനേ=സങ്കോചവശഗരായി, ഗൗര സരീര=അദ്ദേഹത്തിന്റെ ശ്വേതവർണ്ണമായ ദേഹം, ഭൂതി ഭലി ഭ്രാജാ=ഭസ്മലേപനത്താൽ ശോഭിച്ചു, ബിസാല ഭാല=വിശാലമായ നെററിയിൽ, ത്രിപുണ്ഡ ബിരാജാ=മുക്കോപിയും പരിശോഭിച്ചു.

പരുന്തു റാഞ്ചുവാൻ ശ്രമിക്കേ കുരുവി മറഞ്ഞു രക്ഷപ്പെ ടാൻ ശ്രമിക്കുന്നതുപോലെ പരശുരാമന്റെ വരവു കണ്ടപ്പോൾ രാജാക്കന്മാരെല്ലാം ചൂളിപ്പോയി. അദ്ദേഹത്തിന്റെ ശ്വേതവ ർണ്ണശരീരം ഭസ്മലേപനംകൊണ്ടും വിശാലമായ നെററിത്തടം മുക്കോപിയാലും പരിശോഭിച്ചിരുന്നു.

സീസ ജടാ സസി ബദന സുഹാവാ രിസി ബസ
കഛുക അരുന ഹോഇ ആവാ
ഭൃകുടി കുടില നയന രിസ രാതേ സഹജഹും
ചിതവത മനഹും രിസാതേ

സീസ ജടാ=ശിരസ്സിൽ ജട ബന്ധിച്ചിട്ടുണ്ടു്, സസി സുഹാവാ ബദന=ശശിസുന്ദരമായ മുഖം, രിസി ബസ=ഈർഷ്യ ഹേതു വായി, കഛുക അരുന ഹോഇ ആവാ=കുറഞ്ഞൊന്നു തുടുത്തി ട്ടുണ്ടു്, കുടില ഭൃകുടി=വളഞ്ഞ പുരികക്കൊടികളും, രിസി രാതേ നയന=ക്രോധത്താൽ തുടുത്ത കണ്ണുകളും, സഹജഹും ചിതവത= സ്വാഭാവികമായ നോട്ടവും, രിസാതേ=ക്രോധാധിക്യത്തോടുകൂടി യവനാണദ്ദേഹമെന്നു കാണികളെ ധരിപ്പിച്ചു.

ജടാഭാരം നെറുകയിൽ ബന്ധിച്ചിരിക്കുന്നു. ചന്ദ്രോപമ മായ സുന്ദരമുഖമാകട്ടെ ഈർഷ്യയാൽ കുറഞ്ഞൊന്നു തുടുത്തുവശാ യിട്ടുണ്ടു്. വളഞ്ഞ പുരികക്കൊടികളും ക്രോധം നിമിത്തം ഉട

പ്പാന്ന നേത്രങ്ങളും സ്വാഭാവികമായ നോട്ടവും അദ്ദേഹത്തിന്റെ കോപാധിക്യം വിളംബരം ചെയ്തിരുന്നു.

ബൃഷഭ കന്ധ ഉര ബാഹു ബിസാലാ ചാരു ജനേഊ
മാല മൃഗ ഛാലാ
കടി മുനി ബസന തൂന ദുഇ ബാന്ധേ ധനു സഹ
കര കുഠാര കലകാന്ധേ

ബൃഷഭ കന്ധ=കാളക്കഴുത്തും, ബിസാലാ ഉര ബാഹു=വിസ്തൃത വക്ഷസ്സും ദീർഘബാഹുക്കളും, ചാരു ജനേഉ=മനോഹരമായ പൂണുനൂലും, മാല=രുദ്രാക്ഷമാലയും, മൃഗ ഛാലാ=മാന്തോലും, കടി മുനി ബസന=അരയിൽ മരവുരിയും, ബാന്ധേ ദുഇ തൂന= ബന്ധിച്ച രണ്ടു ആവനാഴികളും, കര ധനു സര=കൈകളിൽ ചാപബാണങ്ങളും, കാന്ധേ=തോളിൽ, കല കുഠാര=വെട്ടിത്തിളങ്ങുന്ന വെണ്മഴുവും ഉണ്ടായിരുന്നു.

കാളച്ചുമല്; വിരിഞ്ഞ മാറ്; ദീർഘബാഹുക്കൾ; മനോഹരമായ യജ്ഞോപവീതം; രുദ്രാക്ഷമാല്യം; മാന്തോൽ; അരയിൽ മരവുരി; അവിടെത്തന്നെ ബന്ധിച്ചിട്ടുള്ള രണ്ടു ആവനാഴികൾ; കരങ്ങളിൽ ശരചാപങ്ങൾ; തോളിൽ വെണ്മഴു. ഇതാണവിടെ പ്രത്യക്ഷനായ പരശുരാമന്റെ വേഷവിധാനം.

ദോ: സാന്ത ബേഷു കരനീ കഠിന ബരനി ന ജാഇ
സരൂപ
ധരി മുനിതനു ജനു ബീര രസു ആയഉ ജഹം
സബഭൂപ

ബേഷു സാന്ത=വേഷം ശാന്തവും, കരനീ കഠിന=പ്രവൃത്തി കഠിനവുമാണ്. സരൂപ ബരനി ന ജാഇ=അദ്ദേഹത്തിന്റെ സ്വരൂപം അവർണ്ണ്യമാണ്. സബ ഭൂപ ജഹം=സർവ്വരാജാക്കന്മാരുമിരിക്കുന്നിടത്തേക്ക്, ബീര രസു=വീരരസം, മുനി തനു ധരി=മുനിയുടെ ശരീരമെടുത്തു, ജനു ആയഉ=വന്നിരിക്കുന്നതുപോലെ തോന്നും.

ശാന്തമാണ് അദ്ദേഹത്തിൻെറ വേഷമെങ്കിലും പ്രവൃത്തി കഠിനമാണ്. അദ്ദേഹത്തിൻെറ രൂപം അവർണ്ണ്യവുമാണ്. രാജാക്കന്മാരെല്ലാം സ്ഥിതിചെയ്യുന്നിടത്തേക്കു വീരരസം മുനിദേഹമെടുത്തു വന്നിരിക്കുകയാണോ എന്നു തോന്നും അദ്ദേഹത്തിൻെറ വരവു കണ്ടാൽ.

ചൗ: ദേഖത ഭൃഗുപതി ബേഷു കരാലാ ഉഠേ സകല ഭയ
ബികല ഭുആലാ
പിതു സമേത കഹി നിജ നാമാ ലഗേ കരന
സബ ദണ്ഡ പ്രനാമാ

കരാലാ ഭൃഗുപതീ ബേഷു=ഭയങ്കരമായ പരശുരാമവേഷത്തെ, ദേഖന ഭയബികല=കണ്ടിട്ട് ഭയവിഹ്വലരായ, സകല ഭുആലാ= എല്ലാ രാജാക്കന്മാരും, ഉഠേ=എഴുന്നേററു. പിതു സമേത=പിതാവടക്കമുള്ള, നിജ നാമാ കഹി=തൻെറ പേർ എടുത്തുപറഞ്ഞു്, സബ ദണ്ഡപ്രനാമാ കരനേ ലഗാ=എല്ലാ രാജാക്കന്മാരും ദണ്ഡപ്രണാമം ചെയ്യാൻ തുടങ്ങി.

ഭീഷണമായ ഭാർഗ്ഗവരാമവേഷം കണ്ടു ഭയവിഹ്വലരായിത്തീന്ന രാജാക്കന്മാരെല്ലാം എഴുന്നേററു. പിതാവുമൊപ്പടെയുള്ള സ്വനാമധേയം എടുത്തു പറഞ്ഞു അവർ സാഷ്ടാംഗപ്രണാമം ചെയ്യാനാരംഭിച്ചു.

ജേഹി സുഭായ ചിതവഹിം ഹിത ജാനീ സോ
ജാനഇ ജനു ആഇ ഖുടാനീ
ജനക ബഹോരി ആഇ സിരു നാവാ സീയ
ബോലാഇ പ്രനാമ കരാവാ

ജേഹി ഹിത ജാനീ=ഏതൊരുത്തനെ മിത്രമെന്നു ഗ്രഹിച്ച്, സുഭായ=സാധാരണ രീതിയിൽ, ചിതവഹിം=അദ്ദേഹം നോക്കുന്നുവോ, സോ ജാനഇ=അവൻ അറിയുന്നുണ്ട്, ജനു ആഇ ഖുടാനീ =തൻെറ ആയുഷ്കാലം അവസാനിച്ചുവോ എന്നു്, ബഹോരി= അനന്തരം, ജനക ആഇ=ജനകൻ വന്നു്, സിരു നാവാ=ഭാർഗ്ഗവ

രാമനെ കുമ്പിട്ടു, സീയ ബോലാഇ=സീതയെ കൊണ്ടുവന്നു, പ്രനാമ കരോവാ=നമസ്കരിപ്പിക്കുകയും ചെയ്തു.

ഏതൊരുവനെ ഹിതനെന്നറിഞ്ഞു സാധാരണ മട്ടിൽ പരശുരാമൻ നോക്കുന്നുണ്ടോ അപ്പോൾ അവൻ മനസ്സിലാക്കും തൻെറ ആയുഷ്കാലം അവസാനിക്കാൻ ഇനി ഒട്ടുംതന്നെ കാലവിളംബം ഇല്ലെന്നു്. [ക്ഷത്രിയരുടെ നേരെ ഹിതാഹിതചിന്തയൊന്നും പരശുരാമന്നില്ല എന്നർത്ഥം] രാജാക്കന്മാരുടെ പ്രണാമം അവസാനിച്ചപ്പോൾ ജനകമഹാരാജാവു ചെന്നു ഭാർഗ്ഗവപാദങ്ങളിൽ നമസ്കരിക്കുകയും സീതയെ വിളിച്ചു വരുത്തി മുനിതൃപ്പാദങ്ങളിൽ പ്രണമിപ്പിക്കുകയും ചെയ്തു.

ആസിഷ ദീൻഹി സഖീ ഹരഷാനീ നിജ സമാജ
ലൈ ഗഈ സയാനീ
ബിസ്വാമിത്ര മിലേ പുനി ആഈ പദ സരോജ
മേലേ ദോഉ ഭാഈ

ആസിഷ ദീൻഹി=പരശുരാമൻ സീതയ്ക്കു ആശിസ്സു നല്കി. സഖീ ഹരഷാനീ=സഖിമാർ സന്തോഷിച്ചു നിജ സയാനീ സമാജ=സീതയുടെ ചതുരമാരായ സഖിമാർ, ലേഇ ഗഈം=സീതയെ കൂട്ടിക്കൊണ്ടുപോയി. പുനി ബിസ്വാമിത്ര=അനന്തരം വിശ്വാമിത്രൻ, ആഈ മിലേ=വന്നു ഭാർഗ്ഗവരാമനെ ആശ്ലേഷിച്ചു്, ദോഉ ഭാഈ=രാമലക്ഷ്മണന്മാരായ രണ്ടു ഭ്രാതാക്കളേയും, പദ സരോജ മേലേ=തൃപ്പാദകമലങ്ങളിൽ അർപ്പിച്ചു.

ഭാർഗ്ഗവരാമൻ സീതയെ ആശീർവ്വദിച്ചതു കണ്ടു സഖിമാർ പ്രസന്നമാരായി സീതയെ അവരുടെ കൂട്ടത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. പിന്നീടു രംഗപ്രവേശം ചെയ്തതു രാമലക്ഷ്മണസമേതനായ കൗശികനാണു്. അദ്ദേഹം കുമാരന്മാരെ പരശുരാമൻെറ പാദസരോജങ്ങളിൽ സമർപ്പിച്ചു

രാമു ലഷനു ദസരഥ കേ ഢോടാ ദീൻഹി അസീസ
ദേഖി ഭലേ ജോടാ

രാമഹിം ചിതഇ രഹേ ഥകി ലോചന രൂപ അപാര
മാരമദ മോചന

രാമു ലഷന=രാമലക്ഷ്മണന്മാർ, ദസരഥ കേ ഢോടാ=ദശരഥ ൻെറ പുത്രന്മാരാണ്. ഭല ജോടാ=ആ സുന്ദരയുഗ്മത്തെ, ദേഖി= കണ്ടു്, അസീസ ദീൻഹി=(പരശുരാമൻ) ആശീർവ്വാദം നല്കി, ലോചന ഥകി=കണ്ണു നിറയെ മുനി, രാമഹിം=രാമനെ, ചിതഇ രഹേ=നോക്കിക്കൊണ്ടു നിന്നു, അപാരരൂപ=രാമൻെറ അപാര സൗഭാഗ്യം, മാരമദ മോചന=മാരമദത്തെ കളയുന്ന ഒന്നായിരുന്നു.

ദശരഥരാജാവിൻെറ പുത്രന്മാരും സുന്ദരന്മാരും ഭ്രാതാക്കളു മായ രാമലക്ഷ്മണന്മാരെ വീക്ഷിച്ചു പരശുരാമൻ ആശീർവാദം നല്കി. അദ്ദേഹം രാമനെ കണ്ണു നിറയെ നോക്കി. രാമൻെറ അപാരസൗന്ദര്യം മാരൻെറ മദത്തെ മോചിപ്പിക്കുന്നതായിരുന്നു.

ദോ: ബഹുരി ബിലോകി ബിദേഹ സന കഹഹു
കാഹ അതി ഭീര
പൂഛത ജാനി അജാന ജിമി ബ്യാപേഉ കോപു
സരീര

ബഹുരി=അനന്തരം (പരശുരാമൻ), ബിദേഹ ബിലോകി=ജന കനെ നോക്കി, കഹഹു=ചോദിച്ചു:—, അതി ഭീര കാഹ=എ ന്താണിവിടെ ഇത്രവലിയ തിരക്കു്?' ജാനി=എല്ലാം അറിഞ്ഞി രുന്നിട്ടും (അദ്ദേഹം), അജാന ജിമി=ഒന്നും അറിയാത്തവൻ എന്ന വണ്ണം, പൂഛത=ചോദിക്കേ, സരീര കോപു ബ്യാപേഉ=ശരീരം കോപവ്യാപ്തമായിത്തീർന്നിരുന്നു.

രാമനിൽനിന്നു കണ്ണുകൾ പിൻവലിച്ചു ഭാർഗ്ഗവരാമൻ ജന കനെ നോക്കി, എല്ലാം അറിഞ്ഞിരുന്നിട്ടും ഒന്നും അറിയാത്തവൻ കണക്കു ക്രോധവ്യാപ്തശരീരനായി എന്താണിവിടെ ഇത്രവലിയ തിരക്കെന്നു ചോദിച്ചു.

ചൗ: സമാചാര കഹി ജനക സുനാഏ ജേഹി കാരന
മഹീപ സബ ആഏ

സുനത ബചന ഫിരി അനത നിഹോരേ ദേഖേ
ചാപ ഖണ്ഡ മഹി ഡാരേ

സമാചാര ജനക=വൃത്താന്തങ്ങളെല്ലാം ജനകൻ, കഹി സുനാഏ=പരശുരാമനെ പറഞ്ഞുകേൾപ്പിച്ചു, ജേഹി കാരന=ഏന്തു കാരണത്താലാണു്, സബ മഹീപ ആഏ=രാജാക്കന്മാർ സന്നിഹിതരായതെന്നും (ധരിപ്പിച്ചു), ബചന സുനത=ജനകൻ പറഞ്ഞതൊക്കെ കേട്ടു (പരശുരാമൻ), ഫിരി അനത നിഹാരേ=തിരിഞ്ഞു മററൊരിടത്തേക്കു നോക്കി, ചാപഖണ്ഡ മഹി ഡാരേ ദേഖേ=വില്ലു കഷണമായി ഭൂമിയിൽ കിടക്കുന്നതദ്ദേഹം കണ്ടു.

സീതാ സ്വയംവരാഘോഷത്തെപ്പററിയും സ്വയംവരാൎത്ഥം രാജാക്കന്മാർ സന്നിഹിതരായിരിക്കുന്നതിനെപ്പററിയും ജനകൻ പരശുരാമനോടു് വിസ്തരിച്ചുപറഞ്ഞു. ജനകൻ പറഞ്ഞതുകേട്ടു പരശുരാമൻ തിരിഞ്ഞുനോക്കി. ശൈവചാപം ഖണ്ഡം ഖണ്ഡമായി നിലത്തുകിടക്കുന്ന കാഴ്ച അദ്ദേഹം കണ്ടു.

അതി രിസ ബോലേ ബചന കഠോരാ കഹ ജഡ
ജനക ധനുസ കേഇ തോരാ
ബേഗി ദേഖാഉ മൂഢ നത ആജു അലടഉം മഹി
ജഹം ലഗിതവ രാജു

അതി രിസ=ഏററവും ഈൎഷ്യയോടേ, കഠോരാ ബചന ബോലേ=(പരശുരാമൻ) കഠോരവാക്കുകൾ പറഞ്ഞു:—, ജഡ ജനക കേഇ=ജളനായ ഹേ ജനക, ആരാണു്, ധനുസ=വില്ലു്, തോരാ=ഭഞ്ജിച്ചതു്?, കഹ=പറയൂ, ബേഗി മൂഢ=വേഗത്തിൽ ആ മൂഢനെ, ആജു ദേഖാഉ നത=ഇപ്പോൾ കാണിച്ചുതന്നില്ലെങ്കിൽ, തവ രാജു ജഹം=എവിടത്തോളമുണ്ടോ അങ്ങയുടെ രാജ്യം, മഹി ഉലടഉം=ആ ഭൂമി ഞാൻ തകൎക്കും.

അത്യധികം കോപത്തോടെ പരശുരാൻ കഠോരവാക്കുകൾ പറഞ്ഞു:— ജളനായ ഹേ ജനക, ആരാണു് ശൈവചാപം തകൎത്തതെന്നു വേഗം പറഞ്ഞുകൊള്ളുക. ആ കൊള്ളരുതാത്തവനെ വേഗം കാണിച്ചുതന്നില്ലെങ്കിൽ അങ്ങയുടെ രാജ്യം മുഴുവൻ ഞാൻ കുട്ടിച്ചോറാക്കും.'

അതി ഡര ഉതര ദേത നൃപ നാഹീം കുടില ഭൂപ
ഹരഷേ മനമാഹീം
സുര മുനി നാഗ നഗര നര നാരീ സോചഹിം
സകല ത്രാസ ഉര ഭാരീ

അതി ഡര നൃപ=അതിയായ ഭയത്താൽ (ജനക) രാജാവു്, ഉതര നഹിം ദേത=പ്രത്യുത്തരം പറഞ്ഞില്ല, കുടില ഭൂപ=കുടിലന്മാരായ രാജാക്കന്മാർ, മന മാഹീം ഹരഷേ=മനസ്സിൽ സന്തോഷിച്ചു, സുര മുനി നാഗ=സുരന്മാരും മുനിമാരും നാഗന്മാരും, സകല നഗര നര നാരീ=സകല നാഗരികരും, ഉരഭാരീ ത്രാസ=മനസ്സിൽ നിറഞ്ഞ ഭയത്തോടുകൂടിയവരായിട്ടു്, സോചഹിം=വ്യഥിതരായിഭവിച്ചു.

വദ്ധിച്ച ഭയംകൊണ്ടു് പരശുരാമന്റെ ചോദ്യത്തിനു ജനകൻ മറുവടി പറഞ്ഞില്ല. കുടിലന്മാരായ രാജാക്കന്മാർ പ്രസന്നരായി. [ചാപഭഞ്ജനം ചെയ്ത രാമനെ പരശുരാമൻ ഉടനെ നിഗ്രഹിക്കുമല്ലോ എന്നുള്ളതാണു് ആ ദുഷ്ടരാജാക്കന്മാരെ സന്തുഷ്ടരാക്കിയതു്.] സുരന്മാരും മുനിമാരും നാഗന്മാരും പൗരന്മാരും പൗരിമാരും ഏററവും ഭയന്നു; അവർ വ്യഥിതരുമായിത്തീന്നു

മന പഛിതാതി സീയ മഹതാരീ ബിധി അബ
സംവാരി ബാത ബിഗാരീ
ഭൃഗുപതി കര സുഭാഉ സുനി സീതാ അരധ
നിമേഷ കലപ സമ बीതാ

സീയ മഹതാരീ മന=സീതയുടെ ജനനിയുടെ ഹൃദയം, പഛിതാതി=പശ്ചാത്താപഭരിതമായി, സംവാരീ ബാത=നേരെയായ കാര്യം, ബിധി അബ=വിധി ഇപ്പോൾ, ബിഗാരീ=തകരാറിലാക്കുന്നു, ഭൃഗുപതികര സുഭസേ=പരശുരാമന്റെ സ്വഭാവത്തെക്കുറിച്ചു, സുനി സീതാ=കേട്ടു് സീത, അരധ നിമിഷ=അദ്ധനിമിഷം, ബീതാ കലപസമ=ഒരു കല്പകാലത്തിനു തുല്യമായിനായിച്ചു.

സീതയുടെ മാതാവും വ്യഥിതയായി. ചാപഭഞ്ജനം കഴിഞ്ഞു; രാമൻ സീതയെ, നിശ്ചയപ്രകാരം വരണമാല്യവും ചാത്തിച്ചു. അങ്ങനെ ഒരുവിധത്തിൽ നേരെയായ കാര്യം പരശുരാമൻെറ വരവുനിമിത്തം വിധി തകരാറിലാകുമോ എന്നൊരു ഭീതി പലക്കും ഉണ്ടായി. പരശുരാമനെക്കുറിച്ചു കേൾക്കാനിടയായ സീതക്കു, അവൾ നയിക്കുന്ന ഓരോ അദ്ധനിമിഷവും ഓരോ കല്പകാലത്തിനു തുല്യമായി തോന്നി.

ദോ: സഭയ ബിലോകേ ലോഗ സബ ജാനി ജാനകീ
ഭീരു
ഹൃദയം ന ഹരഷു ബിഷാദു കഛു ബോലേ
ശ്രീരഘുബീരു

സബ ലോഗ സഭയ=എല്ലാ ജനങ്ങളും ഭീതരാണെന്നു, ബിലോകേ=കണ്ടും, ജാനകീ ഭീരു ജാനി=ജാനകി ഭയചകിതയാണെന്നു ഗ്രഹിച്ചും, ശ്രീരഘുബീര ഹൃദയം=ശ്രീരാമൻ, സ്വഹൃദയത്തിൽ, ഹരഷു ബിഷാദു ന കഛു=ഹഷവിഷാദങ്ങളോടും കൂടാതെ, ബോലേ=ഇപ്രകാരം പറഞ്ഞു:—

ജനങ്ങൾക്കെല്ലാം പേടിപിടിച്ചിരിക്കുന്നു; സീത ഭീരുവായി ഭവിച്ചിരിക്കുന്നു എന്നൊക്കെ ശ്രീരാമനു മനസ്സിലായി. എന്നാൽ അദ്ദേഹത്തിൻെറ മനസ്സിൽ സന്തോഷവും ഉണ്ടായില്ല, വിഷാദവും ഉണ്ടായില്ല. അദ്ദേഹം ഇപ്രകാരം പറഞ്ഞു:

ചൌ: നാഥ സംഭു ധനു ഭഞ്ജനിഹാരാ ഹോഇഹി
കോഉ ഏക ദാസ തുംഹാരാ
ആയസു കാഹ കഹിയ കി ന മോഹീം സുനി
രിസാഇ ബോലേ മുനി കോഹീം

നാഥ=അല്ലയോ നാഥ, സംഭു ധനു ഭഞ്ജ നിഹാരാ=ശൈവചാപം ഭഞ്ജിച്ചവൻ, തുംഹാരാ ഏക ദാസ ഹോഇഹി=അങ്ങയുടെ ഒരു ദാസനായിരിക്കും, ആയസു കാഹാ=അവിടത്തെ കല്പന എന്താ

ണാവോ?, മോറഹി കി ന കഹീയ=എന്നോടെന്താണതു പറയാത്തതു്?, രിസാഇ മുനി സുനി=ക്രുദ്ധനായ പരശുരാമൻ ഇതുകേട്ടു്, കോറഹി ബോലേ=അധികം രുഷ്ടനായി പറഞ്ഞു:—

സ്വാമിൻ, ശൈവചാപം ഭഞ്ജിച്ചവൻ അങ്ങയുടെ ഒരു ദാസനായിരിക്കും. അവിടത്തെ കല്പന എന്താണാവോ? എന്നോടെന്താണതു പറയാത്തതു്? ക്രുദ്ധനായ പരശുരാമൻ ഇതുകേട്ട പൂർവ്വാധികം കോപിഷ്ഠനായി ഇങ്ങനെ പറഞ്ഞു:– [ക്ഷത്രിയൻ ബ്രാഹ്മണസേവകനാണ്. ഇവനും അങ്ങയുടെ ദാസൻതന്നെ. അങ്ങയുടെ പൂർവ്വികനായ ഭൃഗു ഒരിക്കൽ എന്നെ ചവിട്ടുകയുണ്ടായി. ആ ചരണത്തിൻെറ അടയാളം ഇന്നും എൻെറ വക്ഷസ്സിലുണ്ടു്. 'ഈ ആശയമാണു് രാമൻ ഇവിടെ സൂചിപ്പിക്കുന്നതു്.']

സേവകു സോ ജോ കരഇ സേവകാഈ അരികരനീ
കരി കരിഅ ലരാഈ
സുനഹു രാമ ജേഹി സിവ ധനു തോരാ സഹസ
ബാഹു സമ സോരിപു മോരാ

സേവകാഈ ജോ കരഇ=സേവനം ആർ ചെയ്യുന്നുവോ, സോ സേവകു=അവനാണ സേവകൻ, അരി കരനീ കരി=അവൻ ശത്രുവിൻെറ പ്രവൃത്തി ചെയ്യുകയാണെങ്കിൽ, ലരാഈ കരിഅ=അവനുമായി യുദ്ധം ചെയ്യണം, രാമ സുനഹു=രാമ, കേൾക്കു., സിവ ധനു ജേഹി തോരാ=ശൈവചാപം ആർ ഭഞ്ജിച്ചുവോ, സോ=അവൻ, സഹസബാഹു സമ=സഹസ്രബാഹുവിനു തുല്യം, മോരാ രിപു=എനിക്കു ശത്രുവാണു്.

സേവിക്കുന്നവനാണ സേവകൻ. ശത്രുപ്രവൃത്തി ചെയ്യുന്ന സേവകൻ സേവകനല്ല. അവനുമായി യുദ്ധംതന്നെ ചെയ്യണം. രാമ, ശൈവചാപം ഖണ്ഡിച്ചവൻ സഹസ്രബാഹുവിനു തുല്യം എൻെറ ശത്രുവാണു്. [പരശുരാമൻെറ പിതാവിനെ വധിച്ച സഹസ്രബാഹുവിനെ ക്ഷത്രിയവംശത്തോടുകൂടിത്തന്നെ നശിപ്പി

ച്ചവനാണ പരശുരാമൻ. ആ സഹസ്രബാഹുവിൻെറ നിലയിലാണ് പരശുരാമൻ ശൈവചാപഭഞ്ജകനെ കാണുന്നതു്. ശിവൻെറ ശിഷ്യനാണല്ലോ പരശുരാമൻ. പരശുരാമനു പിതൃതുല്യനുമാണ് ശിവൻ. അതുകൊണ്ടു പരശുരാമൻെറ വാക്കുകൾ സമുചിതങ്ങൾതന്നെയാണ്.]

സോ ബിലഗാഉ ബിഹാഇ സമാജാ നത മാരേ
ജഇഹഹിം സബ രാജാ
സുനി മുനി ബചന ലഷന മുസുകാനേ ബോലേ
പരസു ധരഹി അപമാനേ

സമാജാ ബിഹാഇ=കൂട്ടം വിട്ടു, സോ ബിലഗാഉ ന ത=അവൻ ഒററപ്പെടുത്തപ്പെടുന്നില്ലെങ്കിൽ, സബ രാജാ=എല്ലാ രാജാക്കന്മാരും, മാരേ ജഇഹഹിം=കൊല്ലപ്പെട്ടും, മുനി ബചന സുനി=പരശുരാമൻെറ വാക്കുകൾ കേട്ടു്, ലഷന മുസുകാനേ=ലക്ഷ്മണൻ ചിരിച്ചു്, പരശു ധരഹി അപമാനേ=പരശുരാമനെ അവമാനിച്ചുകൊണ്ടു, ബോലേ=ഇപ്രകാരം പറഞ്ഞു:-

ശൈവചാപം ഭഞ്ജിച്ചവനെ രാജാക്കന്മാർ അവരുടെ സംഘത്തിൽനിന്നു ഒററപ്പെടുത്തുന്നില്ലെങ്കിൽ രാജാക്കന്മാരെയെല്ലാം ഞാൻ വധിക്കും.' പരശുരാമൻെറ വാക്കുകൾ കേട്ടു ലക്ഷ്മണൻ ചിരിച്ചു പരശുരാമനെ അവമാനിച്ചുകൊണ്ടു ഇപ്രകാരം പറഞ്ഞു:

ബഹു ധനുഹിം തോരീ ലരികാഈ കബഹു ന
തുംഹ രിസ കീൻഹി ഗോസാഈം
ഏഹി ധനു പര മമതാ കേഹി ഹേതു സുനി
രിസാഇ കഹ ഭൃഗുകുല കേതു

ഗോസാഈം ലരികാഈം=സ്വാമിൻ, കുട്ടിക്കാലത്തു, ബഹു ധനുഹിം തോരീ=വളരെ വില്ലുകൾ ഞങ്ങൾ ഒടിച്ചിട്ടുണ്ടു്, കബഹു തുംഹ=അപ്പോളൊന്നും അങ്ങു്, രിസ ന കീൻഹി=കോപാകുലനായില്ല, കേഹി ഹേതു=എന്തു കാരണത്താലാണ്, ഏഹി ധനു

പര മമതാ=ഈ ചാപത്തിൻെറ പേരിൽ അങ്ങയ്ക്കു ഇത്ര മമത ഉണ്ടായതു്?

ലക്ഷ്മണൻ ഉണർത്തിച്ചു:– മുനേ, കുട്ടിക്കാലത്തു വളരെ വില്ലുകഠം ഞങ്ങളൊടിച്ചിട്ടുണ്ടു്. അന്നൊന്നും ഞങ്ങളോടവിടന്നു കോപിച്ചിട്ടില്ല. ഈ ശൈവചാപത്തോടു അവിടേക്കു എന്താണാവോ ഇത്ര മമതാ? [ശിവനും ജലന്ധരനുമായുള്ള സമരത്തിൽ ജലന്ധരൻെറ നിരവധി ചാപങ്ങഠം ശിവൻ പിടിച്ചെടുക്കുകയുണ്ടായി. അവയുടെയെല്ലാം സൂക്ഷിപ്പുകാരൻ പരശുരാമനായിരുന്നു. ഒരിക്കൽ ലക്ഷ്മണൻ ആ ചാപക്കൂമ്പാരം കാണുകയും അവയിൽ പലതും ക്രീഡാർത്ഥം ഒടിക്കുകയും ചെയ്തിട്ടുള്ള വസ്തുതയാണിവിടെ ലക്ഷ്മണൻ സൂചിപ്പിക്കുന്നതു്.]

സുനി രിസാഇ=ഇതുകേട്ടു് കോപാവിഷ്ടനായ, ഭൃഗു കുല കേതു കഹ=പരശുരാമൻ ഇപ്രകാരം പറഞ്ഞു.

ലക്ഷ്മണൻെറ പരിഹസിച്ചുകൊണ്ടുള്ള വാക്കുകഠം പരശുരാമനെ ക്രുദ്ധനാക്കി. അദ്ദേഹം പറയുകയാണു്,

രേ നൃപ ബാലക കാലബസ ബോലത തോഹി ന
സംഭാര
ധനുഹിം സമ ത്രിപുരാരിധനു ബിധിത സകല
സംസാര

രേ നൃപ ബാലക=എട രാജകുമാര, കാലബസ=കാലവശഗനായതുകൊണ്ടാണു്, സംഭാര ന=നിയന്ത്രണം കൂടാതെ, തോഹി ബോലത=നീ സംസാരിക്കുന്നതു്, സകല സംസാര ബിദിത=ലോകമെല്ലാം വിദിതമായ, ത്രിപുരാരിധനു=ശൈവചാപം, ധനുഹിം സമ=സാധാരണ ചാപംപോലുള്ള ഒന്നാണോ?

എട, രാജകുമാര, നിനക്കു മരണം ആസന്നമായതുകൊണ്ടാണു യാതൊരു നിയന്ത്രണവും കൂടാതെ നീ സംസാരിക്കുന്നതു്. സർവ്വലോകവിദിതമായ ശൈവചാപം, നീ പറയുന്ന ആ സാധാരണ ചാപംപോലുള്ളതാണോ ?

ലഷന കഹാ ഹംസി ഹമരേ ജാനാ സുനഹു ദേവ
സബ ധനുഷ സമാനാ
കാ ഛതി ലാഭു ജൂന ധനു തോരേ ദേഖാ രാമ നയേ
കേ ഭോരേ

ലഷന ഹംസി കഹാ=ലക്ഷ്മണൻ ചിരിച്ചുകൊണ്ടു പറഞ്ഞു:—, ദേവ സുനഹു=കേൾക്ക, ഹമരേ ജാനാ=എന്റെ അറിവിൽ, സബ ധനുഷ സമാനാ=എല്ലാ വില്ലും തുല്യമാണു്, ജൂന ധനു=ജീർണ്ണിച്ച വില്ലു്, തോരേ കാ ഛതി കാ ലാഭു=ഒടിച്ചാൽ എന്തു ഹാനിയുണ്ടു്; എന്തു ലാഭമുണ്ടു്?, നയേ കേ ഭോരേ രാമ ദേഖാ=പുതുതെന്നു കരുതിയാണു് രാമനതു തൊട്ടതു്.

ലക്ഷ്മണൻ ചിരിച്ചുകൊണ്ടു പറഞ്ഞു:— ദേവ, എല്ലാ വില്ലും ഒരുപോലെതന്നെയാണെന്നാണു് എന്റെ അറിവു്. ജീർണ്ണിച്ച വില്ലു ഒടിച്ചാൽ എന്തു നഷ്ടം അഥവാ എന്തു ലാഭം? പുതുതാണിതെന്നു കരുതിയാണു് ശ്രീരാമൻ ശൈവചാപം തൊട്ടതു്.

ഛുഅത ടൂട രഘുപതിഹു ന ദോഷൂ മുനി ബിനു
കാജ കരിഅ കത രോഷൂ
ബോലേ ചിതഇ പരസുകീ ഓരാ രേസഠ സുനിഹി
സുഭാഉ ന മോരാ

ഛുഅത ടൂട=തൊട്ടപ്പോഴത്തന്നെ ആ വില്ലു തകൎന്നു, രഘുപതിഹു ദോഷു ന=രാമനിതിൽ ഒരു ദോഷവും ഇല്ല, ബിനു കാജ കത=കാര്യമില്ലാതെ എന്തിനാണു, മുനി=ഹേ മഹൎഷേ അങ്ങു്, രോഷൂ കരിഅ=കോപിക്കുന്നതു്, പരസുകീ ഓര ചിതഇ=വെണ്മഴു നോക്കിക്കൊണ്ടു, ബോലേ രേസഠ=പരശുരാമൻ പറഞ്ഞു:— 'എടാ മൂൎഖ, മോരാ സുഭാഉ=എന്റെ സ്വഭാവം, സുനിഹി ന=നീ കേട്ടിരിക്കയില്ല.

രാമൻ തൊട്ട നിമിഷത്തിൽത്തന്നെ ആ വില്ലു തകൎന്നു. അദ്ദേഹം ഇക്കാര്യത്തിൽ അപരാധിയല്ല. കാര്യമില്ലാതെ അവി

ടന്നെന്തിനാണിങ്ങനെ കയക്കുന്നതു്?' ഇതുകേട്ടു വെണ്മഴുവിൽ ദത്തദൃഷ്ടിയായി പരശുരാമൻ പറഞ്ഞു:– 'എട മൂർഖ എന്റെ സ്വഭാവം നീ കേട്ടിരിക്കയില്ല.'

ബാലക ബോലി ബധൗം നഹിം തോഹീ കേവല
മുനി ജഡ ജാനഹി മോഹീ
ബാലബ്രഹ്മചാരീ അതി കോഹീ ബിസ്വ ബിദിത
ക്ഷത്രിയകുല ദ്രോഹീ

തോഹീ ബാലക ബോലി=നിന്നെ ബാലനെന്നുവെച്ചു, നഹിം ബധൗം മോഹീ=ഞാൻ വധിക്കുന്നില്ല. എന്നെ നീ, കേവല മുനി ജഡ ജാനഹി=കേവലം ജളനായൊരു മുനിയായിട്ടാണ് ഗണിച്ചിരിക്കുന്നതു്, ബാലബ്രഹ്മചാരീ=ബാലബ്രഹ്മചാരിയും, അതി കോഹീ=അതിക്രുദ്ധനുമായ ഞാൻ, ക്ഷത്രിയകുല ദ്രോഹീ=ക്ഷത്രിയകുലദ്രോഹിയെന്ന കാര്യം, ബിസ്വ ബിദിത=വിശ്വവിദിതമാണ്.

നീയൊരു ബാലനെന്നു പറഞ്ഞുപോയതുകൊണ്ടു നിന്നെ ഞാൻ കൊല്ലുന്നില്ല. എന്നെ നീ കേവലം ജളനായൊരു മുനിയായിട്ടാണറിയുന്നതു്. ഞാൻ ബാലബ്രഹ്മചാരിയാണ്. അതിരുഷ്ടനാണ്. വിശ്വവിദിതനായ ക്ഷത്രിയവംശവിദ്രോഹിയുമാണ് ഞാൻ. [സ്ത്രീ ബാലസ്വാമി മിത്രഘ്നോ ഗോഘ്നോ വിശ്വാസഘാതകഃ സുരാപോ ബ്രഹ്മഹാ ചൗരോ യാന്ത്യേതേ സർവ്വനാരകാൻ—സ്ത്രീകളേയും കുട്ടികളേയും യജമാനനേയും സുഹൃത്തിനേയും, പശുവിനേയും, ബ്രാഹ്മണനേയും കൊല്ലുന്നവരും വിശ്വാസഘാതകന്മാരും മദ്യപന്മാരും, തസ്കരന്മാരും സർവ്വനരകങ്ങളും ഭുജിക്കുന്നവരാണ്.]

ഭുജ ബല ഭൂപ ഭൂമി ബിനു കീൻഹീ ബിപുല ബാര
മഹിദേവൻഹ ദീൻഹീ
സഹസബാഹു ഭുജ ഛേദനി ഹാരാ പരസു
ബിലോകു മഹീപ കുമാരാ

ഭുജബല ഭൂമി=ഞാനെൻെറ കൈയ്യൂക്കിനാൽ ഭൂമിയെ, ഭൂപ ബിനു കീൻഹീ=നിക്ഷത്രിയമാക്കി ആ ഭൂമിയെ, ബിപുല ബാര=അനേകംതവണ, മഹിദേവൻഹ ദീൻഹീ=ബ്രാഹ്മണക്കു ദാനംചെയ്തിട്ടുണ്ട്, മഹീപ കുമാരാ=ഹേ രാജകുമാര, സഹസബാഹു ഭുജ ഛേദ നിഹാരാ=സഹസ്രബാഹുവിൻെറ കൈകൾ ഛേദിച്ച, പരസു ബിലോകു=വെണ്മഴുവൊന്നു നോക്ക്.

ഞാനെൻെറ ഭുജബലംകൊണ്ടു ഭൂമിയിൽ ക്ഷത്രിയന്മാരില്ലെന്നാക്കി ഭൂമി മുഴുവൻ ബ്രഹ്മണക്കു ദാനംചെയ്തവനാണ്. എടോ രാജപുത്ര, സഹസ്രബാഹുവിൻെറ ആയിരം കൈകളും ഛേദിച്ച ഈ വെണ്മഴുവൊന്നു നോക്കുക. [ഒരിക്കൽ പരശുരാമൻെറ പിതാവിൻെറ അതിഥിയായി ചെന്ന സഹസ്രബാഹുവിനെ മുനി, കാമധേനുവിൻെറ സഹായത്താൽ വിശിഷ്ടഭോജനം നൽകി സന്തുഷ്ടനാക്കി. രാജാവു പശുവിനെ തനിക്കു തരണമെന്നു യാചിച്ചു. മഹർഷി സമ്മതിച്ചില്ല. കുപിതനായ രാജാവു ഭൃഗുവിൻെറ ശിരഛേദംചെയ്തു. പരശുരാമൻ ക്ഷത്രിയവംശത്തെ ഇരുപത്തൊന്നു വട്ടം നിഗ്രഹിച്ചു ഭൂമിയെ നിക്ഷത്രിയമാക്കി.]

മാതുപിതഹി ജനി സോച ബസ കരസി മഹീപ
കിസോര
ഗരഭനകേ അരഭക ദലന പരസു മോര അതിഘോര

മഹീപ കിസോര=ഹേ രാജകുമാര, മാതുപിതഹി=മാതാപിതാക്കന്മാരെ നീ, സോചബസ ജനി കരസി=ദുഃഖിപ്പിക്കാനിടവരുത്തണ്ട, മോര പരസു=എൻെറ വെണ്മഴു, ഗരഭനകേ അരഭക=ഗർഭസ്ഥശിശുക്കളെ, ദലന അതിഘോര=പിളക്കുന്നതും അതിഘോരവുമാണ്.

ഹേ രാജകുമാര, നിൻെറ മാതാപിതാക്കന്മാരെ നീ ദുഃഖിപ്പിക്കണ്ട. (നീ മരിച്ചാൽ സങ്കടപ്പെടേണ്ടതു അവരായിരിക്കും എന്നു സാരം) എൻെറ വെണ്മഴു ഗർഭത്തിലിരിക്കുന്ന ശിശുക്കളെക്കൂടി പിളക്കുന്ന അതിഘോരായുധമാണ്. (അതു നിന്നെ വൃഥാ വിടുകയില്ലെന്നു ഭാവം.]

ചൗ: ബിഹംസി ലഷന ബോലേ മൃദുബാനീ അഹോ
മുനീസ മഹാഭട മാനീ
പുനി പുനി മോഹി ദേഖാവ കുഠാരു ചഹത
ഉഡാവന ഫൂംകി പഹാരൂ

ബിഹംസി ലഷന=ചിരിച്ചുകൊണ്ടു് ലക്ഷ്മണൻ, മൃദുബാനീ ബോലേ അഹോ=മൃദുവാണികളാൽ പറഞ്ഞു: 'ആശ്ചര്യംതന്നെ, മുനീസ=ഹേ മഹർഷേ, മാനീ മഹാഭട=അങ്ങേയ്ക്കു ശൗര്യഗർവ്വം വളരെയുണ്ടല്ലോ എന്നതു്, മോഹി പുനി പുനി=എനിക്കു വീണ്ടും വീണ്ടും, കുഠാരു ദേഖാവ=അങ്ങു വെണ്മഴു കാട്ടിത്തരുന്നു, പഹാരൂ ഫൂംകി ഉഡാവന ചഹത=പർവ്വതത്തെ ഊതിപ്പറപ്പിക്കാനോ അങ്ങു് ആഗ്രഹിക്കുന്നതു്?

ചിരിച്ചു് മൃദുവാണികളാൽ ലക്ഷ്മണൻ പറഞ്ഞു: .. അങ്ങേയ്ക്കു ശൗര്യഗർവ്വം വളരെയുണ്ടെന്ന സംഗതിയിൽ എനിക്കാശ്ചര്യമുണ്ടാകുന്നു. അങ്ങു തുടരെത്തുടരെ വെണ്മഴു എന്റെ നേർക്കു കാട്ടുകയും ചെയ്യുന്നു. [വെണ്മഴു കണ്ടിട്ടൊന്നും പേടിക്കുന്നവനല്ല എന്ന ഭാവം] പർവ്വതത്തെ ഊതിപ്പറപ്പിക്കാനാണോ അങ്ങു് ആഗ്രഹിക്കുന്നതു്? (ഇത്തരം ഭീഷണിക്കാറ്റേററാൽ പറന്നുപോകുന്നവനല്ല ലക്ഷ്മണനെന്ന പർവ്വതമെന്നു സാരം.)

ഇഹാം കുംഹഡബതിതാ കോഉ നാഹിം ജേ
തരജനീ ദേഖി മരി ജാഹീം
ദേഖി കുഠാര സരാസന ബാനാ മൈം കഛു
കഹേഉം സഹിത അഭിമാനാ

ജേ തരജനീ ദേഖി=വിരലുകളുടെ താഡനംകൊണ്ടു, മരിജാഹീം=കൊഴിഞ്ഞുവീഴുന്ന, കുംഹഡബതിയാ കോഉ=വാടിയ കായ്കൾ ഒന്നും, ഇഹാം നാഹീം=ഇവിടെയില്ല, കുഠാര സരാസന ബാനാ=കുഠാരവും വില്ലും ശരങ്ങളും, ദേഖി=കണ്ടിട്ടു് തന്നെയാണു്, സഹിത അഭിമാനാ=സാഭിമാനം, കഛു മൈം കഹേഉം=ചിലതു ഞാൻ പറഞ്ഞതു്.

വിരലുകൾകൊണ്ടു് എററിയാൽ കൊഴിഞ്ഞുവീഴുന്ന വാടിയ കായ്കളൊന്നും ഇവിടെയില്ല. അങ്ങയുടെ കരങ്ങളിലുള്ള വെണ്മഴുവും വില്ലും ശരങ്ങളും കണ്ടുകൊണ്ടുതന്നെയാണു് അഭിമാനപൂർവ്വം ഞാൻ ചിലതു പറഞ്ഞതു്.

ഭൃഗുകുല സമുഝി ജനേഉ ബിലോകീ ജോ കഛു
കഹഹു സഹൗം രിസ രോകീ
സുരമഹിസുര ഹരിജന അരു ഗാഈ ഹമരേ കുല
ഇൻഹ പരന സുരാഈ

ഭൃഗുകുലസമുഝി=അങ്ങയുടെ വംശം ഭൃഗുകുലമാണെന്നു ഗ്രഹിച്ചും, ജനേഉ ബിലോകീ=പൂണുനൂൽ കണ്ടും, ജോ കഛു കഹഹു=യാതൊന്നു അങ്ങല്പം പറഞ്ഞില്ലേ അതു, രിസരോകീ സഹഉം= കോപം നിയന്ത്രിച്ചും ഞാൻ സഹിക്കാം, സുരമഹിസുര=ദേവ ബ്രാഹ്മണരിലും, ഹരിജന അരു ഗാഈ ഇൻഹപര=ഭഗവാദ് ഭക്തന്മാർ പശുക്കൾ എന്നിങ്ങനേയുള്ളവരിൽ (കാണിക്കുന്നതിനുള്ള), സുരാഈ=ശൗര്യം, ഹമരേ കുല ന=ഞങ്ങളുടെ കുലത്തിൽ (പിറന്നവക്കു) ഇല്ല.

അങ്ങു ജനിച്ചതു ഭൃഗുവിൻെറ കുലത്തിൽ; വിശേഷിച്ചും അങ്ങൊരു ബ്രാഹ്മണൻ ഇതൊക്കെ കണക്കിലെടുത്തു അങ്ങു പറഞ്ഞതെല്ലാം കോപം അടക്കി ഞാൻ സഹിക്കാം. എന്തുകൊണ്ടെന്നാൽ ഞങ്ങളുടെ കുലത്തിൽ പിറന്നവരുടെ ശൗര്യം ദേവഗോബ്രാഹ്മണരിലും ഭഗവൽ ഭക്തരിലും കാണിക്കാറില്ല ഞങ്ങൾ.

ബധേ പാപ അപകീരതി ഹാരേ മാരതഹു
പാപരിഅ തുംഹാരേ
കോടി കുലിസ സമ ബചന തുംഹാരാ ബ്യർത്ഥ
ധരഹു ധനു ബാന കുഠാരാ

ബധേ പാപ=(ഇപ്പറഞ്ഞവരെ) കൊല്ലുന്നതുകൊണ്ടു പാപവും, ഹാരേ അപകീരതി=തോല്പിക്കുന്നതുകൊണ്ടു ദുഷ്കീർത്തിയും ഉണ്ടാ

കന്നു, മാരതഹ്ഹു=മരിച്ചാലും, തുംഹാരേ പാ=അങ്ങയുടെ കാല്ക്കൽ, പരിഅ=പതിക്കണം, തുംഹാരാ ബചന=അങ്ങയുടെ വാക്കുകാം, കോടി കുലിസ സമ=കോടി വജ്രായുധങ്ങാംക്കു തുല്യങ്ങളാണു്, ധനുബാന കുഠാരാ=ധനുസ്സും ബാണങ്ങളും വെണ്മഴുവും (അങ്ങു), ബൃത്ഥ ധരഹ്ഹു=പ്രയോജനമില്ലാതെ വഹിക്കുന്നു.

ദേവ ദ്വിജാതികളെ കൊന്നാൽ പാപമുണ്ടാകും; തോല്പിച്ചാൽ ദുഷ്കീർത്തിയും ഉണ്ടാകും. കൊന്നാലും കാൽക്കൽ വീഴേണ്ടി വരും. അങ്ങയുടെ വാക്കുകാം വജ്രാദപികഠോരങ്ങളാണു്. അങ്ങു വില്ലും ശരവും വെണ്മഴുവും വഹിച്ചിരിക്കുന്നതുകൊണ്ടു ഒരു പ്രയോജനവും ഇല്ല.

ജോബിലോകി അനുചിത കഹേഉം ഛമഹ്ഹു
മഹാമുനി ധീര
സുനി സരോഷ ഭൃഗുബംസമനി ബോലേഗിരാ
ഗംഭീര

ധീരമഹാമുനി=ഹേ ധീരനായ മഹൎഷേ, ബിലോകി=അങ്ങയുടെ വേഷം കണ്ടിട്ടു്, ജോ അനുചിത കഹേഉം=ഉചിതമല്ലാതെ വല്ലതും പറഞ്ഞുപോയെങ്കിൽ ഛമഹ്ഹു=ക്ഷമിക്കണം, ഭൃഗുബംസമനി=ഭൃഗുകുലരത്നമായപരശുരാമൻ (ഈ വാക്കുകാം), സുനി=കേട്ടു്, സരോഷ=സക്രോധം, ഗംഭീര ഗിര ബോലേ=ഗംഭീരവാക്കുകളെക്കൊണ്ടിങ്ങനെ പറഞ്ഞു.

ഹേ ധീരനായ മഹാമുനേ, ഞാനങ്ങയുടെ വേഷം കണ്ടിട്ടു എന്തെങ്കിലും ഔചിത്യ ദീക്ഷയില്ലാതെ പറഞ്ഞുപോയെങ്കിൽ അതവിടന്നു ക്ഷമിക്കണം. ഭൃഗുകുലരത്നമായ പരശുരാമൻ ഈ വാക്കുകാം കേട്ടു രോഷത്തോടെ ഗംഭീര സ്വരത്തിൽ ഇങ്ങനെ പറഞ്ഞു.

ചൗ: കൗസിക സുനഹ്ഹു മന്ദ യഹ ബാലക കുടില
കാലബസ നിജകുല ഘാലക

ഭാനുബംസ രാകേസ കലംക്ക നിപട നിരങ്കുസ
നിഠുര നിസംക്ക

കൗസിക സുനഹു=ഹേ വിശ്വാമിത്ര, കേഠംക്ക, യഹ മന്ദ ബാലക=ഈ മൂർഖബാലൻ, കുടിലകാലബസ=കുടിലനും മൃത്യുവശഗനമായി, നിജകുല ഘാലക=സ്വവംശത്തെ നശിപ്പിക്കാൻ നോക്കുകയാണു്, ഭാനുബംസ രാകേസ=സൂര്യവംശമാകുന്ന പൂർണ്ണചന്ദ്രനിലെ, കലംക്ക നിപട നിരങ്കുസ=കളങ്കമാണു് ഇവൻ; തികച്ചും അനിയന്ത്രിതനാണു്, നിഠുര നിസംക്ക=ദുഷ്ടനും നിശ്ശങ്കനുമാണു്.

വിശ്വാമിത്ര, ഈ വികൃതിച്ചെക്കൻ കുടിലനും ആസന്നമൃത്യുവുമാണു്. ഇവൻ സ്വവംശത്തെ മുടിക്കാനാണാഗ്രഹിക്കുന്നതു്. സൂര്യവംശമാകുന്ന പൂർണ്ണചന്ദ്രനിലെ കളങ്കമാണിവൻ; അനിയന്ത്രിതനും ബുദ്ധിഹീനനും നിശ്ശങ്കനുമാണു്. (നിഠുര നിസംക്ക ഈ രണ്ടു പദങ്ങൾക്കു പകരം ചില ഗ്രന്ഥങ്ങളിൽ അബുധ അശങ്ക എന്നു കാണുന്നുണ്ടു്)

കാല കബലു ഹോഇഹി ഛന മാഹീം കഹഊം
പുകാരി ഖോരി മോഹി നാഹീം
തുംഹ ഹടകഹു ജൗ ചഹഹു ഉബാരാ കഹി
പ്രതാപു ബലു രോഷു ഹമാരാ

ഛനമാഹീം=നിമിഷത്തിന്നകം ഇവൻ, കാലകബലു=കാലന്നു കബളമായി, ഹോഇഹി=ഭവിക്കും, പുകാരി കഹഹും=ഞാനുച്ചത്തിൽത്തന്നെ പറയുന്നു, മോഹി ഖോരി നാഹീം=എനിക്കു ദോഷമുണ്ടാകില്ല, ജൗം ഉബാരാ ചഹഹു=അങ്ങു ഇവനെ രക്ഷിക്കണമെന്നാഗ്രഹിക്കുന്നുവെങ്കിൽ, ഹമാരാ പ്രതാപ=എന്റെ പ്രതാപവും, ബലരോഷ=ബലവും രോഷവും, തുംഹ കഹി=അങ്ങു (ഇവനെ) പറഞ്ഞു മനസ്സിലാക്കി, ഹടകഹു=അടക്കി നിറുത്തിക്കൊള്ളുക.

നിമിഷനേരത്തിനുള്ളിൽ ഇവൻ കാലനു കബളമാകും. ഞാനിതുച്ചത്തിൽത്തന്നെയാണു പറയുന്നതു്. കുററം എന്റേതായിരി

ക്കയില്ല. ഇവൻ ജീവിക്കണമെന്നു അങ്ങക്കാഗ്രഹമുണ്ടെങ്കിൽ എൻെറ പ്രതാപവും ബലവും രോഷവും അങ്ങു ഇവനെ പറഞ്ഞു മനസ്സിലാക്കി പിന്തിരിപ്പിച്ചുകൊള്ളുക.

ലഷന കഹേഉ മുനി സുജസ തുംഹാര തുംഹഹിം
അഛരത കോ ബരനഇ പാരാ
അപനേ മുംഹ തുംഹ ആപനി കരനീ ബാര
അനേക ഭാംതി ബഹുബരനീ

ലഷന കഹേഹു മുനി=ലക്ഷ്മണൻ പറഞ്ഞു:— മുനേ, തുംഹാരാ സുജസ=അങ്ങയുടെ സൽകീൎത്തി, തുംഹഹിം അഛരത=അങ്ങിവിടെത്തന്നെയുള്ളപ്പോരം, ബരനഇ കോപാരാ=(അങ്ങല്ലാതെ) വൎണ്ണിച്ചു ആരാണ് മറുകര പ്രാപിക്കുക?, അപനേ മുംഹ=അങ്ങു സ്വന്തം നാവുകൊണ്ടു, ആപനീ കരനീ=അങ്ങയുടെ പ്രവൃത്തികരം, അനേക ബാര=പല പ്രാവശ്യവും, ബഹു ഭാംതി ബരനീ=പലമട്ടിലും വൎണ്ണിക്കയുണ്ടായി.

ലക്ഷ്മണൻ പറഞ്ഞു:—മുനേ, അങ്ങയുടെ യോഗ്യത വിസ്തരിച്ചെന്നെ കേരംപ്പിക്കാൻ അങ്ങു് എൻെറ ഗുരുവിനോടുപദേശിക്കുകയുണ്ടായല്ലോ. അതിൻെറ ആവശ്യം ഞാൻ കാണുന്നില്ല. അങ്ങിവിടെ സന്നിഹിതനായിരിക്കെ, അങ്ങയുടെ സൽകീൎത്തി മറെറാരാരം വൎണ്ണിച്ചു എങ്ങനെ ഒരററത്തെത്തും. മാത്രമല്ല അങ്ങയുടെ ചരിതം അങ്ങു അനേകം തവണ അനേകം പ്രകാരത്തിൽ വൎണ്ണിക്കുകയും ചെയ്തിരിക്കുന്നു. ഈ സ്ഥിതിയിൽ വിശ്വാമിത്രമഹൎഷിയെ കഷ്ടപ്പെടുത്തുന്നതെന്തിനു്?

നഹിം സന്തോഷ തൗ പുനി കഛു കഹഹു ജനി
രിസ രോകീ ദുസഹ ദുഖ സഹഹു
ബീരബ്രതീ തുംഹ ധീര അഛോഭാ ഗാരീ ദേത ന
പാവഹു സോഭാ

സന്തോഷ നഹിം തൗ=ഇത്രയൊക്കെ വൎണ്ണിച്ചിട്ടും തൃപ്തിവന്നില്ലെങ്കിൽ, പുനി കഛു കഹഹു=ഇനിയും കുറെ പറഞ്ഞുകൊള്ളു, രിസ രോകി=ഈൎഷ്യയെ തടഞ്ഞു, ദുസഹ ദുഖ=ദുസ്സഹദുഃഖം,

ജനി സഹഹു=സഹിക്കരുതു്, തുംഹ ബീരബ്രതീ=അങ്ങു വീര വ്രതത്തോടുകൂടിയവനാണു്, ധീര=ധീരനാണു്, അഛോഭാ= ക്ഷോഭരഹിതനാണു്, ഗാരീ ദേത=ശകാരിക്കുന്നതുകൊണ്ടു്, സോഭാ ന പാവഹു=അഴകുണ്ടാവുകയില്ല.

ഇത്രയൊക്കെ വർണ്ണിച്ചിട്ടും അങ്ങക്കു തൃപ്തിയായില്ലെങ്കിൽ ഇനിയും കുറെ വർണ്ണിച്ചുകൊള്ളുക. കോപത്തെ തടുത്തു അതുനിമിത്തം വലിയ ദുഃഖം അനുഭവിക്കാനിടനാക്കരുതു്. അങ്ങു വീരവ്രതിയാണു്. ധീരനും അക്ഷോഭ്യനുമാണു്. ശകാരം ഭംഗിയല്ല.

സൂര സമര കരനീ കരഹിം കഹി ന ജനാവഹിം
ആപു
വിദ്യമാന രന പാഇ രിപു കായര കരഹിം പ്രലാപു

സമര സൂര=യുദ്ധത്തിലാണു് ശൂരന്മാർ, കരനീ കരഹിം=ശൂരവൃത്തികാം ചെയ്യുക, ആപു ജനാവഹിം കഹി ന=സ്വയം വമ്പുപറയുകല്ലവേണ്ടതു്, രന രിപു=യുദ്ധത്തിൽ ശത്രു, വിദ്യമാന പാഇ= ഉപസ്ഥിതനായിരിക്കേ, കായര പ്രലാപു കരഹിം=ഭീരുക്കളാണു് പ്രലപിക്കുക.

ശൂരവൃത്തികാം വേണ്ടതു സമരത്തിലാണു്. അവിടെ ആത്മപ്രശംസകൊണ്ടു ഒരു പ്രയോജനവും ഇല്ല. ശത്രു അഭിമുഖമായി നില്ക്കുമ്പോാം ഭീരുക്കളേ പ്രലപിക്കുകയുള്ളൂ.

ചൗ: തുംഹ തൗ കാലു ഹാംക ജനു ലാവാ ബാര ബാര
മോഹി ലാഗി ബോലാവാ
സുനത ലഷനകേ ബചന കഠോരാ പരസു
സുധാരി ധരേഉ കര ഘോരാ

തുംഹ തൗ കാലു=അങ്ങയാകട്ടെ കാലനെ, ജനു ഹാംക ലാവാ= കൂടെ വിളിച്ചുകൊണ്ടുവന്നിരിക്കയാണെന്നു തോന്നുന്നു, ബാര ബാര=കൂടെക്കൂടെ, മോഹി ലാഗി=എന്നെ ഉദ്ദേശിച്ചു (ആ കാലനെ അങ്ങു്), ബോലാവാ=വിളിക്കുകയും ചെയ്തിരിക്കുന്നു, ലഷന

കേ കഠോര ബചന=ലക്ഷ്മണൻെറ കഠോരവാക്കുകൾ, സുനത= കേട്ടപ്പോൾ (പരശുരാമൻ), ഘോരാ പരസു കരസുധാരി=ഭയങ്കരായുധം കൈയിൽ ഒതുക്കി, ധരേഉ=പിടിച്ചു.

മഹർഷേ, അവിടന്നു ഇങ്ങോട്ടു പോന്നപ്പോൾ കാലനേയും കൂടെ കൊണ്ടുവന്നിട്ടുണ്ടെന്നു തോന്നുന്നു. ഇടയ്ക്കിടക്ക എനിക്കുവേണ്ടി ആ കാലനെ അങ്ങു വിളിക്കയും ചെയ്യുന്നു. ലക്ഷ്മണൻെറ കഠോരവാക്കുകൾ കേട്ടപ്പോൾ പരശുരാമൻ തൻെറ ഭീകര പരശു കരത്തിൽ ഒതുക്കിപ്പിടിച്ചു.

അബ ജനി ദേഇ ദോസു മോഹി ലോഗൂ കടുബാദീ
ബാലക ബധ ജോഗൂ
ബാല ബിലോകി ബഹുത മൈം ബാംചാ അബ
യഹ മരന ഹാര ഭാ സാംചാ

അബ ലോഗൂ മോഹി=ഇനി ജനങ്ങൾ എന്നിൽ, ജനി ദോസു ദേഇ=ദോഷാരോപണം ചെയ്യരുതു്, കടു ബാദീ ബാലക=തീക്ഷ്ണവാക്കുകൾ പറയുന്ന ഈ ചെറുക്കൻ, ബധ ജോഗൂ=വധാർഹനാണു്, ബാല ബിലോകി=കുട്ടിയാണെന്നു കണ്ടു്, മൈം ബഹുത ബാംചാ=ഇവനെ ഞാൻ പലപ്രാവശ്യവും രക്ഷിച്ചു, അബ യഹ സാംചാ=ഇപ്പോൾ ഇവൻ സത്യമായും, മരന ഹാര ഭാ=മരിക്കേണ്ടവനായിതീൎന്നിരിക്കുന്നു.

എന്നിൽ ഇനി ആരും ദോഷം ആരോപിക്കരുതു്. കഠോര വാക്കുകൾ പറയുന്ന ഇവൻ വധാർഹനാണു്. കുട്ടിയാണെന്നു കണ്ടു ഇവനെ ഞാൻ പല പ്രാവശ്യവും രക്ഷിച്ചു. ഇപ്പോൾ ഇവൻ സത്യമായും മരിക്കേണ്ടവനായിതീൎന്നിരിക്കുന്നു.

കൗസിക കഹാ ഛമിഅ അപരാധൂ ബാല
ദോഷഗുന ഗനഹിം ന സാധൂ
കര കുഠാരു മൈം അകരുന കോഹീ ആഗേ
അപരാധീ ദ്രോഹീ

കൗസിക കഹാ=വിശ്വാമിത്രൻ പറഞ്ഞു:—,'അപരാധ്യ ഛമിഅ= അപരാധം ക്ഷമിക്കുക, സാധൂ=സജ്ജനങ്ങരം, ബാലഗ്ഗന ദോഷ ന ഗനഹിം=ബാലന്മാരുടെ ഗുണദോഷങ്ങരം പരിഗണിക്കാറി ല്ലല്ലൊ, മൈം അകരുന=(പരശുരാമൻ പറഞ്ഞു:–) ഞാൻ നിഷ്ഠ രുണനാണ്, കര കഠാരു=കൈയിൽ വെൺമഴവുണ്ട്, കോഹീ= ക്രുദ്ധനുമാണ് ഞാൻ, ആഗേ അപരാധീ ഗുരുദ്രോഹീ=എൻെറ മുമ്പിൽ കുററവാളിയും ഗുരുദ്രോഹിയുമാണ് നില്ക്കുന്നതു്.

രാജകുമാരൻെറ അപരാധം ക്ഷമിക്കുക. നല്ലവരാരും ചെ റിയ കുട്ടികളുടെ ഗുണദോഷങ്ങരം ഗുരുതരങ്ങളായി ഗണിക്കാ റില്ല. എന്നിങ്ങനെ വിശ്വാമിത്രൻ പറഞ്ഞപ്പോരം പരശുരാമൻ ഒതുക്കം കൊള്ളാതെ പിന്നെയും ഇപ്രകാരം പറഞ്ഞു:—ഈ നില്ക്കു ന്നവൻ കുററവാളിയാണ്. ഗുരുദ്രോഹിയുമാണ്. എനിക്കാണെ ങ്കിൽ തീരെ ദയയും ഇല്ല ഞാൻ ക്രുദ്ധനായിത്തീൎന്നിരിക്കുന്നു. എൻെറ കൈയിലിരിക്കുന്നതു വെണ്മഴവാണ്?

ഉതര ദേത ഛാംഡൗം ബിനു മാരേ കേവല
കൗസിക സീല തുംഹാരേ
നതു എഹി കാടി കഠാര കഠോരാ ഗുരുഹി ഉരി ന
ഹോതേഉം സ്രമ ഥോരേ

കൗസിക=ഹേ വിശ്വാമിത്ര, കേവല തുംഹാരേ സീല=കേവലം അങ്ങയുടെ മഹത്വംകൊണ്ടാണ്, ഉതര ദേത=ഇവൻ മറുവടി പറഞ്ഞതിനുശേഷവും, ബിനുമാരേ ഛാംഡൗം=ഞാനിവനെ കൊല്ലാതെ വിടുന്നതു്, നതു=അല്ലെങ്കിൽ, ഏഹി കഠോര കഠാര= ഈ കഠോരകുഠാരം കൊണ്ടു് (ഇവനെ), കാടി=മുറിച്ചു, ഥോരേ സ്രമ=ലഘുവായ ശ്രമംകൊണ്ടു്, ഗുരുഹി അരിന ഹോതേഉം= എൻെറ ഗുരുവിനോടുള്ള ഋണം ഞാൻ തീൎത്തേനേ.

ഹേ കൗശിക, അങ്ങയുടെ മഹത്വം ഒന്നുകൊണ്ടു മാത്രമാണു ഇവൻ ധിക്കാരപൂൎണ്ണങ്ങളായ വാക്കുകരം പറഞ്ഞിട്ടും ഞാനിവ നെ കൊല്ലാതെ വിടുന്നതു്, അതല്ലെങ്കിൽ കഠോരമായ ഈ വെ

ണമഴകൊണ്ടു് ഇവനെ അരിഞ്ഞു ചെറിയൊരു ശ്രമംകൊണ്ടു് ഞാനെൻെറ ഗുരുവിനോടുള്ള കടപ്പാടു തീക്ഷ്ണമായിരുന്നു.

ഗാധി സൂനു കഹ ഹൃദയം ഹംസി മുനിഹി ഹരി
അരഇ സൂഝ
അയ മയ ഖാണ്ഡ ന ഊഖ മയ അജഹൂം ന
ബൂഝ അബൂഝ

ഗാധി സൂനു=വിശ്വാമിത്രൻ, ഹംസി=ചിരിച്ചു്, ഹൃദയം കഹ= ആത്മഗതംചെയ്തു, മുനിഹി=മുനീശ്വര സിദ്ധിച്ചു, ഹരിഅരഇ=സർവ്വത്രവിജയം, സൂഝ=ഇവിടേയും പൊക്കിക്കാട്ടുകയാണു്, അയമയ ഖാണ്ഡ=അയഃഖണ്ഡം, ഊഖമയ ന=കരിമ്പുകഷണമല്ല, അബൂഝ=ബോധശൂന്യൻ, അജഹൂം=ഇപ്പോഴും അതു, നബൂഝ=ബോധമാകുന്നില്ല.

വിശ്വാമിത്രൻ ചിരിച്ചു. പക്ഷേ ആ സമയത്തു അദ്ദേഹം ആത്മഗതം ചെയ്തു ഇപ്രകാരമാണു് ഈ പരശുരാമൻ എല്ലാക്ഷത്രിയരേയും ജയിച്ചു. അതുകൊണ്ടു രാമനെ ജയിക്കാമെന്നു വൃഥാ വ്യാമോഹിക്കുകയാണു്. രാമൻ അയഃഖണ്ഡമാണു്; കരിമ്പിൻ കണ്ടമല്ല വേഗത്തിലങ്ങോട്ടു കടിച്ചു ചവച്ചിറക്കാൻ. ഈ വസ്തുതയുണ്ടോ ബോധശൂന്യനായ ഈ പരശുരാമൻ അറിയുന്നു!

കഹേഉ ലഷന മുനി സീല തുംഹാരാ കോ നഹിം
ജാന ബിദിത സംസാരാ
മാതാ പിതഹി ഉരിന ഭയേ നീകേ ഗുരുരിന രഹാ
സോച ബഡ ജീകേ

ലഷന കഹേഉ മുനി=ലക്ഷ്മണൻ പറഞ്ഞു: – ഹേ മഹർഷേ, തുംഹാരസീല=അങ്ങയുടെ ശീലം, കോനഹിം ജാന=ആർക്കാണറിഞ്ഞുകൂടാത്തതു്? സംസാരാ ബിദിത=ലോകവിദിതമല്ലെ അതു്? മാതാപിതഹി ഉരിന=മാതാപിതാക്കന്മാരോടുള്ളകടപ്പാടു്, നീകേ ഭയേ=ശരിക്കും തീർത്തു, ഗുരുരിന രഹാ=ഗുരുവിനോടുള്ള കടം ബാക്കിയാണു്, ജീകെ ബഡ സോച=മനസ്സിൽ വല്ലാത്ത വ്യസനമുണ്ടു അക്കാര്യത്തിൽ.

ഹേ ഭാൎഗ്ഗവരാമ, അങ്ങയുടെ ധൎമ്മശ്രദ്ധ അറിയാത്തവരാരാണുള്ളതു്? ലോകവിദിതമല്ലെ അതു്? അമ്മയോടും അച്ഛനോടുമുള്ള കടം അങ്ങു ശരിയായി തീൎത്തു. ഗുരുവിനോടുള്ള കടം ബാക്കിയാണു്. അതിനെപ്പററി അങ്ങേയ്ക്കു വല്ലാത്ത ദുഃഖവും ഉണ്ടു്. [പരശുരാമൻ മാതൃകടം തീൎത്തതു അച്ഛൻെറ ആജ്ഞപ്രകാരം അമ്മയെക്കൊന്നു അച്ഛൻെറ അനുഗ്രഹത്താൽ പുനൎജ്ജീവിപ്പിച്ചിട്ടാണു്. അച്ഛനോടുള്ള കടം തീൎത്തതു സഹസ്രബാഹുവിനെ നിഗ്രഹിച്ചു ഭൂമിയെ നിക്ഷത്രിയമാക്കീട്ടും ആയിരുന്നു. ബാക്കി ഇനിയൊരു കടമുള്ളതു ഗുരുവിനോടുള്ള കടമാണു്. മററു കടങ്ങൾ രണ്ടും തീൎത്തതു നരബലികൊണ്ടാണല്ലൊ. ഇവിടെയും ഗുരുകടം തീൎക്കാൻ വധം ആവശ്യമാണു്. അതിലേക്കാണദ്ദേഹം ലക്ഷ്മണവധം കൊതിയ്ക്കുന്നതു്. ഭാൎയ്യയുടെ സതീത്വത്തിൽ ശങ്കതോന്നിയ ജമദഗ്നി, മകനെ വിളിച്ചു മാതാവിനെ കൊല്ലാൻ കല്പിക്കുകയും മകനായ പരശുരാമൻ ആ നിയോഗം നിറവേററുകയും ചെയ്തു. സന്തുഷ്ടനായ പിതാവു പുത്രനോടു വരം വരിക്കാൻ കല്പിച്ചു. പുത്രൻ അമ്മ ജീവിക്കാനുള്ള വരം ആവശ്യപ്പെട്ടു. ആ വരംകൊണ്ടു അമ്മയെ പുനൎജ്ജീവിപ്പിച്ചു. സഹസ്രബാഹു ജമദഗ്നിയെ കൊന്നതിനും പരശുരാമൻ പകപോക്കി. മാതാപിതാക്കന്മാരോടദ്ദേഹത്തിനുള്ള ഭക്ത്യാദരങ്ങൾക്കു ഇതു രണ്ടും ഉദാഹരണങ്ങളാണു്.]

സോ ജനു ഹമരേഹി മാഥേ കാഢാ ദിന ചലി
ഗയേഉ ബ്യാജ ബഹു ബാഢാ
അബ ആനിഅ വ്യവഹരിആ ബോലീ തുരത ദേഉം
മൈം ഥൈലീ ഖോലീ

സോ ഹമരേഹി മാഥേ=ആ കടം ഞങ്ങളുടെ തലകളാണു്, കാഢാ ജനു=വീട്ടേണ്ടതെന്നു തോന്നുന്നു, ദിന ചലി ഗയേഉ=ദിവസങ്ങൾ വളരെ കഴിഞ്ഞു, ബ്യാജ ബഹു ബാഢാ=പലിശയും വളരെ കൂടിയിരിക്കുന്നു, അബ വ്യവഹരിആ=ഇനി എടവാടുകാരനെ (ഗുരു

വിനെ), ബോലി അനിഅ=വിളിച്ചുകൊണ്ടുവരു, മൈം ഖൈലീ ഖോലീ=ഞാൻ സഞ്ചി തുറന്നു, തുരത ദേഉം=വേഗം സംഖ്യതരാം.

അങ്ങു കടം തീക്കുന്നതു നരബലികൊണ്ടാണല്ലോ. ഗുരുവിൻെറ കടം തീക്കാനുള്ള തലകറം ഞങ്ങളുടേതാണെന്നാ തോന്നുന്നതു്. കാലം അധികമായതുകൊണ്ടു മുതലിനു പലിശയും വളരെ വൎദ്ധിച്ചിട്ടുണ്ടു്. അങ്ങു ഗുരുവിനെ കൂട്ടിക്കൊണ്ടുവരു. ഞാൻ സഞ്ചി തുറന്നു സംഖ്യ എണ്ണിത്തരാം. [സഞ്ചി എന്നു ലക്ഷ്മണൻ വിവക്ഷിക്കുന്നതു തൂണീരവും സംഖ്യയെന്നു വിവക്ഷിക്കുന്നതു അതിലുള്ള അക്ഷയങ്ങളായ ശരങ്ങളുമാണു്. ശരപ്രയോഗം കൊണ്ടു ഗുരുവിൻെറ കടം പരശുരാമനുവേണ്ടി താൻ തീക്കാമെന്നു ലക്ഷ്മണൻെറ സങ്കല്പം.]

സുനി കടു ബചന കുഠാരു സുധാരാ ഹായ ഹായ
സബ സഭാ പുകാരാ
ഭൃഗുബര പരസു ദേഖാവഹു മോഹീ ബിപ്ര
ബിചാരി ബചഉ നൃപദ്രോഹീ

കടു ബചന സുനി=ലക്ഷ്മണൻെറ രൂക്ഷങ്ങളായ വാക്കുകറം കേട്ടു് പരശുരാമൻ, കുഠാരു സുധാരാ=വെണ്മഴു ചുഴററി, സഭാ സബ= സദസ്യരെല്ലാം, ഹായ ഹായ പുകാരാ=ഹാഹാകാരം പുറപ്പെടുവിച്ചു, ഭൃഗുബര മോഹി=ലക്ഷ്മണൻ പറഞ്ഞു:_ ഹേ ഭാൎഗ്ഗവരാമ, എനിക്കങ്ങു്, പരസു ദേഖാവഹു=വെണ്മഴു കാട്ടിത്തരുന്നു, നൃപദ്രോഹീ=ഹേ ക്ഷത്രിയാന്തക, ബിപ്ര ബിചാരി=അങ്ങൊരു ബ്രാഹ്മണനാണല്ലോ എന്നു വിചാരിച്ചു്, ബചഉ=ഞാനങ്ങയെ ഒഴിവാക്കുന്നു.

മിലേ ന കബഹൂം സുഭട രന ഗാഢേ ദ്വിജ ദേവതാ
ധരഹിം കേ ബാഢേ
അനുചിത കഹി സബ ലോഗ പുകാരേ രഘുപതി
സൈനഹിം ലഷന നിവാരേ

ഗാഢേ രന കബ്ബാഹും=വമ്പിച്ചൊരു സമരത്തിൽ ഒരിക്കലും, സുഭട ന മിലേ=അങ്ങയ്ക്കു നല്ലൊരു ഭടനെ കിട്ടിയിട്ടില്ല, ദ്വിജ ദേവതാ=ബ്രാഹ്മണരും ദേവന്മാരും, ധരഹിം കേ ബാഢേ=അവരുടെ വീട്ടുകാൎക്കേ വലിയവരാകുന്നുള്ളൂ, കഹി അനുചിത=ലക്ഷ്മണൻെറ പ്രസ്താവം അനുചിതമെന്നു, സബ ലോഗ പുകാരേ=ജനങ്ങളെല്ലാം ഉച്ചത്തിൽ പറഞ്ഞു, രഘുപതി ലഷന=രാമൻ, ലക്ഷ്മണനെ, സൈനഹിം നിവാരേ=ആംഗ്യത്താൽ പിന്തിരിപ്പിച്ചു.

ലക്ഷ്മണൻെറ കൎക്കശവാണികൾകേട്ടു പരശുരാമൻ വെണ്മഴു ചുഴററി. സദസ്യരെല്ലാം ഹാഹാകാരം മുഴക്കി. ലക്ഷ്മണൻ പറഞ്ഞു:– ഹേ ഭാൎഗ്ഗവരാമ, എനിക്കങ്ങു വെണ്മഴു കാട്ടിത്തരുന്നു. ഹേ ക്ഷത്രിയാന്തക, അങ്ങൊരു ബ്രാഹ്മണനാണല്ലോ എന്നു കരുതി ഞാനങ്ങയെ വിട്ടുകയാണു്. അങ്ങു ഘോരയുദ്ധത്തിൽ നല്ലൊരു ഭടനുമായി ഒരിക്കലും നേരിട്ടിട്ടില്ല. ബ്രാഹ്മണരും ദേവന്മാരും വീട്ടിലേ വലിയവരാകുന്നുള്ളൂ. [പരശുരാമൻ വീട്ടിൽ വെച്ചു മാതാവിനെ കൊന്നു വീരനാവുകയാണല്ലോ ചെയ്തതു്. ആ ദാരുണവൃത്താന്തം ഉള്ളിൽ വെച്ചുകൊണ്ടാണു് ലക്ഷ്മണനിങ്ങനെ പ്രസ്താവിച്ചതു്] ലക്ഷ്മണൻെറ വാക്കുകൾ അനുചിതങ്ങളെന്നു ജനങ്ങൾ വിളിച്ചുപറഞ്ഞു. ഇത്രയുമായപ്പോൾ രാമൻ ലക്ഷ്മണനെ ആംഗ്യംകൊണ്ടു വിലക്കി.

ലഷന ഉതര ആഹുതി സരിസ ഭൃഗുബര കോപ
കൃസാനു
ബഢത ദേഖി ജല സമ ബചന ബോലേ രഘുകുല
ഭാനു

ആഹുതി സരിസ=ആഹുതിക്കു തുല്യം, ലഷന ഉതര=ലക്ഷ്മണൻെറ ഉത്തരത്താൽ, ഭൃഗുബര കോപ കൃസാനു=പരശുരാമൻെറ കോപാഗ്നി, ബഢത ദേഖി=വൎദ്ധിക്കുന്നതു കണ്ടു്, രഘുകുല ഭാനു=രഘുകുലസൂൎയ്യനായ രാമൻ, ജലസമ ബചന ബോലേ=ജലസമങ്ങളായ വാക്കുകൾ പറഞ്ഞു.

ആഹുതികൊണ്ടു അഗ്നി വദ്ധിക്കുന്നതെപ്രകാരമോ അപ്ര കാരം ലക്ഷ്മണൻെറ പ്രത്യുത്തരങ്ങളാൽ പരശുരാമൻെറ കോപം വദ്ധിക്കുന്നതു കണ്ടു് രഘുകുലസൂര്യനായ രാമൻ ജലസമങ്ങളായ വാക്കുകഠം പറഞ്ഞു. [അഗ്നിശമനത്തിന്നു ജലമാണല്ലോ ഉതകുക]

നാഥ കരഹു ബാലക പര ഛോഹൂ സൂധ ദൂധ മുഖ
കരിഅ ന കോഹൂ
ജൗം പൈ പ്രഭു പ്രഭാഉ കഛു ജാനാ തൗ കി
ബരാബരി കരഇ അയാനാ

നാഥ=സ്വാമിൻ, ബാലക പര=ബാലൻെറ നേക്കു, ഛോഹൂ കര ഹു=ദയ പ്രദശിപ്പിക്കുക, സൂധ ദൂധ മുഖ=അവൻ മുലകുടിമാറാത്ത കുട്ടിയാണു്, കോഹൂ ന കരിഅ=കോപം കാട്ടാതിരിക്കുക, പ്രഭു പ്രഭാഉ=അവിടത്തെ പ്രഭാവം, കഛു=കുറച്ചെങ്കിലും, ജൗം പൈ ജാനാ തൗ=അവൻ അറിഞ്ഞിരുന്നെങ്കിൽ, ബരാബരി കി അയാനാ കരഇ=ഇങ്ങനെയൊക്കെ തക്കുത്തരം പറയുമോ?

സ്വാമിൻ ലക്ഷ്മണനിൽ ദയ പ്രകടിപ്പിക്കു. അവൻ മുല കുടിമാറാത്ത ഒരു ബാലനാണു്. കോപം അവൻെറ നേരെ പ്രകാശിപ്പിക്കാതിരിക്കുക. അങ്ങയുടെ പ്രഭാവം അവൻ തെല്ലെ ങ്കിലും അറിഞ്ഞിരുന്നെങ്കിൽ ഇങ്ങനെയൊക്കെ തക്കുത്തരം അവൻ പറയുമോ?

ജൗം ലരികാ കഛു അചഗരി കരഹീം ഗുരു പിതു
മാതു മോദ മന ഭരഹീം
കരിഅ കൃപാ സിസു സേവക ജാനീ തുംഹ സമ
സീല ധീര മുനി ഗ്യാനീ

ലരികാ=കുട്ടികഠം, കഛു അചഗരി=എന്തെങ്കിലും കാട്ടു, ജൗം കരഹീം=കാട്ടിയാൽ, ഗുരു പിതു മാതു=ആചാര്യന്മാരും മാതാപി താക്കളും, മന മോദ ഭരഹീം=മനസ്സുകൊണ്ടു സന്തോഷമേ ഭാവി ക്കുകയുള്ളു, സിസു സേവക=ഇവനെ കുട്ടിയെന്നും സേവകനെന്നും

ജാനീ കൃപാ കരിഅ=അറിഞ്ഞു് കൃപ പ്രദശിപ്പിക്കുക, മുനി തുംഹ സമ=ഹേ മുനേ, അങ്ങയേപ്പോലുള്ളവർ, സീല ധീര=സുശീലന്മാരും ധീരന്മാരും, ഗ്യാനീ=ജ്ഞാനികളുമാണല്ലോ.

മഹർഷേ, കുട്ടികൾ വല്ലതും ദുഷ്ടത കാണിച്ചാൽത്തന്നെയും മാതാപിതാക്കന്മാരും ആചാര്യന്മാരും അവരുടെ നേരെ മനസ്സുകൊണ്ടു സന്തോഷമേ ഭാവിക്കുകയുള്ളു. ഇവനെ ഒരു ബാലനെന്നും സേവകനെന്നും ഗ്രഹിച്ചു കൃപ പ്രകാശിപ്പിക്കുക. അങ്ങയേപ്പോലുള്ളവർ സുശീലന്മാരും ധീരന്മാരും ജ്ഞാനികളുമാണല്ലോ.

രാമ ബചന സുനി കഛുക ജുഡാനേ കഹി കഛു
ലഷന ബഹുരി മുസുകാനേ
ഹംസത ദേഖി നഖ സിഖ രിസ ബ്യാപീ
രാമതോര ഭ്രാതാ ബഡ പാപീ

രാമ ബചന സുനി=രാമൻെറ വാക്കുകൾ കേട്ടു പരശുരാമൻ, കഛുക ജുഡാനേ=കുറഞ്ഞൊന്നു ശീതളനായിത്തീന്നു, ലഷന ബഹുരി=ലക്ഷ്മണൻ പിന്നെയും, കഛു കഹി=ചിലതു പറഞ്ഞു, മുസുകാനേ=ചിരിക്കാൻ തുടങ്ങി, ഹംസത ദേഖി=ലക്ഷ്മണൻ ചിരിക്കുന്നതു കണ്ടു്, നഖ സിഖ=നഖംമുതൽ ശിഖവരെ, രിസ ബ്യാപീ=ഈഷ്യബാധിച്ച പരശുരാമൻ പറഞ്ഞു:—, രാമ തോര ഭ്രാതാ=ഹേ രാമ, നിൻെറ സഹോദരൻ, ബഡ പാപീ=വലിയ പാപിയാണ്.

ക്രോധാഗ്നിയിൽ ജ്വലിക്കുന്ന പരശുരാമൻ ദാശരഥി രാമൻെറ വാക്കുകൾ കേട്ടു കുറഞ്ഞൊന്നു ആർദ്രനായി. ലക്ഷ്മണൻ പിന്നെയും എന്തോ പറഞ്ഞു ചിരിച്ചു. ആ ചിരി കണ്ടു പരശുരാമൻ വീണ്ടും കോപകലുഷനായിട്ടു ശ്രീരാമനോടു പറഞ്ഞു: 'ഹേ രാമ, നിൻെറ സഹോദരൻ മഹാ പാപിയാണു്' എന്നു്.

ഗൗര സരീര സ്യാമ മനമാഹീം കാലകൂടമുഖ
പയമുഖ നാഹീം

സഹജ ടേഢ അനുഹരഇ ന തോഹീ നീച മീച
സമ ദേഖ ന മോഹീ

സരീര ഗൗര=ഇവൻെറ ദേഹത്തിന്നു വെളുപ്പും, മനമാഹീം സ്യാമ= ഉള്ളിൽ കറുപ്പുമാണ്, പയമുഖ നാഹീം=പാൽ കുടിക്കുന്ന കുട്ടിയല്ല ഇവൻ; കാലകൂട മുഖ=കാളകൂടം കുടിക്കുന്നവനാണ്, സഹജ ടേഢ=സ്വാഭാവികമായിത്തന്നെ കൃത്രിമപ്രകൃതിയാണ്, തോഹീ= നിന്നെയും ഇവൻ, ന അനുഹരഇ നീച=അനുസരിക്കുന്നില്ല. ആ നീചൻ, മോഹീ മീചസമ=എന്നെ കാലനു തുല്യം, ന ദേഖ= കാണുന്നില്ല.

ഇവൻെറ ദേഹത്തിന്നു വെളുപ്പുനിറമാണ്. എന്നാൽ മനസ്സു മുഴുവൻ പക്ഷേ കറുത്തതുമാണ്. ഇവൻ മുലകുടിക്കുന്ന കുഞ്ഞല്ല; വിഷകുടിക്കുന്ന കുഞ്ഞാണ്. പ്രകൃത്യാതന്നെ ഇവൻ കൃത്രിമപ്രകൃതിയാണ്. നിന്നെപ്പോലും ലക്ഷ്മണൻ അനുസരിക്കുന്നില്ല. നീചനായ അവൻ എന്നെ കാലനായി കാണുന്നില്ല.

ലഷന കഹേഉ ഹംസി സുനഹു മുനി ക്രോധ
പാപകര മൂല
ജേഹി ബസ ജന അനുചിത കരഹിം ചരഹിം
ബിസ്വ പ്രതികൂല

ലഷന ഹംസി കഹേഉ മുനി=ലക്ഷ്മണൻ ചിരിച്ചുകൊണ്ടു പറഞ്ഞു:— ഹേ, മഹർഷേ, പാപകര മൂല ക്രോധ=പാപങ്ങളുടെ അടിസ്ഥാനം ക്രോധമാണ്, ജേഹി ബസ ജന=ആ ക്രോധത്തിന്നു വശഗരായി ജനങ്ങൾ, അനുചിത കരഹിം=അനുചിത കർമ്മങ്ങൾ ചെയ്യുന്നു, ബിസ്വ പ്രതികൂല ചരഹിം=ലോകത്തിന്നെതിരായി നടക്കുകയും ചെയ്യുന്നു.

ലക്ഷ്മണൻ ചിരിച്ചുകൊണ്ടു പറഞ്ഞു:— ഹേ മഹർഷേ, പാപങ്ങളുടെ അടിസ്ഥാനം ക്രോധമാണ്. ആ ക്രോധത്തിന്നു വിധേയരായിട്ടു ജനങ്ങൾ ഉചിതമല്ലാത്തതു പ്രവൃത്തിക്കുകയും ലോകത്തി

ന്നെതിരായി നടക്കുകയും ചെയ്യുന്നു. [മഹാഭാരതം വനപർവ്വത്തിൽ ഇപ്രകാരം പറയുന്നു:— 'ക്രുദ്ധഃ പാപംനരഃ കുര്യാൽ ക്രുദ്ധോ ഹൻന്യാദ് ഗുരൂനപി ക്രുദ്ധഃ പരുഷയാ വാചാ ശ്രേയസോപ്യവമന്യതേ ആത്മാനമപി ച ക്രുദ്ധഃ പ്രേഷയേൽ യ മസാദനം ഏതാൻ ദോഷാൻ പ്രപശ്യദ് ഭിർജ്ജി ത ക്രോധോ മനീഷിഭിഃ' ക്രുദ്ധനായി മനുഷ്യൻ പാപംചെയ്യുന്നു. ഗുരുജനങ്ങളെക്കൂടി നിഗ്രഹിക്കുന്നു. പരുഷവാക്കുകളാൽ ശ്രേയസ്സിനെ അവമാനിക്കുന്നു. ക്രുദ്ധൻ തന്നെത്തന്നെ കാലഗേഹത്തിലേക്കയക്കുന്നു. ഇതൊക്കെ അറിഞ്ഞാണ് ജ്ഞാനികൾ ക്രോധത്തെ ജയിച്ചു ജീവിക്കുന്നതു്. ]

മൈം തുംഹാര അനുചര മുനിരായാ പരിഹരി
കോപ കരിഅ അബദായാ
ടൂട ചാപ നഹിം ജുരഹി രിസാനേ ബൈഠിഅ
ഹോഇഹഹിം പായ പിരാനേ

മുനി രായാ=അല്ലയോ മുനീശ്വര, മൈം തുംഹാര അനുചര= ഞാൻ അങ്ങയുടെ അനുചരനാണ്, കോപ പരിഹരി=കോപം പരിഹരിച്ചു, അബദായാ കരിഅ=ഇനി ദയപ്രകാശിപ്പിക്കുക, ടൂട ചാപ=തകൻ വില്ല്, രിസാനേ നഹിം ജുരഹി=കോപപ്രകടനംകൊണ്ടു വീണ്ടും പണ്ടത്തെ നിലയിൽ യോജിക്കുകയില്ല, പായ പിരാനേ ഹോഇഹഹിം=നിന്നുനിന്നു കാലുകൾ വേദനിക്കുന്നുണ്ടാകും, ബൈഠിഅ=അവിടന്നു ഇരിക്കുക.

മഹർഷേ ഞാൻ അങ്ങയുടെ കിങ്കരനാണ്. കോപം വെടിഞ്ഞു് ദയപ്രകാശിപ്പിക്കുക. കോപംകൊണ്ടു തകൻ വില്ല പണ്ടത്തെപ്പോലെയാവുമോ? വളരെ നേരമായല്ലോ അവിടന്നു നില്ക്കാൻ തുടങ്ങിയിട്ടു്. കാലുകൾ വല്ലാതെ വേദനിക്കുന്നുണ്ടാകും. ഇരിക്കു മഹർഷേ.

ജൗം അതിപ്രിയ തൗ കരിഅ ഉപാഈ ജോരിഅ
കോഉ ബഡ ഗുനീ ബോലാഈ

ബോലത ലഷനഹിം ജനക ഡേരാഹീം മഷ്ട കരഹു
അനുചിത ഭല നാഹീം

ജൗം അതിപ്രിയ തൗ=അങ്ങേക്കു ശൈവചാപത്തോടു ഏററവും പ്രിയമുള്ളപക്ഷം, കോഉ ബഡ ഗുനീ ബോലാഇ=ഏതെങ്കിലും വലിയൊരു വിദഗ്ദ്ധനെ വിളിച്ച്, ജോരിഅ ഉപാഇ കരിഅ=വില്ലു കൂട്ടിയോജിപ്പിക്കാനുള്ള ഏപ്പാടുകൾ ചെയ്യു, ലഷനഹിം ബോലത=ലക്ഷ്മണനീവിധം പറഞ്ഞപ്പോൾ, ജനക ഡേരാഹീം=ജനകരാജാവു ഭയന്നു, മഷ്ട കരഹു=മിണ്ടാതിരിക്കു, അനുചിത ഭലനാഹീം=അനുചിതം നല്ലതിനല്ല.

മഹർഷേ! ഈ ചാപത്തിൻെറ പേരിൽ അങ്ങേക്കു അത്രത്തോളമൊക്കെ പ്രേമം ഉള്ളപക്ഷം ഏതെങ്കിലും വലിയൊരു വിദഗ്ദ്ധനെ വരുത്തി വില്ലിൻകഷണങ്ങൾ കൂട്ടി യോജിപ്പിക്കാൻ വേണ്ട ഏപ്പാടുകൾ ചെയ്യുക. ലക്ഷ്മണനിങ്ങനെ പറഞ്ഞപ്പോൾ ജനകമഹാരാജാവു ഭയചകിതനായി. 'ലക്ഷ്മണ, മിണ്ടാതിരിക്കു. അനുചിതം നല്ലതിന്നല്ല' എന്നു് അദ്ദേഹം ഉപദേശിച്ചു.

ഥര ഥര കാംപഹിം പുര നര നാരീ ഛോട കുമാരു
ഖോട അതി ഭാരീ
ഭൃഗുപതി സുനി സുനി നിഭ്ഭയ ബാനീ രിസ തന
ജരഇ ഹോഇ ബലഹാനീ

പുര നര നാരീ=നഗരവാസികളായ സ്ത്രീപുരുഷന്മാർ, ഥര ഥര കാംപഹിം=ഞെട്ടി വിറച്ചു, ഛോട കുമാരു=ലക്ഷ്മണൻ, അതി ഭാരീ ഖോട=വല്ലാത്ത വികൃതിയെന്നു് (അവർ പറഞ്ഞു), നിഭ്ഭയ ബാനീ സുനി സുനി=അദ്ദേഹത്തിൻെറ കൂസലില്ലാത്ത വാക്കുകൾ കേട്ടുകേട്ട്, തന രിസ ജരഇ=പരശുരാമൻെറ ദേഹം കോപത്താൽ ജ്വലിച്ചു, ബലഹാനീ ഹോഇ=ശരീരം ബലഹീനമായിതീന്നു.

നാഗരികർ ഭയത്താൽ ഞെട്ടി വിറച്ചു. ലക്ഷ്മണൻ വല്ലാത്ത വികൃതിയാണെന്നു് അവർ പറഞ്ഞു. ലക്ഷ്മണൻെറ ഭയം കൂടാതുള്ള

വാക്കുകൾ കേട്ടുകേട്ടു പരശുരാമന്റെ ദേഹം കോപംകൊണ്ടു ജ്വലിക്കുകയും ബലഹീനമായി ഭവിക്കുകയും ചെയ്തു.

ബോലേ രാമഹിം ദേഇ നിഹോരാ ബചഉം
ബിചാരി ബന്ധു ലഘു തോരാ
മന മലിന തനു സുന്ദര കൈസേ ബിഷരസഭരാ
കനക ഘട ജൈസേ

രാമഹിം=രാമനെ, നിഹോരാ ദേഇ ബോലേ=അനുകൂലഭാവത്തിൽ നോക്കി പരശുരാമൻ പറഞ്ഞു: തോരാ ലഘു ബന്ധു ബിചാരി =രാമ, നിന്റെ അനുജനെന്നു പരിഗണിച്ചു്, ബചഉം=ഞാനിവനെ രക്ഷിച്ചിരിക്കുന്നു, ബിഷരസ ഭരാ=വിഷരസം നിറച്ച, കനക ഘട ജൈസാ=കനകകുംഭം എപ്രകാരമോ, കൈസേ മന മലിന=അപ്രകാരം ഇവന്റെ മനസ്സു മലിനവും, തനു സുന്ദര= ശരീരം സുന്ദരവുമാണു്.

രാമനോടു കടപ്പെട്ടവനെന്ന ഭാവത്തിൽ നോക്കി പരശുരാമൻ പറഞ്ഞു: _ രാമ, നിന്റെ അനുജനെന്നു വിചാരിച്ചു ഞാനിവനെ കൊല്ലാതെ വിടുന്നു. വിഷം നിറച്ച സ്വർണ്ണക്കുടംപോലെ മലിനമായ മനസ്സും സുന്ദരമായ ദേഹവുമാണിവന്റേതു്.

ദോ: സുനി ലഛിമന ബിഹംസേ ബഹുരി നയന
തരേരേ രാമ
ഗുരുസമീപ ഗവനേ സകുചി പരിഹരി ബാനി
ബാമ

ലഛിമന സുനി=ലക്ഷ്മണൻ ഇതു കേട്ടു്, ബഹുരി ബിഹംസേ= പിന്നെയും ചിരിച്ചു, രാമ നയന തരേരേ=രാമൻ ലക്ഷ്മണനെ നേത്രസംജ്ഞകൊണ്ടു വിലക്കി, ബാമ ബാനീ പരിഹരി=ദുർഭാഷണം അവസാനിപ്പിച്ചു, സകുചി=സങ്കോചത്തോടെ ലക്ഷ്മണൻ, ഗുരു സമീപ ഗവനേ=വിശ്വാമിത്രാന്തികത്തിലേക്കു പോകുകയും ചെയ്തു.

പരശുരാമന്റെ വാക്കുകൾ കേട്ടു പിന്നെയും ചിരിച്ചു ലക്ഷ്മണൻ. രാമൻ നയനസംജ്ഞകൊണ്ടു് അനുജനെ വിലക്കി. ദുർഭാഷണം മതിയാക്കി സസങ്കോചം ലക്ഷ്മണൻ വിശ്വാമിത്രനെ സമീപിച്ചു.

അതി ബിനീത മൃദു സീതല ബാനീ ബോലേ രാമ
ജോരി ജുഗ പാനീ
സുനഹു നാഥ തുംഹ സഹജ സുജാനാ ബാലക
ബചന കരിഅ നഹിം കാനാ

ജുഗപാനീ ജോരീ രാമ=ഇരുകരവും കൂപ്പി രാമൻ, അതി ബിനീത മൃദു സീതല ബാനീ=അതിവിനീതവും മൃദുലവുമായ വാക്കുകളാൽ (ഇപ്രകാരം), ബോലേ നാഥ സുനഹു=പറഞ്ഞു. പ്രഭോ കേൾക്കുക, സഹജ തുംഹ സുജാന=പ്രകൃത്യാതന്നെ അങ്ങു ചതുരനാണു്, ബാലക ബചന=ആ ചെക്കന്റെ വാക്കുകൾ, നഹിം കാനാ കരിഅ= അവിടന്നു ചെവിക്കൊള്ളരുതു്.

രണ്ടു കൈയുംകൂപ്പി ഏററവും വിനീതവും മൃദുലവുമായ വാക്കുകളാൽ രാമൻ, ജാമദഗ്ന്യനോടിപ്രകാരം പറഞ്ഞു:—'സ്വാമിൻ, അവിടന്നു പ്രകൃത്യാതന്നെ ചതുരനാണു്. ലക്ഷ്മണന്റെ വാക്കുകൾ അവിടന്നു ചെവിക്കൊള്ളരുതു്.'

ബരരൈ ബാലക ഏക സുഭാഊ ഇൻഹഹി ന
ബിദുഷ ബിദൂഷഹിം കാഊ
തേഹി നാഹീം കഛു കാജ ബിഗാരാ അപരാധീ
മൈം നാഥ തുംഹാരാ

ബരരൈ ബാലക ഏക സുഭാഊ=കടന്നലും കുട്ടികളും ഒരേ പ്രകൃതക്കാരാണു്, ഇൻഹഹിം കാഊ ബിദുഷ=ഇവരെ ജ്ഞാനികളാരും, ബിദൂഷഹി ന=ദുഷിക്കാറില്ല, തേഹി കഛു കാജ=അവൻ ഒരു സംഗതിയും, നാഹിം ബിഗാരാ=തെററായി ചെയ്തിട്ടില്ല, നാഥ മൈം തുംഹാരാ അപരാധീ=പ്രഭോ, ഞാനാണങ്ങയുടെ അപരാധി.

മഹേഷ്, കടന്നലും കുട്ടികളും ഒരേ പ്രകൃതക്കാരാണ്. അവരുടെ ചാപല്യത്തിൽ ബുദ്ധിമാന്മാരാരും വിദ്വേഷം കാണിക്കുക പതിവില്ല. ലക്ഷ്മണൻ ഒരു തെററും ചെയ്തിട്ടില്ല. തെററുചെയ്തു— അതു ഞാനാണ്. അങ്ങയ്ക്കപരാധം ചെയ്തതു ഞാൻതന്നെ.

കൃപാ കോപ ബധ ബന്ധ ഗോസാഇൗം മോപര
കരിഅ ദാസകീ നാഇൗം
കഹിഅ ബേഗി ജേഹി ബിധി രിസി ജാഇൗ മുനി
നായക സോഇ കരഉം ഉപാഇൗ

ഗോസാഇൗം=പ്രഭോ, ദാസകീ നാഇൗം മോപര=അങ്ങയുടെ സേവകനോടെന്നവിധം എന്നിൽ, കൃപാ കോപ കരിഅ=കൃപയോ, കോപമോ പ്രകടിപ്പിക്ക, ബധ ബന്ധ=വധമോ ബന്ധനമോ എന്തു വേണമെങ്കിലും ആകാം, മുനി നായക ബേഗി കഹിഅ= മഹേഷ്, എന്തു വേണമെന്നു അരുളിച്ചെയ്യു വേഗം, ജേഹി ബിധിരിസി ജാഇൗ=എങ്ങനെയായാൽ അങ്ങയുടേ കോപം മാറുമോ, സോഇ ഉപാഇൗ കരഉം=ആ ഉപായം ചെയ്യുക.

മഹേഷ്, അങ്ങയുടെ സേവകനോടെന്നവിധം എന്നോടങ്ങയ്ക്കു കോപമോ കൃപയോ പ്രകടിപ്പിക്കാം. വധിക്കണമെങ്കിൽ വധിക്കാം; ബന്ധനസ്ഥനാക്കണമെങ്കിൽ അതിനുമുണ്ട് അങ്ങക്കധികാരം. എന്തു വേണമെന്നു വേഗം പറയു. എന്തു പ്രവത്തിച്ചാലാണ് അങ്ങയുടെ ഈ കോപം തീരുക അതങ്ങു പ്രവത്തിക്കുക.

കഹ മുനി രാമ ജായ രിസ കൈസേ അജഹൂം
അനുജ തവ ചിതവ അനൈസേ
ഏഹി കേ കണ്ഠ കുഠാര ന ദീൻഹാ തൗ മൈം
കാഹ കോപ കരി കീൻഹാ

അജഹൂം തവ അനുജ=ഇതാ ഇപ്പോഴും നിൻെറ അനുജൻ, അനൈസേ ചിതവ=പരിഹാസത്തോടെയല്ലേ എന്നെ നോക്കുന്നതു്? കൈസേ രിസ ജായ=എങ്ങനെ എൻെറ കോപം പോകും?, ഏഹികേ

കണ്ണാ=ഇവന്റെ കഴുത്തിൽ, കുഠാര ന ദീൻഹാ തൗ=വെണ്മഴുവെ യ്ക്കാതെ, മൈം കോപ കരി=ഞാൻ കോപം കൊണ്ടിട്ടു, കാഹ കീൻഹാ=എന്തു പ്രയോജനമുണ്ടായി? എന്നിങ്ങനെ, മുനി കഹ= മഹൎഷി പറഞ്ഞു.

പരശുരാമൻ പറഞ്ഞു:—രാമ, ഇപ്പോഴും നിന്റെ അനുജൻ എന്നെ പരിഹാസപൂൎവ്വമല്ലെ നോക്കുന്നതു്? എങ്ങനെയാണെ ന്റെ ക്രോധം എന്നെവിട്ടുപോവുക? എന്റെ കഴുത്തിൽ വെണ്മഴു ഏല്പിക്കാത്തപക്ഷം ഞാൻ കോപിച്ചിട്ടു് എന്തു പ്രയോജനമു ണ്ടായി?'

ദോ: ഗൎഭ സ്രവഹിം അവനിപ ഖാംനി സുനി കുഠാര
ഗതി ഘോര
പരസു അഛരത ദേഖൗം ജിഅത ബൈരീ ഭൂപ
കിസോര

കുഠാര ഘോര ഗതി സുനി=ഏതൊരു വെണ്മഴുവിന്റെ ഭയങ്കര ശബ്ദം കേട്ടിട്ടു്, അവനിപ ഖാംനി=രാജാക്കന്മാരുടെ പത്നിമാൎക്കു ഗൎഭ സ്രവഹിം=ഗൎഭസ്രാവമുണ്ടായിട്ടുണ്ടോ, പരസു അഛരത=ആ മഴു അക്ഷതമായിരിക്കേ, ബൈരീ ഭൂപ കിസോര=വിരോധിയായ രാജകുമാരൻ, ജിഅത ദേഖൗം=ജീവിച്ചിരിക്കുന്നതല്ലെ ഞാൻ കാണുന്നതു്?

രാമ, ഏതൊരായുധത്തിന്റെ ശബ്ദമാത്ര ശ്രവണംകൊണ്ടു തന്നെ ക്ഷത്രിയപത്നിമാരും ഗൎഭസ്രാവം ഉണ്ടായിട്ടുണ്ടോ ആ ആയു ധം ഒരു കേടുംകൂടാതെ എന്റെ പക്കലിരിക്കുമ്പോളല്ലെ ഒരു ശത്രു രാജകുമാരൻ ജീവിച്ചിരിക്കുന്ന കാൎയ്യം എനിക്കു കാണാനിടയാ കുന്നതു്?

ചൗ: ബഹൈ ന ഹാഥ ദഹൈ രിസ ഛാതീ ഭാ
കുഠാര കുണ്ഠിത നൃപഘാതീ
ഭയേഉ ബാമ ബിധി ഫിരേഉ സുഭാഉ മോരേ
ഹൃദയ കൃപാ കസി കാഉ

ഹാഥ ന ബഹൈ=എൻെറ കൈകൾ ചലിക്കുന്നില്ല, രിസ ഛാതീ ദഹൈ=കോപത്താൽ ഹൃദയം ദഹിക്കുന്നുണ്ട്, നൃപ ഘാതീകഠാര=നൃപഘാതിയായ വെണ്മഴു, കുണ്ഠിത ഭാ=കുണ്ഠിതാവസ്ഥയിലും പെട്ടിരിക്കുന്നു, ബിധി ബാമ ഭയേഉ=വിധി വിപരീതമായിഭവിച്ചു, സുഭാഊ ഫിരേഉ=അതിനാൽത്തന്നെ സ്വഭാവവും മാറിയിരിക്കുന്നു. (ഇതല്ല വാസ്തവമെങ്കിൽ), മോരേ ഹൃദയ=എൻെറ മനസ്സ്, കസി കൃപാ കാഊ=ആരുടെ നേരെ കൃപ എങ്ങനെ പ്രകടിപ്പിക്കും?

എൻെറ കൈകൾ അനങ്ങുന്നു; ഹൃദയമാകട്ടെ കോപത്താൽ ദഹിക്കുകയും ചെയ്യുന്നു നൃപന്മാരെ നിർദ്ദയം കൊന്നു തഴമ്പു പിടിച്ചിട്ടുള്ള വെണ്മഴുവിനും കുണ്ഠിതം വന്നിരിക്കുന്നു. വിധി എനിക്കു വിപരീതമായി. അതിനാൽത്തന്നെ സ്വഭാവത്തിനും പരിവൎത്തനം സംഭവിച്ചു അല്ലെങ്കിൽ എങ്ങനെ എൻെറ ഹൃദയം കൃപാവശമാകും?

ആജു ദയാ ദുഖ ദുസഹ സഹാവാ മുനി സൗമിത്രി
ബഹുരി സിരു നാവാ
ബാഉ കൃപാ മൂരതി അനുകൂലാ ബോലത ബചന
ഝരത ജനു ഫൂലാ

ആജു ദയാ ദുസഹ ദുഖ സഹാവാ=ഇന്നു ദയയാണ് ദുസ്സഹമായ ദുഃഖം എന്നെ അനുഭവിപ്പിക്കുന്നതു്, സുനി സൗമിത്രി=ഇതുകേട്ട ലക്ഷ്മണൻ, ബഹുരി സിരു നാവാ=വീണ്ടും കുമ്പിട്ടു (ഇങ്ങനെ പറഞ്ഞു), മുനി=ഹേ മുനേ, ബാഹു കൃപാ മൂരതി=കൈയ്യിന്നു തുല്യമായ ദയ ദേഹത്തിന്നും, അനുകൂലാ=അനുകൂലമാണ്, ബചന ബോലത=(മുഖത്തുനിന്നു) വാക്കുകൾ പുറപ്പെടുമ്പോൾ, ഫൂലാ ഝരത ജനു=പൂക്കൾ വൎഷിക്കുന്നതുപോലെയുണ്ട്.

ഇന്നു ദയയാണ് ദുസ്സഹമായ ദുഃഖം എന്നെ അനുഭവിപ്പിക്കുന്നതു്. ഇതുകേട്ട ലക്ഷ്മണൻ വീണ്ടും മഹൎഷിയെ കുമ്പിട്ടു് ഇങ്ങനെ പറഞ്ഞു — മുനേ അങ്ങയുടെ കൈകൾക്കു സദൃശമായ ദയ

അങ്ങയുടെ ശരീരത്തിന്നും അനുകൂലംതന്നെ. അങ്ങയുടെ മുഖത്തു നിന്നു വാക്കുകളുതിരുമ്പോൾ പൂക്കൾ വർഷിക്കുന്നതുപോലെയിരിക്കുന്നുണ്ട്. [വായുക്ഷോഭം ബാധിച്ചു പിച്ചുംപേയും പറയുന്നതുപോലെയാണ് അങ്ങയുടെ വാക്കുകളെന്നു സാരം.]

ജൌം പൈ കൃപാ ജരഹിം മുനിഗാതാ ക്രോധ
ഭഏ തന രാഖു ബിധാതാ
ദേഖു ജനക ഹഠി ബാലക ഏഹൂ കീൻഹ ചഹത
ജഡ ജമപുര ഗേഹൂ

മുനി=മഹർഷേ, ജൗം കൃപാ പൈ ഗാതാ ജരഹിം=അങ്ങു കൃപാലുവാകുമ്പോഴ്പ്പോലും ശരീരം ജ്വലിക്കുന്ന സ്ഥിതിക്ക്, ക്രോധുഭഏ=കോപമുണ്ടാകുമ്പോൾ, തന രാഖു=ശരീരം നിലനിർത്തുന്നതുതന്നെ, ബിധാതാ=ബ്രഹ്മാവായിരിക്കണം, ജനക ദേഖു=(പരശുരാമൻ പറഞ്ഞു) ഹേ ജനകരാജാവേ നോക്കു, ഏഹൂ ജഡ ബാലക ഹഠി=ഈ മൂർഖനായ ബാലൻ നിർബ്ബന്ധപൂർവ്വം, ജമപുര ഗേഹൂ=കാലപുരത്തിൽ വസിക്കാൻ, ചഹത കീൻഹ=ആഗ്രഹിച്ചുകഴിഞ്ഞിരിക്കുന്നു.

ഹേ മഹർഷേ, അങ്ങു ദയാശീതളനാകുമ്പോഴ്പ്പോലും അങ്ങയുടെ ദേഹം ജ്വലിക്കുന്ന സ്ഥിതിക്കു അങ്ങേക്കു കോപമുണ്ടാകുമ്പോൾ ദേഹം നിലനിറുത്തുന്നതുതന്നെ ബ്രഹ്മദേവനായിരിക്കണം. ‘ഹേ, ജനകരാജാവേ’ ജാമദഗ്ന്യൻ പറഞ്ഞു:– ‘ഈ ചെക്കൻ കാലപുരത്തിൽ പാക്കാൻതന്നെയാണാഗ്രഹിക്കുന്നതു്.’

ബേഗി കരഹു കിന ആംഖിന ഓടാ ദേഖത ഛോടാ
ഖോട നൃപഢോടാ
ബിഹംസ ലഷന കഹാ മുനി പാഹീം മൂംദേ
ആംഖി കതഹും കോഉ നാഹീം

ബേഗി ആംഖിന ഓടാ കരഹു=വേഗത്തിൽ ഇവനെ എൻെറ കൺമുന്നിൽനിന്നു്, കി ന=നീക്കാത്തതെന്താണു്?, നൃപഢോടാ=ഈ രാജകുമാരൻ, ദേഖത ഛോടാ=കാഴ്ച്ചക്കു ചെറുതാണെങ്കിലും,

ഖോട=ദുഷ്ടനാണ്, ലഷന ബിഹംസേ കഹാ=ലക്ഷ്മണൻ ചിരിച്ചുകൊണ്ടു പറഞ്ഞു:_, ആംഖി മൂംദേ=കണ്ണുകൾ അടച്ചാൽ, കതഹും കോഉ നാഹീം=എങ്ങും ആരും ഉണ്ടാകില്ല.

വേഗത്തിൽ എന്റെ കൺമുന്നിൽനിന്നു ഇവനെ എന്താണു മാററാത്തതു്? ഈ നൃപബാലൻ കാഴ്ചയിൽ ചെറുതാണെങ്കിലും വല്ലാത്ത മുഠാളനാണ്.' ഇതുകേട്ടു ചിരിച്ചുകൊണ്ടു ലക്ഷ്മണൻ പറഞ്ഞു:_ 'കണ്ണുകളടച്ചാൽ എങ്ങും ആരെയും കാണാനിടയാവില്ല.'

ദോ: പരശുരാമ തബ രാമ പ്രതി ബോലേ ഉര അതി
ക്രോധു
സംഭു സരാസനു തോരി സഠ കരസി ഹമാര
പ്രബോധു

പരസുരാമ തബ=പരശുരാമൻ ആ അവസരത്തിൽ, ഉര അതി ക്രോധു=മനസ്സിൽ ഏററവും ക്രോധത്തോടെ, രാമപ്രതി ബോലേ= രാമനോടു ഇപ്രകാരം പറഞ്ഞു:_, സഠ സംഭു സരാസന='എട ശഠ, ശൈവചാപം, തോരി കരസി=നീയാണു ഭഞ്ജനംചെയ്തതെന്നു്, ഹമാര പ്രബോധു=എനിക്കു മനസ്സിലായി.

ആ അവസരത്തിൽ ഏററവും ക്രുദ്ധനായിത്തീന്ന പരശുരാമൻ ശ്രീരാമനോടു ഇപ്രകാരം പറഞ്ഞു:_ എട ശഠ, ശിവചാപം ഒടിച്ചതു നീയാണെന്നു ഞാൻ മനസ്സിലാക്കിയിരിക്കുന്നു.

ചൗ: ബന്ധു കഹൈ കടു സംമത തോരേ തൂം ഛല
ബിനയ കരസി കര ജോരേ
കരു പരി തോഷു മോര സംഗ്രാമാ നാഹിംത
ഛാംഡു കഹാഉബ രാമാ

തോരേ സംമത=നിന്റെ അനുവാദത്തോടുകൂടിയാണ്, ബന്ധു കടു കഹൈ=നിന്റെ അനുജൻ കഠോരവാക്കുകൾ പറഞ്ഞതു്, തൂം ഛല=നീ കൃത്രിമമായി, കര ജോരേ=കൈകൂപ്പി, ബിനയ

കരസി=വിനയം കാണിക്കുന്നു, സംഗ്രാമാ മോര=യുദ്ധത്തിൽ എന്നെ, പരിതോഷു കരു=സന്തുഷ്ടനാക്കു്; നാഹിംത=അല്ലാത്ത പക്ഷം, രാമ കഹാഉബ=രാമനെന്ന നിൻെറ പേർ, ഛാംഡു=നീ ഉപേക്ഷിക്കു്.

നിൻെറ അനുവാദത്തോടുകൂടിത്തന്നെയാണ് നിൻെറ അനുജൻ ദുർവ്വാക്കുകൾ പറഞ്ഞതു്. നീ കൃത്രിമം കാണിച്ചു കൈകൂപ്പി വിനയപ്രകടനവും ചെയ്യുന്നു. ഒന്നുകിൽ നീ യുദ്ധത്തിൽ എന്നെ സന്തുഷ്ടനാക്കു്. അതിന്നു നീ തയാറില്ലെങ്കിൽ നിൻെറ രാമനെന്ന പേർ നീ ഉപേക്ഷിക്കു്. (രണ്ടിലൊന്നു കൂടാതെ കഴികയില്ലെന്നു സാരം.)

ഛല തജി കരഹി സമര സിവദ്രോഹീ ബന്ധു
സഹിത ന ത മാരഉം തോഹീ
ഭൃഗുപതി ബകഹിം കുഠാര ഉഠാഏ മന മുസുകാഹിം
രാമസിര നാഏ

സിവദ്രോഹീ=എട ശിവദ്രോഹി, ഛല തജി=വ്യാജം വെടിഞ്ഞു, സമര കരഹി=ഞാനുമായി യുദ്ധംചെയ്യു്, ന ത=അല്ലാത്തപക്ഷം, ബന്ധു സഹിത=സോദരനോടൊപ്പം, തോഹീ മാരഉം=നിന്നെയും ഞാൻ കൊല്ലും, ഭൃഗുപതി കുഠാര ഉഠാഏ=പരശുരാമൻ വെണ്മഴു ഉയർത്തിപ്പിടിച്ചു, ബകഹിം=ഓരോന്നു പുലമ്പിക്കൊണ്ടിരുന്നു, രാമ സിര നാഏ=രാമൻ ശിരസ്സു കുനിച്ചു്, മന മുസുകാഹിം=മനസ്സുകൊണ്ടു ചിരിച്ചു.

എട ശിവദ്രോഹി, (ശൈവചാപം ഭഞ്ജിച്ചതുകൊണ്ടു് രാമൻ ശിവദ്രോഹിയായെന്നു പരശുരാമൻ തീർച്ചപ്പെടുത്തിയിരിക്കയാണ്.) വ്യാജം വെടിഞ്ഞു ഞാനുമായി യുദ്ധംചെയ്യുക. അല്ലാത്തപക്ഷം സോദരനോടൊപ്പം നിന്നെയും ഞാൻ വധിക്കും' ഇങ്ങനെ ഓരോന്നു പുലമ്പി പരശുരാമൻ വെണ്മഴു ഉയർത്തിപ്പിടിച്ചു. ശ്രീരാമനാകട്ടെ ഇതെല്ലാം കേട്ടു തലയുംതാഴ്ത്തി മനസാ പുഞ്ചിരിതൂകിക്കൊണ്ടു നില്ക്കുകയും ചെയ്യുന്നു.

ഗ്രനഹ ലഷന കര ഹമ പര രോഷു കതഹം
സുധാഇഹ തേം ബഡ ദോഷു
ടേഢ ജാനി ബന്ദഇ സബ കാഹു ബക്ര ചന്ദ്രമഹി
ഗ്രസഇ ന രാഹു

ഗ്രനഹ ലഷന കര=അപരാധമാകട്ടെ ലക്ഷ്മണനു്, രോഷു ഹമപര=ദ്വേഷ്യം മുനിക്കു് എന്റെ നേരെയും, സുധാഇഹ തേം= മര്യാദ കാണിക്കുന്നതും, കതഹം ബഡ ദോഷു=ചിലപ്പോഠം വലിയ ദോഷമാണു്, ബക്ര ചന്ദ്രമഹി=വക്രനായ ചന്ദ്രമസ്സിനെ, രാഹു ന ഗ്രസഇ=രാഹു വിഴുങ്ങുന്നില്ല, ടേഢ ജാനി=വക്രനാണു് ഒരുവൻ എന്നു ഗ്രഹിച്ചു്, സബ കാഹു ബന്ദഇ=(ഭയന്നു്) എല്ലാവരും അവനെ വന്ദിക്കുന്നു.

അപരാധം ലക്ഷ്മണനു്; മുനിയ്ക്കാകട്ടേ കോപം എന്റെ നേരെയും. ആൎജ്ജവം കാണിക്കുന്നതും ചിലപ്പോഠം വലിയ ദോഷമാണു്. വക്രനായ ഒരുവനെ എല്ലാവരും ഭയപ്പെടുന്നു; അവനെ അവർ വന്ദിക്കുകയും ചെയ്യുന്നു. വക്രനായ ചന്ദ്രനെ രാഹുവും വിഴുങ്ങുന്നില്ല.

രാമ കഹേഉ രിസ തജഹു മുനീസാ കര കുഠാരു
ആഗേം യഹ സീസാ
ജേഹിം രിസ ജാഇ കരിഅ സോഇ സ്വാമീ മോഹി
ജാനിഅ ആപന അനുഗാമീ

രാമ കഹേഉ=രാമൻ പറഞ്ഞു:–, മുനീസാ രിസ തജഹു=മഹഷേ കോപം ത്യജിക്കു, കര കുഠാരു=അങ്ങയുടെ കൈയിൽ വെണ്മഴു, ആഗേം സീസാ=മുമ്പിൽ എന്റെ ശിരസ്സും, സ്വാമീ ജേഹിം= സ്വാമിൻ, ആരെക്കൊണ്ടു അഥവാ എന്തൊന്നുകൊണ്ടു, രിസ ജാഇ=കോപം തീരുമോ, സോഇ കരിഅ=അതു ചെയ്തുകൊള്ളു, ആപക അനുഗാമീ=അങ്ങയുടെ അനുഗാമിയായി, മോഹി ജനിഅ=എന്നെ ഗ്രഹിക്കുക.

ശ്രീരാമൻ ഉണത്തിച്ചു:– 'അല്ലയോ ജാമദഗ്ന്യൻ, അവിടന്നു കോപം കൈവെടിയു. അങ്ങയുടെ കരത്തിലിരിക്കുന്നുണ്ട് ക്ഷത്രിയവധദക്ഷമായ വെണ്മഴു. ബലിവസ്തുവായി എൻെറ ശിരസ്സുണ്ട് അങ്ങയുടെ മുമ്പിൽ. എന്തുചെയ്താലാണോ അങ്ങയുടെ ക്രോധം ശമിക്കുക, അതു പ്രവർത്തിക്കുക. എന്നെ അങ്ങു അങ്ങയുടെ ഒരു സേവകനായി പരിഗണിക്കുക.

ദോ: പ്രഭു സേവകഹി സമരു കസ തജഹു ബിപ്രബര
രോസു
ബേഷു ബിലോകേം കഹേസി കഛു ബാലകഹൂ
നഹിം ദോസു

പ്രഭു സേവകഹി=എജമാനനും സേവകനുംതമ്മിൽ, കസ സമരു=എങ്ങനെ സമരം ഉണ്ടാകും? ബിപ്രബര=അല്ലയോ ബ്രാഹ്മണോത്തമ, രോസു തജഹു=രോഷം ഉപേക്ഷിക്കുക, ബേഷു ബിലോകേം=അങ്ങയുടെ വേഷം കണ്ടിട്ട്, കഛു കഹേസി=ലക്ഷ്മണൻ എന്തൊക്കെയോ പറയുകയുണ്ടായി, ബാലകഹൂ നഹിം ദോസു=ആ ബാലനിലുമില്ല ദോഷം.

എജമാനനും സേവകനും തമ്മിൽ എങ്ങനെ സമരം ഉണ്ടാകാൻ? ഹേ ബ്രാഹ്മണോത്തമ, അങ്ങു കോപം ഉപേക്ഷിക്കുക. അങ്ങയുടെ വേഷം കണ്ടു ബാലനായ ലക്ഷ്മണൻ എന്തോ ചിലതു പറഞ്ഞുപോയി. അവനിലും ഇല്ല ദോഷം.

ദേഖി കുഠാരു ബാന ധനു ധാരീ ഭൈ ലരികഹി
രിസു ബീര ബിചാരീ
നാമ ജാന പൈ തുംഹഹിം ന ചീൻഹാ ബംസ
സുഭാവ ഉതരു തേഇ ദീൻഹാ

കുഠാരു ബാന ധനു ധാരീ ദേഖി=വെണ്മഴുവും ബാണങ്ങളും വില്ലും ധരിച്ചതായി കണ്ടിട്ട്, വീര ബിചാരീ=അങ്ങൊരു വീരനെന്നു കരുതി, ലരികഹി=ആ ബാലനുതന്നെ, രിസു ഭൈ=ക്രോധമു

ണ്ടായി, തുംഹഹിം നാമ=അങ്ങയുടെ പേർ, ജാന പൈ=അവൻ അറിഞ്ഞിട്ടുണ്ടു്, ന ചീൻഹാ=ആളെ തിരിച്ചറിഞ്ഞിട്ടില്ല, ബംസ സുഭാവ=വംശപ്രകൃതമനുസരിച്ചു്, തേഇ ഉതരു ദീൻഹാ= അവൻ മറുപടി പറഞ്ഞു എന്നേയുള്ളു.

ക്ഷത്രിയസ്വഭാവം എന്തെന്നു അങ്ങയ്ക്കറിഞ്ഞുകൂടെ? മഴുവും വില്ലും അമ്പും ധരിച്ച ഒരാളാണെന്നും വീരയോദ്ധാവാണെന്നും കണ്ടിട്ടാണു് അവനു ക്രോധം ഉണ്ടായതു്. അങ്ങയെ അവൻ കേട്ടിട്ടുണ്ടെന്നല്ലാതെ തിരിച്ചറിഞ്ഞിട്ടില്ല. ക്ഷത്രിയവംശസ്വഭാവം അനുസരിച്ചു അവൻ പ്രത്യുത്തരം പറഞ്ഞു എന്നേയുള്ളു.

ജൗം തുമ്ഹ അവതേഹു മുനി കീ നാഈം പദ രജ
സിര സിസു ധരത ഗോസാഈം
ഛമഹു ചൂക അനജാനത കേരീ ചഹിഅ ബിപ്രഉര
കൃപാ ഘനേരീ

തുംഹ=അവിടന്നു, മുനി കീ നാഈം=മുനിയുടെ നിലയിലാണു്, ജൗം അവതേഹു=വന്നിരുന്നതെങ്കിൽ, ഗോസാഈം=ഹേസ്വാമിൻ, പദ രജ=അങ്ങയുടെ തൃപ്പാദരേണു, സിസു സിര ധരതേ=അവൻ ശിരസ്സിൽ ചാർത്തുമായിരുന്നു, അനജാനത ചൂക=അറിവില്ലാതുണ്ടായ കുററം, ഛമഹു കേരീ=ക്ഷമിച്ചാലും, ബിപ്രഉര ഘനേരീ= ബ്രാഹ്മണ, ഹൃദയത്തിൽ അധികമായ, കൃപാ ചഹിഅ=കൃപ ഉണ്ടാകണം.

അവിടന്നൊരു മുനിയുടെ നിലക്കാണു് വന്നതെങ്കിൽ തീർച്ചയായും ബാലനായ ലക്ഷ്മണൻ അങ്ങയുടെ തൃപ്പാദരേണു ശിരസ്സിൽ ചാർത്തുമായിരുന്നു. അറിവില്ലാതെ സംഭവിച്ച അപരാധം ക്ഷമിക്കുക. ഹേ ബ്രാഹ്മണ, അങ്ങയുടെ മനസ്സിൽ അത്യധികമായ കൃപ ഉണ്ടാകണം.

ഹമഹിം തുംഹഹിം സരബരി കസി നാഥാ കഹഹു
ന കഹാം ചരന കഹം മാഥാ

രാമ മാത്ര ലഘു നാമു ഹമാരാ പരസു സഹിത
ബഡ നാമു തുംഹാരാ

നാഥാ=സ്വാമിൻ, ഹമഹിം=എനിക്കും, തുംഹഹിം=അങ്ങക്കും, സരബരി കസി=സമത്വമെങ്ങനെ ഉണ്ടാകാനാണ്?, കഹഹു=അവിടന്നുതന്നെ പറയുകയില്ലേ. കഹാം ചരന=എവിടെയാണ് കാല്; മാഥാ കഹം=തല എവിടെയാണ്, ഹമാരാ ലഘു നാമ=എന്റെ ലഘുവായ പേർ, രാമ മാത്ര=രാമനെന്നു മാത്രമാണ്, പരസു സഹിത=പരശുവിനോടുകൂടിയ, തുംഹാരാ നാമു=അങ്ങയുടെ പേർ, ബഡ=വലുതാണ്.

സ്വാമിൻ അങ്ങും ഞാനും ഒരുവിധത്തിലും സമന്മാരല്ല; ആകുകയും ഇല്ല. കാലും തലയും എങ്ങനെ സമമാകും. കാലെവിടെ; തലയെവിടെ; രണ്ടിനും സ്ഥാനം രണ്ടല്ലേ? ഇനി എന്റെ പേരിനെപ്പററിയും വളരെ അന്തരമുണ്ട്. രാമ എന്നു രണ്ടക്ഷരം മാത്രമുള്ള ഒരു പേരാണ് എനിക്കുള്ളത്. അങ്ങയുടെ പേരാകട്ടെ സുദീർഘമായ പരശുരാമൻ എന്നുമാണ്. പേരിന്റെ കാര്യത്തിലും വളരെ അന്തരമാണുള്ളത്.

ദേവ ഏക ഗുന ധനുഷ ഹമാരേ നവഗുന പരമ
പുനീത തുംഹാരേ
സബ പ്രകാരഹം തുംഹ സന ഹാരേ ഛമഹു
ബിപ്ര അപരാധ ഹമാരേ

ദേവ=അല്ലയോ ദേവ, ഹമാരേ ധനുഷ=എന്റെ വില്ലിന്നാകട്ടെ, ഏക ഗുന=ഒരേ ഒരു ഗുണമേയുള്ളു (ഒരു ഞാൺ മാത്രം എന്നർത്ഥം), തുംഹാരേ പരമ പുനീത=അങ്ങയുടെ പരമപവിത്രമായ (പൂണനൂലിന്നു്), നവഗുന=ഒമ്പതു ഗുണങ്ങൾ (ഇഴകൾ) ഉണ്ട്, സബ പ്രകാരഹം=എല്ലാ പ്രകാരേണയും ഞാൻ, തുംഹ സന ഹാരേ=അങ്ങയാൽ തോല്പിക്കപ്പെട്ടവനാണ്, ബിപ്ര ഹമാരേ അപരാധ=ഹേ ബ്രാഹ്മണ, ഞങ്ങളുടെ അപരാധം, ഛമഹു=ക്ഷമിക്കുക.

അല്ലയോ ദേവ, ഗുണങ്ങളെ സംബന്ധിച്ചും നമുക്കു തമ്മിൽ അന്തരമുണ്ട്. എന്റെ ധനുസ്സിനു് ഒരൊററ ഗുണമേയുള്ളു. അങ്ങ

യുടെ ഏററവും പവിത്രമായ യജ്ഞോപവീതത്തിനു് ഒമ്പതു ഗുണങ്ങളുണ്ടു്. എല്ലാവിധത്തിലും ഞാൻ അങ്ങയ്ക്കു കീഴ്പെട്ടവൻ തന്നെ. ഹേ ബ്രാഹ്മണ, ഞങ്ങളുടെ അപരാധം ക്ഷമിക്കുക. [ഹനുമന്നാടകത്തിൽ ഇങ്ങനെ കാണുന്നു:_ ഭോബ്രഹ്മൻ, ഭവതാസമം നഘടതേ സംഗ്രാമവാർത്താ/പി നോ സർവ്വേ ഹീനബലാ വയം ബലവതാം യൂയം സ്ഥിതാ മൂർദ്ധനി യസ്മാദേകഗുണം ശരാസനമിദം സുവ്യക്തമുർവ്വീഭുജാ_ മസ്മാകം ഭവതോയതോ നവഗുണം യജ്ഞോപവീതം ബലം. ബ്രാഹ്മണൻെറ നവഗുണങ്ങൾ—ഗുണങ്ങളുടെ പക്ഷത്തിൽ—ശമം, ദമം, തപം, പവിത്രത, ശാന്തി, സരളത, ജ്ഞാനം, വിജ്ഞാനം, ആസ്തിക്യബുദ്ധി എന്നിവയാണു്. ബ്രാഹ്മണൻെറ പൂണുനൂലിനു് ഒമ്പതിഴകളും വേണമെന്നാണല്ലോ വ്യവസ്ഥ ]

ദോ: ബാര ബാര മുനി ബിപ്രബര കഹാ രാമ സന രാമ
ബോലേ ഭൃഗുപതി സരുഷ ഹസി തഹ്രം ബന്ധു
സമ ബാമ

രാമസന രാമ=ഭാർഗ്ഗവരാമനെ ശ്രീരാമൻ, ബാര ബാര മുനി= കൂടെക്കൂടെ മുനി എന്നും, ബിപ്രബര കഹാ=വിപ്രശ്രേഷ്ഠനെന്നും സംബോധന ചെയ്തതിനാൽ, സരുഷ ഭൃഗുപതി=രുഷ്ടനായിത്തീൎന്ന പരശുരാമൻ, ഹംസി ബോലേ=ചിരിച്ചുകൊണ്ടു പറഞ്ഞു:–, തഹ്രം ബന്ധു സമ=നീയും സഹോദരനെപ്പോലെ, ബാമ=ദുസ്വഭാവിയാണു്.

പരശുരാമനെ നോക്കി ശ്രീരാമൻ കൂടെക്കൂടെ മുനിയെന്നും വിപ്രശ്രേഷ്ഠനെന്നും വിളിച്ചതാലോചിച്ച ക്രുദ്ധനായിത്തീൎന്ന പരശുരാമൻ ചിരിച്ചുകൊണ്ടിങ്ങനെ പറഞ്ഞു:_ രാമ, നീയും നിൻെറ സഹോദരനായ ലക്ഷ്മണനെപ്പോലെതന്നെ വിപരീതപ്രകൃതിയാണു്.

ചൗ: നിപിടഹി ദ്വിജകരി ജാനഹി മോഹീ മൈം
ജസ ബിപ്ര സുനാവഉം തോഹീ

ചാപ സ്രുവാ സര ആഹുതി ജാന്യ കോപു മോര
അതിഘോര കൃസാന്യ

മോഹീ=എന്നെ, നിപിടഹി ദ്വിജകരി=നിസ്സാര ബ്രാഹ്മണനാണെന്നു്, ജാനഹി=നീ ഗണിക്കുന്നു, മൈം ജസ ബിപ്ര=ഞാനെങ്ങനെയുള്ള ബ്രാഹ്മണനെന്നു്, തോഹീ സുനാവഹും=നിന്നെ കേൾപ്പിച്ചുതരാം, ചാപ സ്രുവാ=വില്ലിനെ സ്രുവമായും, സര ആഹുതി=ശരത്തെ ആഹുതിയായും, ജാന്യ=നീ മനസ്സിലാക്കു്, മോര കോപ=എന്റെ കോപം, അതിഘോര കൃസാന്യ=അതിഭയങ്കരമായ അഗ്നിയുമാണു്.

ഞാനൊരു നിസ്സാര ബ്രാഹ്മണനാണെന്നേ നീ ഗ്രഹിച്ചിട്ടുള്ളു. എങ്ങനെയുള്ള ബ്രാഹ്മണനാണു് ഞാനെന്നു നിന്നെ കേൾപ്പിച്ചുതരാം. യജിക്കുന്നവനാണല്ലോ ബ്രാഹ്മണൻ. എന്റെ യാഗത്തിനു സ്രുവം വില്ലും, ആഹുതി ശരങ്ങളും, യാഗാഗ്നി അതിഭയങ്കരമായ എന്റെ കോപവുമാണെന്നു നീ മനസ്സിലാക്കു്.

സമിധി സേന ചതുരംഗ സുഹാഈ മഹാമഹിപ
ഭഏ പസു ആഈ
മൈം എഹിം പരസു കാടി ബലി ദീൻഹേ സമര
ജഗ്യ ജഗ കോടിൻഹ കീൻഹേ

സുഹാഈ ചതുരംഗ സേന=സുന്ദരമായ ചതുരംഗസൈന്യം, സമിധ=സമിത്താണു്, മഹാ മഹീപ=മഹാരാജാക്കന്മാർ, പസു ആഈ ഭഏ=പശുക്കളായി ഭവിച്ചിരിക്കുന്നു, മൈം എഹിം പരസു=ഞാൻ ഈ വെണ്മഴുകൊണ്ടു (ആ പശുക്കളെ), കാടി ബലി ദീൻഹേ=അരിഞ്ഞു ബലികൊടുക്കുന്നു, സമര ജഗ്യ=ഇപ്രകാരമുള്ള സമരയജ്ഞങ്ങൾ, ജഗ കോടിൻഹ=ലോകത്തിൽ കോടിക്കണക്കിൽ (ഞാൻ), കീൻഹേ=ചെയ്തിട്ടുണ്ടു്.

സുന്ദരമായ ആന, തേർ, കുതിര, കാലാൾ എന്നിവ സമിത്തുക്കളാണു്. മഹാരാജാക്കന്മാരാണു യാഗപശുക്കൾ. ആ പശു

ക്കളെ ഞാൻ ഈ വെണ്മഴകൊണ്ടരിഞ്ഞു ബലികൊടുക്കുന്നു. ഈ വിധമുള്ള സമരയജ്ഞങ്ങൾ ലോകത്തിൽ കോടിക്കണക്കിൽ ചെയ്തവനാണ് ഞാൻ. [അനേകം രാജാക്കന്മാരെ പരശുരാമൻ സൈന്യസമേതം ആയുധങ്ങളാൽ ഒടുക്കി തന്റെ ക്രോധത്തിനു പരിഹാരമുണ്ടാക്കിയിട്ടുണ്ടെന്നു ഭാവാർത്ഥം.]

മോര പ്രഭാവ ബിദിത നഹിം തോരേ ബോലസി
നിദരി ബിപ്രകേ ഭോരേ
ഭഞ്ജേഉ ചാപ ദാപ ബഡ ബാഢാ അഹമിതി
മനഹും ജീതി ജഗ ഠാഢാ

മോര പ്രഭാവ=എന്റെ പ്രഭാവം, തോരേ നഹിം ബിദിത=നിന ക്കറിഞ്ഞുകൂടാ, ബിപ്രകേ ഭോരേ=അതാണു കേവലമൊരു ബ്രാഹ്മ ണനെന്നു കരുതി എന്നെ, നിദരി ബോലസി=നീ അനാദരിച്ചു സംസാരിക്കുന്നതു്. ചാപ ഭഞ്ജേഉ=വില്ലൊടിച്ചു എന്ന കാരണ ത്താൽ, ദാപ ബഡ ബാഢാ=നിനക്കു ദർപ്പം വല്ലാതെ വദ്ധിച്ചി രിക്കുന്നു, അഹമിതി=ആ അഹമ്മതിയാൽ, ജഗ ജീതി ഠാഢാ മനഹും=ജഗജ്ജയിയായി നില്ക്കുകയാണു നീ എന്നു തോന്നിപ്പി ക്കുന്നു.

"എട, രാമ, നിനക്കെന്റെ പ്രഭാവം അറിഞ്ഞുകൂടാ! അതാണു നീയെന്നെ സാധാരണ ഒരു ബ്രാഹ്മണനെന്നു കരുതി അനാദരിച്ചു സംസാരിക്കുന്നതു്. ശൈവചാപം ഞാനല്ലെ ഒടി ച്ചതെന്നൊരു ഭള്ളു നിനക്കുണ്ടു്. ആ അഹമ്മതികൊണ്ടു വിശ്വ വിജയിയായി നില്ക്കുകയാണു നീയെന്നു എനിക്കു തോന്നിപ്പോ കുന്നു."

രാമ കഹാ മുനി കഹഹു ബിചാരീ രിസ അതി
ബഡി ലഘു ചൂക ഹമാരീ
ഛുവതഹി ടൂട പിനാക പുരാനാ മൈം കേഹി
ഹേതു കരഉം അഭിമാനാ

രാമ കഹാ മുനി=ശ്രീരാമൻ പറഞ്ഞു:—"ഹേ മഹർഷേ, ബിചാരീ കഹഹു=ആലോചിച്ചുപറയു, ഹമാരീ ചൂക ലഘു=എന്റെ കുററം

നിസ്സാരമാണ്, രിസ അതി ബഡി=ക്രോധം വളരെ അധികമു മാണങ്ങയുടെ, പുരാനാ പിനാക=ജീർണ്ണിച്ച ശൈവചാപം, ഛുവ തഹി=സ്പർശിച്ച നിമിഷത്തിൽത്തന്നെ, ടൂട=തകൻറ, കേഹി ഹേതു=എന്തുകാരണത്താൽ, മൈം അഭിമാന കരഉം=ഞാനതിൽ അഭിമാനിക്കണം?

ശ്രീരാമൻ പറഞ്ഞു:_ഹേ മഹഷേ്, ആലോചിച്ചുപറയു. ഏററവും ചെറുതാണ് എൻെറ കുററം. എന്നാൽ ഏററവും വലുതാണ് അങ്ങയുടെ കോപം. വളരെയധികം ജീർണ്ണിച്ച ശൈവചാപം ഞാനൊന്നു തൊട്ട ഉടനെ ഛിന്നഭിന്നമായി ഇക്കാര്യത്തിൽ അഭിമാനംകൊള്ളാൻ എന്തുണ്ട്?

ദോ: ജൗം ഹമ നിദരഹിം ബിപ്ര ബദി സത്യ
സനഹു ഭൃഗുനാഥ
തൗ അസകോ ജഗ സുഭട ജേഹി ഭയബസ
നാവഹിം മാഥ

ഭൃഗുനാഥ=ഹേ ഭാർഗ്ഗവരാമ, സത്യ സുനഹു=യഥാത്ഥം കേൾക്കു, ബിപ്രബദി=ബ്രാഹ്മണനെന്നു പറഞ്ഞു, ജൗം ഹമ നിദരഹിം തൗ=ഞാനങ്ങയെ നിരാദരിച്ചിട്ടുണ്ടെങ്കിൽ, ജേഹി ഭയബസ മാഥ നാവഹിം=ആരെ ഭയന്നു തലതാഴ്ത്തിക്കൊണ്ടിരിക്കുന്നു, അസകോ സുഭട=ആ നല്ല യോദ്ധാവ്, ജഗ=ലോകത്താരുണ്ട്?

ഹേ ജാമദഗ്ന്യൻ, കേൾക്കു. ബ്രാഹ്മണനാണെന്നു പറഞ്ഞു ഞങ്ങൾ അങ്ങയെ അനാദരിക്കുന്നുവെങ്കിൽ, അത്ര ഗംഭീരനായൊരു സംഗ്രാമധീരൻ, ഭയന്നു അങ്ങയെ കുമ്പിട്ടുകൊണ്ടിരിക്കുമോ? അങ്ങനെ ലോകത്തൊരാളുണ്ടാകുമോ? അതുകൊണ്ടു അങ്ങു മനസ്സിലാക്കണം അങ്ങയെ നമിക്കുന്ന ഞങ്ങൾ ഒരിക്കലും അങ്ങയെ അനാദരിക്കുന്നവരല്ല എന്ന വസ്തുത. അങ്ങയെ അനാദരിക്കണമെങ്കിൽ അങ്ങയേക്കാൾ വലിയ യോദ്ധാക്കളായിരിക്കണ്ടെ ഞങ്ങൾ? അത്തരത്തിൽ ശ്രേഷ്ഠന്മാരാണ് ഞങ്ങളെങ്കിൽ ഞങ്ങളെന്തിനു് അങ്ങയെ കുമ്പിടണം? ഭൃഗുമഹർഷിയുടെ ചവിട്ടു മാറിൽ

വഹിക്കുന്ന ഞാനോ ബ്രാഹ്മണനെ അനാദരിക്കുന്നവൻ? ഇതിൽ നിന്നു ഗ്രഹിച്ചുകൂടെ എന്നെപ്പോലെ ബ്രാഹ്മണരെ ആദരിക്കുന്ന വനില്ലെന്നു്? ഞാനങ്ങയെ അനാദരിക്കുന്നപക്ഷം അങ്ങയെ ആദ രിക്കാൻ ലോകത്തിൽ ആരാണുണ്ടാവുക?

ചൌ: ദേവ ദനുജ ഭൂപതി ഭട നാനാ സമ ബല
അധിക ഹോഉ ബലവാനാ
ജൗം രന ഹമഹിം പ്രചാംരൈ കോഉ ലരഹീം
സുഖേന കാല കിന ഹോഊ

ദേവ ദനുജ=ദേവന്മാരാകട്ടെ, അസുരന്മാരാകട്ടെ, നാനാ ഭൂപതി ഭട=നിരവധി രാജാക്കന്മാരാകട്ടെ യോദ്ധാക്കളാകട്ടേ, സമബല= തുല്യ ബലവാന്മാരാകട്ടെ, അധിക ബലവാനാ ഹോഉ=കൂടുതൽ ബലിഷ്ഠന്മാരാകട്ടേ, കോഉ ഹമഹിം=അവരിലാരെങ്കിലും ഞ ങ്ങളെ, രന ജൗം പ്രചാരഇ=യുദ്ധത്തിനു വിളിക്കുകയാണെങ്കിൽ സുഖേന=അവരുമായി ഞങ്ങൾ സസുഖം, ലരഹിം=സമരം ചെ യ്യും, കാല കിന ഹോഊ=അങ്ങനെ വിളിക്കുന്നവൻ കാലൻതന്നെ യാകട്ടെ (എന്നാലും സ്ഥിതി ഇതുതന്നെ).

ദേവാസുരന്മാരോ രാജാക്കന്മാരോ യോദ്ധാക്കളോ ആരുത ന്നെയായിക്കൊള്ളട്ടെ, അവർ തുല്യബലത്തോടുകൂടിയവരോ അ ധികബലശാലികളോ ആകട്ടെ, ആരെങ്കിലും യുദ്ധത്തിനു വിളി ച്ചാൽ ഞങ്ങൾപോയി സസുഖം സമരം ചെയ്യും. കാലൻ തന്നെ വിളിച്ചാലും സ്ഥിതി ഇതുതന്നെയാണു്.

ഛത്രിയ തനു ധരി സമര സകാനാ കുല കലങ്ക
തേഹി പാംവര ജാനാ
കഹൗം സുഭാവ ന കുലഹി പ്രസംസീ കാലഹു
ഡരഹിം ന രന രഘുബംസീ

ഛത്രിയ തനു ധരി=ക്ഷത്രിയനായിപ്പിറന്നു്, സമര സകാനാ= യുദ്ധത്തെ ഏവൻ ഭയപ്പെടുന്നു, തേഹി പാംവരകുല കളങ്ക ജാനാ= അവനെ നീചനും കുലകളങ്കവുമായിത്തന്നെവേണം കരുതുവാൻ,

സുഭായ കഹൗം=സ്വാഭാവികമായിത്തന്നെയാണു് ഞാനിതു പറയുന്നതു്, കുലഹി പ്രസംസീ ന=വംശപ്രശംസ ചെയ്യുകയല്ല, രഘുബംസീ=രഘുകുലത്തിൽ പിറന്നവർ, കാലഹു ന ഡരഹിം=കാലനെപ്പോലും ഭയപ്പെടുന്നവരല്ല.

ഏതൊരു ക്ഷത്രിയൻ യുദ്ധഭീരുവോ അവൻ നീചനും കുലത്തിന്റെ കളങ്കവുമാണു്. ഞാനിതു സ്വാഭാവികമായിത്തന്നെയാണു് പറയുന്നതു്. വംശപ്രശംസചെയ്യുകയല്ല. രഘുവംശത്തിൽ പിറന്നവർ കാലനേയും ഭയപ്പെടുന്നവരല്ല. [ഒന്നുകിൽ യുദ്ധം ചെയ്തു സന്തോഷിപ്പിക്കണം അല്ലെങ്കിൽ രാമ എന്ന പേർ ഉപേക്ഷിക്കണം. ഇതാണല്ലോ പരശുരാമനു ആവശ്യം. പേരിനെ സംബന്ധിച്ച കാര്യം ശ്രീരാമൻ ആദ്യമേതന്നെ അരുളിച്ചെയ്തുകഴിഞ്ഞു. യുദ്ധത്തിന്റെ കാര്യമാണിപ്പോൾ പറയുന്നതു്. പരശുരാമൻ, ശ്രീരാമനെ വധിക്കുമെന്നുതന്നെ ശ്രീരാമനു ബോധ്യമായാലും യുദ്ധത്തിനു് അദ്ദേഹം സന്നദ്ധനാണെന്നു ഭാവം.]

ബിപ്രബംസ കൈ അസി പ്രഭുതാഈ അഭയ
ഹോഇ ജോ തുംഹഹിം ഡരാഈ
സുനി മൃദു ബചന ഗൂഢ രഘുപതി കേ ഉഘരേ
പടല പരസുധര മതി കേ

ജോ തുംഹഹിം ഡരാഈ=അങ്ങയെ ഭയപ്പെടുന്ന ഒരുവൻ, അഭയ ഹോഇ=നിർഭയനായിഭവിക്കുന്നു, അസി=എന്നുള്ളതാണു്, ബിപ്രബംസ കൈ=ബ്രാഹ്മണവംശത്തിന്റെ പ്രഭുതാഈ=മഹത്വം, രഘുപതി കേ=ശ്രീരാമന്റെ, മൃദു ഗൂഢ ബചന സുനി=മൃദുലവും ഗൂഢവുമായ വാക്കുകൾ കേട്ടു്, പരശുധര മതികേ=വെണ്മഴുധാരിയുടെ ബുദ്ധിയെ ബാധിച്ചിരുന്ന, പടല ഉഘരേ=ആവരണം നീങ്ങി.

ബ്രാഹ്മണനെ ഭയപ്പെടുന്നവൻ നിർഭയനായിഭവിക്കുന്നു എന്നതാണു് ബ്രാഹ്മണവംശത്തിന്റെ മഹത്വം. ശ്രീരാമന്റെ മൃദുലവും ഗൂഢവുമായ വാക്കുകൾ കേട്ടപ്പോൾ പരശുരാമന്റെ ബുദ്ധിയെ ബാധിച്ചിരുന്ന ആവരണം നീങ്ങി.

രാമ രമാപതി കര ധനു ലേഹൂ ഖൈംചഹൂ മിടഇ
മോര സന്ദേഹൂ
ദേത ചാപു ആപുഹി ചലിഗയേഊ പരസുരാമ
മന ബിസമയ ഭയേഊ

രാമ രമാപതി കര=(പരശുരാമൻ പറയുന്നു) ഹേ രാമ, വിഷ്ണുവിന്റെ, ധനു ലേഹൂ=ചാപം ഇതാ. എടുക്കുക, മോര സന്ദേഹൂ മിടഇ=എന്റെ സംശയം നീങ്ങാൻ, ഖൈംചഹൂ=കുലയ്ക്കുക, ചാപു ദേത=ചാപം നൽകേത്തന്നെ (പരശുരാമൻ), ആപുഹി=സ്വയമേവ, ചലിഗയേഊ=ആകൃഷ്ടനായി, പരസുരാമമന=പരശുരാമന്റെ മനസ്സ്, ബിസമയ ഭയേഊ=വിസ്മയത്തോടുകൂടിയതായി ഭവിച്ചു.

മഹർഷിയായ പരശുരാമൻ ഇപ്രകാരം പറഞ്ഞു:—ഹേ രാമ, ഇതാ വിഷ്ണുചാപം. എടുക്ക. എന്റെ സന്ദേഹം നീങ്ങാൻ ഈ വില്ലു കുലയ്ക്കൂ. ഇങ്ങനെ പറഞ്ഞു പരശുരാമൻ ചാപം കൊടുക്കെത്തന്നെ സ്വയമേവ ആകൃഷ്ടനും വിസ്മയസ്തിമിതനുമായിത്തീൻ. [വിശ്വകർമ്മാവെന്ന ദേവശില്പി രണ്ടു ചാപങ്ങൾ നിർമ്മിച്ചു. അവയിലൊന്നു ദേവന്മാർ ശിവനുനൽകി. ആ ചാപംകൊണ്ടാണ ദ്ദേഹം ത്രിപുരസംഹാരം ചെയ്തതു്. രാമൻ ഒടിച്ചതും ആ ചാപത്തെയാണു്. മറെറാരു ചാപം ദേവന്മാർ വിഷ്ണുവിനു കൊടുത്തു. ഒരിക്കൽ ദേവന്മാർ ബ്രഹ്മാവിനോടു് ചോദിച്ചു ഈ രണ്ടു ചാപങ്ങളുടെ ഉദ്ദേശം എന്താണെന്നു്. ബ്രഹ്മദേവനു് ഈ വില്ലുകളുടെ പേരിൽ ശിവനേയും വിഷ്ണുവിനേയും പരസ്പരം വിരോധികളാക്കാൻ കഴിഞ്ഞു. ശിവനും വിഷ്ണുവും സമരംചെയ്തു. ശിവൻ പരാജിതനായി. വൈഷ്ണവചാപത്തിനാണു് മഹത്വമെന്നു തീർപ്പും ഉണ്ടായി. ഈ ചാപമാണു് പരശുരാമൻ ശ്രീരാമനു നൽകിയതു്.]

ദോ: ജാനാ രാമപ്രഭാഉ തബ പുലക പ്രഫുല്ലിത ഗാത
ജോരി പാനി ബോലേ ബചന ഹൃദയ ന പ്രേമു
സമാത

തബ രാമപ്രഭാഉ ജാനാ=ആ അവസരത്തിൽ ശ്രീരാമൻെറ പ്രഭാവം ജാമദഗ്ന്യന്ന മനസ്സിലായി. ഗാത പുലക=അദ്ദേഹത്തിൻെറ ദേഹം പുളകത്താൽ, പ്രഫുല്ലിത=വികസിതമായി, ഹൃദയ പ്രേമ ന സമാതാ=മനസ്സിൽ പ്രേമം ഒതുങ്ങിനിന്നില്ല, പാനി ജോരി= കൈക്കൂപ്പി, ബചന ബോലേ=ഇങ്ങനെ പറഞ്ഞു:—

ഇപ്പോളാണ ശ്രീരാമൻെറ പ്രഭാവം പരശുരാമന്ന ഗ്രഹിക്കാനിടയായതു്. അദ്ദേഹത്തിൻെറ ദേഹം പുളകിതവും മനസ്സ പ്രേമനിർഭരവുമായി ഭവിച്ചു. അദ്ദേഹം കൈക്കൂപ്പി ഈവിധം പറഞ്ഞു:—

ചൗ: ജയ രഘുബംസ ബനജ ബന ഭാനൂ ഗഹന ദനുജ
കുല ദഹന കൃസാനൂ
ജയ സുര ബിപ്ര ധേനു ഹിതകാരീ ജയ മദ
മോഹ കോഹ ഭ്രമഹാരീ

രഘുബംസ ബനജ ബന=രഘുകുലമാകുന്ന താമരക്കാടിന്നു, ഭാനൂ= സൂൎയ്യനും, ഗഹന ദനുജ കുല=നിഷ്ഠുരന്മാരായ രാക്ഷസന്മാരുടെ വംശത്തെ, ദഹന=ദഹിപ്പിക്കുന്ന, കൃസാനൂ ജയ=അഗ്നിയുമായ ഹേ രാമ, ജയിച്ചാലും, സുര ബിപ്ര ധേനു ഹിതകാരീ=ദേവന്മാൎക്കും ബ്രാഹ്മണൎക്കും ഗോക്കൾക്കും ഹിതപ്രദ, ജയ=ജയിച്ചാലും, മദ മോഹ കോഹ ഭ്രമഹാരീ ജയ=മദം, മോഹം, ക്രോധം, ഭ്രമം എന്നിവയെ നശിപ്പിക്കുന്ന ഹേ രാമ ജയിച്ചാലും.

രഘുവംശമാകുന്ന താമരക്കാടിന്നു സൂൎയ്യനും, നിഷ്ഠുരന്മാരായ രാക്ഷസന്മാരുടെ വംശത്തെ ചാമ്പലാക്കുന്ന അഗ്നിയും, ദേവബ്രാഹ്മണൎക്കും ഗോക്കൾക്കും ഹിതപ്രദനും, കാമക്രോധമോഹഭ്രമങ്ങളെ നശിപ്പിക്കുന്നവനുമായ അങ്ങു ജയിച്ചാലും ജയിച്ചാലും ജയിച്ചാലും.

ബിനയ സീല കരുനാ ഗുനസാഗര ജയതി ബചന
രചനാ അതി നാഗര
സേവക സുഖദ സുഭഗ സബ അംഗാ ജയ സരീര
ഛബി കോടി അനംഗാ

ബിനയ സീല കരുനാ ഗുന സാഗര=വിനയശീലങ്ങൾക്കും കരുണയ്ക്കും ഗുണങ്ങൾക്കും സാഗരമേ, ബചന രചനാ അതിനാഗര= സംഭാഷണപ്രഗത്ഭ, ജയതി(?)=അങ്ങു ജയിച്ചാലും, സുഭഗ സബ അംഗാ=സുഭഗങ്ങളായ സമസ്താവയവങ്ങളോടുകൂടിയവനേ, സേവക സുഖദ=ആശ്രിത സുഖപ്രദ, കോടി അനംഗാ സരീര ഛബി= കോടി മന്മഥന്മാരുടെ ശരീരകാന്തിയോടുകൂടിയവനേ, ജയ= അങ്ങു ജയിച്ചാലും.

വിനയം, സൗശീല്യം, കരുണ, ഗുണം എന്നിവയുടെ സമുദ്രമാണങ്ങ്. സംഭാഷണത്തിൽ ചതുരനാണ്; സുഭഗങ്ങളായ സർവ്വാംഗങ്ങളോടും കൂടിയവനാണ്; ആശ്രിതസുഖപ്രദനാണ്; കോടി മന്മഥന്മാരുടെ ശരീരകാന്തിയോടുകൂടിയവനുമാണങ്ങ്. അങ്ങു ജയിച്ചാലും.

കരൗം കാഹ മുഖ ഏക പ്രസംസാ ജയ മഹേസ
മന മാനസ ഹംസാ
അനുചിത ബചന കഹേഉം അഗ്യാതാ ഛമഹു
ഛമാമന്ദിര ദോഉ ഭ്രാതാ

ഏകമുഖ കാഹ=ഏകമുഖംകൊണ്ടു എങ്ങനേയാണു, പ്രസംസാ കരൗം=അങ്ങയെ ഞാൻ പ്രശംസിക്കുക?, മഹേസ മന മാനസ ഹംസാ=മഹേശന്റെ മനസ്സാകുന്ന മാനസസരസ്സിലെ ഹംസമേ, ജയ=അങ്ങു ജയിച്ചാലും, അഗ്യാതാ=അറിവില്ലായ്മയാൽ, അനുചിത ബചന=ഉചിതമല്ലാത്ത വാക്കുകൾ, കഹേഉം=ഞാൻ പറഞ്ഞിട്ടുണ്ടു്, ഛമാ മന്ദിര ദോഉ ഭ്രാതാ=ക്ഷമാനികേതങ്ങളായ ഭ്രാതാക്കളേ, ഛമഹു=നിങ്ങൾ ക്ഷമിച്ചാലും.

എന്റെ ഏക ജിഹ്വകൊണ്ടു അങ്ങയെ ഞാൻ എങ്ങനെ പ്രശംസിക്കട്ടെ. അങ്ങു ശിവന്റെ മനസ്സാകുന്ന മാനസസരസ്സിൽ ക്രീഡിക്കുന്ന ഹംസമാണ്. ഞാനെന്റെ അജ്ഞതയാൽ ഉചിതമല്ലാത്ത വാക്കുകൾ പറഞ്ഞതു് ക്ഷമാനിലയങ്ങളായ നിങ്ങൾ രണ്ടുപേരും ക്ഷമിക്കണം.

കഹി ജയ ജയ ജയ രഘുകുല കേതു ഭൃഗുപതി ഗയെ
ബനഹിം തപഹേതു
അപഭയ സകല മഹീപ ഡരാനെ ജഹം തഹം
കായര ഗവഹിം പരാനെ

രഘുകുല കേതു=ഹേ രാമഭദ്ര, ജയ ജയ ജയ=ജയ ജയ ജയ എന്നിങ്ങനെ, കഹി=പറഞ്ഞു്, തപഹേതു ഭൃഗുപതി=തപസ്സിന്നായി പരശുരാമൻ, ബനഹിം ഗയേ=വനത്തിലേക്ക പോയി, സകല മഹീപ=എല്ലാ രാജാക്കന്മാരും, അപഭയ ഡരാനേ=സ്വഭയത്താൽ ഭീതരായി, കായര=ഭീരുക്കളെന്നോണം, ജഹം തഹം പരാനേ ഗവഹിം=അങ്ങോട്ടുമിങ്ങോട്ടും പലായനംചെയ്തു.

ശ്രീരാമഭദ്രന്നു വീണ്ടും വീണ്ടും ജയം ആശംസിച്ചുകൊണ്ട പരശുരാമൻ തപസ്സുചെയ്യാൻ വനത്തിലേക്ക പുറപ്പെട്ടു. അവിടെ കൂടിയിരുന്ന രാജാക്കന്മാരെല്ലാം അവരവർക്കുണ്ടായ ഭയത്താൽ ഭീതരായി ഭീരുക്കളെന്നവണ്ണം അങ്ങുമിങ്ങും പലായനംചെയ്തു.

ദോ: ദേവൻഹ ദീൻഹീം ദുന്ദുഭീം പ്രഭുപര ബരഷഹിം
ഫൂല
ഹരഷേ പുരനര നാരി സബ മിടീ മോഹമയ
സൂല

ദേവൻഹ ദുന്ദുഭീം ദീൻഹീം=ദേവന്മാർ ദുന്ദുഭി മുഴക്കി, പ്രഭുപര ഫൂല ബരഷഹിം=ശ്രീരാമഭദ്രന്റെ മേൽ പുഷ്പങ്ങൾ വർഷിച്ചു, പുരനര നാരി സബ=പുരവാസികളായ സ്ത്രീപുരുഷന്മാരെല്ലാം, ഹരഷേ=സന്തുഷ്ടരായി. (അവരുടെ), മോഹ മയ സൂല മിടാ=മോഹമയമാകുന്ന ശൂലരോഗം ഒഴിഞ്ഞു.

ദേവന്മാർ ദുന്ദുഭി മുഴക്കി സ്രീരാമന്റെ മേൽ പുഷ്പങ്ങൾ വർഷിച്ചു. നാഗരികരായ ശ്രീപുരുഷന്മാരെല്ലാം പ്രസന്നരായി. അവരെ ബാധിച്ചിരുന്ന മോഹമയമായ ശൂലവ്യാധിയും ശമിച്ചു.

## ജാനകീമംഗളം.

ചൗ: അതി ഗഹ ഗഹേ ബാജനേ ബാജേ സബഹിം
മനോഹര മംഗല സാജേ
ജൂഥ ജൂഥ മിലി സുമുഖി സുനയനീം കരഹിം
ഗാന കല കോകില ബയനീം

അതി ഗഹ ഗഹേ=ഏററവും ഗംഭീര ധ്വനിയോടുകൂടി, ബാജേ ബജാനേ=വാദ്യങ്ങൾ മുഴക്കപ്പെട്ടു, സബഹിം മനോഹര മംഗല സാജേ=എല്ലാവരും മനോഹരമംഗളപദാൎത്ഥങ്ങൾ സജ്ജീകരിച്ചു, ജൂഥ ജൂഥ മിലി=സംഘം സംഘമായി സമ്മേളിച്ച്, സുമുഖി സുനയനീം=സുമുഖിമാരും സുനേത്രമാരുമായ സ്ത്രീകൾ, കലകോകില ബയനീം=കളകോകിലസ്വരത്തിൽ, ഗാന കരഹിം=ഗാനം ചെയ്തുകൊണ്ടിരുന്നു,

വാദ്യങ്ങൾ അത്യുച്ചം മുഴങ്ങി. എല്ലാവരും മംഗളങ്ങളൊരുക്കി. സ്ത്രീകൾ സംഘം സംഘമായി ചേൎന്നു കളകോകിലസ്വരത്തിൽ പാട്ടുകൾ പാടി.

സുഖ ബിദേഹ കര ബരനി ന ജാഇ ജനമ ദരിദ്ര
മനഹും നിധി പാഇ
ബിഗത ത്രാസ ഭൈ സീയ സുഖാരീ ജനു ബിധു
ഉദയ ചകോര കുമാരീ

ജനമ ദരിദ്ര=ജന്മനാ ദരിദ്രനായവന്നു, നിധി പാഇ മനഹും=നിധി ലഭിച്ചാലെപ്രകാരമോ അപ്രകാരം, ബിദേഹ കര സുഖ=ജനകന്നുണ്ടായ സുഖം, ബരനി ന ജാഇ=വൎണ്ണിക്കുക ശക്യമല്ല, സീയ=സീത, ബിഗത ത്രാസ=നിൎഭയയും, സുഖാരീ ഭൈ=സുഖാവഹയുമായി ഭവിച്ചു, ബിധു ഉദയ=ചന്ദ്രോദയത്തിൽ, ചകോര കുമാരീ ജനു=ചകോരക്കുഞ്ഞു എങ്ങനേയോ അപ്രകാരം.

ജന്മനാ ദരിദ്രനു നിധിലാഭമുണ്ടായാൽ എപ്രകാരമോ അപ്രകാരം ജനകന്നുണ്ടായ സുഖം ഇന്നവിധമെന്നു വൎണ്ണിക്കുക സാധ്യ

മല്ല. സീതയുടെ എല്ലാ ഭയവും തീൎന്നു. അവളുടെ മനസ്സിന്നു, ചന്ദ്രോദയത്തിൽ ചകോരശിശുവിന്നുണ്ടാകുന്ന അതേ സ്വാസ്ഥ്യം ഉണ്ടായി.

ജനക കീൻഹ കൗസികഹിം പ്രനാമാ പ്രഭുപ്രസാദ
ധനു ഭഞ്ജേഉ രാമാ
മോഹി കൃത കൃത്യ കീൻഹ ദുഹും ഭാഈ അബ ജോ
ഉചിത സോ കഹിഅ ഗോസാഈം

ജനക കൗസികഹിം=ജനകൻ വിശ്വാമിത്രനെ, പ്രനാമാ കീൻഹ=പ്രണാമംചെയ്തു. (അനന്തരം ഉണൎത്തിച്ചു:–), രാമാ ധനു ഭഞ്ജേഉ="രാമൻ വില്ലു തകൎത്തു, പ്രഭു പ്രസാദ=അവിടത്തെ പ്രസാദംകൊണ്ടാണു്, ഗോസാഈം=സ്വാമിൻ, ദുഹും ഭാഈ മോഹി=ഈ രണ്ടു സഹോദരന്മാരും എന്നെ, കൃതകൃത്യ കീൻഹ=കൃതകൃത്യനാക്കിച്ചെയ്തു, അബ ഉചിത ജോ=ഇപ്പോഠ ഇനി ഉചിതമെന്തോ, സോ കഹിഅ=അതവിടന്നരുളിച്ചെയ്യു."

ജനകരാജൎഷി വിശ്വാമിത്രനെ പ്രണമിച്ചു് ഇപ്രകാരം പറഞ്ഞു:– സ്വാമിൻ ശ്രീരാമൻ ശൈവചാപം ഭഞ്ജിച്ചതു അവിടത്തെ അനുഗ്രഹം ഒന്നുകൊണ്ടു മാത്രമാണു്. രാമനും ലക്ഷ്മണനും എന്നെ കൃതാൎത്ഥരാക്കി. ഇനി ഇപ്പോഠ എന്താണു ഉചിതമായിട്ടുള്ളതെന്നു അവിടന്നു കല്പിക്കണം.

കഹ മുനി സുനു നരനാഥ പ്രബീനാ രഹാ
ബിബാഹ ചാപ ആധീനാ
ടൂട തഹി ധനു ഭയേഉ ബിബാഹൂ സുരനര നാഗ
ബിദിത സബ കാഹൂ

മുനി കഹ=മുനി പറഞ്ഞു:–, പ്രബീനാ നരനാഥ സുനു=പ്രഗത്ഭനായ ഹേ രാജാവേ, കേഠക്കു, ബിബാഹ ചാപ ആധീനാ രഹാ=ശൈവചാപത്തിന്നു വിധേയമായിരുന്നു വിവാഹം, ധനു ടൂട തഹി=ചാപഭഞ്ജനം സംഭവിച്ചതോടേ, ബിബാഹൂ ഭയേഉ=വിവാഹവും കഴിഞ്ഞു. (ഈ വസ്തുത), സുര നര നാഗ സബ

കാഹു ബിദിത=സുരന്മാൎക്കും നരന്മാൎക്കും നാഗന്മാൎക്കും എല്ലാവൎക്കും അറിവായിട്ടും ഉണ്ട്.

വിശ്വാമിത്രൻ പറഞ്ഞു:– 'ഹേ പ്രഗത്ഭനായ രാജാവേ കേൾക്കുക. സീതാവിവാഹം ശൈവചാപത്തിന്നു വിധേയമായിരുന്നല്ലോ. ശൈവചാപഭഞ്ജനത്തോടേ വിവാഹകാൎയ്യവും കഴിഞ്ഞു. ഈ സംഗതി സുരനരനാഗവിദിതവുമാണ്.

ദോ: തദപി ജാഇ തുംഹ കരഹു അബ ജഥാ ബംസ
ബ്യബഹാരു
ബൂഝി ബിപ്ര കുല വൃദ്ധ ഗുരു ബേദ ബിദിത
ആചാരു

തദപി=എന്നാലും, ബംസ ബ്യബഹാരു ജഥാ=വംശസമ്പ്രദായമനുസരിച്ചും, ബേദ ബിദിത ആചാരു=വേദവിദിതങ്ങളായ ആചാരങ്ങൾക്കനുരൂപമായും, തുംഹ അബ ജാഇ=അങ്ങു ഉടനെ ചെന്നു, ബിപ്രകുല വൃദ്ധ ഗുരു=വിപ്രന്മാരോടും വംശവൃദ്ധന്മാരോടും ആചാൎയ്യനോടും (കാൎയ്യങ്ങൾ), ബൂഝി കരഹു=ആലോചിച്ചു നടത്തുക.

സീതാവിവാഹം ഒരു കണക്കിനു കഴിഞ്ഞു. എന്നിരുന്നാലും വംശമൎയ്യാദകളും വേദനിശ്ചയങ്ങൾക്കും അനുസൃതമായി ചടങ്ങുകൾ ചിലതൊക്കെ വേണമല്ലൊ. അക്കാൎയ്യത്തിൽ അങ്ങു ചെയ്യേണ്ടതു ബ്രാഹ്മണരേയും കുലവൃദ്ധന്മാരേയും ഗുരുവിനേയും വരുത്തി ആലോചിച്ചു തീരുമാനമെടുക്കുകയാണ്.

ചൗ: ദൂത അവധപുര പഠവഹു ജാഈ ആനഹി നൃപ
ദസരഥഹി ബോലാഈ
മുദിത രാഉ കഹി ഭലേഹി കൃപാലാ പഠയേ ദൂത
ബോലി തേഹി കാലാ

ജാഈ അവധപുര=ചെന്നു് അയോദ്ധ്യാ നഗരത്തിലേക്കു, ദൂത പഠവഹു=ദൂതന്മാരെ അയക്കുക. (അവർ, നൃപ ദസരഥഹി=ദശരഥ

രാജാവിനെ, ബോലാഇ ആനഹിം=ക്ഷണിച്ചു കൂട്ടിക്കൊണ്ടുവരട്ടെ, മുദിത രാഉ കഹി=സന്തുഷ്ടനായ രാജാവു പറഞ്ഞു:–, കൃപാലാ="ഹേ കൃപാലോ, ഭലേഹി=നല്ലതു്; കൊള്ളാം", തേഹി കാലാ=അപ്പോൾത്തന്നെ, ബോലി പഠാഏ=ജനകൻ ദൂതന്മാരെ വിളിച്ചു അയോധ്യയിലേക്കയച്ചു.

'ഹേ വിദേഹ, അങ്ങു ഉടനെ ദൂതന്മാരെ അയോധ്യയിലേക്കയക്കുക. അവർ ചെന്നു ദശരഥമഹാരാജാവിനെ ക്ഷണിച്ചു ഇവിടേക്കു കൂട്ടിക്കൊണ്ടുവരട്ടെ.' ഈ വാക്കുകൾ കേട്ടു പ്രഹൃഷ്ടനായ ജനകൻ അങ്ങനെതന്നെ എന്നു സമ്മതിച്ചു ഉടനെതന്നെ ദൂതന്മാരെ വിളിച്ചു അയോധ്യയിലേക്കു പോകാൻ കല്പിച്ചു.

ബഹുരി മഹാജന സകല ബോലാഏ ആഇ
സബൻഹി സാദര സിരു നാഏ
ഹാട ബാട മന്ദിര സുര ബാസാ നഗരു സവാംരഹു
ചാരിഹു പാസാ

ബഹുരി സകല മഹാജന=പിന്നീട്ടു് എല്ലാ മാലോകരേയും, ബോലാഏ=ജനകൻ വിളിപ്പിച്ചു, സബൻഹി ആഏ=എല്ലാവരും സന്നിഹിതരായി, ഹാട ബാട മന്ദിര=അങ്ങാടികൾ, നിരത്തുകൾ, ഗൃഹങ്ങൾ, സുരബാസാ=ദേവാലയങ്ങൾ, നഗരു ചാരിഹു പാസാ=നാഗരത്തിന്റെ നാലു ഭാഗങ്ങൾ എന്നിവയെല്ലാം, സവാംരഹു=അലങ്കരിക്കട്ടേ എന്നു ജനകൻ കല്പന നല്കി.

ദൂതന്മാരെ അയോധ്യയിലേക്കയച്ചതിനുശേഷം ജനകൻ പൗരമുഖ്യരെയെല്ലാം ക്ഷണിച്ചുവരുത്തി. അങ്ങാടികളും നിരത്തുകളും ഗൃഹങ്ങളും ദേവാലയങ്ങളും നഗരത്തിന്റെ നാലുഭാഗങ്ങളും അലങ്കരിക്കാൻ കല്പനകൊടുത്തു.

ഹരഷി ചലേ നിജ നിജ ഗൃഹ ആഏ പുനി
പരിചാരക ബോലി പഠാഏ
രചഹു ബിചിത്ര ബിതാന ബനാഇ സിരധരി
ബചന ചലേ സചുപാഇ

ഹരഷി നിജ നിജ ഗൃഹ=സദസ്യർ സന്തുഷ്ടരായി താന്താങ്ങളുടെ ഗൃഹങ്ങളിലേക്ക, ചലേ ആഏു=പോയി, പുനി പരിചാരക= പിന്നീട്ട് പരിചാരകന്മാരെ, ബോലി പഠാഏു=വിളിച്ചയച്ചു. (ഇങ്ങനെ പറഞ്ഞു), ബിചിത്ര ബിതാന ബനാഇ=വിചിത്രമായൊരു മണ്ഡപം ഉണ്ടാക്കി, രചഹു=അലങ്കരിക്കുക. (ഇതുകേട്ട്), സചുപാഇൗ=സ്വഖപ്രാപ്തരായി (അവർ) കല്പന, ബചന സിര ധരി=ശിരസാവഹിച്ച്, ചലേ=പുറപ്പെട്ടു.

സദസ്യർക്കെല്ലാം വളരെ ആഹ്ലാദമുണ്ടായി. അവർ അവരുടെ വസതികളിലേക്ക മടങ്ങി. അനന്തരം രാജാവ് പരിചാരകന്മാരെ വിളിപ്പിച്ച് അവരോടിങ്ങനെ കല്പിച്ചു. നിങ്ങൾ വിചിത്രമായൊരു മണ്ഡപം നിമ്മിച്ചു അതലങ്കരിക്കുക. ഇതുകേട്ട സന്തുഷ്ടരായ പരിചാരകന്മാർ കല്പന ശിരസാവഹിച്ചു പുറപ്പെട്ടു.

പഠഏു ബോലി ഗുനീ തിൻഹ നാനാ ജേ ബിതാന
ബിധി കുസല സുജാനാ
ബിധിഹി ബന്ദി തിൻഹ കീൻഹ അരംഭാ
ബിരചേ കനക കദലികേ ഖംഭാ

[രാജാവിനാൽ നിയുക്തരായ അവർ]

ബിതാന ബിധി കുസല=മണ്ഡപനിമ്മിതിയിൽ പ്രഗത്ഭരും, സുജാനാ ഗുനീ=ജ്ഞാനികളും ശാസ്ത്രജ്ഞന്മാരുമായി, ജേ=ഏവരുണ്ടോ, തിൻഹ നാനാ=അവരെയെല്ലാം, ബോലി പഠഏു= (മണ്ഡപനിമ്മാണത്തിനു) വിളിച്ചയച്ചു, തിൻഹ ബിധിഹി= ആ ശില്പിവര്യന്മാർ വിധിയെ, ബന്ദി അരംഭാ കീൻഹ=വന്ദിച്ച് പ്രവൎത്തനം ആരംഭിച്ചു, കനക കദലികേ ഖംഭാ=കനകകദളികാസ്തംഭം അവർ, ബിരചേ=നിമ്മിച്ചു.

പരിചാരകർ ചെന്നു മണ്ഡപനിമ്മാണത്തിൽ വിദഗ്ദ്ധരും ജ്ഞാനികളും ശില്പകലാകുശലരുമായവരെയെല്ലാം വിളിച്ചു മണ്ഡപനിമ്മിതിക്കയച്ചു. അവർ ബ്രഹ്മദേവനെ വന്ദിച്ചു പ്രവൎത്തനം ആരംഭിച്ചു. അവർ ആദ്യമായി കനകകദളികാസ്തംഭമാണുണ്ടാക്കിയതു്.

ദോ: ഹരിത മനിൻഹ കേ പത്ര ഫല പദ്മരാഗകേ
ഫൂല
രചനാ ദേഖി ബിചിത്ര അതി മന ബിരംചി
കര ഭൂല

ഹരിത മനിൻഹ കേ=മരതകരത്നങ്ങളെക്കൊണ്ടു, പത്ര ഫല=ആ വാഴയ്ക്കു ഇലകളും കായ്കളും, പദ്മരാഗകേ ഫൂല=പത്മരാഗം കൊണ്ടു കുടപ്പനും (ഉണ്ടാക്കി), അതിബിചിത്ര രചനാ ദേഖി= ഏററവും വിചിത്രമായ സ്തംഭത്തിൻെറ നിമ്മാണം കണ്ടു്, ബിരംചികര മന ഭൂല=ബ്രഹ്മാവിൻെറ മനസ്സിനുപോലും ഭ്രമമുണ്ടായി.

ആ കദളിവാഴയുടെ ഇലകളും കായ്കളും മരതകരത്നങ്ങളേക്കൊണ്ടും വാഴക്കുടപ്പൻ പത്മരാഗംകൊണ്ടും നിമ്മിച്ചു. ഏററവും വിചിത്രമായ ആ സ്തംഭത്തിൻെറ നിമ്മാണം കണ്ടു് (ഇതു ശരിക്കും കദളിവാഴതന്നെയോ അതല്ല കൃത്രിമരംഭയോ എന്നു്) ബ്രഹ്മദേവൻെറ മനസ്സിനു ഭ്രമമുണ്ടായി.

ചൗ: ബേനു ഹരിത മനിമയ സബ കീൻഹേ സകല
സപഖ പരഹിം നഹിം ചീൻഹേ
കനക കലിത അഹിബേലി ബനാഈ ലഖി
നഹിം പരൈ സപരന സുഹാഈ

സബ ബേനു=എല്ലാ കരിങ്ങാലികളും (മുളകൾ), ഹരിത മനിമയ കീൻഹേ=മരതക രത്നമയങ്ങളാക്കി, സരല സപഖ=സരളങ്ങളായ ഇലകൾ, പരഹിം നഹിം ചീൻഹേ=തിരിച്ചറിയാൻ കഴിഞ്ഞില്ല, കനക കലിത=കനക കലിതങ്ങളായ, അഹിബേലി= വെററിലക്കൊടികൾ, സപരന=ഇലകളോട്ടുകൂടി, സുഹാഈ പരൈ=ശോഭിക്കുമാറു്, ലഖി നഹിം ബനാഈ=തിരിച്ചറിയാൻ സാധ്യമല്ലാത്തവണ്ണം നിമ്മിച്ചു.

എല്ലാ മുളകളും മരതകമണിമയങ്ങൾതന്നെ. സരളങ്ങളായ ഇലകൾ തിരിച്ചറിയാൻ കഴിയാതെയായി. കനക കലിതങ്ങളായ വെററിലക്കൊടികൾ ഇലകളെക്കൊണ്ടു ശോഭിക്കുമാറ തിരിച്ചറിയാനാകാത്തവണ്ണം നിമ്മിതമായി.

തഹി കേ രചി പചി ബന്ധ ബനാഏ ബിച
ബിച മുകുതാ ദാമ സുഹാഏ
മാനിക മരതക കുലിസ പിരോജാ ചീരി കോരി
പചി രചേ സരോജാ

തേഹി കേ ബന്ധ=ആ വെററിലക്കൊടികളെ ബന്ധിക്കാൻ, പചി രചി ബനാഏ=രത്നഖചിതമായ കയറും നിൎമ്മിച്ചിട്ടുണ്ട്, ബിച ബിച=ഇടയ്ക്കിടെ, സുഹായേ മുകുതാ ദാമ=മനോഹരങ്ങളായ മുത്തുമാല്യങ്ങളും തൂക്കിയിട്ടുണ്ട്, മാനിക മരകത=മാണിക്യം, മരതകം, കുലിസ പിരോജാ=വൈരം നീലരത്നം എന്നിവ, ചീരി കോരി പചി=പതിച്ച് കോൎത്തിണക്കിയ, സരോജാ രചേ=കമലങ്ങളും നിൎമ്മിക്കപ്പെട്ടിട്ടുണ്ട്.

കനക കലിതങ്ങളായ വെററിലക്കൊടികൾ മുമ്പു പറഞ്ഞ മുളകളുമായി ബന്ധിക്കാൻ രത്നം പതിച്ച കയറും ഉണ്ട്. അവയ്ക്കിടയിലിടയിൽ മുത്തുമാല്യങ്ങളും തൂക്കിയിട്ടിട്ടുണ്ട്. മാണിക്യം മരതകം വൈരം, നീലം എന്നിവ പതിച്ചു കോൎത്തിണക്കിയ കമലങ്ങളും നിൎമ്മിക്കപ്പെട്ടിരുന്നു.

കിഏ ഭൃംഗ ബഹുരംഗ ബിഹംഗാ ഗുഞ്ജഹിം
കൂജഹിം പവന പ്രസംഗാ
സുര പ്രതിമാ ഖംഭൻഹി ഗഢി കാഢി മംഗല
ദ്രവ്യ ലിഏ സബ ഠാഢീ
ചൗകേ ഭാംതി അനേക പുരാഈം സിന്ധുര മനിമയ
സഹജ സുഹാഈം

പവനപ്രസംഗാ=കാററുതട്ടുമ്പോൾ, ഗുഞ്ജഹിം=മുരളുന്നതും, കൂജഹിം=കൂകുന്നതും ആയ, ഭൃംഗ=വണ്ടുകളേയും, ബഹുരംഗാ ബിഹംഗാ=പലനിറത്തിലുള്ള പക്ഷികളേയും, കിഏ=ശില്പികൾ നിൎമ്മിച്ചു, സ്തംഭൻഹി=സ്തംഭങ്ങളിൽ, സബമംഗലദ്രവ്യ=എല്ലാ മംഗളപദാൎത്ഥങ്ങളും, ലിഏ ഠാഢീ=വഹിച്ചുകൊണ്ടുനില്ക്കുന്ന, സുരപ്രതിമാ=ദേവപ്രതിമകളേയും, ഗാഢി കാഢി=നിൎമ്മിച്ചുനിൎത്തി

യിട്ടുണ്ട്. സിന്ധുര മനിമയ=സിന്ധുര രത്നമയങ്ങളും, സഹജ സുഹാഈ=സ്വാഭാവികമായിത്തന്നെ ശോഭിക്കുന്നവയും, അനേക ഭാംതി=പലതരത്തിലുള്ളവയുമായ, ചൗകേ=മണ്ഡപങ്ങളും, പുരാഈ=നിർമ്മിച്ചിട്ടുണ്ട്.

കാറ്റൂതുമ്പോൾ മുരളുകയും കൂകുകയും ചെയ്യുന്ന വണ്ടുകളേയും വിവിധവർണ്ണത്തിലുള്ള പക്ഷികളേയും ശില്പികൾ നിർമ്മിച്ചു. സ്തംഭങ്ങളിലാകട്ടേ സകല മംഗളപദാർത്ഥങ്ങളും വഹിച്ചുകൊണ്ടു നില്ക്കുന്ന ദേവപ്രതിമകളും നിർമ്മിക്കപ്പെട്ടിട്ടുണ്ട്. സിന്ധുരമണിമയങ്ങളും സ്വാഭാവികമായിത്തന്നെ ശോഭിക്കുന്നവയുമായ മണ്ഡപങ്ങളും വിരചിതങ്ങളായിട്ടുണ്ട്.

ദോ: സൗരഭ പല്ലവ സുഭഗ സുഠി കിഏ നീലമനി
കോരി
ഹേമ ബൗര മരകത ഘവരി ലസത പാടമയ
ഡോരി

സുഭഗ നീലമനി കോരി=മനോഹരമായ നീലരത്നം കോത്തു, സുഠി കിഏ=സുന്ദരങ്ങളാക്കിയ, സൗരഭ പല്ലവ=മാവിൻ തളിരുകളും, ഹേമ ബൗര=സ്വർണ്ണനിർമ്മിതങ്ങളായ പൂങ്കുലകളും, പാടമയ ഡോരി=തുടുത്ത പട്ടുചരടുകളിൽ, മരകത ഘവരി=മരതക രത്നനിർമ്മിതങ്ങളായ പഴക്കുലകളും, ലസത=ശോഭിച്ചു.

മനോഹരങ്ങളായ നീലരത്നങ്ങൾകൊണ്ടു നിർമ്മിച്ച ശില്പഭംഗി കൊട്ടത്തിട്ടുള്ള മാവിൻതളിരുകളും സ്വർണ്ണനിർമ്മിതങ്ങളായ പൂങ്കുലകളും തുടുത്ത പട്ടുചരടുകളിൽ മരതക രത്നനിർമ്മിതങ്ങളായ പഴക്കുലകളും ശോഭിച്ചു.

രചേ രുചിര ബര ബന്ദനി വാരേ മനഹും
മനോഭവം ഫംദ സവാംരേ
മംഗല കലസ അനേക ബനാഏ ധ്വജ പതാക
പട ചംവര സുഹാഏ

ബര രുചിര=ശ്രേഷ്ഠങ്ങളും മനോഹരങ്ങളുമായി, രചേ=നിൎമ്മിക്കപ്പെട്ടിട്ടുള്ള, ബന്ദനി വാരേ=തോരണങ്ങൾ, മനോഭവ=കാമദേവൻ, സവാംരേ=തയാറാക്കിവെച്ചിട്ടുള്ള, ഫന്ദ മനഹും=കുടുക്കുകളാണോ എന്നു തോന്നും, അനേക മംഗല കലസ=അനേകം മംഗളകുംഭങ്ങൾ, ബനാഏ=ഉണ്ടാക്കി, ധ്വജ പതാക=കൊടിമരങ്ങളും കൊടിക്കൂറകളും, പട ചംവര=തഴകളും ചാമരങ്ങളും, സുഹാഏ=ശോഭിച്ചു.

മനുഷ്യരെ കുടുക്കിൽ വീഴിക്കാൻ കാമദേവൻ തയാറാക്കിവെച്ച കുടുക്കുകളാണോ വളരെ മനോഹരങ്ങളായി നിൎമ്മിച്ചിട്ടുള്ള തോരണങ്ങൾ എന്നു തോന്നും. അനേകം മംഗളകുംഭങ്ങളും കൊടിമരങ്ങളും കൊടിക്കൂറകളും തഴകളും ചാമരങ്ങളും അതേവിധം തന്നെ കാമദേവൻ വെച്ച കെണികളെന്നോണം പരിലസിച്ചു

ദീപമനോഹര മനിമയ നാനാ ജാഇ ന ബരനി
ബിചിത്ര ബിതാനാ
ജേഹി മണ്ഡപ ദുലഹിനി ബൈദേഹീ സോ
ബരനൈ അസ മതി കബി കേഹീ

നാനാ മനിമയ=വിവിധങ്ങളും രത്നമയങ്ങളുമായ, മനോഹര ദീപ=മനോഹരദീപങ്ങളോടുകൂടിയ, ബിചിത്രബിതാനാ=വിചിത്ര മണ്ഡപം, ബരനി ന ജാഇ=വൎണ്ണിക്കുക സാധ്യമല്ല, ജേഹി മണ്ഡപ=ഏതൊരു മണ്ഡപത്തിലാണോ, ബൈദേഹീ ദുലഹിനി=സീതാവധു ഇരിക്കുക, സോ ബരനൈ=ആ മണ്ഡപം വൎണ്ണിക്കുക എന്ന, അസി മതി=ആവിധമൊരു ബുദ്ധി, കേഹി കവി=ഏതു കവിക്കുണ്ട്?

നാനാമണിമയങ്ങളായ മനോഹരദീപങ്ങളോടുകൂടിയ ആ വിചിത്രമണ്ഡപം വൎണ്ണിക്കുക അത്ര എളുപ്പമല്ല. ഏതൊരു മണ്ഡപത്തിലാണോ സീത വധൂവേഷത്തിലിരിക്കുക ആ മണ്ഡപം വൎണ്ണിക്കാമെന്നോ! അത്രത്തോളം പ്രതിഭ ഏതൊരു കവിക്കാണുള്ളതു്?

ദൂലഹ രാമു രൂപഗുന സാഗര സോ ബിതാനു
തിഹും ലോക ഉജാഗര
ജനക ഭവന കൈ സോഭാ ജൈസീ ഗൃഹ ഗൃഹ
പ്രതിപുര ദേഖിഅ തൈസീ

രൂപഗുന സാഗര=രൂപഗുണങ്ങളുടെ സാഗരമായ, രാമു ദൂലഹ= രാമൻ എവിടെ വരനായി എഴുന്നള്ളിയിരിക്കുമോ, സോ ബി താനു=ആ മണ്ഡപം, തിഹും ലോക=മൂന്നു ലോകത്തും, ഉജാഗര= പ്രസിദ്ധമാണ്, ജനക ഭവന കൈ=ജനകരാജമന്ദിരത്തിനു, ജൈ സീ സോഭാ=എവ്വാറു ശോഭയോ, തൈസീ പുര=അവ്വാറു ശോഭ തന്നെ നഗരത്തിലെ, ഗൃഹ ഗൃഹ പ്രതി ദേഖിഅ=ഓരോരോ ഗൃഹ ത്തിനും കാണപ്പെട്ടു.

രൂപത്തിന്റേയും ഗുണങ്ങളുടേയും സാഗരമായ ശ്രീരാമൻ ഏതൊരു മണ്ഡപത്തിൽ വിരാജിക്കുമോ ആ മണ്ഡപം ത്രിലോക പ്രസിദ്ധമാണ്. ജനകരാജാവിന്റെ മന്ദിരത്തിനുള്ള ശോഭതന്നെ നഗരത്തിലെ ഓരോരോ ഗൃഹത്തിനും ഉള്ളതായി കാണപ്പെട്ടു.

ജേഇ തേരഹുതി തേഹി സമയ നിഹാരീ തേഹി
ലഘു ലഗത ഭുവന ദസ ചാരീ
ജോ സംപദാ നീചഗൃഹ സോഹാ സോ ബിലോകി
സുരനായക മോഹാ

ജേഇ തേഹി സമയ=യാതൊരുവർ ആ സമയത്ത്, തേരഹുതി നിഹാരീ=ജനകനഗരം നിരീക്ഷിച്ചുവോ, തേഹി=അവക്കു, ദസ ചാരീ ഭുവന=പതിന്നാലു ലോകവും, ലഘു ലഗത=ചെറുതായി തോന്നി, നീച ഗൃഹ=നീചന്മാരുടെ ഗൃഹങ്ങളിൽപോലും, ജോ സമ്പദാ സോഹാ=യാതൊരുസമ്പത്തു ശോഭിച്ചുവോ, സോ ബി ലോകി=അതുകണ്ടു്, സുരനായക മോഹാ=ദേവേന്ദ്രനും മോഹിച്ചു പോയിരുന്നു.

തേരഹുതി എന്നുകൂടി അപരനാമധേയം വഹിക്കുന്ന ജനക നഗരം അക്കാലത്തു കാണുന്നവർക്കെല്ലാം പതിന്നാലുലോകവും

നിസ്സാരമായിട്ടേ തോന്നൂ. ഉൽകൃഷ്ടരുടെ ഭവനങ്ങളിലെ സ്ഥിതി യിരിക്കട്ടെ, കേവലം നീചന്മാരുടെ ഭവനങ്ങളിൽപോലും ദേവ രാജാവായ ഇന്ദ്രനുകൂടി മോഹം ജനിപ്പിക്കുമാറു പൂർണ്ണസമ്പത്തു ണ്ടായിരുന്നു.

ദോ: ബസൈ നഗര ജേഹി ലച്ഛി കരി കപട നാരി
ബര ബേഷു
തോഹി പുര കൈ സോഭാ കഹത സകുചഹിം
സാരദ സേഷു

ജേഹി നഗര=യാതൊരു നഗരത്തിൽ, കപട നാരി=കപടനാരി യുടെ, ബര ബേഷു കരി=സുന്ദരവേഷം ധരിച്ചു, ലച്ഛി ബസൈ= ലക്ഷ്മീദേവി വസിക്കുന്നുവോ, തേഹി പുര കൈ സോഭാ=ആ പുര ത്തിൻെറ ശോഭ, കഹത=വർണ്ണിക്കുന്നതിൽ, സാരദ സേഷു=സര സ്വതിക്കും ശേഷനും, സകുചഹിം=സങ്കോചമുണ്ടാകുന്നു.

ഏതൊരു നഗരത്തിൽ കപടസുന്ദരീവേഷം ചമഞ്ഞു ലക്ഷ്മി അധിവാസംചെയ്യുന്നുവോ ആ നഗരത്തിൻെറ ശോഭ വർണ്ണിക്കാൻ സരസ്വതിയും ആദിശേഷനും സങ്കോചമുള്ളവരായി ഭവിക്കുന്നു.

ചൗ: പഹുംചേ ദൂത രാമപുര പാവന ഹരഷേ നഗര
ബിലോകി സുഹാവന
ഭൂപദ്വാര തിൻഹ ഖബര ജനാഈ ദസരഥ നൃപ
സുനി ലിഏ ബോലാഈ

ദൂത=ദൂതന്മാർ ശ്രീരാമൻെറ, രാമ പാവന പുര പഹുംചേ=പരി ശുദ്ധനഗരത്തിൽ എത്തി, സുഹാവന നഗര=ശോഭനനഗരത്തെ, ബിലോകി ഹരഷേ=വീക്ഷിച്ചു സന്തോഷിച്ചു, ഭൂപദ്വാര തിൻ ഹ=കൊട്ടാരത്തിലേക്കുള്ള പ്രവേശനദ്വാരത്തിൽ അവർ, ഖബര ജനാഈ=വൃത്താന്തം ഉണർത്തിയതു്, ദസരഥ നൃപ സുനി=ദശരഥ രാജാവു കേട്ടു്, ബോലാഈ ലിഏ=അവരെ തിരുമുമ്പിലേക്കു വിളിപ്പിച്ചു.

ജനകമഹാരാജാവയച്ച ദൂതന്മാർ ശ്രീരാമൻെറ പവിത്ര നഗരം പ്രാപിക്കുകയും ആ ശോഭനനഗരം കണ്ടു സന്തുഷ്ടരായി

തീരുകയും ചെയ്തു. കൊട്ടാരത്തിലേക്കുള്ള പ്രവേശനദ്വാരത്തിൽ നിന്നുകൊണ്ടു ദൂതന്മാർ വൃത്താന്തം ഉണർത്തുകയും അതുകേട്ടു ദശരഥ മഹാരാജാവു അവരെ കൂട്ടിക്കൊണ്ടുവരാൻ കല്പിക്കുകയും ചെയ്തു.

കരി പ്രനാമ തിൻഹ പാതീ ദീൻഹീ മുദിത
മഹീപ ആപു ഉഠി ലീൻഹീ
ബാരി ബിലോചന ബാംചത പാതീ പുലക ഗാത
ആഈ ഭരി ഛാതീ

തിൻഹ പ്രനാമ കരി=അവർ പ്രണമിച്ചു്, പാതീ ദീൻഹീ=പത്രിക സമർപ്പിച്ചു, മുദിത മഹീപ=സന്തുഷ്ടനായ രാജാവു്, ആപു ഉഠി ലീൻഹീ=സ്വയം എഴുന്നേററു പത്രിക എടുത്തു, പാതീ ബാംചത=പത്രിക വായിക്കേ, ബിലോചന ബാരി=നേത്രങ്ങൾ ജലപൂർണ്ണങ്ങളായി, ഗാത പുലക=ഗാത്രം പുളകിതമായി, ഛാതീ ഭരീ=ഹൃദയം നിറഞ്ഞു.

ജനകദൂതന്മാർ പത്രിക തിരുമുമ്പാകെ വെച്ചു. സന്തുഷ്ടനായ രാജാവു സ്വയം എഴുന്നേററു ആ പത്രിക എടുത്തു വായിക്കാൻ തുടങ്ങി. വായിച്ചുകൊണ്ടിരിക്കെ അദ്ദേഹത്തിൻെറ നേത്രങ്ങൾ ജലപൂർണ്ണങ്ങളായി. ശരീരം പുളകിതമായി. ഹൃദയം നിറഞ്ഞു.

രാമ ലഷന ഉര കര ബര ചീഠീ രഹി ഗയേ കഹത
ന ഖാടീ മീഠീ
പുനി ധരി ധീര പത്രികാ ബാംചീ ഹരഷീ സഭാ
ബാത സുനി സാംചീ

ഉര രാമ ലഷന=മനസ്സിൽ രാമലക്ഷ്മണന്മാർ; കര ചീഠീ=തൃക്കയ്യിൽ പത്രിക, ഖാടീ മീഠീ=ഗുണവും ദോഷവും, ന കഹത രഹി ഗഏ=സംസാരിക്കാതെ നിന്നനില്പിൽ നിന്നു, പുനി ധീര ധരി=പിന്നീടു് ധൈര്യം അവലംബിച്ചു്, പത്രികാ ബാംചീ=പത്രിക വായിച്ചു, സാംചീ ബാത സുനി=വിശ്വാസയോഗ്യമായ വൃത്താന്തംകേട്ടു്, സഭാ ഹരഷീ=സദസ്യർ പ്രസന്നരായി.

ദശരഥമഹാരാജാവിൻെറ ഹൃദയത്തിൽ രാമലക്ഷ്മണന്മാർ; കൈയിൽ ജനകമഹാരാജാവയച്ച പത്രിക. ഗുണമായിട്ടോ ദോഷമായിട്ടോ ഒന്നും സംസാരിക്കാതെ അദ്ദേഹം നിശ്ചലം നിന്നു. അല്പനേരം കഴിഞ്ഞതിനുശേഷം ധൈര്യം അവലംബിച്ചു അദ്ദേഹം പത്രിക ഒരിക്കൽക്കൂടി വായിച്ചു. വിശ്വാസയോഗ്യമായ വൃത്താന്തം കേട്ട സദസ്യർ പ്രസന്നരായി.

ഖേലത രഹേ തഹാം സുധി പാഈ ആഏ ഭരത
സഹിത ദോഉ ഭാഈ
പൂഛത അതി സനേഹ സകുചാഈ താത കഹാ
തേം പാതീ ആഈ

ഖേലത രഹേ തഹാം=കളിച്ചുകൊണ്ടിരിക്കുന്നിടത്തേക്കു, സുധി പാഈ=വൃത്താന്തം എത്തി, ദോഉ ഭാഈ=രണ്ടു സോദരന്മാരും, ആഏ=എത്തി, അതി സനേഹ സഹിത=വർദ്ധിച്ച സ്നേഹത്തോടും സകുചാഈ=സങ്കോചത്തോടുംകൂടി, ഭരത പൂഛത=ഭരതൻ ചോദിച്ചു. താത കഹാതേം="പിതാവേ എവിടെനിന്നാണു്, പാതീ ആഈ=പത്രിക വന്നിരിക്കുന്നതു്?"

ഭരതനും ശത്രുഘ്നനും കളിച്ചുകൊണ്ടിരിക്കുന്നിടത്തു പത്രിക വന്നിട്ടുള്ള വൃത്താന്തം എത്തി. ഉടനെ ശത്രുഘ്നനേയും കൂട്ടിക്കൊണ്ടു ഭരതൻ തിരുമുമ്പിലെത്തി. അതിസ്നേഹത്താലുള്ള സങ്കോചത്തോടെ ഭരതൻ പിതാവിനോടിപ്രകാരം ചോദിച്ചു: 'പിതാവേ എവിടെനിന്നാണു പത്രിക വന്നിട്ടുള്ളതു്?'

ദോ: കുസല പ്രാനപ്രിയ ബന്ധു ദോഉ അഹഹിം
കഹഹു കേഹി ദേസ
സുനി സനേഹ സാനേ ബചന ബാംചീ
ബഹുരി നരേസ

പ്രാനപ്രിയ ദോഉ ബന്ധു=പ്രാണപ്രിയന്മാരായ രണ്ടു ഭ്രാതാക്കളും, കുസല കേഹി ദേസ=ക്ഷേമമായിരിക്കുന്നില്ലേ? ഏതു ദേശത്തു്,

അഹഹിം കഹഹു=അവർ ഉണ്ടെന്നു പറയൂ?, സനേഹ സാനേ ബചന സുനി=സ്നേഹസാന്ദ്രങ്ങളായ വാക്കുകൾ കേട്ടു്, നരേസ ബഹുരി ബാംചീ=രാജാവു് ഒരിക്കൽക്കൂടി പത്രിക വായിച്ചു.

പ്രാണപ്രിയന്മാരായ ആ രണ്ടു സഹോദരന്മാരും ക്ഷേമത്തോടെ ഏതു രാജ്യത്തിരിക്കുന്നു എന്നു പറയൂ. സ്നേഹസാന്ദ്രങ്ങളായ ആ വാണികൾ കേട്ടു രാജാവു ഒരിക്കൽക്കൂടി പത്രിക വായിച്ചു.

ചൗ: സുനി പാതീ പുലകേ ദോഉ ഭ്രാതാ അധിക
സനേഹ സമാത ന ഗാതാ
പ്രീതി പുനീത ഭരത കൈ ദേഖീ സകല സഭാ
സുഖ ലഹേഉ ബിസേഖീ

പാതീ സുനി=പത്രിക വായിച്ചുകേട്ടു്, ദോഉ ഭ്രാതാ=രണ്ടു സഹോദരന്മാരും, പുലകേ=പുളകിതരായി, അധിക സനേഹ=അത്യധികമായ സ്നേഹം, ഗാതാ ന സമാത=ഗാത്രങ്ങളിൽ ഒതുങ്ങിനിന്നില്ല, ഭരത കൈ പുനീത പ്രീതി=ഭരതൻെറ പവിത്രപ്രീതി, ദേഖീ സകല സഭാ=കണ്ടിട്ടു സദസ്യരെല്ലാം, ബിസേഖീ സുഖ ലഹേഉ= വിശേഷിച്ചും സുഖാന്വിതരായി.

പത്രിക വായിച്ചുകേട്ടു് ഭരതശത്രുഘ്നന്മാർക്ക് കോരിത്തരിപ്പുണ്ടായി. അവരുടെ വർദ്ധിച്ച സ്നേഹം ശരീരത്തിൽ ഒതുങ്ങിനില്ക്കുകയുണ്ടായില്ല. ഭരതൻെറ പവിത്രപ്രീതി കണ്ടിട്ടു സദസ്യരെല്ലാം വിശേഷിച്ചും സുഖാന്വിതരായി ഭവിച്ചു.

തബ നൃപ ദൂത നികട ബൈഠാരേ മധുര മനോഹര
ബചന ഉചാരേ
ഭൈയാ കഹഹു കുസല ദോഉ ബാരേ തുംഹ നീകേ
നിജ തനയ നിഹാരാ

തബ നൃപ=അപ്പോൾ രാജാവു, ദൂത നികട ബൈഠാരേ=ദൂതന്മാരെ അരികിലിരുത്തി, മധുര മനോഹര ബചന=മധുരമനോഹരങ്ങ

ളായ വാക്കുകൾ, ഉചാരേ=പറഞ്ഞു, ദോഉ ബാരേ കുസല=രണ്ടു കുട്ടികൾക്കും ക്ഷേമംതന്നെയല്ലെ?, കഹഹു ഭൈയാ=പറയു സഹോദര, തുംഹ നിജ നയന=നിങ്ങൾ സ്വന്തം കണ്ണുകളെക്കൊണ്ട്, നീകേ നിഹാരേ=അവരെ നല്ലപോലെ കാണുകയുണ്ടായില്ലെ ?

രാജാവു ദൂതന്മാരെ സമീപത്തിരുത്തി മധുരമനോഹരങ്ങളായ വാക്കുകളാൽ ഇങ്ങനെ പറഞ്ഞു:– എന്റെ രണ്ടു മക്കൾക്കും ക്ഷേമംതന്നെയല്ലെ? നിങ്ങൾ സ്വന്തം കണ്ണുകളെക്കൊണ്ടു അവരെ നല്ലപോലെ കാണുകയുണ്ടായില്ലെ?

സ്യാമല ഗൗര ധരൈ ധനു ഭാഥാ ബയ കിസോര
കൗസിക മുനി സാഥാ
പഹിചാനഹു തുംഹ കഹഹു സുഭാഉ പ്രേമ
ബിബസ പുനി പുനി കഹ രാഉ

സ്യാമല ഗൗര=ബാലന്മാരിലൊരാൾക്കു ശ്യാമളവർണ്ണവും മററൊരുവനു ശ്വേതവർണ്ണവുമാണ്, ധനു ഭാഥാ ധരൈ=അവർ വില്ലും അമ്പും ധരിച്ചിട്ടുണ്ട്, കിസോര ബയ=ബാലപ്രായം, കൗസിക മുനി സാഥാ=വിശ്വാമിത്രൻ ഒരുമിച്ചുണ്ട്, തുംഹ പഹിചാനഹു=നിങ്ങളവരെ തിരിച്ചറിഞ്ഞിട്ടുണ്ടെങ്കിൽ, സുഭാഉ കഹഹു=അവരുടെ സ്വഭാവം എങ്ങനെയെന്നു പറയു, പ്രേമ ബിബസ രാഉ= പ്രേമവിവശനായി രാജാവു, പുനി പുനി കഹ=വീണ്ടും വീണ്ടും പറഞ്ഞു.

കുട്ടികളിലൊരാളുടെ നിറം നീലക്കറുപ്പും മററൊരുവന്റെ നിറം തികച്ചും വെളുപ്പുമാണ്. രണ്ടുപേരുടേയും കൈകളിൽ വില്ലുകളും ശരങ്ങളും ഉണ്ട്. കുട്ടിപ്രായമാണവർക്ക്. വിശ്വാമിത്രൻ ഒരുമിച്ചുണ്ട്. നിങ്ങൾക്കവരെ തിരിച്ചറിയാമെങ്കിൽ അവരുടെ സ്വഭാവം എങ്ങനെയുള്ളതെന്നു എന്നോടു പറയു. പ്രേമവിവശനായ ദശരഥൻ വീണ്ടും വീണ്ടും പറഞ്ഞു.

ജാ ദിന തേം മുനി ഗഏ ലിവാഇ തബ തേം
ആജ്ഞ സാംചി സുധി പാഇ
കഹഹു ബിദേഹ കവന ബിധി ജാനേ സുനി
പ്രിയ ബചന ദൂത മുസുകാനേ

ജാ ദിന തേം=എന്നാണോ, മുനി ലിവാഇ ഗയേ=വിശ്വാമിത്രൻ കുട്ടികളെ കൂട്ടിക്കൊണ്ടുപോയതു്, തബ തേം ആജു=അതിനു ശേഷം ഇന്നാണു്, സാംചി സുധി പാഇ=വിശ്വാസയോഗ്യമായ വിവരം ലഭിച്ചതു്, ബിദേഹ കവന ബിധി=ജനകൻ ഏതുവിധമാണു്, ജാനേ കഹഹു=അവരെ തിരിച്ചറിഞ്ഞതു്? പറയൂ, പ്രിയ ബചന സുനി=ദശരഥൻെറ പ്രിയവാക്കുകൾ കേട്ടു്, ദൂത മുസുകാനേ=ദൂതന്മാർ ചിരിച്ചു (എന്നിട്ടിങ്ങനെ ഉണർത്തിച്ചു)

വിശ്വാമിത്രൻ രാമലക്ഷ്മണന്മാരെ കൂട്ടിക്കൊണ്ടുപോയതിനു ശേഷം ഇന്നാണു് കുട്ടികളെ സംബന്ധിച്ച വിശ്വാസയോഗ്യമായ വൃത്താന്തം എനിക്കു ലഭിച്ചിട്ടുള്ളതു് ജനകരാജാവു കുട്ടികളെ എങ്ങനെ തിരിച്ചറിഞ്ഞു? പറയൂ. ദശരഥമഹാരാജാവിൻെറ പ്രിയവാക്കുകൾ കേട്ടു ദൂതന്മാർ ചിരിച്ചു [അനന്തരം ഇങ്ങനെ ഉണർത്തിക്കുകയും ചെയ്തു.]

ദോ: സുനഹു മഹീപതി മുകുടമനി തുംഹ സമ ധന്യ
ന കോഉ
രാമ ലഷന ജിൻഹകേ തനയ ബിസ്വ
ബിഭൂഷന ദോഉ

മഹീപതി മുകുടമനി=ഹേ രാജശിരോമണേ, സുനഹു=കേൾക്കു, ബിസ്വ ബിഭൂഷന=വിശ്വവിഭൂഷണന്മാരായ, രാമലഷന ദോഉ= രാമലക്ഷ്മണന്മാരിരുവരും, ജിൻഹകേ തനയ=ആരുടെ പുത്രന്മാരാണോ, തുംഹ സമ=ആ അങ്ങയ്ക്കു തുല്യം, ധന്യ കോഉ ന=ധന്യരായി ആരും ഇല്ല.

ഹേ നൃപോത്തമ, കേൾക്കു. ലോകത്തിനു അലങ്കാരഭൂതന്മാരും രാമലക്ഷ്മണന്മാരെന്ന പേരോടുകൂടിയവരും ആയ രണ്ടു

പുത്രന്മാരുടെ പിതാവാകുവാൻ മഹാഭാഗ്യം സിദ്ധിച്ച അങ്ങയ്ക്കു സമനായി ലോകത്തിൽ ഒരുവനും ഇല്ല. [ദൂതന്മാർ ചിരിച്ചു വെന്നു് മുൻ പദ്യത്തിൽ പറഞ്ഞതല്ലോ. വിശ്വവിശ്രുതന്മാരായ കുട്ടികളെ ജനകൻ എങ്ങനെ അറിഞ്ഞു എന്നു ദശരഥൻ ചോദി ച്ചതു കേട്ടപ്പോൾ ഇദ്ദേഹം ഇത്ര പരമശുദ്ധനോ എന്നോർത്താകാം ദൂതന്മാർ ചിരിച്ചതു്.]

ചൗ: പൂംഛന ജോഗ ന തനയ തുംഹാരേ പുരുഷ
സിംഘ തിഹും പുര ഉംജിയാരേ
ജിൻഹകേ ജസ പ്രതാപ കേ ആഗേ സസി
മലീന രബി സീതല ലാഗേ

തുംഹാരേ തനയ=അങ്ങയുടെ പുത്രന്മാർ, പൂംഛന ജോഗ ന= പൃച്ഛായോഗ്യന്മാരേ അല്ല, പുരുഷസിംഘ=അവർ പുരുഷസിംഹ ന്മാരും, തിഹുംപുര ഉംജിയാരേ=മൂന്നു ലോകത്തേയും ഉജ്ജ്വലിപ്പി ക്കുന്നവരുമാണു്, ജിൻഹകേ ജസ പ്രതാപ കേ=അവരുടെ യശഃ പ്രതാപത്തിൻെറ. ആഗേ സസി മലീന=മുമ്പിൽ ചന്ദ്രൻ മലി നനും, രബി സീതല ലാഗേ=സൂര്യൻ ശീതളനുമായിരിക്കുന്നു.

അങ്ങയുടെ പുത്രന്മാരെപ്പററി ചോദിക്കേണ്ട ആവശ്യമേ ഇല്ല. എന്തുകൊണ്ടെന്നാൽ അവർ സാമാന്യരല്ല. പുരുഷസിംഹ ങ്ങളാണവർ. മൂന്നു ലോകത്തേയും ഉജ്ജ്വലിപ്പിക്കുന്നവരാണു് അ വർ. അവരുടെ യശഃപ്രതാപത്തിൻെറ മുമ്പിൽ ചന്ദ്രൻ മലിനനും സൂര്യൻ ശീതളനുമാണു്.

തിൻഹ കഹം കഹിഅ നാഥ കിമി ചീൻഹേ
ദേഖിഅ രബി കി ദീപ കര ലീൻഹേ
സീയ സ്വയംബര ഭൂപ അനേകാ സിമിടേ സുഭട
ഏകതേം ഏകാ

നാഥ=സ്വാമിൻ, തിൻഹ കഹം=അവരെ, കിമി ചീൻഹേ=എ ങ്ങനെ തിരിച്ചറിഞ്ഞെന്നാണോ, കഹിഅ=ചോദിക്കുന്നതു്?, കി ദീപ കര ലീൻഹേ=വിളക്കു കൈയിൽ എടുത്തുവേണമോ,

രബി ദേഖിഅ=സൂര്യനെ കാണാൻ' സീയ സ്വയംബര=സീതാ സ്വയംവരത്തിന്, ഏകതേം ഏകാ=ഒന്നിനൊന്നു മെച്ചപ്പെട്ട, സുഭട=വീരയോദ്ധാക്കളായ, അനേകാ ഭൂപ=നിരവധി രാജാക്കന്മാർ, സിമിടേ=വരികയുണ്ടായി.

സ്വാമിൻ, രാമലക്ഷ്മണന്മാരെ എങ്ങനെ തിരിച്ചറിഞ്ഞുവെന്നാണോ അവിടന്നു ചോദിക്കുന്നത്? വിളക്കു കൈയിൽ വെച്ചുകൊണ്ടുവേണമോ സൂര്യനെ കാണാൻ? സീതയുടെ സ്വയംവരത്തിന് ഒന്നിനൊന്നു മെച്ചപ്പെട്ട വീരയോദ്ധാക്കളായ നിരവധി രാജാക്കന്മാർ സന്നിഹിതരാവുകയുണ്ടായി.

സംഭു സരാസന കാഹു ന ടാരാ ഹാരേ സകല
ബീര ബരിആരാ
തീനി ലോക മഹം ജേ ഭട മാനീ സബ കൈ
സകതി സംഭു ധനു ഭാനീ

സംഭു സരാസന=ശൈവചാപം, കാഹു ന ടാരാ=അവക്കാക്കും അനക്കാൻ കഴിഞ്ഞില്ല, സകല ബീര=സകല വീരന്മാരും, ബരിആരാ=ബലം പ്രദർശിപ്പിച്ച് പ്രദർശിപ്പിച്ച്, ഹാരേ=പരാജിതരായി, ജേ ഭട=യാതൊരു യോദ്ധാക്കൾ, തീനി ലോക മഹം=മൂന്നു ലോകത്തിലും, മാനീ=ഗർവ്വിഷ്ഠരായിരുന്നുവോ, സബ കൈ സകതി=ആ എല്ലാ പേരുടേയും ശക്തിയെ, സംഭുധനു=ശിവചാപം, ഭാനീ=ചതച്ചരച്ചുകളഞ്ഞു.

അങ്ങനെ സ്വയംവരത്തിനു സന്നിഹിതരായിരുന്ന രാജാക്കന്മാക്കാക്കും ശൈവചാപം അനക്കാൻ കഴിഞ്ഞില്ല. സകല വീരന്മാരും ബലം കാണിച്ചുകാണിച്ചു പരാജയം വരിച്ചു. മൂന്നു ലോകത്തും ഗർവ്വിഷ്ഠരായ വീരയോദ്ധാക്കളുടെ സർവ്വശക്തിയും ശൈവചാപം ചതച്ചരച്ചു.

സകൈ ഉഠാഇ സുരാസുര മേരു സോഉ ഹിയ
ഹാരി ഗയേഉ കരി ഫേരു
ജേഹ കൗതുക സിവസൈല ഉഠാവാ സോഉ തേഹി
സഭാ പരാഭവ പാവാ

മേരു ഉഠാഇ=മേരുപവ്വ്തം പൊക്കാൻ, സകൈ സുരാസുര=കഴിവു ള്ള സുരാസുരന്മാരുണ്ടല്ലോ, സോഉ ഹിയ=അവരും ഹൃദയത്തിൽ, ഹാരി കരി=പരാജയം വരിച്ച്, ഫേരു ഗയേഉ=പിൻവാങ്ങി പ്പോയി, ജേഇ കൗതുക=ഏതൊരുത്തൻ കളിയായിത്തന്നെ, സിവ സൈല ഉഠാവ=കൈലാസം ഉദ്ധരിച്ചുവോ, സോഉ തേഹിസഭാ=ആ രാവണനും ആ രാജസദസ്സിൽ, പരാഭവ പാവാ=പരാഭവം പ്രാപിച്ചു.

മേരുപവ്വ്തം ഉദ്ധരിക്കാൻ കെൽപ്പുള്ള ദേവാസുരന്മാരും പരാ ജയംവരിച്ചു പിൻവാങ്ങി. കൌതുകാത്ഥം കൈലാസമെടുത്തു അമ്മാനമാടിയ രാവണനും ആ രാജസദസ്സിൽ ലഭിച്ചതു പരാജ യമായിരുന്നു.

ദോ: തഹാം രാമ രഘുബംസമനി സുനിഅ മഹാ
മഹിപാല
ഭഞ്ജേഉ ചാപ പ്രയാസ ബിനു ജിമി ഗജ
പങ്കജനാല

മഹാമഹിപാല=അല്ലയോ മഹാരാജാവേ, സുനിഅ=കേൾക്കു, തഹാം=ആ രാജസദസ്സിൽവെച്ച്, രഘുബംസമനി രാമ=രഘു വംശമണിയായ രാമൻ, ജിമി ഗജ പങ്കജനാല=ആന, താമരവള യത്തെ എന്നപോലെ, ബിനു പ്രയാസ=നിഷ്പ്രയാസം, ചാപ ഭഞ്ജേഉ=ചാപം ഭഞ്ജിച്ചു.

ദശരഥമഹാരാജാവേ കേൾക്കൂ. വീരന്മാരും ബലിഷ്ഠന്മാരു മായ നിരവധി രാജാക്കന്മാരുടെ ആ സദസ്സിൽവെച്ചു രഘുവംശ രത്നമാകുന്ന രാമൻ, ആന താമരവളയത്തെ ഏപ്രകാരമോ അപ്ര കാരം പ്രയാസമേതുംകൂടാതെ ശൈവചാപത്തെ ഭഞ്ജിക്കുകയു ണ്ടായി.

ചൗ: സുനി സരോഷ ഭൃഗുനായക ആഏ ബഹുത
ഭാംതി തിൻഹ ആംഖ ദേഖാഏ

ദേഖി രാമ ബലു നിജധനു ദീൻഹാ കരി
ബഹു ബിനയ ഗവനു ബന കീൻഹാ

സുനി ഭൃഗുനായക=ചാപഭഞ്ജനത്തെപ്പററി കേട്ടു് പരശുരാമൻ, സരോഷ ആഏ=ക്രോധപൂർവ്വം എത്തി, തിൻഹ=അദ്ദേഹം, ബഹുത ഭാംതി=പലപ്രകാരത്തിലും (ശ്രീരാമൻെറ നേക്കു), ആംഖ ദേഖാഏ=കണ്ണുരുട്ടിക്കാട്ടി, രാമബലു ദേഖി=ശ്രീരാമൻെറ ബലം കണ്ടു് ഭാർഗ്ഗവരാമൻ, നിജധനു ദീൻഹാ=തൻെറ വൈഷ്ണവചാപം ശ്രീരാമനുകൊടുത്തു്, ബഹു വിനയ കരി=അനേകവിധത്തിൽ വിനയപ്രകടനം ചെയ്തു, ബന ഗവനു കീൻഹാ=വനത്തിലേക്കു പോയി.

ശൈവചാപം ഖണ്ഡിച്ചതറിഞ്ഞു ക്രുദ്ധനായ ഭാർഗ്ഗവരാമൻ വിദേഹരാജധാനിയിൽ ക്രോധാകുലനായിവരികയും പലപ്രകാരത്തിലും ശ്രീരാമനെ ഭീഷണിപ്പെടുത്തുകയും ചെയ്തു. ഒടുവിൽ ശ്രീരാമൻെറ ബലം ഭാർഗ്ഗവരാമനു മനസ്സിലായി. അദ്ദേഹം തൻെറ കൈയിലിരുന്ന വൈഷ്ണവചാപം ശ്രീരാമനു നൽകുകയും അനേകം വിധത്തിൽ വിനയപ്രകടനം ചെയ്തു തപസ്സിനായി കാട്ടിലേക്കു പോവുകയും ചെയ്തു.

രാജന രാമ അതുല ബല ജൈസേ തേജനിധാന
ലഷന പുനി തൈസേ
കംപഹിം ഭൂപ വിലോകത ജാകേ ജിമി ഗജ
ഹരികിസോര കേ താകേ

രാജന രാമ=ഹേ രാജൻ, ശ്രീമാൻ, അതുലബല ജൈസേ=അനുപമബലനായിരിക്കുന്നതുപോലെ തന്നെ, പുനി ലഷന=ലക്ഷ്മണനും തൈസേ തേജനിധാന=അതേവിധം തേജോനിധാനമാണു്. ഹരികിസോരകേ താകേ=സിംഹക്കുട്ടിയെ നോക്കുമ്പോൾ, ജിമി ഗജ=ഗജം എപ്രകാരമോ അപ്രകാരം, ജാകേ വിലോകത=യാതൊരു ലക്ഷ്മണനെ കാൺകേ, ഭൂപ കംപഹിം=രാജാക്കന്മാർ വിറച്ചു പോകുന്നു.

അല്ലയോ മഹാരാജാവേ, അതുല്യബലനാണു രാമൻ; അതു പോലെതന്നെ അതുലതേജോനിധാനവുമാണു ലക്ഷ്മണൻ. ലക്ഷ്മണനെ കാണുമ്പോറം രാജാക്കന്മാർ, സിംഹക്കുട്ടിയെകണ്ട ഗജമെന്നപോലെ വിറക്കുന്നുണ്ട്.

ദേവ ദേഖി തവ ബാലക ദോഊ അബ ന ആംഖി
തര ആവത കോഊ
ദൂത ബചന രചനാ പ്രിയ ലാഗീ പ്രേമ പ്രതാപ
ബീരരസ പാഗീ

ദേവ=ഹേ ദേവ, തവ ദോഊ ബാലക=അങ്ങയുടെ രണ്ടു ബാലന്മാരെ, ദേഖി അബ=കണ്ടിട്ട് ഇപ്പോറം (ഞങ്ങളുടെ), ആംഖി കോഊ=കണ്ണുകളൊന്നും, തര ന ആവത=മററെവിടേക്കും പോകുന്നില്ല, പ്രേമ പ്രതാപ ബീരരസ പാഗീ=പ്രേമപ്രതാപവീരരസങ്ങളാൽ മാധുര്യത്തോടുകൂടിയ, ദൂത ബചന രചനാ=ദൂതന്മാരുടെ വാക്കുകറം (എല്ലാവക്കും), പ്രിയ ലാഗീ=പ്രിയതരങ്ങളായി തോന്നി.

ഹേ ദേവ, അങ്ങയുടെ പുത്രന്മാരായ ആ രണ്ടു ബാലന്മാരേയും ദശിച്ച ഞങ്ങളുടെ നേത്രങ്ങറം മററെവിടേക്കും തിരിയുന്നില്ല. ദൂതന്മാരുടെ പ്രേമപ്രതാപവീരരസനിർഭരങ്ങളായ വാക്കുകറം കേട്ടു എല്ലാവക്കും പ്രീതിയുണ്ടായി.

സഭാ സമേത രാഉ അനുരാഗേ ദൂതൻഹ ദേന
നിഛാവരി ലാഗേ
കഹി അനീതി തേ മൂദഹിം കാനാ ധരമു ബിചാരി
സബഹിം സുഖു മാനാ

സഭാസമേതരാഉ=സദസ്യരോടൊപ്പം രാജാവു്, അനുരാഗേ=പ്രേമവിവശനായി, ദൂതൻഹ നിഛാവരി ദേനലാഗേ=ദൂതന്മാക്കു പാരിതോഷികങ്ങറംനൽകാൻതുടങ്ങി, അനീതി കഹി=ഈ ദാനം അനീതിയാണെന്നു പറഞ്ഞു, തേ കാനാ മൂദഹി=അവർ ചെവികറം

പൊത്തി, ധരമൂബിചാരി=ദൂതന്മാരുടെ ധർമ്മ ശ്രദ്ധയാലോചിച്ച്, സബഹിം സുഖുമാനാ=എല്ലാവക്കും സന്തോഷം തോന്നി.

സദസ്യരോടൊപ്പം രാജാവും പ്രഹൃഷ്ടനായി ദൂതന്മാക്ക് പാരിതോഷികങ്ങൾ നൽകാൻതുടങ്ങി. ദൂതന്മാരാകട്ടെ ചെവികൾ പൊത്തി ഇതനീതിയെന്നു പ്രസ്താവിച്ചു. അവരുടെ ധർമ്മബോധം ആലോചിച്ചു എല്ലാവരും സന്തുഷ്ടരായി. [വരൻെറ കുടുംബത്തിൽ നിന്നു വധുവിൻെറ ആൾക്കാർ യാതൊരു പാരിതോഷികങ്ങളും സ്വീകരിച്ചുകൂടാ എന്നതു അക്കാലത്തു നടപ്പിലിരുന്ന ഒരു വ്യവസ്ഥയാണ്. ദൂതന്മാരതു മാനിക്കയാണ് ചെയ്യുന്നതു്.]

ദോ: തബ ഉഠി ഭൂപ ബസിഷ്ഠ കഹം ദീൻഹി
പത്രികാ ജാഇ
കഥാ സുനാഈ ഗുരുഹി സബ സാദര ദൂത
ബോലാഇ

തബ ഭൂപ ഉഠി ജാഇ=ആ അവസരത്തിൽ രാജാവ് എഴുന്നേററു ചെന്നു്, ബസിഷ്ഠ കഹം=വസിഷ്ഠനു, പത്രികാ ദീൻഹി=ജനകൻ അയച്ച പത്രിക സമപ്പിച്ചു, ദൂത ബോലാഈ=ദൂതന്മാരെ വിളിച്ചു്, സബകഥാ=എല്ലാകഥയും (അവരെക്കൊണ്ടു പറയിച്ചു), ഗുരുഹി സാദര=ഗുരുവിനെ ആദരപൂർവ്വം, സുനാഈ=കേൾപ്പിച്ചു.

ആ അവസരത്തിൽ രാജാവു് എഴുന്നേററുചെന്നു ജനകൻെറ പത്രിക ആചാര്യനായ വസിഷ്ഠനു സമപ്പിക്കുകയും ദൂതന്മാരെ വിളിച്ചു എല്ലാകഥയും അവരെക്കൊണ്ടു പറയിച്ചു ഗുരുവിനെ കേൾപ്പിക്കുകയും ചെയ്തു.

ചൗ: സുനി ബോലേ ഗുരു അതിസുഖ പാഈ പുന്യ
പുരുഷ കഹം മഹി സുഖ ഛാഈ
ജിമി സരിതാ സാഗര മഹും ജാഹിം ജദ്യപി
താഹി കാമനാ നാഹിം

സുനി ഗുരു=കേട്ട വസിഷ്ഠൻ, അതിസുഖ പാഈ=ഏററവും സുഖ പ്രാപ്തനായി (എന്നിട്ടിങ്ങനെ), ബോലേ=പറഞ്ഞു, പുന്യ പുരുഷ കഹം=പുണ്യാത്മാക്കരംക്ക്, മഹി സുഖ ഛരാഈ=ഭൂമി സുഖത്താൽ വ്യാപ്തമാണ്, ജദ്യപി സാഗര മഹം=സമുദ്രത്തോട്, കാമനാ നാഹീം താഹി=അഭിലാഷമില്ലെങ്കിൽക്കൂടിയും, സരിതാ ജിമി ജാഹീം=നദികരം അതിൽ ചെന്നു പതിക്കുന്നതുപോലെ.

ദൂതന്മാർ പറഞ്ഞതെല്ലാം കേട്ട ആചാര്യനായ വസിഷ്ഠൻ പരമാനന്ദഭരിതനായി. അദ്ദേഹം ഇപ്രകാരം പറഞ്ഞു:— സമുദ്രത്തെ പ്രാപിക്കണമെന്നു നദികളാഗ്രഹിക്കുന്നില്ലെങ്കിൽക്കൂടിയും അവ സമുദ്രത്തിൽ ചെന്നുവീഴുന്നതുപോലെ പുണ്യാത്മാക്കരം ആഗ്രഹിക്കുന്നില്ലെങ്കിലും അവരെ സുഖം സംപ്രാപിക്കുന്നു.

തിമി സുഖ സമ്പതി ബിനഹി ബോലാഏം ധരമ
സീല പഹി ജാഹി സുഭാഏം
തുംഹ ഗുരു ബിപ്ര ധേനു സുര സേവീ തസി
പുനിത കൗസല്യാ ദേവീ

തിമി=അപ്രകാരംതന്നെ, സുഖസമ്പതി=സുഖവും സമ്പത്തും, ബിനഹി ബോലാഏം=ക്ഷണിക്കാതെതന്നെ, സുഭാഏം=സ്വയമേവ, ധരമസീല പഹിം=ധർമ്മാത്മാവിൻെറ സമീപത്തേക്കു, ജാഹീം=ചെന്നുകൊണ്ടിരിക്കുന്നു, തുംഹ=അങ്ങാകട്ടേ, ഗുരു ബിപ്രധേനുസുര സേവീ=ഗുരു, വിപ്രന്മാർ, ഗോക്കരം, ദേവന്മാർ എന്നിവരുടെ സേവകനാണ്. തസി=അപ്രകാരംതന്നെയാണ്, പുനീത കൗസല്യാ ദേവീ=പതിവ്രതയായ കൗസല്യദേവിയും.

അപ്രകാരംതന്നെ സുഖസമ്പത്തുകരം ക്ഷണിക്കാതെതന്നെ ധർമ്മാത്മാക്കളുടെ സമീപത്തേക്കു ചെന്നുകൊണ്ടിരിക്കുന്നു. അവിടന്നാകട്ടെ ആചാര്യന്മാരുടേയും വിപ്രന്മാരുടേയും ഗോക്കളുടേയും ദേവന്മാരുടേയും ശുശ്രൂഷകൻ. അങ്ങയെപ്പോലെതന്നെ പരമസാധ്വിയായ കൗസല്യാദേവിയും. [ധർമ്മാത്മാക്കളായ നിങ്ങരംക്കു സീത പുത്രവധുവാകുന്നതു നിങ്ങളുടെ സുകൃതപരിപാകം ഒന്നുകൊണ്ടു മാത്രമാണെന്നു സൂചന]

സുകൃതീ തുംഹ സമാന ജഗമാഹീം ഭയേഉ ന ഹൈ
കോഉ ഹോനേഉ നാഹീം
തുംഹ തേം അധിക പുന്യ ബഡ കാകേ രാജന
രാമ സരിസ സുത ജാകേ

ജഗമാഹീം=ലോകത്തിൽ, തുംഹസമാന=അങ്ങക്ക തുല്യം, സുകൃതി കോഉ=സുകൃതിയായിട്ട് ആരും, ന ഭയേഉ ഹൈ=ഉണ്ടായിട്ടില്ല, ഹോനേഉ നാഹീം=ഉണ്ടാകുകയും ഇല്ല, രാജന=ഹേ രാജാവേ, തുംഹ തേം അധിക=അങ്ങയേക്കാറം കവിഞ്ഞു, ബഡ പുന്യകാകേ=വലിയ സുകൃതം ആൎക്കുണ്ട്? രാമസരിസ സുത ജാകേ=രാമസദൃശനായ പുത്രൻ ആൎക്കാണുള്ളതു അങ്ങല്ലാതെ.

അങ്ങക്കുതുല്യം സുകൃതിയായി ലോകത്തിൽ ആരും ഉണ്ടായിട്ടില്ല. ഉണ്ടാവുകയുംഇല്ല. ഹേ രാജാവേ, അങ്ങയേക്കാറം കവിഞ്ഞു വലിയ സുകൃതം ആൎക്കുണ്ട്. രാമതുല്യനായ ഒരു പുത്രൻ അങ്ങക്കല്ലാതെ മററാൎക്കുണ്ടായിട്ടുണ്ട്?

ബീര ബിനീത ധരമ വ്രത ധാരീ ഗുനസാഗര
ബര ബലക ചാരീ
തുംഹ കഹം സർബകാല കല്യാനാ സജഹു ബരാത
ബജാഇ നിസാനാ

ബീര ബിനീത=വീരന്മാരും വിനീതരും, ധർമവ്രത ധാരീ=ധൎമ്മവ്രതമെടുത്തിട്ടുള്ളവരും, ഗുനസാഗര ചാരീ ബരബാലക=ഗുണസാഗരന്മാരുമാണ് നാലു വീരബാലന്മാരും, തുംഹ കഹം=അങ്ങക്ക, സർവകാല കല്യാനാ=സൎവ്വകാലമംഗളംതന്നെ, നിസാനാ ബജാഇ=പടഹമടിപ്പിച്ച്, ബരാത സജഹു=വിവാഹഘോഷയാത്രക്കൊരുങ്ങുക.

വീരന്മാരും വിനയസമ്പന്നരും ധൎമ്മത്തെ വ്രതമായി അംഗീകരിച്ചിട്ടുള്ളവരും എല്ലാഗുണങ്ങളുടേയും സമുദ്രങ്ങളുമാണ് അങ്ങയുടെ നാലു വീരപുത്രന്മാരും. അങ്ങേയ്ക്കു സൎവ്വകാലമംഗളംതന്നെ.

ഇനി ഒട്ടും വൈകിക്കാതെ പെരുമ്പറയടിപ്പിച്ച വിവാഹഘോഷ യാത്രക്ക ഒരുങ്ങുക.

ദോ: ചലേഹു ബേഗി സുനിഗുരു ബ്ചന ഭലേഹി
നാഥ സിരു നാഇ
ഭൂപതി ഗവനേ ഭവന തബ് ദൂതൻഹ ബാസ
ദേവാഇ

ബേഗി ചലേഹു=വേഗം പോകുക, ഗുരുവചന സുനി=ആചാര്യൻെറ വാക്കുകൾ കേട്ടു്, സിരു നാഇ=കുമ്പിട്ടു, നാഥ ഭലേഹി= 'സ്വാമിൻ നല്ലതു്' എന്നിങ്ങനെ പറഞ്ഞു, ഭൂപതി തബ=രാജാവു അപ്പോൾത്തന്നെ, ദൂതൻഹ ബാസ ദേവാഇ=ദൂതന്മാക്ക വസതികൾ കൊടുപ്പിച്ചു്, ഭവന ഗവനേ=കൊട്ടാരത്തിലേക്കെഴുന്നള്ളി.

ഒട്ടും വൈകിക്കണ്ട എന്നിങ്ങനെയുള്ള ആചാര്യാഭിപ്രായം കേട്ട ദശരഥമഹാരാവു വസിഷ്ഠനെ കുമ്പിടുകയും 'സ്വാമിൻ നല്ലതു്' എന്നിങ്ങനെ പറഞ്ഞു ദൂതന്മാക്ക വസിക്കാൻ ഏപ്പാടുകൾ ചെയ്തു കൊട്ടാരത്തിലേക്ക എഴുന്നള്ളുകയും ചെയ്തു.

ചൗ: രാജാ സബ രനിവാസ ബോലാഈ ജനക
പത്രികാ ബാംചി സുനാഈ
സുനി സന്ദേസു സകല ഹരഷാനീ അപരകഥാ
സബഭൂപ ബഖാനീ

രാജാ സബ രനിവാസ ബോലാഈ=ദശരഥമഹാരാജാവ് എല്ലാ റാണിമാരെയും വിളിച്ചു്, ജനക പത്രികാ ബാംചി സുനാഈ= ജനകൻെറ പത്രിക വായിച്ചു കേൾപ്പിച്ചു, സന്ദേസു സുനി സകല=സന്ദേശം കേട്ട എല്ലാവരും, ഹരഷാനീ=സന്തോഷിച്ചു, അപര കഥാ സബഭൂപ=മററകഥകൾ എല്ലാം രാജാവു്, ബഖാനീ= വിവരിച്ചവരെധരിപ്പിക്കുകയും ചെയ്തു.

അന്തഃപുരത്തിലെഴുന്നള്ളിയ ദശരഥൻ കൗസല്യ, കൈകേയി, സുമിത്ര എന്നിങ്ങനേയുള്ള റാണിമാരെയെല്ലാം വിളിച്ചു വരു

ത്തി ജനകനയച്ച പത്രിക വായിച്ചു അവരെ കേൾപ്പിച്ചു. ജനകന്റെ സന്ദേശം കേട്ടു എല്ലാ റാണിമാരും സന്തുഷ്ടമാരായിത്തീൎന്നു. മററു കഥകളെല്ലാം രാജാവു, അവരെ, വിസ്തരിച്ചു പറഞ്ഞു മനസ്സിലാക്കി.

പ്രേമ പ്രഫുല്ലിത രാജഹിം രാനീ മനഹും സിഖിനി
സുനി ബാരിദ ബാനീ
മുദിത അസീസ ദേഹിം ഗുരുനാരീ അതി ആനന്ദ
മഗന മഹതാരീ

ബാരിദബാനീസുനി=മേഘധ്വനി കേട്ടു്, സിഖിനി മനഹും=മയിൽപേടകളെന്നപോലെ, റാനീ=റാണിമാർ വൃത്താന്തങ്ങളറിഞ്ഞു്, പ്രേമപ്രഫുല്ലിത രാജഹിം=പ്രേമപ്രഫുല്ലിതമാരായി പരിശോഭിച്ചു. ഗുരുനാരീ മുദിത=ആചാര്യപത്നി തുടങ്ങിയ സ്ത്രീകൾ സന്തുഷ്ടരായി. അസീസ ദേഹിം=ആശിസ്സുകൾ നല്കി. മഹതാരീ അതി ആനന്ദമഗന=അമ്മമാർ അത്യാനന്ദത്തിൽ മുഴുകി.

മേഘനിൎഘോഷം കേട്ടാൽ മയിൽപേടകൾ എങ്ങനെ ആനന്ദനൃത്തം ചെയ്യുമോ അപ്രകാരം റാണിമാർ ജനകസന്ദേശം കേട്ടു പ്രേമത്താൽ വികസിക്കപ്പെട്ടവരായി ഭവിച്ചു. വസിഷ്ഠപത്നി തുടങ്ങിയ ശ്രേഷ്ഠവനിതമാരും സന്തുഷ്ടമാരായി ആശീൎവ്വാദങ്ങൾ നല്കി. കൗസല്യ, കൈകേയി, സുമിത്ര എന്നീ അമ്മമാർ അത്യാനന്ദത്തിൽ മുഴുകി.

ലേഹിം പരസപര അതിപ്രിയ പാതീ ഹൃദയ
ലഗാഇ ജുഡാവഹിം ഛാതീ
രാമ ലഷന കൈ കീരതി കരനീ ബാരഹിം ബാര
ഭൂപബര ബരനീ

അതിപ്രിയ പാതീ=ഏററവും പ്രിയപ്പെട്ട പത്രിക (റാണിമാർ), പരസപര ലേഹിം=പരസ്പരം എടുത്തു, ഹൃദയ ലഗാഇ=മാറോടണച്ചു്, ഛാതീ ജുഡാവഹിം=ഹൃദയം കുളൎപ്പിച്ചു. ഭൂപബര=ദശരഥമഹാരാജാവു്, രാമലഷന കൈ=രാമലക്ഷ്മണന്മാരുടെ, കീരതി

കരനീ=സുപ്രസിദ്ധ പ്രവൃത്തികൾ, ബാരഹിം ബാര ബരനീ=കൂടെക്കൂടെ വർണ്ണിച്ചു പറഞ്ഞു.

ജനകമഹാരാജാവയച്ച പത്രിക റാണിമാക്കെല്ലാം ഏററവും പ്രിയപ്പെട്ടതായി തോന്നി. അവർ ആ പത്രിക അന്യോന്യം എടുത്തും നോക്കിയും വായിച്ചും മാറോടണച്ചും മനസ്സു കുളൎപ്പിച്ചു. ദശരഥമഹാരാജാവു രാമലക്ഷ്മണന്മാരുടെ വീരവൃത്തികളോരോന്നും വിസ്തരിച്ചു പറഞ്ഞു റാണിമാരെ കേൾപ്പിച്ചു

മുനി പ്രസാദ കഹി ദ്വാര സിധാഏ രാനിൻഹ
തബ മഹിദേവ ബോലാഏ
ദിഏ ദാന ആനന്ദസമേതാ ചലേ ബിപ്രബര
ആസിഷദേതാ

മുനിപ്രസാദ കഹി=ഇതെല്ലാം കൗശികൻെറ പ്രസാദംകൊണ്ടുണ്ടായതാണ് എന്നു് അരുളിച്ചെയ്തു് ദശരഥമഹാരാജാവു്, ദ്വാര സിധാഏ=പ്രവേശദ്വാരത്തിലേക്കെഴുന്നള്ളി. തബ രാനിൻഹ=ആ സമയം റാണിമാർ. മഹിദേവ ബോലാഏ=ബ്രാഹ്മണരെ വിളിച്ചു വരുത്തി, ആനന്ദ സമേതാ=ആനന്ദപൂൎവ്വം, ദാനദിഏ=ദാനങ്ങൾ ചെയ്തു. ബിപ്രബര=ബ്രാഹ്മണശ്രേഷ്ഠന്മാർ, ആസിഷ ദേതാ ചലേ=ആശിസ്സു നൽകി അവരുടെ വസതികളിലേക്കു പോയി.

ഇതെല്ലാം വിശ്വാമിത്രൻെറ പ്രസാദംകൊണ്ടുണ്ടായതാണെന്നരുളിച്ചെയ്തു ദശരഥമഹാരാജാവു പ്രവേശദ്വാരത്തിലേക്കെഴുന്നള്ളി. ആ അവസരത്തിൽ റാണിമാർ ബ്രാഹ്മണരെ വിളിച്ചു വരുത്തി ആനന്ദപൂൎവ്വം ദാനങ്ങളൎപ്പിച്ചു. ദാനങ്ങൾ പ്രതിഗ്രഹിച്ചു ആ ശ്രേഷ്ഠബ്രാഹ്മണർ റാണിമാക്കു് ആശിസ്സു നൽകി മടങ്ങി.

സേ: ജാചക ലിഏ ഹങ്കാരി ദീൻഹി നിഛാവരി
കോടി ബിധി
ചിരജീവഹും സുന ചാരി ചക്രവൎത്തി ദസരത്ഥകേ

ജാചക ഹങ്കാരി ലിഏ=യാചകന്മാരെ വിളിച്ചു വരുത്തി, കോടി ബിധി=കോടി വിധത്തിൽ, നിഛാവരി ദീൻഹി=പാരിതോഷി കങ്ങൾ നൽകി ചക്രവർത്തി ദസരത്ഥഃക=ദശരഥചക്രവർത്തിയുടെ, ചാരിസുത ചിരജീവഹു=നാലു പുത്രന്മാരും ചിരഞ്ജീവികളായി ഭവിക്കട്ടെ.

യാചകന്മാരെ വിളിച്ചു വരുത്തി അവർക്ക ബഹുവിധ സമ്മാനങ്ങൾ നല്കി. ദശരഥചക്രവർത്തിയുടെ നാലു പുത്രന്മാരും ചിരഞ്ജീവികളായി ഭവിക്കട്ടെ.

ചൗ: കഹത ചലേ പഹിരേ പട നാനാ ഹരഷി ഹനേ
ഗഹ ഗഹേ നിസാനാ
സമാചാര സബ ലോഗൻഹി പാഏ ലാഗേ
ഘരഘര ഹോന ബധാഏ

കഹത=ഇങ്ങനെ പറഞ്ഞു (സമ്മാനം കിട്ടിയ), നാനാപട പഹിരേ=പല തരത്തിലുള്ള വസ്ത്രങ്ങൾ ചാർത്തി (യാചകർ), ചലേ=മടങ്ങി. ഹരഷി ഹനേ നിസാനേ ഗഹഗഹേ=സന്തുഷ്ട രായി മേളക്കാർ പെരുമ്പറ താക്കി. സമാചാര പാഏ=വൃത്താന്ത മറിഞ്ഞു, സബ ലോഗൻഹ=സമസ്തജനങ്ങളും, ഘരഘര=വീട്ട തോറും, ബധാഏ ഹോന=ആഘോഷമാരംഭിച്ചു.

യാചകന്മാർ ഇപ്രകാരം പറഞ്ഞു കിട്ടിയ പലതരം വസ്ത്ര ങ്ങളും ഉടുത്തു മടങ്ങിപ്പോയി. മേളക്കാർ സസന്തോഷം മേളം ആരംഭിച്ചു. വൃത്താന്തം അറിഞ്ഞു എല്ലാ ജനങ്ങളും അവരവരുടെ ഗൃഹങ്ങളിൽ ആഘോഷം തുടങ്ങി.

ഭുവന ചാരി ദസ ഭയേഉ ഉഛാഹൂ ജനക സുതാ രഘു
ബീര ബിആഹൂ
സുനി സുഭ കഥാ ലോഗ അനുരാഗേ മഗ ഗൃഹ ഗലീ
സംവാരന ലാഗേ

ജനകസുതാ രഘുബീര ബിആഹു=സീതാരാമവിവാഹം, ചാരി ദസ ഭുവന=പതിന്നാലു ലോകത്തിലും, ഉഛാഹൂ ഭയേഉ=ഉത്സവ

മായി ഭവിച്ചു, സുഭകഥാ സുനി=ഈ ശുഭചരിതം കേട്ട്, അനു രാഗേ ലോക=സന്തുഷ്ടരായ ജനങ്ങരം, മഗ ഗൃഹ ഗലീ=വഴിക ളിലും ഗൃഹങ്ങളിലും തെരുവുകളിലും, സംവാരന ലാഗേ=അല ങ്കാരപ്പണികരം തുടങ്ങി.

സീതയുടേയും ശ്രീരാമന്റേയും വിവാഹവൃത്താന്തം ഈരേഴ ലോകങ്ങരംക്കും ഉത്സവമായി ഭവിച്ചു. ഈ മംഗളവൃത്താന്തം കേട്ട സന്തുഷ്ടരായ ജനങ്ങരം വഴികളും ഗൃഹങ്ങളും തെരുവുകളും അല ങ്കരിക്കാൻ തുടങ്ങി. [ഭൂലോകം, ഭുവർല്ലോകം, സ്വർല്ലോകം, മഹർല്ലോകം, ജനലോകം, തപോലോകം, സത്യലോകം, അതലം, വിതലം, രസാതലം, മഹാതലം, തലാതലം, പാതാളം ഇങ്ങനെ പതിന്നാലു ലോകം.]

ജദ്യപി അവധ സദൈവ സുഹാവനി രാമപുരീ
മംഗലമയ പാവനി
തദപി പ്രീതി കൈ രീതി സുഹാഈ മംഗല രചനാ
രചീ ബനാഈ

മംഗലമയ=മംഗളമയവും, പാവനി=പവിത്രവുമായ, രാമപുരീ= രാമപുരിയായതുകൊണ്ടുതന്നെ, അവധ=അയോധ്യ, സദൈവ= എല്ലായ്പ്പോഴുംതന്നെ, ജദ്യപി സുഹാവനി തദപി=സുന്ദരവും പരി ശുദ്ധവുമാണെങ്കിലും, പ്രീതി കൈ രീതി=പ്രീതി ഹേതുവായി (ജനങ്ങരം), മംഗല രചനാ=മംഗളമയങ്ങളായ അലങ്കാരങ്ങരം (കൊണ്ടു്), രചീ ബനാഈ=ആ നഗരത്തെ കൂടുതൽ ആകർഷകമാ ക്കിച്ചെയ്തു.

ശ്രീരാമനിവാസമെന്നതുകൊണ്ടുതന്നെ മംഗളമയവും പവി ത്രവുമാണ് രാമനഗരം. അത്തരമൊരു പുരിയായതുകൊണ്ടുതന്നെ സദാ സുന്ദരവും പരിശുദ്ധവുമാണ് അയോധ്യയെന്നുവരികിലും ജനങ്ങരം മംഗളമയങ്ങളായ അലങ്കാരങ്ങരംകൊണ്ടു ആ നഗരത്തെ പൂർവ്വാധികം മനോഹരമാക്കി. കാരണം, ജനങ്ങരംക്കുണ്ടായ അത്യാഹ്ളാദമാണ്.

ധ്വജ പതാക പട ച്ചാമര ചാരു ഛാവാ പരമ
ബിചിത്ര ബജാരു
കനക കലസ തോരന മനിജാലാ ഹരദ ദൂബ ദധി
അച്ഛത മാലാ

ചാരു ധ്വജ=മനോഹരങ്ങളായ കൊടിമരങ്ങൾ, പതാക പട= കൊടിക്കൂറകൾ, തിരസ്കരണികൾ, ച്ചാമര=ചാമരങ്ങൾ എന്നിവ കൊണ്ടു, ബജാരു=അങ്ങാടികൾ, പരമ ബിചിത്ര=ഏററവും വിചിത്ര രീതിയിൽ, ഛാവാ=അലങ്കരിച്ചൊരുക്കി, കനക കലസ=സ്വർണ്ണകുംഭങ്ങൾ, തോരന=തോരണങ്ങൾ, മനിജാല= രത്നസമൂഹങ്ങൾ, ഹരദ ദൂബ=മഞ്ഞൾ, കറുക, ദധി=തൈർ, അച്ഛത=അക്ഷതങ്ങൾ (നെല്ലു്, അരി എന്നിവ), മാലാ=മാല്യ ങ്ങൾ.

ദോ: മംഗലമയ നിജ നിജ ഭവന ലോഗൻഹ രചേ
ബനാഇ
ബീഥീ സീചീ ചതുര സമ ചൗകേ ചാരു പുരാഇ

മംഗലമയ=ഈ മംഗളപദാൎത്ഥങ്ങളെക്കൊണ്ടു, ലോഗൻഹ=ജന ങ്ങളെല്ലാം, നിജ നിജ ഭവന=അവരവരുടെ ഭവനങ്ങൾ, രചേ ബനാഇ=അലങ്കരിച്ചു, ബീഥീ സീചീ=വീഥികൾ നനച്ചു, സമ ചതുര=നാലു സുഗന്ധദ്രവ്യങ്ങൾകൊണ്ടു്, ചാരു ചൗകേ=മനോ ഹരമണ്ഡപങ്ങൾ (ഗൃഹാങ്കണങ്ങളിൽ), പുരാഇ=നിൎമ്മിച്ചു.

ഈ മംഗളപദാൎത്ഥങ്ങൾകൊണ്ടു് ജനങ്ങൾ അവരവരുടെ ഭവനങ്ങൾ അലങ്കരിച്ചു. നാലു സുഗന്ധദ്രവ്യങ്ങൾ ചേൎത്തു തയാ റാക്കിയ ജലംകൊണ്ടു വീഥികൾ നനച്ചു. ഗൃഹാങ്കണങ്ങളിൽ മണ്ഡപങ്ങൾ നിൎമ്മിച്ചു. [ഹിന്ദിയിലെ ചില ഗ്രന്ഥങ്ങളിൽ സമചതുര എന്ന ശബ്ദം മുററമെന്ന അൎത്ഥത്തിൽ പ്രയോഗിച്ചുകാ ണുന്നു. ചില ഗ്രന്ഥങ്ങളിൽ ചന്ദനം, കപ്പൂരം തുടങ്ങിയ നാലു സുഗന്ധദ്രവ്യങ്ങളുടെ സമഭാഗം എന്നു അൎത്ഥം കൊടുത്തുകാണു

നു. ഇതിൽ ഏതു യുക്തമെന്നു തോന്നിയോ അതിവിടെ വ്യാഖ്യാതാവു് സ്വീകരിച്ചു എന്നു മാത്രം.]

ചൌ: ജഹം തഹം ജൂഥ ജൂഥ മിലി ഭാമിനി സജി നവ
സപ്ത സകല ദുതി ദാമിനി
ബിധു ബദനീ മൃഗ സാവക ലോചനി നിജ
സരൂപ രതിമാന ബിമോചനി

ബിധുബദനീ=ചന്ദ്രനേർമുഖിമാരും, മൃഗ സാവക ലോചനീ=മൃഗശാബകങ്ങളുടെ ലോചനങ്ങൾക്കു തുല്യങ്ങളായ ലോചനങ്ങളോടു കൂടിയവരും, നിജ സരൂപ=സ്വസൌന്ദര്യംകൊണ്ടു, രതിമാന ബിമോചനി=രതീദേവിയുടെ ഗർവ്വിനെ ശമിപ്പിക്കുന്നവരും, ദാമിനി ദുതി=മിന്നൽപിണരിനു തുല്യമായ ദീപ്തിയോടുകൂടിയവരുമായ, സകല ഭാമിനി=എല്ലാ തരുണിമാരും, നവസപ്ത സജി=പതിനാറുതരം ശൃംഗാരവിധാനത്തോടെ, ജൂഥ ജൂഥ മിലി ജഹം തഹം=സംഘം സംഘമായി അങ്ങുമിങ്ങും മേളിച്ചു്.

ഗാവഹിം മംഗല മഞ്ജുല ബാനീ സുനി കലരവ
കലകണ്ഠി ലജാനീ
ഭൂപ ഭവന കിമി ജാഇ ബഖാനാ ബിസ്വ
ബിമോഹന രചേഉ ബിതാനാ

മഞ്ജുല ബാനീ=മനോഹരപദങ്ങളടങ്ങിയ, മംഗല ഗാവഹിം=മംഗളഗാനങ്ങൾ പാടി, കലരവ സുനി=അവരുടെ മനോഹരനാദംകേട്ടു്, കലകണ്ഠി ലജാനീ=കുയിലുകൾ ലജ്ജിച്ചിരുന്നു (ഗൃഹങ്ങളിലെ സ്ഥിതികൾ ഇപ്രകാരമിരിക്കെ), ബിസ്വബിമോഹന=ലോകമോഹനമായ, ബിതാനാ രചേഉ=മണ്ഡപസൃഷ്ടി ഉൾക്കൊള്ളുന്ന, ഭൂപ ഭവന=കൊട്ടാരത്തിൻെറ സ്ഥിതി, കിമി ബഖാനാ ജാഇ=എങ്ങനെ വർണ്ണിക്കാനാവും?

മതിമുഖിമാരും ഹരിണാക്ഷിമാരും, രതീദേവിയുടെ സൌന്ദര്യമദം ശമിപ്പിക്കുന്നവരും, മിന്നൽപ്പിണരിന്നു സമാനമായ

കാന്തി വഹിക്കുന്നവരും ആയ വനിതമാരെല്ലാം പതിനാറുവിധം ശൃംഗാരകലവികളോടുകൂടി അങ്ങുമിങ്ങും സംഘം സംഘമായി മേളിച്ച് മനോഹരപദങ്ങളടങ്ങിയ മംഗളഗാനങ്ങൾ പാടി. അവരുടെ ഗാനമാധുര്യം കുയിലുകളേയും ലജ്ജിപ്പിച്ചു. ഗൃഹങ്ങളിങ്ങനെ ഉത്സവം ആഘോഷിക്കേ നമുക്കു കൊട്ടാരത്തിലെ സ്ഥിതിയൊന്നു നോക്കുക. വിശദവിമോഹനമായ ഒരു മണ്ഡപമാണ് രാജമന്ദിരത്തിൽ നിർമ്മിതമായിരിക്കുന്നത്. ആ മണ്ഡപത്തോടുകൂടിയ കൊട്ടാരത്തെ വർണ്ണിക്കുക എളുപ്പമല്ല. [ശൗചം, സ്നാനം, ശുഭ്രവസ്ത്രധാരണം, ലാക്ഷാരസലേപനം, കേശസംവിധാനം, സീമന്തരേഖയിൽ കുങ്കുമമണിയൽ, തിലകം, ചിബുകത്തിൽ തൈലലേപനം, മൈലാഞ്ചി ചാർത്തൽ, ചന്ദനകർപ്പൂരങ്ങൾ കലർത്തി ശരീരത്തിൽ പൂശൽ, ആഭരണങ്ങളണിയൽ, ദന്തലേപനം, പുഷ്പധാരണം, അധരം തുടുപ്പിക്കൽ, മുഖത്തു സുരഭിലതൈലലേപനം, മഷ്യെഴുത്ത് ഇങ്ങനെ ശൃംഗാരച്ചമയൽ 16 വിധമെന്നു കാണുന്നു.]

മംഗലദ്രവ്യ മനോഹര നാനാ രാജത ബാജത
ബിപുല നിസാനാ
കതഹ്ണം ബിരദ ബന്ദീ ഉച്ചരഹിം കതഹ്ണം
ബേദധുനി ഭൂസുര കരഹിം

കൊട്ടാരത്തിലെ സ്ഥിതികൾ പറയുന്നു:_ മനോഹര നാനാ= മനോഹരങ്ങളും വിവിധംങ്ങളുമായ, മംഗലദ്രവ്യ രാജത=മംഗളപദാർത്ഥങ്ങൾ ശോഭിക്കുന്നുണ്ട്, ബിപുല നിസാനാ ബാജത=പല തരത്തിലുള്ള പടഹങ്ങൾ മുഴങ്ങുന്നു, കതഹ്ണം ബന്ദി ബിരദ=ഒരിടത്തു സ്തുതിപാഠകന്മാർ വംശമാഹാത്മ്യം, ഉച്ചരഹിം=ഉദ്ഘോഷിക്കുന്നു, കതഹ്ണം ഭൂസുര=ഒരിടത്തു ബ്രാഹ്മണർ, ബേദധുനി കരഹിം=വേദോച്ചാരണം ചെയ്തുകൊണ്ടിരിക്കുന്നു.

വിവാഹാർത്ഥം, മനോഹരങ്ങളും വിവിധങ്ങളുമായ മംഗളവസ്തുക്കൾ ഒരുക്കിയിരിക്കുന്നു. പല തരത്തിലുള്ള ഭേരികൾ മുഴ

ങ്ങിക്കൊണ്ടിരിക്കുന്നു. ഒരിടത്തു സ്തുതിപാഠകന്മാർ നിന്നു സൂര്യവംശപ്രശസ്തി ഉദ്ഘോഷിക്കുന്നു; മററൊരിടത്തിരുന്നു ബ്രാഹ്മണർ വേദോച്ചാരണം ചെയ്യുന്നു.

ഗാവഹിം സുന്ദരി മംഗല ഗീതാ ലേഇ ലേഇ നാമ
രാമ അരു സീതാ
ബഹുത ഉഛാഹു ഭവന അതി ഥോരാ മാനഹു
ഉമഗി ചലാ ചഹും ഓരാ

സുന്ദരി=സുന്ദരിമാർ, രാമ അരു സീതാ നാമ=രാമൻേറയും സീതയുടേയും പേർ, ലേഇ ലേഇ=ആവൎത്തിച്ചാവൎത്തിച്ചുകൊണ്ടുള്ള, മംഗലഗീതാ ഗാവഹിം=മംഗളഗാനങ്ങൾ പാടിക്കൊണ്ടിരുന്നു, ഉഛാഹു ബഹുത=ആനന്ദമോ വളരെ വലുതു്, ഭവന അതി ഥോരാ=കൊട്ടാരമോ വളരെ ചെറുതും. തന്മൂലം, ചഹും ഓരാ=നാലുഭാഗത്തേക്കും ആനന്ദം, ഉമഗി ചലാ മാനഹു=കവിഞ്ഞൊഴുകിയോ എന്നു തോന്നും.

കൊട്ടാരത്തിലിരുന്നു സുന്ദരാംഗിമാർ സീതയുടേയും രാമൻേറയും പേർ ആവൎത്തിച്ചാവൎത്തിച്ചു മംഗളഗാനങ്ങൾ പാടിക്കൊണ്ടിരുന്നു. അരമനയോ ചെറുതു്. ആനന്ദമോ വളരെ വലുതും. കൊട്ടാരത്തിൽ തങ്ങാൻ സ്ഥലം കിട്ടാതെ ആനന്ദം നാനാ ഭാഗത്തേക്കും കവിഞ്ഞൊഴുകിക്കൊണ്ടിരിക്കുകയാണോ എന്നു തോന്നും.

ദോ: സോഭാ ദസരഥ ഭവന കൈ കോ കബി
ബരനൈ പാര
ജഹാം സകലസുരസീസമനി രാമ ലീൻഹ
അവതാര

ജഹാം സകലസുരസീസമനി=എവിടെ സൎവ്വദേവശിരോമണിയായ, രാമ അവതാര ലീൻഹ=രാമൻ അവതാരം എടുത്തുവോ, ദസരഥ ഭവന കൈ=ആ ദശരഥഭവനത്തിൻെറ, സോഭാ കോ

കബി=ശോഭ ഏതൊരു കവി, ബരനൈ പാര=വർണ്ണിച്ച മറുകര യെത്തും?

സൎവ്വദേവശിരോമണിയായ രാമൻ അവതരിച്ച ദശരഥമന്ദിരത്തിൻെറ ശോഭ വർണ്ണിച്ചു മറുകരയെത്തുന്ന കവി ആരുണ്ടു്? (ഒരു കവിക്കും അതിനു കഴിവില്ലെന്നു സാരം)

ചൗ: ഭൂപ ഭരത പുനി ലിഏ ബോലാഈ ഹയ ഗജ
സ്യന്ദന സാജഹു ജാഈ
ചലഹു ബേഗി രഘുബീര ബരാതാ സുനത
പുലക പൂരേ ദോഉ ഭ്രാതാ

പുനി ഭൂപ ഭരത ബോലാഈ ലിഏ=അനന്തരം ദശരഥൻ ഭരതനെ വിളിപ്പിച്ചു. (എന്നിട്ടിങ്ങനെ കല്പിച്ചു), ജാഈ ഗജ ഹയ സ്യന്ദന=നീ ചെന്നു് ആനകളേയും കുതിരകളേയും തേരുകളേയും, സാജഹു=തയാറാക്കിച്ചു നിൎത്തിക്കുക, രഘുബീര ബരാതാ=രാമൻെറ വരപക്ഷത്തിലേക്കു്, ബേഗി ചലഹു=വേഗം ചെല്ലു, സുനത=ഇതുകേട്ടു്, ദോഉ ഭ്രാതാ=രണ്ടു ഭ്രാതാക്കളും, പുലക പൂരേ= പുളകപൂർണ്ണരായി.

ഭരതനെ വിളിച്ചു ആന കുതിര തേരു എന്നിവ തയാറാക്കിക്കാനും വരപക്ഷത്തിൽ ചേരാനും ദശരഥൻ കല്പിച്ചു. ഭരതനും ശത്രുഘ്നനും പിതാവിൻെറ വാക്കുകരം കേട്ടു പുളകാഞ്ചിതഗാത്രരായിത്തീൎന്നു.

ഭരത സകല സാഹനീ ബോലാഏ ആയസു
ദീൻഹ മുദിത ഉഠി ധാഏ
രചി രുചി ജീന തുരഗ തിൻഹ സാജേ ബരന
ബരന ബട ബാജി ബിരാജേ

ഭരത=ഭരതൻ, സകല സാഹനീ ബോലാഏ=എല്ലാ സർദാരന്മാരെയും വിളിച്ചു്, ആയസു ദീൻഹ=ആജ്ഞ നല്കി, മുദിത ഉഠി= സന്തുഷ്ടരായി എഴുന്നേററു്, ധാഏ=മുന്നോട്ടു പോയി, തിൻഹ

തുരഗ=അവർ കുതിരകളെ, രുചി ജീന രചി=നല്ല ജീനികളിട്ട വിച്ച്, സാജേ=തയാറാക്കി, ബരന ബരന ബര ബാജി=പല വണ്ണത്തിലുള്ള ശ്രേഷ്ഠാശ്വങ്ങൾ, ബിരാജേ=ശോഭിച്ചു.

ഭരതൻ സർദ്ദാരന്മാരെയെല്ലാം വിളിച്ചു മഹാരാജാവിൻെറ കല്പന ധരിപ്പിച്ചു. അവർ സന്തുഷ്ടരായി എഴുന്നേററു കുതിരകളെക്കൊണ്ടുവന്നു ജീനിയിട്ടുവിച്ചു. വിവിധ വർണ്ണത്തോടുകൂടിയ ശ്രേഷ്ഠാശ്വങ്ങൾ പരിശോഭിച്ചു.

സുഭഗ സകല സുഠി ചഞ്ചല കരനീ അയ ഇവ ജരത
ധരത പഗ ധരനീ
നാനാ ജാതി ന ജാഹിം ബഖാനേ നിദരി പവന
ജനു ചഹത ഉഡാനേ

സകല=എല്ലാ അശ്വങ്ങളും, സുഭഗ=എത്രമാത്രം സുന്ദരങ്ങളാണോ അത്രമാത്രം, സുഠി ചഞ്ചല കരനീ=സുന്ദരങ്ങളാണ അവയുടെ ചഞ്ചലഗതിയും, ജരത അയ ഇവ=ജ്വലിക്കുന്ന ഇരുമ്പിൽ എന്നപോലെ, ധരനീ പഗ=ഭൂമിയിൽ അവ പാദങ്ങൾ, ധരത= പതിപ്പിക്കുന്നു, നാനാ ജാതി=പല ജാതിയിലുള്ള അവയെ, ബഖാനേ ന ജാഹിം=വർണ്ണിക്കുക സാദ്ധ്യമല്ല, പവന നിദരി= കാററിനെ അനാദരിച്ച്, ഉഡാനേ ചഹത ജനു=പറക്കാൻ ആഗ്രഹിക്കയാണോ അവ എന്നു തോന്നും.

കുതിരകൾ കാഴ്ച്ചക്കെത്രമാത്രം സുന്ദരങ്ങളാണോ അത്രമാത്രം സുന്ദരങ്ങളാണു അവയുടെ ചഞ്ചലഗതിയും. ജ്വലിക്കുന്ന ഇരുമ്പിൽ പാദങ്ങൾ പതിച്ചാലെങ്ങനേയോ അങ്ങനേയാണവ ഭൂതലത്തിൽ പാദങ്ങൾ പതിപ്പിക്കുന്നതു്. (നിലത്തൊരു നിമിഷം കാലൂന്നുന്നില്ല. ശീഘ്രഗതിയേന്നാണ് ഈ പ്രയോഗംകൊണ്ടു് അർത്ഥമാക്കുന്നതു്.) ഇങ്ങനെ പലതരത്തിലുള്ള കുതിരകളുമുണ്ടു്. അവയെ വർണ്ണിക്കാൻ സാധ്യമല്ല. കാററിനെ അനാദരിച്ചു പറക്കാൻ ആഗ്രഹിക്കുകയാണോ അവ എന്നു തോന്നും.

തിൻഹ സബ ഛൈല ഭഏ അസവാരാ ഭരത
സരിസ ബയ രാജകുമാരാ

സബ സുന്ദര സബ ഭൂഷന ധാരീ കര സര ചാപ
തൂന കടി ഭാരീ

ഭരത സരിസ ബയ=ഭരതന്നു തുല്യം പ്രായത്തോടുകൂടിയവരും, ശൈല രാജകുമാരാ=പ്രതാപശാലികളുമായ രാജകുമാരന്മാർ, തിൻഹ സബ=അവയിലെല്ലാം(കുതിരകളിൽ), അസവാരാ ഭഏ=ആരോഹണം ചെയ്തു. (സവാരി ചെയ്തു.), സബ സുന്ദര=എല്ലാവരും സുന്ദരന്മാർ; സബ ഭൂഷന ധാരീ=എല്ലാവരും ഭൂഷണധാരികൾ, കര സര ചാപ=അവരുടെ കരങ്ങളിൽ ശരചാപങ്ങൾ; കടി ഭാരീ തൂന=അരക്കെട്ടിൽ (ശരം) നിറഞ്ഞ ആവനാഴി.

കാററിനേയുംകൂടി നിസ്സാരമാക്കുന്ന ഗതിവേഗത്തോടുകൂടിയ ആ കുതിരകളിൽ വയസ്സുകൊണ്ടു ഭരതന്നു തുല്യരും പ്രതാപശാലികളുമായ രാജകുമാരന്മാർ ആരൂഢരായി. അവരെല്ലാം സുന്ദരന്മാരും ഭൂഷണധാരികളുമാണ്. അവരുടെ കൈകളിൽ ശരചാപങ്ങളും അരക്കെട്ടുകളിൽ ശരങ്ങൾ നിറഞ്ഞ ആവനാഴികളും ഉണ്ടായിരുന്നു.

ദോ: ഛരേ ഛബീലേ ശൈല സബ സൂര സുജാന
നവീന
ജുഗ പദ ചര അസവാര പ്രതി ജേ അസി
കലാപ്രവീന

സബ ഛരേ ഛബീലേ ശൈല=എല്ലാവരും ദീപ്തിമാന്മാരും അതിസ്ഥൂലമോ അതികൃശമോ അല്ലാത്ത ദേഹത്തോടുകൂടിയവരും പ്രതാപശാലികളും, സൂര സുജാന നവീന=ശൂരന്മാരും പ്രഗത്ഭരും നവയൗവനശാലികളും ആയിരുന്നു, പ്രതി അസവാര=ഓരോ അശ്വാരോഹിക്കും, ജുഗ പദ ചര=ഈരണ്ടു പദാതിയും ഉണ്ട്, ജേ അസി കലാപ്രവീന=അവർ വാൾപ്പയററിൽ സമർത്ഥരും ആയിരുന്നു.

എല്ലാവരും ദീപ്തിമാന്മാരും അതിസ്ഥൂലമോ കൃശമോ അല്ലാത്ത ദേഹത്തോടുകൂടിയവരും പ്രതാപശാലികളും പ്രഗത്ഭരും

നവയൌവനശാലികളുമാണ്. ഓരോ അശ്വാരോഹിയ്ക്കും ഈരണ്ടു പദാതിയും ഉണ്ടു്. അവരോ വാരംപ്പയററിൽ സമത്ഥരുമാണ്.

ചൌ: ബാംധേ ബിരദ ബീര രനഗാഢേ നികസി
ഭഏ പുര ബാഹിര ഠാഢേ
ഫേരഹിം ചതുര തുരഗ ഗതി നാനാ ഹരഷഹിം
സുനി സുനി പനവ നിസാനാ

രന ഗാഢേ ബീര ബിരദ ബാംധേ=സമരത്തിൽ വീരവ്രതമെടുത്തിട്ടുള്ള അവർ, നികസി ഭഏ=പുറപ്പെട്ടു്, പുര ബാഹിര=നഗരത്തിൻെറ ബഹിർഭാഗത്തു, ഠാഢേ ചതുര=നിലകൊണ്ടു. ആ പ്രഗത്ഭന്മാർ, തുരഗ=കുതിരകളെ, നാനാ ഗതി=പല വഴിക്കും, ഫേരഹിം=പിന്തിരിപ്പിച്ചു്, പനവ നിസാനാ=പെരുമ്പറനാദം, സുനി സുനി=യഥേഷ്ടം കേട്ടു്, ഹരഷഹിം=ആഹ്ലാദിച്ചിരുന്നു.

സമരത്തിൽ വീരവ്രതമെടുത്തിട്ടുള്ള അവർ കൊട്ടാരത്തിൽ നിന്നു പുറപ്പെട്ടു നഗരബഹിർഭാഗത്തെത്തി നിലകൊണ്ടു. ആ പ്രഗത്ഭന്മാർ തുരഗങ്ങളെ നാനാവിധത്തിൽ പിന്തിരിപ്പിച്ചു. നഗരാന്തർഭാഗത്തുനിന്നു പുറപ്പെടുന്ന പടഹനാദം യഥേഷ്ടം കേട്ടു ആഹ്ലാദിച്ചിരുന്നു.

രഥ സാരഥിൻഹ ബിചിത്ര ബനാഏ ധ്വജ പതാക
മനി ഭൂഷന ലാഏ
ചവംര ചാരു കിങ്കിനി ധുനി കരഹിം ഭാനു ജാന
സോഭാ അപഹരഹിം

സാരഥിൻഹ രഥ=തേരാളികൾ രഥങ്ങളെ, ധ്വജ പതാക മനി ഭൂഷന ലാഏ=കൊടിമരങ്ങളും കൊടിക്കൂറകളും രത്നാഭരണങ്ങളും കൊണ്ടു്, ബിചിത്ര ബനാഏ=വിചിത്രങ്ങളാക്കി. അവയിൽ, ചാരു ചവംര=മനോഹര ചാമരങ്ങളും ഘടിപ്പിച്ചു, കിങ്കിനി ധുനി കരഹിം=കിങ്ങിണികൾ ശബ്ദം പുറപ്പെടുവിച്ചു, ഭാനു ജാന സോഭാ=ആ തേരുകൾ സൂര്യൻെറ സ്യന്ദനശോഭയേയും, അപഹരഹിം=അപഹരിച്ചിരുന്നു.

കൊടിമരങ്ങൾ, പതാകകൾ, രത്നാഭരണങ്ങൾ, ചാമരങ്ങൾ, കിങ്ങിണികൾ എന്നിവയാൽ തേരാളികൾ രഥങ്ങളെ ഏററവും ഭംഗിയായി അലങ്കരിച്ചിരുന്നു. കിങ്ങിണികൾ ശബ്ദിക്കുകയും ആ തേരുകൾ സൂര്യന്റെ രഥത്തിന്റെ ശോഭ അപഹരിക്കുകയും ചെയ്തിരുന്നു.

സാവകരന അഗനിത ഹയ ഹോതേ തേ തിൻഹ
രഥിൻഹ ജോതേ
സുന്ദര സകല അലംകൃത സോഹേ ജിൻഹഹി
ബിലോകത മുനിമന മോഹേ

അഗനിത സാവകരന ഹയ ഹോതേ=നിരവധി ശ്യാമകർണ്ണങ്ങളായ അശ്വങ്ങൾ ഉണ്ട്, തേ തിൻഹ സാരഥിൻഹ=അവയെ ആ തേരാളികൾ, രഥൻഹ ജോതേ=രഥങ്ങളിൽ പൂട്ടി, സകല സുന്ദര=അവയെല്ലാം സുന്ദരങ്ങളും, അലംകൃത സോഹേ=അലംകൃതങ്ങളുമായി ശോഭിച്ചു, ജിൻഹഹി ബിലോകത=അവയെ കാണുമ്പോൾ, മുനിമന മോഹേ=മുനിമാരുടെ മനസ്സും മോഹിക്കും.

അനവധി കുതിരകൾ ചെവി മാത്രം കറുത്തവയായിട്ടുണ്ട്. അവയേയാണ് തേരാളികൾ തേരിൽ പൂട്ടിയിട്ടുള്ളത്. അവ സുന്ദരങ്ങളും അലംകൃതങ്ങളുമായി പരിശോഭിച്ചു ആ കുതിരകളെ കാണുന്ന മുനിമാരുടെ മനസ്സിനുപോലും മോഹം ഉണ്ടാകും. [മററെല്ലാ അവയവങ്ങളും പാൽപോലെ വെളുത്തും ചെവികൾ മാത്രം കറുത്തും ചില കുതിരകളുണ്ട്. ഈ കുതിരകൾക്കു യജ്ഞാശ്വങ്ങളെന്നുകൂടി പേർ പറഞ്ഞുവരുന്നു. ഈ ജാതിയിൽപെട്ട അശ്വങ്ങൾ വളരെ ദുർല്ലഭമായിരിക്കും.]

ജേ ജല ചലഹിം ഥലഹികീ നാഈ ടാപ ന ബൂഡ
ബേഗ അധികാഈ
അസ്ത്ര സസ്ത്ര സബു സാജ ബനാഈ രഥീ
സാരഥിൻഹ ലിഏ ബോലാഈ

ജേ ഥലഹികീ നാഇൗ=ആ കുതിരകാം കരയിലെന്നപോലെത ന്നെ, ജല ഥലഹിം=വെള്ളത്തിലും ഓടിക്കൊണ്ടിരുന്നു, ബേഗ അധികാഇ ടാപ=വേഗാധിക്യത്താൽ അവയുടെ നെററിത്തടത്തി ലുറപ്പിച്ചിട്ടുള്ള കോഴിപ്പൂക്കാം, ന ബൂഡ=വെള്ളത്തിൽ മുങ്ങുന്നില്ല, സബ അസ്ത്ര സസ്ത്ര=എല്ലാ അസ്ത്രശസ്ത്രങ്ങളും, സാജ ബനാഇൗ= സജ്ജമാക്കി, രഥീ=രഥയോദ്ധാക്കാം, സാരഥിൻഹ=സാരഥി മാരെ, ബോലാഇൗ ലിഎ=തേരിൽ വിളിച്ചിരുത്തി.

ആ കുതിരകാം കരയിലെന്നപോലെതന്നെ വെള്ളത്തിലും ഓടിക്കൊണ്ടിരുന്നു. വേഗാധിക്യത്താൽ അവയുടെ നെററിത്തട ത്തിലുള്ള കോഴിപ്പൂക്കാം ജലത്തിൽ മുങ്ങുന്നില്ല എല്ലാ അസ്ത്ര ശസ്ത്രങ്ങളും സജ്ജമാക്കി രഥയോദ്ധാക്കാം സാരഥിമാരെ വിളിച്ചു തേരിലിരുത്തി.

ദോ: ചഢി ചഢി രഥ ബാഹേര നഗര ലാഗീ ജുരന ബരാത
ഹോത സഗുന സുന്ദര സബഹി ജോ ജേഹി കാരജ ജാത

രഥ ചഢി ചഢി=രഥത്തിൽ ഇരുന്നു്, ബരാത=വരപക്ഷക്കാർ, നഗര ബാഹര=നഗരത്തിനു പുറത്തുവന്നു, ജുരന ലാഗി=സംഘം ചേരാൻ തുടങ്ങി, ജോ ജേഹി കാരജ ജാത=ആർ എന്തുകാര്യത്തി ലേപ്പെട്ടവരായാലും വേണ്ടില്ല, സബഹി=അവക്കെല്ലാം, സുന്ദര സഗുന ഹോത=സുന്ദരശകുനമാണുണ്ടായതു്.

ചൗ: കലിത കരിബരൻഹി പരീ അംബാരീ കഹി ന ജാഇ ജഹി ഭാംതി സവാംരീ
ചലേ മത്തഗജ ഘംട ബിരാജീ മനഹും സുഭഗ സാവനഘനരാജീ

കരിബരൻഹി പരീ=ഗജശ്രേഷ്ഠന്മാരുടെ പുറത്തു, അംബാരീ കലിത=അമ്പാരികാം ബന്ധിച്ചിട്ടുണ്ടു്, ജേഹി ഭാംതി സവാംരീ= ഏതുവിധമാണു അവയെ അലങ്കരിച്ചിരിക്കുന്നതെന്നു, കഹി ന

ജാള=വർണ്ണിക്കാൻ ശക്യമല്ല, ഘംട വിരാജി=കുടമണികരംകൊണ്ടു ശോഭിക്കുന്ന, മത്തഗജ=മദയാനകരം, സുഭഗ=സുന്ദരമായ, സാവന ഘനരാജീ=ശ്രാവണമേഘപടലങ്ങളോ, മനഹും ചലേ=എന്നു തോന്നുമാറ് സഞ്ചരിച്ചു.

ഗജവീരന്മാരുടെ പുറത്തു ബന്ധിച്ചിട്ടുള്ള അമ്പാരികരം ഏതുവിധമൊക്കെയാണലങ്കരിച്ചിരിക്കുന്നതെന്നു വർണ്ണിക്കുക സാദ്ധ്യമല്ല. കുടമണികരംകൊണ്ടു ശോഭിക്കുന്ന ആ മത്തദന്തികരം മനോഹരമായ ശ്രാവണമേഘസമൂഹമോ എന്നു് തോന്നുമാറു സഞ്ചരിച്ചു.

ബാഹന അപര അനേക ബിധാനാ സിബികാ
സുഭഗ സുഖാസന ജാനാ
തിൻഹ ചഢി ചലേ ബിപ്രബര ബൃന്ദാ ജനു തനു
ധരേ സകല ശ്രുതി ഛന്ദാ

സുഭഗ സിബികാ=സുഭഗങ്ങളായ ശിബികകളും, അപര അനേക ബിധാനാ=മററ അനേകതരത്തിലുള്ള, ബാഹന=വാഹനങ്ങളും, സുഖാസന ജാനാ=സുഖമായിരിക്കാൻ പററിയവയായിട്ടുണ്ടു്, തിൻഹ ചഢി=അവയിൽ കേറി, ശ്രുതി ഛന്ദാ സകല=വേദത്തിലെ ഛന്ദസ്സുകളെല്ലാം, തനുധരേ ജനു=ശരീരമെടുത്തിരിക്കുകയാണോ എന്നു തോന്നുമാറ്, ബിപ്രബരബൃന്ദാ=ശ്രേഷ്ഠബ്രാഹ്മണസമൂഹം, ചലേ=സഞ്ചരിച്ചു.

മനോഹരങ്ങളായ പല്ലക്കുകരം, അതുപോലെ നന്നായി ഇരിക്കുവാൻ പററുന്ന മററനേകം തരം വാഹനങ്ങരം ഇതൊക്കെയുണ്ടു്. ഇവയിൽ കേറി വേദഛന്ദസ്സുകരം ശരീരങ്ങളെടുത്തിരിക്കുകയാണോ എന്നു തോന്നുമാറു വിശിഷ്ട ബ്രാഹ്മണസമൂഹം സഞ്ചരിച്ചുകൊണ്ടിരുന്നു.

മാഗധ സൂത ബന്ദി ഗുന ഗായക ചലേ ജാന ചഢി
ജോ ജേഹി ലായക

ബേസര ഊംട ബൃഷഭ ബഹു ജാതീ ചലേ വസ്തു
ഭരി അഗുനിത ഭാംതി

ഗുനഗായക=ഗുണഗായകന്മാരായ, മാഗധ സൂത ബന്ദി=മാഗധന്മാരും സൂതന്മാരും വന്ദികളുമായ, ജോ=അവരെല്ലാം, ജേഹിലായക=സമുചിതങ്ങളായ വാഹനങ്ങളിൽ, ചഢി ചലേ ജാന=കേറി പുറപ്പെട്ടു, ബഹുജാതീ ബേസര=അനേകജാതി കോവർകഴുതകൾ, ഊംട ബൃഷഭ=ഒട്ടകങ്ങൾ, കാളകൾ (എന്നിവ), അഗുനിതഭാംതി=കണക്കില്ലാത്തവിധം, ബസ്തു ഭരി=സാധനങ്ങൾ വഹിച്ചു, ചലേ=സഞ്ചരിച്ചു.

ഗുണഗായകന്മാരായ മാഗധന്മാരും സൂതന്മാരും ബന്ദികളും സമുചിതങ്ങളായ വാഹനങ്ങളിൽ കേറി യാത്രയായി. അനേകജാതി കോവർകഴുതകൾ, ഒട്ടകങ്ങൾ, കാളകൾ എന്നിവ കണക്കില്ലാത്തവിധം സാമാനങ്ങൾ ഏററി സഞ്ചരിച്ചു.

കോടിൻഹ കാംവരി ചലേ കഹാരാ ബിബിധ
ബസ്തു കോ ബരനൈ പാരാ
ചലേ സകല സേവക സമുദാഈ നിജ നിജ സാജു
സമാജു ബനാഈ

കോടിൻഹ കാംവരി=നിരവധി ചുമടുകളുമായി, കഹാരാ ചലേ=ചുമട്ടുകാർ നടന്നു, ബിബിധ വസ്തു=അനേകങ്ങളായ ആ സാമാനങ്ങളെ, കോ ബരനൈ പാരാ=ആർക്ക് വർണ്ണിക്കാനാകും?, സകല സേവക സമുദാഈ=എല്ലാ സേവകസംഘവും, നിജ നിജ=അവരവരുടെ, സാജു സമാജു ബനാഈ=ഒരുക്കങ്ങളോടെ കൂട്ടംകൂട്ടമായി, ചലേ=പുറപ്പെട്ടു.

അനേകം ചുമടുകളും എന്തി നിരവധി ചുമട്ടുകാർ പുറപ്പെട്ടു. അവർ ചുമക്കുന്ന സാധനങ്ങളെക്കുറിച്ച് ആർക്കാണു വർണ്ണിക്കാനാവുക? സേവകന്മാരും തങ്ങൾ തങ്ങൾക്കുള്ള സാധനസാമഗ്രികളുമായി യഥേഷ്ടം സംഘങ്ങളുണ്ടാക്കി യാത്രയായി.

ദോ: സബ കേ ഉര നിഭ്ര ഹരഷ്യ പൂരിത പുലക
സരീര
കബഹി ദേഖി ബേ നയന ഭരി രാമു ലഷന
ദോഉ ബീര

സബ കേ ഉര=എല്ലാവരുടേയും ഹൃദയം, ഹരഷു നിഭ്ര=സന്തോഷനിഭ്രവും, സരീര=ദേഹം, പുലക പൂരിത=രോമാഞ്ചപൂണ്ണവുമായി, രാമലഷന=രാമലക്ഷ്മണന്മാരാകുന്ന, ദോഉ വീര=രണ്ടു വീരന്മാരേയും, നയന ഭരി=കൺനിറയെ, കബഹി ദേഖിബേ=എപ്പോളാണു് കാണാൻ കഴിയുക? (എന്നു് അവർ പരസ്പരം പറഞ്ഞു.)

എല്ലാവരുടേയും മനസ്സിൽ ആഹ്ലാദം നിറഞ്ഞുവശായി. ശരീരമാകട്ടെ പുളകാവൃതവുമായി. രാമനേയും ലക്ഷ്മണനേയും കണ്ണുനിറയെ ഒന്നു കാണുവാൻ എപ്പോളാണു് കഴിയുക എന്നു് അവർ ഉൽകണ്ഠയോടെ അന്യോന്യം പറഞ്ഞു.

ചൗ: ഗരജഹിം ഗജ ഘംടാ ധുനി ഘോരാ രഥ രവ
ബാജി ഹിംസ ചഹ്ഉം ഓരാ
നിദരി ധനഹിം ധുംമരഹിം നിസാനാ നിജ
പരാഇ കഛു സുനിയ ന കാനാ

ഗജ ഗരജഹിം=ഗജങ്ങൾ ചിന്നംവിളിച്ചു, ഘംടാ=അവയുടെ കടമണികൾ, ഘോരാ ധുനി=ഭയങ്കരമാംവണ്ണം ശബ്ദിച്ചു, രഥ രവ=തേരുകളുടെധ്വനിയും, ബാജിഹിംസ=കുതിരകളുടെ ഹ്രേഷാരവവും, ചഹ്ഉം ഓരാ=നാലു ദിക്കിലും (മുഴങ്ങി), ഘനഹിം നിദരി=മേഘങ്ങളേയും അനാദരിക്കുമാറു്, നിസാനാ ധുംമരഹിം=പടഹങ്ങൾ മുഴങ്ങി, കാനാ=ചെവികൊണ്ടു (തനിക്കുതന്നെ), നിജ പരാഇ=തൻെറ വാക്കു, കഛു ന സുനിഅ=കുറച്ചും കേൾക്കാനാകാതെയായി.

ആനകളുടെ ചിന്നംവിളിയും കുടമണിനാദവും തേരുകളുമ്പോളുണ്ടാകുന്ന ഒച്ചയും കുതിരകളുടെ ശബ്ദവും നാലു ദിക്കിലും

മുഴങ്ങി. ഇടിനാദത്തെയും നിസ്സാരമാക്കിയിരുന്ന പടഹധ്വനി സ്വനം. ഒരുത്തൻ പറയുന്ന വാക്കു അവനുതന്നെ കേൾക്കാൻ സാധിക്കാത്ത നിലയായി.

മഹാഭീര ഭൂപതി കേ ദ്വാരേ രജ ഹോഇ ജാഇ
പഷാന പബാരേ
ചഢീ അടാരിൻഹ ദേഖഹിം നാരീ ലിഏ ആരതി
മംഗല ഥാരീ

ഭൂപതി കേ ദ്വാരേ=അരമനവാതുക്കൽ, പഷാന പബാരേ=കല്ലി ട്ടാൽ, രജ ജാഇ=പൊടിയാകത്തക്കവണ്ണം, മഹാഭീര ഹോഇ=പുരു ഷാരം കൂടിയിരുന്നു, നാരീ=സ്ത്രീകൾ, അടാരിൻഹ ചഢീ=മട്ടു പ്പാവുകളിൽ കേറിനിന്നു്, മംഗല ഥാരീ=മംഗളത്താലങ്ങളു മേന്തി, ആരതി ലിഏ=ആരതിക്കുവേണ്ടി, ദേഖഹിം=നോക്കുന്നു ണ്ടായിരുന്നു.

കല്ലിട്ടാൽ ധൂളിയാകത്തക്കവണ്ണം അത്ര വമ്പിച്ചൊരു പുരു ഷാരം അരമനവാതിക്കലുണ്ടായിരുന്നു. സ്ത്രീകൾ മട്ടുപ്പാവുകളിൽ കേറിനിന്നു മംഗളതാലങ്ങളും വഹിച്ചു ആരതിക്കായി നോക്കി ക്കൊണ്ടിരുന്നു.

ഗാവഹിം ഗീത മനോഹര നാനാ അതി ആനന്ദു ന
ജാഇ ബഖാനാ
തബ സുമന്ത്ര ദ്വഇ സ്യന്ദന സാജീ ജോതേ രബി
ഹയ നിന്ദക ബാജീ

നാനാ മനോഹര ഗീത=പലതരത്തിലുള്ള മനോഹര ഗീതങ്ങൾ (അവർ), ഗാവഹിം=പാടിക്കൊണ്ടിരുന്നു, അതി ആനന്ദു=അവര നുഭവിക്കുന്ന പരമാനന്ദം, ബഖാനാ ന ജാഇ=വർണ്ണിക്കുക സാദ്ധ്യ മല്ല, തബ സുമന്ത്ര=ആ അവസരത്തിൽ സുമന്ത്രർ, ദ്വഇ സ്യന്ദന സാജീ=രണ്ടു തേർ സജ്ജമാക്കി, രബി ഹയ നിന്ദക=സൂര്യാശ്വ ങ്ങളെപ്പോലും നിന്ദിക്കുന്ന, ബാജീ ജോതേ=കുതിരകളെ തേരിൽ പൂട്ടി.

അവർ പലതരത്തിലുള്ള മനോഹരഗാനങ്ങരം പാടിക്കൊണ്ടിരുന്നു. അവക്കുള്ള അത്യാനന്ദം വർണ്ണിക്കുക എളുപ്പമല്ല ആ അവസരത്തിൽ സുമന്ത്രർ രണ്ടു രഥങ്ങരം സജ്ജീകരിച്ച് അതിൽ സൂര്യന്റെ കുതിരകളെപ്പോലും നിസ്സാരങ്ങളാക്കുന്ന കുതിരകളെ പൂട്ടി.

ദോഉ രഥ രുചിര ഭൂപ പഹിം ആനേ നഹിം
സാരദ പഹിം ജാഹിം ബഖാനേ
രാജ സമാജ ഏക രഥ സാജാ ദൂസര തേജപുഞ്ജ
അതി ഭ്രാജാ

ദോഉ രുചിര രഥ=ആ രണ്ടു മനോഹര രഥങ്ങളും, ഭൂപ പഹിം ആനേ=നൃപാന്തികത്തിലേക്കു കൊണ്ടുപോയി, ജാഹിം ബഖാനേ നഹിം=അവയെ വർണ്ണിക്കാൻ സാദ്ധ്യമല്ല, സാരദ പഹിം=സരസ്വതിക്കുംകൂടി, ഏക രഥ=ഒരു തേര്, രാജ സമാജ=രാജകീയ പദാർത്ഥങ്ങളാൽ, സാജാ=സജ്ജീകൃതമായി, ദൂസര=രണ്ടാമത്തേതാകട്ടേ, തേജ പുഞ്ജ=തേജഃപുഞ്ജത്താൽ, അതി ഭ്രാജാ=ഏററവും ശോഭിച്ചിരുന്നു.

സുമന്ത്രർ ആ രണ്ടു രഥങ്ങളും ദശരഥമഹാരാജാവിന്റെ മുമ്പാകെ കൊണ്ടുചെന്നു നിറുത്തി. അവയുടെ യോഗ്യത വർണ്ണിക്കുക അത്ര എളുപ്പമല്ല. അവയിൽ ഒരു തേർ രാജകീയവസ്തുക്കളായ വില്ല്, ശരം, കുട, തഴ, ചാമരം എന്നീ വസ്തുക്കളെക്കൊണ്ടു അലംകൃതമായി. രണ്ടാമത്തെ തേരാകട്ടെ ബ്രഹ്മതേജസ്സിന്റെ വസ്തുക്കളെക്കൊണ്ടും പരിശോഭിതമായി.

ദോ: തേഹി രഥ രുചിര ബസിഷ്ഠ കഹം ഹരഷി
ചഢാഇ നരേസു
ആപു ചഢേഉ സ്യന്ദന സുമിരി ഹര ഗുരു ഗൗരി
ഗനേസു

തേഹി രുചിര രഥ=ആ മനോഹര രഥത്തിൽ, നരേസു ഹരഷി=രാജാവു സസന്തോഷം, ബസിഷ്ഠ കഹം=വസിഷ്ഠമഹർഷിയെ,

ചഢാഇ=കേററി. (അനന്തരം), ആപു ഹര ഗുരു=അദ്ദേഹം സ്വയം ശിവനേയും ആചാര്യനേയും, ഗനേസു ഗൗരി സുമിരി=ഗണേശ്വരനേയും ഗൗരിയേയും സ്മരിച്ച്, സ്യന്ദന ചഢേഉ=തേരിൽ കേറി.

ആ മനോഹരമായ രഥത്തിൽ ദശരഥമഹാരാജാവു സന്തോഷപുരസ്സരം കുലഗുരുവായ വസിഷ്ഠനെ കേററി ഇരുത്തുകയും അനന്തരം ശ്രീമഹാദേവനേയും ഗുരുവിനേയും ഗണേശ്വരനേയും ഗൗരീദേവിയേയും ധ്യാനിച്ച സ്വയം തേരിൽ അദ്ദേഹം കേറിയിരിക്കുകയും ചെയ്തു.

ചൗ: സഹിത ബസിഷ്ഠ സോഹ നൃപ കൈസേം സുര
ഗുര സംഗ പുരന്ദര ജൈസേം
കരി കുല രീതി ബേദ ബിധി രാഊ ദേഖി
സബഹി സബ ഭാംതി ബനാഊ

സുര ഗുര സംഗ=ദേവാചാര്യന്റെ സമ്പക്കംകൊണ്ടു, പുരന്ദര ജൈസേം=ഇന്ദ്രൻ എപ്രകാരമോ, ബസിഷ്ഠ സഹിത നൃപ=വസിഷ്ഠസമേതനായ രാജാവും, കൈസേം സോഹ=അപ്രകാരം ശോഭിച്ചു, ബേദ ബിധി=വേദവിധിപ്രകാരവും, കുല രീതി=കുലരീതിപ്രകാരവും, സബഹി സബ ഭാംതി=എല്ലാം എല്ലാത്തരത്തിലും, ബനാഊ രാഊ ദേഖി=ആയിട്ടുണ്ടു് എന്നു രാജാവു കണ്ടു.

ദേവാചാര്യനായ ബൃഹസ്പതിയൊന്നിച്ച ഇന്ദ്രൻ ശോഭിക്കുന്നതെപ്രകാരമോ അപ്രകാരംതന്നെ കുലാചാര്യനായ വസിഷ്ഠമഹഷിയൊന്നിച്ച ദശരഥരാജാവും ശോഭിച്ചു. എല്ലാ ഏപ്പാടുകളും വേദവിധികാംക്കം വംശസമ്പ്രദായത്തിനും അനുസരിച്ചിരിക്കുന്നു എന്നു കണ്ടു രാജാവിനു അതിയായ സന്തോഷം തോന്നി.

സുമിരി രാമ ഗുര ആയസു പാഇ ചലേ മഹീപതി
സംഖ ബജാഇ
ഹരഷേ ബിബുധ ബിലോകി ബരാതാ ബരഷഹിം
സുമന സുമംഗല ദാതാ

രാമ സുമിരി=രാമനെ സ്മരിച്ച്, ഗുരു ആയസു പാഇ=ഗുരുവിൻെറ അനുജ്ഞ വാങ്ങി, സംഖ ബജാഇ=ശംഖു വിളിപ്പിച്ച്, മഹീപതി ചലേ=രാജാവു പുറപ്പെട്ടു, ബരാതാ ബിലോകി=വരപക്ഷഘോഷയാത്ര കണ്ടു്, ബിബുധ ഹരഷേ=ദേവന്മാർ സന്തുഷ്ടരായി, സുമംഗല ദാതാ=സന്മംഗളദാതാക്കളായ അവർ, സുമന ബരഷഹിം=പുഷ്പങ്ങൾ വർഷിക്കുകയും ചെയ്തു.

തേരിൽ കേറി ഇരുന്നതിനുശേഷം ദശരഥമഹാരാജാവു് രാമനെ സ്മരിക്കുകയും ആചാര്യനിയോഗം വാങ്ങുകയും ശംഖു വിളിപ്പിക്കുകയും ചെയ്തുകൊണ്ടു പ്രയാണമാരംഭിച്ചു. വരപക്ഷക്കാരുടെ ഘോഷയാത്ര കണ്ടു് ദേവന്മാർ സന്തുഷ്ടരാവുകയും മംഗളദാതാക്കളായി പുഷ്പങ്ങൾ വർഷിക്കുകയും ചെയ്തു.

ഭയേഉ കോലാഹല ഹയ ഗയ ഗാജേ ബ്യോമ
ബരാത ബാജനേ ബാജേ
സുര നര നാഗ സുമംഗല ഗാഇ സരസ രാഗ
ബാജഹിം സഹനാഇ

ഹയ ഗയ ഗാജേ=കുതിരകളുടെ ഹ്രേഷാരവംകൊണ്ടും ഗജങ്ങളുടെ ചിന്നംവിളികൊണ്ടും, കോലാഹല ഭയേഉ=കോലാഹലമുണ്ടായി, ബ്യോമ=ആകാശത്തിലും, ബരാത ബാജനേ ബാജേ=വിവാഹവാദ്യഘോഷം മുഴങ്ങി, സുര നര നാഗ=ദേവന്മാരും മനുഷ്യരും നാഗന്മാരും, സുമംഗല ഗാഇ=സന്മംഗളങ്ങൾ പാടി, സഹനാഇ സരസ രാഗ=കുഴലുകൾ സരസഗീതങ്ങൾ, ബാജഹിം=ആലാപിച്ചു.

കുതിരകളുടെ ഹ്രേഷാരവംകൊണ്ടും ഗജങ്ങളുടെ ചിന്നംവിളികൊണ്ടും കോലാഹലമുണ്ടായി. അന്തരീക്ഷത്തിലും വിവാഹവാദ്യഘോഷം മുഴങ്ങി. ദേവന്മാരും മനുഷ്യരും നാഗന്മാരും സന്മംഗളങ്ങൾ ഗാനംചെയ്തു. കുഴലുകൾ സരസഗീതങ്ങൾ ആലാപിച്ചു.

ഘണ്ട ഘണ്ടി ധുനി ബരനി ന ജാഹിം സഖ
കരഹിം പായക ഫഹ രാഹീം
കരഹിം ബിദൂഷക കൗതുക നാനാ ഹാസകുസല
കലഗാന സുജാനാ

ഘണ്ട ഘണ്ടി ധുനി=ഘണ്ടാഘണ്ടികളുടെ ധ്വനി, ബരനി ന ജാഹീം=വർണ്ണിക്കുക സാദ്ധ്യമല്ല, പായക സഖ=കാലാൾസൈന്യമെല്ലാം, ഫഹരാഹീം=കവാത്തുചെയ്തുകൊണ്ടു സഞ്ചരിച്ചു, കലഗാന സുജാനാ=കളഗാനകുശലന്മാരായ, ബിദൂഷക=വിദൂഷകന്മാർ, നാനാ കൗതുക കരഹിം=പലതരത്തിലുള്ള വിനോദങ്ങൾ പ്രകടിപ്പിച്ചു.

ഘണ്ടാഘണ്ടികളുടെ ധ്വനി അവർണ്ണ്യംതന്നെ. കാലാൾസൈന്യമെല്ലാം കവാത്തുചെയ്തുകൊണ്ടു് സഞ്ചരിച്ചു. കളഗാനകുശലന്മാരായ വിദൂഷകന്മാർ പലതരത്തിലുള്ള വിനോദങ്ങൾ പ്രകടിപ്പിച്ചുകൊണ്ടിരുന്നു.

ദോ: തുരഗ നചാവഹിം കുംഅര ബര അകനി മൃദംഗ
നിസാന
നാഗര നട ചിതവഹിം ചകിത ഡഗഹിം ന
നാല ബംധാന

ബര കുംഅര=ശ്രേഷ്ഠന്മാരായ രാജകുമാരന്മാർ, മൃദംഗ നിസാന=മൃദംഗത്തിൻേറയും പെരുമ്പറയുടേയും, അകനി=താളക്കണക്കിന്നനുസൃതമായി, തുരഗ നചാവഹിം=കുതിരകളെക്കൊണ്ടു നൃത്തംവെയ്പിച്ചിരുന്നു, താല ബംധാനാ ന=താളമൊപ്പിച്ചുതന്നെയല്ലെ, ഡഗഹിം=കുതിരകൾ കാലൂന്നുന്നതെന്നു, ചകിത=ചകിതരായി, നാഗര നട ചിതവഹിം=ചതുരന്മാരായ നടന്മാർ ഉററുനോക്കുകയും ചെയ്തിരുന്നു.

ശ്രേഷ്ഠന്മാരും അശ്വാരൂഢന്മാരുമായ രാജകുമാരന്മാർ മൃദംഗത്തിൻേറയും പെരുമ്പറയുടേയും താളക്കണക്കിനൊപ്പിച്ചു കുതിരകളെക്കൊണ്ടു നൃത്തംചെയ്യിച്ചിരുന്നു. താളം പിഴക്കാതെതന്നെ

യല്ലെ അവ കാൽ വെയ്ക്കുന്നതെന്നു ചതുരന്മാരായ നടന്മാർ ചകിതരായി ഉററുനോക്കുകയും ചെയ്തിരുന്നു.

ചൗ: ബനൈ ന ബരനത ബനീ ബരാതാ ഹോഹിം
സഗുന സുന്ദര സുഭദാതാ
ചാരാ ചാഷു ബാമ ദിസി ലേഇൗ മനഹും സകല
മംഗല കഹി ദേഇൗ

ബരാതാ ബനീ=വിവാഹഘോഷയാത്രാവിധാനത്തെക്കുറിച്ചുള്ള, ബരനത ന ബനൈ=വർണ്ണന സാധ്യമല്ല, സുന്ദര സുഭദാതാ=സുന്ദരവും ശുഭപ്രദങ്ങളുമായ, സഗുന ഹോഹിം=ശകുനങ്ങളുണ്ടായി, ബാമ ദിസി=ഇടതുഭാഗത്തായി, ചാരാ ചാഷു ലേഇൗ=നീലകണ്ഠങ്ങളായ പക്ഷികൾ പറന്നു ഇരയെടുക്കുന്നതു, മനഹും=കണ്ടാൽ തോന്നും, സകല മംഗല കഹി ദേഇൗ=സർവ്വമംഗളാശംസകളും നല്കുകയാണോ എന്നു്.

ആ വിവാഹഘോഷയാത്രാവിധാനത്തെപ്പററി വർണ്ണിക്കുക എളുപ്പമല്ല. സുന്ദരവും ശുഭപ്രദങ്ങളുമായ ശകുനങ്ങൾ ധാരാളമുണ്ടായി. നീലക്കഴുത്തോടുകൂടിയ പക്ഷികൾ ഘോഷയാത്രക്കാരുടെ ഇടത്തുഭാഗത്തിരുന്നു ഇരയെടുക്കുന്നതു കണ്ടാൽ എല്ലാ വിധത്തിലുമുള്ള മംഗളാശംസകൾ ചെയ്യുകയാണോ എന്നു തോന്നും.

ദാഹിന കാഗ സുഖേത സുഹാവാ നകുല ദരസു
സബ കാഹൂ പാവാ
സാനുകൂല ബഹ ത്രിവിധ ബയാരീ സഘട
സബാല ആവ ബരനാരീ

ദാഹിന=ദക്ഷിണഭാഗത്തു്, സുഖേത=സുക്ഷേത്രങ്ങളിൽ(നല്ല വയലുകളിൽ), കാഗാ സുഹാവാ=കാക്കകൾ കാണപ്പെട്ടിരുന്നു, സബ കാഹൂ=യാത്രചെയ്യുന്നവർക്കെല്ലാം, നകുല ദരസ പാവാ=കീരിദർശനം ലഭിച്ചു, ത്രിവിധ ബയാരീ=മൂന്നു ഗുണത്തോടുകൂടിയ കാററു്, സാനുകൂല=അനുകൂലമാംവണ്ണം, ബഹ=വീശിക്കൊണ്ടി

രുന്നു, ബരനാരീ=സുന്ദരിമാരായ സ്ത്രീകൾ, സബാല സംഘട= ബാലന്മാരെ ഒക്കിലും ജലകുംഭം ശിരസ്സിലും വഹിച്ചു, ആവാ= അഭിമുഖമായി വരുന്നുണ്ടായിരുന്നു.

ശുഭശകുനങ്ങളുണ്ടായി എന്നു പ്രസ്താവിച്ചതു് വിവരിക്കുക യാണു്:—യാത്രക്കാരുടെ വലത്തുഭാഗത്തുള്ള വയലുകളിൽ കാക്ക കൾ ഇരിക്കുന്നതും യാത്രക്കാക്കു കീരിയെ കാണാൻ ഇടയാകുന്നതും ശൈത്യവും സൗരഭ്യവും മന്ദതയും ഉള്ള കാററു് അനുകൂലമായി വീശുന്നതും സുന്ദരിമാർ തലയിൽ പൂർണ്ണകുംഭങ്ങളും ഒക്കിൽ ബാല രുമായി നേരിട്ടുവരുന്നതും ശുഭശകുനങ്ങളാണല്ലൊ.

ലോവാ ഫിരി ഫിരി ദരസു ദേഖാവാ സുരഭീ
സനമുഖ സിസുഹി പിയാവാ
മൃഗമാലാ ഫിരി ദാഹിനി ആഈ മംഗലഗന
ജനു ദീൻഹ ദേഖാഈ

ഫിരി ഫിരി ലോവാ=ഇടയ്ക്കിടക്കു കുറുക്കന്മാർ, ദരസു ദേഖാവാ= കാണപ്പെട്ടു, സുരഭീ സനമുഖ=പശുക്കൾ അഭിമുഖമായിനിന്നു, സിസുഹി പിയാവാ=കുട്ടികളെ കുടിപ്പിച്ചിരുന്നു, മംഗലഗന= മംഗളസമൂഹം, ദേഖാഈ ദീൻഹ ജനു=നേരിട്ടുകണ്ടു സമപ്പിക്കാ നോ എന്നു തോന്നുമാറു്, മൃഗമാലാ=ഹരിണസമൂഹം, ദാഹിനി ഫിരി=വലത്തുഭാഗത്തുകൂടെ, ആഈ=വന്നിരുന്നു.

ഇടയ്ക്കിടക്കു് അവിടവിടെ കുറുക്കന്മാരെ കാണാനിടയായി. യാത്രക്കാക്കഭിമുഖമായിനിന്നു പശുക്കൾ കുട്ടികളെ കുടിപ്പിക്കുന്നു ണ്ടായിരുന്നു. മംഗളസമൂഹത്തെ നേരിട്ടുകണ്ടു സമപ്പിക്കാനോ എന്നു തോന്നുമാറു മാൻകൂട്ടം വലത്തുഭാഗത്തുകൂടെ പൊയ്ക്കൊണ്ടി രുന്നു [ഇവയും ശുഭശകുനങ്ങളായിത്തന്നെയാണല്ലോ പരിഗണി ക്കപ്പെടുന്നതു് ]

ഛേമകരി കഹ ഛേമ ബിസേഖീ സ്യാമാ ബാമ
സുതരുപര ദേഖീ

സനമുഖ ആയേഉ ദധി അരു മീനാ കര പുസ്തക
ദ്ബഇ ബിപ്ര പ്രബീനാ

ഷേമകരീ=ബ്രാഹ്മണിപ്പുള്ള്, ബിസേഖീ ഷേമ കഹ=വിശേഷ ക്ഷേമം സമാശംസിച്ചു, സ്യാമാ ബാമ=കൃഷ്ണപ്പുള്ള് ഇടത്തുഭാഗത്തുള്ള, സുതരുപര=നല്ലൊരു വൃക്ഷത്തിൽ ഇരിക്കുന്നതു കാണപ്പെട്ടു, ദധി അരു മീനാ=തൈരും മത്സ്യവും (വഹിച്ചവർ), സനമുഖ ആയേഉ=അഭിമുഖമായി വന്നുകൊണ്ടിരുന്നു, കര പുസ്തക=കൈയിൽ വേദഗ്രന്ഥങ്ങളും വഹിച്ച്, പ്രബീനാ ദ്ബഇബിപ്ര=മഹാവിദ്വാന്മാരായ രണ്ടു ബ്രാഹ്മണരും (കാണപ്പെട്ടു.)

ബ്രാഹ്മണിപ്പുള്ള് വിശിഷ്യക്ഷേമം ആശംസിച്ചു. കൃഷ്ണപ്പുള്ള യാത്രക്കാരുടെ ഇടത്തുവശത്തുള്ള നല്ലൊരു വൃക്ഷത്തിലിരിക്കുന്നതു കാണപ്പെട്ടു. തൈരും മത്സ്യവും തലയിലേറ്റിവരുന്നവരും കാണപ്പെടുകയുണ്ടായി. കൈകളിൽ വേദഗ്രന്ഥങ്ങളേന്തിവരുന്ന മഹാപണ്ഡിതന്മാരായ രണ്ടു വിപ്രന്മാരും കാണപ്പെട്ടു.

ദോ: മംഗലമയ കല്യാനമയ അഭിമതഫല ദാതാര
ജനു സബ സാചേ ഹോന ഹിത ഭഏ സഗുന
ഏക ബാര

മംഗലമയ കല്യാനമയ=മംഗളമയങ്ങളും കല്യാണമയങ്ങളും, അഭിമത ഫല ദാതാര=ഇഷ്ടഫലപ്രദങ്ങളുമായ, സബ സഗുന=എല്ലാ ശകുനങ്ങളും, ജനു സാചേ ഹിത ഹോന=സത്യമായ ഹിതമായി തീരുന്നതിനുവേണ്ടിത്തന്നെ, ഏകബാര ഭഏ=ഒന്നിച്ച പ്രത്യക്ഷമായോ എന്നു തോന്നും.

മംഗളമയങ്ങളും കല്യാണമയങ്ങളും അഭീഷ്ടപ്രദങ്ങളുമായ എല്ലാ ശകുനങ്ങളും സത്യമായും ഹിതമായിതീരുന്നതിനുവേണ്ടിത്തന്നെ ഒന്നിച്ച പ്രകടങ്ങളായോ എന്നുതോന്നും [ഇവിടെ ഉണ്ടായിട്ടുള്ള ശുഭശകുനങ്ങൾ വിവിധങ്ങളായ ഭാവിശ്രേയസ്സുകളാണ് സൂചിപ്പിക്കുന്നത്. ആവക ശ്രേയസ്സുകളെല്ലാം ഭാഗികമായിട്ടല്ല പൂർണ്ണമായിത്തന്നെ സംഭവിക്കാൻ പോവുകയാണ് എന്നു സൂചന.]

ചൗ: മംഗല സുഗമ സുഗന സബ താകേം സഗുന
ബ്രഹ്മ സുന്ദര സുത ജാകേം
രാമ സരിസ ബര ദുലഹിനി സീതാ സമധീ
ദസരഥ ജനക പുനീതാ

ജാകേം സുന്ദര സുത=ആരുടെ സുന്ദരനായ പുത്രൻ, സഗുന ബ്രഹ്മ=സഗുണബ്രഹ്മമാണോ, താകേം=അദ്ദേഹത്തിന്ന്, സബ മംഗല സുഗന=എല്ലാ മംഗളശുഭശകുനങ്ങളും, സുഗമ=സുഗമങ്ങളാണല്ലോ, രാമ സരിസ ബര=രാമന്നു തുല്യനായ വരനും, സീതാ ദുലഹിനി=സീതയ്ക്കു തുല്യയായ വധുവും, പുനീതാ ദസരഥ ജനക സമാധി=പവിത്രരായ ദശരഥ ജനകന്മാർക്കു തുല്യമായൊരു ബന്ധുത്വവും.

സുനി അസ ബ്യാഹ സഗുന സബ നാംചേ അബ
കീൻഹേ ബിരംചി ഹമ സാംചേ
ഏഹി ബിധി കീൻഹ ബരാത പയാനാ ഹയ
ഗയ രാജഹിം ഹനേ നിസാന

അസ ബ്യാഹ സുനി=ഇതുപോലൊരു വിവാഹവും കേട്ടിട്ട്, സബ സഗുന നാംചേ=എല്ലാ ശകുനങ്ങളും നൃത്തംചെയ്തു (അവിങ്ങനെ പറയുകയും ചെയ്തു:..), അബ ബിരഞ്ചി=ഇപ്പോളാണ് ബ്രഹ്മദേവൻ, ഹമ സാംചേ കീൻഹേ=നമ്മെ യഥാർത്ഥങ്ങളാക്കി ച്ചെയ്തിരിക്കുന്നതു്, ഏഹി ബിധി=ഇവിടെ പ്രസ്താവിച്ചവിധം, ബരാത പയാനാ കീൻഹ=വരപക്ഷത്തിൽ പെട്ട ഘോഷയാത്രക്കാർ പ്രയാണംചെയ്തു, ഹയ ഗയ രാജഹിം=ആനകളും കുതിരകളും ഗർജ്ജിച്ചുകൊണ്ടിരുന്നു, നിസാന ഹനേ=പടഹങ്ങൾ മുഴങ്ങുകയും ചെയ്തിരുന്നു.

ആരുടെ സുന്ദരനായ പുത്രൻ സഗുണബ്രഹ്മമാണോ ആ ദശരഥമഹാരാജാവിന്ന് ശുഭശകുനങ്ങൾ സുഗമങ്ങളാകുന്നതിൽ എന്താശ്ചര്യമാണുള്ളതു്! രാമനേപ്പോലൊരു മണവാളൻ; സീതയേ

പ്പോലൊരു മണവാട്ടി; ദശരഥനേയും ജനകനേയും പോലുള്ള രണ്ടു ശ്വശുരന്മാർ തമ്മിലുള്ള ബന്ധുത്വം, ഇപ്രകാരമൊരു വിവാഹം ഇതെല്ലാം കേട്ടിട്ട എല്ലാ ശകുനങ്ങളും താണ്ഡവമാടുകയും ബ്രഹ്മാവു ഇപ്പോളാണു തങ്ങളെ അന്വത്ഥകങ്ങളാക്കിച്ചെയ്തതെന്നു സ്വയം ഉൽഘോഷിക്കുകയും ചെയ്തു. ഇങ്ങനെ വരപക്ഷക്കാർ യാത്ര തുടന്നു. ആനകളുടെ ചിന്നംവിളികളും കുതിരകളുടെ ഹ്രേഷാരവവും പടഹങ്ങളുടെ ധ്വനിയും എങ്ങും വ്യാപിച്ചുവശായി.

ആവത ജാനി ഭാനുകുല കേതു സരിതൻഹി ജനക
ബന്ധാഏ സേതു
ബീച ബീച ബരഖാസ ബനാഏ സുരപുര
സരിസ സമ്പദാ ഛാഏ

മനു കുല കേതു=സൂര്യവംശകേതുവായ ദശരഥൻ, ആവത ജാനി= വരുന്നതറിഞ്ഞു്, ജനക=ജനകമഹാരാജാവു്, സരിതൻഹി=നദികളിൽ, സേതു ബന്ധാഏ=സേതു ബന്ധിപ്പിച്ചു, ബീച ബീച= ഇടക്കിടയ്ക്കു, ബരബാസു=നല്ലനല്ല താവളങ്ങൾ, ബനാഏ=ഉണ്ടാക്കിച്ചു, സുരപുരി സരിസ=ഇന്ദ്രനഗരതുല്യം (ആ താവളങ്ങൾ), സംപദാ ഛാഏ=ഐശ്വര്യപൂർണ്ണങ്ങളുമായിരുന്നു.

സൂര്യവംശകേതുവായ ദശരഥൻ വരുന്നതറിഞ്ഞു നദികളിലെല്ലാം ജനകൻ ചിറകൾ കെട്ടിച്ചു; വഴിയിൽ ഇടക്കിടെ താവളങ്ങളും ഉണ്ടാക്കിച്ചു. ആ താവളങ്ങളാകട്ടെ ദേവനഗരംപോലെ ഐശ്വര്യപൂർണ്ണങ്ങളുമായിരുന്നു.

ആസന സയന ബര ബസന സുഹാഏ പാവഹിം
സബ നിജ നിജ മന ഭാഏ
നിത നൂതന സുഖ ലഖി അനുകൂലേ സകല
ബരാതിൻഹ മന്ദിര ഭൂലേ

നിജ നിജ മന ഭാഏ=അവരവരുടെ ഇഷ്ടാനുസരണം, സബ=വരപക്ഷക്കാർക്കെല്ലാം, ആസന സയന=ആസനശയനോപകരണ

ങ്ങളും. സുഹാഏ=മനോഹര, ബര ബസന=ശ്രേഷ്ഠവസ്ത്രങ്ങളും, പാവഹിം=ലഭിച്ചു, നിത നൂതന=നിത്യനൂതനങ്ങളും, സുഖ അനുകൂലേ ലഖി=സുഖാനുകൂല്യങ്ങളും കണ്ട്, സകല ബരാതിൻഹ=സകല വരപക്ഷക്കാരും, മന്ദിര ഭൂലേ=സ്വഗൃഹങ്ങൾ മറന്നു.

ഓരോരുത്തക്കും ഇഷ്ടമുള്ള ഇരിപ്പിടങ്ങൾ, ശയനോപകരണങ്ങൾ, വസ്ത്രങ്ങൾ, സുഖാനുകൂല്യങ്ങൾ എന്നിവയെല്ലാം ലഭിച്ചപ്പോൾ വരപക്ഷക്കാക്കു അവരുടെ സ്വന്തം ഗൃഹങ്ങളെക്കുറിച്ചു പോലും ഓൎമ്മയുണ്ടായില്ല.

ദോ: ആവത ജാനി ബരാത ബര സുനി ഗഹ ഗഹേ
നിസാന
സജി ഗജ രഥ പദചര തുരഗ ലേന ചലേ
അഗവാന

ബര ബരാത=(ഇങ്ങനെ) ശ്രേഷ്ഠരായ വരപക്ഷക്കാർ, ആവത=വരുന്നതു, ഗഹ ഗഹേ നിസാന സുനി=മുഴങ്ങുന്ന പടഹം കേട്ടു, ജാനി=മനസ്സിലാക്കി, അഗവാന=(അവരെ) എതിരേല്ക്കാൻ, ഗജ രഥ പദ ചര തുരഗ=ചതുരംഗസൈന്യത്തെ, സജി=തയാറാക്കി (ജനകപക്ഷക്കാർ), ലേന ചലേ=കൂട്ടിക്കൊണ്ടു പുറപ്പെട്ടു.

അയോധ്യയിൽനിന്നു വരൻെറ പക്ഷക്കാർ ആഘോഷസമേതം വരുന്നുണ്ട് എന്നു പടഹധ്വനി കേട്ടു മനസ്സിലാക്കി അവരെ എതിരേൽക്കാൻ ജനകപക്ഷക്കാർ ചതുരംഗസേനയുമായി പുറപ്പെട്ടു.

ചൗ: കനക കലസ ഭരി കോപരി ഥാരാ ഭാജന ലലിത
അനേക പ്രകാരാ
ഭരേ സുധാസമ സബ പകവാനേ ഭാംതി ഭാംതി
നഹിം ജാഹിം ബഖാനേ

കനക കലസ=സ്വൎണ്ണകുംഭങ്ങളിലും, കോപരി=തളികകളിലും, ഥാരാ=താലങ്ങളിലും, അനേക പ്രകാരാ=പലതരത്തിലുള്ള, ലലിത

ഭാജന = ലളിതഭാജനങ്ങളിലും, സുധാസമ = അമൃതതുല്യങ്ങളും, ഭാംതി ഭാംതി=വിവിധങ്ങളും ആയ, സബ പകവാനേ=സർവ്വ പല ഹാരങ്ങളും, ഭരി ഭരേ=നിറച്ചു നിറച്ചു വെച്ചതു്, ബഖാനേ നഹിം ജാഹിം=വർണ്ണിക്കാൻ എളുപ്പമല്ല.

സ്വർണ്ണപ്പാത്രങ്ങളിലും തളികകളിലും താലങ്ങളിലും മററനേകം ലളിതങ്ങളായ പാത്രങ്ങളിലും അമൃതതുല്യങ്ങളും വിവിധങ്ങളുമായ എല്ലാത്തരം പലഹാരങ്ങളും നിറച്ചു നിറച്ചു വെച്ചിട്ടുള്ളവ വർണ്ണിക്കാൻ വിഷമംതന്നെ.

ഫല അനേക ബര ബസ്തു സുഹാഈ ഹരഷി ഭേംട
ഹിത ഭൂപ പഠാഈ
ഭൂഷന ബസന മഹാമനി നാനാ ഖഗ മൃഗ ഹയ
ഗയ ബഹു ബിധി ജാനാ

ഭൂപ ഹരഷി=രാജാവു സന്തുഷ്ടനായി, ഭേംട=എതിരേൽക്കാൻ, അനേക ഫല=അനേകം ഫലങ്ങളും, സുഹാഈ ബരബസ്തു=മനോഹരങ്ങളായ ശ്രേഷ്ഠവസ്തുക്കളും, ഹിത പഠാഈ=പ്രിയത്തോടെ അയച്ചു, ഭൂഷന ബസന=ആഭരണങ്ങളും വസ്ത്രങ്ങളും, നാനാ മഹാമനി=പലതരത്തിലുള്ള അമൂല്യരത്നങ്ങളും, ബഹുബിധി= അനേകവിധമുള്ള, ഖഗ മൃഗ ഹയ ഗയജാനാ=പക്ഷികളും മൃഗങ്ങളും കുതിരകളും ഗജങ്ങളും വാഹനങ്ങളും.

മംഗല സഗുന സുഗന്ധ സുഹാഏ ബഹുത ഭാംതി
മഹിപാല പഠാഏ
ദധി ചിഉരാ ഉപഹാര അപാരാ ഭരി ഭരി കാവംരി
ചലേ കഹാരാ

മംഗല സഗുന=മംഗളശകുനങ്ങളായ, ബഹുത ഭാംതി=അനേകതരം, സുഹാഏ സുഗന്ധ=മനോഹര സുഗന്ധദ്രവ്യങ്ങളും, മഹിപാല പഠാഏ=രാജാവു കൊടുത്തയച്ചു, ദധി ചിഉരാ=തൈരു് ഉണക്കച്ചോറു് തുടങ്ങിയ, അപാരാ ഉപഹാരാ=അററമില്ലാത്തത്ര കാഴ്ചദ്രവ്യങ്ങളാം, കാവംരി ഭരി ഭരി=കാവുകളിൽ നിറച്ചു, കഹാരാ ചലേ=ചുമട്ടുകാർ പുറപ്പെട്ടു.

മഹാരാജാവു് സന്തോഷഭരിതനായി എതിരേല്പിന്നുള്ള അനേകം ഫലങ്ങളും മനോഹരങ്ങളായ വിശിഷ്ടവസ്തുക്കളും ആഭരണങ്ങളും വസ്ത്രങ്ങളും അമൂല്യരത്നങ്ങളും പലതരത്തിലുള്ള പക്ഷികളും മൃഗങ്ങളും കുതിരകളും ഗജങ്ങളും വാഹനങ്ങളും മംഗളശകുനങ്ങളായ പലതരം സുഗന്ധദ്രവ്യങ്ങളും കൊടുത്തയച്ചു. തൈർ, ഉണക്കച്ചോർ തുടങ്ങിയ നിരവധി കാഴ്ച്ചദ്രവ്യങ്ങൾ കാവുകളിൽ നിറച്ചു ചുമട്ടുകാർ പുറപ്പെട്ടു.

അഗവാനൻഹ ജബ ദേഖീ ബരാതാ ഉര ആനന്ദ
പുലക ഭര ഗാതാ
ദേഖി ബനാവ സഹിത അഗവാനാ മുദിത
ബരാതിൻഹ ഹനേ നിസാനാ

അഗവാനൻഹ ബരാത=എതിരേൽപ്പുകാർ വരപക്ഷക്കാരെ, ജബ ദേഖിഉര=സന്ദർശിച്ചപ്പോൾ മനസ്സിൽ, ആനന്ദ ഗാത=ആനന്ദമുണ്ടായി. ശരീരം, പുലക ഭര=പുളകിതവുമായി, ബനാവസഹിത= വിവിധസാമഗ്രികളോടുകൂടി എത്തിയിരിക്കുന്ന, അഗവാനാ ദേഖി=എതിരേൽപ്പുകാരെ കണ്ടിട്ടു്, മുദിത ബരാതിൻഹ=സന്തോഷഭരിതരായ വരപക്ഷക്കാർ, നിസാനാ ഹനേ=പെരുമ്പറ മുഴക്കി.

എതിരേൽപ്പുകാർ വരപക്ഷക്കാരെ സന്ദർശിച്ചപ്പോൾ അവരുടെ മനസ്സു് സന്തോഷഭരിതവും ശരീരം രോമാഞ്ചിതവുമായി. വിവിധസാമഗ്രികളുമായി സന്നിഹിതരായിരിക്കുന്ന എതിരേൽപ്പുകാരെ സന്ദർശിച്ചു് വരപക്ഷക്കാർ ആഹ്ലാദനിമഗ്നരായി പെരുമ്പറമുഴക്കി.

ദോ: ഹരഷി പരസപര മിലന ഹിത കഛുക
ചലേ ബഗ മേല
ജനു ആനന്ദ സമുദ്ര ദുഇ മിലത ബിഹാഇ
സുബേല

ഹരഷി=സന്തുഷ്ടരായ അവർ, പരസ്പര മിലന ഹിത=പരസ്പരം സമ്മേളിക്കാൻവേണ്ടി. നിഗമേല കഥം=ഓരോ സംഘം, ചലേ=ആഞ്ഞെത്തുക്കാൻ നടന്നു, ജനുഉഇ ആനന്ദ സമുദ്ര=ആ കാഴ്ച കണ്ടാൽതോന്നും രണ്ട സന്തോഷസമുദ്രങ്ങൾ, സുബേല ബിഹാഇ=സമുദ്രപരിധിവിട്ടു, മിലത=പരസ്പരം ചേരുകയാണോ എന്നു്.

സന്തുഷ്ടരായ ഇരുപക്ഷക്കാരും അന്യോന്യം കലരാൻവേണ്ടി ഓരോ സംഘവും കുതിച്ചുചെത്തു. ആ കാഴ്ചകണ്ടാൽ തോന്നും രണ്ട സന്തോഷസമുദ്രങ്ങൾ അന്യോന്യം മേളിക്കാൻ കുതിച്ചുപായുക യാണോ എന്നു്.

ചൗ: ബരഷി സുമന സുര സുന്ദരി ഗാവഹിം മുദിത
ദേവ ദുന്ദുഭീ ബജാവഹിം
ബസ്തു സകല രാഖീ നൃപ ആഗേ ബിനയ
കീൻഹ തിൻഹ അതി അനുരാഗേ

സുര സുന്ദരി സുമന ബരഷി=ദേവസുന്ദരിമാർ പുഷ്പവർഷംചെയ്തു, ഗാവഹിം=പാടി, മുദിത ദേവ=സന്തുഷ്ടരായ ദേവന്മാർ, ദുന്ദുഭീ ബജാവഹിം=ദുന്ദുഭിതാക്കി, തിൻഹ സകല ബസ്തു=എതിരേൽപ്പുകാർ എല്ലാ വസ്തുക്കളും, നൃപ ആഗേ രാഖീ=രാജസമക്ഷം അർപ്പിച്ചു്, അതി അനുരാഗേ=ഏററവും സ്നേഹത്തോടേ, ബിനയ കീൻഹ=വിനയപ്രകടനം ചെയ്തു.

പ്രസന്നമാരായ ദേവാംഗനമാർ പൂമഴ ചൊരിഞ്ഞു ഗാനങ്ങൾപാടി; സന്തുഷ്ടരായ ദേവന്മാർ ദേവവാദ്യം മുഴക്കി. എതിരേൽപുകാർ, അവർ കൊണ്ടുവന്നിട്ടുള്ള സമസ്തവസ്തുക്കളും ദശരഥരാജാവിന്റെ മുമ്പിൽ സമർപ്പിച്ചു് ഏററവും പ്രേമത്തോടെ വിനയപ്രകടനം ചെയ്തു.

പ്രേമ സമേത രായ സബ ലീൻഹാ ഭഇ ബഖസീസ
ജാചകൻഹി ദീൻഹാ
കരി പൂജാ മാന്യതാ ബഡാഈ ജനവാസേ കഹം
ചലേ ലിവാഈ

രായ സബ=ദശരഥമഹാരാജാവ് അവയെല്ലാം, പ്രേമ സമേത ലീൻഹാ ഭഇ=പ്രേമപൂർവ്വം അംഗീകരിച്ച്, ജാചകൻഹി=യാചകക്ക്, ബലസീസ ദീൻഹാ=പാരിതോഷികങ്ങളായി നൽകി, പൂജാ കരി=പിന്നീട് പൂജിച്ചും, മാന്യതാ=ബഹുമാനിച്ചും, ബഡാഈ=ആദരിച്ചും വരപക്ഷക്കാരെ, ജനവാസേ കഹം=വിശ്രമാവാസത്തിലേക്ക (എതിരേൽപുകാർ), ലിവാഈ ചലേ=കൂട്ടിക്കൊണ്ടുപോയി

വധൂപക്ഷക്കാർ സസന്തോഷം സമർപ്പിച്ച വസ്തുക്കളെല്ലാം ദശരഥമഹാരാജാവ് സസന്തോഷം സ്വീകരിച്ച് അവിടെകൂടിയിട്ടുള്ള യാചകന്മാക്ക് പാരിതോഷികങ്ങളായി നൽകി. അനന്തരം എതിരേൽപുകാർ വരപക്ഷക്കാരെയും രാജാവിനേയും പൂജിച്ചും ആദരിച്ചും ബഹുമാനിച്ചും വിശ്രമനിലയത്തിലേക്ക് കൂട്ടിക്കൊണ്ടുപോയി.

ബസന ബിചിത്ര പാംവഡേ പരഹീം ദേഖി
ധനദു ധനമദു പരിഹരഹീം
അതി സുന്ദര ദീൻഹേഉ ജനവാസാ ജഹം സബ
കഹം സബ ഭാംതീ സുപാസാ

പാംവഡേ പരഹീം=മാർഗ്ഗത്തിൽ വിരിച്ചിരുന്ന, ബിചിത്ര ബസനദേഖി=വിചിത്രവസ്ത്രങ്ങൾ കണ്ടിട്ട്, ധനദു ധനമദു=കുബേരനും, സ്വധനമദത്തെ, പരിഹരഹിം സബകഹം=ഉപേക്ഷിച്ചിരുന്നു. എല്ലാവർക്കും, കഹം സബ ഭാംതി=എവിടെ സർവ്വവിധത്തിലും, സുപാസാ ജഹം=വാസസൗകര്യങ്ങൾ ഏർപ്പെടുത്തിയിട്ടുണ്ടോ അപ്രകാരമൊരു സ്ഥലത്താണ്, അതിസുന്ദര=ഏററവും സുന്ദരമായ, ജനവാസാ ദീൻഹേഉ=വിശ്രമഭവനങ്ങൾ നൽകിയിരുന്നത്.

വിശ്രമമന്ദിരത്തിലേക്കുള്ള പാതയിൽ വിരിച്ചിരുന്ന വിചിത്രവസനങ്ങൾ കണ്ടിട്ട്, കുബേരനും അദ്ദേഹത്തിൻെറ ധനമദം ഉപേക്ഷിച്ചിരുന്നു. അതിഥികൾക്കെല്ലാം എല്ലാവിധ സൗകര്യങ്ങളുമുള്ള വിശ്രമമന്ദിരങ്ങളാണവിടെ ഏർപ്പെടുത്തിയിരുന്നത്.

ജാനീ സിയ ബരാത പുര ആഇൗ കഛു നിജ
മഹിമ പ്രഗടി ജനാഇൗ
ഹൃദയ സുമിരി സബ സിദ്ധി ബോലാഇൗ ഭൂപ
പഹുനഇൗ കരന പഠാഇൗ

ബരാത=വരപക്ഷക്കാർ, പുര ആഇൗ ജാനീ=നഗരത്തിൽ വന്നു വെന്നു ഗ്രഹിച്ച, സിയ നിജ മഹിമാ കഛു=സീതാദേവി തൻെറ മാഹാത്മ്യം കുറഞ്ഞൊന്നു, പ്രഗടി ജനാഇൗ=പ്രകടമാക്കാൻ യത്നിച്ചു, ഹൃദയസുമിരി=ഹൃദയത്തിൽ ധ്യാനിച്ചു്, സബ സിദ്ധി ബോലാഇൗ=എല്ലാ സിദ്ധികളേയും വിളിച്ചു്, ഭൂപ പഹുനഇൗ കരന=ദശരഥാതിഥി സൽക്കാരാൎത്ഥം, പഠാഇൗ=അയച്ചു.

വരൻെറ ആൾക്കാർ വിദേഹനഗരത്തിൽ സന്നിഹിതരായിരിക്കുന്നു എന്നറിഞ്ഞ സീതാദേവി, തൻെറ മാഹാത്മ്യം കുറഞ്ഞൊന്നു പ്രകടമാക്കി. ആ ദേവി സൎവ്വസിദ്ധികളേയും വരുത്തി ദശരഥമഹാരാജാവിനേയും അനുയായികളേയും വേണ്ടപോലെ സൽക്കരിക്കാൻ നിയോഗിച്ചു.

ദോ: സിധി സബ സിയ ആയസു അകനി ഗഇൗം
ജഹാം ജനവാസ
ലിഏ സമ്പദാ സകല സുഖ സുരപുര ഭോഗ
ബിലാസ

സബ സിധി=എല്ലാ സിദ്ധികളും, സിയ ആയസു അകനി=സീതയുടെ നിയോഗാനുസാരം, ജഹാം ജനവാസ=ദശരഥവിശ്രമമന്ദിരത്തിലേക്കു്, സകല സുഖ സമ്പദാ=സകല സുഖസമ്പത്തുക്കളും, സുരപുര ഭോഗബിലാസ=ഇന്ദ്രനഗരത്തിനു തുല്യങ്ങളായ ഭോഗവിലാസങ്ങളും. ലിഏ ഗഇൗം=വഹിച്ചുകൊണ്ടു പുറപ്പെട്ടു.

സീതാദേവിയുടെ അനുജ്ഞപ്രകാരം സമസ്തസിദ്ധികളും, ഇന്ദ്രനഗരസുലഭങ്ങളായ ഭോഗവിലാസങ്ങളും സകല സുഖങ്ങളും ഐശ്വൎയ്യങ്ങളും എടുത്തുകൊണ്ടു ദശരഥനു വിശ്രമിക്കാനായി തയാർ ചെയ്തിട്ടുള്ള മന്ദിരത്തിലേക്കു ചെന്നു.

നിജ നിജ ബാസ ബിലോകി ബരാതീ സുര സുഖ
സകല സുലഭ സബ ഭാംതീ
ബിഭവ ഭേദ കഛു കൊഉ ന ജാനാ സകല ജനക കര
കരഹിം ബഖാനാ

നിജ നിജ ബാസ=അവരവക്കു തയാറാക്കപ്പെട്ടിട്ടുള്ള വാസഗേഹങ്ങൾ, സബ ഭാംതീ=എല്ലാ പ്രകാരത്തിലും, സകല സുര സുഖ സുലഭ=സകല സുരസുഖസുലഭങ്ങളായി, ബിലോകി ബരാതീ കോഉ=കണ്ടിട്ടു് വരപക്ഷക്കാരിൽ ആരും, ബിഭവ ഭേദ കഛു=വിഭവങ്ങളുടെ ഏററക്കുറച്ചിൽ ലേശമെങ്കിലും, ന ജാനാ=ഗ്രഹിച്ചില്ല, സകല ജനക കര=എല്ലാവരും ജനകനെ, ബഖാനാ കരഹിം=പ്രശംസിച്ചു.

വരപക്ഷത്തിലുള്ളവരുടെ സംഖ്യ കുറച്ചൊന്നുമല്ലല്ലൊ. അവരിൽ പലതരക്കാരും ഉണ്ടു്. അവക്കെല്ലാം പ്രത്യേകം വസതികളും ഉണ്ടു്. ദശരഥൻെറ വസതിയിൽ സൗകര്യങ്ങൾ ധാരാളമുണ്ടു്; മററുള്ള ഗൃഹങ്ങളിൽ അത്രയ്ക്കൊന്നുമില്ല എന്നൊരു സ്ഥിതിയേ ഉണ്ടായിരുന്നില്ല. ഏതു ഗൃഹത്തിലും വിഭവസമൃദ്ധിതന്നെ. ഒന്നിനും ഒരിടത്തുമില്ല ലേശമെങ്കിലുമൊരു കുറവു്. ദേവലോകത്തുണ്ടെന്നു കേൾക്കുന്ന എല്ലാ സുഖങ്ങളും വരപക്ഷക്കാക്കു യഥേഷ്ടം സിദ്ധിച്ചു. ഇങ്ങനെ ആഗതരായ അതിഥികൾക്കെല്ലാം ഒരുപോലുള്ള സുഖസൗകര്യങ്ങൾ ലഭിക്കാനിടയായതിൽ അവർ ജനകമഹാരാരാജാവിനെ പ്രശംസിച്ചു. [ഇന്ദ്രലോകസുഖങ്ങൾ അവിടെ എങ്ങും സുലഭമായതു ജനകപ്രയത്നംകൊണ്ടാണെന്നല്ലാതെ സീതാപ്രഭാവംകൊണ്ടാണെന്നു് ഒരാളും ഗ്രഹിച്ചില്ല. അതാണവർ ജനകനെ പ്രശംസിച്ചതു്.]

സിയമഹിമാ രഘുനായക ജാനീ ഹരഷേ ഹൃദയ
ഹേതു പഹിചാനീ
പിതു ആഗമന സുനത ദോഉ ഭാഈ ഹൃദയ ന
അതി ആനന്ദു അമാഈ

സിയമഹിമാ ജാനീ=ഈ അഭൗമ സുഖസമ്പത്തുക്കൾക്കൊക്കെ കാരണം സീതയുടെ മാഹാത്മ്യം മാത്രമാണ് എന്ന് അറിഞ്ഞും, റേഹു പഹിചാനീ=അവർക്ക തന്നിലുള്ള പ്രീതി തിരിച്ചറിഞ്ഞും, രഘുനായക ഹൃദയ=ശ്രീരാമൻ ഹൃദയത്തിൽ, ഹരഷേ=സന്തോഷിച്ചു, പിതു ആഗമന സുനത=പിതാവിൻെറ ആഗമനം കേട്ടപ്പോൾ, ദോഉ ഭാഇൗ ഹൃദയ=രണ്ടു സഹോദരന്മാരുടേയും ഹൃദയത്തിൽ, അതി ആനന്ദു ന അമാഇൗ=അത്യാനന്ദം കരകവിഞ്ഞു.

വിശ്രമമന്ദിരത്തിലുള്ള സർവ്വാഡംബരങ്ങളും സീതാപ്രഭാവം കൊണ്ടുണ്ടായതാണെന്നു ശ്രീരാമൻ മാത്രമേ ഗ്രഹിച്ചിട്ടുള്ളു. തൻെറ ഗുരുജനങ്ങളോടും ദായാദികളോടും സുഹൃത്തുക്കളോടും സീതക്കുള്ള സ്നേഹത്തിൻെറ ആഴം നല്ലപോലെ മനസ്സിലാക്കിയ രാമന്നു അവരോട് ഈ അവസരത്തിൽ അളവററ സ്നേഹം ഉണ്ടായി. പിതാവു് വിദേഹനഗരത്തിന്നു സമീപം എത്തി വിശ്രമിക്കുന്നതായി അറിഞ്ഞപ്പോൾ രാമലക്ഷ്മണക്കുണ്ടായ ആഹ്ലാദം നിസ്സീമമായിരുന്നു.

സകുചൻഹ കഹി ന സകത ഗുര പാഹീം പിതു
ദരസന ലാലച മനമാഹീം
ബിസ്വാമിത്ര ബിനയ ബഡി ദേഖീ ഉപജാ ഉര
സന്തോഷു ബിസേഖീ

മനമാഹീം=മനസ്സിൽ. പിതു ദരസന ലാലച=പിതാവിനെ ദർശിക്കാൻ അത്യാസക്തിയുണ്ടു്, ഗുരു പാഹീം=ഗുരുവിനോടു ആവസ്ഥത, സകുചൻഹ=സങ്കോചം നിമിത്തം, കഹ ന സകത=പറയാൻ കഴിഞ്ഞില്ല, ബഡി ബിനയ ദേഖീ=ശ്രീരാമൻെറ അത്യധികമായ വിനയം കണ്ടു്, ബിസ്വാമിത്ര ഉര=വിശ്വാമിത്രൻെറ മനസ്സിൽ, ബിസേഖീ സന്തോഷ ഉപജാ=വിശേഷിച്ചും സന്തോഷം ഉണ്ടായി.

അച്ഛനെയൊന്നു കാണണമെന്നു രാമന്നു മനസ്സിൽ അതിർകവിഞ്ഞ അഭിലാഷമുണ്ടു്. പക്ഷെ അതു ലജ്ജനിമിത്തം ഗുരു

വിനോട് പറയാൻ രാമൻ ശക്തനായില്ല. രാമൻെറ ഈ അതിവിനയം കണ്ടു വിശ്വാമിത്രൻെറ മനസ്സിൽ വിശേഷിച്ചും സന്തോഷമുണ്ടായി.

ഹരഷി ബന്ധു ദോഉ ഹൃദയ ലഗായേ പുലക അംഗ
അംബക ജല ഛായേ
ചലേ ജഹാം ദസരഥ ജനവാസേ മനഹും സരോവർ
തകേഉ പിയാസേ

ഹരഷീ=പ്രസന്നനായി (വിശ്വാമിത്രൻ), ദോഉ ബന്ധു=ആ രണ്ടു കുമാരന്മാരേയും, ഹൃദയ ലഗായേ=വക്ഷസ്സോടണച്ചു, അംഗ പുലക=ശരീരത്തിൽ രോമാഞ്ചമുണ്ടായി, അംബക ജല ഛായേ= നേത്രങ്ങളിൽ നീർ പരന്നു, ജഹാം ദസരഥ ജനബാസേ=ദശരഥൻെറ വിശ്രമമന്ദിരത്തിലേക്ക്, പിയാസേ=ദാഹപരവശനായ ഒരുവനെ, സരോവര തകേഉ മനഹും=പൊയ്കതേടിക്കൊണ്ടെന്ന പോലെ, ചലേ=വിശ്വാമിത്രൻ പുറപ്പെട്ടു.

സന്തുഷ്ടനായ വിശ്വാമിത്രൻ ആ രണ്ടു കുമാരന്മാരേയും മാറോടണച്ചാശ്ലേഷിച്ചു. അദ്ദേഹം പുളകാഞ്ചിതഗാത്രനായും നീർ നിറഞ്ഞ കണ്ണുകളോടുകൂടിയവനായും തീർന്നു ദാഹപരവശനായ ഒരുവനെ സരോവരം തേടി ബദ്ധപ്പെട്ടു പായുന്നതു പോലെ വിശ്വാമിത്രൻ ദശരഥൻെറ വിശ്രമമന്ദിരത്തിലേക്ക് പുറപ്പെട്ടു.

ദോ: ഭൂപ ബിലോകേ ജബഹിം മുനി ആവത
സുതൻഹ സമേത
ഉഠേ ഹരഷി സുഖ സിന്ധു മഹും ചലേ ഥാഹ
സീ ലേത

സുതൻഹ സമേത=പുത്രന്മാരോടുകൂടി, മുനി ആവത=വിശ്വാമിത്രൻ വരുന്നതു, ജബഹിം ഭൂപ ബിലോകേ=ദശരഥൻ കണ്ടപ്പോൾ, ഹരഷി ഉഠേ=പ്രസന്നനായിട്ട് എഴുന്നേല്ക്കുകയും, സുഖ

സിന്ധു മഹുംം=സുഖസമുദ്രത്തിൽ, ഥാഹ സീലേത=കാലൂന്നുന്നവ നെന്നവണ്ണം, ചലേ=മുമ്പോട്ടു കുതിക്കുകയും ചെയ്തു

രാമനും ലക്ഷ്മണനും വിശ്വാമിത്ര മുനിയൊന്നിച്ചു വരുന്നതു കണ്ടപ്പോാം സന്തോഷഭരിതനായിത്തീന്ന ദശരഥൻ എഴുന്നേല്ക്കു കയും പ്രേമവിഹ്വലതയാൽ ഇടറുന്ന പാദങ്ങളോടുകൂടിയവ നായി മുന്നോട്ടായുകയും ചെയ്തു. [കടലിൽ കാലൂന്നുമ്പോാം കാല്ക കാഠക്കു തണുപ്പും സ്തംഭനവും അധികമധികമായിത്തീരുന്നതുപോ ലെ വിശ്വാമിത്രനെ സമീപിക്കുന്നതിൽ, പ്രേമവിഹ്വലത നിമി ത്തം, രാജാവിന്റെ പാദങ്ങാംക്കു സ്തംഭനം ഉണ്ടായി എന്നു സാരം]

ചൗ: മുനിഹിം ദണ്ഡവത കീൻഹ മഹീസാ ബാര
ബാര പദരജ ധരി സീസാ
കൗസിക രാഉ ലിഏ ഉര ലാഈ കഹി അസീസ
പൂംഛി കുസലാഈ

മഹീസാ മുനിഹിം=രാജാവു് വിശ്വാമിത്രനെ, ദണ്ഡവത കീൻ ഹ=ദണ്ഡനമസ്കാരം ചെയ്തു്, ബാരബാര പദരജ=വീണ്ടും വീണ്ടും പാദരജസ്സു്, സീസാ ധരി=ശിരസ്സിൽ ചാത്തി, കൗസിക രാഉ= വിശ്വാമിത്രൻ രാജാവിനെ, ഉര ലാഈ ലിഏ=മാറോടണച്ചു, അസീസ കഹി=ആശിവ്വദിച്ചു്, കുസലാഈ പൂംഛി=കുശലപ്ര ശ്നംചെയ്തു.

ദശരഥമഹാരാജാവു വിശ്വാമിത്രനെ സാഷ്ടാംഗം പ്രണമി ക്കുകയും തൃപ്പാദപരാഗം ശിരസ്സിൽ വീണ്ടും വീണ്ടും ചാത്തുകയും ചെയ്തു. വിശ്വാമിത്രൻ, രാജാവായ ദശരഥനെ മാറോടണച്ചാ ശ്ലേഷിക്കുകയും ആശീവ്വദിച്ചു കുശലം ചോദിക്കുകയും ചെയ്തു.

പുനി ദണ്ഡവത കരത ദോഉ ഭാഈ ദേഖി നൃപതി
ഉര സുഖ ന സമാഈ
സുതഹിയ ലാഇ ദുസഹ ദുഖ മേടേ മൃതക സരീര
പ്രാന ജനു ഭേംടേ

പുനി ദണ്ഡവത കരത=അനന്തരം ദണ്ഡനമസ്കാരം ചെയ്യുന്ന, ദോഉ ഭാഇൗ ദേഖി = രണ്ടു സഹോദരന്മാരെയും വീക്ഷിച്ചു്, നൃപതി ഉര സുഖ=രാജാവിൻെറ ഹൃദയത്തിന്നുണ്ടായ സുഖം, ന സമാഇൗ=ഹൃദയത്തിൽ ഒതുങ്ങിനിന്നില്ല, മൃതക സരീര=മൃതദേഹത്തിന്നു്, പ്രാന ഭേംടേ ജനു=പ്രാണങ്ങൾ വീണ്ടുകിട്ടിയാലെന്നവണ്ണം, സുത ഹിയ ലാഇ = പുത്രന്മാരെ മാറോടണച്ചു്, ദുസഹ ദുഖ മേടേ=പുത്രവിരഹജന്യമായ ദുസ്സഹവ്യഥ ശമിപ്പിച്ചു.

സാഷ്ടാംഗപ്രണാമം ചെയ്യുന്ന രാമനേയും ലക്ഷ്മണനേയും വീക്ഷിച്ചപ്പോൾ ദശരഥൻ അനുഭവിച്ച സുഖം അനല്പമായിരുന്നു. പ്രാണൻപോയവനു് അതു തിരിച്ചുകിട്ടിയാൽ എപ്രകാരമോ അപ്രകാരം ദശരഥമഹാരാജാവു് പുത്രന്മാരെ ഗാഢാശ്ലേഷം ചെയ്തു സുതവിരഹജന്യമായ ദുസ്സഹദുഃഖം ശമിപ്പിച്ചു.

പുനി ബസിഷ്ഠപദ സിരതിൻഹ നാഏ പ്രേമമുദിത
മുനിബര ഉര ലാഏ
ബിപ്രബൃന്ദ വന്ദേ ദുഹും ഭാഇൗ മനഭാവതീ
അസീസൈം പാഇൗ

പുനിതിൻഹ=പിന്നീടു രാമലക്ഷ്മണന്മാർ, ബസിഷ്ഠപദ സിരനായേ=വസിഷ്ഠപാദങ്ങളിൽ ശിരസ്സുകുനിച്ചു, പ്രേമമുദിത=പ്രേമത്താൽ സന്തുഷ്ടനായ, മുനിബരഉരലാഏ=മഹൎഷി, അവരെ മാറോടണച്ചു, ദുഹും ഭാഇൗ=സഹോദരന്മാരായ രാമലക്ഷ്മണന്മാർ, ബിപ്രബൃന്ദ ബന്ദേ=ബ്രാഹ്മണസമൂഹത്തെ വന്ദിച്ചു, മനഭാവതീ=മനസ്സാശിച്ച, അസീസൈം പാഇൗ=ആശിസ്സുകൾ നേടുകയും ചെയ്തു.

അനന്തരം ശ്രീരാമനും ലക്ഷ്മണനും വസിഷ്ഠപാദങ്ങൾ വണങ്ങി. പ്രേമസന്തുഷ്ടനായ ആചാര്യൻ അവരെ ആശ്ലേഷിച്ചു. പിന്നീടവർ ബ്രാഹ്മണസമൂഹത്തെ വന്ദിക്കുകയും മനസ്സാശിച്ച ആശിസ്സുകൾ നേടുകയും ചെയ്തു.

ഭരത സഹാനുജ കീൻഹ പ്രനാമാ ലിഏ ഉഠാഇ
ലാഇ ഉര രാമാ

ഹരഷേ ലഷന ദേഖി ദോഉ ഭ്രാതാ മിലേ പ്രേമ
പരിപൂരിത ഗാതാ

സഹാനുജ ഭരത=ശത്രുഘ്നസമേതനായ ഭരതൻ, പ്രനാമാ കീൻഹ= രാമനെ പ്രണമിച്ചു, രാമാ ഉഠാഇ=രാമൻ അവരെ എഴുന്നേല്പിച്ചു, ഉര ലാഇ ലിഹ്യ=മാറോടണച്ചു, ദോഉ ഭ്രാതാ ദേഖി=ഭരതനേയും, ശത്രുഘ്നനേയും വീക്ഷിച്ച്, ലഷന ഹരഷേ മിലേ=ലക്ഷ്മണൻ പ്രസന്നനായി ആശ്ലേഷിച്ചു, ഗാതാ പ്രേമപരിപൂരിത=അവരുടെ ശരീരം പ്രേമപരിപൂരിതവുമായി.

ശത്രുഘ്നസമേതനായ ഭരതൻ ശ്രീരാമനെ പ്രണമിച്ചു. അദ്ദേഹം അവരെ എഴുന്നേല്പിച്ചാശ്ലേഷിച്ചു. ഭരതശത്രുഘ്നന്മാരെ വീക്ഷിച്ചു ലക്ഷ്മണൻ പ്രസന്നനായി അവരെ പുണന്നു. അവരുടെ ശരീരം പ്രേമത്താൽ പ്രഫുല്ലിതമായി ഭവിക്കുകയും ചെയ്തു.

ദോ: പുരജന പരിജന ജാതിജന ജാചക മന്ത്രീ മീത
മിലേ ജഥാബിധി സബഹി പ്രഭു പരമ
കൃപാലു ബിനീത

പുരജന പരിജന=പൗരന്മാർ, പരിവാരങ്ങൾ, ജാതിജന ജാചക = ജ്ഞാതികൾ, യാചകന്മാർ, മന്ത്രീ മീത സബഹി=മന്ത്രിമാർ, മിത്രങ്ങൾ എന്നിവരെയെല്ലാം, പരമ കൃപാലു=പരമകൃപാലുവും, ബിനീത പ്രഭു=വിനീതനുമായ രാമൻ, ജഥാബിധി മിലേ=യഥാവിധി അഭിവാദ്യം ചെയ്തു.

വിവാഹ ഘോഷയാത്രയിൽ പെട്ടിട്ടുള്ള പൗരന്മാരേയും, പരിജനങ്ങളേയും, ജ്ഞാതികളേയും, യാചകന്മാരേയും, മന്ത്രിമാരേയും, സ്നേഹിതന്മാരേയുമെല്ലാം പരമകൃപാലുവും വിനയസമ്പന്നനുമായ ശ്രീരാമൻ യഥാവിധി അഭിവാദ്യം ചെയ്തു.

ചൗ: രാമഹിം ദേഖി ബരാത ജുഡാനീ പ്രീതി കി
രീതി ന ജാതി ബഖാനീ

ന്റ്വപ സമീപ സോഹഹിം സുതചാരീ ജനു ധന
ധരമാദിക തനു ധാരീ

രാമഹി ദേഖി ബരാത=ശ്രീരാമനെ കണ്ടിട്ട് വരപക്ഷക്കാരെ ല്ലാം, ജുഡാനീ=കുളൎത്തഹൃദയത്തോടുകൂടിയവരായി ഭവിച്ചു, പ്രീതി കി രീതി=അവരുടെ പ്രീതിയുടെ സ്വഭാവം, ന ബഖാനീ ജാതി=വൎണ്ണിക്കുക സാദ്ധ്യമല്ല, ധന ധരമാദിക=അൎത്ഥധൎമ്മാദികൾ, തനു ധാരീ ജനു=ശരീരങ്ങളെടുത്തിരിക്കയോ എന്നു തോന്നുമാറു, ചാരീ സുത=നാലുപുത്രന്മാരും, ന്റ്വപസമീപ=രാജാന്തികത്തിൽ, സോഹഹിം=ശോഭിച്ചുകൊണ്ടിരുന്നു.

ശ്രീരാമനെ വീക്ഷിച്ചു് വരപക്ഷത്തിലുള്ളവരെല്ലാം ഏററവും ശീതളഹൃദയരായി ഭവിച്ചു. അവരുടെ സന്തോഷം എങ്ങനെയുള്ളതെന്നു വൎണ്ണിക്കുക വിഷമമാണു്. ധൎമ്മം, അൎത്ഥം, കാമം, മോക്ഷം, എന്നീ നാലു പുരുഷാൎത്ഥങ്ങളും ശരീരം ധരിച്ചു പ്രത്യക്ഷരായിരിക്കയാണോ എന്നു തോന്നുമാറുള്ള രാമലക്ഷ്മണ ഭരതശത്രുഘ്നന്മാർ നാലുപേരും പിതാവായ ദശരഥൻെറ സമീപത്തു ശോഭിച്ചുകൊണ്ടിരുന്നു.

സുതൻഹ സമേത ദസരഥഹി ദേഖീ മുദിത നഗര
നര നാരി ബിസേഖീ
സുമന ബരഷി സുര ഹനഹിം നിസാനാ നാകനടീ
നാചഹിം കരി ഗാനാ

സുതൻഹ സമേത=സുതന്മാരൊന്നിച്ചുള്ള, ദസരഥഹിം=ദശരഥനെനോക്കി, നഗരനരനാരി=നാഗരവാസികളായ സ്ത്രീകളും പുരുഷന്മാരും, ബിസേഖീ മുദിത=വിശേഷിച്ചും സന്തുഷ്ടരായി, സുര സുമന ബരഷി=ദേവന്മാർ പുഷ്പവൎഷംചെയ്തു, നിസാനാ ഹനഹിം=വാദ്യഘോഷം മുഴക്കി, നാകനടീ ഗാനാ കരി=ദേവലോകനൎത്തകിമാർ പാട്ടുകൾ പാടി, നാചഹിം=നൃത്തവും ചെയ്തുകൊണ്ടിരുന്നു.

രാമൻ, ലക്ഷ്മണൻ, ഭരതൻ, ശത്രുഘ്നൻ എന്നിവർ സമീപത്തുനില്ക്കുന്ന സ്ഥിതിയിൽ ദശരഥമഹാരാജാവിനെ സന്ദർശിച്ചിട്ട് നാഗരികാംഗനമാരും പുരുഷന്മാരും വിശേഷിച്ചും സന്തുഷ്ടരായി ഭവിച്ചു. പൂമഴ ചൊരിഞ്ഞുകൊണ്ട ദേവന്മാർ പടഹമടിപ്പിച്ചു. നാഗത്തിലെ നർത്തകിമാർ പാട്ടുകഠം പാടി നൃത്തം ചെയ്തു.

സതാനന്ദ അരു ബിപ്ര സചിബ ഗന മാഗധ
സൂത ബിദുഷ ബന്ദീജന
സഹിത ബരാത രാഉ സനമാനാ ആയസു മാംഗി
ഫിരേ അഗവാനാ

സതാനന്ദ അരു ബിപ്ര=ശതാനന്ദനും, ബ്രാഹ്മണരും, സചിബ ഗന മാഗധ സൂത=മന്ത്രിമാരും, മാഗധന്മാരും സൂതന്മാരും, ബിദുഷ ബന്ദീജന സഹിത=വിദ്വാന്മാരും, വന്ദികളും അടങ്ങിയ, അഗവാനേ ബരാത രാഉ=എതിരേൽപുകാർ, വരപക്ഷക്കാരോടുകൂടിയ ദശരഥമഹാരാജാവിനെ, സനമാനാ ആയസു മാംഗി=സല്ക്കരിച്ച് അനുജ്ഞവാങ്ങി, ഫിരേ=മടങ്ങിപ്പോയി.

ശതാനന്ദനും വിപ്രന്മാരും, സചിവഗണങ്ങളും മാഗധസൂതന്മാരും, വിദ്വാന്മാരും വന്ദികളും ഉഠപ്പെട്ട എതിരേൽപുകാർ, വരപക്ഷസമേതനായ ദശരഥനെ എതിരേററ സൽകരിച്ചു അനുജ്ഞവാങ്ങി മടങ്ങി.

പ്രഥമ ബരാത ലഗന തേം ആഈ താതേം
പുരപ്രമോദ അധികാഈ
ബ്രഹ്മാനന്ദു ലോഗ സബ ലഹഹീം ബഢഉ
ദിവസ നിസി ബിധി സന കഹഹീം

ബരാത=വരപക്ഷക്കാർ, ലഗന തേം പ്രഥമ=വിവാഹമുഹൂർത്തത്തിന്നു വളരെ മുമ്പായിത്തന്നെ, ആഈ=സന്നിഹിതരായി, താതേം പുര=ആ ഒരു സംഗതികൊണ്ടുതന്നെ നഗരവാസികഠക്കു, പ്രമോദ അധികാഈ=സന്തോഷം അത്യധികമായി, സബലോഗ=

എല്ലാജനങ്ങളും, ബ്രഹ്മാനന്ദ ലഹഹീം=ബ്രഹ്മാനന്ദം അനുഭ വിച്ചു, ദിവസ നിസി=പകലിനും രാത്രിയ്ക്കും, ബഡഹൌ ബിധി സന=ദീഘം ഉണ്ടാക്കാൻ ബ്രഹ്മദേവനോടവർ, കഹഹിം=അപേ ക്ഷിക്കുകയും ചെയ്തിരുന്നു.

മുഹൂർത്തകാലത്തിന്നു മുമ്പുട്ടിത്തന്നെ വരപക്ഷക്കാർ എത്തിക്ക ഴിഞ്ഞിരിക്കുന്നു എന്ന കാരണത്താൽത്തന്നെ ജനകനഗരം ആഹ്ലാദ ഭരിതമായി. ജനങ്ങളെല്ലാം ബ്രഹ്മാനന്ദം ആസ്വദിച്ചു; പകലും രാത്രിയും സുദീഘങ്ങളാക്കാൻ ബ്രഹ്മദേവനോടവർ അഭ്യർത്ഥിക്കു കയും ചെയ്തിരുന്നു.

ദോ: രാമ്യ സിയ സോഭാ അവധി സുകൃത അവധി
ദോഉ രാജ
ജഹം തഹം പുരജന കഹഹിം അസ മിലി
നര നാരി സമാജ

രാമ്യ സിയ സോഭാ അവധി=രാമനും സീതയും സൗന്ദര്യത്തിൻെറ പരമസീമയാണു്, ദോഉ രാജ=ദശരഥജനകന്മാരിരുവരും, സുകൃത അവധി=സുകൃതത്തിൻെറ പരമസീമയുമാണു്, അസ പുരജന= ഇപ്രകാരം പൗരന്മാരായ, നര നാരി സമാജ=സ്ത്രീകളുടേയും പുരു ഷന്മാരുടേയും സമൂഹം, ജഹം തഹം മിലി കഹഹിം=അങ്ങുമി ങ്ങും മേളിച്ചു പറഞ്ഞുകൊണ്ടിരുന്നു.

സൗന്ദര്യത്തിൻെറ പരമാതിർത്തിയാണു് രാമനും സീതയും. അതുപോലെതന്നെ സുകൃതത്തിൻെറ പരമാതിർത്തികളാണു് ദശ രഥരാജാവും ജനകമഹാരാജാവും എന്നിങ്ങനെ നാഗരികാംഗന മാരും പുരുഷന്മാരും അങ്ങിങ്ങു സംഘംകൂടിനിന്നു പറയുന്നുണ്ടു്.

ചൗ: ജനക സുകൃത മൂരതി ബൈദേഹീ ദസരഥ
സുകൃത രാമുധരേ ദേഹീ
ഇൻഹ സമ കാഹു ന സിവ അവരാധേ കാഹു
ന ഇൻഹ സമാന ഫല ലാധേ

ജനക സുകൃത=ജനകൻചെയ്ത സൽകർമ്മങ്ങളുടെ, മൂരതി ബൈദേഹീ=മൂർത്തിയാണ് സീത, ദസരഥ സുകൃത=ദശരഥൻെറ സുകൃതം, ദേഹീധരേ രാമു=ശരീരമെടുത്തതാണ് രാമൻ, ഇൻഹസമ=ഇവരേപ്പോലെ, സിവ അവരാധേ=ശിവഭക്തരായി, കാഹു ന=ഒരാളും ഇല്ല. കാഹൂ ജൻഹസമ=ആരും ഇവക്ക് തുല്യം, ഫലേ നലാധേ=ഫലപ്രാപ്തരായിട്ടും ഇല്ല.

ജനകൻ ചെയ്ത സുകൃതം ശരീരമെടുത്തു പ്രത്യക്ഷയായതാണ് സീത. ദശരഥൻെറ സുകൃതം ദേഹം ധരിച്ചതാണ് രാമൻ. ഇവരെപ്പോലെ ശിവഭക്തന്മാരും, ശിവസേവാലാഭം സിദ്ധിച്ചവരും വേറെയില്ല

ഇൻഹ സമ കോഉ ന ഭയേഉ ജഗമാഹീം ഹൈ
നാഹിം കതഹൂം ഹോനേഉ നാഹീം
ഹമ സബ സകലസുകൃതകൈ രാസീ ഭഏ ജഗ
ജനമി ജനകു പുരബാസീ

ഇൻഹ സമ ജഗമാഹീം=ഇവക്കുതുല്യം ലോകത്തിൽ, കോഉ ന ഭയേഉ=ആരും ഉണ്ടായിട്ടില്ല, കതഹൂം നാഹിം ഹൈ=ഒരിടത്തും ഇപ്പോഴും ഇല്ല, ഹോനേഉ നാഹീം=ഉണ്ടാകാനും ഇടയില്ല, ജഗ ജനമി=ലോകത്തിൽ ജനിച്ച്, ജനകപുര ബാസീ ഭഏ=വിദേഹനഗരത്തിൽ വസിക്കാൻ സാധിച്ചതുകൊണ്ട് ഹമ സബ=നമ്മളെല്ലാം, സകല സുകൃതകൈ രാസീ=എല്ലാസുകൃതങ്ങളുടേയും സമൂഹം തന്നെയാണ്.

ഇവക്കു സമാനരായി ലോകത്തിൽ ആരും ഉണ്ടായിട്ടില്ല. ഇപ്പോഴും ഇല്ല; ഇനി ഉണ്ടാകുന്ന കാര്യവും സംശയമാണ്. ലോകത്തിൽ പിറക്കാനും വിദേഹപുരത്തിൽ വസിക്കാനും നമുക്കു സാധിച്ചതുകൊണ്ട് നമ്മളും എല്ലാ സുകൃതവും ചെയ്തവരാണെന്നു ഞാൻ വിശ്വസിക്കുന്നു.

ജിൻഹ ജാനകീ രാമഛബി ദേഖീ കോസുകൃതി
ഹമ സരിസ ബിസേഖീ

പുനി ദേഖബ രഘുബീര ബിആഹു ലേബ ഭലീ
ബിധി ലോചന ലാഹു

ജിൻഹ ജാനകീ രാമഛബി ദേഖീ=സീതാരാമച്ഛവികണ്ടവരായ, ഹമ സരിസ ബിസേഖീ=നമുക്കു തുല്യരായി വിശേഷിച്ചും, സുകൃതി കോ=സുകൃതികൾ ആരാണുള്ളതു്? പുനി രഘുബീര ബിആഹു=മാത്രമോ, രഘുവീരൻെറ വിവാഹവും, ദേഖബ=കാണാനിടയാകും, ഭലീ ബിധി=നല്ലപോലെ, ലോചന ലാഹു ലേബ=ലോചനലാഭവും പ്രാപിക്കാം.

സീതയുടേയും ശ്രീരാമൻേറയും അഭൗമദീപ്തി ഏതൊരു നാം കണ്ടുവോ ആ നമുക്കുതുല്യരായി, വിശേഷിച്ചും സുകൃതികൾ ആരാണുള്ളതു്? മാത്രമല്ല നമുക്കു ഉടനെ തന്നെ രാമൻെറ വേളിയും കണ്ടു നേത്രലാഭമടയുകയും ചെയ്യാം [ഇങ്ങനെ ഒരു ഭാഗ്യം അവക്കുണ്ടാകുന്നതിലും അവർ അഭിമാനംകൊള്ളുന്നു എന്നു സാരം]

കഹഹിം പരസപര കോകില ബയനീ ഏഹി
ബിആഹ ബഡ ലാഭ സുനയനീ
ബഡേ ഭാഗ ബിധി ബാത ബനാഈ നയന
അതിഥി ഹോഇഹഹിം ദോഉ ഭാഈ

കോകില ബയനീ=കോകിലവാണിമാർ, പരസപര കഹഹിം=അന്യോന്യം ഇപ്രകാരം പറഞ്ഞുകൊണ്ടിരുന്നു, സുനയനി ഏഹി ബിആഹ=ഹേ സുലോചനേ, ഈ വിവാഹം, ബഡ ലാഭ=വലിയ നേട്ടം തന്നെ, ബഡേ ഭാഗ ദോഉ ഭാഈ=നമ്മുടെ മഹാഭാഗ്യമാണു് ശ്രീരാമലക്ഷ്മണന്മാരെ, നയന അതിഥി=നേത്രങ്ങൾക്കു വിരുന്നുകാർ, ഹൊഇഹഹിം ബിധി=ആക്കിത്തീക്കാൻ ബ്രഹ്മദേവൻ (ഇങ്ങനെ ഒരു), ബാത ബനാഇ=ഏപ്പാടുണ്ടാക്കിയതു്.

പികഭാഷിണിമാരായ സ്ത്രീകൾ അന്യോന്യം പറഞ്ഞു: — ഹേ സുലോചനേ, സീതാരാമന്മാരുടെ വിവാഹം നമുക്കു വലിയൊരു നേട്ടംതന്നെയാണു്. ബ്രഹ്മദേവൻ ഈ രണ്ടു സഹോദര

ന്മാരെ നമ്മുടെ കണ്ണുകൾക്കു അതിഥികളായിരിക്കാൻ ഏർപ്പാടു ചെയ്തതു നമ്മുടെ മഹാഭാഗ്യംകൊണ്ടു മാത്രമാണ്.

ദോ: ബാരഹിം ബാര സനേഹ ബസ ജനക
ബോലാഉബ സീയ
ലേന ആഇഹഹിം ബന്ധു ദോഉ കോടി കാമ
കമനീയ

സീയ=സീതയെ, സനേഹബസ ജനക=സ്നേഹവിവശനായ ജനകമഹാരാജാവ്, ബാരഹിം ബാര=കൂടക്കൂടെ (അയോധ്യയിൽ നിന്നു ഇവിടേക്ക്), ബോലാഉബ=വിളിച്ചുവരുത്തും, കോടി കാമ കമനീയ=കോടി കാമന്മാരെപ്പോലെ കമനീയന്മാരായ, ദോഉ ബന്ധു=രാമലക്ഷ്മണന്മാർ, ലേന ആഇഹഹിം=കൂട്ടിക്കൊണ്ടുപോകാനും വരും.

സ്നേഹവിവശനാണ് ജനകമഹാരാജാവ്. അദ്ദേഹത്തിനു വളരെ ദിവസം മകളെ കാണാതെ കഴിച്ചുകൂട്ടാൻ വിഷമം തോന്നും. അതിനാൽ പുത്രിയെ കൂടെക്കൂടെ ഇവിടേക്കുവരുത്തും. കോമളകളേബരന്മാരായ രാമലക്ഷ്മണന്മാർ സീതയെ തിരിയെ അയോധ്യയിലേക്കു കൂട്ടിക്കൊണ്ടുപോകാനും വരും. അങ്ങനെ നമുക്കവരെ ഇടയ്ക്കിടെ കണ്ടു നേത്രങ്ങൾ കുളുർപ്പിക്കാൻ കഴിയും.

ചൗ: ബിബിധ ഭാംതി ഹോഇഹി പഹുനാഈ പ്രിയ
ന കാഹി അസ സാസുര മാഈ
തബ തബ രാമലഷനഹിം നിഹാരീ ഹോഇ-
ഹഹിം സബ പുരലോഗ സുഖാരീ

ബിബിധ ഭാംതി പഹുനാഈ=പലതരത്തിലുള്ള ആതിഥ്യം (ഇവക്ക് ജനകൻ), ഹോഇഹി=നല്കും, മാഈ=കൂടപ്പിറപ്പേ, അസ സാസുര=ഇതുപോലൊരുശ്വശുരനെ, കാഹി ന പ്രിയ=ആർക്കാണിഷ്ടപ്പെടാതിരിക്കുക, രാമലഷനഹി=രാമലക്ഷ്മണന്മാരെ, നിഹാരീ=വീക്ഷിച്ച്, തബതബ=അപ്പോളപ്പോൾ, സബപുര ലോഗ=സമസ്തപൗരന്മാരും, സുഖാരീ ഹോഇഹഹിം=സുഖികളായിഭവിക്കും.

പലതരത്തിലുള്ള അതിഥിസൽക്കാരവും ജനകൻ ചെയ്യും. ഇതുപോലൊരു ശ്വശുരനെ ആരാണ് പ്രിയപ്പെടാതിരിക്കുക? അങ്ങനെ രാമലക്ഷ്മണന്മാർ ഇടയ്ക്കിടയ്ക്കിവിടെ എഴുന്നള്ളുമ്പോഴും അവരെ കാണാനും ആനന്ദിക്കുവാനും എല്ലാ നഗരവാസികൾക്കും സംഗതിയാകും.

സഖി ജസ രാമലഷന കര ജോടാ തൈസഇ ഭൂപ
സംഗ ദുഇ ഢോടാ
സ്യാമ ഗൗര സബ അംഗ സുഹാഏ തേ സബ
കഹഹിം ദേഖി ജേ ആഏ

സഖി രാമലഷന കര=തോഴീ, രാമലക്ഷ്മണന്മാരുടെ ജോടി എവ്വാറോ, തൈസഇ ഭൂപസംഗ=അങ്ങിനെതന്നെയാണ്, ദശരഥമഹാരാജാവിൻെറ കൂടെ വന്നിട്ടുള്ള, ദുഇ ഢോടാ=രണ്ടു കുമാരന്മാരും, സ്യാമ ഗൗര=അവരും രാമലക്ഷ്മണന്മാരെപ്പോലെ ശ്യാമളഗൗരവർണ്ണന്മാരാണ്, സബ അംഗ=അവരുടെ സർവ്വാവയവും, സുഹാഏ=സുന്ദരമാണ് എന്നു, ദേഖി ആഏ ജേ=അവരെ കണ്ടുവന്നവരാരോ, തേ സബകഹഹിം=അവരെല്ലാം പറയുന്നുണ്ടു്.

രാമൻ ശ്യാമളവർണ്ണനും ലക്ഷ്മണൻ ശ്വേതവർണ്ണനുമാണല്ലോ. അതുപോലെതന്നെയാണ് ദശരഥമഹാരാജാവിൻെറ കൂടെ വന്നിട്ടുള്ള മററു രണ്ടു രാജകുമാരന്മാരും. രാമലക്ഷ്മണന്മാരെപ്പോലെ തന്നെ സുന്ദരന്മാരുമാണ് അവർ. ഞാനിവരെ കണ്ടിട്ടില്ല. കണ്ടു വന്നവരുണ്ടു് പലരും. അവരങ്ങനെയാണ് പറയുന്നതു്.

കഹാ ഏക മൈം ആജു നിഹാരേ ജനു ബിരംചി
നിജ ഹാഥ സവാംരേ.
ഭരതു രാമഹീ കീ അനുഹാരീ സഹസാ ലഖി
ന സകഹിം നരനാരി

ഏക കഹാ=ഒരു വ്യക്തിപറഞ്ഞു:—, ബിരംചി നിജഹാഥ= ബ്രഹ്മദേവൻ സ്വഹസ്തത്താൽ, സവാംരേ ജനു=സൃഷ്ടിച്ചവരോ

എന്നു തോന്നുന്ന അവരെ, മൈം ആജു നിഹാരേഃ:ഞാൻ ഇന്നു കാണുകയുണ്ടായി, ഭരതു രാമഹരി കീ=രാമൻ ഭരതനെത്തന്നെ, അനുഹാരീ=അനുകരിക്കുന്നു, നരനാരീ=സ്ത്രീപുരുഷന്മാർക്ക് അവരെ, സഹസാ ലഖി ന സകഹിം=പെട്ടെന്നു തിരിച്ചറിയാൻ കഴിവില്ല.

ഒരാറം പറഞ്ഞു:—ഞാനിന്നവരെ കാണുകയുണ്ടായി. ബ്രഷമാവു സ്വഹസ്തംകൊണ്ടുതന്നെ സൃഷ്ടിച്ചപോലിരിക്കുന്നുണ്ട്. ഭരതൻ രാമനെപ്പോലെയാണ്. രണ്ടുപേരേയും പെട്ടെന്നു തിരിച്ചറിയാൻ സാധ്യമല്ല.

ലഷന സത്രു സൂദന ഏകരൂപാ നഖ സിഖ തേം
സബ അംഗ അനൂപാ
മന ഭാവഹിം മുഖ ബരനി ന ജാഹിം ഉപമാ
കഹം ത്രിഭുവന കോഉ നാഹിം

ലഷന സത്രു സൂദന=ലക്ഷ്മണശത്രുഘ്നന്മാർ, ഏക രൂപാ=ഒരേ ആകൃതിയോടുകൂടിയവരാണ്, നഖ തേം സിഖ സബ അംഗ=നഖം മുതൽ ശിരസ്സുവരെയുള്ള അവരുടെ സർവ്വാവയവവും, അനൂപാ=നിരുപമങ്ങളാണ്, മന ഭാവഹി=മനസ്സിന്നു പ്രിയപ്പെട്ടവരുമാണ്, മുഖ ബരനി=അവരുടെ മുഖങ്ങറം വർണ്ണിക്കുക, ന ജാഹീം=ശക്യമല്ല, ഉപമാ ത്രിഭുവന കഹം=അവരോടുപമിക്കുന്നതിന്നു മൂന്നു ലോകത്തിലും, കോഉ നാഹീം=ആരും ഇല്ല.

ലക്ഷ്മണനും ശത്രുഘ്നനും ഒരേ ആകൃതിയോടുകൂടിയവരാണ്. നഖശിഖാന്തം സൗന്ദര്യം അവർക്കുണ്ട്. അവരെ കാണുന്ന ആർക്കും സുഖം തോന്നും. അവരുടെ മുഖങ്ങറം അവർണ്ണ്യങ്ങളാണ്. അവരോടുപമിയ്ക്കാൻ മൂന്നു ലോകത്തിലും ആരും ഇല്ല.

ഛം: ഉപമാ ന കോഉ കഹ ദാസ തുലസീ കതഹ്ഹും
കബി കോബിദ കഹൈം
ബലബിനയ ബിദ്യാ സീല സോഭാ സിന്ധു
ഇൻഹ സേ ഏഉ അഹൈം

പുരനാരീ സകല പസാരി അംചല ബിധിഹി
ബചന സുനാവഹീം
ബ്യാഹി അഹ്ഹ ചാരിഉ ഭാഇ ഏഹി പുര ഹമ
സുമംഗല ഗാവഹിം

തുലസീദാസ കഹ=തുളസീദാസ് പറയുന്നു, കബി കോബിദ=കവികളും പണ്ഡിതന്മാരും, കഹഹിം ഉപമാ=പറയുന്നു, ദശരഥ പുത്രന്മാക്ക് ഉപമകളായി, കതഹ്ഹും കോഉ ന=എങ്ങും ആരും ഇല്ലെന്നു്, ബലബിനയ ബിദ്യാ സീല=ശക്തി, വിനയം, വിദ്യ, ശീലം, സോഭാ സിന്ധു=ശോഭ ഇവയുടെ സമുദ്രമായ, ഇൻഹസേ ഏഇ അഹഹിം=ഇവരോട്ട് ഇവർ മാത്രമേ സാമ്യമായുള്ള, സകല പുരനാരി ബിധിഹി=സമസ്തപൗരാംഗനമാരും ബ്രഹ്മദേവനോട്ട്, അംചല പസാരി=വസ്ത്രം വിടൎത്തികാട്ടി (ഇപ്രകാരം), ബചന സുനാവഹിം=ഉദ്ബോധിപ്പിച്ചു, ചാരിഉ ഭാഇ ബ്യാഹിഅഹ്ഹ=ഈ നാലു ഭ്രാതാക്കളുടേയും വിവാഹങ്ങൾ നടക്കണം, ഏഹിപുര=ഈ നഗരത്തിൽവെച്ച്, ഹമ സുമംഗല ഗാവഹിം=ഞങ്ങൾക്ക മംഗളംപാടാനും ഇടയാകണം.

തുളസീദാസ് പറയുന്നു, കവികളും പണ്ഡിതന്മാരും അഭിപ്രായപ്പെടുന്നു ദശരഥമഹാരാജാവിൻെറ പുത്രന്മാക്ക് ഉപമകളായി എങ്ങും ആരും ഇല്ലെന്നു്. ശക്തി, വിനയം, വിദ്യ, ശീലം, ശോഭ എന്നിവയുടെ സാഗരമായ ഈ നാലു കുമാരന്മാക്ക തുല്യരായി ഇവർ മാത്രമേയുള്ളു. നാഗരികാംഗനമാരെല്ലാം വസ്ത്രം വിടൎത്തിക്കാണിച്ച് ഇപ്രകാരം ബ്രഹ്മദേവനോടിരന്നു:—"ഹേ ബ്രഹ്മദേവ, ശ്രീരാമൻെറ മാത്രമല്ല, ഭരതൻ, ലക്ഷ്മണൻ, ശത്രുഘ്നൻ എന്നിവരുടേയും വിവാഹങ്ങൾ ഈ നഗരത്തിൽവെച്ചുതന്നെ കൊണ്ടാടാൻ സംഗതിവരുത്തണമേ. ഞങ്ങൾക്ക വിവാഹമംഗളം ഗാനം ചെയ്യാനും സാധിക്കണമേ."

സോ: കഹഹിം പരസപര നാരി ബാരി ബിലോചന
പുലക തന

സഖി സബ കരബ പുരാരി പുന്യ പയോനിധി
ഭൂപ ദോഉ

ബാരിബിലോചന=അശ്രുനയനന്മാരും, പുലക തനു=പുളകിതഗാത്രമാരുമായ, നാരി പരസ്പര=സ്ത്രീകൾ അന്യോന്യം (ഇങ്ങനെ), കഹഹിം=പറഞ്ഞുകൊണ്ടിരുന്നു:-, സഖി പുരാരി സബ കരബ=സഖി, ശ്രീമഹാദേവൻ എല്ലാം നിറവേററും, ദോഉ ഭൂപ പുന്യ പയോനിധി=രണ്ടു രാജാക്കന്മാരും സുകൃതക്കടലുകളാണ്.

നീരണിഞ്ഞ കണ്ണുകളോടും കോരിത്തരിച്ച മെയ്യോടുംകൂടിയ സ്ത്രീകൾ പരസ്പരം ഇപ്രകാരം പറഞ്ഞുകൊണ്ടിരുന്നു. ഹേ തോഴി, ശിവൻ എല്ലാം നേരെയാക്കും. എന്തുകൊണ്ടെന്നാൽ ദശരഥമഹാരാജാവും ജനകമഹാരാജാവും സുകൃതക്കടലുകളാണ്.

ചൗ: ഏഹി ബിധി സകല മനോരഥ കരഹീം
ആനന്ദ ഉമഗി ഉമഗി ഉര ഭരഹീം
ജേ നൃപ സീയ സ്വയംബര ആഏ ദേഖി ബന്ധു
സബ തിൻഹ സുഖ പാഏ

ഏഹി ബിധി=ഇപ്രകാരം, സകല=സകലരും, മനോരഥ കരഹിം=മനോരഥം ചെയ്തുകൊണ്ടിരുന്നു, ഉര ആനന്ദ ഭരഹീം=മനസ്സിൽ ആനന്ദം നിറഞ്ഞു്, ഉമഗി ഉമഗി=കവിഞ്ഞു, ജേ നൃപ=ഏതൊരു രാജാക്കന്മാർ, സീയ സ്വയംബര ആഏ=സീതാസ്വയംവരത്തിനു സന്നിഹിതരായിരുന്നോ, തിൻഹ സബ=അവരെല്ലാം, ബന്ധു ദേഖി=ആ ഭ്രാതാക്കളെ വീക്ഷിച്ച്, സുഖ പാഏ=സുഖപ്രാപ്തരായി.

ഇപ്രകാരം എല്ലാവരും മനോരഥസഞ്ചാരംചെയ്തു. എല്ലാവരുടേയും ഹൃദയം ആനന്ദമഗ്നമായി. സീതാ സ്വയംവരത്തിനെത്തിയിരുന്ന രാജാക്കന്മാൎക്കെല്ലാം ആ കുട്ടികളെ കണ്ടപ്പോൾ അതിയായ സുഖം അനുഭൂതമായി.

കഹത രാമ ജസു ബിസദ ബിസാലാ നിജ നിജ
ഭവന ഗയേ മഹിപാലാ

ഗഏ ബീതി കഛു ദിന ഏഹി ഭാംതീ പ്രമുദിത
പുരജന സകല ബരാതീ

രാമ ബിസദ ബിസാല ജസു=ശ്രീരാമൻെറ വിശദവും വിശാല വുമായ യശസ്സ്, കഹത മഹീപാലാ=പ്രശംസിച്ചുകൊണ്ടു് രാജാക്കന്മാർ, നിജ നിജ ഭവന ഗഏ=അവരവരുടെ മന്ദിരങ്ങളിലേക്ക പോയി, ഏഹി ഭാംതി കഛു ദിന=ഇപ്രകാരം കുറച്ചു ദിവസങ്ങൾ, ബീതി ഗഏ=കഴിഞ്ഞുപോയി, ബരാതീ സകല പുരജന= വരപക്ഷക്കാരും സമസ്തപുരവാസികളും, പ്രമുദിത=സന്തുഷ്ടരായി.

ശ്രീരാമൻെറ വിശദവും വിശാലവുമായ കീൎത്തി ശ്ലാഘിച്ചു കൊണ്ട സീതാ സ്വയംവരത്തിന്നായി സന്നിഹിതരായ എല്ലാ രാജാക്കന്മാരും അവരവരുടെ മന്ദിരങ്ങളിലേക്ക പുറപ്പെട്ടു. ദിവസങ്ങളിങ്ങനെ കുറെ കഴിഞ്ഞു. വരപക്ഷക്കാരും സമസ്തപുരവാസികളും സന്തുഷ്ടരായി.

മംഗല മൂല ലഗന ദിനു ആവാ ഹിമരിതു
അഗഹനമാസു സുഹാവാ

ഗ്രഹ തിഥി നഖതു ജോഗു ബര ബാരു ലഗന
സോധി ബിധി കീൻഹ ബിചാരു

മംഗല മൂല=മംഗളമൂലമായ, ലഗന ദിനു ആവാ=ലഗ്നദിനം സമാഗതമായി, സുഹാവാ ഹിമരിതു=ശോഭനമായ വസന്തൎത്തു; അഗഹനമാസു=ആഗ്രഹായന (മകര) മാസം, ഗ്രഹ തിഥി നഖത= ഗ്രഹനില, തിഥി, നക്ഷത്രം, ജോഗു ബാരു ബര=യോഗം, വാരം ഇവയെല്ലാം ഉത്തമങ്ങളായിരുന്നു, ലഗന സോധി=ലഗ്നം പരിശോധിച്ചു്, ബിധി=ബ്രഹ്മദേവൻ, ബിചാരു കീൻഹ=ഗുണദോഷനിരൂപണം ചെയ്തു.

മംഗളാധിഷ്ഠിതമായ ലഗ്നദിനം സമാഗതമായി. ശോഭനമായ വസന്തകാലം; മകരമാസം; ഗ്രഹനില തിഥി നക്ഷത്രം, യോഗം വാരം ഇവയെല്ലാം അതിശ്രേഷ്ഠങ്ങൾ. ലഗ്നം പരിശോധിച്ചു ബ്രഹ്മദേവൻ ഗുണദോഷനിരൂപണം ചെയ്തു.

പഠൈ ദീൻഹി നാരദ സന സോഇ ഗനീ
ജനക കേ ഗനകൻഹ ജോഇ
സുനീ സകല ലോഗന്ന ഏഹ ബാതാ കഹഹിം
ജോതിഷീ ആഹി ബിധാതാ

ജോഇ ജനക കേ ഗനകൻഹ=യാതൊന്നു ജനകമഹാരാജാവി ൻെറ ജ്യൗതിഷികന്മാർ, ഗനീ സോഇ=ഗണിച്ചുനോക്കിയോ ആ ലഗ്നംതന്നെയാണ്, നാരദ സന=നാരദൻ പക്കൽ, പഠൈ ദീൻഹി=ബ്രഹ്മാവും (ഗണിച്ച്) കൊടുത്തയച്ചതാണ്, ഏഹ ബാതാ സുനി=ഈ വൃത്താന്തം കേട്ട, സകല ലോഗൻഹ=എല്ലാ ജനങ്ങളും, ജോതിഷീ=ജ്യോത്സ്യൻമാരെല്ലാം, ബിധാതാ ആഹി= ബ്രഹ്മദേവന്മാർതന്നെ എന്നു, കഹഹിം=പറയാൻ തുടങ്ങി.

ബ്രഹ്മദേവൻ ലഗ്നം ഗണിച്ച നാരദൻെറ പക്കൽ അയച്ചു. ആ ചാർത്ത് ജനകൻെറ ദൈവജ്ഞന്മാർ ഗണിച്ചതിനോടൊത്ത തായിരുന്നു. സീതയുടെ വിവാഹത്തിന്നു ലഗ്നം കുറിച്ചവരെല്ലാം ബ്രഹ്മദേവന്മാർതന്നെ എന്നു ജനങ്ങൾ പറയാൻ തുടങ്ങി ഇതു കേട്ട്.

ദോ: ധേനു ധൂലി ബേലാ ബിമല സകല സുമംഗല മൂല
ബിപ്രൻഹ കഹേഉ സന ജാനി സഗുന അനുകൂല

അനുകൂല സഗുന ജാനി=അനുകൂലമായ ശകുനമെന്നു ഗ്രഹിച്ച്, ബിപ്രൻഹ ബിദേഹ സന=ബ്രാഹ്മണർ ജനകനോടിങ്ങനെ, കഹേഉ=പറഞ്ഞു:-, ധേനു ധൂലി ബേലാ=ഗോധൂളിലഗ്നം, ബിമല സകല സുമംഗല മൂലാ=പവിത്രവും സകല സന്മംഗള മൂലവു മാണ്.

അനുകൂലമായ ശകുനം മനസ്സിലാക്കി ബ്രാഹ്മണർ ജനക നോട് ഗോധൂളിലഗ്നം പവിത്രവും സകല സന്മംഗള മൂലവും ആണെന്നു ധരിപ്പിച്ചു. [ഗോധൂളിലഗ്നം എന്നു പറയുന്നതു സൂര്യാ സ്തമനവേളയാണ്. പശുക്കൾ മേച്ചിൽ കഴിഞ്ഞ് ആലയി

ലേക്ക വരുന്ന സമയം അതായതുകൊണ്ടു അതിന്ന ഗോധൂളിവേല എന്നു പേർ പറയുന്നു.]

ഉപരോഹിതഹി കഹേഉ നരനാഹാ അബ
ബിലംബകര കാരന കാഹാ
സതാനന്ദ തബ സചിവ ബോലാഏ മംഗല
സകല സാജി സബ ല്യാഏ

നരനാഹാ=രാജാവു്, ഉപരോഹിതഹി കഹേഉ=പുരോഹിതനോട്ട് പറഞ്ഞു:—, അബ ബിലംബ കര=ഇനിയും കാലതാമസത്തിന്ന്, കാഹാ കാരന=എന്താണ് കാരണം? തബ സതാനന്ദ=അപ്പോൾ ശതാനന്ദൻ, സചിവ ബോലാഏ=മന്ത്രിമാരെ വിളിച്ചുവരുത്തി, സകല=അവരെല്ലാം, സബ മംഗല സാജി=സർവ്വമംഗളവസ്തുക്കളും തയാറാക്കി, ല്യാഏ=കൊണ്ടുവന്നു.

കാലതാമസത്തിന്ന കാരണമെന്താണെന്നു രാജാവു പുരോഹിതനോട്ട് ചോദിച്ചു. പുരോഹിതൻ മന്ത്രിമാരെ വിളിച്ചു. അവർ മംഗളപദാർത്ഥങ്ങൾ ഒരുക്കി അവയെല്ലാം കൊണ്ടുവന്നു.

സംഖ നിസാന പനവ ബഹു ബാജേ മംഗല
കലസ സഗുനസുഭ സാജേ
സുഭഗ സുആസിനി ഗാവഹിം ഗീതാ കരഹിം
ബേദധുനി ബിപ്ര പുനീതാ

സംഖ നിസാന പനവ ബഹുബാജേ=ശംഖനാദം മുഴങ്ങി ഭേരി മുഴങ്ങി ചെണ്ടയുടെ ശബ്ദംപൊങ്ങി പലതരം വാദ്യങ്ങൾ ഉണ്ടായി, സുഭ സഗുന=ശുഭശകുനങ്ങളായ, മംഗലകലസ=മംഗളകുംഭങ്ങൾ, സാജേ=സജ്ജീകൃതങ്ങളായി, സുഭഗ സുആസിനി=സുഭഗമാരും സുഹാസിനിമാരുമായ സ്ത്രീകൾ, ഗീതാ ഗാവഹിം=ഗീതങ്ങൾ ഗാനംചെയ്തുകൊണ്ടിരുന്നു, പുനീതാ ബിപ്ര=പവിത്രരായ ബ്രാഹ്മണർ, ബേദധുനി കരഹിം=വേദങ്ങൾ ഉച്ചരിച്ചുകൊണ്ടിരുന്നു.

ശംഖ്, ഭേരി, ചെണ്ട എന്നിങ്ങനേയുള്ള പലവിധ വാദ്യങ്ങൾ മുഴങ്ങി. ശുഭശകുനങ്ങളായ മംഗളകുംഭങ്ങൾ ഒരുക്കി വെച്ചു. സുഭഗമാരും സുഹാസിനിമാരുമായ സ്ത്രീകൾ ഗീതങ്ങൾ പാടി; പരിശുദ്ധരായ ബ്രാഹ്മണർ വേദോച്ചാരണം ചെയ്തു.

ലേന ചലേ സാദര ഏഹി ഭാംതീ ഗഏ ജഹാം
ജനവാസ ബരാതീ
കോസലപതി കര ദേഖി സമാജ്ഞ അതി ലഘു ലാഗാ
തിൻഹഹിം സുരരാജ്ഞ

ഏഹി ഭാംതീ=ഇപ്രകാരം, സാദര=ആദരപൂർവ്വം, ലേന ചലേ=കൂട്ടിക്കൊണ്ടുവരാൻ പുറപ്പെട്ട് (എതിരേൽപുകാർ), ജഹാം ജനവാസ=ഏതൊരു വിശ്രമമന്ദിരത്തിൽ, ബരാതീ ഗഏ=വരപക്ഷക്കാരിരിക്കുന്നുവോ അവിടേക്കു ചെന്നു, കോസലപതി കര=കോസലരാജാവിൻെറ, സമാജ്ഞ ദേഖി=പരിവാരത്തെ കണ്ടിട്ട്, തിൻഹഹിം സുരരാജ്ഞ=അവൎക്കു ഇന്ദ്രനേപ്പോലും, അതിലഘു ലാഗ=ഏറ്റവും നിസ്സാരനായി തോന്നി.

ഇങ്ങനെ ആദരപൂർവ്വം വരപക്ഷത്തെ കൂട്ടിക്കൊണ്ടുവരാൻ എതിരേൽപുകാർ പുറപ്പെട്ടു ദശരഥമഹാരാജാവും പരിവാരങ്ങളും വിശ്രമിക്കുന്ന വസതിയിലേക്കു ചെന്നു. കോസലരാജാവായ ദശരഥൻെറ പരിവാരത്തെ കണ്ടപ്പോൾ ഇന്ദ്രനെപ്പോലും അവൎക്കു നിസ്സാരനായി തോന്നി.

ഭയേഉ സമഉ അബ ധാരിഅ പാഉ യഹ സുനി
പരാ നിസാനഹി ഘാഉ
ഗുരഹി പൂംഛി കരി കുലബിധി രാജാ ചലേ സംഗ
മുനി സാധു സമാജാ

സമഉ ഭയേഉ=സമയമായി (എതിരേൽക്കാൻ വന്നവർ പറഞ്ഞു), അബ പാഉ ധാരിഅ=ഇപ്പോൾ എഴുന്നള്ളിയാലും, യഹ സുനി=ഇതുകേട്ട്, നിസാനഹി ഘാഉ പരാ=കൊട്ടുകാർ നകാരങ്ങളിൽ

സമ്മർദ്ദം തുടങ്ങി, ഗുരഹി=ഗുരുവിനോട്ട, കുലബിധി=വംശോചി തസമ്പ്രദായം, പൂംഛി കരി രാജാ=ചോദിച്ചു് ദശരഥൻ, മുനി സാധു സമാജാ സംഗ=മുനിമാരോടും വിശിഷ്ടജനസമൂഹത്തോടു മൊന്നിച്ചു്, ചലേ=പുറപ്പെട്ടു.

എതിരേല്പിനു വന്നവർ ഉണർത്തിച്ചു.— പ്രഭോ സമയമായി. എഴുന്നള്ളിയാലും. ഇതുകേട്ടു് കൊട്ടുകാർ നകാരകം മുഴക്കി. ഗുരുവിനോടു വംശസമ്പ്രദായം ചോദിച്ചു അനന്തരം ദശരഥ മഹാരാജാവു മുനിമാരോടും വിശിഷ്ടജനസമൂഹത്തോടുമൊന്നിച്ചു യാത്രയായി.

ദോ: ഭാഗ്യ ബിഭവ അവധേസ കര ദേഖി ദേവ
ബ്രഹ്മാദി
ലഗേ സരാഹന സഹസ മുഖ ജാനി ജനമ നിജ
ബാദി

അവധേസ കര=അയോദ്ധ്യാധിപൻെറ, ഭാഗ്യ ബിഭവ ദേഖി= ഭാഗ്യവിഭവം കണ്ടു്, ബ്രഹ്മാദി ദേവ=ബ്രഹ്മാദി ദേവന്മാർ, നിജ ജനമ=തങ്ങളുടെ ജന്മം, ബാദി ജാനി=നിഷ്ഫലമെന്നറിഞ്ഞു്, സഹസ മുഖ=ആയിരം മുഖങ്ങളാൽ, സരാഹന ലഗേ=ശ്ലാഘി ക്കാൻ തുടങ്ങി.

അയോദ്ധ്യാ രാജാവായ ദശരഥൻെറ ഭാഗ്യവിഭവം കണ്ടു് ബ്രഹ്മാദികളായ ദേവന്മാർ തങ്ങളുടെ ജന്മം വ്യർത്ഥമെന്നറിഞ്ഞു സഹസ്രമുഖങ്ങളാൽ പ്രശംസിക്കാൻ തുടങ്ങി. [സഹസ്രം മുഖ ങ്ങൾ എന്നതിനു ആവർത്തിച്ചാവർത്തിച്ചു് ആയിരക്കണക്കിൽ എന്നു മാത്രമേ അർത്ഥമാക്കേണ്ടതുള്ളൂ.]

ചൗ: സുരൻഹ സുമംഗല അവസര ജാനാ ബരഷഹിം
സുമന ബജാഇ നിസാനാ
സിവ ബ്രഹ്മാദിക ബിബുധ ബരൂഥാ ചഢേ
ബിമാനൻഹി നാനാ ജൂഥാ

സുരൻഹ=ദേവന്മാർ, സുമംഗല അവസര ജാനാ=സന്മംഗളവേള യെന്നറിഞ്ഞു, നിസാനാ ബജാഇ=പടഹങ്ങരം മുഴക്കി, സുമന ബരഷഹിം=പുഷ്പവൃഷ്ടി ചെയ്തു, സിവ ബ്രഹ്മാദിക=ശിവനും ബ്രഹ്മാദികളായ, ബിബുധ ബരൂഥാ=വിബുധഗണങ്ങളും, ജൂഥാ= സംഘങ്ങളായി, നാനാ ബിമാനൻഹി=പലതരം വിമാനങ്ങളിൽ, ചഢ=കേറി.

സന്മംഗളവേളയാണെന്നറിഞ്ഞു ദേവന്മാർ ദേവവാദ്യങ്ങരം മുഴക്കുകയും പുഷ്പവൃഷ്ടി ചൊരിയുകയും ചെയ്തു. ശിവനും ബ്രഹ്മാദികളായ വിബുധഗണങ്ങളും സംഘങ്ങളായി പലതരം വിമാനങ്ങളിൽ കേറി യാത്രയായി.

പ്രേമ പുലക തന ഹൃദയ ഉഛാഹു ചലേ
ബിലോകന രാമ ബിആഹു
ദേഖി ജനകപുര സുര അനുരാഗേ നിജ നിജ ലോക
സബഹി ലഘു ലാഗേ

പ്രേമ പുലക തന=പ്രേമംനിമിത്തം പുളകിതഗാത്രരായി, ഹൃദയ ഉഛാഹു=ഹൃദയത്തിൽ ഉത്സാഹപൂർവ്വം, രാമ ബിആഹു=ശ്രീരാമ ൻെറ വിവാഹം, ബിലോകന=കാണുവാൻ, ചലേ=പുറപ്പെട്ടു, ജനക പുര ദേഖി=ജനകനഗരം കണ്ടിട്ടു്, സുര അനുരാഗേ=ദേവ ന്മാർ മുഗ്ദ്ധരായി; സബഹി=എല്ലാവർക്കും, നിജ നിജ ലോക= തങ്ങളുടെ ലോകം, ലഘു ലാഗേ=നിസ്സാരമായി തോന്നി.

ശിവനും ബ്രഹ്മാദികളും വിമാനത്തിൽ കേറി പ്രേമം നിമി ത്തം പുളകിതങ്ങളായ മെയ്യുകളോടും ഉത്സാഹഭരിതങ്ങളായ ഹൃദയങ്ങളോടുംകൂടി ശ്രീരാമവിവാഹം കാണുവാൻ പുറപ്പെട്ടു. ജനകനഗരം കണ്ടു ദേവന്മാർ മുഗ്ദ്ധരായി. അവർക്കു അവരുടെ ലോകങ്ങരം തുച്ഛങ്ങളായി തോന്നുകയും ചെയ്തു

ചിതവഹിം ചകിത ബിചിത്ര ബിതാനാ രചനാ
സകല അലൗകിക നാനാ

നഗര നാരി നര രൂപ നിധാനാ സുഘര സുധരമ
സുസീല സുജാനാ

ബിചിത്ര ബിതാനാ=വിചിത്രമായ മണ്ഡപവും (അതിൻെറ), നാനാ അലൗകിക സകല രചനാ=പലതരത്തിലുള്ള അഭൗമങ്ങളായ സർവ്വശില്പവും, ചകിത ചിതവഹിം=ചകിതരായി അവർ നോക്കി, നഗര നാരി നര=നഗരത്തിലെ നാരിമാരും നരന്മാരും, രൂപ നിധാന സുഘര=രൂപശാലികളും സംഘടിതരും, സുധരമ സുസീല=ധർമ്മാത്മാക്കളും സുശീലരും, സുജാനാ=വിവേകികളുമായിരുന്നു

പുതുതായി നിർമ്മിച്ചിട്ടുള്ള വിചിത്രമണ്ഡപവും അതിൻെറ നാനാവിധത്തിലുള്ള അഭൗമങ്ങളായ ശില്പവും ചകിതരായി അവർ വീക്ഷിച്ചു. നഗരത്തിലെ നാരിമാരും നരന്മാരും രൂപശാലികളും സുസംഘടിതരും ധർമ്മാത്മാക്കളും സുശീലരും വിവേകികളുമായിരുന്നു.

തിൻഹഹിം ദേഖി സബ സുര സുരനാരീ ഭഏ
നഖത ജനു ബിധു ഉംജിയാരീ
ബിധിഹി ഭയേഉ ആചരജു ബിസേഖീ നിജ കരനീ
കഛു കതഹ്ഹും ന ദേഖീ

തിൻഹഹിം ദേഖി=അവരെ നോക്കി, സബ സുര=എല്ലാ ദേവന്മാരും, സുരനാരീ=ദേവാംഗനമാരും, ബിധു ഉംജിയാരീ=ചന്ദ്രൻ സമുജ്ജ്വലിക്കുമ്പോഴ്, നഖത ജനു ഭയേ=നക്ഷത്രങ്ങളെന്നപോലെ ആയിത്തീൎന്നു, നിജ കരനീ കഛു=സ്വസൃഷ്ടികർമ്മത്തിൻെറ ഒരംശവും, കതഹ്ഹും ന ദേഖീ=ഒരിടത്തും കാണാത്തതുകൊണ്ടു, ബിധിഹി ബിസേഖീ=ബ്രഹ്മദേവനും വിശേഷാൽ, ആചരജു ഭയേഉ=ആശ്ചര്യം ഉണ്ടായി.

നാഗരികരായ സ്ത്രീകളേയും വീക്ഷിച്ച സർവ്വദേവന്മാരും ദേവാംഗനമാരും, ചന്ദ്രപ്രകാശത്തിൽ, നക്ഷത്രങ്ങളെന്നോണം നിഷ്പ്രഭരായി ഭവിച്ചു. തൻെറ സൃഷ്ടികൗശലത്തിൻെറ ഒരംശവും

അവിടെയെങ്ങും കാണാത്തതുകൊണ്ട ബ്രഹ്മദേവനും വിശേഷാൽ ആശ്ചര്യം ഉണ്ടായി. [ബ്രഹ്മദേവൻെറ സൃഷ്ടിവൈഭവത്തിനൊന്നും അവിടത്തെ ശില്പവിധാനത്തിൽ സ്ഥാനമുണ്ടായിരുന്നില്ല എന്നു സാരം.]

ദോ: സിവം സമുഝാഏ ദേവ സബ ജാനി ആചരജ
ഭുലാഹു
ഹൃദയം ബിചാരഹു ധീര ധരി സിയ രഘു ബീര
ബിആഹു

സിവ=ശിവൻ, സബ ദേവ=എല്ലാ ദേവന്മാരേയും, സമുഝാഏ=സമാശ്വസിപ്പിച്ചിങ്ങനെ പറഞ്ഞു:–, ഭുലാഹു=മറവിയിൽപോലും, ആചരജ ജനി=ആശ്ചര്യപ്പെടരുതു്, സിയ രഘുബീര ബിആഹു=സീതാരാമന്മാരുടെ വിവാഹമാണിതെന്നു, ഹൃദയം ധീര ധരി=ഹൃദയത്തിൽ ധൈര്യമവലംബിച്ചു്, ബിചാരഹു=ആലോചിക്കണം.

ആശ്ചര്യചകിതരാണു് ബ്രഹ്മാദി ദേവന്മാരെന്നു ഗ്രഹിച്ചു് ശിവൻ അവരെയെല്ലാം സമാശ്വസിപ്പിച്ചു:– നിങ്ങൾക്കാർക്കും ആശ്ചര്യം തോന്നരുതു്. എന്തുകൊണ്ടെന്നാൽ ഇതൊരു സാധാരണ വിവാഹമല്ല. സീതാരാമന്മാരുടെ വേളിയാണു്. ഇതുള്ളിൽ കരുതി ധൈര്യമവലംബിച്ചു ആലോചിക്കേണ്ട കാര്യവുമാണു്.

ചൗ: ജിൻഹ കര നാമു ലേത ജഗമാഹീം സകല
അമംഗലമൂല നസാഹീം
കരതല ഹോഹിം പദാരഥ ചാരീ തേഇ സിയ
രാമു കഹേഉ കാമാരീ

ജിൻഹകര നാമു ലേത=ഏതൊരുവരുടെ പേരുകൾ ഉച്ചരിക്കുമ്പോൾത്തന്നെ, ജഗമാഹീം സകല=ജഗത്തിലുള്ള എല്ലാ, അമംഗല മൂല=അമംഗളഹേതുക്കളും, നസാഹീം=നശിക്കുന്നുവോ,

ചാരീ പദാരഥ=ധമ്മാത്ഥകാമമോക്ഷങ്ങാം, കരതല ഹോഹിം= കരഗതങ്ങളായിത്തീരുന്നുവോ, തേഇ സിയരാമു=അവരാണ സീതാ രാമന്മാർ, കാമാരീ കഹേഉ=ശിവൻ ഇപ്രകാരം പറഞ്ഞു.

ആരുടെ പേരുകാം ഉച്ചരിക്കുന്നതുകൊണ്ടുതന്നെ ജഗത്തി ലുള്ള സവ്വ അമംഗളഹേതുക്കളും നശിക്കുന്നുവോ, ധമ്മാത്ഥകാമ മോക്ഷങ്ങാം കരഗതങ്ങളായിത്തീരുന്നുവോ അവരാണ സീതാരാ മന്മാരെന്നിപ്രകാരം ശിവൻ അരുളിച്ചെയ്തു.

ഏഹി ബിധി സംഭു സുരൻഹ സമുഝാവാ പുനി
ആഗേ ബരബസഹു ചലാവാ
ദേവൻഹ ദേഖേ ദസരഥു ജാതാ മഹാമോദു മന
പുലകിത ഗാതാ

ഏഹി ബിധി സംഭു=ഇപ്രകാരം ശിവൻ, സുരൻഹ=ദേവന്മാരെ, സമുഝാവാ=സമാധാനിപ്പിച്ചു, പുനി=പിന്നീടദ്ദേഹം, ബര ബസഹു=നന്ദികേശ്വരനെ, ആഗേ ചലാവാ=മുന്നോട്ടു നടത്തി, ദേവൻഹ ദസരഥു=ദേവന്മാർ ദശരഥൻ, ജാതാ ദേഖേ=പോകു ന്നതു കണ്ടു. അപ്പോാം അവരുടെ, മന മഹാമോദു=മനസ്സിൽ വദ്ധിച്ച സന്തോഷം ഉണ്ടാകുകയും, ഗാതാ പുലകിത=ദേഹം പുളകിതമായി ഭവിക്കുകയും ചെയ്തു.

ഇപ്രകാരമെല്ലാം പറഞ്ഞു ശിവൻ ദേവന്മാരെ സമാശ്വസി പ്പിച്ചു് അനന്തരം നന്ദികേശ്വരനെ മുമ്പേനടത്തി. ദശരഥമഹാ രാജാവു് പോകുന്നതുകണ്ടു് ദേവന്മാരുടെ മനസ്സിൽ വദ്ധിച്ച സന്തോഷമുണ്ടായി. അവരുടെ ദേഹം പുളകിതമായി ഭവിച്ചു.

സാധു സമാജു സംഗ മഹിദേവാ ജനു തനു ധരേ
കരഹിം സുഖ സേവാ
സോഹത സാഥ സുഭഗ സുത ചാരീ ജനു
അപബരഗ സകല തനുധാരീ

സാധു സമാജു സംഗ=ശിഷ്ടന്മാരുടെ സംഘവുമൊന്നിച്ചു് ബ്രാ ഹ്മണർ, സുഖ തനു ധരേ=സാക്ഷാൽ സുഖംതന്നെ ശരീരം എടു

ത്തു, സേവാ കരഹിം ജനു=സേവനം അനുഷ്ഠിക്കുകയാണോ എന്നു തോന്നുമാറു് നടന്നു, സകല അപബരഗ=എല്ലാ മോക്ഷങ്ങളും, തനു ധാരീ ജനു=ശരീരമെടുത്തിരിക്കുകയോ എന്നു തോന്നുമാറു്, സാഥ ചാരീ=കൂടെയുള്ള നാലു, സുഭഗ സുത=സുന്ദരപുത്രന്മാരും ശോഭിച്ചു.

സാക്ഷാൽ സുഖംതന്നെ ശരീരമെടുത്തു സേവനം അനുഷ്ഠിക്കുകയാണോ എന്നു തോന്നുമാറു് ബ്രാഹ്മണർ സാധുസംഘങ്ങളുമൊന്നിച്ചു നടക്കുന്നുണ്ടു്. സാലോക്യം, സാമീപ്യം. സാരൂപ്യം, സായൂജ്യം എന്നിങ്ങനെയുള്ള നാലുതരം മോക്ഷങ്ങളും ശരീരങ്ങളെടുത്തിരിക്കുകയോ എന്നു തോന്നുമാറു് കൂടെയുള്ള നാലു സുന്ദരപുത്രന്മാരും ശോഭിച്ചു.

മരകത കനക ബരന ബര ജോരീ ദേഖി സുരൻഹ
ഭൈ പ്രീതി ന ഥോരീ
പുനി രാമഹിം ബിലോകി ഹിയ ഹരഷേ നൃപഹി
സരാഹി സുമന തിൻഹ ബരസേ

മരകത കനക=മരതകരത്നത്തിന്നും കനകത്തിന്നും സമാനമായ, ബര ബരന ജോരീ ദേഖി=വിശിഷ്ടവർണ്ണങ്ങളോടുകൂടിയ ജോഡികളെ കണ്ടിട്ടു്, സുരൻഹ പ്രീതി ന ഥോരീ ഭൈ=ദേവന്മാൎക്കു കുറച്ചൊന്നുമല്ല പ്രീതി ഉണ്ടായതു്, പുനി=പിന്നീടു്, രാമഹി ബിലോകി=രാമനെ വീക്ഷിച്ചു്, ഹിയ ഹരഷേ=മനസ്സു പ്രസന്നമായി, തിൻഹ നൃപഹി സരാഹി=അവർ രാജാവിനെ ശ്ലാഘിച്ചു്, സുമന ബരഷേ=പുഷ്പവൃഷ്ടിചെയ്തു.

മരതകരത്നത്തിന്നുള്ള വിശിഷ്ടവർണ്ണത്തോടുകൂടിയവരാണു് രാമനും ഭരതനും. അതൊരു ജോഡി. കനകവർണ്ണത്തോടുകൂടിയവരാണു് ലക്ഷ്മണനും ശത്രുഘ്നനും. അങ്ങനെ ഒരു ജോഡി. ഈ രണ്ടു ജോഡികളേയും കണ്ടിട്ടു ദേവന്മാൎക്കുണ്ടായ പ്രീതി അല്പമൊന്നുമായിരുന്നില്ല. രാമനെ കണ്ടു് അവർ അത്യധികം സന്തുഷ്ടി പ്രദൎശിപ്പിച്ചു. അവർ രാജാവിൻെറ മഹാഭാഗ്യത്തെ പ്രശംസിക്കുകയും പുഷ്പങ്ങൾ വൎഷിക്കുകയും ചെയ്തു.

ദോ: രാമ രൂപു നഖ സിഖ സുഭഗ ബാരഹിം
ബാര നിഹാരി
പുലക ഗാത ലോചന് സജല ഉമാ സമേത
പുരാരീ

രാമ നഖ സിഖ സുഭഗരൂപ=ശ്രീരാമന്റെ നഖശിഖാന്തമുള്ള സുന്ദരരൂപത്തെ, നിഹാരി=സന്ദർശിച്ച്, ഉമാസമേത പുരാരി=ഉമാസമേതനായ ശിവൻ, പുലക ഗാത=പുളകിതഗാത്രനും, സജല ലോചന=സജല നേത്രനുമായിഭവിച്ചു.

കാൽനഖം മുതൽ ശിരസ്സുവരെയുള്ള അംഗപ്രത്യംഗങ്ങളിൽ സമുജ്ജ്വലിക്കുന്ന ശ്രീരാമലാവണ്യം കണ്ട് ഉമയുടേയും മഹാദേവന്റേയും ശരീരങ്ങൾ കോരിത്തരിച്ചു. അവരുടെ നേത്രങ്ങൾ ബാഷ്പാകുലങ്ങളുമായി.

ചൗ: കേകി കണ്ഠ ദുതി സ്യാമല അംഗാ തഡിത
ബിനിന്ദക ബസന സുരംഗാ
ബ്യാഹ ബിഭൂഷന ബിബിധ ബനാഏ
മംഗലമയ സബ ഭാംതി സുഹാഏ

കേകി കണ്ഠ ദുതി=മയിലിന്റെ കഴുത്തിലെ കാന്തിയെ വെല്ലുന്ന, സ്യാമല അംഗാ=ശ്യാമളശരീരം, തഡിത ബിനിന്ദക=വിദ്യുത്തിനെ നിന്ദിക്കുന്ന, ബസന=ഉടയാട, ബിബിധ ബ്യാഹ ഭൂഷന=പലതരത്തിലുള്ള വിവാഹാഭരണങ്ങൾ എന്നിവ, ബനാഏ=രാമൻ ചാർത്തി, മംഗലമയ സബ ഭാംതി=ആ മംഗളമയൻ എല്ലാവിധത്തിലും, സുഹാഏ=ശോഭിച്ചു

മയിലിന്റെ കണ്ഠത്തിനു സ്വാഭാവികമായ കാന്തിവൈശിഷ്ട്യത്തെ ജയിക്കുന്ന ദീപ്തിയോടുകൂടിയതത്രേ ശ്രീരാമന്റെ ശ്യാമളശരീരം. അദ്ദേഹം ചാർത്തിയിട്ടുള്ള ഉടയാടയാകട്ടേ മിന്നൽപിണരിനെ നിന്ദിക്കുന്നതുമാണ്. വരോചിതങ്ങളായ പലതരം ആഭരണങ്ങളാണദ്ദേഹം അണിഞ്ഞിരിക്കുന്നത്. അങ്ങനെ ആ മംഗളമയനായ രാമൻ നാനാപ്രകാരേണ ശോഭിച്ചു.

സരദ ബിമല ബിധു ബദന സുഹാവന നയന
നവല രാജീവ ലജാവന
സകല അലൗകിക സുന്ദരതാഈ കഹി ന ജാഇ
മനഹീ മന ഭാഈ

സരദബിമല ബിധു സുഹാവന ബദന=ശരൽകാലത്തെ നിമ്മല ചന്ദ്രനെപ്പോലുള്ള സുന്ദരമായ മുഖവും, നവല രാജീവ ലജാവന= പുതുതായി വിടൎന്ന താമരയെ ലജ്ജിപ്പിക്കുന്ന, നയന=നയനങ്ങളും എന്നുവേണ്ട, അലൗകിക സകല=അഭൗമങ്ങളായ എല്ലാ, സുന്ദരതാഈ=സൗന്ദൎയ്യവും, മനഹീ മനഭാഈ മനസ്സിനെ കവരുന്നു എന്നു പറയാമെന്നല്ലാതെ അതു, കഹി ന ജാഇ=വൎണ്ണിക്കുക സാധ്യമല്ല.

കാറും കറുപ്പും നിശ്ശേഷം അകന്ന ശരൽകാലത്തെ നിമ്മല ചന്ദ്രനെപ്പോലെ കാണികൾക്കാഹ്ലാദമുണ്ടാക്കുന്നതാണദ്ദേഹത്തിന്റെ സുന്ദരമുഖം. അതുപോലെതന്നെ നവവികസിതങ്ങളായ കമലങ്ങൾക്കു ലജ്ജയുണ്ടാക്കുന്നവയാണദ്ദേഹത്തിന്റെ നീണ്ടു ഇടംപെട്ടകണ്ണുകൾ. പൊതുവേ പറഞ്ഞാൽ അദ്ദേഹത്തിന്റെ സൗന്ദൎയ്യം തികച്ചും സ്വൎഗ്ഗീയവും അവൎണ്ണ്യവുമാണ്. മനസ്സുകൊണ്ടാസ്വദിക്കാമെന്നല്ലാതെ വിവരിച്ചു പറയാൻ സാധ്യമല്ല അതു്.

ബന്ധു മനോഹര സോഹഹിം സംഗാ ജാത
നചാവത ചപല തുരംഗാ
രാജകുംഅര ബരബാജി ദേഖാവഹിം ബംസ
പ്രസംസക ബിരദ സുനാവഹി

സംഗ മനോഹര=രാമനുമൊന്നിച്ചു മനോഹരന്മാരും, ചപല തുരംഗാ=ഗതിവേഗമുള്ള അശ്വങ്ങളെക്കൊണ്ടു, നചാവത ജാത=നൃത്തം ചെയ്യിച്ചു ഗമിക്കുന്നവരുമായ, ബന്ധു സോഹഹിം=ഭ്രാതാക്കളും ശോഭിച്ചിരുന്നു, രാജകുംഅര=അനുയാനംചെയ്യുന്ന ഇതരരാജകുമാരന്മാർ, ബരബാജിദേഖാവഹിം=ശ്രേഷ്ഠാശ്വങ്ങളിലിരിക്കുന്നതായി കാണപ്പെട്ടു, ബംസ പ്രസംസക=സ്തുതിപാഠകന്മാർ, ബിരദ സുനാവഹിം=അപദാനവൎണ്ണനം ചെയ്തു അവരെ കേൾപ്പിക്കുകയും ചെയ്തിരുന്നു.

ഗതിവേഗമുള്ള അശ്വങ്ങളെക്കൊണ്ടു് നൃത്തം ചെയ്യിച്ചു യാത്രചെയ്യുന്ന ഭ്രാതാക്കളുമുണ്ടു് രാമൻെറകൂടെ. അനുയാനം ചെയ്യുന്ന ഇതരരാജകുമാരന്മാർ ശ്രേഷ്ഠാശ്വങ്ങളിൽ ആരൂഢന്മാരായിരിക്കുന്നു. സ്തുതിപാഠകന്മാരാകട്ടേ വംശാപദാനങ്ങൾ വർണ്ണിച്ചു കേൾപ്പിക്കുകയും ചെയ്യുന്നുണ്ടു്.

ജേഹി തുരംഗ പര രാമു ബിരാജേ ഗതി ബിലോകി
ഖഗനായകു ലാജേ
കഹി ന ജാഇ സബ ഭാംതി സുഹാവാ ബാജി
ബേഷു ജനു കാമ ബനാവാ

ജേഹി തുരംഗ പര=ഏതൊരശ്വത്തിൽ, രാമു ബിരാജേ=ശ്രീരാമൻ ശോഭിക്കുന്നുവോ അതിൻെറ, ഗതി ബിലോകി=ഗമനവേഗം കണ്ടു്, ഖഗനായകു=പക്ഷിരാജാവായ ഗരുഡനും, ലാജേ=ലജ്ജിച്ചുവശായി, സബ ഭാംതിസുഹാവാ=എല്ലാവിധത്തിലും അതുസുന്ദരമാണു്, കഹി ന ജാഇ=അവർണ്ണ്യവുമാണു്, കാമ ബാജി ബേഷു=കാമദേവൻ അശ്വവേഷം, ബനാവാ ജനു=ചമഞ്ഞിരിക്കയാണോ എന്നും.

ശ്രീരാമൻ ഏതൊരശ്വത്തിലിരുന്നരുളുന്നുണ്ടോ ആ കുതിരയുടെ ഗതിവേഗം കണ്ടു ഗരുഡനുപോലും ലജ്ജതോന്നി. എല്ലാവിധത്തിലും സുന്ദരവും അവർണ്ണ്യവുമാണു് ആ തുരഗം. കാമദേവൻതന്നെ വാജിവേഷം ചമഞ്ഞുവന്നിരിക്കയാണോ എന്നു തോന്നും ആ ഹയത്തെ കണ്ടാൽ.

ഛം: ജനു ബാജിബേഷു ബനാഇ മനസിജു രാമഹിത
അതി സോഹഈ
ആപനേ ബയ ബല രൂപ ഗുന ഗതി സകല
ഭുവന ബിമോഹഹീ
ജഗമഗത ജീന ജരാവ ജോതി സുമോതി മനീ
മാനിക ലഗേ

കിങ്കിനി ലലാമ ലഗാമ ലലിത ബിലോകി
സുര നര മുനി ഠഗേ

മനസിജു=മന്മഥൻ, രാമഹിത=രാമൻെറ പ്രിയത്തിന്നുവേണ്ടി, ബാജി ബേഷു ബനാഇ=അശ്വവേഷം ചമഞ്ഞു്, അതിസോഹഈ ജനു=അത്യധികം ശോഭിച്ചുകൊണ്ടിരിക്കുന്നുവോ എന്നു തോന്നും, ആപനേ ബയ ബല=അതിൻെറ പ്രായം, ശക്തി, ഗുന ഗതി=ഗുണം, ഗമനം എന്നിവകൊണ്ടു് അതു്, സകല ഭുവന=സമസ്തലോകത്തേയും, ബിമോഹഈ=മോഹിപ്പിച്ചുകൊണ്ടിരുന്നു, സുമോതി=നന്മുത്തുകളും, മാനിക മനി ലഗേ=മാണിക്യരത്നവും പതിച്ച, ജീന ജരാവ ജോതി=ജീനിയുടെ ഉജ്ജ്വലകാന്തി, ജഗമഗന=വെട്ടിത്തിളങ്ങിയിരുന്നു, ലലാമ കിങ്കിനി=കമനീയങ്ങളായ കിങ്ങിണികളോടുകൂടിയ, ലലിത ലഗാമ=മനോജ്ഞമായ ലഗാൻ, ബിലോകി=കണ്ടിട്ടു്, സുര നര മുനി ഠഗേ=ദേവന്മാരും മത്ത്യരും, മുനിമാരും സ്തബ്ധരായിനിന്നു.

ശ്രീരാമനു സന്തോഷമുണ്ടാകാൻവേണ്ടി കാമദേവൻ അശ്വവേഷം ചമഞ്ഞു് അത്യധികം ശോഭിച്ചുകൊണ്ടിരിക്കുകയാണോ എന്നു തോന്നും. ആ അശ്വത്തിൻെറ പ്രായവും കരുത്തും, ഗുണങ്ങളും ഗതിവേഗവും സമസ്തലോകത്തേയും മുഗ്ദ്ധരാക്കി. നന്മുത്തുകളും മാണിക്യരത്നവും പതിച്ച ജീനിയുടെ സമുജ്ജ്വലകാന്തി എങ്ങും പരന്നിരുന്നു. കമനീയങ്ങളായ കിങ്ങിണികളോടുകൂടിയ ലഗാൻ (കടിഞ്ഞാൺ) കണ്ടു് ദേവന്മാരും നരന്മാരും മുനിമാരും സ്തബ്ധരായിപ്പോയി.

ദോ: പ്രഭുമനസഹിം ലയലീന മനു ചലത ബാജി
ഛബി പാവ
ഭൂഷിത ഉഡുഗന തഡിത ഘന ജനു ബര
ബരഹി ന ചാവ

പ്രഭുമനസഹിം=ശ്രീരാമൻെറ മനസ്സുമായി, മനു ലയ ലീന=തൻെറ മനസ്സിനെ ലയിപ്പിച്ചു്, ബാജി ചലത=കുതിര സഞ്ച

രിക്കുമ്പോരം, ഉഡുഗന തഡിത=നക്ഷത്രഗണത്താലും മിന്നൽ പി ണരിനാലും, ഭൂഷിത ഘന=അലംകൃതമായ മേഘം, ബര ബരഹി ന ചാവ ജനു=ശ്രേഷ്ഠമയൂരങ്ങളെ നൃത്തം ചെയ്യിക്കുകയാണോ എന്നുതോറ, ഛബി പാംവ=ശോഭ പ്രാപിച്ചു

ശ്രീരാമൻെറ പ്രേരണയ്ക്കു നിശ്ശേഷം കീഴടങ്ങി സഞ്ചരി ക്കുന്ന കുതിര, നക്ഷത്രഗണത്താലും മിന്നൽപിണരിനാലും അലം കൃതമായ മേഘം, ശ്രേഷ്ഠമയൂരങ്ങളെക്കൊണ്ട് നൃത്തം ചെയ്യിക്ക യോ എന്നുതോറ ശോഭിച്ചിരുന്നു.

ചൗ: ജേഹി ബര ബാജി രാമ അസവാരാ തേഹി
സാരദഹു ന ബരനൈ പാരാ
സങ്കരു രാമരൂപ അനുരാഗേ നയന പഞ്ചദസ
അതിപ്രിയ ലാഗേ

ജേഹി ബരബാജി=ഏതൊരു ശ്രേഷ്ഠാശ്വത്തിലേറി, രാമ അസ വാരാ=ശ്രീരാമൻ സവാരിചെയ്തിരുന്നുവോ, തേഹി ബരനൈ= ആ കുതിരയെ വർണ്ണിച്ചു, പാരാ സാരദഹു ന=മറുകരയെത്താൻ സരസ്വതീദേവിക്കും ശക്യമല്ല, രാമരൂപ അനുരാഗേ=ശ്രീരാമ ൻെറ സൗന്ദര്യത്തിൽ മുഗ്ദ്ധനായി, സങ്കരു=ശിവൻ, പഞ്ചദസ നയന=തൻെറ പതിനഞ്ചു കണ്ണുകളോട്ടം അദ്ദേഹത്തിനു, അതി പ്രിയ ലാഗേ=ഏററവും പ്രിയംതോന്നി.

ഏതൊരു വിശിഷ്ടാശ്വത്തിലേറി ശ്രീരാമൻ സവാരിചെയ്തു വോ, ആ തുരഗത്തെ വർണ്ണിച്ച് ഒരററമെത്താൻ വാണീദേവിക്കു പോലും കഴിവില്ല. ശിവനും രാമസൗന്ദര്യത്തിൽ മുഗ്ദ്ധനായി ഭവിച്ചു. ആ സൗന്ദര്യം കാണാൻ തനിക്കു, കുറഞ്ഞതു പതിന ഞ്ചെങ്കിലും നേത്രങ്ങരം ഉണ്ടല്ലോ എന്നൊരു സമാശ്വാസം അദ്ദേ ഹത്തിനുണ്ടായി. അതോടുകൂടി ആ നേത്രങ്ങളോട് അതേവരെ യുണ്ടാകാത്ത ഒരു മമതയും ഉണ്ടായി. (ശിവനു അഞ്ചുമുഖം. ഓരോ മുഖത്തിനും 3 നേത്രം. അങ്ങനെ പതിനഞ്ചുകണ്ണ്)

ഹരിഹിത സഹിത രാമ ജബ ജോഹേ രമാ
സമേത രമാപതി മോഹേ

നിരഖി രാമഛബി ബിധി ഹരഷാനേ ആഠൈ
നൈന ജാനി പഛിതാനേ

ജബ ഹിത=എപ്പോഠം പ്രേമപൂർവ്വം, ഹരി സഹിത രാമു=വിശിഷ്ടാശ്വത്തോട്ടകൂടിയ രാമനെ, ജോഹേ=വീക്ഷിച്ചവോ അപ്പോഠം, രമാസമേത രമാപതി=ലക്ഷ്മീസമേതനായ ലക്ഷ്മീകാന്തൻ, മോഹേ=മുശ്ധനായിഭവിച്ച, രാമഛബി നിരഖി=രാമൻെറ കാന്തി ദർശിച്ച്, ബിധി ഹരഷാനേ=ബ്രഹ്മദേവൻ പ്രസന്നനായി, ആഠൈ നൈന ജാനി=തനിക്കു കണ്ണുകഠം എട്ടല്ലേയുള്ള എന്നു ഗ്രഹിച്ച്, പഛിതാനേ=അദ്ദേഹം പശ്ചാത്തപിക്കുകയും ചെയ്തു.

ശ്രേഷ്ഠതുരഗത്തോടുകൂടിയ ശ്രീരാമനെ കണ്ടപ്പോഠം ലക്ഷ്മീസമേതനായമഹാവിഷ്ണു മുശ്ധനായിഭവിച്ചു. തനിക്കുകണ്ണുകഠം എട്ടല്ലേലഭിച്ചിട്ടുള്ളു എന്നുള്ള പശ്ചാത്താപത്തോടുകൂടി ബ്രഹ്മദേവൻ, രാമൻെറ കാന്തി നിരീക്ഷിച്ചു പ്രഹൃഷ്ടനായിത്തീൎന്നു. (ആയിരം കണ്ണുകളുണ്ടായാലും പോരാ രാമൻെറ അഭൗമസൗന്ദര്യം നുകരുന്നതിന്നു്. ആ സ്ഥിതിക്കു് തനിക്കുള്ള വെറും എട്ടു കണ്ണുകളെക്കുറിച്ചു ബ്രഹ്മദേവനു പശ്ചാത്താപം ഉണ്ടാകുന്നതിൽ അസ്വാഭാവികതയെന്തുണ്ടു്?)

സുരസേനപ ഉര ബഹുത ഉഛാഹൂ ബിധി തേം
ഡേബഢ സുലോചന ലാഹൂ
രാമഹിം ചിതവ സുരേസ സുജാനാ ഗൗതമസ്രാപു
പരമഹിത മാനാ

സുരസേനപ ഉര=സുരസൈന്യാധിപനായ സുബ്രഹ്മണ്യൻെറ മനസ്സിൽ, ബഹുത ഉഛാഹൂ=വലുതായ ആനന്ദമുണ്ടായി, തനിക്കു, ബിധി തേം ഡേബഢ=ബ്രഹ്മദേവനിൽനിന്നു ചന്ത്രണ്ടു്, സുലോചന ലാഹൂ=വിശിഷ്ടനേത്രങ്ങഠം ലഭിച്ചതിനാൽ, സുജാനാ സുരേസ=ചതുരനായ ഇന്ദ്രൻ, രാമഹിം ചിതവ=രാമനെ (ആയിരംകണ്ണുകളാൽ) വീക്ഷിച്ചു്, ഗൗതമസ്രാപു=ഗൗതമശാപം, പരമഹിതമാനാ=വലിയൊരനുഗ്രഹമായി കരുതി.

ദേവസേനാനിയായ കാർത്തികേയൻ, തനിക്കു രാമനെ കണ്ടാനന്ദിക്കാൻ വിധി, പന്ത്രണ്ടു കണ്ണുകളെങ്കിലും നല്കിയല്ലോ എന്നോർത്ത് അത്യാനന്ദം അനുഭവിച്ചു. ചതുരനായ ഇന്ദ്രൻ രാമനെ ആയിരം കണ്ണുകളാൽ നോക്കി. തനിക്കിത്രവളരെ നേത്രങ്ങൾ ലഭിക്കാനിടയായ ഗൗതമശാപം, ഒരു ശാപമായിട്ടല്ല, ഒരനുഗ്രഹമായിട്ടാണ് അപ്പോൾ സഹസ്രാക്ഷനു തോന്നിയത്.

ദേവ സകല സുരപതിഹിം സിഹാഹീം ആജ്ഞ
പുരന്ദര സമ കോഉ നാഹീം
മുദിത ദേവഗന രാമഹിം ദേഖീ നൃപസമാജ ദ്വഹും
ഹരഷ ബിസേഖീ

ആജ്ഞ പുരന്ദര സമ=ഇന്നു ഇന്ദ്രസമനായി, കോഉ നാഹീം=ആരും തന്നെയില്ല എന്നു, സകല ദേവ=സകല ദേവന്മാരും, സുരപതിഹിം സിഹാഹീം=ഇന്ദ്രനെ പ്രശംസിച്ചുകൊണ്ടിരുന്നു, ദേവഗന=ദേവസമൂഹം, രാമഹിം ദേഖി=ശ്രീരാമനെ ദർശിച്ച്, മുദിത=സന്തുഷ്ടരായി, ദ്വഹും നൃപ സമാജ=രണ്ടു രാജസംഘങ്ങളും, ബിസേഖീ ഹരഷ=വിശേഷിച്ചും പ്രസന്നാവസ്ഥ പ്രാപിച്ചു.

രാമദേവൻെറ അനുപമമായ സൗന്ദര്യം കണ്ണുകൾകൊണ്ടു കണ്ടാനന്ദിക്കുന്നതിൽ ആയിരം കണ്ണുള്ള ഇന്ദ്രനേക്കാൾ കൂടുതലായി ഒരാൾക്കും ഭാഗ്യം സിദ്ധിച്ചിട്ടില്ല. ഈ വസ്തുത മുൻനിരത്തി ദേവന്മാരെല്ലാം ഇന്ദ്രൻ അനുപമനെന്നു ശ്ലാഘിച്ചു അവരും രാമനെ വീക്ഷിച്ചു സന്തുഷ്ടരായി. ദശരഥൻെറ പരിവാരങ്ങൾക്കും ജനകൻെറ പരിവാരങ്ങൾക്കും അത്യാനന്ദവും ഉണ്ടായി.

ഛം: അതിഹരഷ രാജ സമാജ്ഞ ദ്വഹും ദിസി ദുന്ദുഭീ
ബാജഹിം ഘനീ
ബരസഹിം സുമന സുര ഹരഷി കഹി ജയ
ജയതി ജയ രഘുകുലമനീ
ഏഹി ഭാംതി ജാനി ബരാത ആവത ബാജനേ
ബഹു ബാജഹിം

രാനീ സുആസിനി ബോലി പരിഛന ഹേതു
മംഗല സാജഹിം

ദുഹും രാജ സമാജു=രണ്ടു രാജസമാജവും, അതിഹരഷ=ഏററവും സന്തോഷിച്ച, ദുന്ദുഭീ ബാജഹിം ദിസിഘനീ=ദിക്കുകളിൽ ദുന്ദുഭീനാദം മാറെറാലിക്കൊണ്ടു, ജയ ജയതി ജയ രഘുകുലമനീ=രഘുകുലരത്നമായ രാമൻ ജയിക്കട്ടെ, ജയിക്കട്ടെ, ജയിക്കട്ടെ എന്നിങ്ങനെ, കഹി ഹരഷി സുര=പറഞ്ഞു സന്തുഷ്ടരായി ദേവന്മാർ, സുമന ബരസഹിം=പുഷ്പങ്ങൾ വഷിച്ചുകൊണ്ടിരുന്നു, ഏഹി ഭാംതി=ഇപ്രകാരം, ബരാത ആവത ജാനി=വരപക്ഷക്കാർ വരുന്നതറിഞ്ഞു്, ബഹു ബാജനേ ബാജഹിം=വളരെ വാദ്യങ്ങൾ മുഴക്കിക്കൊണ്ടിരുന്നു, രാനീ സുഹാസിനീ ബോലി=റാണിമാർ സുന്ദരിമാരെ വിളിച്ച്, പരിഛന ഹേതു=വരപക്ഷക്കാരെ സ്വീകരിക്കുന്നതിനുള്ള, മംഗല സാജഹിം=മംഗളദ്രവ്യങ്ങൾ തയാറാക്കിച്ചു.

ദശരഥരാജാവിൻെറ സംഘത്തിനും ജനകരാജാവിൻെറ സംഘത്തിനും ഒരുപോലെ അത്യാനന്ദമുണ്ടായി. ദിക്കുകളിൽ ദുന്ദുഭിനാദം മാറെറാലിക്കൊണ്ടു. രഘുകുലരത്നമായ രാമൻ ജയിക്കട്ടെ എന്നിങ്ങനെ തുടരെത്തുടരെ ജയാശംസ ചെയ്തുകൊണ്ടു് ദേവന്മാർ പ്രസന്നരായി പൂമഴ ചൊരിഞ്ഞു. വരപക്ഷക്കാർ വരുന്നുണ്ടെന്നറിഞ്ഞപ്പോൾ പലവിധ വാദ്യങ്ങളും മുഴക്കാൻ തുടങ്ങി. റാണിമാർ സുന്ദരിമാരായ സ്ത്രീകളെ വിളിച്ചു വരപക്ഷക്കാരെ സ്വീകരിക്കാൻ മംഗളപദാത്ഥങ്ങൾ ഒരുക്കിച്ചു.

ദോ: സജി ആരതി അനേക ബിധി മംഗല സകല
സവാംരി
ചലിം മുദിത പരിഛന കരന ഗജഗാമിനി
ബര നാരി

അനേക ബിധി=അനേകവിധത്തിലുള്ള, ആരതി സജി=ആരതി തയാറാക്കി, സകല മംഗല=എല്ലാ മംഗളദ്രവ്യങ്ങളും, സവാംരി=

ഒരുക്കി, ഗജ ഗാമിനി=ഗജഗാമിനിമാരായ, ബരനാരി മുദിത= സുന്ദരാംഗിമാർ സന്തുഷ്ടരായി, പരിഛനകരന=സ്വീകരണാത്ഥം ചലീം=പുറപ്പെട്ടു.

അനേകവിധത്തിലുള്ള ആരതി തയാറാക്കി സൎവ്വമംഗളദ്രവ്യ ങ്ങളും സംഭരിച്ചു ഗജഗാമിനിമാരായ സുന്ദരാംഗിമാർ സ്വീകര ണാത്ഥം പുറപ്പെട്ടു. [സ്വീകരണത്തിനു ചില ചടങ്ങുകളൊക്കെ യുണ്ട്. വരപക്ഷക്കാർ വധുവിൻെറ ഗൃഹത്തിലേക്കുള്ള പ്രവേശ നദ്വാരത്തിലെത്തുമ്പോൾ വധുവിൻെറ പക്ഷത്തിലുള്ള സ്ത്രീകൾ ചെന്നു് വരനെ ദീപാൎച്ചന ചെയ്യും, ധൂപമേല്പിച്ചും മററും സ്വീ കരിക്കുന്ന ചടങ്ങാണ് സ്വീകരണത്തിലുള്ളതു് ]

ചൗ: ബിധു ബദനീ സബ സബ മൃഗലോചനി സബ
നിജ തന ഛബി രതി മദമോചനി
പഹിരേ ബരന ബരന ബര ചീരാ സകല
ബിഭൂഷന സജേ സരീരാ

സബ ബിധു ബദനീ=എല്ലാവരും മതിമുഖിമാർ, സബ മൃഗലോ ചനി=എല്ലാവരും ഹരിണാക്ഷിമാർ, സബ നിജ നിജ=എല്ലാ വരും അവരവരുടെ, തന ഛബി=ശരീരദീപ്തികൊണ്ടു, രതി മദ മോചനി=രതിയുടെ മദത്തെ നശിപ്പിക്കുന്നവർ, ബരന ബരന= വിവിധ വൎണ്ണങ്ങളിലുള്ള, ബര ചീരാ പഹിരേ=ശ്രേഷ്ഠവസ്ത്രങ്ങൾ ചാൎത്തി, സരീരാ=ശരീരങ്ങളിൽ, സകല ബിഭൂഷന സജേ=സമ സ്താഭരണങ്ങളും അണിഞ്ഞു്.

സകല സുമംഗല അംഗ ബനാഏ കരഹിം ഗാന
കലകണ്ഠ ലജാഏ
കങ്കന കിങ്കിനി നൂപുര ബാജഹിം ചാല ബിലോകി
കാമ ഗജ ലാജഹിം

സകല അംഗ=സമസ്താംഗങ്ങളേയും, സുമംഗല ബനാഏ=സുമംഗ ളങ്ങളാക്കി, കലകണ്ഠ ലജാഏ=കുയിലുകളെ ലജ്ജിപ്പിക്കുന്ന,

ഗാന കഹിം=ഗാനങ്ങൾ പാടി, കങ്കന കിങ്കിനി=കങ്കണങ്ങളും കിങ്ങിണികളും, നൂപുര ബാജഹിം=കാൽച്ചിലമ്പുകളും ശബ്ദിച്ചു കൊണ്ടിരുന്നു, ചാല ബിലോകി=അവരുടെ ഗമനം കണ്ടിട്ട്, കാമ ഗജ=കാമനാകുന്ന ഗജം, ലാജഹിം=ലജ്ജിച്ചിരുന്നു.

അവരെല്ലാം മതിമുഖിമാരും ഹരിണാക്ഷിമാരും രതിമദം പോക്കുന്നവരും അമൂല്യവസ്ത്രങ്ങൾ ചാർത്തി സർവ്വാവയവങ്ങളിലും ആഭരണം അണിഞ്ഞു, സമസ്താവയവങ്ങളും മഞ്ജുളമംഗളങ്ങളാക്കി കുയിലുകളെ ലജ്ജിപ്പിക്കുന്ന ഗാനങ്ങൾ ആലപിക്കുന്നവരുമാണ്. അവരുടെ കങ്കണങ്ങളും കിങ്ങിണികളും കാൽച്ചിലമ്പുകളും ശബ്ദിച്ചുകൊണ്ടിരുന്നു. അവരുടെ വരവുകണ്ട് കാമനാകുന്ന ഗജം ലജ്ജപ്രദർശിപ്പിച്ചു.

ബാജഹിം ബാജന ബിബിധ പ്രകാരാ നഭ അരു
നഗര സുമംഗല ചാരാ
സചീ സാരദാ രമാ ഭവാനീ ജേ സുരതിയ സുചി
സഹജ സയാനീ

നഭ അരു നാഗര=ആകാശത്തിലും നഗരത്തിലും, ബിബിധ പ്രകാരാ=പലതരത്തിലുള്ള, ബാജന ബാജഹിം=വാദ്യങ്ങൾ മുഴങ്ങിക്കൊണ്ടിരുന്നു, സുമംഗല ചാരാ=മംഗളാചരണം നടത്തുകയും ചെയ്തിരുന്നു, സചീ സാരദാ രമാ=ഇന്ദ്രാണിയും, സരസ്വതിയും, ലക്ഷ്മിയും, ഭവാനീ=പാർവ്വതിയും—, ജേ സുരതിയ സഹജ സയാനേ സുചി=ഇവരെല്ലാംതന്നെ സ്വാഭാവികമായി ചതുരമാരും പവിത്രമാരുമായ ദേവാംഗനമാരാണല്ലോ—.

കപട നാരി ബര ബേഷ ബനാഈ മിലീം സകല
രനിവാസഹിം ജാഈ
കരഹിം ഗാന കല മംഗല ബാനീ ഹരഷ
ബിബസ സബ കാഹു ന ജാനീ

കപട നാരി ബര ബേഷ ബനാഈ=കപടസുന്ദരസ്ത്രീവേഷം ചമഞ്ഞു്, രനിവാസഹിം ജാഈ മിലീം=അന്തഃപുരത്തിൽചെന്നു

അവരുമായി മേളിച്ച്, കലമംഗല ബാനീ=മനോഹരമംഗളപദങ്ങളുംകൊള്ളുന്ന, ഗാന കരഹിം=പാട്ടുകൾ പാടിക്കൊണ്ടിരുന്നു, സബ ഹരഷ ബിബസ=എല്ലാവരും സന്തോഷവിവശരായിരുന്നതിനാൽ, കാഹു ന ജാനീ=(ഈ ദേവാംഗനമാരെ) ആ അന്തഃപുരത്തിലുള്ളവരാരും തിരിച്ചറിഞ്ഞില്ല.

ആകാശത്തിലും നഗരത്തിലും പലതരത്തിലുള്ള വാദ്യഘോഷങ്ങളുണ്ടായി. മംഗളാചരണവും നടന്നു. പ്രകൃത്യാതന്നെ ചതുരമാരും പവിത്രമാരും ദേവാംഗനമാരുമായ ഇന്ദ്രാണിയും, സരസ്വതിയും, ലക്ഷ്മിയും, പാർവ്വതിയും കപടസുന്ദരസ്ത്രീവേഷം ചമഞ്ഞ് കൊട്ടാരത്തിലെ അന്തഃപുരത്തിൽ പ്രവേശിക്കുകയും മററ സ്ത്രീകളുമായി മേളിച്ച് കളമംഗളഗാനങ്ങൾ പാടുകയും ചെയ്തു. അന്തഃപുരം മുഴുവൻ സന്തോഷനിമഗ്നമായിരുന്നതുകൊണ്ടു കപടസുന്ദരസ്ത്രീകളെ തിരിച്ചറിയാൻ ആക്കും കഴിഞ്ഞില്ല

ഛം: കോ ജാനി കേഹി ആനന്ദബസ സബ ബ്രഹ്മ
ബര പരിഛന ചലീം
കലഗാന മധുര നിസാന ബരഷഹിം സുമന
സുര സോഭാ ഭലീം
ആനന്ദ കന്ദ ബിലോകി ദൂലഹ സകല ഹിയ
ഹരഷിത ഭഈം
അംഭോജ അംബക അംബു ഉമഗി സുഅംഗ
പുലകാവലി ഛഈം

ആനന്ദ ബസ=ആനന്ദവശരായ, കോ കേഹി=ആർ ആരെ, ജാനി=തിരിച്ചറിയാൻ!, സബ ബ്രഹ്മ ബര=എല്ലാവരും ബ്രഹ്മരൂപമായ മണവാളനെ, പരിഛന ചലീം=സ്വീകരിക്കാൻ നടന്നു, കലഗാന=മനോഹര ഗാനങ്ങൾ; മധുര നിസാന=മധുരവാദ്യഘോഷങ്ങൾ; സുര സുമന ബരഷഹിം=ദേവന്മാർ പുഷ്പവർഷം ചെയ്തുകൊണ്ടിരുന്നു, ഭലീം സോഭാ=വർദ്ധിച്ച ശോഭ, ആനന്ദ കന്ദ ദൂലഹ=ആനന്ദകന്ദമായ വരനെ, ബിലോകി സകല ഹിയ=

കണ്ടിട്ട് സമസ്തഹൃദയങ്ങളും, ററരഷിത ഭഈം=സന്തുഷ്ടങ്ങളായി ഭവിച്ചു, അംഭോജ അംബക=അവരുടെ കമലനയനങ്ങളിൽ നിന്നു, അംബു ഉമഗി=ജലം ഒഴുകി, സുഅംഗ=സുന്ദരാംഗങ്ങളിൽ, പുലകാവലി ഛഈം=പുളകാവലി പരന്നു.

പരമാനന്ദമഗ്നരായിക്കഴിഞ്ഞാൽപ്പിന്നെ, ആർ ആരെ തിരിച്ചറിയും? എല്ലാവരും നടന്നു സാക്ഷാൽ പരബ്രഹ്മംതന്നെ രൂപമെടുത്ത രാമമണവാളനെ എതിരേററു സ്വീകരിക്കുവാൻ. എങ്ങും മനോജ്ഞഗാനങ്ങൾ; എവിടെയും കണ്ണാനന്ദകരങ്ങളായ വാദ്യഘോഷങ്ങൾ. അന്തരീക്ഷത്തിൽനിന്നു ഇടവിടാതെ പൂമഴ പെയ്യുന്നു. എങ്ങും മനോഹര ദീപ്തി. ആനന്ദകന്ദമായ മണവാളനെ കണ്ടു എല്ലാവരുടേയും ഹൃദയം ആനന്ദനൃത്തം ചെയ്തു. നതാംഗിമാരുടെ കമലവിലോചനങ്ങളിൽനിന്നു സന്തോഷാശ്രു പ്രവഹിച്ചു. അവരുടെ പൂമെയ്യുകൾ പുളകാഞ്ചിതങ്ങളായി.

ദോ: ജോ സുഖ ഭാ സിയ മാതുമന ദേഖി രാമ ബര
ബേഷ
സോ ന സകഹിം കഹി കലപ സത സഹസ
സാരദാ സേഷ

രാമ ബര ബേഷ ദേഖി=ശ്രീരാമൻെറ വരവേഷം കണ്ടിട്ട്, സിയ മാതുമന=സീതാമാതാവിൻെറ മനസ്സിൽ, ജോ സുഖ ഭാസോ=യാതൊരു സുഖമുണ്ടായോ ആ സുഖം, സഹസ സാരദാ സേഷ=ആയിരം സരസ്വതിമാരെക്കൊണ്ടും, ആയിരം ആദിശേഷന്മാരെക്കൊണ്ടും, കലപസത കഹി=കല്പശതകാലം ശ്രമിച്ചാലും വർണ്ണിക്കാൻ, ന സകഹിം=ശക്യമാകയില്ല.

ശ്രീരാമൻെറ വരവേഷം കണ്ടിട്ട് സീതയുടെ മാതാവിൻെറ മനസ്സിൽ എന്തൊരു സുഖമാണോ ഉണ്ടായതു്, ആ സുഖം ആയിരം സരസ്വതിമാരെക്കൊണ്ടും ആയിരം ആദിശേഷന്മാരെക്കൊണ്ടും ശതകല്പകാലം ശ്രമിച്ചാലും വർണ്ണിച്ചവസാനിപ്പിക്കാൻ കഴിവുണ്ടാകുകയില്ല.

ചൗ: നയന നീര ഹഠി മംഗല ജാനീ പരിഛന
കരഹിം മുദിത മനരാനീ
ബേദ ബിഹിത അരു കുല ആചാരൂ കീൻഹ
ഭലീ ബിധി സബ ബ്യവഹാരൂ

മംഗല ജാനീ=മംഗളവേളയെന്നറിഞ്ഞു, നയനനീര ഹഠി=ബാഷ്പം നിയന്ത്രിച്ച്, മുദിതമന രാനീ=സന്തുഷ്ടഹൃദയമാരായ റാണിമാർ, പരിഛന കരഹിം=സ്വീകരണകർമ്മം അനുഷ്ഠിച്ചിരുന്നു, ബേദ ബിഹിത അരു=വേദവിധിയനുസരിച്ചും, കുല ആചാരു=കുലാചാരപ്രകാരവും, സബ ബ്യവഹാരൂ=എല്ലാ ചടങ്ങുകളും, ഭലീ ബിധി കീൻഹ=നല്ലപോലെ നിർവ്വഹിച്ചു.

ആനന്ദബാഷ്പമായാലും ദുഃഖജന്യമായ കണ്ണുനീരായാലും മംഗളവേളയിൽ രണ്ടും നന്നല്ലെന്നാണ് വെച്ചിട്ടുള്ളത്. അതിനാൽ റാണിമാർ ബാഷ്പം നിയന്ത്രിച്ചു. പ്രഹൃഷ്ടമാരായ അവർ സ്വീകരണച്ചടങ്ങു വേദവ്യവസ്ഥകൾക്കും വംശാചാരങ്ങൾക്കും അനുസരിച്ചു ഭംഗിയായി നിർവ്വഹിച്ചു.

പഞ്ച സബദ സുനി മംഗല ഗാനാ പട പാംവഡേ
പരഹിം ബിധി നാനാ
കരി ആരതീ അരഘ തിൻഹ ദീൻഹാ രാമ ഗവനു
മണ്ഡപ തബ കീൻഹാ

പഞ്ച സബദ=പഞ്ചവാദ്യവും (അഞ്ചു ധ്വനിയും), നാനാ മംഗല ഗാനാ സുനി=വിവിധ മംഗളഗാനങ്ങളും കേട്ട് (പരിചാരകന്മാർ), നാനാ ബിധി=പലതരത്തിലുള്ള, പാംവഡേ പട=കാല്പ്പെറവകൾ, പരഹിം=നിലത്തു വിരിച്ചിരുന്നു, തിൻഹ ആരതീ കരി=അവർ രാമനു ആരതി ചെയ്തു, അരഘ ദീൻഹാ=അർഘ്യം നൽകി, തബ രാമ=ആ അവസരത്തിൽ രാമൻ, മണ്ഡപ ഗവനു കീൻഹാ=മണ്ഡപത്തിലേക്കെഴുന്നള്ളി.

പഞ്ചവാദ്യവും (പഞ്ചധ്വനിയും) വിവിധ മംഗളഗാനങ്ങളും കേട്ടു പരിചാരകന്മാർ, വരൻെറ എഴുന്നള്ളത്തിനു നിലത്തു

കംബളങ്ങളും വിരിച്ചു. സ്ത്രീകൾ ശ്രീരാമന്നു ആരതി ചെയ്തു അർഘ്യം നല്കി. ആ അവസരത്തിൽ രാമൻ മണ്ഡപത്തിലേക്കു കടന്നുചെന്നു. [മദ്ദളം, ഇടയ്ക്ക, പാണി, കുഴൽ, കൊമ്പു് ഇവയെക്കൊണ്ടുള്ള വാദ്യമാണു് പഞ്ചവാദ്യം. പഞ്ചശബ്ദം താഴെ കാണുന്നവയുമാണു്. 1. വേദധ്വനി, 2. വന്ദിധ്വനി, 3. ജയധ്വനി, 4. ശംഖധ്വനി, 5. പടഹധ്വനി. പഞ്ചശബ്ദമെന്ന വാക്കിന്നു ചില വ്യാഖ്യാതാക്കന്മാർ ഈ രണ്ടുവിധത്തിലുള്ള അർത്ഥവും പറഞ്ഞുകാണുന്നു. രണ്ടാമത്തേതായി പറയുന്ന ഭാഗമേ കവി വിവക്ഷിച്ചിട്ടുള്ളു എന്നും ആദ്യത്തെ വിഭാഗത്തിന്നു ഉത്തരേന്ത്യയിൽ പ്രചാരമില്ലെന്നും ചിലർ പറയുന്നു. ഈ വ്യാഖ്യാതാവിതിൽ മദ്ധ്യസ്ഥൻ മാത്രമാണു്. ഏതു് സ്വീകരിച്ചാലും തരക്കേടില്ല.]

ദസരഥ സഹിത സമാജ ബിരാജേ ബിഭവ
ബിലോകി ലോകപതി ലാജേ
സമയം സമയം സുര ബരഷഹിം ഫൂലാ സാന്തി
പഢഹിം മഹിസുര അനുകൂലാ

സഹിത സമാജ=പരിവാരസമേതനായി, ദസരഥ ബിരാജേ= ദശരഥൻ ശോഭിച്ചു, ബിഭവ ബിലോകി=അദ്ദേഹത്തിൻെറ ഐശ്വര്യം കണ്ടു. ലോകപതി ലാജേ=ഇന്ദ്രനുംകൂടി ലജ്ജിച്ചു, സമയം സമയം=ഇടതടവില്ലാതെ, സുര ഫൂലാ ബരഷഹിം= ദേവന്മാർ പുഷ്പവൃഷ്ടി ചെയ്തു, മഹിസുര അനുകൂലാ=ബ്രാഹ്മണർ സന്തോഷിതമായി, സാന്തി പഢഹിം=ശാന്തിമന്ത്രം ഉരുവിട്ടു.]

പരിവാരസമേതനായി ദശരഥൻ ശോഭിച്ചു. അദ്ദേഹത്തിൻെറ ഐശ്വര്യം കണ്ടു ഇന്ദ്രനുംകൂടി ലജ്ജിച്ചു. ഇടതടവില്ലാതെ ദേവന്മാർ പുഷ്പവൃഷ്ടി ചെയ്തു. ബ്രാഹ്മണർ സന്തോഷിതം ശാന്തിമന്ത്രം ഉരുവിട്ടു. [ഇതാണു ശാന്തിമന്ത്രം:— ഓം ശന്നോ മിത്രഃ ശം വരുണഃ ശന്നോ ഭവത്വര്യമാ. ശന്ന ഇന്ദ്രോ ബൃഹസ്പതിഃ ശന്നോ വിഷ്ണുരുരുക്രമഃ നമോ ബ്രഹ്മണേ നമസ്തേ

വായോ ത്വ മേവ പ്രത്യക്ഷം ബ്രഹ്മ വദിഷ്യാമി. ഋതം വദി ഷ്യാമി. സത്യം വദിഷ്യാമി. തന്മാമവതു ത ദ്വക്താര മവതവതു മാമവതു വക്താരം. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ]

നഭ അരു നഗര കോലാഹല ഹോഇ ആപനിപര
കഛു സുനഇ ന കോഇ
ഏഹി ബിധി രാമു മണ്ഡപഹിം ആഏ അരഘു
ദേഇ ആസന ബൈഠാഏ

നഭ അരു നഗര=ആകാശത്തിലും നഗരത്തിലും, കോലാഹല ഹോഇ=കോലാഹലമുണ്ടായി, കോഇ ആപനിപര=ആർക്കും താൻ പറയുന്നതും മററുള്ളവർ പറയുന്നതും, കഛു ന സുനഇ= ഒട്ടും കേൾക്കാൻ കഴിഞ്ഞില്ല, ഏഹിബിധി രാമ=ഇപ്രകാരം രാമൻ, മണ്ഡപഹിം ആഏ=മണ്ഡപത്തിലേക്കു വന്നു, അരഘു ദേഇ=അർഘ്യം നല്കി, ആസന ബൈഠാഏ=പീഠത്തിൽ ഇരുത്തി.

ആകാശത്തിലും നഗരത്തിലും, താൻ പറയുന്നതു തനിക്കു തന്നെയും കേൾക്കാനാകാത്തത്ര കോലാഹലം ഉണ്ടായി. ഈ അവ സരത്തിൽ രാമൻ മണ്ഡപത്തിലേക്കുവന്നു. അദ്ദേഹത്തിനു അ ർഘ്യം നൽകി. ഉപചാരപൂർവ്വം രാമനെ പീഠത്തിൽ ഇരുത്തുകയും ചെയ്തു

ഛം: ബൈഠാരി ആസന ആരതീ കരി നിരഖി
ബരു സുഖു പാവഹിം
മനി ബസന ഭൂഷന ഭൂരി വാരഹിം നാരി
മംഗല ഗാവഹിം
ബ്രഹ്മാദി സുരബര ബിപ്ര ബേഷ ബനാഇ
കൗതുക ദേഖഹിം
അവലോകി രഘു കുല കമല രബി ഛബി
സുഫല ജീവന ലേഖഹിം

ബരു ആസന ബൈഠാരി=വരനെ പീഠത്തിൽ ഇരുത്തി, ആരതി കരി നിരഖി=ദീപാരാധന നടത്തികണ്ടിട്ട്, സുഖു പാവഹിം=

എല്ലാവക്കും സ്വമെന്തായി, ഭൂരി മനി ബസന=വളരെ രത്നങ്ങൾ, വസ്ത്രങ്ങൾ, ഭൂഷന ബാരഹിം=ആഭരണങ്ങൾ എന്നിവ ദാനംചെയ്ത, നാരി മംഗല ഗാവഹിം=സ്ത്രീകൾ മംഗളഗാനങ്ങൾ പാടി, ബ്ര ഹ്മാദി സുരബര=ബ്രഹ്മാദികളായ ദേവപ്രവരന്മാർ, ബിപ്ര ബേഷ ബനാഇ=ബ്രാഹ്മണവേഷം ധരിച്ചു്, കൗതുക ദേഖഹിം=കൗതുക ങ്ങൾ കണ്ടുകൊണ്ടിരുന്നു, രഘുകുല കമല രബി ഛബി=ശ്രീരാ മൻെറ ദീപ്തി, അവലോകി=കണ്ടിട്ടു്, ജീവന സുഫല=തങ്ങളുടെ ജന്മം സുഫലമെന്നു, ലഖഹിം=ഗണിക്കുകയും ചെയ്തിരുന്നു.

വരനെ പീഠത്തിലിരുത്തി ആരതി ചെയ്തു. വരനെ കണ്ടു ജനങ്ങളെല്ലാം സുഖിച്ചു. വളരെ ആടകളും ആഭരണങ്ങളും രത്ന ങ്ങളും യാചകക്കു ദാനം നല്കി. ബ്രഹ്മാദികളായ ദേവമുഖ്യന്മാർ ബ്രാഹ്മണവേഷം ധരിച്ചു അവിടത്തെ കൗതുകങ്ങൾ വീക്ഷിച്ചു കൊണ്ടിരിക്കുന്നുണ്ടു്. ശ്രീരാമൻെറ ദീപ്തി കണ്ടിട്ടു തങ്ങളുടെ ജന്മം സുഫലമായി എന്നു ദർശകന്മാർ ഗണിച്ചു.

ദോ: നാഊ ബാരി ഭാട നട രാമ നിഛാവരി പാഇ
മുദിത അസീസഹിം നാഇ സിര ഹരഷു ന
ഹൃദയം സമാഇ

നാഊ ബാരി ഭാട നട=ക്ഷൗരകന്മാർ, മസാലച്ചികൾ, സ്തുതിപാഠ കന്മാർ, നടന്മാർ ഇവരെല്ലാം, രാമ നിഛാവരി പാഇ=രാമൻെറ പാരിതോഷികങ്ങൾ വാങ്ങി, മുദിത=സന്തുഷ്ടരായി, സിര നാഇ അസീസഹിം=ശിരസ്സു കുനിച്ചു ആശിസ്സുകൾ നൽകി, ഹൃദയം= അവരുടെ മനസ്സിൽ, ഹരഷു ന സമാഇ=ആനന്ദം ഒതുങ്ങിനില്ലാ തെയായി.

ക്ഷൗരകന്മാർ, മസാലച്ചികൾ, സ്തുതിപാഠകന്മാർ, നടന്മാർ ഇവരെല്ലാം രാമനിൽനിന്നു് പാരിതോഷികങ്ങൾ കൈപ്പററി സന്തുഷ്ടരായി ശിരസ്സു കുനിച്ചു് ആശീർവ്വാദം നൽകി. അവരുടെ മനസ്സിൽ ആനന്ദം ഒതുങ്ങിനില്ലാതായി.

ചൗ: മിലേ ജനക ദസരഥ അതിപ്രീതീ കരി
ബൈദിക ലൗകിക സബ രീതീ
മിലത മഹാ ദോഉ രാജ ബിരാജേ ഉപമാ ഖോജി
ഖോജി കബി ലാജേ

ബൈദിക ലൗകിക കരി സബ രീതീ=വൈദികവും ലൗകികവും ആയ എല്ലാ രീതിയും മുൻനിറുത്തി, ദസരഥ ജനക=ദശരഥനും ജനകനും, അതിപ്രീതീ മിലേ=ഏററവും പ്രീതിയോടെ അന്യോന്യാശ്ലേഷം ചെയ്തു, മിലത ദോഉ മഹാരാജ=ആശ്ലേഷിച്ചതിനാൽ ആ രണ്ട മഹാരാജാക്കന്മാരും, ഉപമാ ഖോജി ഖോജി=ഉപമകഠം തേടിത്തേടി, കബി ലാജേ=കവികഠം ലജ്ജിതരായി ഭവിക്കുമാറ, ബിരാജേ=ശോഭിച്ചു.

വൈദികരീതികഠംക്കം ലൗകികവിധികഠംക്കം അനുസൃതമാം വണ്ണം ദശരഥനും ജനകനും ഏററവും പ്രീതരായി അന്യോന്യം ആശ്ലേഷിച്ചു. ആ ആശ്ലേഷം ഏതുപോലെയെന്നു പറയാൻ കവികഠം പല ഉപമകളും ആരായുകയുണ്ടായി. ഉചിതമായ ഉപമ ലഭിക്കാതെ ലജ്ജാവിവശരായിത്തീൎന്നു. ആവിധമൊരവസ്ഥയ്ക്കു കവികളെ വിധേയരാക്കുമാറ ആ രണ്ടു മഹാരാജാക്കന്മാരും ശോഭിച്ചു.

ലഹി ന കതഹും ഹാരി ഹിയ മാനീ ഇൻഹ സമ
ഏഇ ഉപമാ ഉര ആനീ
സാമധ ദേഖി ദേവ അനുരാഗേ സുമന ബരഷി
ജസു ഗാവന ലാഗേ

കതഹും ന ലഹീ=എങ്ങും ലഭിച്ചില്ല ഉപമ എന്നതു നിമിത്തം കവികഠം, ഹിയ ഹാരി മാനീ=മനസ്സിൽ പരാജയം സമ്മതിച്ചു. ഒടുവിൽ, ഉര ഉപമാ ആനീ=മനസ്സിൽ ഒരുപമ തോന്നി, ഇൻഹ സമ ഏഇ=ഇവൎക്കു സമം ഇവർതന്നെ, സാമധ ദേഖി=ജനകദശരഥന്മാരുടെ പ്രേമബന്ധം കണ്ടിട്ടു്, ദേവ അനുരാഗേ=ദേവന്മാർ സന്തുഷ്ടരായി, സുമന ബരഷി=പുഷ്പങ്ങഠം വൎഷിച്ചു്, ജസു ഗാവന ലാഗേ=യശസ്സു ഗാനംചെയ്യാനും തുടങ്ങി.

എവിടെയൊക്കെ തിരഞ്ഞിട്ടും ഉപമ ലഭിക്കാതെ വന്ന
പ്പോൾ കവികൾ പരാജയം സമ്മതിച്ചു. ഒടുവിൽ അവരുടെ
മനസ്സിൽ ഒരുപമ തോന്നി. അതിപ്രകാരമായിരുന്നു. ദശരഥ
ജനകന്മാക്കു സമന്മാർ ജനകദശരഥന്മാർതന്നെ. ജനകദശരഥ
ന്മാരുടെ പ്രേമബന്ധം കണ്ടു ദേവന്മാർ സന്തുഷ്ടരാവുകയും പുഷ്പ
ങ്ങൾ വഷിച്ചു അവരുടെ യശസ്സു ഗാനംചെയ്യാനാരംഭിക്കുകയും
ചെയ്തു.

ജഗ ബിരംചി ഉപജാവാ ജബ തേം ദേഖേ സുനേ
ബ്യാഹ ബഹു തബതേം
സകല ഭാംതി സമ സാജ സമാജു സമ സമധീ
ദേഖേ ഹമ ആജു

ജബതേം ബിരംചി ജഗ ഉപജാവാ തബതേം=ബ്രഹ്മാവു പ്രപ
ഞ്ചം സൃഷ്ടിച്ചതെന്നോ അന്നുമുതൽക്കിന്നേവരേയും, ബഹു
ബ്യാഹ ദേഖേ സുനേ=വളരെ വിവാഹം നടന്നതു കണ്ടിട്ടും
ഉണ്ട്, കേട്ടിട്ടും ഉണ്ട്, സകല ഭാംതി=എന്നാൽ എല്ലാ വിധത്തി
ലും (ഈ വിവാഹത്തിലെന്നപോലെ), സമ സാജ=തുല്യമായ
സജ്ജീകരണങ്ങളും, സമാജു=തുല്യമായ സംഘവും, സമ സമധീ=
തുല്യമായ പ്രേമബന്ധവും, ആജു ഹമ ദേഖേ=ഇന്നേ ഞങ്ങൾ
കാണുകയുണ്ടായുള്ളു.

ബ്രഹ്മാവു പ്രപഞ്ചം സൃഷ്ടിച്ചതുമുതൽക്കിതേവരെയായി
നിരവധി വിവാഹങ്ങൾ നടന്നിട്ടുള്ളതായി ഞങ്ങൾ കാണുകയും
കേൾക്കുകയും ചെയ്തിട്ടുണ്ട്. എന്നാൽ എല്ലാ വിധത്തിലും (ഈ
വിവാഹത്തിലെപ്പോലെ) തുല്യമായ സജ്ജീകരണങ്ങളും തുല്യ
മായ സംഘവും തുല്യമായ പ്രേമബന്ധവും വധൂവരന്മാരുടെ
ഭാഗത്തു ഇന്നേ ഞങ്ങൾ കാണുകയുണ്ടായിട്ടുള്ളു.

ദേവ ഗിരാ സുനി സുന്ദര സാംചീ പ്രീതി അലൗകിക
ദുഹും ദിസി മാംചീ

ദേത പാംവഡേ അരഘ്യ സുഹാഏ്യ സാദര ജനക
മണ്ഡപഹിം ല്യാഏ്വ

ദേവ സുന്ദര സാംചീ=ദേവന്മാരുടെ സുന്ദരവും യഥാൎത്ഥവുമായ, ഗിരാ സുനി ദൂഹും ദിസി=വാക്കുകഠം കേട്ട് ഇരുഭാഗക്കാൎക്കും, അലൗകിക പ്രീതി=അഭൗമമായൊരു പ്രീതി, മാംചീ=രൂപംകൊണ്ടു, ജനക സുഹാഏ്വ പാംവഡേ=അനന്തരം ജനകൻ വഴിയിൽ മനോഹര കംബളം വിരിപ്പിച്ച്, അരഘ്യ ദേത=ദശരഥന്ന അൎഘ്യം നല്കി, സാദര മണ്ഡപഹിം ല്യാഏ്വ=ആദരപൂൎവ്വം മണ്ഡപത്തിലേക്കു കൂട്ടിക്കൊണ്ടുപോയി.

മനോഹരവും സത്യവുമായ ദേവവാണികഠം കേട്ട ദശരഥന്റേയും ജനകന്റേയും പക്ഷക്കാൎക്കു സ്വൎഗ്ഗീയമായൊരു പ്രീതി അങ്കുരിച്ചു. അനന്തരം ജനകമഹാരാജാവ് ദശരഥന്ന നടക്കേണ്ടതായ മാൎഗ്ഗത്തിൽ കംബളം വിരിപ്പിക്കുകയും അൎഘ്യം നൽകി കംബളത്തിലൂടെ നടത്തി മണ്ഡപത്തിലേക്കു കൂട്ടിക്കൊണ്ടുപോകുകയും ചെയ്തു. [വരനെ റാണിമാർ സ്വീകരിച്ചതുപോലെ അത്യാദരപൂൎവ്വം വരന്റെ പിതാവിനെ ജനകമഹാരാജാവും എതിരേററു സ്വീകരിച്ചു.]

ഛം: മണ്ഡപ ബിലോകി ബിചിത്ര രചനാ രുചിരതാ
മുനിമന ഹരേ
നിജപാനി ജനക സുജാന സബ കഹം ആനി
സിംഹാസന ധരേ
കുല ഇഷ്ട സരിസ ബസിഷ്ഠ പൂജേ ബിനയ കരി
ആസിഷ ലഹീ
കൗസികഹിം പൂജത പരമ പ്രീതി കി രീതി തൗ
ന പരൈ കഹീ

മണ്ഡപ ബിചിത്ര രചനാ=മണ്ഡപത്തിന്റെ വിചിത്രസൃഷ്ടിയും, രുചിരതാ ബിലോകി=സൗന്ദൎയ്യവും കണ്ടിട്ട്, മുനിമന ഹരേ=

മുനിമാരുടെ മനസ്സുപോലും അപഹൃതമായി, സുജാന ജനക= ജ്ഞാനിയായ ജനകൻ, നിജ പാനി=സ്വഹസ്തംകൊണ്ടുതന്നെ, സിംഹാസന ആനി=സിംഹാസനങ്ങൾ എടുത്തുകൊണ്ടുവന്നു്, സബ കഹം ധരേ=എല്ലാവക്കും അപ്പിച്ചു, കുലഇഷ്ട സരിസ= സ്വകുലത്തിന്നു ഹിതനായിട്ടുള്ളവന്നു തുല്യം, ബസിഷ്ഠ പൂജേ= വസിഷ്ഠനെ പൂജിക്കുകയും, ബിനയ കരി=വിനയപ്രകടനം ചെയ്തു്, ആസിഷ ലഹീ=ആശിസ്സു സമാജ്ജിക്കുകയും ചെയ്തു, കൗസികഹിം പൂജത=വിശ്വാമിത്രനെ പൂജിച്ചതിനാലുണ്ടായ, പരമ പ്രീതി കീ രീതി തൗ=വദ്ധിച്ച സന്തോഷത്തിന്റെ പ്രകൃത മാകട്ടേ, കഹീ ന പരൈ=വാക്കുകൾക്കു വിഷയമല്ല.

വിവാഹമണ്ഡപത്തിന്റെ വിചിത്രനിമ്മിതവും, സൗഷ്ഠ വവും കണ്ടിട്ടു മുനിമാർപോലും അപഹൃതചിത്തവൃത്തികളായി ഭവിച്ചു. ജ്ഞാനിയായ ജനകമഹാരാജാവു്, സ്വകരങ്ങളെക്കൊ ണ്ടുതന്നെ സിംഹാസനങ്ങൾ കൊണ്ടുപോയി മാന്യ അതിഥികൾ ക്കു സമപ്പിച്ചു. അനന്തരം, ശതാനന്ദനെ എന്നപോലെതന്നെ വസിഷ്ഠനേയും അദ്ദേഹം പൂജിച്ചു വിനയപ്രകടനംചെയ്തു ആശി സ്സുകൾ വാങ്ങി. വിശ്വാമിത്രനെ പൂജിച്ചപ്പോൾ ജനകമഹാരാ ജാവിന്നുണ്ടായ അപാരസന്തോഷം അവാങ്മോചരമായിരുന്നു.

ദോ: ബാമദേവ ആദിക രിഷയ പൂജേ മുദിത മഹീസ
ദിഏ ദിവ്യ ആസന സബഹി സബ സന
ലഹീ അസീസ

മഹീസ മുദിത=രാജാവു സന്തുഷ്ടനായി, ബാമദേവ ആദിക=വാമ ദേവൻ തുടങ്ങിയ, രിഷയ പൂജേ=ഋഷിമാരെ പൂജിച്ചു, സബ ഹിം=അവക്കെല്ലാം അദ്ദേഹം, ദിവ്യ ആസന ദിഏ=ദിവ്യാസന ങ്ങൾ നൽകി, സബ സന അസീസ ലഹീ=എല്ലാവരിലുംനിന്നു ആശിസ്സുകൾ നേടി.

ജനകമഹാരാജാവു് സന്തുഷ്ടനായി ദശരഥമഹാരാജാവി ന്റെ മറെറാരാചാര്യനായ വാമദേവനേയും ഇതരമഹഷിമാരേയും

പൂജിച്ച് അവക്കെല്ലാം ദിവ്യാസനങ്ങൾ നൽകി. അവരെല്ലാം അദ്ദേഹത്തെ ആശീർവ്വദിക്കുകയും ചെയ്തു.

ചൌ: ബഹുരി കീൻഹി കോസല പതി പൂജാ ജാനി
ഈസ സമ ഭാഉ ന ദൂജാ
കീൻഹി ജോരി കര ബിനയ ബഡാഈ കഹി
നിജ ഭാഗ്യ ബിഭവ ബഹുതാഈ

ബഹുരി ഈസ സമ ദൂജാ ഭാവ ന=അനന്തരം ശിവനു തുല്യൻ— രണ്ടാമതൊരു ഭാവത്തിലല്ല—എന്നു്, ജാനി കോസല പതി= ഗ്രഹിച്ച് ദശരഥ മഹാരാജാവിനെ, പൂജാ നിജ ഭാഗ്യ=പൂജിക്കുകയും തന്റെ ഭാഗ്യത്തിന്റെ, ബിഭവ ബഹുതാഈ കഹി=വൈഭവം പലവാറ വിണ്ണച്ച്, കരജോരി=കൈകൂപ്പി, ബിനയ ബഡാഈ കീൻഹി=വിനയത്തേയും മാന്യതയേയും പ്രകടിപ്പിക്കുകയും ചെയ്തു.

ശിവനെ എപ്രകാരമോ അപ്രകാരംതന്നെ—രണ്ടാമതൊരുത്തനു തുല്യമായിട്ടല്ല—ജനകൻ ദശരഥമഹാരാജാവിനെ പൂജിക്കുകയും അദ്ദേഹമായൊരു ബന്ധംമൂലത്താനിടവന്ന സ്വഭാഗ്യവൈഭവത്തെ പലവാറ വണ്ണിക്കുകയും കൈകൂപ്പി വിനയത്തേയും മാന്യതയേയും പ്രകാശിപ്പിക്കുകയും ചെയ്തു. [വിനയപ്രകടനദ്വാരാ ദശരഥനു ഗൗരവം നൽകി എന്നു ഭാവം.]

പൂജേ ഭൂപതി സകല ബരാതീ സമധീ സമ സാദര
സബ ഭാംതീ
ആസന ഉചിത ദിഏ സബ കാഹൂ കഹൗം കാഹ
മുഖ ഏക ഉഛാഹൂ

ഭൂപതി സകല ബരാതീ=ജനകമഹാരാജാവു് എല്ലാ വരപക്ഷക്കാരേയും, സബ ഭാംതി സമധീ സമ=എല്ലാവിധത്തിലും സീതയുടെ ശ്വശുരനെപ്പോലെതന്നെ, സാദര പൂജേ സബ കാഹൂ=ആദരപൂവ്വം പൂജിക്കുകയും അവക്കെല്ലാവക്കും, ഉചിത ആസന ദിഏ=

യഥായോഗ്യം ഇരിപ്പിടങ്ങൾ നൽകുകയുംചെയ്തു, ഉഛാഹു=അദ്ദേഹത്തിൻെറ അപ്പോഴത്തെ ആനന്ദം ഏതുവിധമുള്ളതായിരുന്നെന്നു, ഏക മുഖ കഹഹാ=ഒരേ ഒരു മുഖംകൊണ്ടു് എങ്ങനെയാണു്, കഹഉം=ഞാൻ പറയുക?

സീതയുടെ ശ്വശുരനായ ദശരഥമഹാരാജാവിനെ എങ്ങനെയെല്ലാം ജനകൻ പൂജിച്ചുവോ അങ്ങനെയെല്ലാം അദ്ദേഹം വരപക്ഷക്കാരേയും ആദരപൂൎവ്വം പൂജിക്കുകയും യഥാൎത്ഥം ഇരിപ്പിടങ്ങൾ നൽകുകയുംചെയ്തു. ആ സമയത്തു ജനകനുണ്ടായ ആനന്ദം ഏതുവിധമുള്ളതായിരുന്നു എന്നു ഒരൊററ നാവുകൊണ്ടു് ഞാൻ എങ്ങനെയാണു് വൎണ്ണിക്കുക?

സകല ബരാത ജനക സനമാനീ ദാനമാന
ബിനതീ ബര ബാനീ
ബിധി ഹരി ഹരു ദിസിപതി ദിനരാഊ ജേ
ജാനഹിം രഘുവീര പ്രഭാഊ

സകല ബരാത=എല്ലാ വരപക്ഷക്കാരേയും, ജനക ദാന മാന=ജനകൻ ദാനങ്ങൾ നൽകി മാനിച്ചു്, ബരബാനീ ബിനതി=ശ്രേഷ്ഠവാക്കുകൾ പറഞ്ഞു വണങ്ങി, സനമാനി=സമ്മാനിച്ചു, ജേ രഘുബീര പ്രഭാഊ ജാനഹിം=രഘുവീരൻെറ പ്രഭാവം അറിയുന്നവരായ, ബിധി ഹരി ഹരു=ബ്രഹ്മദേവൻ, വിഷ്ണു, ശിവൻ, ദിസിപതി ദിനരാഊ=ദിക്പാലന്മാർ, സൂൎയ്യൻ എന്നിവർ.

കപട ബിപ്ര ബര ബേഷു ബനാഏ കൗതുക
ദേഖഹിം അതിസചുപാഏ
പൂജേ ജനക ദേവസമ ജാനേ ദിഏ സുആസന
ബിനു പഹിചാനേ

കപട ബിപ്രബര ബേഷു ബനാഏ=കപടവിപ്രശ്രേഷ്ഠന്മാരുടെ വേഷംധരിച്ചു്, അതിസചുപാഏ=അത്യാനന്ദവിവശരായി, കൗതുക ദേഖഹിം=കാൎയ്യകൾ കണ്ടുകൊണ്ടിരുന്നു, ബിനു പഹിചാനേ

ജനക=തിരിച്ചറിയാതെതന്നെ ജനകരാജാവ് ഇവരെ, ദേവസമ ജാനേ പൂജേ=ദേവസമന്മാരെന്നു ഗ്രഹിച്ച് പൂജിക്കുകയും, സുആ സന ദിഏ=വിശിഷ്ടപീഠങ്ങൾ നൽകുകയും ചെയ്തു.

എല്ലാ വരപക്ഷക്കാരേയും ജനകമഹാരാജാവു ദാനങ്ങൾ നല്കി മാനിച്ചും ശ്രേഷ്ഠവാണികളാൽ വണങ്ങുകയും ചെയ്തു. ശ്രീരാമപ്രഭാവം അറിയുന്ന ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരും ദിക്പാലന്മാരും സൂര്യനും കപടബ്രാഹ്മണവേഷങ്ങൾ ധരിച്ചു അത്യാനന്ദവിവശരായി വിവാഹാഘോഷം വീക്ഷിച്ചുകൊണ്ടിരുന്നു. അവർ ദേവന്മാരാണെന്നു അറിയാതെതന്നെയാണ് ജനകൻ അവർ ദേവതുല്യരെന്നു ഗണിച്ചു പൂജിക്കുകയും അവക്കു ശ്രേഷ്ഠസിംഹാസനങ്ങൾ നല്കുകയും ചെയ്തു. [ദിക്പാലന്മാർ എട്ടുപേരാണ്. അവരുടെ പേരും അവക്കുള്ള ദിക്കും താഴെ കാണിക്കാം. 1. ഇന്ദ്രൻ (കിഴക്ക്), 2. വഹ്നി (കിഴക്കുതെക്ക്), 3. പിതൃപതി (തെക്ക്), 4. നിരൃതി (തെക്കുപടിഞ്ഞാറ്), 5. വരുണൻ (പടിഞ്ഞാറ്), 6. മരുത്ത് (പടിഞ്ഞാറുവടക്ക്), 7. കുബേരൻ (വടക്ക്), 8. ഈശാനൻ (വടക്കുകിഴക്ക്)].

ഛം: പഹിചാന കോ കേഹി ജാന സബഹി അപാന
സുധി ഭോരീ ഭഈ
ആനന്ദ കന്ദു ബിലോകി ദൂലഹു ഉഭയ ദിസി
ആനന്ദ മഈ
സുര ലഖേ രാമ സുജാന പൂജേ മാനസിക
ആസന ദഏ
അവലോകി സീലു സുഭാഉ കോ ബിബുധ മന
പ്രമുദിത ഭഏ

കോ പഹിചാന=ആർ തിരിച്ചറിയുന്നു!, കേഹി ജാന=ആരെ അറിയുന്നു!, സബഹി അപാന സുധി=എല്ലാവരും അവരുടെ പ്രജ്ഞാശക്തി, ഭോരീ ഭഈ=മറന്നവരായി കഴിഞ്ഞിരിക്കുന്നു,

ആനന്ദ കന്ദ ദൂലഹു=ആനന്ദകന്ദമായ വരനെ, ബിലോകി= വീക്ഷിച്ച്, ഉഭയ ദിസി=ദശരഥന്റെ ഭാഗക്കാരും ജനകപക്ഷക്കാരും, ആനന്ദ മഈ=ആനന്ദപരവശരായിരിക്കുന്നു, സുജാന രാമ സുര ലഖേ=ജ്ഞാനിയായ രാമനെ ദേവന്മാർ കാണുകയും, പൂജേ മാനസിക ആസന=പൂജിക്കുകയും മനസ്സാകുന്ന പീഠം, ദഏ=രാമന്നു സമർപ്പിക്കുകയും ചെയ്തു, (പ്രഭു) കോ സീലു സുഭാഉ= രാമന്റെ ശീലവും സ്വഭാവവും, അവലോകി ബിബുധ മന= കണ്ടു് ദേവന്മാരുടെ മനസ്സ്, പ്രമുദിത ഭഏ=സന്തുഷ്ടമായി ഭവിച്ചു.

ആരാണ് തിരിച്ചറിയുന്നതു്; ആരെയാണ് അറിയുന്നതു്? ആർക്കും ഇല്ലാതായിരിക്കുന്നു പ്രജ്ഞാശക്തിയുണ്ടു് തങ്ങൾക്കെന്ന ഓർമ്മതന്നെ. ആനന്ദകന്ദമായ ശ്രീരാമചന്ദ്രനെ ദർശിച്ച് ഇരുഭാഗത്തുള്ളവരും ആനന്ദവിവശരായി ഭവിച്ചിരിക്കുന്നു. ജ്ഞാനിയായ രാമനെ ദേവന്മാർ കാണുകയും പൂജിക്കുകയും അദ്ദേഹത്തിന്നിരിക്കാൻ അവരുടെ മനസ്സാകുന്ന സിംഹാസനം സമർപ്പിക്കുകയുംചെയ്തു. രാമന്റെ ശീലവും സ്വഭാവവും കണ്ടു് ദേവന്മാരുടെ ഹൃദയം സന്തുഷ്ടമായി ഭവിച്ചു.

ദോ: രാമചന്ദ്ര മുഖ ചന്ദ്ര ഛബി ലോചന ചാരു ചകോര
കരത പാന സാദര പ്രേമ പ്രമോദു ന ഥോര

രാമചന്ദ്ര മുഖ ചന്ദ്ര=ശ്രീരാമന്റെ മുഖമാകുന്ന ചന്ദ്രന്റെ, ഛബി ചകോര=കാന്തി, ചകോരങ്ങളാകുന്ന, ചാരു ലോചന സാദര= മനോഹര നേത്രങ്ങളാൽ, പാന കരത സകല=പാനംചെയ്തിട്ട എല്ലാവർക്കും ഉണ്ടായ, പ്രേമ പ്രമോദ ന ഥോര=പ്രേമവും പ്രമോദവും കുറച്ചൊന്നുമായിരുന്നില്ല.

ശ്രീരാമന്റെ മുഖമാകുന്ന ചന്ദ്രന്റെ കാന്തി, ദർശകന്മാർ അവരുടെ മനോഹരങ്ങളായ നേത്രചകോരങ്ങളാൽ പാനംചെയ്തു സമാർജ്ജിച്ച പ്രേമവും പ്രമോദവും അനല്പമായിരുന്നു. [നേത്രങ്ങളെ

ചകോരങ്ങളും, മുഖത്തെ ചന്ദ്രനമാക്കി കല്പിച്ചതിലുള്ള സാരസ്യം സവിശേഷം സ്മർത്തവ്യമാണ്.]

ചൗ: സമഉ ബിലോകി ബസിഷ്ഠ ബോലാഏ സാദര
സതാനന്ദ സുനി ആഏ
ബേഗി കുഅംരി അബ ആനഹു ജാഈ ചലേ
മുദിത മുനി ആയസു പാഈ

സമഉ ബിലോകി=മുഹൂർത്തം ആസന്നമായെന്നു കണ്ട, ബസിഷ്ഠ ബോലാഏ സുനി=വസിഷ്ഠൻ വിളിച്ചതുകേട്ട, സതാനന്ദ ആഏ=ശതാനന്ദമഹർഷി സന്നിഹിതനായി. (വസിഷ്ഠൻ പറഞ്ഞു:-), ബേഗി ജാഇ കുഅംരി അബ=വേഗം ചെന്നു വധുവിനെ ഉടൻ, ആനഹു ആയസു പാഈ=കൂട്ടിക്കൊണ്ടുവരു. അനുജ്ഞവാങ്ങി, മുദിത മുനി ചലേ=സന്തുഷ്ടനായി മുനി അന്തഃപുരത്തിലേക്ക് പോയി.

വിവാഹമുഹൂർത്തം അടുത്തുവെന്നറിഞ്ഞ വസിഷ്ഠൻ ശതാനന്ദനെ വിളിച്ച് കന്യകയെ വേഗം കൂട്ടിക്കൊണ്ടുവരാൻ കല്പിച്ച കല്പന ലഭിച്ച ഉടനെ വധുവിനെ കൂട്ടിക്കൊണ്ടുവരാൻ ശതാനന്ദൻ പുറപ്പെട്ടു.

രാനീ സുനി ഉപരോഹിത ബാനീ പ്രമുദിത
സഖിൻഹ സമേത സയാനീ
ബിപ്ര ബധൂകുല വൃദ്ധ ബോലാഈ കരി കുല രീതി
സുമംഗല ഗാഈ

ഉപരോഹിത ബാനീ സുനി=പുരോഹിതന്റെ വാക്കുകൾ കേട്ട്, സയാനീ സഖിൻഹ സമേത=ചതുരമാരായ സഖിമാരോടുകൂടി, പ്രമുദിത രാനീ=സന്തുഷ്ടമാരായ റാണിമാർ, ബിപ്രബധൂ കുല വൃദ്ധ=വിപ്രവധുക്കളേയും കുലത്തിൽ വൃദ്ധമാരായിട്ടുള്ളവരേയും, ബോലാഈ കുലരീതി കരി=വിളിച്ച വംശരീതിയനുസരിച്ച്, സുമംഗല ഗാഈ=സുമംഗളം ഗാനംചെയ്തു.

പുരോഹിതനായ ശതാനന്ദൻ വസിഷ്ഠൻെറ നിയോഗം റാണിമാരെ ധരിപ്പിച്ചു. അവർ ചതുരമാരായ സഖിമാരോടുകൂടി ഏററവും സന്തുഷ്ടമാരായിട്ട് വിപ്രവധുക്കളെയും വംശത്തിൽ പ്രായാധിക്യമുള്ള സ്ത്രീകളേയും വരുത്തി വംശാചാരങ്ങളനുഷ്ഠിക്കുകയും സന്മംഗളങ്ങൾ ഗാനംചെയ്യുകയും ചെയ്തു.

നാരി ബേഷ ജേ സുരബരബാമാ സകല സുഭായ
സുന്ദരീ സ്യാമാ
തിൻഹഹിം ദേഖി സുഖ പാവഹിം നാരീ ബിനു
പഹിചാനി പ്രാനതേം പ്യാരീ

ജേ സുരബരബാമാ=ഏതൊരു ദേവസുന്ദരിമാർ, നാരിബേഷ സകല=മൎത്ത്യസ്ത്രീകളുടെ വേഷത്തിൽ വന്നിരുന്നുവോ അവരെല്ലാം, സുഭായ സുന്ദരീ സ്യാമാ=സ്വാഭാവികമായിത്തന്നെ സുന്ദരിമാരും ശ്യാമമാരുമാണ്, തിൻഹഹിം ദേഖി നാരീ=അവരെ കണ്ടിട്ട് മററുള്ള സ്ത്രീകൾ, സുഖ പാവഹിം=സുഖം അനുഭവിച്ചിരുന്നു, ബിനു പഹിചാനി=തിരിച്ചറിയാതെതന്നെ, പ്രാനതേം പ്യാരീ=പ്രാണങ്ങളേക്കാൾ പ്രിയപ്പെടുകയും ചെയ്തിരുന്നു.

കപടമൎത്ത്യനാരീവേഷം ധരിച്ചു് ശാരദ, ഇന്ദ്രാണി തുടങ്ങിയ ദിവ്യസ്ത്രീകൾ വിവാഹത്തിൽ പങ്കുകൊള്ളാൻ സമാഗതമാരായിട്ടുണ്ടല്ലോ. ആ മഹിളമാരെല്ലാംതന്നെ പ്രകൃത്യാ സുന്ദരിമാരും ശ്യാമമാരുമാണ്. അവരെ കണ്ടിട്ട മററുള്ള സ്ത്രീകൾക്ക തിരിച്ചറിയാൻ കഴിഞ്ഞില്ലെങ്കിലും അവരുടെ ദൎശനം സുഖപ്രദവും അവർ പ്രാണാധിക പ്രിയമാരും ആയി ഭവിച്ചു. [പ്രസവിക്കാത്തവളും 16 വയസ്സായവളും വിവാഹിതയുമായവളെയാണ് ശ്യാമ എന്നു പറയുന്നതു്.]

ബാര ബാര സനമാനഹിം രാനീ ഉമാ രമാ സാരദ
സമ ജാനീ
സീയ സവാംരി സമാജ ബനാഈ മുദിത
മണ്ഡപഹിം ചലീം ലേവാഈ

ഉമാ രമാ സാരദ സമ ജാനീ=പാൎവ്വതി, ലക്ഷ്മി, സരസ്വതി എന്നിവൎക്ക തുല്യമായി കരുതി, രാനീ=ജനകമഹാരാജാവിൻെറ പട്ടമഹിഷി, ബാര ബാര=തുടരെത്തുടരെ, സനമാനഹിം=അവരെ ഉപചരിച്ച, സീയ സറാംരി=സീതയെ അലങ്കരിച്ച്, സമാജ ബനാഈ മുദിത=സംഘത്തിൻെറ നടക്ക നിൎത്തി പ്രസന്നമാരായി സ്ത്രീകൾ, മണ്ഡപഹിം=മണ്ഡപത്തിലേക്ക്, ലേവാഈ ചലീം=കൂട്ടിക്കൊണ്ടുപോയി.

പാൎവ്വതിയേയും ലക്ഷ്മിയേയും, സരസ്വതിയേയും എങ്ങനെ ഉപചരിക്കുമോ അപ്രകാരംതന്നെ ജനകമഹാരാജാവിൻെറ റാണി ഇവരേയും പൂജിച്ചാദരിച്ച സൽകരിച്ചു. അവരെല്ലാവരും കൂടി അലംകൃതയായ സീതയെ സ്ത്രീസംഘമദ്ധ്യവൎത്തിനിയാക്കി കൂട്ടിക്കൊണ്ടു വിവാഹമണ്ഡപത്തിലേക്ക പുറപ്പെട്ടു.

ഛം: ചലി ല്യാഇ സീതഹി സഖീം സാദര സജി
സുമംഗല ഭാമിനീം
നവ സപ്ത സാജേം സുന്ദരീം സബ മത്ത കുഞ്ജര
ഗാമിനീ
കല ഗാന സുനി മുനി ധ്യാന ത്യാഗഹിം കാമ
കോകില ലാജഹീം
മഞ്ജീര നൂപുര കലിത കങ്കന താല ഗതി
ബര ബാജഹീം

സഖീം സുമംഗല ഭാമിനീം=സഖിമാരും സുമംഗലികളായ സ്ത്രീകളും, സീതഹി സാദര സജി=ആദരപൂൎവ്വം സീതയെ ചമയിച്ച്, ല്യാഇ ചലി=കൂട്ടിക്കൊണ്ടുപോയി, നവ സപ്ത സാജേ സബ=പതിനാറുവിധം ശൃംഗാരച്ചമയൽ ചമഞ്ഞ അവരെല്ലാവരും, മത്ത കുഞ്ജര ഗാമിനീ=മത്തഗജഗാമിനിമാരാണ്, കലഗാന സുനി മുനി=അവരുടെ മനോഹരഗാനങ്ങൾ കേട്ട് മുനിമാർ, ധ്യാന ത്യാഗഹിം=ധ്യാനം ഉപേക്ഷിച്ചു, കാമകോകില ലാജഹിം=

കാമനും കോകിലങ്ങളും ലജ്ജിച്ചു, കലിത കങ്കന നൂപുര= അവർ ചാർത്തിയിട്ടുള്ള കങ്കണനൂപുരങ്ങൾ, ബര താലഗതി മഞ്ജീര ബാജഹീം=സുന്ദരമായ താളഗതിയോടെ കളകളധ്വനി പുറപ്പെടുവിച്ചു.

സീതയെ നമയിച്ച സഖിമാരും സുമംഗലിമാരും ആദര പൂർവ്വം വിവാഹമണ്ഡപത്തിലേക്ക കൂട്ടിക്കൊണ്ടുപോയി. പതി നാറവിധം ശൃംഗാരച്ഛമയലോട്ടുകൂടിയ അവരെല്ലാം ഗജരാജവി രാജിത മന്ദഗതിമാരുമാണ്. അവരുടെ മനോഹരഗാനങ്ങൾ കേട്ടു സർവ്വസംഗപരിത്യാഗികളായ മുനിമാർപോലും ധ്യാനം കൈവെടിഞ്ഞു. മന്മഥനും കോകിലങ്ങളും ലജ്ജിച്ചു. അവർ ചാർത്തിയിട്ടുള്ള കങ്കണങ്ങളും നൂപുരങ്ങളും സുന്ദരമായ താളഗതി ക്കനുസരിച്ചു മധുരസ്വനം മുഴക്കിക്കൊണ്ടിരുന്നു.

ദോ: സോഹതി ബനിതാ ബൃന്ദ മഹും സഹജ
സുഹാവനി സീയ
ഛബി ലലനാ ഗന മധ്യ ജനു സുഷമാ തിയ
കമനീയ

സഹജ=പ്രകൃത്യാതന്നെ, സുഹാവനി സീയ=സുന്ദരീരത്നമായ സീതാദേവി, ഛബി ലലനാഗന മധ്യ=ശോഭതന്നെയായ സ്ത്രീ സമൂഹത്തിന്റെ മദ്ധ്യത്തിൽ, കമനീയ സുഷമാതിയ ജനു=കമ നീയ സുഷമയാകുന്ന സ്ത്രീ എന്നു തോന്നുമാറ, ബനിതാബൃന്ദ മഹും സോഹതി=സ്ത്രീസമൂഹത്തിൽ ശോഭിച്ചു.

പ്രകൃത്യാതന്നെ അപാരസൗന്ദര്യത്തോടുകൂടിയവളാണ് സീ താദേവി. അവളാണ് സ്ത്രീമദ്ധ്യത്തിൽ പ്രതിശോഭിക്കുന്നത് ആ സ്ത്രീകളെ ശോഭയായും, അവരുടെ നടുക്കുള്ള സീതയെ കമ നീയ സുഷമയാകുന്ന സ്ത്രീയായും കവി വർണ്ണിക്കുന്നു. ഛവി സാധാരണ ശോഭയും സുഷമ, പരമമായ ശോഭയുമാകുന്നു. 'സുഷമാ പരമാ ശോഭാ' എന്നു അമരവും ശോഭയേക്കാൾ അധികം ശോഭയോടുകൂടിയതു എന്ന അർത്ഥത്തിലാണിവിടെ സുഷമാ ശബ്ദം പ്രയോഗിച്ചിട്ടുള്ളതും.

ചൗ: സിയ സുന്ദരതാ ബരനി ന ജാഇൗ ലഘുമതി
ബഹുത മനോഹരതാഇൗ
ആവത ദേഖി ബരാതിൻഹ സീതാ രൂപരാസി
സബ ഭാംതി പുനീതാ

സിയ സുന്ദരതാ=സീതയുടെ സൗന്ദര്യം, ബരനി ന ജാഇൗ=അവർണ്ണ്യമാണ്, ലഘുമതി=ഞാനോ മന്ദബുദ്ധി; മനോഹരതാഇൗ= മനോഹരതയോ, ബഹുത=വലുതും, രൂപരാസി സബ ഭാംതി= രൂപരാശിയും എല്ലാവിധത്തിലും, പുനീതാ സീതാ ആവത= പവിത്രയുമായ സീത വരുന്നതു്, ബരാതിൻഹ ദേഖി=വരപക്ഷക്കാർ കണ്ടു.

സീതയുടെ സൗന്ദര്യം അവർണ്ണ്യമാണ്. മനോഹാരിതവം വലുതു്. എൻെറ ബുദ്ധിയോ ചെറുതും. സൗന്ദര്യരാശിയും എല്ലാവിധത്തിലും പരിശുദ്ധയുമായ സീതാദേവി വിവാഹമണ്ഡപം ലക്ഷ്യമാക്കി വരുന്നതു കണ്ടു വരപക്ഷക്കാർ.

സബഹിം മനഹിം മനകിഏ പ്രനാമാ ദേഖി രാമ
ഭഏ പൂരന കാമാ
ഹരഷേ ദസരഥ സുതൻഹ സമേതാ കഹി ന ജാഇ
ഉര ആനന്ദ ജേതാ

സബഹിം മനഹിം മന=എല്ലാവരും മനസാ, പ്രനാമാ കിഏ= പ്രണാമംചെയ്തു, രാമ ദേഖി പൂരന കാമാ ഭഏ=രാമനെ കണ്ടിട്ടു് പൂർണ്ണകാമന്മാരായും ഭവിച്ചു, സുതൻഹ സമേതാ ദസരഥ=പുത്രസമേതനായ ദശരഥൻ, ഹരഷേ ഉര ജേതാ ആനന്ദ=സന്തോഷിച്ചു. മനസ്സിൽ എത്രത്തോളം ആനന്ദമുണ്ടായി എന്നു്, കഹി ന ജാഇ= പറയാൻ സാദ്ധ്യമല്ല.

സീതാദേവിയുടെ വരവുകണ്ടു് എല്ലാവരും അവളെ ഉള്ളകളേ പ്രണമിച്ചു. രാമനെ കണ്ടിട്ടു അവർ പൂർണ്ണകാമന്മാരായും ഭവിച്ചു. പുത്രന്മാരോടുകൂടിയ ദശരഥൻ സന്തുഷ്ടനായി. അദ്ദേ

ഹത്തിൻെറ ഹൃദയം അനുഭവിച്ച ആനന്ദം വാക്കുകളെക്കൊണ്ടു വർണ്ണിക്കുവാൻ വിഷമമാണ്.

സുര പ്രനാമു കരി ബരസഹിം ഫൂലാ മുനി
അസീസ ധ്വനി മംഗലമൂലാ
ഗാന നിസാന കോലാഹലു ഭാരീ പ്രേമ പ്രമോദ;
മഗന നരനാരീ

സുര പ്രനാമു കരി=ദേവന്മാർ പ്രണമിച്ച്, ഫൂലാ ബരസഹിം=പുഷ്പങ്ങൾ വർഷിച്ചു, മുനി മംഗലമൂലാ=മുനിമാരുടെ മംഗളമൂലകങ്ങളായ, അസീസ ധ്വനി=ആശിസ്സുകളുടെ ധ്വനിയുണ്ടായി, ഗാന നിസാന=ഗാനങ്ങളുടേയും ഭേരികളുടേയും, ഭാരീ കോലാഹല=വർദ്ധിച്ച കോലാഹലം ഉണ്ടായി, നരനാരീ=പുരുഷന്മാരും സ്ത്രീകളും, പ്രേമ പ്രമോദ മഗന=പ്രേമത്തിലും പ്രമോദത്തിലും മുഴുകി.

ദേവന്മാർ പ്രണമിച്ചു പൂക്കൾ ചൊരിഞ്ഞു. മുനിമാർ മംഗളമൂലകങ്ങളായ ആശിസ്സുകൾ വർഷിച്ചു. ഗാനധ്വനിയുടേയും പടഹധ്വനിയുടേയും വമ്പിച്ച കോലാഹലമുണ്ടായി. പുരുഷന്മാരും സ്ത്രീകളും പ്രേമത്തിലും ആഹ്ളാദത്തിലും ആമഗ്നരായി.

ഏഹി ബിധി സീയ മണ്ഡപഹിം ആഈ പ്രമുദിത
സാംതി പഢഹിം മുനിരാഈ
തേഹി അവസര കര ബിധി ബ്യവഹാരൂ ദുഹും
കുലഗുരു സബ കീൻഹ അചാരൂ

ഏഹി ബിധി സീയ മണ്ഡപഹിം ആഈ=ഇപ്രകാരം സീത വിവാഹമണ്ഡപത്തിലെഴുന്നള്ളി, മുനിരാഈ സാന്തി പഢഹിം=മുനീശ്വരന്മാർ ശാന്തിമന്ത്രം ഉരുവിട്ടു, തേഹി അവസര ദുഹും കുലഗുരു=ആ അവസരത്തിൽ രണ്ടു വംശത്തിൻേറയും ആചാര്യന്മാർ, ബിധി ബ്യവഹാരൂ കര=വേദവിധിപ്രകാരമുള്ള നടവടികൾ മുൻനിറുത്തി, സബ അചാരൂ കീൻഹ=എല്ലാ ആചാരങ്ങളും നിർവ്വഹിച്ചു.

സീതാദേവി വിവാഹമണ്ഡപത്തിലേക്കെഴുന്നള്ളി. മഹർഷി മാർ ശാന്തിമന്ത്രം ഉരുവിട്ടു. ആ അവസരത്തിൽ രഘുകുലാചാര്യനായ വസിഷ്ഠനും വിദേഹന്റെ കുലാചാര്യനായ ശതാനന്ദനും കൂടി വേദവിധികൾ ചർച്ചചെയ്തു. അതുപ്രകാരം എല്ലാ ആചാരങ്ങളും നിർവ്വഹിച്ചു.

ഛരം: ആചാര കരി ഗുരു ഗൗരി ഗനപതി മുദിത
ബിപ്ര പൂജാവഹീം
സുര പ്രഗടി പൂജാ ലേഹി ദേഹിം അസീസ
അതിസുഖു പാവഹീം
മധുപർക മംഗലദ്രവ്യ ജേ ജേഹി സമയ മുനി
മന മഹും ചഹെഹം
ഭരേ കനക കോപര കലസ സോ തബ ലിഹു
പരിചാരക രഹെഹം

ആചാര കരി=ആചാരങ്ങൾ ചെയ്ത്, ഗുരു മുദിത=പുരോഹിതൻ മുദിതനായി, ഗനപതി ഗൗരി ബിപ്ര=ഗണപതിയേയും ഗൗരിയേയും വിപ്രന്മാരേയും, പൂജാവഹീം=പൂജകൾ നടത്തിച്ചു, സുര പ്രഗടി= ദേവന്മാർ പ്രത്യക്ഷരായി, പൂജാ ലേഹി=പൂജകൾ കൈക്കൊണ്ടു, അതിസുഖു പാവഹിം=അതിയായ സുഖം അനുഭവിക്കുകയും, അസീസ ദേഹിം=ആശിസ്സുകൾ നൽകുകയും ചെയ്തു, ജേഹി സമയ മുനി=ഏതൊരു സമയത്തു ശതാനന്ദൻ, ജോ മധുപർക= യാതൊരു മധുപർക്കവും (വിവാഹോചിതങ്ങളായ), മംഗലദ്രവ്യ മനമഹും=മംഗലദ്രവ്യങ്ങളും മനസ്സിൽ, ചഹെഹം സോ=ആശിച്ചുവോ അവയെല്ലാം, പരിചാരക തബ=പരിചാരകന്മാർ ആ അവസരത്തിൽ, കനക കോപര=കനകത്താലങ്ങളിലും, കലസ= കുടങ്ങളിലും, ഭരേ ലിഹു. രഹെഹം=നിറച്ച് (കരങ്ങളിൽ) ഏന്തി നിന്നു.

വേദവിധിപ്രകാരമുള്ള ആചാരങ്ങളനുഷ്ഠിച്ചതിനുശേഷം പുരോഹിത നിയോഗപ്രകാരം ഗണപതിയേയും ഗൗരിയേയും ബ്രാഹ്മ

ണക്കും പൂജകരും ഉണ്ടായി. ദേവന്മാർ പ്രത്യക്ഷരായി പൂജ കൈക്കൊള്ളുകയും അതിയായ സൗഖ്യത്തോടെ ആശിർവ്വാദങ്ങൾ നല്കുകയും ചെയ്തു. ഏതവസരത്തിലാണ് മധുപർക്കം വേണ്ടതു് എപ്പോളാണ് മംഗളദ്രവ്യങ്ങൾ വേണ്ടതു് എന്നൊക്കെ ശതാനന്ദൻ നിർദ്ദേശിച്ചിരുന്നതനുസരിച്ച് പരിചാരകന്മാർ അവയെല്ലാം കനകത്താലങ്ങളിലും കുടങ്ങളിലും നിറച്ചു ആവശ്യപ്പെട്ടപ്പോൾ കൊടുക്കത്തക്കവണ്ണം കരങ്ങളിലേന്തിക്കൊണ്ടു കാത്തു നിന്നു. [ഓട്ടുപാത്രത്തിൽ, തൈർ, തേൻ, നെയ്യ് എന്നിവ കലത്തി മധുപർക്കം ഉണ്ടാക്കുന്നു ]

കുലരീതി പ്രീതി സമേത രബി കഹിം ദേത സബു
സാദര കിഏ
ഏഹി ഭാംതി ദേവ പൂജാഇ സീതഹിം സുഭഗ
സിംഘാസന ദിഏ
സിയരാമ അവലോകനി പരസപര പ്രേമു കാഹു ന
ലഖി പരൈ
മന ബുദ്ധി ബരബാനീ അഗോചര പ്രഗട കബി
കൈസേ കരൈ

രബി കുലരീതി=സൂര്യഭഗവാൻ, സ്വവംശസമ്പ്രദായങ്ങൾ, പ്രീതി സമേത=പ്രീതിപൂർവ്വകം, കഹി ദേത=പറഞ്ഞുകൊടുക്കുന്നു, സബു സാദര കിഏ=എല്ലാവരും അതു ആദരപൂർവ്വം അനുഷ്ഠിക്കുന്നു, ഏഹി ഭാംതി ദേവ പൂജാഇ=ഇപ്രകാരം ദേവന്മാർക്കു പൂജ കഴിപ്പിച്ച്, സീതഹിം സുഭഗ സിംഘാസന=സീതാദേവിക്കു സുഭഗ സിംഹാസനം, ദിഏ=നല്കി, സിയരാമ പരസപര=സീതാരാമന്മാരുടെ അന്യോന്യ, അവലോകനി പ്രേമു=വീക്ഷണങ്ങളും പ്രേമവും, കാഹും ന ലഖി പരൈ=ആർക്കും അറിയാൻ കഴിഞ്ഞില്ല. എന്തുകൊണ്ടെന്നാൽ അതു്, മന ബുദ്ധി ബരബാനീ=മനസ്സിനും ബുദ്ധിക്കും ശ്രേഷ്ഠവാണികൾക്കും, അഗോചര കബി=അവിഷയങ്ങളാണ്. ആ സ്ഥിതിക്കു് കവിക്കു അവ, കൈസേ പ്രഗട കരൈ=ഏതുപ്രകാരം പ്രകടമാക്കാൻ കഴിയും ?

സൂര്യഭഗവാൻതന്നെ സ്വയം സ്വവംശസമ്പ്രദായങ്ങൾ പ്രീതിപൂർവ്വകം പറഞ്ഞുകൊടുക്കുന്നു. എല്ലാവരും അതു ആദരപൂർവ്വം അനുഷ്ഠിക്കുന്നു. ഇവ്വാറു ദേവന്മാൎക്കു പൂജ കഴിപ്പിച്ചതിനു ശേഷം സീതാദേവിയെ മനോഹരമായൊരു സിംഹാസനത്തിലിരുത്തി. സീതയുടേയും രാമൻേറയും അന്യോന്യവീക്ഷണങ്ങളും പ്രേമപ്രകടനങ്ങളും ആരും കാണുകയുണ്ടായില്ല. എന്തുകൊണ്ടെന്നാൽ അവ മനസ്സിന്നും ബുദ്ധിക്കും ശ്രേഷ്ഠവാണികൾക്കും അഗോചരങ്ങളാണ്. ആ സ്ഥിതികൾ കവിയ്ക്കുതെങ്ങനെ പ്രകടമാക്കാനാകും?

ദോ: ഹോമ സമയ തനു ധരി അനലു അതി സുഖ
ആഹുതി ലേഹിം
ബിപ്ര ബേഷ ധരി ബേദ സബ കഹി
ബിബാഹ ബിധി ദേഹിം

ഹോമ സമയ അനലു=ഹോമവേളയിൽ അഗ്നി, തനു ധരി അതി സുഖ=ശരീരം ധരിച്ചു അതിപ്രേമത്തോടേ, ആഹുതി ലേഹിം=ആഹുതി ഏററു, സബ ബേദ=എല്ലാ വേദങ്ങളും, ബിപ്രബേഷ ധരി=ബ്രാഹ്മണവേഷം ധരിച്ച്, ബിബാഹ ബിധി=വിവാഹവിധികൾ, കഹി ദേഹിം=പറഞ്ഞുകൊടുത്തുകൊണ്ടിരുന്നു.

ഹോമവേളയിൽ അഗ്നി ശരീരം ധരിച്ച് അതിപ്രേമത്തോടേ ആഹുതി സ്വീകരിച്ചു. ഋക്, യജുസ്സ്, സാമം എന്നീ വേദങ്ങൾ ബ്രാഹ്മണവേഷം ധരിച്ചു വിവാഹവിധികൾ പറഞ്ഞുകൊടുത്തുകൊണ്ടുമിരുന്നു.

ചൗ: ജനക പാട മഹിഷീ ജഗ ജാനീ സീയമാതു കിമി
ജാഇ ബഖാനീ
സുജസു സുകൃതു സുഖു സുന്ദരതാഈ സബ
സമേടി ബിധി രചീ ബനാഈ

ജഗജാനീ=ലോകവിദിതയായ, സീയമാതു=സീതയുടെ മാതാവും, ജനക പാട മഹിഷീ=ജനകൻെറ പട്ടമഹിഷിയുമായ മഹാറാ

ണിയെ, ബഖാനീ കിമി ജാഇ=എങ്ങനെ വൎണ്ണിക്കാനാവും? സുജസു സുകൃതു സുഖു=സൽകീൎത്തി, സുകൃതം, സുഖം, സുന്ദരതാഈ സബ സമേടി::സൗന്ദൎയ്യം എല്ലാം ഏകത്രയോജിപ്പിച്ച, ബിധി രചീ ബനാഈ=വിധി ആ മഹതിയെ സൃഷ്ടിച്ചിരിക്കുന്നു.

ജഗൽപ്രസിദ്ധയായ സീതയുടെ അമ്മ ജനകമഹാരാജാവിൻെറ പട്ടമഹിഷി — ആ മഹതിയെക്കുറിച്ചു എങ്ങനെയാണ് വൎണ്ണിക്കാനാവുക. ഒന്നുമാത്രം പറയാം. സൽകീൎത്തിയും സുകൃതവും, സുഖവും സൗന്ദൎയ്യവും എല്ലാം ഏകത്രയോജിപ്പിച്ചു വിധി ആ മഹതിയെ സൃഷ്ടിച്ചിരിക്കയാണ്.

സമഉ ജാനി മുനി ബരൻഹ ബോലാഈ സുനത
സുആസിന സാദര ല്യാഈ
ജനക ബാമ ദിസി സോഹ സുനയനാ ഹിമഗിര
സംഗ ബനീ ജനു മയനാ

സമഉ ജാനി=സമയം ഗ്രഹിച്ചു്, മുനി ബരൻഹ=മഹൎഷിമാർ, ബോലാഈ=മഹാറാണിയായ സുനയനയെ വിളിച്ചു, സുനത സുആസിന=അതുകേട്ടു് സുമംഗലിമാർ, സാദര ല്യാഈ=ആദരപൂൎവ്വം സുനയനയെ കൂട്ടിക്കൊണ്ടുവന്നു, ജനക ബാമദിസി=ജനകൻെറ ഇടതുവശത്തായി, ഹിമഗിര സംഗ=ഹിമഗിരിയുമൊന്നിച്ചു, ജനു മയനാ ബനീ=മേന ഇരിക്കുന്നതുപോലെ, സുനയനാ സോഹ=സുനയന ശോഭിച്ചു.

മുഹൂൎത്തവേളയായി എന്നറിഞ്ഞു മഹൎഷിമാർ മഹാറാണിയായ സുനയനയോടു് വരുവാൻ കല്പിച്ചു. മഹൎഷിമാരുടെ നിയോഗം കേട്ട സുമംഗലിമാരായ സ്ത്രീകൾ സുനയനയെ വിവാഹമണ്ഡപത്തിലേക്കാനയിച്ചു. ജനകൻെറ വാമഭാഗത്തു ശോഭിക്കുന്ന സുനയനയെ കണ്ടാൽ ഹിമഗിരിയുമൊന്നിച്ചിരിക്കുന്ന മേനയാണോ അവളെന്നു തോന്നും.

കനക കലസ മനി കോപര രൂരേ സുചി സുഗന്ധ
മംഗല ജല പൂരേ

നിജ കര മുദിത രായ അരു രാനീ ധരേ രാമ കേ
ആഗേ ആനീ

സുചി സുഗന്ധ=പവിത്രവും സുരഭിലവുമായ, മംഗലജല=മംഗള ജലത്താൽ, പൂരേ=പൂൎണ്ണമായ, കനക കലസ=സ്വൎണ്ണകുംഭവും, മനി ഥോപ്പാര=രത്നത്തളികയും, രായ അരു രാനീ=രാജാവും റാണിയും, മുദിത=പ്രസന്നരായി, നിജകര ആനീ=സ്വകരങ്ങളെ ക്കൊണ്ടെടുത്തു്, രാമകേ ആഗേ ധരേ=രാമൻെറ പുരോഭാഗത്തു വെച്ചു.

പവിത്രവും സുരഭിലവുമായ മംഗളജലത്താൽ പൂൎണ്ണമായ സ്വൎണ്ണകുംഭവും രത്നത്തളികയും ജനകമഹാരാജാവും പട്ടമഹിഷി യായ സുനയനയും അവരുടെ തൃക്കൈകൾകൊണ്ടുതന്നെ എടുത്തു രാമൻെറ മുമ്പാകെ സമൎപ്പിച്ചു.

പഢഹിം ബേദ മുനി മംഗല ബാനീ ഗഗന
സുമന ഝരി അവസര ജാനീ
ബര ബിലോക ദമ്പതി അനുരാഗേ പായ പുനീത
പഖാരന ലാഗേ

മുനി മംഗലബാനീ=മുനിമാർ മംഗളവാണികളാൽ, ബേദ പഢ ഹിം=വേദോച്ചാരണം ചെയ്തു, അവസര ജാനീ=സന്ദൎഭമായെന്ന റിഞ്ഞു, ഗഗന സുമന ഝരി=ആകാശത്തിൽനിന്നു പൂമഴ ഒഴുകി, ബര ബിലോക=വരനായ രാമദേവനെ കണ്ടു്, ദമ്പതി അനു രാഗേ=ജനകരാജാവും സുനയനയും പ്രേമവിവശരായി, പുനീത പായ=രാമൻെറ പവിത്രപാദങ്ങൾ, പഖാരന ലാഗേ=പ്രക്ഷാള നംചെയ്യാനാരംഭിച്ചു.

മുനിമാർ ശബ്ദശുദ്ധിയോടെ വേദോച്ചാരണംചെയ്തു. വിവാ ഹവേളയായി എന്നറിഞ്ഞു സുരന്മാർ പുഷ്പവൃഷ്ടിചെയ്തു. വര നായ ശ്രീരാമനെ വീക്ഷിച്ചു ദമ്പതിമാരായ സുനയനാജനകന്മാർ പ്രേമവിവശരായി ഭവിച്ചു. അവർ ശ്രീരാമൻെറ പവിത്രപാദ ങ്ങൾ കഴുകാൻ തുടങ്ങി.

ഛം: ലാഗേ പഖാരൻഹ പായ പങ്കജ പ്രേമ തന്ത
പുലകാവലീ
നഭ നഗര ഗാന നിസാന ജയധ്വനി ഉമഗി ജന്ത
ചഹ്ലം ദിസി ചലീ
ജേ പദ സരോജ മനോജ അരി ഉര സര
സദൈവ ബിരാജഹീം
ജേ സുകൃത സുമിരത ബിമലതാ മന സകല
കലിമല ഭാജഹീം

പായ പങ്കജ=ശ്രീരാമന്റെ പാദകമലങ്ങൾ ജനകനും സുനയനയും, പഖാരൻഹ ലാഗേ=പ്രക്ഷാളനംചെയ്യാൻ തുടങ്ങി, പ്രേമ തന്ത=ആ സമയത്തു പ്രേമം ഹേതുവായി അവരുടെ ശരീരങ്ങൾ, പുലകാവലീ=പുളകാവലിയോടുകൂടിയതായി ഭവിച്ചു, നഭ നഗര= അന്തരീക്ഷത്തിലും നഗരത്തിലും നിന്നുയൎന്ന, ഗാന നിസാന ജയധ്വനി=ഗാനങ്ങളുടേയും പടഹങ്ങളുടേയും ജയാരവത്തിന്റേയും ധ്വനി, ഉമഗി ജന്ത ചഹ്ലം ദിസി ചലീ=കരകവിഞ്ഞു നാലു ദിക്കിലേക്കും പ്രവഹിച്ചുവോ എന്നു തോന്നും, ജേ പദ സരോജ= ഏതു പാദകമലങ്ങൾ, മനോജ അരി ഉര=മന്മഥാരിയായ ശിവന്റെ മനസ്സാകുന്ന, സര സദൈവ ബിരാജഹിം=സരസ്സിൽ സദാകാലവും പരിശോഭിക്കുന്നുവോ, ജേ സുമിരത=ഏതു പാദകമലങ്ങൾ ധ്യാനിക്കുന്നതിനാൽ, സുകൃത മന=പുണ്യാത്മാക്കളുടെ മനസ്സ്, ബിമലതാ=പവിത്രമാകുന്നുവോ, കലിമല സകല=കലിമാലിന്യങ്ങളെല്ലാം, ഭാജഹിം=ഓടിപ്പോകുന്നുവോ.

ജേ പരസി മുനി ബനിതാ ലഹീ ഗതി രഹീ ജോ
പാതക മഈ
മകരന്ദ ജിൻഹകോ സംഭുസിര സുചിതാ അവധി
സുര ബരനഈ
കരി മധുപ മുനി മന ജോഗി ജന ജേ സേഇ
അഭിമത ഗതി ലഹൈം

തേ പദ പഖാരത ഭാഗ്യ ഭാജന ജനക ജയ ജയ
സബ കഹൈം

ജേ പരസി=ഏതു പാദകമലങ്ങൾ സ്പർശിച്ചിട്ട്, പാതക മഈ=പാതകമയിയായ, ജോ മുനി ബനിതാ=യാതൊരു മുനിപത്നി, ഗതി ലഹീ രഹീ=സദ്ഗതി പ്രാപിച്ചുവോ, ജിൻറകോ മക രന്ദഃ=യാതൊരു പാദകമലങ്ങളിലെ തേൻ (ഗംഗ), സംഭു സിര=ശംഭുശിരസ്സിലണിയുന്നുവോ, സുചിതാ അവധി=പാതിവ്രത്യസീമയായി (ഏതു പാദകമലങ്ങളെ), സുര ബരനഈ=ദേവന്മാർ വർണ്ണിക്കുന്നുവോ, മുനി മന=മഹർഷിമാർ അവരുടെ മനസ്സിനെ, മധുപ കര=വണ്ടുകളാക്കി (ഏതൊരു പാദകമലങ്ങളിൽ വെയ്ക്കുന്നുവോ), ജോഗിജന ജേ=യോഗികൾ ഏതൊരു പാദകമലങ്ങൾ, സേഇ അഭിമത ഗതി ലഹൈം=ഭജിച്ചു അഭീഷ്ടസിദ്ധി വരുത്തുന്നുവോ, തേ പദ പഖാരത=ആ പാദകമലങ്ങളെ ക്ഷാളനം ചെയ്തു, ഭാഗ്യ ഭാജന ജനക=ഭാഗ്യഭാജനമായ ജനകന്, സബ ജയ ജയ കഹൈം=എല്ലാവരും ജയജയ ജയാശംസ ചെയ്തു.

ശ്രീരാമൻെറ തൃപ്പാദകമലങ്ങൾ സ്പർശിക്കാനിടവന്നതുകൊണ്ടാണല്ലോ മഹാപാപകർമ്മത്തിൻെറ ഫലമായി കല്ലായിക്കിടന്ന ഗൗതമപത്നിയായ അഹല്യക്കു സദ്ഗതിയുണ്ടായതു്. ശ്രീരാമപാദകമലങ്ങളിൽനിന്നു് (വിഷ്ണുപദത്തിൽനിന്നു്) ഉത്ഭവിച്ച ദേവഗംഗയേയാണല്ലോ ശിവൻ സ്വശിരസ്സിലണിയുന്നതു്. ശ്രീരാമപാദകമലങ്ങൾതന്നെയാണു് സതീത്വത്തിൻെറ പരമസീമയെന്നു് ദേവന്മാർ വർണ്ണിക്കുന്നതു്. ശ്രീരാമപാദകമലങ്ങളിൽ തങ്ങളുടെ ഹൃദയങ്ങളെ മഹർഷിമാർ വണ്ടുകളാക്കിത്തീർത്തിരിക്കുന്നു. യോഗികൾ രാമപാദങ്ങൾ ഭജിച്ചുതന്നെയാണു് അഭീഷ്ടസിദ്ധി വരുത്തുന്നതു്. അങ്ങനെ പലതരത്തിലും പരമപരിശുദ്ധമായ ആ തൃപ്പാദകമലങ്ങൾ കഴുകാൻ മഹാഭാഗ്യഭാജനമായ ജനകനേപ്പോലുള്ളവർക്കേ സാധ്യമാകയുള്ളു. ആവിധമിരിക്കുന്ന ജനകനു ജനങ്ങൾ ജയാശംസ ചെയ്യുന്നതിൽ ഒരസ്വാഭാവികതയും ഇല്ലതന്നെ.

ബര കുഅംരി കരതല ജോര സാഖോച്ചാര ദോഉ
കുല ഗ്ഗുരു കരൈം
ഭയോ പാനിഗഹന ബിലോകി ബിധി സുര മനുജ
മുനി ആനന്ദ ഭരൈം
സുഖമൂല ദൂലഹ ദേഖി ദമ്പതി പുലക തനു
ഹുലസ്യൗ ഹിയോ
കരി ലോക ബേദ ബിധാനു കന്യാദാനു നൃപഭൂഷന
കിയോ

ദോഉ കുലഗ്ഗുരു=രണ്ടു വംശത്തിലേയും പുരോഹിതന്മാർ, ബര കുഅംരി കരതല=വരവധുക്കളുടെ പാണികളെ, ജോര=സംയോജിപ്പിച്ചു, സാഖോച്ചാര കരൈം=ശാഖോച്ചാരണം ചെയ്തു, പാനിഗഹന ഭയോ=പാണിഗ്രഹണം നടന്നു. അതു, ബിലോകി=കണ്ടിട്ടു്, ബിധി സുര മനുജ=ബ്രഹ്മാവും ദേവന്മാരും മർത്ത്യരും, മുനി ആനന്ദ ഭരൈം=മുനിമാരും ആനന്ദഭരിതരായി, സുഖമൂല ദൂലഹ ദേഖി=സുഖമൂലകമായ വരനെ കണ്ടിട്ടു്, ദമ്പതി പുലക തനു ഹിയോ=ജനകസുനയനമാർ പുളകിതഗാത്രരായി ഭവിച്ചു. അവരുടെ ഹൃദയങ്ങളിൽ, ഹുലസ്യൗ=അത്യാനന്ദമുണ്ടായി, നൃപഭൂഷന=രാജഭൂഷണമായ ജനകൻ, ലോക ബേദ ബിധാനു കരി=ലൗകികവൈദികവിധികൾക്കനുസൃതമായി, കന്യാദാനു കിയോ=കന്യാദാനം ചെയ്തു.

ദശരഥന്റേയും ജനകന്റേയും വംശപുരോഹിതന്മാർ വധൂവരന്മാരുടെ പാണികളെ സംയോജിപ്പിച്ചു് ശാഖോച്ചാരംചെയ്തു. പാണിഗ്രഹണവും നടന്നു. അതു കണ്ടു ബ്രഹ്മാവും മററു ദേവന്മാരും മനുഷ്യരും മുനിമാരും ആനന്ദഭരിതരായി. സുഖമൂലകമായ വരനെ കണ്ടിട്ടു് ജനകനും സുനയനയും രോമാഞ്ചകഞ്ചുകിതരായി. അവരുടെ ഹൃദയം ഹർഷവിവശമായി. രാജഭൂഷണമായ ജനകൻ ലൗകികവൈദികവിധികൾക്കനുസൃതമായി കന്യാദാനംചെയ്തു. (ശാഖോച്ചാരത്തിൽ വംശവർണ്ണനം പെടുന്നുണ്ടു്.)

ഹിമവന്ത ജിമി ഗിരിജാ മഹേസഹിം ഹരിഹിം
ശ്രീ സാഗര ദഈ
തിമി ജനക രാമഹിം സിയ സമരപി ബിസ്വ കല
കീരതി നഈ

ക്യൗം കരൈ ബിനയ ബിദേഹ കിയോ ബിദേഹം
മൂരത സാവംരീ
കരി ഹോമ ബിധിവത ഗാംഠി ജോരി ഹോന
ലാഗീ ഭാവംരീ

ജിമി ഹിമവന്ത=എപ്രകാരം ഹിമവാൻ, മഹേസഹിം ഗിരിജാ= ശിവന്നു പാർവ്വതിയേയും, സാഗര ഹരിഹിം=പാൽക്കടൽ, മഹാവിഷ്ണുവിന്നു, ശ്രീ ദഈ തിമി=ലക്ഷ്മീദേവിയേയും ദാനംചെയ്തുവോ അപ്രകാരം, ജനക രാമഹിം=ജനകൻ രാമന്നു, സിയ സമരപി=സീതയെ സമർപ്പിക്കുകയും, ബിസ്വ കല നഈ=വിശ്വത്തിൽ സുന്ദരവും നവ്യവുമായ, കീരതി=കീർത്തി (പ്രാപിക്കുകയും ചെയ്തു.), ബിദേഹ ബിനയ ക്യൗം=ജനകൻ വിനയം എങ്ങനെ, കരൈ=പ്രകടിപ്പിക്കും?, സാവംരീ മൂരതി=ശ്യാമളശരീരനായ രാമൻ (ജനകനെ), ബിദേഹ കിയോ=വിദേഹനാക്കിച്ചെയ്തു (ദേഹഭാവനയേ ഇല്ലാതാക്കി. മോക്ഷപാദവിയ്ക്കർഹനാക്കി), ഹോമ കരി=ഹോമംചെയ്തു, ബിധിവത=വിധിപൂർവ്വകം, ജോരീ ഗാംഠി= വധൂവരന്മാരുടെ ആടകളുടെ അററങ്ങൾ ബന്ധിച്ചു, ഭാവംരീ ഹോന ലാഗീ=തുടൎന്നു അഗ്നിപ്രദക്ഷിണവും ആരംഭിച്ചു.

ഹിമവാൻ ശിവന്നു ഗിരിജയേയും പാൽക്കടൽ വിഷ്ണുവിന്നു ലക്ഷ്മീദേവിയേയും ദാനം ചെയ്തതുപോലെ ജനകൻ രാമന്നു സീതയെ സമർപ്പിച്ചു സൽകീർത്തി നേടി. രാമനോടെങ്ങനെയാണു് വിദേഹൻ വിനയം പ്രകടിപ്പിക്കുക രാമൻ അദ്ദേഹത്തെ ദേഹഭാവനയില്ലാത്തവനാ (വിദേഹനാ) ക്കിത്തീൎക്കുകയല്ലെ ചെയ്തതു്? അനന്തരം ഹോമംചെയ്തു വിധിപൂർവ്വകം വധൂവരന്മാരുടെ വസ്ത്രാഗ്രങ്ങൾ ബന്ധിച്ചു. (ഈ ബന്ധനത്തിൻെറ അൎത്ഥം നിത്യൈക്യം

എന്നാണ്.) അനന്തരം വധൂവരന്മാർ അഗ്നിയെ പ്രദക്ഷിണം വെക്കാനാരംഭിച്ചു. (അഗ്നിയെ സാക്ഷിയാക്കി ആ ദേവന്റെ സംരക്ഷത്തിൽ വധൂവരന്മാർ സംയോജിപ്പിക്കപ്പെട്ടിരിക്കുന്നു എന്നാണ് അഗ്നിപ്രദക്ഷിണംകൊണ്ടുദ്ദേശിച്ചിരിക്കുന്നത്. സർവ്വദേവാംശവും അഗ്നിയിലുണ്ടെന്ന വിശ്വാസം പൂർവ്വികർക്കുണ്ട്. അതാണ് അഗ്നിസാക്ഷിയായി ചെയ്യുന്ന ഏതു കർമ്മത്തിനും പ്രാധാന്യം നൽകുന്നതും.)

ദോ: ജയ ധുനി ബന്ദീ ബേദ ധുനി മംഗല ഗാന
നിസാന
സുനി ഹരഷഹിം ബരഷഹിം ബിബുധ സുരതരു
സുമന സുജാന

ബന്ദീ ജയ ധുനി=സ്തുതിപാഠകന്മാരുടെ ജയധ്വനിയും, ബേദ ധുനി=വേദധ്വനിയും, മംഗലഗാന=മംഗളഗാനധ്വനിയും, നിസാന സുനി=പടഹധ്വനിയും കേട്ട്, സുജാന ബിബുധ=ചതുരരായ ദേവന്മാർ, ഹരഷഹിം=പ്രസന്നരായി, സുരതരു സുമന=കല്പവൃക്ഷപ്പൂക്കാം, ബരഷഹിം=വർഷിക്കാൻ തുടങ്ങി.

സ്തുതിപാഠകന്മാരിൽനിന്നു പുറപ്പെടുന്ന ജയജയനാദവും വേദോച്ചാരണധ്വനിയും മംഗളഗാനനിനദവും, പടഹ നിസ്വനവും കേട്ട ചതുരരായ ദേവന്മാർ സന്തുഷ്ടരായി കല്പവൃക്ഷകുസുമങ്ങാം ചൊരിയുവാനാരംഭിച്ചു.

ചൗ: കുഅംരു കുഅംരി കല ഭാവംരി ദേഹീം നയന
ലാഭു സബു സാദര ലേഹീം
ജാഇ ന ബരനി മനോഹര ജോരീ ജോ ഉപമാ
കഛു കഹഉം സോ ഥോരീ

കുഅംരു കുഅംരി=വരനും വധുവും, കല ഭാവംരി ദേഹീം=മനോഹരമാംവണ്ണം അഗ്നിയെ പ്രദക്ഷിണംചെയ്തു, സബു സാദര=എല്ലാ ദർശകന്മാരും ആദരപൂർവ്വം അതുകണ്ടു, നയന ലാഭു ലേഹീം=നേത്രലാഭം നേടി, മനോഹര ജോരീ=ആ മനോഹരമിഥുനങ്ങളെ,

ബാരനി ന ജാഇ=വർണ്ണിക്കുക സാദ്ധ്യമല്ല, ജോ കഛു ഉപമാ കഹൗം=എന്തെങ്കിലുമൊരുപമ പറയാമെന്നുവെച്ചാൽ, സോ ഥോരീ=അതു യഥാൎത്ഥത്തിൽനിന്നു കുറവുമായിരിക്കും.

വരനും വധുവും അടിവെച്ചടിവെച്ച് അഗ്നിദേവനെ വലം വെക്കുന്നു. ആ കാഴ്ചകണ്ട കാണികളുടെ കണ്ണുകൾക്കു കുളൎമ്മതോന്നി. ആ ദമ്പതിമാരെ വൎണ്ണിക്കുക സാധ്യമല്ല. എന്തെങ്കിലുമൊരുപമ പ്രയോഗിക്കാമെന്നുവെച്ചാൽത്തന്നെയും അതു പരമാൎത്ഥത്തിൽനിന്നു വളരെ അകന്നതുമായിരിക്കും.

രാമസീയ സുന്ദര പ്രതിഛാഹീം ജഗമഗാനി മനി
ഖംഭൻഹ മാഹീം
മനഹും മദന രതി ധരി ബഹു രൂപാ ദേഖത
രാമബിആഹു അനൂപാ

രാമസീയ സുന്ദര=രാമൻേറയും സീതയുടേയും മനോഹരങ്ങളായ, പ്രതിഛാഹീം=പ്രതിച്ഛായകൾ, മനി ഖംഭൻഹ മാഹീം=രത്നസ്തംഭങ്ങളിന്മേൽ, ജഗമഗാനി മനഹും=വെട്ടിത്തിളങ്ങുന്നതു കണ്ടാൽ തോന്നുക, മദനരതി=കാമദേവനും രതീദേവിയും, ബഹുരൂപാ ധരി=അനേകം രൂപങ്ങൾ ധരിച്ച്, രാമ അനൂപാ ബിആഹു= ശ്രീരാമൻെറ നിരുപമമായ വേളി, ദേഖത=വീക്ഷിക്കുകയാണോ എന്നു്.

രത്നസ്തംഭങ്ങളിൽ രാമൻേറയും സീതയുടേയും പ്രതിച്ഛായകൾ മിന്നിത്തിളങ്ങുന്നതു കണ്ടാൽ കാമദേവനും രതീദേവിയും അനേകം രൂപങ്ങൾ ധരിച്ചു ശ്രീരാമൻെറ വിവാഹോത്സവം സന്ദൎശിച്ചുകൊണ്ടിരിക്കുകയാണോ എന്നു തോന്നും.

ദരസ ലാലസാ സകുച ന ഥോരീ പ്രഗടത ദുരത
ബഹോരി ബഹോരീ
ഭഏ മഗന സബ ദേഖനിഹോരേ ജനക സമാന
അപാന ബിസാരേ

ദരസ ലാലസാ=ദശ്നാസക്തി (രതിമന്മഥന്മാക്ക്)യുണ്ട്, സകുച ന ഥോരീ=സങ്കോചമോ അതു കുറച്ചൊട്ടല്ലതാനും, ബഹോരി പ്രഗടത=ഇടയ്ക്കു് അവർ പ്രത്യക്ഷരാവുന്നു, ബഹോരീ ദുരത= ഇടയ്ക്കു് മറയുന്നു, സബദേഖ നിഹാരേ=സന്ദശ്കരെല്ലാം, ജനക സമാന=ജനകനു തുല്യം, അപാന ബിസാരേ=തങ്ങളെത്തന്നെ മറന്നു്, മഗന ഭഏ=ആനന്ദമഗ്നരായിഭവിച്ചു

കാണാനുള്ള അത്യാസക്തി രതിയ്ക്കുമുണ്ട് മന്മഥനുമുണ്ട്. പക്ഷേ ശിവനവിടെ സന്നിഹിതനായിരിക്കുന്നല്ലോ എന്ന വസ്തുത അവരെ സങ്കുചിതരാക്കി. അതുകൊണ്ടാകാം ഇടയ്ക്കിടക്ക പ്രത്യക്ഷപ്പെടുന്നതും ഇടയ്ക്കിടയ്ക്കവർ മറയുന്നതും. [സ്തംഭങ്ങളിൽ പ്രതിച്ഛായകൾ അദൃശ്യങ്ങളാകയും ദൃശ്യങ്ങളായും തീരുന്നതിനെ യാണ് രതി മന്മഥന്മാരുടെ പ്രത്യക്ഷമാകലും മറയലുമായി വർണ്ണി ക്കുന്നതെന്നു മറക്കണ്ട.] ഇതൊക്കെ കണ്ടുകൊണ്ടിരിക്കുന്നവർ ജന കനെപ്പോലെതന്നെ വിദേഹരായി ആനന്ദത്തിൽ മുഴുകി.

പ്രമുദിത മുനിൻഹ ഭാവംരീ ഫേരീ നേഗസഹിത
സബ രീതി നിബേരീ
രാമ സീയസിര സേന്ദുര ദേഹീം സോഭാ കഹി ന
ജാത ബിധി കേഹീം

മുനിൻഹ പ്രമുദിത=മുനിമാർ ഏററവും പ്രസന്നരായി, ഭാവംരീ ഫേരീ=അഗ്നിപ്രദക്ഷിണം ചെയ്യിച്ചിരുന്നു, നേഗ സഹിത=സ ന്മാനദാനം ഉൾപ്പെടേയുള്ള, സബ രീതി നിബേരീ=എല്ലാ ചട ങ്ങുകളും നിവ്വഹിപ്പിക്കുകയും ചെയ്തു, രാമ സീയസിര=രാമൻ സീതയുടെ ശിരസ്സിൽ, സേന്ദുര ദേഹീം=സിന്ദൂരം ചാത്തുന്നു, സോഭാ കേഹീം ബിധി=ആ ശോഭ ഒരുപ്രകാരത്തിലും, കഹി ന ജാത=വർണ്ണിക്കുക സാദ്ധ്യമല്ല.

പുരോഹിതന്മാരായ വസിഷ്ഠശതാനന്ദന്മാർ ഏററവും പ്രസ ന്നരായി വധൂവരന്മാരെക്കൊണ്ടു് അഗ്നിപ്രദക്ഷിണം ചെയ്യിച്ചു; സന്മാനദാനം ഉൾപ്പെടെയുള്ള എല്ലാ ചടങ്ങുകളും അവർ കഴി

പ്പിച്ചു. അനന്തരം രാമൻ സീതയുടെ ശിരസ്സിൽ സിന്ദൂരം ചാത്തി. ആ ശോഭ ഒരുവിധത്തിലും വർണ്ണിക്കുവാൻ കഴിവില്ല.

ആരുന പരാഗ ജലജ്ജ ഭരി നീകേ സ്സസിഹിം
ഭൂഷ അഹി ലോഭ അമീകേ
ബഹുരി ബസിഷ്ഠ ദീൻഹ അനുസാസന ബര
ദുലഹിനി ബൈഠേ ഏക ആസന

അഹി അരുന പരാഗ നീകേ=സപ്പം, സിന്ദൂരത്തെ നല്ലപോലെ ജലജ്ജ ഭരി=ശംഖിൽ നിറച്ചു്, അമീകേ ലോഭ=അമൃതിനുവേണ്ടി യുള്ള സത്യാഗ്രഹംകൊണ്ടു്, സസിഹി ഭൂഷ=ചന്ദ്രനെ അലംകൃത നാക്കുകയാണോ എന്നു തോന്നും (രാമൻെറ കൈ കണ്ടാൽ), ബഹുരി ബസിഷ്ഠ=അനന്തരം, വസിഷ്ഠൻ, അനുസാസന ദീൻഹ= കല്പന നൽകിയപ്പോൾ, ബര ദുലഹിനി=വരനും വധുവും, ഏക ആസന ബൈഠേ=ഒരേ സിംഹാസനത്തിൽ ഇരുന്നു.

ശംഖിനുള്ളിൽ സിന്ദൂരം മതിയാവോളം കുത്തിനിറച്ചു അമൃതുകിട്ടാനുള്ള അത്യാത്തിയാൽ സപ്പം ചന്ദ്രനെ അലംകൃതനാക്കുകയോ ചെയ്യുന്നതെന്നു തോന്നും സീതയുടെ മൂദ്ധാവിൽ സിന്ദൂരം ഇടുവിച്ച രാമൻെറ കൈ കണ്ടാൽ. അരുന പരാഗമെന്നതിനു സിന്ദൂരമെന്നാണത്ഥം. ശംഖിനുള്ളിൽ എന്തിനാണു് സിന്ദൂരം കുത്തിനിറക്കുന്നതു്? മറെറാന്നിനുമല്ല. വധുവിൻെറ നെററിക്കു ചാത്തേണ്ടതായ സിന്ദൂരം ക്ഷത്രിയന്മാർ സാധാരണയായി ശംഖിനുള്ളിലാണു് സൂക്ഷിക്കുക. രാഹു ചന്ദ്രനെ വിഴുങ്ങുന്നതുതന്നെ സന്ദ്രസ്ഥമായ അമൃതം വീണ്ടെടുത്തു ഭക്ഷിക്കാനാണു്. സീതയ്ക്കു സിന്ദൂരം ചാത്തുന്ന കൈയിനു് ഉപമ സപ്പം മാത്രമാണെന്നു കവി വിവക്ഷിക്കുന്നു. സിന്ദൂരം ചാത്തിക്കഴിഞ്ഞ ഉടനെ വസിഷ്ഠനിയോഗപ്രകാരം രാമനും സീതയും ഒരേ സിംഹാസനത്തിലിരുന്നു.

ഛം: ബൈഠ ബരാസന രാമു ജാനകി മുദിത മന
ദസരഥു ഭഏ

തനു പുലക പുനി പുനി ദേഖി അപനേം
സുകൃത സുരതരു ഫല നഏ
ഭാരി ഭുവന രഹാ ഉഛാഹ രാമ ബിബാഹ
സബഹീം കഹാ
കേഹി ഭാംതി ബരനി സിരാത രസനാ ഏക
യഹ മംഗലു മഹാ

രാമ ജാനകി ബരാസന ബൈഠേ=രാമനും സീതയും ശ്രേഷ്ഠസിംഹാസനത്തിലിരുന്നു, ദസരഥ മന മുദിത ഭഏ=ദശരഥൻെറ മനസ്സ് സന്തുഷ്ടമായിഭവിച്ചു, അപനേം സുകൃത സുരതരു=തൻെറ സുകൃതമാകുന്ന കല്പവൃക്ഷത്തിലെ, നഏ ഫല ദേഖി പുനി പുനി= പുതിയ ഫലങ്ങളാംകണ്ടു വീണ്ടും വീണ്ടും, തനു പുലക=ശരീരം രോമാഞ്ചിതമായി, ഭുവന ഉഛാഹ ഭരി രഹാ=ഭുവനങ്ങളിൽ ആനന്ദം പൂർണ്ണമായി വ്യാപിച്ചു, രാമ ബിബാഹ ഭാ=രാമൻെറ വേളികഴിഞ്ഞു എന്നു, സബഹീം കഹാ=എല്ലാവരും പറഞ്ഞു, യഹ മംഗല കേഹി ഭാംതി=ഈ മംഗളകഥ ഏതുവിധത്തിൽ, ഏക രസനാ ബരനി സിരാത=ഒരു നാവുകൊണ്ടു് വർണ്ണിച്ചു മുഴമിക്കാം?

ശ്രീരാമനും സീതയും ചടങ്ങുകളെല്ലാം കഴിഞ്ഞു് ഒരു വിശിഷ്ടസിംഹാസനത്തിലിരുന്നു. ദശരഥന്നുണ്ടായ ആനന്ദം അപാരമായിരുന്നു. തൻെറ സുകൃതമാകുന്ന കല്പവൃക്ഷത്തിൽ പുതിയ ഫലങ്ങൾ ഉണ്ടായതുകണ്ടു് അദ്ദേഹത്തിൻെറ ശരീരം പുളകിതമായി. സമസ്തലോകങ്ങളും സന്തോഷനിമഗ്നങ്ങളായിഭവിച്ചു. രാമൻെറ വേളികഴിഞ്ഞു എന്നു എല്ലാവരും പറഞ്ഞു. ഈ മംഗളകഥ എങ്ങനെയാണു് ഒരേ ഒരു നാവുകൊണ്ടു് വർണ്ണിച്ചു മുഴവനാക്കുക!

തബ ജനക പാഇ ബസിഷ്ഠ ആയസു ബ്യാഹ
സാജ സംവാരി കൈ
മാണ്ഡവി ശ്രുതകീരതി ഉരമിലാ കുഅംരി ലഈ
ഹംകരി കൈ

കുസ കേതു കന്യാ പ്രഥമ ജോ ഗുന സീല സുഖ
സോഭാ മഈ
സബ രീതി പ്രീതി സമേത കരി സോ ബ്യാഹി
നൃപ ഭരതഹി ദഈ

തബ ജനക ബസിഷ്ഠ ആയസു പാഇ=അപ്പോൾ ജനകൻ വസിഷ്ഠൻെറ അനുജ്ഞവാങ്ങി, ബ്യാഹ സാജ സംവാരികൈ=വിവാഹസാമഗ്രികളൊരുക്കി, മാണ്ഡവീ ശ്രുതകീരതി=മാണ്ഡവി, ശ്രുതകീൎത്തി, ഉരമിലാ കുഅംരി കൈ ഹങ്കാരി ലഈം=ഊൎമ്മിള എന്നീ കുമാരിമാരെ വിളിച്ചു, പ്രഥമ നൃപ ജോഗുന സീല സുഖ സോഭാമഈ സോ=ആദ്യമായി രാജാവു് ഏതൊരുവൾ ഗുണങ്ങൾക്കും ശീലത്തിനും സൗഖ്യത്തിനും ശോഭക്കും ആകരമാണോ ആ, കുസകേതുകന്യാ=കുശകേതു കന്യകയെ, സബരീതി പ്രീതി സമേത=എല്ലാ ചടങ്ങുകളും നിൎവ്വഹിച്ചു് സന്തോഷത്തോടുകൂടി, ഭരതഹിം ബ്യാഹി ദഈ=ഭരതനു വേളികഴിച്ചുകൊടുത്തു.

ആ അവസരത്തിൽ ജനകൻ വസിഷ്ഠൻെറ അനുമതിവാങ്ങി വിവാഹസാമഗ്രികളെല്ലാം ഒരുക്കി മാണ്ഡവിശ്രുതകീൎത്തി ഊൎമ്മിള എന്നീ മൂന്നു കുമാരിമാരേയും വിവാഹമണ്ഡപത്തിലേക്കു വിളിച്ചു. ആദ്യമായി രാജാവു സൎവ്വസൽഗ്ഗുണസമ്പന്നയും കുശകേതുവിൻെറ പുത്രിയുമായ മാണ്ഡവിയെ, വൈദികലൗകികവിധികൾപ്രകാരം, സസന്തോഷം ഭരതനു വിവാഹംചെയ്തുകൊടുത്തു.

ജാനകീ ലഘു ഭഗിനി സകല സുന്ദരി സിരോമനി
ജാനി കൈ
സോ ജനക ദീൻഹീ ബ്യാഹീം ലഷനഹി സകല
ബിധി സനമാനി കൈ
ജാഹി നാമ ശ്രുതികീരതി സുലോചന സുമുഖി
സബഗുന ആഗരീ
സോദഈ രിപു സൂദനഹിം ഭൂപതി രൂപ സീല
ഉജാഗരീ

സകല സുന്ദരി സിരോമനി=സവ്വസുന്ദരിമാരുടേയും ശിരോരത്നമാണ്, ജാനി ജാനകീ ലഘു ഭഗിനീ=എന്നറിഞ്ഞു് സീതിയുടെ അനുജത്തിയായ ഊൎമ്മിളയെ, സോജനക=ആ ജനകമഹാരാജാവു്, സകല ബിധി സനമാനികൈ=സവ്വ വൈദികലൗകിക വിധികളേയും സമാദരിച്ചു്, ലഷനഹി ബ്യാഹിം ദീൻഹീ=ലക്ഷ്മണന്നു് വിവാഹം ചെയ്തുകൊടുത്തു, ജേഹി നാമശ്രുതി കീരതി=ആരുടെ പേരാണോ ശ്രുതകീത്തിയെന്നു്, സുലോചനി സുമുഖി=സുലോചനയും സുമുഖിയും, സബഗുന ആഗരീ സോ=സവ്വ ഗുണാകരയുമായ അവളെ, രൂപസീല ഉജാഗരീ=രൂപംകൊണ്ടും ശീലംകൊണ്ടും ഉജ്ജ്വലനായ, രിപു സൂദനഹിം=ശത്രുഘ്നന്നു, ഭൂപതി ദഈ=രാജാവു ദാനംചെയ്തു.

സീതയുടെ അനുജത്തിയായ ഊൎമ്മിള എല്ലാ സുന്ദരിമാരുടേയും ശിരോരത്നമെന്നറിഞ്ഞു ജനക മഹാരാജാവു് സവ്വവിധികളും നിവ്വഹിച്ചു ലക്ഷ്മണന്നു വിവാഹം ചെയ്തുകൊടുത്തു. സുലോചനയും സുമുഖിയും സവ്വഗുണസമ്പന്നയുമായ ശ്രുതകീത്തിയെ മഹാരാജാവു് രൂപശീലോജ്ജ്വലനായ ശത്രുഘ്നന്നു വിവാഹം ചെയ്തുകൊടുത്തു.

അനുരൂപ ബര ദുലഹിനി പരസപര ലഖി
സകുച ഹിയം ഹരഷഹീം
സബ മുദിത സുന്ദരതാ സരാഹഹിം സുമന
സുരഗന ബരഷഹീം
സുന്ദരീം സുന്ദര ബരൻഹ സഹ സബ ഏക
മണ്ഡപ രാജഹീം
ജനു ജീവ ഉര ചാരിഉ അവസ്ഥാ ബിഭുന സഹിത
ബിരാജഹീം

അനുരൂപ ബര ദുലഹിനി=അനുരൂപരായ വരന്മാരും വധുക്കളും, പരസപര ലഖി=അന്യോന്യം നോക്കി, സകുച ഹിയം ഹരഷഹിം=ലജ്ജിക്കകയും മനസാഹഷിക്കകയും ചെയ്തു, സബ

മുദിത സുന്ദരതാ=എല്ലാവരും സന്തുഷ്ടരായി വധൂവരന്മാരുടെ സൗന്ദര്യം, സരാഹഹിം സുരഗന=പുകഴ്ത്തി ദേവന്മാർ, സുമന ബരഷഹിം=പുഷ്പങ്ങൾ വർഷിച്ചു, സുന്ദര ബരൻഹ സഹ=സുന്ദരന്മാരായ വരന്മാരൊന്നിച്ച്, സബ സുന്ദരീ=എല്ലാ സുന്ദരിമാരും, എക മണ്ഡപ=ഒരേ ഒരു മണ്ഡപത്തിൽ, ജീവ ഉര ചാരിഉ അവസ്ഥാ=ജീവൻെറ ഹൃദയത്തിൽ, ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി, തുരീയം എന്നീ നാലവസ്ഥകൾ, ബിഭുന സഹിത=വിശ്വം, തേജസ്സ്, പ്രാജ്ഞം, ബ്രഹ്മം എന്നീ നാലു എജമാനന്മാരൊന്നിച്ച്, ബിരാജഹിം ജനു=വിരാജിക്കുകയോ എന്നു തോന്നുമാറ്, രാജഹിം=ശോഭിച്ചു.

വരന്മാരും വധുക്കളും അനുരൂപരാണ്. എങ്ങനെ ശാരീരികമായും മാനസികമായും. രാമനും ഭരതനും ശ്യാമളവർണ്ണന്മാരാണ്. അവരുടെ വധുക്കളുടേ വർണ്ണമാകട്ടെ ശ്വേതവും. ലക്ഷ്മണനും ശത്രുഘ്നനും ശ്വേതവർണ്ണരും അവരുടെ വധുക്കൾ ശ്യാമളവർണ്ണത്തോടുകൂടിയവരുമാകുന്നു. വധൂവരന്മാർ അന്യോന്യം നോക്കി ലജ്ജിച്ചെങ്കിലും അവരുടെ ഹൃദയം സന്തോഷനിമഗ്നമാണ്. ദർശകലോകത്തിനും വളരെ സന്തോഷമുണ്ടായി. അവർ വധൂവരന്മാരുടെ സൗന്ദര്യത്തെ ശ്ലാഘിച്ചു. ദേവന്മാർ പൂമഴ ചൊരിഞ്ഞു. ജീവാന്തർഭാഗത്തു ജാഗ്രത്തും സ്വപ്നവും സുഷുപ്തിയും തുരീയവും, വിശ്വം, തേജസ്സ്, പ്രാജ്ഞം, ബ്രഹ്മം എന്നീ നാലെജമാനന്മാരോടുകൂടി ശോഭിക്കുകയോ എന്നുതോന്നുമാറ് ആ മണ്ഡപത്തിൽ രാമലക്ഷ്മണഭരതശത്രുഘ്നന്മാരും സീത, ഊർമ്മിള, മാണ്ഡവി, ശ്രുതകീർത്തി എന്നീ വധുക്കളും പരിശോഭിച്ചു.

ദോ: മുദിത അവധ പതി സകല സുത ബധുൻഹ
സമേത നിഹാരി
ജനു പാഏ മഹിപാല മനി ക്രിയൻഹ
സഹിത ഫല ചാരി

സകല സുത=എല്ലാ പുത്രന്മാരേയും, ബധുൻഹ സമേത=വധൂസമേതരായി, നിഹാരി അവധപതി=വീക്ഷിച്ചിട്ട് ദശരഥമഹാ

രാജാവു്, ക്രിയൻഹ സഹിത=യജ്ഞം, ശ്രദ്ധ, യോഗം, ജ്ഞാനം എന്നീ ക്രിയാമാർഗ്ഗങ്ങളോടുകൂടി, മഹിപാല മനി=ഏതെങ്കിലു മൊരു വിശിഷ്ടനായ രാജാവു്, ചാരി ഫല പാഏ ജനു=ധർമ്മാർത്ഥകാമമോക്ഷങ്ങൾ സമാജ്ജിച്ചാലെപ്രകാരമോ അപ്രകാരം, മുദിത=സന്തുഷ്ടനായിത്തീൎന്നു.

രാമലക്ഷ്മണഭരതശത്രുഘ്നന്മാരെ നവവധൂസമേതരായി കണ്ട മഹാരാവു് എങ്ങനെ സന്തുഷ്ടനായി എന്നതിനെ കവി ഇപ്രകാരമാണു് താരതമ്യപ്പെടുത്തിയിരിക്കുന്നതു്. സ്വതേ രാജാക്കന്മാരിൽ ശ്രേഷ്ഠനായൊരു വ്യക്തി; അദ്ദേഹം യജ്ഞം, ശ്രദ്ധ, യോഗം, ജ്ഞാനം എന്നീ ക്രിയാമാർഗ്ഗങ്ങളെ അവലംബിച്ചു ധർമ്മവും അർത്ഥവും കാമവും മോക്ഷവും കരസ്ഥമാക്കുന്നു. ആ രാജാവിനു് ആ അവസരത്തിലുണ്ടാകുന്ന ഹർഷം എപ്രകാരമോ അപ്രകാരമുള്ള ഒരനുഭൂതിയാണു് ദശരഥ മഹാരാജാവിനും ഉണ്ടായതു്.

ചൗ: ജസി രഘുബീര ബ്യാഹബിധി ബരനീ സകല
കുഅംര ബ്യാഹേ തേഹിം കരനീ
കഹി ന ജാഇ കഛു ദാഇജ ഭൂരീ രഹാ കനക
മനി മണ്ഡപു പൂരി

ജസി രഘുബീര ബ്യാഹ ബരനീ=ഏതൊരുപ്രകാരത്തിൽ ശ്രീരാമന്റെ വിവാഹം നടന്നതായി വർണ്ണിച്ചുവോ, തേഹിം കരനീ=അപ്രകാരമുള്ള ചടങ്ങുകളോടുകൂടിത്തന്നെ, സകല കുഅംര ബ്യാഹേ=എല്ലാ കുമാരന്മാരുടേയും വേളികൾ നടന്നു, ഭൂരി ദാഇജ=അമിതമായ സ്ത്രീധനത്തെക്കുറിച്ചു്. കഛു കഹി ന ജാഇ=അല്പമായിട്ടെങ്കിലും വർണ്ണിക്കുക ശക്യമല്ല, മണ്ഡപ കനക മനി=വിവാഹമണ്ഡപം സ്വർണ്ണംകൊണ്ടും രത്നങ്ങൾകൊണ്ടും, പൂരി രഹാ=നിറഞ്ഞുവശായി.

ശ്രീരാമന്റെ വിവാഹം ഏതുവിധമെല്ലാം നടന്നു അതുപോലെതന്നെ നിറവേററി ഭരതലക്ഷ്മണശത്രുഘ്നന്മാരുടേയും പരിണയങ്ങൾ. സ്ത്രീധനബാഹുല്യത്തെക്കുറിച്ചു നേരിയതോതിലെങ്കിലും

ഒന്നു വർണ്ണിക്കാൻ സാദ്ധ്യമല്ല. ഒന്നുമാത്രം പറയാം. വിവാഹ മണ്ഡപം കനകത്താലും രത്നങ്ങളാലും പൂർണ്ണമായിരുന്നു.

കംബല ബസന ബിചിത്ര പടോരേ ഭാംതി
ഭാംതി ബഹു മോല നഥോരേ
ഗജ രഥ തുരഗ ദാസ അരു ദാസീ ധേനു
അലംകൃത കാമദുഹാ സീ

ബഹുമോല കംബല ഭാംതി ഭാംതി=വളരെ വിലപിടിച്ച കംബളങ്ങൾ പലവിധത്തിലുള്ള, ബിചിത്ര പടോരേ ബസന=വിചിത്രങ്ങളായ പട്ടാംബരങ്ങൾ ഇവ, ന ഥോരേ=കുറച്ചൊന്നുമായിരുന്നില്ല, ഗജ രഥ തുരഗ അരു ദാസീ=ഗജങ്ങൾ, രഥങ്ങൾ, അശ്വങ്ങൾ, ദാസിമാർ, ദാസ കാമദുഹാ സീ=ദാസന്മാർ കാമധേനുതുല്യങ്ങളായ, അലംകൃത ധേനു=അലങ്കരിക്കപ്പെട്ട പശുക്കൾ.

വസ്തു അനേക കരിഅ കിമി ലേഖാ കഹി ന
ജാഇ ജാനഹിം ജിൻഹ ദേഖാ
ലോകപാല അവലോകി സിഹാനേ ലീൻഹ
അവധപതി സബു സുഖു മാനേ

അനേക ബസ്തു=എന്നിങ്ങനേയുള്ള അനേകം വസ്തുക്കൾ, ലേഖാ കിമി കരിഅ=ഗണിക്കുന്നതെങ്ങനെയാണ്!, ദേഖാ ജിൻഹ ജാനഹിം=കണ്ടവർക്കേ അറിയൂ, ലോകപാല അവലോകി=ലോകപാലന്മാർ ഇവയൊക്കെ കണ്ടിട്ട്, സിഹാനേ=ഈഷ്യാകുലരാവാൻ തുടങ്ങി, സബ സുഖമാനേ=എല്ലാം സുഖമാംവണ്ണം, അവധപതി ലീൻഹ=ദശരഥമഹാരാജാവു് അംഗീകരിച്ചു.

അമൂല്യങ്ങളായ കംബളങ്ങൾ വിചിത്രങ്ങളായ പട്ടാടകൾ, ആനകൾ, തേരുകൾ, കുതിരകൾ, ദാസന്മാർ, ദാസിമാർ കാമധേനു തുല്യങ്ങളും അലംകൃതങ്ങളുമായ പശുക്കൾ എന്നിങ്ങനെ അനേകം വസ്തുക്കൾ. ഇവയെല്ലാം കണക്കാക്കാൻ എങ്ങനെയാണ് കഴിയുക? കാണുകതന്നെ വേണം. എന്നാലെ മനസ്സി

ലാക്കു. സ്ത്രീധനബാഹുല്യം കണ്ടു ലോകപാലന്മാക്ക് ഈൎഷ്യയു ണ്ടായി. ദശരഥമഹാരാജാവാകട്ടേ അവയെല്ലാം സസുഖം അംഗീകരിച്ചു

ദീൻഹ ജാചകൻഹി ജോ ജേഹി ഭാവാ ഉബരാ
സോ ജനബാസഹിം ആവാ
തബ കര ജോരി ജനക മൃദുബാനീ ബോലേ
സബ ബരാത സനമാനീ

ജേഹി ജോ ഭാവാ=ഏതതൊക്കെ ആക്ക നല്ലതായി തോന്നിയോ അതു്, ജാചകൻഹി ദീൻഹ=ആ യാചകക്കു നല്കി, ഉബരാ സോ=അവശേഷിച്ചതെന്തോ അതൊക്കെ, ജനവാസഹിം ആവാ= വിശ്രമമന്ദിരത്തിലെത്തി, തബ ജനക കരജോരി=അനന്തരം ജന കൻ കൈകൂപ്പി, സബ ബരാത സനമാനീ=എല്ലാ വരപക്ഷക്കാ രേയും ആദരിച്ചു്, മൃദുബാനീ ബോലേ=മൃദുവാണികളാൽ ഇങ്ങ നെ പറഞ്ഞു.

സ്ത്രീധനമായപ്പിക്കപ്പെട്ട വസ്തുക്കളിൽനിന്നു യാചകന്മാ ക്കിഷ്ടമുള്ളതെല്ലാം ദശരഥമഹാരാജാവു് ദാനംചെയ്തു. ബാക്കി യുള്ളവ അദ്ദേഹത്തിൻെറ താവളങ്ങളിലേക്കു കൊണ്ടുവരപ്പെട്ടു. ഈ അവസരത്തിൽ ജനക മഹാരാജാവു് വരപക്ഷത്തെയെല്ലാം സമാദരിച്ചു ബദ്ധാഞ്ജലീഹസ്തനായ മൃദുവാക്കുകളാൽ ഇപ്രകാരം പറഞ്ഞു:—

ഛം: സനമാനി സകല ബരാത ആദര ദാന
ബിനയ ബഡാഇ കൈ
പ്രമുദിത മഹാ മുനിബൃന്ദ ബന്ദേ പൂജി പ്രേമ
ലഡാഇ കൈ
സിര നാഇ ദേവ മനാഇ സബ സന കഹത
കരസമ്പുട കിഏ
സുര സാധു ചാഹത ഭാവ സിന്ധു കി തോഷ
ജലാഞ്ജലിദിഏ

സകല ബരാത കൈ=എല്ലാ വരപക്ഷക്കാരേയും, ആദര ദാന ബിനയ ബഡാഇ=ആദരപൂർവ്വം, ദാനങ്ങളാലും വിനയപ്രകടന ങ്ങളാലും പ്രശംസകളാലും, സനമാനി=സമ്മാനിച്ച്, പ്രമുദിത= ഏററവും പ്രസന്നനായി, പ്രേമ കൈ ലഡാഇ=പ്രേമനിമഗ്നനായി, മഹാ മുനിബൃന്ദ ബന്ദേ=മഹർഷിഗണത്തെ വന്ദിച്ച്, പൂജേ സിര നാഇ=പൂജിച്ച് കുമ്പിട്ട്, ദേവ മനാഇ=ദേവതമാരെ ധ്യാനിച്ച്, കരസംപുടകിഏ=കൈകൂപ്പി, സബ്സസന കഹത=എല്ലാവരോട്ട മായി ഇങ്ങനെ പറയാനാരംഭിച്ചു, സുര സാധു=ദേവന്മാരും സത്തു ക്കളും, ഭാവ ചാഹത=ഭക്തിയേ ആഗ്രഹിക്കുന്നുള്ളു, ജലാഞ്ജലി ദിഏ=ജലാഞ്ജലിയപ്പിക്കുന്നതുകൊണ്ടുണ്ടോ, കി സിന്ധു തോഷ= സമുദ്രം സന്തോഷിക്കുന്നു?

വരപക്ഷത്തിൽപെട്ട എല്ലാവരേയും ആദരപൂർവ്വം ദാനങ്ങ ളാലും വിനയപ്രകടനങ്ങളാലും ജനകൻ ബഹുമാനിച്ചു. അദ്ദേഹ ത്തിനു അതിയായ ഹർഷം ഉണ്ടായി. അദ്ദേഹം പ്രേമത്തിൽ മുഴുകി. വിശിഷ്ടാചാര്യന്മാരേയും മററു മഹർഷിമാരേയും അദ്ദേഹം വന്ദി ച്ചു; പൂജിച്ചു; പ്രണിപതിച്ചു; ദേവതമാരെ ധ്യാനിച്ചു. അനന്തരം അദ്ദേഹം ബദ്ധാഞ്ജലീഹസ്തനായി എല്ലാവരോടുമായിട്ടിപ്രകാരം പറഞ്ഞു:— ദേവന്മാരും മഹാത്മാക്കളും എന്നേപ്പോലുള്ള ഒരുവ നിൽനിന്നു ഭക്തി മാത്രമേ അഭിലഷിക്കുന്നുള്ളു. അവക്കപ്പിക്കാനും എന്നിൽ അതൊന്നുമാത്രമേയുള്ളുതാനും. ഒരു സമുദ്രം, ഒരുവൻ അപ്പിക്കുന്ന ഒരു കുടന്നവെള്ളംകൊണ്ടുണ്ടോ സന്തോഷിക്കുന്നു.

കര ജോരി ജനക ബഹോരി ബന്ധു സുമേത
കോസല രായ സോം
ബോലേ മനോഹര ബയന സാനി സനേഹ
സീല സുഭായ സോം
സന ബന്ധ രാജന രാവരേ ഹമ ബഡേ അബ
സബ ബിധി ഭഏ
ഏഹി രാജ സാജ സമേത സേവക ജാനിബീ
ബിനു ഗഥ ലിഏ

ബഹോരി ബന്ധുസമേത=അനന്തരം സഹോദരസമേതനായ (കുശകേതുവാണ് സഹോദരൻ). ജനക കര ജോരി=ജനകൻ കൈകൂപ്പി, സനേഹ സീലസാനി=സ്നേഹശീലസാന്ദ്രങ്ങളായ, മനോഹര ബയന=മനോഹരവാക്കുകളാൽ, കോസലരായ സോം=ദശരഥ മഹാരാജാവിനോട്, സുഭായ സോം ബോലേ=സ്വാഭാവികമായി ഇങ്ങനെ പറഞ്ഞു, രാജന രാവരേ സന ബന്ധഃഹേ രാജൻ, അവിടന്നുമായുള്ള ബന്ധംകൊണ്ട്, ഹമ അബ സബ ബിധി=ഞങ്ങളിപ്പോൾ എല്ലാവിധത്തിലും, ബഡേ ഭഏ=വലിയവരായി ഭവിച്ചിരിക്കുന്നു, ഏഹി രാജ=ഈ രാജ്യവും (ഞങ്ങളും), സാജ സമേത=ഞങ്ങളുടെ സർവ്വസ്വവുമടക്കം, ബിനുഗഥ ലിഏഉ അങ്ങ് നിരുപാധികം വിലക്കുവാങ്ങിയ, സേവക ജാനിബീ= അടിമകളായി അറിയണം.

സഹോദരനായ കുശകേതുവിനോട് സമേതനായ ജനകൻ കൈകൂപ്പി സ്നേഹശീലത്തിൽ മുക്കിയെടുത്ത മധുര മനോഹരവാക്കുകളാൽ ഇപ്രകാരം ദശരഥമഹാരാജാവിനെ അറിയിച്ചു:— ഹേ രാജാവേ അങ്ങയുമായുള്ള ബന്ധുതകൊണ്ട ഞങ്ങളിപ്പോൾ വലിയവരായി ഭവിച്ചിരിക്കുന്നു. ഞങ്ങളും ഈ രാജ്യവും ഞങ്ങൾക്കുള്ള സർവ്വസ്വവും നിരുപാധികം വിലക്കുവാങ്ങിയ അവിടന്നു ഞങ്ങളെ അവിടത്തെ അടിമകളായി പരിഗണിക്കണമേ.

ഏ ദാരികാ പരിചാരികാ കരി പാലിബീം കരുനാ
നഈ
അപരാധ ഛമിബോ ബോലി പഠഏ ബഹുത
ഹൌം ഢീട്യോ കഈ
പുനി ഭാനുകുല ഭൂഷന സകല സനമാന നിധി
സമധീ കിഏ
കഹി ജാതീ നഹിം ബിനതീ പരസപര പ്രേമ
പരിപൂരന ഹിഏ

ഏ ദാരികാ=സീത, മാണ്ഡവി, ശ്രുതകീർത്തി, ഊർമ്മിള എന്നീ പെൺകിടാങ്ങളെ, പരിചാരികാ കരി=പരിചാരികമാരാക്കി,

നജൌ കരുനാ=വളരെ കാരുണ്യത്തോടെ, പാലിബീം=പരിപാലിക്കണമേ, ബോലി പഠഏ്യ=ഞാനങ്ങയെ വരാൻ പറഞ്ഞയച്ചതു, ബഹുത ദീടേ്യാ കജൌ ഹൗം=വലിയ തെററായിപ്പോയി, അപരാധ ഛമിബോ=ആ അപരാധം ക്ഷമിക്കണമേ, പുനി ഭാനുകുല ഭൂഷന=അനന്തരം സൂര്യവംശാലങ്കാരമായ ദശരഥൻ, സകല നിധി=എല്ലാവിധത്തിലും, സമധീ=സംബന്ധിയെ (പുത്രന്മാരുടെ ജാമാതാവിനെ — ജനകനെ — ), സനമാന കിഏ്യ=ബഹുമാനിച്ചു, പരസ്പര ബിനതീ=അവർക്കന്യോന്യമുള്ള നമ്രത, കഹി നഹിം ജാതി=വർണ്ണിക്കുക സാധ്യമല്ല, ഹിഏ്യ പ്രേമപരിപൂരന=അവരുടെ ഹൃദയം പ്രേമപരിപൂർണ്ണമായി.

ഹേ രാജൻ, അങ്ങ് സ്നുഷമാരെ പരിചാരികമാരാക്കി കാരുണ്യപൂർവ്വം പരിപാലിക്കണമേ. അങ്ങയോടിവിടേക്കെഴുന്നള്ളാൻ ഞാൻ ആളെ അയച്ചതു തികച്ചും തെററുതന്നെയാണ്. എൻെറ ആ അപരാധം ക്ഷമിക്കുക! ജനകനിങ്ങനെ പറഞ്ഞതു കേട്ടപ്പോൾ ദിനകരകുലാലങ്കാരമായ ദശരഥമഹാരാവു് എല്ലാവിധത്തിലും ജനകനെ ബഹുമാനിച്ചു. അവരന്യോന്യം പ്രദർശിപ്പിച്ച നമ്രത വർണ്ണിക്കാൻ കഴിവില്ല. അവരുടെ ഹൃദയം പ്രേമത്താൽ പരിപൂർണ്ണമായിരുന്നു.

ബൃന്ദാരകാ ഗന സുമന ബരഷഹിം രാഉ ജന
വാസഹിം ചലേ
ദുന്ദുഭി ജയധുനി ബേദധുനി നഭ നഗര കൗതുഹല
ഭലേ

രാഉ ജനവാസഹിം ചലേ=ദശരഥൻ താവളത്തിലേക്കു പോയപ്പോൾ, ബൃന്ദാരകാ ഗന=ദേവഗണം, സുമന ബരഷഹിം=പുഷ്പവൃഷ്ടിചെയ്തു. നഭ നഗര=ആകാശത്തിലും നഗരത്തിലും, ദുന്ദുഭീ ജയ ധുനി=പെരുമ്പറനാദവും ജയധ്വനിയും, ബേദ ധുനി=വേദധ്വനിയും, ഭലേ കൗതുഹല=നല്ലപോലെയുണ്ടായി.

ജനകനെ സമാശ്വസിപ്പിച്ചതിനുശേഷം ദശരഥമഹാരാജാവു് അതിഥിമന്ദിരത്തിലേക്ക് എഴുന്നള്ളി. അവിടെ ആ സമ

യത്തു് ദേവന്മാരുടെ പുഷ്പവൃഷ്ടിയും പെരുമ്പറനാദവും ജയജയ ധ്വനിയും വേദധ്വനിയും അത്യുച്ചത്തിൽ മുഴങ്ങി.

തബ സഖീ മംഗല ഗാന കരത മുനീസ ആയസു
പാഇ കൈ
ദൂലഹ ദുലഹിനിൻഹ സഹിത സുന്ദരി ചലീം
കോഹബര ല്യാഇ കൈ

തബ മുനീസ കൈ ആയസു പാഇ=മഹർഷിമാരുടെ നിയോഗപ്രകാരം, സുന്ദരി സഖി=സുന്ദരിമാരായ തോഴിമാർ, മംഗല ഗാന കരത=മംഗളഗാനം പാടി, ദൂലഹ ദുലഹിനിൻഹ സഹിത=വരന്മാരോടും വധുക്കളോടും ഒന്നിച്ചു്, കോഹബര ല്യാഇ കൈ ചലീം=പരദേവതാക്ഷേത്രത്തിലേക്ക പുറപ്പെട്ടു.

വസിഷ്ഠശതാനന്ദന്മാരുടെ അനുജ്ഞപ്രകാരം സുന്ദരിമാരായ സഖിമാർ വരവധുക്കളേയുംകൂട്ടി മംഗളഗീതങ്ങൾ പാടി പരദേവതാക്ഷേത്രത്തിലേക്ക പുറപ്പെട്ടു.

ദോ: പുനി പുനി രാമഹി ചിതവ സിയ സകുചതി
മനു സകുചൈ ന
ഹരത മനോഹര മീന ഛബി പ്രേമ പിആസേ
നൈന

സിയ പുനി പുനി രാമഹിം=സീത തുടരെത്തുടരെ രാമനെ, ചിതവ=വീക്ഷിച്ചു്, സകുചതി=വ്രീളാവിവശയായി, മന ന സകുചൈ=മനസ്സിന്നാകട്ടെ സങ്കോചമുണ്ടായില്ല, പ്രേമപിആസേ നൈന=പ്രേമത്താൽ ദാഹവിവശങ്ങളായ അവളുടെ നയനങ്ങൾ, മീന മനോഹര ഛബി=മത്സ്യത്തിന്റെ മനോഹരകാന്തിയെ, ഹരത=അപഹരിച്ചിരുന്നു.

സീത തുടരെത്തുടരെ രാമനെ നോക്കി. ലജ്ജാവിവശയായി അവൾ. പക്ഷേ ഹൃദയം വ്രീളാവശഗമായിരുന്നില്ല. പ്രേമദാഹം കൊണ്ടു് പരവശങ്ങളായ ആ കണ്ണുകൾ മത്സ്യത്തിന്റെ മനോഹരകാന്തിയേയും അപഹരിച്ചിരുന്നു.

ചൗ: സ്യാമ സരീരു സുഭായം സുഹാവന സോഭാ
കോടി മനോജ ലജാവന
ജാവക ജുത പദ കമല സുഹാഏ മുനി മന
മധുപ രഹത ജിൻഹ ഛാഏ

സുഭായം=സ്വാഭാവികമായിത്തന്നെ, സുഹാവന സ്യാമ സരീരു= സുന്ദരവും ശ്യാമവുമായ (രാമ) ശരീരത്തിൻെറ, സോഭാ കോടി മനോജ=ശോഭ, കോടി മന്മഥന്മാരേയും, ലജാവന=ലജ്ജിപ്പിച്ചിരുന്നു. ജിൻഹ മുനി മന മധുപ=യാതൊന്നിൽ, മുനിമാരുടെ മനസ്സാകുന്ന വണ്ടുകൾ, ഛാഏ രഹത=ചുററിപ്പററിക്കൂടിയിരിക്കുന്നുവോ, ജാവക ജുത=ലാക്ഷാരസത്തോടുകൂടിയ ആ, പദകമല സുഹാഏ=തൃപ്പാദകമലങ്ങൾ ശോഭിച്ചു.

പ്രകൃത്യാതന്നെ സുന്ദരമാണ് ശ്രീരാമൻെറ ശ്യാമളകളേബരം. അതിൻെറ ശോഭ നിരവധി മന്മഥന്മാൎക്കും ലജ്ജ അങ്കുരിപ്പിച്ചിരുന്നു. ഏതൊരു തൃപ്പാദസരോജങ്ങളിൽ മുനിമാരുടെ മനസ്സുകളാകുന്ന ഭൃംഗങ്ങൾ ചുററിപ്പററിക്കൂടിയിരിക്കുന്നുവോ അവ ലാക്ഷാരസച്ഛാൎത്തുകൊണ്ട് പൂൎവ്വാധികം പരിശോഭിച്ചു.

പീത പുനീത മനോഹര ധോതീ ഹരതി ബാല
രബി ദാമിനി ജോതീ
കല കിങ്കിനി കടി സൂത്ര മനോഹര ബാഹു
ബിസാല ബിഭൂഷന സുന്ദര

മനോഹര പുനീത=മനോഹരവും പവിത്രവുമായ, പീത ധോതീ= മഞ്ഞപ്പട്ട്, ബാല രബി ദാമിനി ജോതീ=ബാലാദിത്യൻേറയും വിദ്യുത്തിൻേറയും ദീപ്തിയെ, ഹരതി=അപഹരിച്ചു, കല കിങ്കിനി=മനോഹരങ്ങളായ കിങ്ങിണികൾ, മനോഹര കടി സൂത്ര= ചേതോഹരമായ മേഖല, ബിസാല ബാഹു=വിശാലഭുജങ്ങളിൽ, സുന്ദര ബിഭൂഷന=സുന്ദരങ്ങളായ ആഭരണങ്ങളും.

പീത ജനേഉ മഹാഛബി ദേഈ കരമുദ്രികാ
ചോരി ചിത ലേഈ

സോഹത ബ്യാഹ സാജ സബ സാജേ ഉര
ആയത ഭ്രഷന ബര രാജേ

പീത ജനേഉ മഹാഛബി ദേഈ=മഞ്ഞനിറത്തിലുള്ള പൂണനൂൽ, അദ്ദേഹത്തിൻെറ പൂമേനിയ്ക്കു മഹാദീപ്തി നൽകിക്കൊണ്ടിരുന്നു, കരമുദ്രികാ ചിത ചോരി ലേഈ=അംഗുലീയങ്ങളാകട്ടേ മനസ്സു കവൎന്നുകൊണ്ടിരുന്നു, ആയത ഉര ബര ഭ്രഷന രാജേ=വിശാലവക്ഷസ്സിൽ വിശിഷ്ടങ്ങളായ ആഭരണങ്ങൾ, ബ്യാഹ സബ സാജ സാജേ=വിവാഹോചിതങ്ങളായ സൎവ്വാലങ്കാരങ്ങളാലും വിളങ്ങി. സുസജ്ജിതനായി, സോഹത=ശ്രീരാമൻ ശോഭിച്ചിരുന്നു.

മനോഹരവും വിമലവുമായ പീതാംബരം ബാലാദിത്യൻേറയും വിദ്യുത്തിൻേറയും ശോഭയെ അപഹരിക്കുന്നുണ്ട്. അദ്ദേഹം അണിഞ്ഞിട്ടുള്ള കിങ്ങിണികളും മേഖലയും;വിശാലഭുജങ്ങളും അവയിൽ ചാൎത്തിയിട്ടുള്ള ഭ്രഷണങ്ങളും മനോഹരങ്ങളായിരുന്നു. മഞ്ഞനിറത്തിലുള്ള പൂണനൂൽ ശ്രീരാമൻെറ പൂമെയ്യിനെ പൂൎവ്വാധികം സുന്ദരമാക്കുന്നുണ്ട്. വിരലുകളിൽ ചാൎത്തിയിട്ടുള്ള അംഗുലീയങ്ങൾ ആരുടേയും ഹൃദയം കവരുന്നതിനു പൎയ്യാപ്തങ്ങളാണ്. അദ്ദേഹത്തിൻെറ വിശാലവക്ഷസ്സാകട്ടേ വിശിഷ്ടാഭരണങ്ങളാൽ ഭ്രഷിതമായിരിക്കുന്നുണ്ട്. വിവാഹോചിതങ്ങളായ സൎവ്വാലങ്കാരങ്ങളാലും സുസജ്ജിതനായി അദ്ദേഹം വിളങ്ങി.

പിഅര ഉപരനാ കാംഖാസോതീ ദുഹും
ആംചരൻഹി ലഗേ മനി മോതീ
നയന കമല കല കുണ്ഡല കാനാ ബദനു സകല
സൗംദർജ നിധാനാ

ദുഹും ആംചരൻഹി=രണ്ടു വക്കുകളിലും, മനിമോതി ലഗേ=രത്നങ്ങളും മുത്തും തുന്നിപ്പിടിപ്പിച്ച, പിഅര ഉപരന=മഞ്ഞനിറത്തിലുള്ള ഉത്തരീയം, കാംഖാ സോതീ=ഭാഗികമായി വലത്തെ കൈത്തണ്ടയിലേക്കും ഭാഗികമായി ഇടത്തെ കൈത്തണ്ടയിലേക്കും തൂങ്ങിക്കിടക്കുന്നുണ്ട്, കമല നയന=കമല സമാനങ്ങളായ നേത്ര

ങ്ങളും. കല കുണ്ഡല കാനാ=മനോഹരങ്ങളായ കുണ്ഡലങ്ങളോടു കൂടിയ കണ്ണങ്ങളും, ബദന സകല=വദനവും (എന്നുവേണ്ട) എല്ലാംതന്നെ, സൗംദർജ നിധാനാ=സൗന്ദര്യനിധാനങ്ങളായിരുന്നു.

രണ്ടറ്റക്കിലും രത്നങ്ങളും മുത്തും തുന്നിപ്പിടിപ്പിച്ച മഞ്ഞനിറത്തിലുള്ള ഉത്തരീയം ഭാഗികമായി വലത്തേ കൈത്തണ്ടയിലേക്കും ഭാഗികമായി ഇടത്തെ കൈത്തണ്ടയിലേക്കും തൂങ്ങികിടക്കുന്നുണ്ട്. രാമഭദ്രൻെറ കമലസമാനങ്ങളായ കണ്ണുകളും മനോഹര കുണ്ഡലങ്ങളാൽ അലംകൃതങ്ങളായ കണ്ണങ്ങളും ഭാസുരവദനവും എന്നുവേണ്ട സർവ്വവും സൗന്ദര്യനിധാനങ്ങൾതന്നെയായിരുന്നു.

സുന്ദര ഭൃകുടി മനോഹര നാസാ ഭാലാ തിലകു
രുചിരതാ നിവാസാ
സോഹത മൗരു മനോഹര മാഥേ മംഗലമയ
മുകുതാ മനി ഗാഥേ

ഭൃകുടി സുന്ദര=അദ്ദേഹത്തിൻെറ പുരികങ്ങൾ സുന്ദരങ്ങളും, നാസാ മനോഹര=നാസിക മനോഹരവുമാണ്, ഭാല തിലകു=നെററിയിലെ തിലകമാകട്ടേ, രുചിരതാ നിവാസാ=ആകർഷണീയതയുടെ വാസഗേഹവുമാണ്, മാഥേ മനോഹര=ഉത്തമാംഗത്തിൽ മനോഹരവും, മംഗലമയ=മംഗളമയവും, മുകുതാ മനി ഗാഥേ= മൗക്തികരത്നഖചിതവുമായ, മൗരു സോഹത=കിരീടവും ശോഭിക്കുന്നുണ്ട്.

സുന്ദരങ്ങളായ പുരികങ്ങളും മനോഹരനാസികയുമാണദ്ദേഹത്തിൻെറ. നെററിയിലിട്ടിരിക്കുന്ന തിലകമാകട്ടേ സർവ്വലോകവശ്യവുമാണ്. ശിരസ്സിൽ ചൂടിയിട്ടുള്ളതോ മംഗളമയവും മനോഹരവും മൗക്തികരത്നഖചിതവുമായൊരു കിരീടം.

ഛം: ഗാഥേ മഹാമനി മൗര മഞ്ജുല അംഗ സബ
ചിത ചോരഹീം

പുരനാരി സുര സുന്ദരീം ബരഹി! ബിലോകി
സബ തിന തോരഹീം
മനി ബസന ഭൂഷന ബാരി ആരതി കരഹിം
മംഗല ഗാവഹീം
സുര സുമന ബരിസഹിം സൂത മാഗധ ബന്ദി
സുജസു സുനാവഹീം

മഞ്ജുല മൗര=മനോഹരമായ കിരീടം, മഹാമനി ഗാഥേ=വി ശിഷ്ടരത്നഖചിതമാണ്, സബ അംഗ=അദ്ദേഹത്തിന്റെ അംഗ പ്രത്യംഗങ്ങൾ, ചിത ചോരഹീം=ദശ്കചിത്തങ്ങളെ കവന്നു, പുരനാരി സുര സുന്ദരീം=നാഗരികാംഗനമാരും ദേവസുന്ദരിമാരും, സബ ബരഹിം ബിലോകി=എല്ലാ വരന്മാരേയും വീക്ഷിച്ച്, തിന തോരഹീം=(ദൃഷ്ടിദോഷമേല്ക്കാതിരിക്കാൻ) പുൽക്കൊടി പൊടിച്ചിട്ട. മനി ബസന ഭൂഷന ബാരി=(രാമന്റെ ചുററം) രത്നങ്ങളും വസ്ത്രങ്ങളും ആഭരണങ്ങളും വിതറി (രാമനെ), ആരതി കരഹിം=ദീപാച്ച്നചെയ്തു, മംഗല ഗാവഹീം സുര സുമന=മംഗ ളഗാനങ്ങൾ ആലാപിച്ചു. ദേവന്മാർ പുഷ്പങ്ങൾ, ബരിസഹിം= വഷിച്ചു, സൂത മാഗധ ബന്ദി=സൂതന്മാരും മാഗധന്മാരും വന്ദി കളും, സുജസ സുനാവഹീം=ഇരുവംശങ്ങളുടേയും സൽകീത്തി വണ്ണിച്ചു ശ്രോതാക്കളെ കേൾപ്പിച്ചു.

ശ്രീരാമൻ അണിഞ്ഞിട്ടുള്ള കിരീടമാകട്ടേ വിശിഷ്ടരത്നഖ ചിതമാണ്; അദ്ദേഹത്തിന്റെ ഓരോ അവയവവും ദശ്കഹൃദയ ങ്ങളെ കവന്നിരുന്നു. ജനക പുരാംഗനമാരും ദേവാംഗനമാരും എല്ലാ വരന്മാരേയും ദശിച്ച് അവക്കു ദൃഷ്ടിദോഷം ബാധിക്കാ തിരിക്കാൻ കറുകപ്പുല്ലു പൊടിച്ചിടുകയും അവരുടെ നാലുഭാഗ ത്തും വസ്ത്രാഭരണങ്ങൾ വിതറി ആരതി ചെയ്യുകയും ഗളഗാനം ആലാപിക്കുകയും ചെയ്തു. ദേവന്മാർ പൂമഴ ചൊരിഞ്ഞു. സൂത ന്മാരും മാഗധന്മാരും വന്ദികളും വംശാപദാനങ്ങൾ ഉദ്ഘോ ഷിച്ചു ശ്രോതാക്കളെ കേൾപ്പിക്കുകയും ചെയ്തു.

കോഹബരഹിം ആനേ കുഅംര കുഅംരി സുആസി-
നിൻഹ സുഖ പാഇ കൈ
അതിപ്രീതി ലൗകിക രീതി ലാഗീം കരന മംഗല
ഗാഇ കൈ
ലഹകൗരി ഗൗരി സിഖാവ രാമഹി സീയ സന
സാരദ കഹൈം
രനിവാസു ഹാസ ബിലാസ രസ ബസ ജന്മ
കോഫലു സബു ലഹൈം

സുആസിനിൻഹ=സുമംഗലികളായ സ്ത്രീകൾ, സുഖ പാഇ=സുഖ പ്രാപ്തമാരായി, കുഅംര കുഅംരികൈ=വധൂവരന്മാരെ, കോഹബരഹിം ആനേ=പരദേവതാക്ഷേത്രത്തിലേക്ക കൊണ്ടുചെന്നു്, അതിപ്രീതി=ഏററവും പ്രീതിപൂർവ്വം, മംഗല ഗാഇ=മംഗളാചാരം ചൊല്ലി, ലൗകിക കൈ രീതി=ലൗകികച്ചടങ്ങു്, കരന ലാഗീം=നിർവ്വഹിക്കാൻ തുടങ്ങി, ഗൗരി രാമഹിം=പാർവ്വതീദേവി ശ്രീരാമചന്ദ്രനും, സാരദ സീയ സന=സരസ്വതീദേവി, സീതാദേവിയ്ക്കും, ലഹകൗരി=വധൂവരന്മാർ അന്യോന്യം ഉരുളകൊടുക്കേണ്ടതെങ്ങനെയെന്നു്, കഹൈം=പറഞ്ഞുകൊടുത്തു, രനിവാസു=അന്തഃപുരത്തിൽ (ഉള്ളവരെല്ലാം), ഹാസ ബിലാസ രസ ബസ=ഹാസവിലാസരംഗത്തിനു വിധേയരായി, സബു ജന്മകോ ഫലു=എല്ലാവരും ജന്മം ലഭിച്ചതിനാലുള്ള ഫലം, ലഹൈം=പ്രാപിച്ചു.

മനുഷ്യവേഷംധരിച്ച് സന്നിഹിതരായിട്ടുള്ള ദിവ്യാംഗനമാരടക്കമുള്ള സുമംഗലികൾ സുഖാന്വിതമാരായി വരന്മാരേയും വധുക്കളേയും പരദേവതാക്ഷേത്രത്തിലേക്ക കൂട്ടിക്കൊണ്ടുപോകയും അവിടെവെച്ച് അത്യധികം പ്രീതിയോടെ മംഗളാചാരംചൊല്ലി ലൗകികച്ചടങ്ങുകളാരംഭിക്കുകയും ചെയ്തു. പാർവ്വതീദേവി, ശ്രീരാമനും, സരസ്വതീദേവി സീതയ്ക്കും ഉരുളകൊടുക്കലെന്ന ചടങ്ങു ഏതുവിധം വേണമെന്നു ഉപദേശിച്ചു. അന്തഃപുരത്തിലുള്ളവരെല്ലാം ചിരിച്ചും കളിച്ചും കഴിഞ്ഞുകൂടി. അവർക്കെല്ലാം ജന്മലാഭം കൈവന്ന ഒരനുഭൂതി ഉണ്ടാവുകയും ചെയ്തു.

നിജപാനിമനി മഹ്ഹും ദേഖി പ്രതിമൂരതി സരൂപ
നിധാന കീ
ചാലതി ന ഭുജവല്ലീ ബിലോകനി ബിരഹ ഭയ
ബസ ജാനകീ
കൗതുക ബിനോദ്ദ പ്രമോദ്ദ പ്രേമ ന ജാഇ കഹി
ജാനഹിം അലീ
ബര കുഅംരി സുന്ദര സകല സഖീ ലിവാഇ
ജനവാസഹിം ചലീ

നിജപാനിമനി മഹ്ഹും=തന്റെ കൈകളിലണിഞ്ഞിരുന്ന രത്നാഭരണങ്ങളിൽ, സരൂപനിധാന കീ=സുന്ദരാകാരത്തിന്റെ നിധാനമായ രാമദേവന്റെ, പ്രതിമൂരതി ദേഖി=പ്രതിച്ഛായ കണ്ടിട്ട്, ബിരഹ ഭയ ബസ=വിരഹമുണ്ടായാലോ എന്ന ഭയത്തിനു വശഗയായി, ജാനകീ ഭുജവല്ലീ ബിലോകനി=സീതാദേവി, തന്റെ ഭുജവല്ലികളെയോ നേത്രങ്ങളേയോ, ന ചലാതി=ഇളക്കുകയുണ്ടായില്ല, കൗതുക ബിനോദ്ദ=ഈ ക്രീഡയിലുള്ള വിനോദവും, പ്രമോദ്ദ പ്രേമ കഹി ന ജാഇ=പ്രമോദവും പ്രേമവും വൎണ്ണിക്കാനരുതു്, അലീ ജാനഹിം=സഖിമാരത്രേ ഗ്രഹിച്ചിരുന്നു, സകല സഖീ=അനന്തരം എല്ലാ സഖിമാരും, സുന്ദര ബര കുഅംരി=സുന്ദരവധൂവരന്മാരെ, ജനവാസഹിം=വിശ്രമമന്ദിരത്തിലേക്കു്, ലിവാഇ ചലീ=കൂട്ടിക്കൊണ്ടുപോയി.

സീത, സ്വകരങ്ങളിൽ ചാൎത്തിയിരുന്ന രത്നാഭരണങ്ങളിൽ സൗന്ദൎയ്യസാരസൎവ്വസ്വമായ രാമഭദ്രന്റെ പ്രതിച്ഛായ കണ്ടിട്ടു്, വിരഹഭയത്തിന്നു് വിധേയയായി, തന്റെ ഭുജവല്ലികളേയോ നേത്രങ്ങളേയോ ചലിപ്പിക്കുകയുണ്ടായില്ല. [ചലനം ഹേതുവായി പ്രതിച്ഛായ അദൃശ്യമാകും. അപ്പോൾ വിരഹവ്യഥയും അനുഭവിക്കേണ്ടിവരും. ഇതാണു് കരവല്ലികളും നയനങ്ങളും സീത ചലിപ്പിക്കാതിരുന്നതു്.] ഇതൊരുതരം ക്രീഡതന്നെ. പക്ഷേ ഇതിൽ അന്തൎഭവിച്ചിരിക്കുന്ന അത്യാനന്ദവും പ്രേമവും എങ്ങനെ വൎണ്ണി

ക്കാനാവും? സഖിമാരിതൊക്കെ മനസ്സിലാക്കിയിരുന്നു എന്നു മാത്രം പറയാം. ഇപ്രകാരം പരദേവതാക്ഷേത്രത്തിലെ ചടങ്ങുക ളൊക്കെ കഴിഞ്ഞതിനുശേഷം സഖിമാർ വധൂവരന്മാരേയും കൂട്ടി ക്കൊണ്ടു് ദശരഥനും പരിവാരങ്ങളും വിശ്രമിക്കുന്ന മന്ദിരത്തി ലേക്കു പുറപ്പെട്ടു. [പാർവ്വതി, ലക്ഷ്മി, സരസ്വതി എന്നീ ദേവി മാർക്കാണോ സീതയുടെ ഈ ക്രീഡ മനസ്സിലാക്കാൻ വിഷമം. അതാണു് കവി പറയുന്നതു് സഖിമാരിതെല്ലാം ഗ്രഹിച്ചിട്ടു ണ്ടെന്നു്.]

തേഹി സമയ സുനിഅ അസീസ ജഹം തഹം
നഗര നഭ ആനന്ദ മഹാ
ചിരജിഅഹു ജോരീ ചാരു ചാര്യൗം മുദിത മന
സബഹീ കഹാ
ജോഗീന്ദ്ര സിദ്ധ മുനീസ ദേവ ബിലോകി പ്രഭു
ദുന്ദുഭി ഹനീ
ചലേ ഹരഷി ബരഷി പ്രസൂന നിജ നിജ ലോക
ജയ ജയ ഭനീ

തേഹി സമയ=ആ അവസരത്തിൽ, ജഹം തഹം=എങ്ങെങ്ങും, അസീസ=ആശിർവാദം, സുനിഅ=കേൾക്കപ്പെട്ടിരുന്നു, നഗര നഭ=നഗരവും നഭസ്സും, മഹാ ആനന്ദ=പരമാനന്ദം പൂണ്ടു, സബ ഹീ=എല്ലാവരും, മുദിത മന=സന്തുഷ്ടമനസ്കരായി, ചാരു ചാര്യൗം ജോരീ=മനോഹരരായ നാലു ജോഡിയും, ചിരജീ അഹു=ചിരഞ്ജീവികളാകട്ടെ എന്നു, കഹാ ജോഗീന്ദ്ര=ആശിർവ് ദിച്ചു. യോഗിമുഖ്യന്മാരും, സിദ്ധ മുനീസ ദേബ=സിദ്ധന്മാരും, മഹർഷിമാരും, ദേവന്മാരും, പ്രഭു ബിലോകി=രാമചന്ദ്രനെ ദർശി ച്ചു്, ദുന്ദുഭി ഹനീ=ദുന്ദുഭി മുഴക്കി, ഹരഷി പ്രസൂന ബരഷി= പ്രസന്നരായി പൂമഴ ചൊരിഞ്ഞു്, ജയ ജയ ഭനീ=ജയജയധ്വനി മുഴക്കി, നിജ നിജ ലോക ചലേ=അവരവരുടെ ലോകങ്ങളിലേക്കു പോയി.

ആ അവസരത്തിൽ സവ്വത്ര കേരംക്കപ്പെട്ട ആശിവ്വാദങ്ങരം. നഗരവും അന്തരീക്ഷവും പരമാനന്ദഭരിതമായി. 'മനോഹരരായ നാലു വരന്മാരും നാലു വധുക്കളും ചിരഞ്ജീവികളായി ഭവിക്കട്ടെ' എന്നു എല്ലാവരും അകമഴിഞ്ഞാശിവ്വദിച്ചു. സിദ്ധന്മാരും മുനിമുഖ്യരും ദേവന്മാരും ശ്രീരാമനെ ദശിച്ച് ദുന്ദുഭി മുഴക്കി. അവർ പ്രസന്നരായി പൂമഴ ചൊരിഞ്ഞു ജയജയധ്വനി മുഴക്കി അവരവരുടെ ലോകങ്ങളിലേക്ക പ്രയാണംചെയ്തു.

ദോ: സഹിത ബധൂടിൻഹ കുഅംര സബ തബ
ആഏ പിതു പാസ
സോഭാ മംഗല മോദ ഭരി ഉമഗേഉ ജനു ജനവാസ

സബ കുഅംര=എല്ലാ കുമാരന്മാരും, ബധൂടിൻഹ സഹിത=വധൂടിമാരൊന്നിച്ച്, പിതുപാസ ആഏ തബ=പിതാവിനെ സമീപിച്ചപ്പോരം, സോഭാ മംഗല മോദ=ശോഭാമംഗളമോദങ്ങരം, ജനുജനവാസ ഭരി ഉമഗേഉ=വിശ്രമമന്ദിരം നിറഞ്ഞു കവിഞ്ഞു വഴിയുന്നുണ്ടോ എന്നു തോന്നി.

രാമലക്ഷ്മണഭരതശത്രുഘ്നന്മാരും, സീത, ഊമ്മിള, മാണ്ഡവി ശ്രുതകീത്തിമാരും ദശരഥൻ വിശ്രമിക്കുന്ന മന്ദിരത്തിലെത്തിയപ്പോരം ശോഭയും, മംഗളവും സന്തോഷവും ആ മന്ദിരത്തിൽ ഒതുങ്ങാതെ പുറത്തേക്ക പ്രവഹിച്ചുവോ എന്നൊരു തോന്നലുണ്ടായി.

ചൗ: പുനി ജേവനാര ഭഈ ബഹു ഭാംതീ പഠഏ
ജനക ബോലാഇ ബരാതീ
പരത പാംവഡേ ബസന അനൂപാ സുതൻഹ
സമേത ഗവന കിയ ഭൂപാ

പുനി ബഹു ഭാംതീ=അനന്തരം വിഭവസമൃദ്ധമായ, ജേവനാര ഭഈ=സദ്യയുണ്ടായി, ജനക ബരാതീ=ജനകരാജാവു വരപക്ഷക്കാരെ, ബോലാഇ പഠഏ=ക്ഷണിച്ചു കൂട്ടിക്കൊണ്ടുവരാൻ ആള

കളെ അയച്ചു, അനൂപ വാസന=നിരുപമങ്ങളായ കംബളങ്ങൾ, പാംവഡേ പാരത=വഴിയിൽ വിരിച്ചു, ഭൂപാ സുതൻഹ സമേത= ദശരഥരാജാവ് പുത്രന്മാരൊന്നിച്ച്, ഗവനകിയ=ആ വഴിയിലൂടെ നടന്നു.

പിന്നീട്ടുണ്ടായതു വിഭവസമൃദ്ധമായ സദ്യയാണ്. ജനകൻ ആളയച്ചു ദശരഥനെ ക്ഷണിച്ചു. അദ്ദേഹവും പരിവാരങ്ങളും ഭോജനസ്ഥലത്തേക്കു വരുന്ന വഴിയിൽ നിരുപമങ്ങളായ കംബളങ്ങൾ വിരിച്ചിട്ടു. ആ വഴിയിലൂടെ അദ്ദേഹം പുത്രന്മാരോടു കൂടി ഭോജനസ്ഥലത്തേയ്ക്കെഴുന്നള്ളി.

സാദര സബകേ പായ പഖാരേ ജഥാ ജോഗു
പീഢൻഹ ബൈഠാരേ
ധോഏ ജനക അവധപതി ചരനാ സീലു സനേഹു
ജാഇ നഹിം ബരനാ

ജനക സാദര=ജനകൻ ആദരപൂർവ്വം, സബകേ പായ=എല്ലാവരുടേയും കാൽ, പഖാരേ=കഴുകിച്ച്, ജഥാ ജോഗു=യഥായോഗ്യം, പീഢൻഹ ബൈഠാരേ=പീഠങ്ങളിൽ ഇരുത്തി, ജനക=ജനകൻ, അവധപതി ചരന ധോഏ=ദശരഥന്റെ പാദപ്രക്ഷാളനം ചെയ്തു, സീലു സനേഹു=ജനകൻ പ്രദർശിപ്പിച്ച മര്യാദയും സ്നേഹവും, ബരനാ നഹിം ജാഇ=അവർണ്ണ്യംതന്നെയായിരുന്നു,

ആദരപൂർവ്വം ജനകൻ അതിഥികളുടെയെല്ലാം പാദങ്ങൾ കഴുകിച്ചു യോഗ്യതാനുസരണം എല്ലാവരേയും പീഠങ്ങളിലിരുത്തി. അനന്തരം അദ്ദേഹം ദശരഥന്റെ പാദങ്ങൾ കഴുകി. ആ മഹാത്മാവു പ്രദർശിപ്പിച്ച മര്യാദയും സ്നേഹവും അവർണ്ണ്യം തന്നെയായിരുന്നു.

ബഹുരി രാമപദപങ്കജ ധോഏ ജേ ഹരഹൃദയ
കമല മഹും ഗോഏ
തീനിഉ ഭാഇ രാമസമ ജാനീ ധോഏ ചരന ജനക
നിജ പാനീ

ഹര ഹൃദയ കമലമഹ്നം=ശിവന്റെ ഹൃദയകമലത്തിൽ, ഗോപ്യ ജേ രാമപദ പങ്കജ=മറഞ്ഞിരിക്കുന്ന രാമപാദപങ്കജങ്ങളെ, ധോഹ്യ=ജനകൻ ക്ഷാളനംചെയ്തു, തീനിഉ ഭാഇ രാമസമ ജാനീ= മററ മൂന്നു സഹോദരന്മാരേയും രാമതുല്യന്മാരെന്നറിഞ്ഞു്, നിജ പാനീ ജനക=സ്വകരങ്ങളാൽ ജനകൻ, ചരന ധോഹ്യ=അവരുടെ പാദങ്ങളും കഴുകി.

ശിവഹൃദയകമലത്തിൽ മറഞ്ഞിരിക്കുന്ന ശ്രീരാമതൃപ്പാദങ്ങാം ജനകൻ കഴുകി. ഭരതലക്ഷ്മണശത്രുഘ്നന്മാരേയും അദ്ദേഹം രാമതുല്യന്മാരായി പരിഗണിച്ച് അവരുടെ പാദങ്ങളും ക്ഷാളനം ചെയ്തു.

ആസന ഉചിത സബഹിം നൃപ ദീൻഹേ ബോലി
സൂപകാരീ സബ ലീൻഹേ
സാദര ലഗേ പരനപനവാരേ കനക കീല മനിപാന
സവാംരേ

നൃപ സബഹിം ഉചിത ആസന ദീൻഹ=രാജാവെല്ലാവക്കും യഥോചിതം പീഠം നല്കി, സബ സൂപകാരീ=എല്ലാ പാചകന്മാരേയും, ബോലി ലീൻഹേ=വിളിച്ചുവരുത്തി, കനക കീല സവാംരേ=കനകകീലംകൊണ്ടു യോജിപ്പിച്ച, മനിപാന=രത്നത്തളികകളാകുന്ന, പനവാരേ സാദര=ഇലകഠം ആദരപൂവ്വം, പരന ലഗേ=നിരത്താനാരംഭിച്ചു.

അനന്തരം സന്നിഹിതരായവക്കെല്ലാം ജനകമഹാരാജാവു യോഗ്യതാനുസരണം പീഠങ്ങാം സമപ്പിച്ചു. പിന്നീടു പാചകരെ വരുത്തി. അവർ കനകകീലങ്ങളാൽ യോജിപ്പിച്ചിട്ടുള്ള രത്നത്തളികകളാകുന്ന ഇലകഠം ആദരപൂവ്വം അണിനിരത്താനാരംഭിച്ചു.

ദോ: സൂപോദന സുരഭീ സരപി സുന്ദര സ്വാദു പുനീത
ഛനമഹം സബ കേം പരുസി ഗേ ചതുര
സുആര ബിനീത

ബിനീത ചതുര=വിനീതരും സമർത്ഥന്മാരുമായ, സുആര സുന്ദര= വിളമ്പുകാർ മനോഹരവും, സ്വാദു പുനീത=സ്വാദിഷ്ടവും പവിത്രവുമായ, സുപോദന സുരഭീ സരപി=പരിപ്പുപോറം പശുവിൻനെയ്യും, സബ കേം ഛനമഹും=എല്ലാവൎക്കും നിമിഷനേരംകൊണ്ട്, പരുസി ഗേ=വിളമ്പി ചുററത്തിച്ചു.

വിനീതരും സമർത്ഥന്മാരുമായ വിളമ്പുകാർ മനോഹരവും സ്വാദിഷ്ടവും പവിത്രവുമായ പരിപ്പുപോറം പശുവിൻനെയ്യും നിമിഷനേരംകൊണ്ടു എല്ലാവൎക്കും വിളമ്പിയെത്തിച്ചു.

ചൗ: പഞ്ച കവല കരി ജേവന ലാഗേ ഗാരി ഗാന
സുനി അതി അനുരാഗേ
ഭാംതി അനേക പരേ പകവാനേ സുധാ സരിസ
നഹിം ജാഹിം ബഖാനേ

പഞ്ച കവല കരി=പഞ്ച കബളം നിൎവ്വഹിച്ച്, ജേവന ലാഗേ= ഭക്ഷണമാരംഭിച്ചു, ഗാരി ഗാന സുനി=വിനോദപ്രിയരുടെ പാട്ടുകളം കേട്ട്, അതി അനുരാഗേ=എല്ലാവരും ആഹ്ലാദിച്ചു, അനേകഭാംതി=വിവിധങ്ങളും,സുധാസരിസ=പീയൂഷസമാനങ്ങളുമായ, പകവാനേ പരേ=ഭക്ഷ്യപദാൎത്ഥങ്ങരം വിളമ്പി, ബഖാനേ നഹിം ജാഹിം=അവയെപ്പററി വൎണ്ണിക്കാൻ സാധ്യമല്ല.

പഞ്ചകബളമെന്നു പറയുന്നതു ഭക്ഷിക്കാനാരംഭിക്കുന്നതിനു മുമ്പായി നടത്തേണ്ട ഒരു ചടങ്ങാണ്. അതായതു നമ്മുടെ ശരീരാന്തർഭാഗത്തിൽ അഞ്ചു പ്രാണങ്ങളാണല്ലോ ഉള്ളതു്. അവയ്ക്കു ആഹുതി കൊടുക്കുക എന്നതിനു് പഞ്ചകബളമെന്നു് പേർ. ആഹുതി മന്ത്രപൂൎവ്വകമായിരിക്കയും വേണം. ആ മന്ത്രമാണിവിടെ ഉദ്ധരിക്കുന്നതു്. പ്രാണായ സ്വാഹാ; അപാനായ സ്വാഹാ; സമാനായ സ്വാഹാ; വ്യാനായ സ്വാഹാ, ഉദാനായ സ്വാഹാ. മന്ത്രപൂൎവ്വകം ആഹുതി കഴിഞ്ഞാൽ ആഹാരം തുടങ്ങാം. ആ ചടങ്ങു നിൎവ്വഹിച്ചതിനുശേഷം എല്ലാവരും ഭക്ഷണം ആരംഭിച്ചു.

പലതരം വിഭവങ്ങൾ; ഓരോന്നും പിയൂഷത്തിനു തുല്യം; ആവക പദാൎത്ഥങ്ങളെക്കുറിച്ചു വൎണ്ണിക്കാൻ സാദ്ധ്യമല്ല.

പരുസന ലഗേ സുആര സുജാനാ ബിംജന
ബിബിധ നാമ കോ ജാനാ
ചാരി ഭാംതി ഭോജന ബിധി ഗാഈ ഏക ഏക
ബിധി ബരനി ന ജാഈ

സുജാനാ=പ്രഗത്ഭരായ, സുആര=പാചകർ, പരുസന ലഗേ=വിളമ്പാൻ തുടങ്ങി, ബിബിധ ബിഞ്ജന=വിവിധ ഭക്ഷ്യവസ്തുക്കൾ, നാമ കോ ജാനാ=അവയുടെയെല്ലാം പേർ ആക്കറിയാം! ചാരി ഭാംതി ഭോജന ബിധി=ചതുൎവ്വിധവിധിയാണ്, ഗാഈ=പാകശാസ്ത്രത്തിൽ വൎണ്ണിക്കപ്പെട്ടിരിക്കുന്നതു്, ഏക ഏക ബിധി=അതിലേ ഓരോരോ വിധിയേക്കുറിച്ചു്, ബരനി ന ജാഈ=വൎണ്ണിക്കുക വിഷമമാണ്.

സമൎത്ഥന്മാരായ പാചകന്മാർ വിവിധവിഭവങ്ങൾ വിളമ്പാനാരംഭിച്ചു. എന്തൊക്കെ വിളിമ്പി; എന്താണവയുടെയെല്ലാം പേർ; ഇതൊക്കെ ആക്കറിയാം. ശാസ്ത്രത്തിൽ മൊത്തമായി ചതുൎവ്വിധവിധിയാണുള്ളതു്. ഓരോരോ വകുപ്പിലും പെട്ട ഓരോ വിഭവവും എങ്ങനെ വൎണ്ണിക്കാനാവും?

ഛരസ രുചിര ബിംജന ബഹു ജാതീ ഏകേ ഏക
രസ അഗനിത ഭാംതീ
ജേംവത ദേഹിം മധുര ധുനി ഗാരീ ലൈ ലൈ
നാമ പുരുഷ അരു നാരീ

ഛരസ രുചിര=ആറു രസങ്ങളിൽ ഹൃദ്യങ്ങളായ, ബഹു ജാതീ ബിംജന=അനേകം ജാതിവിഭവങ്ങളുണ്ട്, ഏക ഏക രസ=ഓരോരോ രസത്തിലും, അഗനിത ഭാംതീ=കണക്കില്ലാത്ത (നിരവധി) തരങ്ങളും ഉണ്ടു്, ജേംവത പുരുഷ അരു=ഭക്ഷിച്ചുകൊണ്ടിരിക്കെ പുരുഷന്മാരുടേയും, നാരീ നാമ ലൈ ലൈ=സ്ത്രീകളുടേയും

പേരുകഠ എടുത്തെടുത്തുപറഞ്ഞു സ്ത്രീകഠ, മധുര ധുനി=മധുര ധ്വനിയിൽ. ഗാരീ ദേഹിം=ശകാരം നടത്തുന്നുണ്ടായിരുന്നു.

ആറു രസത്തിലും വ്യഞ്ജനങ്ങളുണ്ടു്. ഓരോ രസത്തിലും പലവിധ വിഭവങ്ങളുമുണ്ടു്. ഒരുദാഹരണം കാണിക്കാം. മധുരരസത്തിൽതന്നെ ലഡ്ഡു, ജിലേബി, പാലടപ്രഥമൻ, പഴപ്രഥമൻ, അവിൽ പ്രഥമൻ, അടപ്രഥമൻ, സേമിയ ഇങ്ങനെ എത്രയോ തരമുണ്ടു്. അതുപോലെതന്നെ മററു രസങ്ങളിലും സ്ഥിതി. ഓരോ രസത്തിലും ചുരുങ്ങിയതു 15 വരെ വിഭവങ്ങഠ ഉണ്ടെന്നു കരുതുന്നപക്ഷം ഒട്ടാകെ വിഭവങ്ങളുടെ സംഖ്യ തൊണ്ണൂറാവുകയില്ലേ? ഉണ്ടുകൊണ്ടിരിക്കുമ്പോഠ സ്ത്രീകളുടെ വക ശകാരവും ഉണ്ടു്. അവർ സ്ത്രീപുരുഷന്മാരുടെ പേരുകളാണു് ശകാരവിഷയമാക്കുന്നതും.

സമയ സുഹാവനി ഗാരി ബിരാജാ ഹംസത രാഉ
സുനി സഹിത സമാജാ
ഏഹി ബിധി സബഹീം ഭോജനു കീൻഹാ ആദര
സഹിത ആചമനു ദീൻഹാ

സമയ സുഹാവനി=സന്ദർഭസുന്ദരമായി, ബിരാജാ=പരിശോഭിച്ച, ഗാരീ സുനി=ശകാരഗാനങ്ങഠ കേട്ടു്, സമാജാ സഹിത രാഉ=പരിവാരസമേതനായ രാജാവു്, ഹംസത=ചിരിച്ചുകൊണ്ടിരുന്നു, ഏഹി ബിധി=ഇപ്രകാരം, സബഹീ സാദര=എല്ലാവക്കും ആദരപൂവ്വം, ഭോജനു ദീൻഹാ=ഭോജനം നൽകി. അവർ, ആചമന കീൻഹാ=ആചമനവുംചെയ്തു.

സന്ദർഭത്തിനു പററിയ സുന്ദരങ്ങളായ ശകാരഗാനങ്ങഠ കേട്ടു പരിവാരസമേതനായ ദശരഥമഹാരാജാവു ചിരിച്ചുകൊണ്ടിരുന്നു. ഇങ്ങനെ എല്ലാവക്കും ആദരപൂവ്വം ഭോജനം നൽകി. ഭോജനം കഴിഞ്ഞു് എല്ലാവരും കൈയും മുഖവും കഴുകി.

ദോ: ദേഇ പാന പൂജേ ജനക ദസരഥ സഹിത സമാജ
ജന വാസേ ഗവനേ മുദിത സകല ഭൂപസിര താജ

സമാജ സഹിത ദസരഥ=പരിവാരസമേതനായ ദശരഥമഹാരാജാവിനു, ജനക പാന ദേഇ പൂജേ=താംബൂലം നൽകി പൂജിച്ചു, സകലഭൂപസിര താജ=അഖില ഭൂപശിരോരത്നമായ ദശരഥൻ, മുദിത ജന വാസേ ഗവനേ=സന്തുഷ്ടനായി വിശ്രമമന്ദിരത്തിലേക്ക പുറപ്പെട്ടു.

ദശരഥനും പരിവാരങ്ങൾക്കും ജനകമഹാരാജാവു് താംബൂലദാനം ചെയ്തു പൂജിച്ചു. സർവ്വനൃപശിരോരത്നമായ ദശരഥൻ സന്തുഷ്ടനായി സ്വവിശ്രമമന്ദിരത്തിലേക്ക പോവുകയും ചെയ്തു.

ചൌ: നിത നൂതന മംഗല പുര മാംഹീം നിമിഷ
സരിസ ദിന ജാമിനി ജാംഹീം
ബഡേ ഭോര ഭൂപതി മനി ജാഗേ ജാചക
ഗുനഗന ഗാവന ലാഗേ

പുര മാംഹീം നിത നൂതന=നഗരത്തിൽ നിത്യ നവ്യങ്ങളായ, മംഗല=മംഗളങ്ങളുണ്ടായി, ദിന ജാമിനി=ദിനരാത്രങ്ങൾ, നിമിഷസരിസ ജാംഹീം=നിമിഷതുല്യം പൊയ്ക്കൊണ്ടിരുന്നു, ഭൂപതി മനി=രാജരത്നമായ ദശരഥൻ, ബഡേ ഭോര ജാഗേ=ഏററവും നേരത്തേ ഉണന്നു, ജാചക=യാചകന്മാർ അദ്ദേഹത്തിൻെറ, ഗുനഗന ഗാവന ലാഗേ=ഗുണഗണങ്ങൾ ഗാനം ചെയ്യാൻ തുടങ്ങി.

നഗരത്തിൽ നിത്യനൂതനങ്ങളായ മംഗളങ്ങളുണ്ടായി. പകലും രാവും നിമിഷതുല്യം കഴിഞ്ഞു. രാജരത്നമായ ദശരഥൻ വളരെ നേരത്തേ (പ്രഭാതത്തിൽ) ഉണന്നു. യാചകലോകം ആ മഹാരാജാവിൻെറ അപദാനങ്ങൾ ഗാനം ചെയ്യാനും ആരംഭിച്ചു.

ദേഖി കുഅംര ബര ബധുൻഹ സമേതാ കിമി
കഹി ജാത മോദു മന ജേതാ
പ്രാതക്രിയാ കരി ഗേ ഗുരുപാഹീം മഹാപ്രമോദു
പ്രേമു മന മാംഹീം

ബര ബധുൻഹ സമേതാ കംഅര=ശ്രേഷ്ഠവധുക്കളോട്ടകൂടിയ കുമാരന്മാരെ, ദേഖി മന മോദ ജേതാ=കണ്ടിട്ട് മനസ്സിലുണ്ടായ സന്തോഷം എത്രമാത്രമായിരുന്നു എന്നു, കിമി കഹി ജാത=എങ്ങനേയാണ് വർണ്ണിക്കുക, പ്രാതക്രിയാ കരി=പ്രഭാതകർത്തവ്യങ്ങൾ ചെയ്തു് ദശരഥൻ, ഗുരു പാഹീം ഗേ=ഗുരുസന്നിധിയിലേക്കെഴുന്നള്ളി, മനമാഹീം മഹാപ്രമോദ പ്രേമു=മനസ്സിൽ അതിയായ ആഹ്ലാദവും പ്രേമവും ഉണ്ടായി.

ശ്രേഷ്ഠമാരായ വധുക്കളോടൊന്നിച്ച തൻെറ നാല്യ മക്കളേയും കണ്ടപ്പോൾ വാത്സല്യക്കടലായ ദശരഥമഹാരാജാവനുഭവിച്ച സന്തോഷം എത്രത്തോളമെന്നു എങ്ങനെയാണ് വർണ്ണിക്കുക! അട്ടേറം, ശൗചം, സ്നാനം, സന്ധ്യാവന്ദനം തുടങ്ങിയ പ്രഭാതച്ചടങ്ങുകൾ നിർവ്വഹിച്ചതിനുശേഷം ആചാര്യനായ വസിഷ്ഠനെ സമീപിച്ചു. മനസ്സാകട്ടേ സന്തോഷപ്രേമനിർഭരവുമായിരുന്നു.

കരി പ്രനാമു പൂജാ കര ജോരി ബോലേ ഗിരാ
അമിഅ ജനു ബോരീ
തുംഹരീ കൃപാ സുനഹു മുനിരാജാ ഭയേഉം ആജു
മൈം പൂരന കാജാ

പ്രനാമു കരി പൂജാ കര=ആചാര്യനെ പ്രണമിച്ച് പൂജിച്ചിട്ട്, കര ജോരീ=കൈകൂപ്പി, അമിയ ബോരീ ജനു ഗിരാ=പീയൂഷത്തിൽ മുക്കിയെടുത്തതോ എന്നു തോന്നുമാറുള്ള വാക്കുകളാൽ, ബോലേ=ഇങ്ങനെ പറഞ്ഞു:—, മുനി രാജാ സുനഹു=ഹേമഹർഷേ, കേൾക്കു, തുംഹരീ കൃപാ ആജു=അങ്ങയുടെ കൃപയാലാണ് ഇന്നു്, മൈം പൂരന കാജാ ഭയേഉം=ഞാൻ പൂർണ്ണകാമനായി തീർന്നതു്.

ആചാര്യനെ പ്രണമിച്ചു പൂജിച്ച് ബദ്ധാഞ്ജലീഹസ്തനായി പീയൂഷസാന്ദ്രങ്ങളോ എന്നു തോന്നുമാറുള്ള വാക്കുകളാൽ ദശരഥമഹാരാജാവിങ്ങനെ ഉണർത്തിച്ചു:—അല്ലയോ മഹർഷേ, അവിടത്തെ കാരുണ്യം ഒന്നുകൊണ്ടു മാത്രമാണ് എൻെറ ആഗ്രഹങ്ങളെല്ലാം നിറവേറിയതു്.

അബ സബ ബിപ്ര ബോലാഇ ഗോസാഇൗം
ദേഹു ധേനു സബ ഭാംതി ബനാഇൗം
സുനി ഗുരു കരി മഹിപാല ബഡാഇൗ പുനി
പഠഏ മുനിബൃദ ബോലാഇൗ

ഗോസാഇൗം അബ സബ ബിപ്ര ബോലാഇൗ=സ്വാമിൻ, ഇനി എല്ലാ ബ്രാഹ്മണരേയും വരുത്തി, സബ ഭാംതി ബനാഇൗം ധേനു ദേഹു=എല്ലാവിധത്തിലും ചമയിച്ചിട്ടുള്ള പശുക്കളെ അവൎക്കു് കൊടുക്കുക, ഗുരു സുനി മഹിപാല ബഡാഇൗ കരി=രാജാവിനെ പുകഴ്ത്തി, പുനി മുനിബൃന്ദ ബോലാഇൗ പഠഏ=അനന്തരം മുനിമാരെ വിളിച്ചുകൊണ്ടുവരാൻ ആളെ അയച്ചു.

പ്രഭോ, ഇനി എല്ലാ ബ്രാഹ്മണരേയും വരുത്തി നാനാപ്രകാരേണ ചമയിച്ചു നിറുത്തിയിട്ടുള്ള പശുക്കളെ അവൎക്കു ദാനംചെയ്യണം. രാജാവിൻെറ അഭിപ്രായം കേട്ടു ആചാൎയ്യനായ വസിഷ്ഠൻ പ്രശംസിക്കുകയും പിന്നീടു മുനിമാരെ കൂട്ടിക്കൊണ്ടുവരാൻ ആളയക്കുകയും ചെയ്തു.

ദോ: ബാമദേവ അരു ദേവരിഷി ബാലമീക ജാബാലി
ആഏ മുനിബര നികര തബ കൗസികാദി
തപസാലി

തബ ബാമദേവ അരു ദേവരിഷി=ആ അവസരത്തിൽ വാമദേവനും നാരദനും, ബാലമീക ജാബാലി=വാല്മീകിയും ജാബാലിയും, കൗസികാദി തപസാലി=വിശ്വാമിത്രപ്രഭൃതികളും തപസ്വികളും ആയ, മുനിബര നികര ആഏ=മഹൎഷിസമൂഹവും സന്നിഹിതരായി.

വാമദേവൻ, ദേവൎഷിയായ നാരദൻ, വാല്മീകി, ജാബാലി എന്നിവരും തപപ്രഭാവത്തോടുകൂടിയ വിശ്വാമിത്രനും മററു മുനിശ്രേഷ്ഠന്മാരും ആ അവസരത്തിൽ പ്രത്യക്ഷരായി.

ചൗ: ദണ്ഡ പ്രനാമ സബഹി നൃപ കീൻഹേ പൂജി
സപ്രേമ ബരാസന ദീൻഹേ

ചാരി ലച്ഛ ബര ധേനു മംഗാഈ കാമസുരഭി
സമ സീല സുഹാഈ

നൃപ സബഹിം ദണ്ഡപ്രനാമ കീൻഹേ=രാജാവു ആഗതരെയെല്ലാം സാഷ്ടാംഗപ്രണാമംചെയ്തു്, സപ്രേമ പൂജി ബരാസന ദീൻഹേ=പ്രേമപൂർവ്വം പൂജിച്ചു വിശിഷ്ടപീഠങ്ങളർപ്പിച്ചു, സുഹാഈ കാമ സുരഭി സമ സീല=കാമധേനുവിന്നു തുല്യം സ്വഭാവഗുണം പ്രകൃത്യാ ഉള്ള, ചാരി ലച്ഛ ബര ധേനു മംഗാഈ=നാലുലക്ഷം ഉത്തമഗോക്കളെ കൊണ്ടുവരുവിച്ചു.

അവിടെ സന്നിഹിതരായ മഹർഷിമാരെയെല്ലാം ദശരഥ മഹാരാജാവു് സാഷ്ടാംഗപ്രണാമംചെയ്തു പൂജിക്കുകയും അവക്കു ഇരിക്കാൻ ശ്രേഷ്ഠാസനങ്ങൾ സമർപ്പിക്കുകയും ചെയ്തു അനന്തരം അദ്ദേഹം കാമധേനുവിന്നു തുല്യം പ്രകൃത്യാതന്നെ ശാന്തപ്രകൃതികളായ നാലുലക്ഷം ഉത്തമഗോക്കളെ വരുത്തി.

സബബിധി സകല അലംകൃത കീൻഹീ മുദിത
മഹിപ മഹിദേവൻഹ ദീൻഹീ
കരത ബിനയ ബഹുബിധി നരനാഹൂ ലഹേഉം
ആജു ജഗ ജീവനലാഹൂ

സബബിധി സകല=എല്ലാ വിധിപ്രകാരം സർവ്വഗോക്കളേയും, അലംകൃത കീൻഹീ മഹിപ=അലംകൃതങ്ങളാക്കി രാജാവു്, മഹിദേവൻഹ ദീൻഹീ=ബ്രാഹ്മണക്കു ദാനംചെയ്തു, നരനാഹൂ ബഹുബിധി=രാജാവു് പലപ്രകാരത്തിലും, ബിനയ കരത=അവരെ വന്ദിച്ചു (ഇങ്ങനെ ഉണർത്തിച്ചു), ജഗ ജീവന ലാഹൂ=ലോകത്തിൽ ജന്മമെടുത്തതുകൊണ്ടുള്ള പ്രയോജനം, ആജു ലഹേഉം=ഇന്നു് എനിക്കു സിദ്ധിച്ചിരിക്കുന്നു.

ലൗകികവും വൈദികവുമായ ചടങ്ങുകളനുസരിച്ചു എല്ലാ പശുക്കളേയും ചമയിച്ചു ബ്രാഹ്മണക്കു രാജാവു ദാനംചെയ്തു. അവരെ അദ്ദേഹം പലപ്രകാരത്തിലും വന്ദിച്ചു ഇങ്ങനെ ഉണ

ത്തിച്ചു. 'തപോധനന്മാരേ, ലോകത്തിൽ ഞാൻ ജന്മമെടുത്തതു കൊണ്ടുള്ള പ്രയോജനം ഇന്നെനിക്കു സിദ്ധിച്ചുകഴിഞ്ഞിരിക്കുന്നു.

പാഇ അസീസ മഹീസു അനന്ദാ ലിഏു ബോലി
പുനി ജാചക ബൃന്ദാ
കനക ബസന മനി ഹയ ഗജ സ്യന്ദന ദിഏു
ബൂഝി രുചി രബികുല നന്ദന

അസീസ പാഇ മഹീസു=മുനിമാരിൽനിന്നു ആശിസ്സു ലഭിച്ച ദശരഥരാജാവു്, അനന്ദാ=ആനന്ദം നുകന്നു്, പുനി ജാചക ബൃന്ദാ ബോലി=പിന്നീടു് യാചകലോകത്തെ വിളിച്ചു, രബികുല നന്ദന=സൂര്യകുലസുതനായ ദശരഥമഹാരാജാവു, കനക ബസന മനി=കനകം, വസ്ത്രങ്ങൾ, രത്നങ്ങൾ, ഹയ ഗജ സ്യന്ദന=കുതിരകൾ, ഗജങ്ങൾ, തേരുകൾ എന്നിവ, രുചി ബൂഝി ദിഏു=യാചകന്മാരുടെ ഹിതം ആരാഞ്ഞറിഞ്ഞു ദാനംചെയ്തു.

മുനിമാരാൽ ആശീർവ്വദിക്കപ്പെട്ട മഹാരാജാവു ആനന്ദതുന്ദിലനായി ഭവിച്ചു. അനന്തരം അദ്ദേഹം യാചകരെ വിളിച്ചു. അവരുടെ ഹിതം ആരാഞ്ഞു് ഓരോരുത്തക്കും പ്രിയതരങ്ങളായ കനകം, വസനം, രത്നം, ഗജം, തുരഗം, രഥം എന്നിവ ദാനം ചെയ്തു.

ചലേ പഢത ഗാവത ഗുന ഗാഥാ ജയ ജയ ജയ
ദിനകര കുല നാഥാ
ഏഹി ബിധി രാമ ബിആഹ ഉഛാഹൂ സകൈ ന
ബരനി സഹസ മുഖ ജാഹൂ

ദിനകര കുല നാഥാ=സൂര്യകുലനാഥ, അവിടുന്നു്, ജയ ജയ ജയ=ജയിച്ചാലും, ജയിച്ചാലും, ജയിച്ചാലും എന്നിങ്ങനെ, ഗാവത ഗുനഗാഥാ=ഗാനംചെയ്തുകൊണ്ടും അദ്ദേഹത്തിൻെറ ഗുണഗാഥ, പഢത ചലേ=ഉരുവിട്ടുകൊണ്ടും യാചകസമൂഹം പോയി, ഏഹി ബിധി=ഇപ്രകാരമുള്ള, രാമ ബിആഹ ഉഛാഹൂ=ശ്രീരാമവിവാ

ററാഷോഷങ്ങരം (ഒരുവനും), ജാഹ്ല സഹസ മുഖ=ആയിരംമുഖം തന്നെ ഉണ്ടായിരിക്കട്ടെ അവന്നും, ബരനി ന സകൈ=വർണ്ണിക്കാൻ ശക്യമല്ല.

സൂര്യവംശനേതാവേ, ഹേ ദശരഥ, അവിടന്നു ജയിച്ചാലും ജയിച്ചാലും, ജയിച്ചാലും എന്നിങ്ങനെ ഗാനംചെയ്തും ആ മഹാരാജാവിൻെറ ഗുണസമൂഹങ്ങരം വർണ്ണിച്ചും യാചകന്മാർ അവരുടെ വഴിക്കു പോയി. ഏതാദൃശങ്ങളായ രാമവിവാഹഘോഷങ്ങരം, ആയിരം മുഖമുള്ളവന്നുപോലും വർണ്ണിക്കുവാൻ ശക്യമല്ല.

ദോ: ബാര ബാര കൗസിക ചരന സീസു നാഇ
കഹ രാഉ
ഏഹ സബു സുഖു മുനിരാജ തവ കൃപാകടാച്ഛ
പ്രഭാഉ

കൗസിക ചരന=വിശ്വാമിത്ര തൃപ്പാദങ്ങളിൽ, ബാരബാര സീസു നാഇ=വീണ്ടും വീണ്ടും കുമ്പിട്ടു, രാഉ കഹ=രാജാവു പറയാൻ തുടങ്ങി:–, മുനിരാജ=ഹേ മുനീന്ദ്ര, യഹ സബു സുഖു=ഞാനനുഭവിക്കുന്ന ഈ സർവ്വസുഖങ്ങളും, തവ കൃപാകടാച്ഛ പ്രഭാഉ=അങ്ങയുടെ കൃപാകടാക്ഷത്തിൻെറ പ്രഭാവങ്ങളാണ്.

ദശരഥമഹാരാജാവു്, യാചകന്മാർ പോയതിന്നുശേഷം വീണ്ടും വീണ്ടും വിശ്വാമിത്രതൃപ്പാദങ്ങളിൽ പ്രണമിച്ചു. അനന്തരം ഇപ്രകാരം പറയാനാരംഭിച്ചു:– 'ഹേ താപസോത്തമ, ഞാനിന്നനുഭവിക്കുന്ന ഈ സുഖങ്ങരം അവിടത്തെ കൃപാകടാക്ഷത്തിൻെറ പ്രഭാവങ്ങരം മാത്രമാണ്.

ചൗ: ജനക സനേഹ സീലു കരതൂതീ നൃപു സബ
ഭാംതി സരാഹ ബിഭൂതീ
ദിന ഉഠി ബിദാ അവധപതി മാംഗാ രാഖഹിം
ജനകു സഹിത അനുരാഗാ

നൃപു ജനക സനേഹ=ദശരഥമഹാരാജാവു്, ജനകൻെറ സ്നേഹത്തേയും, സീലു കരതൂതീ=ശീലത്തേയും സൽകർമ്മങ്ങളേയും,

ബിഭൂതീ സബ ഭാംതി=ഐശ്വര്യത്തേയും സർവ്വപ്രകാരേണയും, സരാഹ=ശ്ലാഘിച്ചു, ദിന അവധപതീ=പ്രഭാതമായപ്പോഠം ദശരഥൻ, ഉഠി ബിദാ മാംഗാ=വിട നാചിച്ചു. എന്നാൽ, ജനകു=ജനകനാകട്ടേ, അനുരാഗ സഹിത=പ്രേമസമേതം (ദശരഥനെ പോകാനനുവദിക്കാതെ), രാഖഹിം=തടഞ്ഞുനിറുത്തി.

ജനകമഹാരാജാവിൻെറ സ്നേഹത്തേയും സൗശീല്യത്തേയും സദ്വൃത്തികളേയും, ഐശ്വര്യത്തേയും ദശരഥൻ എല്ലാ പ്രകാരത്തിലും ശ്ലാഘിക്കുകയുണ്ടായി. ഓരോ പ്രഭാതത്തിലും ഉണൎന്നെഴുന്നേററാൽ അയോധ്യരാജാവു് ജനകനെ സമീപിക്കും, വിടയാചിക്കും. എന്നാൽ ജനകനാകട്ടെ സ്വതഃസിദ്ധമായ സ്നേഹത്താൽ ദശരഥനെ അപ്പോഴൊക്കെ പോകാൻ സമ്മതിക്കാതെ തടഞ്ഞുനിറുത്തുകയും ചെയ്തിരുന്നു.

നിത നൂതന ആദരു അധികാഈ ദിനപ്രതി സഹസ
ഭാംതി പഹുനാഈ
നിത നവ നഗര അനന്ദ ഉഛാഹൂ, ദസരഥ ഗവനു
സുഹാഇ ന കാഹൂ

നിത നൂതന ആദരു=നിത്യവും നവ്യവുമായ ആദരം, അധികാഈ പ്രതിദിന=വൎദ്ധിച്ചുതന്നെ വന്നു. ദിവസംതോറും, സഹസ ഭാംതി പഹുനാഈ=ആയിരക്കണക്കിൽ വിരുന്നുസല്ക്കാരം നടന്നു. നഗര നിത നവ=നഗരത്തിൽ നിത്യനവങ്ങളായ, അനന്ദ ഉഛാഹൂ=ആനന്ദാഘോഷങ്ങഠം; ദസരഥ ഗവനു=ദശരഥൻെറ (അയോദ്ധ്യയിലേക്കുള്ള) പോക്കു്, കാഹൂ ന സുഹാഇ=ആരും ഇഷ്ടപ്പെട്ടില്ല.

നിത്യവും നവ്യവുമായ ആദരം ഏററിയേറിത്തന്നെ വന്നു. ഓരോ ദിവസവും അതിഥികളെ ഉദ്ദേശിച്ചു ആയിരക്കണക്കിൽ സല്ക്കാരങ്ങഠം നടക്കുന്നുണ്ടു്. ആനന്ദത്തിനും ആഘോഷങ്ങഠക്കും വിദേഹനഗരം സാക്ഷ്യംവഹിച്ചു ദശരഥമഹാരാജാവു അയോധ്യയിലേക്കു മടങ്ങിപ്പോകുന്ന കാര്യത്തിൽ ഒരാഠക്കും ഉണ്ടായില്ല പ്രിയം.

ബഹുത ദിവസ ബീതേ ഏഹി ഭാംതീ ജനു
സനേഹ രജ്ജു ബന്ധേ ബരാതീ
കൗസിക സതാനന്ദ തബ ജാഇ കഹാ ബിദേഹ
നൃപഹിം സമുഝാഇ

ഏഹി ഭാംതീ ബഹുത ദിവസ ബീതേ=ഇപ്രകാരം അനേകം ദിവസങ്ങൾ പോയി, ബരാതീ സനേഹ രജ്ജു ബന്ധേ ജനു=വരപക്ഷക്കാർ സ്നേഹപാശത്താൽ ബദ്ധരോ എന്നു തോന്നും, തബ കൗസിക സതാനന്ദ=ആ അവസരത്തിൽ വിശ്വാമിത്രനും ശതാനന്ദനും, ജാഇ ബിദേഹ നൃപഹി=ചെന്നു് വിദേഹരാജാവിനെ ഇങ്ങനെ, സമുഝാഇ കഹാ=ഉദ്ബോധിപ്പിച്ചു.

ഇങ്ങനെ ദിനങ്ങൾ പലതും കഴിഞ്ഞു. വരപക്ഷക്കാരെ ജനകൻ സ്നേഹപാശംകൊണ്ടു ബന്ധിച്ചിരിക്കയാണോ എന്നു തോന്നും. ആ അവസരത്തിൽ വിശ്വാമിത്രനും ശതാനന്ദനും ജനകമഹാരാജാവിനെ സമീപിച്ചു ഈവിധം ഉദ്ബോധിപ്പിച്ചു:—

അബ ദസരഥ കഹം ആയസു ദേഹു ജദ്യപി
ഛാംഡി ന സകഹു സനേഹു
ഭലേഹി നാഥ കഹി സചിവ ബുലാഏ കഹി ജയ
ജീവ സീസ തിൻഹ നാഏ

ജദ്യപി സനേഹു ഛാംഡി ന സകഹു=സ്നേഹവിച്ഛേദനത്തിനുള്ള ശക്തി അങ്ങയ്ക്കില്ലെന്നതാണു് പരമാൎത്ഥമെങ്കിൽക്കൂടിയും, അബ ദസരഥ കഹം=ഇപ്പോൾ ദശരഥമഹാരാജാവിനു, ആയസു ദേഹു=യാത്രാനുജ്ഞ നല്കുക, നാഥ=സ്വാമിൻ, ഭലേഹി=കൊള്ളാം നല്ലതു്. എന്നിങ്ങനെ ജനകൻ, കഹി സചിവ ബുലാഏ=പറഞ്ഞു സചിവന്മാരെ വിളിപ്പിച്ചു, തിൻഹ ജയ ജീവ കഹി സീസ നാഏ=അവർ ദേവൻ ജയിച്ചാലും എന്നിങ്ങനെ പറഞ്ഞു ശിരസ്സു കുനിച്ചു.

സ്നേഹഭഞ്ജനത്തിനുള്ള കരുത്തങ്ങയ്ക്കില്ലെന്നതാണു് പരമാൎത്ഥം. എന്നാൽക്കൂടിയും അങ്ങിപ്പോൾ ദശരഥമഹാരാജാവിനു

യാത്രാനുമതി നൽകണം 'അവരിങ്ങനെ അറിയിച്ചതുകേട്ട ജനകൻ കൊള്ളാം; നല്ലതു്' എന്നിങ്ങനെ പ്രതിവചിച്ച മന്ത്രിമാരെ വിളിപ്പിച്ചു. അവർ വന്നു ജനകനെ അഭിവാദ്യംചെയ്തു ശിരസ്സു കുനിച്ചു.

ദോ: അവധനാഥ ചാഹത ചലന ഭീതര കരഹു ജനാള
ഭഏ പ്രേമബസ സചിവ മുനി ബിപ്ര സഭാസദ
രാള

ഭീതര ചലന ചാഹത=(ജനകൻ പറഞ്ഞു) അന്തപുരത്തിൽചെന്നു്, പോകാൻ ആഗ്രഹിക്കുന്നു, അവധനാഥ ജനാള കരഹു= അയോധ്യാരാജാവെന്നു അറിവുകൊടുക്കുക, സചിവ മുനി ബിപ്ര= സചിവന്മാരും മുനിമാരും ബ്രാഹ്മണരും, സഭാസദ രാള=സദസ്യരും രാജാക്കന്മാരും (ഇതുകേട്ടു്), പ്രേമബസ ഭഏ=വികാരവശരായിഭവിച്ചു.

ദശരഥമഹാരാജാവു് അയോദ്ധ്യയിലേക്കു മടങ്ങിപ്പോകാൻ ആഗ്രഹിക്കുന്നു എന്ന സംഗതി അന്തഃപുരത്തിൽ അറിയിക്കുക എന്നു ജനകൻ സചിവന്മാരോടു് കല്പിച്ചു. ദശരഥൻ പോകുന്നു എന്നറിഞ്ഞു സചിവന്മാരും മുനിമാരും ബ്രാഹ്മണരും സദസ്യരും രാജാക്കന്മാരും വികാരബദ്ധരായിത്തീൎന്നു.

പുരവാസീ സുനി ചലിഹി ബരാതാ ബൂഝത
ബികല പരസപര ബാതാ
സത്യ ഗവനു സുനി സബ ബിലഖാനേ മനഹും
സാംഝ സരസിജ സകുചാനേ

ബരാതാ ചലിഹി സുനി=വരപക്ഷക്കാർ പോകുകയാണെന്നു കേട്ടു്, ബികല പരസപര=വിഹ്വലരായി ജനങ്ങൾ അന്യോന്യം, ബാതാ ബൂഝത=പറയാൻ തുടങ്ങി, ഗവനു സത്യ സുനി=പോകുന്നകാര്യം സത്യമാണു് എന്നു കേട്ടു്, സാംഝ സരസിജ=സന്ധ്യാവേളയിൽ താമരകൾ, മനഹും സകുചാനേ=കൂമ്പുന്നതുപോലെ, സബ ബിലഖാനേ=എല്ലാവരും വ്യഥിതരായിഭവിച്ചു.

ദശരഥമഹാരാജാവും പരിവാരങ്ങളും അയോധ്യയിലേക്ക മടങ്ങിപ്പോകുന്നു എന്നു വൃത്താന്തം കേട്ടു വിഹ്വലരായ ജനങ്ങൾ പരസ്പരം ഓരോന്നു പറയാനാരംഭിച്ചു. പോകുന്നകാര്യം തീൎച്ച എന്നറിഞ്ഞപ്പോൾ സായന്തന സന്ധ്യയിൽ താമരകൾ സങ്കോചിക്കുന്നതുപോലെ ജനങ്ങൾ നിരുന്മേഷരും വ്യഥിതരുമായി ഭവിച്ചു.

ജഹം ജഹം ആവത ബരസേ ബരാതീ തഹം തഹം
സിധ ചലാ ബഹുഭാംതി
ബിബിധ ഭാംതി മേവാ പകവാനാ ഭോജന സാജു
ന ജാഇ ബഖാനാ

ആവത ബരാതീ=വിദേഹത്തേക്ക അയോധ്യയിൽനിന്നു വന്ന വരപക്ഷക്കാർ, ജഹം ജഹം ബസേ=എവിടെയെവിടെയൊക്കെ വസിച്ചുവോ, തഹം തഹം ബഹുഭാംതി=അവിടെയ്ക്കൊക്കെ ജനകൻ പലതരത്തിലുള്ള, സിധ ചലാ=സാമാനങ്ങൾ അയച്ചിരുന്നു. അങ്ങനെ അയച്ച, ബിബിധഭാംതി മേവാ=പലതരത്തിലുള്ള പഴങ്ങളും, പകവാനാ=പലഹാരങ്ങളും, ഭോജന സാജു=മററു ഭോജന സാമഗ്രികളും, ബഖാനാ ന ജാഇ=അവൎണ്ണ്യങ്ങളായിരുന്നു.

അയോധ്യയിൽനിന്നു പുറപ്പെട്ട സംബന്ധികൾക്ക വിദേഹ രാജ്യത്തെത്തുന്നതുവരെ എവിടെയെവിടെയൊക്കെ താവളം വേണ്ടിവന്നിരുന്നുവോ അവിടേക്കെല്ലാം ജനകൻ പലവിധത്തിലുള്ള സാമാനങ്ങൾ അയച്ചുകൊടുത്തിരിക്കുന്നു. അങ്ങനെ അയച്ച പഴങ്ങളും പലഹാരങ്ങളും മററു ഭക്ഷ്യവസ്തുക്കളും വൎണ്ണിക്കുക സാദ്ധ്യമല്ല

ഭരി ഭരി ബസഹ അപാര കഹാരാ പഠഇ ജനക
അനേക സുസാരാ
തുരഗ ലാഖ രഥ സഹസ പചീസാ സകല
സവാംരേ നഖ അരു സീസാ

ജനക=ജനകരാജാവു്, അനേക സുസാര=അനേകം ഭക്ഷ്യപദാൎത്ഥ ങ്ങളം, കഹാരാ=ചുമട്ടുകാർ വശവും, അപാര ബസഹ=അസം ഖ്യം കാളകളുടെ പുറത്തും, ഭരി ഭരി=നിറച്ചു നിറച്ചു, പഠഇൗ= അയക്കുകയുണ്ടായി, ലാഖ തുരഗ=ഒരുലക്ഷം കുതിരകളേയും പ ചീസ സഹസ=ഇരുപത്തയ്യായിരം രഥങ്ങളും, നഖ അരുസീസാ= നഖംമുതൽ തലവരെ, സകല സവാംരേ=സൎവ്വാവയവാലംകൃത ങ്ങളും.

മത്ത സഹസ ദസ സിന്ധുര സാജേ ജിൻഹഹിം
ദേഖി ദിസി കുഞ്ജര ലാജേ
കനക വസന മനി ഭരി ഭരി ജാനാ മഹിഷീ
ധേനു ബസ്തു ബിധിനാനാ

ജിൻഹഹിം ദേഖി=ഏവയെക്കണ്ടു, ദിസി കുഞ്ജര ലാജേ=ദിഗ്ഗജ ങ്ങളുംകൂടി ലജ്ജിക്കുമോ അത്തരത്തിലുള്ളവയുമായ, ദസ സഹസ മത്ത സിംധുര=പതിനായിരം മദഗജങ്ങളേയും, കനക ബസന മനി=കനകം, വസ്ത്രങ്ങൾ, രത്നങ്ങൾ എന്നിവ, ഭരി ഭരി ജാനാ= കുത്തിനിറച്ച വണ്ടികളും, മഹിഷീ ധേനു നാനാബിധി ബസ്തു= എരുമകൾ, പശുക്കൾ, മററനേകം പലവിധ വസ്തുക്കൾ എന്നി വയും.

ദോ: ദാഇജ അമിത ന സകിഅ കഹി ദീൻഹ
ബിദേഹം ബഹോരി
ജോ അവലോകത ലോകപതി ലോക സമ്പദാ
ഥോരീ

ബിദേഹ ബഹോരി=(ഈവിധത്തിൽ) ജനകൻ വീണ്ടും, അമിത ദാഇജ ദീൻഹ=അമിതമായ സ്ത്രീധനം നൽകിയതു്, കഹിന സകിഅ=പറഞ്ഞറിയിക്കുക ശക്യമല്ല, ജോ അവലോകത=യാ തൊന്നു കണ്ടപ്പോൾ, ലോകപതി ലോകസമ്പദാ=ലോകപാല ന്മാൎക്കു, അവരുടെ ലോകങ്ങളിലെ സമ്പത്തും, ഥോരി=നിസ്സാര മായിതോന്നി.

ജനകരാജാവു് കാളപ്പുറത്തുകേററിയും ചുമട്ടുകാർ വഴിയും വളരെയേറെ ഭക്ഷ്യപദാർത്ഥങ്ങൾ അയക്കകയുണ്ടായി. ഒരുലക്ഷം കുതിരകൾ ഇരുപത്തയ്യായിരം രഥങ്ങൾ, പതിനായിരം ആനകൾ, കനകവും വസ്ത്രങ്ങളും രത്നങ്ങളും നിറച്ച വണ്ടികൾ, എരുമകൾ, പശുക്കൾ, മററനേകം വസ്തുക്കൾ എന്നിങ്ങനെ ജനകൻ സ്ത്രീധനം നൽകിയതു വർണ്ണിക്കാൻ സാധ്യമല്ല. ഈ സമ്പത്തു കണ്ട ലോകപാലന്മാർക്കു്, അവരുടെ ലോകത്തുള്ള സമ്പത്തും നിസ്സാരമായി തോന്നി.

ചൗ: സബു സമാജു ഏഹിഭാംതി ബനാഈ ജനക

അവധപുര ദീൻഹ പഠാഈ

ചലിഹി ബരാത സുനത സബ രാനീം

ബികല മീനഗന ജനു ലഘു പാനീം

ഏഹി ഭാംതി=ഇപ്രകാരം, സബുസമാജു ബനാഇ=എല്ലാ വസ്തുക്കളും സജ്ജമാക്കി, ജനക അവധപുര=ജനകൻ അയോധ്യയിലേക്കു്, പഠാഈ ദീൻഹ=കൊടുത്തയച്ചു, ബരാത ചലിഹി സുനത=വരപക്ഷക്കാർ പുറപ്പെടുന്നുവെന്നു കേട്ടു്, സബ രാനീം=എല്ലാ റാണിമാരും, ലഘുപാനീം മീനഗന ജനു=അല്പവെള്ളത്തിൽ മത്സ്യഗണമെന്നപോലെ, ബികല=വിഹ്വലമാരായിഭവിച്ചു.

പുനി പുനി സീയ ഗോദ കരി ലേഹീം ദേഇ

അസീസ സിഖാവനു ദേഹീം

ഹോയേഉ സന്തത പിയഹി പിയാരീ ചിരു

അഹിബാത അസീസ ഹമാരീ

പുനി പുനി സീയ ഗോദ കരി ലേഹീം=(റാണിമാർ) പിന്നെയും പിന്നെയും സീതയെ മടിയിൽവെച്ചു്, അസീസ ദേഇ സിഖാവനു ദേഹീം=ആശിസ്സുനല്കി ഉപദേശങ്ങൾ കൊടുത്തു, സന്തത പിയഹി=സദാ പ്രിയനു്, പിയാരീ ഹോയേഉ=പ്രിയപ്പെട്ടവളായി വർത്തിക്കണം, ചിരു അഹിവാത=വളരെനാൾ സുമംഗലിയായിരിക്കുക, ഹമാരീ അസീസ=(ഇതാണു്) ഞങ്ങളുടെ ആശീർവ്വാദം.

റാണിമാർ വീണ്ടും വീണ്ടും സീതയെ അങ്കതലത്തിൽ പിടിച്ചിരുത്തി ആശിർവ്വദിച്ച് ഉപദേശങ്ങൾ നല്കി. 'എന്നുകാലത്തും നീ പ്രിയതമന്നു പ്രാണപ്രിയയായിത്തന്നെ വർത്തിക്കണം. വളരെക്കാലം നീ സുമംഗലിയായിരിക്കണം.' ഇതാണ് ഞങ്ങളുടെ ആശിർവ്വാദം

സാസു സസുര ഗുരു സേവാ കരേഹു പതിരുഖ
ലഖി ആയസു അനുസരേഹു
അതി സനേഹ ബസ സഖീ സയാനീ നാരി ധരമു
സിഖവഹിം മൃദു ബാനീ

സാസു സസുര ഗുരു=ശ്വശ്രൂമാരേയും ശ്വശ്രുരനേയും ഗുരുജനങ്ങളേയും, സേവാകരേഹു=ശുശ്രൂഷിക്കണം, പതിരുഖ ലഖി=ഭർത്തൃഹിതം പരിഗണിച്ച്, ആയസു അനുസരേഹു=അനുജ്ഞകൾ അനുസരിക്കണം, സയാനീ സഖീ=ചതുരമാരായ സഖിമാർ, അതി സനേഹ ബസ=അതിസ്നേഹത്തിന്നു വശഗമാരായി, മൃദുബാനീ നാരീധരമു=മൃദുവാക്കുകളാൽ സ്ത്രീധർമ്മം, സിഖവഹിം=ഉപദേശിച്ചുകൊണ്ടിരുന്നു.

കൗസല്യ, കൈകേയി, സുമിത്ര എന്നീ ഭർത്തൃമാതാക്കളേയും ഭർത്തൃപിതാവായ ദശരഥനേയും ആചാര്യൻ തുടങ്ങിയ ഗുരുജനങ്ങളേയും ശരിയായി ശുശ്രൂഷിക്കണം. ഭർത്താവിൻെറ ഹിതാനുസാരമുള്ള അഭിപ്രായങ്ങൾ നിറവേററണം. ചതുരമാരായ തോഴിമാർ, അവക്കു സീതയിലുള്ള അതിസ്നേഹത്തിന്നു വിധേയമാരായി, മൃദുവാക്കുകളാൽ സീതക്കു സ്ത്രീധർമ്മം ഉപദേശിച്ചുകൊണ്ടിരുന്നു.

സാദര സകല കുഅംരി സമുഝാഈ രാനിൻഹ
ബാരബാര ഉര ലാഈ
ബഹുരി ബഹുരി ഭേംടഹിം മഹതാരീ കഹഹിം
ബിരംചി രചീകത നാരീ

രാനിൻഹസാദര=റാണിമാർ ആദരപൂർവ്വം, സകലകുഅംരിസമുഝാഈ=എല്ലാ കുമാരിമാരേയും ഉപദേശിച്ചു, ബാരബാര ഉര ലാഈ=

തുടരെത്തുടരെ ആശ്ലേഷിക്കുകയും ചെയ്തു, മഹതാരീ ബഹുരി ബഹുരി=അമ്മമാർ വീണ്ടും വീണ്ടും, ഭേംടഹിം കഹഹിം= ആശ്ലേഷിക്കുന്നു. ഇങ്ങനെ പറയുകയും ചെയ്തിരുന്നു:— , ബിരംചി നാരീകത രചി=എന്തിനുവേണ്ടി ബ്രഹ്മാവു സ്ത്രീകളെ സൃഷ്ടിച്ചു?

റാണിമാർ ആദരപുരസ്സരം എല്ലാ കുമാരിമാൎക്കും ഉപദേശങ്ങൾ നല്കി; അവരെ വീണ്ടും വീണ്ടും മാറോടണച്ചു. പിന്നെയും പിന്നെയും അമ്മമാർ കുമാരിമാരെ ആശ്ലേഷിച്ചുകൊണ്ടു് ഇപ്രകാരം പറയുകയും ചെയ്തിരുന്നു. 'ബ്രഹ്മദേവൻ എന്തിനുവേണ്ടിയാണു് സ്ത്രീകളെ സൃഷ്ടിച്ചതു്?'

ദോ: തേഹി അവസര ഭാഇൻഹ സഹിത രാമ
ഭാനുകുല കേതു
ചലേ ജനക മന്ദിര മുദിത ബിദാ കരാവന ഹേതു

തേഹി അവസര=ആ സമയത്തു്, ഭാഇൻഹ സഹിത=സഹോദരന്മാരും ഒരുമിച്ചു്, ഭാനുകുല കേതു=ഭാനുവംശകേതുവായ, രാമ ബിദാകരാവന ഹേതു=രാമൻ വിടവാങ്ങുന്നതിനു്, മുദിത ജനക മന്ദിര ചലേ=സന്തുഷ്ടനായി ജനകമന്ദിരത്തിലേക്കെഴുന്നള്ളി.

ആ അവസരത്തിൽ ഭരതലക്ഷ്മണശത്രുഘ്നന്മാരുമൊന്നിച്ചു സൂര്യവംശകേതുവായ രാമൻ വിടവാങ്ങാൻ പ്രസന്നനായി ജനകമന്ദിരത്തിലേക്കെഴുന്നള്ളി.

ചൗ: ചാരിഉ ഭാഇ സുഭായ സുഹാഏ നഗര നാരിനര
ദേഖന ധാഏ
കോഉ കഹ ചലന ചഹത ഹഹിം ആജു
കീൻഹ ബിദേഹ ബിദാകര സാജു

ചാരിഉ ഭാഇ=നാലു സഹോദരന്മാരും, സുഭായ സുഹാഏ=സ്വാഭാവികമായിത്തന്നെ സുന്ദരന്മാരാണു്, ദേഖന നഗര നാരിനര= അവരെ കാണാൻ പൗരന്മാരും പുരാംഗനമാരും, ധാഏ=ഓടിയെത്തി, കോഉ കഹ ആജു=ആരോ പറയുന്നു, ഇന്നു (ഇവർ),

ചലന ചഹത ററഹിം=പോകാനാഗ്രഹിക്കുന്നുവെന്നു്, ബിദേഹ ബിദാകര=ജനകൻ യാത്രക്കുള്ള, സാജ്ജ കീൻഹ=ഒരുക്കങ്ങൾ ചെയ്തിരിക്കുന്നു എന്നു്.

ജന്മനാതന്നെ സൗന്ദര്യം ശരീരമെടുത്തുവന്നിരിക്കയാണോ എന്നു തോന്നുമാറു കാണപ്പെടുന്നവരാണ് രാമലക്ഷ്മണന്മാരും ഭരതശത്രുഘ്നന്മാരും. അവർ ജനകരാജധാനിയിൽനിന്നു അയോധ്യയിലേക്കു മടങ്ങിപ്പോകാൻ ഭാവിക്കുന്നതായും, അവരെ യാത്രയാക്കാൻ ജനകൻ വേണ്ട ഒരുക്കങ്ങൾ ചെയ്തുവരുന്നതായും കണ്ണാകണ്ണികയാ കേട്ട് ആ നഗരത്തിലുള്ള സ്ത്രീകളും പുരുഷന്മാരുമെല്ലാം രാജകുമാരന്മാരെ കാണാൻ വെമ്പലോടെ ഓടിയെത്തിയിരിക്കുന്നു.

ലേഹു നയന ഭരി രൂപ നിഹാരീ പ്രിയ പാഹുനേ
ഭൂപ സുത ചാരീ
കോ ജാനൈ കേഹി സുകൃത സയാനീ നയന
അതിഥി കീൻഹേം ബിധി ആനീ

നയന ഭരി രൂപ=കൺനിറയെ ഇവരുടെ രൂപം, നിഹാരീ ലേഹു=വീക്ഷിച്ചുകൊള്ളുക, ഭൂപ ചാരി സുത=ദശരഥരാജാവിന്റെ നാലു പുത്രന്മാരും, പ്രിയ പാഹുനേ=നമ്മുടെ പ്രിയപ്പെട്ട വിരുന്നുകാരാണ്, സയാനീ=ഹേ ചതുരേ, കേഹി സുകൃത=ഏതൊരു സുകൃതംകൊണ്ടാണ്, ബിധി ആനീ=ബ്രഹ്മദേവൻ ഇവരെ കൊണ്ടുവന്നു്, നയന അതിഥി കീൻഹേ=നമ്മുടെ കണ്ണുകൾക്കു വിരുന്നുകാരാക്കിയതു്?, കോ ജാനഇ=ആർക്കറിയാം!

കൂറകാരേ, നിങ്ങൾ ഈ രാജകുമാരന്മാരുടെ സൗന്ദര്യം യഥേഷ്ടം കണ്ടുകൊള്ളുക. ദശരഥമഹാരാജാവിന്റെ നാലു പുത്രന്മാരും നമ്മുടെ പ്രിയപ്പെട്ട അതിഥികളാണ്. ആർ ചെയ്ത ഏതൊരു സുകൃതത്തിന്റെ ഫലമോ ബ്രഹ്മദേവൻ ഈ കുമാരന്മാരെ ഇവിടെ കൂട്ടിക്കൊണ്ടുവന്നു നമ്മുടെ കണ്ണുകൾക്കതിഥികളാക്കിയിരിക്കുന്നതു്? ആർക്കറിയാം?

മരന സീലു ജിമി പായ പിയൂഷാ സുരതരു ലഹൈ
ജനമകര ഭൂഖാ
പാവ നാരകീ ഹരിപദു ജൈസേ ഇൻഹകര
ദരസനു ഹമ കഹം തൈസേ

മരന സീലു=മരിക്കാററായവന്നു, പിയൂഷാ പായ ജിമി=അമൃതുലഭി ച്ചാലെന്നപോലെയും, ജനമകര ഭൂഖാ=ജന്മനാ നിസ്വന്നു്, സുര തരു ലഹൈ=കല്പവൃക്ഷം കിട്ടിയാലെന്നപോലെയും, നാരകീ പാവ=നരകപ്രാപ്തന്നു, ഹരിപദു ജൈസേ തൈസേ=ഭഗവൽപാദ ലാഭമെന്നപോലെയും ആണു്, ഹമകഹം ഇൻഹകര=നമുക്കു ഇവ രുടെ, ദരസനു=ദർശനം.

ആസന്നമരണന്നു അമൃതു ലഭിക്കുക; ജന്മദരിദ്രന്നു് കല്പവൃക്ഷം കിട്ടുക; നരകപ്രാപ്തന്നു വിഷ്ണുപദം ലഭിക്കുക ഇതൊക്കെപ്പോലെ യാണു് നമുക്കു ഈ നാലു രാജകുമാരന്മാരുടേയും ദർശനം

നിരഖി രാമ സോഭാ ഉര ധരഹൂ നിജമനഫനി
മൂരതി മനി കരഹൂ
ഏഹി ബിധി സബഹി നയനഫലു ദേതാ ഗഏ
കുഅംര സബ രാജ നികേതാ

രാമ സോഭാ നിരഖി=രാമന്റെ ശോഭ ദർശിച്ചു്, ഉര ധരഹൂ=ഹൃദ യത്തിൽ പ്രതിഷ്ഠിച്ചുകൊള്ളുക, നിജമനഫനി=സ്വമനസ്സാകുന്ന സർപ്പം, മൂരതി മനി കരഹൂ=ആ മൂർത്തിയെ രത്നമാക്കട്ടെ, ഏഹി ബിധി=ഇപ്രകാരം, സബഹി=എല്ലാവരും, നയനഫല ദേതാ= നയനസാഫല്യം നല്കി, സബ കുഅംര=എല്ലാ കുമാരന്മാരും, രാജനികേതാ ഗഏ=കൊട്ടാരത്തിലേക്കു പോയി.

ശ്രീരാമന്റെ ശോഭ വീക്ഷിച്ചു ആ ശോഭയെ മനസ്സിൽ പ്രതിഷ്ഠിക്കുക. സ്വമനസ്സാകുന്ന സർപ്പം ആ പ്രതിഷ്ഠയെ രത്നമാ ക്കിവെയ്ക്കട്ടെ. [മനസ്സിനെ എന്തിനാണു് സർപ്പമാക്കി അഭേദ കല്പന ചെയ്തിരിക്കുന്നതു്? സർപ്പം ഏററവും സന്തോഷത്തോടെ തന്റെ രത്നത്തെ കാത്തുരക്ഷിക്കുന്നു. ആ രത്നത്തിന്റെ നാശത്തിൽ

സപ്പം നഷ്ടസവ്സ്വനായിത്തീരുന്നു. അതുപോലെ മനസ്സ ശ്രീരാമരൂപത്തെ ഭദ്രമായി ഹൃദയത്തിൽ സൂക്ഷിക്കണമെന്നു സാരം]
ഇപ്രകാരം എല്ലാവക്കും നേത്രസാഫല്യം നൽകിക്കൊണ്ട് ആ നാലു രാജകുമാരന്മാരും കൊട്ടാരത്തിലേക്കെഴുന്നള്ളി.

ദോ: രൂപസിന്ധു സബ ബന്ധ ലഖി ഹരഷി
ഉഠേ രനി വാസു
കരഹിം നിഛാവരി ആരതീ മഹാമുദിത
മന സാസു

രൂപസിന്ധു സബ ബന്ധു ലഖി=സൗന്ദര്യസമുദ്രങ്ങളായ എല്ലാ സഹോദരന്മാരേയും കണ്ടിട്ട്, രനിവാസു ഹരഷി ഉഠേ=അന്തഃപുരസ്ത്രീകരം പ്രസന്നമാരായി എഴുന്നേററു, മഹാമുദിത മന സാസു=ഏററവും സന്തുഷ്ടമാരായ ശ്വശ്രുരമാർ, ആരതീ നിഛാവരി കരഹിം=ദീപാച്ചനയും സമ്മാനദാനവും ചെയ്തു.

ചൗ: ദേഖി രാമഛരബി അതി അനുരാഗീം പ്രേമ-
ബിബസ പുനി പുനി പദലാഗീം
രഹീ ന ലാജ പ്രീതി ഉര ഛാഈ സഹജ
സനേഹ ബരനി കിമി ജാഈ

രാമഛബി ദേഖി അതി അനുരാഗീം=രാമൻെറ ശോഭകണ്ട അവർ ഏററവും പ്രീതമാരായിതീരുകയും, പ്രേമബിബസ പുനി പുനി പദ ലാഗീം=പ്രേമവിവശമാരായി വീണ്ടും വീണ്ടും രാമപാദങ്ങളിൽ വീഴുകയുംചെയ്തു, ലാജ ന രഹീ പ്രീതി ഉര ഛാഈ=നില്ലജ്ജമാരായി; പ്രീതി ഹൃദയത്തിൽ വ്യാപിച്ചു, സഹജ സനേഹ കിമി ബരനി ജാഈ=ആ നൈസൎഗ്ഗികസ്നേഹം വൎണ്ണിക്കാനെങ്ങനെ സാധ്യമാകും?

സൗന്ദര്യസാഗരങ്ങളായ രാജകുമാരന്മാരെ വീക്ഷിച്ച അന്തഃപുരസ്ത്രീകരം സസന്തോഷം എഴുന്നേററു. സന്തുഷ്ടമാരായ ശ്വശ്രുരമാർ ദീപാച്ചനയും സമ്മാനദാനവുംചെയ്തു. രാമൻെറ സൗന്ദര്യം കണ്ടു് അവർ ഏററവും പ്രീതമാരായിഭവിക്കുകയും വീണ്ടും വീണ്ടും

രാമപാദങ്ങളിൽ പതിക്കുകയും ചെയ്തു. അവരിൽ ലജ്ജ അവശേഷിച്ചില്ല പ്രീതിയാകട്ടെ ഹൃദയത്തിൽ വ്യാപിക്കുകയുംചെയ്തു. അവരുടെ ആ അകളങ്കസ്നേഹം അവർണ്ണ്യം തന്നെയാണു്.

ഭാഇൻഹ സഹിത ഉബടി അൻഹവാഏ ഛരസ
അസന അതി ഹേതു ജേംവാഏ
ബോലേ രാമു സുഅവസര ജാനീ സീല സനേഹ
സകുചമയ ബാനീ

ഭാഇൻഹ സഹിത ഉബടി അൻഹവാഏ=ആ നാലു സഹോദരന്മാരേയും എണ്ണതേച്ചുകളിപ്പിച്ചു, അതിഹേതു ഛരസ അസന ജേംവാഏ=അതിസ്നേഹത്തോടെ ഷഡ്രസഭരിതമായ ആഹാരം ഭുജിപ്പിച്ചു, സുഅവസര ജാനി രാമു=ശുഭാവസരമാണതെന്നറിഞ്ഞു രാമൻ, സീലസനേഹ സകുചമയ ബാനീ=ശീലസ്നേഹസങ്കോചമയങ്ങളായ വാക്കുകളാൽ, ബോലേ=ഇപ്രകാരംപറഞ്ഞു.

റാണിമാർ ആ നാലു കുമാരന്മാരേയും എണ്ണതേച്ചുകളിപ്പിക്കുകയും അവർക്കു ഷഡ്രസഭരിതമായ അമൃതേത്തു നൽകുകയും ചെയ്തു. അതൊരു നല്ല അവസരമാണു് സംസാരിക്കാനെന്നു കണ്ടു രാമൻ, ശീലം സ്നേഹം സങ്കോചം എന്നീ വികാരങ്ങളുൾക്കൊള്ളുന്ന വാക്കുകളാൽ ഈവിധം പറഞ്ഞു.

രാഉ അവധപുര ചഹത സിധാഏ ബിദാ ഹോന
ഹമ ഇഹാം പഠാഏ
മാതു മുദിത മന ആയസു ദേഹൂ ബാലക ജാനി
കരബ നിത നേഹൂ

രാഉ അവധപുര=അച്ഛൻ തിരുമേനി അയോധ്യാനഗരത്തിലേക്കു, സിധാഏ ചഹത=എഴുന്നള്ളാനാഗ്രഹിക്കുന്നു, ബിദാഹോന ഹമ=വിടവാങ്ങാൻ ഞങ്ങളെ, ഇഹാം പഠാഏ=ഇങ്ങോട്ടയച്ചിരിക്കയാണു്, മാതു=അല്ലയോ മാതാക്കളേ, നിങ്ങൾ, മുദിത മന=സന്തുഷ്ടഹൃദയത്തോടെ, ആയസു ദേഹു=അനുജ്ഞതരു, ബാലക

ജാനി=ഞങ്ങറം കുട്ടികളാണെന്നു ഗ്രഹിച്ച്, നിത നേഹ്ല കരബ= സദാ ഞങ്ങളിൽ നിങ്ങറംക്ക സ്നേഹം ഉണ്ടായിരിക്കണം.

അച്ഛൻ തിരുമനസ്സുകൊണ്ട് അയോധ്യാനഗരത്തിലേക്ക തിരിച്ചെഴുന്നള്ളാൻ ആഗ്രഹിക്കുന്നുണ്ട്. ഞങ്ങളെ അദ്ദേഹം ഇങ്ങോട്ടയച്ചിരിക്കുന്നതു നിങ്ങളുമായി നേരിട്ടുകണ്ടു വിടചോദിക്കാനായിട്ടാണു്. അല്ലയോ അമ്മമാരേ, നിങ്ങറം സന്തുഷ്ടമാരായി, അയോധ്യയിലേക്ക പൊയ്ക്കൊള്ളാൻ ഞങ്ങറംക്ക് അനുവാദം തരണം. മാത്രമല്ല, ഞങ്ങറം കുട്ടികളാണ്. ഞങ്ങളിൽ, അമ്മമാരായ നിങ്ങറംക്ക് എന്നുകാലത്തും സ്നേഹം ഉണ്ടായിരിക്കണം. [എന്നിങ്ങനെ ആ ശുഭവേളയിൽ രാമൻ, ശ്വശ്രൂരമാരെ ധരിപ്പിച്ചു.]

സുനത ബചന ബിലഖേഉ രനിവാസു ബോലി
ന സകഹിം പ്രേമബസ സാസു
ഹൃദയ ലഗാഇ കുഅംരി സബ ലീൻഹീ പതിൻഹ
സൗംപി ബിനതീ അതി കീൻഹി

ബചന സുനത=ശ്രീരാമൻെറ വാക്കുകറം കേട്ടപ്പോറം, രനിവാസു= അന്തഃപുരസ്ത്രീകറം, ബിലഖേഉ=വ്യഥിതമാരായിത്തീൎന്നു, സാസു പ്രേമബസ=ശ്വശ്രൂരമാർ പ്രേമവിവശമാരായിക്കഴിഞ്ഞിരുന്നതുകൊണ്ടു്, ബോലി ന സകഹിം=ഒന്നുംതന്നെ പറയാൻ ശക്തമാരായില്ല, സബ കുഅംരി=എല്ലാ കുമാരിമാരെയും, ഹൃദയ ലഗാഇ ലീൻഹി=മാറോടണച്ചാശ്ലേഷിച്ചു, പതിൻഹ സൗംപി=അവരുടെ ഭൎത്താക്കന്മാൎക്കു സമൎപ്പിച്ച്, അതി ബിനതീ കീൻഹീ=അത്യാദരം പ്രകടിപ്പിച്ചു.

ശ്രീരാമൻെറ വാക്കുകറം അന്തഃപുരസ്ത്രീകളെ ദുഃഖിതമാരാക്കി. പ്രേമവിവശമാരായിത്തീൎന്നിരുന്നതിനാൽ ശ്വശ്രൂരമാൎക്കും ഒന്നും പറയാൻ സാധിച്ചില്ല. അവർ നാലു കുമാരിമാരേയും വക്ഷസ്സോടണച്ചാശ്ലേഷിച്ചു രാമലക്ഷ്മണഭരതശത്രുഘ്നന്മാൎക്കു് സമൎപ്പിച്ച് അത്യാദരങ്ങറം പ്രകടിപ്പിച്ചു.

ഛം: കരിം ബിനയ സിയ രാമഹി സമരപീ ജോരി
കര പുനി പുനി കഹൈ
ബലി ജാഉം താത സുജാന തുംഹ കഹ്ഹം
ബിദിത ഗതി സബ കീ ആഹൈ
പരിവാര പുരജന മോഹി രാജഹി പ്രാനപ്രിയ
സിയ ജാനിബി
തുലസീ സുസീലു സനേഹ്ഹ ലഖി നിജ
കിംകരീ കരി മാനിബീ

ബിനയ കരി=വിനയപൂർവ്വം രാജ്ഞി സുനയന, സിയ രാമഹിം സമരപീ=സീതയെ രാമന്ന സമപ്പിച്ചു, പുനി പുനി കര ജോരി= വീണ്ടും വീണ്ടും കൈകൂപ്പി, കഹൈ=ഇപ്രകാരം പറഞ്ഞു:—, താത ബലി ജാഉം=''ഹേ വത്സ, ഞാൻ്ങക്ക ബലിയപ്പിക്കുന്നു, സുജാന=അങ്ങ് പണ്ഡിതനാണ്, തുംഹകഹ്ഹം=അങ്ങേക്കു. സബകീ ഗതി=എല്ലാവരുടേയും മനോഗതി. ബിദിത ആഹൈ= നന്നായറിയാം, മോഹി രാജഹി=എനിക്കും ജനകമഹാരാജാവിനും, പുരജന പരിവാര=നാഗരികക്കും പരിവാരങ്ങൾക്കും, സിയ പ്രാനപ്രിയ=സീത പ്രാണങ്ങളേക്കാൾ പ്രിയയാണെന്നു, ജാനിബി=അങ്ങക്കറിയാം, തുലസീ സുസീലു=തുളസീദാസൻ പറയുന്നു, സീതയുടെ സൗശീല്യവും, സനേഹ്ഹ ലഖി=സ്നേഹവും പരിഗണിച്ചു (അവളെ), നിജ കിംകരീ കരി=സ്വദാസിയാക്കി, മാനിബീ=മാനിച്ചാലും.

സീതയെ ബദ്ധാഞ്ജലിഹസ്തയായി സുനയനാറാണി രാമന്നു സമപ്പിച്ചുകൊണ്ട് ഇങ്ങനെ അരുളിച്ചെയ്തു. മഹാബുദ്ധിമാനായ അങ്ങേക്കു സകല ജീവജാലങ്ങളുടേയും അന്തരംഗസ്ഥിതി നന്നായറിയാം. എനിക്കും മഹാരാജാവിനും മിഥിലയിലെ പൗരന്മാക്കും പരിജനങ്ങൾക്കും പ്രാണപ്രിയയാണവൾ. തുളസീദാസൻ പറയുന്നു, സീതയുടെ സൗശീല്യവും പ്രേമവും കണക്കിലെടുത്തു ആ ദേവിയെ സ്വദാസിയാക്കി അങ്ങ് സമാദരിച്ചാലും എന്ന്.

സോ: തുംഹ പരിപൂരന കാമ ജാന സിരോമനി
ഭാവപ്രിയ
ജന ഗുന ഗാഹക രാമ ദോഷ ദലന
കരുനായതന

രാമ തുംഹ=അല്ലയോ രാമ, അങ്ങു, പരിപൂരന കാമ=പരിപൂർണ്ണ കാമനാണ്, ജാന സിരോമനി=ജ്ഞാനികളുടെ ശിരോരത്നമാണു, ഭാവപ്രിയാ=ഭവപ്രിയനും, ജന ഗുന ഗാഹക=ഭക്തജനങ്ങളുടെ ഗുണത്തെ ഗ്രഹിച്ചിട്ടുള്ളവനും, ദോഷ ദലന=ദോഷങ്ങൾ നശിപ്പിക്കുന്നവനും, കരുനായതന=കരുണാനിലയവുമാണ്.

ഹേ രാമ, അങ്ങേയ്ക്കു സാധിക്കേണ്ടതായൊന്നുമില്ല. അങ്ങു പണ്ഡിതാഗ്രഗണ്യനും ചരാചരാന്തര്യാമിയും ഭക്തഗുണഗ്രാഹിയും ദോഷഹാരിയും കാരുണ്യധാമവും ആകുന്നു.

ചൗ: അസ കഹി രഹീ ചരന ഗഹി രാനീ പ്രേമ പങ്ക
ജനു ഗിരാ സമാനീ
സുനി സനേഹ സാനീ ബരബാനീ ബഹുബിധി
രാമ സാസു സനമാനീ

അസ കഹി=ഇങ്ങനെ പറഞ്ഞു, രാനീ=സുനയനാ രാജ്ഞി, ചരന ഗഹി=രാമതൃപ്പാദം ഗ്രഹിച്ച്, പ്രേമ പങ്ക=പ്രേമപങ്കത്തിൽ, ഗിരാ സമാനീ ജനു=വാക്കുകൾ പുതഞ്ഞുപോയപോലെ, രഹീ=(നിശ്ശബ്ദം) നിന്നു, സനേഹ സാനീ=സ്നേഹനിമഗ്നങ്ങളായ, ബരബാനീ സുനി=ശ്രേഷ്ഠവാണികൾ കേട്ട്, സാസു രാമ=ശ്വശ്രുവയെ രാമൻ, ബഹുബിധി സനമാനീ=പലപ്രകാരത്തിലും സമ്മാനിച്ചു.

ഈവിധം പറഞ്ഞു സുനയനാറാണി ശ്രീരാമന്റെ പാദം പിടിച്ചു പ്രേമാധിക്യത്താൽ നിരുദ്ധകണ്ഠയായി നിശ്ശബ്ദംനിന്നു. ശ്രീരാമനാകട്ടെ റാണിയുടെ സ്നേഹപൂർണ്ണങ്ങളായ മൊഴികൾ കേട്ടു റാണിയെ പലവാറാശ്വസിപ്പിച്ചു.

രാമ ബിദാ മാഗത കര ജോരീ കീൻഹ പ്രനാമു
ബഹോരി ബഹോരീ
പാഇ അസീസ ബഹുരി സിരു നാഇ ഭാഇൻഹ
സഹിത ചലേ രഘുരാഇ

രാമ=ശ്രീരാമൻ, അസീസ പാഇ=ആശീസ്സറിഞ്ഞി, കര ജോരീ=കൈകൂപ്പി, ബിദാ മാഗത=വിടയാചിച്ച്, സിരു നാഇ=ശിരസ്സുകുനിച്ച്, ബഹോരി ബഹോരീ പ്രനാമ കീൻഹ=വീണ്ടും വീണ്ടും പ്രണാമംചെയ്തു, ബഹുരി രഘുരാഇ=അനന്തരം ആ രഘുവീരൻ, ഭാഇൻഹ സഹിത ചലേ=സഹോദരന്മാരൊന്നിച്ച് പുറപ്പെട്ടു.

ആജ്ഞ ലഭിച്ചതിനുശേഷം ശ്രീരാമൻ ബദ്ധാഞ്ജലിയായി വിടയാചിച്ച് വീണ്ടും വീണ്ടും റാണിയെ ശിരസ്സുകുനിച്ച് പ്രണാമംചെയ്തു. പിന്നീടദ്ദേഹം അനുജന്മാരുമൊന്നിച്ച് അയോദ്ധ്യയിലേക്ക് പുറപ്പെട്ടു.

മഞ്ജു മധുര മൂരതി ഉര ആനീ ഭഈം സനേഹ
സിഥില സബ രാനീ
പുനി ധീരജു ധരി കുഅ‍ംരി ഹംകാരീം ബാര ബാര
ഭേടഹിം മഹതാരീം

മംജു മധുര മൂരതി=മോഹനവും പ്രിയദർശകവുമായ ശരീരത്തോടുകൂടിയ രാമനെ, ഉര ആനീ=ഹൃദയത്തിൽ പ്രതിഷ്ഠിച്ച്, സബ രാനീ=എല്ലാ റാണിമാരും, സനേഹ സിഥില ഭഈ=സ്നേഹശിഥിലമാരായിത്തീർന്നു, പുനി ധീരജു ധരി=അനന്തരം ധൈര്യം അവലംബിച്ച്, മഹതാരീ കുഅ‍ംരി ഹംകാരീ=കുമാരിമാരെ വിളിച്ച്, ബാര ബാര ഭേടഹിം=വീണ്ടും വീണ്ടും ആശ്ലേഷിച്ചു.

മഞ്ജുമോഹനമൂർത്തിയായ രാമചന്ദ്രനെ റാണിമാർ ഹൃദയത്തിൽ പ്രതിഷ്ഠിച്ച് സ്നേഹശിഥിലമാരായിത്തീർന്നു. പിന്നീടവർ ധൈര്യം അവലംബിച്ച് ഓമനപ്പുത്രിമാരെ വിളിച്ച് തുടരെത്തുടരെ ആശ്ലേഷിക്കുകയും ചെയ്തു.

പഹൂംചാവഹിം ഫിരി മിലഹിം ബഹോരീ ബഢീ
പരസ്പര പ്രീതി ന ഥോരീ
പുനി പുനി മിലത സഖിൻഹ ബിലഗാഈ ബാല
ബച്ഛ ജിമി ധേനു ലവാഈ

പഹൂം ചാവഹിം=മാതാക്കൾ പുത്രിമാരെ കുറച്ചിട അനുഗമിക്കുന്നു; ഫിര ബഹോരി മിലഹിം=തുടൎന്ന് വീണ്ടും ആശ്ലേഷിക്കുന്നു; പരസ്പര പ്രീതി ന ഥോരീ=പുത്രിമാരെയും ജാമാതാക്കളേയുംകുറിച്ചുള്ള പ്രീതി അനല്പമായിരുന്നു, ലവാഈ ധേനു ബാല ബച്ഛ=വിററ പശു കറുകിടാവിനെ. ജിമി സഖിൻഹ ബിലഗാഈ=എന്നപോലെ ആ മാതാക്കൾ സഖിമാരെ വിലക്കി, പുനി പുനി=വീണ്ടും വീണ്ടും (പുത്രിമാരെ ആശ്ലേഷിച്ചു).

റാണിമാർ കുറച്ചുദൂരം വധൂവരന്മാരെ അനുഗമിച്ചു. അതിനിടയ്ക്കു അവർ എത്രമാത്രമാണു് പുത്രിമാരെ ആശ്ലേഷിച്ചതെന്നതിനു കണക്കില്ല. വിററ പശുവിനെ വിലക്കു വാങ്ങിയവൻ കൊണ്ടുപോകുമ്പോൾ കയർ പൊട്ടിച്ചും പശു, കറുകിടാവിനെ സമീപിച്ചു വേർപാടാലുള്ള വിഷമത പ്രകടിപ്പിക്കുന്നതുപോലെ തോന്നും റാണിമാരുടെ അപ്പോഴത്തെ സ്ഥിതി കണ്ടാൽ.

ദോ: പ്രേമ ബിബസ നര നാരി സബ സഖിൻഹ
സഹിത രനിവാസു
മാനഹൂം കീൻഹ ബിദേഹപുര കരുനാം ബിരഹം
നിവാസു

ബിദേഹപുര=മിഥിലാ നഗരത്തിൽ, കരുനാ ബിരഹ=കരുണവും വിരഹവും, നിവാസ കീൻഹ മാനഹൂം=വാസംചെയ്തുയോ എന്നു തോന്നുമാറു, സബ നരനാരി=എല്ലാ സ്ത്രീപുരുഷന്മാരും, സഖിൻഹ സഹിത=സഖീസമേതമാരായ, രനിവാസു=അന്തഃപുരസ്ത്രീകളും, പ്രേമ ബിബസ=പ്രേമവിഹ്വലരായി.

വേർപാടാലുള്ള ദുഃഖം മിഥിലാനഗരത്തിൽ വാസംചെയ്തുയാണോ എന്നു തോന്നുമാറു എല്ലാ പൗരന്മാരും പൗരിമാരും

സഖിമാരടക്കമുള്ള അന്തഃപുരവനിതമാരും പ്രേമത്താൽ വിവശരായിത്തീൎന്നു.

ചൗ: സുക സാരികാ ജാനകീ ജ്യാഏ കനക
പിഞ്ജരൻഹി രാഖി പഢാഏ
ബ്യാകുല കഹഹിം കഹാം ബൈദേഹീ സുനി
ധീരജു പരിഹരഇ ന കേഹീ

കനക പിഞ്ജരൻഹി രാഖി=സ്വൎണ്ണപഞ്ജരങ്ങളിലാക്കി, ജാനകീ ജ്യാഏ പഢാഏ=സീത വളൎത്തി വിദ്യകഠം പഠിപ്പിച്ച, സുക സാരികാ=ശുകങ്ങളും ശാരികകളും, ബ്യാകുല=വ്യാകുലങ്ങളായി, ബൈദേഹീ കഹാം=വൈദേഹി എവിടെ? എന്നു, കഹഹിം സുനി=ചോദിച്ചുകൊണ്ടിരുന്നതു കേട്ട, കേഹി ധീരജു=ആരുടെ ധൈൎയ്യമാണു്, ന പരിഹരഇ=തകരാതിരിക്കുക.

സീത, സ്വൎണ്ണക്കൂടുകളിലിട്ട കിളികളേയും തത്തകളേയും പോററിവളൎത്തി വിദ്യയഭ്യസിപ്പിച്ചിരുന്നു. സീതയുടെ വേർപാട്ട നിമിത്തം വ്യഥിതങ്ങളായ ആ പക്ഷികഠം സീത എവിടെ എന്നു ചോദിക്കുന്നതു കേഠക്കുമ്പോഠം ഏതൊരു ശ്രോതാവിൻെറ ധൈൎയ്യമാണു ശിഥിലമാകാതിരിക്കുക?

ഭഏ ബികല ഖഗ മൃഗ ഏഹി ഭാംതീ മനുജ ദസാ
കൈസേം കഹി ജാതീ
ബന്ധു സമേത ജനകു തബ ആഏ പ്രേമ ഉമഗി
ലോചന ജല ഛാഏ

ഏഹി ഭാംതീ=ഈവിധം, ഖഗ മൃഗ=പക്ഷികളും മൃഗങ്ങളും, ബികല ഭഏ=വ്യാകുലാവസ്ഥയിൽ പെട്ടിരിക്കെ, മനുജ ദസാ=മനുഷ്യരുടെ സ്ഥിതി, കൈസേം കഹി ജാതീ=എങ്ങനെയാണു വിവരിക്കാനാവുക?, തബ=ആ അവസരത്തിൽ, പ്രേമ ഉമഗി=പ്രേമാധിക്യത്താൽ, ജലഛാഏ ലോചന=നീർനിറഞ്ഞ കണ്ണുകളോടെ, ബന്ധുസമേത=ഇളയസഹോദരനായ കുശധ്വജനുമൊന്നിച്ച, ജനക ആഏ=ജനകമഹാരാജാവു എഴുന്നള്ളി.

വിശേഷബുദ്ധിയില്ലാത്ത പക്ഷിമൃഗാദി ജന്തുക്കൾപോലും സീതയുടെ വേർപാടിൽ ഇപ്രകാരം വ്യസനിക്കുമ്പോൾ വിശേഷ ബുദ്ധിയുള്ള മനുഷ്യരുടെ സ്ഥിതി എന്തായിരിക്കും! അതെങ്ങനെ വിവരിക്കും! ഈ സമയത്തു പ്രേമാധിക്യത്താൽ നീർനിറഞ്ഞ നേത്രങ്ങളോടെ അനുജനായ കുശധ്വജനുമൊന്നിച്ച വിദേഹരാജാവവിടെ പ്രത്യക്ഷനായി.

സീയ ബിലോകി ധീരതാ ഭാഗീ രഹേ കഹാവത
പരമ ബിരാഗീ
ലീൻഹി രായം ഉര ലാഇ ജാനകീ മിടി മഹാ
മരജാദ ഗ്യാന കീ

പരമ ബീരാഗീ=ഏററവും വിരക്തനായി, കഹാവത രഹേ=പറയപ്പെട്ടിരുന്ന ജനകനും, സീയ ബിലോകി=സീതയെ കണ്ടു്, ധീരതാ ഭാഗി=ധൈര്യം ക്ഷയിച്ചവനായി, രായം ജാനകീ=രാജാവു് പുത്രിയെ, ഉര ലാഇ ലീൻഹി=മാറോടണച്ചു, ഗ്യാന കീ= ജ്ഞാനത്തിൻെറ, മഹാ മരജാദ=ശക്തിയേറിയ മര്യാദ, മിടി= തകന്നു തരിപ്പണമായി.

വൈരാഗ്യനിധിയാണെന്നു ലോകം നന്നായറിഞ്ഞിട്ടുണ്ടു് വിദേഹരാജാവായ ജനകരാജഷിയെ. ആ ധീരനാണു് മകളെ കണ്ടപ്പോൾ അധീരനായിത്തീന്നതു്. ജ്ഞാനത്തിൻെറ ശക്തിയ്ക്കിതാ ശൈഥില്യം സംഭവിച്ചിരിക്കുന്നു. ഏതു വൈരാഗ്യത്തിനും വാത്സല്യത്തെ ജയിക്കാൻ സാധ്യമല്ലെന്നു സൂചന.

സമുഝാവത സബ സചിവ സയാനേ കീൻഹ
ബിചാരു ന അവസര ജാനേ
ബാരഹിം ബാര സുതാ ഉരലാഇം സജി സുന്ദര
പാലകീം മഗാഇം

സയാനേ സബ സചിവ=ചതുരന്മാരായ എല്ലാ സചിവന്മാരും, സമുഝാവത=ജനകനെ പ്രബുദ്ധനാക്കി, അവസര ജാനേ=

ദുഃഖിക്കാനുള്ള അവസരമിതല്ല എന്നും, ബിചാര കീൻഹ=ജനകൻ വിചാരിച്ച്, ബാരഹിം ബാര=വീണ്ടും വീണ്ടും, സുതാ ഉരലാഇ=പുത്രിമാരെ ആശ്ലേഷിച്ച, സുന്ദര പാലകീം=മനോഹരമായൊരു പല്ലക്ക്, സജി മഗാഇം=സജ്ജീകൃതമാക്കി വരുത്തി.

മന്ത്രിമാരെല്ലാം ജനകനെ ഉപദേശിച്ച കാര്യബോധമുള്ളവനാക്കി. ദുഃഖിക്കാനുള്ള അവസരം ഇതല്ലെന്നു അദ്ദേഹത്തിന്നപ്പോഠം തോന്നി. ഉടനെ അദ്ദേഹം സീതയെ ആശ്ലേഷിച്ച പല്ലക്ക് തയാറാക്കി വരുത്തി.

ദോ: പ്രേമ ബിബസ പരിവാരു സബു ജാനി സുലഗന
നരേസ
കുഅംരി പഢാഇ പാലകിൻഹ സുമിരേ സിദ്ധി
ഗനേസ

പരിവാരു സബ=പരിവാരങ്ങളെല്ലാം, പ്രേമ ബിബസ ജാനി=പ്രേമവിഹ്വലരായിരിക്കുന്നതറിഞ്ഞു, നരേസ=ജനകരാജാവ്, സുലഗന=ശുഭമുഹൂർത്തത്തിൽ. ഗനേസ=ഗണേശനേയും, സിദ്ധി സുമിരേ=പത്നിയായ സിദ്ധിയേയും ധ്യാനിച്ച്, കുഅംരി=രാജകുമാരിമാരെ,പാലകിൻഹ ചഢാഇം=പല്ലക്കിൽ കേററിയിരുത്തി.

പരിവാരങ്ങളെല്ലാം പ്രേമാധിക്യത്താൽ വിവശരായിരിക്കുന്ന വസ്തുതയറിഞ്ഞു രാജാവായ ജനകൻ ശുഭവേളയിൽ ഗണേശനേയും പത്നിയായ സിദ്ധിയേയും ധ്യാനിച്ച കുമാരിമാരെ പല്ലക്കിൽ കേററി ഇരുത്തി. ഗണേശനേയും സിദ്ധിയേയും ധ്യാനിച്ചതും ശുഭമുഹൂർത്തം വീക്ഷിച്ചതും മംഗളാപ്തിക്കും വിഘ്നനിവാരണത്തിനുമാണെന്നു അനുവാചകലോകം ഗ്രഹിക്കുമല്ലൊ.

ചൗ: ബഹു ബിധി ഭൂപ സുതാ സമുഝാഇ നാരി
ധരമു കുലരീതി സിഖാഇ
ദാസീം ദാസ ദിഏ ബഹുതേരേ സുചി സേവക
ജേ പ്രിയ സിയ കേരേ

ഭൂപ ബഹുബിധി=രാജാവു പലവിധത്തിലും, സുതാ സമുഝാഈം=പ്രബുദ്ധമാരാക്കി അവക്കു, നാരിധരമു കുലരീതി=സ്ത്രീധമ്മങ്ങളും വംശധമ്മങ്ങളും, സിഖാഈം=ഉപദേശിച്ചു, സിയ കേരേ പ്രിയ=സീതയ്ക്കു പ്രിയപ്പെട്ടവരും, സുചി സേവക=പവിത്രസേവകരും ആയി, ജേ ദാസീം ദാസ=എത്രതൊക്കെ ദാസിമാരും ദാസന്മാരുമുണ്ടോ അവക്കെല്ലാം ജനകൻ, ബഹുതേരേ ദിഏ=വളരെയേറെ സമ്മാനങ്ങൾ നല്കി.

കുമാരിമാക്കു ജനകൻ ഭാര്യാധമ്മവും കുലധമ്മവും ഉപദേശിച്ചു. അനന്തരം സീതയ്ക്കു പ്രിയസേവനം ചെയ്യുവരും പരിശുദ്ധരുമായ എല്ലാ ദാസീദാസന്മാക്കും അദ്ദേഹം പലതരത്തിലുള്ള പാരിതോഷികങ്ങൾ നല്കി.

''ഭക്തിഃ പ്രേയസി സംശ്രിതേഷു കരുണാശശ്രൂഷു നമ്രംശിരഃ
പ്രീതിയാതൃഷു ഗൗരവം ഗുരുജനേ ക്ഷാന്തിഃ കൃതാഗസ്യപി
അഭ്യുത്ഥാനമുപാഗതേ ഗൃഹപതൗ തദ്ഭാഷണേ നമ്രതാ
തൽപാദാപ്പിതദൃഷ്ടി രാസനവിധിസ്തസ്യോപചര്യാ സ്വയം
സുപ്തേ തത്രശയീത തൽപ്രഥമതോ ജഹ്യാച്ചശയ്യാമിതി
പ്രാച്യൈഃ പുത്രി നിവേദിതഃ കുലവധൂ സിദ്ധാന്തധമ്മാഗമഃ.

[ഭത്താവിൽ ഭക്തി, ആശ്രിതരിൽ കൃപ, ശ്വശ്രുക്കളുടെ മുമ്പിൽ തലകുനിയ്ക്കൽ, ഭർത്തൃസഹോദരിമാരിൽ പ്രീതി, ഗുരുജനങ്ങളിൽ ഗൗരവം, അപരാധികളിൽ ക്ഷമ, പ്രസന്നവദനത്വം, സപത്നിമാരിൽ പ്രിയസഖീബുദ്ധി, ഗൃഹനായികയെന്ന നിലയ്ക്കു അതിഥിപൂജ, വിനയഭാഷണം, ഭർത്തൃചരണാപ്പിതനേത്രം, ഭത്താവു വരുമ്പോൾ എഴുന്നേററുനില്ക്കൽ, അദ്ദേഹത്തിനു ഇരിക്കാൻ പീഠം നൽകൽ, ഭർത്തൃശുശ്രൂഷ, ഭത്താവുറങ്ങിയതിനുശേഷം ഉറങ്ങൽ, ഭത്താവുണരുന്നതിനുമുമ്പിൽ ഉണരൽ ഇതെല്ലാമാണു് കുലസ്ത്രീധമ്മം.]

സീയ ചലത ബ്യാകുല പുരബാസീ ഹോഹിം
സഗുന സുഭ മംഗല രാസീ

ഭൂസുര സചിവ സമേത സമാജാ സംഗ ചലേ
പഹുംചാവന രാജാ

സീയ ചലത=സീത യാത്രയായപ്പോരം, പുരബാസീ=നഗരവാസികരം, ബ്യാകുല=വ്യാകുലരായി. ആ അവസരത്തിൽ, സുഭ സഗുന ഹോഹിം=ശോഭന ശകുനങ്ങരം ഉണ്ടായി, ഭൂസുര സചിവ=ബ്രാഹ്മണരോടും മന്ത്രിമാരോടും, സമാജ സമേത=പരിവാരങ്ങളോടുംകൂടിയ, രാജാ=ജനകൻ, സംഗ പഹുംചാവന ചലേ=പുത്രിമാരേയും ജാമാതാക്കളേയും പിന്തുടൻ യാത്രയായി.

സീതയുടെ വേർപാടിൽ മിഥിലാനഗരവാസികളെല്ലാം ദുഃഖിതരായിത്തീന്ന യാത്രാമുഖത്തിൽ ശുഭനിമിത്തങ്ങളുണ്ടായി. ഭൂസുരസചിവസമാജസമേതനായ ജനകമഹാരാജാവു അയോധ്യയിലേക്ക പുറപ്പെട്ടിട്ടുള്ളവരെ അനുഗമിച്ചു.

സമയ ബിലോകി ബാജനേ ബാജേ രഥ ഗജ
ബാജി ബരാതിൻഹ സാജേ
ദസരഥ ബിപ്ര ബോലി സബ ലീൻഹേ ദാനമാന
പരിപൂരന കീൻഹേ

സമയ ബിലോകി=യഥാകാലം, ബാജനേ ബാജേ=വാദ്യഘോഷങ്ങളുണ്ടായി, ബരാതിൻഹ=വരപക്ഷക്കാർ, രഥ ഗജ ബാജി=രഥഗജവാജികളെ (യാത്രാത്ഥം), സാജേ=സജ്ജീകരിച്ചു, സബ ബിപ്ര ബോലി=എല്ലാ ബ്രാഹ്മണരേയും വിളിച്ചു്, ലീൻഹേ ദസരഥ=ഉപചരിച്ചിരുത്തി ദശരഥമഹാരാജാവു്, ദാന മാന=ദാനാദരങ്ങളാൽ, പരിപൂരന കീൻഹേ=പരിപൂണ്ണ(കാമ)രാക്കി.

യാത്രാവേളയായെന്നു കണ്ടു വാദ്യഘോഷങ്ങരം മുഴക്കപ്പെട്ടു. വരപക്ഷക്കാർ തേരുകളേയും കുതിരകളേയും ഗജങ്ങളേയും ഒരുക്കിനിറുത്തി. മഹാരാജാവു് ദശരഥൻ, ബ്രാഹ്മണരെയെല്ലാം ക്ഷണിച്ചു പീഠങ്ങളിലിരുത്തി ഉപചരിക്കുകയും ദാനോപചാരങ്ങളെക്കൊണ്ടു അവരെ കൃതാത്ഥരാക്കുകയും ചെയ്തു. ബ്രാഹ്മണക്ക

ദാനംചെയ്യുന്നതും അവരെ കൃതാൎത്ഥരാക്കുന്നതും ശ്രേയസ്കരമെന്ന വിശ്വാസം ദശരഥനുണ്ട്.

ചരന സരോജ ധൂരി ധരി സീസാ മുദിത
മഹീപതി പാഇ അസീസാ
സുമിരി ഗജാനനു കീൻഹ പയാനാ മംഗല മൂല
സഗുന ഭഏ നാനാ

ചരന സരോജ ധൂരി=(ബ്രാഹ്മണരുടെ) പാദകമലരേണു, സീസ ധരി മുദിത=ശിരസ്സിലണിഞ്ഞു സന്തുഷ്ടനായ, മഹീപതി അസീസാ പാഇ=ദശരഥരാജാവ് ആശിസ്സുകൾ വാങ്ങി, ഗജാനനു സുമിരി=ഗണപതിയെ ധ്യാനിച്ച് അദ്ദേഹം, പയാനാ കീൻഹ= പ്രയാണംചെയ്തു, നാനാ മംഗലമൂലാ=പലതരത്തിലുള്ള മംഗളമൂല ങ്ങളായ, സഗുന ഭഏ=ശകുനങ്ങളുണ്ടായി.

ബ്രാഹ്മണരെ ദാനോപചാരങ്ങളാൽ ധന്യനാക്കിയതിനു ശേഷം ദശരഥമഹാരാജാവ് അവരുടെ പാദരേണു ശിരസ്സിൽ ചാൎത്തി സന്തുഷ്ടനായി അവരിൽനിന്നു ആശിസ്സുകൾ വാങ്ങി ഗജാനനെ ധ്യാനിച്ചു പ്രയാണമാരംഭിച്ചു.

ദോ: സുര പ്രസൂന ബരഷഹിം ഹരഷി കരഹിം
അപഛരാ ഗാന
ചലേ അവധപതി അവധപുര മുദിത ബജാഇ
നിസാന

സുര ഹരഷി=ദേവന്മാർ സന്തുഷ്ടരായി, പ്രസൂന ബരഷഹിം= പ്രസൂനങ്ങൾ വർഷിച്ചു, അപഛരാ ഗാന കരഹിം=അപ്സരസ്സുകൾ പാട്ടുകൾ പാടി, നിസാന ബജാഇ=പെരുമ്പറതാക്കിച്ചുകൊണ്ടു, അവധപതി അവധപുര=അയോധ്യാമന്നൻ അയോധ്യാനഗരത്തി ലേക്കു, ചലേ=പുറപ്പെട്ടു.

ദേവന്മാർ പ്രസന്നരായി പൂമലർ ചൊരിഞ്ഞു. അപ്സരസ്സുകൾ ഗാനംചെയ്തു. പെരുമ്പറകൾ മുഴങ്ങി. ദശരഥമഹാരാ ജാവു അയോദ്ധ്യയിലേക്കു പുറപ്പെടുകയും ചെയ്തു.

ചൗ: നൃപകരി ബിനയ മഹാജന ഫേരേ സാദര
സകല മാഗനേ ടേരേ
ഭൂഷന ബസന ബാജി ഗജ ദീൻഹേ പ്രമേ
പോഷി ഠാഢേ സബ കീൻഹേ

നൃപ ബിനയ കരി=ദശരഥൻ വിനയപൂവ്വം, മഹാജന=വമ്പിച്ച ജനസമൂഹത്തോട്, ഫേരേ=മടങ്ങിപ്പോകാനഭ്യത്ഥിച്ചു, സാദര സകല മാഗനേ=എല്ലാ അത്ഥികളേയും ആദരപൂവ്വം, ടേരേ ഭൂഷന ബസന=വിളിച്ചു ആഭരണങ്ങളും വസ്ത്രങ്ങളും, ബാജി ഗജ ദീൻഹേ=ആനകളേയും കുതിരകളേയും നൽകി, പ്രേമ പോഷി=പ്രേമത്താൽ പോഷിപ്പിച്ചു, സബ ഠാഢേ കീൻഹേ=എല്ലാവരേയും സ്വാശ്രയികളാക്കിച്ചെയ്തു.

അനുയാനം ചെയ്യുന്ന വമ്പിച്ച ജനക്കൂട്ടത്തോട് മടങ്ങിപ്പോകാൻ ദശരഥൻ വിനയപൂവ്വം അഭ്യത്ഥിച്ചു. യാചകന്മാക്കെല്ലാം വസ്ത്രാഭരണങ്ങളും ഗജവാജികളും നൽകി സ്വാശ്രയികളാക്കി. മററാരെയും ആശ്രയിക്കാതെ ജീവിക്കാമെന്ന നില യാചകന്മാക്കുണ്ടാക്കി അദ്ദേഹമെന്നത്ഥം.

ബാരബാര ബിരിദാവലി ഭാഷീ ഫിരേ സകല
രാമഹി ഉര രാഖീ
ബഹുരി ബഹുരി കോസലപതി കഹഹീം ജനകു
പ്രേമബസ ഫിരൈ ന ചഹഹീം

ബാരബാര ബിരദാവലി=തുടരെത്തുടരെ അവർ രാജാവിന്റെ അപദാനങ്ങളും, ഭാഷീ രാമ ഉര രാഖി=വണ്ണിച്ച് രാമനെ മനസ്സിൽ പ്രതിഷ്ഠിച്ചു, സകല ഫിരേ=എല്ലാവരും പിൻവാങ്ങി, കോസലപതി ബഹുരി ബഹുരി=ദശരഥൻ ആവത്തിച്ചാവത്തിച്ചു, കഹഹിം ജനകു=അപേക്ഷിച്ചുവെങ്കിലും ജനകമഹാരാജാവ്, പ്രേമ ബസ=പ്രേമവശനാകയാൽ, ഫിരൈ ന ചഹഹീം=തിരികെ പോകാനാഗ്രഹിച്ചില്ല.

ദശരഥവംശമാഹാത്മ്യം അനുസ്മൃതം വർണ്ണിച്ചും ശ്രീരാമചന്ദ്രനെ മനസ്സിൽ പ്രതിഷ്ഠിച്ചും വന്നവരെല്ലാം മടങ്ങിപ്പോയി. മടങ്ങിപ്പോക, മടങ്ങിപ്പോക എന്നു ജനകനെ ദശരഥൻ പല വാറുപദേശിച്ചെങ്കിലും പ്രേമബന്ധിരനായ ജനകൻ അതൊന്നും കേട്ടഭാവം നടിച്ചില്ല. മടങ്ങിപ്പോകാനുള്ള ആഗ്രഹവും അദ്ദേഹത്തിന്നുണ്ടായില്ല.

പുനി കഹ ഭൂപതി ബചന സുഹാഏ ഫിരിഅ
മഹീസ ദൂരി ബഡി ആഏ
രാഉ ബഹോരി ഉതരി ഭഏ ഠാഢേ പ്രേമ പ്രബാഹ
ബിലോചന ബാഢേ

പുനി സുഹാഏ ബചന=അനന്തരം വിനയോദാരങ്ങളായ വാക്കുകളാൽ, ഭൂപതി കഹ=ദശരഥമഹാരാജാവു് അറിയിച്ചു:—, മഹീപ ഫിരിഅ=“ഹേ രാജൻ, അവിടന്നു പിൻവാങ്ങു, ബഡി ദൂരി ആഏ=വളരെ ദൂരം അങ്ങു പോന്നു കഴിഞ്ഞിരിക്കുന്നു”, ബഹോരി രാഉ=ഇങ്ങനെ പറഞ്ഞതിനുശേഷം ദശരഥൻ, ഉതരി ഠാഢേ ഭഏ=തേരിൽനിന്നിറങ്ങിനിന്നു, ബിലോചന=അദ്ദേഹത്തിൻെറ കണ്ണുകളിൽക്കൂടി, പ്രേമ പ്രബാഹ=പ്രേമത്തിൻെറ പ്രവാഹം, ബാഢേ=വർദ്ധിച്ചുകഴിഞ്ഞു.

‘അല്ലയോ ജനകമഹാരാജാവേ, ഞങ്ങളെ പിന്തുടൎന്നു ഇപ്പോഴത്തന്നെ അങ്ങു വളരെദൂരം വന്നുകഴിഞ്ഞിരിക്കുന്നു. ഇനിയെങ്കിലും മടങ്ങിപ്പോകുക’ ഇത്രയും പറഞ്ഞു ദശരഥൻ തേരിൽ നിന്നിറങ്ങിനിന്നു. അദ്ദേഹത്തിൻെറ കണ്ണുകളിൽ പ്രേമധാര വഴിഞ്ഞൊഴുകി.

തബ ബിദേഹ ബോലേ കര ജോരീ ബചന
സനേഹ സുധാം ജനു ബോരീ
കരൗം കവന ബിധി ബിനയ ബനാഈ മഹാരാജ
മോഹി ദീൻഹി ബഡാഈ

തബ കര ജോരീ=ആ അവസരത്തിൽ ബദ്ധാഞ്ജലിയായി, ബി ദേഹ=ജനകരാജാവു്, സനേഹ സുധാം ജനു=സ്നേഹപീയൂഷമോ എന്നു തോന്നുമാറുള്ള, ബചന ബോരീ=വാക്കുകളാൽ ഇങ്ങനെ പറഞ്ഞു:—, മഹാരാജ=അല്ലയോ ദശരഥമഹാരാജാവേ, കവന ബിധി=ഏതുവിധത്തിലാണു്, ബിനയ ബനാഊ കരഉം=ഞാനെൻെറ കൃതജ്ഞത പ്രകാശിപ്പിക്കുക!, മോഹി=അങ്ങു എന്നെ, ബഡാഊ ദീൻഹി=വലിയവനാക്കിച്ചെയ്തിരിക്കുന്നു.

ആ സന്ദർഭത്തിൽ വിദേഹരാജാവായ ജനകൻ കൈകൂപ്പി പീയൂഷസമാനങ്ങളായ വാണികളാൽ ഇപ്രകാരം പറഞ്ഞു: "ഹേ മഹാരാജാവേ. അങ്ങു എന്നെ വലിയവനാക്കിയിരിക്കുന്നു. ഇതിന്നു ഞാൻ ഏതുവിധത്തിലാണങ്ങയോടു് കൃതജ്ഞത പ്രകടിപ്പിക്കുക!"

ദോ: കോസലപതി സമധീ സജന സനമാനേ
സബ ഭാംതി
മിലനി പരസ്പര ബിനയ അതി പ്രീതി ന
ഹൃദയ സമാതി

കോസലപതി=ദശരഥൻ, സജന=സുഹൃത്തും, സമധീ=പുത്രന്മാരുടെ ശ്വശുരന്മമായ ജനകനെ, സബ ഭാംതി=എല്ലാപ്രകാരത്തിലും, സനമാനേ=സമ്മാനിച്ചു, പരസ്പര=അവരുടെ അന്യോന്യ, മിലനി=മേളനത്തിൽ ഉണ്ടായ, അതി ബിനയ=വിനയാഭ്യുത്ഥാനകളുടേയും, പ്രീതി=പ്രീതിയുടേയും വാസ്പ്, ഹൃദയ ന സമാതി= അവരുടെ ഹൃദയങ്ങളിൽ ഒതുങ്ങിനിന്നില്ല.

കോസലരാജാവും മിഥിലാധിപനും അന്യോന്യം മേളിച്ചതും വിനയാഭ്യുത്ഥാനകൾ ചെയ്തതും പ്രീതി പ്രദർശിപ്പിച്ചതും ഹൃദയങ്ങൾക്കു താങ്ങാൻ കഴിയാത്തവണ്ണം വിപുലങ്ങളായിരുന്നു.

ചൗ: മുനി മണ്ഡലിഹി ജനക സിരു നാവാ ആസിര–
ബാദു സബഹി സന പാവാ

സാദര പുനി ഭേംടേ ജാമാതാ രൂപ സീല ഗുന
നിധി സബ ഭ്രാതാ

ജനക മുനിമണ്ഡലഹി=ജനകൻ മുനിസമൂഹത്തെ, സിരുനാവാ=പ്രണമിച്ച്, സബഹി സന=എല്ലാവരിലുംനിന്നു, ആസിരബാദ പാവാ=ആശിർവ്വാദം വാങ്ങി, പുനി=അനന്തരം, രൂപ സീല ഗുന നിധി=രൂപശീലഗുണങ്ങൾക്കിരിപ്പിടങ്ങളും, ഭ്രാതാ=സഹോദരന്മാരുമായ, സബ ജാമാതാ സാദര=എല്ലാ ജാമാതാക്കളേയും ആദരപൂർവ്വം, ഭേംടേ=ആശ്ലേഷിച്ച്.

ജോരി പങ്കരുഹ പാനി സുഹാഏ ബോലേ
ബചന പ്രേമ ജനു ജാഏ
രാമ കരൗം കേഹി ഭാംതി പ്രസംസാ മുനി
മഹേസ മന മാനസ ഹംസാ

സുഹാഏ=സുന്ദരങ്ങളായ, പങ്കരുഹ പാനി ജോരി=താമരക്കൈകൾകൂപ്പി, പ്രേമ ജാഏ ജനു=പ്രേമോത്ഭവങ്ങളോ എന്നു തോന്നുമാറുള്ള, ബചന ബോലേ=വാക്കുകളാൽ ഇപ്രകാരം പറഞ്ഞു:— , മുനി മഹേസ മന="മുനിമാരുടേയും മഹാദേവന്റേയും മനസ്സാകുന്ന, മാനസ ഹംസ=മാനസസരസ്സിലെ ഹംസമായ, രാമ=ഹേ രാമ, കേഹി ഭാംതി=ഏതുവിധമാണ് അങ്ങയെ, പ്രസംസാ കരഉ=ഞാൻ പ്രശംസിക്കേണ്ടതു്!

ജനകൻ മുനിമാരെ പ്രണമിച്ച ആശിർവ്വാദം വാങ്ങിയതിന്നുശേഷം രൂപശീലഗുണനിധികളും സഹോദരന്മാരുമായ എല്ലാ ജാമാതാക്കളേയും ആശ്ലേഷംചെയ്തു മനോജ്ഞഹസ്തങ്ങൾ കൂപ്പി പ്രേമഭരിതങ്ങളായ വാക്കുകളെക്കൊണ്ടു് ഇപ്രകാരം പറഞ്ഞു: — മുനിസമൂഹത്തിന്റേയും ശ്രീമഹാദേവന്റേയും മനസ്സാകുന്ന മാനസസരസ്സിൽ വിഹരിക്കുന്ന ഹംസമാണു് രാമ, അവിടുന്നു്. ആവിധം മാഹാത്മ്യം പ്രാപിച്ച അങ്ങയെ ഏതുപ്രകാരത്തിലാണു് ഞാൻ പ്രശംസിക്കുക!

കരഹിം ജോഗി ജോഗ ജേഹി ലാഗീ കോഹ
മോഹ മമതാ മദ്ദ ത്യാഗീ
ബ്യാപക ബ്രഹ്മ അലഖു അബിനാസീ ചിദാനന്ദ
നിരഗുന ഗുനരാസീ

കോഹ മോഹ മമതാ മദ്ദ=ക്രോധം, മോഹം, മമത, മദം എന്നിവയെ, ത്യാഗീ ജോഗീ=ത്യജിച്ച് യോഗികൾ, ജേഹി ലാഗീ=ഏതൊന്നിന്നുവേണ്ടി, ജോഗ കരഹിം=യോഗചര്യകൾ അനുഷ്ഠിക്കുന്നു, ബ്യാപക ബ്രഹ്മ=വ്യാപകനും ബ്രഹ്മവും, അലഖു=അലക്ഷ്യവും, അബിനാസീ=അവിനാശിയും, ചിദാനന്ദ=ചിദാനന്ദവും, നിരഗുന=നിർഗ്ഗുണനും ഗുനരാസീ=ഗുണരാശിയും ആരാകുന്നുവോ.

മന സമേത ജേഹി ജാന ന ബാനീ തരകി ന
സകഹിം സകല അനുമാനീ
മഹിമാ നിഗമു നേതി കഹി കഹഈ ജോ തിഹും
കാല ഏക രസ രഹഈ

മന സമേത ബാനീ=മനസ്സും വാക്കും, ജേഹി ന ജാന=ആരെ അറിയുന്നില്ലയോ, തരകി ന സകഹിം=ആർ തർക്കാതീതനോ, സകല അനുമാനീ=ആർ സർവ്വാനുമാനിയോ, മഹിമാ നിഗമ=ആരുടെ മാഹാത്മ്യം വേദങ്ങൾ, നേതി കഹ കഹഈ=നേതി നേതി എന്നിങ്ങനെ പറഞ്ഞു വർണ്ണിക്കുന്നുവോ, തിഹുകാല=ഭൂതവർത്തമാനഭവിഷ്യൽ കാലങ്ങൾക്കു ആർ, ഏക രസ രഹഈ=ഏകരസനായി സ്ഥിതിചെയ്യുന്നുവോ.

ദോ· നയന ബിഷയ മോ കഹും ഭയഉ സോ
സമസ്ത സുഖ മൂല
സബഇ ലാഭു ജഗ ജീവ കഹം ഭഏ ഈസു
അനുകൂല

സമസ്ത സുഖ മൂല=എല്ലാ സുഖങ്ങളുടേയും നിദാനമായ, സോ മോ കഹം=ആ പ്രഭു എനിക്കു, നയനബിഷയ ഭയഉ=പ്രത്യക്ഷീഗോ

ചരനായി ഭവിച്ചിരിക്കുന്നു, ഈസു അനുകൂല ജഗ ജീവ കഹം= ഈശ്വരന്റെ ആനുകൂല്യം ഉണ്ടാകുമ്പോൾ പ്രപഞ്ചത്തിലുള്ള ജീവികൾക്ക, സബഇ ലാഹു ഭഏ=എല്ലാ നേട്ടങ്ങളും ഉണ്ടാകുന്നു.

കാമക്രോധലോഭമദമമതകൾ കൈവെടിഞ്ഞു യോഗിമാർ ഏതൊന്നിനുവേണ്ടി യോഗചര്യകൾ അനുഷ്ഠിക്കുന്നുവോ ആർ അഖിലലോകവ്യാപിയാണോ ബ്രഹ്മവും അലഘുവും അവിനാശിയും ചിദാനന്ദനും നിർഗ്ഗുണനും സഗുണനുമാണോ ആർ മനോവാണികൾക്ക അജ്ഞാതനാണോ ആരുടെ കാര്യത്തിൽ തക്കത്തിന്നിടയില്ലയോ സർവ്വാന്തമാനി ആരാണോ ആരുടെ മാഹാത്മ്യം നേതി നേതി ഉദ്ഘോഷിച്ചുകൊണ്ട് വേദങ്ങൾ വർണ്ണിക്കുന്നുവോ ഭൂതവർത്തമാനഭവിഷ്യൽ കാലങ്ങളിൽ ആർ ഏകരസനായിരിക്കുന്നുവോ ആർ സമസ്തസുഖാധാരമോ ആ ഭഗവാൻ എനിക്ക പ്രത്യക്ഷനായിരിക്കുന്നു. ദൈവാനുകൂല്യം പ്രപഞ്ചത്തിലെ ജീവികൾക്ക എല്ലാത്തരം നേട്ടങ്ങളും ഉണ്ടാക്കുന്നു. ജനകൻ ശ്രീരാമനെ ജാമാതാവായിട്ടല്ല സാക്ഷാൽ ഈശ്വരനായിട്ടാണ് പരിഗണിക്കുന്നത്.

ചൗ: സബഹി ഭാംതി മോഹി ദീൻഹി ബഡാഈ
നിജ ജന ജാനി ലീൻഹ അപനാഈ
ഹോഹിം സഹസ ദസ സാരദ സേഷാ കരഹിം
കലപ കോടിക ഭരി ലേഖാ

സബഹി ഭാംതി മോഹി=എല്ലാവിധത്തിലും എനിക്ക് അങ്ങ, ബഡാഈ ദീൻഹി=പെരുമ നൽകിയിരിക്കുന്നു, നിജ ജന ജാനി= അങ്ങയുടെ ഭക്തനെന്നുഗ്രഹിച്ച് എന്നെ, അപനാഈ ലീൻഹാ= സേവകനാക്കുകയും ചെയ്തിരിക്കുന്നു, ദസ സഹസ സാരദ സേഷാ=പതിനായിരം സരസ്വതിമാക്കും ആദിശേഷന്മാക്കും, കലപ കോടിക ഭരി ഹോഹിം=കോടികോടി കല്പങ്ങൾവേണം. ലേഖാ കരഹിം=എന്റെ ഭാഗ്യവും അവിടത്തെ മാഹാത്മ്യവുംവർണ്ണിക്കാൻ.

എനിക്ക സിദ്ധിച്ചിരിക്കുന്ന ഉൽകർഷത്തിനു കാരണഭൂതൻ അങ്ങു മാത്രമാകുന്നു. അങ്ങ് എന്നെ ദാസനായി അംഗീകരിക്ക

കയും ചെയ്തിരിക്കുന്നു. എൻെറ ഈ ഭാഗ്യവും അങ്ങയുടെ ഗുണ ഗണങ്ങളും പതിനായിരം സരസ്വതിമാരും പതിനായിരം ആദി ശേഷന്മാരും കോടികോടി കല്പകാലങ്ങളാംകൊണ്ടു് വൎണ്ണിച്ചാലും അവസാനിക്കുന്നവയല്ല.

മോര ഭാഗ്യ രാഉര ഗുന ഗാഥാ കഹി ന സിരാഹിം
സുനഹു രഘുനാഥാ
മൈം കഹൗ കഹ ഉം ഏക ബല മോരേം തുംഹ
രിഝാഹു സനേഹ സുഠി ഥോരേം

രഘുനാഥാ സുനഹു=ഹേ രാമഭദ്ര, കേൾക്കു, രാഉര ഗുന ഗാഥാ= അങ്ങയുടെ ഗുണങ്ങളും, മോര ഭാഗ്യ=എൻെറ ഭാഗ്യവും, കഹി ന സിരാഹിം=പറഞ്ഞാലൊടുങ്ങുകയില്ല. എന്നാലും, മൈം കഹൗ കഹഉം=ഞാനല്പമൊന്നു പറയാം, ഥോരേം സുഠി സനേഹ തുംഹ= അല്പമായ പവിത്രസ്നേഹംകൊണ്ടു് അങ്ങ്, രിഝഹു=മുഗ്ദ്ധനായി രിക്കുക എന്നതാണു്, മോരേം ഏക ബല=ഇങ്ങനെ പറയാൻ എനിക്കുള്ള ഏകബലം.

ഹേ രാമ, അങ്ങയുടെ ഗുണങ്ങളും എൻെറ ഭാഗ്യവും ആരെ ത്രതന്നെ പറഞ്ഞാലും അവസാനിക്കത്തക്കവണ്ണം പരിമിതമല്ല. എന്നാലും ഞാനെൻെറ സൎവ്വശക്തിയും ഉപയോഗിച്ചു പറയുന്നു, എൻെറ പവിത്രമായ അല്പസ്നേഹംകൊണ്ടു് അങ്ങു് മുഗ്ദ്ധനായിരി ക്കുക, അഥവാ പ്രസന്നനാവുക.

ബാര ബാര മാഗഉം കര ജോരേം മന പരിഹരൈ
ചരന ജനി ഭോരേം
സുനി ബര ബചന പ്രേമ ജനു പോഷേ പൂരന
കാമ രാമു പരിതോഷേ

കര ജോരേം ബാരബാര=കൈകൂപ്പി വീണ്ടും വീണ്ടും, മാഗഉം ഭോരേം=ഞാൻ യാചിക്കുന്നു, ഞാനെന്നെമറന്നാലും, മന ചരന= എൻെറ മനസ്സു് അങ്ങയുടെ തൃപ്പാദങ്ങളെ, ജനി പരിഹരൈ=

മറക്കാതിരിക്കട്ടെ, പ്രേമ പോഷേ ജനു=പ്രേമംകൊണ്ട് പുഷ്ടി പ്രാപിച്ചവയോ എന്നു തോന്നുമാറുള്ള, ബരബചന സുനി=ശ്രേഷ്ഠവാക്കുകഠം കേട്ട്, പൂരന കാമ രാമു=പൂൎണ്ണകാമനായ രാമൻ, പരിതോഷേ=സന്തുഷ്ടനായിത്തീൎന്നു.

ജനകമഹാരാജാവു് ഭഗവാദ്പാദഭക്തി തനിയ്ക്കുണ്ടാകാനനുഗ്രഹിക്കണമെന്നു രാമനോടഭ്യൎത്ഥിച്ചു പ്രേമപോഷകങ്ങളോ എന്നു തോന്നുമാറുള്ള ജനകൻെറ ശ്രേഷ്ഠങ്ങളായ വാക്കുകഠംകേട്ട് പൂൎണ്ണകാമനായ ശ്രീരാമൻ ആഹ്ലാദവിവശനായി.

കരി ബര ബിനയ സസുര സനമാനേ പിതു
കൗസിക ബസിഷ്ഠ സമ ജാനേ
ബിനതീ ബഹുരി ഭരത സന കീൻഹീ മിലി
സപ്രേമു പുനി ആസിഷ ദീൻഹാ

ബര ബിനയ കരി=ശ്രേഷ്ഠജനോചിതമായ വിനയം പ്രദൎശിപ്പിച്ചു, സസുര=ശ്വശ്ശുരനായ ജനകമഹാരാജാവിനെ രാമൻ, പിതു കൗസിക=പിതാവിനും വിശ്വാമിത്രനും, ബസിഷ്ഠ സമ ജാനേ=വസിഷ്ഠനും തുല്യനെന്നു ഗ്രഹിച്ചു, സനമാനേ=ബഹുമാനിച്ചു, ബഹുരി=പിന്നീട് ജനകൻ, ഭരത സന സപ്രേമു മിലി=ഭരതനെ പ്രേമപൂൎവ്വകം അണഞ്ഞു, ബിനതീ കീൻഹി പുനി=ആശ്ലേഷിച്ച് അനന്തരം, ആസിഷ ദീൻഹി=ആശിൎവ്വാദം നല്കി.

സ്വപിതാവായ ദശരഥനേയും വിശ്വാമിത്രനേയും വസിഷ്ഠനേയും ഏതുപ്രകാരമാണോ രാമൻ പരിഗണിച്ചിരിക്കുന്നതു് അതുപോലെ ജനകനേയും കരുതി ബഹുമാനം പ്രദൎശിപ്പിച്ചു. പിന്നീട ജനകൻ ഭരതനെ സമീപിച്ച് ആശ്ലേഷിക്കുകയും തുടൎന്ന് ആശിൎവ്വദിക്കുകയും ചെയ്തു.

ദോ: മിലേ ലഖന രിപുസൂദനഹി ദീൻഹി അസീസ
മഹീസ
ഭഏ പരസപര പ്രേമബസ ഫിരി ഫിരി
നാവഹിം സീസ

മഹീസ ലഖന=ജനകരാജാവു് ലക്ഷ്മണനേയും, രിപുസൂദനഹി മിലേ=ശത്രുഘ്നനേയും ആശ്ലേഷിച്ച്, അസീസ ദീൻഹീ=ആശിസ്സുകൾ നല്കി, പ്രേമബസ ഭഏ=പ്രേമവശഗരായിത്തീന്ന അവർ, പരസപര ഫിരി ഫിരി=അന്യോന്യം വീണ്ടും വീണ്ടും, സീസ നാവഹിം=ശിരസ്സുകൾ കുനിച്ചു.

ചൗ: ബാരബാര കരി ബിനയ ബഡാഈ രഘുപതി
ചലേ സംഗ സബ ഭാഈ
ജനക ഗഹേ കൗസിക പദ ജാഈ ചരന രേനു
സിര നയനൻഹ ലാഈ

ബാരബാര=വീണ്ടും വീണ്ടും ജനകനിൽ, ബഡാഈ ബിനയ കരി=മഹത്തായ വിനയം പ്രകാശിപ്പിച്ച്, രഘുപതി സബ ഭാഇ സംഗ=ശ്രീരാമൻ എല്ലാ സഹോദരന്മാരുമൊന്നിച്ചു, ചലേ=യാത്രതുടന്നു, ജനക ജാഈ=ജനകൻ ചെന്നു്, കൗസിക പദ ഗഹേ=വിശ്വാമിത്രൻെറ കാലുപിടിച്ച്, ചരന രേനു=പാദധൂളി, സിര നയനൻഹി ലാഈ=ശിരസ്സിലും നേത്രത്തിലും ചാത്തി.

ജനകനെ രാമൻ വീണ്ടും വീണ്ടും പ്രണമിച്ചു സഹോദരന്മാരോടുകൂടി അയോധ്യയിലേക്കുള്ള പ്രയാണം തുടന്നു. ജനകൻ വിശ്വാമിത്രനെ സമീപിച്ചു പാദങ്ങൾ ഗ്രഹിച്ചു പാദരേണു ശിരസ്സിലും കണ്ണിലും ചാത്തി. എന്നിട്ടിങ്ങനെ ഉണത്തുകയുംചെയ്തു:—

സുനു മുനീസ ബര ദരസന തോരേം ആഗമു ന
കഛു പ്രതീതി മന മോരേം
ജേ സുഖു സുജസു ലോകപതി ചഹഹീം കരത
മനോരഥ സകുചത അഹഹീം

മുനീസ സുനു=അല്ലയോ മഹഷേ, കേൾക്ക, തോരേ ദരസന=അങ്ങയുടെ ദശനത്താൽ (അനുഗ്രഹീതരായവക്ക്), കഛു അഗമ ന=ഒന്നുംതന്നെ അസിദ്ധമായി ഇല്ലെന്നു, മോരേ മന=എൻെറ മനസ്സിന്നു വിശ്വാസമുണ്ടു്, മനോരഥ കരത=അഭിലഷിക്കുന്നതിൽ

ത്തന്നെ, സകുചത അഹഹിം=സങ്കോചമുള്ളവരായ, ലോകപതി= ലോകപാലകന്മാർ, ജോ സുഖു സുജസു=എന്തൊരു സുഖവും സൽകീർത്തിയും, ചഹഹിം=കൊതിക്കുന്നുവോ.

സോ സുഖു സുജസു സുലഭ മോഹി സ്വാമീ സബ
സിധി തവ ദരസന അനുഗാമീ
കീൻഹി ബിനയ പുനി പുനി സിരു നാഇ ഫിരേ
മഹീസു ആസിഷാ പാഇ

സ്വാമീ=ഹേ പ്രഭോ, സോസുഖു സുജസു=ആ സുഖവും സൽകീർത്തിയും, മോഹി സുലഭ=എനിക്കു ധാരാളമായി ലഭിച്ചിരിക്കുന്നു, സബ സിധി=എല്ലാ സിദ്ധികളും, തവ ദരസന അനുഗാമീ=അങ്ങയുടെ ദർശനത്തെ അനുഗമിക്കുന്നവയാണ്, മഹീസു പുനി പുനി= ജനകൻ വീണ്ടും വീണ്ടും, സിരു നാഇ=ശിരസ്സുകുനിച്ച്, ബിനയ കീൻഹ=മഹർഷിയെ വണങ്ങി, ആസിഷാ പാഇ ഫിരേ=ആശിസ്സുവാങ്ങി പിൻവാങ്ങി.

അല്ലയോ മഹർഷേ അങ്ങയുടെ ദർശനം ആർക്കു കൈവരുന്നുവോ അവർക്ക് അഗമ്യമോ അസാധ്യമോ ആയി ഒന്നുംതന്നെ ഇല്ലെന്ന ഒരു പ്രതീതി എനിക്കുണ്ട്. മനോരഥമുണ്ടാകുന്നതുതന്നെ വല്ലായ്മയായികരുതുന്ന ലോകപാലന്മാർപോലും യാതൊരു സുഖ സൽകീർത്തികൾ കൊതിക്കുന്നുണ്ടോ ആ സുഖവും ആ സൽകീർത്തിയും എനിയ്ക്കിന്നു സുലഭമായിരിക്കുന്നു. ലോകത്തിൽ എന്തൊക്കെ സിദ്ധികളുണ്ടോ അവയെല്ലാം അങ്ങയുടെ ദർശനത്തെ അനുഗമിക്കുന്നവയാണ്. ഇത്രയും പറഞ്ഞു ജനകൻ തലതാഴ്ത്തി മുനീശ്വരനെ വണങ്ങി ആശിസ്സുവാങ്ങി മടങ്ങി.

ചലീ ബരാത നിസാന ബജാഇ മുദിത ഛോട
ബഡ സബ സമുദാഇ
രാമഹി നിരഖി ഗ്രാമ നര നാരീ പായി നയന
ഫലു ഹോഹിം സുഖാരീ

നിസാന ബജാഇൗ=പെരുമ്പറ താക്കിക്കൊണ്ട്, ബരാത=വരപക്ഷക്കാർ—, ഛോട ബഡ=ചെറിയവരും വലിയവരുമായ, സബ സമുദായ=എല്ലാ വർഗ്ഗക്കാരും, മുദിത ചലീ=സന്തുഷ്ടരായി യാത്ര ചെയ്തു, ഗ്രാമ നര നാരീ=വഴിക്കരികിലുള്ള ഗ്രാമീണരായ സ്ത്രീപുരുഷന്മാർ, രാമഹിം നിരഖി=ശ്രീരാമനെ വീക്ഷിച്ച്, നയന ഫല പാഇ=നേത്രസാഫല്യം നേടി, സുഖാരീ ഹോഹിം=സുഖമനുഭവിച്ചു.

ധനികരും ദരിദ്രരും കുലീനരും ബാലരും വൃദ്ധരും യുവാക്കളും അങ്ങനെ പലതരക്കാരുംപ്പെട്ട വരപക്ഷക്കാർ സന്തുഷ്ടരായി യാത്ര തുടന്നു. ഏതേതെല്ലാം ഗ്രാമങ്ങളിലൂടെ അവർ പ്രയാണം ചെയ്തുവോ ആ ഗ്രാമങ്ങളിലുള്ള സ്ത്രീകളും പുരുഷന്മാരും ശ്രീരാമനെ ദശിച്ചു നേത്രസാഫല്യം നേടി. അവർ അത്യന്തം സുഖിക്കുകയും ചെയ്തു രാമസന്ദശ്നം നിമിത്തം.

ദോ: ബീച ബീച ബര ബാസ കരി മഗ ലോഗൻഹ സുഖ ദേത
അവധ സമീപ പുനീത ദിന പഹുംചീ ആഇ ജനേത

ബീച ബീച=വഴിയിൽ ഇടയ്ക്കിടയ്ക്കു, ബര ബാസ കരി=ഉത്തമ വാസസ്ഥാനങ്ങളുണ്ടാക്കി, മഗ ലോഗൻഹ=പാന്ഥന്മാക്കു, സുഖ ദേത=സുഖം നൽകി, ജനേത പുനീത ദിന=വരപക്ഷക്കാർ ശുഭദിനത്തിൽ, അവധ സമീപ=അയോദ്ധ്യക്കു സമീപം, ആഇ പഹുംചീ=വന്നെത്തി.

മിഥിലയിൽനിന്നു അയോദ്ധ്യക്കുള്ള ദൂരം കുറച്ചൊന്നുമല്ല. അതിനാൽ വരപക്ഷക്കാക്കു വഴിയിൽ അവിടവിടെ താവളങ്ങൾ നിമ്മിക്കേണ്ടിവന്നു. ആ താവളങ്ങൾ ശില്പകലാകൗശലങ്ങളോടു കൂടിയതുമായിരുന്നു. ആ താവളങ്ങളിൽ വിശ്രമിച്ചവക്കെന്ന പോലെ വഴിപോക്കക്കും അവ പ്രിയദശ്കങ്ങളായിരുന്നു. അങ്ങനെ തങ്ങൾക്കും പഥികന്മാക്കും സുഖം ജനിപ്പിച്ചുകൊണ്ടു് വരപക്ഷക്കാർ ശുഭദിനത്തിൽ അയോദ്ധ്യയെ സമീപിച്ചു.

ചൗ: ഹനേ നിസാന പനവ ബര ബാജേ ഭേരി സംഖ
ധുനി ഹയഗയ ഗാജേ
ഝാംഝി ബിരവ ഡിംഡിമീം സുഹാഈ
സരസ രാഗ ബാജഹിം സഹനാഈ

നിസാന ഹനേ=നകാരകാം താക്കപ്പെട്ടു, ബര പനവ=ശ്രേഷ്ഠ പണവങ്ങാം, ബാജേ=മുഴക്കപ്പെട്ടു, ഭേരിസംഖധുനി=ഭേരികളുടേയും ശംഖുകളുടേയും നാദമുണ്ടായി, ഹയ ഗയ ഗാജേ=കുതിരകളുടെ ഹ്രാരവവും ആനകളുടെ ചിന്നംവിളിയും ഉണ്ടായി, ഝാംഝി ബിരവ ഡിംഡിമീം=മദ്ദളം ഭേരി ഡിംഡിമം എന്നിവ, സുഹാഈ=ശബ്ദംമുഴക്കി ശോഭിച്ചു, സരസ രാഗ സഹനാഈ=സരസരാഗങ്ങളിൽ കുഴലുകാം, ബാജഹിം=ഊതപ്പെട്ടു.

നകാര, പണവം, ഭേരി. ശംഖ എന്നിവയിൽനിന്നു പുറപ്പെടുന്ന ശബ്ദവും കുതിരകളുടെ ഹ്രാരവവും ഗജങ്ങളുടെ ചിന്നംവിളിയും മദ്ദളഡിംഡിമധ്വനിയും സരസരാഗങ്ങളിൽ കുഴൽനാദവും ഇടകലൻ്റ അന്തരീക്ഷത്തിലേക്കുയൻ്റു.

പുര ജന ആവത അകനി ബരാതാ മുദിതസകല
പുലകാവലി ഗാതാ
നിജ നിജ സുന്ദര സദന സവാംരേ ഹാട ബാട
ചൗഹട പുര ദ്വാരേ

ബരാതാ=വരപക്ഷക്കാർ, ആവത=വന്നിരിക്കുന്നതായി, അകനി=അറിഞ്ഞു, പുരജന സകല=നഗരവാസികളെല്ലാം, മുദിത=സന്തുഷ്ടരായി, ഗാതാ=അവരുടെ ശരീരങ്ങളിൽ, പുലകാവലി=കോരിത്തരിപ്പുണ്ടായി, നിജ നിജ=എല്ലാവരും അവരവരുടെ, സുന്ദര സദന=അഴകേറിയ ഗൃഹങ്ങളും, ഹാട ബാട=വഴികളും ആപണങ്ങളും, ചൗഹട=തെരുവുകളും, പുരദ്വാരേ=പുരദ്വാരങ്ങളും, സവാംരേ=അലങ്കരിച്ചു.

മിഥിലയിൽനിന്നു വരപക്ഷക്കാർ മടങ്ങി അയോധ്യയെ സമീപിച്ചിരിക്കുന്നു എന്നറിഞ്ഞ നാഗരികർ സന്തുഷ്ടരായി രോ

മാഞ്ചംകൊണ്ട. എല്ലാവരും അവരുടെ മനോഹരഗൃഹങ്ങളും നിരത്തുകളും ആപണങ്ങളും തെരുവുകളും പുരദ്വാരങ്ങളും അലങ്കരിച്ചു.

ഗലീം സകല അരഗജാം സിംചാഇൗം ജഹം തഹം
ചൗകേം ചാരു പുരാഇൗം
ബനാ ബജാരു ന ജാഇ ബഖാനാ തോരന കേതു
പതാക ബിതാനാ

സകല ഗലീം=എല്ലാ പാതകളും. അരഗജാം സിംചാഇൗം=സുഗന്ധദ്രവ്യങ്ങളാൽ സേചനം ചെയ്തു, ജഹം തഹം=അവിടവിടെ, ചാരു ചൗകേം പുരാഇൗ=മനോഹരമണ്ഡപങ്ങൾ ഉണ്ടാക്കി, ബഖാനാ ന ജാഇ=വർണ്ണിക്കാനാവതല്ലാത്തവിധം, തോരന കേതു=തോരണങ്ങളാലും ധ്വജങ്ങളാലും, പതാകാ=കൊടിക്കൂറകളാലും, ബിതാനാ ബജാരു ബനാ=വിതാനങ്ങളാലും ആപണം സജ്ജമാക്കി.

പാതകളിലെല്ലാം സുഗന്ധദ്രവ്യങ്ങൾ ഒഴിച്ചു; അവിടവിടെ മനോഹരമണ്ഡപങ്ങളുണ്ടാക്കി. വർണ്ണിക്കാൻ ശക്യമല്ലാത്ത തരത്തിൽ ആപണങ്ങൾ തോരണധ്വജങ്ങളാലും പതാകാവിതാനങ്ങളാലും അലങ്കരിക്കുകയും ചെയ്തു.

സഫല പൂഗഫല കദലി രസാലാ രോപേ ബകുല
കദംബ തമാലാ
ലഗേ സുഭഗ തരു പരസത ധരനീ മനിമയ
ആലബാല കല കരനീ

പൂഗഫല കദലി=അടയ്ക്ക (മരം) കദളിവാഴ, രസാലാ ബകുല=തേന്മാവ്, ഇലഞ്ഞി, കദംബ തമാലാ=കടമ്പ്, പച്ചിലമരം എന്നിവ, സഫല രോപേ=ഫലങ്ങളോടുകൂടി നാട്ടി, ധരനീ പരസത=ഭൂമിയെ സ്പർശിച്ചുകൊണ്ട, സുഭഗതരു ലഗേ=സുന്ദരവൃക്ഷങ്ങൾ സ്ഥിതിചെയ്തു, മനിമയ ആലബാല=രത്നമയങ്ങളായ തടങ്ങളും, കല കരനീ=കലാസൗഭാഗ്യത്തോടെ നിർമ്മിച്ചു.

കവുങ്ങ്, കദളി, തേന്മാവ്, ഇലഞ്ഞി, കടമ്പ്, പച്ചിലമരം എന്നിവ കാര്യങ്ങളോടുകൂടി നാട്ടി. ഭൂമിയെ തൊട്ടുകൊണ്ടു സുന്ദര വൃക്ഷങ്ങൾ സ്ഥിതിചെയ്തു. അവയ്ക്കു രത്നമയങ്ങളായ തടങ്ങളും ഉണ്ടാക്കപ്പെട്ടു.

ദോ: ബിബിധ ഭാംതി മംഗല കലസ ഗൃഹ ഗൃഹ
രചേ സംവാരീ
സുര ബ്രഹ്മാദി സിഹാഹിം സബ രഘുവര പുരീ
നിഹാരി

ബിബിധ ഭാംതി=പലവിധത്തിലുള്ള, മംഗല കലസ=മംഗളകുംഭങ്ങൾ, രചേ ഗൃഹ ഗൃഹ=സജ്ജമാക്കി ഗൃഹംതോറും, സംവാരീ=അലങ്കരിച്ചു അണിനിരത്തി, രഘുബരപുരീ നിഹാരി=അയോധ്യാനഗരം വീക്ഷിച്ച്, ബ്രഹ്മാദി സബസുര=ബ്രഹ്മാദികളായ ദേവന്മാരെല്ലാം, സിഹാഹിം=വിസ്മയസ്തിമിതരായിത്തീൎന്നു.

പലവിധത്തിലുള്ള മംഗളകലശങ്ങൾ തയ്യാറാക്കി ഗൃഹങ്ങളിലെല്ലാം നിരത്തി. സൎവ്വപ്രകാരേണയും അലംകൃതമായ അയോധ്യാനഗരം കണ്ടിട്ടു ബ്രഹ്മാദികളായ ദേവന്മാരെല്ലാം ആശ്ചൎയ്യചകിതരായി ഭവിച്ചു.

ചൗ: ഭൂപ ഭവനു തേഹി അവസര സാഹാ രചനാ
ദേഖി മദന മനു മോഹാ
മംഗല സഗുന മനോഹരതാഈ രിധി സിധി
സുഖ സമ്പദാ സുഹാഈ
ജനു ഉഛാഹ സബ സഹജ സുഹാഏ തനു ധരി
ധരി ദസരഥ ഗൃഹം ഛാഏ
ദേഖന ഹേതു രാമ ബൈദേഹീ കഹഹു ലാലസാ
ഹോഹി ന കേഹീ

തേഹി അവസര=ആ അവസരത്തിൽ, ഭൂപഭവന രചനാ ദേഖി=കൊട്ടാരത്തിന്റെ മനോഹാരിത കണ്ടു്, മദനമന മോഹാ

സോഹാ=മദനമനസ്സിനുംകൂടി മോഹംതോന്നുമാറു അതു ശോഭിച്ചു, മംഗല സഗുന മനോഹരതാഈ=മംഗളശകുനങ്ങളും മനോഹരതയും, രിധി സിധി=ഋദ്ധിയും സിദ്ധിയും, സുഹാഈ സുഖ സമ്പദാ=ശോഭന സുഖസമ്പത്തുകളും, സഹജ=സ്വാഭാവികമായിത്തന്നെ, സുഹാഏ സബ ഉഛാഹ=സുന്ദരങ്ങളായ സമസ്തോത്സാഹങ്ങളും, തനു ധരി ധരി=ശരീരങ്ങളെടുത്തു, ദസരഥ ഗൃഹം ഛാഏ ജനു=ദശരഥമന്ദിരത്തിൽ സന്നിഹിതരായിരിക്കയാണോ എന്നു തോന്നും, രാമ വൈദേഹീ=രാമനേയും സീതയേയും, ദേഖന ഹേതു കേഹി=കാണ്മാൻ ആക്കാണു്, ലാലസാ ന ഹോഹി കഹഹു=ആവേശം ഉണ്ടാകാതിരിക്കുക. പറയൂ.

മന്മഥൻെറ മനസ്സുകൂടി അപഹൃതമാകുമാറു ദശരഥമഹാരാജാവിൻെറ കൊട്ടാരം പരിശോഭിച്ചു. എല്ലാ സിദ്ധികളും ഒപ്പൽ സുകൃതങ്ങളും അതതിൻെറ ശരീരമെടുത്തു കൊട്ടാരത്തിലെത്തിയിരിക്കയാണോ എന്നു തോന്നും. അവർക്കും രാമനേയും സീതയേയും കാണാൻ ആവേശം തോന്നാതിരിക്കുമോ? ആ ആവേശത്തിൻെറ ഫലമായി സർവ്വൈശ്വര്യങ്ങളും രാജഭവനത്തിൽ സമാഗതങ്ങളായിരിക്കുന്നതെന്നർത്ഥം.

ജൂഥ ജൂഥ മിലി ചലീം സുആസിനി നിജ ഛബി
നിദരഹിം മദന ബിലാസിനി
സകല സുമംഗല സജേം ആരതീ ഗാവഹിം ജനു
ബഹു ബേഷ ഭാരതീ

നിജ ഛബി=സ്വശോഭയാൽ, മദന ബിലാസിനി=രതിദേവിയേയും, നിദരഹിം=ലജ്ജിപ്പിക്കുന്ന, സുആസിനി=സൗഭാഗ്യവതികൾ, ജൂഥ ജൂഥ മിലി=സംഘം സംഘമായി ചേൎന്നു, ചലീം=നടന്നു്, സകല സുമംഗല=എല്ലാ സന്മംഗളങ്ങളാലും, ആരതീ സജേം=ആരതി ഒരുക്കി, ബഹുബേഷ ഭാരതീ=അനേകവേഷത്തിൽ വാണീദേവി, ഗവഹിം ജനു=പ്രത്യക്ഷയായിരിക്കയാണോ എന്നു തോന്നും.

സ്വകാന്തികൊണ്ട മന്മഥപത്നിയായ രതീദേവിക്കും അസൂയയുണ്ടാക്കുന്നവരായ സുന്ദര സുമംഗലിമാർ സംഘം സംഘമായി മേളിച്ചു മംഗളാരതി ഒരുക്കുന്നതു കണ്ടാൽ നിരവധി വേഷങ്ങളിൽ വാണീദേവി പ്രത്യക്ഷയായിരിക്കയാണോ എന്നു തോന്നും.

ഭൂപതി ഭവന കോലാഹലു ഹോഇ ജാഇ ന ബരനി
സമഉ സുഖു സോഇ
കൗസല്യാദി രാമ മഹതാരീം പ്രേമ ബിഷയ തന
ദസാ ബിസാരീം

ഭൂപതി ഭവന=ദശരഥമഹാരാജാവിന്റെ മന്ദിരം, കോലാഹലു ഹോഇ=ആഹ്ലാദാരവപൂർണ്ണമായി, സോഇ സമഉ സുഖു=ആ അവസരത്തിൽ എല്ലാവക്കും അനുഭൂതമായ സുഖം, ബരനി ന ജാഇ=വർണ്ണിക്കുക സാധ്യമല്ല, തനുദസാ ബിസാരീ=തങ്ങളുടെ ശരീരസ്ഥിതിപോലും വിസ്മരിക്കുമാറ്, കൗസല്യാദി=കൗസല്യാദേവി തുടങ്ങിയ, രാമ മഹതാരീ പ്രേമ ബിബസ=രാമമാതാക്കൾ പ്രേമവിവശമാരായി.

ആഹ്ളാദാരവംകൊണ്ട ദശരഥഭവനം പൂർണ്ണമായി. ജനങ്ങൾക്കുണ്ടായ സുഖാനുഭൂതി വർണ്ണിക്കാൻ ഞെരുക്കം സ്വദേഹസ്ഥിതിപോലും മറക്കുമാറ് കൗസല്യ തുടങ്ങിയ രാമമാതാക്കൾ പ്രേമവിഹ്വലമാരായി ഭവിച്ചു.

ദോ: ദിഏ ദാന ബിപ്രൻഹ ബിപുല പൂജി ഗനേസ
പുരാരി
പ്രമുദിത പരമ ദരിദ്ര ജനു പാഇ പദാരഥ ചാരി

പുരാരി ഗനേസ=പുരാരിയേയും ഗണപതിയേയും, പൂജി ബിപ്രൻഹ=പൂജിച്ചിട്ടു ബ്രാഹ്മണക്കു, ബിപുല ദാന ദിഏ=നിരവധി ദാനങ്ങൾ ചെയ്തു, പരമ ദരിദ്ര=ഏറ്റവും ദരിദ്രനായ ഒരുവൻ, ചാരി പദാരഥ പാഇ ജനു=ധർമ്മാർത്ഥകാമമോക്ഷസിദ്ധിയാൽ എപ്രകാരമോ അപ്രകാരം, പ്രമുദിത=ബ്രാഹ്മണർ സന്തുഷ്ടരുമായി.

രാമമാതാക്കളായ കൗസല്യാദേവി തുടങ്ങിയവർ ഗണപതി പൂജയും മഹാദേവപൂജയും വിധിപോലെ നിർവ്വഹിച്ചതിനുശേഷം ബ്രാഹ്മണരെ, പരമദരിദ്രനെ പുരുഷാർത്ഥലാഭം എപ്രകാരമോ അപ്രകാരം നിരവധി ദാനങ്ങളാൽ സന്തുഷ്ടരാക്കി.

ചൗ: മോദ പ്രമോദ ബിബസ സബ മാതാ ചലഹിം
ന ചരന സിഥില ഭഏ ഗാതാ
രാമ ദരസ ഹിത അതി അനുരാഗീം പരിഛരനി
സാജ്ഞ സജന സബ ലാഗീം

രാമ ദരസ ഹിത=ശ്രീരാമനെ സന്ദർശിക്കാനുള്ള, അതി അനു രാഗീം=അത്യാകാംക്ഷയോടുകൂടിയവരായിട്ടു, സബ മാതാ=എല്ലാ അമ്മമാരും, മോദ പ്രമോദ ബിബസ=മോദപ്രമോദവിവശമാരായി, ചരന ന ചലഹിം=കാലുകൾ ഇളകാതായി, ഗാതാ സിഥില ഭഏ=അവരുടെ ശരീരങ്ങൾ ശിഥിലങ്ങളായിത്തീൎന്നു. പരിഛരനി സബ സാജ്ഞ=സ്വീകരണാർത്ഥം സമസ്തവസ്തുക്കളും (അവർ), സജന ലാഗീം=ഒരുക്കി.

രാമനെ കാണാനുള്ള അത്യാസക്തിയോടുകൂടിയ എല്ലാ അമ്മമാരും ആനന്ദവിവശരായി. ഒരടിപോലും മുന്നോട്ടുവെയ്ക്കാനാവാത്തവിധം കാലുകൾ നിശ്ചലങ്ങളായി; ശരീരങ്ങൾ ശിഥിലങ്ങളായി. രാമനെ സ്വീകരിക്കാനുള്ള ഒരുക്കങ്ങൾ പൂർത്തിയായി.

ബബിധ ബിധാന ബാജനേ ബാജേ മംഗല മുദിത
സുമിത്രാം സാജേ
ഹരദ ദൂബ ദധി പല്ലവ ഫൂലാ പാന പൂഗ ഫല
മംഗല മൂലാ

ബിബിധ ബിധാന ബാജേ=പലതരത്തിലുള്ള വാദ്യങ്ങൾ, ബാജനേ മുദിത സുമിത്രാ=മുഴങ്ങുമ്പോൾ സന്തുഷ്ടയായ സുമിത്രാദേവി, ഹരദ ദൂബ ദധി പല്ലവ=മഞ്ഞൾ, കറുക, തൈർ, തളിർ,

ഫൂലാ പാന=പുഷ്പം, വെററില, മംഗലമൂലാ പൂഗഫല=മംഗളനിദാനമായ അടക്ക എന്നിങ്ങനേയുള്ള, മംഗല സാജേ=മംഗളപദാൎത്ഥങ്ങഠം സജ്ജീകരിച്ചു.

അച്ഛത അംകുര ലോചന ലാജാ മഞ്ജുല മഞ്ജരി
തുലസി ബിരാജാ
ഛൂഹേ പുരട ഘട സഹജ സുഹാഏ മദന സകുന
ജനു നീഡ ബനാഏ

അച്ഛത=അക്ഷതം (നെല്ലു് അരി), അംകുര=യവം, ലോചന=ഗോരോചനം. ലാജാ=മലർ, മഞ്ജുല മഞ്ജരി തുലസി=മനോഹരങ്ങളായ കതിരുകളോടുകൂടിയ തുളസി എന്നിവയും, ബിരാജാ=ഒരുക്കി, സഹജ സുഹാഏ ഛൂഹേ=പ്രകൃത്യാ സുന്ദരമായ വൎണ്ണങ്ങളോടുകൂടിയ, പുരട ഘട മദന സകുന=സ്വൎണ്ണകലശങ്ങഠം കണ്ടാൽ മന്മഥൻ പക്ഷികഠംക്കായി, ബനാഏ നീഡ ജനു=നിൎമ്മിച്ച കൂടുകളെന്നു തോന്നും.

സ്വീകരണത്തിനുള്ള മംഗളവസ്തുക്കളാണല്ലൊ മഞ്ഞളും കറുകയും തൈരും തളിരും പൂവും വെററിലയും അടയ്ക്കയും അക്ഷതവും യവവും ഗോരോചനവും മലരുമെല്ലാം. ഇവയും കതിരുകളോടുകൂടിയ തുളസിയും സുന്ദരവൎണ്ണങ്ങളോടുകൂടിയ പൂൎണ്ണകുംഭങ്ങളും സജ്ജീകൃതമായി.

സഗുന സുഗന്ധ ന ജാഹിം ബഖാനീ മംഗല
സകല സജഹിം സബ രാനീ
രചീം ആരതീം ബഹുത ബിധാനാ മുദിത കരഹിം
കല മംഗല ഗാനാ

സഗുന സുഗന്ധ=ഗുണഭൂയിഷ്ഠങ്ങളായ സുഗന്ധദ്രവ്യങ്ങഠം, ബഖാനീ ന ജാഹിം=വൎണ്ണനാതീതങ്ങളാണു്, സബ രാനീ=റാണിമാരെല്ലാം, സകല മംഗല=സകല മംഗളവസ്തുക്കളും, സജഹിം=സജ്ജീകരിച്ചു, ബഹുത ബിധാനാ=പലവാറുള്ള, ആരതീ രചീം=ആരതി ഒരുക്കി, മുദിത=സന്തുഷ്ടമാരായി, കല മംഗല ഗാനാ കരഹിം=കളമംഗളഗാനം ചെയ്തു.

അവിടെ ഉപയോഗിച്ചിട്ടുള്ള മേത്തരങ്ങളായ സുരഭിലവസ്തുക്കളെക്കുറിച്ചു വൎണ്ണിക്കാൻ സാധ്യമല്ല. മംഗളപദാൎത്ഥങ്ങൾ സജ്ജീകരിച്ചു ദശരഥറാണിമാർ ആരതിക്കുവേണ്ട ഏൎപ്പാടുകൾ ചെയ്തു കൃതാൎത്ഥമാരെന്നോണം കളമംഗളഗാനങ്ങൾ പാടി.

ദോ: കനക ഥാര ഭരി മംഗലൻഹി കമല കരൻഹി
ലിഏം മാത
ചലീം മുദിത പരിഛനി കരന പുലക പല്ലവിത
ഗാത

മംഗലൻഹി ഭരി=മംഗളപദാൎത്ഥപൂൎണ്ണങ്ങളായ, കനക ഥാര= കനകത്താലങ്ങൾ, കമല കരൻഹി ലിഏം=കമലസമാനങ്ങളായ കരങ്ങളിലെടുത്തു്, മുദിത പുലക പല്ലവിത ഗാത=മുദിതമാരും പുളകപല്ലവിതശരീരങ്ങളോടുകൂടിയവരുമായ, മാത പരിഛനി കരന=രാമനെ എതിരേൽക്കാൻ, ചലീം=പുറപ്പെട്ടു.

കനകത്താലങ്ങളിൽ മംഗളമൂലകങ്ങളായ പദാൎത്ഥങ്ങൾ നിറച്ചു രാമമാതാക്കൾ അവയെ താമരക്കൈകളിലേന്തി സന്തുഷ്ടമാരും രോമാഞ്ചകഞ്ചുകിതഗാത്രമാരുമായിട്ടു പുത്രനെ എതിരേല്ക്കാൻ മുമ്പോട്ടു നടന്നു.

ചൗ: ധൂപ ധൂമ നഭ മേചക ഭയഊ സാവന ഘന
ഘമണ്ഡു ജനു ഠയഊ
സുര തരു സുമന മാല സുര ബരഷഹിം മനഹും
ബലാക അവലി മനു കരഷഹിം

സാവന ഘന ഘമണ്ഡു=ശ്രാവണമാസത്തിലെ മേഘങ്ങളാൽ, ഠയഊ ജനു=വ്യാപ്തമോ എന്നു തോന്നുമാറു്, നഭ ധൂപ ധൂമ=അന്തരീക്ഷം ധൂപ ധൂമത്താൽ, മേചക ഭയഊ=മേചകവൎണ്ണത്തോടുകൂടിയതായിഭവിച്ചു, സുര സുരതരു സുമന മാല=ദേവന്മാർ കല്പകവൃക്ഷപ്പൂമാല്യങ്ങൾ, ബരഷഹിം മനഹും=വൎഷിച്ചു. അതുകണ്ടാൽ തോന്നും, മനു കരഷഹീം=മനസ്സിനെ ആകൎഷിക്കുന്ന, ബലാക അവലി=വലാകകളുടെ സമൂഹമോ എന്നു്.

ചിങ്ങമാസത്തിലെ കാർമേഘങ്ങൾ ആർത്തലച്ചുകേറിയ ആകാശംപോലെ അയോധ്യയുടെ അന്തരീക്ഷം ധൂപപ്പുകയാൽ മേചകവർണ്ണത്തോടുകൂടിയതായിത്തീർന്ന ഹൃദയാകർഷകങ്ങളായ വലാകകളുടെ സമൂഹമോ എന്നു തോന്നും ദേവന്മാർ വർഷിക്കുന്ന കല്പകവൃക്ഷപ്പൂമാലകൾ കണ്ടാൽ.

മഞ്ജുല മനിമയ ബന്ദനിവാരേ മനഹും പാകരിപു
ചാപ സംവാരേ
പ്രഗടഹിം ദുരഹിം അടൻഹ പര ഭാമിനി ചാരു
ചപല ജനു ദമകഹിം ദാമിനി

മനിമയ=രത്നനിർമ്മിതങ്ങളായ, മഞ്ജുല ബന്ദനിവാരേ=മനോഹരതോരണങ്ങൾ, സംവാരേ പാകരിപു ചാപ=അണിയണിയായിനില്ക്കുന്ന മാരിവില്ലുകളോ, മനഹും=എന്നുതോന്നും, ഭാമിനി=സുന്ദരിമാരായ യുവതിമാർ (വരപക്ഷക്കാരെ കാണാൻ), അടൻഹ പര=മട്ടുപ്പാവുകളിൽ, പ്രഗടഹിം ദുരഹിം=പ്രത്യക്ഷമാവുകയും ഉടനെ മറയുകയും ചെയ്യുന്നതു്, ചാരു ചപല ദാമിനി=മനോഹരമായ വിദ്യുൽപ്രഭ, ദമകഹിം ജനു=പ്രകാശിക്കുന്നതുപോലെ തോന്നും.

അണിയണിയായി ചമഞ്ഞൊരുങ്ങിനില്ക്കുന്ന മാരിവില്ലുകളെന്നേ രത്നനിർമ്മിതങ്ങളായ മനോജ്ഞതോരണങ്ങൾ കണ്ടാൽ തോന്നൂ. വരപക്ഷക്കാരെ ഒരുനോക്കു കാണാൻ മട്ടുപ്പാവുകളിൽ പ്രത്യക്ഷരാകുന്ന നവനീതാംഗിമാർ പെട്ടെന്നു അപ്രത്യക്ഷരാകുന്നതു കണ്ടാൽ മനോഹരമായ വിദ്യുൽപ്രഭയുടെ സ്ഫുരണമെന്നു ശങ്കിച്ചുപോകും.

ദുന്ദുഭി ധുനി ഘന ഗരജനി ഘോരാ ജാചക
ചാതക ദാദുര മോരാ
സുര സുഗന്ധ സുചി ബരഷഹിം ബാരീ സഖീ
സകല സസി പുര നര നാരീ

ദുന്ദുഭി ധുനി=പെരുമ്പറയുടെ നാദം, ഘോരാ ഘനാ ഗരജനി=ഘോരമായ മേഘഗർജ്ജനംപോലെ തോന്നും, ജാചക ചാതക=യാചകന്മാർ ചാതകങ്ങളും, ദാദ്ദുര മോരാ=തവളകളും മയൂരങ്ങളും പോലെ സന്തുഷ്ടരായി, സുര സുഗന്ധ ബാരി=ദേവന്മാർ സുരഭില ജലം, ബരഷഹിം=വർഷിച്ച്, സകല പുരനരനാരീ=സമസ്ത പുരവാസികളായ, സസി സുഖീ=വയലുകളേയും സുഖിപ്പിച്ചു.

മേഘഗർജ്ജനംപോലെ തോന്നും പെരുമ്പറനാദം ഇടിവെട്ട ചാതകങ്ങൾക്കും തവളകൾക്കും മയൂരങ്ങൾക്കും സന്തുഷ്ടിനൽകുന്ന തുപോലെ അഭീഷ്ടസിദ്ധിയെ അറിയിക്കുന്ന പെരുമ്പറനാദം കേട്ട യാചകരും സന്തോഷിച്ചു. സമസ്തനാഗരികരായ കേദാരങ്ങളേയും സുരഭിലപുഷ്പങ്ങളാകുന്ന ജലം വർഷിച്ചു ദേവന്മാർ സുഖിപ്പിച്ചു.

സമഉ ജാനി ഗുര ആയസു ദീൻഹാ പുര പ്രബേസു
രഘുകുല മനി കീൻഹാ
സുമിരി സംഭു ഗിരിജാ ഗനരാജാ മുദിത മഹീപതി
സഹിത സമാജാ

സമയ ജാനി=നിർദ്ദിഷ്ടശുഭവേളയായി എന്നു ഗ്രഹിച്ചു, ഗുര ആയസു ദീൻഹാ=ഗുരു പുരപ്രവേശത്തിനു അനുജ്ഞനൽകി, രഘുകുല മനി മഹീപതി=രഘുവംശരത്നമായ ദശരഥരാജാവ്, സംഭു ഗിരിജാ ഗനരാജാ=മഹാദേവനേയും പാർവ്വതീദേവിയേയും വിഘ്നേശ്വരനേയും, സുമിരി മുദിത=ധ്യാനിച്ചു സന്തുഷ്ടനായി, സഹിത സമാജാ=പരിവാരസമേതം, പുര പ്രബേസു കീൻഹാ=നഗരത്തിലേക്കു പ്രവേശിച്ചു.

പുരപ്രവേശത്തിനു സമയമായെന്നറിഞ്ഞു് ആചാര്യനായ വസിഷ്ഠൻ ദശരഥനു അനുജ്ഞനൽകി. ഉടനെ രഘുകുലരത്നമായ രാജാവ് പാർവ്വതീപരമേശ്വരന്മാരേയും വിഘ്നേശ്വരനേയും ധ്യാനിച്ചു പരിവാരസമേതം സസന്തോഷം നഗരത്തിലേക്കു പ്രവേശിച്ചു.

ദോ: ഹോംഹിം സഗുന ബരഷഹിം സുമന സുര
ദുന്ദുഭീം ബജാഇ
ബിബുധ ബധൂ നാചഹിം മുദിത മഞ്ജുലം
മംഗല ഗാഇ൭

സഗുന ഹോംഹിം=ശുഭശകുനങ്ങൾ ഉണ്ടായി, ദുന്ദുഭീം ബജാഇ= ദുന്ദുഭിമുഴക്കി, സുര സുമന ബരഷഹിം=ദേവന്മാർ പുഷ്പവൃഷ്ടി ചെയ്തു, മഞ്ജുല മംഗല ഗാഇ മുദിത=മനോജ്ഞമംഗളഗാനം പാടി സന്തുഷ്ടമാരായി, ബിബുധ ബധൂ നാചഹിം=ദേവാംഗന മാർ നൃത്തംചെയ്തു.

ശുഭനിമിത്തങ്ങൾ പ്രത്യക്ഷങ്ങളായി. ദുന്ദുഭി മുഴക്കി ദേവ ന്മാർ പൂമഴപെയ്തു; മനോഹരമംഗളഗാനം ആലപിച്ചു ദേവസുന്ദ രിമാർ നൃത്തംചെയ്തു.

ചൗ: മാഗധ സൂത ബന്ദി നട നാഗര ഗാവഹിം
ജസു തിഹു ലോക ഉജാഗര
ജയ ധുനി ബിമല ബേദ ബര ബാനി ദസ
ദിസി സുനിഅ സുമംഗല സാനീ

മാഗധ സൂത ബന്ദി=മാഗധന്മാരും സൂതന്മാരും വന്ദികളും, നാഗര നട=പ്രഗത്ഭരായ നൎത്തകരും, തിഹും ലോക ഉജാഗര=മൂന്നുലോ കത്തേയും ഉജ്വലിപ്പിക്കുന്ന, ജസ ഗാവഹിം=ശ്രീരാമന്റെ യശസ്സു ഗാനംചെയ്തു, സുമംഗല സാനീ=സുമംഗളനിമഗ്നമായ, ബിമല ജയധുനി=നിൎമ്മല ജയാരവവും, ബേദ ബര ബാനീ=ഉത്തമ വേദ സൂക്തധ്വനിയും, ദസദിസി സുനിയ=പത്തുദിക്കിലും ശ്രവണ വിഷയമായി.

ഭൂസ്വൎഗ്ഗപാതാളങ്ങളെ സമുജ്വലിപ്പിച്ചുകൊണ്ടിരിക്കുന്ന ശ്രീരാമയശസ്സു മാഗധസൂതവന്ദികളും ചതുരനൎത്തകരും ഗാനം ചെയ്തു. മംഗളനിബദ്ധമായ ജയജയധ്വനിയും വിശിഷ്ടവേദ സൂക്തോച്ചാരണധ്വനിയും പത്തുദിക്കിലും കേൾക്കാനിടയായി.

ബിഹുല ബാജനേ ബാജന ലാഗേ സഭ സുര
നഗര ലോഗ അനുരാഗേ
ബനേ ബരാതീ ബരനി ന ജാഹീം മഹാമുദിത
മന സുഖന സമാഹീം

ബിപുല ബാജന ബാജനേ ലാഗേ=പലവിധത്തിലുമുള്ള വാദ്യങ്ങൾ മുഴങ്ങി, നഭ സുര നഗര ലോഗ=ആകാശ ചാരികളായ ദേവന്മാരും നാഗരികരായ ജനങ്ങളും ഒരുപോലെ, അനുരാഗേ=പ്രേമവിവശരായി. ബരാതീ ബനേ=വരപക്ഷക്കാരുടെ ഊജ്ജ്വലത, ബരനി ന ജാഹീം=വണ്ണ്യനാതീതമാണ്, മഹാമുദിത മന=ഏററവും സന്തുഷ്ടരായ അവരുടെ ഹൃദയം, സുഖ ന സമാഹീം=സുഖരൂപ്പുറമായി.

അസംഖ്യം വാദ്യങ്ങൾ മുഴക്കപ്പെട്ടു. അന്തരീക്ഷസ്ഥന്മാരായ സുരന്മാരും അയോധ്യാനഗരസ്ഥരായ പൌരാവലിയും ഒന്നുപോലെ പ്രേമവിവശരായി. വരപക്ഷക്കാരുടെ ഊജ്ജ്വലത വണ്ണിക്കുക സാധ്യമല്ല. മികച്ച സന്തോഷത്തിന്റെ അലയടികൾ താങ്ങാൻ അവരുടെ മനസ്സു വല്ലാതെ വിഷമിച്ചു.

പുര ബാസിൻഹ തബ രായ ജോഹാരേ ദേഖത
രാമഹി ഭഏ സുഖാരേ
കരഹിം നിഛാവരി മനിഗന ചീരാ ബാരി
ബിലോചന പുലക സരീരാ

തബ പുര ബാസിൻഹ=ആ അവസരത്തിൽ നഗരവാസികൾ, രാഉ ജോഹാരേ=രാജാവിനെ വന്ദിച്ചു, രാമഹി ദേഖത=രാമനെ സന്ദശിച്ചപ്പോൾത്തന്നെ അവർ, സുഖാരേ ഭഏ=സുഖികളായിത്തീൎന്നു, ബാരി ബിലോചന=സന്തോഷാശ്രുപൂണ്ണങ്ങളായ നേത്രങ്ങളോടും, പുലക സരീരാ=കോരിത്തരിക്കുന്ന മെയ്യോടും കൂടിയ അവർ, മനിഗന ചീരാ=രത്നസമൂഹവും വസ്ത്രങ്ങളും, നിഛാവരി കരഹിം=ദാനംചെയ്തു,

ദശരഥ മഹാരാജാവിനെ ആ സന്ദർഭത്തിൽ പൗരന്മാർ വന്ദിച്ചു. രാമനെ കണ്ടതോടുകൂടി അവർ സുഖികളായി. അവർ ബാഷ്പപരിപൂർണ്ണങ്ങളായ കണ്ണുകളോടും പുളകാഞ്ചിതങ്ങളായ ഗാത്രങ്ങളോടും കൂടിയവരായി, രാമനു ചുറവുംനിന്നു യാചക ലോകത്തിനു നിരവധി രത്നങ്ങളും വസ്ത്രങ്ങളും ദാനംചെയ്തു.

ആരതി കരഹിം മുദിത പുര നാരീ ഹരഷഹിം
നീരഖി കുഅംര ബര ചാരീ
സിബികാ സുഭഗ ഓഹാര ഉഘാരീ ദേഖി
ദുലഹിനിൻഹ ഹോഹിം സുഖാരീ

മുദിത പുര നാരീ=സന്തുഷ്ടമാരായ നാഗരികാംഗനമാർ, ആരതി കരഹീം=രാമനു ദീപാച്ചനചെയ്തു, ബര ചാരീ കുഅംര=ശ്രേഷ്ഠന്മാരായ നാലു രാജകുമാരന്മാരെയും, നിരഖി ഹരഷഹിം=വീക്ഷിച്ചു പരമാനന്ദം അനുഭവിച്ചു, സിബികാ ഓഹാര ഉഘാരീ= പല്ലക്കിലെ യവനിക നീക്കി, സുഭഗ ദുലഹിനിൻഹ ദേഖി= സുഭഗമാരായ വധുക്കളെ കണ്ടുക അവർ, സുഖാരീ ഹോഹിം=സുഖാനുഭൂതിയടയുകയും ചെയ്തു.

സന്തുഷ്ടമാരായിത്തീൎന്ന പൗരാംഗനമാർ രാമനു് ആരതി ചെയ്യുകയും പല്ലക്കിൻെറ യവനിക മാററി പല്ലക്കിനുള്ളിലിരിക്കുന്ന സുന്ദരിമാരായ വധുക്കളെ കണ്ടു പരമാനന്ദിക്കയും ശ്രേഷ്ഠന്മാരായ നാലു രാജാക്കന്മാരെ ദശിച്ചു സന്തുഷ്ടമാരായി ഭവിക്കുകയുംചെയ്തു.

ദോ: ഏഹി ബിധി സബഹീ ദേത സുഖു, ആഏ
രാജദുആര
മുദിത മാതു പരിഛനി കരഹിം ബധൂൻഹ
സമേത കുമാര

ഏഹി ബിധി=ഇപ്രകാരം, ബധൂൻഹ സമേത=വധൂസമേതരായ, കുമാര=രാജകുമാരന്മാർ, സബഹീ സുഖ ദേത=എല്ലാവൎക്കും സുഖം

നല്കി, രാജദ്വാര ആഎ്യ=രാജദ്വാരത്തിലെത്തിയപ്പോറം, മുദിത മാതു=പ്രസന്നമാരായ മാതാക്കറം,പരിഛനകരഹിം=എതിരേററ.

നവവധുക്കളോടുകൂടിയ രാജാക്കന്മാർ, അവരെ ദശിച്ചവർക്കെല്ലാം പരമാനന്ദം നല്കിക്കൊണ്ടു രാജദ്വാരത്തിലെത്തിയപ്പോറം പ്രസന്നചിത്തമാരായ കൗസല്യാദിമാതാക്കറം അവരെ എതിരേററ.

ചൗ: കരഹിം ആരതി ബാരഹിം ബാരാ പ്രേമു
പ്രമോദ കഹൈ കോ പാരാ
ഭൂഷന മനി പട നാനാ ജാതീ കരഹിം
നിഛാവരി അഗനിത ഭാംതീ

ബാരഹിം ബാരാ=വീണ്ടും വീണ്ടും അമ്മമാർ, ആരതീ കരഹിം= ദീപാരാധന ചെയ്തു, പ്രേമു പ്രമോദ=അവരുടെ പ്രേമവും സന്തോഷവും, കഹൈ കോ പാരാ=വർണ്ണിച്ചു മറുകരയെത്തുന്നതെങ്ങനെ, മനി ഭൂഷന=രത്നാഭരണങ്ങറം, നാനാ ജാതി പട=പലതരത്തിലുള്ള വസ്ത്രങ്ങറം എന്നിവ, അഗനിത ഭാംതീ=കണക്കില്ലാത്തവിധത്തിൽ, നിഛാവരി കരഹിം=ദാനംചെയ്തു.

അമ്മമാർ പുത്രന്മാരേയും സ്നുഷമാരേയും എതിരേററ വീണ്ടും വീണ്ടും ദീപാച്ചനകറം ചെയ്തു. അവരുടെ പ്രേമവും ആഹ്ലാദവും എത്രത്തോളമെന്നു് എങ്ങനെയാണു് വണ്ണിക്കുക! യാചകലോകത്തിനു കണക്കില്ലാത്തവിധം പലതരത്തിലുള്ള ആടകളും രത്നാഭരണങ്ങളും അവർ ദാനംചെയ്തു.

ബധുൻഹ സമേത ദേഖി സുത ചാരീ പരമാനന്ദ
മഗന മഹതാരീ
പുനി പുനി സീയ രാമ ഛബി ദേഖീ മുദിത
സഫല ജഗ ജീവന ലേഖീ

ബധുൻഹ സമേത=വധുക്കളോടുകൂടി, ചാരി സുത ദേഖി=നാലു പുത്രന്മാരെയും കണ്ടു, മഹതാരീ പരമാനന്ദ മഗന=പരമാനന്ദ

ത്തിൽ മുഴുകി, സീയ രാമ ഛബി=സീതാരാമന്മാരുടെ ശോഭ, പുനി പുനി ദേഖീ=പിന്നെയും പിന്നെയും നോക്കി, ജഗ ജീവന=ലോകജീവിതം, സുഫല ലേഖീ=ഫലവത്തായെന്നു ഗണിച്ചു, മുദിത=സന്തോഷിക്കുകയും ചെയ്തു.

വിവാഹിതരായി വധുക്കളോടൊന്നിച്ചു സമാഗതരായിരിക്കുന്ന നാലു പുത്രന്മാരെയും കണ്ടു അമ്മമാർ പരമാനന്ദത്തിൽ മുഴുകി. സീതയുടേയും ശ്രീരാമൻേറയും വദ്ധിച്ച ശോഭ വീണ്ടും വീണ്ടും വീക്ഷിച്ചു ലോകജീവിതം സഫലമായെന്നു ഗണിച്ച് അവർ സന്തോഷിച്ചു.

സഖീം സീയ മുഖ പുനി പുനി ചാഹീ ഗാന
കരഹിം നിജ സുകൃത സരാഹീ
ബരഷഹിം സുമന ഛനഹിം ഛന ദേവാ നാചഹിം
ഗാവഹിം ലാവഹിം സേവാ

സഖീം=റാണിമാരുടെ തോഴിമാർ, സീയ മുഖ പുനി പുനി=സീതയുടെ മുഖം പിന്നെയും പിന്നെയും കാണാൻ, ചാഹീം=ആഗ്രഹിക്കുകയും, നിജ സുകൃത=സ്വപുണ്യപ്രഭാവം, സരാഹീ ഗാന കരഹിം=ശ്ലാഘിച്ച് ഗാനം ചെയ്യുകയും ചെയ്തു, ഛനഹിം ഛന ദേവാ=നിമിഷംതോറും ദേവന്മാർ, സുമന ബരഷഹിം=പുഷ്പവൃഷ്ടിചെയ്തു, നാചഹിം ഗാവഹിം=നൃത്തംചെയ്തു; ഗാനംചെയ്തു, സേവാ ലാവഹിം=സേവിക്കുകയും ചെയ്തു.

രാജമാതാക്കളുടെ തോഴിമാക്കു സീതയുടെ മുഖം കണ്ടിട്ട് അലംഭാവമുണ്ടായില്ല. അവർ ആ മുഖം പിന്നെയും പിന്നെയും കാണാൻ കൊതിച്ചു. ഇതുപോലൊരു അഭൗമകാന്തി കാണാനിടയാക്കിയ തങ്ങളുടെ സുകൃതപരിപാകത്തെ അവർ വാഴ്ത്തുകയും സന്തോഷസൂചകമായി പാടുകയുംചെയ്തു. ദേവന്മാരും സ്വസ്ഥരായിരുന്നില്ല. അവർ പൂമഴ ചൊരിഞ്ഞു; നൃത്തംചെയ്തു; പാട്ടുകളും പാടി ശുശ്രൂഷിച്ചു.

ദേഖി മനോഹര ചാരിഉ ജോരീം സാരദ ഉപമാ
സകല ഢംഢോരീം
ദേത ന ബനഹിം നിപട ലഘു ലാഗീം ഏകടക
രഹീം രൂപ അനുരാഗീം

ചാരിഉ മനോഹര ജോരീം=നാലു മനോഹരയുഗ്മകത്തെ, ദേഖി സാരദ=വീക്ഷിച്ച സരസ്വതീദേവി, സകല ഉപമാ=എല്ലാ ഉപമകളേയും, ഢംഢോരീം ദേത=ആരാഞ്ഞു പ്രയോഗിച്ചുനോക്കി, നിപട ലഘു ലാഗീം ന ബരനഹിം=ഒന്നും ഉപമേയങ്ങളെ സമീപിക്കുന്നതിനുപോലും പര്യാപ്തമായില്ല, രൂപ അനുരാഗീ=അവരുടെ സൗന്ദര്യത്തിൽ അനുരക്തയായി, ഏകടക രഹീ=കണ്ണുകളിമയ്ക്കാതെ നിന്നു.

രാമൻ സീത; ഭരതൻ ശ്രുതകീർത്തി; ലക്ഷ്മണൻ ഊർമ്മിള; ശത്രുഘ്നൻ മാണ്ഡവി എന്നീ നാലുജോടി വധൂവരന്മാരെ ദർശിച്ച വാണീദേവി ഇവക്ക് എന്തുപമാനമാണ് കൊടുക്കേണ്ടതെന്നാലോചിച്ചു. പലതും തേടിപ്പിടിച്ച പ്രയോഗിച്ചുനോക്കി. ഉപമേയങ്ങളോട് തന്റെ ഉപമാനങ്ങൾക്ക തീരെ പൊരുത്തമില്ലെന്നു ദേവിക്ക ബോദ്ധ്യമായി. ദേവി അവരുടെ ലാവണ്യത്തിൽ അനുരക്തയായി അവരെത്തന്നെ നിർന്നിമേഷാക്ഷിയായി നോക്കിക്കൊണ്ടുനിന്നു.

ദോ: നിഗമ നീതി കുലരീതി കരി അരഘ
പാംവഡേം ദേന
ബധുന്ഹ സഹിത സുത പരിഛരി സബ
ചലിം ലവാഇ നികേത

ബധുന്ഹ സഹിത=വധൂസമേതരായ, സബ സുത=എല്ലാ പുത്രന്മാരേയും (അമ്മമാർ), പാംവഡേം=വസ്ത്രങ്ങൾ വിരിച്ച വഴിയിലൂടെ, നിഗമ നീതി=ശാസ്ത്രവിധിപ്രകാരവും, കുലരീതി=വംശസമ്പ്രദായപ്രകാരവും, പരിഛരി അരഘ കരി=എതിരേററ അർഘ്യം നൽകി, നികേത ലവാഇ ചലീം=കൊട്ടാരത്തിലേക്ക കൂട്ടിക്കൊണ്ടുപോയി.

ശാസ്ത്രരീതിയും വംശരീതിയും അനുസരിച്ച് എതിരേററ അഘ്യം നൽകി അമ്മമാർ വധൂസമേതരായ പുത്രന്മാരെയെല്ലാം വസ്ത്രംവിരിച്ച മാർഗ്ഗത്തിലൂടെ കൊട്ടാരത്തിന്നുള്ളിലേക്ക കൂട്ടിക്കൊണ്ടുപോയി.

ചൗ: ചാരി സിംഹാസന സഹജ സുഹാഏ ജനു
മനോജ നിജ ഹാഥ ബനാഏ
തിൻഹ പര കുഅംര കുഅംരി ബൈഠാരേ
സാദര പാഥ പുനീത പരവാരേ

മനോജ നിജ ഹാഥ=കാമദേവൻ സ്വഹസ്തങ്ങളാൽ, ബനാഏ ജനു സഹജ സുഹാഏ=നിമ്മിച്ചതോ എന്നു തോന്നുമാറുള്ള സഹജ സുന്ദരങ്ങളായ, ചാരി സിംഹാസന=നാലു സിംഹാസനങ്ങളുണ്ട്, തിൻഹ പര കുഅംര കുഅംരി=അവയിൽ കുമാരന്മാരേയും കുമാരിമാരേയും, ബൈഠാരേ സാദര=ഇരുത്തി ആദരപൂവ്വം (അവരുടെ), പുനീത പായ=പരിശുദ്ധങ്ങളായ പാദങ്ങൾ, പഖാരേ=കഴുകി.

പ്രകൃത്യാ മനോഹരങ്ങളും കാമദേവൻ സ്വഹസ്തങ്ങളാൽ നിമ്മിച്ചവയോ എന്നു തോന്നുമാറുള്ളവയും ആയ നാലു സിംഹാസനങ്ങൾ കൊട്ടാരത്തിലുണ്ട്. ആ സിംഹാസനങ്ങളിൽ കുമാരന്മാരേയും കുമാരിമാരേയും യഥാക്രമം ഇരുത്തി അമ്മമാർ അവരുടെ കാൽകഴുകി.

ധൂപ ദീപ നൈബേദ ബേദ ബിധി പൂജേ ബര
ദുലഹിനി മംഗല നിധി
ബാരഹിം ബാര ആരതീ കരഹീം ബ്യജന ചാരു
ചാമര സിര ഢരഹീം

മംഗല നിധി=മംഗളനിധികളായ, ദുലഹിനി ബര=വധൂവരന്മാരെ, ധൂപ ദീപ നൈബേദ=ധൂപദീപ നൈവേദ്യങ്ങളാൽ, ബേദ ബിധി പൂജേ=വേദവിധിപ്രകാരം പൂജിച്ചു, ബാരഹിം ബാര ആരതീ കരഹിം=വീണ്ടും വീണ്ടും ദീപാരാധനയും ചെയ്തു, സിര ചാരു ചാമര ബ്യജന=വെൺചാമര വ്യജനങ്ങളാൽ അവരുടെ ശിരസ്സിൽ, ഢരഹീം=വീശി.

മംഗളനിധികളായ വധൂവരന്മാരെ വൈദികവിധിപ്രകാരം അമ്മമാർ ധൂപദീപനൈവേദ്യങ്ങളാൽ പൂജിച്ച ദീപാരാധന ചെയ്ത ചാരുവെഞ്ചാമരവ്യജനങ്ങളാൽ അവരുടെ ശിരസ്സുകളിൽ വീശി.

ബസ്തു അനേക നിഛാവരി ഹോഹീം ഭരീം
പ്രമോദ മാതു സബ സോഹീം
പാവാ പരമ തത്വ ജനു ജോഗീം അമൃതു ലഹേഉ
ജനു സന്തത രാഗീം
ജനമ രങ്ക ജനു പാരസ പാവാ അന്ധഹി ലോചന
ലാഭ സുഹാവാ
മൂക ബദന ജനു സാരദ ഛാഈ മാനഹും സമര
സൂര ജയ പാഈ

അനേക ബസ്തു=അനേകം വസ്തുക്കൾ, നിഛാവരി ഹോഹീം= യാചകൎക്ക ദാനംചെയ്ത, പരമ തത്വ പാവാ ജോഗീ=മോക്ഷപ്രാപ്തരായ യോഗിയെപ്പോലെയും, അമൃത ലഹേഉ സന്തത രോഗീ ജനു=അമൃതുലാഭത്താൽ നിത്യരോഗിപോലെയും, പാരസ പാവാ ജനമ രങ്ക ജനു=ചിന്താമണിലഭിച്ച ജന്മദരിദ്രൻപോലെയും സുഹാവാ ലോചന ലാഭ അന്ധഹി=മനോഹര നേത്രലാഭത്താൽ അന്ധനെന്നപോലെയും, സാരദ ഛാഈ മൂക ബദന ജനു=സരസ്വതി കുടികൊള്ളുന്ന മൂകജിഹ്വപോലെയും, സമര ജയ പാഈ സൂര മാനഹും=സമരവിജയത്താൽ ശൂരനെന്നപോലെയും, സബ മാതു പ്രമോദ ഭരീ സോഹീം=എല്ലാ മാതാക്കളും ആനന്ദഭരിതമാരായി ഭവിച്ചു.

നിരവധി വസ്തുക്കൾ രാജമാതാക്കൾ ദാനംചെയ്തു. യോഗികൾ മോക്ഷം സിദ്ധിക്കുക; നിത്യരോഗികൾ പീയൂഷലാഭമുണ്ടാവുക; ജന്മനാ ദരിദ്രനു ചിന്താമണി ലഭിക്കുക; അന്ധനു ദിവ്യദൃഷ്ടി ലഭിക്കുക; മൂകനു സരസ്വതീപ്രസാദം സിദ്ധിക്കുക; ശൂരനു സമരത്തിൽ വിജയമുണ്ടാകുക എന്നൊക്കെവരുമ്പോൾ അവൎക്ക് എന്തുമാത്രം സന്തോഷമാണോ ഉണ്ടാവുക ആവിധമുള്ള പരമാനന്ദം കൗസല്യാദി മാതാക്കൾക്കും ആ അവസരത്തിൽ ഉണ്ടായി.

ദോ: ഏഹി സുഖ തേ സത കോടി ഗുന പാവഹിം
മാതു അനന്ദു
ഭാഇൻഹ സഹിത ബിആഹി ഘര ആഏ
രഘുകുല ചന്ദു
ലോക രീതി ജനനീം കരഹിം ബര ദുലഹിനി
സകുചാഹിം
മോദു ബിനോദു ബിലോകി ബഡ രാമു
മനഹിം മുസുകാഹിം

രഘുകുല ചന്ദു=രഘുവംശത്തിന്നു ചന്ദ്രനാകുന്ന രാമൻ, ബിആഹി ഭാഇൻഹ സഹിത=വിവാഹംചെയ്ത സഹോദരന്മാരോടുകൂടി, ഘര ആഏ മാതു=കൊട്ടാരത്തിലെത്തിയപ്പോഠം അമ്മമാർ, ഏഹി സുഖ തേ സത കോടി=ഇതേവരെയുള്ള സുഖത്തിൻെറ നൂറുകോടി ഇരട്ടി, അനന്ദു പാവഹിം=ആനന്ദം അനുഭവിച്ചു, ജനനീം ലോക രീതി കരഹിം=അമ്മമാരനുഷ്ഠിക്കുന്നതൊക്കെ ലോകരീതി മുൻനിറുത്തിയാണെങ്കിലും, ബര ദുലഹിനി=വരന്മാക്കും വധുക്കാംക്കും അവ, സകുചാഹിം=നാണമുദിപ്പിക്കുന്നു. (അമ്മമാരുടെ), ബഡ മോദു ബിനോദു ബിലോകി=വലുതായ സന്തോഷവും വിനോദവും കണ്ടു, രാമു മനഹിം മുസുകാഹിം=രാമൻ മനസ്സിൽ പുഞ്ചിരിതൂകി.

സഹോദരസമേതം വിവാഹിതനായി രാമൻ കൊട്ടാരത്തിലെത്തിയപ്പോഠം മാതാക്കഠം അത്യധികം ആനന്ദിച്ചു. സ്വീകരണച്ചടങ്ങുകഠം വധൂവരന്മാരിൽ ലജ്ജയങ്കരിപ്പിച്ചു. അമ്മമാരനുഭവിക്കുന്ന ആനന്ദവും അവരുടെ സ്വീകരണച്ചടങ്ങുകളും അറിഞ്ഞും കണ്ടും രാമൻ മനസ്സിൽ പുഞ്ചിരിതൂകി.

ചൗ: ദേവ പിതര പൂജേ ബിധി നീകീ പൂജീം
സകല ബാസനാ ജീ കീ
സബഹി ബന്ദി മാഗഹിം ബരദാനാ ഭാഇൻഹ
സഹിത രാമ കല്യാനാ

നീകീ ബിധി=ഉത്തമവിധിപ്രകാരം അവർ, ദേവ പിതര പൂജേ= ദേവതമാരേയും പിതൃക്കളേയും പൂജിച്ചു, ജീ കീ സകല ബാസനാ പൂജീം=മനസ്സിലെ എല്ലാ ആഗ്രഹങ്ങളും അവക്കു നിറവേറി, സബഹി ബന്ദി=എല്ലാവരേയും വന്ദിച്ചു, ഭാഇൻഹ സഹിത രാമ=സഹോദരസമേതനായ ശ്രീരാമന്നു, കല്യാനാ=മംഗളമുണ്ടാകാൻ, ബരദാനാ മാംഗഹിം=വരം നൽകണമെന്നത്ഥിച്ചു.

മനസ്സിലെ ആഗ്രഹങ്ങളെല്ലാം നിറവേറിയതിനാൽ സന്തുഷ്ടമാരായ രാജമാതാക്കാം ദേവതമാരേയും പിതൃക്കളേയും വിധിയാംവണ്ണം പൂജിക്കുകയും സഹോദരസമേതനായ രാമന്നു മംഗളമുണ്ടാകുമാറു വരദാനം ചെയ്യാൻ അഭ്യത്ഥിക്കുകയും ചെയ്തു.

അന്ത രഹിത സുര ആസിഷ ദേഹീം മുദിത മാതു
അഞ്ചല ഭരി ലേഹീം
ഭൂപതി ബോലി ബരാതി ലീൻഹേ ജാന ബസന
മനി ഭൂഷന ദീൻഹേ

സുര അന്തരഹിത=ദേവന്മാർ മറഞ്ഞുനിന്നു്, ആസിഷ ദേഹീം= ആശിസ്സുകാം നല്കി, മാതു മുദിത=അമ്മമാർ പ്രസന്നമാരായി, അഞ്ചല ഭരിലേഹീം=നമ്രതാപൂവ്വം അവ വാങ്ങുകയും ചെയ്തു, ഭൂപതി ബരാതി=ദശരഥമഹാരാജാവു് വരപക്ഷക്കാരെ, ബോലി ലീൻഹേ=ക്ഷണിച്ചുവരുത്തി അവക്കു, ജാന ബസന മനി=വാഹനങ്ങളും വസ്ത്രങ്ങളും രത്നങ്ങളും, ഭൂഷന ദീൻഹേ=ആഭരണങ്ങളുംനല്കി.

ദേവന്മാർ മറഞ്ഞുനിന്നു നല്കിയ ആശിവ്വാദങ്ങാം ദശരഥപത്നിമാർ നമ്രതാപൂവ്വകം ഏററുവാങ്ങി. ദശരഥമഹാരാജാവാകട്ടേ, ശ്രീരാമാദികളുടെ വിവാഹത്തിന്നുള്ള യാത്രയിൽ പങ്കുകൊണ്ടവരെയെല്ലാം ക്ഷണിച്ചുവരുത്തി അവക്കു വാഹനങ്ങാം ആടകാം, പലതരത്തിലുള്ള രത്നങ്ങാം ആഭരണങ്ങളെന്നിവ സമ്മാനിച്ചു.

ആയസു പാഇ രാഖി ഉര രാമഹി മുദിത ഗഏ
സബ നിജ നിജ ധാമഹി

പുര നര നാരി സകല പഹിരാഏ ഘര ഘര
ബാജന ലഗേ ബധാഏ

ആയസു പാഇ=അനുജ്ഞവാങ്ങി, രാമഹി ഉര രാഖി=രാമനെ മനസ്സിൽ പ്രതിഷ്ഠിച്ച്, മുദിത സബ=സന്തുഷ്ടരായി എല്ലാവരും, നിജ നിജ ധാമഹി ഗഏ=അവരവരുടെ ഗൃഹങ്ങളിലേക്കുപോയി, സകല പുര നര നാരി=പൗരന്മാരെല്ലാം, പഹിരാഏ=രാജാവു നൽകിയ ആടയാഭരണങ്ങൾ ധരിത്തി, ഘര ഘര ബധാഏ ബാജന ലഗേ=വീട്ടുതോറും മംഗളമാഘോഷിച്ചു.

മഹാരാജാവിൻെറ അനുജ്ഞവാങ്ങി ശ്രീരാമനെ ഹൃദയത്തിൽ പ്രതിഷ്ഠിച്ച് ഏററവും സന്തോഷത്തോടുകൂടി എല്ലാവരും അവരുടെ ഭവനത്തിലേക്കു പുറപ്പെട്ടു. പൗരന്മാരായ സ്ത്രീപുരുഷന്മാരെല്ലാം രാജാവ് നല്കിയ ആടയാഭരണങ്ങൾ അണിഞ്ഞു വീട്ടുതോറും മംഗളം ആഘോഷിച്ചു.

ജാചക ജന ജാചഹിം ജോഇ ജോഈ പ്രമുദിത രാഉ
ദേഹിം സോഇ സോഈ
സേവക സകല ബജനിആ നാനാ പൂരന കിഏ
ദാന സനമാനാ

ജാചക ജന=യാചകന്മാർ, ജോഇ ജോഈ ജാചഹിം=എന്തെന്തു യാചിക്കുന്നുവോ, സോഇ സോഈ രാഉ ദേഹിം=അതൊക്കെ രാജാവ് അവർക്കു കൊടുക്കുന്നു, സകല സേവക=എല്ലാ സേവകന്മാരേയും. നാനാ ബജനിആ=പലതരത്തിലുള്ള വാദ്യക്കാരേയും, ദാന സനമാനാ=ദാനങ്ങളാലും ആദരപ്രകടനത്താലും (രാജാവ്), പൂരന കിഏ=സന്തുഷ്ടരാക്കി.

യാചകന്മാരുടെ ആവശ്യങ്ങളും ആഗ്രഹങ്ങളും പലതായിരിക്കും. ഓരോ യാചകനും എന്താവശ്യപ്പെടുന്നു അതു രാജാവുനൽകുന്നു. യാചകർക്കിഷ്ടമായതാണു അവർക്കു ലഭിക്കുന്നതെന്നർത്ഥം. അതിനുശേഷം മഹാരാജാവു സേവകന്മാർക്കും പലതരത്തിലുള്ള വാദ്യക്കാർക്കും പാരിതോഷികങ്ങൾ നല്കി സമാദരിച്ചു സംതൃപ്തരാക്കി.

ദോ: ദേഹിം അസീസ ജോഹാരി സബ ഗാവഹിം
ഗുന ഗന ഗാഥ
തബ ഗുര ഭൂസുര സഹിത ഗൃഹം ഗവനു കിൻഹ
നരനാഥ

സബ ജോഹാരി=അവരെല്ലാം രാജാവിനെ പ്രണമിച്ചു്, അസീസ ദേഹിം=ആശിസ്സ നൽകുന്നു; അദ്ദേഹത്തിൻെറ, ഗുന ഗന ഗാഥ ഗാവഹിം=ഗുണഗണങ്ങരം ഗാനംചെയ്യുന്നു, തബ നരനാഥ=ആ സമയത്തു രാജാവു്, ഗുര ഭൂസുര സഹിത=ഗുരുവും ബ്രാഹ്മണരു മൊന്നിച്ചു, ഗൃഹം ഗവനു കീൻഹ=കൊട്ടാരത്തിലേക്കു പോയി.

സേവകന്മാരും വാദ്യക്കാരും യാചകരുമെല്ലാം രാജാവിനെ ആശീവ്വദിക്കുകയും അദ്ദേഹത്തിൻെറ അപദാനങ്ങരം ഗാനംചെയ്യുകയും ചെയ്തുകൊണ്ടിരിക്കെ അദ്ദേഹം ആചാര്യനായ വസിഷ്ഠനും ബ്രാഹ്മണരുമൊന്നിച്ചു കൊട്ടാരത്തിലേക്കു എഴുന്നള്ളി.

ചൗ: ജോ ബസിഷ്ഠ അനുസാസന ദീൻഹി ലോക
ബേദ ബിധി സാദര കീൻഹീ
ഭൂസുര ഭീര ദേഖി സബരാനീ സാദര ഉഠീ ഭാഗ്യ
ബഡ ജാനീ

ബസിഷ്ഠ ജോ=ആചാര്യനായ വസിഷ്ഠൻ യാതൊന്നു, അനുസാസന ദീൻഹി=നിവ്വഹിക്കാനാജ്ഞാപിച്ചുവോ അതു രാജാവു്, ലോക ബേദ ബിധി=ലൗകികരീതികളം വൈദികവ്യവസ്ഥകരം കളം അനുസൃതമായി, സാദര കീൻഹീ=ആദരപൂവ്വം നിവ്വഹിച്ചു, ഭൂസുര ഭീര ദേഖി=ബ്രാഹ്മണരുടെ തിക്കും തിരക്കും കണ്ടു അതു്, ബഡ ഭാഗ്യ ജാനീ=ഒരു മഹാഭാഗ്യമായി കരുതി, സബ രാനീ സാദര ഉഠീം=ആദരപൂവ്വം എഴുന്നേററു.

വസിഷ്ഠനാജ്ഞാപിക്കുന്നതെന്തും ദശരഥരാജാവു ലൗകിക വൈദികവ്യവസ്ഥകരംക്കു അനുസൃതമായി ആദരപൂവ്വം നിറവേററിപ്പോന്നു. ബ്രാഹ്മണരുടെ തിരക്കു കണ്ടു അതൊരു മഹാഭാഗ്യ

മായി സങ്കല്പിച്ച കൗസല്യ തുടങ്ങിയ റാണിമാരെല്ലാം ആദരപൂ
ൎവ്വകം എഴുന്നേററു.

പായ പഖാരി സകല അൻഹവാഏ പൂജി ഭലീ
ബിധി ഭൂപ ജേവാംഏ
ആദര ദാന പ്രേമ പരിപോഷേ ദേത അസീസ
ചലേ മന തോഷേ

സകല അൻഹവാഏ=ബ്രാഹ്മണരെയെല്ലാം കുളിപ്പിച്ച, പായ പഖാരി=അവരുടെ കാലുകരം കഴുകി, ഭലീ ബിധി പൂജി ഭൂപ= ഉത്തമവിധിപ്രകാരം പൂജിച്ചു രാജാവു്, ജേവാംഏ പ്രേമ ആദര ദാന പരിപോഷേ=ആഹാരം കഴിപ്പിച്ച. പ്രേമപൂൎവ്വകമായ ആദരത്താലും ദാനത്താലും സന്തുഷ്ടരാക്കി, മന തോഷേ=മനസ്സന്തുഷ്ടരായി അവർ, അസീസ ദേത ചലേ=രാജാവിനു ആശിസ്സു നല്കി യാത്രയായി.

ബ്രാഹ്മണരെ കുളിപ്പിച്ച കാൽ കഴുകി വിധിപ്രകാരം പൂജിച്ച ആഹാരം കഴിപ്പിച്ചതിനുശേഷം രാജാവവൎക്ക ആദരപൂൎവ്വം ദാനങ്ങരം നൽകി സന്തോഷമുളവാക്കി. സന്തുഷ്ടരായ അവർ രാജാവിനെ ആശിൎവ്വദിച്ച വിടവാങ്ങി.

ബഹുബിധി കീൻഹ ഗാധിസുത പൂജാ നാഥ
മോഹി സമ ധന്യ ന ദൂജാ
കീൻഹി പ്രസംസാ ഭൂപതി ഭൂരീ രാനിൻഹ സഹിത
ലീൻഹി പഗ ധൂരീ

ബഹുബിധി=പലവിധത്തിലും, ഗാധിസുത പൂജാ കീൻഹ= വിശ്വാമിത്രനെ മഹാരാജാവു പൂജിച്ചു. (എന്നിട്ടിങ്ങനെ ഉണൎത്തിച്ചു:–), നാഥ മോഹി സമ=സ്വാമിൻ, എനിക്കു തുല്യം, ധന്യ ന ദൂജാ=ധന്യനായി വേറെ ഒരുത്തനും ഇല്ല, ഭൂപതി ഭൂരീ പ്രസംസാ കീൻഹി=രാജാവു ഗാധിപുത്രനെ വളരെയേറെ ശ്ലാഘിച്ചു, രാനിൻഹ സഹിത=റാണീസമേതനായി രാജാവു, പഗ ധൂരീ ലീൻഹി=വിശ്വാമിത്രൻെറ പാദരേണു ധരിക്കുകയുംചെയ്തു.

വിശ്വാമിത്രനെ പലപ്രകാരത്തിലും പൂജിച്ച് 'തനിക്കൊപ്പം ധന്യനായി മററൊരു വ്യക്തിയും ഇല്ലെ'ന്നു ഉണർത്തിക്കുകയും, റാണീസമേതനായി ഗാധിപുത്രന്റെ പാദരേണു മഹാരാജാവു് ശിരസ്സിൽ ധരിക്കുകയും ചെയ്തു.

ഭീതര ഭവന ദീൻഹ ബര ബാസൂ മന ജോഗവത
രഹ നൃപു രനിവാസൂ
പൂജേ ഗുരപദ കമല ബഹോരീ കീൻഹി ബിനയ
ഉര പ്രീതി ന ഥോരീ

നൃപ രനിവാസൂ=രാജാവിന്നും റാണിമാക്കും, മന ജോഗവത രഹ=ശ്രദ്ധചെലുത്താൻ പററിയവിധം, ഭവന ഭീതര=കൊട്ടാരത്തിന്നുള്ളിൽത്തന്നെ (വിശ്വാമിത്രന്നു), ബര ബാസൂ ദീൻഹ=ശ്രേഷ്ഠവാസതി നല്കി, ബഹോരീ=അനന്തരം രാജാവു്, ഗുരു പദ കമല പൂജേ=ഗുരുതൃപ്പാദകമലം പൂജിച്ചു്, ബിനയ കീൻഹി=വണങ്ങി, ഉര പ്രീതി ന ഥോരീ=രാജാവിന്റെ മനസ്സിന്നുണ്ടായ സന്തോഷം അനല്പമായിരുന്നു.

വിശ്വാമിത്രന്നു വസിക്കാൻ കൊട്ടാരത്തിന്നകത്തുതന്നെ ശ്രേഷ്ഠമായ വാസസ്ഥാനം നൽകി. അങ്ങനെ ചെയ്തതു രാജാവിന്നും രാജ്ഞിമാക്കും ആ രാജഷിയുടെ സുഖസൗകര്യങ്ങൾ ശ്രദ്ധിച്ചുകൊണ്ടിരിക്കാൻ സാധിക്കണമെന്നുള്ളതാണു്. കൊട്ടാരത്തിന്നു പുറത്തായാൽ ഇത്ര സാധ്യമാവുകയില്ലല്ലൊ. പിന്നീടു മഹാരാജാവു ആചാര്യനെ പൂജിച്ചു വണങ്ങി. അദ്ദേഹം അനുഭവിക്കുന്ന ആനന്ദം അല്പമൊന്നുമായിരുന്നില്ല.

ദോ: ബന്ധുൻഹ സമേത കുമാര സബ രാനിൻഹ
സഹിത മഹീസു
പുനി പുനി ബന്ദത ഗുര ചരന ദേത അസീസ
മുനീസു

രാനിൻഹ സഹിത മഹീസു=റാണിമാരോടുകൂടിയ രാജാവും, ബന്ധുൻഹ സമേത കുമാര=വധുക്കളോടുകൂടിയ രാജകുമാരന്മാരും,

പുനി പുനി=പിന്നെയും പിന്നെയും, ഗുര ചരന ബന്ദത=ഗുരു പാദങ്ങൾ വന്ദിക്കുന്നു; മുനീസു അസീസ ദേത=മഹർഷി ആശിർവ്വദിക്കുകയും ചെയ്യുന്നു.

റാണിമാരൊന്നിച്ച് ദശരഥരാജാവും വധുക്കളൊന്നിച്ച് രാജകുമാരന്മാരും ഗുരുപാദങ്ങളിൽ പിന്നെയും പിന്നെയും വന്ദിക്കുന്നു; മുനീശ്വരൻ അവരെ ആശിർവ്വദിക്കുന്നു.

ചൗ: ബിനയ കീൻഹി ഉര അതി അനുരാഗേം സുത
സമ്പദാ രാഖി സബ ആഗേം
നേഗു മാഗി മുനി നായക ലീൻഹാ ആസിരബാദു
ബഹുത ബിധി ദീൻഹാ

ഉര അതി അനുരാഗേം=മനസ്സിൽ അതിയായ ഭക്തിയോടെ രാജാവു, സുത സമ്പദാ സബ=പുത്രന്മാരെയും ഐശ്വര്യത്തേയു മെല്ലാം, ആഗേം രാഖി=മുനീശ്വരൻെറ മുമ്പിൽ അർപ്പിച്ച് അവയെ സ്വീകരിക്കാൻ, ബിനയ കീൻഹി=വണങ്ങി അഭ്യർത്ഥിച്ചു, മുനി നായക=മഹർഷിയാകട്ടേ, നേഗു മാഗി ലീൻഹാ=ദക്ഷിണമാത്രം സ്വീകരിച്ച്, ബഹുത ബിധി=അനേകം വിധത്തിൽ രാജാവിനു, ആസിരബാദു ദീൻഹാ=ആശിർവ്വാദങ്ങൾ നല്കി.

ഭക്തിവിവശനായ ദശരഥൻ, സ്വപുത്രന്മാരേയും ഐശ്വ ര്യത്തേയുമെല്ലാം മുനീശ്വരസമക്ഷം അർപ്പിച്ചു അതെല്ലാം സദയം കൈക്കൊള്ളാൻ അഭ്യർത്ഥിച്ചുവെങ്കിലും വസിഷ്ഠൻ അവയൊന്നും സ്വീകരിക്കാതെ തനിയ്ക്കവകാശപ്പെട്ട പുരോഹിതദക്ഷിണമാത്രം സ്വീകരിക്കുകയും രാജാവിനെ പലവാറു ആശിർവ്വദിക്കുകയും ചെയ്തു.

ഉര ധരി രാമഹി സീയ സമേതാ ഹരഷി കീൻഹ
ഗുര ഗവനു നികേതാ
ബിപ്ര ബധു സബ ഭൂപ ബോലാഈം ചൈല
ചാരു ഭൂഷന പഹിരാഈം

സീയ സമേതാ=സീതാസമേതനായ, രാമഹി=ശ്രീരാമഭദ്രനെ, ഉരധരി=ഹൃദയത്തിൽ വഹിച്ച്, ഹരഷി ഗുര=പ്രസന്നനായി ആചാര്യൻ, നികേതാ ഗവനു കീൻഹ=വസതിയിലേക്കു പോയി, ഭൂപ സബ ബിപ്ര ബധൂ=രാജാവു ബ്രാഹ്മണപത്നിമാരെ, ബോലാഈ=ക്ഷണിച്ചുവരുത്തി, ചാരു ചൈല ഭൂഷന=മനോജ്ഞവസ്ത്രങ്ങളും ആഭരണങ്ങളും, പഹിരാഈം=അണിയിച്ചു.

സീതാസഹിതനായ രാമനെ ഹൃദയത്തിൽ പ്രതിഷ്ഠിച്ച് പ്രസന്നനായി വസിഷ്ഠമഹർഷി അദ്ദേഹത്തിൻെറ ആശ്രമത്തിലേക്കെഴുന്നള്ളി. ദശരഥമഹാരാജാവാകട്ടെ ബ്രാഹ്മണപത്നിമാരെ വരുത്തി മനോജ്ഞവസനങ്ങളും ആഭരണങ്ങളും അണിയിച്ചു.

ബഹുരി ബോലാഇ സുആസിനി ലീൻഹീം രുചി
ബിചാരി പഹിരാവനി ദീൻഹീം
നേഗീ നേഗ ജോഗ സബ ലേഹീം രുചി അനുരൂപ
ഭൂപമനി ദേഹീം

ബഹുരി സുആസിനി=അനന്തരം സുഹാസിനിമാരെ, ബോലാഇ ലീൻഹീം=വിളിപ്പിച്ചു, രുചി ബിചാരി=അവരുടെ ആഗ്രഹം ഗ്രഹിച്ച്, പഹിരാവനി ദീൻഹീം=ആടയാഭരണങ്ങൾ നല്കി, നേഗി നേഗ ജോഗ സബ=വിവാഹപാരിതോഷികം വാങ്ങാൻ അധികാരമുള്ളവരായി ആരെല്ലാമുണ്ടോ അവരെയെല്ലാം, ലേഹീം രുചി അനുരൂപ=വരുത്തി അവരുടെ അഭിലാഷങ്ങൾക്കനുസൃതമായി, ഭൂപമനി ദേഹീം=രാജശ്രേഷ്ഠൻ പാരിതോഷികങ്ങൾ നൽകി.

സുഹാസിനിമാരെന്നു ഇവിടെ വിശേഷിപ്പിച്ചതു സുമംഗലിമാരെ ഉദ്ദേശിച്ചാണ്. പക്ഷേ ഇവക്കൊരു ദുര്യോഗം ബാധിച്ചിട്ടുണ്ട്. അവരുടെ ഭർത്താക്കന്മാർ ഒന്നുകിൽ അവരെ ഉപേക്ഷിച്ചു എവിടേക്കോ പോയിരിക്കും. അല്ലെങ്കിൽ ഭാര്യയെ ഉപേക്ഷിച്ചു മറെറാരുവളെ വിവാഹംചെയ്തു അവളുമൊന്നിച്ചു വസിക്കുകയായിരിക്കും. അങ്ങനെ സുമംഗലിമാരെങ്കിലും വിധവമാരെപ്പോലെ

കഴിയുന്ന ഈ നിസ്സംററായമാക്കാണ്ട് രാജാവു അവക്ക ഇഷ്ടമുള്ള ആടയാഭരണങ്ങരം നൽകുന്നതു്. അതുപോലെതന്നെ വിവാഹ വേളയിൽ പാരിതോഷികങ്ങരം വാങ്ങാൻ അഹ്തയുള്ള ചില രുണ്ടു്. അവക്കും ഹിതാനുസരണം ദശരഥമഹാരാജാവു പാരി തോഷികങ്ങരം നൽകുകയുണ്ടായി.

പ്രിയ പാഹുനേ പൂജ്യ ജേ ജാനേ ഭൂപതി ഭലീ
ഭാംതി സനമാനേ
ദേവ ദേഖി രഘുബീര ബിബാഹൂ ബരഷി പ്രസൂന
പ്രസംസി ഉഛാഹൂ

ജേ പ്രിയ പൂജ്യ പാഹുനേ ജാനേ=ഏതൊരുത്തരെ പ്രിയപ്പെട്ട പൂജ്യാതിഥികളായി മനസ്സിലാക്കിയിട്ടുണ്ടോ അവരെ, ഭൂപതി ഭലീ ഭാംതി=ദശരഥമഹാരാജാവു് നല്ലപോലെ, സനമാനേ= സമ്മാനിച്ചു, ദേവ രഘുബീര ബിബാഹ=ദേവന്മാർ ശ്രീരാമവി വാഹം ഈക്ഷിച്ചു, പ്രസൂന ബരഷി=പുഷ്പവൃഷ്ടിചെയ്തു, ഉഛാഹൂ പ്രസംസി=ആനന്ദോത്സവത്തെ പ്രശംസിച്ചു.

പ്രിയപ്പെട്ടവരും പൂജ്യരുമായ അതിഥികളെ ദശരഥമഹാ രാജാവു നല്ലപോലെ ബഹുമാനിച്ചു ദേവന്മാർ ശ്രീരാമവിവാ ഹം വീക്ഷിച്ചു പുഷ്പവൃഷ്ടിചെയ്തു ആനന്ദോത്സവം കൊണ്ടാടി വാഴ്ത്തി.

ദോ: ചലേ നിസാന ബജാഇ സുര നിജ നിജ പുര
സുഖ് പാഇ
കഹത പരസപര രാമ ജസു പ്രേമ ന ഹൃദയം
സമാഇ

നിസാന ബജാഇ=ദേവവാദ്യം മുഴക്കി, സുര സുഖ പാഇ=ദേവ ന്മാർ സുഖികളായി, നിജ നിജ പുര=അവരവരുടെ പുരങ്ങളി ലേക്കു, ചലേ=യാത്രയായി, പരസപര=അന്യോന്യം, രാമ ജസു കഹത=ശ്രീരാമയശസ്സു വണ്ണിച്ചുകൊണ്ടു യാത്ര തുടൻ, ഹൃദയം പ്രേമ ന സമാഇ=അവരുടെ ഹൃദയത്തിൽ പ്രേമം ഒതുങ്ങിനിന്നില്ല.

ദേവവാദ്യം മുഴക്കി സുരന്മാർ സൗഖ്യാന്വിതരായി അവരവരുടെ പുരങ്ങളിലേക്കു പുറപ്പെട്ടു. പോകുന്ന വഴിക്കു അവർ അന്യോന്യം ശ്രീരാമൻെറ കീത്തി വാഴ്ത്തി. രാമനിൽ അവക്കുള്ള പ്രേമം അപാരമായിരുന്നു.

ചൗ: സബ ബിധി സബഹി സമദി നരനാഹു രഹാ
ഹൃദയം ഭരി പൂരി ഉഛാഹു
ജഹം രനിവാസു തഹാം പഗു ധാരേ സഹിത
ബഹൂടിൻഹ കുഅംര നിഹാരേ

നരനാഹു സബഹി=ദശരഥമഹാരാജാവു് എല്ലാവരേയും, സബ ബിധി സമദി=എല്ലാവിധത്തിലും സമാദരിച്ചു, ഹൃദയം ഉഛാഹു=അദ്ദേഹത്തിൻെറ ഹൃദയത്തിൽ ആനന്ദം, പൂരി ഭരി രഹാ=തികച്ചും നിറഞ്ഞുനിന്നു, ജഹം രനിവാസു തഹം=എവിടെയാണോ അന്തഃപുരം അവിടേക്കു്, പഗു ധാരേ=അദ്ദേഹം എഴുന്നള്ളി, ബഹൂടിൻഹ സഹിത=വധൂടികളോടുകൂടിയ, കുഅംര നിഹാരേ=കുമാരന്മാരെ കണ്ടു.

എല്ലാവരേയും പലവിധത്തിലും ദശരഥമഹാരാജാവു സമാദരിച്ചു. അദ്ദേഹത്തിൻെറ ഹൃദയം ആനന്ദസംപൂണ്ണമായിത്തീന്നു. പിന്നീടദ്ദേഹം അന്തഃപുരത്തിലേക്കെഴുന്നള്ളുകയും അവിടെ വധുക്കളൊന്നിച്ചിരിക്കുന്ന ഓമനപ്പുത്രന്മാരെ സന്ദശിക്കുകയുംചെയ്തു.

ലിഏ ഗോദ കരി മോദ സമേതാ കോ കഹി
സകഇ ഭയഉ സുഖു ജേതാ
ബധൂ സപ്രേമ ഗോദ ബൈഠാരീം ബാര ബാര
ഹിയം ഹരഷി ദുലാരിം

മോദ സമേതാ=ആനന്ദത്തോടേ (അദ്ദേഹം അവരെ), ഗോദ ലിഏ=മടിയിലിരുത്തി, ജേതാ സുഖു ഭയഉ=അദ്ദേഹം അനുഭവിക്കുന്ന സുഖം, കഹി കോ സകഇ=വണ്ണിക്കാൻ ആക്കാണു് സാധ്യമാവുക?, സപ്രേമ=പ്രേമപൂവ്വം, ബധൂ ഗോദ ബൈഠാരീ=വധൂ

ക്കളെ അങ്കതലത്തിലിരുത്തി, ഹിയം ഹരഷി=സന്തുഷ്ടമനസ്സനായി, ബാര ബാര ദുലാരീം=വീണ്ടും വീണ്ടും അവരെ ഓമനിച്ചു.

അദ്ദേഹം ആനന്ദഭരിതനായി ആദ്യം പുത്രന്മാരെയും പിന്നീട് സ്നുഷമാരേയും അങ്കതലത്തിലിരുത്തി ലാളിച്ചു. ആ സമയത്ത് അദ്ദേഹം അനുഭവിച്ച ആനന്ദം ആരെക്കൊണ്ടാണ് വർണ്ണിക്കാനാവുക! വീണ്ടും വീണ്ടും അവരെ അദ്ദേഹം ഓമനിച്ചു.

ദേഖി സമാജു മുദിത രനിവാസൂ സബ കേം ഉര
ആനന്ദ കിയോ ബാസൂ
കഹേഉ ഭൂപ ജിമി ഭയഉ ബിബാഹൂ സുനി സുനി
ഹരഷു ഹോത സബ കാഹൂ

സമാജു ദേഖി=പിതാവും പുത്രന്മാരും സ്നുഷമാരും മേളിച്ച ആ സമിതിയെ കണ്ടിട്ട്, രനിവാസൂ മുദിത=അന്തഃപുരസ്ത്രീകൾ സന്തുഷ്ടരായി, സബകേ ഉര ആനന്ദ=എല്ലാവരുടേയും ഹൃദയത്തിൽ ആനന്ദം, ബാസൂ കിയോ=വാസം ചെയ്തിരിക്കയാണോ എന്നു തോന്നും, ജിമി ബിബാഹൂ ഭയഉ=ഏതുപ്രകാരം വിവാഹം നടന്നു എന്നു, ഭൂപ കഹേഉ=ദശരഥൻ വിവരിച്ചു, സുനി സുനി സബ കാഹൂ=അതു യഥേഷ്ടം കേട്ടു എല്ലാവർക്കും, ഹരഷു ഹോത=സന്തോഷം ഉണ്ടായി.

അന്തഃപുരത്തിൽ എഴുന്നള്ളി പുത്രന്മാരും സ്നുഷമാരുമായി സമ്മേളിച്ച മഹാരാജാവു് പ്രദർശിപ്പിച്ച ലാളനാദ്യവസ്ഥകൾ കണ്ട അന്തഃപുരസ്ത്രീകൾ മുദിതമാരായി. അവരുടെ ഹൃദയം ആനന്ദാവാസമോ എന്നു തോന്നും. മിഥിലയിൽവെച്ചു രാമാദികളുടെ വിവാഹം എങ്ങനെ നടത്തപ്പെട്ടു എന്ന കഥ ദശരഥമഹാരാജാവു വിസ്തരിച്ചു പറഞ്ഞതുകേട്ടു് എല്ലാവർക്കും ഉണ്ടായി ഹർഷം.

ജനക രാജ ഗുന സീലു ബഡാഈ പ്രീതി രീതി
സമ്പദാ സുഹാഈ
ബഹു ബിധി ഭൂപ ഭാട ജിമി ബരനീ രാനീം
സബ പ്രമുദിത സുനി കരനീ

ഭൂപ ജനക രാജ=ദശരഥമഹാരാജാവു്, ജനകമഹാരാജാവിൻെറ, ഗുന സീല്യ ബഡാഈ=ഗുണങ്ങളും സ്വഭാവവും, പെരുമയും, പ്രീതി രീതി=സ്നേഹവും, പെരുമാററവും, സുഹാഈ സമ്പദാ=ശോഭനസമ്പത്തും, ബഹുബിധി=അനേകവിധത്തിൽ, ജിമി ഭാട=സ്തുതിപാഠകൻ എങ്ങനെ വണ്ണിക്കുമോ അങ്ങനെ, ബരനീ=വണ്ണിച്ചു, സബരാനീം=എല്ലാ റാണിമാരും, കരനീ സുനി=ജനകൻെറ യോഗ്യവൃത്തികഠം കേട്ടു്, പ്രമുദിത=ഏററവും സന്തോഷിച്ചു.

ജനകരാജഷിയുടെ സാത്വികഗുണങ്ങളും, നിഷ്പക്ഷസ്വഭാവവും, അദ്ദേഹത്തിന്നുള്ള പെരുമയും, സ്നേഹവ്യവഹാരങ്ങളും, അദ്ദേഹത്തിൻെറ അഭൗമമായ ഐശ്വര്യവും ഒരു സ്തുതിപാഠകനൊന്നവണ്ണം ദശരഥമഹാരാവു വണ്ണിച്ചതുകേട്ടു് റാണിമാക്കെല്ലാം അത്യാനന്ദമുണ്ടായി. സ്നുഷമാരുടെ പിതാവു സകല സദ്ഗുണസമ്പന്നനും ഐശ്വര്യവാനുമാണെന്ന സംഗതി അറിയുന്നതു അവരുടെ ഭർത്തൃമാതാക്കഠംക്കു അതീയായ സന്തോഷമുണ്ടാകുമല്ലൊ!

ദോ: സുതൻഹ സമേത നഹാഇ നൃപ ബോലി ബിപ്ര
ഗുര ഗ്യാതി
ഭോജന കീൻഹ അനേക ബിധി ഘരീ പഞ്ച
ഗഇ രാതി

സുതൻഹ സമേത=പുത്രന്മാരൊരുമിച്ചു്, നഹാഇ നൃപ=സ്നാനം ചെയ്തു് ദശരഥരാജാവു്, ബിപ്ര ഗുര ഗ്യാതി=ബ്രാഹ്മണരേയും ആചാര്യനേയും ബന്ധുക്കളേയും, ബോലി അനേക ബിധി=ക്ഷണിച്ചു് വിഭവസമൃദ്ധമായ, ഭോജന കീൻഹ=ഭോജനം നല്കി, പഞ്ച ഘരീ രാതി ഗഇ=അഞ്ചുനാഴിക രാത്രി ഇതിന്നായി വ്യയം ചെയ്തു.

പുത്രന്മാരൊന്നിച്ചു ദശരഥൻ നീരാടിയതിനുശേഷം ബ്രാഹ്മണരേയും ആചാര്യവസിഷ്ഠനേയും ബന്ധുക്കളേയും ക്ഷണിച്ചുവരുത്തി അവരൊന്നിച്ചിരുന്നു വിഭവസമൃദ്ധമായ ആഹാരം കഴിച്ചു. അഞ്ചുനാഴിക നീണ്ടുനിന്നു രാത്രി സദ്യ കഴിയാൻ.

ചൗ: മംഗല ഗാന കരഹിം ബര ഭാമിനി ഭൈ
സുഖമൂല മനോഹര ജാമിനി
അഞ്ചഇ പാന സബ കാഹൂം പാഏ സ്രഗ
സുഗന്ധ ഭൂഷിത ഛബി ഛാഏ

ബര ഭാമിനി=സുന്ദരിമാരായ സ്ത്രീകൾ, ഗാന ക്രഹിം=ഗാനം ചെയ്തു, ജാമിനി മനോഹര=രാത്രി മനോഹരവും, സുഖമൂല ഭൈ=സുഖാസ്പദവുമായി ഭവിച്ചു, അഞ്ചഇ സബ കാഹൂ=ആചമനം ചെയ്തു എല്ലാവരും, പാന പാഏ=താംബൂലം വാങ്ങി, സ്രഗ സുഗന്ധ=മാലകളും സുഗന്ധവസ്തുക്കളും ധരിച്ച്, ഭൂഷിത=അലംകൃതരായി, ഛബി ഛാഏ=എല്ലാവരും അഴകുള്ളവരായി.

ഭോജനത്തെത്തുടൎന്നു സുന്ദരിമാരുടെ ഗാനോത്സവമുണ്ടായി. ആ രാത്രി മനോഹരവും സുഖപ്രദവുമായിതീൎന്നു. കൈ കഴുകി എല്ലാവരും താംബൂലചൎവ്വണംചെയ്തു. പൂമാലകളും സുരഭിലദ്രവ്യങ്ങളും ചാൎത്തി ഏററവും കാന്തിമാന്മാരായി ഭവിച്ചു.

രാമഹി ദേഖി രജായസു പാഇ നിജ നിജ ഭവന
ചലേ സിര നാഇ
പ്രേമ പ്രമോദ ബിനോദ ബഢാഇ സമഉ സമാജു
മനോഹരതാഇ

രാമഹി ദേഖി=ശ്രീരാമനെ ദശിച്ചും, രജായസു പാഇ=അനുജ്ഞ സിദ്ധിച്ചും, സിര നാഇ=ശിരസ്സു കുനിച്ചു (എല്ലാവരും), നിജ നിജ ഭവന ചലേ=അവരവരുടെ ഭവനത്തിലേക്കു പുറപ്പെട്ടു, പ്രേമ പ്രമോദ ബിനോദ=പ്രേമം, ഹഷം, വിനോദം, ബഢാഇ സമാജു=പെരുമ, സാമഗ്രികൾ, മനോഹരതാഇ=മനോഹാരിത ഇതെല്ലാം.

കഹി ന സകഹിം സത സാരദ സേസു ബേദ
ബിരംചി മഹേസ ഗനേസു

സോ മൈം കഹൗം കവന ബിധി ബരനീ
ഭൂമിനാഗ്ല സിര ധരഇ കി ധരനീ

സത സാരദ സേസ്സ=നൂറ സരസ്വതിമാക്കും ആദിശേഷന്മാക്കും, ബേദ ബിരംചി=വേദങ്ങൾക്കും, സൃഷ്ടികൎത്താവിനും, മഹേസ ഗനേസൂ=മഹാദേവനും ഗണേശനും, കഹി ന സകഹിം=വൎണ്ണിക്കാൻ കഴിവില്ല, സോ മൈം കവനബിധി=ആ സ്ഥിതിക്ക ഞാൻ ഏതുവിധം, ബരനീ=വൎണ്ണിക്കും?. ഭൂമിനാഗ=പൂഴിനാഗത്തിനു അഥവാ കഴിയാനക്ക. ധരനീ സിര ധരഇ കി=ഭൂമിയെ ശിരസ്സിൽ വഹിക്കാനാവുമോ?

പ്രേമപ്രഹൎഷങ്ങൾ, വിനോദപ്പെരുമകൾ, സമയം, സാമഗ്രികൾ, മനോഹാരിത എന്നിവ വൎണ്ണിക്കാൻ നൂറ വാണിദേവിമാക്കും ആദിശേഷന്മാക്കും ചതുൎവ്വേദങ്ങൾക്കും ബ്രഹ്മദേവനും ശ്രീമഹാദേവനും, ഗണപതിക്കും കഴിവില്ല. ആ സ്ഥിതിക്ക ഞാനെങ്ങനെ ഏതുവിധത്തിൽ അവ വൎണ്ണിക്കും. പൂഴിനാഗത്തിനു സ്വശിരസ്സുകൊണ്ടു ഭൂമിയെ വഹിക്കാൻ സാധ്യമാവുമോ!

നൃപ സബ ഭാംതി സബഹി സനമാനീ കഹി മൃദു
ബചന ബോലാഇൗം രാനീ
ബധൂ ലരികനീം പര ഘര ആഇൗം രാഖേഹു നയന
പലക കീ നാഇൗം

സബ ഭാംതി=എല്ലാവിധത്തിലും, സബഹീ=എല്ലാവരേയും, സനമാനീ=സമ്മാനിച്ചിട്ടു്, നൃപ മൃദു ബചന=രാജാവു മൃദുവാക്കുകളാൽ, രാനീ ബോലാഇൗം=റാണിമാരെ വിളിച്ചു്, കഹി=ഈവിധം പറഞ്ഞു:-, ബധൂ ലരികനീം=വധുക്കൾ ചെറിയ പെൺകുട്ടികളാണു്; പരഘര ആഇൗം=അന്യഗൃഹത്തിലാണു് വന്നിട്ടുള്ളതും, പലക നയന കീ നാഇൗം=കൺപോളകൾ കണ്ണുകളെയെന്നപോലെ നന്നായി അവരെ, രാഖേഹു=സൂക്ഷിക്കണം.

എല്ലാവിധത്തിലും എല്ലാവരേയും സമാദരിച്ചയച്ചതിനു ശേഷം ദശരഥമഹാരാജാവു് റാണിമാരെ വിളിച്ചു് സീത തുട

ങ്ങിയ വധുക്കാം ചെറിയ പെൺകുട്ടികളാണെന്നും കൺപോള കാം കണ്ണിനെ എപ്രകാരമോ അപ്രകാരം അവരെ നന്നായി സൂക്ഷിക്കണമെന്നും ഉപദേശിച്ചു.

ദോ: ലരികാ ശ്രമിത ഉനീദ ബസ സയന കരാവഹു
ജാഇ
അസ കഹി ഗേ ബിശ്രാമ ഗൃഹം രാമ ചരന
ചിതു ലാഇ

ശ്രമിത=ക്ഷീണിച്ചവരും, ഉനീദബസ=നിദ്രാവശരും ആയ, ലരികാ=കുട്ടികളെ, ജാഇ സയന കരാവഹു=കുട്ടിക്കൊണ്ടുപോയി കിടത്തുക, അസ കഹി=ഇങ്ങനെ അരുളിച്ചെയ്തു്, രാമ ചരന ചിതു ലാഇ=ശ്രീരാമപാദം മനസ്സിൽ പ്രതിഷ്ഠിച്ചു്, ബിശ്രാമ ഗൃഹ ഗേ=വിശ്രമമന്ദിരത്തിലേക്ക എഴുന്നള്ളി.

യാത്രാക്ലേശത്താൽ തളൎന്നവരും നിദ്രാവശഗരുമായ കുട്ടികളെ കുട്ടിക്കൊണ്ടുപോയി ശയിപ്പിക്കുക എന്നു കല്പിച്ചതിനു ശേഷം ദശരഥമഹാരാജാവു രാമപാദസ്മരണയോടെ തന്റെ വിശ്രമമന്ദിരത്തിലേക്കെഴുന്നള്ളി.

ചൗ: ഭൂപ ബചന സുനി സഹജ സുഹാഏ ജരിത
കനക മനി പലംഗ ഡസാഏ
സുഭഗ സുരഭി പയ ഫേന സമാനാ കോമല
കലിത സുപേതീം നാനാ

സഹജ സുഹാഏ=പ്രകൃത്യാതന്നെ സുന്ദരമായ, ഭൂപ ബചന സുനി=രാജാവിന്റെ അരുളപ്പാടുകേട്ടു്, കനകമനി ജരിത=സ്വൎണ്ണരത്നനിൎമ്മിതമായ, പലംഗ ഡസാഏ=പൎയ്യങ്കം സജ്ജമാക്കി, സുരഭീ പയ ഫേന സമാന=കാമധേനുവിന്റെ പാലിലെ നുരക്കു തുല്യവും, സുഭഗ കോമല=സുഭഗകോമളങ്ങളായ, നാനാ സുപേതീം കലിത=പലതരത്തിലുള്ള വിരിപ്പുകളും പൎയ്യങ്കങ്ങളിൽ വിരിച്ചു.

ദശരഥമഹാരാജാവിന്റെ നിസൎഗ്ഗമധുരങ്ങളായ വാക്കുകൾ കേട്ടു പരിചാരികമാർ സ്വൎണ്ണരത്നമയങ്ങളായ പര്യങ്കങ്ങളിൽ കാമസുരഭിയുടെ പാലിലെ നുരപോലെ സുന്ദരവും കോമളവുമായ പലേ വിരിപ്പുകളും വിരിച്ചു.

ഉപബരഹന ബര ബരനി ന ജാഹീം സ്രഗ
സുഗന്ധ മനിമന്ദിര മാഹീം
രതനദീപ സുഠി ചാരു ചംദോവാ കഹത ന
ബനഇ ജാന ജേഹിം ജോവാ

ബര ഉപബരഹന=ശ്രേഷ്ഠങ്ങളായ തലയണകളെപ്പററി, ബരനി ന ജാഹീം=വൎണ്ണിക്കുക സാദ്ധ്യമല്ല, മനിമന്ദിര മാഹീം=പര്യങ്കങ്ങളിട്ടിട്ടുള്ള രത്നമന്ദിരത്തിൽ തൂക്കിയ, സ്രഗ സുഗന്ധ=മാല്യങ്ങളിൽനിന്നു സുഗന്ധമെങ്ങും പരന്നു, സുഠി രതന ദീപ=മനോഹരമായ രത്നദീപങ്ങളേയും, ചംദോവാ=വിതാനിപ്പുകളേയും, കഹത ന ബനഇ=വൎണ്ണിക്കുക വിഷമമാണു്, ജേഹിം ജാന ജോവാ=കണ്ടവൎക്കേ അവ മനസ്സിലാകയുള്ളു.

ശയ്യയിൽവെച്ചിട്ടുള്ള ഉപധാനങ്ങളേയും രത്നമയമന്ദിരത്തിൽ തൂക്കിയ നറുമലർ മാല്യങ്ങളിൽനിന്നു അനുസ്യൂതം പുറപ്പെട്ടുകൊണ്ടിരിക്കുന്ന സൗരഭ്യവും രത്നദീപദീപ്തിയും വിതാനങ്ങളും നേരിട്ടുകണ്ടു് മനസ്സിലാക്കാമെന്നല്ലാതെ അവയെക്കുറിച്ചൊരു വൎണ്ണനം അസാദ്ധ്യമാണു്.

സേജ രുചിര രചി രാമു ഉഠാഏ പ്രേമ സമേത
പലംഗ പൗഢാഏ
അഗ്യാ പുനി പുനി ഭാഇൻഹ ദീൻഹീ നിജ
നിജ സേജ സയന തിൻഹ കീൻഹീ

രുചിര സേജ രചി=മനോഹരശയ്യകൾ വിരിച്ചു്, രാമ ഉഠാഏ=രാമനെ എഴുന്നേല്പിച്ചു്, പ്രേമ സമേത=പ്രേമപൂൎവ്വകം, പലംഗ പൗഢാഏ=പര്യങ്കത്തിൽ ഇരുത്തി, പുനി പുനി ഭാഇൻഹ=തുടരെ

ത്തുടരെ സഹോദരന്മാൎക്കു്, അഗ്യാ ദീൻഹ്റി തിൻഹറ=ആജ്ഞ നൽകി. അവർ, നിജ നിജ സേജ=അവരവരുടെ കിടക്കയിൽ, സയന കീൻഹീ=കിടന്നു.

കിടക്കകളെല്ലാം വിരിച്ചതിന്നുശേഷം രാജ്ഞിമാർ ശ്രീരാമനെ സസന്തോഷം കൂട്ടിക്കൊണ്ടുപോയി പര്യങ്കങ്ങളിലൊന്നിൽ ഇരുത്തി. ശ്രീരാമന്റെ തുടരെത്തുടരെയുള്ള അനുജ്ഞയാൽ സഹോദരന്മാർ എഴുന്നേററുചെന്നു അവരവൎക്കു നിർദ്ദിഷ്ടമായ കിടക്കയിൽ കിടന്നു.

ദേഖി സ്യാമ മൃദു മഞ്ജുല ഗാതാ കഹഹിം സപ്രേമ
ബചന സബ മാതാ
മാരഗ ജാത ഭയാവനി ഭാരീ കേഹി ബിധി താത
താഡകാ മാരീ

മൃദു മഞ്ജുല സ്യാമ=മൃദുലവും മഞ്ജുളവും ശ്യാമളവുമായ, ഗാതാ ദേഖി=(രാമന്റെ ശരീരം കണ്ടിട്ടു്, താത മാരഗ ജാത=ഹേ വത്സ, വഴിയേപോകുന്ന നീ, ഭാരീ ഭയാവനി=അത്യധികം ഭയങ്കരിയായ, താഡകാ കേഹി ബിധി=താടകയെ ഏതുപ്രകാരമാണു്, മാരീ സബ മാതാ=കൊന്നതു്? എന്നു് എല്ലാ അമ്മമാരും, സപ്രേമ കഹഹിം=പ്രേമപൂൎവ്വം ചോദിക്കുകയുണ്ടായി.

ഏററവും ഭയങ്കരിയും ബലിഷ്ഠയുമാണു് താടക. നിന്നെപ്പോലെ മൃദുലമഞ്ജുളശ്യാമളഗാത്രനായ ഒരു ബാലനു് എങ്ങനെയാണവളെ നിഗ്രഹിക്കാൻ കഴിവുണ്ടായതെന്നിങ്ങനെ എല്ലാ അമ്മമാരും ചോദിച്ചുകൊണ്ടിരുന്നു.

ദോ: ഘോര നിസാചര ബികട ഭട സമര ഗനഹിം
നഹിം കാഹു
മോര സഹിത സഹായ കിമി ഖല മാരീച
സുബാഹു

ഘോര=ഭയങ്കരന്മാരും, സമര കാഹു നഹിം ഗനഹിം=സമരത്തിൽ ആരെയും കീഴടക്കാൻ സാധിക്കാത്തവരും, ബികട ഭട ഖല=വികട

യോദ്ധാക്കളും ദുഷ്ടന്മാരും, സഹായ സഹിത=സഹായികളോട്ട് കൂടിയവരുമായ, മാരീച സുബാഹു=മാരീച സുബാഹുക്കളെ, കിമി മാരേ=എങ്ങനെയാണ് നീ വധിച്ചതു്?

ഘോരന്മാരും യുദ്ധത്തിൽ ആക്കും കീഴടക്കാൻ കഴിവില്ലാത്തവരും ഭയങ്കരയോദ്ധാക്കളും ദുഷ്ടന്മാരും സഹായികളോട്ടുകൂടിയവരുമായ മാരീചനേയും സുബാഹുവിനേയും എങ്ങനെയാണ് മകനേ നീ വധിച്ചതു്?

ചൗ: മുനി പ്രസാദ ബലി താത തുംഹാരീ ഈസ
അനേക കരവരേം ടാരീ
മഖ രഖവാരി കരി ദുഹും ഭാഈ ഗുരു പ്രസാദ
സബ ബിദ്യാ പാഈ

താത തുംഹാരീ=അല്ലയോ വത്സ, നിനക്ക, ബലി=ഞങ്ങൾ ബലിയപ്പിക്കുന്നു, മുനി പ്രസാദ=മുനിപ്രസാദംകൊണ്ടു്, ഈസ അനേക കരവരേം ടാരീ=നിന്നെ അനേകം ആപത്തുകളിൽനിന്നു രക്ഷിച്ചു, മഖ രഖവാരീ കരി=യാഗരക്ഷചെയ്തു്, ദുഹും ഭാഈ=രണ്ടു സഹോദരന്മാരും, ഗുരു പ്രസാദ=ഗുരുപ്രസാദത്താൽ, സബ ബിദ്യാ പാഈ=എല്ലാ വിദ്യകളും സമാജ്ജിച്ചു.

മുനികാരുണ്യംകൊണ്ടു് ഈശ്വരൻ നിന്നെ അനേകവിധത്തിലുള്ള ആപത്തുകളിൽനിന്നു രക്ഷിച്ചു. മഹഷിയുടെ യാഗം രക്ഷിച്ചു നീയും ലക്ഷ്മണനും ഗുരുവിനെ പ്രസന്നനാക്കി സമസ്തവിദ്യകളും ഹൃദിസ്ഥമാക്കി.

മുനിതിയ തരീ ലഗത പഗ ധൂരി കീരതി രഹീ
ഭുവന ഭരി പൂരീ
കമഠ പീഠി പബി കൂട കഠോരാ നൃപ സമാജ
മഹും സിവ ധനു തോരാ

പഗധൂരി ലഗത=നിൻെറ പാദധൂളി ഏററപ്പോൾത്തന്നെ, മുനിതിയ തരീ=മുനിപത്നി വിമുക്തയായി, ഭുവന ഭരി കീരതി പൂരീ രഹീ=ലോകമെങ്ങും തൽസംബന്ധമായ കീത്തി വ്യാപിച്ചു, കമഠ

പീഠി=ആദികൂമ്മത്തിൻെറ പുറംതോടിനേക്കാളും, പബ്യിക്കട കഠോരാ=വജ്രത്തേക്കാളും പവ്വതത്തേക്കാളും (പാറയേക്കാളും) ഉറപ്പേറിയ, സിവ ധനു=ശൈവചാപത്തെ, നൃപ സമാജ മഹും= നൃപസംഘത്തിൽവെച്ച്, തോരാ=നീ ഖണ്ഡിക്കുകയുണ്ടായി.

അല്ലയോ രാമ, നിൻെറ പാദരേണു സ്പശിച്ചനിമിഷത്തിൽ ത്തന്നെ ശാപംനിമിത്തം കല്ലായിക്കിടന്നിരുന്ന ഗൗതമപത്നി (അഹല്യ)ക്കു മോക്ഷം സിദ്ധിച്ചു. നിൻെറ കീത്തി ലോകമെങ്ങും വ്യാപ്തവുമായി. ആദികൂമ്മത്തിൻെറ പുറംതോടിനേക്കാളും വജ്ര ത്തേക്കാളും കഠോരമായ ശൈവചാപത്തെ നീ രാജാക്കന്മാർ പലരും നോക്കിക്കൊണ്ടിരിക്കെ ഭഞ്ജിച്ചു.

ബിസ്വ ബിജയ ജസു ജാനകി പാഈ ആഏ
ഭവന ബ്യാഹി സബ ഭാഈ
സകല അമാനുഷ കരമ തുംഹാരേ കേവല
കൗസിക കൃപാം സുധാരേ

ബിസ്വ ബിജയ ജസു=വിശ്വവിജയവും യശസ്സും, ജാനകി പാ ഈ=ജാനകിയും നിനക്കു ലഭിച്ചു, സബ ഭാഈ ബ്യാഹി=എല്ലാ സഹോദരന്മാരും വിവാഹിതരായി, ഭവന ആഏ=കൊട്ടാരത്തി ലെത്തി, തുംഹാരേ സകല കരമ=നിൻെറ എല്ലാ കമ്മങ്ങളും, അമാനുഷ=അമാനുഷങ്ങളാണു്, കൗസിക കൃപാം കേവല സുധാ രേ=വിശ്വാമിത്രൻെറ കൃപകൊണ്ടു മാത്രമാണിതെല്ലാം സാധി ച്ചതും.

ശൈവചാപഭഞ്ജനംകൊണ്ടു് വിശ്വവിജയവും യശസ്സും ജാനകീദേവിയും നിനക്കു സിദ്ധിച്ചു. മാത്രമല്ല ജനകമഹാരാജാ വിൻെറ മററു പുത്രിമാരെ നിൻെറ സഹോദരന്മാക്കു വേളംക്കാനും അങ്ങനെ വധുക്കളുമായി നിനക്കും അവക്കും കൊട്ടാരത്തിൽ തിരി ച്ചെത്തുവാനും സാധിച്ചു. വിശ്വാമിത്രൻെറ കൃപ ഒന്നുമാത്രംകൊ ണ്ടു് നീ സാധിച്ച എല്ലാ കാര്യങ്ങളും അമാനുഷികങ്ങളുമാണു്.

ആജു സുഫല ജഗ ജനമു ഹമാരാ ദേഖി താത
ബിധു ബദന തുംഹാരാ

ജേ ദിന ഗഏ തുംഹഹി ബിനു ദേഖേം തേ
ബിരംചി ജനി പാരഹിം ലേഖേം

താത തുംഹാരാ=അല്ലയോ വത്സ, നിൻെറ, ബിധുബദന ദേഖി=ചന്ദ്രവദനം വീക്ഷിച്ച്, ഹമാരാ ജഗ ജനമു=ഞങ്ങളുടെ ലൗകിക ജന്മം, ആജു സുഫല=ഇന്നു ഏററവും ഫലവത്തായി, തുംഹഹി ദേഖേം ബിനു=നിന്നെ കാണാതെ, ജേദിന ഗഏ=എത്ര ദിവസങ്ങൾ പൊയ്ക്കഴിഞ്ഞുവോ, തേ ബിരംചി=ആ ദിവസങ്ങൾ ബ്രഹ്മാവ്, പാരഹിം ജനി ലേഖേം=ആയുഷ്കാലത്തിൽ കണക്കാക്കാതിരിക്കട്ടെ.

മകനേ, ചന്ദ്രസമാനമായ നിൻെറ മുഖം കണ്ടു് ഇന്നു ഞങ്ങളുടെ ജന്മം ഫലിച്ചിരിക്കുന്നു. നിന്നെക്കാണാതെ ഞങ്ങൾ എത്ര നാൾ കഴിച്ചുകൂട്ടിയോ അത്രയും ദിനങ്ങൾ ഞങ്ങളുടെ ആയുഷ്കാലഗണനയിൽ ബ്രഹ്മാവ് പെടുത്താതിരിക്കട്ടെ. എത്രദിവസം നിന്നെ ഞങ്ങൾ കാണാതെ കഴിച്ചുകൂട്ടിയോ അത്രയും ദിവസങ്ങൾ കൂടി ജീവിച്ചിരിക്കാൻ ബ്രഹ്മാവനുവദിക്കണം എന്നാൽ അത്രയും ദിനങ്ങൾകൂടി നിന്നെ കണ്ടുകൊണ്ടിരിക്കാൻ ഞങ്ങൾക്കു സംഗതിയാകുമല്ലോ.

ദോ: രാമ പ്രതോഷീം മാതു സബ കഹി ബിനീത
ബര ബൈന
സുമിരി സംഭു ഗുര ബിപ്ര പദ കിഏ നീദബസ
നൈന

ബര ബിനീത ബൈന കഹി=ശ്രേഷ്ഠവും നമ്രങ്ങളുമായ വാക്യകൾ പറഞ്ഞു്, രാമ സബ മാതു=ശ്രീരാമൻ അമ്മമാരെയെല്ലാം, പ്രതോഷീം=ഏററവും സന്തോഷിപ്പിച്ച്, സംഭു ഗുര ബിപ്ര പദ സുമിരി=മഹാദേവനേയും, ആചാര്യനേയും ബ്രാഹ്മണപാദങ്ങളേയും ധ്യാനിച്ച്, നൈന നീദബസ കിഏ=നിദ്രാവശങ്ങളാക്കി ചെയ്തു.

വിശിഷ്ടങ്ങളും വിനയഭരിതങ്ങളുമായ വാക്കുകൾ പറഞ്ഞു രാമൻ എല്ലാ അമ്മമാരേയും അത്യധികം സന്തോഷിപ്പിച്ചു. അന

ന്തരം അദ്ദേഹം ശിവനേയും ഗുരുവിനേയും ഭൂസുരപാദങ്ങളേയും ധ്യാനിച്ച സ്വനേത്രങ്ങളെ നിദ്രാവശങ്ങളാക്കി.

ചൗ: നീദഉം ബദന സോഹ സുഠി ലോനാ മനഹും
സാംഝ സരസീരുഹ സോനാ
ഘര ഘര കരഹിം ജാഗരന നാരീം ദേഹിം
പരസപര മംഗല ഗാരീം

സാംഝ സോനാ=സന്ധ്യാവേളയിൽ അൎദ്ധമുകുളിതമായ, സരസീരുഹ മനഹും=താമരപോലെ, നീദഉം ബദന=നിദ്രാവേളയിലും മുഖം, സുഠി ലോനാ സോഹ=സുന്ദരവും ലാവണ്യമയവുമായി ശോഭിച്ചു, നാരീം ഘര ഘര=സ്ത്രീകൾ വീട്ടുതോറും ഇരുന്നു, ജാഗരന കരഹിം=ഉറക്കമിളച്ചു, പരസപര=അവർ അന്യോന്യം, മംഗല ഗാരീം ദേഹിം=മംഗളാപശബ്ദങ്ങൾ പുറപ്പെടുവിച്ചു.

സന്ധ്യാകാലത്തെ അൎദ്ധമുകുളിതമായ താമരപ്പൂവെന്നപോലെ നിദ്രചെയ്യുമ്പോഴും ശ്രീരാമൻെറ മുഖം ദേദീപ്യമാനമായി കാണപ്പെട്ടു. അന്തഃപുരസ്ത്രീകളും നാഗരികസ്ത്രീകളും നിദ്രാരഹിതരായി മംഗളസൂചകങ്ങളായ ശബ്ദങ്ങൾ പുറപ്പെടുവിച്ചുകൊണ്ടിരുന്നു. [ചില വ്യാഖ്യാനങ്ങളിൽ മംഗളഗാനങ്ങളാണ് സ്ത്രീകൾ പാടിക്കൊണ്ടിരുന്നതെന്നു കാണുന്നു. ഈ വ്യാഖ്യാനം സ്വീകാര്യമായി തോന്നുന്നില്ല. കാരണം പരസ്പരശബ്ദപ്രയോഗമാണ്. പരസ്പരം മംഗളഗാനങ്ങൾ പാടി എന്നു പറയുന്നതു യുക്തമായി തോന്നുന്നില്ല. വിശേഷിച്ചും 'ശാരീംദേഹിം' എന്ന പദപ്രയോഗവും.]

പുരീ ബിരാജതി രാജതി രജനീ രാനീം കഹഹിം
ബിലോകഹു സജനീ
സുന്ദര ബധുൻഹ സാസു ലൈ സോഈം
ഫനികൻഹ ജനു സിരമനി ഉര ഗോഈം

സജനീ=അല്ലയോ സഖിമാരേ, ബിലോകഹു=നോക്കു, പുരീ ബിരാജതി=നഗരം ശോഭിതമായിരിക്കുന്നതുകൊണ്ടു്, രജനീ

രാജതി=രാത്രിയും നല്ലവണ്ണം ശോഭിക്കുന്നു എന്നു, രാനീം കഹഹിം=റാണിമാർ പറഞ്ഞുകൊണ്ടിരുന്നു, സാസു=ശ്വശ്രുരമാർ, സുന്ദര ബധൂൻഹ=സുന്ദരിമാരായ വധുക്കളെ, ലൈ=കൂട്ടിക്കൊണ്ടു പോയി, ഫനികൻഹ സിരമനി=സർപ്പങ്ങൾ ശിരസ്സിലെ രത്നങ്ങൾ, ജനു ഉര ഗോഇൗം=എപ്രകാരമോ അപ്രകാരം മാറോടുചേർത്തുപിടിച്ചുകൊണ്ടു്, സോഇൗം=നിദ്രചെയ്തു.

റാണിമാർ പറഞ്ഞു:—'തോഴിമാരെ നോക്കുക. അയോധ്യാനഗരം പ്രശോഭിതമായിരിക്കുന്നതിനാൽ ഇവിടത്തെ രാത്രിയും ശോഭാവഹമായി ചമഞ്ഞിരിക്കുന്നു.' അനന്തരം അവർ വധുക്കളെ കൂട്ടിക്കൊണ്ടുപോയി, സർപ്പങ്ങൾ അവയുടെ ശിരസ്സിലുള്ള രത്നങ്ങൾ എത്ര കരുതലോടെ സൂക്ഷിക്കുമോ അപ്രകാരം, മാറോടണച്ചു കിടത്തി നിദ്രചെയ്തു.

പ്രാത പുനീത കാല പ്രഭു ജാഗേ അരുനചൂഡ
ബര ബോലന ലാഗേ
ബന്ദി മാഗധൻഹി ഗുനഗന ഗാഏ പുരജന
ദ്വാര ജോഹാരന ആഏ

പ്രഭു പുനീത പ്രാത=ശ്രീരാമചന്ദ്രൻ പവിത്രമായ പ്രഭാതത്തിൽ, ജാഗേ അരുന ചൂഡ=ഉണൎന്നു; പൂവൻകോഴികൾ, ബര ബോലന ലാഗേ=മനോഹര കൂജനംചെയ്തു. ബന്ദി മാഗധൻഹി=വന്ദികളും മാഗധന്മാരും. ഗുനഗന ഗാഏ=ഗുണഗണങ്ങൾ ഗാനംചെയ്തു, പുരജന ദ്വാര=പൗരന്മാർ പുരദ്വാരത്തിൽ, ജോഹാരന ആഏ=അഭിവാദനത്തിന്നു സന്നിഹിതരായി.

ശ്രീരാമൻ പരിശുദ്ധമായ പ്രഭാതവേളയിൽ ഉണൎന്നു. പൂവൻകോഴികൾ മനോഹരമാംവണ്ണം കൂജനം ചെയ്തു. വന്ദികളും മാഗധന്മാരും ശ്രീരാമൻെറ അപദാനങ്ങൾ ഗാനംചെയ്തു. നാഗരികന്മാരാകട്ടെ രാമനെ അഭിവാദ്യം ചെയ്വാൻ രാജദ്വാരത്തിൽ സമാഗതരായി.

ബ്ന്ദി ബിപ്ര സുര ഗുര പിതു മാതാ പാഇ
അസീസ മുദിത സബ ഭ്രാതാ
ജനനിൻഹ സാദര ബദന നിഹാരേ ഭൂപതി
സംഗ ദ്വാര പഗു ധാരേ

സബ ഭ്രാതാ=എല്ലാ സഹോദരന്മാരും, ബിപ്ര ഗുരു പിതു മാതാ= ബ്രാഹ്മണരേയും ഗുരുവിനേയും പിതാവിനേയും മാതാക്കളേയും, ബന്ദി അസീസ പാഇ=വന്ദിച്ചു ആശിസ്സുവാങ്ങി, മുദിത=പ്രസന്നരായി, ജനനിൻഹ സാദര=അമ്മമാർ ആദരപൂർവ്വം, ബദന നിഹാരേ=കുമാരന്മാരുടെ മുഖങ്ങൾ ദർശിച്ചു, ഭൂപതി സംഗ=രാജാവുമൊന്നിച്ചു, ദ്വാര പഗുധാരേ=പുരദ്വാരത്തിലേക്ക നടന്നു.

ശ്രീരാമനും ഭരതനും ലക്ഷ്മണനും ശത്രുഘ്നനും ബ്രാഹ്മണരേയും ആചാര്യനേയും പിതാവിനേയും അമ്മമാരേയും വന്ദിച്ചു ആശീർവ്വാദം വാങ്ങി സന്തുഷ്ടരായി. മക്കളുടെ മുഖം മാതാക്കൾ ആദരപൂർവ്വം വീക്ഷിച്ചു. പിന്നീടവർ മഹാരാജാവുമൊന്നിച്ചു പുരദ്വാരത്തിലേക്ക പുറപ്പെട്ടു.

ദോ: കീൻഹി സൗച സബ സഹജ സുചി സരിത
പുനീത നഹാഇ
പ്രാതക്രിയാ കരി താത പഹിം ആഏ ചാരിഉ
ഭാഇ

സഹജ സുചി=പ്രകൃത്യാതന്നെ പവിത്രരായ, സബ സൗചകീൻഹി=എല്ലാവരും ശൗചംചെയ്തു്, പുനീത സരിത=പവിത്രനദിയിൽ നഹാഇ=സ്നാനംചെയ്തു, പ്രാതക്രിയാ കരി=പ്രാഭാതികകർമ്മങ്ങളനുഷ്ഠിച്ചു്, ചാരിഉഭാഇ=നാലുസഹോദരന്മാരും, താതപഹിം ആഏ=പിതാവിൻെറ സന്നിധിയിലെത്തി.

സ്വതേതന്നെ പവിത്രരായ ആ നാലു സഹോദരന്മാരും ശൗചംചെയ്തു പവിത്രനദിയായ സരയൂവിൽ നീരാടി സന്ധ്യാവന്ദനം തുടങ്ങിയ പ്രാഭാതികച്ചടങ്ങുകൾ നിർവ്വഹിച്ചു പിതാവിനെ സമീപിച്ചു.

ചൗ: ഭൂപ ബിലോകി ലിഏ ഉര ലാഈ ബൈഠേ
ഹരഷി രജായുസു പാഈ
ദേഖി രാമ സബ സഭാ ജുഡാനീ ലോചനലാഭ
അവധി അനുമാനീ

ഭൂപ ബിലോകി=രാജാവു പുത്രന്മാരെ കണ്ടു, ഉരലാഈ ലിഏ= ഗാഢാശ്ലേഷംചെയ്തു, രജായുസു പാഈ=അനുജ്ഞ ലഭിച്ചതിനു ശേഷം, ഹരഷി ബൈഠേ=പ്രഹൃഷ്ടരായി ഇരുന്നു, രാമദേഖി= ശ്രീരാമനെ സന്ദർശിച്ചു, സബ സഭാജുഡാനീ=സദസ്യരുടെയെ ല്ലാം മനസ്സു കുളുർത്തു, ലോചനലാഭ=നേത്രലാഭത്തിൻെറ, അവധി അനുമാനീ=സീമയായി അനുമാനിച്ചു.

പ്രഭാതവ്രതങ്ങകൾ വിധിയാംവണ്ണം നിറവേററി പിതാവി നെ സമീപിച്ച പുത്രന്മാരെകണ്ടു ദശരഥമഹാരാജാവു അവരെ മാറോടണച്ചാശ്ലേഷിച്ചു. പിതാവിൻെറ അനുജ്ഞ ലഭിച്ചതിനു ശേഷം കുമാരന്മാർ ഉപവിഷ്ടരായി. അവരെകണ്ടു സദസ്യരുടെ യെല്ലാം ഹൃദയം കുളുർത്തു. നേത്രലാഭത്തിൻെറ പരമാവധിയാണ് ആ സന്ദർശനമെന്നു അവർ അനുമാനിക്കുകയും ചെയ്തു. അതായതു കണ്ണുകൾക്കിതുപോലുള്ള ഒരു കാഴ്ച ഇനി കൈവരാനില്ലെന്ന ഒരു പ്രതീതി അവർക്കുണ്ടായി.

പുനി ബസിഷ്ഠു മുനി കൗസികു ആഏ സുഭഗ
ആസനൻഹി മുനി ബൈഠാഏ
സുതൻഹ സമേത പൂജിപദ ലാഗേ നിരഖി രാമു
ദോഉ ഗുര അനുരാഗേ

പുനി ബസിഷ്ഠു=അനന്തരം വസിഷ്ഠനും, കൗസിക മുനി ആഏ= വിശ്വാമിത്രമുനിയും സമാഗതരായി, സുഭഗ ആസനൻഹി=മനോ ഹരപീഠങ്ങളിൽ, മുനി ബൈഠാഏ=മുനിമാരെ ഇരുത്തി, സുതൻ ഹ സമേത പൂജി=പുത്രന്മാരൊന്നിച്ചു പൂജിച്ച്, പദലഗേ ദോഉ ഗുര=കാലുകൾ പിടിച്ചു രണ്ടാചാര്യന്മാരും, രാമു നിരഖി=രാമ നെ നിരീക്ഷിച്ചു, അനുരാഗേ=പ്രസന്നരായി.

സഭയിൽ സമാഗതരായ വസിഷ്ഠനേയും വിശ്വാമിത്രമഹർഷിയേയും ദശരഥമഹാരാവു മനോജ്ഞപീഠങ്ങളിൽ ഇരുത്തുകയും പുത്രസമേതനായ അദ്ദേഹം അവരെ പൂജിച്ചു കാൽ പിടിക്കുകയും ചെയ്തു. വസിഷ്ഠവിശ്വാമിത്രന്മാരായ രണ്ടാചാര്യന്മാരും ശ്രീരാമനെ വീക്ഷിച്ച് അത്യധികം പ്രീതി പ്രദർശിപ്പിച്ചു

കഹഹിം ബസിഷ്ഠ ധരമ ഇതിഹാസാ സുനഹിം
മഹീസു സഹിത രനിവാസാ
മുനി മന അഗമ ഗാധിസുത കരനീ മുദിത
ബസിഷ്ഠ ബിപുല ബിധി ബരനീ

ബസിഷ്ഠ ധരമ ഇതിഹാസാ=ധർമ്മശാസ്ത്രങ്ങളും ഇതിഹാസങ്ങളും വസിഷ്ഠൻ, കഹഹിം=വർണ്ണിച്ചു, രനിവാസാ സമേത മഹീസു= അന്തഃപുരസ്ത്രീകളുമൊന്നിച്ചിരുന്ന രാജാവ്, സുനഹിം=അതെല്ലാം കേട്ടു, മുനിമന അഗമ=മുനിമാരുടെ മനസ്സിന്നും അഗമ്യങ്ങളായ, ഗാധിസുത കരനീ=വിശ്വാമിത്രൻെറ പ്രവൃത്തികൾ, ബസിഷ്ഠ മുദിത=വസിഷ്ഠൻ പ്രസന്നനായി, ബിപുല ബിധി ബരനീ=പല വാറുവിസ്തരിച്ചു.

വസിഷ്ഠമഹർഷി ധർമ്മശാസ്ത്രങ്ങളും ഇതിഹാസങ്ങളും വർണ്ണിക്കുന്നതു റാണീസമേതനായ ദശരഥമഹാരാജാവു കേട്ടുകൊണ്ടിരിക്കുന്നുണ്ട്. മുനിമാരുടെ മനസ്സിന്നുപോലും അഗമ്യങ്ങളായ വിശ്വാമിത്രൻെറ പ്രവൎത്തനങ്ങൾ വസിഷ്ഠൻ സസന്തോഷം പല പ്രകാരത്തിലും വിസ്തരിച്ചു വർണ്ണിക്കുകയുണ്ടായി.

ബോലേ ബാമദേഉ സബ സാംചീ കീരതി കലിത
ലോക തിഹ്രം മാംചീ
സുനി ആനന്ദു ഭയഉ സബ കാഹൂ രാമ ലഖന ഉര
അധിക ഉഛാഹൂ

ബാമദേഉ ബോലേ=വാമദേവൻ പറഞ്ഞു:— തിഹ്രം ലോക= മൂന്നുലോകത്തിലും, കലിത കീരതി മാംചീ=ഉജ്ജ്വലകീർത്തി പര

ന്നിട്ടുണ്ട്, സുനി സബ്ബകാഹൂ=ഇതുകേട്ട എല്ലാവക്കും, ആനന്ദ ഭയേഉ=ആനന്ദം ഉണ്ടായി, രാമ ലഖന ഉര=രാമലക്ഷ്മണന്മാരുടെ മനസ്സിൽ, അധിക ഉഛാഹൂ=അധികം പ്രസന്നതയുണ്ടായി.

'വസിഷ്ഠമഹഷി അരുളിച്ചെയ്തതു പരമാത്ഥമാണ്. വിശ്വാമിത്രമുനിയുടെ കീത്തി ഭൂസ്വഗ്ഗപാതാളം മുഴുവൻ വ്യാപിച്ചുകഴിഞ്ഞിരിക്കുന്നു.' വാമദേവമഹഷിയുടെ ഈ അഭിപ്രായം കേട്ട് അവിടെക്കൂടിയിരുന്നവക്കെല്ലാം ആനന്ദമുണ്ടായി. രാമലക്ഷ്മണന്മാരുടെ മനസ്സാകട്ടേ കൂടുതൽ പ്രസന്നവുമായി. [ഗാധിരാജാവിൻെറ പുത്രനാണ് വിശ്വാമിത്രൻ. അദ്ദേഹം തപഃപ്രഭാവത്താൽ രാജഷിയായി എന്നു വാല്മീകിരാമായണം ബാലകാണ്ഡത്തിൽ വണ്ണിച്ചിട്ടുണ്ട്.]

ദോ: മംഗല മോദ ഉഛാഹ നിത ജാഹിം ദിവസ
ഏഹി ഭാംതി
ഉമഗീ അവധ അനന്ദ ഭരി അധിക അധിക
അധികാതി

ഏഹി ഭാംതി=ഇപ്രകാരം, നിത മംഗല മോദ=നിത്യമംഗളത്തിലും സന്തോഷത്തിലും, ഉഛാഹ ദിവസ ജാഹിം=ഉത്സവത്തിലും ദിവസങ്ങൾ പൊയ്ക്കൊണ്ടിരുന്നു, അവധ അനന്ദ ഭരി=അയോധ്യാനഗരം ആനന്ദഭരിതമായി, അധിക അധിക അധികാതി=ആ ആനന്ദം പ്രതിദിനം അധികമധികമായി.

ഇങ്ങനെ നിത്യമംഗളമോദങ്ങളിലും ഉത്സവത്തിലും ദിനങ്ങൾ പൊയ്ക്കൊണ്ടിരുന്നു. ആനന്ദഭരിതമായിത്തീന്നു അയോദ്ധ്യാനഗരം. ആ ആനന്ദമാകട്ടെ ഓരോനാൾ ചെല്ലുന്തോറും അധികം അധികമായി വദ്ധിക്കുകയും ചെയ്തു.

ചൗ: സുദിന സോധി കല കങ്കന ഛോരേ മംഗല
മോദ ബിനോദ ന ഥോരേ

നിത നവ സുഖ, സുര ദേഖി സിഹാഹീം
അവധ ജന്മ ജാചഹിം ബിധി പാഹീം

സുദിന സോധി=ശുഭദിവസം നിശ്ചയിച്ച്, കലകങ്കന=പവിത്ര കങ്കണങ്ങൾ, ഛോരേ=അഴിച്ചു. മംഗലമോദ ബിനോദ ഥോരേ ന=മംഗളമോദവിനോദങ്ങൾ അനല്പമായിരുന്നു, സുരനിത നവ സുഖ,ദേഖി=ദേവന്മാർ നിത്യനവസുഖമീക്ഷിച്ച്, സിഹാഹിം= അസൂയാലുക്കളായി, ബിധി പാഹീം=ബ്രഹ്മാവിനോട്ട. അവധ ജന്മ=അയോദ്ധ്യയിൽ ജന്മം തങ്ങൾക്കു ലഭിക്കാൻ, ജാചഹിം= അത്ഥിച്ചു.

നല്ലൊരുദിവസംനോക്കി കുമാരന്മാരുടെ കാപ്പുകൾ അഴിച്ചു. [വിവാഹത്തിനുമുമ്പ വധൂവരന്മാർ അമംഗളവും ദുരിതങ്ങളും ഒഴി യാനുദ്ദേശിച്ചു കെട്ടുന്ന കാപ്പുകൾ. ഇന്നും കാപ്പുകെട്ടുക എന്നൊരു ശൈലി ഭാഷയിൽ നടപ്പുണ്ട്] എന്നിട്ടും മംഗളമോദ ങ്ങൾക്കും വിനോദങ്ങൾക്കും അയോധ്യയിൽ കുറവേതും ഉണ്ടാ യില്ല. അയോധ്യാവാസികളുടെ ഈ നിത്യനൂതനമായ സുഖാനു ഭൂതികൾ കണ്ടു ദേവന്മാക്കസൂയ തോന്നി. തങ്ങൾക്ക അയോധ്യ യിൽ പിറക്കാൻ അനുഗ്രഹം നൽകണമെന്നു അവർ ബ്രഹ്മദേവ നോടത്ഥിച്ചു.

ബിസ്വാമിത്രു ചലന നിത ചഹഹീം രാമ സപ്രേമ
ബിനയ ബസ രഹഹീം
ദിന ദിന സയഗുന ഭൂപതി ഭാഊ ദേഖി സരാഹ
മഹാമുനിരാഊ

ബിസ്വാമിത്രു=വിശ്വാമിത്രൻ, നിത ചലന ചഹഹീം=ഓരോ ദിവസവും പ്രയാണത്തിനു ആശിച്ചു. എന്നാൽ, രാമ സപ്രേമ ബിനയ=രാമൻെറ പ്രേമപൂൎവകമായ വിനയത്തിനു, ബസ രഹ ഹീം=വിധേയനായി പോകാതെ കഴിച്ചുകൂട്ടുകയാണ്. ദിന ദിന സയഗുന=നാൾക്കുനാൾ നൂറിരട്ടിയായി പെരുകുന്ന, ഭൂപതി

ഭാഊ ദേഖി=രാജാവിൻെറ പ്രേമം കണ്ടു്, മഹാമുനിരാഊ സരാഹ=മഹഷിപുംഗവൻ ശ്ലാഘിച്ചു.

ദിവസവും വിചാരിക്കും വിശ്വാമിത്രൻ ഇന്നു പോകണം ഇന്നു പോകണം എന്നു്. പക്ഷേ തന്നിൽ ശ്രീരാമദേവനുള്ള ഭക്തിയും വിനയവും അദ്ദേഹത്തെ പോകാൻ അനുവദിച്ചില്ല. മററാരാജാവിന്നാണെങ്കിൽ ആ മഹഷിപുംഗവനോടുള്ള പ്രേമം അനുദിനവും നൂറു നൂറിരട്ടിയായി വദ്ധിക്കുകയും ചെയ്തിരിക്കുന്നു. ഈ സ്ഥിതിവിശേഷത്തെ ശ്ലാഘിക്കാതിരിക്കാൻ വിശ്വാമിത്രനു കഴിഞ്ഞില്ല.

മാഗത ബിദാ രാഉ അനുരാഗേ സുതൻഹ സമേത
ഠാഢ ഭേ ആഗേ
നാഥ സകല സമ്പദാ തുംഹാരീ മൈ സേവകു
സമേത സുത നാരീ

ബിദാമാഗത=മുനി വിടയാചിച്ചു, അനുരാഗേ രാഉ=ഭക്തിവിവശനായ രാജാവു്, സുതൻഹ സമേത=പുത്രസമേതം, ആഗേ ഠാഢ ഭേ=തിരുമുമ്പിൽനിന്നു. (എന്നിട്ടിങ്ങനെ അറിയിച്ചു), നാഥ സകലസമ്പദാ=അല്ലയോ സ്വാമിൻ, സകലസമ്പത്തും, തുംഹാരീ=അവിടുത്തേതാണു്, സുതനാരീ സമേത മൈ=പുത്രന്മാരോടും പത്നിമാരോടും കൂടിയ ഞാൻ, സേവകു=ഭൃത്യനാണു്.

വിശ്വാമിത്രമഹഷി, തനിക്കു പോകാനനുമതി തരണമെന്നു അഭ്യത്ഥിച്ചു. ഭക്തിപരവശനായ ദശരഥമഹാരാജാവു പുത്രന്മാരൊരുമിച്ചു മഹഷിയുടെ മുമ്പിൽനിന്നു ഇപ്രകാരം ഉണത്തിച്ചു:— സ്വാമിൻ ഇന്നു ഇവിടെ കാണുന്ന സമസ്ത സമ്പത്തിനും ഉടമ അവിടുന്നും ഞാനും എൻെറ പുത്രന്മാരും ഭാര്യമാരും അവിടുത്തെ സേവകരുമാണു്.

കരബ സദാ ലരികൻഹ പര ഛോഹൂ ദരസനു
ദേത രഹബ മുനി മോഹൂ

